# മാറുന്ന സമൂഹത്തിന് അനിവാര്യമായ ശാശ്വത മൂല്യങ്ങൾ

രംഗനാഥാനന്ദ സ്വാമികൾ

വാള്യം മൂന്ന്

## മനുഷ്യവികാസത്തിനുള്ള വിദ്യാഭ്യാസം




ശ്രീരാമകൃഷ്ണമഠം,
പുറനാട്ടുകര – 680 551, തൃശ്ശിവപേരൂർ.




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

മാറുന്ന സമൂഹത്തിനു് അനിവാര്യമായ

# ശാശ്വതമൂല്യങ്ങൾ

## വാല്യം മൂന്നു്

## മനുഷ്യവികാസത്തിനുള്ള വിദ്യാഭ്യാസം

മൂലഗ്രന്ഥകാരൻ :

**രംഗനാഥാനന്ദസ്വാമികൾ**

വിവർത്തകൻ :

**പ്രൊഫ: എം. പത്മനാഭക്കുറുപ്പ്**




**ശ്രീരാമകൃഷ്ണമഠം,**

പുറനാട്ടുകര, തൃശ്ശൂർ.

# മുഖവുര

പരിണാമം പ്രകൃതിനിയമമാണ്. ലോകത്തിലേതൊന്നും പരിണമിച്ചുകൊണ്ടേയിരിക്കും. മനുഷ്യൻെറ കാര്യത്തിലും അതങ്ങനെതന്നെ. ബാല്യത്തിലും കൗമാരത്തിലും യൗവ്വനത്തിലും വാർദ്ധക്യത്തിലുമെല്ലാം പരിണാമം പ്രത്യക്ഷമാണല്ലോ. വ്യക്തിയുടെ കാര്യത്തിലെന്നപോലെ സമുദായത്തിൻെറ കാര്യത്തിലും പരിണാമം ഉണ്ടായിക്കൊണ്ടിരിക്കും. കാലദേശങ്ങൾക്കനുസരിച്ചുണ്ടാകുന്ന ആ പരിണാമം സംസ്കാരത്തിൻെറ ക്രമികമായ അഭിവൃദ്ധിയെക്കൂടി കാണിക്കുന്നതായിരിക്കും ഓരോ കാലത്തുണ്ടാകുന്ന ആചാരാനുഷ്ഠാനങ്ങളിലുള്ള പരിണാമത്തെയാണ് സ്മൃതികൾ നിയമവിധേയമാക്കിയിട്ടുള്ളത്. മനുഷ്യസമുദായം പരിണമിക്കുന്നുണ്ടെങ്കിലും സമുദായത്തിൻെറ സുസ്ഥിതിക്കും സുരക്ഷയ്ക്കുംവേണ്ടി ഒരിക്കലും മാറാതെ നില്ക്കുന്ന ചില മൂല്യങ്ങളുണ്ട്. അവയെ സദാചാരങ്ങളെന്നു പറയുന്നു. ശ്രുതിവിഹിതങ്ങളായ ആ ധർമ്മങ്ങളാണ് ശാശ്വതമൂല്യങ്ങൾ. ഭാരതീയ സംസ്കാരത്തിൻേറയും പൈതൃകത്തിൻേറയും പാരമ്പര്യത്തിൻേറയും ആധാരശിലകൾ ആ ശാശ്വതമൂല്യങ്ങളാണ്. ആദ്ധ്യാത്മികതയിൽ അടിയുറച്ചുകൊണ്ടാണ് ഭാരതീയസംസ്കാരം വളർന്നുവന്നിട്ടുള്ളത്. ആദ്ധ്യാത്മികമൂല്യങ്ങൾക്ക കോട്ടംതട്ടുമ്പോൾ സമുദായം അലങ്കോലപ്പെട്ടുപോകുന്നു. അതാണ് ഇന്നു നാം കാണുന്നത്. വ്യക്തിയുടേയും സമുദായത്തിൻേറയും രാഷ്ട്രത്തിൻേറയും സുസ്ഥിതിക്കുവേണ്ടി വിവിധമേഖലകളിൽ നാം അനുവർത്തിക്കേണ്ട ആ ശാശ്വതമൂല്യങ്ങളെപ്പററി ഓർമ്മിപ്പിക്കുകയാണ് ശ്രീ രംഗനാഥാനന്ദസ്വാമികൾ ഈ ഗ്രന്ഥപരമ്പരയിൽക്കൂടി ചെയ്യുന്നത്.

സുപ്രസിദ്ധചിന്തകനും വേദാന്തപണ്ഡിതനും വാഗ്മിയുമായ ശ്രീ രംഗനാഥാനന്ദസ്വാമികൾ പല കാലത്തും പല സ്ഥലങ്ങളിലുമായി ചെയ്തിട്ടുള്ള പ്രസംഗങ്ങളുടെയും അഭിമുഖഭാഷണങ്ങളുടെയും രൂപരേഖകളാണ് നാലു ഭാഗങ്ങളിലായി ഇംഗ്ലീഷിൽ പ്രസിദ്ധീകരിച്ചിട്ടുള്ള Eternal values for a changing society എന്ന ഈ ഗ്രന്ഥപരമ്പര. ഭാരതത്തിലും വിദേശങ്ങളിലും സ്വാമിജി ചെയ്തിട്ടുള്ള ഈ പ്രഭാഷണങ്ങൾ അദ്ദേഹം ഭാരതീയദർശനങ്ങളിൽ മാത്രമല്ല പാശ്ചാത്യദർശനങ്ങളിലും ഒരുപോലെ കൃതഹസ്തനാണെന്നു തെളിയിക്കുന്നുണ്ട്. ഏതൊരു മനുഷ്യനും സ്വജീവിതം സഫലവും സാർത്ഥക

വുമാക്കിത്തീക്കവാൻ അറിഞ്ഞിരിക്കേണ്ട പല വിഷയങ്ങളെപ്പററിയും ഇതിൽ വിശദമായി വിവരിക്കുന്നുണ്ട്. ഈ പരമ്പരയിലെ 'തത്ത്വദശനവും ആദ്ധ്യാത്മികതയും' എന്ന വിഷയത്തെപ്പററിയുള്ള ഒന്നാം ഭാഗവും, 'ജനാധിപത്യം സമഗ്രമാനുഷികവികാസത്തിന്ന്'' എന്ന വിഷയത്തെപ്പററിയുള്ള നാലാംഭാഗവും മുമ്പ് ഞങ്ങൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഇപ്പോൾ 'മനുഷ്യവികാസത്തിനുള്ള വിദ്യാഭ്യാസം' എന്ന വിഷയത്തെപ്പററി സമഗ്രമായി പ്രതിപാദിക്കുന്ന മൂന്നാം ഭാഗം പ്രസിദ്ധപ്പെടുത്തുന്നു.

ഞങ്ങൾക്കുവേണ്ടി ഈ ബൃഹത്തായ ഗ്രന്ഥം മലയാളത്തിലേയ്ക്കു വിവത്തനം ചെയ്തുതന്നതു് മലബാർ ക്രിസ്ത്യൻ കോളേജിലെ പ്രൊഫസറായിരുന്ന ശ്രീ എം. പദ്മനാഭക്കുറുപ്പാണ്. തൻെറ അനാരോഗ്യത്തെ വകവെയ്ക്കാതെ ഈ വിവർത്തനത്തിനുവേണ്ടി അദ്ദേഹം വളരെയധികം പരിശ്രമിച്ചിട്ടുണ്ട് എന്നുള്ളതു് കൃതജ്ഞതാപൂവ്വം ഇവിടെ സ്മരിക്കുന്നു. മലയാളവിവത്തനം ഞങ്ങളെ ഏല്പിച്ചതിന്നുശേഷം അധികം താമസിയാതെ അദ്ദേഹം ഭൗതികദേഹം ഉപേക്ഷിച്ചു. അദ്ദേഹത്തിൻെറ ആത്മാവിന്നു് ഭഗവാൻ പരമശാന്തി അരുളട്ടെ.

വിദ്യാഭ്യാസത്തെ വിവിധവീക്ഷണങ്ങളിൽക്കൂടി നോക്കിക്കണ്ടു് അതിൻെറ എല്ലാ വശങ്ങളെയും സമഗ്രമായി നിരൂപണം ചെയ്തു് സമുദായത്തിൻേറയും വ്യക്തിയുടെയും പുരോഗതിക്കു സഹായകമായ വിധത്തിൽ വിദ്യാഭ്യാസത്തിൽ വരുത്തേണ്ട മാററങ്ങളെപ്പററി ശക്തിയുക്തം പ്രതിപാദിക്കുന്നതിന്നു പുറമേ വിജ്ഞേയങ്ങളായ മററു പല വിഷയങ്ങളെപ്പററിയും സ്വാമിജി ഇതിൽ പ്രതിപാദിക്കുന്നുണ്ട്. ഇന്നത്തെ നിലയിൽ നൂറു രൂപയിലധികം വിലവരാവുന്ന ഈ പുസ്തകം ഇത്ര ചുരുങ്ങിയ വിലയ്ക്കു കിട്ടുമാറാക്കിയതു് ശ്രീ രംഗനാഥാനന്ദസ്വാമികളുടെ ഔദാര്യപൂണ്ണമായ കാരുണ്യമാണെന്നും കൃതജ്ഞതാപൂവ്വം സ്മരിച്ചുകൊള്ളുന്നു. ഭാരതത്തിലെ ഓരോ പൗരനും വായിച്ചു പഠിക്കേണ്ട ഈ പുസ്തകം മലയാളികൾ സഹഷം സ്വാഗതം ചെയ്യുമെന്ന ഉത്തമവിശ്വാസത്തോടെ ശ്രീരാമകൃഷ്ണദേവൻെറ ജയന്തി ആഘോഷിക്കുന്ന ഈ സുദിനത്തിൽ ഈ മൂന്നാം ഭാഗം സഹൃദയസമക്ഷം സാദരം സമപ്പിക്കുന്നു.

ശ്രീരാമകൃഷ്ണജയന്തി
16 – 2 – 1991

പ്രസാധകൻ

# ഉള്ളടക്കം

## 1 ഭാരതത്തിൻെറ വിദ്യാഭ്യാസദർശനം



## 2. വിദ്യാഭ്യാസവും പരമ്പരാഗതമൂല്യങ്ങളും



## 3 മനുഷ്യനെ വാർത്തെടുക്കുന്ന വിദ്യാഭ്യാസം.

8 വിദ്യാഭ്യാസത്തിലെ സാന്മാർഗ്ഗികവും സാമൂഹികവുമായ മൂല്യങ്ങരം



9 സാന്മാർഗ്ഗികവും ആത്മീയവുമായ മൂല്യങ്ങരം



10 ആധുനികമനുഷ്യൻെറ മാനസിക—സാമൂഹ്യപരിണാമം

## 14 വിദ്യാഭ്യാസവും മാനുഷികവികാസവും



## 15 മനുഷ്യനിർമ്മിതിക്കുള്ള വിദ്യാഭ്യാസം

## 16 ഗുരുനാനാക്കും വിദ്യാഭ്യാസത്തിലെ ആത്മീയമൂല്യങ്ങളും

## 17 സാമൂഹ്യപ്രവൎത്തനത്തെക്കുറിച്ചുള്ള ഭാരതീയദൎശനം



## 18 സേവനത്തിന്റെ ദൎശനം



## 19 മാനവമഹത്ത്വം

## 24 പൗരാണികമായ ഉൾക്കാഴ്ച്ചയും ആധുനികകണ്ടുപിടുത്തങ്ങളും



## 25 സ്വാമി വിവേകാനന്ദനും നമ്മുടെ ദേശീയപ്രശ്നങ്ങളും

ഈ രണ്ടു ലേഖനങ്ങളുടെ സന്ദർഭം ചേർക്കാൻ വിട്ടുപോയതു് പ്രത്യേകം ശ്രദ്ധിക്കുക.

1 ഭാരതത്തിന്റെ വിദ്യാഭ്യാസദർശനം

1966 ഫെബ്രുവരി 15-ാംനു- കല്ക്കത്താ സർവ്വകലാശാലയിൽ ചെയ്ത പ്രസംഗം.

2 വിദ്യാഭ്യാസവും പരമ്പരാഗതമൂല്യങ്ങളും.

1962 സെപ്തംബർ 27-ാംനു- ന്യൂഡൽഹിയിൽ ഇന്ത്യൻ നാഷണൽ കമ്മീഷൻ സംഘടിപ്പിച്ച സിമ്പോസിയത്തിൽ അവതരിപ്പിച്ച പ്രബന്ധം.

# ശാശ്വതമൂല്യങ്ങൾ

## മൂന്നാം ഭാഗം

## 1

## ഭാരതത്തിന്റെ വിദ്യാഭ്യാസദർശനം

### 1. ആമുഖം

ഈ ബിരുദദാനപ്രസംഗത്തിന്നു് എന്നെ ക്ഷണിച്ചതിൽ കല്ക്കത്താസർവ്വകലാശാലയോടു് ഞാൻ കൃതജ്ഞനാണു്. ബിരുദങ്ങളും ഡിപ്ലോമകളും സ്വീകരിക്കുന്നതിന്നുവേണ്ടി എത്തിച്ചേർന്നിട്ടുള്ള ആയിരക്കണക്കിനു് വിദ്യാർത്ഥികളുടെ സന്തോഷത്തിൽ പങ്കുചേരുന്നതിന്നുള്ള സന്ദർഭം സർവ്വകലാശാലാബിരുദദാനസമ്മേളനത്തിൽ സംസാരിക്കാൻ ക്ഷണിക്കപ്പെടുന്ന ഒരു പ്രസംഗകനെ സംബന്ധിച്ചിടത്തോളം സ്വാഗതാർഹമായ ഉത്തേജനമാണു്. ഇവിടത്തെ വിദ്യാർത്ഥികളിൽ ഇന്നു് ബിരുദങ്ങളും ഡിപ്ലോമകളും സ്വീകരിക്കുന്നതിന്നുവേണ്ടി സന്തോഷപൂർവ്വം എത്തിച്ചേർന്നിട്ടുള്ളവരെ ഞാൻ അനുമോദിച്ചുകൊള്ളുന്നു. നിങ്ങൾ ജീവിതത്തിലെ ഒരു നാഴികക്കല്ലു് പിന്നിട്ടിരിക്കുകയാണു്. കഠിനാദ്ധ്വാനവും ക്ലേശവും നിങ്ങൾക്കു് ഇതിനാവശ്യമായി വന്നിട്ടുണ്ടു്. എന്നാൽ നിങ്ങൾക്കിനിയും സഞ്ചരിക്കേണ്ട പാത കൂടുതൽ ക്ലേശകരമാണെന്നുള്ളതു് ഞാൻ പ്രത്യേകം പറയേണ്ടതില്ലല്ലൊ. അതിന്നു് കൂടുതൽ മഹത്തായ പരിശ്രമവും ക്ലേശസഹിഷ്ണുതയും നിങ്ങൾക്കു് ഉണ്ടാവേണ്ടതുണ്ടു്. ദുർഘടമായ ഈ ജീവിതയാത്രയിൽ നിങ്ങളെ നിലനിർത്തിപ്പോരുന്നതെന്തു്? ഈ യാത്രയുടെ അന്തിമലക്ഷ്യമെന്താണു്?

ഔപചാരികമായ വിദ്യാഭ്യാസത്തിന്റെ ഒരു നാഴികക്കല്ലു് പിന്നിട്ടിരിക്കുന്ന ഒരു യുവപാന്ഥന്നു്, താൻ ഇതുവരെ സഞ്ചരിച്ച പാതയിലേയ്ക്കു് ഒന്നു് തിരിഞ്ഞു നോക്കാനും തന്റെ മുന്നിൽ അതിദൂരം നീണ്ടു നീണ്ടു പോകുന്ന പന്ഥാവിലേയ്ക്കു് ദൃഷ്ടികളയയ്ക്കുവാനും കഴിയേണ്ടതാണു്. അതിന്നും നാം വിദ്യാഭ്യാസമെന്നും ജീവിതയത്ന

മെന്നും വിശേഷിപ്പിക്കുന്ന എല്ലാററിന്റേറയും പ്രാധാന്യവും അത്ഥവു മെന്തെന്നു ചിന്തിപ്പിക്കുന്നതിന്നും പ്രേരിപ്പിക്കുന്ന യുക്തമായ ഒരു മാദ്ധ്യമമാണു് സവ്വകലാശാലാബിരുദദാനപ്രസംഗം.

## 2 നമ്മുടെ ഉദിച്ചുയരുന്ന രാഷ്ട്രം

ഇന്നു് സവ്വകലാശാലാവിദ്യാഭ്യാസം പൂത്തിയാക്കിയ ഒരു ഭാരതീയയുവാവിനെ സ്വീകരിക്കാൻ കാത്തുനില്ക്കുന്ന സമൂഹം ഏതു തരത്തിലുള്ളതാണു്? ഒരു ദേശീയ സമ്പ്രദായത്തിലുള്ള വിദ്യാഭ്യാസത്തിന്നു് കീഴിൽ വളരുന്ന ഓരോ വിദ്യാത്ഥിയും ചോദിക്കേണ്ടതും ഉത്തരം കണ്ടു പിടിക്കേണ്ടതുമായ മമ്മപ്രധാനമായ ചോദ്യമാണിതു്. ആധുനിക ഇന്ത്യയെ അതിന്റെ ഭൂതകാല അദ്ധ്യായങ്ങളിൽനിന്നു് വ്യതിരിക്തമാക്കിനിത്തുന്ന ഒരു സവിശേഷസ്വഭാവമുണ്ടെങ്കിൽ അതു് അതിന്റെ യുവത്വം തുളുമ്പുന്ന ചലനാത്മകതയാണു്. ഇന്നു് നമുക്കു് ചുററും കാണാൻ കഴിയുന്നതു് ഒരു പുരാതന സമൂഹത്തിന്റെ ത്വരിതഗതിയിലുള്ള ആധുനികവല്ക്കരണമാണു്. അഭേദ്യങ്ങളായ പട്ടക്കുററൻ സാമൂഹ്യനീതിസംഹിതകൾ തകന്നുകൊണ്ടിരിക്കുന്നതിന്റേറയും തൽസ്ഥാനത്തു് പുതിയവ ഉയന്നു വരുന്നതിന്റേറയും ഘോഷങ്ങൾ സംവേദനക്ഷമമായ മനസ്സുകൾക്കു് കേൾക്കാൻ കഴിയുന്നുണ്ടു്. ഇന്ത്യയിൽ ഇന്നു് നടക്കുന്ന ആധുനികതയിലേയ്ക്കുള്ള പരിവത്തനപ്രക്രിയ വെറും താല്ക്കാലികമായ ഒരു പരിശ്രമമല്ലെന്നു് വ്യക്തമാവുന്നുണ്ടു്. രാഷ്ട്രം ഒരു പുതിയ ഭാവിയെ സൃഷ്ടിക്കുന്നതിന്നു് അങ്ങേയററം ബദ്ധശ്രദ്ധമായിരിക്കുകയാണു്. എത്രതന്നെ മികച്ചതായാലും ഭൂതകാലമാഹാത്മ്യങ്ങളെ വെറുതെ ഉരുവിടുകയെന്നതുകൊണ്ടു മാത്രം ഒരു രാഷ്ട്രത്തിന്നു പുതിയ ഭാവിയെ കരുപ്പിടിപ്പിക്കാൻ കഴിയില്ല. ഇന്ത്യയിൽ ഇന്നു് കാണുന്ന ആധുനികമായ പുനരുത്ഥാനത്തെ അതിന്റെ ആധികാരിക നേതാക്കളിലും വക്താക്കളിലും ഒരാളായ വിവേകാനന്ദസ്വാമികൾ 'ആമൂലാഗ്രമുള്ള പരിഷ്കരണ'മെന്നാണു് വിശേഷിപ്പിച്ചിട്ടുള്ളതു്. ഭാവിഭാരതത്തെക്കുറിച്ചുള്ള വിവേകാനന്ദന്റെ ദശനത്തെ സിസ്റ്റർ നിവേദിത തന്റെ വിശ്രുതമായ 'The Master as I saw him' എന്ന കൃതിയിൽ (പേജു് 201–202) ഇപ്രകാരം വിവരിച്ചിരിക്കുന്നു:

''ഇന്ത്യയുടെ ശ്രേയസ്സിന്നു് വേണ്ടിയുള്ള അദ്ദേഹത്തിന്റെ പദ്ധതികളും അതിന്നു വേണ്ടി പ്രചാരണം നടത്തുന്ന മററുള്ളവരുടെ പദ്ധതികളും തമ്മിൽ വിയോജിപ്പെവിടെയാണെന്നു് വിശദമാക്കിയാൽ കൊള്ളാമെന്നു ഞാൻ ഒരു പ്രഭാതത്തിൽ അദ്ദേഹത്തോടപേക്ഷിച്ചു. എന്നാൽ അദ്ദേഹത്തെ ആ വിഷയത്തിലേയ്ക്കു് വലിച്ചിഴക്കുകയെന്നതു് അസാദ്ധ്യമാണെന്നു് എനിക്കു് മനസ്സിലായി. മറിച്ചു് മററ

ചിന്താഗതിക്കാരായ ചില നേതാക്കന്മാരുടെ വ്യക്തിപരമായ സവി ശേഷതകളെയും പെരുമാററരീതികളെയും കുറിച്ച് തൻെറ മതിപ്പ് പ്രകാശിപ്പിക്കുകയാണ് അദ്ദേഹം ചെയ്തത്. എൻെറ ചോദ്യം തള്ളി ക്കളഞ്ഞതായിത്തന്നെ ഞാൻ കരുതി. എന്നാൽ പെട്ടെന്ന് സായാ ഹ്നത്തിൽ അദ്ദേഹം സ്വയമേവ ആ വിഷയത്തിലേയ്ക്ക് തിരിച്ചു വന്നു.

''അദ്ദേഹം പറഞ്ഞു: തങ്ങളുടെ അന്ധവിശ്വാസങ്ങൾ ചുമലി ലേററാൻ എൻെറ ജനതയോട് പറയുന്ന എല്ലാവരുമായും ഞാൻ വിയോജിക്കുന്നു. ഈജിപ്ത്കാർക്ക് ഈജിപ്റ്റിനോടുള്ള താല്പര്യം പോലെ അവർക്കും തികച്ചും സ്വാർത്ഥപരമായ ഇന്ത്യയോടുള്ള ഒരു താല്പര്യം കാണാവുന്നതാണ്. സ്വന്തം ഗ്രന്ഥങ്ങളിലും പഠനങ്ങളിലും സ്വപ്നങ്ങളിലുമുള്ള ഒരിന്ത്യയെ കാണാൻ എല്ലാവർക്കും ആഗ്രഹമുണ്ടാ കാം. എന്നാൽ ഞാനാശിക്കുന്നത് ഇന്നത്തെ ഇന്ത്യയിലെ സുശക്ത മായ അംശങ്ങൾകൊണ്ട് സചേതനമാക്കപ്പെട്ട അന്നത്തെ ഇന്ത്യ യിലെ സുശക്തമായ അംശങ്ങളെ സ്വാഭാവികരീതിയിൽ മാത്രം വീണ്ടും കാണുന്നതിനാണ്. പുതിയ വസ്തുസ്ഥിതികൾ ഉള്ളിൽ നിന്നുതന്നെയുള്ള വികാസത്തിൻേറതായിരിക്കണം.''

## 3. നവീനഭാരതം, ഉള്ളിൽനിന്നു തന്നെയുള്ള വളച്ച്

വിവേകാനന്ദൻ മേൽപറഞ്ഞ ഖണ്ഡികയിൽ നിർദ്ദേശിച്ച ദേശീയമായ പ്രതീക്ഷയുടെ അർത്ഥവും പ്രാധാന്യവുമെന്ത്? ഈ പ്രതീക്ഷയിൽ അടങ്ങിയ മൂന്നു ഘടകങ്ങളെക്കുറിച്ച് നമുക്ക് പരി ചിന്തനം ചെയ്യാം. ഒന്നാമതായി പ്രാചീനഭാരതീയ പാരമ്പര്യ ത്തിലെ സുശക്തമായ ഘടകങ്ങളെക്കുറിച്ച് അദ്ദേഹം പരാമർശിക്കു ന്നു. രണ്ടാമതായി ആധുനികയുഗത്തിൻെറ പ്രബലമായ മൂന്ന് ഘട കങ്ങളെക്കുറിച്ചാണ് അദ്ദേഹം സംസാരിക്കുന്നത്; അതായത് സുപ രീക്ഷിതവും സാർവ്വത്രികവുമായ ആധുനികപാശ്ചാത്യപാരമ്പര്യ ത്തിൽ അടങ്ങിയ അംശങ്ങളെക്കുറിച്ച്; മൂന്നാമത്ത് അദ്ദേഹം വിഭാ വനം ചെയ്യുന്നത് സഹജമായ ശക്തിയിൽനിന്ന് ഉദ്ഭൂതമാകുന്ന വളച്ചയോടു കൂടിയ ഒരു പുതിയ ഭാരതത്തെക്കുറിച്ചാണ്. ഇതാകട്ടെ ആധുനികയുഗത്തിൻെറ പ്രബലമായ ഘടകങ്ങളും സ്വന്തം പൗരാ ണിക ദേശീയപാരമ്പര്യത്തിൻെറ കരുത്തുററ ഘടകങ്ങളും തമ്മിലുള്ള ഒരു സമന്വയത്തെ ഭാരതീയജനത സാത്മീകരിച്ചു കൊണ്ടായിരി ക്കണം.

ഏതു് സാംസ്കാരികപാരമ്പര്യത്തിൻെറയും കരുത്തുററ ഘടക ങ്ങൾ പ്രാഥമികമായും മനുഷ്യമഹത്വത്തെക്കുറിച്ചുള്ള സങ്കല്പത്തെയും

അതു് എത്രത്തോളം നേടിയെടുത്തുവെന്നതിനേയുമാണു് ആശ്രയിച്ചിരിക്കുന്നതു്. ആധുനികയുഗത്തിന്നു് കൈവന്നിട്ടുള്ള പല സാംസ്കാരികപൈതൃകങ്ങളും നോക്കിയാൽ അവയിൽ രണ്ടു് വിഭാഗങ്ങളുള്ളതായിക്കാണാം. ഒന്നു് ഗ്രീക്കു് റോമൻ എന്നതിനെ പ്രതിനിധാനം ചെയ്യുന്നതും മറെറാന്നു് ഭാരതത്തെ പ്രതിനിധാനം ചെയ്യുന്നതും. ഈ രണ്ടു് പൈതൃകങ്ങൾ ഓരോന്നിലും മനുഷ്യന്റെ സവിശേഷമായ വീക്ഷണവും അവന്റെ ഉന്നതമായ ശ്രേഷ്ഠതയും കാണാം. പ്രാചീനകാലത്തെ മിക്കവാറും എല്ലാ വികസിതസംസ്കാരങ്ങളുടെയും പ്രാഥമികമായ അടിത്തറ സാമാന്യമായി ഒന്നായിരുന്നെന്നു നമുക്കു മനസ്സിലാക്കാൻ കഴിയും. സ്ഥിരമായ കൃഷികവൃത്തിയിൽക്കൂടിയും സരളമായ കലകളിലും തൊഴിലുകളിലുംക്കൂടിയും ഒരളവോളം ഫലപ്രദമായ സാമൂഹ്യ – രാഷ്ട്രീയസംഘടനയിൽക്കൂടിയും നേടിയ സാമൂഹ്യസാമ്പത്തിക സുരക്ഷിതത്വമാണിതു്. ഇതു് ഒരിക്കൽ നേടിക്കഴിഞ്ഞാൽ സംസ്കാരങ്ങൾ പരസ്പരം വിഭിന്നമായിത്തീരാൻ തുടങ്ങും. ഓരോ സംസ്കാരത്തിൽനിന്നും മറെറാന്നു ഈ ഘട്ടത്തിൽ വേറിട്ടുനില്ക്കുന്നതിനെ നിശ്ചയിക്കുന്ന ഘടകം അതിന്റെ മാനസികജീവിതത്തിന്റെ നിർദ്ദേശവും അതു് ചോദിക്കുന്ന ചോദ്യങ്ങളും അനുഭവത്തിൽനിന്നു് അതിന്നു ലഭിക്കുന്ന ഉത്തരങ്ങളുമാണു്. മനുഷ്യമനസ്സിന്റെ ഈ ഇളക്കിമറിക്കൽ ജീവിതശക്തികളുടെ ബോധപൂർവ്വവും കരുതിക്കൂട്ടിയുള്ളതുമായ നിയന്ത്രണവും മാർഗ്ഗദർശനവുമാണു് അർത്ഥമാക്കുന്നതു്. മനുഷ്യനിൽ ഈ ഘട്ടത്തിൽ, ജൈവപരമായ പരിണാമം സ്വബോധപൂർവ്വകവും ലക്ഷ്യബോധപൂർവ്വകവുമായിത്തീരുന്നു. ശാരീരികമോ ഭൗതികമോ ആയ നിലയിൽനിന്നു് മനസ്സിന്റെയും ചിന്തയുടെയും ഉന്നതമേഖലകളിലേക്കു അതു് പുരോഗമിക്കുന്നു. 2-ാം ശതകത്തിലെ ജൈവശാസ്ത്രം ഇതിനെ മനുഷ്യപരിണാമത്തിന്റെ സവിശേഷ മേഖലയായി ഗണിക്കുന്നു. അവിടെ സർ ജൂലിയൻഹക്സ്‌ലിയുടെ വാക്കുകളിൽപ്പറയുകയാണെങ്കിൽ പുരോഗതിയുടെ കേന്ദ്രമാനദണ്ഡമായി അളവിന്റെ സ്ഥാനത്തു് ഗുണത്തെ അംഗീകരിച്ചിരിക്കുന്നു. സംസാരത്തിൽക്കൂടി ആശയവിനിമയം നടത്താനുള്ള അതുല്യമായ വൈഭവവും സഞ്ചിതാനുഭവങ്ങളെ സംപ്രേഷണംചെയ്യാനുള്ള കഴിവും കൊണ്ടു് അനുഗൃഹീതനായ മനുഷ്യന്നു കൂടുതൽ സുസ്ഥിരവും നിശ്ചലവുമായ വർഗ്ഗപൈതൃകത്തിന്നുപരി ഉയർന്ന സ്ഥിതിചെയ്യുന്ന സാംസ്കാരികപൈതൃകവും നേടിയെടുക്കാൻ കഴിയുന്നു. ഇവയുടെ സഹായത്താൽ അതാതുകാലത്തെ സാങ്കേതിക വൈദഗ്ദ്ധ്യത്തിന്റെ നിലവാരംകൊണ്ടുമാത്രം പരിമിതമാക്കപ്പെടുന്ന സംസ്കാരത്തിന്റെ മാനസികഘടകങ്ങൾ തലമുറയിൽനിന്നു തലമുറയിലേക്കു പുരോഗമിച്ചുകൊണ്ടിരിക്കുന്നു.

## 4. മനുഷ്യമഹത്ത്വത്തെക്കുറിച്ചുള്ള സങ്കല്പം— ഗ്രീസ്സിൻെറയും ഭാരതത്തിൻെറയും

'മനുഷ്യസാദ്ധ്യതകളുടെ വിജ്ഞാനം' എന്നു ജൂലിയൻ ഹക്സ്ലി വിശേഷിപ്പിക്കുന്നതെന്തോ ആ മനസ്സിൻെറയും ചിന്തയുടെയും സമുന്നതമേഖലകളിലേയ്ക്കുള്ള പരിവത്തനത്തിൻെറ മുന്നേററമാണു് പൗരാണിക ലോകത്തിലെ രണ്ടു് സവിശേഷഭൂവിഭാഗങ്ങളായ ഭാരതത്തിലും ഗ്രീസ്സിലുമുണ്ടായതു്. ആ മുന്നേററത്തിൻെറ ഫലങ്ങൾക്കു് സാവ്വത്രികവും അവിനാശിയുമായ ഒരു ഗുണോൽക്കഷമുണ്ടായിരുന്നു. അതാകട്ടെ ഒരുവശത്തു് ഭാരതത്തെയും അതിൽക്കൂടി ഏഷ്യൻ രജ്യങ്ങളെയും മറുവശത്തു് ഗ്രീസ്സ് റോമൻ ലോകത്തെയും അതുവഴി ആധുനികപാശ്ചാത്യലോകത്തെയും പോഷിപ്പിക്കുകയുണ്ടായി.

ആധുനികപാശ്ചാത്യസംസ്കാരത്തിലെ മനുഷ്യനും അവൻെറ മഹത്ത്വവും എന്ന സങ്കല്പം ഉദ്ഭവിച്ചതു് മനുഷ്യൻ ഒരു സമൂഹജീവിയാണെന്ന പ്രാചീനഗ്രീക്കു് സങ്കല്പത്തിൽ നിന്നാണു്. മനുഷ്യമഹത്ത്വമെന്ന പ്രാചീന ചൈനാസംസ്കാരത്തിൻെറ സങ്കല്പം ഈ ഗ്രീക്കു് സങ്കല്പവുമായി ഗാഢമായി ബന്ധപ്പെട്ടതാണു്.

മനുഷ്യൻെറ രാഷ്ട്രീയവീക്ഷണമെന്നു് വിളിക്കപ്പെടാവുന്ന ഒന്നാണിതു്. മതംപോലും ഈ രാഷ്ട്രീയകോണിൽക്കൂടിയാണു് വീക്ഷിക്കപ്പെടുന്നതു്. അതാകട്ടെ ഐഹികവും സാമൂഹ്യവുമായ വീക്ഷണവുമാണു്. ഈ വീക്ഷണത്തിൻെറ ഫലമായി ഒരുവശത്തു് മനുഷ്യരാശിയുടെ അഭിവൃദ്ധിക്കുവേണ്ടിയുള്ള രാഷ്ട്രീയവും സാമ്പത്തികവും സാമൂഹ്യവുമായ സമരങ്ങളും മറെറാരുവശത്തു് അക്രമാസക്തമായ സമരങ്ങളും പുത്രികാരാജ്യങ്ങളുടെ മേലുള്ള ചൂഷണവുമുണ്ടായി.

ഈ കാഴ്ചപ്പാടിൻെറ ഒരു മനോഹരഫലം മാനുഷികതയാണു്. ഇഹലോകത്തിൽ മനുഷ്യരാശിയുടെ അഭിവൃദ്ധിക്കുവേണ്ടി സംസ്കാരത്തിൻെറ ശക്തികളെ കേന്ദ്രീകരിക്കുക എന്നതിലേയ്ക്കു് ഇതു് വഴിവെച്ചു. സാമൂഹ്യമായ ധമ്മസംഹിതകൾക്കു് ഊന്നൽകൊടുത്തുകൊണ്ടു് മനുഷ്യനിൽ സാമൂഹ്യമായ മൂല്യങ്ങളും ഗുണങ്ങളും വളത്തിയെടുക്കത്തക്കവിധത്തിലുള്ള വിദ്യാഭ്യാസത്തിൽക്കൂടി അവന്നു് സ്വഭാവശുദ്ധി കൈവരുത്തുവാൻ ഇതുവഴി സാദ്ധ്യമായി. മനുഷ്യൻെറ അന്തസ്സുയത്തിപ്പിടിക്കുകവഴി വ്യക്തിസ്വാതന്ത്ര്യവും ഉത്തരവാദിത്തബോധവും മനുഷ്യനും മനുഷ്യനും തമ്മിലുള്ള സമത്വബോധവും അതു് വികസ്വരമാക്കിത്തീത്തു. ബൗദ്ധികമേഖലയിൽ അതു് മനുഷ്യൻെറ മാനസികജീവിതത്തെ വൈജ്ഞാനികസാഹസത്തിലേയ്ക്കും പ്രകൃതിയും മനുഷ്യനും എന്നീ പ്രതിഭാസങ്ങളെക്കുറിച്ചുള്ള അന്വേഷ

ങ്ങളിലേയ്ക്കും തിരിച്ചുവിട്ടു. ഇപ്രകാരം നേടിയ അറിവുകൊണ്ടു് മനുഷ്യൻ പ്രകൃതിശക്തികളുടെയും മനുഷ്യന്റെ കൂട്ടായ ജീവിതത്തിന്റെ ശക്തികളുടെയുംമേൽ വർദ്ധമാനമായനിയന്ത്രണം നേടി. ഒന്നാമത്തേതു് ശാസ്ത്രീയമായ സാങ്കേതികതയും രണ്ടാമത്തേതു് സാമൂഹ്യരാഷ്ട്രീയസാങ്കേതികതയും ഉൾക്കൊള്ളുന്നതായിരുന്നു. ഈ രണ്ടുവിധം ശിക്ഷണത്തിന്റെയും ഫലമായി മനുഷ്യന്നു് തന്റെ ബാഹ്യമായ സാഹചര്യങ്ങളുടെ മേൽ കൂടുതൽ അധീശത്വവും സ്വന്തം വ്യക്തിപരവും കൂട്ടായ്മയുമുള്ള ക്ഷേമസൗകര്യങ്ങളിൽ ക്രമികമായ അഭിവൃദ്ധിയും കൈവന്നു.

## 5. മനുഷ്യനെക്കുറിച്ചുള്ള ഗ്രീക്കു് സങ്കല്പം: അതിന്റെ ബലവും ദൗർബ്ബല്യവും

ഗ്രീക്കു് റോമൻ സംസ്കാരം ഉയർത്തിപ്പിടിച്ച മനുഷ്യമഹത്വത്തെക്കുറിച്ചുള്ള സങ്കല്പം ഇതായിരുന്നു. ശാരീരികവും വൈകാരികവും ബൗദ്ധികവുമായ സുശിക്ഷിതമായ ഊർജ്ജസ്വലതയുടെയും വൈഭവത്തിന്റെയും ഒരു ചിത്രമാണു് ഇതു് നമുക്കു് നല്കുന്നതു്. 'കൂസലില്ലാതെ മുന്നേറുക, മുന്നേറുക, നിരന്തരം മുന്നേറുക' എന്ന ഫ്രഞ്ചു വിപ്ലവത്തിന്റെ നായകനായിരുന്ന ഡാന്റണിന്റെ വീരസൂക്തത്താൽ പ്രചോദിതമായി പ്രകൃതിയെ ഭയപ്പെടാതെയും പ്രതിബന്ധങ്ങളാൽ തകർക്കപ്പെടാതെയും മുന്നേറുക എന്ന പ്രോമിത്യൂസിന്റെ തീപ്പൊരികളാൽ ജ്വലിപ്പിക്കപ്പെട്ട ആശയത്തെ ഇതു് പ്രദർശിപ്പിക്കുന്നു. ഗ്രീക്കു് റോമൻ സംസ്കാരം ആധുനികപാശ്ചാത്യസംസ്കാരത്തിന്നു് നല്കിയ അമൂല്യമായ പൈതൃകം മനുഷ്യനെക്കുറിച്ചുള്ള ഈ സങ്കല്പമായിരുന്നു. പ്രകൃതി വിജ്ഞാനീയത്തിൽ ഗ്രീക്കുകാരും റോമൻകാരും വളരെയൊന്നും സംഭാവനകൾ നല്കിയിട്ടില്ല. പരീക്ഷണാത്മകമായ വിജ്ഞാനത്തിന്റെ നേർക്കു് ഏതാണ്ടു് അവർ വിമുഖരായിരുന്നു. അവരുടെ സവിശേഷമായ മേഖല മനുഷ്യവിജ്ഞാനത്തിന്റേതായിരുന്നു. അതായതു് സമൂഹജീവിയായ മനുഷ്യൻ—സൃഷ്ടിക്കുകയും ആസ്വദിക്കുകയും ചെയ്യുന്ന സംസ്കാരത്തിലും പരിഷ്കൃതമായ ജീവിതത്തിലും മുഴുകിയിരിക്കുന്ന തികച്ചും ഐഹികനായ മനുഷ്യനെക്കുറിച്ചുള്ള വിജ്ഞാനം. ലോവ്സ് ഡിക്കിൻസന്റെ 'ഗ്രീക്കുകാരുടെ ജീവിതവീക്ഷണം' എന്ന ഗ്രന്ഥത്തിന്നു് ഈ. എം. ഫോഴ്സ്റ്റർ എഴുതിയ മുഖവുരയിൽനിന്നു് ഒരു ഭാഗം ഉദ്ധരിക്കട്ടെ:

''ഗ്രീക്കുകാർക്കു് ശാസ്ത്രമുണ്ടായിരുന്നില്ല എന്നതു് ശരിയാണു്. അപ്രകാരം ആഗോളബാദ്ധ്യതകളൊന്നുമുണ്ടായിരുന്നതുമില്ല. എന്നാൽ ഗ്രീസ് അതിന്റെ ചെറിയ നഗരരാഷ്ട്രങ്ങളിൽ കൂടുതലായി ഒതുങ്ങി

നിന്നു. അതു് ആധുനികമനുഷ്യനെ സമൂഹവുമായുള്ള ബന്ധത്തിൻെറ കാര്യത്തിൽ വല്ലാതെ സ്വാധീനിക്കുകയും ബാധിക്കുകയും ചെയ്തു. ഗ്രീസിലെ എഴുത്തുകാർ ബുദ്ധിമാന്മാരും സംവേദനക്ഷമതയുള്ളവരുമായിരുന്നതിനാൽ രണ്ടായിരം വഷ്ത്തെ പഴക്കമുള്ളതാണെങ്കിലും ഇപ്പോഴും 'നൂതനമായി നില്ക്കുന്ന ഈ അടിയന്തിരപ്രശ്നങ്ങളെക്കുറിച്ചു നമ്മെ ബോദ്ധ്യപ്പെടുത്താൻ അവക്കു കഴിഞ്ഞു.''

## 6 ഭാരതവും ആധുനികപാശ്ചാത്യനാടുകളുടെ വെല്ലുവിളിയും

ഗ്രീക്ക്-റോമൻ മാനുഷികപൈതൃകത്തിൽ ആധുനികപാശ്ചാത്യനാടുകഠം ശാസ്ത്ര-സാങ്കേതികശക്തിയെന്നു പറയപ്പെടുന്ന ഒരു നവീനശക്തിയേയുംകൂടി നിവേശിപ്പിച്ചു. പൗരാണികരുടെ ഈ ഊജ്ജവും പാശ്ചാത്യസമ്പ്രദായത്തിലുള്ള ആധുനിക ഊർജ്ജവും സംയോജിച്ചുകൊണ്ടു് അതു് എല്ലാ അതിത്തികളേയും ലംഘിച്ചു് ആധുനികലോകത്തിൻെറ എല്ലാ സാംസ്കാരികപൈതൃകത്തിന്നും ഒരു വെല്ലുവിളിയെന്നോണം ലോകം മുഴുക്കെ വ്യാപിച്ചു. ബലാബലങ്ങളുടെ മിശ്രിതമായ ഈ വെല്ലുവിളിയെയാണു് ഭാരതത്തിന്നു് 19-ാം നൂററാണ്ടുമുതല്ക്കുതന്നെ നേരിടേണ്ടി വന്നിട്ടുള്ളതു്. സുശക്തമായ ഈ വെല്ലുവിളിയെ ചെറുത്തുനില്ക്കാൻ ആധുനികലോകത്തിലെ ചുരുക്കം ചില സംസ്കാരങ്ങഠക്കേ കഴിഞ്ഞിട്ടുള്ളു. മേലുദ്ധൃതമായ നിവേദിതയുടെ വാക്കുകളിൽനിന്നു വിവേകാനന്ദൻ ഭാരതീയസാംസ്കാരികപാരമ്പര്യത്തിൻെറ പ്രബലമായ ഈ വശത്തെക്കുറിച്ചു് പരാമശിച്ചതായി നാം കണ്ടുവല്ലോ. ആധുനികമായ ഈ വെല്ലുവിളിയെ സമനിലയിൽനിന്നുകൊണ്ടും അതിൻെറ പോഷണത്തിന്നും സ്വയം പോഷണത്തിന്നും ഗണ്യമായ ചില സംഭാവനകഠം അപ്പിച്ചുകൊണ്ടും ചെറുത്തുനില്ക്കാൻ നമ്മുടെ സംസ്കാരത്തെ പ്രാപ്തമാക്കിയ പ്രബലവശങ്ങളേതൊക്കെയാണു് ?

പാശ്ചാത്യസമ്പക്ത്തിൻെറ ഫലമായി ഭാരതത്തിന്നു അതിൻെറ പ്രാചീനമായ സമൂഹഘടനകഠം തകന്നു തരിപ്പണമാകുന്നതു് കാണേണ്ടിവന്നു എന്നു ഞാൻ മുമ്പു് പ്രസ്താവിച്ചുവല്ലോ. ഇഷ്ടികകളെ തമ്മിൽ ബന്ധിപ്പിച്ച സിമൻറു് അഴുകിപ്പോയാൽ കെട്ടിടം തകന്നു വീണുപോകുന്നതുപോലെ പഴയ സാമൂഹ്യഘടനകഠം അതിനെ താങ്ങി നിത്തിയിരുന്ന മൂല്യങ്ങഠം പഴകി ജീണ്ണിച്ചുപോയപ്പോഠം തകന്നടിഞ്ഞുപോയി. ഭാരതത്തിൻെറ സാംസ്കാരികപാരമ്പര്യത്തിലുള്ള ദുർബ്ബലമായതും കാലഹരണപ്പെട്ടതും ജീണ്ണിച്ചതും ഇന്നത്തെ കാലത്തിന്നു യോജിക്കാത്തതുമായ യാതൊന്നും ആധുനിക പരിവ

ത്തനത്തിൻെറ വേലിയേററത്തിൽ നിലനില്ക്കുവാൻ ശക്തമാവുകയി ല്ലെന്നു് പ്രതീക്ഷിക്കാവുന്നതാണു്. ഭാരതീയപാരമ്പര്യത്തിൽ സഹ ജമായിട്ടുള്ള പ്രബലവശങ്ങളെക്കുറിച്ചു് ഉരംക്കാഴ്ചയുള്ള ഭാരതത്തിലെ ആധുനികനവോത്ഥാനത്തിൻെറ നേതാക്കരം മുഴവൻ ആധുനികപാ ശ്ചാത്യസംസ്കാരത്തിന്ന ഭാരതത്തിൻെറ മേലുള്ള സ്വാധീനത്തെയും കൂടുതൽ സുശക്തവും വിശുദ്ധവും ആയ ഒരു ഭാരതത്തെ പടുത്തുയർത്തു ന്നതിന്നു് അതു് നല്കിയ സന്ദർഭത്തെയും സ്വാഗതം ചെയ്തിട്ടുണ്ടെന്നതു് ഇവിടെ പ്രസ്താവയോഗ്യമാണു്.

## 7 വിവേകാനന്ദനും ഭാരതീയനവോത്ഥാനവും

സർവ്വംകഷമായ ചിന്തയും സമുന്നതമായ ദർശനവും നിമിത്തം ഭാരതത്തിൻെറ ഭാവി വിധാതാക്കളിൽ പ്രമുഖനെന്നുമാത്രമല്ല ലോകത്തിന്ന മുഴവൻ ആരോഗ്യകരമായ ഒരു ഭാവിയെ രൂപപ്പെടുത്തു ന്നതിൽ പ്രമുഖനായ ഒരു ശില്പിയെന്നുകൂടി വിശേഷിക്കപ്പെടാവുന്ന വിവേകാനന്ദനിൽ വിധായകമായ ഈ സമീപനം വ്യക്തമായി കാണാവുന്നതാണു്. അദ്ദേഹത്തെക്കുറിച്ചു് റൊമെയ്ൻ റോളാണ്ടി നോടു് സംസാരിക്കവേ രവീന്ദ്രനാഥടാഗോർ പറഞ്ഞു:

''നിങ്ങരംക്കു് ഭാരതത്തെ മനസ്സിലാക്കണമെങ്കിൽ വിവേകാ നന്ദനെക്കുറിച്ചു് പഠിക്കുക. അദ്ദേഹത്തിൻെറ എല്ലാം സാധക മാണു്, നിഷേധകമായി യാതൊന്നുമില്ല.''

വിവേകാനന്ദൻ ഭാരതത്തിൻെറ 'ആമൂലാഗ്രമായ പരിഷ്കരണ' ത്തെ വിഭാവനം ചെയ്യുമ്പോഴും ആധുനികശക്തികളുടെ സ്വാധീന ത്തെ സ്വാഗതം ചെയ്യുമ്പോഴും ഭാരതത്തിൻെറ സംസ്കാരപാരമ്പര്യ ത്തിലെ പ്രബലവും അവിനാശിയുമായ ഘടകങ്ങളിൽ അദ്ദേഹ ത്തിന്ന തികഞ്ഞ വിശ്വാസവുമുണ്ടായിരുന്നു. സ്വന്തം ഗുരുവായ ശ്രീരാമകൃഷ്ണൻെറ മഹത്തായ ജീവിതവും സ്വാനുഭവവും പ്രബലവും അവിനാശിയുമായ ഈ ഘടകങ്ങളെക്കുറിച്ചുള്ള കൂടുതൽ പ്രാമാ ണികത അദ്ദേഹത്തിൽ ഉളവാക്കുകയും ചെയ്തു. ഗ്രീക്കുകാരിൽനിന്നു ലഭിച്ചതിൽനിന്നു വ്യത്യസ്തമായ മനുഷ്യമഹത്ത്വത്തെക്കുറിച്ചുള്ള ഒരു പുതിയ മാനമുരംക്കൊള്ളുന്ന ഉപനിഷത്തിൻെറ ദർശനമാണു് പ്രബലവും അവിനാശിയുമായ ഈ ഘടകങ്ങളെ ആദ്യമായി സംഭാ വന ചെയ്തതു്. ഗ്രീക്കുകാർ സമൂഹജീവിയും സ്ഥലകാലബദ്ധനു മായ മനുഷ്യനെക്കുറിച്ചു് സവിശേഷപഠനം നടത്തിയപ്പോരം ഭാരതീയർ ഉപനിഷത്തുകളിൽക്കൂടി അഗാധതലവർത്തിയും രാഷ്ട്രീയ സാമൂഹ്യചുററുപാടുകരംക്കു് അതീതനുമായ മനുഷ്യനെക്കുറിച്ചുള്ള സവിശേഷപഠനം നടത്തി. തൽഫലമായി മുമ്പു് പ്രസ്താവിച്ചതു

പോലെ മനുഷ്യൻെറ ആത്മീയവീക്ഷണം ഗ്രീക്കുകാരുടെ രാഷ്ട്രീയ വീക്ഷണത്തിൽനിന്നു വ്യതിരിക്തമായിത്തീൻ. പൗരാണിക ഗ്രീക്കുകാർ ഇന്ദ്രിയഗ്രാഹ്യമായ പ്രകൃതിയുടെ ബാഹ്യതലത്തെക്കുറിച്ച് പഠനംനടത്തിയപ്പോഠം പൗരാണികഭാരതം മനുഷ്യൻ ബോധാവസ്ഥയുടെയും അഹംബോധത്തിൻെറയും അഗാധതലത്തിൽ വർത്തിക്കുന്നവനും പ്രകൃതിയുടെതന്നെ അതുല്യമായ സൃഷ്ടിയുമെന്ന നിലയ്ക്കു് അവനു വെളിപ്പെടുന്ന പ്രകൃതിയുടെ ആന്തരഘടനയെക്കുറിച്ചുള്ള പഠനത്തിലേപ്പെട്ടു.

## 8 ഉപനിഷത്തുകളും ഭാരതീയസംസ്കാരവും

ജീവിതത്തെ മാത്രമല്ല മരണത്തെയും വെല്ലുവിളിച്ച ഒരന്വേഷണമായിരുന്നു അതു്. യാതൊന്നിൻെറ വെറും നിഴലുകഠം മാത്രമാണു് ജീവിതവും മരണവുമെന്നു്— 'യസ്യ ഛായാ അമൃതം യസ്യ മൃത്യുഃ' ഉപനിഷത്തുകഠം ഉദ്ഘോഷിക്കുന്നുവോ ആ അനശ്വരവും ദിവ്യവുമായ ആത്മാവിനെ കണ്ടെത്തുന്നതുവരെ ആ അന്വേഷണം അവസിതമായില്ല.

മരണമെന്ന പ്രശ്നത്തിനു പരിഹാരം കാണുന്ന ഒരു തത്ത്വശാസ്ത്രമില്ലാതെ ഒരു സംസ്കാരത്തിനും അഗാധത കൈവരികയില്ല. സോക്രട്ടീസ്സിൻെറയും മതരഹസ്യങ്ങളുടെയും അഗാധതരമായ പൈതൃകത്തെ സ്വാംശീകരിക്കുന്നതിൽ പരാജയപ്പെട്ട ഗ്രീക്കു് സംസ്കാരത്തിൻെറ പ്രധാന ന്യൂനതകളിലൊന്നു് ഇതായിരുന്നു. ക്രിസ്തുമതത്തിൻെറ അഗാധമായ ആത്മീയതയെ സ്വാംശീകരിക്കുന്നതിൽ പരാജയമടഞ്ഞ ആധുനികപാശ്ചാത്യസംസ്കാരത്തെക്കുറിച്ചും ഇതുതന്നെ പറയാം. ലോവ്സ് ഡിക്കിൻസൺ 'ഈ ഗ്രീക്കു് ജീവിതവീക്ഷണം' (പേജ് 68) എന്ന ഗ്രന്ഥത്തിൽ പ്രസ്താവിക്കുന്നു.

'ഗ്രീക്കുകാർ ഇഹലോകത്തിൽ തികച്ചും സന്തുഷ്ടരായി കഴിഞ്ഞുകൂടുമ്പോഴും സ്വന്തം ശക്തികളെ നിർബാധം പ്രയോഗിക്കുന്നതിൽ കൂടുതൽ വ്യാപൃതരാകുമ്പോഴും കർമ്മങ്ങളിലും വികാരങ്ങളിലും തീക്ഷ്ണവും വിശദവുമായി വ്യാപരിക്കുമ്പോഴും വാർദ്ധക്യത്തിൻെറയും മരണത്തിൻെറയും പ്രതിഭാസങ്ങഠം അവനു് കൂടുതൽ അന്യവും തിക്തവും ദുർഗ്രാഹ്യവുമായി അനുഭവപ്പെടുകയും ചെയ്തു. അവനു് സ്വന്തം മതത്തിൽനിന്നു് ഈ പ്രശ്നത്തിലേയ്ക്കു് വേണ്ടത്ര വെളിച്ചമോ ആശ്വാസമോ ലഭിച്ചില്ലെന്നു് ഇതിൽനിന്നു് നമുക്കു് അനുമാനിക്കാവുന്നതാണു്. അവൻെറ ഹ്രസ്വജീവിതത്തിൻെറ സംഗീതം എത്തും പിടിയും കിട്ടാത്ത ഒരു അപസ്വരത്തിൽ കലാശിച്ചു. അവൻെറ വിശ്വാസപ്രമാണത്തെക്കുറിച്ച് സയുക്തികമായ വിമർശനം ഉണ്ടാ

കന്നതിന്നു മുമ്പുതന്നെ അതിൻെറ ന്യൂനത വികാരങ്ങളാൽ അവ നിൽ അടിച്ചേൽപ്പിക്കപ്പെട്ടു കഴിഞ്ഞിരുന്നു.

പുരാതന ഗ്രീസുകാർ അവഗണിച്ചതെന്തോ അതു് പുരാതന ഭാരതീയരെ സംബന്ധിച്ചിടത്തോളം അവരെ ഭരിച്ചിരുന്ന പ്രമുഖ മായ വികാരമായിരുന്നു. ആദിമഘട്ടത്തിൽ നിസ്സാരമായ തോതിൽ ആരംഭിച്ച മനുഷ്യനിലുള്ള അഗാധവും സാരവത്തുമായ എന്തോ ഒന്നിനെക്കുറിച്ചുള്ള വികാരം ഉപനിഷത്തുകളുടെ കാലത്തു് അനുഭവ ങ്ങളുടെ അഗാധതയുൾക്കൊള്ളുന്ന ആന്തരലോകത്തിൻെറ സത്യാ വസ്ഥയെക്കുറിച്ചു് അനാസക്തവും ക്രമികവും ശാസ്ത്രീയവുമായ അന്വേഷണത്തിൻെറ മഹാപ്രവാഹമായിത്തീന്നു കഴിഞ്ഞു. സമകാ ലിക ഭാരതീയ മനസ്സുകളെ ഈ പുതിയ അന്വേഷണമേഖല എത്ര ഗാഢമായി ആകർഷിച്ചിരുന്നുവെന്നതിനെക്കുറിച്ചു് ഉപനിഷത്തുകൾ നമുക്കു് അറിവു് നല്കുന്നുണ്ടു്. ആ ആകർഷണമാകട്ടെ ഇന്നുവരെയും ഭാരതീയമനസ്സുകളിൽ തുടച്ചയായി നിലനിന്നുകൊണ്ടിരിക്കുന്നു മുണ്ടു്. ഈ പുതിയ സരണി ഇന്നു് ആധുനികയുഗത്തിലെ സമുന്നത ചിന്തകന്മാരുടെ സഗൗരവമായ ശ്രദ്ധയെ ആകർഷിക്കാൻ തുടങ്ങി യിരിക്കുന്നു.

## 9 ഭാരതീയരുടെ മനുഷ്യസങ്കല്പം—
## അതിൻെറ ബലവും ദൗർബ്ബല്യവും

ആന്തരമായ അവഗാഹത്തിന്മേലുള്ള ഊന്നലും പൗരാണിക ഗ്രീസുകാർ ശതാബ്ദങ്ങൾക്കുശേഷം രൂപപ്പെടുത്തിയതും എന്നാൽ പകുതി വഴിക്കുവെച്ചു് അവസാനിപ്പിച്ചതുമായ 'മനുഷ്യാ, നീ നിന്നെത്തന്നെ അറിയുക' എന്ന സൂത്രത്തിൻെറ അർത്ഥത്തെക്കുറി ച്ചുള്ള ആത്മാർത്ഥമായ അന്വേഷണവും വഴി ഉപനിഷത്തുകൾ ഭാരതീ യസാംസ്കാരിക പരീക്ഷണത്തിനു് സുസ്ഥിരമായ നൂതനത്വം പ്രദാ നംചെയ്യുകയും മതമേഖലയിൽ ശാസ്ത്രീയവും കടുംപിടുത്തമല്ലാത്ത തുമായ ഒരു പാരമ്പര്യം സൃഷ്ടിക്കുകയും ചെയ്തു. മേൽ ഉദ്ധൃതമായ ഈ. എം. ഫോസ്റ്ററുടെ ഗ്രീക്കു് പൈതൃകത്തെക്കുറിച്ചുള്ള അഭി പ്രായം വെച്ചുനോക്കിയാൽ ഭാരതീയരായ നമ്മെയും ഭാരതീയ സംസ്കാരത്തിൻെറ സ്വാധീനത്തിൽപ്പെട്ട മററു രാജ്യക്കാരെയും കൂടു തൽ ബാധിക്കുകയും പീഡിപ്പിക്കുകയും ചെയ്തിട്ടുള്ളതു് ഈ ഔപ നിഷദസംസ്കാരത്തിൻെറ ഫലമാണു്. ഭാരതീയസംസ്കാരത്തിൻെറ ഒരു സവിശേഷമായ അനന്തരഫലം ആന്തരമായ മാർഗ്ഗത്തിന്മേലുള്ള ഈ ഊന്നലാണു്. അതുമൂലം ചരിത്രാതീതകാലംമുതല്ക്കുതന്നെ അതിൻെറ വ്യാപകമായ ബാഹ്യചലനങ്ങളെല്ലാം അനാക്രമപരങ്ങ

ളായിരുന്നു. ''അതു് മനുഷ്യന്നു നല്കിയിരുന്ന ഓരോ സന്ദേശവും ഉച്ചരിക്കപ്പെട്ടതു് പുറകിൽ അനുഗ്രഹവും മുന്നിൽ ശാന്തിയും നല്കി ക്കൊണ്ടായിരുന്നു......അതുകൊണ്ടു് നാം ജീവിക്കുന്നു.'' എന്നു് വിവേകാനന്ദൻ അഭിപ്രായപ്പെട്ടിരിക്കുന്നു. (കംപ്ലീററ് വർക്കു് 3-ാം വാള്യം. പേജു് 106)

ആന്തരികതയിലേയ്ക്കുള്ള അഗാധമായ ഈ അന്വേഷണത്തി ൻെറ പരമഫലമാകട്ടെ മുമ്പു പറഞ്ഞതുപോലെ പ്രപഞ്ചത്തിലും മനുഷ്യനിലുമുള്ള അനന്തവും അഭയവും അനശ്വരവും ദിവ്യവു മായ ആത്മാവിൻെറ കണ്ടുപിടുത്തമാണു്. മനുഷ്യമഹത്വത്തെ ക്കുറിച്ചുള്ള ഈ സങ്കല്പത്തിൻെറ പ്രാധാന്യത്തെ പരാമർശിച്ചുകൊണ്ടു് ചിക്കാഗോ മതമഹാസമ്മേളനത്തിൽ ചെയ്ത പ്രഭാഷണമദ്ധ്യേ വിവേകാനന്ദൻ പറഞ്ഞു: ''മനുഷ്യൻ ഒരു നിമിഷത്തിൽ കൊടുങ്കാ ററിൽ ആർത്തലച്ചു് ഇരമ്പിക്കയറുന്ന തരംഗമാലകളുടെ ശിഖര ത്തിലും അടുത്ത നിമിഷത്തിൽ ആശാഭംഗത്തിൻെറ അഗാധഗർത്ത ത്തിലും തട്ടിത്തകർന്നു തരിപ്പണമാകുന്ന ഒരു കൊച്ചുനൗകയും നിര ന്തരം ആർത്തലച്ചു കയറിക്കൊണ്ടിരിക്കുന്ന വിട്ടുവീഴ്ചയില്ലാത്ത കാര്യ കാരണപ്രവാഹത്തിൽ നന്മതിന്മകളുടെ കാരുണ്യത്തിനു വിധേയ മായി വട്ടംകറങ്ങിക്കൊണ്ടിരിക്കുന്ന അതിദുർബ്ബലനും നിസ്സഹായനു മായ ഒരു യാത്രികനുമാണോ ? ഈ ആശയം ഹൃദയത്തെ ദുർബ്ബല മാക്കുന്നു; എങ്കിലും ഇതു് ഒരു പ്രകൃതിനിയമമാണു്. ആശയ്ക്കു് ഒരു വഴിയുമില്ലേ ? മുക്തിക്കു് ഒരു മാർഗ്ഗവുമില്ലെന്നോ ? ഈ ആക്രന്ദന മാണു് നിരാശാഭരിതമായ ഹൃദയത്തിൻെറ അത്യഗാധതയിൽനിന്നു് ഉദ്ഗമിച്ചുകൊണ്ടിരിക്കുന്നതു്.''

മനുഷ്യഹൃദയത്തിൽ നിന്നുയർന്നുവന്ന ഈ ആക്രന്ദനത്തിന്നു സമാ ധാനം സാക്ഷാൽക്കാരം നേടിയ ഒരു ഉപനിഷത്കർത്താവായ ഋഷിവര്യൻെറ വിമലീകൃതമായ ഹൃദയത്തിൽനിന്നു് മനുഷ്യരെ മുഴു വൻ 'അമൃതസ്യ പുത്രാഃ' എന്നു അഭിസംബോധന ചെയ്തുകൊണ്ടു് കാഹളധ്വനിയായി ഉയർന്നുവന്നു.

(ശ്വേതാശ്വതരഉപനിഷത്തു്, 2. 5, 3.8)

ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാഃ
ആയേ ധാമാനി ദിവ്യാനി തസ്ഥുഃ
വേദാഹമേതം പുരുഷം മഹാന്തം
ആദിത്യവർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാ അതിമൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേഽയനായ.

'അനശ്വരതയുടെ സന്താനങ്ങളേ കേൾക്കുക: ഉന്നതങ്ങളിലുള്ളവരും കേൾക്കട്ടെ. എല്ലാ അന്ധകാരത്തിന്നുമപ്പുറം(അജ്ഞാനത്തിന്നും മായയ്ക്കുമപ്പുറം) നില്ക്കുന്ന ആദിത്യവർണ്ണനും ജാജ്വല്യമാനനും അനന്തനുമായ ആത്മാവിനെ ഞാൻ സാക്ഷാൽക്കരിച്ചിരിക്കുന്നു. അവൻെറ സാക്ഷാൽക്കാരത്തിൽക്കൂടിയേ മനുഷ്യന്നു മരണത്തെ അതിക്രമിക്കാൻ കഴിയുകയുള്ളൂ. ലക്ഷ്യത്തിലേയ്ക്കു് മററു മാർഗ്ഗമില്ലതന്നെ.

'ഈശാവാസ്യമിദം സർവ്വം യത് കിഞ്ച ജഗത്യാം ജഗത്'' ക്ഷണപരിണാമിയായ ഈ ലോകത്തിൽ മാറിമറിഞ്ഞുകൊണ്ടിരിക്കുന്നതെന്തും ഈശ്വരനാൽ മൂടപ്പെട്ടിരിക്കുന്നു എന്നു് ഈശാവാസ്യോപനിഷത്തിൻെറ ആരംഭത്തിൽ ഋഷി ഉദ്ഘോഷം ചെയ്യുന്നു.

ഈ സത്യത്തെ സ്വയം സാക്ഷാല്ക്കരിക്കുക എന്നു് ഉപനിഷത്തു് മനുഷ്യനെ ഉദ്ബോധിപ്പിക്കുന്നു. ആത്മീയമായ ഈ കണ്ടുപിടുത്തത്തിൻെറ ഉജ്ജ്വലതയോടെ ആരംഭത്തിലുണ്ടായ ആത്മീയമായ പരിവർത്തനം രാജ്യം മുഴുക്കെ പരിവർത്തനം കൈവരുത്തുന്നതു വരെ ആദ്യം ഒരിടത്തും തുടന്നു് മറെറാരിടത്തുമായി ഭാരതം പ്രയാണം ചെയ്തുകൊണ്ടിരുന്നു. ആരെയും ബദ്ധരാക്കിക്കളയുന്ന ആത്മീയാന്വേഷകരുടെ ഒരു ഘോഷയാത്രതന്നെയായിരുന്നു അതു്. അവരിൽ പ്രാചീനരായ ബുദ്ധനും ശങ്കരനും ചൈതന്യനും അർവ്വാചീനരായ രാമകൃഷ്ണവിവേകാനന്ദന്മാരുമായിരുന്നു ചരിത്രത്തിൽ അദ്ധ്യായരചയിതാക്കളായി വിരാജിച്ച പ്രകാശഗോളങ്ങൾ.

സാർവ്വജനീനത, അക്രൂരത, മാനവികത എന്നീ മൂന്നു് അവശ്യമൂല്യങ്ങളായിരുന്നു ഭാരതീയസംസ്ക്കാരം ഔപനിഷദമായ ആത്മീയതയിൽനിന്നു് ഉൾക്കൊണ്ടതു്. മനുഷ്യനെ മനുഷ്യനെന്ന നിലയിൽക്കാണുന്നതിലാണു് അല്ലാതെ ജാതി, വിശ്വാസപ്രമാണം, വിഭാഗം, വർഗ്ഗം എന്നിവയാൽ വെട്ടിമുറിക്കപ്പെട്ട നിലയിൽക്കാണുന്നതിലല്ലായിരുന്നു അവക്കു ശ്രദ്ധ. എന്തിനേക്കുറിച്ചു് അന്വേഷിക്കുകയും എന്തിന്നുവേണ്ടി പരിശ്രമിക്കുകയും ചെയ്തുവോ അതായിരുന്നു മനുഷ്യൻ നേടിയെടുത്ത സമുന്നതമായ മഹത്ത്വവും വൈശിഷ്ട്യവും. ആ മഹത്ത്വമാകട്ടെ ആത്മീയതയിൽ ദർശിക്കുവാനാണു് ഉപനിഷത്തുകൾ ഭാരതത്തെ പഠിപ്പിച്ചതു്.

ഒരു സംസ്കാരത്തിൻെറ സവിശേഷത വെളിപ്പെടുന്നതു് ആ സംസ്ക്കാരത്തിൻെറ സമുന്നതമഹത്ത്വത്തിൻെറ മൂർത്തിമദ്ഭാവമായ മനുഷ്യനിലാണു്. ഒരു സംസ്ക്കാരത്തിൻെറ ഏററവും വലിയ ആരാധ്യപുരുഷൻ ലൗകികവിജയത്തെ പ്രതിനിധാനം ചെയ്യുന്നുവെങ്കിൽ ആ സംസ്ക്കാരം ലൗകികമാണെന്നു പറയാം; അതുപോലെ ഒരു സംസ്ക്കാരത്തിൻെറ ആരാദ്ധ്യപുരുഷൻ പരിത്യാഗത്തിൻെറ

യും ആത്മീയതയുടേയും മൂർത്തിമദ്ഭാവമാകുന്നെങ്കിൽ ആ സംസ്കാരത്തെ ആത്മീയമെന്നോ അലൗകികമെന്നോ വിളിക്കാം. അത്തരം ആരാധന ഒരു ജനതയുടെ മററുവിഭാഗങ്ങളിലേയ്ക്കും പരിവർത്തനത്തിനുള്ള ഒരു പ്രചോദകമെന്ന നിലയിൽ പ്രവർത്തിക്കുന്നു. ഭാരതീയ സംസ്ക്കാരത്തെ ആത്മീയമെന്നു് വിളിക്കുന്നതിൽ വല്ല സത്യവുമുണ്ടെങ്കിൽ അതു് ഭാരതീയർ മററു ജനതയേക്കാൾ ആത്മീയതയുള്ളവരാണെന്നതുകൊണ്ടല്ല; ഭാരതീയരുടെ ഏററവും വലിയ ആരാദ്ധ്യപുരുഷന്മാർ അന്നും ഇന്നും ഈശ്വരാവതാരങ്ങളാണെന്നതുകൊണ്ടും ഭാരതീയരുടെ അഗാധതലസ്പർശിയായ അഭിനിവേശം സ്വയം ആത്മീയമായിത്തീരേണമെന്നതാണെന്നതുകൊണ്ടുമാകുന്നു. ഡോക്ടർ രാധാകൃഷ്ണൻെറ 'പൗരസ്ത്യമതങ്ങളും പാശ്ചാത്യചിന്തയും' (പേജ് 381-82) എന്ന ഗ്രന്ഥത്തിൽനിന്നു് ഒരു ഭാഗം ഉദ്ധരിക്കുകയാണെങ്കിൽ:

'ഭാരതത്തിൻെറ ആദർശപുരുഷൻ ഗ്രീസ്സിൻെറ മഹാമനസ്ക്കനായ പുരുഷനോ മദ്ധ്യകാലയൂറോപ്പിൻെറ വിക്രമിയായ പ്രഭുവോ അല്ല; കണിശമായ ശിക്ഷണത്തിൻെറയും അനാസക്തിപരിശീലനത്തിൻെറയും ഫലമായി പ്രപഞ്ചരഹസ്യത്തിലേയ്ക്കു് ഉൾക്കാഴ്ച ലഭിച്ചവനും സ്ഥലകാലങ്ങളുടെ മുൻവിധിയിൽനിന്നു് മുക്തി പ്രാപിച്ചവനും സർവ്വതന്ത്രസ്വതന്ത്രനുമായ ആത്മജ്ഞാനിയാണു്. ഈ ആദർശം സാക്ഷാല്ക്കരിക്കുന്നതിന്നു് വിജയകരമായി പരിശ്രമിച്ച ഉപനിഷത് കർത്താക്കളായ ഋഷിമാർ, ബുദ്ധൻ എന്നിവർ തൊട്ടു് രാമകൃഷ്ണനും ഗാന്ധിയുംവരെയുള്ള മഹാത്മാക്കളെ രാജ്യത്തിൻെറ ഓരോഭാഗത്തും ഓരോ തലമുറയിലും സൃഷ്ടിച്ചുവെന്നതും മഹത്തായ ഈ ആദർശത്തെ മുറുകെപ്പിടിച്ചുവെന്നതും ഭാരതത്തെ സംബന്ധിച്ചിടത്തോളം അഭിമാനകരമായ വസ്തുതയാണു്.'

അദ്ധ്യാത്മവിദ്യ അതായതു് ആത്മീയവിജ്ഞാനമാണു് ഭാരതീയപാരമ്പര്യത്തിലെ പ്രബലമായ ഘടകമെങ്കിൽ പ്രായോഗികശാസ്ത്രങ്ങളും സാങ്കേതികവിദ്യയും അതിൻെറ ദുർബ്ബലവശങ്ങളുമായിരുന്നു. ശതാബ്ദങ്ങളോളം ഈ രംഗങ്ങളിലും ഭാരതം മഹത്തായ സംഭാവനകൾ അർപ്പിച്ചിട്ടുണ്ടു്. എങ്കിലും ആന്തരമായ ദിവ്യജ്യോതിസ്സിൽ ആകൃഷ്ടരായി സ്വയം ആത്മാവിലേയ്ക്കു് പിന്തിരിയുന്നതിനുള്ള ധ്യാനമാർഗ്ഗം അനുസരിക്കുകനിമിത്തം അവർ താരതമ്യേന ബാഹ്യലോകത്തെയും അവിടെയുള്ള കർമ്മങ്ങളെയും സമരങ്ങളെയും അവഗണിക്കുകയുമാണുണ്ടായതു്. ബാഹ്യലോകത്തിൻെറ നേരെയുള്ള ഈ അവഗണന തുടർന്നുവന്ന ശതാബ്ദങ്ങളിൽ മിക്കവാറും ക്രൂരമായിത്തീരുകയും ചെയ്തു; ആധുനികഭാരതീയസമൂഹത്തെ പീഡിപ്പിച്ചുകൊണ്ടിരിയ്ക്കുന്ന മിക്കവാറും എല്ലാ മാറാവ്യാധികൾക്കും ദാരിദ്ര്യത്തിന്നും

അജ്ഞതയ്ക്കും മാത്രമല്ല ഭക്തിയുടെ പരിവേഷമണിഞ്ഞ ഭൗതികതയ്ക്കും സാമൂഹ്യമായ പാരുഷ്യത്തിന്നും പിന്നിലുള്ള ഒരേ ഒരു കാരണം ഇതുമാത്രമാണ്. വളരെച്ചുരുക്കം ആത്മീയഅതികായരെ സൃഷ്ടിച്ച അതേ നയം ദശലക്ഷക്കണക്കിൽ വളച്ചു മുരടിച്ച വ്യക്തികളെയും അസംഖ്യം സ്വാർത്ഥമതികളായ കപടന്മാരെയും അതിനിടയിൽ ഉല്പാദിപ്പിച്ചുവിടുകയും ചെയ്തു.

## 10 നമ്മുടെ ദേശീയദൗർബ്ബല്യങ്ങൾക്ക് വിവേകാനന്ദൻ കാണുന്ന പരിഹാരം

ഒരുവശത്ത് പ്രാചീനഗ്രീസ്സിന്റെയും ആധുനികപാശ്ചാത്യ രാഷ്ട്രങ്ങളുടെയും മറുവശത്ത് ഭാരതത്തിന്റെയും അനുഭവങ്ങൾ സാംസ്കാരികമേഖലയിലെ ഒരു വശത്തിന്നുമാത്രം സവിശേഷത കല്പിക്കുന്ന സമ്പ്രദായത്തിലടങ്ങിയ മെച്ചങ്ങളെയും ദൗർബ്ബല്യങ്ങളെയും തുറന്നു കാട്ടുന്നു. നിലവിലുള്ള എല്ലാ സംസ്കാരങ്ങളുടേയും ഭാഗികസ്വഭാവത്തെയും അവയുടെ പരസ്പരപൂരകസ്വഭാവങ്ങളെയും കൂടി അതു വെളിപ്പെടുത്തുന്നുണ്ട്. ഭാരതീയവും പാശ്ചാത്യവുമായ സാംസ്കാരികപൈതൃകങ്ങളെ സംബന്ധിച്ചേടത്തോളം ഇതു പ്രത്യേകിച്ചും യഥാർത്ഥമാണ്. നാം മററുള്ളവരെക്കാൾ ഉയർന്നവരാണെന്നു മിഥ്യാഭിമാനവും പ്രത്യേകം അനുഗൃഹീതരാണെന്ന തെററായ ധാരണയുമാണ് ലോകത്തിലെ ഇതരരാഷ്ട്രങ്ങളിൽനിന്നു നാം ഒററപ്പെട്ടു പോവാനും തദ്വാരാ ദേശീയമായി അധഃപതിച്ചുപോവാനും കാരണമെന്ന് കണ്ടെത്തിയ വിവേകാനന്ദനാണ് ഇവ രണ്ടും വിരുദ്ധങ്ങളല്ലെന്നും അടിസ്ഥാനപരമായി ബന്ധപ്പെട്ടതാണെന്നും നമ്മെ ബോദ്ധ്യപ്പെടുത്തിയതു്.

'നമ്മുടെ മുമ്പിലുള്ള കർത്തവ്യം' എന്ന വിഷയത്തെ അധികരിച്ച് 1897-ൽ മദിരാശിയിൽ വെച്ചു നടത്തിയ പ്രസംഗമദ്ധ്യേ അദ്ദേഹം ഇപ്രകാരം പറഞ്ഞു (കംപ്ലീററ് വർക്സ് 3-ാം വാള്യം, പേജ് 272):

'ഭാരതത്തിന്നു പുറത്തുള്ളവരുമായി സമ്പർക്കമില്ലാതെ നമുക്ക് ജീവിക്കാൻ വയ്യ. അങ്ങനെ ചെയ്യാൻ കഴിയുമെന്നു നാം വിചാരിച്ചതു് നമ്മുടെ വങ്കത്തമായിരുന്നു. ഏതാണ്ട് ആയിരം വർഷത്തെ അടിമത്തം കൊണ്ട് നാം അതിന്റെ ശിക്ഷ അനുഭവിച്ചു. നാം പുറമേ പോയി മററു നാടുകളിൽ നടക്കുന്ന കാര്യങ്ങളുമായി നമ്മുടെ കാര്യങ്ങളെ താരതമ്യപ്പെടുത്താനോ നമുക്ക് ചുററും നടക്കുന്ന സംഭവങ്ങളെ ശ്രദ്ധിക്കാനോ മിനക്കെട്ടില്ലെന്നതാണ് ഭാരതീയമനസ്സുകളുടെ അധഃപതനത്തിന്നുള്ള മുഖ്യകാരണം. നാം അതിന്നുള്ള ശിക്ഷ അനുഭവിച്ചു കഴിഞ്ഞു. ഇനി ഒരിക്കലും ഇതു് ആവർത്തിക്കാതിരിക്കുക.

1892 സെപ്റ്റംബറിൽ ബോംബെയിൽനിന്നു് അയച്ച ഒരു കത്തിൽ (ലെറേറഴ്സ് ഓഫ് സ്വാമി വിവേകാനന്ദ പേജ്. 54) സ്വാമി ഇപ്രകാരം എഴുതി.

'നോക്കു ! നാം സഞ്ചരിക്കണം, അന്യനാട്ടകളിലേയ്ക്കു് പോകണം, നാം വീണ്ടും ഒരു രാഷ്ട്രമായിത്തീരണമെങ്കിൽ മററു രാജ്യങ്ങളിലെ സമുദായയന്ത്രം എങ്ങനെ പ്രവത്തിക്കുന്നുവെന്നു് മററു രാജ്യക്കാരുടെ മനസ്സുകളിൽ എന്തു നടക്കുന്നുവെന്നും അറിയുന്നതിന്നു് നാം അവരുമായി ഉള്ള തുറന്നതും സ്വതന്ത്രവുമായ സമ്പക്ക്ത്തിലേപ്പെടണം. സവ്വോപരി നാം ഭീഷണിപ്പെടുത്തുന്നതു് നിത്തണം.'

1893 ജൂലായിൽ അദ്ദേഹം യോക്കോഹാമയിൽനിന്നയച്ചകത്തിൽ രാഷ്ട്രത്തെ ഇപ്രകാരം ഉദ്ബോധിപ്പിച്ചു. (പേജ്-64 അതേ പുസ്തകം).

'നിങ്ങറം ഇടുങ്ങിയ മാളങ്ങളിൽനിന്നു പുറത്തുവന്നു പുറം ലോകത്തെ നോക്കിക്കാണുക. രാഷ്ട്രങ്ങറം എങ്ങനെ പുരോഗമിക്കുന്നുവെന്നു നോക്കു ! നിങ്ങറം മനുഷ്യനെ സ്നേഹിക്കുന്നുണ്ടോ? നിങ്ങറം രാജ്യത്തോടു് കൂറുള്ളവരാണോ? എങ്കിൽ വരു, നമുക്കു് കൂടുതൽ ഉന്നതവും മെച്ചപ്പെട്ടതുമായ കാര്യങ്ങറംക്കു വേണ്ടി പടപൊരുതാം. ഒരു പുതിയ വ്യവസ്ഥിതി കൈവരുത്തുന്നതിന്നുവേണ്ടിയുള്ള ജീവന്മരണപ്പോരാട്ടത്തിൽ പങ്കാളികളാകുന്നതിന്നും ഭാരതത്തിലെ ദരിദ്രരോടു് സഹതപിക്കുന്നതിന്നും വിശക്കുന്ന വായ്ക്കു് ഭക്ഷണം നല്കുന്നതിന്നും ജനങ്ങളെ പ്രബുദ്ധരാക്കുന്നതിന്നും നിങ്ങളുടെ പൂവ്വപിതാക്കളുടെ ഭീകരതനിമിത്തം മൃഗങ്ങളുടെ നിലയിലേയ്ക്കു് അടിച്ചു താഴത്തപ്പെട്ടവരെ മനുഷ്യരാക്കിത്തീക്കുന്നതിന്നു് മരണംവരെ പോരാടുന്നതിന്നും ചുരുങ്ങിയതു് ഭാരതത്തിലെ ആയിരം യുവാക്കളുടെയെങ്കിലും ത്യാഗം ആവശ്യമായിട്ടുണ്ടു്.'

1894 നവംബറിൽ ന്യൂയോക്കിൽ നിന്നയച്ചകത്തിൽ (അതേ പുസ്തകം. പേജ്, 148) അദ്ദേഹം ഇപ്രകാരമെഴുതി.

'രാഷ്ട്രത്തിന്നു ചുററുപാടും നിവസിച്ചിരുന്നവരുടെ നേരെയുള്ള വിദ്വേഷത്തിൻെറ അടിത്തറയിൽ കെട്ടിപ്പൊക്കിയിരുന്ന ആചാരത്തിൻെറ മതിൽക്കെട്ടുകളായിരുന്നു ഭാരതത്തിൻെറ അധഃപതനത്തിന്നും ക്ഷയത്തിന്നും ഏക കാരണമായിരുന്നതു് എന്നെനിക്കു് തോന്നുന്നു. ഹിന്ദുക്കളെ ചുററുപാടുമുള്ള ബുദ്ധമതരാഷ്ട്രങ്ങളുമായുള്ള സമ്പക്ക്ത്തിൽനിന്നു തടയുകയെന്നതായിരുന്നു പ്രാചീനകാലത്തു് അതിൻെറ യഥാത്ഥമായ ഉദ്ദേശ്യം.'

'പൗരാണികമോ ആധുനികമോ ആയ കുയുക്തികൊണ്ട് അതിനെ ഏതു മൂടുപടമണിയിച്ചാലും അതിന്റെ അനിവാര്യമായ ഫലമാകട്ടെ സ്വയം അധഃപതിക്കാതെ ആർക്കും അന്യരെ വെറുക്കാൻ കഴിയുകയില്ല എന്ന ധാർമ്മികനിയമത്തിന്റെ സ്ഥിരീകരണമാണ്. മാത്രമല്ല പൗരാണികവർഗ്ഗങ്ങളുടെയിടയിൽ ഒരു കാലത്ത് സമുന്നതസ്ഥാനത്തെ അലങ്കരിച്ചിരുന്ന ഒരു വർഗ്ഗം ഇന്നു ഇതര രാഷ്ട്രങ്ങളുടെയിടയിൽ പരിഹാസ്യവും അവജ്ഞാപാത്രവുമായിത്തീർന്നു കഴിഞ്ഞുവെന്നുള്ളതുമാണ്. നമ്മുടെ പൂർവ്വികന്മാർ കണ്ടെത്തിയതും വിവേചിച്ചറിഞ്ഞതുമായ പ്രസ്തുതനിയമത്തെ ലംഘിച്ചതിന്റെ ഒരു സാധനപാഠമാണ് നമ്മൾ.'

'കൊടുക്കുകയും എടുക്കുകയും ചെയ്യുകയെന്നതാണ് നിയമം. ഭാരതം ഒരിക്കൽക്കൂടി ഉയിർത്തെഴുന്നേല്ക്കണമെങ്കിൽ സ്വന്തം നിധികളെപുറത്തുകൊണ്ടുവന്ന് ലോകത്തിലെ മററു രാഷ്ട്രങ്ങളുടെ മുമ്പാകെ വാരിവിതറുകയും പകരം അവർ നമുക്ക് നല്കുന്നതു സ്വീകരിക്കാൻ നാം തയ്യാറാവുകയും വേണമെന്നത് അത്യന്താപേക്ഷിതമാണ്. വികാസം ജീവിതവും സങ്കോചം മരണവുമത്രെ. പ്രേമമാണ് ജീവിതം, വിദ്വേഷം മരണവും. മററു വർഗ്ഗക്കാരെ വിദ്വേഷിക്കാൻ തുടങ്ങിയ ദിവസം മുതൽ നാം മരിക്കാൻ ആരംഭിച്ചിരിക്കുന്നു. ജീവിതമാകുന്ന വികാസത്തിലേയ്ക്കു നാം മടങ്ങിവരുന്നില്ലെങ്കിൽ നമ്മുടെ മരണത്തെ തടഞ്ഞു നിർത്താൻ ഒന്നിനും സാദ്ധ്യമാവുകയില്ല.'

'അതിനാൽ ഭൂമിയിലെ മറെറല്ലാവർഗ്ഗക്കാരുമായും നാം കൂടിക്കലരണം.'

## 11 ആധുനികഭാരതത്തിന്റെ പാശ്ചാത്യമൂല്യങ്ങളുടെ സാത്മീകരണം

വീക്ഷണത്തിലും ജീവിതത്തിലും ശതാബ്ദങ്ങളായി നിലനിന്നുവരുന്ന അസമാനാവസ്ഥയെ പരിഹരിക്കുകയെന്നതാണ് ആധുനികയുഗത്തിലെ ഭാരതത്തിന്റെ കർത്തവ്യമായിരിക്കുന്നത്. ബാഹ്യജീവിതത്തെ ഇനിയൊരിക്കലും അവൾ അവഗണിക്കരുത്. ഭാരതത്തിന്റെ ദേശീയ പ്രതിഭയുടെ സർവ്വതോമുഖമായ വികാസത്തെ ലക്ഷ്യമാക്കിയിട്ടുള്ള ആധുനിക പുനരുത്ഥാനത്തിന്ന് ഈ മനോഭാവവും ആത്മാർത്ഥതയും അത്യന്താപേക്ഷിതമാണ്. ആധുനികയുഗത്തിന്റെ യാഥാർത്ഥ്യങ്ങൾക്കു നേരേ ജനങ്ങൾ പ്രബുദ്ധരാവുകയെന്ന ഒരേയൊരു ലക്ഷ്യമാണ് ഈ ശതാബ്ദത്തിലെ കഴിഞ്ഞ അറുപത്തിയഞ്ചു് കൊല്ലക്കാലത്തെ രാഷ്ട്രീയവും സാമ്പത്തികവും സാംസ്കാരികവുമായ ഭാരതീയാത്മാവിന്റെ സമസ്തചലനങ്ങളുടേയും പ്രേരണ.

ആധുനികപാശ്ചാത്യ സംസ്കാരത്തിന്റെ അടിസ്ഥാനമൂല്യങ്ങളെയും പ്രബലവശങ്ങളെയും കുറിച്ച് സ്വയം ശിക്ഷണം നേടുകയെന്ന കർമ്മത്തിലാണ് രാഷ്ട്രം ഏർപ്പെട്ടുകൊണ്ടിരിക്കുന്നത്. നമുക്ക് സ്വാംശീകരിക്കേണ്ടതായ പ്രഥമമൂല്യം രാഷ്ട്രീയസ്വാതന്ത്ര്യമായിരുന്നു. മരണാനന്തരമുക്തിക്കുവേണ്ടിയുള്ള അന്വേഷണത്തിൽ രാഷ്ട്രീയസ്വാതന്ത്ര്യത്തെയും രാഷ്ട്രീയമായ അടിമത്തത്തെയും ഏതാണ്ട് തുല്യദൃഷ്ടിയോടെ ശതാബ്ദങ്ങളായി വീക്ഷിച്ചുവന്ന ഒരു ജനതയെ സംബന്ധിച്ചേടത്തോളം ദേശീയമായ മറ്റെല്ലാ അസന്തുലിതാവസ്ഥകളേയും പരിഹരിക്കുന്നതിന്നുള്ള മുന്നോടിയായി രാഷ്ട്രീയമായ പ്രബുദ്ധത അത്യന്താപേക്ഷിതമായിരുന്നു. മനുഷ്യന്റെ സാമൂഹ്യമായ നിലനില്പിന്റെ എല്ലാ ഭേദവും വൈശിഷ്ട്യവും രാഷ്ട്രീയ സ്വാതന്ത്ര്യത്തിൽ നിന്നാണ് ആരംഭിക്കുന്നത്. മനുഷ്യന്റെ പ്രാഥമികമായ അന്തസ്സ് ഉറവെടുക്കുന്നത് ഏതിൽനിന്നാണോ ആ രണ്ട് മൂല്യങ്ങളാണ് അത്തരം സ്വാതന്ത്ര്യവും ഉത്തരവാദിത്വബോധവും. ഒരു സ്വതന്ത്രസമൂഹത്തിൽ മനുഷ്യൻ നേടേണ്ട ആത്മസാക്ഷാത്കാരത്തിന്ന് ഉപയുക്തമായ പൗരത്വത്തെക്കുറിച്ചുള്ള ആധുനികസങ്കല്പം ഇതാണ്. സ്വയം ഒരു ജനാധിപത്യപരമാധികാരറിപ്പബ്ലിക്കൻ ഭരണഘടന ഭാരതം അംഗീകരിച്ചതു് ജനങ്ങളുടെ രാഷ്ട്രീയ വിദ്യാഭ്യാസത്തിൽ ഒരു നാഴികക്കല്ലിനെക്കുറിക്കുന്നു. കാലാന്തരത്തിൽ വരാനിരിക്കുന്ന മററു് പുതിയ പ്രമാണപരമ്പരകളിൽ ആദ്യത്തേതാണ് ഈ ഭരണഘടന. ഭാരതീയരുടെ മതേതരജീവിതത്തിന്ന് സഹായകമായ വിധത്തിൽ നിലവിലുള്ള എല്ലാ മതനിയമങ്ങൾക്കും പകരമായി നില്ക്കേണ്ട ഒരു പൊതുവായ സിവിൽ നിയമവും ഇവയിൽ ഉൾപ്പെടുന്നു.

## 12 രാഷ്ട്രനിർമ്മാണം ആധുനികഭാരതത്തിൽ

ഈ പ്രമാണങ്ങളാകട്ടെ ഭാരതത്തിന്റെ വർഗ്ഗപരവും ഭാഷാപരവും മതപരവുമായ വൈവിധ്യങ്ങളുടെ അംശങ്ങളിൽനിന്നു ഉരുത്തിരിയുന്ന രാഷ്ട്രനിർമ്മാണത്തിന്റെ പ്രക്രിയയെ പൂർത്തീകരിക്കും. അവ ഈ യുഗത്തിന്റേതായ ഒരു നവീനദേശീയധർമ്മശാസ്ത്രത്തെ രൂപപ്പെടുത്തും. മാത്രമല്ല സർഗ്ഗപരവും രചനാത്മകവുമായ പാതയിലേയ്ക്കു നയിക്കുന്ന ദേശീയമോക്ഷശാസ്ത്രപാരമ്പര്യങ്ങളിലേയ്ക്ക് അതു് നമ്മെ എത്തിക്കും. ഭാരതത്തിലെ മഹത്തായ മതങ്ങളിലടങ്ങിയ യഥാർത്ഥമായ ആത്മീയശക്തികളെ മുഴവൻ സ്വാതന്ത്ര്യമായി വിടാൻ അനുവദിക്കുന്നതിന്ന് ആവശ്യമായ ആത്മീയജീവിതത്തിന്നുവേണ്ട സുദൃഢമായ അടിത്തറ നല്കുകയും ചെയ്യും. ഭാരതത്തിലെ മഹത്തായ മതങ്ങളിൽ അന്തർല്ലീനമായ ആത്മീയശക്തികളെ മുഴവൻ ഈശ്വരോന്മുഖമായ അഭിവാഞ്ഛയുടെയും മനുഷ്യോന്മുഖമായ പ്രേമത്തിന്റെയും ജ്വാല

യിൽ ഉരുക്കിച്ചേർത്താൽ മാത്രമേ അതിന്നു പൂർണ്ണമായ ഒരു രാഷ്ട്രമെന്ന നില കൈവരിക്കുവാൻ കഴിയുകയുള്ളു.

ഞാൻ മുമ്പ് സൂചിപ്പിച്ചതുപോലെ ഒരു ജനാധിപത്യത്തിലെ പൗരത്വത്തിൽ സ്വാതന്ത്ര്യം മാത്രമല്ല ഉത്തരവാദിത്വങ്ങളും അന്തർഭവിക്കുന്നുണ്ട്. സാമൂഹ്യമായ കർത്തവ്യബോധം ഒരു പൗരന്റെ ഊർജ്ജം സഹപൗരന്മാരുടെ സേവനത്തിന്നുവേണ്ടി വിനിയോഗിക്കുവാനും അതുവഴി സമൂഹത്തിന്റെ ഐക്യവും അഖണ്ഡതയും സർവ്വതോമുഖമായ വികാസവും കൈവരുത്താനും സഹായകമാവും. നമ്മുടെ ഭരണഘടനയുടെ ആമുഖത്തിൽ പ്രഘോഷിക്കുന്നതുപോലെ 'ഭാരതീയരായ നാം' നമുക്കു ഒരു സ്വതന്ത്രമായ ഭരണഘടനയെ പ്രദാനം ചെയ്തിരിക്കുന്നുവെങ്കിൽ ആ ഭാരതീയരായ നമ്മിൽത്തന്നെയാണ് കഠിനാദ്ധ്വാനത്തിലും പരസ്പരസഹകരണത്തിലുംകൂടി വ്യക്തികളുടെ അന്തസ്സും ദേശീയമായ ഐക്യവും ഉറപ്പുവരുത്തുന്നതിന്നുള്ള ഉത്തരവാദിത്വവും കുടികൊള്ളുന്നതു്. ഈ പ്രായോഗികരാജ്യതന്ത്രത്തിന്റെ രംഗത്തു് കൂട്ടതലായി സ്വന്തം പൗരാണികപാരമ്പര്യത്തിൽ അടിയുറച്ചും ആധുനികപാശ്ചാത്യപാരമ്പര്യങ്ങൾ സാത്മീകരിച്ചുംകൊണ്ടു ജീവിക്കുന്ന രാഷ്ട്രത്തെ ആശ്രയിച്ചാണ് വിജയം നിലനില്ക്കുന്നതു്. അത്തരത്തിലുള്ള ഒരു സാത്മീകരണം ഭാരതത്തിലെ പൗരരെ ആകമാനം സുശിക്ഷിതമായ ഊർജ്ജത്തിന്റെയും വൈഭവത്തിന്റെയും സംഭരണികളായി മാററാൻ ഉപയുക്തമായ തരത്തിൽ അവരിലടങ്ങിയ പ്രേമത്തിയൻ തീപ്പൊരി ഉജ്ജ്വലിപ്പിക്കുന്നതിനെ ആശ്രയിച്ചിരിക്കുന്നു.

സ്വാതന്ത്ര്യലബ്ധിതൊട്ട് നമ്മുടെ രാജ്യത്തു് നടന്നുകൊണ്ടിരിയ്ക്കുന്നതു് അതാണ്. സ്വാതന്ത്ര്യലബ്ധിക്കുശേഷമുള്ള കഴിഞ്ഞ 18 വർഷങ്ങളിൽ സാമ്പത്തികവികസനത്തിന്റെയും സാമൂഹ്യപരിവർത്തനത്തിന്റെയും കാര്യത്തിൽ ഭാരതം സ്വാതന്ത്ര്യലബ്ധിക്കുമുമ്പുള്ള നൂറു വർഷത്തിൽ കൈവരിച്ചതിനേക്കാൾ പുരോഗതി നേടിയിട്ടുണ്ടു്. ഇതു് ആധുനികപാശ്ചാത്യനാടുകളുടെ ഊർജ്ജത്തിന്റെയും പുരോഗതിയുടെയും കർമ്മത്തിന്റെയും അത്യദ്ധ്വാനത്തിന്റെയും ആവേശം ഉൾക്കൊണ്ടിട്ടുള്ള രാഷ്ട്രത്തിന്റെ യുവചൈതന്യത്തിന്നു് ഉത്തമമായ തെളിവാണ്. ഇനിയും പരിഹൃതമാകാനിരിക്കുന്ന നിരവധി പ്രശ്നങ്ങളുടെ സമ്മർദ്ദമുണ്ടെങ്കിലും രാഷ്ട്രം ഒരിക്കലും അതിന്നു കൈവന്ന കനപ്പെട്ട നേട്ടങ്ങളെക്കാണാതിരിക്കരുതു്. നിരന്തരമായ സ്വയംനിന്ദ ആത്മവിശ്വാസത്തെ നശിപ്പിച്ചുകൊണ്ടു് ഒരു രാഷ്ട്രത്തിന്റെ ചൈതന്യത്തെത്തന്നെ ചോർത്തിക്കളയുമെന്നു വിവേകാനന്ദസ്വാമികൾ പ്രസ്താവിക്കുന്നു. 'അജ്ഞശ്ചാശ്രദ്ദധാനശ്ച സംശയാത്മാ

വിനശ്യതി' (അജ്ഞനം അവിശ്വാസിയും സംശയാലുവും നശിച്ചു പോകുന്നു.) എന്നു 'ഗീത' പറയുന്നു (IV-40)

## 13 ആധുനികഭാരതം: പ്രാചീനഗ്രീസ്സുകാരൻെറയും പ്രാചീനഹിന്ദുവിൻെറയും സംഗമസ്ഥലം

ഭാരതത്തെ സംബന്ധിച്ചേടത്തോളം രാഷ്ട്രനിർമ്മാണമെന്നുവെച്ചാൽ അതിൻെറ അവിനാശിയായ ആത്മാവിന്നു പററിയ ഒരു പുത്തൻ ജനതയെ രൂപപ്പെടുത്തുകയെന്നതാണെന്നു് നാം എപ്പോഴും ഓർക്കേണ്ടതുണ്ടു്. ആ ആത്മാവാകട്ടെ ഇതുവരെയും അതിൻെറ പ്രതാപത്തിന്നും മഹത്വത്തിന്നും നിരക്കാത്ത ഒരു ശരീരത്തിൽ അടക്കപ്പെട്ടിരിക്കുകയായിരുന്നു. ഭാരതത്തിൽ ആത്മീയവീക്ഷണത്തിലും രാഷ്ട്രമെന്നനിലയിലും ആദർശവും യാഥാർത്ഥ്യവും തമ്മിലുള്ളതുപോലെ അത്തരം ലോകത്തിലെ മറെറാരു സമൂഹത്തിലും കാണാൻ കഴിയുകയില്ല. വിവേകാനന്ദൻെറ നിശിതമായ വാക്കുകളിൽപ്പറയുകയാണെങ്കിൽ(ലെറേറഴ്സ് ഓഫ് സ്വാമി വിവേകാനന്ദ, പേജ്.69)

'ഹിന്ദുമതത്തെപ്പോലെ ഇത്രയും ഗംഭീരമായ സ്വരത്തിൽ മനുഷ്യരാശിയുടെ അന്തസ്സിനെക്കുറിച്ച് പ്രഘോഷണം ചെയ്ത മറെറാരു മതവും ഭൂമിയിലില്ല. അതുപോലെതന്നെ ഹിന്ദുമതത്തെപ്പോലെ പാവപ്പെട്ടവരുടേയും അധഃകൃതരുടേയും നെഞ്ചിലേറിച്ചവിട്ടിമെതിച്ച മറെറാരു മതവും ലോകത്തിലില്ല.'

ചരിത്രത്തിലാദ്യമായി ഭാരതം ഓരോ പൗരനും സ്വയം വികസിക്കുന്നതിന്നു അവസരം നല്കിക്കൊണ്ടുള്ള സ്വാതന്ത്ര്യവും സമത്വസുന്ദരവുമായ സമുദായത്തിൻെറ സൃഷ്ടിക്കു് ആത്മാർത്ഥമായി ശ്രമിച്ചുകൊണ്ടു് മനുഷ്യമഹത്വത്തെക്കുറിച്ചുള്ള അതിൻെറ ദർശനം യാഥാർത്ഥ്യമാക്കുവാൻ ദൃഢപ്രതിജ്ഞ ചെയ്തിരിക്കുകയാണു്. ഭഗിനി നിവേദിത അവരുടെ മേല്പറഞ്ഞ ഗ്രന്ഥത്തിൽ ഭാരതീയസംസ്കാരത്തിന്നു് അവശ്യം വേണ്ടതായ ഈ നവീകരണത്തെക്കുറിച്ചു് വിവേകാനന്ദസ്വാമികൾ തൻെറ രണ്ടാമത്തെ പാശ്ചാത്യസഞ്ചാരവേളയിൽ പ്രകടിപ്പിച്ച അഭിപ്രായത്തെ പരാമർശിച്ചിട്ടുണ്ടു്. (പേജ്. 203)

'പരിത്യാഗം, മോക്ഷം, ഈ രണ്ടു വാക്കുകൾമാത്രം പഠിച്ചുവെന്നതാണു് ഭാരതീയമതം ഇതുവരെ അനുവർത്തിച്ച ഒരു വലിയ തെററു്. മുക്തി–ഇവിടെത്തന്നെ! ഗൃഹസ്ഥന്മാർക്കായി ഒന്നുമില്ല!

'ഇത്തരം ഗൃഹസ്ഥന്മാരെയാണു് എനിക്കു സഹായിക്കേണ്ടിയിരിക്കുന്നതു്.'

'അതിനാൽ രാഷ്ട്രത്തിന്നു ശക്തി വിദ്യാഭ്യാസത്തിൽക്കൂടി വരേണ്ടിയിരിക്കുന്നു.'

ഈ പ്രഖ്യാപനത്തിൻെറ പ്രാധാന്യത്തെ ചൂണ്ടിക്കാണിച്ചു കൊണ്ടു് നിവേദിത ഇപ്രകാരം പറയുന്നു:

'ആ സന്ദർഭത്തിൽ എനിക്കു തോന്നി, അതിനെക്കുറിച്ചു് ആലോചിക്കുന്തോറും എനിക്കു കൂടുതൽക്കൂടുതൽ തോന്നികൊണ്ടിരിക്കുന്നു അദ്ദേഹം തൻെറ യാത്രയിൽച്ചെയ്ത ഈ ഒരൊററ പ്രഖ്യാപനം തന്നെ ശ്രവണയോഗ്യമായിത്തീൎന്നിരിക്കുന്നുവെന്നു്.'

ദാരിദ്ര്യത്തിന്നും സാമൂഹ്യഅനീതിക്കും പൊതുവേയുള്ള സ്തംഭനാവസ്ഥക്കും എതിരായുള്ള സമരത്തിൽ ഭാരതം ഇതുവരെ നേടിയ വിജയം ആധുനികപാശ്ചാത്യരാജ്യങ്ങളുടെ പുരോഗതിയും മാനവികതയ്ക്കു വേണ്ടിയുള്ള ആവേശവും ഉൾക്കൊണ്ടതിൻെറ ഫലമാണു്. ഇതാണു് നമ്മുടെ പൗരാണികരാഷ്ട്രം പൗരാണിക ഗ്രീസ്സിൻെറയും ആധുനികപാശ്ചാത്യനാടുകളുടെയും ആവേശത്തിന്നു് ഇന്നു നല്കുന്ന ബഹുമതി. ഒരു സംസ്കാരത്തിന്നു മറെറാരു സംസ്കാരത്തിന്നു നല്കാൻ കഴിയുന്ന അത്യുത്തമമായ ബഹുമതിയും ഇതത്രേ. ഞാൻ ആദ്യം പറഞ്ഞതുപോലെ ഭാരതത്തിൻെറയും പാശ്ചാത്യനാടുകളുടെയും സാംസ്കാരികപൈതൃകത്തിലെ പ്രബലവശങ്ങൾ തമ്മിലുള്ള അടിസ്ഥാനപരമായ ബന്ധത്തെ നമുക്കു ചൂണ്ടിക്കാണിച്ചുതന്ന ആദ്യത്തെ വ്യക്തി വിവേകാനന്ദനാണു്. ഈ രണ്ടു് പൈതൃകങ്ങളുടെ പരസ്പരസംയോഗം വഴി ഒരു സമ്പൂൎണ്ണമാനവികസംസ്കാരം രൂപപ്പെടുത്തിയെടുക്കുന്നതിന്നു് ആധുനികലോകത്തിൻെറ ഇന്നത്തെ സ്ഥിതിഗതികൾക്കു് ഉത്തമമായ ഒരു സന്ദർഭം പ്രദാനം ചെയ്യാൻ കഴിയുമെന്നു അദ്ദേഹം മുൻകൂട്ടി കണ്ടറിഞ്ഞിരുന്നു. സാംസ്കാരികമായ ഈ വിളക്കിച്ചേൎച്ചയ്ക്കു് അനുയോജ്യമായ പരീക്ഷണശാല ഭാരതമാണെന്നും അദ്ദേഹം കരുതിയിരുന്നു. മനുഷ്യജീവിതത്തിൻെറ ആന്തരവും ബാഹ്യവുമായ വശങ്ങളെ സ്പർശിക്കുന്ന സമഗ്രമായ ആത്മീയതയുടെ സംക്ഷിപ്തദർശനത്തിൻെറ ഉദ്ഗ്രഥനത്തെ ലക്ഷ്യംവെച്ചുകൊണ്ടു് അദ്ദേഹം കിഴക്കും പടിഞ്ഞാറും ഒരുപോലെ ഭാരതത്തിൻെറ ദേശീയ തത്ത്വശാസ്ത്രമായ വേദാന്തത്തെക്കുറിച്ചു് പ്രഭാഷണങ്ങൾ നടത്തി. മാത്രമല്ല ഭാരതത്തിൻെറ ആധുനികനവോത്ഥാനത്തിൻെറ ഊൎജ്ജത്തെ അദ്ദേഹം ആ വഴിക്കു തിരിച്ചുവിടുകയും ചെയ്തു. 'വക്ക് ബിഫോർ അസ്'' എന്ന പ്രഭാഷണത്തിൽ വിവേകാനന്ദൻ ഭാരതീയനവോത്ഥാനത്തിൻെറ മൎമ്മപ്രധാനമായ ഈ വശത്തിൽ ഊന്നിക്കൊണ്ടു് ഇപ്രകാരം പ്രസ്താവിക്കുന്നു (കംപ്ലീററ് വർക്സ്, 3-ാം വാല്യം പേജ് 271):

'ഇംഗ്ലണ്ടു് മാത്രമല്ല യൂറോപ്പു മുഴുവനും (അമേരിക്കയും) അതിൻെറ നാഗരികതയ്ക്കു് ഗ്രീസ്സിനോടു് നന്ദി പറയേണ്ടതാണു്. പടി

ഞ്ഞാറുള്ള ഓരോന്നിലുംകൂടി ഗ്രീസ്സാണ് സംസാരിക്കുന്നത്. അവിടത്തെ ഓരോ കെട്ടിടവും ഓരോ മരസ്സാമാനവും ഗ്രീസ്സിന്റെ മുദ്ര വഹിക്കുന്നുണ്ട്.' (യൂറോപ്പിന്റെ - പാശ്ചാത്യനാടുകളുടെ ശാസ്ത്രവും കലയുമെല്ലാം ഗ്രീസ്സിന്റേതല്ലാതെ മറ്റൊന്നുമല്ല.) (വലയത്തിന്നുള്ളിലെ വാക്കുകൾ വിവേകാനന്ദന്റേതല്ല.)

ഇന്നാകട്ടെ പൗരാണികഗ്രീസ്സുകാരൻ പൗരാണികഹിന്ദുവിനെ ഭാരതത്തിന്റെ മണ്ണിൽവെച്ചു കണ്ടുമുട്ടുകയാണ്. അങ്ങനെ വളരെ സാവധാനത്തിലും നിശ്ശബ്ദമായും പരിവർത്തനത്തിന്നുള്ള ഉത്തേജനം വന്നുകഴിഞ്ഞു. വിസ്തൃതവും ജീവനദായകവും നവോത്ഥാനപ്രേരകവുമായ ചുററുപാടും കാണുന്ന ചലനം ഈ രണ്ടു ശക്തികളുംകൂടി കരുപ്പിടിപ്പിച്ചതാണ്. ജീവിതത്തെക്കുറിച്ചുള്ള കൂടുതൽ വിസ്തൃതവും ഉദാരവുമായ ഒരു സങ്കല്പം നമ്മുടെ മുമ്പിലുണ്ട്: ആരംഭത്തിൽ നാം അല്പം വിമോഹിതരാവുകയും തൽഫലമായി കാര്യങ്ങളെ സങ്കുചിതമായി വീക്ഷിക്കാൻ ശ്രമിക്കുകയും ചെയ്തുവെങ്കിലും ഇന്നാകട്ടെ ഉദാരമായ പ്രേരണകൾ കർമ്മോന്മുഖമായിരിക്കുന്നത് നാം കാണുകയാണ്. ജീവിതത്തെക്കുറിച്ചുള്ള വിശാലവിസ്തൃതമായ ഈ സങ്കല്പം നമ്മുടെ പൗരാണികഗ്രന്ഥങ്ങളിൽ അന്തർഭവിച്ച കാര്യങ്ങളുടെ സയുക്തികമായ വ്യാഖ്യാനമാണ്. നമ്മുടെ പൂർവ്വികരുടെ പ്രാഥമിക സങ്കല്പങ്ങളുടെ കണിശമായ താർക്കികഫലത്തിന്റെ നിർവ്വഹണമാണവ. നമ്മുടെ ലക്ഷ്യങ്ങളുടെ പരിധി വിസ്തൃതമാക്കുക, പുറമേ പോകുക, സങ്കലനം ചെയ്യുക, സാർവ്വത്രികമാക്കുക എന്നിവയാണ് അവ. ഇക്കാലമത്രയും നമ്മുടെ ദിവ്യഗ്രന്ഥങ്ങളിൽ നിർദ്ദേശിക്കപ്പെട്ട പരിപാടികൾക്ക് വിരുദ്ധമായി നമ്മൾ സ്വയം സങ്കോചിക്കുകയും മററുള്ളവരിൽനിന്നു നമ്മെ വിടർത്തുകയുമായിരുന്നു.

## 14 ആത്മീയതയും പരിണാമവും

ഭാരതം തന്റെ അദ്ധ്യാത്മവിദ്യയെ—ആത്മീയശാസ്ത്രത്തെ—വികസിപ്പിക്കുകയും രൂപപ്പെടുത്തുകയും ചെയ്തുകൊണ്ട് മനുഷ്യന്റെ അന്തസ്സിനും അനന്തമായ വികസന സാദ്ധ്യതസ്സും അനുരോധമായി മനുഷ്യപരിണാമത്തിന് ആദ്ധ്യാത്മികമായ ഒരു പന്ഥാവ് പ്രദാനം ചെയ്യുകയുണ്ടായി. ഞാൻ മുമ്പ് പ്രസ്താവിച്ചതുപോലെ ഇരുപതാം ശതകത്തിലെ ജീവശാസ്ത്രം മനുഷ്യദശയിലെ പരിണാമത്തിന് മാനദണ്ഡമായി സംഖ്യാബലത്തെക്കാൾ ഗുണോൽക്കർഷത്തെ പ്രതിഷ്ഠിക്കുകയും സംഖ്യാവർദ്ധനവിന്റെയും വെറും നിലനില്പിന്റേയും സ്ഥാനത്ത് ഈ പൂർത്തി ലക്ഷ്യമായി ഉയർത്തിപ്പിടിക്കുകയുമാണ് ചെയ്തത്. പൂർണ്ണതയ്ക്കുവേണ്ടിയുള്ള ഈ അന്വേഷണം മനുഷ്യനെ

പരിക്ഷീണവും പരിമിതവുമായ ദേഹേന്ദ്രിയബോധതലങ്ങളിൽ നിന്നു് ക്രമപ്രവൃദ്ധമായി ഉയർത്തുകയും അനന്തമായ ആത്മസ്വരൂപത്തിന്റെ ഒരു ക്ഷണികദർശനം അവന്നു സാദ്ധ്യമാക്കുകയും ചെയ്യുന്നു. ഇത്തരം ആത്മീയവികാസത്തിൽക്കൂടി മാത്രമേ മനുഷ്യന്നു് തന്റെ അനന്തവും സാർവ്വജനീനവുമായ ആത്മസ്വരൂപത്തെ സാക്ഷാത്കരിച്ചുകൊണ്ടു് പൂർണ്ണതയെ പ്രാപിക്കുവാനും തന്റെ സഹജീവികളെ പ്രേമവും സേവനവുംകൊണ്ടു് സമാശ്ലേഷിക്കുവാനും കഴിയുകയുള്ളു.

ഇതാണു് ഈ പ്രഭാഷണത്തിന്റെ ആദ്യഭാഗത്തു് ഉദ്ധൃതമായ വിവേകാനന്ദന്റെ അഭിപ്രായങ്ങളിൽ പരാമർശിക്കപ്പെട്ട ഭാരതീയ പൈതൃകത്തിന്റെ പ്രബലവശങ്ങളിൽ പ്രബലതമമായ അംശം. ഭാരതം മാത്രമല്ല ആധുനികലോകംതന്നെ പോഷിപ്പിച്ചുകൊണ്ടുവരേണ്ട വശവും ഇതത്രേ. ആധുനിക പാശ്ചാത്യരാജ്യങ്ങൾ ഭാരതത്തിന്റെ നേരെ വെല്ലുവിളി ഉയർത്തിയപ്പോൾ ഭാരതം തിരിച്ചു് അവരുടെ നേരെയും ഒരു വെല്ലുവിളി ഉയർത്തി. രണ്ടും ആരോഗ്യകരമായ വെല്ലുവിളികൾ തന്നെ. ഇരുഭാഗക്കാരും ഇതിന്നു തക്കതായി പ്രതികരിക്കുകയാണെങ്കിൽ ലോകത്തിലെല്ലാമുള്ള മനുഷ്യന്റെയും പൂർണ്ണതയെന്ന ലക്ഷ്യത്തിലേയ്ക്കുള്ള പരിണാമത്തിൽക്കൂടിയുള്ള ക്രമികമായ പുരോഗതി അതു് ഉറപ്പുവരുത്തും. നേരത്തെ ഉദ്ധരിക്കപ്പെട്ട ഈ. എം. ഫോസ്റ്ററുടെ വാക്കുകളിൽ പരാമൃഷ്ടമായ പാശ്ചാത്യനാട്ടുകളെ പീഡിപ്പിച്ചുകൊണ്ടിരിക്കുന്ന ഗ്രീക്കു് പൈതൃകത്തിന്റെ അംശങ്ങൾക്കു് അവർ ഒരു പരിഹാരം കണ്ടേത്തേണ്ടതുണ്ടു്. ആധുനിക പാശ്ചാത്യരാഷ്ട്രങ്ങളെ പീഡിപ്പിച്ചുകൊണ്ടിരിക്കുന്ന ഈ അചികിത്സ്യരോഗത്തെ ഷോപ്പനാർ എന്ന ജർമ്മൻ ദാർശനികൻ തന്റെ 'ലോകം—ഇച്ഛയും ആശയവും' എന്ന ഗ്രന്ഥത്തിൽ ഇങ്ങനെ വിവരിച്ചിരിക്കുന്നു. (1-ാം വാല്യം പേജ് 404)

''ആവശ്യങ്ങളെയും നിലനില്പിനെയും കുറിച്ചുള്ള ആശങ്കകളിൽ നിന്നു സുരക്ഷിതത്വം ലഭിച്ച മിക്കവാറും ജനങ്ങൾ ഒടുക്കം തങ്ങളുടെ മററു ഭാരങ്ങളെല്ലാം വലിച്ചെറിഞ്ഞു് ഇപ്പോൾ തങ്ങൾക്കുതന്നെ ഒരു ഭാരമായിത്തീർന്നിരിക്കുന്നു ''

ഈ രണ്ടു് പൈതൃകങ്ങളും പരസ്പരപൂരകങ്ങളായതിനാലും ഭാരതീയരുടെ സംഭാവന മനുഷ്യന്റെ അഗാധതലത്തെ സ്പർശിക്കുന്നതായതുകൊണ്ടും ഭാരതീയരുടെ അന്യഥാ ശ്രേഷ്ഠവും ചലനാത്മകവുമായ പൈതൃകത്തിൽ പരിഹാരം കണ്ടേത്തേണ്ടതായ ദുർബ്ബലാംശങ്ങളെ പാശ്ചാത്യർ മനസ്സിലാക്കേണ്ടതുണ്ടു്. വിവേകാനന്ദൻ 1897 - ൽ ഭാരതത്തിൽ ചെയ്ത 'വേദാന്തപരിപാടി' എന്ന പ്രഭാഷണത്തിൽ ഇതു് പരാമർശിച്ചിട്ടുണ്ടു്. അല്പം ദീർഘമാണെ

ങ്കിലും ഈ സന്ദഭ്ത്തിൽ അതിവിടെ ഉദ്ധരിക്കുന്നതു് പ്രസക്ത മാണെന്നു ഗ്രഹിക്കാൻ കഴിയും. സ്വാമി ഇപ്രകാരം പറയുന്നു: (കംപ്ലീററ് വർക്സ്, 3-ാം വാല്യം, 8-ാം പതിപ്പു് പേജ് 181-182)

''നാം വളരെ പൌരാണികകാലം മുതല്ക്കുതന്നെ മുഴവൻ ലോക ത്തിനു നേരെയും ഒരു വെല്ലുവിളി ഉയത്തിയിട്ടുണ്ടു്. പാശ്ചാത്യ നാടുകഠം ഒരു മനുഷ്യനു് എത്രത്തോളം സ്വന്തമായി നേടിയെടുക്കാൻ കഴിയും എന്നതിൽക്കൂടിയാണു് ഈ പ്രശ്നത്തിനു പരിഹാരം കാണാൻ ശ്രമിക്കുന്നതു്. എന്നാൽ നാമാകട്ടെ ഇവിടെ ശ്രമിക്കുന്നതു് മനു ഷ്യന്നു് എത്ര കുറച്ചുകൊണ്ടു് ഇവിടെ ജീവിക്കാമെന്നു പരീക്ഷിച്ചു കൊണ്ടാണു്—ഈ സമരവും വ്യത്യസ്തഭാവവും കുറെ ശതാബ്ദ ങ്ങഠംക്കൂടി തുടന്നുപോകും. എന്നാൽ ചരിത്രത്തിൽ വല്ല സത്യവു മുണ്ടെങ്കിൽ, ഭാവിപ്രവചനങ്ങഠം എപ്പോഴെങ്കിലും യഥാത്ഥമായിട്ടു ണ്ടെങ്കിൽ, ഏററവും ചുരുങ്ങിയതുകൊണ്ടു് ജീവിക്കാൻ പരിശീലി ച്ചവരും ആത്മനിയന്ത്രണം ലഭിച്ചവരും ഒടുവിൽ ജീവിതസമര ത്തിൽ വിജയിക്കുമെന്നും, ഇന്ദ്രിയഭോഗങ്ങളുടെയും ആഭാടങ്ങളു ടെയും പിന്നാലെ പാഞ്ഞുപോകുന്നവർ, തല്ക്കാലം എത്ര പ്രബല ന്മാരാണെന്നു നമുക്കു തോന്നിയാലും ഒടുക്കം നശിച്ചു് ഉന്മൂലനം ചെയ്യപ്പെടുമെന്നും ബോദ്ധ്യമാകും. മനുഷ്യജീവിതത്തിൻെറ ചരിത്ര ത്തിൽ മാത്രമല്ല, രാഷ്ട്രജീവിതത്തിൻെറ ചരിത്രത്തിലും ഭൗതിക ജീവിതത്തോടുള്ള ഒരു തരം മടുപ്പു് വേദനാജനകമായ വിധം പ്രബ ലമായിത്തീന്ന സന്ദഭ്ങ്ങഠം ഉണ്ടായിട്ടുള്ളതായി കാണാം. പാശ്ചാ ത്യലോകത്തു് അത്തരം ജീവിതത്തോടുള്ള ഒരു മടുപ്പു് വന്നുചേന്നി ട്ടുള്ളതു് കാണാൻ കഴിയുന്നുണ്ടു്. അവിടെയും ചിന്തകന്മാരും മഹാ ന്മാരുമുണ്ടു്. സമ്പത്തിനും അധികാരത്തിനും വേണ്ടിയുള്ള ഈ നെട്ടോട്ടം പൊങ്ങച്ചങ്ങളുടെയും പൊങ്ങച്ചമാണെന്ന കാര്യം അവർ മനസ്സിലാക്കിക്കൊണ്ടിരിക്കുകയാണു്. അവിടത്തെ ഭൂരിഭാഗം സംസ്കാരസമ്പന്നരായ സ്ത്രീപുരുഷന്മാക്കും ഈ മത്സരത്തിലും സമര ത്തിലും ഈ കച്ചവടസംസ്കാരത്തിൻെറ മൃഗീയതയിലും മടുപ്പുളവാ യിരിക്കുന്നു. കൂടുതൽ മെച്ചപ്പെട്ട എന്തോ ഒന്നിനെ പ്രതീക്ഷിച്ചു കൊണ്ടിരിക്കുകയാണവർ. രാഷ്ട്രീയവും സാമൂഹ്യവുമായ പരിവത്ത നങ്ങളാണു് ഈ തിന്മകഠംക്കു് പരിഹാരമെന്ന ആശയത്തിൽ പററി നില്ക്കുന്ന ഒരു വഗ്ഗം ഇന്നും അവിടെയുണ്ടു്. എന്നാൽ അവിടത്തെ മഹാന്മാരായ ചിന്തകരുടെയിടയിൽ മററു് ആശയങ്ങഠം വളന്നു കൊണ്ടിരിക്കയാണു്. ജീവിതത്തിലെ തിന്മകളെ പരിഹരിക്കുന്ന തിന്നു് എത്ര തന്നെ രാഷ്ട്രീയമോ സാമൂഹ്യമോ ആയ പരിഷ്കാര ങ്ങഠംക്കും സാധ്യമാകുകയില്ല എന്നു് അവർ കണ്ടെത്തിയിരിക്കുന്നു.

നന്മയിലേയ്ക്കുള്ള ആത്മാവിന്റെ മാററത്തിനു മാത്രമേ ജീവിതത്തിലെ തിന്മകളെ പരിഹരിക്കാനാവൂ. ഏതളവിലുള്ള ശക്തികൾ സക്കാരിനും നിയമനിർമ്മാണത്തിൽക്കൂടിയുള്ള ക്രൂരതകൾക്കും ഒരു വർഗ്ഗത്തിന്റെ സ്ഥിതിഗതികളെ മാററാൻ കഴിയുകയില്ല. ആത്മീയമായും സദാചാരപരമായുമുള്ള സംസ്കാരത്തിനു മാത്രമേ തെററായ വർഗ്ഗസ്വഭാവങ്ങളെ നന്നാക്കിത്തീർക്കാൻ സാധിക്കുകയുള്ളു. അതിനാൽ ഈ പാശ്ചാത്യവർഗ്ഗങ്ങൾ ഒരു നൂതനചിന്താപദ്ധതിയും നൂതനദർശനവും ഉൾക്കൊള്ളുന്ന ഒരു മതത്തിനുവേണ്ടി ആകുലരായിരിക്കുകയാണ്. ക്രിസ്തുമതം അതിന്റെ പല അംശങ്ങളിലും ഉത്തമവും മഹത്തരവുമാണെങ്കിലും അപൂർണ്ണമായ വിധത്തിലാണ് മനസ്സിലാക്കപ്പെട്ടിട്ടുള്ളത്; ഇതുവരെ മനസ്സിലാക്കപ്പെട്ട തരത്തിലാകട്ടെ അത് അപര്യാപ്തവുമാണെന്നു തെളിഞ്ഞിരിക്കുന്നു. പാശ്ചാത്യരാജ്യങ്ങളിലെ ചിന്തകന്മാർ അവർ അന്വേഷിച്ചുകൊണ്ടിരിക്കുന്ന നവീനചിന്തയുടെ സ്പന്ദനങ്ങളും അവരുടെ ക്ഷുത്പിപാസകൾക്കു ശമനമുണ്ടാക്കുന്ന ആത്മീയമായ ആഹാരപാനീയങ്ങളും നമ്മുടെ പൗരാണികദർശനത്തിൽ അതായത് വേദാന്തത്തിലാണ് കാണുന്നത്. അതങ്ങനെയായതിൽ അദ്ഭുതമില്ല.''

## 15 പ്രായോഗികവേദാന്തം

നാം മുമ്പ് മനസ്സിലാക്കിയതുപോലെ മനുഷ്യജീവിതത്തിന്റെ ആത്മീയപരിണാമത്തെക്കുറിച്ചുള്ള ദർശനവും ഈ ദർശനം രൂപംകൊണ്ട മതത്തിന്റെ ശാസ്ത്രീയ പാരമ്പര്യവുമാണ് ഭാരതീയ സംസ്കാരത്തിന്റെ പ്രബലാംശം. അന്വേഷിച്ചുകണ്ടെത്തുന്നതിനുള്ള വ്യഗ്രതയിൽ ഊന്നിക്കൊണ്ടും യഥാർത്ഥമതത്തിന്റെ മാനദണ്ഡം പരീക്ഷണവും അനുഭവവുമാണെന്നതിനെ ഉയർത്തിപ്പിടിച്ചുകൊണ്ടും ഭാരതീയമതം അതിനെ മററെല്ലാ വരട്ടുതത്ത്വവാദങ്ങളുടെയും വിശ്വാസപ്രമാണങ്ങളുടെയും പരിമിതിയിൽനിന്നു സ്വതന്ത്രമാക്കുകയും ആധുനികശാസ്ത്രത്തിന്റെ ആവേശവുമായി അതിനെ സംയോജിപ്പിക്കുകയും ചെയ്തു. ഭാരതത്തിന്റെ ഈ ആത്മീയപാരമ്പര്യത്തിൽ ആധുനികപാശ്ചാത്യരാജ്യങ്ങളിലെ ശാസ്ത്രീയ മാനവികതയുടെ ആഴം വർദ്ധിപ്പിക്കുന്നതിനുള്ള ശക്തി അന്തർഭവിച്ചിരുന്നു. അതുപോലെതന്നെ പാശ്ചാത്യ സംസ്കാരത്തിലാകട്ടെ ഭാരതീയ സംസ്കാരത്തിന്റെ വ്യാപ്തി അതിന്റെ അനുഗ്രഹങ്ങളെ ആത്മീയമായി അനുഗ്രഹീതരായ ചുരുക്കം ചില വ്യക്തികളിൽമാത്രമൊതുങ്ങിനില്ക്കാതെ സാധാരണക്കാരായ കോടിക്കണക്കിൽ സ്ത്രീപുരുഷന്മാരിലേയ്ക്കു സംക്രമിക്കത്തക്കരീതിയിൽ കൂടുതൽ വിസ്തൃതമാക്കിത്തീർക്കുന്നതിനുള്ള ശക്തിയും അന്തർലീനമായിരുന്നു. ആന്തരികവും ബാഹ്യവു

മായ,പാവനവും ഭൗതികവുമായ അംശങ്ങളുടെ ഈ ഉദ്ഗ്രഥനം വേദാന്തത്തിന്റെ വിശിഷ്യ അതിന്റെ ആശയങ്ങളുടെ മൂത്തിമദ്ഭാവമായ ഗീതയുടെ വിചാരമേഖലയിൽ ഉപലബ്ധമായിട്ടുണ്ട്. ദൈനംദിനജീവിതത്തിന്റെ മേഖലയിലുള്ള ഇതിന്റെ നേട്ടമാണ് വിവേകാനന്ദൻ ആധുനിക ലോകത്തിന്നു തന്റെ പ്രായോഗിക വേദാന്തപദ്ധതിയും ദശ്നവുംവഴി നല്കിയ നിസ്തുലമായ സംഭാവന ഇക്കാലമത്രയും രാഷ്ട്രം മുഴകിയിരിക്കുന്നതും അതിൽത്തന്നെയാണ്.

രാജ്യത്തിന്റെ ഭൗതികമായ പരിഷ്കരണത്തിന്നു വേണ്ടിയുള്ള നമ്മുടെ പദ്ധതി നമ്മെ ഒരു ഭൗതിക ദശ്നത്തെ സ്വീകരിക്കുന്നതിന്നു പ്രതിബന്ധമാക്കുന്നില്ല. മറിച്ച് വിവേകാനന്ദൻ ചൂണ്ടിക്കാണിച്ചതു പോലെ സ്വേച്ഛയാ അല്ലാതെയുള്ള ദാരിദ്ര്യം അനാത്മീയമാണെന്നും ജനങ്ങളുടെ ആത്മീയ ജീവിതത്തിന്റെ അഭിവൃദ്ധിയെ ലാക്കാക്കിക്കൊണ്ട് അവരുടെ ഭൗതികസാഹചര്യങ്ങളെ പരിഷ്കരിക്കുന്നതിന്നുള്ള പ്രതിബദ്ധതയാണ് നമുക്കുള്ളതെന്നുമാണ്. ഭാരതത്തിന്ന് ഒരു നേത്ത ഭൗതികതയാണ് ആവശ്യമെന്ന് അദ്ദേഹം പറയുന്നതിന്റെ അത്ഥമിതാണ്. 'ഒരു വിധവയുടെ കണ്ണുനീർ ഒപ്പിക്കളയാനും ഒരു അനാഥശിശുവിന്റെ കരച്ചിൽ നിത്താനും കഴിയാത്ത ഒരു മതത്തിൽ ഞാൻ വിശ്വസിക്കുന്നില്ല' എന്നു അദ്ദേഹം പറയുന്നു. മാത്രമല്ല 'എന്റെ രാജ്യത്തു് ഒരു പട്ടിപോലും വിശന്നുപൊരിയുന്നുവെങ്കിൽ ആ പട്ടിക്ക് ഭക്ഷണം കണ്ടെത്തുന്നതായിരിക്കും എന്റെ മതം' എന്നും അദ്ദേഹം പ്രഖ്യാപിച്ചു.

## 16. നമ്മുടെ യുവാക്കളും ഉദിച്ചുയരുന്ന നമ്മുടെ രാഷ്ട്രവും

ഇന്നു സവ്വകലാശാലാവിദ്യാഭ്യാസം പൂത്തിയാക്കിയിട്ടുള്ള ഓരോ യുവാവിനെയും സ്വീകരിക്കാൻ കാത്തുനില്ക്കുന്നതു് ഇത്തരമൊരു സമൂഹമാണ്. കുമിഞ്ഞുയരുന്ന ആശകളും കുതിച്ചുയരുന്ന പ്രശ്നങ്ങളുമുൾക്കൊള്ളുന്ന ഈ സമൂഹമാകട്ടെ ആകഷ്കമായ ഭൂതകാലവും മഹത്തായഭാവിയുമുള്ളതത്രേ. ആധുനികഭാരതത്തിലെ യുവതലമുറയിൽപ്പെട്ട ഓരോരുത്തരും ശക്തരും ചലനാത്മകതയുള്ളവരുമായിത്തീരുന്നതിന്നു പരിശ്രമിക്കുകയെന്നതു് തന്നോടും രാഷ്ട്രത്തോടും അവർ അനുഷ്ഠിക്കേണ്ട കടമയാണ്. ആത്മവിശ്വാസത്തിൽ നിന്നും ദേശീയവും അന്തർദേശീയവുമായി ലഭിക്കാവുന്ന അറിവുകളുടെ സ്വാംശീകരണംകൊണ്ട് സുശക്തമാക്കപ്പെട്ട സ്വന്തം രാജ്യത്തിന്റെ സംസ്കാരത്തിൽനിന്നുമാണ് അത്തരം ശക്തി ലഭിക്കുന്നതു്. യഥാത്ഥമായ എല്ലാ വിദ്യാഭ്യാസത്തിന്റെയും ലക്ഷ്യമിതത്രേ. വേദാന്തത്തിന്റെയും ആധുനികശാസ്ത്രത്തിന്റെയും സാത്മീകരണമെന്നാണ് വിവേകാനന്ദൻ ദേശീയവിദ്യാഭ്യാസത്തിന്റെ വ്യാപ്തിയെ

നിർവ്വചിച്ചിരിക്കുന്നതു്. ഛാന്ദോഗ്യ ഉപനിഷത്തു് അതിൻെറ സ്മരണീയമായ ഒരു ഖണ്ഡികയിൽ വിദ്യാഭ്യാസത്തിൽനിന്നു ഉദ്ഭൂതമാകുന്ന സ്വഭാവത്തിൻെറ ഊർജ്ജത്തെക്കുറിച്ചു് പരാമർശിച്ചിട്ടുണ്ടു്. (1-1-10)

'യദേവ വിദ്യയാ കരോതി, ശ്രദ്ധയാ ഉപനിഷദാ, തദേവ വീര്യവത്തരം ഭവതി' (വിദ്യകൊണ്ടു് എന്തൊക്കെ നേടിയാലും വിശ്വാസത്തിലും ആന്തരമായ ധ്യാനത്തിലും കൂടി നേടിയെടുത്തതു് മാത്രമേ പ്രബലതരമായിത്തീരുന്നുള്ളൂ.)

## 17. വിപ്ലവം-ഭാരതീയമായ മാർഗ്ഗം

ഈ പ്രഭാഷണത്തിൻെറ ആരംഭത്തിൽ സൂചിപ്പിച്ച നിവേദിതയുടെ ഗ്രന്ഥത്തിൽ നിന്നെടുത്ത ഉദ്ധരണത്തിൽ വിവേകാനന്ദൻ നമ്മോടു് പറഞ്ഞിട്ടുള്ളതു് നവീനഭാരതത്തിൻെറ വളച്ച് അതിൻെറ ആന്തരിക ശക്തിയിൽനിന്നുതന്നെയുള്ള വികാസമായിരിക്കുമെന്നും ഈ ആന്തരികശക്തിയിൽനിന്നുള്ള വികാസമാകട്ടെ ഭാരതത്തിൻെറ സന്താനങ്ങൾ പൗരാണിക ഭാരതീയസംസ്കാരത്തിൻെറയും ആധുനിക പാശ്ചാത്യ പാരമ്പര്യത്തിൻെറയും പ്രബലവശങ്ങളെ സ്വാംശീകരിക്കുക മൂലം ഉളവാകുന്നതാണെന്നുമാണു്. ആധുനികഭാരതത്തിൻെറ വികാസത്തേക്കുറിച്ചു പഠിക്കുമ്പോൾ നാം ഓർമ്മിക്കേണ്ടുന്ന സുപ്രധാനമായ ഒരു സംഗതിയാണിതു്. 'ആന്തരിക' 'ശക്തിയിൽനിന്നുള്ള' 'വികാസം' എന്നീ മൂന്നു പദങ്ങളിൽക്കൂടി വിവേകാനന്ദൻ നമ്മുടെ ദേശീയ വിദ്യാഭ്യാസദർശനം എന്താണെന്നു ഉദ്ബോധിപ്പിക്കുന്നു. രാഷ്ട്രം രൂപീകൃതമാകുന്നതു് പട്ടാളത്തെ ഉപയോഗിച്ചോ അല്ലെങ്കിൽ പ്രത്യയശാസ്ത്രത്തിൻെറ ഫലമായോ പുറമേനിന്നുള്ള ആക്രമണത്തിൻെറ പ്രേരണകൊണ്ടോ ആണു്. അത്തരം സന്ദർഭങ്ങളിൽ രാഷ്ട്രത്തിൻെറ ചൈതന്യം പുറം പ്രേരണകൾക്കു് കീഴ്പ്പെട്ടു പോകുന്നു. ദീർഘകാലമായിട്ടുള്ള സമൂഹത്തിൻെറ ആശയാഭിലാഷങ്ങൾ അടിച്ചമർത്തപ്പെട്ടതിൻെറ ഫലമായുണ്ടാകുന്ന ആഭ്യന്തരമായ അക്രമാസക്തമായ വിപ്ലവംകൊണ്ടും രാഷ്ട്രം സംഘടിപ്പിക്കപ്പെടാറുണ്ടു്. എന്നാൽ ഭാരതമാകട്ടെ അളവററ തൻെറ ആന്തര ചൈതന്യത്തെ വെളിപ്പെടുത്തിക്കൊണ്ടു് അതിൻെറ സുദീർഘമായ ചരിത്രത്തിൽ അത്തരം നിരവധി ബാഹ്യപ്രേരണകളെ അതിജീവിച്ചിട്ടുണ്ടു്. കാലാനുസൃതമായ നീക്കുപോക്കുകൾ വഴി അതു് അക്രമാത്മകമായ ആഭ്യന്തര സ്ഫോടനങ്ങളെ ഇല്ലാതാക്കിയിട്ടുമുണ്ടു്. എന്നാൽ കഴിഞ്ഞ നിരവധി ശതാബ്ദങ്ങളായി ഭാരതം തൻെറ ആന്തരികശക്തി പ്രദർശിപ്പിച്ചതു് പ്രതിരോധാത്മകമായും ക്ഷമാപണസ്വഭാവത്തോടുകൂടി

യുമായിരുന്നു. അക്കാലത്തു് ഭാരതീയജീവിതത്തെ പുതുതായി തള്ളി രിടുകയോ നിശ്ശേഷം നശിക്കുകയോ ചെയ്തിരുന്നില്ല. ആകപ്പാടെ ദേശീയമായ സ്തംഭനാവസ്ഥയുടെ ഒരു കാലഘട്ടമായിരുന്നു അതു്. എന്നാൽ ഇന്നു് നമ്മുടെ പൗരാണികമാതൃഭൂമി ഒരു പുതുയുവത്വം തുളുമ്പിനില്ക്കുകയാണു്. ലഭ്യമാകാവുന്നേടത്തോളം വിജ്ഞാനവും ആശയങ്ങളും സ്വാംശീകരിച്ചുകൊണ്ടു് പോഷണം നേടി അതു് ആന്തരവും ബാഹ്യവുമായി ഒരു പുതുജീവിതത്തിലേയ്ക്കു് ഉയൎന്നു വരികയാണു്. വരാനിരിക്കുന്ന ദശകങ്ങളിൽ ഈ പ്രക്രിയ സംശയമെന്യേ തീവ്രതരമാകുന്നതാണു്. യാതൊന്നിനും അതിനെ തടയാനോ നിൎത്താനോ സാദ്ധ്യമാവുകയില്ല.

മനുഷ്യമഹത്ത്വമെന്ന തൻെറ ദൾനത്തിന്നനുരോധമായും ലോകത്തിൻെറ ഇതരഭാഗങ്ങളിലേക്കു് തൻെറ സവിശേഷമായ സ്വാധീനത്തെ ചെലുത്തിക്കൊണ്ടും സ്വന്തം രാഷ്ട്രത്തിൽ വിപ്ലവകരമായ പരിവൎത്തനങ്ങൾ വരുത്തിയുമുള്ള ഒരു പുതിയ ചലനാത്മകമായ ഭാരതത്തിൻെറ വളൎച്ചയെന്ന ദൾനമായിരിക്കണം നമ്മുടെ വിദ്യാഭ്യാസത്തിന്നും രാഷ്ട്രീയത്തിന്നും ജീവിതത്തിന്നും മതത്തിന്നും പ്രചോദനം നല്കേണ്ടതു്.

ഇതാണു് നമ്മുടെ ആധുനികനവോത്ഥാനത്തിൻെറ ലക്ഷ്യമെങ്കിൽ ആരാണു് അതിനെ പ്രാവൎത്തികമാക്കേണ്ടതു്? ഏതു് ആധുനിക സമൂഹത്തിലേയും സാമൂഹ്യപരിവൎത്തനത്തിൻെറ ഉപകരണങ്ങൾ ആ സമൂഹത്തിലെ വിദ്യാസമ്പന്നരായ യുവാക്കളാണു്. ഒന്നരശതാബ്ദംമുമ്പു് രാജാറാം മോഹൻറോയിയുടെ ആവിൎഭാവത്തോടെ ഭാരതത്തിന്നു് അനുഭവവേദ്യമായിക്കൊണ്ടിരിക്കുന്ന ആധുനിക നവോത്ഥാനത്തിൻെറ ആരംഭം മുതല്ക്കുതന്നെ ഭാരതത്തിൻെറ സാമൂഹ്യവും രാഷ്ട്രീയവും സാംസ്ക്കാരികവും ആത്മീയവുമായ തുറകളിലുണ്ടായ വിപ്ലവാത്മകപ്രസ്ഥാനങ്ങളുടെ ജീവനാഡിയായി വൎത്തിച്ചുപോന്നതു് അഭ്യസ്തവിദ്യരായ യുവജനങ്ങളായിരുന്നു.

## 18 നമ്മുടെ വിദ്യാഭ്യാസപരമായ സ്തംഭനാവസ്ഥ

നമ്മുടെ വിദ്യാഭ്യാസം ഔപചാരികമായ വിദ്യാഭ്യാസകാലഘട്ടത്തിൻെറ മാത്രമല്ല ജീവിതകാലം മുഴുക്കെ സോദ്ദേശ്യകമാക്കിത്തീൎക്കുന്നതിനെക്കുറിച്ചു് നാം ബോധവാന്മാരാകേണ്ട ദേശീയമായ സന്ദൎഭമാണിതു്. പരീക്ഷ ജയിക്കലും തൊഴിൽനേടലുമെന്ന ഏററവും സങ്കുചിതമായ ലക്ഷ്യംവെച്ചുകൊണ്ടുള്ള വിദ്യാഭ്യാസപദ്ധതിയാണു് ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തിൽക്കണ്ടുവരുന്ന മിക്ക വ്യാധികൾക്കും നമ്മുടെ വിദ്യാൎത്ഥികളെയും അദ്ധ്യാപകരെയും

ബാധിച്ചിരിക്കുന്ന മാറാരോഗങ്ങൾക്കും കാരണമായിട്ടുള്ളതു്. നമ്മുടെ വിദ്യാഭ്യാസദർശനം ശ്രീരാമകൃഷ്ണൻെറ തത്ത്വജ്ഞാനത്തെ സ്വാംശീകരിക്കേണ്ടതാണു്. 'ഞാൻ ജീവിക്കുന്നേടത്തോളം പഠിക്കുകയും ചെയ്യുന്നു.' ഈ സങ്കല്പത്തിലുള്ള വിദ്യാഭ്യാസം വ്യക്തിത്വത്തിൻെറ അവിരതമായ വളച്ച്യേയും, ക്രമികമായ സ്വഭാവവികാസത്തെയും ജീവിതത്തിൻെറ ഗുണപരമായ മേന്മയേയും പ്രദാനം ചെയ്യുന്നതായിത്തീരുന്നു. സുശിക്ഷിതമായ ഒരു മനസ്സിന്നു് ജീവിതത്തിലെ ഓരോ അനുഭവത്തിൽനിന്നും അതു് പരാജയമോ ജയമോ ദുഃഖമോ സുഖമോ എന്തുമാകട്ടെ ആത്മീയമായ പോഷകമൂല്യത്തെ ആകർഷിച്ചെടുക്കാനുള്ള കഴിവുണ്ടായിരിക്കും. വിദ്യാഭ്യാസം മനസ്സിനെ പരിശീലിപ്പിക്കലാണു്! അല്ലാതെ ബുദ്ധിയെ ഭാരപ്പെടുത്തലല്ല. ആദ്യം പറഞ്ഞതിൻെറ ഫലം സ്വഭാവദാർഢ്യമാണെങ്കിൽ പിന്നത്തേതിൻെറ ഫലമാകട്ടെ മാനസികസ്തംഭനവും അതിൻെറ സഹചാരിയായ സ്വഭാവശോഷണവുമാണു്. പരീക്ഷയ്ക്കു് ആ പ്രക്രിയകൾപിന്നിലുള്ള ബുദ്ധിയെ ഭാരപ്പെടുത്തലിന്നും അനർഹമായി നല്കുന്ന ഈ പ്രാധാന്യം കൊണ്ടുള്ള വിപത്തു് ഇന്നു എല്ലാ രാജ്യങ്ങളും അനുഭവിച്ചുവരുന്നുണ്ടു്. നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തിലാകട്ടെ അതു് ഏററവും ദ്രോഹകരമായ രൂപത്തിൽ നിലനില്ക്കുന്നുണ്ടു്. നാഷണൽ പേരൻട് ടീച്ചർ ജർണ്ണൽ (National Parent – Teacher Journal April 1955) എന്ന ഒരു അമേരിക്കൻ പ്രസിദ്ധീകരണത്തിൽ ഇപ്പോഴത്തെ അമേരിക്കൻ വിദ്യാഭ്യാസത്തിന്നു നല്കിയ ഒരു നിർവ്വചനം ഇതാണു്. – 'പ്രൊഫസരുടെ നോട്ടുബുക്കിലടങ്ങിയ വിവരങ്ങൾ ഒരു നിഗൂഢമായ പ്രക്രിയ വഴി വിദ്യാർത്ഥിയുടെ പേനയിൽക്കൂടി അവൻെറ നോട്ടുബുക്കിലേയ്ക്കു അവ ഇരുവരുടെയും ഉള്ളിൽത്തട്ടാതെ സംക്രമിക്കുന്നു. ഈ നിർവ്വചനം ഭാരതത്തിലെ ഇന്നത്തെ വിദ്യാഭ്യാസത്തിന്നും ഏററവും യോജിക്കുന്നുണ്ടു്.

## 19 നമ്മുടെ വിദ്യാഭ്യാസദർശനം

വിവേകാനന്ദൻ നിർവ്വചിച്ചതുപോലെ ജീവിതം പടുത്തുയർത്തുന്നതും മനുഷ്യനെ വാർത്തെടുക്കുന്നതും സ്വഭാവത്തെ രൂപവല്ക്കരിക്കുന്നതുമായ ആശയങ്ങളെ സ്വാംശീകരിച്ചുകൊണ്ടുള്ള മാനസികപരിശീലനത്തിന്നു പ്രാധാന്യം നല്കുന്ന വിദ്യാഭ്യാസംകൊണ്ടുമാത്രമേ ഇന്നത്തെ വിദ്യാഭ്യാസപരമായ സ്തംഭനാവസ്ഥയെ പരിഹരിക്കാൻ കഴിയുകയുള്ളൂ. നമ്മുടെ എല്ലാ വിദ്യാഭ്യാസസമ്പ്രദായങ്ങളും പദ്ധതികളും ഉന്നതമായ ഈ ലക്ഷ്യം മുന്നിൽക്കണ്ടുകൊണ്ടുള്ളതായിരിക്കണം. വിവേകാനന്ദൻെറ വിദ്യാഭ്യാസസൂക്തങ്ങളടങ്ങിയ 'വിദ്യാഭ്യാസം' എന്ന കൊച്ചുസമാഹാരത്തിൻെറ മുഖവുരയിൽ ഗാന്ധിജി സൂചിപ്പി

ച്ചതുപോലെ 'വിവേകാനന്ദന്റെ ലേഖനങ്ങളുടെ ശക്തി അപ്രതിരോധ്യമാണ്.' അവയിൽ ഏററവും അമൂല്യമായതിൽച്ചിലത് താഴെക്കൊടുക്കുന്നു.

അന്യരുടെ ചിന്തകളെ ഒരു വിദേശഭാഷയിൽക്കൂടി ഹൃദിസ്ഥമാക്കുകയും അവ നിങ്ങളുടെ ബുദ്ധിയിൽ കുത്തിനിറയ്ക്കുകയും ചില സർവ്വകലാശാലാബിരുദങ്ങൾ നേടുകയും ചെയ്തിട്ട് നിങ്ങൾ സ്വയം വിദ്യാസമ്പന്നരെന്നു കരുതുന്നു. ഇതാണോ വിദ്യാഭ്യാസം? പാലും തേനും ഒഴുകുന്നതെന്ന് ഒരു കാലത്ത് വാഴ്ത്തപ്പെട്ടിരുന്ന ഭാരതത്തിൽ ഭക്ഷണത്തിന്നുവേണ്ടി എന്തൊരു ദയനീയമായ മുറവിളിയാണ് ഉയരുന്നതെന്നു കണ്ണുതുറന്നു നോക്കു! നിങ്ങളുടെ വിദ്യാഭ്യാസം ഇതിന്നു പരിഹാരം കാണുമോ? ജീവിതസമരത്തിന്നു സാമാന്യജനങ്ങളെ സ്വയം സജ്ജമാക്കാൻ സഹായിക്കാത്തതും, സ്വഭാവദാർഢ്യം കൈവരിക്കുന്നതിന്നുതകാത്തതും ഉദാരമനസ്കതയും സിംഹത്തിന്റെ ധീരതയും ഉളവാക്കാൻ കഴിയാത്തതുമായ വിദ്യാഭ്യാസം വിദ്യാഭ്യാസമെന്ന പേരിന്നർഹമാണോ? സ്വഭാവം രൂപവൽക്കരിക്കുന്നതും മനശ്ശക്തി വർദ്ധിപ്പിക്കുന്നതും ബുദ്ധി വികസ്വരമാക്കുന്നതും തദ്വാരാ സ്വന്തം കാലിൽ നില്ക്കാൻ പ്രാപ്തമാക്കുന്നതുമായ വിദ്യാഭ്യാസമാണ് നമുക്ക് ആവശ്യം. വൈദേശികനിയന്ത്രണത്തിൽനിന്നു വിമുക്തമായ നമ്മുടെതന്നെ വിവിധവിജ്ഞാനശാഖകളും അതോടൊപ്പം ആംഗലഭാഷയും പാശ്ചാത്യശാസ്ത്രവും നാം പഠിക്കേണ്ടതുണ്ട്. സർക്കാരുദ്യോഗങ്ങളുടെ പുറകേ പോകുന്നതിന്നുപകരം മനുഷ്യർക്ക് അന്നന്നത്തെ ആവശ്യം നിർവ്വഹിക്കുന്നതിന്നും ക്ഷാമകാലത്തേയ്ക്ക് സംഭരിച്ചുവെക്കുന്നതിന്നും സാധിക്കത്തക്കവിധത്തിൽ വ്യവസായവികസനത്തിന്നു സഹായകമായ സാങ്കേതിക വിദ്യാഭ്യാസവും മറെറല്ലാ കാര്യങ്ങളും നമുക്ക് ആവശ്യമാണ്''. വീണ്ടും അദ്ദേഹം തുടരുന്നു:

'എല്ലാ വിദ്യാഭ്യാസത്തിന്റെയും പരിശീലനത്തിന്റെയും അന്തിമലക്ഷ്യം മനുഷ്യനിർമ്മിതിയാണ്. മനുഷ്യനെ വളർത്തുകയെന്നതാണ് എല്ലാ പരിശീലനത്തിന്റെയും ലക്ഷ്യം. ഇച്ഛാശക്തിയും പ്രകാശനവും നിയന്ത്രണവിധേയമാക്കുന്നതിന്നും അവയെ ഫലപ്രദമാക്കുന്നതിന്നും ഉള്ള പരിശീലനത്തെയാണ് വിദ്യാഭ്യാസം എന്നു വിളിക്കുന്നത്.'

വിവേകാനന്ദന്റെ മേല്പറഞ്ഞ ആശയങ്ങളുടെ വെളിച്ചത്തിൽ നമ്മുടെ വികസനപ്രവർത്തനങ്ങളെ സാമാന്യമായും വിദ്യാഭ്യാസപ്രവർത്തനങ്ങളെ വിശേഷമായും നാം വിലയിരുത്തിനോക്കുക. നമ്മുടെ എല്ലാ രാഷ്ട്രനിർമ്മാണപ്രവർത്തനങ്ങൾക്കും ഹ്രസ്വകാലപദ്ധതി, ദീർഘകാലപദ്ധതി എന്നീ രണ്ടു ലക്ഷ്യങ്ങളുണ്ടാകേണ്ടതുണ്ട്. എന്നാൽ

നമ്മുടെ വിദ്യാഭ്യാസ – രാഷ്ട്രീയ – സാമൂഹ്യരംഗങ്ങളിൽ ഹ്രസ്വകാല പദ്ധതികൾക്കു് കൂടുതൽ പ്രാമുഖ്യവും ദീർഘകാലപദ്ധതികൾക്കു് വളരെ ചുരുങ്ങിയ പ്രാധാന്യം നല്കുകയോ അഥവാ തീരെ പ്രാധാന്യം നല്കാതിരിക്കുകയോ ആണു് നാം ചെയ്യുന്നതു്. ഒരു തെരഞ്ഞെടുപ്പു കഴിഞ്ഞു മറെറാരു തെരഞ്ഞെടുപ്പിൽ കണ്ണു വെച്ചുകൊണ്ടു് നാം ഒന്നിന്നു് പ്രാമുഖ്യം കല്പിക്കുന്നതു് രാഷ്ട്രീയമായിട്ടുള്ള ഹ്രസ്വകാല ലക്ഷ്യത്തിന്നുദാഹരണമാണു്. ഇതു് വെറും രാഷ്ട്രീയക്കാരന്റെ മാർഗ്ഗമാണു്. ദേശീയ ജീവിതത്തിൽ ഓരോ പൗരനേയും ബുദ്ധിപൂർവ്വം പങ്കാളിയാക്കാനുതകുന്ന വിധത്തിലുള്ള രാഷ്ട്രീയ വിദ്യാഭ്യാസം അവന്നു നല്കുകയും തദ്വാരാ രാഷ്ട്രത്തെ അതിന്റെ കാര്യശേഷിയും ശക്തിയുമുള്ള 45കോടി പ്രബുദ്ധരായ ജനങ്ങളുടെ ശക്തിയോടൊപ്പം ശക്തമാക്കിത്തീർക്കുകയും ചെയ്യുകയെന്നതാണു് അതിന്റെ ദീർഘകാല ലക്ഷ്യം. ഇതാണു് ഹ്രസ്വകാലദീർഘകാലലക്ഷ്യങ്ങളെ സംയോജിപ്പിച്ചുകൊണ്ടു് സമ്പൂർണ്ണമായ മനുഷ്യപരിണാമത്തിന്റെ സംക്ഷിപ്തദർശനം രൂപപ്പെടുത്തുന്ന രാജ്യതന്ത്രജ്ഞന്റെ മാർഗ്ഗം. ഇതിന്നു് അടുത്ത കാലത്തു് കാണാൻ കഴിയുന്ന ഉത്തമമാതൃകയാണു് മനുഷ്യന്റെ ഗുണോൽക്കർഷത്തെ അവഗണിക്കാതിരുന്ന രാജ്യതന്ത്രജ്ഞനായ ജവഹർലാൽനെഹറു. ഈ രാജ്യത്തെ ഭൂരിഭാഗം വിദ്യാർത്ഥികളും, ഖേദകരമെന്നുപറയട്ടെ, ഭരണകൂടവും വിദ്യാഭ്യാസത്തെ ഹ്രസ്വകാലപദ്ധതിയെന്ന നിലയ്ക്കു മാത്രമേ വീക്ഷിച്ചിട്ടുള്ളു. വിദ്യാർത്ഥിയെ സംബന്ധിച്ചിടത്തോളം വെറും പരീക്ഷ ജയിക്കലും ഉദ്യോഗം നേടലുമാണു് വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം. ഭരണകൂടം വിദ്യാഭ്യാസംകൊണ്ടു് ഉദ്ദേശിക്കുന്നതാകട്ടെ മെക്കാനിക്കുകൾ, ഫിററർമാർ, ഡോക്ടർമാർ, വക്കീലന്മാർ, അദ്ധ്യാപകന്മാർ, ഗുമസ്ഥന്മാർ മററു സമൂഹയന്ത്രത്തിന്റെ നടത്തിപ്പിന്നാവശ്യമായ പലതരം ഉദ്യോഗസ്ഥന്മാർ എന്നിവരെ സൃഷ്ടിക്കുകയെന്നതാണു്. രാഷ്ട്രത്തിന്നു സുശിക്ഷിതരായ പലതരം സാങ്കേതികത്തൊഴിലാളികളുടെ സേവനം വികസനപരിപാടികളുടെ നിർവ്വഹണത്തിന്നു് ആവശ്യമുണ്ടു്. ഇതിന്നുംപുറമേ ഭാരതത്തിൽ ജനാധിപത്യഅടിസ്ഥാനത്തെ ശക്തിപ്പെടുത്തുന്നതിന്നുവേണ്ടി പ്രൈമറിതലം മുതല്ക്കു് സാർവ്വത്രികനിർബ്ബന്ധിത വിദ്യാഭ്യാസവും ക്രമേണ സ്കൂൾഫൈനൽവരെയുള്ള വിദ്യാഭ്യാസവും കാലതാമസംകൂടാതെ കഴിയുന്നത്ര വേഗത്തിൽ അത്യാവശ്യമായി നല്കേണ്ടതുണ്ടു്. അതിനാൽ ഇതു് ന്യായയുക്തവും അടിയന്തിരവുമായ ലക്ഷ്യമാകുന്നു. ദീർഘകാലലക്ഷ്യത്തെ അവഗണിക്കുന്നുവെന്നതാണു് ന്യായത്തിന്നു് നിരക്കാത്തതു്. നാം മുമ്പു് കണ്ടതുപോലെ പൗരസ്ത്യവും പാശ്ചാത്യവുമായ സംസ്കാരങ്ങളുടെ ഉത്തമമായ അംശങ്ങളെ ക്രമപ്രവൃദ്ധമായി സ്വാംശീകരിക്കുകയും മനുഷ്യന്നു സമഗ്രമായ പൂർത്തീ

കരണത്തിന്റെ അനുഭവം പ്രദാനം ചെയ്യാനുതകുന്ന വിധത്തിൽ ആത്മാവിന്റെയും വിശ്വാസത്തിന്റെയും യുക്തിയുടെയും, ദിവ്യവും ഭൗതീകവുമായ ധ്യാനത്തിന്റെയും കർമ്മത്തിന്റെയും വിവിധ ശക്തികളെ സമഞ്ജസമായി സമ്മേളിപ്പിക്കുകയും ചെയ്യുകവഴി അവന്റെയും വിദ്യാഭ്യാസത്തിന്റെയും ഗുണപരമായ മേന്മ കൈവരുത്തുകയും ചെയ്യുകയെന്ന ദീർഘകാലലക്ഷ്യത്തെ നാം അവഗണിച്ചിരിക്കുന്നു എന്നതാണ് അന്യായമായിട്ടുള്ളത്.

## 20 ഉപസംഹാരം

ഇതാണ് നമ്മുടെ വിദ്യാഭ്യാസദർശനം. ദർശനമില്ലാത്ത രാഷ്ട്രം നശിക്കും. ഭാരതം നശിച്ചിട്ടില്ല; നശിക്കുകയുമില്ല എന്നതുകൊണ്ട് നാം നമ്മുടെ ദീർഘകാലലക്ഷ്യത്തിൽനിന്ന് ഹ്രസ്വകാലലക്ഷ്യത്തിലേയ്ക്ക് മാറുന്നത് അവസാനിപ്പിക്കുക. വിദ്യാഭ്യാസത്തെ മനുഷ്യരാശിയുടെ വൈയക്തികവും സാമൂഹ്യവുമായ പൂർത്തീകരണത്തിനുള്ള സുനിശ്ചിതമായ ഒരു ഉപാധിയാക്കിത്തീർക്കുക. സ്കൂളുകളും കോളേജുകളും സർവ്വകലാശാലകളും സൃഷ്ടിച്ചുകൊണ്ട് അവയിൽക്കൂടിയുള്ള വിദ്യാഭ്യാസവികസനപദ്ധതികൾ ആസൂത്രണംചെയ്യുമ്പോൾതന്നെ ഏററവും ഉന്നതമായ വിദ്യാഭ്യാസം ഇത്തരം സ്ഥാപനങ്ങളിൽക്കൂടി, അവ എത്രമാത്രം സമർത്ഥമായി നടത്തപ്പെടുന്നതാണെങ്കിലും നേടാൻ കഴിയുന്നതല്ലെന്നും അതു് പരമജ്ഞാനികളായ മഹതീമഹാന്മാരിൽനിന്നുതന്നെ നേടേണ്ടതാണെന്നുമുള്ള കാര്യം വിസ്മരിക്കുകയുമരുത്. മേല്പറഞ്ഞ സ്ഥാപനങ്ങൾ നമുക്ക് നല്കുന്നതു് 'അപരാവിദ്യ' അതായതു് സാധാരണ വിജ്ഞാനമാണ്; വിജ്ഞാനികളിൽനിന്നു നമുക്ക് ലഭിക്കുന്നതു് 'പരാവിദ്യ' അതായതു് ആത്മജ്ഞാനമാണ്. കല്ക്കത്താ സർവ്വകലാശാലയുടെ നാമത്തെ ജാജ്ജ്വല്യമാനമാക്കിയ പ്രതിഭാശാലികളായ വിദ്യാർത്ഥികളിൽ ഒരാളായിരുന്നു നരേന്ദ്രദത്തൻ. ഈ വിദ്യാർത്ഥിയാണ് പിന്നീട് വിവേകാനന്ദനായിത്തീർന്നതെന്ന വസ്തുത നാം വിസ്മരിക്കരുത്. ഇദ്ദേഹത്തെക്കുറിച്ച് റോമെയ്ൻ റോളാണ്ട് തന്റെ 'വിവേകാനന്ദന്റെ ജീവിതം'* (മൂന്നാംപതിപ്പ് 192-ാം പേജ്) എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു:

'ചിന്തയുടെ വിവിധശക്തികൾ തമ്മിലുള്ള സമുന്നതമായ സമതുലിതാവസ്ഥ നേടിയെടുത്ത എല്ലാ ആധുനികരുടെയിടയിലും നമ്മുടെ ഉള്ളിൽ നിരന്തരമായി സമരം നടത്തിക്കൊണ്ടിരിക്കുന്ന

---

* Life of Swami Vivekananda

യുക്തിയുടേയും വിശ്വാസത്തിന്റേയും രണ്ടു ശക്തികൾ തമ്മിലുള്ള ഒരു സമാധാനക്കരാറിൽ ഒപ്പുവെച്ച ആദ്യത്തെ ആൾ അദ്ദേഹമാണ്.'

ദക്ഷിണേശ്വരത്തെ ശ്രീരാമകൃഷ്ണന്റെ കാൽക്കീഴിലിരുന്നു കൂടുതൽ ഉന്നതമായ വിദ്യാഭ്യാസം നേടിയതിന്നുശേഷം അദ്ദേഹം പിന്നെ ഒരു വിദ്യാലയത്തിലും ചേർന്നു പഠിക്കാൻ തുനിഞ്ഞിട്ടില്ല.

ഉന്നത വിദ്യാഭ്യാസസ്ഥാപനങ്ങളിൽനിന്ന് വിജയിയായി പുറത്തുവരുന്ന ഓരോ വിദ്യാർത്ഥിയുടേയും കാതിൽ അതിനെക്കാൾ ഉന്നതമായ അനന്തമായ ആത്മജ്ഞാനത്തെ പ്രദാനംചെയ്യുന്ന വിദ്യാഭ്യാസം ഇനിയും നേടേണ്ടതുണ്ടെന്ന് ഭാരതീയവിദ്യാഭ്യാസദർശനം മന്ത്രിക്കുന്നുണ്ട്.

ജീവിതത്തിന്റെ ഭൗതികതലത്തിലോ ഇന്ദ്രിയതലത്തിലോ സഞ്ചയിച്ചുവെയ്ക്കപ്പെട്ട അമിതമായ മനുഷ്യോർജ്ജം കൂടുതൽ ഉന്നതമായ ആത്മീയമേഖലയിലേയ്ക്ക് തിരിച്ചുവിട്ടില്ലെങ്കിൽ അതു് മനുഷ്യന്റെ വ്യക്തിത്വത്തിലേയ്ക്കു തന്നെ തിരിഞ്ഞടിക്കുകയും, തദ്വാരാ അതു് മനുഷ്യൻ എത്രതന്നെ സാങ്കേതികവിദ്യയുടെ ഫലമായി ധനവും അധികാരവും അറിവും വിശ്രമസമയവും ആർജ്ജിച്ചിട്ടുണ്ടെങ്കിലും അവനിൽ വൈകാരികസംഘർഷവും മാനസികമായ പിരിമുറുക്കവും സൃഷ്ടിച്ച് പൂർത്തീകരണമെന്ന ആശയത്തിൽനിന്ന് അകററിക്കളയുകയും ചെയ്യും. നമ്മുടെ വിദ്യാലയത്തിൽനിന്നു വിജയികളായി പുറത്തുവരുന്ന വിദ്യാർത്ഥികൾ ഈ മൃദുവായ മന്ത്രത്തിന്റെ നേരെ സംവേദനക്ഷമതയുള്ളവരാണെങ്കിലും കൂടുതൽ അഗാധമായ ജീവിതരഹസ്യത്തിൽ ആകൃഷ്ടരായി തങ്ങളുടെ ജീവിതവും കർമ്മവും വഴി ജീവിതം മുഴുവൻ വിദ്യാഭ്യാസം തുടർന്ന് ഇന്നത്തെ അഹോവൃത്തിക്കുവേണ്ടിയുള്ള വിദ്യാഭ്യാസത്തെ സമുന്നതമായ ആത്മജ്ഞാനം നേടുന്നതിന്നുള്ള വിദ്യാഭ്യാസമാക്കി മാററിത്തീർക്കുകയാണെങ്കിൽ മാത്രമേ നമ്മുടെ വിദ്യാഭ്യാസം സമ്പൂർണ്ണവിജയമാണെന്നു തീരുമാനിച്ചുകൂടൂ. ടാഗോറിന്റെ ആവേശകരമായ വാക്കുകളിൽ പറയുകയാണെങ്കിൽ (പ്രഭാഷണങ്ങളും അഭിസംബോധനകളും,* പേജ്, 27-28):

'സത്യത്തിന്റെ ഏകത്വം മനുഷ്യന്നു നല്കുകയെന്നതാണ് വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം......'

---

* Lectures and addresses

'ഞാൻ ഒരു ആത്മീയലോകത്തിൽ വിശ്വസിക്കുന്നു. ഈ ലോകത്തിൽനിന്നു വേർപെട്ട മറ്റൊന്നായിട്ടല്ല; അതിന്റെ അഗാധതമമായ സത്യമെന്ന നിലയിൽ. നമ്മൾ ശ്വസിക്കുന്ന ഓരോ ശ്വാസത്തിലും നാം ദൈവത്തിലാണ് ജീവിക്കുന്നതെന്ന ഈ സത്യം നമുക്ക് എപ്പോഴും അനുഭവമാകുന്നുണ്ട്. അനന്തതയുടെ നിഗൂഢതകൾ നിറഞ്ഞ ഈ മഹത്തായ ലോകത്തിൽ പിറന്ന നമ്മൾക്ക് ഭൗതിക പദാർത്ഥങ്ങളുടെ പ്രവാഹത്തിൽപ്പെട്ട് എവിടെയാണെന്നറിയാതെ ഒഴുകിപ്പോകുന്ന നൈമിഷികമായ യാദൃച്ഛികതയുടെ ഒരു സ്ഫോടനമാണ് നമ്മുടെ നിലനില്പെന്ന് അംഗീകരിക്കാനാവില്ല.'

ഗുരുകുലത്തിൽനിന്നും ഗ്രന്ഥപാരായണത്തിൽനിന്നും ലഭിച്ച വിജ്ഞാനത്തിൽ അസംതൃപ്തനായി രണ്ടിനേയും ആത്മജ്ഞാനം നേടുന്നതിനുള്ള പ്രേരകമായി ഉപയോഗപ്പെടുത്തിയ ഛാന്ദോഗ്യോപനിഷത്തിലെ നാരദൻ വിജ്ഞാനസമ്പന്നനും പ്രതിഭാശാലിയുമായ ഒരു വിദ്യാർത്ഥിയിലുള്ള ആത്മീയസംവേദനക്ഷമതയ്ക്ക് ആധുനിക യുഗത്തിലെ വിദ്യാർത്ഥിസമൂഹത്തിന് ഉത്തമമാതൃകയായി പരിലസിക്കുന്നു.

നമ്മുടെ ദേശീയവിദ്യാഭ്യാസദർശനത്തെ അധികരിച്ചുള്ള ഈ ചർച്ച സ്വാമി വിവേകാനന്ദൻ നമുക്ക് നല്കിയ ഒരു കാഹളധ്വനിയോടെ ഞാൻ ഉപസംഹരിക്കട്ടെ.

'ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത !'

# 2

# വിദ്യാഭ്യാസവും പരമ്പരാഗതമൂല്യങ്ങളും

## 1 ആമുഖം

നമ്മുടെ രാജ്യം ഒരു വമ്പിച്ച പരിവർത്തനദശയിൽക്കൂടികടന്നു പോവുകയാണെന്നതുകൊണ്ട് വിദ്യാഭ്യാസവും പരമ്പരാഗതമൂല്യങ്ങളുമെന്ന വിഷയത്തിന്ന് ഇന്നു പരമപ്രാധാന്യം നല്കേണ്ടതുണ്ട്.

മനുഷ്യജീവിതത്തെ സുപരിഷ്കൃതമാക്കുന്നതിന്നു കഴിഞ്ഞ മൂന്നുശതകങ്ങളായി ആധുനികലോകത്തിൽ ശാസ്ത്രത്താൽ ഉദ്ഭൂതമാക്കപ്പെട്ട ശക്തികളും ജനാധിപത്യ ആശയങ്ങളും പ്രവർത്തിച്ചുവരികയാണ്. തൽഫലമായി ചില സ്ഥലങ്ങളിൽ വർദ്ധമാനമായ പരിഷ്കരണങ്ങൾ ഉണ്ടായിക്കഴിഞ്ഞിട്ടുണ്ട്; ലോകത്തിന്റെ മററു ഭാഗങ്ങളിലും ഇതിന്റെ സ്വാധീനം അനുഭവപ്പെട്ടു വരുന്നുമുണ്ട്. നമ്മുടെ രാജ്യമാകട്ടെ കഴിഞ്ഞ അരശതാബ്ദമായി സമാന്യനിലയിൽ ഇത്തരം ശക്തികളുടെ സ്വാധീനം അനുഭവിച്ചുകൊണ്ടിരിക്കുകയുമാണ്. നമുക്കു രാഷ്ട്രീയസ്വാതന്ത്ര്യം ലഭിക്കുകയും പഞ്ചവത്സരപദ്ധതികൾ ആവിഷ്കൃതമാവുകയും ചെയ്തതുമുതൽ വർഷംതോറും വർദ്ധമാനമായ ശക്തിയോടുകൂടി നാം ഈ ശക്തികളുടെ ചുഴിയിലേയ്ക്കു് വിക്ഷേപിക്കപ്പെടുകയാണ്. ഇന്നു ഭാരതം അവയെ കണക്കിലെടുക്കേണ്ടിവന്നിരിക്കുന്നു. അതിവേഗം പുരോഗമിച്ചുകൊണ്ടിരിക്കുന്ന നമ്മുടെ വ്യവസായവല്ക്കരണപരിപാടിയുടെ മുമ്പാകെ പഴയ സാംസ്കാരികവും സാമൂഹ്യവും മതപരവുമായ പല പരിധികളും തകരുകയും അപ്രത്യക്ഷമാവുകയും ചെയ്തുകൊണ്ടിരിക്കുകയാണ്. അതിവേഗത്തിൽ മാറിക്കൊണ്ടിരിക്കുന്ന സാമൂഹികവും സാംസ്കാരികവുമായ ഈ പരിതോവസ്ഥയുമായി മനുഷ്യൻ ഒത്തുപോകുന്നതിന്നു കൂടുതൽ കൂടുതൽ പ്രയാസപ്പെട്ടുകൊണ്ടിരിക്കുന്നു. ഇതുമായി ഒത്തുപോകാൻ കഴിയാതിരുന്നാൽ മനുഷ്യൻ ഞെളിഞ്ഞു പിരിഞ്ഞു വികൃതമാവുകയും പിരിമുറുക്കത്തിന്റെയും ദുഃഖത്തിന്റെയും കേന്ദ്രമായിത്തീരുകയും ചെയ്യും. ഒരു ശൃംഖല അതിന്റെ ഏററവും ദുർബ്ബലമായ കണ്ണിയോളം മാത്രം ശക്തമായിരിക്കും. ഭാരതത്തിന്റെ ആധുനികയുഗം അതിന്റെ ഭൂതകാലത്തിന്റെയും അനന്തമായ ഭാവിയുടെയുമിടയ്ക്കുള്ള കണ്ണിയാണ്. ഭാരതത്തിന്നു ഒരു പുതിയ സ്വഭാവവും തനതായ ഒരു പുതിയ

ഭാവിയും രൂപപ്പെടുത്തിയെടുക്കുന്നതിന്നു ഓരോ പൗരനും ഇത്തരം ശക്തികളെക്കുറിച്ച് മനസ്സിലാക്കി അവയെ അംഗീകരിക്കുകയും ബുദ്ധിപൂർവ്വം അവയുടെ മൂല്യങ്ങളെ സാത്മീകരിക്കുകയും ചെയ്യേണ്ടണമെന്നതാണ് ആധുനികയുഗം നമ്മോടാവശ്യപ്പെടുന്നതു്. ഇതാണ് ഇന്നു ഭാരതത്തിലെ വിദ്യാഭ്യാസത്തിന്നു മുമ്പാകെയുള്ള പ്രശ്നം.

## 2 ഭാരതത്തിലെ സാംസ്കാരികശക്തികളുടെ പരസ്പരപ്രവർത്തനത്തിൻെറ അതുല്യത

ഭാരതത്തെ സംബന്ധിച്ചേടത്തോളം ഈ പരസ്പരപ്രവർത്തനത്തിന്നും ഇത്തരം ആധുനികശക്തികളുടെ ഫലങ്ങൾക്കും മററു രാജ്യങ്ങളെ അപേക്ഷിച്ച് ഒരു സവിശേഷത വ്യക്തമായിപ്പറയുകയാണെങ്കിൽ ഒരു സാർത്ഥകതതന്നെയുണ്ട്. സയുക്തികവും സമഗ്രവുമായ ഒരു ദർശനത്തിൽനിന്നു ശക്തിയാർജ്ജിച്ചിട്ടുള്ള അഗാധവും അഭേദ്യവുമായ മതബോധത്തിൽനിന്നു രൂപം പ്രാപിച്ചതാണതു്. ചരിത്രകാലം മുതല്ക്കുതന്നെ നമ്മുടെ വ്യക്തിപരവും സാമൂഹികവുമായ ജീവിതത്തെ രൂപപ്പെടുത്തിപ്പോന്നിട്ടുള്ള ജീവചൈതന്യം മതമാണ്. ഇന്നും അതങ്ങനെതന്നെ. ഭാരതീയപാരമ്പര്യം ഉയർന്നുയർന്നു വന്നിട്ടുള്ളതു് മതപരമായ ആശയാവേശങ്ങളിൽക്കൂടിയായിരുന്നു. ഇതാണ് ഭാരതീയപാരമ്പര്യത്തിന് പരിണമിച്ചുകൊണ്ടിരുന്ന കാലത്തിന്നും സാഹചര്യത്തിന്നുമനുസരിച്ച് പൊരുത്തപ്പെടാനും ചൈതന്യം വീണ്ടെടുക്കാനും സുദീർഘമായ അതിൻെറ ചരിത്രത്തിൽ ഉണ്ടായിക്കൊണ്ടിരുന്ന ഉപചയാപചയങ്ങളെ അതിജീവിക്കുന്നതിന്നും പുരോഗതിയിലേയ്ക്കുള്ള നൈരന്തര്യം നിലനിർത്തുന്നതിന്നു സഹായകമായ വിധത്തിൽ എല്ലാററിനേയും ആശ്ചര്യകരമായ വിധത്തിൽ സാത്മീകരിച്ച് ഉദ്ഗ്രഥനം ചെയ്യുന്നതിന്നുമുള്ള ശക്തി പ്രദാനം ചെയ്തതു്. 1949-ൽ ന്യൂഡൽഹിയിലെ രാമകൃഷ്ണമിഷ്യനിൽ 'ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും' എന്ന വിഷയത്തെ അധികരിച്ചുകൊണ്ട് ചെയ്ത പ്രസംഗത്തിൽ ജവഹർലാൽ നെഹറു ഇപ്രകാരം പറയുന്നു (ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും. പേജ് 2):

'ഭാരതം ഒരിക്കലും അതിൻെറ സുദീർഘമായ ചരിത്രത്തിൽ കൃത്യന്തരങ്ങൾക്കിടയിലും ജീവിതത്തിൻെറ ആത്മീയമൂല്യങ്ങളെ അവഗണിച്ചിട്ടില്ല. സത്യാന്വേഷണത്തിൽ എക്കാലത്തും അതു് സവിശേഷമായ ഊന്നൽ നല്കിയിരുന്നു. സത്യാന്വേഷികൾക്ക് അവർ ഏതു പേരുകളിലറിയപ്പെട്ടവരാണെങ്കിലും അതു് സ്വാഗതമരുളുകയും ചെയ്തു. ഇപ്രകാരം ഭാരതം സത്യയാഥാർത്ഥ്യങ്ങളുടെ

അന്വേഷണത്തിന്റെ ഒരു പാരമ്പര്യം തന്നെ പടുത്തുയർത്തി. അതേ അവസരത്തിൽ സ്വന്തം മാർഗ്ഗങ്ങളിൽക്കൂടി ആത്മാർത്ഥമായി സത്യാന്വേഷണത്തിൽ വ്യഗ്രത കാണിച്ചിരുന്ന എല്ലാവരേയും അങ്ങേയററത്തെ സഹിഷ്ണുതയോടെ വീക്ഷിക്കുന്നതിന്നുള്ള പാരമ്പര്യവും അത് പടുത്തുയർത്തുകയുണ്ടായി.'

## 3 ഭാരതീയവിദ്യാഭ്യാസത്തിന്റെ മുഖ്യപ്രശ്നം

ആധുനികയുഗത്തിൽ ഭാരതം നേരിടുന്ന പ്രശ്നം അതിന്റെ പാരമ്പര്യവൃക്ഷത്തിന്മേൽ ഒട്ടിച്ചു ചേർത്തുകൊണ്ടിരിക്കുന്ന ശാസ്ത്രത്തിന്റെയും സാങ്കേതികതയുടെയും ജനാധിപത്യത്തിന്റെയും ശക്തികളുടെ സാത്മീകരണമാണ്. ഈ പരീക്ഷണത്തിന്റെ വിജയം രണ്ടു ഘടകങ്ങളെ ആശ്രയിച്ചാണിരിക്കുന്നത്. ഒന്ന് ഈ വൃക്ഷത്തിൽ ഊറിവരുന്ന ജീവരസം, രണ്ട്, ഒട്ടിച്ചുചേർത്ത ഈ ശാഖയിൽ അന്തർലീനമായ ചൈതന്യം ഉൾക്കൊള്ളാനുള്ള അതിന്റെ വിശാലമനസ്കത.

ഈ ഒട്ടിച്ച ശാഖയുടെ നവീനചൈതന്യം ഉദയം ചെയ്യുന്നത് ആദ്യം യൂറോപ്പിലും പിന്നെ യു. എസ്. എസ്. ആർ അടക്കമുള്ള പാശ്ചാത്യലോകത്തിന്റെ ഇതരഭാഗങ്ങളിലുമാണ്. ആ രാജ്യങ്ങളിൽ അവയ്ക്കു വിപ്ലവാത്മകമായ ഒരു സ്വാധീനമുണ്ടായിരുന്നു. ശാസ്ത്രത്തിന്റെ ബുദ്ധിപരമായ ശക്തിയും സാങ്കേതികവിദ്യയുടെയും ജനാധിപത്യത്തിന്റെയും സാമൂഹികമായ ശക്തിയും പാശ്ചാത്യരുടെ പരമ്പരാഗതമായ ചിന്തയെയും ജീവിതത്തെയും സംബന്ധിച്ചിടത്തോളം വിനാശകരമായ ഫലമാണുളവാക്കിയത്. പാശ്ചാത്യരുടെ മതബോധത്തിന്നും സാംസ്കാരികപാരമ്പര്യത്തിന്നും ഈ നവീനശക്തികളെ ഉൾക്കൊള്ളാൻ കഴിഞ്ഞില്ല. അവയുടെ വളർച്ചയെ സഹായിക്കുന്നതിന്നുള്ള വിശാലമനസ്കത അതിന്നുണ്ടായിരുന്നില്ല. ഇതിന്റെ ഫലമായി പാശ്ചാത്യമനസ്സിൽ വിഭാഗീയത വളർന്നുവന്നു. വിശ്വാസവും യുക്തിയും ചേതനയും പദാർത്ഥവും മനുഷ്യനും പ്രപഞ്ചവും മററു സഹജീവികളും തമ്മിലുള്ള വിഭാഗീയമനോഭാവം ഒരു നിരന്തര പോരാട്ടമായിത്തീർന്നു. അത്തരമൊരു സാഹചര്യത്തിൽ മനുഷ്യമനസ്സ് ഉന്നതമായ ആത്മീയമൂല്യങ്ങളെ നിരാശയോടെ വലിച്ചെറിയുകയും ഇന്ദ്രിയവേദ്യമായ ഭൗതികാന്വേഷണത്തിൽ വ്യാപൃതമാകാനുള്ള പ്രവണത പ്രദർശിപ്പിക്കുകയും ചെയ്തു.

'നമ്മുടെ സംസ്കാരത്തെ മുന്നോട്ടു് നയിക്കുന്ന ശക്തികളേവ ?' എന്നു് ഹോളണ്ടിലെ എൻസോവനിലുള്ള ഫിലിപ്പ് ഫിസിക്കൽ ലാബറട്ടറിയിലെ മുഖ്യരസതന്ത്രജ്ഞനായ സി. ജെ. ഡിപ്പൽ തന്റെ 'പുതുക്കൽ അഥവാ വിടപറയൽ' എന്ന ലേഖനത്തിൽ

ചോദിക്കുന്നു (ഡെൽട്ട എന്ന പത്രത്തിൽ കലാനിരൂപണം, നെതർലാണ്ടിലെ ജീവിതവും ചിന്തയും, ശരത്കാലം 1960. പേജ്. 17) അദ്ദേഹം തുടരുന്നു:

'അധികാരക്കൊതി, ഉല്പാദനക്ഷമത, ആവശ്യങ്ങളെ ഉണ്ടാക്കലും അവയെ സംതൃപ്തമാക്കലും, മനുഷ്യന്റെ ഭൗതികമായ അസ്ഥിരതയെക്കുറിച്ചുള്ള സങ്കല്പം, അമിതമായ ഉപഭോഗം, വികാസം, നേതാക്കന്മാരെ തെരഞ്ഞെടുക്കുന്നതിൽ ഏററവും പ്രാകൃതനിയമങ്ങൾ സ്വീകരിച്ചുകൊണ്ടുള്ള സ്വാതന്ത്ര്യത്തിന്റെ പ്രത്യയശാസ്ത്രം, കാരണം അഥവാ കാര്യം, തികഞ്ഞ അശ്രദ്ധയുടെ ഫലമായ ഇന്ദ്രിയ സന്തർപ്പണവാദം മുതൽ അനാസ്ഥയിൽനിന്നുളവാകുന്ന ധാർമ്മികമായ ശൂന്യതവരെ വിവിധരീതിയിൽ നിലനില്ക്കുന്ന നാനാത്വജടിലമായ സദാചാര മൂല്യങ്ങൾ, വേഗത, സങ്കീർണ്ണത, നമ്മുടെ സംസ്കാരം നമുക്ക നല്കിയ ഫലത്തെ ലക്ഷ്യം വെച്ചുകൊണ്ടുള്ള നെട്ടോട്ടത്തിന്നുള്ള സ്വതഃസിദ്ധമായ നിർബ്ബന്ധം. ഭൗതികവിജയവും യജമാനസ്വഭാവവുമാണ് നമ്മുടെ സമൂഹത്തിന്റെ സുസ്ഥിരഘടകം. സാമാന്യജനത ഉത്തരവാദിത്വബോധമില്ലാത്ത അതിന്റെ ചൈതന്യത്തെ പെരുപ്പിക്കുന്നു. അതാകട്ടെ സാംസ്കാരികപ്രസ്ഥാനത്തെ ചൈതന്യരഹിതമാക്കുന്നു. സോവിയററ് കമ്യൂണിസവുമായി നാം പങ്കുവെക്കുന്നതാകട്ടെ 'ആദ്യം വസ്തുക്കൾ' 'ജനങ്ങൾ പിന്നെ' എന്ന ആദർശമാണെന്നതു് വളരെ വ്യക്തമാണ്. തൽഫലം സാമ്പത്തികശാസ്ത്രത്തിന്റെ അതിരുകടന്ന സ്വാധീനം. നാം എന്തു ചെയ്യേണമെന്നു തീരുമാനിക്കുന്നതു് പൊതുഅങ്ങാടികളിലും അധികാരരാഷ്ട്രീയത്തിന്റെ മേഖലയിലും വെച്ചാണ്. നമ്മുടെ ക്രിസ്തീയഭൂതകാലം ഒരു ഭാരമല്ലാതെ അതില്ക്കവിഞ്ഞ മറെറാന്നുമല്ലാതായിത്തീർന്നിരിക്കുന്നു. സുവിശേഷത്തിന്റെ സാമൂഹികവും സാംസ്കാരികവുമായ അർത്ഥം നാം ഇപ്പോഴും ശരിയായി ഗ്രഹിച്ചിട്ടില്ല.'

ഈ വിലയിരുത്തലിന്റെ ഒരംശമെങ്കിലും യഥാർത്ഥമാണെങ്കിൽ ഒട്ടിച്ചു ചേർക്കുന്നതിന്റെ പരിണതഫലത്തെക്കുറിച്ച് ഇന്ത്യ സഗൗരവം വീക്ഷിക്കേണ്ടിയിരിക്കുന്നു. ഇന്ത്യ ഈ നവീനശക്തികളെ കൈകാര്യം ചെയ്യുന്നതും അതു് സ്വീകരിച്ചിട്ടുള്ള സമീപനത്തിന്റെ സമ്പ്രദായവും രീതിയും ആ പരിശ്രമങ്ങളുടെ ഫലവും കൂടുതൽ ദേശീയപ്രാധാന്യവും പ്രസക്തിയുമുൾക്കൊള്ളുന്നുണ്ട്.

അഗാധമായ ഒരു പരിവർത്തനത്തിന്റെ ദശ കൃതാർത്ഥതയുടെ കാലഘട്ടമല്ല. ഭാരതം അതിന്റെ സുദീർഘമായ ചരിത്രത്തിൽ ദുർഘടമായ കാലഘട്ടത്തെ അഭിമുഖീകരിക്കേണ്ടിവന്നിട്ടുണ്ട്. എന്നാൽ അത്തരം വെല്ലുവിളികളെയെല്ലാം അടിസ്ഥാനപരമായ ആത്മീയ

മൂല്യങ്ങളിലുള്ള സുദൃഢമായ ഭക്തിയുടെ ശക്തികൊണ്ടു് വിജയപ്രദമായി നേരിട്ടിട്ടുമുണ്ടു്. ക്രമേണ ആ ആത്മീയമൂല്യങ്ങളെ തന്റെ ദേശീയ സംസ്കാരത്തിന്റെയും പാരമ്പര്യത്തിന്റെയും അടിത്തറയിൽ അതു് സമർപ്പിച്ചിട്ടുമുണ്ടു്.

1962 ആഗസ്റ്റ് 24-ാംനു- കല്ക്കത്തയിലെ സെയിൻട്പോൾസ് ഇടവകയിൽ താൻ ഇന്ത്യയുടെ 11-ാം മെത്രാപ്പൊലീത്തയായും 15-ാമത്തെ കല്ക്കത്താബിഷപ്പായും അവരോധിക്കപ്പെട്ട സന്ദർഭത്തിൽ അവിടെ സന്നിഹിതരായ ഭക്തജനങ്ങളെ അഭിസംബോധന ചെയ്തുകൊണ്ടു് ബഹുമാനപ്പെട്ട ഡോ. ലക്ദസ ഡിമെൽ സിന്ധുനദീതട സംസ്കാരകാലഘട്ടം മുതൽ ഇന്നുവരെ അഖണ്ഡമായി നിലനിന്നു പോരുന്ന ഇന്ത്യയുടെ സാംസ്കാരിക പാരമ്പര്യത്തെ പരാമർശിച്ചുകൊണ്ടു് ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി (1962 ആഗസ്റ്റ് 25ലെ സ്റ്റെയിററ്സ്മാൻ).

'ഇക്കഴിഞ്ഞ 5000 വർഷത്തെ പ്രകടമായ ജനങ്ങളുടെ ആത്മീയാന്വേഷണമാണു് ഇന്ത്യാചരിത്രത്തിന്റെ സവിശേഷത'. ശുഭാശുഭകാലങ്ങളിൽ പരീക്ഷിക്കപ്പെട്ട ആത്മീയ മൂല്യങ്ങളിലുള്ള ഈ വിശ്വാസം ഇനിയും വരാനിരിക്കുന്ന ആധുനികപരിവർത്തനഘട്ടമെന്ന ശക്തിയായ കൊടുങ്കാററിന്റെ വെല്ലുവിളികളേയും ഭീഷണികളേയും നേരിട്ടുകൊണ്ടിരിക്കുകയാണു്. മുമ്പു കഴിഞ്ഞ വെല്ലുവിളികളെല്ലാം താരതമ്യേന ലഘുവും ഭാഗികവുമായിരുന്നെങ്കിൽ ഈ വെല്ലുവിളിയാകട്ടെ സമഗ്രമാകുന്നു. സാങ്കേതികത്വം ജനാധിപത്യം എന്നീ ശാസ്ത്രസാമൂഹ്യശക്തികളാകുന്ന സുപരീക്ഷിതമായ ബൌദ്ധികസത്യങ്ങളെ സ്വാഗതം ചെയ്യാനും അതിന്റെ മൂല്യങ്ങളെ ദേശീയപാരമ്പര്യത്തിലും തദ്വാരാ മാനവികസംസ്കാരത്തിലും ലയിപ്പിക്കുകവഴി ഇവയെ മുമ്പത്തേക്കാളും ശക്തവും സമ്പന്നവുമാക്കിത്തീർക്കാനുമുള്ള എന്തോ ഒരു ചൈതന്യം അതിന്റെ ദീർഘകാലപാരമ്പര്യത്തിൽ കുടികൊള്ളുന്നില്ലേ?' ഈ ചോദ്യമാകട്ടെ ഇന്നത്തെ ജനാധിപത്യവിദ്യാഭ്യാസത്തിന്റെ വ്യാപ്തിയെ കൂടുതൽ വിസ്തൃതവും പ്രാധാന്യത്തെ അവഗാഹവുമാക്കിത്തീർക്കുന്നു.

## 4 ഭാരതീയജനതയുടെ ചൈതന്യത്തിന്റെ പ്രഭവകേന്ദ്രം

ഭാരതത്തിന്നു് അഖണ്ഡവും നിരന്തരവുമായ 5000 വർഷത്തെ ചരിത്രപാരമ്പര്യമുണ്ടു്. ദേശീയമായ ഈ ദീർഘായുസ്സു് എന്ന അദ്ഭുതത്തിന്നു് കാരണമായി ഭാരതീയപാരമ്പര്യത്തിൽ അഗാധമായ ഒരു സാമൂഹ്യഅന്തർദർശനവും ജ്ഞാനവും ഉണ്ടായിരിക്കണം. ഒരു സംവിധാനത്തെ ജീവിക്കാനും നിലനില്ക്കാനും പ്രാപ്തമാക്കുന്നതു്

ശക്തി വീണ്ടെടുക്കുന്നതിന്നും സാഹചര്യവുമായി ഇണങ്ങിച്ചേരുന്ന തിന്നും സാത്മീകരണത്തിന്നുമുള്ള അതിന്റെ കഴിവാണു്. ഈ കഴി വുകളുണ്ടാകുന്നതു് യുവത്വത്തിന്റേയും അവ ദുർബ്ബലമാകുന്നതു് വാർദ്ധ ക്യബാധയുടേയും അവ തീരെ ഇല്ലാതാകുന്നതു് മരണത്തിന്റെയും ലക്ഷണമാണു്. സംസ്കാരങ്ങളും നാഗരികതകളും അവയുടെ ഉദയം, യുവത്വചൈതന്യം, വാർദ്ധക്യം എന്നീ മൂന്നു ഘട്ടങ്ങളെക്കടന്നു് അന ന്തരം അനിവാര്യമായ മരണത്തിൽ കലാശിക്കുന്നു. എന്നാൽ ഭാരതം ഈ നിയമത്തിന്നൊരപവാദമാണു്. നമ്മെ പിടിച്ചു നിർത്തു ന്ന ഈ വസ്തുതക്കു് കാരണമായി ഒരേയൊരു നിഗമനത്തിൽ മാത്രമേ എത്തിച്ചേരാൻ കഴിയുകയുള്ളു. അതായതു് ഈ സംസ്കാരത്തിന്റെ അഗാധതയിലെവിടെയോ പ്രതിസന്ധിഘട്ടങ്ങളിൽ സാഹചര്യ ത്തിന്നനുരോധമായി പ്രവർത്തിക്കാനും അന്യവുമായി സാത്മ്യം പ്രാപിക്കാനും ഉതകുന്നവിധത്തിൽ അക്ഷയവും ചൈതന്യപൂർണ്ണവു മായ ഏതോ ഒരു സംയോജകകേന്ദ്രമുണ്ടായിരിക്കണം. തൽഫല മായി ചരിത്രം ഭാരതത്തെ സംബന്ധിച്ചേടത്തോളം ഉദയം, വികാ സം, ക്ഷയം, എന്നാൽ ഒരിക്കലും അന്തിമമായ മരണമില്ലാത്ത പുന രുജ്ജീവനം എന്നിവയുടെ ഒരു പരമ്പരയായി നിലനില്ക്കുന്നു. ഹിസ്റ്ററി ഓഫ് സിവിലൈസേഷൻ' വാല്യം, I 'ഔവർ ഒറിയന്റൽ ഹെരിറേജ്' പേജ് 633) എന്ന തന്റെ ഗ്രന്ഥത്തിൽ വിൽഡ്യൂറണ്ട് ഇപ്രകാരമെഴുതിയിരിക്കുന്നു.

''ഈജിപ്തിന്റെയോ ബാബിലോണിയയുടെയോ അസ്സീരിയ യുടേയോ ചരിത്രത്തെക്കുറിച്ചെന്നപോലെ ഇന്ത്യയുടെ ചരിത്രത്തെ ക്കുറിച്ചു് നമുക്കു് നിഗമനത്തിലെത്താൻ കഴിയുകയില്ല. കാരണം ചരിത്രം ഉണ്ടാക്കപ്പെടുകയാണു്; സംസ്ക്കാരമാകട്ടെ ഇപ്പോഴും സൃഷ്ടിച്ചുകൊണ്ടിരിക്കുകയുമാണു്.... ഈ സംസ്ക്കാരം ഈജി പ്തിന്റെയും അടുത്ത പൂർവ്വദിക്കുകളുടേയും സംസ്ക്കാരത്തിന്നു് നല്കി യപോലെ നമ്മുടെ സംസ്ക്കാരത്തിന്നു് നേരിട്ടുള്ള സംഭാവനക ളൊന്നും നല്കിയിട്ടില്ല. അവസാനം പറഞ്ഞ സംസ്ക്കാരങ്ങൾ നമ്മുടെ സ്വന്തം സംസ്ക്കാരത്തിന്നു് തൊട്ടുമുമ്പുള്ള പൂർവ്വികരായി രുന്നു. ഭാരതത്തിന്റെയും ചൈനയുടെയും ജപ്പാന്റെയും ചരിത്ര ങ്ങൾ മറെറാരു വഴിക്കാണു് ഒഴുകിയിരുന്നതു്. അതാകട്ടെ ഇപ്പോൾ പാശ്ചാത്യ ജീവിതപ്രവാഹത്തെ സ്പർശിക്കാനും സ്വാധീനിക്കാനും ആരംഭിച്ചിട്ടേയുള്ളു. ഹിമാലയാതിർത്തിക്കപ്പുറത്തുനിന്നും ഭാരതം നമുക്കു് വ്യാകരണം, തർക്കശാസ്ത്രം, ദർശനം, കെട്ടുകഥകൾ, ഹിപ്പ് നോട്ടിസം, ചെസ്സ്, സർവ്വോപരി നമ്മുടെ സംഖ്യകൾ, ദശാംശസ മ്പ്രദായം എന്നിവ പ്രദാനം ചെയ്തു. എന്നാൽ ഇവയൊന്നും

അതിൻെറ ആത്മാവിൻെറ സത്തയല്ല. ഭാവിയിൽ അതിൽനിന്നു് നാം പഠിക്കാനിരിക്കുന്നവയെ അപേക്ഷിച്ച് ഇവയൊക്കെ നിസ്സാരങ്ങളാണ്. കണ്ടുപിടുത്തങ്ങൾ, വ്യവസായം, വ്യാപാരം എന്നിവ വൻകരകളെ ഒന്നിച്ചുചേർക്കുകയോ അഥവാ അവ ഏഷ്യയോടുള്ള സംഘർഷത്തിലേക്ക് നമ്മെ നയിക്കുകയോ ചെയ്യുമെന്നതുകൊണ്ടു് നാം അതിൻെറ സംസ്ക്കാരത്തെ കൂടുതൽ ഗാഢമായി പഠിക്കുകയും, ശത്രുതയിലാണെങ്കിലും അതിൻെറ ചില സമ്പ്രദായങ്ങളേയും ആശയഗതികളേയും ആഗിരണം ചെയ്യുകയും വേണം. ഒരു പക്ഷെ ആക്രമണം, ധാർഷ്ട്യം, കൊള്ള എന്നിവക്കു പകരമായി ഇന്ത്യ നമ്മെ സഹിഷ്ണുത, പക്വമനസ്കതയുടെ മൃദുലശീലം, ത്യാഗജീവിതത്തിൻെറ ആത്മസംതൃപ്തി, പരസ്പരം മനസ്സിലാക്കുന്ന ശീലത്തിൽനിന്നുളവായ ശാന്തത, സജീവമായ എല്ലാററിനേയും ഏകീഭവിപ്പിക്കുകയും ആശ്വസിപ്പിക്കുകയും ചെയ്യുന്ന സ്നേഹം എന്നിവയെക്കുറിച്ച് പഠിപ്പിക്കും.'

ഇന്ത്യയുടെ അഖണ്ഡവും യുവത്വപൂർണ്ണവുമായ ചൈതന്യത്തിൻെറ ഉറവിടം അതിൻെറ ആത്മീയചിന്തകളും സാമൂഹ്യദർശനവുമാണ്. അതിൻെറ ആത്മീയവും ദാർശനികവുമായ ആശയങ്ങളുടെ പ്രഭവകേന്ദ്രമാകട്ടെ ഉപനിഷത്തുകളാണ്. അവയുടെ മൗലികാശയങ്ങൾ ഇപ്രകാരമാണ് (1) മനുഷ്യൻെറ ദിവ്യത്വം (2) ആത്യന്തിക സത്യത്തിൻെറ അദ്വൈതവും ആത്മീയവുമായ ഭാവം (3) എല്ലാ ജീവസത്തയുടേയും അടിസ്ഥാനപരമായ ഏകത്വം (4) വെറുംവിശ്വാസമോ പ്രമാണമോ അല്ലാത്ത സാക്ഷാൽക്കാരമാണ് മതത്തിൻെറ മാനദണ്ഡമെന്ന തത്ത്വം (5)മതങ്ങൾ തമ്മിലുള്ള സൗസ്വരത. സാർവ്വലൗകിക മനുഷ്യൻെറ ഭാവമാണ് ഈ സങ്കല്പങ്ങളിൽ തുടിച്ചുനില്ക്കുന്നതു്. മനുഷ്യസംസ്ക്കാരം സമുന്നതവും സമുൽകൃഷ്ടവുമാണെന്നു് ഇതു് കാണിക്കുന്നു. വ്യക്തികളുടെ പെരുമാററത്തിലും രാഷ്ട്രത്തിൻെറ നയത്തിലുംകൂടി പ്രകടമാകുന്ന ഭാരതീയ സംസ്ക്കാരത്തിൻെറയും പാരമ്പര്യത്തിൻേറയും സവിശേഷലക്ഷണങ്ങളായ സഹിഷ്ണുത, സമാധാനം, മൃദുലത, അനാക്രമണസ്വഭാവം മുതലായ മൂല്യങ്ങൾ ഇവ ഉളവാക്കുന്നു. ഈ സംസ്ക്കാരത്തിൻെറയും പാരമ്പര്യത്തിൻെറയും ഉറവിടവും നിലനില്പും മതമായിരുന്നു. ഭാവിയിലും അതുതന്നെയായിരിക്കുകയും ചെയ്യും. ഭാരതം അതിൻെറ മതത്തിൻെറ സാർവ്വജനീനമൂല്യങ്ങളും വീക്ഷണവും രാഷ്ട്രീയബന്ധങ്ങളുടെ പരിമിതികൊണ്ടു് ഞെരിച്ചു കൊല്ലപ്പെടാൻ അനുവദിച്ചില്ല. മതവും രാഷ്ട്രവും അഭിന്നമാണെന്നു് ഗണിക്കപ്പെട്ടില്ല. ഭാരതത്തിൻെറ മതസങ്കല്പം വിട്ടുവീഴ്ചയില്ലാത്ത ഒരു വിശ്വാസ സംഹിതയോ മററുള്ളവയിൽനിന്നു് ഒററപ്പെട്ട സർവ്വശക്തമായ ഒരു പള്ളി

യേയോ അതിന്റെ മണ്ണിൽ പ്രതിഷ്ഠിക്കുവാൻ അനുവദിച്ചില്ല. ഡോ. രാധാകൃഷ്ണൻ തന്റെ 'പൗരസ്ത്യമതങ്ങളും പാശ്ചാത്യചിന്തയും' (പേജ് 322) എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു:—

'ആത്മീയ ജീവിതമെന്ന ലക്ഷ്യത്തിന്മേലുള്ള ഊന്നൽ വിവിധ തരത്തിലുള്ള അനേകം ആരാധകരെ കൂട്ടിയിണക്കുകയും തദ്വാരാ ഹിന്ദുക്കളെ ആത്മീയജഡപ്രഭുത്വത്തിൽനിന്നു രക്ഷിക്കുകയും ചെയ്തു.'

കടുംപിടുത്തമില്ലായ്മ പുതിയ ആശയങ്ങളോടുള്ള ഉദാരഭാവത്തിന്നു കാരണമായി. ഇതാകട്ടെ ആന്തരമായ പരിശോധനയ്ക്കും പുറമേനിന്നുവന്നതിന്റെ സാത്മീകരണത്തിന്നും ഉള്ള മാർഗ്ഗങ്ങളെ തെളിയിച്ചു. ഭാരതീയസംസ്കാരം, മതം, സമൂഹം എന്നിവ ദീർഘകാലം തുടർന്നുവന്നതും തുടർന്നുകൊണ്ടിരിക്കുന്നതുമായ പരീക്ഷണാത്മകവും സാത്മീകരണസ്വഭാവമുൾക്കൊള്ളുന്നതുമായ സമീപനത്തിന്റെയും പ്രക്രിയയുടെയും മുദ്ര വഹിക്കുന്നു. ഇതു് ഒരു വശത്തു് വൈവിധ്യത്തെയും സമ്പന്നതയേയും മറെറാരു വശത്തു് ചൈതന്യത്തേയും അപ്രതിഹതമായ നൈരന്തര്യത്തേയും വിശദീകരിക്കുന്നു.

## 5 ഭാരതീയരാഷ്ട്രഘടനയുടെ ആത്മീയപശ്ചാത്തലം

ഭാരതത്തിന്റെ സാമൂഹ്യദർശനം അതിന്റെ ആത്മീയചിന്തയിൽ നിന്നുടലെടുത്തതാണ്. ഐകരൂപ്യമല്ല, നാനാത്വത്തിലെ ഏകത്വമെന്നതാണ് അതിന്റെ നിയാമകമായ ആദർശം. ഭാരതത്തിലെ ചിന്തകന്മാർ സാമൂഹ്യപരിവർത്തനത്തിന്റെ ആവശ്യകത അംഗീകരിച്ചവരായിരുന്നു. എന്നാൽ മാററത്തിന്റെ ആവശ്യകത അംഗീകരിക്കുന്നതോടൊപ്പം പാരമ്പര്യത്തിന്റെ അഖണ്ഡത പരിരക്ഷിക്കേണ്ടതാണെന്നുകൂടി അവർക്കു ബോദ്ധ്യമുണ്ടായിരുന്നു. പാരമ്പര്യവും പരിവർത്തനവും തമ്മിൽ സമരസപ്പെടുത്തിക്കൊണ്ടുപോകാനുള്ള വിവേകം ഇന്ത്യയുടെ സാമൂഹ്യദർശനം പ്രദർശിപ്പിച്ചിരുന്നു. ഈ വിവേകത്തിന്റെ കേന്ദ്രഭൂതമായ അംശം അതിന്റെ ശ്രുതിയേയും സ്മൃതിയേയും കുറിച്ചും അവയുടെ പരസ്പരാപേക്ഷികതയെക്കുറിച്ചുമുള്ള സങ്കല്പങ്ങളിൽ പ്രതിഷ്ഠിതമായതു കാണാം. ഈ സങ്കല്പത്തിന്റെ വെളിച്ചത്തിൽ നോക്കിയാൽ ഓരോ പാരമ്പര്യത്തിന്നും രണ്ടു വശങ്ങളുള്ളതായിക്കാണാൻ കഴിയും. (1) സാർവ്വജനീനവും അനശ്വരവും അടിസ്ഥാനപരവുമായ ഒരുകൂട്ടം തത്ത്വങ്ങളും (2) ആദ്യം പറഞ്ഞ വിഭാഗത്തിൽ നിന്നുയിർക്കൊണ്ടതും വൈയക്തികവും കൂട്ടായുമുള്ള മനോഭാവത്തിലും സ്വഭാവത്തിലും പ്രകടമാകുന്നതുമായ ഒരുകൂട്ടം മൂല്യങ്ങളും. പിന്നീടു് പറഞ്ഞതാകട്ടെ അതിന്റെ വ്യാപ്തിയിലും ആധികാരികതയിലും പരിമിതവും താല്ക്കാലികവും ആപേക്ഷിക

വുമാണ്. ഇവയിൽ രണ്ടാമത്തേത് മാററത്തിന്നുള്ള വ്യഗ്രതയോട് പ്രതികരിക്കുന്നതിന്നു അനുവദിക്കപ്പെടുന്നതോടൊപ്പം ആദ്യം പറഞ്ഞതിനെ കൈവിടാതെ ഉയർത്തിപ്പിടിക്കേണ്ടതുമാണ്. സംസ്കൃതത്തിൽ ഈ ആശയം–സ്മൃതികൾ മാറിക്കൊണ്ടിരിക്കും, എന്നാൽ ശ്രുതി മാറാതെ ഒരേവിധത്തിൽ നില്ക്കും എന്ന വാക്കുകളിൽക്കൂടി പ്രകാശിതമായിരിക്കുന്നു. മതത്തിന്റെ ആത്മീയാംശത്തെയാണ് ശ്രുതി പ്രതിനിധാനം ചെയ്യുന്നത്. അതാകട്ടെ ഏകമാണ്. എന്നാൽ സ്മൃതിയാകട്ടെ സാമൂഹ്യ–രാഷ്ട്രീയപ്രകാശനത്തെ പ്രതിനിധീഭവിക്കുന്നു; അതു് അനേകവുമാണ്. ഇതേ ആശയം മറെറാരുതരത്തിലും പ്രകടമാക്കപ്പെട്ടിട്ടുണ്ട്. ധർമ്മത്തിന്നു് അഥവാ ആത്മീയപാരമ്പര്യത്തിന്നു് രണ്ടു വശമുണ്ട്– സനാതനധർമ്മവും യുഗധർമ്മവും, സാർവ്വകാലികമായ പാരമ്പര്യവും ഒരു പ്രത്യേകകാലഘട്ടത്തിന്നോ യുഗത്തിന്നോ യോജിച്ച പാരമ്പര്യവും. ഒന്നാമത്തേത് ശ്രുതിയേയും രണ്ടാമത്തേത് സ്മൃതിയേയും സൂചിപ്പിക്കുന്നു. (മതവും സമൂഹവും പേജ് 113) എന്ന തന്റെ ഗ്രന്ഥത്തിൽ ഡോ. എസ്. രാധാകൃഷ്ണൻ പ്രസ്താവിക്കുന്നു:

'ഹൈന്ദവവീക്ഷണം ആവശ്യമായ പരിവർത്തനത്തെ അനുവദിക്കുന്നുണ്ട്. സാമൂഹ്യപാരമ്പര്യത്തിൽ നിന്നുള്ള വിടുതി എടുത്തുചാട്ടത്തോടെയാകരുത്. എന്നിരുന്നാലും പുതിയ പിരിമുറുക്കങ്ങളും സംഘർഷങ്ങളും ആശയക്കുഴപ്പങ്ങളും നാം അഭിമുഖീകരിക്കുകയും അവയെ തരണംചെയ്യുകയും വേണ്ടതുണ്ട്. സത്യം മാററമില്ലാത്തതാണെങ്കിലും ആചാരങ്ങൾ കാലാനുസൃതം മാറിക്കൊണ്ടിരിക്കും.'

പാശ്ചാത്യപര്യടനത്തിന്നുശേഷം കൊളംബോവിൽവെച്ച 1897ജനുവരി 15–ാംനു- സ്വാമി വിവേകാനന്ദൻ പൗരസ്ത്യരാഷ്ട്രങ്ങളിൽച്ചെയ്ത ആദ്യത്തെ പൊതുപ്രഭാഷണത്തിൽ ഭാരതീയപാരമ്പര്യത്തിലെ കേന്ദ്രഭൂതമായ ഈ അംശത്തെക്കുറിച്ച് ആധുനികലോകത്തിൽ ഭാരതീയ പാരമ്പര്യത്തിലെ ആദർശങ്ങൾക്കുള്ള സ്വാധീനത്തെ പരാമർശിക്കവേ ഇപ്രകാരം പ്രസ്താവിച്ചു. (കംപ്ലീററ് വർക്സ് വാള്യം III. പേജ് 111–112)

'അതേയവസരത്തിൽ ഭാരതത്തിന്നു പുറത്തുള്ള രാജ്യങ്ങളിൽ പ്രവർത്തിക്കപ്പെടുന്ന നമ്മുടെ മതം ആ മതത്തിന്റെ അസ്ഥിവാരമേതാണോ ആ അസ്ഥിവാരം അഥവാ താത്വികപശ്ചാത്തലം മാത്രമേ ഉൾക്കൊള്ളുന്നുള്ളു. ശതാബ്ദങ്ങളായുള്ള സാമൂഹ്യ ആവശ്യങ്ങൾക്കനുസൃതമായി കരുപ്പിടിപ്പിക്കപ്പെട്ടിട്ടുള്ള പ്രവർത്തനത്തിന്റെ വിശദാംശങ്ങൾക്കോ അതിസൂക്ഷ്മങ്ങളായ വശങ്ങൾക്കോ, സാമൂഹ്യക്ഷേമം, ആചാരമര്യാദകൾ എന്നിവയുടെ യുക്തിചിന്തകൾക്കോ മതമെന്ന വിഭാഗത്തിൽ അർഹിക്കുന്ന സ്ഥാനം ലഭിച്ചതായിക്കാണുന്നില്ല.

നമ്മുടെ ഗ്രന്ഥങ്ങളിൽ രണ്ടുകൂട്ടം സത്യങ്ങൾ വളരെ വിശദമായി വിഭജിക്കപ്പെട്ടിട്ടുള്ളതു് കാണാം. അവയിൽ എക്കാലവും അനുവർത്തിക്കപ്പെട്ടുവന്നിട്ടുള്ള ഒരു വിഭാഗമാകട്ടെ മനുഷ്യസ്വഭാവം, ജീവന്റെ പ്രകൃതി, ജീവനും ഈശ്വരനും തമ്മിലുള്ള ബന്ധം, ഈശ്വരന്റെ സ്വഭാവം, പൂർണ്ണത എന്നിവയിൽ പെടുത്തുയത്തപ്പെട്ടതാണു്. അതായതു് പ്രപഞ്ചശാസ്ത്രതത്ത്വങ്ങൾ, സൃഷ്ടിയുടെ അനന്തത, കുറേക്കൂടി ശരിയായിപ്പറയുകയാണെങ്കിൽ പ്രകടഭാവം, ചാക്രികഘോഷയാത്രയുടെ ആശ്ചര്യകരമായ നിയമം മുതലായവ. മറേറ വിഭാഗം ദൈനംദിന ജീവിതത്തെ നയിക്കുന്ന ലഘുനിയമങ്ങളുംകൊള്ളുന്നു. അവയാകട്ടെ പുരാണങ്ങളിലും സ്മൃതികളിലും ഉൾപ്പെടുന്നു; ശ്രുതിയിലല്ല. അവയ്ക്കു മറേറ നിയമങ്ങളുമായി ബന്ധമില്ല. നമ്മുടെ രാഷ്ട്രത്തിൽത്തന്നെ ലഘുനിയമങ്ങൾ അടിക്കടി മാറിക്കൊണ്ടിരിക്കാറുണ്ടു്. ഒരു കാലഘട്ടത്തിന്റെയോ യുഗത്തിന്റെയോ ആചാരങ്ങൾ മറെറാരു യുഗത്തിന്റെ ആചാരങ്ങളാകുന്നില്ല. ഇനി വരാനിരിക്കുന്ന യുഗങ്ങളിലും അവ മാറിക്കൊണ്ടിരിക്കേണ്ടതുണ്ടു്.'

## 6 ഭാരതീയപാരമ്പര്യവീക്ഷണത്തിന്റെ സന്തുഷ്ടഫലം

ഹിംസാത്മകമായ സാമൂഹ്യസംഘർഷത്തിനും രക്തപങ്കിലമായ വിപ്ലവത്തിന്നും പകരം അടിസ്ഥാനമൂല്യങ്ങളെ നിലനിർത്തിക്കൊണ്ടു് പുതിയ സാഹചര്യങ്ങളുമായി ക്രമേണ യോജിച്ചു പോകാനുള്ള പ്രവണതയാണു് പ്രാചീനവും ആധുനികവുമായ ഭാരതചരിത്രം പരിശോധിച്ചാൽ ഈ സാമൂഹ്യജ്ഞാനത്തിന്റെ പരിണതഫലമെന്ന നിലയ്ക്കു് ദർശിക്കാൻ കഴിയുന്നതു്. ഭാരതത്തിന്റെ സാമൂഹ്യമായ അനുഭവം വെച്ചു നോക്കിയാൽക്കാണുന്ന ഒരു സവിശേഷത അതു് ഒരിക്കലും ഗുരുതരമായ സാമൂഹ്യസംഘർഷങ്ങൾക്കോ അക്രമങ്ങൾക്കോ ഇടം നല്കാത്ത പരിണാമമായിരുന്നു, വിപ്ലവമായിരുന്നില്ല. അതായതു് വിപ്ലവസ്വഭാവത്തോടുകൂടിയ പരിവർത്തനമായിരുന്നുവെന്നതാണു്. കൃഷ്ണൻ, ബുദ്ധൻ, ശങ്കരൻ എന്നിവരുടെയും പില്ക്കാലത്തു് വന്ന പരിഷ്കർത്താക്കളുടേയും സ്വാധീനം രചനാത്മകവും സമാധാനപരവും സർവ്വസമാശ്ലേഷകവുമായിരുന്നു. ഭാരതം അതിന്റെ സ്വാഭാവിക രീതിയിൽത്തന്നെ അവയോടു് പ്രതികരിക്കുകയും ആ പ്രക്രിയയിൽ സമ്പന്നമാകുകയും ചെയ്തു. മാററമില്ലാത്ത ഭാരതീയസമുദായം എന്ന സങ്കല്പംതന്നെ തെററാണെന്നു് ഇന്ത്യാചരിത്രത്തിന്റെ പഠനം നമ്മെ ബോദ്ധ്യപ്പെടുത്തും. മതപരമായ സങ്കല്പങ്ങളുടെയും രൂപങ്ങളുടെയുമെന്നപോലെ സാമൂഹ്യമൂല്യങ്ങളുടെയും പ്രക്രിയകളുടെയും കാര്യത്തിലും ഭാരതം വിപ്ലവാത്മകമായ പരിവർത്തനങ്ങൾ പ്രദർശിപ്പിച്ചിട്ടുണ്ടു്. ('മതവും സമുദായവും', പേജ്. 114-15)

എന്ന ഗ്രന്ഥത്തിൽ ഡോ: രാധാകൃഷ്ണൻ പ്രസ്താവിക്കുന്നു: ഹൈന്ദവ നീതിശാസ്ത്രവ്യാഖ്യാതാക്കന്മാരുടെ കൃതികളിൽ പരിചയമുള്ളവക്ക് എത്രമാത്രം പരിവത്തനമാണ് അവർ വരുത്തിയിട്ടുള്ളതെന്നു അറിയാൻ കഴിയും. ഹൈന്ദവധമ്മത്തിൻെറ മുഖ്യസ്വഭാവം തന്നെ സാമൂഹ്യമായ നീക്കുപോക്കുകളാണ്. സനാതനധമ്മം ഒരിക്കലും നിശ്ചലമായി നില്ക്കുകയെന്നതല്ല. സചേതനതത്ത്വങ്ങളെ ഉൾക്കൊണ്ട് അവയെ ആധുനികജീവിതത്തിൽ ഉപയുക്തമാക്കുകയെന്നതാണത്. യഥാത്ഥമായ എല്ലാ വികാസവും മാററത്തിൽക്കൂടി ഏകത്വം നിലനിത്തുകയാണ് ചെയ്യുന്നത്.'

ഋഗ്വേദത്തിലെ ദേവതകളോ ആരാധനാക്രമങ്ങളോ ഋഗ്വേദകാലസമൂഹമോ ഋഗ്വേദത്തിന്നു ആയിരം വഷ്ങ്ങൾക്കുശേഷം കാണുന്നില്ല. സ്മൃതികൾ അനേകമുണ്ടെന്നുതന്നെ സമൂഹത്തിന്നു മാററം വന്നിരുന്നുവെന്നതിൻെറ സൂചനയാണ്. അല്ലാത്ത പക്ഷം ആദ്യമുണ്ടായ സ്മൃതിതന്നെ ഏക്കാലവും തുടൻപോകുമായിരുന്നു. എന്നാൽ ശ്രുതി പ്രതിനിധാനം ചെയ്യുന്ന ഭാരതത്തിൻെറ ആത്മീയ പൈതൃകം ഇന്നുവരെ ഒരേ നിലയിൽ വ്യക്തമായി നിലനിന്നു വരുന്നു. സ്മൃതികൾ പ്രതിനിധാനം ചെയ്യുന്ന സാമൂഹ്യനിയമങ്ങളുടെ പരിവത്തനസ്വഭാവം ശ്രീരാമകൃഷ്ണൻെറ അത്ഥഗഭമായ ഈ വാക്കുകൾ മറെറല്ലാററിലുമേറെ വിശദീകരിക്കുന്നുണ്ട്. 'ഈസ്റ്റിന്ത്യാകമ്പനിയുടെ ഭരണത്തിൽ മുഗളനാണ്യങ്ങൾക്ക് പ്രചാരമില്ല.'

സാമൂഹ്യപരിവത്തനമെന്ന തത്ത്വത്തെ സ്മൃതികൾതന്നെ അംഗീകരിക്കുന്നുണ്ട്. 'മനുസ്മൃതി' (1–85) പറയുന്നു:

'അന്യേ കൃതയുഗേ ധമ്മാഃ; ത്രേതായാം ദ്വാപരേഽപരേ
അന്യേ കലിയുഗേ നൃണാം യുഗഹ്രാസാനുരൂപതഃ.

'കൃതയുഗത്തിൽ മനുഷ്യന്നു് ഒരു കൂട്ടം ധമ്മങ്ങൾ; ത്രേതാ, ദ്വാപരാ, കലി എന്നീ യുഗങ്ങളിൽ വ്യത്യസ്തമായ മറെറാരു കൂട്ടം ധമ്മങ്ങൾ; യുഗങ്ങൾ മാറുന്നതിന്നനുസൃതമായി ധമ്മങ്ങളും മാറിക്കൊണ്ടിരിക്കും.'

## 7 ഭാരതത്തിൻെറ പുനരുത്ഥാനം: രാമകൃഷ്ണ – വിവേകാനന്ദ മാർഗ്ഗങ്ങൾ

ആധുനികഭാരതചരിത്രം ഭാരതചരിത്രത്തിൻെറ ഈ സവിശേഷവിജ്ഞാനത്തെ സമൃദ്ധമായി ഉദാഹരിക്കുന്നുണ്ട്. ഭാരതീയരും വിദേശികളുമായ അജ്ഞരും മുൻവിധിയുള്ളവരുമായ ചരിത്രകാരന്മാരും അനുകമ്പാഹീനരായ വിദേശസാമൂഹ്യവിമശ്കരും കഴിഞ്ഞ

ഒരു ശതാബ്ദമായി ഇന്ത്യാചരിത്രത്തെക്കുറിച്ചു വിധികല്പിച്ചുപോ ന്നതു് മുഖ്യമായും താഴെപ്പറയുന്ന കാര്യങ്ങൾ ഊന്നിപ്പറഞ്ഞുകൊണ്ടാ യിരുന്നു.

1 ഭാരതീയസമൂഹം കഠിനമായ ജാതിവ്യവസ്ഥയിൽ പടുത്തുയർത്തപ്പെട്ട താണു്.

2 ജാതിസമ്പ്രദായത്തിന്നു് കരുത്തും അനുമതിയും ലഭിച്ചതു് ഹിന്ദുമത ത്തിൽനിന്നാണു്.

3 അതു് ഉച്ചാവസ്ഥയിൽ പ്രകടമാകുന്നതു് അസ്പൃശ്യതയിലാണു്.

4 ആദ്യമായി ഹിന്ദുമതത്തെ നശിപ്പിക്കാതെ ജാതിവ്യവസ്ഥയെ നശി പ്പിക്കാൻ കഴിയുകയില്ല.

5 ഹിന്ദുമതവും ജാതിവ്യവസ്ഥയും നശിപ്പിക്കുന്നതിൽക്കൂടിമാത്രമേ ഒരു നവീകൃത ഇന്ത്യ ഉടലെടുക്കുകയുള്ളു.

6 ഒരു വശത്തു് ജനാധിപത്യവും മറുവശത്തു് ജാതിവ്യവസ്ഥയോടുകൂടിയ ഹിന്ദുമതവും. ഇവ ഒരിക്കലും രഞ്ജിച്ചുപോകുകയില്ല.

7 ഹിന്ദുസ്ത്രീകളെ വളരാനനുവദിക്കാതെ അടിച്ചമർത്തുന്ന സമ്പ്രദായം ഹിന്ദുമതത്തിൽനിന്നുയിർക്കൊണ്ടതാണു്.

8 ആധുനിക സാങ്കേതികവിദ്യയും വ്യവസായവൽക്കരണവും ഹിന്ദുമത ത്തിന്റെ മരണമണിയായിത്തീരും.

9 ഇന്ത്യയിലെ വിവിധ മതങ്ങൾ തമ്മിൽ എന്നെന്നും ഭിന്നതയിലും പര സ്പരം പോരടിക്കുന്നില്ലെങ്കിൽ പരസ്പര ശത്രുതയിലെങ്കിലും വർത്തിക്കും. ഇതും വിനാശകരമായ ജാതിവ്യവസ്ഥയും കൂടിച്ചേർന്നു് ഒരിക്കലും ഇന്ത്യയെ ഒരു ദേശീയബോധം വികസിപ്പിക്കുവാൻ സമ്മതിക്കുകയില്ല.

ഭാരതീയസമൂഹവും ഹിന്ദുമതവും കഴിഞ്ഞ ഏതാനും ശതകങ്ങ ളായി മേല്പറഞ്ഞ സ്വഭാവവിശേഷങ്ങൾ പരമമായ രൂപത്തിൽ തന്നെ പ്രകടമാക്കിയിട്ടുണ്ടെന്നതു് സംശയരഹിതമായ ഒരു യാഥാ ർത്ഥ്യമാണു്. എന്നാൽ ഈ ദൗർബ്ബല്യങ്ങളും ന്യൂനതകളും ഭാരത ത്തിന്റെ വിജ്ഞാനമായി പ്രദർശിപ്പിച്ചുവെന്നതാണു് ഈ വിമർശക ന്മാർ ചെയ്ത തെററു്. അവസാനനിഗമനം അവർക്കു സ്പഷ്ടമായിരുന്നു. ഈ ന്യൂനതകളെ അതിജീവിച്ചു് നിശ്ചലമായി നില്ക്കുന്ന ഇന്ത്യയെ പുരോഗമിക്കുന്ന ഇന്ത്യയായിത്തീർക്കേണമെങ്കിൽ അതിനെ സ്വന്തം പാരമ്പര്യത്തിൽനിന്നു വിച്ഛേദിച്ചു് വിദേശങ്ങളിൽനിന്നും ജ്ഞാനം കടംവാങ്ങി തികച്ചും പുതുതായി അതിനെ പുനർരൂപപ്പെടുത്തേണ്ടി യിരിക്കുന്നു. ഇതാകട്ടെ കഴിഞ്ഞ ശതാബ്ദത്തിന്റെ മദ്ധ്യത്തിൽ വിഗ്രഹഭഞ്ജകമായ ചിന്തകളിലേക്കും പ്രവർത്തനങ്ങളിലേയ്ക്കും അതി നെ നയിക്കുകയുണ്ടായി. ഇതിന്റെ തിരിച്ചടിയെന്നനിലയിൽ പുതിയചലനങ്ങളെക്കുറിച്ചു ഭയവും മതത്തിലും സമൂഹത്തിലുമുള്ള

പഴയതായ എല്ലാററിനേയും പരിരക്ഷിക്കാനുള്ള പ്രവണതയും നാം ഉണർത്തിവിട്ടു. ഈ പ്രവർത്തനവും പ്രതിപ്രവർത്തനവും എന്ന പ്രക്രിയ, ചരിത്രപരമായി പരീക്ഷിക്കപ്പെട്ട ഭാരതത്തിൻെറ വിജ്ഞാനം ശ്രീരാമകൃഷ്ണ വിവേകാനന്ദന്മാരിൽക്കൂടി മൃദുവായും എന്നാൽ ഫലപ്രദമായും പ്രകടമാകാൻതുടങ്ങിയ ഈ ശതാബ്ദത്തിൻെറ അന്ത്യഘട്ടം വരെ തുടൎന്നുകൊണ്ടിരുന്നു. 'ശ്രീരാമകൃഷ്ണൻെറ സമഗ്രജീവിതം' എന്ന ഗ്രന്ഥത്തിൻെറ ആമുഖത്തിൽ ഗാന്ധിജി പറയുന്നു:—

'രാമകൃഷ്ണപരമഹംസരുടെ ചരിത്രം മതത്തെ പ്രായോഗികമാക്കുന്നതിൻെറ ചരിത്രമാണു്. അദ്ദേഹത്തിൻെറ ജീവിതം നമ്മെ ഈശ്വരനെ മുഖാമുഖം കാണുവാൻ പ്രാപ്തരാക്കി....രാമകൃഷ്ണൻ ഈശ്വരീയതയുടെ മൂൎത്തിമദ്ഭാവമായിരുന്നു....അദ്ദേഹത്തിൻെറ പ്രേമത്തിനു ഭൂമിശാസ്ത്രപരമായും മററുമുള്ള അതിൎത്തികളൊന്നുമുണ്ടായിരുന്നില്ല. ഈ താളുകൾ വായിക്കുന്ന എല്ലാവൎക്കും അദ്ദേഹത്തിൻെറ ദിവ്യപ്രേമം പ്രചോദനമായിത്തീരട്ടെ!'

ശ്രീരാമകൃഷ്ണൻ നിലവിലുള്ള ഒരു മതത്തെയും അലങ്കോലപ്പെടുത്താനോ ഒരു പുതിയമതം സ്ഥാപിക്കാനോ ശ്രമിച്ചില്ല. അദ്ദേഹം എല്ലാ മതങ്ങളെയും സ്നേഹിക്കുകയും അവയിലെല്ലാററിലുംകൂടി ഈശ്വരാന്വേഷണം നടത്തുകയും ചെയ്തു. സ്വാമി വിവേകാനന്ദനാകട്ടെ മനുഷ്യസമുദായത്തിൻെറ ആത്മീയപുനരുത്ഥാനമെന്ന തൻെറ ഗുരുവിൻെറ സംരംഭത്തെ ലോകവ്യാപകമായി പ്രചരിപ്പിച്ചു. ഇന്ത്യയിൽത്തന്നെ അദ്ദേഹത്തിനു തൻെറ പ്രവൎത്തനങ്ങൾക്കു് പ്രധാന വിഘാതമായി അനുഭവപ്പെട്ടതു് നീക്കുപോക്കില്ലായ്മയും ഭാരതീയ പാരമ്പര്യത്തിലെ ക്ഷയോന്മുഖമായ ജാതിവ്യവസ്ഥ, തൊട്ടുകൂടായ്മ, സ്വാൎത്ഥപ്രേരിതമായ മതാനുഷ്ഠാനസമ്പ്രദായങ്ങൾ എന്നിവയുമായിരുന്നു. 'കൊളംബോ മുതൽ അൽമോറ വരെ യുള്ള അദ്ദേഹത്തിൻെറ പ്രഭാഷണങ്ങളിലും കത്തുകളിലും ഭാരതീയ സ്മൃതികളിലെ ഈ ന്യൂനതകളേയും ദുൎബ്ബലതകളേയും തുറന്നുകാട്ടുകയും രാഷ്ട്രത്തിൻെറമുമ്പാകെ ഉപനിഷത്തുക്കളുടെ അഥവാ ശ്രുതിവിഭാഗത്തിൻെറ ചൈതന്യപ്രദായകവും ഐക്യപ്രചോദകവും വിശാലവിസ്തൃതവുമായ ആത്മീയതയെ ഉയൎത്തിക്കാണിക്കുകയും ചെയ്തു. തൻെറ ഗുരുവിൻെറ ജാജ്ജ്വല്യമാനമായ ജീവിതത്തിൽക്കൂടി പ്രകടീകൃതമായ നമ്മുടെ പാരമ്പര്യത്തിലെ ശ്രുതിയുടെ ചൈതന്യത്തിനും പ്രഭാവത്തിനും അദ്ദേഹം നേരിട്ടു് സാക്ഷിയാണു്. അതിനാൽ അദ്ദേഹം രാഷ്ട്രപാരമ്പര്യത്തിലെ നിശ്ചലമായ അംശങ്ങളെ നിൎദ്ദയം വലിച്ചെറിയാനും ഭാരതത്തിൻെറ ചരിത്രാതീതമായ ആത്മീയപാരമ്പര്യത്തെയും ആധുനികലോകത്തിൻെറ ശാസ്ത്രീയമായ സാമൂഹ്യ

പൈതൃകത്തെയും സ്വീകരിച്ചുകൊണ്ട് ചൈതന്യപൂർണ്ണമായ ഒരു നൂതനരാഷ്ട്രത്തെ പടുത്തുയർത്തുവാനും രാഷ്ട്രത്തെ ഉദ്ബോധിപ്പിച്ചു.

## 8 വിവേകാനന്ദൻെറ വിജയകാഹളം

1893 നും 1897 നുമിടക്ക് ഇന്ത്യയിലെ സാമൂഹ്യപ്രവർത്തകർക്ക് വിദേശത്തുനിന്നെഴുതിയ കത്തുകളിൽനിന്നുള്ള ഏതാനും ഉദ്ധരണങ്ങൾ അദ്ദേഹം എങ്ങനെ ഭാരതീയപാരമ്പര്യത്തെ ഉത്തേജിപ്പിക്കുവാനും പുരോഗമനോന്മുഖമാക്കിത്തീർക്കാനും സഹായിച്ചുവെന്നതു് വ്യക്തമാക്കും.

'നോക്കൂ! നാം സഞ്ചരിക്കണം. വിദേശങ്ങളിൽപ്പോകണം. നാം വീണ്ടും ഒരു രാഷ്ട്രമായിത്തീരണമെങ്കിൽ മററു രാജ്യങ്ങളിലെ സാമൂഹ്യയന്ത്രം എങ്ങനെ പ്രവർത്തിക്കുന്നുവെന്നും മററു രാഷ്ട്രങ്ങളിലെ ജനതയുടെ മനസ്സിൽ എന്തു നടക്കുന്നുവെന്നും അറിയാനുള്ള സ്വാതന്ത്ര്യവും തുറന്നതുമായ മനസ്സ് നമുക്കുണ്ടാണം.' (ലെറേറഴ്സ് ഓഫ് സ്വാമി വിവേകാനന്ദ, പേജ് 54):

'ജപ്പാൻകാരെപ്പററി എൻെറ മനസ്സിലെന്താണുള്ളതെന്നു ഒരു ഹ്രസ്വമായ കത്തിൽ നിങ്ങൾക്കു് എഴുതി അറിയിക്കാനാവില്ല. നമ്മുടെ കുറേ യുവജനങ്ങൾ വർഷംതോറും ജപ്പാൻ സന്ദർശിക്കണമെന്നതു് മാത്രമാണു് എൻെറ ആവശ്യം. ജപ്പാൻകാർക്കു് ഇന്ത്യ ഇന്നും സമുന്നതവും സമുൽകൃഷ്ടവുമായ ഏതിൻെറയും സ്വപ്നഭൂമിയാണു്. നിങ്ങളോ? നിങ്ങളെന്തു ചെയ്യുന്നു? ജീവിതം മുഴക്കെ നിരർത്ഥകമായി വിടുവായത്തം പറഞ്ഞുകൊണ്ടിരിക്കുന്നു. വെറും വായാടികൾ! ഇവിടെവന്നു് ഈ ജനതയെ നോക്കൂ! എന്നിട്ടു് നിങ്ങളുടെ മുഖങ്ങൾ ലജ്ജയിൽ പൂഴ്ത്തി വെയ്ക്കൂ! അതും ഇതും പുലമ്പുന്ന കിഴവവർഗ്ഗം. നിങ്ങൾ പുറത്തേയ്ക്കു് വന്നാൽ നിങ്ങളുടെ ജാതി പോകും. ദിനംപ്രതി വർദ്ധമാനമായിക്കൊണ്ടിരിക്കുന്ന കല്പിച്ച അന്ധവിശ്വാസങ്ങളുടെ കനത്ത ഭാണ്ഡവും തലയിലേററി ശതാബ്ദങ്ങളായി കുത്തിക്കുനിയിരിക്കുകയും കാലാകാലങ്ങളായുള്ള നിരന്തരമായ സാമൂഹ്യഭീകരതയുടെ ഫലമായി മനുഷ്യരാശി മുഴുവൻ നിങ്ങളിൽനിന്നു് ഞെരിച്ചുതകർത്തെറിയപ്പെടുകയുംചെയ്തുകൊണ്ടിരിക്കെ ശതാബ്ദങ്ങളായി നിങ്ങളുടെ സമസ്തചൈതന്യവും ഈ ആഹാരം തൊടാം ആ ആഹാരം തൊടാൻ പാടില്ല എന്നീ നിസ്സാരകാര്യങ്ങളെക്കുറിച്ചു ചർച്ച ചെയ്തുകൊണ്ടു് കഴിഞ്ഞുകൂടുകയും ചെയ്തുപോരുന്ന നിങ്ങൾ ആരാണു്? വരൂ! മനുഷ്യരാകൂ! പുരോഗതിക്കു് എപ്പോഴും എതിരായി നിന്നിട്ടുള്ള പുരോഹിതരെ ചവിട്ടിപ്പുറത്താക്കൂ! ... പൗരോഹിത്യകർമ്മം ആദ്യ

മായി പിഴുതെറിയൂ. വരൂ! മനുഷ്യരാകൂ! നിങ്ങളുടെ ഇടുങ്ങിയ മാളത്തിൽനിന്നു പുറത്തുവന്നു് വിദേശങ്ങളിലേക്കു് കണ്ണോടിക്കൂ! രാഷ്ട്രങ്ങൾ എങ്ങനെ പുരോഗമിക്കുന്നുവെന്നു നോക്കൂ! നിങ്ങൾ മാതൃഭൂമിയെ സ്നേഹിക്കുന്നുണ്ടോ? എങ്കിൽ വരൂ! നമുക്കു സമുന്നതവും ശ്രേഷ്ഠതരവുമായ കാര്യങ്ങൾക്കു വേണ്ടി യത്നിക്കാം. പിന്തിരിഞ്ഞു നോക്കൊല്ലാ. ഏററവും പ്രിയപ്പെട്ടവരുടെയും അടുത്തുള്ളവരുടെയും രോദനം കേട്ടാൽപ്പോലും തിരിഞ്ഞു നോക്കൊല്ലാ. തിരിഞ്ഞു നോക്കരുതു്. മുന്നോട്ടു്! (അതേ പുസ്തകം പേജ് 63-64.)

ഇന്ത്യക്കു് ഇന്നു ചുരുങ്ങിയതു് ഒരായിരം യുവാക്കളുടെ ത്യാഗം ആവശ്യമുണ്ടു്— മനുഷ്യർ, മനുഷ്യമൃഗങ്ങളല്ല. നിങ്ങളുടെ കട്ടപിടിച്ച നാഗരികതയെ തച്ചുടയ്ക്കുവാൻ ദൈവം കൊണ്ടുവന്ന ഉപകരണമാണു് ഇംഗ്ലീഷ് ഗവമ്മെണ്ടു്. ഇംഗ്ലീഷുകാക്കു് ഇവിടെ ഒരു നിലയുറപ്പിക്കാൻ സഹായം നല്കിയ ആദ്യത്തെയാളുകളെ മദിരാശിയാണു് പ്രദാനം ചെയ്തതു്. നമ്മുടെ പൂർവ്വികന്മാരുടെ ഭീകരഭരണത്തിൻെറ ഫലമായി മൃഗങ്ങളുടെ നിലയിലേയ്ക്കു് അധഃപതിപ്പിക്കപ്പെട്ടവരെ മനുഷ്യരാക്കിത്തീക്കുന്നതിനുള്ള ജീവന്മരണസമരത്തിൽ പങ്കെടുക്കാൻ -സാധുക്കളോടു് അനുകമ്പ കാണിക്കാനും അവരുടെ വിശക്കുന്ന വയറുകൾക്കു് ഭക്ഷണം നല്കാനും സർവ്വോപരി അവരെ പ്രബുദ്ധരാക്കുന്നതിന്നുമുതകുന്ന ഒരു നവീനസാമൂഹ്യക്രമം കൊണ്ടുവരുന്നതിന്നുള്ള ജീവന്മരണസമരത്തിൽ പങ്കാളികളാകുന്നതിന്നു് ത്യാഗനിരതരും അവക്രബുദ്ധികളുമായ എത്ര പേരെ നല്കാൻ മദിരാശി ഇന്നു ഒരുക്കമുണ്ടു്? (അതേ പുസ്തകം, പേജ് 64 )

'ദിവ്യാവേശത്താൽ പ്രചോദിതരും അക്ഷയമായ ദൈവവിശ്വാസത്താൽ സുശക്തരും സിംഹതുല്യരുമായ ലക്ഷക്കണക്കിൽ സ്ത്രീപുരുഷന്മാരെ ദരിദ്രരും പതിതരും അധഃകൃതരുമായവരുടെ ഉന്നമനത്തിന്നു വേണ്ടി മുക്തിയുടേയും സഹായത്തിൻേറയും സാമൂഹ്യോന്നമനത്തിൻേറയും സമത്വത്തിൻേറയും സുവിശേഷങ്ങൾ പ്രസംഗിച്ചുകൊണ്ടു് രാജ്യത്തിൻെറ മുക്കിലും മൂലയിലും സഞ്ചരിക്കുന്നതിന്നു് ആവശ്യമുണ്ടു്.'

'മനുഷ്യൻെറ അന്തസ്സിനെ ഇത്രയും സമുന്നതമായ നിലയിൽ പ്രകീർത്തിക്കുന്ന ഒരൊററമതവും ഹിന്ദുമതംപോലെ ലോകത്തിലില്ല; അതുപോലെതന്നെ ദരിദ്രരുടേയും താഴ്ന്നവരുടേയും കഴുത്തില്ക്കയറി ചവിട്ടിമെതിക്കുന്ന സമ്പ്രദായം നിലനിർത്തിപ്പോരുന്ന മറെറാരു മതവും ഹിന്ദുമതത്തെപ്പോലെ ലോകത്തിലില്ല. അതിനു മതമല്ല കുററം ചെയ്തതു് എന്നാണു് ഭഗവാൻ എനിക്കു് കാട്ടിത്തന്നതു്. പാരമാർത്ഥികവും ആപേക്ഷികവും (കേവലആപേക്ഷികസത്യങ്ങൾ) എന്ന

തത്വത്തിൻെറ രൂപത്തിൽ എല്ലാത്തരം മന്ത്രയന്ത്രങ്ങളും കണ്ടുപിടിച്ച ഹിന്ദുമതത്തിലെ കപടന്മാരായ പാരിസികളും ധർമ്മധ്വജികളുമാണു് അതിന്നു കാരണം....അതു് അവരുടെ കുററമല്ല. അവർ കുട്ടികളാണു്; സമുദായത്തിൽ അവർ ഉന്നതരും മഹാന്മാരുമാണെങ്കിലും അവർ ശരിക്കും കുട്ടികളാണു്; ഏതാനും വാരകൾക്കപ്പുറത്തു കിടക്കുന്ന കാര്യങ്ങളെപ്പോലും കാണാൻ കഴിവില്ലാത്ത ഹ്രസ്വദൃഷ്ടികളാണവർ – നിത്യകർമ്മങ്ങൾ, തിന്നുക, കുടിക്കുക, സമ്പാദിക്കുക, ഉല്ലാദിപ്പിക്കുക, ഗണിതശാസ്ത്രത്തിൻെറ കണിശതയോടെ പരസ്പരം അനുകരിക്കുക. അതിന്നപ്പുറത്തുള്ളതൊന്നും അവക്കറിയില്ല. സന്തുഷ്ടരായ ഹ്രസ്വാത്മാക്കൾ. അവരുടെ നിദ്ര ഒരിക്കലും അലോസരപ്പെടുന്നില്ല. ശതാബ്ദങ്ങളായുള്ള മർദ്ദനങ്ങളുടെ ഫലമായി ഭാരതീയാന്തരീക്ഷത്തിൽ മുഴങ്ങിക്കൊണ്ടിരിക്കുന്ന വേദനകളുടെയും കഷ്ടപ്പാടുകളുടെയും അധഃപതനത്തിൻെറയും ദാരിദ്ര്യത്തിൻെറയും തേങ്ങലുകൾ കേട്ടു് അവരുടെ സൃഷ്ടിച്ച ജീവിതപഥനം ഒരിക്കലും സ്ഖലിതമാകുന്നില്ല. ആ ഭീകരകാലഘട്ടത്തെ അവർ സ്വപ്നം കാണുന്നുപോലുമില്ല. ദൈവത്തിൻെറ പ്രതിച്ഛായയെ കേവലം ഭാരംവഹിക്കുന്ന മൃഗമായി സങ്കോചിപ്പിച്ചു കളഞ്ഞതും ദിവ്യമാതാവിൻെറ പ്രതിരൂപത്തെ ഗർഭംധരിക്കുന്ന ഒരടിമയാക്കിത്തീർത്തതും ജീവിതത്തെത്തന്നെ ഒരു ശാപമാക്കി മാററിയതുമായ മാനസികവും ധാർമ്മികവും ശാരീരികവുമായ ആ ഭീകരഘട്ടങ്ങളെ അവർ സ്വപ്നം കാണുകപോലും ചെയ്യുന്നില്ല. എന്നാൽ ഇവയൊക്കെക്കാണുകയും അതിൽ വേദനിക്കുകയും ഹൃദയരക്തം ഒഴുക്കുകയും ഇവയ്ക്കെല്ലാക്കെ പരിഹാരമുണ്ടെന്നു വിശ്വസിക്കുകയും ജീവൻ ബലിയർപ്പിച്ചുപോലും ഇവയ്ക്കു പരിഹാരമുണ്ടാക്കുന്നതിന്നു ശ്രമിക്കാൻ തയ്യാറാവുകയും ചെയ്യുന്ന മററുചിലരുണ്ടു്. അവക്കാണു് 'സ്വർഗ്ഗരാജ്യമുള്ളതു്'.(അതേപുസ്തകം. പേജ് 68–70)

'ഹിന്ദു ഒരിക്കലും അവൻെറ മതം ഉപേക്ഷിക്കരുതു്; മതത്തെ അതിൻെറ ശരിയായ അതിർത്തിയിൽ ഒതുക്കിനിർത്തുകയും സമൂഹത്തിന്നു് വളരാനുള്ള സ്വാതന്ത്ര്യം നല്കുകയും വേണം. ഇന്ത്യയിലെ എല്ലാ പരിഷ്ക്കർത്താക്കളും പൗരോഹിത്യത്തിൻെറയും അധഃപതനത്തിൻെറയും ഫലമായുണ്ടായ ഭയാനകതകൾക്കു് മതത്തെ ഉത്തരവാദിയാക്കുകയെന്ന ഗുരുതരമായ തെററു് അനുവർത്തിക്കുകയും നശിപ്പിക്കാനാവാത്ത മതത്തിൻെറ ഘടനയെ തകർക്കുവാൻ ശ്രമിക്കുകയും ചെയ്തവരാണു്. അതിൻെറ ഫലമെന്തായിരുന്നു? പരാജയം! ബുദ്ധൻ മുതൽ റാംമോഹൻറോയ് വരെയുള്ളവർ ഓരോരുത്തരും ജാതിവ്യവസ്ഥയെ മതപരമായ ഒരു സ്ഥാപനമായിക്കരുതുകയും മതത്തെയും ജാതിയെയും ഒന്നായിത്തകർക്കുവാൻ ശ്രമിക്കുകയും ചെയ്തു പരാജയമടഞ്ഞവരാണു്. പൗരോഹിത്യം എന്തുതന്നെ പുല

മ്പിയാലും ജാതി അംഗീകൃതമായ ഒരു സാമൂഹ്യഘടന മാത്രമാണ്, അതു് തന്റെ സേവനമനുഷ്ഠിച്ചശേഷം ഇന്നു് ഭാരതാന്തരീക്ഷത്തെ ദുർഗ്ഗന്ധപൂരിതമാക്കിനില്ക്കുന്നു. കൈവിട്ടുപോയ സാമൂഹ്യവ്യക്തിത്വം ജനതയ്ക്കു് തിരിച്ചുനല്കുന്നതിൽക്കൂടി മാത്രമേ അതിനെ ദൂരീകരിക്കാൻ കഴിയുകയുള്ളൂ. ഇവിടെ (യു.എസ്.എ) യിൽ ജനിച്ച ഓരോരുത്തനും താൻ ഒരു മനുഷ്യനാണെന്ന ബോദ്ധ്യമുണ്ടു്. എന്നാൽ ഇന്ത്യയിൽ ജനിച്ച ഓരോരുത്തനും താൻ സമൂഹത്തിന്റെ അടിമയാണെന്ന ധാരണയാണുള്ളതു്. സ്വാതന്ത്ര്യമാണു് വളർച്ചക്കുള്ള ഒരേയൊരു ഉപാധി. അതെടുത്തുകളയൂ. ഫലം അധഃപതനമായിരിക്കും. ആധുനികമായ മത്സരം ആവിഷ്കൃതമായതോടെ ജാതി എത്രവേഗത്തിലാണു് അപ്രത്യക്ഷമാകുന്നതെന്നു നോക്കൂ! അതിനെ കൊല്ലുവാൻ ഇപ്പോൾ ഒരു മതത്തിന്റെയും ആവശ്യമില്ല. ബ്രാഹ്മണരായ കടയുടമകളും ചെരിപ്പുകുത്തികളും മദ്യവാററുകാരും ഇന്നു് ഉത്തരേന്ത്യയിൽ സാധാരണമാണു്. എന്തുകൊണ്ടു്? മത്സരംകൊണ്ടു്. ജീവിതവൃത്തിയ്ക്കുവേണ്ടി ഇഷ്ടമുള്ള ഏതു് ജോലിയിലേർപ്പെടുന്നതിനേയും ഗവമെൻ്റു് തടയുന്നില്ല. ഫലമാകട്ടെ തോളോടുതോൾ ചേർന്നുള്ള മത്സരം. ഇതുവഴി മുളയിൽത്തന്നെ വളർച്ച മുരടിച്ചുപോകാതെ ആയിരങ്ങൾ ജീവിതത്തിന്റെ സമുന്നതനിലയിൽ വളർന്നു വരുന്നു.' (അതേപുസ്തകം. പേജ്. 75–76)

'ഓരോരുത്തന്റേയും വീട്ടുപടിക്കൽ ശ്രേഷ്ഠങ്ങളായ ആശയങ്ങളെത്തിക്കുകയും തദ്വാരാ സ്ത്രീകളെയും പുരുഷന്മാരെയും സ്വന്തം ഭാഗധേയം നിർണ്ണയിക്കുന്നതിന്നു പ്രാപ്തരാക്കുകയും ചെയ്യുന്ന ഒരു സംവിധാനം പ്രവർത്തിച്ചുകാണുകയെന്നതാണു് എന്റെ ജീവിതത്തിലെ ആകെയുള്ള അഭിവാഞ്ഛ. നമ്മുടെ പൂർവ്വപിതാക്കളും അതുപോലെ തന്നെ മററു രാഷ്ട്രങ്ങളും ജീവിതത്തിലെ അടിയന്തിരപ്രശ്നങ്ങളെക്കുറിച്ചു് ചിന്തിച്ചതെന്തായിരുന്നുവെന്നു് അവരറിയട്ടെ. പ്രത്യേകിച്ചും മററുള്ളവരെന്താണു് ചെയ്യുന്നതെന്നു് അവർ കണ്ടിട്ടു് സ്വയം തീരുമാനമെടുക്കട്ടെ. നമ്മൾ രാസപദാർത്ഥങ്ങൾ ചേർത്തുവെക്കുക, അക്കീകരണം (Crystallisation) പ്രകൃതി അതിന്റെ നിയമങ്ങൾക്കനുസരിച്ചു നടത്തിക്കൊള്ളും. കഠിനമായി അദ്ധ്വാനിക്കുക, പതറാതിരിക്കുക. ദൈവത്തിൽ ഉറച്ചുവിശ്വസിക്കുക. പ്രവൃത്തി ആരംഭിക്കട്ടെ. പൊടുന്നനവേയോ കുറെ താമസിച്ചോ ഞാൻ വരുന്നുണ്ടു്.

'മതങ്ങൾക്കു് ക്ഷതമേല്പിക്കാതെയുള്ള സാമാന്യജനങ്ങളുടെ ഉന്നമനം.' ഈ ലക്ഷ്യം മുറുകെപ്പിടിക്കുക.

'രാഷ്ട്രം ജീവിക്കുന്നതു് കുടിലുകളിലാണെന്നു് ഓർമ്മിക്കുക. എന്നാൽ കഷ്ടം! അവയ്ക്കുവേണ്ടി ആരും ഒന്നുംചെയ്യുന്നില്ല. നമ്മുടെ

ആധുനികപരിഷ്ക്കർത്താക്കാം വിധവകളുടെ പുനർവിവാഹം എന്ന പ്രശ്നത്തിൻെറ തിരക്കിലാണ്. തീർച്ചയായും ഞാൻ എല്ലാ പരിഷ്ക്കരണശ്രമങ്ങളോടും സഹാനുഭൂതിയുള്ളവനാണ്. എന്നാൽ ഒരു രാഷ്ട്രത്തിൻെറ ഭാഗധേയം അവിടത്തെ വിധവകാംക്കുലഭിക്കുന്ന ഭർത്താക്കന്മാരുടെ എണ്ണത്തെ ആശ്രയിച്ചല്ല; സാമാന്യജനങ്ങളുടെ സ്ഥിതിഗതികളെയനുസരിച്ചാണ്. നിങ്ങാംക്കു അവരെ ഉയർത്താൻ കഴിയുമോ? അവരുടെ സഹജമായ ആത്മീയപ്രകൃതി നഷ്ടപ്പെടുത്താതെ തന്നെ നിങ്ങാംക്ക് നഷ്ടപ്പെട്ടുപോയ അവരുടെ വ്യക്തിത്വത്തെ തിരിച്ചുകൊടുക്കാൻ കഴിയുമോ? സമത്വം, സ്വാതന്ത്ര്യം, പ്രവൃത്തി, ഊർജ്ജസ്വലത എന്നീ ആശയങ്ങളിൽ പാശ്ചാത്യരേക്കാാം പാശ്ചാത്യമാകാനും അതേയവസരത്തിൽ മതപരമായ സംസ്കാരത്തിലും വാസനയിലും ഒരു ഹിന്ദുവെന്ന നിലയിൽ നട്ടെല്ല് നിവർത്തിപ്പിടിക്കാനും നിങ്ങാംക്കു കഴിയുമോ? ഇതു് നാം ചെയ്യേണ്ടതാണ്. നാമതു നിറവേററുകതന്നെ ചെയ്യും. നിങ്ങളൊക്കെപ്പിറന്നതു് അതിനുവേണ്ടിയാണ്. നിങ്ങളിൽത്തന്നെ വിശ്വാസമർപ്പിക്കുക. മഹത്തായ കർമ്മങ്ങളുടെ മാതാവ് മഹത്തായ വിശ്വാസദാർഢ്യമാണ്. എക്കാലവും മുന്നോട്ട്. ദരിദ്രരോടും അടിച്ചമർത്തപ്പെട്ടവരോടും മരണം വരിക്കേണ്ടിവന്നാലും സഹാനുഭൂതി ഇതാകട്ടെ നമ്മുടെ മുദ്രാവാക്യം. (അതേപുസ്തകം പേജ് 83_84)

'അക്ഷയമായ ചൈതന്യവും പുരോഗതിയും ചേന്ന് ആശ്ചര്യകരമായ ഔദാര്യമെന്ന ആശയം ഇന്ത്യ മുഴക്കെ പ്രചരിക്കണം. ഈ അടിമരാഷ്ട്രത്തിൻെറ പാരമ്പര്യമായ ഭയാനകമായ അജ്ഞത, പക, ജാതിചിന്ത, പഴഞ്ചൻവിശ്വാസം, അസൂയ എന്നിവയൊക്കെ നിലനില്ക്കുന്നുണ്ടെങ്കിലും മേല്പറഞ്ഞ ലക്ഷ്യം രാഷ്ട്രത്തെ ചൈതന്യവത്താക്കുകയും സമൂഹത്തിൻെറ ഓരോ രോമകൂപത്തിലും പ്രവേശിപ്പിക്കുകയും ചെയ്യണം.' (അതേ പുസ്തകം. പേജ് 87)

മതത്തിൻെറ അനുമതിയോടെ സാമ്പത്തികസാഹചര്യങ്ങളാണ് സാമൂഹ്യനിയമങ്ങളെ സൃഷ്ടിച്ചതു്. സാമൂഹികകാര്യങ്ങളിൽ കൈകടത്തിയതാണ് മതംചെയ്ത ഭയങ്കരമായ തെററ്. എത്ര കാപട്യത്തോടെയാണ് അതു് പരസ്പരവിരുദ്ധമായിപ്പറയുന്നതു്! സാമൂഹ്യപരിഷ്ക്കരണം മതത്തിൻെറ കാര്യമല്ല!'' ശരിയാണ്. മതം ഒരു സാമൂഹ്യപരിഷ്ക്കർത്താവാകരുതെന്നാണ്. അതേയവസരത്തിൽത്തന്നെ സമൂഹത്തിൻെറ നിയമദാതാവാകാൻ മതത്തിന്ന് യാതൊരധികാരവുമുണ്ടാകരുതെന്നും ഞങ്ങാംക്കു നിർബ്ബന്ധമുണ്ട്. മാറിനില്ക്കൂ. നിങ്ങാം സ്വന്തം അതിർത്തിയിൽ ഒതുങ്ങിനില്ക്കുക; എന്നാൽ എല്ലാം ശരിയായിക്കൊള്ളും (അതേ പുസ്തകം. പേജ് _ 90)

'ഇന്ത്യയിലെ എല്ലാ തിന്മകൾക്കും അടിവേരായിക്കിടക്കുന്നതു് അവിടത്തെ ദരിദ്രരുടെ നിലയാണു്. പാശ്ചാത്യനാടുകളിലെ ദരിദ്രർ പിശാചുക്കളാണു്. അവരോടു് താരതമ്യപ്പെടുത്തിയാൽ നമ്മുടേതു് ദൈവദൂതന്മാരാണു്. അതിനാൽത്തന്നെ നമ്മുടെ ദരിദ്രരെ ഉയർത്തുന്നതു് അത്രകണ്ടു് എളുപ്പവുമാണു്. നമ്മുടെ താഴ്ന്ന ജാതിക്കാർക്കു് നാം ചെയ്യേണ്ട ഒരേ ഒരു സേവനം അവർക്കു് വിദ്യാഭ്യാസം നല്കി അവർക്കു് നഷ്ടപ്പെട്ടുപോയ വ്യക്തിത്വത്തെ പുനഃസ്ഥാപിച്ചു വികസിപ്പിച്ചു കൊടുക്കുകയെന്നതാണു്. നമ്മുടെ ജനങ്ങൾക്കും രാജാക്കന്മാർക്കും (സർക്കാരുകൾക്കും) ഇടയിലുള്ള മഹത്തായ കർത്തവ്യം അതാണു്. ഇന്നുവരെ ആ വഴിക്കു് നാം ഒന്നും ചെയ്തിട്ടില്ല. പൗരോഹിത്യശക്തിയും വൈദേശികാക്രമണവും ശതാബ്ദങ്ങളായി അവരെ ചവിട്ടിമെതിക്കുകയായിരുന്നു. ഒടുവിൽ ഇന്ത്യയിലെ പാവപ്പെട്ടവർ തങ്ങൾ മനുഷ്യജീവികളാണെന്ന വസ്തുതതന്നെ വിസ്മരിച്ചു പോയി. അവർക്കു് ആശയങ്ങൾ നല്കേണ്ടതുണ്ടു്. ചുററുപാടുമുള്ള ലോകത്തു് എന്തു നടക്കുന്നുവെന്നുകാണാൻ അവരുടെ കണ്ണുതുറപ്പിക്കണം. എന്നാൽ അവർ സ്വന്തം ഭാഗധേയം നിർണ്ണയിച്ചുകൊള്ളും. അവർക്കു് ആശയങ്ങൾ നല്കുക. അതാണു് അവർക്കു വേണ്ട ഒരേ ഒരു സഹായം. ശേഷം ഫലരൂപത്തിൽ വന്നുകൊള്ളും. രാസവസ്തുക്കൾ യോജിപ്പിച്ചു കൊടുക്കേണ്ട ചുമതലമാത്രമേ നമുക്കുള്ളൂ. അക്രീകരണം പ്രകൃതി നിയമമനുസരിച്ചു നടന്നുകൊള്ളും. അവരുടെ തലയിൽ ആശയങ്ങൾ നിറച്ചുകൊടുക്കേണ്ടകർത്തവ്യം മാത്രമേ നമുക്കുള്ളൂ ബാക്കി അവർ ചെയ്തു കൊള്ളും. ഇന്ത്യയിൽചെയ്യപ്പെടേണ്ടതു് ഇതുമാത്രമാണു്. (അതേപുസ്തകം പേജ് 109 – 10)

'ഇപ്പോഴത്തെ ഹിന്ദുസമുദായം ആത്മീയക്കാർക്കുവേണ്ടിമാത്രം രൂപീകരിക്കപ്പെട്ടതാണു്. മററുള്ളവരെയെല്ലാം നിരാശാജനകമാം വിധം ഞെക്കിപ്പുറത്താക്കിയിരിക്കുന്നു. എന്തിന്നു് ? ലോകത്തെ അതിന്റെ ലാഘവനിലയിൽത്തന്നെ കുറഞ്ഞൊന്നു് ആസ്വദിക്കേണമെങ്കിൽ അവർ എവിടെപ്പോകണം ? നമ്മുടെ മതം എല്ലാററിനേയും ഉൾക്കൊള്ളുന്നതുപോലെ സമൂഹവും ചെയ്യട്ടെ. ആദ്യമായി മതത്തിന്റെ യഥാർത്ഥതത്ത്വങ്ങൾ മനസ്സിലാക്കുകയും എന്നിട്ടു് അതു് സമൂഹത്തിൽ പ്രാവർത്തികമാക്കുകയും ചെയ്തുകൊണ്ടു് ഇതു് ആരംഭിക്കട്ടെ. സാവധാനത്തിലെങ്കിലും സുസ്ഥിരമായ ഒരു കർത്തവ്യം നമ്മുടേതു് ഇതാണു്. (അതേ പുസ്തകം. പേജ് 137)

'ഒരു വിധവയുടെ കണ്ണീരൊപ്പാൻ കഴിവില്ലാത്തതോ അനാഥശിശുവിന്നു് ഒരു കഷ്ണം അപ്പം നല്കാൻ കഴിയാത്തതോ ആയ ഒരു മതത്തിലോ ദൈവത്തിലോ ഞാൻ വിശ്വസിക്കുന്നില്ല.' (അതേ പുസ്തകം പേജ് 141)

'അന്യരോടുള്ള വിദ്വേഷത്തിൽ അധിഷ്ഠിതമായ ആചാരങ്ങളുടെ കോട്ടമതിൽ രാഷ്ട്രത്തിന്നുചുററും നിർമ്മിച്ചുവെച്ചുവെന്നതാണ് എൻെറ അഭിപ്രായത്തിൽ ഇന്ത്യയുടെ പതനത്തിന്നും ക്ഷയത്തിന്നും കാരണം. ചുററുപാടുമുള്ള ബുദ്ധമതരാഷ്ട്രങ്ങളുമായുള്ള സമ്പക്കത്തിൽ നിന്നു ഹിന്ദുക്കളെ തടഞ്ഞു നിത്തുകയെന്നതായിരുന്നു പൗരാണിക കാലത്തു് അതിൻെറ യഥാത്ഥലക്ഷ്യം.

പൗരാണികമോ ആധുനികമോ ആയ കൗശലവിദ്യകൾ, അതിനെ ഏതു് മൂടുപടം അണിയിക്കാൻ ശ്രമിച്ചാലും, അതിൻെറ അനിവാര്യമായ ഫലം സ്വയം അധഃപതിക്കാതെ ഒന്നിന്നും മറെറാന്നിനെ വിദ്വേഷിക്കാൻ കഴിയുകയില്ല എന്ന ധാമ്മികനിയമത്തിൻെറ സാധൂകരണമാണ്. ലോകത്തിലെ പൗരാണികവഗ്ഗങ്ങളുടെയിടയിൽ സമുന്നതനിലയെ പ്രാപിച്ചിരുന്ന ഒരുവഗ്ഗം ഇന്നു രാഷ്ട്രങ്ങളുടെ ഇടയിൽ ഒരു അവജ്ഞാപാത്രമായിത്തീന്നിരിക്കുന്നുവെന്നതാണ്. നമ്മുടെ പൂവ്വപിതാക്കൻമാർ കണ്ടുപിടിക്കുകയും ചികഞ്ഞെടുക്കുകയും ചെയ്ത നിയമത്തെ ലംഘിച്ചതിന്നുള്ള സാധനപാഠമാണ് നമ്മൾ.'

കൊടുക്കുകയും എടുക്കുകയുമെന്നതാണ് നിയമം. ഇന്ത്യയ്ക്കു് ഒരിക്കൽക്കൂടി സ്വയം ഉയരണമെന്നുണ്ടെങ്കിൽ അതിൻെറ അമൂല്യമായ നിക്ഷേപം പുറത്തെടുത്തു് മററു രാഷ്ട്രങ്ങൾക്കിടയിൽ വാരിവിതറുകയും പകരം മററുള്ളവർ നല്കുന്നതു് കൈക്കൊള്ളുവാനുള്ള സന്നദ്ധത പ്രദശിപ്പിക്കുകയും ചെയ്യേണ്ടതു് അത്യന്താപേക്ഷിതമാണ്. വികാസമാണ് ജീവിതം, സങ്കോചമാകട്ടെ മരണവും. പ്രേമമാണ് ജീവിതം, വിദ്വേഷം മരണമാണ്. അന്യവഗ്ഗങ്ങളെ ദ്വേഷിക്കാൻ തുടങ്ങിയ ദിവസം നാം മരിക്കാൻ ആരംഭിച്ചു കഴിഞ്ഞു. വികാസത്തിലേയ്ക്കു് അതായതു് ജീവിതത്തിലേയ്ക്കു് നാം തിരിച്ചുവരുന്നില്ലെങ്കിൽ ഒന്നിന്നും നമ്മുടെ മരണത്തെ തടുത്തുനിത്താൻ കഴിയുകയില്ല.

അതിനാൽ നാം ഭൂമിയിലെ മററുള്ള എല്ലാവഗ്ഗക്കാരുമായും ഇടപഴകണം. പുല്ലുവട്ടിയിലെ നായ്ക്കളെപ്പോലെ ജീവിക്കുകയെന്ന ഒരേയൊരു ലക്ഷ്യം മാത്രമുള്ള അന്ധവിശ്വാസത്തിൻെറയും സ്വാത്ഥതയുടെയും ഭാണ്ഡങ്ങളായ ശതക്കണക്കിലുള്ള ജനങ്ങളെക്കാൾ ലോകത്തിലെ ഇതരഭാഗങ്ങളിൽ ചുററി സഞ്ചരിക്കുന്ന ഒരു ഹിന്ദുവിന്നാണ് ഇന്ത്യയ്ക്കു് കൂടുതൽ ഉപകാരം ചെയ്യാൻ കഴിയുക. സ്വഭാവദാർഢ്യത്തിൻെറ ശക്തമായ സ്തംഭങ്ങളിലാണ് പാശ്ചാത്യരാഷ്ട്രങ്ങൾ തങ്ങളുടെ അദ്ഭുതകരമായ ദേശീയഘടന പടുത്തുയത്തിയിട്ടിരിക്കുന്നതു്. നമുക്ക് അത്തരത്തിലുള്ളവ പടുത്തുയത്തുവാൻ കഴിയുന്നതുവരെ ആശക്തിക്കോ ഈ ശക്തിക്കോ എതിരായി മോങ്ങിയതുകൊണ്ടോ ശപിച്ചതുകൊണ്ടോ ഫലമില്ല.' (അതേ പുസ്തകം. പേജ് 150)

സമൂഹത്തിൻെറ ആമൂലാഗ്രമായ ഒരു പരിഷ്കരണം ആവശ്യമാണെന്ന ഇന്ത്യയിലെ അഭ്യസ്തവിദ്യരുടെ അഭിപ്രായത്തോടു് ഞാൻ തികച്ചും യോജിക്കുന്നു. എന്നാൽ അതെങ്ങനെ നിർവ്വഹിക്കും ? പരിഷ്കർത്താക്കളുടെ വിനാശകരമായ പദ്ധതികൾ പൊളിഞ്ഞു കഴിഞ്ഞു. എൻെറ പദ്ധതി ഇതാണു്. നമ്മുടെ പഴയ കാലത്തെ പ്രവർത്തനം മോശമായിരുന്നില്ല. തീർച്ചയായും ആയിരുന്നില്ല. നമ്മുടെ സമൂഹമാകട്ടെ മോശമല്ല, നല്ലതാണു്. അതിനെ കുറേക്കൂടി നന്നാക്കണം എന്നതാണു് എൻെറ ആവശ്യം. തെററിൽനിന്നു സത്യത്തിലെയ്ക്കോ തിന്മയിൽനിന്നു നന്മയിലേക്കോ അല്ല; എന്നാൽ സത്യത്തിൽനിന്നു കൂടുതൽ ഉയൎന്ന സത്യത്തിലേയ്ക്കു്, നല്ലതിൽനിന്നു കൂടുതൽ നല്ലതിലേയ്ക്കു്, ഏററവും നല്ലതിലേയ്ക്കു്. ഞാൻ എൻെറ നാട്ടുകാരോടു പറയുന്നു. നിങ്ങൾ ചെയ്തേടത്തോളം നല്ലതു്. എന്നാൽ കൂടുതൽ നല്ലതു് ചെയ്യാനുള്ള അവസരമായിരിക്കുന്നു. സംസ്കൃതത്തിൽ ജാതി അതായതു് വർഗ്ഗം എന്നു വിളിക്കുന്ന അതിൻെറ കാര്യമെടുക്കുക. സൃഷ്ടിയുടെ ആദ്യത്തെ ആശയം ഇതാണു്. വൈവിധ്യം (വിചിത്രത) അതായതു് ജാതി എന്നാൽ സൃഷ്ടിയെന്നർത്ഥം. 'ഏകമായ ഞാൻ ബഹുവാകുന്നു' (വേദങ്ങൾ) സൃഷ്ടിക്കുമുമ്പു് ഏകതയായിരുന്നു. നാനാത്വമാണു് സൃഷ്ടി. ഈ നാനാത്വം അവസാനിച്ചാൽ സൃഷ്ടി നശിച്ചു കഴിയും. വർഗ്ഗങ്ങൾ ഊർജ്ജസ്വലമായിരിക്കുന്നകാലത്തോളം വൈവിധ്യവും നിലനില്ക്കും. വൈവിധ്യത്തെ ഉല്പാദിപ്പിക്കുന്ന ശേഷി നില്ക്കുകയോ നിർത്തുകയോ ചെയ്താൽ ആ വർഗ്ഗം നശിക്കുന്നു. അതിനാൽ ജാതിയെന്ന ആദ്യത്തെ ആശയത്തിൻെറ അർത്ഥം വ്യക്തിക്കു് തൻെറ പ്രകൃതി അഥവാ ജാതിയെ പ്രകാശിപ്പിക്കാനുള്ള സ്വാതന്ത്ര്യം എന്നതായിരുന്നു. അതുകൊണ്ടു് സഹസ്രാബ്ദങ്ങളായി അതു് നിലനിന്നുപോരികയും ചെയ്തു. ഏററവും ഒടുവിൽ രചിക്കപ്പെട്ട ഗ്രന്ഥങ്ങൾ പോലും സഹഭോജനത്തെ വിലക്കിയിട്ടില്ല. അതുപോലെ പ്രാചീനമായ ഒരു ഗ്രന്ഥവും മിശ്രവിവാഹത്തെയും വിരോധിച്ചിട്ടില്ല. അപ്പോൾ പിന്നെ ഇന്ത്യയുടെ അധഃപതനത്തിനു കാരണമെന്തു് ? ജാതിയെന്ന ആശയത്തെ ഉപേക്ഷിച്ചതു്. ജാതി നശിക്കുന്നതോടെ ലോകം നശിക്കുമെന്നു 'ഗീത' പറയുന്നു. വൈവിധ്യത്തെ നിർത്തിക്കഴിഞ്ഞാൽ ലോകം നശിക്കുമെന്നു് പറഞ്ഞതു് സത്യമാണെന്നു് ഇപ്പോൾ തോന്നുന്നില്ലേ ? ഇന്നത്തെ ജാതി യഥാർത്ഥമായ ജാതിയല്ല; അതു് പുരോഗതിക്കു് വിലങ്ങുതടിയായ ഒന്നാണു്. അതാകട്ടെ ജാതി (വൈവിധ്യം)യുടെ സ്വതന്ത്രപ്രവർത്തനത്തെ യഥാർത്ഥത്തിൽ തടയുകയാണു് ചെയ്തതു്. കട്ടപിടിച്ച ആചാരങ്ങളോ സവിശേഷാനുകൂല്യങ്ങളോ പാരമ്പര്യങ്ങളോ ഏതായാലും ജാതിയുടെ പൂർണ്ണമായ പ്രകാശനസ്വാതന്ത്ര്യത്തെ തടയുകയാണു് ചെയ്യുന്നതു്.

ഏതു് രാഷ്ട്രമായാലും വദ്ധമാനമായ തോതിൽ വൈവിധ്യങ്ങളെ ഉല്പാദിപ്പിക്കുന്നതു് അവസാനിപ്പിച്ചാൽ അതു് നശിച്ചുപോകേണ്ടി വരും.

'അതിനാൽ എന്റെ നാട്ടുകാരേ, നിങ്ങളോട് എനിക്കു് പറയാനുള്ളതു് ഇതാണു്: നിങ്ങൾ ജാതിയെ തടഞ്ഞതും നിരാകരിച്ചതുമാണു് ഇന്ത്യ നശിക്കാൻ കാരണം. ഏതു് മരവിച്ച ആഢ്യത്വവും സവിശേഷാനുകൂല്യം അനുഭവിക്കുന്ന വർഗ്ഗവും ജാതിയ്ക്കെതിരായ പ്രഹരമാണു്; ജാതിയല്ല. ജാതി സ്വാതന്ത്ര്യമായി വാഴട്ടെ. ജാതിക്കു് തടസ്സമായി നില്ക്കുന്ന എല്ലാററിനെയും ലംഘിക്കുക. നാം ഉയരുക. യൂറോപ്പിനെ നോക്കൂ! ജാതിയെ സ്വാതന്ത്ര്യമായി വിഹരിക്കാൻ വിടുകയും വ്യക്തിവികാസത്തിനു വിഘാതമായി നില്ക്കുന്ന എല്ലാ കടമ്പകളെയും മാററിക്കളയുകയും ഓരോരുത്തനെയും അവന്റെ ജാതിയെ വികസിപ്പിക്കാൻ അനുവദിക്കുകയും ചെയ്തതിന്റെ ഫലമായി യൂറോപ്പു് ഉയർന്നെഴുന്നേററു. അമേരിക്കയിൽ ജാതിക്കു് വികസിക്കാനുള്ള ഏററവും നല്ല സാഹചര്യമുണ്ടു്. അതിനാൽ അമേരിക്കൻ ജനത മഹത്തായിത്തീൎന്നു. ജനിക്കുമ്പോൾത്തന്നെ ഓരോ പെൺകുട്ടിയുടെയും ആൺകുട്ടിയുടെയും ജാതിനിർണ്ണയിക്കാൻ ഇന്ത്യയിൽ ജ്യോത്സ്യന്മാർ ശ്രമിക്കുന്നുവെന്ന കാര്യം എല്ലാ ഹിന്ദുക്കൾക്കുമറിയുന്നതാണല്ലോ. അതാണു് യഥാൎത്ഥജാതി, വ്യക്തിത്വം, ജ്യോതിഷികൾ അതിനെ അംഗീകരിച്ചിരുന്നു. അതിന്നു് പൂർണ്ണമായി വാഴാനുള്ള സ്വാതന്ത്ര്യം അനുവദിച്ചാൽ മാത്രമേ നമുക്കു് ഉയച്ച്ചയുള്ളൂ. ഈ വൈവിധ്യം അസമത്വത്തെയോ പ്രത്യേകാവകാശങ്ങളെയോ വിവക്ഷിക്കുന്നില്ല.' ഇതാണു് എന്റെ പദ്ധതി. ഹിന്ദുക്കൾ അവരുടെ ഋഷിമാർ കാണിച്ച മാർഗ്ഗത്തെ പിന്തുടരുകയും ശതാബ്ദങ്ങളുടെ അടിമത്തത്തിന്റെ ഫലമായുള്ള തമോഗുണത്തെ വലിച്ചെറിയുകയും ചെയ്യുക. മറെറാന്നും അവർ ചെയ്യേണ്ടതില്ല. ഭീകരമായ മുഹമ്മദീയ വാഴ്ചയിൻകീഴിൽ നമ്മുടെ പുരോഗമനം തടയപ്പെടേണ്ടിവന്നു. കാരണം ആ കാലഘട്ടത്തിൽ പുരോഗമനത്തിന്റെ പ്രശ്നമായിരുന്നില്ല; ജീവന്മരണപ്രശ്നമായിരുന്നു പ്രധാനം. ഇപ്പോൾ ആ സമ്മർദ്ദം അവസാനിച്ചു. നാം മുന്നോട്ടു്—മതനിഷേധികളും പാതിരിമാരും കാണിച്ചുതരുന്ന നാശത്തിന്റെ പാതയിൽക്കൂടിയല്ല; നമ്മുടെ സ്വന്തം പാതയിൽക്കൂടി. കെട്ടിടം പണിതീരാത്തതുകൊണ്ടു് എല്ലാം വികൃതമായിരിക്കുന്നു. ശതാബ്ദങ്ങളായുള്ള മർദ്ദനത്തിന്റെ ഫലമായി നമുക്കു കെട്ടിടംപണി നിർത്തിവെയ്ക്കേണ്ടിവന്നു. കെട്ടിടംപണി പൂർത്തിയാക്കുക; എന്നാൽ ഓരോന്നും യഥാസ്ഥാനങ്ങളിലായി മനോഹരമായനുഭവപ്പെടും. ഇതാണു് എന്റെ ആകെ പദ്ധതി. ഇതെനിക്കു് പൂർണ്ണമായി ബോദ്ധ്യപ്പെട്ടിരിക്കുന്നു. ഓരോ രാഷ്ട്രത്തി

നം അതിൻെറ മുഖ്യധാരയുണ്ട്. ഇന്ത്യയുടേതു് മതമാണ്. അതിനെ സുശക്തമാക്കുക. അതിൻെറ ഇരുവശത്തുമുള്ള ജലവും അതോടുചേ ന്നൊഴുകട്ടെ. ഇതാണ് എൻെറ ചിന്താസരണിയുടെ ഒരു വശം.' (അതേ പുസ്തകം പേജ് 191_193)

'ഹിന്ദു, ക്രിസ്ത്യൻ എന്നീ നാമങ്ങളൊക്കെ മനുഷ്യനും മനുഷ്യനും തമ്മിലുള്ള സാഹോദര്യത്തിനു വലിയ വിലങ്ങു തടിയാണെന്നു് എൻെറ ഗുരു ഇടയ്ക്കിടെ പറയാറുണ്ട്. നാം ആദ്യമായി അവയെ തകർക്കാൻ ശ്രമിക്കണം. അവയുടെ നന്മകളൊക്കെ നശിച്ചുപോയിരിക്കുന്നു. ഇപ്പോൾ അവയുടെ വിഷമയമായ സ്വാധീനശക്തി മാത്രമേ നിലനില്ക്കുന്നുള്ളു. അതിൻെറ ദുർമ്മന്ത്രവാദവലയത്തിലകപ്പെട്ട നമ്മുടെ ഉത്തമന്മാർപോലും പിശാചുക്കളെപ്പോലെ പെരുമാറുന്നു. ശരി, നാം കഠിനാദ്ധ്വാനം ചെയ്തു വിജയിക്കണം.

അതുകൊണ്ടാണ് ഒരു കേന്ദ്രം വേണമെന്നു് ഞാൻ വളരെ ആഗ്രഹിക്കുന്നതു്. സംഘടനയ്ക്കു് അതിൻേറതായ ന്യൂനതയുണ്ട്. സംശയമില്ല. എന്നാൽ അതില്ലാതെ ഒന്നും സാദ്ധ്യമല്ല. ഇവിടെ നിങ്ങളോടു് വിയോജിക്കേണ്ടിവരുമോ എന്നു ഞാൻ ഭയപ്പെടുന്നു. സമുദായത്തെ അല്പംപോലും മുഷിപ്പിക്കാതെ മഹത്തായ കൃത്യങ്ങൾ അനുഷ്ഠിക്കുകയെന്നതിൽ ആരും ഇതുവരെ വിജയിച്ചിട്ടില്ല. സ്വന്തം അന്തരാത്മാവിൻെറ ആജ്ഞയ്ക്കനുസരിച്ച് ഒരാൾ പ്രവർത്തിക്കണം. അതു് ശരിയും നല്ലതുമാണെങ്കിൽ സമൂഹവും ആ വഴിക്കു് ഗതി മാറേറണ്ടിവരും. ഒരു പക്ഷേ ശതാബ്ദങ്ങൾ കടന്നുപോയേക്കാം. നമ്മുടെ ശരീരവും മനസ്സും ആത്മാവും സ്വധർമ്മത്തിൽ മുഴുകണം. ഒരു ആശയത്തിനു് ഒരേയൊരു ആശയത്തിനു മാത്രം നാം സർവ്വസ്വവും ത്യജിക്കാനൊരുങ്ങുന്നതുവരെ നാം ഒരിക്കലും, ഒരിക്കലുംതന്നെ വെളിച്ചം കാണുകയില്ല. ആക്കെങ്കിലും മനുഷ്യസമുദായത്തെ സഹായിക്കണമെന്നുണ്ടെങ്കിൽ അവർ സ്വന്തം സുഖവും ദുഃഖവും പേരും പ്രശസ്തിയും എല്ലാത്തരം താല്പര്യങ്ങളും ഒരു ഭാണ്ഡമാക്കി കെട്ടി കടലിലെറിയണം, എന്നിട്ടു് ദൈവസന്നിധിയിലേയ്ക്കു വരണം. അതാണ് എല്ലാ ഗുരുക്കന്മാരും പറഞ്ഞതും ചെയ്തതും.' (അതേ പുസ്തകം പേജ് 211)

'ജാതിപ്പിശാചു് ബാധിച്ചതും, അന്ധവിശ്വാസജടിലമായ, ഹൃദയശൂന്യമായ, കാപട്യംനിറഞ്ഞ, നിരീശ്വരരായ ഭീരുക്കൾ നിറഞ്ഞതുമായ അഭ്യസ്തവിദ്യരായ ഹിന്ദുക്കളുടെ ഒരു സമൂഹത്തിൽ ജീവിച്ചുമരിക്കാനാണ് ഞാൻ പിറന്നതെന്നാണോ നിങ്ങൾ വിചാരിക്കുന്നതു് ? ഞാൻ ഭീരുത്വത്തെ വെറുക്കുന്നു. എനിക്കു് ഭീരുക്കളെമായോ രാഷ്ട്രീയ അസംബന്ധവുമായോ യാതൊരു ബന്ധവുമില്ല.

ഞാൻ ഒരു രാഷ്ട്രീയത്തിലും വിശ്വസിക്കുന്നില്ല. ദൈവവും സത്യവും മാത്രമാണ് ഈ ലോകത്തിലെ രാഷ്ട്രീയം. മററുള്ളതെല്ലാം വെറും ചവറ്. (അതേ പുസ്തകം. പേജ് 243)

പൗരാണികകാലത്ത് വളരെയേറെ നല്ല കാര്യങ്ങളും അത്രപോലെ ചീത്തകാര്യങ്ങളുമുണ്ടായിരുന്നുവെന്ന് കാണിക്കാനാണ് ഞാൻ ഇത്രയൊക്കെപ്പറഞ്ഞത്. നല്ലകാര്യങ്ങളെ പരിരക്ഷിക്കണം. വരാനിരിക്കുന്ന ഇന്ത്യ – ഭാവിഇന്ത്യ പൗരാണികഇന്ത്യയേക്കാളും ഏറെ മഹത്തരമായിരിക്കണം. ശ്രീരാമകൃഷ്ണന്റെ അവതാരദിനം മുതൽ ആധുനിക ഇന്ത്യയുടെയും സുവർണ്ണയുഗത്തിന്റെയും ദിനവും ആരംഭിച്ചു കഴിഞ്ഞു. ഈ സുവർണ്ണയുഗം അനുഭവവേദ്യമാക്കേണ്ടവർ നിങ്ങളാണ്. മനസ്സിൽ ഈ ദൃഢവിശ്വാസത്തോടെ പ്രവർത്തിക്കുക. (അതേ പുസ്തകം. പേജ്. 252).

പാട്രീഷ്യന്മാരിൽനിന്നു പ്ലെബിയൻകാരിലേയ്ക്ക് ക്രമേണ വിദ്യാഭ്യാസവും സംസ്കാരവും സംക്രമിക്കാൻ തുടങ്ങിയതുമുതൽ പാശ്ചാത്യരാജ്യങ്ങളിലെ ആധുനികനാഗരികതയും ഇന്ത്യയിലെയും ഈജിപ്റ്റിലേയും റോമിലേയും പൗരാണികനാഗരികതയും തമ്മിലുള്ള വ്യത്യാസം വളർന്നു വരാൻ തുടങ്ങി. ബഹുജനങ്ങളുടെയിടയിൽ വിദ്യാഭ്യാസവും ബുദ്ധിശക്തിയും വ്യാപിച്ചു വരുന്നതിന്റെ തോതനുസരിച്ചാണ് ഒരു രാഷ്ട്രം പുരോഗമിക്കുന്നതെന്ന വസ്തുത ഞാൻ എന്റെ കൺമുമ്പാകെ കാണുന്നു. രാജ്യത്തെ വിദ്യാഭ്യാസവും ബുദ്ധിശക്തിയും മുഴുവൻ അഭിമാനത്തിന്റെയും രാജകീയ പ്രതാപത്തിന്റെയും പേരിൽ ഒരു പിടി ആളുകളുടെ കുത്തകയാക്കിത്തീർത്തതാണ് ഇന്ത്യയുടെ നാശത്തിന്റെ മുഖ്യകാരണം. നാം വീണ്ടും ഉയിർത്തെഴുന്നേല്ക്കണമെങ്കിൽ അതേ രീതിയിൽത്തന്നെ ബഹുജനങ്ങളുടെയിടയിൽ വിദ്യാഭ്യാസം പ്രചരിപ്പിക്കേണ്ടതുണ്ട്. (അതേ പുസ്തകം. പേജ്. 367).

## 9 ആധുനികഇന്ത്യയുടെ മേൽ രാമകൃഷ്ണ–വിവേകാനന്ദന്മാരുടെ സ്വാധീനം

ഭാരതീയ പാരമ്പര്യത്തെ വിവേകാനന്ദൻ കൈകാര്യം ചെയ്തതിന്റെ ഫലമെന്തായിരുന്നു? വിവേകാനന്ദന്റെ 'കൊളംബോ മുതൽ അൽമോറവരെ' എന്ന ഗ്രന്ഥത്തിലെ പ്രകമ്പനം കൊള്ളിക്കുന്ന നിരവധി ഖണ്ഡികകളെ ഉദ്ധരിച്ചുകൊണ്ട് റൊമെയൻ റൊളണ്ട് അഭിപ്രായപ്പെടുന്നു (വിവേകാനന്ദന്റെ ജീവിതം, പേജ് 124–25):

'ഈ വാക്കുകളുടെ ഇടിമുഴക്കം പോലുള്ള പ്രകമ്പനം ഒന്നുഭാവനചെയ്യൂ. ഇന്ത്യൻജനതയോടും വിവേകാനന്ദനോടുംകൂടിത്തന്നെയും അനുവാചകൻ പറഞ്ഞുപോകും – ശിവ ! ശിവ !'

'കൊടുങ്കാററു ശമിച്ചു. അതു് സമതലത്തിൽ ജലത്തിന്റെയും അഗ്നിയുടെയും പ്രളയവും ആത്മചൈതന്യത്തിന്റെ പ്രബലമായ ആവേശവും സൃഷ്ടിച്ചു. അതു് മനുഷ്യനിൽ ഉറങ്ങിക്കിടക്കുന്ന ദൈവത്തെയും അവന്റെ അപാരമായ സാദ്ധ്യതകളെയും പ്രചോദിപ്പിച്ചു. രംബ്രാജിററിന്റെ ശില്പവേലയിൽ ലാസറസ്സിന്റെ ശവകുടീരത്തിന്നുപരി ചൈതന്യം വർഷിക്കുന്ന ചേഷ്ടകളാൽ മൃതനായ അവനെ ഉയിർത്തെഴുന്നേല്പുവാൻ ആജ്ഞാപിച്ചുകൊണ്ടു് നില്ക്കുന്ന യേശുവിനെപ്പോലെ കയ്യുയർത്തിക്കൊണ്ടു് മാഗി ഉയർന്നെഴുന്നേല്ക്കുന്നതു് എനിക്കു കാണാൻ കഴിയും.'

'അന്നു മുതൽ മയങ്ങിക്കിടക്കുന്ന അതികായൻ ഉറക്കമുണർന്നെഴുന്നേല്ക്കാൻ തുടങ്ങി. പിന്നെ വന്ന തലമുറയ്ക്കു് വിവേകാനന്ദന്റെ സമാധി കഴിഞ്ഞു മൂന്നു വർഷങ്ങൾക്കുശേഷം തിലകന്റെയും മഹാത്മാഗാന്ധിയുടെയും മഹാപ്രസ്ഥാനങ്ങളുടെ മുന്നോടിയായ ബങ്കാളിലെ കലാപങ്ങൾക്കു് ദൃക്സാക്ഷിയാകാൻ കഴിഞ്ഞു. സംഘടിതജനതയുടെ കൂട്ടായ സമരത്തിൽ ഇന്ത്യ ഇന്നു വ്യക്തമായ പങ്കുവഹിച്ചിട്ടുണ്ടെങ്കിൽ അതിന്നു കാരണം ആ ശക്തനിൽ ഏല്പിച്ച മദിരാശിയിൽനിന്നുള്ള സന്ദേശത്തിലെ ''ലാസറസ്സേ ! എഴുന്നേററുവരൂ !'' എന്ന ആദ്യത്തെ ആഘാതമാണു്.' വീണ്ടും (അതേ പുസ്തകം 316–17). പറയുന്നു.

'പരിശുദ്ധമായ സങ്കല്പങ്ങളുടെ മണലിൽ ശതാബ്ദങ്ങളായി പൂഴ്ന്നു കിടന്നു പോയ ഇന്ത്യയെ അതിന്റെ സന്ന്യാസിമാരിലൊരാൾ പുറത്തേക്കു് വലിച്ചെടുത്തു. അതിന്റെ ഫലമാകട്ടെ ഉറങ്ങിക്കിടന്നിരുന്ന യോഗാത്മകതയുടെ സംഭരണി മുഴുവൻ അതിരുകളെ ഭേദിച്ചു. നിരന്തരം നിരവധി സുശക്തമായ കർമ്മത്തിന്റെ അലകൾ സൃഷ്ടിച്ചുകൊണ്ടു് പരന്നൊഴുകാൻ തുടങ്ങിയെന്നതായിരുന്നു. ഈ മാർഗ്ഗത്തിൽക്കൂടി മുക്തമാക്കപ്പെട്ട ഗംഭീരമായ ഊർജ്ജത്തെക്കുറിച്ചു് പാശ്ചാത്യനാടുകൾ ബോധവാന്മാരാകേണ്ടതായിവന്നു. ലോകം ഉണർന്നെഴുന്നേററ ഒരു ഇന്ത്യയുമായി മുഖാമുഖം നോക്കിനിന്നു.... കഴിഞ്ഞ ശതകത്തിലെ കാഹളധ്വനി മുഴക്കിയവരായ മൂന്നു തലമുറക്കാർ ഈ പുനരുജ്ജീവനത്തിന്നു എത്രമാത്രം പങ്കുവഹിച്ചിട്ടുണ്ടെങ്കിലും (അവരിൽ വെച്ചു ഏററവും മഹാനായ മാർഗ്ഗോപദേഷ്ടാവായ റാംമോഹൻ റോയിയെ നമ്മൾ അഭിവാദ്യം ചെയ്യുന്നു.) കൊളംബോവിലും മദിരാശിയിലുംവെച്ചു ചെയ്ത പ്രഭാഷണങ്ങളിലെ കാഹളഗർജ്ജനമായിരുന്ന നിർണ്ണായകമായ ആഹ്വാനം. ഐക്യം എന്നതായിരുന്ന മാന്ത്രികശക്തിയുള്ള അതിലെ മർമ്മവാക്യം. ഇന്ത്യക്കാരായ സ്ത്രീപുരുഷന്മാരുടെ ഐക്യം, (അതുപോലെതന്നെ ലോകത്തിന്റെ മുഴുവൻ

ഐക്യം) ആത്മാവിന്റെ സർവ്വവിധശക്തികളുടെയും ഐക്യം, സ്വപ്നത്തിന്റെയും കർമ്മത്തിന്റെയും യുക്തിയുടെയും പ്രേമത്തിന്റെയും ക്രിയയുടെയും ഐക്യം, ഇന്ത്യയിലെ പരശ്ശതം ഭാഷകൾ സംസാരിക്കുന്ന പരശ്ശതം ഇന്ത്യക്കാരുടെയും ലക്ഷക്കണക്കിൽ ദേവന്മാരുടേയും ഹിന്ദുമതത്തിലെ പരസഹസ്രം വിഭാഗങ്ങളുടേയും ഐക്യം, മതചിന്തകളുടെ അനന്തവിസ്തൃതമായ സാഗരത്തിലുൾക്കൊള്ളുന്ന എല്ലാ ചിന്തകളുടെയും, പാശ്ചാത്യവും പൗരസ്ത്യവുമായ കഴിഞ്ഞതും നിലവിലുള്ളതുമായ എല്ലാ ചിന്താതരംഗിണികളുടെയും ഐക്യം.'

ഭാരതീയപാരമ്പര്യത്തിലുള്ള ശ്രുതിയുടെ അന്തഃസ്സത്തയാൽ സചേതനമാക്കപ്പെട്ട ആധുനികഭാരതത്തിന്റെ സാമൂഹ്യമായ നീക്കപോക്കുകളുടെ ആത്മീയപ്രഭവസ്ഥാനത്തെ പരാമർശിച്ചുകൊണ്ട് റൊമൻ റൊളാങ്ങ് തുടരുന്നു. (അതേ പുസ്തകം, പേജ് 317–18)

'മഹത്തരമായ ഇന്ത്യ ഈ നവീനഇന്ത്യ അതിന്റെ ശ്രദ്ധേയമായ ഫലം ഇപ്പോൾ പ്രകടമാണല്ലോ. രാമകൃഷ്ണന്റെ ആത്മാവാണ് അതിന്നു ബീജാവാപം ചെയ്തതെന്ന വസ്തുതയെ ഇന്ത്യയിലെ രാഷ്ട്രീയക്കാരും അഭ്യസ്തവിദ്യരും നമ്മിൽനിന്നു മറച്ചു പിടിച്ചുകൊണ്ടുള്ള ഒരു ജാതി ഒട്ടകപ്പക്ഷി നയം അവലംബിച്ചിരിക്കുകയാണ്. പരമഹംസനും അദ്ദേഹത്തിന്റെ ചിന്തകൾ പ്രാവർത്തികമാക്കിയ ആ വീരപുരുഷനുമാകുന്ന നക്ഷത്രദ്വന്ദ്വമാണ് ഇന്ത്യയുടെ ഇന്നത്തെ ഭാഗധേയത്തെ ഭരിക്കുന്നതും നിയന്ത്രിക്കുന്നതും. ഇന്ത്യയുടെ ഇപ്പോഴത്തെ നേതാക്കൾ ചിന്തകസമ്രാട്ട്, കവികുലചക്രവർത്തി, മഹാത്മാ—അരവിന്ദഘോഷ്, ടാഗോർ, ഗാന്ധി എന്നിവർ വളർന്നതും പുഷ്പിച്ചതും കായ്ച്ചതും ഹംസവും പരുന്തുമാകുന്ന നക്ഷത്രദ്വന്ദ്വത്തിൻകീഴിലാണ്. ഈ വസ്തുത അരവിന്ദനും ഗാന്ധിയും പരസ്യമായി സമ്മതിച്ചിട്ടുള്ളതുമാണ്.'

സ്വാമി വിവേകാനന്ദനെപ്പോലെയുള്ള ആത്മീയമായ സമുന്നതനിലയും അധികാരപത്രവുമുള്ള ഒരു നേതാവിനെയും പരിഷ്ക്കർത്താവിനെയും ലഭിച്ചുവെന്നതു് ഭാരതീയസംസ്ക്കാരത്തിന്റെ ഭാഗ്യമാണ്. ഭാരതീയജീവിതത്തിലും ചിന്തയിലും വിവേകാനന്ദൻ ചെലുത്തിയ സ്വാധീനത്തെ പരാമർശിച്ചു സംസാരിക്കവേ ജവഹർലാൽ നെഹറു പറയുന്നു (ശ്രീരാമകൃഷ്ണനും സ്വാമിവിവേകാനന്ദനും–പേജ് 4)

നമ്മുടെ പുതിയ തലമുറയിൽപ്പെട്ട എത്രപേർ വിവേകാനന്ദന്റെ എഴുത്തുകളും പ്രഭാഷണങ്ങളും വായിച്ചിട്ടുണ്ടെന്നു ഞാൻ അറിയുകയില്ല. എന്നാൽ എന്റെ തലമുറയിൽപ്പെട്ട നിരവധി ആളുകൾ അദ്ദേഹത്താൽ പ്രബലമായി സ്വാധീനിക്കപ്പെട്ടിട്ടുണ്ടെന്നു എനിക്കു പറയാൻ കഴിയും. ഇന്നത്തെ തലമുറയും അവർ വിവേകാനന്ദന്റെ

എഴുത്തുകളും പ്രഭാഷണങ്ങളും വായിക്കുകയാണെങ്കിൽ അവക്കു് അതു് കൂടുതൽ നന്മ കൈവരുത്തുമെന്നും അവക്കു് അവയിൽ വളരെയേറെ പഠിക്കാനുണ്ടാകുമെന്നും ഞാൻ കരുതുന്നു.

വിവേകാനന്ദന്റെ ആശയങ്ങളുടെ ആനുകാലികപ്രസക്തിയെ പരാമർശിച്ചുകൊണ്ടു് അദ്ദേഹം പറയുന്നു: – (അതേ പുസ്തകം, പേജ് 5)

'നിങ്ങൾ സ്വാമി വിവേകാനന്ദന്റെ എഴുത്തുകളും, പ്രഭാഷണങ്ങളും വായിക്കുകയാണെങ്കിൽ അവ ഒട്ടും പഴക്കമുള്ളതല്ലെന്ന ആശ്ചര്യകരമായ വസ്തുത നിങ്ങൾക്കു ബോദ്ധ്യപ്പെടും. 56 വർഷം മുമ്പേ പറഞ്ഞതാണെങ്കിലും അതു് ഇപ്പോഴും നൂതനമാണു്. കാരണം അദ്ദേഹം എഴുതിയതും പറഞ്ഞതുമെല്ലാം നമ്മുടെ പ്രശ്നങ്ങളെയും അഥവാ ലോകത്തിന്റെ തന്നെ പ്രശ്നങ്ങളെയും സംബന്ധിക്കുന്ന മൗലികമായ ചില കാര്യങ്ങളെയും വശങ്ങളേയുമാണു് സ്പർശിക്കുന്നതു് എന്നതു തന്നെ.

ഇന്ത്യൻ രാഷ്ട്രീയത്തിൽ വിവേകാനന്ദന്റെ സ്വാധീനത്തെ സ്പർശിച്ചുകൊണ്ടു് സംസാരിക്കവേ വീണ്ടും അദ്ദേഹം പറയുന്നു:— (അതേ പുസ്തകം, പേജ്, 6–7)

'അദ്ദേഹം ആ വാക്കുകൊണ്ടുദ്ദേശിക്കുന്ന സാധാരണ അർത്ഥത്തിൽ ഒരു രാഷ്ട്രീയക്കാരനായിരുന്നില്ല. എന്നാൽ അദ്ദേഹം ഇന്ത്യയുടെ ദേശീയപ്രസ്ഥാനത്തിന്റെ മഹാന്മാരായ സ്ഥാപകരിൽ ഒരാളായിരുന്നു—നിങ്ങൾക്കു് മറേറതെങ്കിലും വാക്കുപയോഗിക്കാനാണിഷ്ടമെങ്കിൽ അങ്ങനെയാകട്ടെ. പില്ക്കാലത്തു് ദേശീയപ്രസ്ഥാനത്തിൽ വളരെ സജീവമായ പങ്കുവഹിച്ചവരിൽ ഗണ്യമായ ഒരു വിഭാഗം വിവേകാനന്ദനിൽനിന്നു പ്രചോദനമുൾക്കൊണ്ടവരായിരുന്നു. ഇന്നത്തെ ഇന്ത്യയെ പ്രത്യക്ഷമായോ പരോക്ഷമായോ അദ്ദേഹം ശക്തിയായി സ്വാധീനിച്ചിട്ടുണ്ടു്.|| നമ്മുടെ യുവതലമുറ സ്വാമി വിവേകാനന്ദനിൽക്കൂടി പ്രവഹിക്കുന്ന ജ്ഞാനത്തിന്റെയും ആത്മാവേശത്തിന്റെയും അഗ്നിയുടെയും ഉറവിടത്തെ ശരിക്കുപയോഗപ്പെടുത്തുമെന്നു ഞാൻ കരുതുന്നു.' സ്വാമി വിവേകാനന്ദൻ ഭാരതീയ മനസ്സുകൾക്കു നമ്മുടെ ദേശീയപാരമ്പര്യത്തിലുള്ള ത്യാജ്യഗ്രാഹ്യങ്ങളായ അംശങ്ങളെ വിവേചനം ചെയ്യാനും പുരോഗതിയുടെ പുത്തൻ ശക്തികളെ സ്വാഗതം ചെയ്യാനും സ്വാംശീകരിക്കാനുമുള്ള പരിശീലനം നല്കുകയും ചെയ്തു. ഇന്ത്യയെപ്പോലുള്ള ഒരു രാജ്യത്തിലെ സാമൂഹ്യവിദ്യാഭ്യാസത്തെ ഫലപ്രദമായി രൂപപ്പെടുത്തുവാൻ സമുന്നതശീർഷനായ ഒരു ആത്മീയപുരുഷന്നു മാത്രമേ സാധിക്കുകയുള്ളു.\\ ഡോ. എസ്. രാധാകൃഷ്ണൻ ('പ്രഭാഷണങ്ങളും എഴുത്തുകളും' വോ. || പേജ് 191 എന്ന ഗ്രന്ഥത്തിൽ) പറയുന്നു:—

'സ്വാമി വിവേകാനന്ദന്റെ ജീവിതവും ഉദ്ബോധനങ്ങളും നാമിപ്പോൾ ജീവിക്കുന്ന സ്വാതന്ത്ര്യത്തിന്റെ യുഗത്തിന്നു നമ്മെ സന്നദ്ധരാക്കി. നാം നേടിയ സ്വാതന്ത്ര്യത്തെ എത്ര നല്ല നിലയിൽ ഏകീഭവിപ്പിക്കാമെന്നു അവ നമ്മെ ബോധിപ്പിക്കുന്നു ?

മുഴുവൻ ജനതയുടെയും ഈ ആത്മീയവിദ്യാഭ്യാസത്തിന്റെ ഫലങ്ങൾ കഴിഞ്ഞ അറുപതു്വർഷക്കാലമായി ഇന്ത്യയുടെ മൗലികമായ സാമൂഹ്യപരിഷ്കരണരംഗത്തു് കൈവന്നിട്ടുള്ള ശ്രദ്ധേയമായ നേട്ടങ്ങളിൽ ദർശിക്കാൻ കഴിയും. അസ്പൃശ്യതയെ ഇല്ലായ്മ ചെയ്യൽ, ഹരിജനങ്ങൾക്കു ക്ഷേത്രങ്ങൾ തുറന്നുകൊടുക്കൽ, ഹിന്ദുനിയമങ്ങളുടെ ക്രോഡീകരണവും പരിഷ്കരണവും, ഗ്രൂപ്പുകൾ തമ്മിലുള്ള ബന്ധങ്ങളുടെ ഘടകമെന്ന നിലയിൽ ഇന്ത്യൻ ഭരണഘടന ജാതിസമ്പ്രദായത്തെ അവഗണിച്ചതു്, ജാതികളുടെ മതിൽക്കെട്ടുകൾ മാത്രമല്ല വിശ്വാസപ്രമാണങ്ങളുടെയും വർഗ്ഗങ്ങളുടെയും മതിൽക്കെട്ടുകൾപോലും ഭോജനത്തിന്റെയും വിവാഹത്തിന്റെയും കാര്യത്തിൽ തട്ടിത്തകർത്തു്, സമുദ്രാന്തരയാത്രയ്ക്കും വിദേശയാത്രയ്ക്കുമെതിരായ എതിർപ്പുകൾ അപ്രത്യക്ഷമായതു്, മുതലായ പല പരിഷ്കാരങ്ങളും വിപ്ലവാത്മകമായ നടപടികളാണു്. ഇവയിൽപ്പലതും പ്രബുദ്ധമായ പൊതുജനാഭിപ്രായത്തിന്റെ പിൻബലത്തോടുകൂടിയ നിയമാധിഷ്ഠിത നടപടികളാണു്. പഴയ പാരമ്പര്യത്തിന്നെതിരെയുള്ള വിപ്ലവപരമായ നടപടികളായിരുന്നിട്ടും അവയൊന്നും സാമുദായികകലഹങ്ങൾക്കു വഴിവെച്ചില്ല; മറിച്ച് പാരമ്പര്യത്തിന്റെ വളർച്ചയ്ക്കും നൂതനവല്ക്കരണത്തിന്നും അവ സഹായിക്കുകയാണുണ്ടായതു്.

ഭാരതീയസ്ത്രീകളിലുണ്ടായ ഉദ്ബുദ്ധതയും അവർ കൂടുതൽ ഉന്നതമായ ഉത്തരവാദിത്വങ്ങൾ ഏറ്റെടുക്കുന്ന സമുന്നതപദവികളിലേയ്ക്കു ഉയർന്നതും ആധുനികയുഗത്തിൽ ഭാരതീയപാരമ്പര്യത്തിന്റെ സമാധാനപരമായ പരിണാമത്തിന്റെയും വളർച്ചയുടേയും രംഗത്തു് കൈവന്നിട്ടുള്ള ശ്രദ്ധേയമായ സംഭവമാണു്. പല പാശ്ചാത്യരാജ്യങ്ങളിലുമുണ്ടായതുപോലെ ഇന്ത്യയ്ക്കു് ഇതിന്നുവേണ്ടി ഒരു വനിതാപ്രസ്ഥാനം ആവശ്യമായി വന്നില്ല എന്നതു് പ്രത്യേകം ശ്രദ്ധാർഹമാണു്. ഭാരതീയപാരമ്പര്യത്തിന്റെ സാമൂഹ്യമായ വിവേകം പ്രകടമാക്കിയ ആ സരണിയിലാണു് അതിന്റെ പ്രാധാന്യം കിടക്കുന്നതു്. ലോകവീക്ഷണം സ്ത്രീകളുടെ അവകാശങ്ങൾക്കും അഭിലാഷങ്ങൾക്കും എതിരായി വരുമ്പോഴും കാലത്തിന്റെ ആവേശത്തിന്നു വിപരീതമായി പുരുഷന്മാർ പ്രസ്തുതലോകവീക്ഷണത്തെ ശരിവെയ്ക്കുമ്പോഴമാണു് ഒരു വനിതാപ്രസ്ഥാനം ഉടലെടുക്കുക. ആധുനികപാശ്ചാത്യചരിത്രം ഇതാണു് വെളിവാക്കുന്നതു്. ഇന്ത്യയിലാകട്ടെ കാലത്തിന്നനുസൃത

മായി സ്ത്രീകളുടെ അവകാശങ്ങളെ ഉയർത്തിപ്പിടിക്കാൻ പുരുഷന്മാരാണ് മുന്നോട്ട വന്നതു്. ഇക്കാര്യത്തിൽ അവരെ പ്രാപ്തരാക്കിയതു് ഭാരതീയപാരമ്പര്യത്തിലെ ആത്മീയമായ ഘടകങ്ങളും അത്ര തന്നെ രാമകൃഷ്ണ—വിവേകാനന്ദന്മാർ ആ പാരമ്പര്യത്തിന്നു അടുത്ത കാലത്തായി കൊണ്ടുവന്ന നവീകരണവുമായിരുന്നു.

അന്താരാഷ്ട്രീയപഠനസംഘം രേഖപ്പെടുത്തിയതുപോലെ കുടുംബാസൂത്രണം മുതലായ സാമൂഹ്യപരിഷ്കരണസമാരംഭങ്ങളോടുള്ള എതിർപ്പില്ലായ്മ ഭാരതീയപാരമ്പര്യത്തിന്റെ കാലത്തിനോടു് സമരസപ്പെട്ടുപോകാനുള്ള കഴിവിന്നു മറ്റൊരുദാഹരണമാണ്.

ഇന്ത്യൻ ഭരണഘടനയുടെ വിശാലമായ ജനാധിപത്യചട്ടക്കൂടും പ്രായോഗികസാമൂഹ്യലക്ഷ്യവും തന്നെ ഭാരതീയപാരമ്പര്യത്തിന്റെ വിശാലവീക്ഷണവും സാത്മീകരണവൈഭവവും വിവേകവും വിളിച്ചറിയിക്കുന്നുണ്ടു്. അതുപോലെ തന്നെ ഇന്ത്യയിൽ ജനാധിപത്യത്തിന്റെ ആരോഗ്യകരമായ പ്രവർത്തനവും 200 ദശലക്ഷം വോട്ടർമാർ പങ്കെടുത്ത കഴിഞ്ഞ മൂന്നു തെരഞ്ഞെടുപ്പുകളുടെ വിജയവും ഇന്നു ലോകത്തിലെ അതിഗംഭീരമായ ഒരു ജനാധിപത്യപ്രതിഭാസമാണ്. ഇതാകട്ടെ ദേശീയപാരമ്പര്യത്തിന്റെ ഊർജ്ജസ്വലതയുടേയും വിവേകത്തിന്റെയും മറ്റൊരു ഫലമാണ്.

## 10 പൗരാണികതയും ആധുനികതയും തമ്മിലുള്ള സമീകൃതവീക്ഷണത്തിന്റെ ആവശ്യകത

സാങ്കേതികമുന്നേറ്റം നമ്മുടെ സംസ്കാരത്തെയും പാരമ്പര്യത്തെയും അഗാധമായി സ്വാധീനിച്ചുകൊണ്ടു് വിപ്ലവാത്മകമായ പന്ഥാവിൽക്കൂടി അതിനെ ഉടച്ചു വാർക്കേണ്ടതുണ്ടു്. എന്നാൽ അതു് അതിന്റെ പരിധിയെ മാത്രം സ്പർശിക്കുന്ന ഒരു വശമാണ്. സ്വാമി വിവേകാനന്ദൻ, മഹാത്മാഗാന്ധി മുതലായ ആത്മീയസാമൂഹ്യനേതാക്കളിൽനിന്നു നമുക്കു ലഭിച്ച വിദ്യാഭ്യാസത്തെക്കുറിച്ചു നാം നന്ദിയുള്ളവരായിരിക്കുക. എന്നാൽ ഈ പരിധിമാത്രസ്പർശിയായ പരിഷ്കരണത്തിന്നു് പ്രബുദ്ധമായ ഭാരതീയ മനസ്സുകൾ വേണ്ടത്ര ഗൗരവം കല്പിക്കുന്നില്ല. മാത്രമല്ല അതു് അവരെ അലംഭാവമുള്ളവരാക്കുകയും ചെയ്യുന്നു. ഈ ഉപരിതലസ്പർശിയായ പരിവർത്തനം നമ്മുടെ പാരമ്പര്യത്തെ ആകെത്തന്നെ ഊതിപ്പറപ്പിച്ചുകളയാതിരിക്കണമെങ്കിൽ നമ്മുടെ പാരമ്പര്യത്തിന്റെ കേന്ദ്രഭൂതമായ വശത്തിന്റെ സാധുതയ്ക്കും പ്രസക്തിക്കും ഊന്നൽ നല്കേണ്ടതു് അത്യന്താപേക്ഷിതമാണ്. ഇവിടെയാണ് ദേശീയവിദ്യാഭ്യാസത്തിന്നു് വഹിക്കാനുള്ള പങ്കു്. ദേശീയ പാരമ്പര്യത്തിലെ ആത്മീയഘടകങ്ങ

ളെക്കുറിച്ച് രാഷ്ട്രത്തെ നിരന്തരം ബോധിപ്പിക്കേണ്ടതുണ്ട്. വിനോബഭാവെയും ജവഹർലാൽനെഹ്റുവും അടുത്തകാലത്തായി ശാസ്ത്രവും ആത്മീയതയും ഒന്നിച്ചുപോകണമെന്നു പറയുകയുണ്ടായല്ലോ. അതു തന്നെ വർഷങ്ങൾക്കു മുമ്പു വിവേകാനന്ദൻ ഭാരതീയ വിദ്യാഭ്യാസത്തിന്റെ അന്തസ്സത്ത വേദാന്തവും ആധുനിക ശാസ്ത്രവും സംയോജിപ്പിച്ചുകൊണ്ടായിരിക്കണം രൂപപ്പെടുത്തേണ്ടത് എന്ന അഭിപ്രായത്തിൽക്കൂടി വ്യക്തമാക്കുകയുണ്ടായി.

ആത്മീയത ഭാരതീയപാരമ്പര്യത്തിലെ പ്രവൃത്തമായ സത്തയാണ്, അതാകട്ടെ അതിന്റെ അവിനാശിയായ ഘടകമത്രെ. ഉപനിഷത്തുകളാണ് അതിന്റെ ഉറവിടം. ഈശോപനിഷത്താണ് ഇവയിൽ ഏറ്റവും പഴക്കമുള്ളവയിലൊന്ന്. ഭാരതത്തിലെ പ്രാചീനരും ആധുനികരുമായ ചിന്തകന്മാർക്കും തത്ത്വാന്വേഷികൾക്കും അതു് എക്കാലവും അഗാധമായ ഒരു പ്രചോദനകേന്ദ്രമായിരുന്നിട്ടുണ്ട്. ജീവനിലും പ്രകൃതിയിലും അന്തർവർത്തിയായ ജീവസ്പന്ദത്തെ അനുഭവിച്ചറിയാനും ത്യാഗത്തിൽക്കൂടി ജീവിതത്തിന്റെ പരമാവധിയായ നൂറു വർഷം മുഴുവൻ ജീവിതം ആസ്വദിക്കാനും അതു് നമ്മോടാവശ്യപ്പെടുന്നു. 'തേന ത്യക്തേന ഭുഞ്ജീഥാ:' (ത്യജിച്ചുകൊണ്ട് ആസ്വദിക്കുക) ഇതാണ് അതിന്റെ സൂചകവാക്യം. പില്ക്കാലത്തു് ഈ ആശയത്തെ ഗീത ഒരു സമഗ്രമായ പ്രായോഗിക ആത്മീയതയായി അതിന്റെ നിഷ്കാമകർമ്മമെന്ന സിദ്ധാന്തത്തിൽക്കൂടി വികസിപ്പിക്കുകയുണ്ടായി. ജീവിതത്തിന്റെ സമുന്നതതലങ്ങളിലേയ്ക്കും കൂടുതൽ വിശുദ്ധമായ സന്തോഷത്തിലേയ്ക്കും നയിക്കുന്നു വെന്നതുകൊണ്ട് ത്യാഗം ആനന്ദകരമായിത്തീരുന്നു. ത്യാഗത്തെക്കുറിച്ചുള്ള പ്രവൃത്തമായ ഈ സങ്കല്പമാണ് ഭാരതീയചിന്തയിലെ മർമ്മമായ ധർമ്മമെന്ന പേരിലറിയപ്പെടുന്ന സദാചാരസങ്കല്പം. ഈ പ്രായോഗിക ആത്മീയതയെക്കുറിച്ചുള്ള പ്രചണ്ഡമായ പ്രബോധനത്തിന്നു മനുഷ്യനിലും സമൂഹത്തിലും ഗംഭീരമായ ഫലമുളവാക്കാൻ കഴിഞ്ഞു. ഒരുവശത്തു് സാർവ്വജനീനമായ ദർശനത്തിലേയ്ക്കു് നയിക്കുന്ന സ്വഭാവശുദ്ധിക്കും മറുവശത്തു് സാമൂഹ്യമായ കാര്യക്ഷമതയ്ക്കും ഊന്നൽ നല്കിയെന്നതാണ് ഇതിന്നു കാരണം. നേട്ടങ്ങളുടെ പരമലക്ഷ്യമെന്ന നിലയിൽ ഇവിടെ അനന്തമായ രംഗങ്ങളിൽ ഉണ്ടാകുന്ന പുരോഗതി വളർച്ച, സാക്ഷാല്ക്കാരം എന്നിവയുടെ അടിസ്ഥാനത്തിൽ ജീവിതം വീക്ഷിക്കപ്പെടുന്നു. മനുഷ്യനെ വാർത്തെടുക്കുന്ന ഈ സന്ദേശം സ്വാമി വിവേകാനന്ദനാണ് ദേശീയ വിദ്യാഭ്യാസനയത്തെക്കുറിച്ചുള്ള ഒരു ലഘുപ്രസ്താവനവഴി നമ്മുടെ നാട്ടിലെത്തിച്ചതു്.

കംപ്ലീറ്റ് വർക്സ് ഓഫ് സ്വാമി വിവേകാനന്ദ, വാല്യം 5, പേജ് 228.

''ഇന്ത്യയുടെ ദേശീയമായ ആദർശങ്ങൾ ത്യാഗവും സേവനവുമാണ്. ആ വഴിക്ക് നീങ്ങുവാൻ അതിനെ പ്രചോദിപ്പിക്കുക, ശേഷമെല്ലാം സ്വയമേവ വന്നു കൊള്ളും.''

രാഷ്ട്രീയ സ്വാതന്ത്ര്യലബ്ധിക്കുശേഷം നമ്മുടെ ദേശീയനേതാക്കൾ ഭാരതീയ പാരമ്പര്യത്തിലെ നിഷേധാത്മകമായ വശത്തെ വീണ്ടും വീണ്ടും വിമർശിക്കുവാൻ വളരെ പാടു പെട്ടിട്ടുണ്ട്. ആക്രമണത്തിൻെറ ലക്ഷ്യങ്ങളിലൊന്ന് ഹിന്ദുവർഗ്ഗീയവാദമായിരുന്നു. ഹിന്ദുക്കളുടെയിടയിൽ സങ്കുചിതമനസ്കരായ ചില വർഗ്ഗീയവാദികളുണ്ട് എന്നതിന്ന് സംശയമില്ല. എന്നാൽ അത്തരം സങ്കുചിതമായ വർഗ്ഗീയത മുഴവൻ ഹൈന്ദവജനതയുടേയോ അവരുടെ പാരമ്പര്യത്തിൻെറയോ പ്രബലമായ സ്വഭാവവിശേഷമല്ല. വർഗ്ഗീയതയുടെ അടിസ്ഥാനത്തിൽ നടന്ന ഇന്ത്യാവിഭജനത്തിൻെറ ആഘാതമേററിട്ടും ഇന്ത്യയിൽ ഒരു ഹിന്ദു രാഷ്ട്രത്തിൻെറ നിർമ്മിതിക്കുവേണ്ടി ഹിന്ദുസമുദായം സമ്മതിച്ചില്ല എന്നതു മാത്രമല്ല രാഷ്ട്രത്തിന്നു ഒരു വിശാലമായ മതേതരഭരണഘടനയുണ്ടാക്കുന്നതിന്നു പിന്നിൽ ഇന്ത്യയിലെ ബഹുജനങ്ങളുടേയും ഹിന്ദുസമുദായത്തിലെ പ്രബുദ്ധവിഭാഗത്തിൻെറയും പിന്തുണയും സംരക്ഷണവുമുണ്ടായിരുന്നുവെന്നതും ഇതിന്നു തെളിവാണ്. ഹൈന്ദവപാരമ്പര്യത്തിൻെറ എല്ലാം ഉൾക്കൊള്ളാനുള്ള മനോഭാവം ഇതിൽ പൂർണ്ണമായും പ്രകടമാകുന്നു. ഈ അവസരത്തിൽ സ്വാമി വിവേകാനന്ദൻ 1893 ൽ ചിക്കാഗോവിൽ നടന്ന മതസമ്മേളനത്തിൽ ഹൈന്ദവപാരമ്പര്യത്തെക്കുറിച്ച് പറഞ്ഞവാക്കുകൾ അനുസ്മരിക്കാതെ നമുക്കു നിർവ്വാഹമില്ല. (കംപ്ലീററ് വർക്സ് വാള്യം I. പേജ്. 3).

'ലോകത്തിന്നു സഹിഷ്ണുതയും സാർവ്വത്രികമായ സ്വീകരണവും പഠിപ്പിച്ചുകൊടുത്ത ഒരു മതത്തിൽപ്പെട്ടവാനാണെന്നതിൽ ഞാൻ അഭിമാനം കൊള്ളുന്നു.'

ജാതീയതയിൽനിന്നും അസ്പൃശ്യതയിൽനിന്നും ഇന്ത്യയെ അകററിനിർത്തുന്നതിന്നും ജനാധിപത്യത്തെ ഒരു സജീവയാഥാർത്ഥ്യമാക്കിത്തീർക്കുന്നതിന്നുംവേണ്ടി മേല്പറഞ്ഞ തിന്മകളുടെ പൊള്ളത്തരം എപ്പോഴും തുറന്നുകാണിക്കപ്പെട്ടിട്ടുണ്ട്. ദേശീയനേതാക്കളുടെ ഇത്തരത്തിലുള്ളവയും മററു തരത്തിലുള്ളവയുമായ വിമർശനത്തിൽ നിന്നു വിലയേറിയ സാമൂഹ്യവിദ്യാഭ്യാസം പൊതുജനങ്ങൾക്ക് ഒരളവുവരെ ലഭിച്ചിട്ടുണ്ട്. എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ ഈ ബോധവല്ക്കരണപ്രക്രിയ ഏകപക്ഷീയമായിരുന്നു. ഭാരതീയപാരമ്പര്യത്തിൻെറ പ്രവൃത്തവും സുസ്ഥിരവുമായ ഘടകങ്ങളിലേയ്ക്കു ജനശ്രദ്ധയെ തിരിച്ചുവിടാതെ അതിൻെറ ന്യൂനതകളേയും ദൌർബ്ബല്യങ്ങളേയും

തുറന്നു കാട്ടുകമാത്രമാണ് അവർ ചെയ്തതു്. തൽഫലമായി ജനങ്ങളിൽ പ്രത്യേകിച്ചു യുവജനങ്ങളിൽ നമ്മുടെ രാജ്യത്തിന്റെ പാരമ്പര്യം കാലഹരണപ്പെട്ടതാണെന്നും അതിൽ പരിരക്ഷിക്കപ്പെടേണ്ടവയായൊന്നുമില്ലെന്നുമുള്ള ഒരു ബോധമുളവായിത്തീൎന്നു. രാഷ്ട്രപൈതൃകത്തിലുള്ള വിശ്വാസം നശിപ്പിച്ചതുമൂലം ദേശീയമനസ്സിലും ദേശീയ സ്വഭാവത്തിലും കാര്യക്ഷമതയിലും നാശോന്മുഖമായ ഫലങ്ങളുളവാകുകയും ഉളവായിക്കൊണ്ടിരിക്കുകയുംചെയ്യുന്നു. മാത്രമല്ല അതു് ആധുനികപൈതൃകത്തിലെ നല്ല വശങ്ങളെ സാത്മീകരിക്കാനുള്ള രാജ്യത്തിന്റെ കഴിവിനെയും ശക്തിയെയും ദുൎബ്ബലമാക്കുകയും ചെയ്തു.

ഇതു നമ്മുടെ വിദ്യാഭ്യാസംകൊണ്ടു് തിരുത്തണം //നിഷേധാത്മകമായ ഒരു വിദ്യാഭ്യാസം മരണത്തെക്കാരം ആപല്ക്കരമാണ് എന്നു വിവേകാനന്ദൻ പറയുന്നു// വിദ്യാഭ്യാസം ജനങ്ങളെ ഭാരതീയപാരമ്പര്യത്തിന്റെ ജീവദായകവും അനുരോധാത്മകവും പ്രവൃത്തവുമായ വശങ്ങളെ പരിചയപ്പെടുത്തണം. ഇതു് ഒന്നുകൊണ്ടുമാത്രമേ സാമൂഹ്യവും ആത്മീയവുമായി കാര്യക്ഷമമായ ഒരു ദേശീയ സ്വഭാവത്തെ വാൎത്തെടുക്കാൻ കഴിയുകയുള്ളൂ. ഈ രംഗത്തു് നമ്മുടെ വിദ്യാഭ്യാസത്തെ സംപുഷ്ടവും ഊൎജ്ജസ്വലവുമാക്കുന്ന വിഷയത്തിൽ വിവേകാനന്ദസാഹിത്യത്തിന്റെ പ്രാധാന്യത്തെ എത്ര ഊന്നിപ്പറഞ്ഞാലും അമിതമാകുകയില്ല.

ഭാരതീയപാരമ്പര്യത്തിലെ ന്യൂനതകളേയും ദൗൎബ്ബല്യങ്ങളേയും വിവേകാനന്ദനെപ്പോലെ അത്ര ശക്തമായി ആരും വിമൎശിച്ചിട്ടില്ല. എന്നാൽ അദ്ദേഹം അവയെ വിമൎശിക്കുകയും തുറന്നുകാട്ടുകയും ചെയ്തതുകൊണ്ടുമാത്രം അടങ്ങിയിരുന്നില്ല. ജനതയുടെ മുമ്പാകെ അവരുടെ ദേശീയപാരമ്പര്യത്തിലെ മഹത്തരവും അനശ്വരവും വിശുദ്ധവും പ്രവൃത്തവുമായ ഘടകങ്ങളെ ഉയൎത്തിപ്പിടിക്കുകയും ആധുനികയുഗത്തിലെ സുപരീക്ഷിതമായ മൂല്യങ്ങളെ സാത്മീകരിച്ചുകൊണ്ടു് ദേശീയ പാരമ്പര്യത്തെ സമ്പന്നമാക്കുന്നതെങ്ങനെയെന്നു കാണിച്ചുകൊടുക്കുകയും ചെയ്തു. ആധുനികയുഗത്തിന്റെ ആവശ്യങ്ങൾക്കനുസൃതമായി പുരോഗമനാത്മകമായ വിധത്തിൽ സമരസപ്പെട്ടുപോകാനും അതിന്റെ സാൎവ്വജനീനമായ ആത്മീയമൂല്യങ്ങളെ സ്വാതന്ത്ര്യമാക്കാനുമുള്ള കഴിവു് ക്രൈസ്തവവും ഇസ്ലാമികവും പാരസികവുമായ പാരമ്പര്യങ്ങൾക്കു മാത്രമല്ല ഇന്ത്യയിലെ മഹത്തായ മററു പാരമ്പര്യങ്ങൾക്കും അതേ വിധത്തിലുള്ള ഉദ്ഗ്രഥനത്തെ സാക്ഷാൽക്കരിക്കുന്നതിന്നു സഹായകമായിത്തീരും. അവരുടെ പാരമ്പര്യത്തിലുള്ള സങ്കുചിതവും കാലഹരണപ്പെട്ടതുമായ അംശങ്ങളെ പരി

വജ്ജിക്കുന്നതും അവയിലെ സാവ്വത്രികവും മാനുഷികവുമായ അംശങ്ങളെ സ്വതന്ത്രമാക്കുന്നതും എങ്ങനെയെന്നു അവർ പഠിക്കും. ഈ വഴിക്കുമാത്രമേ ഇന്ത്യയിൽ രാഷ്ട്രനിമ്മാണപ്രക്രിയ പൂത്തീകരിക്കാനും ഭാരതത്തിൻെറ അവിനാശിയായ ആത്മാവിന്നു സ്വതന്ത്രവും സമത്വാധിഷ്ഠിതവും ആത്മീയോന്മുഖവുമായ ഒരു ജനതയെ സംഭാവനചെയ്യാനും കഴിയുകയുള്ളൂ.

## 11 നമ്മുടെ വിദ്യാഭ്യാസത്തിൻെറ ലക്ഷ്യങ്ങൾ എന്തായിരിക്കണം

നമ്മുടെ വിദ്യാഭ്യാസദശനം ഇന്ത്യയെ മുഴുവൻ മനുഷ്യോദ്ഗ്രഥനമെന്ന ലക്ഷ്യം നേടുന്നതിന്നുള്ള അക്ഷയമായ ഒരു പരീക്ഷണശാലയായിക്കരുതേണ്ടതുണ്ട്. ഇന്ത്യ ആവേശപൂവ്വം വളത്തിയെടുത്ത പ്രകൃത്യാ ഉള്ളതും മനുഷ്യനിമ്മിതവുമായ നിരവധി വൈവിധ്യങ്ങളും നാനാത്വങ്ങളും അതിൻെറ മാനുഷികവും സാമൂഹ്യവുമായ ശാസ്ത്രത്തിൻെറ ഗണനീയത കാണിച്ചുതരുന്നു. മനുഷ്യൻെറ ദിവ്യത്വമെന്ന സാവ്വത്രികമായ സങ്കല്പത്തിൽ അടിയുറച്ചുകൊണ്ട് ഭൂതകാലത്തിൽ ഇന്ത്യ ഒരളവുവരെ സാംസ്കാരികമായ ഏകത്വവും മനുഷ്യോദ്ഗ്രഥനവും കൈവരുത്തുകയുണ്ടായി. അവയാകട്ടെ നിരവധി ദീഘകാലികവും ഹ്രസ്വകാലികവുമായ രാഷ്ട്രീയപ്രളയങ്ങൾക്കെതിരെ ഉറച്ചുനിന്നുകൊണ്ട് അവയെ അതിജീവിക്കുകയും ചെയ്തു. ആ പൈതൃകമാണ് നമ്മുടെ ആരംഭബിന്ദു. ഇന്ത്യയ്ക്കുകത്തും പുറത്തും വ്യാപകമായും തീവ്രമായും അതിനെ സമ്പന്നമാക്കിത്തീക്കേണ്ടതുണ്ട്. ആധുനിക സാങ്കേതികസംസ്കാരം സൃഷ്ടിച്ചിട്ടുള്ള ലോകത്തിൻെറ സ്ഥിതിഗതികൾ ഇതിനെ വളരെയേറെ ആയാസരഹിതമാക്കിത്തീക്കുന്നുണ്ട്. ഒരു രാഷ്ട്രത്തിൻെറ വിദ്യാഭ്യാസനയം അതിൻെറ രാഷ്ട്രീയനയം പോലെതന്നെയാണ്. സ്വന്തം നയം, വിദേശനയത്തിലെ അംശങ്ങളുമായി കൂടിച്ചേരുമ്പോൾ കൂടുതൽ ചലനാത്മകതയും മാഗ്ഗനിർദ്ദേശവും നേടുന്നു. ആത്മീയമായി മുക്തിപ്രാപിച്ച മനുഷ്യനാണ് ഭാരതീയ വിദ്യാഭ്യാസത്തിൻെറ ലക്ഷ്യം. 'യാ വിദ്യാ സാ വിമുക്തയേ' (മുക്തി നല്കുന്നതെന്തോ അതാണ് ജ്ഞാനം). ഭാരതത്തിൻെറ ഈ വിദ്യാഭ്യാസദശനമാണ് രവീന്ദ്രനാഥ ടാഗോർ അദ്ദേഹത്തിൻെറ ഗീതാഞ്ജലിയിലെ വിഖ്യാതമായ ഒരു ഖണ്ഡികയിൽ ഗാനം ചെയ്തത് (ഗീതാഞ്ജലി. 35)

എവിടെ മനസ്സ് നിർഭയവും ശിരസ്സ് സമുന്നതവുമാകുന്നുവോ
എവിടെ വിജ്ഞാനം സ്വതന്ത്രമാകുന്നുവോ
എവിടെ ലോകം ഇടുങ്ങിയ ഗൃഹഭിത്തികളാൽ
ഛിന്നഭിന്നമാക്കപ്പെടുന്നില്ലയോ

എവിടെ സത്യത്തിൻെറ അഗാധതയിൽനിന്നു
വാക്കുകൾ നിർഗ്ഗളിക്കുന്നുവോ
എവിടെ അക്ഷീണപരിശ്രമം അതിൻെറ
കരങ്ങളെ പൂർണ്ണതയിലേയ്ക്കു നീട്ടുന്നുവോ
എവിടെ യുക്തിയുടെ പ്രസന്നമായ അരുവി മൃതമായ
ആചാരങ്ങളുടെ പരിശുഷ്കമായ മണലാരണ്യ–
ത്തിലേയ്ക്കു് വഴി മാറിപ്പോകുന്നില്ലയോ
എവിടെ മനസ്സ് നിത്യവിസ്തൃതമായ ചിന്തയിലേയ്ക്കും
കർമ്മത്തിലേയ്ക്കും നിന്നാൽ മുന്നോട്ടു് നയിക്കപ്പെടുന്നുവോ
ആ സ്വാതന്ത്ര്യസ്വർഗ്ഗത്തിലേയ്ക്കു് എൻെറ പിതാവേ,
എൻെറ രാജ്യം ഉണരേണമേ !'

'മനുഷ്യനിൽ സ്വയമേവയുള്ള, പൂർണ്ണതയുടെ പ്രകാശനമാണു് വിദ്യാഭ്യാസം' എന്നാണു് വിവേകാനന്ദൻ വിദ്യാഭ്യാസത്തെ നിർവ്വചിച്ചിരിക്കുന്നതു്. അതുപോലെ തന്നെ 'മനുഷ്യനിൽ സ്വയമേവയുള്ള ദിവ്യതയുടെ പ്രകാശനമാണു് മത'മെന്നു് അദ്ദേഹം മതത്തെയും നിർവ്വചിച്ചിരിക്കുന്നു. മതം അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ ഒരു വിദ്യാഭ്യാസപ്രക്രിയയാണു്; യഥാർത്ഥത്തിൽ അതു് തുടന്നു പോകുന്ന വിദ്യാഭ്യാസമാണു്. ഈ സംക്ഷിപ്തമായ വീക്ഷണത്തിൻെറ വാചാലമായ പ്രകാശനം അദ്ദേഹത്തിൻെറ പലപ്പോഴായി ഉദ്ധരിക്കപ്പെടുന്ന ഖണ്ഡികകളിൽക്കാണാം. (കംപ്ലീററ് വർക്സ് വാള്യം I പേജ് 124.)

''ഓരോ ആത്മാവും ആന്തരമായി ദിവ്യമാണു്; ബാഹ്യവും ആന്തരവുമായ പ്രകൃതികളെ നിയന്ത്രിച്ചുകൊണ്ടു് ഈ ദിവ്യതയെ പ്രകാശിപ്പിക്കുകയെന്നതാണു് ലക്ഷ്യം.''

മനുഷ്യൻ ശാസ്ത്രീയവും സാങ്കേതികവും സാമൂഹ്യവും രാഷ്ട്രീയവുമായ വൈഭവത്തിൽക്കൂടി ബാഹ്യപ്രകൃതിയെ നിയന്ത്രിച്ചുകൊണ്ടു് സാമൂഹ്യക്ഷേമവും മതത്തിൽക്കൂടി ആന്തരജീവിതത്തെ നിയമനം ചെയ്തുകൊണ്ടു് ആത്മീയപോഷണവും നേടുകയെന്നതാണു് സമ്പൂർണ്ണ വിദ്യാഭ്യാസമെന്നതിൻെറ സങ്കല്പം.

## 12 ഉപസംഹാരം

ഇത്തരത്തിൽ നിർവ്വചിക്കപ്പെട്ട വിദ്യാഭ്യാസം പ്രയോഗക്ഷമമാകണമെങ്കിൽ വ്യക്തമായ ലക്ഷ്യങ്ങൾ അതു് മുന്നോട്ടുവെയ്ക്കേണ്ടതുണ്ടു്. മേൽപ്പറഞ്ഞ ചർച്ചകളുടെ വെളിച്ചത്തിൽ നമ്മുടെ വിദ്യാഭ്യാസത്തിനു ആറു ലക്ഷ്യങ്ങളാണുള്ളതെന്നു നമുക്കു കാണാൻ കഴിയും.

1 നമ്മുടെ ദേശീയമായ സാംസ്കാരികപാരമ്പര്യത്തെ വില മതിക്കാനും അതിനെ വികസിപ്പിച്ചു വരുംതലമുറയ്ക്കു കൂടുതൽ സമ്പന്നമായ ഒരു പൈതൃകത്തെ സംഭാവന ചെയ്യാനുള്ള അഭിലാഷവും കഴിവും ഉണ്ടാകാനുമുള്ള പരിശീലനം അവക്കു നല്കുക.

2 കുട്ടികൾ സമുദായത്തിന്റെ ഉല്പാദനക്ഷമമായ ഏകകമായിത്തീരാനും അതിന്റെ സാമ്പത്തികശക്തിയുടെ ഉറവിടമാകത്തക്ക വിധത്തിൽ അവരുടെ അഭിരുചികളേയും കഴിവുകളേയും വികസിപ്പിക്കാനുമുള്ള പരിശീലനം നല്കുക.

3 നമുക്കു പുതുതായി ലഭിച്ച സ്വാതന്ത്ര്യത്തെയും അതിന്റെ ജനാധിപത്യഘടനയെയും പ്രവത്തനത്തെയും സ്വാതന്ത്ര്യത്തെയും പരിരക്ഷിക്കുന്നതിന്നും അതിനെ കൂടുതൽ വ്യാപകമായ രംഗങ്ങളിലും ഉന്നതമായ മേഖലകളിലും വ്യാപിപ്പിക്കുവാനും ഉള്ള ധീരതയും ദശനശക്തിയുമുള്ളവരായി കുട്ടികളെ സജ്ജരാക്കുക.

4 വൈകാരികമായ സ്ഥിരതയുള്ള വ്യക്തികളായിത്തീരാനും സഹപൗരന്മാരുമായി സമാധാനത്തിലും സുസ്വരതയിലും സഹകരണത്തിലും കഴിഞ്ഞുകൂടാനും ഉതകുന്ന ഗുണങ്ങൾ വളരുന്ന തരത്തിലുള്ള പരിശീലനം കുട്ടികൾക്കു നല്കുക.

5 നമ്മുടെ കുട്ടികളിൽ അന്താരാഷ്ട്രീയ വീക്ഷണവും സഹഭാവവും വളരാനും ഉദിച്ചുയന്നു വരുന്ന ലോകസമുദായവുമായി സമാധാനത്തിലും രമ്യതയിലും സഹകരണത്തിലും കഴിഞ്ഞുകൂടാനുള്ള മനോഭാവം അവരിൽ വളന്നുവരാനും ഉള്ള പരിശീലനം അവക്കു നല്കുക.

6 ആത്മീയവും സവ്വസമുദായാശ്ലേഷകവുമായ ഒരു മാനുഷിക വ്യക്തിത്വത്തെക്കുറിച്ചു ബോധവാന്മാരാകാനും ജീവിതത്തിലും പ്രവൃത്തിയിലും ഇതു സാക്ഷാത്കരിക്കുന്നതിന്നു ജീവിതത്തിലെ എല്ലാ യത്നങ്ങളും ഏകോപിപ്പിക്കുന്നതിന്നും ഉള്ള പരിശീലനം കുട്ടികൾക്കു നല്കുക.

ഇതുമാത്രമാണു ആകഷകമായ ഒരു ഭാവിയിലേയ്ക്കു നയിക്കുന്നതിന്നു പററിയ ഒരു ശിക്ഷണമായി നമ്മുടെ വിദ്യാഭ്യാസത്തെ മാററിത്തീക്കാനുള്ള ഒരേയൊരു വഴി.

# 3

## മനുഷ്യനെ വാർത്തെടുക്കുന്ന വിദ്യാഭ്യാസം *

### 1 ആമുഖം

നിങ്ങളുടെ ഈ പ്രഭാതസംരംഭത്തിൽ പങ്കെടുക്കാൻ ഞാനിവിടെ എത്തിച്ചേർന്നതു് ഭാഗ്യദ്യോതകമായ ഒരു അസാധാരണ സംഭവമാണു്. അന്തമാൻ ദ്വീപുകളിൽ ഒരാഴ്ചക്കാലത്തെ പ്രസംഗ പര്യടനം നടത്താൻ പോകുന്ന വഴിക്കു് ഇന്നലെ രാവിലെയാണു് ഡൽഹിയിൽനിന്നു ഞാൻ കൽക്കത്തയിലെത്തിച്ചേർന്നതു്. എനിക്കു് ഈ സ്ഥാപനം സന്ദർശിക്കണമെന്നു് ആഗ്രഹം തോന്നി. ഒരു മാസംമുമ്പേ കഴിഞ്ഞ കൽക്കത്താസന്ദർശനവേളയിൽ എനിക്കു് ഇവിടെ വരാൻ കഴിയാത്തതിനാൽ ഞാൻ ഈ സന്ദർശനസന്ദർഭം അതിന്നുപയോഗിക്കാമെന്നും ഇതിൻെറ സെക്രട്ടറിയും ഇരുപതു വർഷം മുമ്പുതന്നെ റങ്കൂണിലെ രാമകൃഷ്ണാമിഷൻ പ്രവർത്തനരംഗത്തിൽ എനിക്കു ചിരപരിചിതനുമായ സ്വാമി പുണ്യാനന്ദജിയെ സന്ദർശിക്കാമെന്നും ഞാൻ തീരുമാനിച്ചു. ഞാൻ ഇന്നു രാവിലെ ഫോണിൽ അദ്ദേഹത്തിൻെറ സൗകര്യമാരാഞ്ഞപ്പോൾ 'താങ്കൾ നേരെ ഇങ്ങോട്ടു വരൂ! ഞങ്ങൾക്കു് ഇവിടെ ഒരു സംരംഭമുണ്ടു്; താങ്കൾക്കുമതിൽ പങ്കെടുക്കാം' എന്ന മറുപടിയാണു് ലഭിച്ചതു്. ഇങ്ങനെയാണു് ഈ പ്രഭാതത്തിൽ ഞാൻ നിങ്ങളുടെയിടയിൽ എത്തിച്ചേർന്നതു്. വ്യാപകവും വൈവിധ്യപൂർണ്ണവുമായ ഈ വിദ്യാഭ്യാസസ്ഥാപനത്തിൻെറ ബേസിക്ക് ട്രെയിനിങ്ങ് സ്കൂൾ വിഭാഗത്തിൻെറ ഏതാണ്ടു് ബിരുദദാനം പോലെയുള്ള ഒരു ചടങ്ങു് നടക്കുന്ന ഈ മംഗളമുഹൂർത്തത്തിൽ എനിക്കു് പങ്കെടുക്കാൻ കഴിഞ്ഞതിൽ ഞാൻ അതീവ സന്തുഷ്ടനാണു്. സ്വാമി പുണ്യാനന്ദജി ഈ യാത്രയയപ്പു് യോഗത്തിൽ ഏതാനും വാക്കുകൾ സംസാരിക്കാൻ എന്നോടു് ആവശ്യപ്പെട്ടിരിക്കുന്നു. ഞാൻ അതു് സസന്തോഷം നിർവ്വഹിക്കുന്നു.

---

* പശ്ചിമ ബംഗാളിലെ റഹറയിൽ ഉള്ള രാമകൃഷ്ണമിഷൻ ബോയ്സ് ഹോമിലെ സീനിയർ ബേസിക് സ്കൂൾ പരിശീലകരോടു് 1962 ജനുവരി 9-ാംനു ചെയ്ത പ്രസംഗം.

## 2 അനുയോജ്യമായ വിദ്യാഭ്യാസദർശനത്തിനും പദ്ധതികൾക്കും വേണ്ടിയുള്ള ആധുനികഭാരതത്തിൻെറ അന്വേഷണം

നിങ്ങളെല്ലാം അടിസ്ഥാനവിദ്യാഭ്യാസപരിശീലനം പൂർത്തിയാക്കി ഉടൻതന്നെ സ്വന്തം കർമ്മരംഗത്തിലേയ്ക്കു് പ്രവേശിക്കാൻ പോകുന്നവരാണല്ലോ. ഈ പരിശീലനത്തിൻെറ ലക്ഷ്യമെന്തു്? രാഷ്ട്രം നിങ്ങളിൽനിന്നു് എന്താണു് പ്രതീക്ഷിക്കുന്നതു്? നിങ്ങളിൽനിന്നും രാഷ്ട്രം ആവശ്യപ്പെടുന്നതെന്തോ അതിനു പ്രതികരിക്കാൻ നിങ്ങളെ സഹായിക്കുന്ന ദർശനവും കർമ്മമാർഗ്ഗവുമെന്താണു്? ഞാനിന്നു നിങ്ങളുടെയിടയിൽ വന്നതു് ഈ ചോദ്യങ്ങൾ ചോദിക്കാനും അവയ്ക്കുള്ള സമാധാനം തേടുന്നതിനുമാണു്.

1961 ഏപ്രിൽ മുതൽ ആഗസ്റ്റ് വരെ ഞാൻ സോവിയററു് യൂണിയൻ, പോളണ്ടു്, സ്പെയിൻ, ചെക്കോസ്ലോവാക്യ എന്നിവയടക്കമുള്ള പാശ്ചാത്യ രാജ്യങ്ങളിൽ നാലുമാസം നീണ്ടുനിന്ന ഒരു പ്രഭാഷണ പര്യടനത്തിലായിരുന്നു. ഈ രാജ്യങ്ങളിൽക്കൂടി സഞ്ചരിക്കവെ ആ രാജ്യങ്ങൾ നേടിയ അഭിവൃദ്ധിയും മനുഷ്യക്ഷേമവും അവയുടെ പിറകിലുള്ള പ്രകാശമാനമായ സാമൂഹ്യസ്വഭാവഗുണങ്ങളും എന്നെ ബോദ്ധ്യപ്പെടുത്തിയതു് പാശ്ചാത്യരാജ്യങ്ങളെ മഹത്തരവും പുരോഗമനാത്മകവുമാക്കിത്തീർക്കാൻ സഹായിച്ച ദേശീയമായ സ്വഭാവ വിശേഷങ്ങൾ നമ്മുടെ ജനങ്ങളിലും വികാസത്തിനുവേണ്ടി ഉപയോഗപ്പെടുത്താൻ സഹായകമായ വിധത്തിൽ വളർത്തിക്കൊണ്ടുവരാൻ പര്യാപ്തമായ ബൗദ്ധികവും സാങ്കേതികവും സർവ്വപ്രധാനമായി സാമൂഹ്യവും ആയ ഒരു വിദ്യാഭ്യാസ സമ്പ്രദായത്തിൻെറ ആവശ്യകതയെയാണു്. പാശ്ചാത്യരാജ്യങ്ങൾ സന്ദർശിച്ചപ്പോൾ സ്വാമി വിവേകാനന്ദനു തോന്നിയതും ഇതുതന്നെയായിരുന്നു. നമുക്കു മഹത്തായ ഒരു സംസ്കാരവും പാരമ്പര്യവും പൈതൃകമായി ലഭിച്ചിട്ടുണ്ടു്. അന്താരാഷ്ട്രീയ നിലവാരത്തിലുള്ള നിരവധി യോഗീശ്വരന്മാരെയും മുനിവര്യന്മാരെയും നാം സൃഷ്ടിച്ചിട്ടുണ്ടു്. എന്നാൽ ഒരു ജനതയെന്ന നിലയിൽ നാം പൊതുവായ ക്ഷേമത്തിനും സന്തുഷ്ടിക്കും ഉതകുന്നവിധത്തിലുള്ള ബുദ്ധിയും കാര്യക്ഷമതയും ജനങ്ങളിൽ പ്രസരിപ്പിച്ചുകൊണ്ടു് വികസനത്തിനു സഹായകമായ ആ ദേശീയ സ്വഭാവവിശേഷവും സാമൂഹ്യബോധവും വളർത്തിക്കൊണ്ടുവരുന്നതിൽ പരാജയപ്പെട്ടിരിക്കുന്നു. സ്വാമി വിവേകാനന്ദൻ പാശ്ചാത്യജനതയിൽ ഗംഭീരമായ ഊർജ്ജവും സ്വയംശിക്ഷണവും കാര്യക്ഷമതയും സാമൂഹ്യബോധത്തിനും സഹകരണത്തിനുമുള്ള ആവേശവും ദർശിച്ചു. ശാരീരികവും മാനസിക

വുമായി ആരോഗ്യമുള്ള ഒരു സമൂഹമായി നമ്മുടെ സമൂഹത്തെ പടുത്തുയൎത്തുവാൻ സഹായിക്കുന്ന ഗുണവിശേഷങ്ങളും ഇവയൊക്കെയാണ്. ഇന്ത്യയിൽ ഇവയുടെ അഭാവം അദ്ദേഹത്തിന്നു കാണാൻ കഴിഞ്ഞു. അസൂയ, സ്വാൎത്ഥം, അലസതാവിലാസം, സാമൂഹ്യബോധത്തിൻെറയും കൎമ്മശേഷിയുടെയും കടുത്ത അഭാവം, അമിതമായ സംസാരം, അത്യല്പമായ കൎമ്മം എന്നിങ്ങനെ അദ്ദേഹത്തിൻെറ കാലത്തു് നടമാടിയിരുന്ന കാര്യങ്ങൾ സ്വാമി വിവേകാനന്ദനെ വല്ലാതെ വേദനിപ്പിച്ചു. അദ്ദേഹം തൻെറ കത്തുകളിലും പ്രഭാഷണങ്ങളിലും അദ്ദേഹത്തിന്നുണ്ടായ ഹൃദയവേദനയും ഈ വ്യാധികൾക്കുള്ള പരിഹാരവും പ്രകടിപ്പിക്കുകയുണ്ടായി. വിദ്യാഭ്യാസത്തിലും കൂടുതൽവിദ്യാഭ്യാസത്തിലുമാണു് അദ്ദേഹം പരിഹാരം ദൎശിച്ചതു്.

// അദ്ദേഹത്തിൻെറകാലത്തു് നമ്മുടെ കുട്ടികൾക്കു് സ്കൂൾ വിദ്യാഭ്യാസവും കോളേജ് വിദ്യാഭ്യാസവുമാണു് ലഭിച്ചിരുന്നതു്. എന്നാൽ അതിനെ അദ്ദേഹം ഒരു വിദ്യാഭ്യാസമായിത്തന്നെ ഗണിച്ചിരുന്നില്ല. കാരണം ആ വിദ്യാഭ്യാസത്തിലാകട്ടെ മനുഷ്യനെ വാൎത്തെടുക്കുന്നതിന്നും രാഷ്ട്രനിൎമ്മാണപ്രക്രിയക്കും അവശ്യം വേണ്ടതായ സ്വഭാവരൂപീകരണം എന്ന വശം ഉണ്ടായിരുന്നില്ലെന്നതുതന്നെ. അതിനാൽ അദ്ദേഹം ഇന്ത്യ വൈദേശികനിയന്ത്രണത്തിൽനിന്നു വിമുക്തമാകുന്നതും അതുവഴി രാഷ്ട്രത്തിൻെറ സൎവ്വതോമുഖമായ വികാസമെന്ന സമുന്നതലക്ഷ്യത്തെ മനസ്സിൽവെച്ചുകൊണ്ടു് അതിന്നു സഹായകമായ സ്വന്തം വിദ്യാഭ്യാസപദ്ധതിയെ ആവിഷ്കരിക്കാൻ ഇന്ത്യയ്ക്കു് കഴിവുണ്ടാകുന്നതുമായ സുദിനത്തെ സ്വപ്നം കണ്ടു. മനുഷ്യനെ വാൎത്തെടുക്കലാണു് വിദ്യാഭ്യാസത്തിൻെറ അന്തിമമായ ലക്ഷ്യമെന്നു് അദ്ദേഹം മനസ്സിലാക്കിയിരുന്നു. മനുഷ്യനെ വാൎത്തെടുക്കുന്ന വിദ്യാഭ്യാസം, മനുഷ്യനെ വാൎത്തെടുക്കുന്ന മതം എന്നീ വിഷയങ്ങളെക്കുറിച്ചുള്ള നിരവധി ആശയങ്ങൾ അദ്ദേഹം നല്കിയിട്ടുണ്ടു്. ഇതുമൂലം അദ്ദേഹത്തിൻെറ സാഹിത്യം രാജ്യസേവനരംഗത്തു് വിശിഷ്യ വിദ്യാഭ്യാസരംഗത്തു് തങ്ങളുടെ ചൈതന്യം സമൎപ്പിക്കണമെന്നു് ആഗ്രഹിച്ചവൎക്കു് പ്രചോദനത്തിൻെറ അക്ഷയമായ ഒരു സ്രോതസ്സായിത്തീൎന്നു. അദ്ദേഹമാകട്ടെ വിദ്യാഭ്യാസത്തെ സ്വതന്ത്ര ഇന്ത്യയിലെ അതിപ്രധാനമായ ഒരു ദേശീയപ്രവൎത്തനമായി പ്രതിഷ്ഠിക്കുകയും ചെയ്തു. നമ്മുടെ സ്ത്രീകൾക്കു് ഒരു പ്രശ്നവുമില്ലേ എന്ന ചോദ്യത്തിനുത്തരമായി സ്വാമി പറഞ്ഞു:– (കംപ്ലീററു് വൎക്കു്, വോള്യം 5, പേജ്. 231):

''തീർച്ചയായും അവർക്ക് നിരവധി ഗുരുതരമായ പ്രശ്നങ്ങളുണ്ട്. എന്നാൽ ''വിദ്യാഭ്യാസം'' എന്ന മാന്ത്രികപദത്തിന്നു് പരിഹരിക്കാൻ കഴിയാത്തതൊന്നുമില്ല.''

ഇതു് പുരുഷന്മാരുടെ പ്രശ്നങ്ങളെ സംബന്ധിച്ചും ബാധകമാണു്. നമ്മുടെ പ്രാചീന സമുദായത്തിലെ പ്രശ്നങ്ങൾക്കു പരിഹാരമെന്ന നിലയിൽ വിദ്യാഭ്യാസത്തിൽ വിവേകാനന്ദനുണ്ടായിരുന്ന വിശ്വാസം അത്തരത്തിലുള്ളതായിരുന്നു. 1902ൽ അദ്ദേഹം ഇഹലോകവാസം വെടിഞ്ഞതുമുതൽ നമ്മുടെ രാജ്യം ദേശീയരീതിയിലും ദേശീയ ലക്ഷ്യങ്ങൾക്കു് പററുന്നതരത്തിലുമുള്ള ഒരു വിദ്യാഭ്യാസ പദ്ധതി രൂപപ്പെടുത്താൻ ശ്രമിച്ചുവരികയായിരുന്നു. മഹാന്മാരായ ചിന്തകന്മാരെല്ലാം ഈ രംഗത്തിൽ പ്രവേശിക്കുകയും അവരുടെ ചിന്തകളു ംപരീക്ഷണഫലങ്ങളും രാഷ്ട്രത്തിന്നു സമർപ്പിക്കുകയും ചെയ്തിട്ടുണ്ടു്. ടാഗോറിൻെറയും ഗാന്ധിജിയുടെയും രാമകൃഷ്ണമിഷൻെറയും മററു പല വ്യക്തികളുടെയും പരീക്ഷണങ്ങൾ ഈ രംഗത്തു് നാടിൻെറ പല ഭാഗങ്ങളിലുമായുണ്ടായിട്ടുണ്ടു്.

## 3 വിദ്യാഭ്യാസത്തിൽ തൊഴിലിൻെറ പ്രാധാന്യത്തെക്കുറിച്ചുള്ള ഊന്നൽ

സ്വാതന്ത്ര്യലബ്ധിമുതൽ രാഷ്ട്രം വിദ്യാഭ്യാസത്തെ സംബന്ധിച്ച വിവിധങ്ങളായ ഉൾക്കാഴ്ചകളും രചനാത്മകങ്ങളായ നയങ്ങളിലേയ്ക്കും പരിപാടികളിലേയ്ക്കും ഏകീകരിയ്ക്കുവാനും തിരിച്ചുവിടുവാനും ശ്രമിച്ചുകൊണ്ടിരിക്കുകയാണു്. ഇന്നു് ദേശീയവിദ്യാഭ്യാസത്തെക്കുറിച്ചു് വിശാലമായ ചില നയപരിപാടികൾ ക്രമികമായി ഉരുത്തിരിഞ്ഞുവരുന്നതു് നമുക്കു് കാണാൻ കഴിയുന്നുണ്ടു്. അതു് വിശദവും കണിശവുമാണെന്നു് പറഞ്ഞുകൂടാ. ഇപ്പോഴും അതു് പരീക്ഷണഘട്ടത്തിൽത്തന്നെയിരിക്കുകയാണു്. എന്നാൽ വിശാലമായ ചില രൂപങ്ങളും പരിപാടികളും നയങ്ങളും ചക്രവാളത്തിൽ പ്രത്യക്ഷപ്പെട്ടിട്ടുണ്ടു്. അടിസ്ഥാന വിദ്യാഭ്യാസപദ്ധതിയുടെ ചില മൗലികതത്വങ്ങൾക്കു് രൂപം നല്കിയ സ്വഭാവവിശേഷമാണു് വിദ്യാഭ്യാസപരമായ ഉൾക്കാഴ്ചകളിൽ സുപ്രധാനമായ വശം. ഈ പദ്ധതിയിൽ സ്വാമി വിവേകാനന്ദൻ മനുഷ്യനെ വാർത്തെടുക്കുന്ന വിദ്യാഭ്യാസം എന്നു പേർ വിളിച്ച വിദ്യാഭ്യാസത്തിലെ മൗലികവശങ്ങൾ ഉൾക്കൊള്ളുന്നുണ്ടു്. ആ മൗലികവശമാകട്ടെ തൊഴിലിന്മേലുള്ള ഊന്നലാണു്. ബുദ്ധിപരമായ അദ്ധ്വാനത്തോടു് ബന്ധപ്പെട്ടുകൊണ്ടുള്ള കരങ്ങളുടെ അദ്ധ്വാനവും. അത്തരത്തിൽ ബുദ്ധിപരവും കായികവുമായ അദ്ധ്വാനത്തെ സംയോജിപ്പിച്ചുകൊണ്ടുള്ള ഒരു വിദ്യാഭ്യാസപദ്ധതി വ്യക്തികളുടെ തലച്ചോറിൽ വിവരങ്ങൾ

കത്തിനിറയ്ക്കുകയും അവയുടെ പ്രായോഗിക പ്രകാശനത്തിന്ന് പ്രാപ്തമാക്കാതിരിക്കുകയും ചെയ്യുന്ന ഇന്നത്തെ വിദ്യാഭ്യാസസമ്പ്രദായത്തിന്നെതിരായി ബുദ്ധിശാലികളും സാമൂഹ്യമായി കാര്യശേഷിയുള്ളവരുമായ വ്യക്തികളെ സൃഷ്ടിക്കുന്നതിന്ന സഹായിക്കും. ജീവിതത്തിൽക്കൂടിയും പ്രവർത്തനത്തിൽക്കൂടിയും പരീക്ഷണ ഗവേഷണങ്ങളിൽക്കൂടിയും നേടുന്ന അറിവ് മാത്രമേ പ്രത്യേകിച്ചും ആദ്യഘട്ടങ്ങളിൽ സുശക്തവും ഫലപ്രദവുമായിത്തീരുകയുള്ളൂ. ഉന്നതവിദ്യാഭ്യാസഘട്ടത്തിൽ മാത്രമേ വെറും ബുദ്ധിപരമായ വിദ്യാഭ്യാസം സാധുവാകുന്നുള്ളൂ.

പല ആധുനികരാഷ്ട്രങ്ങളിലേയും വിദ്യാഭ്യാസപദ്ധതിയിൽ കൈകരംകൊണ്ടുള്ള അദ്ധ്വാനത്തിന്ന് അതായത് തൊഴിലിന്ന ഊന്നൽ നൽകിയിട്ടുള്ളത് കാണാം. സോവിയററ്റഷ്യയുടെ വിദ്യാഭ്യാസപദ്ധതിയിൽ കുട്ടികളെക്കൊണ്ട് പ്രവർത്തിപ്പിക്കുന്നതിന്നും രചനാത്മകമായ സംരംഭത്തിൽ അവക്ക് പരിശീലനം നല്കുന്നതിന്നുംനല്കിയ പ്രാധാന്യം എന്നെ ഹഠാദാകർഷിക്കുകയുണ്ടായി. കഴിഞ്ഞ കുറേ വർഷങ്ങളായി ശാസ്ത്രത്തിന്റെയും സങ്കേതികതയുടെയും ഫലങ്ങളുടെ രൂപത്തിൽ മനുഷ്യന്ന കൈവന്ന സാമ്പത്തികവളർച്ച മനുഷ്യക്ഷേമം എന്നീ നിലകളിലുള്ള നിരവധിനേട്ടങ്ങൾക്കു കാരണഭൂതമായ പദ്ധതിയെന്നനിലയിൽ സോവിയററ് വിദ്യാഭ്യാസസമ്പ്രദായം ലോകത്തെമുഴവൻ ആകർഷിച്ചിട്ടുണ്ട്. സോവിയററ്വിദ്യാഭ്യാസനേട്ടങ്ങൾ ഇന്ന ഇന്ത്യയ്ക്ക് പരമപ്രധാനമായ പാഠങ്ങൾ നല്കുന്നുണ്ട്. ബ്രിട്ടീഷ്വിദ്യാഭ്യാസസമ്പ്രദായത്തിൽനിന്നും നാം വളരെയേറെ പഠിച്ചിട്ടുണ്ട്. അമേരിക്കൻവിദ്യാഭ്യാസ സമ്പ്രദായത്തിൽ നിന്നും കുറെയൊക്കെ പഠിക്കാൻ നാം ശ്രമിച്ചിട്ടുണ്ട്. ആ പ്രക്രിയയാകട്ടെ സ്വാതന്ത്ര്യലബ്ധിക്കുശേഷം അമേരിക്കയുമായുള്ള വദ്ധിച്ചതോതിലുള്ള സാംസ്കാരികസമ്പക്കം നിമിത്തം ഇന്ന് തീവ്രതരമായിക്കൊണ്ടിരിക്കുകയുമാണ്. എന്നാൽ ഇന്നത്തെ ഇന്ത്യാ സോവിയററ് സാംസ്കാരികസമ്പത്ത് – സാമ്പത്തികസഹകരണ പദ്ധതിയുടെ പശ്ചാത്തലത്തിൽ സോവിയററ്റഷ്യയുടെ ആകർഷകമായ വിദ്യാഭ്യാസ പരീക്ഷണത്തെക്കുറിച്ച നേരിട്ട് പഠിക്കുവാനും അതിൽ നിന്ന് നേട്ടങ്ങൾ നേടുന്നതിന്നുമുള്ള സന്ദർഭം നമുക്ക് കൈവന്നിട്ടുണ്ട്. ഓരോ രാജ്യത്തിന്റെയും സമ്പ്രദായങ്ങളിലുള്ള മനോഹരങ്ങളായ വശങ്ങളെക്കുറിച്ച് പഠിക്കുകയും അവയെ നമ്മുടെ ദേശീയദർശനവും ലക്ഷ്യവുമായി ഉരുക്കിച്ചേർത്തുകൊണ്ട് ആധുനികയുഗത്തിന്റെ ആവശ്യങ്ങൾക്ക് അനുയോജ്യമായ വിധത്തിലുള്ള ഒരു വിദ്യാഭ്യാസപദ്ധതി നമുക്ക് രൂപപ്പെടുത്തിയെടുക്കേണ്ടതുണ്ട്.

അദ്ധ്വാനത്തിന്മേലുള്ള ഊന്നലാണ് റഷ്യൻ വിദ്യാഭ്യാസപദ്ധതിയുടെ കേന്ദ്രബിന്ദു. വിജ്ഞാനസമ്പാദനപ്രക്രിയയിൽ യു. എസ്. എസ്. ആറിലെ കുട്ടികൾ സുന്ദരവും പ്രയോജനപ്രദവുമായ വസ്തുക്കൾ നിർമ്മിക്കുന്ന പ്രവർത്തനങ്ങളിൽ മുഴുകുമ്പോൾ അവർക്കുണ്ടാകുന്ന സന്തോഷം അപ്രകാരം അവർ നേടുന്ന അറിവിനെ ചലനാത്മകവും സർഗ്ഗാത്മകവുമാക്കിത്തീർക്കുന്നു കഴിഞ്ഞ ആഗസ്റ്റ്മാസത്തിൽ സോവിയററ്യൂനിയനിൽ ഞാൻ നടത്തിയ അതിഹ്രസ്വമായ എട്ടുദിവസത്തെ പര്യടനവേളയിൽ ഞാൻ സന്ദർശിച്ച ഒരു സ്ഥാപനത്തിലെ കുട്ടികൾ പ്രവർത്തിക്കുകയും പഠിക്കുകയും ചെയ്യുമ്പോൾ അനുഭവിക്കുന്ന ആനന്ദം നേരിട്ടു കാണാൻ കഴിഞ്ഞതു് എന്നെ ഹഠാദാകർഷിച്ചു. കുട്ടികൾമാത്രമല്ല അദ്ധ്യാപകരും ആനന്ദമനുഭവിച്ചിരുന്നു. ഇരുവർക്കും തങ്ങളുടെ രാജ്യത്തിന്നു കൈവന്ന നേട്ടങ്ങളെക്കുറിച്ചു് ആഹ്ലാദവും അഭിമാനവുമുണ്ടായിരുന്നു. യഥാർത്ഥത്തിൽ ഈ ആഹ്ലാദവും അഭിമാനവും റഷ്യയിലെ അദ്ധ്യാപകർക്കും വിദ്യാർത്ഥികൾക്കും മാത്രമല്ല റഷ്യൻ തൊഴിലാളികൾക്കും വ്യവസായികൾക്കും ഭരണാധികാരിയ്ക്കും എന്തിനധികം ! സോവിയററ്സമൂഹത്തിലെ ഒരോ അംഗത്തിന്നും ഉള്ള സവിശേഷതയായിത്തോന്നി.

അവരിലെല്ലാവരിലും, സോവിയററ്സമൂഹത്തിൽ നടക്കുന്ന പരീക്ഷണങ്ങളിൽക്കൂടി എല്ലായിടത്തുമുള്ള മനുഷ്യർക്കും ഉപയോഗപ്പെടുന്ന എന്തെങ്കിലും അതുല്യവും അമൂല്യവുമായ വസ്തുക്കൾ നിർമ്മിക്കാൻ കഴിയുന്നതിൽ അഭിമാനമുള്ളതായിക്കാണാൻകഴിഞ്ഞു. വിശപ്പ്, രോഗം, സാമൂഹ്യമായ അനീതി, ചൂഷണം, യുദ്ധം എന്നിവയിൽനിന്നു വിമുക്തമായ ഒരു പുതിയ ജനസമൂഹമെന്ന ദർശനത്താൽ പ്രചോദിതരാണ് അവിടെയുള്ള ഓരോരുത്തരും. മോസ്ക്കോവിലെ യുവപ്രകൃതി ശാസ്ത്രവാദികളുടെ കേന്ദ്രസ്റ്റേഷൻെറ ഡയരക്ററരോട് അദ്ദേഹത്തിൻെറ സ്റ്റേഷൻെറ ലക്ഷ്യമെന്തെന്നു് ചോദിച്ചപ്പോൾ അദ്ദേഹം എൻെറ നേരെതിരിഞ്ഞു് അസുലഭമായ ഉത്സാഹപ്രകർഷത്തോടും അഭിമാനത്തോടുംകൂടി തൻെറ സ്ഥാപനത്തിൻെറ പ്രവർത്തനങ്ങളെയും അതിന്നുകൈവന്ന നേട്ടങ്ങളെയും വിവരിച്ചുതരികയും വർഷംതോറും അദ്ദേഹത്തിൻെറയരികിൽ എത്തിച്ചേരുന്ന യുവപരിശീലകരെക്കുറിച്ചു് വളരെ പ്രശംസയോടെ സംസാരിക്കുകയും ചെയ്തു. അവനവനിലും സഹജീവികളിലുമുള്ള വിശ്വാസം, അദ്ധ്വാനത്തോടുള്ള പ്രിയം, രാജ്യത്തിൻെറ നേട്ടങ്ങളിലുള്ള അഭിമാനം, ലോകത്തെമ്പാടുമുള്ള മനുഷ്യരുടെ ഭാവിയെക്കുറിച്ചുള്ള ശുഭാപ്തിവിശ്വാസം എന്നിവയാണ് ഇന്നത്തെ ഒരു ശരാശരി റഷ്യൻ പൗരൻെറ സവിശേഷ സ്വഭാവങ്ങൾ.

## 4 കർമ്മശേഷിയെക്കുറിച്ച് ഛാന്ദോഗ്യോപനിഷത്ത്

നമ്മുടെ സ്വന്തം രാജ്യത്തിലേയ്ക്ക് ഒന്നു തിരിഞ്ഞുനോക്കിയാൽ നാം ചെയ്യുന്ന പ്രവൃത്തികളിലൊന്നിലും ലക്ഷ്യബോധമോ മാർഗ്ഗബോധമോ ഔത്സുക്യമോ ഉള്ളതായി നമുക്കു കാണാൻ കഴിയില്ലെന്ന സംഗതി ബോദ്ധ്യമാകും. ദേശീയപ്രവർത്തനം ദേശീയദർശനവും ഉത്സാഹപ്രകർഷവും സന്തോഷഭാവവും നിറഞ്ഞതായിരിക്കണമെന്ന് സ്വാമി വിവേകാനന്ദൻ നമ്മെ ഉദ്ബോധിപ്പിച്ചിട്ടുണ്ട്. അല്ലാത്തപക്ഷം എല്ലാ പ്രവർത്തനങ്ങളും ചലനരഹിതവും വിരസവും നിരർത്ഥകവും ആയിത്തീരും. അതാകട്ടെ സ്വാതന്ത്ര്യത്തിൻേറതു് എന്നതിന്നുപകരം അടിമത്തത്തിൻെറ ഉറവിടമായിത്തീരുകയും ചെയ്യും. അദ്ധ്യാപനമോ അദ്ധ്യയനമോ ആയാലും ലഘുവായ ഗാർഹികകൃത്യങ്ങളോ വിശാലമായ സർക്കാർ പ്രവർത്തനങ്ങളോ ഭരണപരമായ കൃത്യങ്ങളോ ആയാലും ജീവിതത്തിൻെറ ഏതു തുറകളിലും നമുക്കു വേണ്ടതു് ദേശീയമായ ലക്ഷ്യവും ഉത്കടമായ ആവേശവുമാണ്. ശതാബ്ദങ്ങളായുള്ള രാഷ്ട്രീയവും സാമൂഹ്യവുമായ നിശ്ചലാവസ്ഥയ്ക്കുശേഷം നമ്മുടെ രാജ്യം സ്വതന്ത്രമായിരിക്കുകയാണ്. പൊതുവായി മനുഷ്യൻെറ സന്തുഷ്ടി, ക്ഷേമം എന്നീ ദർശനങ്ങളാൽ പ്രചോദിതമായ നീതി, സമത്വം, മനുഷ്യൻെറ അന്തസ്സ്, ഐക്യം എന്നിവയുടെ അടിത്തറയിൽ ഈടുററ ഒരു സമൂഹഘടന പടുത്തുയർത്തുന്നതിന്നുള്ള അവസരം അതിന്നു കൈവന്നിരിക്കുകയാണ്. ഈ ലക്ഷ്യം നേടുന്നതിന്നുവേണ്ടി ഉണരാനെഴുന്നേല്ക്കാൻ സ്വാമി വിവേകാനന്ദൻ നമ്മുടെ യുവജനങ്ങളെ ഉദ്ബോധിപ്പിക്കുകയുണ്ടായി. ഇതു് ഉറങ്ങാനോ വിടുവായത്തംകൊണ്ടു് ദുർവ്യയംചെയ്യാനോ ഉള്ള സമയമല്ലെന്നും, മറിച്ച് മനുഷ്യസ്നേഹത്താൽ ആവേശഭരിതരായി ബുദ്ധിപൂർവ്വം പ്രവർത്തിക്കേണ്ട സമയമാണെന്നും നമ്മുടെ പ്രവർത്തനത്തെ ആശ്രയിച്ചാണ് ഇന്ത്യയുടെ ഭാഗധേയമെന്നും അദ്ദേഹം ഉദ്ബോധിപ്പിച്ചു.

നിങ്ങൾ എപ്പോഴും മനസ്സിൽ ഈ ആശയങ്ങൾവെച്ചുകൊണ്ടിരിക്കണമെന്ന് ഞാൻ അപേക്ഷിക്കുന്നു. ഈ ദർശനവും ആശയവും കൊണ്ടു് പ്രചോദിതരായി ഇന്ത്യയുടെ ഏതെങ്കിലും മുക്കിലും മൂലയിലും അതു് ചെറുതായിരിക്കട്ടെ വലുതായിരിക്കട്ടെ നിങ്ങൾ എന്തു പ്രവൃത്തിചെയ്താലും സമൃദ്ധിയിലേയ്ക്കും പുരോഗതിയിലേയ്ക്കുമുള്ള ഇന്ത്യയുടെ പ്രയാണത്തിനെ അതു് ഗണ്യമായി സ്വാധീനിക്കും. അർപ്പണബുദ്ധിയോടെയുള്ള കോടിക്കണക്കിൽ പുരുഷന്മാരുടെയും സ്ത്രീകളുടെയും ഇത്തരം പ്രവർത്തനങ്ങളുടെ സഞ്ചിതഫലമാണ് ഒരു രാഷ്ട്രത്തെ സൃഷ്ടിക്കുന്നതു്. സ്വാമിജി നമുക്കു നല്കിയതു് ഈ ദേശീയ

ദർശനമാണ്. നാം ചെയ്യുന്ന പ്രവർത്തനങ്ങളിൽ ഉള്ള അവശ്യതാബോധം, പാവനത്വബോധം എന്നിവയെ പ്രബോധിപ്പിക്കുന്നതാണ് ആ ദർശനം. ഓരോ പൗരനും അവനവന്റെ കർമ്മത്തിൽ കർത്തവ്യബോധവും വിശ്വാസദാർഢ്യവും ഉണ്ടായിരിക്കണം. വിശ്വാസത്തോടെ അനുഷ്ഠിക്കുന്നതും രാഷ്ട്രനിർമ്മാണത്തിൽ പ്രയോജനപ്രദമാകുമെന്ന ബോദ്ധ്യത്തോടെ ചെയ്യുന്നതുമായ പ്രവർത്തനമാണ് ഏററവും ഫലപ്രദമാവുക. മൂവായിരമോ നാലായിരമോ വർഷങ്ങൾക്കുമുമ്പെഴുതപ്പെട്ട നമ്മുടെ ഛാന്ദോഗ്യോപനിഷത്തിൽ ഈ കർമ്മശേഷിയുടെ നിർവ്വചനം നമുക്കു കാണാൻ കഴിയും. (1.1.10):

'യദേവ വിദ്യയാ കരോതി, ശ്രദ്ധയാ, ഉപനിഷദാ, തദേവ വീര്യവത്തരം ഭവതി'

(ഏതു് കർമ്മമാണോ അറിവോടും ശ്രദ്ധയോടും (വിശ്വാസത്തോടും) ഉപനിഷത്തിന്റെയും — ധ്യാനത്തിന്റെയും സഹായത്തോടുംകൂടി ചെയ്യുന്നതു് അതു് മാത്രമേ ഏററവും ഫലപ്രദമായിത്തീരുകയുള്ളു.)

അറിവു് ആവശ്യമാണ്—കർമ്മത്തിന്റെ സമ്പ്രദായത്തിന്റെയും സാങ്കേതികമാർഗ്ഗത്തിന്റെയും അറിവു്—സൈദ്ധാന്തികവും പ്രായോഗികവുമായ വശങ്ങളുടെ ജ്ഞാനം ആവശ്യമാണ്. എന്നാൽ ഈ ജ്ഞാനമാകട്ടെ ശ്രദ്ധകൊണ്ടു് വീര്യവത്തരമാകുന്നില്ലെങ്കിൽ നിശ്ചലമായിരിക്കും. ഈ വീര്യം ഉപനിഷത്തു് അഥവാ പ്രശാന്തമായ ധ്യാനംകൊണ്ടു് സുശിക്ഷിതമാക്കപ്പെടുകയും നേർവഴിക്കു നയിക്കപ്പെടുകയും ചെയ്യേണ്ടതുണ്ടു്. ചൈതന്യത്തിന്റെ ഈ മൂന്നു് ഉറവിടത്തിന്റെയും പശ്ചാത്തലമുള്ള ഏതു കർമ്മവും അങ്ങേയററം കാര്യക്ഷമമായിരിക്കും. ലോകത്തെ ചലിപ്പിക്കാനുള്ള ശക്തി അതിനു മാത്രമേയുള്ളു. ദേശീയപ്രവർത്തനത്തിന്റെ ഏതു തുറയിലും നമ്മുടെ രാജ്യത്തിനു് ഇന്നു് ആവശ്യമായിട്ടുള്ളതു് ഇത്തരം പ്രവർത്തനമാണ്.

സർഗ്ഗാത്മകമായ എല്ലാ പ്രവർത്തനങ്ങളും ഈ വിഭാഗത്തിലുൾപ്പെടുന്നു. നിങ്ങൾ ഇവിടെ അടിസ്ഥാനവിദ്യാഭ്യാസത്തിൽ പരിശീലനം നേടുന്നതിനു വന്നിരിക്കുകയാണല്ലോ. ഓരോ പ്രവർത്തനത്തിനും പ്രവർത്തകനു മുൻകൂട്ടിയുള്ള പരിശീലനം ആവശ്യമാണ്. ബുദ്ധിപൂർവ്വമായി ആ പ്രവർത്തനങ്ങൾ അനുഷ്ഠിക്കുന്നതിന്നു് അതിന്റെ എല്ലാവശങ്ങളെക്കുറിച്ചും അദ്ദേഹം ഗ്രഹിച്ചിരിക്കേണ്ടതുണ്ടു്. നിങ്ങൾ ഇവിടെ ഒരു വർഷക്കാലം പരിശീലനവും ശിക്ഷണവും കഴിക്കുന്നതിന്റെ ആവശ്യമതാണ്. എന്താണ് അടിസ്ഥാനവിദ്യാഭ്യാസം ? ഈ രംഗത്തു് നിങ്ങൾ എന്തു ചെയ്യുമെന്നാണ് പ്രതീക്ഷിക്കപ്പെടുന്നതു് ? ഈ സവിശേഷമായ വിദ്യാഭ്യാസപദ്ധതിയുടെ

സമ്പ്രദായങ്ങളും പ്രക്രിയകളുമെന്തൊക്കെയാണ് ? ഇവിടെ നിങ്ങൾ ഒരു വർഷം ഈ കാര്യങ്ങളെക്കുറിച്ച് പഠിക്കുന്നു. അതാണ് ഒന്നാമത്തെ സജ്ജീകരണം—വിദ്യ അതായത് ജ്ഞാനം. രണ്ടാമത്തെ സജ്ജീകരണമാകട്ടെ ശ്രദ്ധ അതായത് വിശ്വാസമാണ്. ഇതിൽ ഒരാൾക്കും മറ്റൊരാൾക്ക് പരിശീലനം നല്കാൻ സാദ്ധ്യമല്ല. ഓരോ പുരുഷനും സ്ത്രീയും അത് സ്വയംതന്നെ കരഗതമാക്കേണ്ടതുണ്ട്. ശ്രദ്ധ ഒരു ആത്മീയമൂല്യമാണ്. അത് ഒരു മനുഷ്യന്റെ ഹൃദയത്തെ ചലിപ്പിക്കുമ്പോൾ സാമ്പത്തികമായ പ്രതിഫലത്തിനോടോ അതിനെ പിന്തുടർന്നുണ്ടാകുന്ന ശാരീരികമോ മാനസികമോ ആയ ആഹ്ലാദത്തോടോ താരതമ്യപ്പെടുത്താനാകാത്ത ഒരു മൂല്യം ജീവിതത്തിലും കർമ്മങ്ങളിലും അവനോ അവൾക്കോ അനുഭവപ്പെടുന്നു. യഥാർത്ഥമായ കർമ്മം മനുഷ്യവ്യക്തിത്വത്തിന്റെ പ്രകാശനമാണ്. ഒരു പ്രവർത്തകന്റെ ജീവിതത്തിനും പ്രവർത്തനത്തിനും കലാപരമായ യോഗ്യത നല്കുന്ന അദ്ദേഹത്തിന്റെ വ്യക്തിത്വത്തിന്റെ സമ്പന്നതയാണത്. ശ്രദ്ധയുടെ ഫലമാണ് ഈ ആന്തരമായ സമ്പന്നത. തന്നിലും ആന്തരമായ ദിവ്യതയിലുമുള്ള വിശ്വാസമാണ് വ്യക്തിത്വത്തെ പരിപുഷ്ടമാക്കുന്ന മഹത്തായ പ്രഭവകേന്ദ്രം. അത്തരത്തിലുള്ള ഒരു വ്യക്തി പൂർണ്ണമനസ്സതയോടെ പ്രവർത്തിക്കുന്നു. ഈ ശ്രദ്ധ കൈയടക്കുന്നതോടെ ഒരാൾ വിദ്യാഭ്യാസത്തിന്റെ യഥാർത്ഥലക്ഷ്യം നേടുന്നു. അതില്ലാതെ ആദ്യത്തെ സജ്ജീകരണമായ ജ്ഞാനം പ്രോജ്ജ്വലിക്കുകയോ ഫലവത്താകുകയോ ചെയ്യുകയില്ല. സ്വാമി വിവേകാനന്ദൻ വിദ്യാഭ്യാസത്തിൽ ഇതിനുള്ള പ്രാധാന്യത്തെക്കുറിച്ച് വീണ്ടും വീണ്ടും പരാമർശിച്ചിട്ടുണ്ട്. ശ്രദ്ധയില്ലാതെ മഹത്തായ കാര്യങ്ങളൊന്നും ചെയ്യാൻ കഴിയുകയില്ല എന്ന് അദ്ദേഹം പറയാറുണ്ട്. ശ്രദ്ധയുണ്ടായിരുന്നതുകൊണ്ടാണ് ആധുനിക യൂറോപ്യന്മാർക്കും അമേരിക്കക്കാർക്കും വൻകാര്യങ്ങൾ നേടാൻ കഴിഞ്ഞത്. ശ്രദ്ധ കൈവിട്ടു പോയതുകൊണ്ട് കഴിഞ്ഞ ഏതാനും ശതാബ്ദങ്ങളായി ദേശീയമായ നിലനില്പിന്നും സ്വാതന്ത്ര്യത്തിനുംവേണ്ടിയുള്ള യുദ്ധത്തിൽ നാം പരാജിതരായി. അതിനാൽ സ്വാമിജി ഈ മൂല്യത്തെ തന്റെ ദേശീയവിദ്യാഭ്യാസപദ്ധതിയുടെ കേന്ദ്രസ്ഥാനത്ത് പ്രതിഷ്ഠിച്ചു. //ഒരാളുടെ മഹത്ത്വം അയാളുടെ ശ്രദ്ധയുടെ മഹത്ത്വമാണ്. 'ശ്രദ്ധാമയോയം പുരുഷോ യോ യദ് ശ്രദ്ധഃ സ ഏവ സഃ.' (മനുഷ്യൻ ശ്രദ്ധയിലാണ്. ശ്രദ്ധയുടെ അളവ് എത്രയുണ്ടോ അതാണ് അയാളുടെ ജീവിതത്തിന്റെ അളവ്) എന്ന് ഗീത പറയുന്നു. (xvii-3) അതിനാൽ നാം ചലനാത്മകസ്വഭാവികളായി വളരാൻ നമ്മിൽത്തന്നെ അഗാധമായ ശ്രദ്ധ കൈവരുത്തണമെന്ന് സ്വാമിജി ആവശ്യപ്പെടുന്നു.

## 5 ആത്മശ്രദ്ധയുടെ ആവശ്യത്തെപ്പററി വിവേകാനന്ദൻ

1897 ഫെബ്രുവരിയിൽ പാശ്ചാത്യപര്യടനം കഴിഞ്ഞു് തിരിച്ചെത്തിയശേഷം കല്ക്കത്തയിലെ പൗരന്മാർ നല്കിയ സ്വീകരണത്തിനു മറുപടിയായി വിവേകാനന്ദസ്വാമികൾ പ്രസ്താവിക്കുകയുണ്ടായി. (കംപ്ലീററ് വർക്സ്, വാല്യം 3, പേജ് 319-20)

'നമുക്കു വേണ്ടതു് ഈ ശ്രദ്ധയാണു്. നിർഭാഗ്യവശാൽ ഇന്ത്യയിൽനിന്നു ഇതു് അപ്രത്യക്ഷമായിരിക്കുന്നു. അതാണു് നമ്മുടെ ഇന്നത്തെ സ്ഥിതിക്കു് കാരണം. മനുഷ്യനും മനുഷ്യനും തമ്മിലുള്ള വ്യത്യാസം കിടക്കുന്നതു് ഈ ശ്രദ്ധയിലാണു്, മറെറാന്നിലല്ല. ഒരാളെ മഹാനും മറെറാരാളെ ദുർബ്ബലനും പതിതനുമാക്കുന്നതു് ശ്രദ്ധയാണു്. എൻെറ ഗുരു പറയാറുണ്ടു് ദുർബ്ബലനാണു് താൻ എന്നു കരുതുന്നവനാരോ അവൻ ദുർബ്ബലനാകുമെന്നു്. ഇതു സത്യമാണു്. ഈ ശ്രദ്ധ നിങ്ങളിൽ പ്രവേശിക്കണം. ഇന്നു പാശ്ചാത്യവർഗ്ഗക്കാർ എത്രത്തോളം ഭൗതികശക്തി പ്രകടിപ്പിക്കുന്നുണ്ടോ അവയൊക്കെ ഈ ശ്രദ്ധയിൽനിന്നുളവായതാണു്. അവർ സ്വന്തം മാംസപേശികളിൽ വിശ്വസിക്കുന്നു. നിങ്ങൾ നിങ്ങളുടെ ആത്മാവിൽ വിശ്വസിക്കുകയാണെങ്കിൽ ഇതിനേക്കാൾ എത്ര മാത്രം നേട്ടങ്ങളുണ്ടാക്കാൻ കഴിയും? നിങ്ങളുടെ ഗ്രന്ഥങ്ങളും ഋഷിമാരും പ്രവചിച്ചിട്ടുള്ള അനന്തമായ ആത്മാവിൽ അനന്തമായ ചൈതന്യത്തിൽ നിങ്ങൾ വിശ്വസിക്കുക....അതിനാൽ ഈ ശ്രദ്ധയാണു് എനിക്കു് ആവശ്യം; നമുക്കെല്ലാവർക്കും ആവശ്യം നമ്മിൽത്തന്നെയുള്ള വിശ്വാസം. നിങ്ങളുടെ മുമ്പാകെയുള്ള മഹത്തായ കർത്തവ്യം ആ ശ്രദ്ധ നേടിയെടുക്കലാണു്. എല്ലാററിനേയും പുച്ഛിക്കുക, ഒന്നിനും ഗൗരവം കൊടുക്കാതിരിക്കുക എന്നിങ്ങനെ നമ്മുടെ ദേശീയ രക്തത്തിൽ കടന്നുകൂടിയിട്ടുള്ള ആ ഭയങ്കരരോഗത്തെ അകററുക. അതിനെ കൈവിടൂ, ശക്തരാകൂ, ഈ ശ്രദ്ധ നേടൂ! മറെറല്ലാം തുടന്നു വന്നുചേരും.'

ദേവന്മാരിലും ദേവതകളിലുമുള്ള നമ്മുടെ അമിതമായ വിശ്വാസം സ്വാമിജിയെ വളരെ ആകർഷിച്ചിട്ടില്ല. ആ വിശ്വാസത്തിൽ ശക്തിയോ ചൈതന്യമോ ഇല്ല. കാരണം ആത്മശ്രദ്ധ അതിൻെറ പിന്നിലില്ലെന്നതുതന്നെ. അതുകൊണ്ടു് അദ്ദേഹം ദൈവത്തിൽ വിശ്വസിക്കുന്നതിന്നു പകരം അവനവനിൽത്തന്നെ വിശ്വാസമർപ്പിക്കുവാൻ ഉപദേശിക്കുകയാണു് ചെയ്തതു്. ഹൃദയം ഉജ്ജ്വലമായ വിശ്വാസം കൊണ്ടു് സ്പന്ദിക്കുമ്പോൾ മാത്രമേ, നമ്മിൽത്തന്നെ യഥാർത്ഥ വിശ്വാസം നമുക്കുണ്ടാകുമ്പോൾ മാത്രമേ, ദൈവത്തിലുള്ള നമ്മുടെ വിശ്വാസം പ്രകാശിക്കുകയുള്ളൂ. നമുക്കു ദേവന്മാരിലും ദേവ

തകളിലും അളവററവിശ്വാസമുണ്ട്. എന്നിട്ടും നമ്മുടെ രാജ്യം ചിന്നിച്ചിതറിയിരിക്കുന്നു. എല്ലാ തരം വൈദേശികഭീകരതകൾക്കും നാം തുടർച്ചയായി ഇരയാകേണ്ടിവന്നു. നാം ശതാബ്ദങ്ങളായി ദരിദ്രരും പതിതരും ദുർബ്ബലരുമായി നിലകൊണ്ടു. എന്നാൽ ഇന്നു സ്വാമി വിവേകാനന്ദനെപ്പോലുള്ളവരുടെ പ്രബോധനങ്ങളുടെ ഫലമായി നാം അല്പാല്പം ശ്രദ്ധ നേടിക്കൊണ്ടിരിക്കുകയാണ്. നാം അത്തരത്തിലുള്ള ആത്മശ്രദ്ധ വളർത്തിക്കൊണ്ടിരിക്കുകയാണ്. രാഷ്ട്രമാകട്ടെ മുന്നോട്ടു നീങ്ങിക്കൊണ്ടിരിക്കുന്നു. അദ്ദേഹത്തിൻെറ പ്രബോധനങ്ങളുടെ ഫലമായി ഒരു പുതിയ സാമൂഹ്യബോധവും ഒരു പുതിയ ആത്മാർത്ഥമായ ആവേശവും ഉത്സാഹവും നമ്മുടെ ജനങ്ങളിലുളവാകുകയും തൽഫലമായി ഏതാനും ദശകങ്ങൾക്കുള്ളിൽ നാം രാഷ്ട്രീയ സ്വാതന്ത്ര്യം നേടുകയും ചെയ്തു. അത്തരം മൂല്യങ്ങൾ കൂടുതൽ തീവ്രമായതരത്തിൽ വളർത്തിയെടുത്താൽ മാത്രമേ നമ്മുടെ പൗരാണികമായ ഈ രാജ്യത്തിൻെറ സാമൂഹ്യവും സാമ്പത്തികവും മററു തരത്തിലുമുള്ള പ്രശ്നങ്ങളും പരിഹരിക്കാൻ കഴിയുകയുള്ളു.

## 6 കർമ്മശേഷി: പൂർണ്ണവും ഭാഗികവും

ആധുനിക വ്യാവസായികസമൂഹത്തിൽ പല വീക്ഷണകോണിൽക്കൂടിയും ചർച്ച ചെയ്യപ്പെട്ടുകൊണ്ടിരിക്കുന്ന ഒരു മൂല്യമാണ് കർമ്മശേഷി. സമൂഹത്തിലെ എല്ലാ രംഗങ്ങളിലുമുള്ള പ്രവർത്തകരെ കൂടുതൽ കൂടുതൽ കാര്യക്ഷമതയുള്ളവരാക്കുന്നതിനുള്ള പദ്ധതികൾ രൂപപ്പെടുത്തുന്നതിനു സ്ഥിരമായ പരിശ്രമം നടന്നുകൊണ്ടിരിക്കുകയാണ്. സാങ്കേതികമായ വിജ്ഞാനത്തെ മാററി നിർത്തിയാൽ ഈ കാര്യക്ഷമതയുടെ മുഖ്യമായ ഒരു ഉറവിടം പ്രവർത്തകർക്ക് തങ്ങളിൽത്തന്നെയും തങ്ങൾ എന്തിനു വേണ്ടി പ്രവർത്തിക്കുന്നുവോ ആ ലക്ഷ്യങ്ങളിലും ഉള്ള വിശ്വാസമാണ്. തൊഴിലാളി ഒരു ഫാക്ടറിയിൽ പ്രവർത്തിക്കുന്നു. സാധാരണനിലയ്ക്ക് അയാൾ തൻെറ ജീവിതമാർഗ്ഗത്തിനു വേണ്ടിയാണ് പ്രവർത്തിക്കുന്നത്. അതിനാൽ അയാളുടെ കാര്യക്ഷമതയാകട്ടെ തൻെറ ഉദ്യോഗത്തിൻെറ നിലനില്പിനു വേണ്ടത്രയോ അത്രമാത്രമോ അതിൽ കുറഞ്ഞതോ ആയിരിക്കും. തൻെറ പ്രവർത്തനം സമൂഹത്തിൻെറ നന്മയ്ക്കും ലക്ഷങ്ങളുടെ സന്തുഷ്ടിക്കും ക്ഷേമത്തിനും ഉതകുമെന്നു അയാൾക്കു ബോധ്യമായാൽ അയാൾ കൂടുതൽ കാര്യക്ഷമതയുള്ളവനായിത്തീരും. ആ ബോദ്ധ്യം അദ്ദേഹത്തിൽ കൂടുതൽ ഉയർന്ന അവസ്ഥയിൽനിന്നുള്ള ഒരു പുതിയ ചൈതന്യത്തിൻെറ ഉറവിടം തുറന്നുവിടും. അതിലുള്ള വിശ്വാസം മററുള്ളവരുടെ നന്മയ്ക്കു വേണ്ടിയുള്ള പ്രവർത്തനത്തിലുള്ള വിശ്വാസം ഉള്ളവാക്കും. ഒരു വിദ്യാർത്ഥിയുടെ പഠനം വ്യക്തിപരമായും സാമൂഹ്യമായു

മുള്ള അതിൻെറ ലക്ഷ്യത്തെ മനസ്സിൽ കണ്ടുകൊണ്ടാകുമ്പോൾ കൂടുതൽ കാര്യക്ഷമമാകും. ഇതുതന്നെയാണ് ഒരു അദ്ധ്യാപകൻെറയും അദ്ദേഹത്തിൻെറ പ്രവർത്തനത്തിൻെറയും കഥയും. ഈ ശ്രദ്ധ നമ്മുടെ ജനങ്ങൾ ഇന്നു നേടിയെടുക്കേണ്ടതുണ്ട്. ഒരു സ്വദേശിയോ വിദേശിയോ ആയ യജമാനനെ സമ്പന്നനാക്കാൻ അയാൾക്കു വേണ്ടി നാം പ്രവർത്തിക്കണമെന്നു ആരും ആവശ്യപ്പെടുന്നില്ല. നാം പ്രവർത്തിക്കുന്നതു് നമ്മെത്തന്നെയും നമ്മുടെ രാഷ്ട്രത്തെ മുഴുവനുമായും സമുദ്ധരിക്കുന്നതിന്നാണ്. നമ്മുടെ തൊഴിലാളികൾക്കും വ്യാവസായികഭരണാധികാരികൾക്കും ഈ ശ്രദ്ധ ഇന്നു് ആവശ്യമാണെങ്കിൽ നമ്മുടെ അദ്ധ്യാപകന്മാർക്കു് അതിൻെറ നൂറുമടങ്ങു് ശ്രദ്ധ ആവശ്യമായിട്ടുണ്ട്. ആദ്യം പറഞ്ഞവർ യന്ത്രങ്ങളേയും ഉപകരണങ്ങളേയുമാണ് കൈകാര്യം ചെയ്യുന്നതെങ്കിൽ അദ്ധ്യാപകൻ കൈകാര്യം ചെയ്യുന്നതു് തന്നെപ്പോലെത്തന്നെ ജീവനുള്ള വിദ്യാർത്ഥികളെയാണെന്നതാണ് അതിന്നു കാരണം. അദ്ദേഹം അവരിലുള്ള ശ്രദ്ധയെ തട്ടിയുണർത്തിക്കൊണ്ടു് അവരിൽ മനുഷ്യത്വം വികസിപ്പിക്കണം. അദ്ധ്യാപകൻ ആത്മവിശ്വാസത്തിൻെറ ഒരു നിധിയായിരിക്കണമെന്നാണ് അതിന്നർത്ഥം. അപ്പോൾ അദ്ദേഹം മററു ദീപങ്ങളെ പ്രകാശിപ്പിക്കുന്ന ഒരു ദീപമായിത്തീരും. ഇങ്ങനെയാണ് പൗരാണികഭാരതം വിദ്യാഭ്യാസത്തിൽ ഗുരുനാഥന്മാർക്കുള്ള പങ്കിനെ വിലയിരുത്തിയതു്.

ഇപ്രകാരം ദ്വിതീയമൂല്യമായ ശ്രദ്ധ പ്രഥമമൂല്യമായ വിദ്യയെക്കാൾ സുപ്രധാനമായിത്തീരുന്നു. ദ്വിതീയമൂല്യത്തിൻെറ സ്പർശനമില്ലാതെ പ്രഥമമൂല്യം നിർവീര്യമാകുന്നു. ഉപനിഷത്തുകളാകട്ടെ ഈ രണ്ടുതരം മൂല്യങ്ങളിൽമാത്രം സംതൃപ്തിയടഞ്ഞില്ല. അതിനാൽ അതു് ഒരു തൃതീയ മൂല്യമായ ഉപനിഷത്തിനെയും അതായതു് പ്രശാന്തമായ ധ്യാനത്തെയും കൂട്ടിച്ചേർത്തു. കർമ്മം ശരീരത്തിൻേറതാണ്, വിജ്ഞാനം മനസ്സിൻേറതും. എന്നാൽ ശ്രദ്ധയുടെ ഉറവിടമാകട്ടെ ഹൃദയവുമാണ്. ശ്രദ്ധയിൽനിന്നു ചൈതന്യം വിദ്യയിൽക്കൂടി കർമ്മത്തിലേയ്ക്കു പ്രവഹിക്കുന്നതാണ് കാര്യക്ഷമതയുടെ അടിസ്ഥാനം. ഊർജ്ജത്തിൻെറ ഈ പ്രവാഹം നിലനിർത്തേണ്ടതുണ്ട്. ഇതു് പ്രവർത്തകൻെറ വൈകാരികജീവിതത്തിലെ ഉപചയാപചയങ്ങൾക്കനുസരിച്ചു പലപ്പോഴും തടയപ്പെട്ടുകൊണ്ടിരിക്കുന്നു. ആന്തരമായ ശിഥിലീകരണമോ അഥവാ ഉദ്ഗ്രഥനത്തിൻെറ അഭാവമോ ബാഹ്യമായ ശിഥിലീകരണത്തിന്നും വ്യക്തിത്വത്തിൻെറയും കാര്യക്ഷമതയുടേയും ക്ഷയത്തിന്നു് ഇടയാക്കും. ഇതോടെ എല്ലാപ്രവർത്തനശേഷിയും സമ്പൂർണ്ണമായ ശേഷിയല്ലാതെ ഭാഗികമായ ശേഷി മാത്രമായി

ത്തീരും. ഇതു് തടയപ്പെടേണ്ടതാണു്. സ്വയം ഉദ്ഗ്രഥനത്തിനും നീക്കപോക്കിനും സഹായകമായ സ്വയംപ്രവർത്തകമായ ഒരു ആന്തരഘടനകൊണ്ടു് വ്യക്തിത്വം വികസിപ്പിക്കണം. ഇതു് ധ്യാനത്തിൽക്കൂടി നേടിയെടുക്കാമെന്നു് ഉപനിഷത്തുകൾ ഘോഷിക്കുന്നു. പ്രവർത്തകനെയും പ്രവൃത്തിയെയും ചൈതന്യത്തിന്റെയും നിർഭീകതയുടെയും ആത്മാവാകുന്ന ഉറവിടത്തിന്റെയും സാഗരത്തിൽ സ്വയം നിമഗ്നമാക്കിക്കൊണ്ടുള്ള ധ്യാനത്തിൽക്കൂടി പരിപുഷ്ടമാക്കിത്തീർക്കാൻ കഴിയും!

ഇങ്ങനെ ഓരോ പ്രവർത്തകനും മേല്പറഞ്ഞ മൂന്നു മൂല്യങ്ങളായ വിജ്ഞാനം, ശ്രദ്ധ, ധ്യാനം എന്നിവയാൽ പ്രചോദിതനാകുമ്പോൾ മാത്രമേ സമ്പൂർണ്ണമായ കാര്യക്ഷമതയുള്ളവനായി മാറുകയുള്ളു. 'യദേവ വിദ്യയാ കരോതി, ശ്രദ്ധയാ, ഉപനിഷദാ തദേവ വീര്യവത്തരം ഭവതി' എന്നു് ഛാന്ദോഗ്യോപനിഷത്തിന്റെ മഹത്തായ പ്രഘോഷണം മനുഷ്യന്നു എന്തൊരു അനുഗൃഹീതമായ ഉൾക്കാഴ്ചയാണു് പ്രദാനം ചെയ്തിട്ടുള്ളതു്.

## 7 വിദ്യാഭ്യാസം ഗുരുശിഷ്യമനസ്സുകളുടെ സംവാദമെന്ന നിലയിൽ

ഞാൻ മുമ്പു പറഞ്ഞതുപോലെ ഈ മാതിരിയുള്ള കാര്യക്ഷമത അദ്ധ്യാപകനിൽനിന്നാണു കൂടുതൽ പ്രതീക്ഷിക്കപ്പെടുന്നതു്. കാരണം അദ്ധ്യാപനമെന്നാൽ നിർദ്ദേശമല്ല; സംവാദമാണു്. അദ്ധ്യാപനസമയത്തു് അദ്ധ്യാപകന്റെ വ്യക്തിത്വം അദ്ദേഹത്തിന്റെ ശിഷ്യരിലേയ്ക്കു് സംക്രമിക്കുന്നുണ്ടു്. വെറും നിർദ്ദേശദാനത്തിന്നു് ഇന്നു് ഗുരുവിന്റെ സേവനം ആവശ്യമില്ല. അതാകട്ടെ പുസ്തകങ്ങൾ, നോട്ടുകൾ, റേഡിയോ, ടെലിവിഷൻ, ടേപ്പ്റിക്കാർഡു് എന്നിവയിൽക്കൂടി ലഭിക്കും. ഇത്തരം മാദ്ധ്യമങ്ങളിൽക്കൂടി ഇന്നു ധാരാളം പ്രബോധനങ്ങൾ നടക്കുന്നുണ്ടു്. അത്തരം പ്രബോധനങ്ങൾ എ. യിൽ നിന്നു ബി. യിലേയ്ക്കു് ആശയങ്ങൾ എത്തിക്കുന്നുവെന്നതിൽക്കവിഞ്ഞു യാതൊന്നുമല്ല. ഒരാളിൽനിന്നോ ഉപകരണത്തിൽനിന്നോ മറെറാരാളിലേയ്ക്കു് ആശയങ്ങളും വിവരങ്ങളും എത്തിച്ചുകൊടുക്കലല്ല അതു്. വ്യക്തിത്വശക്തിയുടെ ലീലയാണു് വിദ്യാഭ്യാസത്തിൽ അന്തർഭവിച്ചിട്ടുള്ളതു്. ആ ശക്തിയാൽ സ്പൃഷ്ടമാകുമ്പോൾ മാത്രമേ ആശയങ്ങങ്ങളും വിവരങ്ങളും സജീവവും സചേതനവുമായിത്തീരുന്നുള്ളു. അപ്പോൾ സംക്രമിപ്പിക്കുന്നതെന്തോ അതു് നിശ്ചലമായ വിവരങ്ങളല്ല, മറിച്ചു് ഒരു ചൈതന്യം—ഒരു ആവേശമാണു്. അതാകട്ടെ ഒരു ഗുരുവിൽനിന്നുമാത്രമേ അതായതു് ഒരു സചേതനനായ, സ്പന്ദി

ക്കുന്ന വ്യക്തിയിൽനിന്നുമാത്രമേ ഉദ്ഭൂതമാവുകയുള്ളൂ. വിദ്യാഭ്യാസം സചേതനമായ ഒരു സംവാദമാകുന്നു; മനസ്സുകളുടെ സംവാദമാണത്. സ്വാമി വിവേകാനന്ദൻ 1896-ൽ ന്യൂയോർക്കിൽച്ചെയ്ത 'എന്റെ ഗുരുനാഥൻ' എന്ന പ്രഭാഷണത്തിൽ ഇതിനെ പരാമർശിച്ചുകൊണ്ട് ഇപ്രകാരം പറയുന്നുണ്ട്. (കംപ്ലീററ് വർക്സ് വാല്യം IV, പേജ് 177-78)

'എന്തെങ്കിലും നല്കാനുള്ള ഒരാൾക്കുമാത്രമേ പഠിപ്പിക്കാൻ കഴിയുകയുള്ളൂ. പ്രബോധനമെന്നാൽ സംസാരമല്ല, തത്വങ്ങൾ പഠിപ്പിക്കലുമല്ല. അതു് സംവാദമാണ്. എനിക്ക് നിങ്ങൾക്കൊരു പുഷ്പം തരാൻ കഴിയുന്നതുപോലെ ആത്മീയതയും സംവദിക്കപ്പെടേണ്ടതാണ്. അങ്ങേയററം അക്ഷരാർത്ഥത്തിൽത്തന്നെ ഇതു് സത്യമാണ്...അതിനാൽ ഒന്നാമതായി സ്വഭാവം രൂപവത്കരിക്കുക. അതാണ് നിങ്ങൾക്ക് ചെയ്യാൻ കഴിയുന്ന സമുന്നതമായ ധർമ്മം. നിങ്ങൾതന്നെ സത്യത്തെ അറിയുക. എന്നാൽപ്പിന്നെ അതു് പഠിപ്പിച്ചുകൊടുക്കാൻ വേണ്ട വളരെ ആളുകളെ നിങ്ങൾക്ക് ലഭിക്കും. അവരെല്ലാം തനിയേ വന്നുകൊള്ളും. ഇതായിരുന്നു എന്റെ ഗുരുവിന്റെ വീക്ഷണം.....എന്തു പറയുന്നുവെന്നതല്ല. പറയുന്നതിൽ ഭാഷയുടെ പ്രാധാന്യം അല്പമാണ്. പറയുന്നവന്റെ വാക്കുകൾ ഓരോന്നിലും അയാളുടെ വ്യക്തിത്വം എത്രത്തോളം കുടികൊള്ളുന്നുവെന്നതിലാണ് അതിന്റെ ഗൗരവം. നമുക്കെല്ലാവർക്കും ചിലപ്പോൾ ഇതു് അനുഭവമായിരിക്കും. ഏററവും വലിയ വാഗ്മിത്വം നാം ശ്രവിച്ചിട്ടുണ്ടാകാം, ഏററവും ആശ്ചര്യകരമായ വിധത്തിൽ യുക്തി പ്രദർശിപ്പിച്ചുകൊണ്ടുള്ള പ്രഭാഷണങ്ങൾ കേട്ടിട്ടുണ്ടാകാം. എന്നിട്ട് വീട്ടിൽച്ചെന്ന ഉടനെ നാം അതെല്ലാം മറക്കുന്നു. മററു ചിലപ്പോൾ ഏററവും സരളമായ ഭാഷയിലുള്ള ഏതാനും വാക്കുകൾ മാത്രം നാം കേൾക്കുന്നു, അതാകട്ടെ നമ്മുടെ ജീവിതത്തിലേയ്ക്ക് പ്രവേശിക്കുന്നു; അതു് നമ്മുടെ ഒരംശമായിത്തീരുകയും നമ്മിൽ ഒരിക്കലും നശിച്ചുപോകാത്ത ഫലമുളവാക്കുകയും ചെയ്യുന്നു. തന്റെ വ്യക്തിത്വത്തെ വാക്കുകളിൽ നിക്ഷേപിക്കുവാൻ കഴിയുന്ന ഒരാളുടെ വാക്കുകൾ ഫലപ്രദമാകുന്നു. എന്നാൽ അതിനു അയാൾക്ക് ഗംഭീരമായ വ്യക്തിത്വമുണ്ടായിരിക്കണം. എല്ലാ പ്രബോധനങ്ങളിലും കൊടുക്കലും എടുക്കലുമുണ്ട്. ഗുരു നല്കുന്നു, ശിഷ്യൻ സ്വീകരിക്കുന്നു. എന്നാൽ ഒരാൾക്ക് എന്തെങ്കിലും നല്കാനുണ്ടായിരിക്കണം; അപരനാകട്ടെ സ്വീകരിക്കാൻ തയ്യാറാവുകയും വേണം.'

ഭാരതീയ വിദ്യാഭ്യാസം ഇന്നു് സ്വാമി വിവേകാനന്ദന്റെ മേല്പറഞ്ഞ ഉദ്ബോധനത്തിലടങ്ങിയ അഗാധവും ആവേശഭരിതവുമായ

മനോഗതിയെ മാറ്റേണ്ടതുണ്ട്. ഇന്ത്യയിലെ ഇന്നത്തെ ഗുരുനാഥന്മാരും ശിഷ്യന്മാരും വിദ്യാഭ്യാസത്തെ ഹൃദയസംവാദമായും വ്യക്തിത്വപോഷകമായും മാററിയെടുക്കുന്നതിന്നു ശ്രമിക്കേണ്ടതുണ്ട്. അല്ലാതെ ഒരു അമേരിക്കൻ വിമർശകൻ നിർവ്വചിച്ചതുപോലെ (ദേശീയ അദ്ധ്യാപക-രക്ഷാകർത്തൃജർണൽ, ഏപ്രിൽ 1955):

'വിദ്യാഭ്യാസമെന്നാൽ പ്രൊഫസരുടെ ലക്ചർ നോട്ടിൽനിന്നു ശിഷ്യൻെറ നോട്ടുബുക്കിലേയ്ക്ക് അവൻെറ പേനവഴി അവരിരുവരുടെയും മനസ്സിൽത്തട്ടാതെ ചില വിവരങ്ങൾ കടന്നുപോകുന്ന നിഗൂഢമായ ഒരു പ്രക്രിയയാണ്.'

## 8 നമ്മുടെ വിദ്യാഭ്യാസവും നമ്മുടെ ജനാധിപത്യവും

നമ്മുടെ വിദ്യാഭ്യാസം നമ്മുടെ ജനാധിപത്യത്തിൻെറ ലക്ഷ്യങ്ങളെ പുരോഗമിപ്പിക്കുന്നതിന്നു സഹായകമാകണം. നമ്മുടെ കുട്ടികളെ ജനാധിപത്യസാമൂഹ്യക്രമത്തിലെ പൗരന്മാരാകാൻ പരിശീലിപ്പിക്കേണ്ടതുണ്ട്. ഒരു സമത്വാധിഷ്ഠിതവും സ്വാതന്ത്ര്യവുമായ സമൂഹത്തിലെ സ്വാതന്ത്ര്യപൗരന്മാരും പൗരികളുമായി ജീവിക്കുന്നതിന്നു അവർ പഠിക്കേണ്ടതാണ്. മററുള്ളവരുടെ മേൽ ആധിപത്യമില്ലാത്തതും, അവരെ ചൂഷണം ചെയ്യാത്തതും അവരെക്കാൾ പ്രത്യേകാവകാശങ്ങൾക്ക് ആവശ്യപ്പെടാത്തതുമായ പൗരരാകണം. സേവനമായിരിക്കണം പരസ്പരബന്ധങ്ങളുടെ ചാലകശക്തി. ഇപ്പോഴും വീക്ഷണത്തിലല്ലെങ്കിൽ ഘടനയിലെങ്കിലും നാട്ടുവാഴിത്തസമ്പ്രദായം നിലനില്ക്കുന്ന നമ്മുടെ സമൂഹത്തിൽ വിപ്ലവാത്മകമായ പരിവർത്തനം കൈവരുത്തുവാൻ വിദ്യാഭ്യാസമെന്ന മാദ്ധ്യമത്തിൽക്കൂടി മാത്രമേ കഴിയുകയുള്ളു. നമ്മുടെ അഭ്യസ്തവിദ്യരെന്നു വിളിക്കപ്പെടുന്നവർ കൂടി മാനസികഘടനയിൽ നാട്ടുവാഴിത്ത വീക്ഷണം ഉള്ളവരാണ്. മററുള്ളവരുമായുള്ള ബന്ധത്തിൽ സമത്വത്തിൻെറയോ സ്വാതന്ത്ര്യത്തിൻെറയോ മനോഭാവം ഇനിയും അവർ ഉൾക്കൊണ്ടിട്ടില്ല. നമ്മുടെ അഭ്യസ്തവിദ്യരിൽ നിരവധി പേർ അവരുടെ വിദ്യാസമ്പന്നകളായ ഭാര്യമാരുമായുള്ള ബന്ധങ്ങളിൽപ്പോലും നാട്ടുവാഴിത്തവീക്ഷണം വെച്ചുപുലർത്തുന്നവരാണ്. ജനാധിപത്യരാഷ്ട്രമായ, ജനാധിപത്യസമൂഹമായിരിക്കണമെന്നു ആഗ്രഹിക്കുന്ന ഇന്ത്യയെ സംബന്ധിച്ചേടത്തോളം നാട്ടുവാഴിത്തവീക്ഷണവും നാട്ടുവാഴിത്ത മനോഭാവവും വെച്ചു പുലർത്തുന്ന പൗരന്മാർ ദൗർബ്ബല്യത്തിൻെറ സുശക്തമായ ഉറവിടമാണ്. നമ്മുടെ എല്ലാ വിഭാഗത്തിൽപ്പെട്ട ജനങ്ങൾക്കും സുശക്തമായ ജനാധിപത്യബോധമുളവാക്കുന്ന വിദ്യാഭ്യാസം നല്കുന്നതിൽക്കൂടി ഈ ദൗർബ്ബല്യത്തെ നിർമ്മാർജ്ജനം ചെയ്യാവുന്നതാണ്. എല്ലാ

പൗരന്മാരും അവർ സമൂഹത്തിൽ ഏതു പ്രവൃത്തി ചെയ്യുന്നവരായാലും അവരുടെ മൂല്യവും അന്തസ്സും തുല്യമായിരിക്കണം. ഇവിടെയാണ് വൈദാന്തികവും ആധുനികജനാധിപത്യ ആശയങ്ങളും തമ്മിൽ സങ്കലനം ചെയ്യുന്നതും ഏകീഭവിക്കുന്നതും. വിദ്യാഭ്യാസത്തേയും മതത്തേയും കുറിച്ചുള്ള സ്വാമി വിവേകാനന്ദന്റെ ഉദ്ബോധനത്തിന്റെ ലക്ഷ്യവും ഇതുതന്നെ.

അടിസ്ഥാനവിദ്യാഭ്യാസം ഈ സാമൂഹ്യലക്ഷ്യത്തിന്റെ വെളിച്ചത്തിലാണ് വിഭാവനം ചെയ്യപ്പെട്ടിട്ടുള്ളതു്. ഒരു പുതിയ വിദ്യാഭ്യാസസമ്പ്രദായത്തെ മാത്രമല്ല ഒരു പുതിയ ജീവിതദർശനത്തെത്തന്നെ അതു് പ്രതിനിധാനം ചെയ്യുന്നുണ്ട്. ഈ പദ്ധതിയുടെ ശില്പിയായ ഗാന്ധിജിയുടെ വാക്കുകൾ ഇവിടെ ഉദ്ധരിക്കട്ടെ:

'ഈ പുതിയ വിദ്യാഭ്യാസത്തിന്റെ ആത്യന്തികലക്ഷ്യം സമീകൃതവും സുസ്വരവുമായ വ്യക്തിയെ വാർത്തെടുക്കൽ മാത്രമല്ല; സമീകൃതവും സുസ്വരവുമായ ഒരു സമൂഹത്തിന്റെ സംസൃഷ്ടികൂടിയുമാണ്. അതായതു് ഉള്ളവനും ഇല്ലാത്തവനും തമ്മിൽ പ്രകൃതിവിരുദ്ധമായ വിഭജന രേഖയില്ലാത്ത നീതിപൂർവ്വകമായ ഒരു സാമൂഹ്യക്രമത്തിന്റെ സൃഷ്ടി. ഓരോരുത്തർക്കും ജീവിക്കാനുള്ള കൂലിയും സ്വാതന്ത്ര്യത്തിനുള്ള അവകാശവും ഉറപ്പു വരുത്തുന്ന ഒരു സാമൂഹ്യക്രമത്തിന്റെ സൃഷ്ടി.'

## 9 ഉപസംഹാരം

പ്രാഥമിക സ്കൂൾഘട്ടത്തിൽത്തന്നെ കുട്ടികൾ ഈ മൂല്യങ്ങളെ ഉൾക്കൊള്ളുകവഴി മുതിർന്നാൽ അവർ കഠിനാദ്ധ്വാനികളും സഹകരണാത്മകമനോഭാവമുള്ളവരും സമാധാനകാംക്ഷികളുമായി ഭാരതീയ സമൂഹത്തിനുമാത്രമല്ല ഉയർന്നുവരുന്ന ലോകസമൂഹത്തിനു തന്നെ പററിയ പൗരന്മാരായി വളർന്നുവരും.

# 4

## സ്ത്രീകൾ ഭാരതീയസംസ്കാരത്തിൽ *

### 1 ആമുഖം

ഈ ഹോംസയൻസ്കോളേജ് പരിസരത്തിൽ വരാനും ഇവിടെയുള്ള മനോഹരമായ ശ്രീരാമകൃഷ്ണക്ഷേത്രത്തിൽ നടന്ന പ്രാർത്ഥനയിൽ പങ്കുകൊള്ളാനും കഴിഞ്ഞതു് എന്നെ സംബന്ധിച്ചിടത്തോളം ഇന്നത്തെ ആനന്ദകരമായ ഒരനുഭൂതിയായിരുന്നു. നിങ്ങളുടെ പ്രിൻസിപ്പലായ ശ്രീമതി രാജമ്മാൾ ദേവദാസ് തന്റെ സ്വാഗതഭാഷണത്തിൽപ്പറഞ്ഞതുപോലെ അവരിൽനിന്നും ഇതിന്റെ സ്ഥാപകനായ ശ്രീ അവിനാശിലിംഗത്തിൽനിന്നും കഴിഞ്ഞ രണ്ടോ മൂന്നോവർഷങ്ങളായി ഞാൻ ഈ കോളേജിനെക്കുറിച്ച് കേൾക്കാൻ തുടങ്ങിയിരുന്നു. ഇന്നു ഞാൻ ഇതു് യഥാർത്ഥമായി വന്നുകണ്ടപ്പോൾ എന്റെ ഉയന്ന പ്രതീക്ഷകളേയും വളരെ കവിഞ്ഞുനില്ക്കുകയാണ് ഇതിന്റെ വലുപ്പമെന്നു എനിക്കു മനസ്സിലായി. ഈ മനോഹരമായ പരിസരവും അതിന്റെ പ്രശാന്തതയും ഒതുക്കവും ആരോഗ്യകരവും കാര്യക്ഷമവും സമാധാനപരവുമായ ശ്രേഷ്ഠസന്ദേശം നിങ്ങളിൽക്കൂടിയും നിങ്ങളെത്തുടന്നു വിദ്യാസമ്പാദനത്തിനായി ഇവിടെ വരാനിരിക്കുന്നവരിൽക്കൂടിയും രാജ്യത്തിന്റെ എല്ലാ ഭാഗത്തും പ്രസരിപ്പിക്കുന്ന ഒരു യഥാർത്ഥഹൈന്ദവസങ്കല്പത്തിലുള്ള ഭവനത്തിന്റെ പ്രതീതിയാണുളവാക്കുന്നതു്. ഈ സ്ഥാപനം ശ്രീ. അവിനാശിലിംഗത്തിന്നു ശ്രീരാമകൃഷ്ണനോടും ശ്രീ മാതൃദേവിയോടും ഭാരതീയസ്ത്രീത്വത്തോടും ഉള്ള ഭക്ത്യാദരങ്ങളുടെ പ്രകാശനമാണ്. ഇവിടെ പഠിക്കുന്നവർ യഥാർത്ഥത്തിൽ ഭാഗ്യശാലികളാണ്. ഇന്ത്യയുടെ നാനാഭാഗത്തുനിന്നും പുറമെനിന്നും ഇവിടെ പെൺകുട്ടികൾ വരുന്നതു് കോളേജ് വിദ്യാഭ്യാസം നേടുന്നതിന്നുമാത്രമല്ല ആത്മാവിന്നു പോഷണം നല്കുന്ന ആഹാരം നേടുന്നതിന്നുകൂടിയാണ്. ഞാൻ ഏതാനും ഹോംസയൻസ് കോളേജുകൾ സന്ദർശിക്കുകയും അവിടെ പ്രഭാഷണങ്ങൾ നടത്തുകയും ചെയ്തിട്ടുണ്ട്. എന്നാൽ ഇതു് അവയിൽവെച്ച് അതുല്യമായി നില്ക്കുന്നു.

---

* 1970 ജൂൺ 27-ാംനു- കോയമ്പത്തൂർ അവിനാശിലിംഗം ഹോംസയൻസ് കോളേജിൽ വിദ്യാർത്ഥിയൂനിയന്റെ ഉദ്ഘാടനസമ്മേളനത്തിൽ ചെയ്ത പ്രസംഗം.

ഭാരതത്തിലെ ഹോംസയൻസ് കോളേജുകൾക്ക് അവശ്യമായ ഒരു ഘടകം അതായത് എങ്ങും പ്രസരിച്ചുനില്ക്കുന്ന ആത്മീയാന്തരീക്ഷം, ജീവിതത്തിലെ കലങ്ങിയ വെള്ളത്തിലും ലയിച്ചിരിക്കുന്ന ഒരു ദിവ്യാവേശം ഇവിടെ നിലനില്ക്കുന്നു.

## 2 സ്ത്രീ ഗൃഹത്തിലെ ശാന്തിയുടെ കേന്ദ്രബിന്ദു

ഒരു ഗൃഹത്തെ യഥാർത്ഥഗൃഹമായിത്തീർക്കുന്നതു് അവിടത്തെ സമാധാനാന്തരീക്ഷമാണു്. ഒരു ഹോംസയിൻസ് കോളേജിന്റെ ഏററവും പ്രധാനമായ ധർമ്മം നമ്മുടെ സ്ത്രീകളെ സമാധാനപരവും കാര്യക്ഷമവും സന്തുഷ്ടവുമായ തരത്തിലുള്ള ഗൃഹഭരണത്തിനു സഹായിക്കുന്ന വിദ്യാഭ്യാസം അവർക്കു നല്കുകയെന്നതാണു്. പ്രവർത്തനങ്ങളിലും പ്രക്രിയകളിലും സ്നേഹത്തിന്റെയും സമർപ്പണത്തിന്റെയും ആവേശം പ്രസരിക്കാത്ത ഒരു വീടു് എന്തു് വീടാണു്? ആവേശം ഗൃഹനായികയിലാണു് അഥവാ അമ്മയിലാണു് കേന്ദ്രീകരിച്ചിട്ടുള്ളതു്. ഒരു പഴമൊഴിയുണ്ടു്, അതായതു് ഒരു വീടിനെ വീടാക്കുന്നതു് കെട്ടിടമല്ല; ഹൃദയത്തിൽ ശാന്തി കാണുന്ന ഗൃഹനായിക, അമ്മ, സ്ത്രീ അവരാണു് വീടിനെ വീടാക്കുന്നതു്. 'ന ഗൃഹം ഗൃഹം ഇത്യാഹുഃ, ഗൃഹിണീ ഗൃഹം ഉച്യതേ'(മഹാഭാരതം, ഭണ്ഡാർക്കർ ഇൻസ്റ്റിട്യൂട്ട് പതിപ്പ് XII, അദ്ധ്യായം 142, അടിക്കുറിപ്പ്) ഗൃഹത്തിൽ പ്രവർത്തിക്കുന്ന ജീവനുള്ള ദേവതയാണവർ. വിശുദ്ധമായ സ്നേഹംകൊണ്ടു് കുടുംബത്തിൽ മുഴുവൻ വ്യാപിച്ചുനില്ക്കുന്ന തരത്തിലുള്ള സ്ത്രീകളെ നമ്മുടെ സംസ്കാരം പ്രകീർത്തിച്ചിട്ടുണ്ടു്. ഇന്നത്തെ കാലത്തു് നിങ്ങൾക്കു് മനോഹരവും കൊട്ടാരസദൃശവുമായ ഭവനങ്ങൾ കാണാം. എന്നാൽ അതിനകത്തു് ജീവിക്കുന്ന സ്ത്രീപുരുഷന്മാരാകട്ടെ അധികവും അസന്തുഷ്ടരായിക്കാണപ്പെടുന്നു. അവർ തങ്ങളുടെ ഭവനങ്ങൾ മോടിപിടിപ്പിക്കുന്നതിന്നു വളരെയേറെ വസ്തുക്കൾ ഉപയോഗിക്കുന്നു; എന്നാൽ അവരുടെ ജീവിതത്തിലാകട്ടെ ഒരു മോടിയും ക്രമവുമില്ല. ശാന്തിക്കു പകരം അവരുടെ ഹൃദയങ്ങളിൽ മുറുക്കമാണനുഭവപ്പെടുന്നതു്. ആധുനികസംസ്കാരത്തിൽ ഇത്തരം മാതൃകകൾ വർദ്ധമാനമായി കാണപ്പെടുന്നു. അമേരിക്കയെപ്പോലെയുള്ള ഒരു മുന്നോക്കരാജ്യത്തിൽ വളരെയേറെ ചർച്ച ചെയ്യപ്പെടുന്ന ഒരു വിഷയം പിരിമുറുക്കമെന്നതാണു്. വ്യക്തിയുടെ ആഭ്യന്തരമായ പിരിമുറുക്കം, വ്യക്തികൾ അന്യോന്യമുള്ള പിരിമുറുക്കം, അന്താരാഷ്ട്രീയപിരിമുറുക്കം.

സുസ്വരതയാണു് എല്ലാ സൗന്ദര്യത്തിന്റെയും സാരാംശം. ഇതുപോലുള്ള ഒരു യുഗത്തിൽ ആഭ്യന്തരമായ അലങ്കരണംകൊണ്ടും മററു തരത്തിലും ഒരു ഭവനത്തെ എങ്ങനെ മോടിപിടിപ്പിക്കാമെന്നതിനെ

കുറിച്ച് നമുക്കു ധാരാളം നിർദ്ദേശങ്ങൾ നല്കപ്പെടുന്നുണ്ട്. എന്നാൽ ഒരു ഭവനത്തിൽ സമാധാനം നിലനിർത്തുകയെന്നതാണ് ഭവനം മോടി പിടിപ്പിക്കലിൻെറ മൗലികമായ വശം. ഇതു മതം കൊണ്ടുമാത്രമേ സാദ്ധ്യമാവുകയുള്ളൂ. നാം കഴിക്കുന്ന ഭക്ഷണം ശരീരത്തിന്നു പോഷണവും നാം നേടുന്ന അറിവ് മനസ്സിന്നു വികാസവും നല്കുന്നതുപോലെ നമുക്ക് ആത്മീയപോഷണമുണ്ടാകുന്നത് ഈശ്വരചിന്തയിൽ കൂടി മാത്രമാണ്. എന്നാൽ ആധുനികവിദ്യാഭ്യാസത്തിൽ ഈ പോഷണം ഒട്ടും തന്നെയില്ലെന്നു പറയാം. ആത്മാവിൻെറ ഈ പോഷക ക്കുറവ് എന്ന പ്രശ്നം പരിഹരിക്കേണ്ടതു് നമ്മുടെ അടിയന്തിരാവശ്യമാണ്. ഇവിടെ പഠിക്കുന്ന എല്ലാ വിദ്യാർത്ഥികളും കായികവും മാനസികവും ആത്മീയവുമായ വളർച്ച നേടുകയും അവരിൽക്കൂടി ഈ പോഷണം ഈ രാജ്യത്തിലെ ശതക്കണക്കിലുള്ള ഭവനങ്ങളിലെത്തിക്കുകയും ചെയ്യേണ്ടതു് ഈ സ്ഥാപനത്തിൻെറ മുഖ്യലക്ഷ്യമാണ്.

ഈ ആത്മീയ പോഷണം വിദ്യാർത്ഥികൾക്ക് എങ്ങനെ നല്കേണമെന്നാണ് ഈ സ്ഥാപനം ഉദ്ദേശിക്കുന്നതു് ? ഈ വളപ്പിലുള്ള മനോഹരമായ ശ്രീരാമകൃഷ്ണക്ഷേത്രത്തിൻെറ കർത്തവ്യമാണതു്. ഈ ക്ഷേത്രം ഈ സ്ഥാപനത്തിൻെറ ആത്മാവാണ്. രാമകൃഷ്ണപരമഹംസരുടെ ജീവിതം മതത്തിൻെറ ജീവിതത്തിലുള്ള പ്രയോഗമാണ്. അദ്ദേഹത്തിൻെറ ജീവിതം ദൈവത്തെ മുഖാമുഖം കാണുവാൻ നമ്മെ പ്രാപ്തരാക്കി എന്നു മഹാത്മാഗാന്ധി 'ശ്രീരാമകൃഷ്ണൻെറ ജീവിതം' എന്ന ഗ്രന്ഥത്തിന്നെഴുതിയ ആമുഖത്തിൽ പറയുന്നു. ഏതാനും നിമിഷങ്ങൾക്കുമുമ്പ് ഞാൻ നിങ്ങളുടെ ദൈനംദിനപ്രഭാതപ്രാർത്ഥനയിൽ പങ്കുകൊണ്ടപ്പോൾ ഈ ക്ഷേത്രത്തിലെ അന്തരീക്ഷം എന്നെ ഹഠാദാകർഷിച്ചു. ഇത്തരം പ്രാർത്ഥനകളിൽക്കൂടി ഒരാൾക്ക് ജീവിതത്തിൻെറ മൂല്യങ്ങളുടെ അവാച്യമായ അനുഭൂതി, നമ്മുടെ സത്തയുടെ അഗാധതരമായ തലങ്ങളുമായുള്ള ഒരു ബന്ധം ഉണ്ടാകുന്നു.

## 3 നമ്മുടെ ഭൂതകാലചരിത്രത്തിലെ മഹതികൾ

ഈ സ്ഥാപനത്തിൻെറ പേരുതന്നെ ശാരദാലയമെന്നാണല്ലോ. ആ പേരാകട്ടെ വിശുദ്ധിയുടെയും ദിവ്യതയുടെയും പ്രതീകവും പുണ്യമാതാവുമായ ശാരദാദേവിയുമായി ബന്ധപ്പെട്ടിരിക്കുന്നു. അതിനാൽ ഈ സ്ഥാപനത്തിലെ വിദ്യാർത്ഥികൾക്കും അദ്ധ്യാപകന്മാർക്കും അവരുടെ പിന്നിൽ ശ്രീരാമകൃഷ്ണൻെറയും ശാരദാദേവിയുടെയും രണ്ടു പ്രചോദനകേന്ദ്രങ്ങളുണ്ട്. നിങ്ങളിവിടെയുള്ളപ്പോഴും അതിന്നുശേഷവും ആ പുണ്യമാതാവിൻെറ ജീവിതത്തെക്കുറിച്ചു പഠിക്കാൻ നിങ്ങൾക്ക് അവസരമുണ്ടായിരിക്കും. ഭാരതീയസ്ത്രീത്വത്തിൻെറ

പ്രത്യാശയും പ്രചോദനവുമാണവരെന്നാണ് സ്വാമി വിവേകാനന്ദൻ അവരെക്കുറിച്ചു പ്രസ്താവിച്ചിട്ടുള്ളത്. നമ്മുടെ രാജ്യം നിരവധി മഹതികളെ ഉൽപ്പാദിപ്പിച്ചിട്ടുണ്ട്. നമ്മുടെ സ്വന്തം തമിഴ്നാട്ടിൽ ത്തന്നെ ആയിരക്കണക്കിൽ സ്ത്രീപുരുഷന്മാർക്ക് പ്രചോദനമായിരുന്ന, ദൈവാവേശപൂരിതയായിരുന്ന ആണ്ടാൾ എന്ന മഹതിയുണ്ടായിരുന്നല്ലോ. സീത എന്ന നാമം ഇന്ത്യയിൽ മാത്രമല്ല തെക്കുകിഴക്കൻ ഏഷ്യൻ രാഷ്ട്രങ്ങളിലും അക്ഷയമായ ആവേശമാണ്. ഭാരതത്തിലെ ഋഷിമാർ എന്ന വിഷയത്തെ അധികരിച്ച് മദ്രാസ്സിൽ ച്ചെയ്ത പ്രഭാഷണത്തിൽ സ്വാമി വിവേകാനന്ദൻ (കംപ്ലീററ് വർക്സ് വാള്യം III പേജ് 255-56) അവരെക്കുറിച്ച് ഇപ്രകാരം പ്രസ്താവിച്ചു:

'സീതയെക്കുറിച്ച് എന്തു പറയട്ടെ? മറെറാരു സീതയെ കണ്ടു കിട്ടണമെങ്കിൽ നിങ്ങൾ കഴിഞ്ഞ കാലത്തെ ലോകസാഹിത്യം മുഴുവനും, ഞാൻ നിങ്ങളോട് ഉറപ്പ് പറയട്ടെ, ഇനിവരാനിരിക്കുന്ന മുഴുവൻ ലോകസാഹിത്യവും തിരയേണ്ടിവരും. സീത അതുല്യയാണ്. ആ കഥാപാത്രം ഒരേയൊരു തവണ എന്നെന്നേക്കുമായി ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. രാമന്മാർ ഒരുപക്ഷെ ഇനിയും വളരെയുണ്ടാകാം. എന്നാൽ സീത ഒന്നിലധികം ഒരിക്കലുമില്ല. യഥാർത്ഥ ഭാരതീയസ്ത്രീയുടെ തനിമാതൃകയാണവൾ. ആ സീതയുടെ ഒരേയൊരു ജീവിതത്തിൽനിന്നാണ് ഒരു പരിപൂർണ്ണസ്ത്രീയെക്കുറിച്ചുള്ള ഭാരതത്തിൻെറ ആശയങ്ങൾ മുഴുവൻ ഉയിർക്കൊണ്ടിട്ടുള്ളത്. ആയിരക്കണക്കിൽവർഷങ്ങളായി ഈ ആര്യാവർത്തത്തിലാകമാനമുള്ള ഓരോ പുരുഷൻെറയും സ്ത്രീയുടെയും കുട്ടിയുടെയും ആരാധനാപാത്രമായി അവൾ ഇവിടെ നിലനില്ക്കുന്നു. നമ്മുടെ വർഗ്ഗത്തിൻെറ ചേതനയിലേയ്ക്കു അവൾ ആണ്ടിറങ്ങിയിരിക്കുന്നു. ഹിന്ദുവായ ഓരോ പുരുഷൻെറയും സ്ത്രീയുടെയും രക്തത്തിൽ അവൾ അലിഞ്ഞുചേർന്നിരിക്കുന്നു. നാമെല്ലാം സീതയുടെ മക്കളാണ്. നമ്മുടെ സ്ത്രീകളെ ആധുനികവല്കരിക്കാനുള്ള ഏതുശ്രമവും അതു് സീതയുടെ ആദർശത്തിൽനിന്നു അവരെ മാററിനിർത്തിക്കൊണ്ടാണെങ്കിൽ നാമിന്നു് ദിനംപ്രതി കാണുന്നപോലെ പാടേ പരാജയപ്പെടും. ഭാരതത്തിലെ സ്ത്രീകൾ സീതയുടെ കാലടിപ്പാടുകളിൽ വളരുകയും വികസിക്കുകയും വേണം. അതാണ് ഒരേയൊരു മാർഗ്ഗം.'

## 4 പുണ്യമാതാവായ ശാരദാദേവി

സ്വന്തം ആത്മീയജീവിതത്തിൽക്കൂടി സമാധാനവും സമചിത്തതയും സമ്പൂർണ്ണതയും കൈവരിച്ച ആയിരക്കണക്കിൽ സ്ത്രീകൾ നമ്മുടെ ചരിത്രത്തിനു പ്രചോദനമേകിയിട്ടുണ്ട്. ഈ മൂല്യങ്ങൾ

ഭാരതീയസ്ത്രീത്വത്തിൻെറ വേർപെടുത്താനാവാത്ത സ്വഭാവ വിശേഷങ്ങളായിത്തീരുകയുണ്ടായി. ഉപനിഷത്തിൻെറ കാലഘട്ടത്തിൽ അന്നത്തെ ബൗദ്ധികജീവിതത്തിൽ പങ്കാളിയായിരുന്ന ബ്രഹ്മവാദിനിയായ ഗാർഗ്ഗി നമുക്കുണ്ടായിരുന്നു. മദ്ധ്യകാലത്തിൻെറ ആരംഭത്തിലും അതിന്നുശേഷവും ആണ്ടാൾ, മീര എന്നിവരും മററു അനേകം തേജോഗോളങ്ങളും നമ്മുടെയിടയിൽ പ്രശോഭിച്ചിരുന്നു. ആധുനിക കാലത്താകട്ടെ ശ്രീരാമകൃഷ്ണൻെറ ഗുരുവും അദ്ദേഹത്തിന്നു് ആത്മീയ സാധനകളിൽ മാർഗ്ഗദർശനം നല്കിയവരുമായ ഭൈരവിബ്രാഹ്മണിയുടെ നിസ്തുലമായ മാതൃകയും നമ്മുടെ മുമ്പിലുണ്ടു്. മാത്രമല്ല സാഹിത്യത്തിൻെറയും രാജ്യതന്ത്രത്തിൻെറയും സമരത്തിൻെറയും രംഗങ്ങളിൽ തങ്ങളുടെ കഴിവുകളർപ്പിച്ചു് രാജ്യസേവനം ചെയ്ത വീരവനിതകളുടെ നിസ്തുലമാതൃകകളും നമുക്കുണ്ടു്. വീരസ്ത്രീത്വത്തിൻെറ ഈ സുദീർഘവും അഖണ്ഡവുമായ പരമ്പരയിൽ നമ്മുടെ കാലത്തു് ജീവിച്ച ശാരദാദേവി അതുല്യമായ ഒരു സ്ഥാനത്തെ അലങ്കരിക്കുന്നു.

അഞ്ചാമത്തെ വയസ്സിൽത്തന്നെ ആവർ ദൈവാവിഷ്ടനായ രാമകൃഷ്ണന്നു് വിവാഹം ചെയ്തുകൊടുക്കപ്പെട്ടു. ആ ഗ്രാമത്തിലെ പരദൂഷകരായ ആളുകൾ ഒരു ഭ്രാന്തൻെറ ഭാര്യയായിത്തീരേണ്ടിവന്നതിൽ അവരോടു് സഹതപിച്ചു. എന്നാൽ അടുത്തപന്ത്രണ്ടു് വർഷത്തിന്നുള്ളിൽ ശ്രീരാമകൃഷ്ണൻ ആ ഗ്രാമത്തിലേയ്ക്കു വന്ന ചുരുങ്ങിയ സന്ദർഭങ്ങളിൽത്തന്നെ അവർ അദ്ദേഹത്തിൽ ഋഷിതുല്യനും സ്നേഹമയനുമായ ഒരു ഭർത്താവിനെ മാത്രമാണു് കണ്ടെത്തിയതു്. എന്നാൽ ആ പെൺകിടാവു് വളരുന്തോറും ഗ്രാമവാസിനികളായ ചില സ്ത്രീകളുടെ പരിഹാസവും അസഹ്യമാംവിധം തീവ്രമായിക്കൊണ്ടിരുന്നു. പതിനെട്ടു് വയസ്സിലേയ്ക്കു പ്രവേശിച്ചപ്പോൾ താൻ നേരിട്ടുതന്നെ ദക്ഷിണേശ്വരത്തിലെ ഉദ്യാനത്തിൽച്ചെന്നു തൻെറ ഭർത്താവിനെക്കുറിച്ചു പ്രചരിക്കുന്ന അപവാദങ്ങളുടെ സത്യാവസ്ഥ പരിശോധിക്കാൻ ഉറച്ചു. ഒരു ദിവസം അച്ഛനെയുംകൂട്ടി അവർ സുദീർഘമായ എൺപതു് നാഴികദൂരം പരിക്ഷീണയായി നടന്നുനടന്നു രോഗംകൊണ്ടും ക്ഷീണംകൊണ്ടും പരവശയായപ്പോൾ ഒടുക്കം ഒരു പല്ലക്കിൽക്കയറി രാത്രിയായതോടെ ദക്ഷിണേശ്വരം ക്ഷേത്രത്തിലെത്തിച്ചേർന്നു. ലോകത്തെ വിസ്മരിച്ച ഭർത്താവു് തന്നെ എങ്ങനെ സ്വീകരിക്കുമെന്നതിനെക്കുറിച്ചു് അല്പം ആശങ്കയോടെയല്ലാതല്ലെങ്കിലും അവർ നേരെ ശ്രീരാമകൃഷ്ണൻെറ മുറിയിലേയ്ക്കു കടന്നുചെന്നു. എന്നാൽ അദ്ദേഹം അവരെ 'ഹാ. നീ വന്നു ഇല്ലേ ! നീ കുറേക്കൂടി നേരത്തേ വന്നിരുന്നെങ്കിൽ എത്ര നന്നായിരുന്നു!' എന്നു പറഞ്ഞുകൊണ്ടു് തികഞ്ഞ മാർദ്ദവത്തോടും സ്നേഹത്തോടുംകൂടി എതിരേററപ്പോൾ അതുവരെ അവക്കു്

ഉണ്ടായിരുന്ന ഭയശങ്കകൾ പമ്പകടന്നു. ആ പ്രേമവചനങ്ങളോടെയാണ് ശ്രീരാമകൃഷ്ണൻ അവരെ സ്വാഗതംചെയ്തതു്. അവരുടെ മനസ്സ് ശാന്തമായി. ഗ്രാമവാസികൾ പറഞ്ഞുപരത്തിയ അപവാദം തികച്ചും അടിസ്ഥാനരഹിതമാണെന്ന് അവൾക്ക് ബോദ്ധ്യമായി

എല്ലാ സമൂഹത്തിലും നിർദ്ദോഷമായ അപവാദങ്ങൾ മുളച്ചു പൊങ്ങാറുണ്ട്. എന്നാൽ ശാരദാദേവിയെ ഇരയാക്കിക്കൊണ്ടുള്ള ആ അപവാദപ്രചരണം ഭാരതത്തിലെ സാമൂഹ്യജീവിതത്തിലെ അസമാധാനത്തിന്നും കഷ്ടപ്പാടിന്നും ഹേതുഭൂതമായ ക്രൂരഹൃദയത്തിൽനിന്നും ഉത്തരവാദിത്വശൂന്യതയിൽനിന്നും ഉടലെടുത്തതായിരുന്നു. നമ്മുടെ സാമൂഹ്യജീവിതത്തിൽനിന്നു ഇത്തരം അലോസരപ്പെടുത്തുന്ന അംഗങ്ങളെ നിർമ്മാർജ്ജനം ചെയ്യുന്നതു് നമ്മുടെ സ്ത്രീകളുടെ പുരോഗതിയുടെ ഉരകല്ലായിരിക്കും. വിദ്യാഭ്യാസം നമ്മെ സ്വയംശിക്ഷണത്തിന്നും നമ്മുടെ സഹാനുഭൂതിയെ വിശാലതരമാക്കുന്നതിന്നും നമ്മുടെ സാമൂഹ്യബോധത്തെ തീവ്രതരമാക്കുന്നതിന്നും സഹായിക്കണം. അപ്പോൾ നമ്മുടെ വാക്കും പ്രവൃത്തിയും കൂടുതൽ പൂർണ്ണവും സമ്പന്നവുമായ വ്യക്തിത്വത്തിൽനിന്നു വരുന്നതായിരിക്കും. അതാകട്ടെ നമ്മുടെ സഹജീവികളുടെ സമാധാനവും സന്തുഷ്ടിയും വർദ്ധിപ്പിക്കുവാൻ ഉതകുന്നതാകുകയും ചെയ്യും.

മാതൃദേവി സാരള്യത്തിന്റെയും' സ്നേഹത്തിന്റെയും സേവനത്തിന്റെയും മൂർത്തിമദ്ഭാവമായിരുന്നു. ശ്രീരാമകൃഷ്ണനും ദിവ്യമാതാവും അവരുടെ ദാമ്പത്യജീവിതം സന്ന്യാസിയുടെയും സന്ന്യാസിനിയുടെയും, ഗുരുവിന്റെയും ശിഷ്യയുടേയും, സ്ത്രീപുരുഷന്മാരുടെ ഗുരുക്കന്മാരുടെയും വഴികാട്ടികളുടെയും നിലയിലാണ് നയിച്ചതു്. അതാണ് അവരുടെ ജീവിതത്തിന്റെ ആശ്ചര്യകരമായ കഥ. ശ്രീരാമകൃഷ്ണൻ പോയതിന്നുശേഷവും ശ്രീ മാതൃദേവി അവരുടെ ആത്മീയദൗത്യം തുടർന്നുകൊണ്ടേയിരുന്നു. ഭാരതത്തിലും പുറത്തുമുള്ള ശതക്കണക്കിൽ സ്ത്രീപുരുഷന്മാർ അവരുടെ ഉപദേശംതേടിക്കൊണ്ട് എത്തിച്ചേർന്നു. പ്രത്യക്ഷത്തിൽ പഴയമട്ടുകാരിയും സരളസ്വഭാവിനിയും പേരിന്നുള്ള വിദ്യാഭ്യാസംപോലുമില്ലാത്തവരും ആയിരുന്നിട്ടും ആ സ്ത്രീ ആധുനികയും ആധുനികരുടെ ആകർഷണകേന്ദ്രവുമായിത്തീർന്നു. അകൃത്രിമമായ സാരള്യവും നിഃസ്വാർത്ഥമായ സ്നേഹവും നിമിത്തം അവർ ആധുനികയുഗത്തിന്റെ ആവേശത്തിന്റെ പൂർത്തീകരണത്തെ പ്രതിനിധാനം ചെയ്യുന്നവരാണെന്ന തോന്നലുളവാക്കുന്നു. ഭഗിനി നിവേദിത പ്രസ്താവിക്കുന്നു: ('ദി മാസ്റ്റർ ഏസ് ഐ സൊ ഹിം', പേജ്. 147_148)

'എന്നെസംബന്ധിച്ചിടത്തോളം അവർ ശ്രീരാമകൃഷ്ണന്റ് ഭാരതീയസ്ത്രീത്വത്തെക്കുറിച്ചുണ്ടായിരുന്ന ആദർശങ്ങളുടെ അവസാന വാക്കാണ്. എന്നാൽ അവർ ഒരു പഴയ പരമ്പരയുടെ അവസാനമോ പുതിയതിന്റെ ആരംഭമോ അല്ല. അതിസരളയായ ഒരു സ്ത്രീയ്ക്കു് നേടാവുന്ന ജ്ഞാനത്തിന്റേയും മാധുര്യത്തിന്റേയും സാക്ഷാൽക്കാരം ഒരാറംക്ക് അവരിൽ ദർശിക്കാൻ കഴിയും. എന്നാലും എനിക്ക് അവരുടെ മര്യാദയുടെയും മഹത്തായ വിശാലമനസ്സിന്റെയും ഗാംഭീര്യം മിക്കവാറും അവരുടെ സന്ന്യാസിത്വത്തെപ്പോലെതന്നെ ആശ്ചര്യകരമായിത്തോന്നിയിരുന്നു. എത്ര തന്നെ നവീനവും സങ്കീർണ്ണവുമായ പ്രശ്നം അവരുടെ മുമ്പാകെ വെച്ചാലും ഒരിക്കലെങ്കിലും മഹാമനസ്കതയോടുകൂടിയ ഒരു തീർപ്പു് കല്പിക്കുന്നതിൽ അവർ സങ്കോചം പ്രദർശിപ്പിച്ചതായി എനിക്കറിവില്ല. അവരുടെ ജീവിതം പ്രാർത്ഥനയുടെ ഫലമായുള്ള സുദീർഘമായ അചഞ്ചലതയാണ്. അവരുടെ മുഴുവൻജീവിതവും ദൈവീകസംസ്ക്കാരത്തിന്റേതായിരുന്നു. എന്നിട്ടും ഓരോ സാഹചര്യത്തിന്റെയും ഉന്നതതലങ്ങളിലേയ്ക്കു് അവർ ഉയർന്നുവന്നു. തനിയ്ക്കുനേരിട്ട ഏതെങ്കിലും ഭാഗ്യവിപര്യയം അവരെ പീഡിപ്പിച്ചിട്ടുണ്ടോ? അസാധാരണമായ ശാന്തതയും തീക്ഷ്ണതയുമാണ് അതിന്റെ ലക്ഷണമായി അവരിൽ പ്രകടമായിക്കണ്ടതു്. സാമൂഹ്യവികസനത്തിന്റെ ഫലമായിവന്നുചേർന്നതും അവരുടെ കഴിവിന്റെ പരിധിയിൽ ഒതുങ്ങാത്തതുമായ വല്ല വിഷമപ്രശ്നങ്ങളും അവരുടെയടുത്തു് പരിഹാരത്തിന്നായി ആരെങ്കിലും കൊണ്ടുവരാറുണ്ടോ? ഒരിക്കലും തെററാത്ത അവരുടെ അന്തർദൃഷ്ടി പ്രശ്നത്തിന്റെ ഹൃദയഭാഗത്തേക്ക് കടന്നുചെല്ലുകയും ആ വിഷമപ്രശ്നങ്ങളുടെ നേരെ കൈക്കൊള്ളേണ്ട യഥാർത്ഥമനോഭാവമെന്തെന്നു പ്രശ്നകർത്താവിന്നു അവർ വെളിവാക്കിക്കൊടുക്കുകയും ചെയ്യുന്നു. അഥവാ കക്ശതയുടെ ആവശ്യമുണ്ടോ? അവിടെ മൂഢമായ യാതൊരു വൈകാരികതയും അവരെ ചഞ്ചലിപ്പിക്കുകയില്ല.

'എന്നിരുന്നാലും അവരുടെ അനുഗൃഹീതമായ സംഗീതവാസനയെക്കുറിച്ച് അവരുടെ ഒരു ആത്മീയശിഷ്യ അഭിപ്രായപ്പെട്ടതുപോലെ ''സംഗീതസാന്ദ്രം'', സർവ്വമൃദുലം, സർവ്വവിനോദകരം. അവരുടെ ആരാധനയ്ക്കുള്ള മുറിയിലാകട്ടെ മാധുര്യം തുളുമ്പിനില്ക്കുന്നു.'

ശാരദാദേവിയെക്കുറിച്ചുള്ള ശ്രീരാമകൃഷ്ണന്റെ അഭിപ്രായം അർത്ഥവത്താണ്. ''മനുഷ്യരാശിക്ക് ജ്ഞാനം പകർന്നുകൊടുക്കാൻ ലോകത്തിൽ അവതരിച്ച സരസ്വതീദേവിയാണവർ.'' ഈ ജ്ഞാനം പുസ്തകജ്ഞാനമല്ല, ഭൗതികമായ വിവരങ്ങളുമല്ല. അജ്ഞാന

ത്തിൻെറ വിഷക്കാററിനെ അടിച്ചകററാനും നമ്മുടെ ഭൗതികജീവിത രംഗത്തിൽപ്പോലും മാർഗ്ഗദർശനം നല്കി സഹായിക്കുന്ന ആത്മീയജ്യോതിസ്സ് പ്രദാനംചെയ്യുന്നതിന്നും അവതരിച്ച ഗുരുവാണവർ. ശാസ്ത്രത്തിൻേറതായ ബാഹ്യലോകവിജ്ഞാനവും മതത്തിൻേറതായ ആന്തരലോകവിജ്ഞാനവും സമഞ്ജസമായി ഉദ്ഗ്രഥിക്കുന്ന വിജ്ഞാനമാണ് ഇവിടെ ദർശിക്കുന്നത്.

## 5 ലക്ഷ്മിയും സരസ്വതിയും

സമ്പത്തിൻെറ ദേവതയായ ലക്ഷ്മിയും ജ്ഞാനത്തിൻെറ ദേവതയായ സരസ്വതിയും ഒന്നിച്ചിരിക്കുകയില്ലെന്ന ഒരു പഴഞ്ചൊല്ല് ഇന്ത്യയിലുണ്ട്. എന്നാൽ ഈ വിശ്വാസം തെററാണെന്നു തെളിയിക്കുന്ന ഒരു ഉദാഹരണമാണ് ഇന്നത്തെ അമേരിക്ക. അവിടെ ജ്ഞാനവും സമ്പത്തും സഹവർത്തിക്കുന്നതു് സ്വാമി വിവേകാനന്ദനെ ആശ്ചര്യഭരിതനാക്കിത്തീർത്തു. പാശ്ചാത്യരാജ്യങ്ങളിലെ അടുത്ത കാലത്തെ ചരിത്രം വിജ്ഞാനത്തിൻെറ മുന്നേററം സമ്പത്തിലേയ്ക്കും അധികാരത്തിലേയ്ക്കും ശുക്രനക്ഷത്രമെന്ന നിലയിൽനിന്നു ശാസ്ത്രം ഫലസമൃദ്ധിയുടെ ശാസ്ത്രത്തിലേയ്ക്ക് ഒഴുകിക്കൊണ്ടിരിക്കുന്നതിൻെറയും കഥയാണ്. വിജ്ഞാനത്തെ പ്രായോഗികതലത്തിലേയ്ക്ക് കൊണ്ടുവരാനുള്ള കഴിവ് ശിക്ഷിതമായ മനസ്സിൽനിന്നു മാത്രമേ ഉദ്ഭൂതമാവുകയുള്ളു. എല്ലാധനത്തിൻെറയും, അതു് സാമ്പത്തികമോ മാനസികമോ ആത്മീയമോ ആയിക്കൊള്ളട്ടെ അടിത്തറ മനസ്സിൻെറ ശിക്ഷണമാണ്. ബുദ്ധിപൂർവ്വവും സത്യസന്ധവും കഠിനവുമായ അദ്ധ്വാനത്തിൻെറ ഫലമാണതു്. ശാരീരികമോ മാനസികമോ ആയ ലാഘവജീവിതത്തിന്നുള്ള ആസക്തിയാണ് എല്ലാത്തരം സമൃദ്ധിയുടേയും ക്ഷേമത്തിൻെറയും ശത്രു. സ്വാമി വിവേകാനന്ദൻ പാശ്ചാത്യവനിതകളിൽ തീവ്രമായ വിജ്ഞാനതൃഷ്ണ കാണുകയുണ്ടായി. ഭാരതീയ വനിതകൾക്ക് ഇന്നു വിജ്ഞാനസമ്പാദനത്തിന്ന് മാനസിക സംസ്കാരം നേടിയെടുക്കുന്നതിന്നും തദ്വാരാ ആന്തരമായ പോഷണത്തിന്നും ധനവും മഹത്ത്വവും സന്തുഷ്ടിയും ആത്മീയതയും കൈവരിക്കുന്നതിന്നുള്ള ശിക്ഷണം ലഭിക്കുന്നതിന്നുമുള്ള എല്ലാവിധ സാഹചര്യങ്ങളും സൗകര്യങ്ങളുമുണ്ട്. എന്നാൽ നിർഭാഗ്യമെന്നു പറയട്ടെ ആധുനികഭാരതത്തിലെ അഭ്യസ്തവിദ്യരായ വനിതകൾ അല്പം ചിലരെ ഒഴിച്ചുനിർത്തിയാൽ മനസ്സിൻെറയും ഹൃദയത്തിൻെറയും സംസ്കാരത്തിലേയ്ക്ക് നയിക്കുന്ന വിജ്ഞാനത്തിൻെറ സമ്പാദനത്തെക്കാൾ ധനസമ്പാദനവും ലാഘവജീവിതവും സുഖസൗകര്യങ്ങളുമാണ് ഇഷ്ടപ്പെടുന്നതു്. അമേരിക്കയിലുള്ളതിന്നു വിരുദ്ധമായി ഇവിടെ യോഗങ്ങളിലും ഗൗരവമായ പ്രശ്നങ്ങൾ ചർച്ച ചെയ്യപ്പെടുന്ന

പ്രഭാഷണസന്ദർഭങ്ങളിലും പങ്കെടുക്കുന്ന സ്ത്രീകളുടെ ശതമാനം വളരെ വിരളമാണ്. എല്ലാ സാമൂഹ്യസൗകര്യങ്ങളും ഒഴിവുസമയവും ആധുനിക വിദ്യാഭ്യാസവും ഉണ്ടായിട്ടും സ്ഥിതി ഇതാണ്. സരസ്വതീദേവിയുടേയും അതുവഴി ലക്ഷ്മീദേവിയുടേയും അനുഗ്രഹം നേടുന്നതിനുവേണ്ടി ആധുനികഭാരതത്തിലെ സ്ത്രീകൾ ഇനിയും എത്ര ദൂരം പോകേണ്ടതുണ്ട്! വിജ്ഞാനത്തിനും സ്വയം ശിക്ഷണത്തിനും പകരം ലാഘവബുദ്ധിയോടെ നിസ്സാരജീവിതം നയിക്കുന്നതിന്നിഷ്ടപ്പെടുന്നവർക്കും എന്നും മേല്പറഞ്ഞ ഉന്നതദേവതകൾ വിദൂരസ്ഥകളായിത്തന്നെ വർത്തിക്കും. ഇതാണ് തപസ്സ് പൗരാണികഭാരതം പരിശീലിച്ച രചനാത്മകവും സർഗ്ഗാത്മകവുമായ തപസ്സ്. അതു വഴി ലോകമാസകലം ഭാരതം സമ്പത്തിന്റേയും ജ്ഞാനത്തിന്റെയും കലകളുടെയും നിവാസകേന്ദ്രമായറിയപ്പെട്ടു. 'തദ്ഹി തപഃ തദ്ഹി തപഃ' (അതാണ് ശരിയായ തപസ്സ്, അതാണ് ശരിയായ തപസ്സ്) എന്നു തൈത്തിരീയ ഉപനിഷത്ത് ഘോഷിക്കുന്നു. (1.9).

## 6 വാചംയമിത്വത്തിന്റെ തപസ്സ്

നമ്മുടെ സ്ത്രീകൾ നിരാഹാരത്തിന്റെയും മററു ചില ശരീരശോഷകങ്ങളായ അനുഷ്ഠാനങ്ങളുടേയും രീതിയിലുള്ള തപസ്സുകൾ അനുഷ്ഠിക്കുന്നതിൽ വിദഗ്ധകളാണ്. ഇവ തീർച്ചയായും നേട്ടങ്ങൾ തന്നെ. എന്നാൽ ഇവ മാത്രം കൊണ്ടായില്ല. മററു ചില സാധകങ്ങളായ ശിക്ഷണങ്ങളുടെ അഭാവത്തിൽ ഇവ നിർവീര്യങ്ങളായിത്തീരുന്നു. വാചംയമിത്വം, വികാരനിയന്ത്രണം, ഊർജ്ജത്തെ സാമൂഹ്യമായി ഉപകാരപ്രദമായ പന്ഥാവിലേയ്ക്ക് തിരിച്ചുവിടൽ എന്നിവ സ്വഭാവനിഷ്ഠയും കാര്യക്ഷമതയും വികസിപ്പിക്കുന്നതിന്നു അത്യന്താപേക്ഷിതങ്ങളാണ്. നമ്മുടെ ഭവനത്തിലും സമൂഹത്തിലുമുണ്ടാകാറുള്ള അസന്തുഷ്ടി ഭൂരിഭാഗവും നമ്മുടെ സ്ത്രീകളുടെ അനിയന്ത്രിതമായ വാക്കുകളുടെ ഫലമാണ്. ഭാരതീയ ചിന്തയനുസരിച്ച് വാഗ്ദേവത തന്നെയാണ് ജ്ഞാനദേവതയും. നമ്മുടെ വാക്കുകളെ പവിത്രീകരിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നതിലൂടെ നാം ജ്ഞാനം നേടുകയും സമാധാനവും സന്തുഷ്ടിയും പ്രസരിപ്പിക്കുകയും ചെയ്യുന്നു. 'യോഗസ്യ പ്രഥമം ദ്വാരം വാങ്നിരോധഃ' (വാചംയമനമാണ് യോഗത്തിലേയ്ക്കുള്ള പ്രഥമകവാടം) എന്നു ശങ്കരാചാര്യർ 'വിവേകചൂഡാമണി'യിൽ പറയുന്നു (ശ്ലോകം. 367).

സ്വന്തം മാതാവിന്റെ പെട്ടെന്നുണ്ടായ ദേഹവിയോഗത്തിൽ ദുഃഖിതയായി എപ്പോഴും തന്നെ സന്ദർശിക്കാറുള്ള ഒരു സ്ത്രീക്ക് മാതൃദേവി നല്കിയ ഉപദേശം ഇവിടെ അനുസ്മരിക്കുന്നത് അർത്ഥവത്താ

യിരിക്കും: 'നീ എന്തിന്നു് ഭയപ്പെടുന്നു ? നീ ശ്രീരാമകൃഷ്ണനെ കണ്ടിട്ടുണ്ടല്ലോ' എന്നു ധൈര്യപ്പെടുത്തിക്കൊണ്ടു്, അല്പനേരത്തെ മൗനത്തിനുശേഷം അമ്മ ക്ഷീണസ്വരത്തിൽ തുടർന്നു:

'ഞാൻ നിന്നോടു് ഒരു കാര്യം പറയട്ടെ. നിനക്കു മനസ്സമാധാനം വേണമെങ്കിൽ മററുള്ളവരുടെ കുററം കാണാൻ നോക്കരുതു്. അതിന്നു പകരം നിന്റെ തന്നെ ദൗർബ്ബല്യത്തെക്കണ്ടു പിടിക്കാൻ ശ്രമിക്കുക. ലോകമെല്ലാം നിന്റെ സ്വന്തമാക്കാൻ പഠിക്കുക. എന്റെ കുട്ടീ, ഇവിടെ ആരും അന്യരോ അപരിചിതരോ അല്ല. ഈ ലോകം മുഴുവൻ നിന്റെ സ്വന്തമാണു്.'

ക്രിസ്ത്വബ്ദം 767_815 കാലഘട്ടത്തിൽ ജീവിച്ച റബിയ നമ്മുടെ തമിഴ് നാട്ടിൽ ക്രിസ്ത്വാബ്ദം 7_ാം നൂററാണ്ടിൽ ജീവിച്ച ആണ്ടാളെപ്പോലെയുള്ള ഇസ്ലാംമതത്തിൽപ്പെട്ട ഒരു യോഗിനിയായിരുന്നു. അവരോടു് ഒരിക്കൽ ചില സുഹൃത്തുക്കൾ ഭവതി ദൈവത്തെ സ്നേഹിക്കുന്നുണ്ടോ എന്നു ചോദിച്ചപ്പോൾ 'ഉവ്വു്' എന്നു് അവർ മറുപടി പറഞ്ഞു. താങ്കൾ പിശാചിനെ വെറുക്കുന്നില്ലേ എന്നു വീണ്ടും അവർ ചോദിച്ചതിന്നു 'ദൈവത്തിനോടുള്ള എന്റെ സ്നേഹം പിശാചിനെ വെറുക്കുന്നതിന്നു സമയം നല്കുന്നില്ല' എന്നായിരുന്നു അവരുടെ സ്വതഃസിദ്ധമായ മറുപടി.

## 7 ഭാരതീയ സ്ത്രീകളുടെ ഭാവിയെക്കുറിച്ചു്

**സ്വാമി വിവേകാനന്ദൻ**

അത്തരം ആളുകളിൽ ഒരു സ്ത്രീയുടെ ഭവനരൂപീകരണത്തിന്നു വേണ്ട യോഗ്യതകൾ ഉരുകിച്ചേർന്നതായി നമുക്കു കാണാൻ കഴിയും. അവിടെ ഹൃദയവിശാലതയുടെ ഫലമായി വിശ്വം മുഴുവനും ഭവനമായിത്തീരുന്നു.

സ്വാമി വിവേകാനന്ദൻ ഭാവിയിലെ ഭാരതീയ സ്ത്രീയെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ ദർശനം നമുക്കു് പൈതൃകസ്വത്തായി നല്കിയിരിക്കുന്നു. ('The master as I saw him' പേജ് 201) എന്ന ഗ്രന്ഥത്തിൽ ഭഗിനി നിവേദിത എഴുതിയിരിക്കുന്നു.

'പഴയ ധ്യാനശക്തി തീരെയില്ലാത്ത ഭാവിയിലെ ഒരു ഹിന്ദുസ്ത്രീയെ അദ്ദേഹത്തിന്നു ദർശിക്കുവാനേ കഴിഞ്ഞിട്ടില്ല. സ്ത്രീകൾ ആധുനികശാസ്ത്രം പഠിക്കണം. പക്ഷെ അതു് പൗരാണികമായ ആത്മീയതയെ കളഞ്ഞുകളിച്ചുകൊണ്ടാകരുതു്. മാതൃകാപരമായ വിദ്യാഭ്യാസം സാമൂഹ്യശരീരത്തെ മുഴുവൻ നേരിട്ടു് പരിവർത്തനം ചെയ്യുന്നതിന്നു് തന്റെ അതിസൂക്ഷ്മമായ സ്വാധീനശക്തിപോലും

പ്രയോഗിക്കുന്നതായിരിക്കണം എന്നു് അദ്ദേഹം വ്യക്തമായി മനസ്സിലാക്കിയിരുന്നു. ഇനി വരാനിരിക്കുന്ന കാലത്തു് ജീവിക്കുന്ന ഓരോ സ്ത്രീയും പൗരാണികഭാരതത്തിലെ എല്ലാ സ്ത്രീകളുടെയും മഹത്ത്വം ഉൾക്കൊള്ളുന്നവരായിത്തീരത്തക്കവിധത്തിലായിരിക്കണം അതു്.'

ശ്രീരാമകൃഷ്ണന്റെയും ശ്രീ ശാരദാദേവിയുടേയും ആവേശവുമായി ബന്ധപ്പെട്ടുവഴി നിങ്ങൾ ഏററവും അമൂല്യമായ വസ്തു നേടിയിരിക്കുന്നു എന്ന കാര്യത്തിൽ നിങ്ങളുടെ കോളേജിന്നു് ഭാഗ്യം ലഭിച്ചുവെന്നു പറയാം. ഇതുമായി ബന്ധപ്പെട്ട വിദ്യാത്ഥിനികൾക്കും അദ്ധ്യാപകക്കും മാതാപിതാക്കൾക്കും മാനേജ്മെൻറിനുമെല്ലാം ഇതു് പ്രചോദനത്തിന്റെ വററാത്ത ഉറവിടമായിരിക്കും. ഏതാനും നിമിഷങ്ങൾ ഇവിടെ ചെലവഴിക്കാൻ കഴിഞ്ഞതിൽ ഞാൻ സന്തുഷ്ടനാണു്. എന്നെ ഇവിടെ ക്ഷണിച്ചതിന്നും ഈ ഹോം സയൻസ്‌കോളജിന്റെ പ്രവത്തനം കണ്ടുപഠിക്കാൻ എനിക്കൊരു സന്ദർഭം നല്കിയതിന്നും ഡോക്ടർ രാജമ്മാൾ ദേവദാസിനോടു് ഞാൻ കൃതജ്ഞനാണു്.

## 8 ഉപസംഹാരം

ഇനി കോളേജ് യൂണിയന്റെ ഉദ്ഘാടനം നിവ്വഹിക്കുകയെന്ന ഔപചാരിക കമ്മത്തിലേക്കു് മടങ്ങട്ടെ. എനിക്കിതു് നിവ്വഹിക്കുന്നതിൽ അതിയായ സന്തോഷമുണ്ടു്. നിങ്ങളുടെ കോളേജ് യൂണിയനു് വരാനിരിക്കുന്ന വഷങ്ങളിൽ എല്ലാവിജയങ്ങളും ഞാൻ നേരുന്നുകൊള്ളുന്നു. ഇതിന്റെ പേരിന്നു് അർഹമാകുന്നവിധത്തിൽ ഈ സ്ഥാപനത്തെ വളത്തിയെടുക്കുന്നതിന്നും പരസ്പര സ്നേഹാദരങ്ങളും ഗുരുക്കന്മാരിലും ശിഷ്യന്മാരിലും ഒത്തൊരുമിച്ചുള്ള പ്രവത്തനത്തിന്റെയും സമപ്പണത്തിന്റെയും സജീവമായ ആവേശവും വളത്തിയെടുക്കുന്നതിന്നു നിതാന്തം പരിശ്രമിക്കേണ്ടതു് ഈ ഹോം സയൻസ് കോളജിന്റെ പ്രഥമ കത്തവ്യമാണു്. നിങ്ങൾക്കെല്ലാം എന്റെ നന്ദി.

# 5

## ഭാരതത്തിന്റെ സ്ത്രീതാദർശം *

### 1 ആമുഖം

തന്റെ സുദീർഘമായ ചരിത്രത്തിൽ ഭാരതം പല വീക്ഷണ കോണിൽക്കൂടിയും പല നിലകളിലും ജീവിതത്തെക്കുറിച്ചുള്ള പരീക്ഷണങ്ങൾ നടത്തുകയും തൽഫലമായി പല സത്യങ്ങളും കണ്ടെത്തുകയും ചെയ്തിട്ടുണ്ട്. അവയിൽ ചിലതു് ഭാരതത്തിന്നും ലോകത്തിന്നുവേണ്ടിത്തന്നെയും ശരിയാണെന്ന തെളിയിക്കപ്പെട്ടിട്ടുമുണ്ട്. ജീവിതത്തിന്റെ ലക്ഷ്യം സുഖാസ്വാദനവും വളരെക്കുറഞ്ഞ ദുഃഖവുമെന്നതല്ല. രണ്ടിനെക്കുറിച്ചുമുള്ള അനാസക്തമായ പഠനത്തിൽക്കൂടി വിജ്ഞാനം നേടുകയെന്നതാണ്. സുഖദുഃഖങ്ങളും മറ്റെല്ലാ അനുഭവങ്ങളും മനുഷ്യമനസ്സിന്ന വിജ്ഞാനവും വിവേകവും നേടുന്നതിന്നുള്ള സന്ദർഭങ്ങളാണ്. ഈ സചേതനമായ സത്യത്തെ ഗ്രഹിക്കാൻ അപക്വമായ സംസ്കാരങ്ങൾക്കു് കഴിയുന്നില്ല. ഇന്ദ്രിയ സുഖാന്വേഷണത്തിന്റെ ചഞ്ചലമായ അടിത്തറയിലാണ് അവർ ഉന്നതസൗധങ്ങൾ പടുത്തുയർത്തുന്നതു്. എന്നാൽ അത്തരം സൗധങ്ങളാകട്ടെ ആന്തരമായും ബാഹ്യമായുമുള്ള സമ്മർദ്ദങ്ങളെ താങ്ങാനാവാതെ നിലംപതിക്കുന്നു. ഭാരതീയ സംസ്കാരമാകട്ടെ അതിന്റെ ആദ്യകാല ചിന്തകന്മാരും നേതാക്കളും നല്കിയ സുസ്ഥിരമായ അടിത്തറയുടേയും തന്റെ ജനതയ്ക്കു് അവർ സംഭാവനചെയ്ത പക്വമായ ലോകവീക്ഷണത്തിന്റെയും ഫലമായി ആന്തരമായും ബാഹ്യമായുമുണ്ടായ വെല്ലുവിളികളുടെ ഇരുണ്ടകാലഘട്ടങ്ങളെ അതിജീവിച്ചുകൊണ്ടു് ആയിരക്കണക്കിൽ വർഷങ്ങളായി നിലനിന്നു വരുന്നു.

---

* മാതൃദേവിയുടെ ജന്മശതാബ്ദിയോടനുബന്ധിച്ച ബർമ്മയിൽ റങ്കൂണിലെ രാമകൃഷ്ണമിഷ്യൻ സൊസൈററിയിൽ 1954-ഡിസംബർ 3-ാംനു- വ്യത്യസ്ത സംസ്കാരങ്ങളിലെ സ്ത്രീതാദർശം എന്ന വിഷയത്തെക്കുറിച്ചുള്ള സിംപോസിയത്തിൽ ചെയ്ത പ്രസംഗം.

## 2 എല്ലാ സ്ത്രീപുരുഷന്മാരിലും സ്വതഃസിദ്ധമായുള്ള ദിവ്യത്വം

ലോകവീക്ഷണം മനുഷ്യരാശിക്കുമുമ്പാകെ കാഴ്ചവെച്ച മൂല്യങ്ങളുടെ കൂട്ടത്തിൽ പരമപ്രധാനമായതു മനുഷ്യനിലുള്ള സ്വതഃസിദ്ധമായ ദിവ്യത്വത്തെക്കുറിച്ചുള്ള ആശയമാണു്. പുരുഷനും സ്ത്രീയും മറെറല്ലാ ജീവജാലങ്ങളും സ്വഭാവേനതന്നെ ദിവ്യതയുൾക്കൊള്ളുന്നവരാണു്. മാനുഷികബന്ധങ്ങളുടെ ഘടനയിൽ ഈ മഹത്തായ മൂല്യം ഉൾക്കൊള്ളിക്കുന്ന പ്രക്രിയയെന്ന നിലയ്ക്കാണു് സാമൂഹ്യപരിണാമത്തെ ഭാരതീയചിന്ത ദർശിക്കുന്നതു്, അതിൽനിന്നാണു് സ്വാതന്ത്ര്യത്തിൻെറയും സമത്വത്തിൻെറയും വ്യക്തിത്വത്തിലടങ്ങിയ ദിവ്യതയുടെയും മൂല്യങ്ങളുദയം ചെയ്യുന്നതു്. സാമൂഹ്യവും സാംസ്കാരികവുമായ പുരോഗതിയുടെ മാനദണ്ഡം അതാണു്.

പലതരത്തിലുള്ള മാനുഷികബന്ധങ്ങളുമുണ്ടെങ്കിലും അവയിൽ പ്രമുഖമായതു് സ്ത്രീപുരുഷബന്ധമാണു്. ഏതു് സമൂഹത്തിലും സംസ്കാരത്തിലുമുള്ള പുരോഗതിയുടെ അതിപ്രധാനമായ മാനദണ്ഡം സ്ത്രീയുടെ പദവിയാണു്. വ്യത്യസ്ത സംസ്കാരങ്ങളുടെ ചരിത്രം ഈ ആശയപരിണാമത്തിൻെറ വിവിധ ഘട്ടങ്ങളെയാണു് കാഴ്ച വെയ്ക്കുന്നതു്.

## 3 ഭാരതീയസമൂഹത്തിൽ സ്ത്രീകളുടെ പദവി

സംസ്കാരത്തിൻെറ താഴ്ന്ന ഘട്ടത്തിൽ ഈ പദവി തത്ത്വത്തിലും പ്രയോഗത്തിലും ഒരു തരം ആശ്രിതത്വത്തിൻേറതാണു്. അതായതു് സ്ത്രീ പുരുഷൻെറ ഭോഗവസ്തുവെന്ന നിലയിലാണു് വീക്ഷിക്കപ്പെട്ടിരുന്നതു്. ഈ കാലഘട്ടം കഴിഞ്ഞുപോയെന്നു ഭാരതീയസമൂഹത്തിൻെറ ലിഖിത ചരിത്രത്തിൻെറ ഏററവും മുമ്പത്തെ അവലോകനത്തിൽനിന്നു് നമുക്കു് മനസ്സിലാകും: ഋഗ്വേദം പൗരത്വപരവും മതപരവുമായ രംഗങ്ങളിൽ സ്ത്രീക്കും പുരുഷനുമുള്ള സമത്വത്തിൻെറ ചിത്രം നല്കുന്നുണ്ടു്. ജ്ഞാനത്തിൻെറയും മൂല്യങ്ങളുടെയും അന്വേഷണത്തിലും അനുഷ്ഠാനകാര്യങ്ങളിലും പ്രാർത്ഥനാഗീതങ്ങളുടെ രചനയിലും മാത്രമല്ല കൂടുതൽ കക്ലേശങ്ങളായ യുദ്ധത്തിൻെറയും രാജ്യതന്ത്രത്തിൻെറയും രംഗങ്ങളിലും വൈദികകാലത്തെ സ്ത്രീകൾ പുരുഷന്മാർക്കു് സഹകാരിണികളായി വർത്തിച്ചിട്ടുള്ളതു് നമുക്കു കാണാം. പ്രായോഗികരംഗത്തുള്ള ഈ സമത്വം വേഗത്തിൽ സൈദ്ധാന്തികരംഗത്തും നിലനിന്നു. ഉപനിഷത്തുകളാകട്ടെ പുരുഷനെയും സ്ത്രീയെയും ഒന്നില്ലാതെ മറേറതു് പൂർത്തിയാകുന്നില്ലെന്ന വിധത്തിൽ പരസ്പരം പൂരിപ്പിക്കുന്ന ഒരു ദിവ്യമായ ഏകത്തിൻെറ തുല്യാർദ്ധങ്ങളാ

ണെന്ന ആശയത്തെ പ്രകാശിപ്പിക്കുന്നു. പുരുഷന്റെയും സ്ത്രീയുടെയും യഥാർത്ഥസ്വരൂപം സ്ത്രീയോ പുരുഷനോ അല്ലാത്ത നിത്യശുദ്ധബുദ്ധ മുക്തമായ ആത്മാവാണെന്നുകൂടി കണ്ടു പിടിച്ചിരിക്കുന്നു. ശരീരമന സ്സുകളോട് ബന്ധപ്പെട്ടുകൊണ്ട് അത് ലിംഗഭേദം മുതലായ വ്യത്യ സ്തതകളോടുകൂടിയ വ്യക്തിത്വമെന്ന നിലയിൽ ഉപഹിതമായിത്തീ ന്നിരിക്കുന്നു. ഇതാണ് സാമൂഹ്യശാസ്ത്രത്തിന്റെയും മററ് ഇന്ദ്രിയ വേദ്യമായ എല്ലാ ശാസ്ത്രങ്ങളുടെയും പ്രമേയമായ ജ്ഞാതനായ പുരു ഷൻ (അഥവാ സ്ത്രീ). മറേറതാകട്ടെ ആത്മീയശാസ്ത്രങ്ങളുടെ വിഷ യമായ അജ്ഞാതനായ പുരുഷൻ (അഥവാ സ്ത്രീ).

സാമൂഹ്യശാസ്ത്രത്തിന്നു അറിയുന്ന മനുഷ്യൻ പരിമിതനും അപൂ ൎണ്ണനും അസഹായനുമാണ്. അവനോ അവളോ പൂൎണ്ണരായിരിക്കുന്ന തിന്നു തങ്ങളിൽനിന്നു അന്യരായ മററു വ്യക്തികളുമായി സമ്പൎക്കം പുലത്താൻ ശ്രമിക്കുന്നു. അത്തരം ബന്ധങ്ങളിൽനിന്നുയന്നു വരുന്ന സംതൃപ്തി തനിമൃഗങ്ങൾ തുടങ്ങി അഗാധമായ ആത്മീയത ഉള്ളവർ വരെ, അപരിഷ്കൃതാവസ്ഥയിൽനിന്നു തുടങ്ങി സുസംസ്കൃതാവ സ്ഥവരെയുള്ള ഘട്ടങ്ങളിൽക്കൂടി നിലനിന്നു വരുന്നു. ഒന്നിൽനിന്നു മറെറാന്നിലേയ്ക്കുള്ള പുരോഗതിയുടെ ലക്ഷണം ആത്മനിയന്ത്രണമെ ന്ന ആശയത്തെ അടിസ്ഥാനമാക്കിയതാണ്. ജ്ഞാതമനുഷ്യനാകു ന്ന ഈ അധമദശയെ നിയന്ത്രിക്കുകയും ഉന്നതദശയാകുന്ന അജ്ഞാത മനുഷ്യൻ അഥവാ ആത്മാവായി അതിനെ പ്രകടിപ്പിക്കുകയും ചെയ്യു കയെന്നതാണ് ഈ ആത്മനിയന്ത്രണംകൊണ്ടു് ഉദ്ദേശിക്കുന്നതു്.

ഉപനിഷത്തിൽ പ്രകാശിതമായ മനുഷ്യന്റെ ഈ ആത്മീയവീ ക്ഷണമാണ് ഭാരതീയസാംസ്കാരികസൗധത്തിന്റെ അടിസ്ഥാന ശില. വിവാഹത്തിന്റെയും സദാചാരത്തിന്റെയും സിദ്ധാന്തങ്ങ ളെയും വ്യക്തിബന്ധത്തെയും മതങ്ങൾ തമ്മിലുള്ള ബന്ധത്തെയും ലോകത്തിന്റെയും ദൈവത്തിന്റെയും നേരെയുള്ള നമ്മുടെ മനോ ഭാവത്തെയും ഇതു് അഗാധമായി സ്വാധീനിച്ചു. സിദ്ധാന്തത്തിൽ ഭാരതം എക്കാലവും മനുഷ്യർ തമ്മിലും സ്ത്രീപുരുഷന്മർ തമ്മിലുമുള്ള ആത്മീയമായ സമത്വം ഉയർത്തിപ്പിടിച്ചിരുന്നുവെന്നതു് കൃതജ്ഞത യഹിക്കുന്നു. എന്നാൽ വൈദികകാലത്തിനുശേഷം സമൂഹത്തിൽ പ്രായോഗികരംഗത്തു് വദ്ധമാനമായതോതിൽ ഇതിന്നു് മാന്ദ്യം സംഭവിച്ചു. അതിന്നുകാരണം മനുഷ്യന്റെ കല്പിച്ചുകൂട്ടിയുള്ള പ്രവ ൎത്തനമായിരുന്നില്ല. ചരിത്രത്തിന്റെ ഗതിവിഗതികളായിരുന്നു. ഭാരതചരിത്രത്തിന്റെ മഹത്തായ അദ്ധ്യായങ്ങളിൽ മാനുഷിക ബന്ധങ്ങളുടെ രംഗത്തുണ്ടായിട്ടുള്ള മനുഷ്യന്റെ കരുതിക്കൂട്ടിയു ള്ള പ്രവൎത്തനം എപ്പോഴും സ്വാതന്ത്ര്യത്തേയും സമത്വത്തേയും ഉയർത്തി പ്പിടിക്കുന്നതിന്നുള്ള പ്രവണതയാണ് കാണിച്ചുപോന്നതു്.

## 4 അഭ്യുദയവും നിഃശ്രേയസവും

ഭാരതീയചിന്ത പുരുഷനെയെന്നപോലെ സ്ത്രീയേയും വീക്ഷിച്ചതു് ഭാവിഭാഗധേയമുള്ള ഒരു വ്യക്തിയെന്നനിലയിലാണു്. ഇതിനുവേണ്ടിയുള്ള അന്വേഷണം ഭാരതത്തെ അഭ്യുദയനിഃശ്രേയസങ്ങളിലേയ്ക്കു് അതായതു് ലൗകികക്ഷേമത്തിലേയ്ക്കും ആത്മസാക്ഷാൽക്കാരത്തിലേയ്ക്കുമുള്ള ഒരു തീർത്ഥയാത്രക്കാരിയാക്കിത്തീർത്തു. ജീവിതത്തിൻെറ പരമലക്ഷ്യമായ നിഃശ്രേയസത്തിൻെറ – ആത്മസാക്ഷാൽക്കാരത്തിൻെറ – അന്വേഷണമേഖലയിൽ പുരുഷനെന്നപോലെ സ്ത്രീയും തനിച്ചു നീങ്ങേണ്ടതുണ്ടു്. സമ്പൂർണ്ണ സ്വാതന്ത്ര്യവും അനന്യശരണത്വവും രണ്ടിലുമടങ്ങിയ ഉത്തരവാദിത്വത്തിൻെറ ഭാരവും അതു് പുരുഷനോ സ്ത്രീയോ ആവട്ടെ ഭൗതികസുഖങ്ങളിൽ അനാസക്തനും ദൈവത്തിൽമാത്രം ആസക്തനുമായ ഒരാളിലാണു് വന്നുചേരുന്നതു്. ഈ ഉത്തരവാദിത്വത്തിൻെറ ഭാരംവഹിക്കാൻ അലൗകികനായ ഒരു പുരുഷനോ സ്ത്രീക്കോ മാത്രമേ സാധിക്കുകയുള്ളൂ. യഥാർത്ഥസ്വാതന്ത്ര്യം അവർക്കു മാത്രമാണു്. ചരിത്രം മുഴുവൻ പരിശോധിച്ചാൽ നമ്മുടെ ഏററവും ഇരുണ്ടകാലഘട്ടങ്ങളിൽപ്പോലും ഇത്തരത്തിലുള്ള സ്ത്രീകൾ നമ്മുടെ ചക്രവാളത്തെ പ്രകാശമാനമാക്കിയിട്ടുള്ളതായിക്കാണാം. ഉപനിഷത്തുകളിലെ ബ്രഹ്മവാദിനികളും ബുദ്ധമതത്തിലെ തേരിസന്ന്യാസിനികളും ജൈനമതത്തിലെ ആദ്യദശയിലെ സന്ന്യാസിനികളും നമ്മുടെ കാലഘട്ടത്തിൽ ജീവിച്ച ശ്രീരാമകൃഷ്ണൻെറ ഗുരുഭൂതരിലൊരാളായ ഭൈരവിബ്രാഹ്മണിയും ആത്മീയതയുടെ ഉന്നതാധിത്യകകളെപ്പോലും പ്രാപിക്കുന്നതിന്നു് സ്ത്രീകൾക്കുള്ള സ്വാതന്ത്ര്യത്തെ പ്രഘോഷിക്കുന്നു.

അഭ്യുദയത്തിൻെറ അതായതു് ലൗകികമായ ഐശ്വര്യത്തിൻെറ കാര്യത്തിലാണു് സ്ത്രീകളുടെ പദവിയ്ക്കു് ഇടയ്ക്കിടെ കോട്ടം സംഭവിച്ചതു്. എന്നാൽ യഥാർത്ഥത്തിൽ ഈ രംഗത്തു് പുരുഷനായാലും സ്ത്രീ ആയാലും അനന്യാശ്രയത്വം സാദ്ധ്യമല്ല. പരസ്പരാശ്രയത്വമാണു് ഈ രംഗത്തിലെ നിയമം. അതുമാത്രമേ അഭ്യുദയം നേടുന്നതിന്നുള്ള ശ്രദ്ധേയമായ വിജയത്തിലേയ്ക്കു് നയിക്കുകയുള്ളൂ. എന്നാൽ കഴിഞ്ഞ ആയിരത്തിഅഞ്ഞൂറുവർഷങ്ങളായി സ്ത്രീയ്ക്കു് കൂടുതൽക്കൂടുതൽ സ്വാതന്ത്ര്യം നഷ്ടപ്പെട്ടുകൊണ്ടിരിക്കുകയും അവർ കൂടുതൽക്കൂടുതൽ പുരുഷനെ ആശ്രയിക്കേണ്ടിവരികയുംചെയ്യുന്നു. ഇതു് മുഖ്യമായും കലങ്ങിമറിഞ്ഞ സാമൂഹ്യ സ്ഥിതിഗതികളുടെ വെല്ലുവിളിക്കെതിരെയുള്ള സ്വാഭാവികമായ ഒരു സാമൂഹ്യ പ്രതികരണത്തിൻെറയും തൽഫലമായുണ്ടായ മനുഷ്യചേതനയ്ക്കു് വന്നുചേന്ന പരിക്ഷീണത്തിൻെറയും

ഫലമാണ്. അല്ലാതെ പുരുഷന്മാരുടെ ദുഷ്ടതകാരണമായിട്ടല്ല. എന്നാൽ ഇതിന്റെ സുദീർഘവും അനുസ്യൂതവുമായ നിലനില്പു് സ്വാമിവിവേകാനന്ദൻ ചൂണ്ടിക്കാട്ടിയതുപോലെ ഭാരതീയസമൂഹത്തിന്റെ വളർച്ചയെ തടഞ്ഞുനിർത്തുന്നതിനും നമ്മുടെ സ്ത്രീകളുടെ വ്യക്തിത്വത്തെ മുരടിപ്പിച്ചു കളയുന്നതിനും കാരണമായിത്തീൻ. ആ ഘട്ടം ഇന്നു ഭാഗ്യവശാൽ കടന്നുകഴിഞ്ഞു. സമൂഹമാകട്ടെ കൈവിട്ടുപോയ സാമൂഹ്യസമതുലിതാവസ്ഥ വീണ്ടും നേടിയെടുക്കാനുള്ള ശ്രമം ആരംഭിച്ചിരിക്കുകയാണ്. എന്നാൽ ഇക്കാലത്തു് സ്ത്രീക്കു് നഷ്ടപ്പെട്ടുപോയ വ്യക്തിത്വത്തെ തിരിച്ചുകൊടുക്കുന്നതിനും അവരെ പൂർണ്ണപദവിയിൽ വളരുന്നതിനും ഗൃഹത്തിലും സമൂഹത്തിലും തുല്യമായ സ്ഥാനം വഹിക്കുന്നതിനും പ്രാപ്തരാക്കാനും ശ്രീരാമകൃഷ്ണന്റെയും ശാരദാദേവിയുടെയും സ്വാമി വിവേകാനന്ദന്റെയും ആത്മീയ ചോദനയുടെ പിന്തുണയോടെയുള്ള സുശക്തമായ സമൂഹ്യപ്രസ്ഥാനങ്ങൾ നിലവിൽ വന്നിട്ടുണ്ടു്.

## 5 ഭാരതീയസമൂഹം: ഒരു ശ്രദ്ധേയമായ ഭാവം

ഇന്ത്യയിൽ ഒരു സ്ത്രീ പ്രസ്ഥാനം ഉണ്ടായിട്ടില്ലെന്നതു് ശ്രദ്ധേയമാണ്. ഇതിന്റെ അർത്ഥമെന്തെന്നു് നാം പ്രധാനമായും മനസ്സിലാക്കേണ്ടതുണ്ടു്. സ്ത്രീകളുടെ അവകാശങ്ങൾക്കെതിരായി ഒരു ലോകവീക്ഷണം ഉടലെടുക്കുമ്പോഴും കാലഘട്ടത്തിന്റെ ആവേശത്തിന്നെതിരായി പുരുഷന്മാർ ആ വീക്ഷണത്തിന്നനുകൂലമാകുമ്പോഴമാണ് ഒരു സ്ത്രീപ്രസ്ഥാനം രൂപമെടുക്കുന്നതു്. ഇതാണ് ആധുനികപാശ്ചാത്യ ചരിത്രത്തിന്റെ അനുഭവം. എന്നാൽ ഇന്ത്യയിൽ പുരുഷന്മാർ സ്ത്രീകളുടെ അവകാശങ്ങളെ ഉയർത്തിപ്പിടിക്കാൻ മുന്നോട്ടു വരികയും കാലത്തിന്നൊത്തു് നീങ്ങുകയുമാണുണ്ടായതു്. ഇക്കാര്യത്തിൽ അവർക്കു് സഹായകമായതു് വേദാന്തത്തിലടങ്ങിയ പുരാതനങ്ങളായ ആത്മീയ ചിന്തകളും അതുപോലെതന്നെ രാമകൃഷ്ണ-വിവേകാനന്ദപ്രസ്ഥാനത്തിൽനിന്നുയൻവന്ന അടുത്തകാലത്തെ ആത്മീയാനുഭവങ്ങളുമാണ്.

ആധുനികഭാരതീയ സ്ത്രീകളുടെ അഭിലാഷങ്ങൾ ഈ പശ്ചാത്തലത്തിൽ വേണം വീക്ഷിക്കാൻ. ഏററവും പരിഷ്കരിച്ച ബൗദ്ധിക വികാസം നേടുന്നതിനുള്ള അന്വേഷണത്തിലും സാമൂഹ്യമായ വിനോദങ്ങളിലേപ്പെടുന്നതിലും ഇന്നു ഭാരതത്തിലെ സ്ത്രീകൾ പുരുഷന്മാരുടെ എതിരാളികളായി തങ്ങളെ കാണാറില്ല. അവരുടെ അനുഗ്രഹവും സഹായവും വിലമതിക്കുന്ന സുഹൃത്തുക്കളായിട്ടാണ് ഗണിച്ചുവരുന്നതു്.

## 6 വിവാഹം സമനിലയിലുള്ളവർ തമ്മിലുള്ള ബന്ധമായിത്തീരുന്നു

സ്ത്രീത്വത്തെക്കുറിച്ചുള്ള ദേശീയ ആശയത്തിൻെറ കാര്യത്തിൽ സുപ്രധാനമായ ഫലങ്ങളിലേയ്ക്കു് ഇതു് നയിക്കുന്നു. നിരവധി ശതാബ്ദങ്ങൾക്കുശേഷം ആദ്യമായി വിവാഹം സമനിലയിലുള്ളവരുടെ സൗഹൃദമെന്ന നിലയിൽ അതായതു് സമൂഹത്തിൻെറ പോഷണത്തിനും അതുവഴിയുള്ള സന്തോഷത്തെ പങ്കിട്ടനുഭവിക്കുന്നതിന്നുമുള്ള ഒരു സംയുക്തസാഹസകർമ്മമെന്ന നിലയിൽ ആയിത്തീർന്നു. പഴയ കൂട്ടുകുടുംബവ്യവസ്ഥയിൻകീഴിൽ ഭാര്യയെന്ന നിലയിൽ സ്ത്രീക്കു് സ്വയം പ്രകാശത്തിനുള്ള അവസരം ഉണ്ടായിരുന്നില്ല. ആധുനിക ലോകശക്തികളുടെ സമ്മർദ്ദത്തിൻെറ ഫലമായി കൂട്ടുകുടുംബവ്യവസ്ഥ തകർന്നു വീഴുകയും സ്ത്രീ ഭാര്യയെന്ന നിലയിൽ പരിമിതമായ ഗൃഹപരിധിയിലെ റാണിയായും ബാഹ്യമായി അപരിമിതമായ സാമൂഹ്യകർമ്മരംഗത്തെ പൗരിയായും തീരുകയുണ്ടായി.

ഈ ആദർശത്തിലാണു് ഇന്നു് ഭാരതീയ സ്ത്രീത്വത്തിൻെറ പിടി. ഒരു വിശാലമായ കൂട്ടുകുടുംബത്തിലെ മങ്ങിയ ഒരു ഇനമെന്ന നിലയെക്കാൾ അവൾ ഇന്നു ഇഷ്ടപ്പെടുന്നതു് പരിമിതമായ ഒരു ഗൃഹത്തിൻെറ റാണിയെന്ന നിലയാണു്. എന്തിനധികം ! ഇന്നത്തെ പുരുഷനും തൻെറ ഭാര്യ ഈ ആദർശത്തിൻെറ മൂർത്തിമദ്ഭാവമാകേണമെന്നു തന്നെയാണു് അഭിലഷിക്കുന്നതു്. അവനു് അവൾ തൻെറ ഒരു ആശ്രിതയോ കളിത്തോഴിയോ ആയിരിക്കണമെന്നല്ല; ബുദ്ധിയിലും സ്വഭാവനിഷ്ഠയിലും സാമൂഹ്യവികാരങ്ങളിലും തന്നോടു് തുല്യനിലയിൽ നില്ക്കുന്നവളായിരിക്കേണമെന്നാണു് ആഗ്രഹിക്കുന്നതു്. ആരാധിക്കാനോ ആരാധിക്കപ്പെടാനോ ഉള്ളവളെന്ന നിലയിലല്ല. അവൻെറ സുഖദുഃഖങ്ങളിലും ജീവിതഭാരങ്ങളിലും ഉത്തരവാദിത്തങ്ങളിലും പങ്കാളിയാവാനുള്ള സ്വഭാവദാർഢ്യവും ഇച്ഛാശക്തിയുമുള്ള കൂട്ടുകാരിയെന്ന നിലയിലാണു് അവൾ പരിഗണിക്കപ്പെടുന്നതു്. ഇതിൽ നാം പുരാതനമായ ഋഗ്വേദകാലത്തിലെ ഭാരതീയസാമൂഹ്യാനുഭവത്തിൻെറ ഒരു പ്രതിധ്വനിയാണു് കേൾക്കുന്നതു്. പുരുഷൻെറ പുരുഷത്വവും സ്ത്രീയുടെ സ്ത്രീത്വവും വൈവാഹികബന്ധത്തിലെ സമത്വത്തിൽക്കൂടി സാക്ഷാത്കരിക്കുക വഴി ഇന്ത്യ ആത്മീയവിദ്യാഭ്യാസത്തിൻെറ അർത്ഥവത്തായ അനുഭവത്തെ അംഗീകരിച്ചിരിക്കുകയാണു്. ആധുനികപരിവർത്തനദശയുടെ ഈ കുഴച്ചലിൽനിന്നു രാഷ്ട്രസദാചാരത്തിൻെറ ഒരു ശിശുവിദ്യാലയമെന്ന നിലയിലും മതമനോഭാവങ്ങളുടെ വിദ്യാലയമെന്ന നിലയ്ക്കും സാമൂഹ്യസൗധത്തിൻെറ സംയോജിതശിലയെന്ന നിലയ്ക്കും ഒരു കുടുംബഘടകം ഉയർന്നുവരും.

പ്രാചീനഭാരതീയസംസ്കാരം സ്ത്രീയുടെ മാതൃത്വം ഉയർത്തിപ്പിടിക്കുന്നതിന്നുവേണ്ടി ഭാര്യ എന്ന നിലയിലുള്ള അവളുടെ സ്ഥാനത്തെ താരതമ്യേന അവഗണിച്ചിരിക്കുകയായിരുന്നു എന്നു് വിവേകാനന്ദസ്വാമികൾ അഭിപ്രായപ്പെടുന്നു. എന്നാൽ ആധുനികപാശ്ചാത്യസംസ്കാരം നേരേ മറിച്ചാണു് ചെയ്തതു്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ രണ്ടും ഭാഗികവും അപൂർണ്ണവുമായ പരീക്ഷണങ്ങളാണു്. അതിനാൽ ആ കാര്യത്തിൽ ആവശ്യമായ തിരുത്തലുകൾ വരുത്തേണമെന്നു അദ്ദേഹം ഇരുസംസ്കാരങ്ങളോടും അഭ്യർത്ഥിച്ചു.

## 7 വിവാഹകാര്യത്തിലുള്ള അവകാശങ്ങളുടെയും കർത്തവ്യങ്ങളുടെയും പ്രശ്നങ്ങൾ

ജീവിതപൂർത്തീകരണം തേടുന്ന രണ്ടു് സ്വാതന്ത്ര്യമതികളായ വ്യക്തികൾ ഏററവും ഗാഢമായ സാമൂഹ്യബന്ധമായ വിവാഹത്തിലേപ്പെടുന്നു. അവരാണു് ഭാര്യാഭർത്താക്കന്മാർ. പൂർത്തീകരണമെന്ന ഈ ലക്ഷ്യം സാക്ഷാൽക്കരിക്കുന്നതിന്നു് ഒരാളിൽനിന്നു മറെറാരാൾ എടുക്കുന്നതിന്നുമുമ്പു് ഓരോരുത്തരും തനിക്കുള്ളതു് അപരന്നു നല്കുന്നതിന്നാണു് പഠിക്കേണ്ടതു്. ഭാര്യയെമാത്രം ദാനം പഠിപ്പിക്കുകയും അതിൽത്തന്നെ വീണ്ടും വീണ്ടും ഊന്നുകയും ചെയ്യുന്നതു് സമതുലിതാവസ്ഥയെ തകരാറിലാക്കും. അതുപോലെ ഭർത്താവിനെ കൊടുക്കുവാൻ പഠിപ്പിക്കാതെ എടുക്കാൻമാത്രം പഠിപ്പിക്കുന്നതു് ഇരുവക്കും പൂർത്തീകരണത്തിന്നു് സഹായകമാവുകയുമില്ല. ഈ അതിശയോക്തിയിലേയ്ക്കു ഇന്ത്യ ചായ്‌വു് പ്രദർശിപ്പിക്കുകയുണ്ടായി. പിൽക്കാലത്തെ സാഹിത്യത്തിൽ മുഴുവൻ ഭാര്യമാരുടെ കർത്തവ്യങ്ങളും ഭർത്താക്കന്മാരുടെ അവകാശങ്ങളും നിറഞ്ഞുനിന്നു. ഇതു നമ്മുടെ സ്ത്രീകളിൽ പരാർത്ഥമെന്ന പരിശുദ്ധഗുണം വളർത്താൻ സഹായകമായെങ്കിലും അനുഗൃഹീതരായ ഏതാനും ചിലരുടെ കാര്യത്തിലൊഴിച്ചു് നമ്മുടെ സ്ത്രീകളുടെ മഹാമനസ്കതയുടെ പൂർണ്ണവ്യക്തിത്വത്തെ ചെറുതാക്കിക്കളയുന്നതിന്നുള്ള പ്രവണതയുളവാക്കി. കൂടുതൽ പറയേണ്ടതില്ലല്ലോ ഭർത്താവിന്റെ വ്യക്തിത്വത്തെ കുറേ ദയാഹീനമായ പന്ഥാവിലേയ്ക്കു നയിക്കുന്ന പ്രവണതയും അതു് പ്രദർശിപ്പിക്കുകയുണ്ടായി.

ഇതേ വൈഷമ്യങ്ങൾ നേരെ എതിരായ വഴിയിൽ പാശ്ചാത്യരാജ്യങ്ങളിലും സംഭവിച്ചു. എടുക്കുന്നതിനേക്കാൾ കൊടുക്കുന്നതാണു് കൂടുതൽ അനുഗൃഹീതമെന്നതിനെ വിസ്മരിച്ചു അവിടത്തെ ഭാര്യമാർ ലഘുവും ഗുരുവുമായ രീതിയിൽ അവരുടെ അവകാശങ്ങളിൽ ഉറച്ചുനില്ക്കുകയാണുണ്ടായതു്. ആരോഗ്യകരമായ ഒരു സമൂഹത്തെ സൃഷ്ടിക്കുന്നതിൽ ഭാര്യാഭർത്താക്കന്മാരുടെ അവകാശങ്ങളുടെയും കർത്തവ്യങ്ങളുടെയും സുസ്വരമായ നീക്കുപോക്കുകളാണു് ആവശ്യം. അവിടെ

ബന്ധങ്ങളുടെ അനായാസമായ പ്രവർത്തനത്തിന്മേൽ ഇതുമൂല്യങ്ങളും അരോചകമായതരത്തിൽ കൈകടത്തുന്നില്ല.

ഈ രംഗത്തു് ഭാരതീയചിന്താഗതിക്കു് അതിൻെറ മനുഷ്യനെ കുറിച്ചും ജീവിതത്തെക്കുറിച്ചുമുള്ള ആത്മീയവീക്ഷണത്തിനു പൗരസ്ത്യരും പാശ്ചാത്യരുമായ സ്ത്രീ പുരുഷന്മാരുടെ പാദങ്ങളും ഉറപ്പിച്ചു നിർത്തുന്നതിൽ വളരെയേറെ സഹായകമായ സംഭാവനകളും നല്കാനുണ്ടു്. മനുഷ്യൻ നിശ്ചലനായ വ്യക്തിയല്ല. ശിശു ആൺകുട്ടിയോ പെൺകുട്ടിയോ ആയും അനന്തരം യുവാവോ യുവതിയോ ആയും അവസാനം വൃദ്ധനോ വൃദ്ധയോ ആയും വളരുന്നു. ലൈംഗികബോധം രണ്ടുഘട്ടങ്ങളുടെയും മദ്ധ്യത്തിൽ ഉദിക്കുന്നു അതാകട്ടെ ആദ്യത്തെയും അന്ത്യത്തിലേയും ഘട്ടങ്ങളിൽ പ്രകാശിക്കുന്നുമില്ല. സ്ത്രീക്കു് ഒരു ഭാര്യയെന്നനിലയിൽ ജീവശാസ്ത്രപരമായും സാമൂഹ്യമായുമുള്ള മൂല്യമാണു് കൂടുതലുള്ളതു്. അതിൽ വ്യക്തിത്വത്തിൻെറ ഊർജ്ജത്തിൻെറ പ്രഭവകേന്ദ്രമെന്ന നിലയിലുള്ള അഹംബോധത്തിൽനിന്നു ആത്മീയതയുടെ പരിമളം വളരെ കുറച്ചുമാത്രമേ ബഹിർഗ്ഗമിക്കുന്നുള്ളൂ. അതിലെ ധാർമ്മികതയാകട്ടെ കൂടുതൽ സാമൂഹ്യമായ സ്വഭാവത്തിലുള്ളതും ഉടമ്പടിയുടെ രൂപത്തിലും ആചാരമെന്ന നിലയിലുമുള്ളതുമാണു്. എന്നാൽ അത്തരത്തിലുള്ള ഒരു ഭാര്യയും ഭർത്താവും ഒരു അമൂർത്ത സങ്കല്പം മാത്രമാണു്. ഏതു് ഭാര്യയും ഭർത്താവും ചില സന്ദർഭങ്ങളിലെങ്കിലും അഹംബുദ്ധിക്കു പിന്നിലുള്ള തങ്ങളുടെ അന്തർവർത്തിയായ ആത്മാവിൻെറ ശക്തിയും സൗന്ദര്യവും പ്രശാന്തിയും വെളിപ്പെടുത്തിക്കൊണ്ടു് അഹംഭാവത്തിന്നതീതമായ സമുന്നത നിലയിലേയ്ക്കു് ഉയരാറുണ്ടു്.

## 8 ഭാര്യാത്വവും മാതൃത്വവും

വിവാഹത്തിൽക്കൂടി അഗാധവർത്തിയായ ആത്മാവിൻെറ വർദ്ധമാനമായിക്കൊണ്ടിരിക്കുന്ന മുക്തിയാണു് ഭാരതീയചിന്ത ഉദ്ദേശിച്ചിട്ടുള്ളതു്. സ്ത്രീയെസംബന്ധിച്ചേടത്തോളം ഇതു് നേടിയെടുക്കുന്നതു് ഭാര്യ അമ്മയായി വളരുന്നതിൽക്കൂടിയാണു്. അതാകട്ടെ വെറും ജീവശാസ്ത്രപരമായാവണമെന്നില്ല; വ്യക്തമായും ആത്മീയമായിട്ടാണു്. ഭാര്യാത്വത്തിൻെറ ആത്മീയരൂപാന്തരമാണു് മാതൃത്വം. ഭാര്യക്കു് ആവശ്യപ്പെടുകയും സ്വീകരിക്കുകയും ചെയ്യാം. എന്നാൽ അമ്മയാകട്ടെ നല്കുകയെന്നതു് തൻെറ സവിശേഷാധികാരമായിട്ടാണു് കരുതുന്നതു്. തൻെറ മാതൃത്വത്തിൻെറ പരിമിതമായ പരിധികളുള്ളിൽ അവരും സ്വാർത്ഥത്യാഗത്തിൽക്കൂടി ആത്മാവിനെ അതിവർത്തിക്കുന്നതിന്നു മാതൃകയാണു്. സ്ത്രീ ഭാര്യയെന്നനിലയിൽ സാമൂഹ്യമായി പ്രാധാന്യം വഹിക്കുന്നുവെങ്കിലും അമ്മയെന്ന നിലയ്ക്കു്

അവരാം ആത്മീയമഹത്ത്വമാണ് വഹിക്കുന്നതു്. ജീവശാസ്ത്രപരമെന്നതിന്റെ അതിർത്തിക്കുള്ളിൽപ്പെട്ടതാണ് ആത്മീയമെന്നതെങ്കിലും അമ്മയെന്ന നിലയിൽ അല്പംമാത്രം ജീവശാസ്ത്രപരമായ നിലയിൽ വർത്തിക്കുന്ന സ്ത്രീ അവരുടെ സ്ത്രീവർഗ്ഗത്തിനു സാധിക്കാവുന്ന സദാചാരപരവും ആത്മീയവുമായ സമുന്നത നിലയിൽത്തന്നെ നില്ക്കുമായിരുന്നു. എന്നാൽ ആത്മീയമായ മൂല്യം ജീവശാസ്ത്രപരമായി മാത്രമല്ല സാമൂഹ്യമായ വശത്തെയും കവിഞ്ഞു നില്ക്കുന്നതാണ്. അതാകട്ടെ കുടുംബം, വർഗ്ഗം, വിശ്വാസപ്രമാണം എന്നിവയുടെ അതിർത്തി ലംഘിക്കുകയും സാർവ്വജനീനതയുടെ വശം കൈക്കൊള്ളുകയും ചെയ്യുന്ന മാതൃത്വത്തിന്റെ ആദർശം പ്രകടമാക്കുന്നു. രാഷ്ട്രത്തിലെ കോടിക്കണക്കിനു ജനങ്ങളെ മാതൃഹൃദയത്തോടെ ആശ്ലേഷിച്ചുകൊണ്ടു് ഭാര്യയായിരിക്കേത്തന്നെ ഒരു പൗരിയെന്ന നിലയിലും ഫലപ്രദമയി പ്രവർത്തിക്കുവാൻ സ്ത്രീയെ പ്രാപ്തയാക്കുന്നതു് ആത്മാതിവർത്തിത്വമെന്ന ഈ ആത്മീയസമുന്നതിയാകുന്നു. ഇതാണ് ജീവിതത്തെ കണ്ടെത്തലെങ്കിൽ – വ്യാപകവും പൂർണ്ണവുമായ ജീവിതത്തെ – അതിലേക്കുള്ളമാർഗ്ഗം ഈ സ്വാർത്ഥത്യാഗത്തിൽക്കൂടിയുള്ള ആത്മവികാസമാണ് അതാണ് ഒരു സ്ത്രീ ഭാര്യാത്വത്തിൽനിന്നു മാതൃത്വത്തിന്റെ ആദർശത്തിലേയ്ക്കുയരുമ്പോഴം ചെയ്യുന്നതു്.

## 9 മാതൃത്വആദർശം! അതിന്റെ സാർത്ഥകതയും സാമൂഹ്യപ്രചോദനവും

ഇതിൽ ഒരു മൂല്യവും അവഗണിക്കപ്പെടുകയോ നിഷേധിക്കപ്പെടുകയോ ചെയ്യുന്നില്ല. താഴ്ന്നവ്യക്തിത്വത്തിൽനിന്നു ഉയന്ന വ്യക്തിത്വത്തിലേയ്ക്കുള്ള ഒരു വളച്ച്. സഹജമായ ദിവ്യതയുടെ പുരോഗമനമായ പ്രകാശനമാണ് ഇവിടെക്കാണുന്നതു്. ഇതു് ഞാൻ മുമ്പു് ചൂണ്ടിക്കാണിച്ചതുപോലെ ഒരു വ്യക്തിയുടെയോ സംസ്കാരത്തിന്റെയോ പുരോഗതിയുടെ ഭാരതീയമാനദണ്ഡമാണ്. ഭാരതീയ സംസ്കാരമനുസരിച്ച് ഈ മാതൃത്വആദർശമാണ് സ്ത്രീത്വത്തിനു പ്രാപിക്കാവുന്ന അത്യുന്നതപദവി നിസ്സ്വാർത്ഥമായ സ്നേഹത്തിന്റെ ഈ പ്രതീകം ഹൈന്ദവമനസ്സിനു് കാണപ്പെടുന്ന അമ്മയുടെ വ്യക്തിത്വത്തിനുപരി അവരിൽ അന്തർഭവിച്ചിട്ടുള്ള ദിവ്യയാഥാർത്ഥ്യത്തെ വെളിപ്പെടുത്തിക്കൊടുക്കുന്നു. ഒരു ഹിന്ദുവിനു സൃഷ്ടിയുടെയെല്ലാം മാതാവാണ് ദൈവം. ദൈവത്തെ അമ്മയായിക്കാണാൻ പഠിപ്പിച്ച ഒരു രാഷ്ട്രം സ്ത്രീയെക്കുറിച്ചുള്ള സ്വന്തം വീക്ഷണം ഏററവും ശാലീനതയോടെയും ഭക്തിയോടെയും സമർപ്പിച്ചിരിക്കുകയാണ്. ഹിന്ദുവിന്റെ സംസ്കാരം അയാളെ എല്ലാ സ്ത്രീകളേയും മാത്രമല്ല എല്ലാ ജീവവർഗ്ഗങ്ങളിലെ സ്ത്രീകളേയും ദിവ്യമാതാവിന്റെ രൂപങ്ങളായി

ക്കാണാൻ ശീലിപ്പിച്ചിരിക്കുകയാണ്. നമ്മുടെ വേദങ്ങളനുസരിച്ച് ഗുരുവിനെക്കാളും പിതാവിനെക്കാളും ഭക്ത്യാദരങ്ങൾ അർഹിക്കുന്നതു് മാതാവാണ്. (മനുസ്മൃതി || 145) ഇപ്രകാരം പറയുന്നു:

ഉപാദ്ധ്യായാൻ ദശാചാര്യാ ആചാര്യാനാം ശതം പിതാ
സഹസ്രം തു പിതൄൻ മാതാ ഗൗരവേനാതിരിച്യതേ.

(ഭക്ത്യാദരങ്ങളുടെ കാര്യത്തിൽ അതർഹിക്കുന്നതു് ഉപാദ്ധ്യായനെക്കാൾ പതിന്മടങ്ങ് ആചാര്യനാണ്. ആചാര്യനെക്കാൾ നൂറ് മടങ്ങ് പിതാവാണ്. പിതാവിനെക്കാൾ ആയിരം മടങ്ങ് മാതാവാണ്.)

ഒരു ഹിന്ദുവിനെസംബന്ധിച്ചിടത്തോളം ഉയന്ന ആത്മീയതയുടെയും യഥാർത്ഥസംസ്കാരത്തിൻെറയും ലക്ഷണമായ നിസ്സ്വാർത്ഥസ്നേഹവും ദയയും കാണുന്നതു് അമ്മയിലാണെന്നതാണ് ഇത്രയും സമുദ്ധമായ മഹത്ത്വം കല്പിക്കുന്നതിന്നു കാരണം. ഇവ നേടിയെടുക്കുകയെന്നതു് സ്ത്രീകൾക്ക് പൊതുവേയുള്ള പ്രത്യേകാവകാശമാണ്. ഭാരതം എക്കാലവും തൻെറ സ്ത്രീകളുടെ മുമ്പാകെവെച്ച ദശനം ഇതായിരുന്നു. ഭാരതത്തിൻെറ പുത്രിമാരാകട്ടെ ഈ ദശനം തങ്ങളുടെ ജീവിതത്തിൽ സാക്ഷാൽക്കരിക്കാൻ ആവേശപൂവ്വം യത്നിച്ചിട്ടുണ്ട്. ഭാരതീയസ്ത്രീകളിൽ പ്രകടമാകാറുള്ള ന്യൂനതകളും ഈ ആവേശത്തിൽ നിന്നു തന്നെ ഉദ്ഭൂതമായതാണ്. ഉദാഹരണമായി സതി എന്ന സമ്പ്രദായത്തെ എടുക്കുക. അതാകട്ടെ പാതിവ്രത്യമെന്ന ആദശത്തോടുള്ള ഭക്തിയിൽ നിന്നു ഉടലെടുത്തതാണ്. അതു് പിന്നീട് സമുദായത്തെ കുഴപ്പത്തിലേയ്ക്കും നാശത്തിലേയ്ക്കും നയിക്കുന്ന ഭീഷണിയായിത്തീന്നു.

തങ്ങളിൽ സഹജമായ ദിവ്യത്വത്തിൻെറ ദശനത്തിൽനിന്നാണ് സ്ത്രീകൾ അനുവത്തിച്ചുവരുന്ന പാതിവ്രത്യം, വിശുദ്ധി, നിഃസ്വാത്ഥത, സേവനതല്പരത, ശാലീനത, ഒതുക്കം മുതലായ ഗുണങ്ങൾ അവർ സമാജ്ജിച്ചതു്. അവയാണ് അവരുടെ അസ്തിത്വത്തിൻെറ ഊടുംപാവും. ഭാരതീയസ്ത്രീകൾക്ക് അവരുടെ ഈ പൈതൃകത്തിൽനിന്നു് ചാടിപ്പോകാൻ സാദ്ധ്യമല്ല. 56-ൽപരം വഷങ്ങൾക്കുമുമ്പ് സ്വാമി വിവേകാനന്ദൻ താക്കീതു് നല്കി (കംപ്ലീററ്വർക്സ്, വാള്യം. 3, പേജ്. 256):

'നമ്മുടെ സ്ത്രീകളെ സീതയുടെ ആദശത്തിൽനിന്നു മാററിനിത്തിക്കൊണ്ട് അവരെ ആധുനികവല്ക്കരിക്കാനുള്ള ഏതു് ശ്രമവും നാം ദിനംപ്രതി കാണുന്നതുപോലെ പരാജയത്തിൽക്കലാശിക്കും. ഭാരതത്തിലെ സ്ത്രീകൾ സീതയുടെ കാല്പാടുകളിൽക്കൂടി വളരുകയും വികസിക്കുകയും വേണം. അതുമാത്രമാണ് ഒരേയൊരുമാഗ്ഗം'.

പുരാതനഭാരതീയസ്ത്രീകൾ സീതയുടെയും സാവിത്രിയുടെയും ദമയന്തിയുടെയും ആദർശങ്ങളിൽക്കൂടിയാണു് വളർന്നതു്. അവർ പ്രവർത്തിച്ചുപോന്ന പരിമിതമായ ലോകത്തിൽ ഈ ആദർശങ്ങൾ അവളുടെ നിലനില്പിന്നു പര്യാപ്തമായതായിരുന്നു. എന്നാൽ വിശാലമായ സന്ദർഭങ്ങളുള്ള ഒരു ലോകത്തിലേയ്ക്കു് എറിയപ്പെട്ടിട്ടുള്ള ഇന്നത്തെ സ്ത്രീ തന്റെ സർവ്വതോമുഖമായ പോഷണത്തിന്നു ഈ ആദർശങ്ങൾ പര്യാപ്തങ്ങളല്ലെന്നു മനസ്സിലാക്കുന്നു. ഇവയുടെ വശ്യത ഉൾക്കൊള്ളാനുള്ള സംവേദനശക്തി അവൾക്കില്ലാത്തതുകൊണ്ടല്ല. കാര്യം എത്രയോ അപ്പുറം കിടക്കുന്നു. അവളുടെ പുതിയ അഭിലാഷങ്ങളും ഊർജ്ജങ്ങളും നിലനിർത്തുവാൻ അവ മതിയാകുകയില്ലെന്നും അവർ മനസ്സിലാക്കുന്നുവെന്നതാണു് അതു്. ദേശീയമായ ആത്മീയപാരമ്പര്യം എന്തെല്ലാം അനുവദിക്കുന്നുണ്ടു് എന്നതിനെക്കുറിച്ചു് സമഗ്രമായ ഒരു ധാരണയില്ലാത്തതിനാൽ അവളുടെ പ്രവർത്തനത്തോടും വിശാലമായ ലോകത്തിലുള്ള ചലനങ്ങളോടും അനുബന്ധിച്ചുണ്ടാകുന്ന ഉദ്വേഗം അവളുടെ ഓരോ കാൽവെയ്പിലും താളപ്പിഴവുകൾ സൃഷ്ടിക്കുന്നു. ഈ അനുവാദമാണു് ശ്രീരാമകൃഷ്ണനിൽനിന്നും സ്വാമി വിവേകാനന്ദനിൽനിന്നും മാതൃദേവിയിൽനിന്നും അവർക്കു് ലഭിച്ചതു്.

## 10 സ്വാമി വിവേകാനന്ദനും നമ്മുടെ സ്ത്രീകളും

യാതൊരു കലവറയുമില്ലാതെ സ്ത്രീകളുടെ സ്വാതന്ത്ര്യത്തിന്നും സമത്വത്തിന്നും വേണ്ടി യത്നിക്കുകയും അവയെ പൊക്കിപ്പിടിക്കുകയും ചെയ്ത ചരിത്രത്തിലെ ആദ്യത്തെ സന്ന്യാസി സ്വാമി വിവേകാനന്ദനാണു്. ആധുനികസ്ത്രീകളുടെ മുമ്പാകെ ഭാരതീയമാതൃത്വത്തിന്റെ ആദർശത്തെ ഉയർത്തിപ്പിടിക്കവേതന്നെ ആധുനികമായ ഭാര്യാത്വമെന്ന ആദർശത്തിന്റെ സഫലീകരണത്തിന്നു് അതു് ഉതകേണമെന്നു് അദ്ദേഹം ആഗ്രഹിച്ചു. അല്ലാതെ അതിന്റെ നിഷേധമായിരുന്നില്ല അദ്ദേഹത്തിന്റെ ആവശ്യം. സ്ത്രീ, സ്ത്രീയായിനിന്നുകൊണ്ടുതന്നെ അവളുടെ ഗാർഹികവും സാമൂഹ്യവുമായ പ്രവർത്തനങ്ങൾ വഴി അവളിൽ അന്തർലീനമായ പൂർണ്ണതയെ സാക്ഷാൽക്കരിച്ചുകൊണ്ടു് അവൾക്കു് ഇതു് നേടിയെടുക്കേണ്ടതുണ്ടു്. തന്റെ ഊർജ്ജവും പ്രായോഗികസാമർത്ഥ്യവും ശാന്തിയോടും സമാധാനത്തോടും അന്തർദൃഷ്ടിയോടും കൂടിയ സാമൂഹ്യബോധവും സംയോജിപ്പിക്കുവാൻ സ്ത്രീയെ സഹായിക്കുന്ന പ്രായോഗിക ആത്മീയതയുടെ തന്ത്രമിതാണു്. തന്റെ ഊർജ്ജത്തെ കൂടുതൽ വിശാലമായ രംഗത്തിലേയ്ക്കു് വ്യാപിപ്പിക്കുവാൻ ഉദ്യമിക്കുന്ന സ്ത്രീ ആദ്യമായി ശാന്തിയും ക്രമവും സ്വന്തം ഭവനത്തിൽ പ്രതിഷ്ഠിക്കുവാൻ പഠിച്ചിരിക്കണം.

ആധുനിക ഭാരതീയവനിതയ്ക്കു് ആകർഷകമായിത്തീരേണ്ട സ്ത്രീത്വാദർശം ഇതാണു്. വ്യാപകമായ ആന്തരോജ്ജത്തെ നിയന്ത്രിതമായും ആയാസരഹിതമായും മുക്തമാക്കുകയും അതുവഴി ഉദ്വേഗരഹിതവും കാര്യക്ഷമവുമായ പ്രവർത്തനത്തെയും വിശാലരംഗങ്ങളിലുള്ള സംഘർഷരഹിതമായ കർമ്മങ്ങളെയും സാദ്ധ്യമാക്കുന്നവിധത്തിലുള്ള വിശാലവും സമ്പന്നവുമായ ഒരു വ്യക്തിത്വവും പതറാത്ത സ്വഭാവനിഷ്ഠയുമാണു് ഇതുകൊണ്ടുദ്ദേശിക്കുന്നതു്. ആത്മജ്ഞാനത്തെയും ആത്മോത്കർഷത്തെയും കുറിച്ചുള്ള അനാസക്തമായ അന്വേഷണവും ധ്യാനത്തിൽക്കൂടിയും വിവേചനത്തിൽക്കൂടിയുമുള്ള ആന്തരസത്തയുടെ പോഷണവും ഉൾക്കൊള്ളുന്ന കഠിനമായ സാധനയുടെ ഫലമാണിതു്.

## 11 നമ്മുടെ സ്ത്രീകളുടെ ആത്മീയവളർച്ച

പരിശുദ്ധമായ മതത്തിന്റെ സംഭാവന അതാണു്. വിവേകാനന്ദന്റെ അഭിപ്രായമനുസരിച്ചു് ഈ മതപരമായ പരിശീലനമില്ലാതെയുള്ള ഭാവിഭാരതീയവനിതയെ സങ്കല്പിക്കാൻ പോലും കഴിയുകയില്ല. ഭഗിനി നിവേദിത തന്റെ 'ദി മാസ്റ്റർ ആസ് ഐ സൊഹിം' (പേജ് 283.) എന്ന ഗ്രന്ഥത്തിൽപ്പറയുന്നു:

'പുരാതനമായ ധ്യാനശക്തി തീരെയില്ലാത്ത ഭാവിയിലെ ഒരു ഹിന്ദുസ്ത്രീയെ അദ്ദേഹത്തിനു മുൻകൂട്ടി കാണാൻ കഴിഞ്ഞിരുന്നില്ല. സ്ത്രീകൾ ആധുനികശാസ്ത്രം പഠിക്കണം; എന്നാൽ അതു് പുരാതനമായ ആത്മീയതയെ നഷ്ടപ്പെടുത്തിക്കൊണ്ടാവരുതു്. മാതൃകാപരമായ വിദ്യാഭ്യാസം സാമൂഹ്യശരീരത്തിൽ സമഗ്രമായി നേരിട്ടുള്ള പരിവർത്തനം വരുത്തുന്നതിനുസാദ്ധ്യമായ ഏററവും ചെറിയ സ്വാധീനം പോലും ചെലുത്താൻ കഴിവുള്ളതാകണം എന്നു് അദ്ദേഹം വ്യക്തമായിക്കണ്ടിരുന്നു. അതു് ഇപ്പോഴുള്ളതും വരാനിരിക്കുന്നതുമായ ഓരോ സ്ത്രീയേയും ഇന്ത്യയിലെ എല്ലാ പുരാതനസ്ത്രീകളുടേയും മഹത്ത്വം ഉൾക്കൊള്ളുന്നവളായിത്തീരാൻ അങ്ങേയററം പ്രാപ്തമാക്കണം'

അത്തരം വിദ്യാഭ്യാസം നേടിയ സ്ത്രീ, സ്ത്രീയെന്നനിലയ്ക്കുള്ള തന്റെ മൂല്യം മനസ്സിലാക്കുകയും സമൂഹത്തിന്റെ സമാധാനത്തിനും സമൃദ്ധിക്കുമുള്ള അവളുടെ സവിശേഷമായ പങ്കു് സംഭാവന ചെയ്കയും വേണം. പുരുഷനെപ്പോലെയായിത്തീരാനുള്ള ആധുനികസ്ത്രീയുടെ പ്രലോഭനം ഈ പരിവർത്തനത്തിലേയ്ക്കു് കടന്നുപോകുന്ന ഒരു ദശമാത്രമാണു്. യാഥാർത്ഥ്യബോധത്തോടെ സ്വന്തംവർഗ്ഗത്തിൽനിന്നുകൊണ്ടുതന്നെ പുരുഷനും സ്ത്രീയും ക്രമേണ ലിംഗബോ

ധത്തെ അതിക്രമിച്ച് പുരുഷൻെറയും സ്ത്രീയുടേയും യഥാർത്ഥഭാവ മായ ലിംഗഭേദരഹിതമായ ആത്മാവിൻെറ സാക്ഷാൽക്കാരം നേടു ന്നുവെന്ന ചിന്താഗതിയാണ് ഭാരതത്തിനുള്ളത്. പുരുഷനും സ്ത്രീക്കും പുരോഗതിയിലേയ്ക്കുള്ള യഥാർത്ഥദിശയായി ഇതിനെ ഗണിച്ചിരുന്നു. ഭഗിനി നിവേദിത (മേല്പറഞ്ഞപുസ്തകം. പേജ്. 293) ഇപ്രകാരം പറയുന്നു:

'ശരീരത്തിൻെറ ശൃംഖല മനസ്സിൻെറയും ആത്മാവിൻെറയും മേൽ കൂടുതൽ മുറുക്കുന്നതിന്നു ഹേതുവാകുന്ന ഒരു ജീവിതപദ്ധതി യേയും ഘടനയേയും താൻ ഒരിക്കലും അനുവദിക്കുകയില്ല. വ്യക്തി മഹത്ത്വം പ്രാപിക്കുന്നതിന്നനുസരിച്ച് അവരു മനസ്സിലും സ്വഭാ വത്തിലുമുള്ള സ്ത്രൈണതയുടെ പരിമിതികളെ അതിക്രമിയ്ക്കും. അത്തരം അതിവർത്തിത്വത്തിൻെറ ആധിക്യത്തെയാണ് പ്രതീക്ഷി ക്കേണ്ടതും പ്രശംസിക്കേണ്ടതും'.

## 12 ശാരദാദേവിയും നമ്മുടെ സ്ത്രീകളും

ആധുനികപരിവർത്തനദശയുടെ കുഴക്കിൽക്കൂടി സഞ്ചരിക്കുന്ന ആധുനികഭാരതീയസ്ത്രീക്ക് തൻെറ പ്രയത്നത്തിൽ കാലുറപ്പിച്ചു നി ത്തുന്നതിന്നു സഹായിക്കുന്ന ആപേക്ഷരിതമായ മാതൃകയായി പരി ലസിക്കുന്ന മാതൃദേവിയാണ് ശാരദാദേവി. ഒരു ആദർശഭാര്യ, മാതാവ്, സന്ന്യാസിനി എന്നീ നിലകളിൽ സ്ത്രീകളുടെ ജീവിത ത്തിൽ അതിൻെറ വിവിധ തുറകളിലും പോഷണത്തിന്നും സഹായി ക്കുന്ന അക്ഷയമായ ഉറവിടമാണ് അവർ 'ഒരു പരമ്പരയിലെ അവ സാനമാണോ, അല്ല ഒരു പുതിയതിൻെറ ആരംഭമാണോ ? അവർ എന്നു ചോദിച്ചുകൊണ്ട് ഭഗിനി നിവേദിത തുടരുന്നു: (അതേ പുസ്തകം പേജ് 147–48)

'അവരിൽ ഏററവും സരളയായ ഒരു സ്ത്രീക്ക് നേടാവുന്ന ജ്ഞാനവും മാധുര്യവും സാക്ഷാൽകൃതമായതായിക്കാണാൻ കഴിയും. എന്നാലും എന്നെ സംബന്ധിച്ചിടത്തോളം അവരുടെ മര്യാദയുടെ ഗാംഭീര്യവും തുറന്ന മനസ്സും, ഏതാണ്ട് അവരുടെ സന്ന്യാസിത്വ ത്തോളം തന്നെ ആശ്ചര്യകരമായിത്തോന്നുന്നു. എത്ര നവീനവും സ ങ്കീർണ്ണവുമായ പ്രശ്നം അവരുടെ മുമ്പാകെ വെച്ചാലും അതിനെക്കുറി ച്ച് വിശാലവും ഉദാരവുമായ ഒരു വിധി നല്കുന്നതിൽ ഒരിക്കലെങ്കി ലും അവർ സങ്കോചം കാണിച്ചതായി എനിക്കനുഭവമില്ല. അവരു ടെ ജീവിതം പ്രാർത്ഥനയുടെ സുദീർഘമായ ഒരു പ്രശാന്തതയാണ്. അവരുടെ അനുഭവം മുഴുവൻ ഒരു ദൈവികസംസ്ക്കാരത്തിൻേറ താണ്. എന്നാലും എല്ലാ ഘട്ടങ്ങളുടെയും സമുന്നതനിലയിലേയ്ക്ക്

അവർ ഉയൻനിന്നു. ഏതെങ്കിലും വൈപരീത്യം അവരെ പീഡിപ്പിച്ചിട്ടുണ്ടോ ? അവരിൽ അസാധാരണമായ ശാന്തിയും തീവ്രതയും ആയിരുന്നു കാണാൻ കഴിഞ്ഞതു്. അവസ്ഥ പരിഹാരംകാണാൻ കഴിയാത്ത സാമൂഹ്യവികസനത്തിൽനിന്നുളവായ ഏതെങ്കിലും അമ്പരപ്പുളവാക്കുന്നതോ പീഡിപ്പിക്കുന്നതോ ആയ പ്രശ്നം ആരെങ്കിലും അവരുടെ മുമ്പാകെ വെയ്ക്കുമോ ? പിഴയ്ക്കാത്ത അന്തർദൃഷ്ടിയോടെ അവർ നേരെ കാര്യത്തിൻെറ ഹൃദയത്തിലേയ്ക്കു് കടക്കുകയും പ്രശ്നകർത്താവിനെ വിഷമാവസ്ഥയ്ക്കുനേരെ കൈക്കൊള്ളേണ്ട യഥാത്ഥമനോഭാവത്തിലേക്കെത്തിക്കുകയും ചെയ്യുന്നു. ഇനി വല്ല കടുംകൈയും ആവശ്യമാണോ ? മൂഢമായ ഒരു വൈകാരികതയും അവരെ അതിൽനിന്നു പതറിപ്പിച്ചു കളയുകയില്ല. അവർ ചെയ്യാൻ അറച്ചുനില്ക്കുന്ന ഏതിൻെറയും ബഹുമാന്യതയുടെയും നിയമങ്ങൾ ലംഘിച്ച ആരും വീണ്ടും ഒരിക്കലും അവരുടെ മുമ്പാകെ പ്രവേശിക്കുകയില്ല.

അവരുടെ സംഗീതവൈഭവത്തെക്കുറിച്ചു സംസാരിച്ചവേ അവരുടെ ഒരു ആത്മീയശിഷ്യ പറഞ്ഞതുപോലെ 'സംഗീതസാന്ദ്രം' ആപാദമധുരം, ആദ്യന്തവിനോദം. അവർ ആരാധന നടത്തുന്ന മുറി മാധുര്യപൂരിതം.

## 13 ഉപസംഹാരം

ഭാരതീയസ്ത്രീത്വത്തിൻെറ ഈ പരിധിനിർണ്ണയത്തിൽ തദ്ദേശീയവും പ്രാദേശികവുമായവയൊന്നുമില്ല, മാനുഷികവും സാവ്വത്രികവുമായ ഒട്ടേറെ കാര്യങ്ങൾ ഉണ്ടുതാനും. അതു് സ്വാഭാവികവുമാണു്. പൗരാണികഭാരതീയചിന്ത പുരുഷനെയോ സ്ത്രീയെയോ സംബന്ധിച്ച വിഷയങ്ങളെ വിശകലനം ചെയ്യതു് മുഖ്യമായും ദേശീയമോ വർഗ്ഗപരമോ ആയ അടിസ്ഥാനത്തിലായിരുന്നില്ല; മറിച്ചു് മനുഷ്യോല്ക്കൃഷ്ടത്തിൻെറ അടിസ്ഥാനത്തിലായിരുന്നു. വിവേകാനന്ദനിൽക്കൂടി പ്രകാശിതമായ അടുത്ത കാലത്തെ ഭാരതീയചിന്ത ഒരു സമ്പൂർണ്ണമായ മാനവികസംസ്ക്കാരവും നാഗരികതയും രൂപപ്പെടുത്തുന്നതിന്നുവേണ്ടി പൗരസ്ത്യവും പാശ്ചാത്യവുമായ ജീവിതമൂല്യങ്ങളുടെ ഉദ്ഗ്രഥനം സാധിക്കുക എന്ന ലക്ഷ്യം നേടുന്നതിന്നു ബോധപൂവ്വമായ ശ്രമം നടത്തിക്കൊണ്ടിരിക്കുകയാണു്.

# 6

# ഭാരതീയസ്ത്രീത്വത്തിൻെറ ആദർശങ്ങൾ *

## 1 ആമുഖം

നിങ്ങളുടെ ഇക്കൊല്ലത്തെ വാർഷികദീപോത്സവത്തിൽ പങ്കെടുക്കുന്നതിനും മാതൃദീപത്തെ തെളിയിക്കുന്നതിനും എന്നെ ക്ഷണിച്ചതിൽ ഞാൻ ശ്രീ. അവിനാശിലിംഗത്തോടും ഡോക്ടർ രാജമ്മാളിനോടും വളരെ നന്ദിയുള്ളവനാണ്. ഇപ്പോഴുംകഴിഞ്ഞ ആഘോഷം ആത്മീയ സൗന്ദര്യം കൊണ്ടും കലാപരമായ വശ്യതകൊണ്ടും എന്നെ അഗാധമായി ആകർഷിച്ചിരിക്കുന്നു. ഇത്തരത്തിലുള്ള ഒരനുഭവം സമൂഹത്തിൻെറ പ്രോജ്ജ്വലമായ ഭാവിയിൽ ഒരാൾക്ക് വിശ്വാസം ജനിപ്പിക്കും. ഇന്നു നാം നമ്മുടെ ചുററുപാടും കണ്ണോടിക്കുമ്പോൾ നമ്മെ ഹതാശരാക്കുന്ന സംഭവപരമ്പരകളാണ് ദൃശ്യമാകുന്നത്. എന്നാൽ ഈ ഹോംസയൻസ് കോളേജ് പോലുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങൾ നമ്മിൽ സന്തോഷവും ആശയും ജനിപ്പിക്കുന്നു. ഇന്നു ഈ മാതൃദീപത്തിൽനിന്നു വിളക്ക് കൊളുത്തിയവരായ നിങ്ങൾ സ്വന്തം ജീവിതത്തിൽക്കൂടിയും കർമ്മങ്ങളിൽക്കൂടിയും നിങ്ങളുടെ ചുററുപാടുമുള്ള ലോകത്തിലും ആ പ്രകാശം പ്രസരിപ്പിക്കുന്നതിനു് ഉത്തരവാദിത്വവും സവിശേഷാധികാരവും ഉള്ളവരാണ്. അതാണ് വിദ്യാഭ്യാസത്തിൻെറയും മതത്തിൻെറയും മഹത്തായ ഉദ്ദേശ്യം.

## 2 ധിയോ യോ നഃ പ്രചോദയാത്

ലോകത്തിലെവിടെയുമുള്ള മനുഷ്യർക്കും വെളിച്ചം ഈശ്വരൻെറ പ്രതീകമാണ്. ഭൗതികമായ വെളിച്ചം ഇരുട്ടിൽ നമുക്ക് മാർഗ്ഗം തെളിയിക്കുന്നു. എന്നാൽ മനുഷ്യർ വേദാന്തത്തിൽ 'ചിത്ത്' അതായതു് ശുദ്ധബോധം അഥവാ ശുദ്ധജ്ഞാനം എന്നു വിളിക്കപ്പെടുന്ന ഈശ്വരൻെറ പ്രതീകമായിട്ടും അതിനെ വീക്ഷിക്കുന്നുണ്ട്. നമ്മുടെ വളരെ പൗരാണികമായ ഗായത്രീമന്ത്രത്തിൽ 'ധിയോ യോ നഃ

---

* കോയമ്പത്തൂർ അവിനാശിലിംഗം ഹോംസയൻസ് കോളേജിലെ ദീപം തെളിയിക്കൽ ചടങ്ങിൽ പങ്കെടുത്തുകൊണ്ട് 1973 ഫിബ്രവരി 23-ാം തീയതി ചെയ്ത പ്രസംഗം.

പ്രചോദയാത്'' എന്നു ഉള്ള പ്രാർത്ഥനയുണ്ട്. (വിവേകമാകുന്ന വെളിച്ചം നൽകേണമേ.') അജ്ഞാനാന്ധകാരത്തിൽനിന്നും ആത്മീയമായ ആന്ധ്യത്തിൽനിന്നും ജ്ഞാനപ്രകാശത്തിലേയ്ക്കും ആത്മബോധത്തിലേയ്ക്കും ഞങ്ങളെ നയിക്കേണമേ എന്നതാണ് ആ പ്രാർത്ഥന.

ദീപം തെളിയിക്കുന്ന ഈ ആഘോഷം സമുചിതമായിട്ടുള്ളതാണ്. അതിനാൽത്തന്നെ അതു് നിങ്ങളുടെ വിദ്യാഭ്യാസത്തിൻെറ പ്രാഥമികഘട്ടമാണ്. നിങ്ങൾ സ്വന്തം ജീവിതപൂർത്തീകരണത്തിന്നു വേണ്ടി വിശാലമായ ഈ ലോകത്തിലിറങ്ങുമ്പോൾ നിങ്ങൾ കരസ്ഥമാക്കിയ വെളിച്ചം നിങ്ങൾ നാലുപാടും പ്രസരിപ്പിക്കണമെന്നും ചുററുപാടുമുള്ള സമൂഹത്തിലെ തമസ്സ് അകററണമെന്നുമാണ് രാഷ്ട്രം നിങ്ങളിൽനിന്നു പ്രതീക്ഷിക്കുന്നതു്.

### 3 അനുഷ്ഠാനങ്ങളും ആചാരങ്ങളും

മനുഷ്യരുടെ വിദ്യാഭ്യാസത്തിൽ മാത്രമല്ല രാഷ്ട്രീയത്തിൽപ്പോലും ചില അനുഷ്ഠാനങ്ങൾക്കും ആചാരങ്ങൾക്കും അവയുടെ പങ്കുണ്ട്. നമ്മുടെ റിപ്പബ്ലിക്ദിനത്തിലെ പതാകാവന്ദനം ഒരാചാരമാണ്. ആചാരാനുഷ്ഠാനങ്ങൾക്ക നേരെയുള്ള വിമർശനം സാധൂകരിക്കപ്പെടുന്നതു് അവ അമിതമാകുമ്പോഴും അവയുടെ ശരിയായ അർത്ഥവും പൊരുളും മനസ്സിലാക്കാതെ ഒരു ചടങ്ങെന്ന നിലയിൽ അവ അനുവർത്തിക്കുമ്പോഴും ജീവിതത്തിലെ മററു മർമ്മപ്രധാനമായ കാര്യങ്ങളെ സംബന്ധിച്ച സജീവമായ താല്പര്യം അവ പ്രദർശിപ്പിക്കാതിരിക്കുമ്പോഴും മാത്രമാണ്. ജനങ്ങൾ വെറും ആചാരങ്ങളെ ജീവിതവും ജീവിതലക്ഷ്യവുമായിത്തന്നെയും ഗണിക്കുന്നു. തദ്വാരാ അവയൊരു തരം ജഡഭക്തിയുടെ പ്രകടനങ്ങളായിത്തീരുകയും ചെയ്യുന്നു. അതാണ് കഴിഞ്ഞ കുറേ ശതാബ്ദങ്ങളായി നമ്മെ സംബന്ധിച്ചേടത്തോളം സംഭവിച്ചു കൊണ്ടിരുന്നതു്. അനുഷ്ഠാനങ്ങളുടെ പിന്നിൽ യഥാർത്ഥതപസ്യയുണ്ടെങ്കിൽ അവ അർത്ഥവത്തും ചലനാത്മകമായ ആത്മീയതയുടെ പ്രകാശനവുമാകും. ഇന്നു ഇവിടെ നടന്ന ആഘോഷത്തിന്നു പിന്നിൽ ഇവിടെയുള്ള അധ്യേതാക്കൾ വിജ്ഞാനസമ്പാദനത്തിന്നു വേണ്ടിയും ലോകസ്വഭാവത്തെയും ജീവിതപ്രക്രിയയുടെ സ്വഭാവത്തെയും ഗ്രഹിക്കുന്നതിന്നു വേണ്ടിയും അനുഷ്ഠിച്ച തപസ്യ ഉണ്ട്. ഈ ദീപം തെളിയിക്കുന്ന ആഘോഷം വിദ്യാഭ്യാസ തപസ്യ പൂർത്തിയായി എന്നല്ല മുമ്പെന്നപോലെത്തന്നെ വരാനിരിക്കുന്ന ജീവിതത്തിലും വിജ്ഞാനസമ്പാദനത്തിന്നും ജീവിതോല്ക്കർഷത്തിന്നുമുള്ള തപസ്യ ഇനിയും അനുഷ്ഠിക്കേണ്ടതുണ്ടെന്ന കാര്യം നിങ്ങളെ ബോദ്ധ്യമാക്കുകയാണ് ചെയ്യുന്നതു്. അതിനാൽ രണ്ടുതരം

തപസ്യകൾക്കിടയിലുള്ള ഈ ആഘോഷം കൂടുതൽ ശോഭായമാന മായിത്തീർന്നിരിക്കുന്നുവെന്നു പറയാം.

## 4 വിദ്യ : പരയും അപരയും

ഇവിടത്തെ 550 ൽ പരം പെൺകുട്ടികൾ ഈ കോളേജിലെ വിദ്യാഭ്യാസം പൂർത്തിയാക്കി ദീപം ജ്വലിപ്പിച്ചുകഴിഞ്ഞു. കഴിഞ്ഞ കുറെവർഷങ്ങളായി ഏതാനും ആയിരങ്ങൾ ഇതുതന്നെ ചെയ്തു. ഈ ആഘോഷത്തിൽക്കൂടി ഈ കോളേജ് വിളംബരംചെയ്യുന്നതെന്താണ്? മനുഷ്യജീവിതത്തിന്റെ ചക്രവാളം പ്രകാശമാനമാക്കാൻ കഴിവുള്ള സുശിക്ഷിതമനസ്കരും പ്രബുദ്ധഹൃദയരും സുശക്തമായ ഇച്ഛാശക്തിയുള്ളവരുമായ വ്യക്തികളുടെ കൂട്ടങ്ങൾ ഈ വിദ്യാലയത്തിന്റെ കവാടത്തിൽക്കൂടി പുറമേയുള്ള വിശാലമായ ലോകത്തിലേയ്ക്കു് കടന്നുപോകുന്നുവെന്ന സന്തുഷ്ടവാർത്തയാണു് അതു് വിളംബരം ചെയ്യുന്നതു്. ഇന്നു് ഈ കോളേജ് പോലെ രാജ്യത്താകമാനമുള്ള മററു് നിരവധി വിദ്യാഭ്യാസസ്ഥാപനങ്ങളും നിർവ്വഹിക്കുന്ന മഹത്തായ സേവനം അതാണു്. നിങ്ങളുടെ കോളേജിന്റെ ശ്രേഷ്ഠമായ ഈ ഉദ്ദേശ്യത്തിന്റെയും ആശയുടേയും പ്രതീക്ഷയുടേയും സ്മരണ അതിന്നനുസൃതമായി ജീവിക്കുന്നതിന്നും നിങ്ങളുടെ ജീവിതത്തിൽ പൂർണ്ണമായ ആത്മപ്രകാശനം സാദ്ധ്യമാക്കുന്നതിന്നും വേണ്ട ശക്തിയും ആവേശവും നിങ്ങൾക്കു് പ്രദാനം ചെയ്യും.

ഭാരതരാഷ്ട്രം മതേതരമാണെന്നു പറയുന്നതുപോലെ നമ്മുടെ വിദ്യാഭ്യാസത്തെയും നമുക്കു് മതേതരമെന്നു വിളിക്കാം. എന്നാൽ മതേതരത്വത്തിൽനിന്നു സദാചാരപരവും ആത്മീയവുമായ മൂല്യങ്ങളെ അകററിനിർത്തണമെന്നു നാം അതുകൊണ്ടു് ഉദ്ദേശിക്കുന്നില്ല; അതുപോലെതന്നെ ആത്മീയതയിൽനിന്നു ഭൗതികമൂല്യങ്ങളെ ഒഴിച്ചുനിർത്തുന്നതിന്നും ഉദ്ദേശ്യമില്ല. നമ്മുടെ രാഷ്ട്രദർശനമായ വേദാന്തം ഭൗതികവും ആത്മീയവുമായ മൂല്യങ്ങളെ സമ്പൂർണ്ണമായും സമാശ്ലേഷിക്കുന്നുണ്ടു്. നമ്മുടെ മുണ്ഡകോപനിഷത്തു് പ്രഖ്യാപിക്കുന്നതുപോലെ എല്ലാ വിജ്ഞാനവും അതു് ഭൗതികമായാലും അതായതു് 'അപര'യായാലും, ആത്മീയമായാലും അതായതു് 'പര'യായാലും ഒന്നുതന്നെ. ഇന്ത്യയിൽ ഇന്നു ഇവ രണ്ടിനേയും ആശ്ലേഷിക്കുന്ന വിദ്യാഭ്യാസമാണു് ആവശ്യമായിട്ടുള്ളതു്; അതാകട്ടെ നമ്മുടെ രാഷ്ട്രത്തിന്റെ സാമ്പത്തികവും രാഷ്ട്രീയവും സാമൂഹ്യവുമായ വെല്ലുവിളികളെ നേരിടുന്നതിന്നും അത്രതന്നെ ജീവചൈതന്യത്തിന്റെ കൂടുതൽ കൂടുതൽ ഉയർന്നതരത്തിലുള്ള ആത്മീയപ്രകാശനത്തെ സാദ്ധ്യമാക്കുന്നതിന്നും വേണ്ട വിജ്ഞാനം നല്കി നമ്മുടെ വിദ്യാർത്ഥികളെ സുസജ്ജരാക്കിത്തീർക്കാനുതകുന്നതാകണം. ഈ സ്ഥാപനവും ഇതുപോലെ

ശ്രീരാമകൃഷ്ണനിൽനിന്നും പ്രചോദനമുൾക്കൊണ്ടു് പ്രവർത്തിക്കുന്ന മററു വിദ്യാഭ്യാസസ്ഥാപനങ്ങളും ലക്ഷ്യംവെയ്ക്കുന്നതു് ഇതുതന്നെ. ഈ ഹോംസയൻസു് കോളേജിനുപിന്നിൽ ഇതിൻെറ സ്ഥാപകനായ ശ്രീ അവിനാശിലിംഗത്തിൻെറ വിദ്യാഭ്യാസദർശനവും ഇതിൻെറ പ്രിൻസിപ്പളായ ഡോക്ടർ രാജമ്മാൾ ദേവദാസിൻെറ കാര്യക്ഷമവും സമർപ്പണബോധത്തോടുകൂടിയതുമായ സേവനവുമുണ്ടു്. വിദ്യാഭ്യാസത്തിൻെറ അഭിവൃദ്ധിയ്ക്കുവേണ്ടി പ്രവർത്തിക്കുന്നതിലുള്ള അവരുടെ അജ്ഞേയററത്തെ ഊർജ്ജസ്വലതയും ഉത്സാഹപ്രകർഷവും വിദ്യാർത്ഥികളോടും അദ്ധ്യാപകരോടുമുള്ള അഗാധമായ സ്നേഹവും അതോടൊപ്പം സഹാദ്ധ്യാപകരുടെ കാര്യക്ഷമതയും, അർപ്പണബോധവും ഐകമത്യത്തോടെയുള്ള പ്രവർത്തനവും വിദ്യാർത്ഥികളുടെ ഹൃദ്യമായ പ്രതികരണവും ഈ സ്ഥാപനത്തിൻെറ മഹത്തരവും നിസ്തുലവുമായ ഒരു നിധിയാണു്. ഒരു വിദ്യാഭ്യാസ സ്ഥാപനത്തിന്നാവശ്യമായ ആരോഗ്യകരമായ ഈ ചേരുവകളെ മുഴുവൻ സംയോജിപ്പിച്ചുകൊണ്ടു് ശ്രീ രാമകൃഷ്ണൻെറയും ശാരദാദേവിയുടെയും സ്വാമി വിവേകാനന്ദൻെറയും വ്യക്തിത്വങ്ങൾ ഉൾക്കൊള്ളുന്ന പ്രചോദനകേന്ദ്രമായ ശ്രീ രാമകൃഷ്ണക്ഷേത്രത്തിൻെറ വശ്യതയിൽ ഈ വിദ്യാലയം പരിലസിക്കുകയാണു്.

## 5 ശാസ്ത്രത്തിൻേറയും ആത്മീയതയുടേയും ചൈതന്യങ്ങൾ സംയോജിപ്പിക്കുന്നതിന്നുള്ള വിദ്യാഭ്യാസം

ജ്ഞാനാന്വേഷണം ജീവിതോൽക്കർഷത്തിന്നുവേണ്ടിയുള്ള അന്വേഷണം. ഇതാണു് ഉപനിഷത്തുക്കളുടെ വിദ്യാഭ്യാസപരമായ സന്ദേശം. നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിൽ എത്രകണ്ടു് ഈ ദേശീയ ആശയാഭിലാഷങ്ങൾക്കു് പ്രകാശനം സാദ്ധ്യമാകുന്നുവോ അത്രകണ്ടു് അതു് നമുക്കും നമ്മുടെ രാഷ്ട്രത്തിന്നും ഗുണകരമായിരിക്കും. ദിവ്യമാതാവായ ശാരദാദേവിയുടെ ജീവിതം നമുക്കെല്ലാവക്കും പ്രത്യേകിച്ചു് നമ്മുടെ പെൺകുട്ടികൾക്കു് പതറാത്ത പ്രചോദനകേന്ദ്രമാണു്. ഈ കോളേജിലെ പെൺകുട്ടികൾ ആ ദിവ്യമാതാവിൻെറ ആത്മീയസൗന്ദര്യത്തെയും വശ്യതയേയും കുറിച്ചു ബോധവതികളാണെന്നു കാണുന്നതിൽ എനിക്കു് സന്തോഷമുണ്ടു്. അല്പനിമിഷങ്ങൾക്കുമുമ്പു് ഭാരതീയസ്ത്രീത്വാദർശങ്ങൾ ജീവിതത്തിൽ പരിരക്ഷിക്കുകയും വികസ്വരമാക്കുകയും ചെയ്യുമെന്നു നിങ്ങളെടുത്ത പ്രതിജ്ഞ ഇതിൻെറ പ്രതിഫലനമാണു്. ഇന്നു നിങ്ങളുടെയിടയിൽ വരാനും എൻെറ സ്നേഹാശംസകൾ അറിയിക്കാനും നിങ്ങളുടെ പ്രിൻസിപ്പാളിൻെറ അപേക്ഷയനുസരിച്ചു് 'ഭാരതീയസ്ത്രീത്വത്തിൻെറ ആദർശങ്ങൾ' എന്ന വിഷയത്തെ അധിക

രിച്ച് സംസാരിക്കുവാനും സന്ദർഭം ലഭിച്ചതിൽ ഞാൻ സന്തുഷ്ടനാണ്. 1953–54ൽ ശാരദാദേവിയുടെ ജന്മശതാബ്ദിയാഘോഷത്തോടനുബന്ധിച്ച് ബർമ്മയിലെ റങ്കൂണിൽ രാമകൃഷ്ണമിഷൻെറ ആഭിമുഖ്യത്തിൽ 'ലോകമഹിളകൾ' എന്ന സിമ്പോസിയത്തിൽ 'സ്ത്രീത്വത്തെക്കുറിച്ചുള്ള ഭാരതീയ ആദർശം' എന്ന വിഷയത്തെക്കുറിച്ചു സംസാരിക്കാൻ എനിക്കു് അവസരം ലഭിക്കുകയുണ്ടായി. ആ പ്രഭാഷണം 'മാറുന്ന സമൂഹത്തിന്നു് അനിവാര്യമായ ശാശ്വത മൂല്യങ്ങൾ' എന്ന എൻെറ ഗ്രന്ഥത്തിൽ ചേർത്തിട്ടുണ്ടു്. ഇന്നത്തെ പ്രഭാഷണവിഷയവും അത്രതന്നെ ആകർഷകമായതാണു്. ജീവിതത്തിൻെറ ഉപചയാപചയഘട്ടങ്ങളിൽ ഭാരതീയസ്ത്രീകൾ ഭക്തിപൂർവ്വം മുറുകെപ്പിടിച്ച, ശതാബ്ദങ്ങളായി അവരെ നയിച്ചു പോന്ന ആദർശങ്ങൾ ഇന്നു ലോകത്തിൻെറ ഇതരഭാഗങ്ങളിലുള്ള, വിശിഷ്യ പാശ്ചാത്യനാടുകളിലുള്ള സ്ത്രീജനങ്ങളുടെ ആദരപൂർവ്വമായ ശ്രദ്ധയെ ആകർഷിച്ചിട്ടുണ്ടു്. പാശ്ചാത്യവനിതകൾ ആധുനികയുഗത്തിൻെറ പ്രക്ഷുബ്ധതയിൽ തങ്ങൾക്കു കൈമോശം വന്ന ആന്തരസമാധാനവും സമതുലിതാവസ്ഥയും ഭാരതീയവനിതകൾ നിലനിർത്തുന്നുവെന്നു കാണുന്നതിൽ അസൂയാലുക്കളാണു്. ആധുനികഭാരതത്തിൻെറ ഇന്നത്തെ ദശയിൽ ഭാരതത്തിൻെറ സ്ത്രീത്വാദർശവും പുരുഷത്വത്തെക്കുറിച്ചുള്ള ആദർശവും പല വശങ്ങളിലും സമരസപ്പെട്ടുപോകുന്നതായിക്കാണാം. ഭാവിയിലെ ഭാരതീയസ്ത്രീത്വം ദീർഘകാലമായി നമ്മുടെ പുരുഷത്വാദർശവുമായി ബന്ധപ്പെട്ടു നില്ക്കുന്ന പരിപൂർണ്ണശക്തി, നിർഭീകത, മുൻകൈയെടുക്കാനുള്ള കഴിവു് എന്നിവയും അതോടൊപ്പം തങ്ങൾക്കു് പൈതൃകമായുള്ള മൃദുലതയും സേവനമനോഭാവവും പ്രതിഫലിപ്പിക്കുന്നതായിരിക്കും എന്നു സ്വാമി വിവേകാനന്ദൻ നമ്മോടു് പറഞ്ഞിട്ടുണ്ടു്. ആധുനികകാലഘട്ടത്തിൽ സ്ത്രീ ഈ ഉദ്ഗ്രഥനം നേടിയെടുക്കുന്നതു് ഭൗതികവും ആത്മീയവുമായ വിദ്യാഭ്യാസത്തിൽനിന്നു ലഭിക്കുന്ന രണ്ടു ചൈതന്യങ്ങളെ സാത്മീകരിച്ചു കൊണ്ടായിരിക്കുമെന്നും വിവേകാനന്ദൻ കരുതുന്നു.

## 6 നമ്മുടെ സമൂഹത്തിൽ സ്ത്രീകളുടെ സ്ഥാനം: അന്നും ഇന്നും

നമ്മുടെ സുദീർഘമായ ചരിത്രത്തിലെ പൗരാണികവേദകാലഘട്ടത്തിൽ നമ്മുടെ സ്ത്രീകൾക്കു് സമൂഹത്തിൽ വളരെ സ്വാതന്ത്ര്യവും ആദരവും ലഭിച്ചിരുന്നു. വിദ്യാഭ്യാസത്തിൻെറ ആരംഭഘട്ടത്തിൽ ആൺകുട്ടികൾക്കെന്നപോലെ പെൺകുട്ടികൾക്കും ഉപനയനം എന്ന ചടങ്ങിനോടനുബന്ധിച്ച് പൂണുൽധാരണകർമ്മം ഉണ്ടായിരുന്നു. അവർ ഗായത്രീമന്ത്രം ജപിക്കുകയും ചെയ്തിരുന്നു. ഈ അവകാശങ്ങൾ നമ്മുടെ പെൺകുട്ടികൾക്കു് ആൺകുട്ടികൾക്കൊപ്പം അവരുടെ

വ്യക്തിത്വവികാസത്തിനുള്ള മാർഗ്ഗത്തിൽ തുല്യത നല്കിയിരുന്നു. എന്നാൽ പില്ക്കാലങ്ങളിൽ സ്ത്രീകൾക്ക് സമൂഹത്തിലുള്ള സ്ഥാനം ക്രമേണ ക്ഷയിച്ചു വന്നു. ഉപനയനകർമ്മവും, ഗായത്രീജപവും, വേദാദ്ധ്യയനവും അവക്ക് നിഷിദ്ധമായിത്തീർന്നു. ഇപ്പോഴും സൗരാഷ്ട്രീയന്മാർ, പാർസികൾ എന്നിങ്ങനെയുള്ള വൈദിക ആര്യന്മാരുടെ മററു വിഭാഗങ്ങളിൽപ്പെടുന്ന പെൺകുട്ടികൾക്ക് ഉപനയനകർമ്മമുണ്ട്. ഇതോടൊപ്പം ഈ അവകാശങ്ങൾ ചുരുങ്ങിയതോടുകൂടി വിവാഹപ്രായമാകാതെ വിവാഹം കഴിക്കുന്ന സമ്പ്രദായവും നിലവിൽ വന്നു. ദീർഘകാലത്തെ വൈദേശിക ആക്രമണങ്ങളുടെ ഫലമായുണ്ടായ അരക്ഷിതാവസ്ഥയിൽ സുരക്ഷിതത്വം വേണമെന്ന ഉദ്ദേശത്തോടെയും പെൺകുട്ടികളുടെ വിദ്യാഭ്യാസം തങ്ങളുടെ ഭർത്താക്കന്മാരിൽനിന്ന് നേടാൻ കഴിയുന്നത്ര മതിയെന്നും അതിനാൽ വിദ്യാഭ്യാസകാലഘട്ടം ചുരുക്കാമെന്നും ഉള്ള ലക്ഷ്യത്തോടെയും ആയിരുന്നു ഈ സമ്പ്രദായം കൈക്കൊണ്ടതു്.

19-ാം ശതകത്തിന്റെ ആരംഭം വരെയുള്ള സ്ഥിതി ഇതായിരുന്നു. എന്നാൽ നമ്മുടെ രാജ്യം ആധുനികയുഗത്തിൽ പ്രവേശിച്ചതോടെ നമ്മുടെ സാമൂഹ്യവും രാഷ്ട്രീയവുമായ അരക്ഷിതത്വത്തെ നേരിടുന്നതിനുള്ള ഒരു നടപടിയെന്ന നിലയിൽ സ്ത്രീകളുടെ വിദ്യാഭ്യാസത്തിനും സ്വയം വികസനത്തിനും എതിരായി നില്ക്കുന്ന ശൈശവവിവാഹം മുതലായ ആചാരങ്ങൾ നിർമ്മാർജ്ജനം ചെയ്യപ്പെടുകയും രാഷ്ട്രത്തോടൊപ്പം നമ്മുടെ സ്ത്രീകൾ ത്വരിതഗതിയിൽ മുന്നോട്ട് നീങ്ങുവാൻ ആരംഭിക്കുകയും ചെയ്തു. രാജാ റാംമോഹൻ റോയ് മുതൽ ഗാന്ധിജിവരെയുള്ള നമ്മുടെ ആധുനികരാഷ്ട്രീയനേതാക്കൾ സ്ത്രീവിദ്യാഭ്യാസത്തെയും സ്വയം വികസനത്തിന്നു സഹായകമായ സ്ത്രീസ്വാതന്ത്ര്യത്തെയും ഉയർത്തിപ്പിടിച്ചവരായിരുന്നു. സ്വാമി വിവേകാനന്ദൻ നമ്മുടെ സ്ത്രീകൾക്ക് വിഭ്യാഭ്യാസം നല്കേണ്ടതിന്റെ അടിയന്തരമായ ആവശ്യത്തെ രാഷ്ട്രത്തിനു ബോദ്ധ്യപ്പെടുത്തിക്കൊണ്ട് പറയുകയുണ്ടായി: 'ഒരു പക്ഷിക്കു് ഒരു ചിറകുകൊണ്ട് മാത്രം പറക്കാൻ കഴിയാത്തതുപോലെ നമ്മുടെ രാജ്യത്തിനും പുരുഷന്മാർക്കുമാത്രം വിദ്യാഭ്യാസം നല്കിക്കൊണ്ട് പുരോഗതി പ്രാപിക്കാൻ കഴിയുകയില്ല' എന്നു്. നമ്മുടെ പെൺകുട്ടികൾക്കും, ആൺകുട്ടികൾക്കും വിദ്യാഭ്യാസം നല്കേണ്ടതുണ്ട്. രണ്ടുപേക്കും ഭൗതികവും ആത്മീയവുമായ വിദ്യാഭ്യാസത്തിന്റെ അനുഗ്രഹം നല്കേണ്ടതുമുണ്ട്. അവന്റെയോ അവളുടെയോ ചുററുപാടുമുള്ള ലോകത്തിൽ പിടി ഉറപ്പിക്കുന്നതിനുള്ള വൈദഗ്ദ്ധ്യവും ബോധപൂർവ്വമായ തെരഞ്ഞെടുപ്പിന്നും സ്വതന്ത്രമായ പ്രവർത്തനത്തിന് മുൻകൈയെടുക്കുന്നതിനും ഉള്ള കഴിവു് നേടുന്നതിന്നും ഭൗതികവിദ്യാഭ്യാസം ശക്തിമത്തായ ഒരു മനുഷ്യോ

ജ്ജവിഭവമാണ്. മററു വാക്കുകളിൽ പറഞ്ഞാൽ വളരെക്കാലമായി അജ്ഞതയിലും നിസ്സഹായതയിലും മുങ്ങിപ്പോയ സ്ത്രീ പുരുഷന്മാക്ക് വ്യക്തിത്വബോധവും അന്തസ്സും ഉത്തരവാദിത്വബോധവും പ്രദാനം ചെയ്യാൻ അതിനു കഴിയും. അജ്ഞതയിൽ ആണ്ടുപോയ അവർ സമൂഹത്തിലെ ജനക്കൂട്ടത്തിന്നടിയിൽ അജ്ഞാതരായി അസ്തിത്വശൂന്യരായി പതിച്ചുപോയി. ചുററുപാടുമുള്ള ലോകത്തെക്കുറിച്ചും സ്വന്തം ശരീരമനസ്സുകളെക്കുറിച്ചുമുള്ള വിജ്ഞാനം അവരെ വ്യക്തിയുടെ ശ്രേഷ്ഠതയെക്കുറിച്ചും അന്തസ്സിനെക്കുറിച്ചും ബോധവാന്മാരാക്കി. വ്യക്തിത്വത്തിൻെറ ബാലപാഠങ്ങളെക്കുറിച്ചുള്ള അറിവ് നല്കിയെന്നതാണ് നമ്മുടെ ഭൗതികവിദ്യാഭ്യാസത്തിൻെറ ഒന്നാമത്തെ ആത്മീയമായ അനുഗ്രഹം. മനുഷ്യൻെറ ആത്മവികാസത്തിൻെറയും വളച്ചയുടെയും സുദീഘമായ പാതയുടെ പ്രഥമഘട്ടമായ വിദ്യാഭ്യാസമെന്ന മഹത്തായ സാഹസത്തിൽക്കൂടി മാനുഷികവികാസത്തിൻെറ രാജപാതയിലേയ്ക്ക് നമ്മുടെ ദശലക്ഷങ്ങളെ നയിക്കുകയെന്ന കത്തവ്യത്തിലാണ് ആധുനികഭാരതം ഇന്നു മുഴുകിയിട്ടുള്ളത്.

## 7 വ്യക്തിത്വത്തിൽനിന്നു വ്യക്തിപ്രഭാവത്തിലേയ്ക്കുള്ള വളച്ച

മനുഷ്യന്നു് തൻെറ പൂത്തീകരണം സാദ്ധ്യമാകുന്നതിന്നു പ്രഥമഘട്ടത്തെത്തുടന്നുകൊണ്ട് ദ്വിതീയഘട്ടവും അനന്തരഘട്ടങ്ങളും ഉണ്ടാവേണ്ടതുണ്ട്. വ്യക്തിത്വവികാസത്തോടുകൂടി അവസാനിപ്പിച്ചാൽ പ്പോരാ. ആ ഘട്ടത്തിലുള്ള നിശ്ചലാവസ്ഥ വ്യക്തിക്കും സമൂഹത്തിന്നും ആപൽക്കരമായിരിക്കും. വ്യക്തിത്വം നേടുന്നതിന്നുമുമ്പുള്ള മനുഷ്യൻ ബഹുജനസമൂഹത്തിന്നടിയിൽ നിമജ്ജിതനും അജ്ഞനും ദുബ്ബലനും സാധാരണയിൽനിന്നു താഴ്ന്നവനുമാവുമ്പോൾ വ്യക്തിത്വം ആജ്ജിച്ച മനുഷ്യനാകട്ടെ അപൂണ്ണതയുടെയും പിരിമുറുക്കത്തിൻെറയും കേന്ദ്രമായിത്തീരുകയും ചെയ്യുന്നു. ആ അപൂണ്ണതയും പിരിമുറുക്കവും സഗ്ഗാത്മകമായ നിലയിൽ മുൻകൈയെടുക്കുന്നതിൻെറയും പ്രയത്നത്തിൻെറയും ജനനിയാണെങ്കിലും ആവശ്യത്തിലധികം മാത്ര വഹീനമായിപ്പോയി എന്നതുകൊണ്ട് അതു് ആന്തരമായ ദാരിദ്ര്യത്തിൻെറയും നിരാശയുടെയും പ്രഭവകേന്ദ്രമായി ഭവിക്കുന്നു. പരിരക്ഷിക്കപ്പെടേണ്ടതും വളത്തേണ്ടതും നേട്ടങ്ങൾ നേടിത്തരേണ്ടതുമായ ഒരുതരം ആജ്ജവത്തെയാണ് വ്യക്തിത്വം പ്രതിനിധാനം ചെയ്യുന്നതു്. അതിനെ കൂടുതൽ പോഷിപ്പിക്കേണ്ടതുണ്ട്. അതു് എത്ര വേഗമാകുന്നുവോ അത്രയും നല്ലതു്. ആ വ്യക്തിത്വത്തെക്കുറിച്ചുള്ള ബോധം, ആ അഹന്തയുടെ പ്രബലീകരണം ജനക്കൂട്ടത്തിൽ

മുങ്ങിപ്പോയ മനുഷ്യനെ അവിടെനിന്നു രക്ഷപ്പെടുത്തൽ എന്നിവ ഒന്നാംഘട്ടമേ ആകുന്നുള്ളു. മനുഷ്യവികാസത്തിൽ അത്യാവശ്യവും എന്നാൽ പരിവർത്തനദശയെക്കുറിക്കുന്നതുമാണ് ഒന്നാംഘട്ടം. അതു് പരിണാമാത്മകമായ പൂർവ്വകാലഘട്ടത്തെക്കുറിക്കുന്നു. അതു് ആത്മ സാക്ഷാൽക്കാരത്തിലേയ്ക്കുള്ള ഉണർച്ചയാകുന്ന നാടകത്തിൻെറ പ്രധാന മായ അങ്കമാണ്. സജീവകോശങ്ങൾക്ക് പരിതോവസ്ഥയെക്കു റിച്ചുള്ള പ്രാഥമികബോധത്തിൻെറ വളർച്ചയോടൊപ്പം നടക്കുന്ന ജൈവപരിണാമത്തിൻെറ ആരംഭഘട്ടമാണതു്.

വ്യക്തിത്വത്തിൻെറ പ്രഥമഘട്ടത്തെ ദ്വിതീയഘട്ടത്തിലേയ്ക്കു് നയിക്കണം. അതിൽ വ്യക്തിത്വം വ്യക്തിപ്രഭാവമായി വളരുന്നു. സദാചാരബോധവും സ്നേഹിക്കാനും സ്നേഹിക്കപ്പെടാനുമുള്ള കഴിവും ഉണ്ടാക്കുന്ന ആത്മീയവികാസം മനുഷ്യൻ ബോധപൂർവ്വം അതിൽക്കൂടി നേടുകയും ചെയ്യുന്നു. വേദാന്തം ആത്മീയവളർച്ചയെന്നു പറയുന്നതിനെ ത്തന്നെയാണ് 2-ാം നൂററാണ്ടിലെ ജീവശാസ്ത്രം മനുഷ്യനുമുമ്പുള്ള ജീവദശയിൽനിന്ന് പരിണമിച്ച് മനുഷ്യദശയുമായി ബന്ധപ്പെട്ട മാനസിക-സാമൂഹ്യതലത്തിലേയ്ക്കു് ഉയരുന്ന മാനസിക - സാമൂഹ്യ പരിണാമം എന്നു വിളിക്കുന്നതു്. വ്യക്തിത്വത്തിൽനിന്നു വ്യക്തി പ്രഭാവത്തിലേയ്ക്കു് അതായതു് അപക്വാഹന്തയിൽനിന്നു പക്വാഹ ന്തയിലേയ്ക്കുള്ള വികാസത്തെക്കുറിക്കുന്ന ഈ മാനസികസാമൂഹ്യപരി ണാമം ശ്രീരാമകൃഷ്ണൻെറ വാക്കുകളിൽപ്പറഞ്ഞാൽ ഓരോ പുരുഷ ൻെറയും സ്ത്രീയുടെയും അതുല്യമായ ജന്മാവകാശവും അധികാരവു മാണ്. അതിന്നു് സഹായകമായ ജൈവപരമായ സാമഗ്രികൾ മനുഷ്യന്നു് പ്രകൃതിമാതാവു് നൽകിയിട്ടുണ്ടു്.

മനുഷ്യൻെറ ഈ ആത്മീയവളർച്ചയെക്കുറിച്ച് സ്വാമി വിവേകാ നന്ദൻ എന്താണ് പറഞ്ഞതെന്നു നാം അനുസ്മരിക്കേണ്ടതുണ്ടു്. അദ്ദേ ഹത്തെ സംബന്ധിച്ചിടത്തോളം അതു് മതത്തിൻെറ യഥാർത്ഥമായ അർത്ഥത്തെയും വ്യാപ്തിയെയും പ്രതിനിധാനം ചെയ്യുന്നു. അദ്ദേഹം പറയുന്നു. മനുഷ്യനിൽ സ്വതേയുള്ള ദിവ്യത്വത്തിൻെറ പ്രകാശന മാണ് മതം. അതു് വെറും അനുഷ്ഠാനമോ. ആഘോഷമോ പള്ളിയി ലോ ക്ഷേത്രത്തിലോ ഉള്ള അംഗത്വമോ ഒരു പ്രത്യേക വിശ്വാസ പ്രമാണത്തിന്നോ ശ്രേഷ്ഠതത്ത്വവാദത്തിന്നോ നൽകുന്ന സംഭാവന യോ അല്ല. ആത്മീയവളർച്ചയ്ക്കു് തൻെറ ദിവ്യതയെക്കുറിച്ച അതായതു് ആത്മാവിനെക്കുറിച്ചുള്ള ബോധത്തിന്നു് സഹായകങ്ങ ളാണവയെങ്കിൽ അവ സ്വാഗതാർഹവും സാർത്ഥകവുമാണ്.

## 8 'തസ്മാത് യോഗീ ഭവാർജ്ജുന'

ഒരാളുടെ ജീവിതത്തിന്നും കർമ്മത്തിന്നുമനുസരിച്ച് അയാളുടെ സഹജമായ ദിവ്യപ്രകൃതി പ്രകാശിക്കുന്നതെങ്ങനെയെന്നുള്ള സവി

ശേഷവും അപൂർവ്വവുമായ സന്ദേശമാണ് ഗീതയിലെ ദർശനം നല്കുന്നതു്. ഗീത ഈ ദർശനത്തെയും അതു് നേടുന്നതിനുള്ള സാങ്കേതികമാർഗ്ഗത്തെയും യോഗമെന്നു് വിളിക്കുകയും യോഗഃ കർമ്മസു കൗശലം എന്ന യോഗത്തെ നിർവ്വചിക്കുകയും ചെയ്തിരിക്കുന്നു. അതായതു് കർമ്മത്തിലുള്ള കൗശലവും സമത്വവുമാണ് യോഗം. പരസ്പരപൂരകങ്ങളായ രണ്ടു തരം ജീവിതയാത്രയിൽക്കൂടി നേടുന്ന ദ്വിമുഖമായ കാര്യക്ഷമതയുടെ ദർശനമാണ് യോഗം. മററുള്ളവരോടു് സഹകരിച്ചുകൊണ്ടു് സമൂഹത്തിൻെറ പൊതുവേയുള്ള ക്ഷേമത്തിന്നുവേണ്ടിയുള്ള ഉല്പാദനക്ഷമമായ കർമ്മങ്ങളിലുള്ള കാര്യക്ഷമത ഒരുവശത്തു്; മറുവശത്തു് സഹജമായ ദിവ്യപ്രകൃതിയെക്കുറിച്ചുള്ള ബോധത്തിലേയ്ക്കു് അനുക്രമമായി മുന്നേറുന്നതിന്നുള്ള ആന്തരമായ ആത്മീയശേഷി.

വിദ്യാഭ്യാസത്തിൽക്കൂടി നമ്മുടെ വിദ്യാർത്ഥികൾ ഈ ദ്വിമുഖമായ കാര്യക്ഷമത നേടുന്നതിന്നു ശ്രമിക്കേണ്ടതാണ്. ഗീത ഈ മഹത്തായ വാക്യം എത്ര മനോഹരമായ അർത്ഥത്തിലാണോ പ്രയോഗിച്ചതു് അതിന്നനുസരിച്ച യഥാർത്ഥയോഗികളായിത്തീരണം അവർ. 'തസ്മാത് യോഗീ ഭവാർജ്ജുന!' (അർജ്ജുന! അതിനാൽ നീയൊരു യോഗിയായിത്തീരുക) എന്നു് ശ്രീകൃഷ്ണൻ അർജ്ജുനനെ നിമിത്തമാക്കി നിങ്ങളെയും നമ്മളെയെല്ലാവരെയും ഉദ്ബോധിപ്പിക്കുകയാണ്. ഈ യോഗത്തിന്നു യുക്തിപരിശോധനയെയും സത്യത്തിൻെറ പ്രകാശത്തെയും നേരിടാൻ കെല്പില്ലാതെ നിഗൂഢതയിൽ നിവസിക്കുന്ന കപടയോഗാത്മകതയുടെ അദ്ഭുതകർമ്മങ്ങളും മതപരമായ മാന്ത്രികവിദ്യകളുമായി യാതൊരു ബന്ധവുമില്ല. മറിച്ചു ഗീതയിലെ യോഗം തുറന്നതും അന്യരെ ബോദ്ധ്യപ്പെടുത്താവുന്നതും ഭൗതികശാസ്ത്രങ്ങളുടെ സത്യംപോലെ ഗവേഷണം ചെയ്തു ശരിയോ തെററോ എന്നു മനസ്സിലാക്കാവുന്നതുമാണ്.

ആധുനികപാശ്ചാത്യ രാജ്യങ്ങളിൽ വിദ്യാഭ്യാസം മനുഷ്യൻെറ ജൈവഘടനയിൽ കേന്ദ്രഭൂതമായി നില്ക്കുന്ന അഹന്തയെന്ന വ്യക്തിത്വത്തിൻെറ വികാസം കൈവരുത്തുന്നതോടെ അവസാനിക്കുന്നു. ആ അഹന്തയെ സുശക്തമാക്കിക്കൊണ്ടു് ഇത്തരം വിദ്യാഭ്യാസം പ്രബലരും ആത്മവിശ്വാസമുള്ളവരുമായ വ്യക്തികളെ വാർത്തെടുക്കുന്നുണ്ടു് എന്ന കാര്യത്തിൽ സംശയമില്ല. എന്നിരിക്കിലും മററു വ്യക്തികളുമായുള്ള ബന്ധത്തിൻെറ കാര്യത്തിൽ വളരെക്കുറഞ്ഞ സംഭാവനയേ അതു് പ്രദാനംചെയ്യുന്നുള്ളൂ. മററുള്ളവരുമായുള്ള ബന്ധം അതായതു് സ്നേഹിക്കാനും സ്നേഹിക്കപ്പെടാനുമുള്ള കഴിവും മനുഷ്യൻെറ സന്തുഷ്ടിക്കും പരിപൂർത്തിക്കും അത്യന്താപേക്ഷിതമാണ്. അതാകട്ടെ ഒരുവനെ വ്യക്തിത്വത്തിൽനിന്നു വ്യക്തിപ്രഭാവത്തി

ലേയ്ക്ക് ഉയത്തുന്ന ആത്മീയവളച്ചയെ സഹായിക്കുന്ന വിദ്യാഭ്യാസ ത്തിൽക്കൂടി മാത്രമേ സംലബ്ധമാവുകയുള്ളൂ.

ഈ സ്ഥിതിവിശേഷം, ആന്തരമായ ആത്മീയദാരിദ്ര്യത്തെക്കു റിച്ചുള്ള തീക്ഷ്ണമായ ബോധം ആധുനികപാശ്ചാത്യനാടുകളിലെ നിരവധി ചിന്താശീലരെ ഭാരതത്തിൻെറ സയുക്തികവും സാവ്വ ത്രികവും പ്രായോഗികവുമായ ദശനമായ വേദാന്തത്തിലേയ്ക്ക് തിരി ച്ചുവിട്ടിട്ടുണ്ട്. ഇപ്രകാരം നോക്കിയാൽ വേദാന്തവും സ്വാമി വിവേ കാനന്ദനും ഉദ്ബോധിപ്പിക്കുന്ന മനുഷ്യനെ ജൈവഘടനയുടെ തല ത്തിനും പരിമിതിയ്ക്കുമപ്പുറം ആത്മീയമായി ഉയത്തിക്കൊണ്ടുപോകു ന്നതിനു വഴിതെളിയിക്കുന്ന മതം പൗരാണികമനുഷ്യൻെറ അന്ധ വിശ്വാസമല്ല, മനുഷ്യൻെറ സമ്പൂണ്ണവും അഭേദ്യവുമായ വികാസ ത്തെയും പരിസ്ഫൂത്തിയേയും സഹായിക്കുന്ന സയുക്തികവും അഗാധവുമായ ഒരു ദശനത്തിൻെറ ഭാഗമാണ് എന്നു കാണാം. ആ വളച്ച അത്യല്പമായിട്ടെങ്കിലും മനുഷ്യനു നേടുവാൻ കഴിഞ്ഞാൽ അവനിലും തദ്വാരാ മററുള്ളവരിലുമുള്ള ദിവ്യസ്പന്ദത്തെക്കുറിച്ച് അവൻ ബോധവാനായിത്തീരും. അതിനാൽ ശ്രീകൃഷ്ണൻ ഭഗവദ് ഗീതയുടെ രണ്ടാമദ്ധ്യായത്തിൽ 'സ്വല്പമപ്യസ്യ ധമ്മസ്യ ത്രായതേ മഹതോ ഭയാത്'' (ഈ ധമ്മത്തിൻെറ അല്പമായിട്ടെങ്കിലുമുള്ള അനു ഷ്ഠാനം മനുഷ്യനെ മഹത്തായ ഭയത്തിൽനിന്നു രക്ഷിക്കുന്നു) എന്നു ഉറപ്പുനല്കുന്നു.

നമ്മുടെ ദിവ്യപ്രകൃതിയുടെ അല്പാംശമെങ്കിലും നാം പ്രകാശി പ്പിക്കുകയാണെങ്കിൽ അതു് ഓരോ അടിവെപ്പിലും സദാചാരബോ ധത്തെയും സൗന്ദര്യബോധത്തെയും പ്രതികരണശേഷിയെയും വദ്ധ മാനമാക്കുകയെന്ന ഉപഫലം കൂടി നല്കുന്ന ആത്മീയതയുടെ സുദീഘ വും എന്നാൽ ഉത്കണ്ഠാകുലവുമായ പാതയിലേയ്ക്കുള്ള ആദ്യത്തെ കാൽവെപ്പായിരിക്കും. ആത്മീയത നമ്മെ വഗ്ഗപരവും ജീവശാസ്ത്ര പരവുമായ പരിമിതിയിൽനിന്നും ബന്ധനത്തിൽനിന്നും അപ്പുറ ത്തേയ്ക്ക് ഉയത്തുകയും അതുവഴി മൃഗപ്രകൃതിയിൽനിന്നു യഥാത്ഥ മാനുഷികദശയിലേയ്ക്ക് നമ്മെ ഉന്നയിക്കുകയും ചെയ്യുന്നു.

## 9 ഉത്തിഷ്ഠത ! ജാഗ്രത !

നമ്മുടെ ഭൗതികവിദ്യാഭ്യാസത്തിൽനിന്നു ബാഹ്യമല്ലാത്തതും അതിൻെറ തുടച്ചയായതുമായ ആത്മീയവിദ്യാഭ്യാസത്തിൻെറ അത്ഥ മിതാണ്. സുദീഘമായ ആത്മീയയാത്രയിലുള്ള ആദ്യത്തെ കാൽ വെപ്പിലേയ്ക്ക് നമ്മുടെ യുവാക്കളെ നയിക്കുകയെന്നതും ഔപചാരിക മായ സ്കൂൾ വിദ്യാഭ്യാസത്തിനുശേഷവും അവരുടെ ജീവിതത്തിനും

കർമ്മത്തിന്നുമാവശ്യമായ വിധത്തിലുള്ള കഴിവും ആവശ്യകതയു മനുസരിച്ച് യാത്ര കൂടുതൽ കൂടുതൽ തുടൻുപോകുന്നതിന്ന് അവരെ പ്രാപ്തരാക്കുകയും ചെയ്യുകയെന്നതുമാണ് അതിൻെറ ഉദ്ദേശ്യവും വ്യാപ്തിയും. അവരുടെ കർമ്മപദ്ധതി രൂപപ്പെടുത്തുന്നതിന്നും ആഹാ രസമ്പാദനത്തിനു കഴിവുണ്ടാക്കുന്നതിന്നും സഹായകമാകുമാറ് നിര ന്തരമായ ആത്മീയവളർച്ച നേടുന്നതിന്ന് ഗീത അവക്കുള്ള ഉദ്ബോ ധനവും മാർഗ്ഗദർശനവും നല്കും. കഠോപനിഷത്തു് (III. 14) മനുഷ്യരാ ശിക്ക് മുഴുവൻ നല്കുന്ന ഉദ്ബോധനം ഇതാണ്:

'ഉത്തിഷ്ഠത ! ജാഗ്രത ! പ്രാപ്യ വരാന്നിബോധത!

ക്ഷുരസ്യ ധാരാ നിശിതാ ദുരത്യയാ ദുർഗ്ഗം പഥസ്തദ് കവയോ വദന്തി.

(ഉത്തിഷ്ഠത ! ജാഗ്രത ! മഹാത്മാക്കളെ പ്രാപിച്ചിട്ട് സ്വയം ഉദ് ബുദ്ധരാകുവിൻ! മാർഗ്ഗം കത്തിയുടെ വായ്ത്തലപോലെ മൂച്ചയേറി യതാണ്. അതിൽക്കൂടി സഞ്ചരിച്ച മഹർഷിമാർ അതു് ദുസ്തരവും ദുഷ്കരവുമാണെന്നു പറയുന്നു.)

ഈ കാഹളധ്വനിയെ ശങ്കരാചാര്യർ തൻെറ ഭാഷ്യത്തിൽ ഇങ്ങ നെ വ്യാഖ്യാനിച്ചിരിക്കുന്നു:

ഇതു് ഒരിക്കലും അവഗണിക്കരുതു് എന്ന് ശ്രുതി (ഉപനിഷ ത്തു്) ഒരു അമ്മയെപ്പോലെ അനുകമ്പയോടെ പറയുന്നു. കാരണം സാക്ഷാത്കരിക്കപ്പെടേണ്ട ഈ സത്യം അതിസൂക്ഷ്മമായ ബുദ്ധി (വിവേകം)കൊണ്ടു് മാത്രമേ സാക്ഷാത്കരിക്കാൻ കഴിയുകയുള്ളു എന്നതുതന്നെ.)

ഒരു സ്ത്രീയോ പുരുഷനോ തങ്ങളുടെ ആത്മീയവളർച്ചയിലേയ്ക്കു് ഈ വഴിക്ക് ഒന്നാമതായി പദമൂന്നുമ്പോൾ മാത്രമാണ് ഗീതയു ടെയും രാമകൃഷ്ണ-വിവേകാനന്ദ-ശാരദാദേവിമാരുടെയും അതു പോലെ മററു് ആത്മീയമഹാഗ്രന്ഥങ്ങളുടെയും ഗുരുക്കന്മാരുടെയും ഉദ് ബോധനങ്ങൾ അവക്ക് സാർത്ഥകവും ആകർഷകവുമായിത്തോന്നുക.

## 10 ത്യാഗവും സേവനവും

അമൂർത്തമെങ്കിലും ജീവിതത്തിൻെറ യഥാർത്ഥമൂല്യത്തെ അനുഭവ വേദ്യമാക്കിത്തീക്കുന്ന അന്തരീക്ഷം പ്രദാനംചെയ്യുന്ന ഈ കോളേജു പോലുള്ള സ്ഥാപനങ്ങളുടെ സൗന്ദര്യവും പ്രയോജനവും ഇതാണ്. ഇതിൻെറ പൂർണ്ണമായ പ്രാധാന്യം വിദ്യാർത്ഥിജീവിതകാലത്തു് നി ങ്ങൾക്ക് ബോദ്ധ്യമായില്ലെന്നു വരാം. നിങ്ങൾ ശാരീരികമായും മാനസികമായും വളരുന്നതോടെ, വ്യക്തിപരവും സാമൂഹ്യവുമായ ജീവിതത്തിലെ ഉത്തരവാദിത്തങ്ങൾ ഏറെറടുക്കാൻ തുടങ്ങുന്ന

തോടെ, ഇതിൻെറ സ്വാധീനം കൂടുതലായി നിങ്ങാംക്ക് അനുഭവ മാകും. ഇത്തരത്തിലുള്ള വിദ്യാഭ്യാസം അതായതു് പൂർണ്ണമായ വിദ്യാഭ്യാസം ഭാരതത്തിലാകമാനമുള്ള വളരെയേറെ യുവാക്കാംക്ക് നല്കാൻ നമുക്ക കഴിഞ്ഞാൽ, ഈ ഉദ്ഗ്രഥിതമാനവവികാസത്തിൻെറ ദർശനത്തെ രാജ്യവ്യാപകമായി നടപ്പിൽ വരുത്തുകയും വ്യക്തിത്വത്തിൻെറ അന്തസ്സും ഉപയോഗക്ഷമതയും വിശാലവും അനുകമ്പാർദ്രവുമായ വ്യക്തിപ്രഭാവമായി വളരുകയും വികസിക്കുകയും ചെയ്ത കോടിക്കണക്കിനു വ്യക്തികളെ സൃഷ്ടിക്കുവാൻ കഴിയുകയും ചെയ്യുന്നതിലൂടെ നമ്മുടെ രാജ്യത്തിനു സുശിക്ഷിതവും സർഗ്ഗാത്മകവുമായ മാനുഷികോർജ്ജത്തിൻെറ അഭൂതപൂർവ്വമായ ഒരു സഞ്ചയം തന്നെ നേടുന്നതിനു കഴിയും.

ഈ കോളേജിലെ വിദ്യാർത്ഥിനികളായ നിങ്ങാം ഇവിടെനിന്നു വിട്ട് വിശാലമായ ലോകത്തിലേയ്ക്ക് പോകുമ്പോാം ദയവുചെയ്ത് സ്വാമി വിവേകാനന്ദൻെറ വിശുദ്ധിപ്രദവും ശക്തിദായകവുമായ ത്യാഗത്തിൻെറയും സേവനത്തിൻെറയും സന്ദേശം കൂടെക്കൊണ്ടുപോകണം. നിങ്ങളുടെ മനോഭാവത്തിലും സേവാപ്രവർത്തനങ്ങളിലും അപക്വമായ അഹന്തയുടെ പരിത്യാഗവും പക്വമായ അഹംബുദ്ധിയുടെ പ്രകാശനവും ദൃശ്യമാകണം. ഇപ്രകാരം ആത്മീയമായ ശക്തി സമ്പാദിച്ചുകൊണ്ടു് ഒരു ജനാധിപത്യരാഷ്ട്രത്തിലെ പൗരരെന്ന നിലയ്ക്ക് എല്ലാ പുരോഗതികാംക്കും വിലങ്ങുതടിയായ സാമൂഹ്യമായ അനീതികാംക്കു പ്രതികരണരാഹിത്യത്തിനുമെതിരായുള്ള രാഷ്ട്രത്തിൻെറ സമരത്തിൽ നിങ്ങളുടെ പങ്ക് വഹിക്കണം. അപ്പോാം ഗീതയുടെ ദർശനം നിങ്ങളുടെ സഹായത്തിനും സംരക്ഷണത്തിനുമായി എപ്പോഴും വന്നെത്തും. ജീവിതത്തിലെ വെല്ലുവിളി ഗീതയുടെ ദർശനത്തിൻെറ വെല്ലുവിളികൊണ്ടു് നേരിടണം. മനുഷ്യൻെറ വികാസത്തിനും പരിസ്ഫൂർത്തിക്കും അനുയോജ്യമായ വിധത്തിൽ നമ്മുടെ സമൂഹത്തെ ആരോഗ്യകരമാക്കിത്തീർക്കാൻ പററിയ തരത്തിലുള്ള വിശാലമായ പരിവർത്തനങ്ങാം സമൂഹത്തിൽ വരുത്തേണ്ടതുണ്ടു്. സ്വഭാവദാർഢ്യവും അതോടൊന്നിച്ച് അഗാധവും സയുക്തികവുമായ ഉദ്ദേശ്യദാർഢ്യവും ഉള്ള വ്യക്തിക്കു മാത്രമേ സമൂഹത്തിൽ ശക്തമായ സ്വാധീനംചെലുത്താൻ കഴിയുകയുള്ളു. ഒരു കെട്ട് അഭിപ്രായങ്ങാം മാത്രം കൈമുതലായുള്ള ഒരു സ്ത്രീയ്ക്കോ പുരുഷനോ സമൂഹത്തിൽ ചലനമുണ്ടാക്കാൻ സാദ്ധ്യമല്ല. എന്നാൽ മഹത്തായ ഉദ്ദേശ്യദാർഢ്യമാണ് മഹത്തായ കർമ്മങ്ങളുടെ മാതാവ് എന്നു പറഞ്ഞുകൊണ്ടു് സ്വാമി വിവേകാനന്ദൻ തുടരുന്നു: അത്തരം നൂറാളുകാം, ലോകത്തിലാകെ പരിവർത്തനമുണ്ടാക്കും.

സ്വാമി വിവേകാനന്ദന്നു നമ്മുടെ സ്ത്രീജനങ്ങളിൽ വമ്പിച്ച വിശ്വാസമുണ്ടായിരുന്നു. നമ്മുടെ സ്ത്രീകളുടെ സ്വാതന്ത്ര്യത്തിന്നു വേണ്ടി നിരന്തരമായും സുസ്ഥിരമായും പ്രയത്നിച്ച പ്രമുഖനായിരുന്നു അദ്ദേഹം. കാര്യശേഷിയും അപ്പ്ണബോധവും നിർഭയത്വവുമുള്ള പതിനായിരം പുരുഷന്മാരുടെ സഹായമുണ്ടെങ്കിൽ തനിക്കു് ഇന്ത്യയുടെ പ്രശ്നങ്ങളെ മുഴവൻ നേരിട്ടു് കീഴ്പ്പെടുത്താം എന്നു് ഒരവസരത്തിൽ പറഞ്ഞുകൊണ്ടു് അദ്ദേഹം തുടന്നു: 'എന്നാൽ അതേ ഗുണഗണങ്ങളുള്ള അതിൻെറ പത്തിലൊരംശം സ്ത്രീകളുടെ സഹായത്താൽ അതു് അതിലും വേഗത്തിൽ നേടിയെടുക്കാൻ എനിക്കു കഴിയും.'

പാശ്ചാത്യവനിതകൾ സ്വന്തം വ്യക്തിത്വം വികസിപ്പിച്ചുകൊണ്ടു് വ്യക്തിപരമായി ഉയന്ന അളവിലുള്ള സ്വാതന്ത്ര്യാവേശവും സമത്വബോധവും ഊജ്ജവും, കാര്യക്ഷമതയും നേടിയെടുത്തിട്ടുണ്ടു്. മറിച്ചു് നമ്മുടെ ഭാരതീയ സ്ത്രീകൾ ശതാബ്ദങ്ങളായി ആത്മീയ ഗുണങ്ങളായ സ്നേഹവും സേവന മനോഭാവവും നേടിയെടുക്കുകയുണ്ടായി. ആധുനികയുഗത്തിലെ സ്ത്രീപുരുഷന്മാരെ അവരുടെ വ്യക്തിപ്രഭാവത്തിൽ ഈ രണ്ടുതരം ചൈതന്യവും സമ്മേളിപ്പിക്കാനാണു് അദ്ദേഹം ഉദ്ബോധിപ്പിക്കുന്നതു്. അദ്ദേഹം നിങ്ങളിലോരോരുത്തരോടും ചോദിക്കുന്നു. (ലെറേറർസ് ഓഫ് സ്വാമി വിവേകാനന്ദ പേജ് 84).

'സമത്വബോധത്തിൻെറയും സ്വാതന്ത്ര്യബോധത്തിൻെറയും ഊജ്ജത്തിൻെറയും കമ്മശേഷിയുടേയും കാര്യത്തിൽ നിങ്ങൾക്കു് പാശ്ചാത്യരെക്കാൾ പാശ്ചാത്യനായും മതപരമായ സംസ്കാരത്തിലും വാസനയിലും നട്ടെല്ലായി ഒരു ഹിന്ദുവിൻെറ നിലയിലും ആയിത്തീരാൻ കഴിയുമോ ?'

/ വിദ്യാഭ്യാസം, അതിൻെറ ശരിയായ അത്ഥത്തിൽ ഗ്രഹിക്കപ്പെടുകയാണെങ്കിൽ എല്ലാ മാനുഷികവ്യാധികൾക്കുമുള്ള ഒററമൂലികയാണു്. അതു് ബുദ്ധിപരമായ വികാസം മാത്രമല്ല വൈകാരികമായ ശിക്ഷണവും പോഷണവും ഉൾക്കൊള്ളുന്നുണ്ടു്/ ഇന്നു നിങ്ങൾ പ്രകാശനാളം കൊളുത്തിക്കൊണ്ടു് ഈ കോളേജ് വിട്ടുപോകുകയും ആ പ്രകാശം നിങ്ങളുടെ ഭവനത്തിലേയ്ക്കു് വഹിച്ചുകൊണ്ടുപോകുകയും ചെയ്യുമ്പോൾ എൻെറ സ്നേഹാശിസ്സുകളും കൂടെക്കൊണ്ടു പോകുക. നിങ്ങൾക്കു് ഇന്നു കോളേജിൽവെച്ചു നല്കുന്ന 'നിങ്ങളുടെ പെരുമാററത്തിൽ ശ്രദ്ധിക്കുക', മാനവവികാസത്തിൻെറ ശാസ്ത്രം – ഭഗവദ്ഗീതാ' എന്ന രണ്ടു ലഘുഗ്രന്ഥങ്ങളാകുന്ന വിളക്കുകളും നിങ്ങൾ ഇന്നു കൂടെക്കൊണ്ടു പോകുന്നുണ്ടു്.

## 11 സരസ്വതിയിൽനിന്ന ഒഴുകേണ്ട ലക്ഷ്മിയുടെ അനുഗ്രഹം

വിജ്ഞാനദേവതയായ സരസ്വതിയുടെ അനുഗ്രഹമെന്ന പറയുമ്പോഠം നാം ഉദ്ദേശിക്കുന്നതു് നമ്മുടെ രാജ്യത്തിന്ന ഭൗതികവും ആത്മീയവുമായ ജ്ഞാനത്തിൻെറ വെളിച്ചം ആവശ്യമാണെന്നാണു്. ധനദേവതയായ ലക്ഷ്മിയുടെ അനുഗ്രഹമായ ധനവും സാമ്പത്തികവും സാമൂഹ്യവുമായ ക്ഷേമവും നേടുന്നതിന്നുപോലും ഈ അനുഗ്രഹം ആവശ്യമാണു്. എല്ലാ വിധത്തിലുള്ള ധനവും ശാസ്ത്രീയജ്ഞാനം സാമൂഹ്യലക്ഷ്യത്തിന്ന വേണ്ടി പ്രയോഗിക്കുമ്പോഴുണ്ടാകുന്ന ഉൽപ്പന്നമാണു്. എല്ലാ പ്രയുക്തശാസ്ത്രത്തിന്ന പിന്നിലും ശുദ്ധശാസ്ത്രത്തിൻെറ അതായതു് വിജ്ഞാനപ്രകാശത്തിൻെറ ഊജ്ജം കിടപ്പുണ്ടു്. ആദ്യത്തേതു് ലക്ഷ്മിയേയും രണ്ടാമത്തേതു് സരസ്വതിയേയും പ്രതിനിധാനം ചെയ്യുന്നു. കഴിഞ്ഞ ശതകങ്ങളിൽ ഈ രണ്ടു് ദിവ്യസഹോദരിമാരാകുന്ന ചൈതന്യകേന്ദ്രങ്ങളെ അവർ പരസ്പരം അസൂയാലുക്കളായ സഹോദരിമാരാണെന്നും ഒരു വ്യക്തിയിൽ അവരിലൊരാളുടെ സാന്നിദ്ധ്യമുണ്ടാകുമ്പോഠം മററവഠം അയാളിൽനിന്ന ഓടിപ്പോയ്ക്കളയുമെന്നുമുള്ള തെററായ വിശ്വാസവുമായിരുന്ന ഇന്ത്യക്കാരായ നാം വെച്ചു പുലത്തിയിരുന്നതു്. സരസ്വതി ഗ്രന്ഥത്തിൽനിന്നും തത്ത്വസംഹിതകളിൽനിന്നും ലഭിക്കുന്ന നിശ്ചലമായ വിജ്ഞാനമാണെന്നും ലക്ഷ്മി ഭൂമിക്കടിയിൽ ഒളിച്ചുവെക്കപ്പെട്ടതോ തലയണക്കടിയിൽ പൂഴ്ത്തിവെക്കപ്പെട്ടതോ അഥവാ ആഭരണങ്ങളോ തങ്കക്കട്ടികളോ ആയി മാററപ്പെട്ടതോ ആയ നിശ്ചലമായ ധനമാണെന്നും ഉള്ള തെററായ വിശ്വാസത്തിൽ പിടിച്ചു നില്ക്കുന്നതു് നാം തുടരുകയാണെങ്കിൽ മേല്പറഞ്ഞതു് പൂണ്ണമായും പരമാത്ഥമാണു് എന്ന സമ്മതിക്കേണ്ടിവരും. നിശ്ചലയായ സരസ്വതിയും നിശ്ചലയായ ലക്ഷ്മിയും ഒരിക്കലും പൊരുത്തപ്പെടുന്നതല്ല. എന്നാൽ നമ്മുടെ പാരമ്പര്യത്തിലെ വശ്യകളും ആരാധ്യകളുമായ ആ ദേവതമാർ ഷെയ്ക്സ്പിയരുടെ സുപ്രസിദ്ധമായ ഒരു പ്രയോഗം ഉപയോഗിച്ചു പറയുകയാണെങ്കിൽ കൂടുതൽ ഉറപ്പുള്ള വസ്തുക്കഠംകൊണ്ടു് നിമ്മിക്കപ്പെട്ടവരാണു്. ചലനാത്മകവും ദിവ്യവുമായ പ്രാണചൈതന്യങ്ങളാണവർ. ആദ്യത്തേതു മനുഷ്യനെ ലോകത്തിലും അനുഭവത്തിലും സത്യത്തെ അന്വേഷിക്കുന്നതിന്നും അനാസക്തിയിലും ഏകാഗ്രതയിലും കണിശതയിലും മനസ്സിനെ നിയന്ത്രിച്ചു നിത്തി പ്രകൃതിയിലേയും മനുഷ്യജീവിതത്തിലേയും നിഗൂഢതകളിലേക്കു് ആണ്ടിറങ്ങാൻ അതിസമത്ഥനാക്കുന്നതിന്നും പ്രോത്സാഹിപ്പിക്കുകയും രണ്ടാമത്തേതു് മനുഷ്യന്ന ലഭിച്ചിട്ടുള്ള ജ്ഞാനത്തെ ശക്തിയായി മാററി ആ ശക്തിയെ മനുഷ്യജീവിതത്തിൻെറ വികാസത്തിന്നും സഫലീകരണത്തി

ന്നം ഉപയുക്തമാക്കുന്നതിന്നു പ്രേരിപ്പിക്കുകയും ചെയ്യുന്നു. ആധുനിക പാശ്ചാത്യജനതകൾ സരസ്വതിയെ പരീക്ഷിക്കപ്പെട്ടതും പരീക്ഷിക്കപ്പെടാവുന്നതും അന്യരെ ഗ്രഹിപ്പിക്കാവുന്നതുമായ വിജ്ഞാനത്തിന്റെ അന്വേഷണമെന്ന നിലയിലും ലക്ഷ്മിയെ സഹകരണാത്മകവും ഉല്ലാദനക്ഷമവുമായ അദ്ധ്വാനത്തിൽക്കൂടിയുള്ള പ്രയുക്തവിജ്ഞാനത്തിൽനിന്നു് ഉദ്ഭൂതമായ ധനവും ക്ഷേമവുമെന്ന നിലയിലും ഉല്പാദനപരമായ മുതൽമുടക്കു്, വിനിമയം എന്നീ നിലകളിലും പരസ്പരം സൗഹൃദപൂർവ്വം സഹകരിക്കുന്ന സഹോദരിമാർ എന്ന നിലയിലുമാണു് അവതരിപ്പിച്ചിട്ടുള്ളതു്. ഈ രണ്ടു സഹോദരിമാരുടെ സൗഹൃദപൂർണ്ണവും ഊർജ്ജസ്വലവുമായ സഹകരണമെന്ന തന്റെ പ്രായോഗികവേദാന്തദർശനത്തിന്റെ സഫലീകരണവും അതിന്നുള്ള പരിശ്രമവുമാണു് നമ്മുടെ സുദീർഘമായ ചരിത്രത്തിലെ ആധുനിക ഘട്ടത്തിന്നു അത്യാവശ്യമായിട്ടുള്ളതെന്ന ആശയം നമ്മുടെ ഭവനങ്ങളിലും സമൂഹത്തിലും ബോധ്യപ്പെട്ടുത്തേണ്ടതുണ്ടെന്നു് സ്വാമി വിവേകാനന്ദൻ നമ്മെ ഉദ്ബോധിപ്പിച്ചിട്ടുണ്ടു്.

'യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാർത്ഥോ ധനുർദ്ധരഃ
തത്ര ശ്രീർവ്വിജയോ ഭൂതിർദ്ധ്രുവാ നീതിർമതിർമമ.'

എന്നു് 'ഗീത'യുടെ അവസാന ശ്ലോകത്തിന്റെ സാരാംശവും ഇതു തന്നെ. (യോഗേശ്വരനായ ശ്രീകൃഷ്ണനും ധനുർദ്ധരനായ പാർത്ഥനും ഏതൊരാളിൽ (സമൂഹത്തിൽ) സമ്മേളിക്കുന്നുവോ അവിടെ ശ്രീയും വിജയവും ക്ഷേമവും അചഞ്ചലമായ നീതിയും നിലനില്ക്കും. ഇതാണു് എന്റെ ദൃഢവിശ്വാസം.)

ഈ മഹത്തായ സാഹസകർമ്മത്തിന്നുവേണ്ടി സ്വാമി വിവേകാനന്ദൻ രാഷ്ട്രത്തിന്നു് ആഹ്വാനം നല്കുന്നു: (കംപ്ലീറ്റു് വർക്കു് വാല്യം III, പേജ്. 247)

'ലോകത്തിലേയ്ക്കു് വെളിച്ചംകൊണ്ടുവരൂ! ദരിദ്രക്കു് വെളിച്ചം നൽകൂ! ധനികക്കു് കൂടുതൽ വെളിച്ചം നൽകൂ! അവക്കു ദരിദ്രരേക്കാൾ കൂടുതൽ അതിന്റെ ആവശ്യമുണ്ടു്. അജ്ഞന്മാക്കു് വെളിച്ചം നൽകൂ! അഭ്യസ്തവിദ്യക്കു് കൂടുതൽ വെളിച്ചം നൽകൂ! ഇക്കാലത്തെ വിദ്യാഭ്യാസത്തിന്റെ പൊങ്ങച്ചം അത്ര വമ്പിച്ചതാണു്.'

## 12 ഉപസംഹാരം

ഫലപ്രദമായ വിജ്ഞാനത്തിന്നുവേണ്ടിയുള്ള അന്വേഷണവും കണ്ടെത്തലുമാണു് യഥാർത്ഥവിദ്യാഭ്യാസം. എവിടെ ഇതില്ലയോ അവിടെ സരസ്വതിയുടെയും ലക്ഷ്മിയുടെയും അനുഗ്രഹമില്ല. ബുദ്ധിജീവികളുടെയിടയിൽ പടർന്നുപിടിച്ചിട്ടുള്ള ഒരുതരം നിർവേദാ

വസ്ഥ, അഭ്യസ്തവിദ്യരുടെ പൊങ്ങച്ചം, രണ്ടിൻെറയും ഫലമായുള്ള മനസ്സിൻെറ മുറുക്കവും പ്രശ്നവും എന്നതൊഴിച്ച് മററെല്ലാററിൻെറയും ഭയാനകമായ നിഷ്ഫലത്വം ഇതാണ് ഇന്നത്തെ അലംഘ്യനിയമം. ഞെരിച്ചുകൊണ്ടിരിക്കുന്ന ദേശീയപ്രശ്നങ്ങളുടെ പശ്ചാത്തലത്തിലും സരസ്വതിയുടെയും ലക്ഷ്മിയുടെയും ഊർജ്ജങ്ങരം ഉദ്ഗ്രഥിക്കുകയെന്ന ആശയത്തിൻെറ വെളിച്ചത്തിലും സ്വാമി വിവേകാനന്ദൻ പ്രസ്താവിച്ചു. (വിദ്യാഭ്യാസം, പേജ്. 4)

'അന്യരുടെ ചിന്തകരം ഒരു വിദേശഭാഷയിൽക്കൂടി ഹൃദിസ്ഥമാക്കുകയും അതു് തലച്ചോററിൽ കുത്തിനിറയ്ക്കുകയും ചില സർവ്വകലാശാലാ ബിരുദങ്ങരം കരസ്ഥമാക്കുകയും ചെയ്യുന്നതുകൊണ്ട് നിങ്ങരം വിദ്യാസമ്പന്നരെന്നു സ്വയം കരുതുന്നു. ഇതു് വിദ്യാഭ്യാസമാണോ?....പാലും തേനുമൊഴുകിയ രാജ്യമെന്നു് പഴഞ്ചൊല്ലിൽ പ്രസിദ്ധമായ ഭാരതം ആഹാരത്തിന്നുവേണ്ടി ദയനീയമായി നിലവിളിക്കുന്നതു് കണ്ണുതുറന്നു കാണുക. നിങ്ങളുടെ വിദ്യാഭ്യാസം ഈ ആവശ്യം നിറവേററിക്കൊടുക്കുമോ? സാമാന്യജനങ്ങളെ ജീവിതസമരത്തെ നേരിടുന്നതിന്നു് സുസജ്ജരാക്കാൻ സഹായകമല്ലാത്തതും സ്വഭാവനിഷ്ഠയും പരോപകാരതല്പരതയും ഒരു സിംഹത്തിൻെറ ധീരതയും ഉളവാക്കാൻ പ്രാപ്തമല്ലാത്തതുമായ വിദ്യാഭ്യാസം ആ പേരിന്നർഹമാണോ?'

'ഒരാളെ സ്വന്തംകാലിൽനില്ക്കാൻ പ്രാപ്തമാക്കുന്ന വിധത്തിലുള്ള സ്വഭാവത്തെ രൂപവല്ക്കരിക്കുന്നതും മനശ്ശക്തിയെ വർദ്ധിപ്പിക്കുന്നതും ബുദ്ധിശക്തിയെ വികസിപ്പിക്കുന്നതുമായ വിദ്യാഭ്യാസമാണ് നമുക്ക് ആവശ്യം. നമ്മുടെ സ്വന്തമായ വ്യത്യസ്ത വിജ്ഞാനശാഖകരം വൈദേശിക നിയന്ത്രണത്തിന്നു് അടിമയാകാതെ പഠിക്കുക, അതോടൊപ്പം ഇംഗ്ലീഷുഭാഷയും പാശ്ചാത്യ ശാസ്ത്രവുംകൂടി പഠിക്കുക. അതാണ് നമുക്ക് ഇന്നാവശ്യമായിട്ടുള്ളതു്. വ്യാവസായികവികസനത്തെ സഹായിക്കുന്ന സാങ്കേതികവിദ്യകളും മററെല്ലാം തന്നെയും നമുക്ക് ആവശ്യമുണ്ട്. തദ്വാരാ ഉദ്യോഗാന്വേഷികളാകുന്നതിന്നു പകരം വേണ്ടത്ര ഉപയോഗിക്കാനും പഞ്ഞക്കാലത്തേയ്ക്കു് കരുതിവെയ്ക്കാനും വേണ്ടതു് നമുക്ക് സമ്പാദിക്കാൻ കഴിയണം.'

'മനുഷ്യനെ വാർത്തെടുക്കലാണ് എല്ലാ വിദ്യാഭ്യാസത്തിൻെറയും, എല്ലാതരം പരിശീലനങ്ങളുടെയും അന്തിമലക്ഷ്യം. മനുഷ്യനെ വളർത്തിക്കൊണ്ടുവരികയെന്നതാണ് എല്ലാ പരിശീലനങ്ങളുടെയും അന്തിമമായ ഉദ്ദേശ്യവും ലക്ഷ്യവും. ഇച്ഛാശക്തിയുടെ പ്രകാശനത്തെയും പ്രവാഹത്തെയും നിയന്ത്രണ വിധേയമാക്കുകയും ഫലപ്രദമാക്കിത്തീർക്കുകയും ചെയ്യുന്നതിന്നാണ് വിദ്യാഭ്യാസമെന്നു പറയുന്നതു്.'

നിങ്ങരംക്കെല്ലാവക്കും എൻെറ നന്ദിയുംസ്നേഹവും ആശിസ്സുകളും.

# 7

# ഗൃഹശാസ്ത്രത്തിലെ ആത്മീയവും ധാർമ്മികവുമായ മൂല്യങ്ങൾ*

## 1 ആമുഖം

'ഭാരതീയ ഗൃഹശാസ്ത്ര അസോസിയേഷ'ൻെറ ഈ സമ്മേളനത്തിൽ 'ആത്മീയവും ധാർമ്മികവുമായ മൂല്യങ്ങൾ' എന്ന വിഷയത്തെക്കുറിച്ച് പ്രസംഗിക്കുന്നതിൽ ഞാൻ അതീവ സന്തുഷ്ടനാണ്. നമ്മുടെ രാജ്യം പാവനമെന്നു കരുതുന്ന ഗൃഹത്തെയും കുടുംബത്തെയും ഭാസുരമാക്കുന്ന ഒരു പ്രസ്ഥാനമാണ് നിങ്ങളുടെ സംഘടന. അത്തരത്തിലുള്ള ഒരു സംഘടനയിലെ അംഗങ്ങളോട് ആത്മീയവും ധാർമ്മികവുമായ മൂല്യങ്ങളെക്കുറിച്ച് സംസാരിക്കുന്നത് സമുചിതമാണ്. ഭാരതീയ ഭവനം ഇന്നും പഴയതുപോലെതന്നെ നിലനില്ക്കുന്നുണ്ടെന്നു കാണുന്നത് നമുക്ക് ആശ്വാസജനകമാണ്. വമ്പിച്ച പരിവർത്തനങ്ങളിലൂടെ അത് കടന്നുപോകുന്നുണ്ടെങ്കിലും ആധുനിക പരിവർത്തനഘട്ടം അതിനെ ഗണ്യമായതോതിൽ താറുമാറാക്കിയിട്ടില്ല. ഭാരതീയകുടുംബത്തിൻെറ ഈ അന്തസ്സിന്നു കാരണം അതിൻെറ പിന്നിൽ വർത്തിക്കുന്ന പുരാതനമായ ആത്മീയപാരമ്പര്യമാണ്. വ്യക്തിയെയും സമൂഹത്തെയും അവസ്സു നേരിടേണ്ടിവരുന്ന ആഘാതത്തെയും വെല്ലുവിളികളെയും ചെറുത്തുനില്ക്കാൻ പ്രാപ്തമാക്കുന്ന ചൈതന്യമാണ് ആത്മീയത. ഈ ആത്മീയമൂല്യങ്ങളെ നാം എത്രത്തോളം തീവ്രമാക്കുന്നുവോ അത്രയും വ്യക്തിയും സമൂഹവും നന്നായിത്തീരുന്നു. പുരുഷൻെറ പൗരുഷവും സ്ത്രീയുടെ സ്ത്രീത്വവും അത് യാഥാർത്ഥ്യമാക്കിത്തീർക്കുന്നു. വിപ്ലവാത്മകമായ ഒരു പരിവർത്തനത്തിൻെറ ഈ കാലഘട്ടത്തിൽ നമ്മുടെ പുതിയ സാമൂഹ്യക്രമത്തിൽ ഈ മൂല്യങ്ങളുടെ പ്രാഥമികത്വത്തിൻെറ സംരക്ഷണം ഉറപ്പ് വരുത്താനുള്ള നടപടികൾ നാം കൈക്കൊള്ളേണ്ടതാണ്. വിദ്യാർത്ഥികളെ വിശിഷ്യ വിദ്യാർത്ഥിനികളെ ഗൃഹശാസ്ത്രത്തിൽ പരിശീലിപ്പിക്കുന്ന ഈ കോളേജ് നമ്മുടെ ഭവനത്തോട് ബന്ധപ്പെട്ട

---

* 1966 ഒക്ടോബർ 5–ാംനു കൽക്കത്തയിലെ വിഹാരിലാൽ ഹോം സയൻസ് കോളേജിൽ ചേർന്ന ഹോം സയൻസ് അസോസിയേഷൻ ഓഫ് ഇന്ത്യയുടെ 8–ാം ദ്വൈവാർഷികത്തിൽ ചെയ്ത പ്രസംഗം.

സകലത്തിന്റെയും ഉയർന്നുവരുന്ന സാമൂഹ്യക്രമത്തിന്റെയും കാര്യത്തിൽ ആത്മീയതയുടെ സർവ്വവ്യാപകമായ മൂല്യങ്ങൾ പരിരക്ഷിക്കേണ്ടതുണ്ട്.

## 2 ധാർമ്മികവും ആത്മീയവുമായ മൂല്യങ്ങൾ: അവയുടെ സ്രോതസ്സ്

ആത്മീയവും ധാർമ്മികവുമായ മൂല്യങ്ങളുടെ പ്രഭവസ്ഥാനമേത്? ഒരു ജീവിയുടെ ഭൗതികമായ നിലനില്പിന്നു വേണ്ടതൊഴിച്ചുള്ള മററു മൂല്യങ്ങളെല്ലാം പരിണാമപ്രക്രിയയിൽ മനുഷ്യദശയിൽ നിന്നുമാത്രമാണ് ഉദയംചെയ്യുന്നതെന്നുള്ളത് വളരെ വ്യക്തമാണ്. അതിനാൽ അവ ബാഹ്യപ്രകൃതിയുടേതല്ല; മനുഷ്യപ്രകൃതിയുടെ ഉല്പന്നങ്ങളാണ്. ഭാരതീയ ചിന്താഗതിയനുസരിച്ച് ബാഹ്യമായ ഭൗതികലോകത്തിന്റെയും ബാഹ്യമായ സാമൂഹ്യസാഹചര്യത്തിന്റെയും മേൽ നിയന്ത്രണം നേടുന്നതിന്നു യത്നിക്കുന്ന വേളയിൽ മനുഷ്യനിൽ നിന്നുതന്നെ അവനാൽ നിർമ്മിതമാകുന്നതാണ് മൂല്യങ്ങൾ.

19-ാം നൂററാണ്ടിലെ ശാസ്ത്രീയചിന്ത സർവ്വമൂല്യങ്ങളേയും മനുഷ്യനെത്തന്നെയും യാന്ത്രികമാക്കിത്തീർക്കാനുള്ള പ്രവണതയാണ് പ്രദർശിപ്പിച്ചത്. എന്നാൽ 20-ാം നൂററാണ്ടിലെ ശാസ്ത്രം ഈ വിഷയത്തിന്നുനേരെ പുതിയ ഒരു വീക്ഷണമാണ് കൈക്കൊണ്ടത്. പലരംഗങ്ങളിലുമുള്ള അതിന്റെ വിപ്ലവാത്മകമായ മുന്നേററം സാധുവായ ദർശനമെന്ന നിലയിലുള്ള ഭൗതികത്വത്തിന്റെയും യാന്ത്രികത്വത്തിന്റെയും അടിത്തറ തകർത്തു. അത്തരം സുകരമായ സിദ്ധാന്തങ്ങളേയും തജ്ജന്യമായ സാമൂഹ്യവിപത്തുകളേയും വിശിഷ്യ മനുഷ്യന്റെ മാനുഷികതയുടെ വിലയിടിവിനേയുംകുറിച്ചുള്ള മോഹഭംഗത്തിന്റെ കാര്യത്തിൽ രണ്ടാംലോകമഹായുദ്ധവും അതിന്റെ സംഭാവന നല്കി. ഈ യുദ്ധാനന്തര മോഹഭംഗത്തെക്കുറിച്ച് ബർട്രാൻഡ് റസ്സൽ ('സമൂഹത്തിൽ ശാസ്ത്രത്തിന്റെ സ്വാധീനം' പേജ് 77) ഇപ്രകാരം പ്രസ്താവിക്കുകയുണ്ടായി:

'ഒരു ആരാധനാവസ്തുവെന്ന നിലയിൽ യന്ത്രം ചെകുത്താന്റെ ആധുനികരൂപമാണ്. അതിന്റെ ആരാധനയാകട്ടെ ആധുനിക പൈശാചികത്വവുമാണ്.'

'എന്തും യാന്ത്രികമാകാം; എന്നാൽ മൂല്യങ്ങൾ അങ്ങനെയായിക്കൂടാ. ഒരു രാഷ്ട്രീയദാർശനികനും വിസ്മരിക്കാൻപാടില്ലാത്ത ഒന്നാണിത്.'

മൂല്യങ്ങൾ യാന്ത്രികമല്ലെങ്കിലും അതിനാൽ അവ ബാഹ്യമായ ഭൗതികപ്രകൃതിയിൽനിന്നു ഉടലെടുക്കുന്നതല്ലെങ്കിലും അവ ആത്മീയ

മായിരിക്കേണ്ടതാണ്. അവസ്ഥവേണ്ടി നാം മനുഷ്യപ്രകൃതിയുടെ അഗാധതയിൽത്തന്നെ അന്വേഷിക്കേണ്ടതുണ്ട്. മൂല്യങ്ങളുടെ ദശ..... അതിൻെറ എല്ലാ ഔന്നത്യത്തിലും അഗാധതയിലും മനുഷ്യനെ കുറിച്ചുള്ള ദശ്നത്തിൻെറ ഒരു ഭാഗവും അതിൽനിന്നു ഉദ്ഭവിച്ചതുമാണ്. മനുഷ്യൻ തൻെറ ജീവിതവും പ്രവത്തനവുംവഴി തന്നിൽനിന്നുതന്നെ സൃഷ്ടിക്കുന്നതാണ് മൂല്യം എന്നാണ് വേദാന്തത്തിൻെറ അഭിപ്രായം. ഈ ജീവിതസന്ദർഭമാകട്ടെ പ്രകൃതിജവും സാമൂഹ്യവുമായ രണ്ട് ബാഹ്യസാഹചര്യങ്ങരം പ്രദാനംചെയ്യുന്നതുമാണ്.

ഇവ രണ്ടിൽ ഒന്നാമത്തേതുമാത്രമാണ് സ്വയം നിമ്മിക്കുന്നതു്. രണ്ടും നിമ്മിക്കുകയും ഒന്നു പ്രവേശിപ്പിക്കുകയും ചെയ്യുന്നു; അവയെ പ്രവേശിപ്പിക്കുന്നതു് രണ്ടാമത്തേതാണ്. രണ്ടാമത്തേതിൻെറ പ്രവത്തനവേളയിലാണ് അവൻ മൂല്യങ്ങളുടെ കേന്ദ്രമായിത്തീരുകയും സാഫല്യമനുഭവിക്കുകയും ചെയ്യുന്നതു്. മനുഷ്യൻെറ ആന്തരമായ ആത്മീയപ്രകൃതിയിൽനിന്നാണ് ഉദ്ഭൂതമാകുന്നതെന്ന അത്ഥത്തിൽ മൂല്യങ്ങരം പ്രത്യേകിച്ചും മനുഷ്യദശയിലെ പരിണാമത്തിൻെറ ഉല്പന്നവും ആത്മീയസ്വഭാവമുള്ളവയുമാണ്.

## 3 മനുഷ്യൻെറ സാമൂഹ്യസാഹചര്യങ്ങളുടെ അതുല്യത

സാമൂഹ്യജീവിതത്തിൻെറ ആരംഭത്തിൽ മനുഷ്യൻ സാക്ഷാത് കരിച്ച ആത്മീയമൂല്യങ്ങളാണ് സാന്മാഗ്ഗികവും ധാമ്മികവുമായ മൂല്യങ്ങരം. ആ ജീവിതത്തിൻെറ ഏററവും ഈടുററതും അടിസ്ഥാനപരവുമായ ഘടകം ഭവനവും കുടുംബവുമാണ്. യു. എസ്. എസ്സ്. ആറിലെ ആദ്യകാലത്തെ കമ്മ്യൂണിസ്റ്റ്ചിന്താഗതി മനുഷ്യവികാസത്തിൽ സാർവത്രികമായി അംഗീകരിക്കപ്പെട്ട കുടുംബത്തിൻെറ പ്രാധാന്യം നിസ്സാരമാക്കി കാണുവാനും തീരെ ഇല്ലായ്മചെയ്യുവാനുമുള്ള പ്രവണത പ്രദശിപ്പിക്കുകയുണ്ടായി. എന്നാൽ അടുത്ത കാലത്തായി യു. എസ്. എസ്സ്. ആറിൻെറ ചിന്തയും സാമൂഹ്യനയവും പണ്ടത്തെ പ്രവണതയിൽനിന്നു് തികച്ചും പിറകോട്ടടിക്കുന്നതായിട്ടാണ് കാണുന്നതു്.

സാമൂഹ്യസംഘങ്ങളിൽവെച്ച് ഏററവും ഹൃദ്യവും കൈകാര്യം ചെയ്യാൻ അനായാസവുമായ കുടുംബം ഇന്നു് മനുഷ്യൻെറ ധാമ്മികതയും സ്വഭാവവിശേഷങ്ങളും വളത്തിയെടുക്കുന്ന അനുപേക്ഷണീയമായ വളത്തുകേന്ദ്രമെന്ന നിലയിൽ ഒരുപക്ഷെ ഇന്നത്തെ ചൈനയൊഴിച്ച് മിക്കവാറും മറെറല്ലാ രാജ്യങ്ങളും അംഗീകരിച്ചിട്ടുണ്ട്. അംഗങ്ങരംക്കിടയിലുള്ള സൗഹൃദബോധവും അവകാശബോധവും ആണ് ഒരു ഗൃഹത്തിൻെറ സവിശേഷത. ഒരു കെട്ടിടത്തിൻെറ കല്ലു

കളെ തമ്മിൽ കൂട്ടിയുറപ്പിക്കുന്ന സിമൻറ്പോലെ ഒരു സംയോജിതമായ മാനുഷികഘടനയിലെ വ്യക്തികളെ തമ്മിൽ കൂട്ടിയിണക്കുന്നതു് മൂല്യങ്ങളാണെന്നതു് വ്യക്തമാണു്. ഇതാണു് സ്നേഹത്തിൻെറയും മാനുഷികപരിഗണനയുടെയും ആത്മീയമൂല്യം. കുടുംബജീവിതത്തിൽ ഈ സ്നേഹം മിക്കവാറും അതുപോലുള്ള മൃഗങ്ങളുടെ സംഘങ്ങൾ പ്രദർശിപ്പിക്കുന്ന അന്യോന്യബന്ധത്തിൽനിന്നു് വളരെയൊന്നും അകലാത്ത തരത്തിൽ ശാരീരികവും ജൈവശാസ്ത്രപരവുമായ കാര്യങ്ങളാൽ പരിമിതമാക്കപ്പെട്ട സ്നേഹബന്ധം തന്നെയായിട്ടാണു് കാണപ്പെടുന്നതു്. ഭൗതികേതരമായ വെറും ആത്മീയ മൂല്യമല്ല അതു് പ്രദർശിപ്പിച്ചിരുന്നതു്. ഈ പരിമിതികൾ ഒക്കെയുണ്ടെങ്കിലും ആരംഭഘട്ടത്തിൽനിന്നു് ഒട്ടും ഉയരാത്ത മൃഗകുടുംബത്തിൻേറതിൽ നിന്നും വ്യത്യസ്തമായ നിലയിൽ ഒരു ആരംഭബിന്ദു എന്ന നിലയ്ക്കു മാത്രമാണു് ജീവശാസ്ത്രപരമായി പരിമിതമാണെങ്കിലും മനുഷ്യകുടുംബം ഈ പരിമിതിയെ ഉപയോഗിക്കുന്നതു്. കൂടുതൽ വിസ്തൃതമായ സമൂഹജീവിതത്തിൽ പങ്കാളികളായിക്കൊണ്ടു് മനുഷ്യകുടുംബത്തിലെ അംഗങ്ങളെല്ലാം യഥാർത്ഥത്തിലുള്ള സാന്മാർഗ്ഗികവും ആത്മീയവുമായ സ്നേഹത്തിൻെറ വികാസത്തിലേയ്ക്കും, കുടുംബത്തേയും അതിക്രമിച്ചു് മനുഷ്യരാശിയെ ഒന്നാകെയും സചേതനങ്ങളെ ആകെത്തന്നെയും സ്നേഹിക്കുകയെന്നതിലേയ്ക്കും ഉയർന്നു വരാനുള്ള ഒരു പരിശീലനസ്ഥലം എന്ന നിലയിലാണു് കുടുംബം വീക്ഷിക്കപ്പെടുന്നതു്. ജീവശാസ്ത്രപരമായ പരിമിതിയുണ്ടെങ്കിലും ഒരു മനുഷ്യകുടുംബത്തിനു മററുള്ളതിൽനിന്നുള്ള വ്യത്യാസവും പ്രാധാന്യവും ഇതാണു്.

## 4 സാന്മാർഗ്ഗികവും ധാർമ്മികവുമായ ബോധം മനുഷ്യൻെറ വളർച്ചയുടെ ഒരു ഉപോല്പന്നം:

വെറും വിജ്ഞാനവും വിവേകവും സമ്പാദിക്കുന്നതിൽക്കൂടി നേടുന്ന ഭൗതികമായ വളർച്ചയ്ക്കും വികാസത്തിനും ഉപരിയായി നില്ക്കുന്ന ആന്തരമായ വളർച്ചയുടെയും വികാസത്തിൻെറയും ആശയത്തെ അവതരിപ്പിക്കുന്നു എന്നതാണു് കുടുംബജീവിതത്തിലും സാമൂഹ്യജീവിതത്തിലും ഉള്ള പരിശീലനംകൊണ്ടു് മനുഷ്യനുണ്ടാകുന്നതു്. ഇതാണു് അവൻെറ ആത്മീയപരിണാമത്തിൻെറ വികാസം. ഇതുവഴി അവൻ തൻെറ സുനിശ്ചിതമായ വർഗ്ഗശാസ്ത്രപരവും ജീവശാസ്ത്രപരവുമായ ഘടനയിൽനിന്നു വികാസം പ്രാപിച്ചു് ആയിരക്കണക്കിലുള്ള മററു മനുഷ്യരിലേയ്ക്കു് പ്രവേശിക്കുകയും പ്രവേശിപ്പിക്കപ്പെടുകയും ചെയ്യുന്നു. മനുഷ്യൻ തന്നെത്തന്നെ ഇങ്ങനെ അതിക്രമിക്കുന്നതാണു് ആത്മീയ വളർച്ചയുടെ ലക്ഷണം. അവൻ ഇപ്രകാരം ചെയ്യു

ന്നില്ലെങ്കിൽ എത്രമാത്രം ഭൗതികവും ബുദ്ധിപരവുമായ മഹത്ത്വം നേടിയാലും അവൻ ആത്മീയമായ നിശ്ചലതയുടെയും മരണത്തിന്റെയും പിടിയിലായിരിക്കും. വേഡ്സ്‌വർത്ത് പാടിയതുപോലെ—

''മനുഷ്യൻ തന്നെത്തന്നെ അതിക്രമിക്കുന്നില്ലെങ്കിൽ അവൻ എത്ര നിസ്സാരജീവിയായിരിക്കും!''

ഈ ആന്തരമായ ആത്മവികാസത്തിന്റെ പ്രഥമഫലം ധാർമ്മികതയും സന്മാർഗ്ഗബോധവുമാണ്! ദ്വിതീയഫലം കലയും സൗന്ദര്യബോധവുമാണ്; തൃതീയവും അത്യുത്തമവുമായ ഫലമാകട്ടെ ആത്മസാക്ഷാത്കാരവുമാണ്. ഓരോ ഘട്ടത്തിലും മനുഷ്യജീവിതത്തിന്റെയും അതിന്റെ സാമൂഹ്യപരിതോവസ്ഥയുടെയും ഗുണപരമായ മേന്മ ഉളവാകുന്ന തരത്തിൽ അവൻ വർദ്ധമാനമായ വിധത്തിൽ സമ്പന്നവും സജീവവുമാകുന്നബാഹ്യപ്രകൃതിയിലൂടെയും സാമൂഹ്യസാഹചര്യങ്ങളിലൂടെയും ഉളവാകുന്ന പരസ്പരപ്രവർത്തനങ്ങളിൽക്കൂടി തന്നിൽത്തന്നെ മൂല്യങ്ങളെ നിർമ്മിക്കുന്ന കഴിവുററ നിർമ്മിതാവായിത്തീരുന്നു. ഓരോ ഘട്ടത്തിലും വേദാന്തം അനന്തമെന്നും, ആത്മാവെന്നും, അനശ്വരമെന്നും, മനുഷ്യന്റെ നിത്യഭാസുരമായത്ത സയെന്നും വിളിക്കുന്ന അവന്റെ വ്യക്തിത്വത്തിന്റെ അനന്തവും ദിവ്യവുമായ പരിണാമത്തിന്റെ ക്രിയാത്മകമായ പ്രകാശനമാണ് അവൻ സാധ്യമാക്കുന്നത്. അതാണ് വിദ്യാഭ്യാസത്തിന്റെയും മതത്തിന്റെയും യഥാർത്ഥമായ അർത്ഥമെന്ന് വേദാന്തം അഭിപ്രായപ്പെടുന്നത്. രണ്ടും വിദ്യാഭ്യാസത്തിന്റെ പ്രക്രിയകൾ തന്നെയാണ്. ഒന്ന് അതിന്റെ ആദ്യത്തേതും, മററേതു് മനുഷ്യനിൽ സഹജമായ പൂർണ്ണതയെ തടസ്സങ്ങൾ നീക്കി ക്രമികമായി പ്രകാശിപ്പിക്കുവാൻ സഹായിക്കുന്ന രണ്ടാമത്തെയും ഘട്ടമാണ്. ഓരോരുത്തനും സ്വന്തം ഗുരുവാണ്. 'ആത്മനോ ഗുരുരാത്മൈവ' എന്ന് ശ്രീമദ് ഭാഗവതം പറയുന്നു. (xi· 7· 20) പുറമേയുള്ള ഗുരുക്കന്മാരും ഗ്രന്ഥങ്ങളും സഹായികൾ മാത്രം.

## 5 ജൈവപരിണാമവും സന്മാർഗ്ഗവും

മനുഷ്യന്റെ ലക്ഷ്യത്തെക്കുറിച്ചുള്ള വേദാന്തത്തിന്റെ ഈ ചിത്രം ഇരുപതാംശതകത്തിലെ ശാസ്ത്രീയചിന്ത, വിശിഷ്യ അതിന്റെ ജീവശാസ്ത്രപരമായ വശത്തിൽ കൂടുതൽ കൂടുതൽ അംഗീകരിച്ചുകൊണ്ടിരിക്കുകയാണ്. 19–ാം ശതകത്തിലെ പരിണാമചിത്രത്തിൽ 'അഹ്മായത്തു്' അതിജീവിക്കു'മെന്നും 'നിലനില്പിനു വേണ്ടിയുള്ള സമര'മെന്നും ഉള്ള ആശയങ്ങൾക്കായിരുന്നു പ്രാബ

ല്യം. അതു പ്രകാരം പരിണാമചിത്രത്തിൽ ധാർമ്മികവും സദാചാര പരവുമായ പരമമായ മൂല്യങ്ങൾക്ക് യാതൊരു സ്ഥാനവും ഇല്ലായിരുന്നു. ഡാർവിൻസിദ്ധാന്തത്തിന്റെ വ്യാഖ്യാതാവും ഡാർവിന്റെ അടുത്ത സഹായിയുമായ തോമസ് ഹക്സ്‌ലി രചിച്ച 'മനുഷ്യസമൂഹത്തിൽ നിലനില്പിനുള്ള സമരം' 'പരിണാമത്തിനും സന്മാർഗ്ഗത്തിനുമുള്ള ആമുഖം' എന്നീ ഗ്രന്ഥങ്ങളിൽ 'അർഹമായതിന്റെ അതിജീവനം' മാത്രമല്ല, കഴിയുന്നിടത്തോളം അതിജീവിക്കുന്നതിന്ന് ജനങ്ങളെ പ്രാപ്തരാക്കുക എന്നുള്ളതും ഉൾക്കൊണ്ടിട്ടുണ്ട്. മാത്രമല്ല നിലനില്പിന്നു വേണ്ടി പരസ്പരം കടിച്ചുകീറുകയെന്ന സിദ്ധാന്തത്തിന്റെ നിഷേധവും അതു് ഉൾക്കൊള്ളുന്നുണ്ട്. 19-ാംശതകത്തിലെ പരിണാമവാദത്തിലെ സങ്കല്പം മനുഷ്യനിലോ, പ്രകൃതിയിലോ സാന്മാർഗ്ഗികമോ ധാർമ്മികമോ ആയ ബോധത്തിന്ന് യാതൊരു യുക്തിപരമായ കാരണവും കണ്ടില്ല. അത്തരം പ്രബുദ്ധമായ സ്വാതന്ത്ര്യതാല്പര്യങ്ങളടക്കമുള്ള, സ്വാതന്ത്ര്യതാല്പര്യങ്ങളിൽ അധിഷ്ഠിതമായ, സാന്മാർഗ്ഗികമായ കരാർസിദ്ധാന്തങ്ങൾ നിർമ്മിക്കുന്നതിനുള്ള ജോലി ദാർശനികന്മാർക്ക് വിട്ടുകൊടുക്കുകയും ചെയ്തു. അന്നു് നടമാടിയിരുന്ന ഭൗതികവാദത്തിന്റെയും അനിയന്ത്രിതമായ ഇന്ദ്രിയാസക്തിയുടെയും പശ്ചാത്തലം ഇതായിരുന്നു.

ഈ സയുക്തികമായ ദർശനത്തിന്ന് അതിന്റെ മനുഷ്യപ്രകൃതിയെയും ലക്ഷ്യത്തെയും കുറിച്ചുള്ള ഏററവും വക്രമായ സങ്കല്പങ്ങളോടു കൂടിത്തന്നെ ഈ ശതാബ്ദത്തിലെ ശാസ്ത്രീയവികാസത്തിൽനിന്നും അത്രതന്നെ വിനാശകരമായ രാഷ്ട്രീയസാമ്പത്തികപ്രതിസന്ധിയിൽ നിന്നും കഠിനമായ പ്രഹരം ഏല്ക്കേണ്ടിവന്നു. ഇരുപതാംശതകത്തിലെ ഊർജ്ജതന്ത്രം ഭൗതികസിദ്ധാന്തത്തിന്റെ അടിത്തറ തരിപ്പണമാക്കിയപ്പോൾ ഇരുപതാംശതകത്തിലെ ജീവശാസ്ത്രം മനുഷ്യനെ അവന്റെ യാന്ത്രികതയുടെയും ഭോഗലാലസതയുടെയും ചട്ടക്കൂട്ടിൽ നിന്നു് വിടുർത്തി അവന്റെ ആത്മീയമായ അന്തസ്സും ഭാഗധേയവും പുനഃസ്ഥാപിച്ചുകൊടുക്കുകയും ചെയ്തുകൊണ്ടിരിക്കുകയാണു്.

## 6 മാനസിക സാമൂഹ്യ പരിണാമവും സന്മാർഗ്ഗവും

1959-ൽ ചിക്കാഗോ സർവ്വകലാശാലയിൽവെച്ച് 'ഡാർവിനുശേഷം പരിണാമം' എന്ന വിഷയത്തെ പുരസ്കരിച്ച് ഒരു വാരക്കാലം നടന്ന ശാസ്ത്രജ്ഞന്മാരുടെ സമ്മേളനത്തിൽ 'പരിണാമാത്മക ദർശനത്തെ'ക്കുറിച്ച് സർ ജൂലിയൻ ഹക്സ്‌ലി ഡാർവിന്റെ സ്മാരക കൃതിയായ 'വർഗ്ഗങ്ങളുടെ ഉല്പത്തി' രചിതമായതിന്നുശേഷം കഴിഞ്ഞ 100 വർഷങ്ങൾക്കുള്ളിൽ പരിണാമസിദ്ധാന്തം രേഖപ്പെടുത്തിയ ഇത്തരം ചില വിപ്ലവാത്മകമായ പുരോഗതികളെ പരാമർശിക്കുക

യുണ്ടായി. പിന്നീട് ആ പ്രഭാഷണം ആ വാദാചരണത്തിലെ ഏറ്റവും വലിയ വിവാദവിഷയമായിത്തീരുകയും ചെയ്തു. 'ഡാർവിനു ശേഷം (പരിണാമം'—വാല്യം III, ചിക്കാഗോ യൂണിവേഴ്സിറ്റി പ്രസ്സ്, 1960. പേജ് 251) എന്ന ഗ്രന്ഥത്തിന്റെ മുഖവുരയിൽ അദ്ദേഹം ഇപ്രകാരം എഴുതി:

'മനുഷ്യപരിണാമം ജീവശാസ്ത്രപരമല്ല, മാനസികമാണ്. സഞ്ചിതമായ സ്വയം നിർമ്മിതിയുടെയും, മാനസികപ്രവർത്തനങ്ങളുടെയും അതിന്റെ ഉല്പന്നങ്ങളുടെയും സ്വയം വൈവിദ്ധ്യം ഉൾക്കൊള്ളുന്ന സാംസ്കാരികപാരമ്പര്യത്താൽ പ്രവർത്തിതമാകുന്നതുമാണ് അത്. അതിന്നനുസൃതമായി മനുഷ്യപരിണാമത്തിലെ മുഖ്യമായ ശേകരം കൈവരുന്നത് പ്രത്യയശാസ്ത്രപരമായുള്ള പുതിയ മാനസികഘടനയിലേക്കും, വിജ്ഞാനത്തിലേക്കും, ആശയങ്ങളിലേക്കും, വിശ്വാസങ്ങളിലേക്കുമുള്ള വ്യതിയാനത്തിൽക്കൂടിയാണ്, അല്ലാതെ ശരീരശാസ്ത്രപരമോ ജീവശാസ്ത്രപരമോ ആയ ഘടനയിൽക്കൂടിയല്ല.'

## 7 വണ്ണവും എണ്ണവും

മനുഷ്യശേയിലെ പരിണാമത്തിന്റെ മാനദണ്ഡമെന്ന നിലയിൽ ഗുണത്തിന്റെ പ്രാധാന്യത്തെ ഊന്നിക്കൊണ്ട് അദ്ദേഹം തുടർന്ന് പ്രസ്താവിച്ചു. (അതേ പുസ്തകം പേജ് 252.) 'അതിനാൽ മനുഷ്യന്റെ പ്രാധാന്യം വളരെ വലുതാണ്......നിലനില്പിനെ അനുസ്മരിപ്പിക്കുന്നവനാണ് അവൻ. പ്രപഞ്ചപദാർത്ഥങ്ങളുടെ എണ്ണത്തിലുള്ള വ്യാപ്തിയും അതിൽ അടങ്ങിയ ഊർജ്ജവും അതിന്റെ ഗുണവും നിലനില്പിന്റെ സമ്പന്നതയും മനസ്സിലേയ്ക്ക് തിരിയുന്ന പ്രവണതയും അവൻ അനുസ്മരിപ്പിക്കുന്നു. സർവ്വോപരി മനസ്സിന്റെ പ്രാധാന്യത്തെക്കുറിച്ചും സർവ്വോൽകൃഷ്ടമായ പരിണാമപ്രക്രിയയെയും ഗുണത്തെയും കുറിച്ചുമുള്ള തെളിവും നമ്മെ അനുസ്മരിപ്പിക്കുന്നു.'

മനുഷ്യപരിണാമത്തിന്റെ ലക്ഷ്യം പൂർണ്ണതയാണെന്ന ആശയത്തെ അവതരിപ്പിച്ചുകൊണ്ടും മനുഷ്യജീവിതത്തിന്റെ ആദ്യവും അവസാനവും ശാരീരികസംതൃപ്തിയാണെന്ന വീക്ഷണത്തെ വിമർശിച്ചുകൊണ്ടും അദ്ദേഹം തുടർന്ന് പറയുകയുണ്ടായി. (അതേ പുസ്തകം പേജ് 259)

'എന്നാൽ ജനസംഖ്യാവിസ്ഫോടനംപോലെ ഉപഭോഗവിസ്ഫോടനത്തിനും അധികകാലം തുടരാൻ കഴിയില്ല. അത് സഹജമായിത്തന്നെ സ്വയം പരാജയപ്പെടുത്തുന്ന ഒരു പ്രക്രിയയാണ്. ഇപ്പൊഴോ പിന്നീടോ മനുഷ്യാവശ്യങ്ങളുടെ എണ്ണം കൃത്രിമമായി

വർദ്ധിപ്പിക്കുന്നതിൽ അധിഷ്ഠിതമായ ഒരു സമ്പ്രദായത്തിൽനിന്ന് പുറത്തു കടക്കുകയും ആത്മീയവും മാനസികവും അതുപോലെതന്നെ ഭൗതികവും ശാരീരികവും ആയി യഥാർത്ഥത്തിലുള്ള മനുഷ്യാവശ്യങ്ങളെ സംതൃപ്തമാക്കുന്ന ഗുണങ്ങളെ ലക്ഷ്യംവെച്ചുകൊണ്ടുള്ള ഒരു സമ്പ്രദായത്തെ പടുത്തുയർത്തുകയും ചെയ്യേണ്ടതായി വരും. മനുഷ്യന്റെ എല്ലാ പദ്ധതികളെയും ഭൗതികമായ പ്രചോദനത്തെമാത്രം വിശിഷ്യ ആക്രോവേണ്ടി ലാഭം നേടിക്കൊടുക്കുന്നതിനുതകുന്ന വിധത്തിലുള്ള വെറും ഭൗതികമായ പ്രയോജനത്തെ മാത്രം അടിസ്ഥാനമാക്കി വിലയിരുത്തുന്ന വിനാശകരമായ സ്വഭാവത്തെ കൈയൊഴിക്കുകയെന്നതാണ് ഇതിനർത്ഥം.'

'ഒരു തവണ നാം യഥാർത്ഥമായും വിശ്വസിക്കുന്നത് (യഥാർത്ഥ വിശ്വാസം എത്ര ആവശ്യമായാലും വളരെ ദുർല്ലഭമേ എളുമാകാറുള്ളു.) കൂടുതൽ മനുഷ്യർക്ക് കൂടുതൽ മഹത്തരമായ ഫലപ്രാപ്തി സാദ്ധ്യമാക്കുകയും മനുഷ്യസമൂഹത്തിന് പൂർണ്ണനേട്ടം കൈവരുത്തുകയും സാധാരണ ആചാരപരമായ അർത്ഥത്തിൽ ഉപയോഗിക്കാറുള്ള പ്രയോജനത്തിന് രണ്ടാം സ്ഥാനം നല്കുകയും ചെയ്യുന്നതിലാണ് മനുഷ്യന്റെ ഭാഗധേയം കുടികൊള്ളുന്നത് എന്ന കാര്യത്തിലാണ്. മനുഷ്യന്റെ പ്രാഥമിക ആവശ്യങ്ങളെ തൃപ്തിപ്പെടുത്തുന്നതിനുള്ള അടിത്തറയെന്ന നിലയിൽ ഭൗതികപദാർത്ഥങ്ങളുടെ ഉല്പാദനത്തിന്റെ അളവ് വർദ്ധിപ്പിക്കുകയെന്നത് അത്യാവശ്യമാണ്. എന്നാൽ അത് ഒരു പരിധിവരെ മാത്രം ഒരു പ്രത്യേക തോതിൽ കവിഞ്ഞ കലോറികളും ടെലിവിഷൻ സെററുകളും, അലക്കു യന്ത്രങ്ങളും ഓരോ ആരംകും ലഭ്യമാക്കുകയെന്നത് അനാവശ്യമാണെന്നു മാത്രമല്ല, അനാശാസ്യവും കൂടിയാണ്. ഭൗതികപദാർത്ഥങ്ങളുടെ ഉല്പാദനത്തിന്റെ അളവ് ലക്ഷ്യത്തിലേയ്ക്കുള്ള ഒരു മാർഗ്ഗം മാത്രമാണ്. അല്ലാതെ അതുതന്നെ ഒരു ലക്ഷ്യമല്ല.'

### 8. കുടുംബവും മാനുഷിക-സാമൂഹ്യപരിണാമവും

അതിനാൽ മനുഷ്യനാണ് പരമപ്രധാനമെന്ന് ജൂലിയൻ ഹക്സ്‌ലി പറയുന്നു. ഗൃഹമാണ് ഏററവും പ്രധാനമെന്ന് പറയുന്ന സാമൂഹ്യവിജ്ഞാനം അതിന്റേതായ അനുബന്ധമാണ്. ഗൃഹമെന്ന് പറയുന്നത് കെട്ടിടമല്ല. അതിൽ താമസിക്കുന്ന മനുഷ്യരാണ്. വിശിഷ്യ അതിൽ പ്രാമുഖ്യം വഹിക്കുന്ന രാജ്ഞിയായ സ്ത്രീയാണ്. 'ന ഗൃഹം ഗൃഹമിത്യാഹുഃ ഗൃഹിണീ ഗൃഹമുച്യതേ.' രാഷ്ട്രത്തിന്റെ സദാചാരങ്ങളുടെ വളർത്തുകേന്ദ്രമാണ് ഗൃഹം. ഭാരതീയസമൂഹശാസ്ത്രം ഗൃഹത്തെ ആശ്രമമെന്നാണ് വിശേഷിപ്പിക്കുന്നത്. ഗൃഹസ്ഥൻ

വസിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന സന്മാർഗ്ഗപരവും ആത്മീയവുമായ ശ്രമങ്ങളുടെ ഒരു രംഗമാണത്. ഈ സാന്മാർഗ്ഗികവും ആത്മീയവുമായ പരിശ്രമങ്ങളാണ് മനുഷ്യന്റെ പരിണാമപരമായ മുന്നേററത്തിന് പിന്നിലുള്ള പ്രേരകശക്തി. അതിനാൽ മനുഷ്യൻ ജൈവപരമായി സുസ്ഥിരനും സാമൂഹ്യമായി പരിമിതനുമാണെങ്കിലും മാനസികമായി അപരിമിതനും ആത്മീയമായി സ്വതന്ത്രനുമായിത്തീരുന്നു.

## 9 മനുഷ്യന്റെ ദ്വന്ദ്വവൈരുദ്ധ്യം

### ജൈവപരവും സാംസ്കാരികവും

സജീവകോശം പ്രത്യക്ഷമായതോടെയാണ് പരിണാമത്തിലെ പ്രഥമവും പ്രമുഖവുമായ വ്യതിയാനം സംഭവിച്ചത്. 20-ാം ശതകത്തിലെ ജീവശാസ്ത്രം സജീവകോശത്തെ 'സ്വയം ദ്വന്ദ്വമായ പദാർത്ഥം' എന്നാണ് വിളിക്കുന്നത്. ചിന്തിക്കുന്നതിനും സംസാരത്തിൽക്കൂടി ആശയവിനിമയം ചെയ്യുന്നതിനുമുള്ള ശക്തിയിൽക്കൂടി സംസ്കാരത്തേയും പാരമ്പര്യത്തേയും സൃഷ്ടിക്കുന്നതിനുള്ള കഴിവ് നേടിയ മനുഷ്യന്റെ ആവിർഭാവമായ രണ്ടാമത്തെ വ്യതിയാനം സംഭവിക്കുന്നതുവരെ കോടാനുകോടി വർഷങ്ങളായി സജീവകോശത്തിൽ നിന്നാരംഭിച്ച ജൈവപരിണാമം തുടർന്നുകൊണ്ടിരിക്കുകയായിരുന്നു. സംസ്കാരം പ്രത്യേകിച്ചും ഒരു മാനുഷികപ്രതിഭാസമാണ്. അനുഭവങ്ങളുടെ സഞ്ചയത്തിൽനിന്നും സംപ്രേഷണത്തിൽനിന്നുമാണ് അതു ഉദ്ഭൂതമാകുന്നത്. മൃഗങ്ങൾക്കും അനുഭവങ്ങളുണ്ട്. എന്നാൽ അവയുടെ തലച്ചോറ് ചിന്തയെ പ്രകാശിപ്പിക്കത്തക്കവിധം വളർന്നിട്ടില്ല. അതിനു അനുഭവങ്ങളെ സഞ്ചയിച്ചുവെക്കുന്നതിന്നോ വാക്കിൽക്കൂടി അതിനെ വിനിമയം ചെയ്യുന്നതിന്നോ സംപ്രേഷണം ചെയ്യുന്നതിന്നോ കഴിയുകയില്ല. സഞ്ചയിച്ചുവെച്ച അനുഭവങ്ങളെ പുനരാവിഷ്കരിക്കുന്നതിന്നും വിവിധങ്ങളാക്കുന്നതിന്നും ഭാവിതലമുറയിലേയ്ക്ക് അവയെ സംക്രമിപ്പിക്കുന്നതിന്നുമുള്ള കഴിവ് നല്കിക്കൊണ്ട് പ്രകൃതി മനുഷ്യന്റെ തലച്ചോറിൽ ഈ മാനസികശക്തികളെ രൂപപ്പെടുത്തിയിരിക്കുന്നു. 20-ാം ശതകത്തിലെ ജീവശാസ്ത്രം അർത്ഥവത്തായ തരത്തിൽ 'സ്വയം ദ്വന്ദ്വമായ മനസ്സ്'' എന്നു വിളിക്കുന്ന സംസ്ക്കാരവും പാരമ്പര്യവും ഇതാണ്. ജീനുകൾ വഴി മനുഷ്യൻ മൃഗങ്ങളുമായി ശാരീരികപാരമ്പര്യം പങ്കുവെയ്ക്കുന്നു. എന്നാൽ മനസ്സിൽക്കൂടി തന്നിൽ ഒരു ദ്വിതീയപാരമ്പര്യം നിലനിർത്തുന്നതിൽ അവൻ അതുല്യനാണ്. ഒന്നാമത്തേതു് പ്രവർത്തനത്തിൽ കൂടുതൽ സുസ്ഥിരവും യാഥാസ്ഥിതികവുമാണ്. എന്നാൽ രണ്ടാമത്തേതു് സർവ്വസജീവവർഗ്ഗങ്ങളുടെയും ഇടയിൽ ഒരു മനുഷ്യന്റെ അതുല്യത

വെളിവാക്കുന്നവിധത്തിൽ പുനരുജ്ജീവനക്ഷമവും സർഗ്ഗാത്മകവുമാണ്. ഈ രണ്ടാമത്തേതിലാണ് മനുഷ്യന്റെ പരമമായ സന്ദർഭം കൈവന്നിട്ടുള്ളത് എന്നു 20-ാംശതകത്തിലെ ജീവശാസ്ത്രം ഖണ്ഡിതമായി പ്രഘോഷിക്കുന്നു. മനുഷ്യന്നു അവന്റെ ശാരീരികതലത്തിൽ സാദ്ധ്യമാകുന്നതിനെക്കാൾ വളർച്ചയ്ക്കും വികാസത്തിന്നും കൂടുതൽ വ്യാപകവും പ്രമുഖവുമായ സാദ്ധ്യത ഇതിലാണുള്ളത്. മനുഷ്യസമൂഹത്തിൽ വിദ്യാഭ്യാസത്തെ ഏററവും സാർത്ഥകമായ പ്രവർത്തനമാക്കിത്തീർക്കുന്ന തരത്തിൽ മനുഷ്യന്റെ അതുല്യമായ സ്വാതന്ത്ര്യബോധവും അവിഭാജ്യമായ ആത്മീയപ്രകൃതിയും വെളിപ്പെടുത്തുന്നതു ഈ ദ്വിതീയപൈതൃകമാണ്. സുസ്ഥിരവും അന്തിമവുമായതിനെ അഭ്യസ്തമാക്കാൻ പററുകയില്ല. പുനഃസ്ഥാപിക്കുന്നതിന്നു പററിയതരത്തിൽ അയവുള്ളതിനെയും സ്വതന്ത്രമായതിനെയും അങ്ങനെയാക്കുന്നതിന്നു കഴിയും. വർഗ്ഗപരമായി സുസ്ഥിരമാക്കപ്പെട്ട ഭൗതികമായ അടിത്തറയിൽ നിന്നു ആരംഭിച്ച് വിദ്യാഭ്യാസം നാം ആത്മാവ് എന്നു വിളിക്കുന്ന മനുഷ്യവ്യക്തിത്വത്തിന്റെ അയവുള്ളതും സ്വതന്ത്രവുമായ പരിണാമത്തിന്റെ വളർച്ചയെയും പ്രകാശനത്തെയും രേഖപ്പെടുത്തുന്നു. പ്രകൃതിയുടെ മററു പരിണാമസന്തതികളിൽനിന്നു മനുഷ്യനെ വ്യതിരിക്തനാക്കി നിർത്തുന്ന മേല്പറഞ്ഞ ഈ അതുല്യതയുടെ വീക്ഷണകോണിൽക്കൂടി നോക്കുമ്പോൾ ഇതു് കൈവരിക്കുന്നതിന്നുതകാത്ത വിദ്യാഭ്യാസത്തെ വിദ്യാഭ്യാസമെന്നു വിളിച്ചുകൂടാ.

## 10 ഗൃഹം ഒരു ദ്വന്ദ്വവിദ്യാഭ്യാസരംഗമെന്ന നിലയിൽ

ദ്വന്ദ്വപൈതൃകമുള്ള മനുഷ്യനെന്നപോലെതന്നെ ഭാരതീയചിന്തയനുസരിച്ച് ഗൃഹം അഥവാ കുടുംബവും രണ്ടു് വശങ്ങൾ കാഴ്ച വെയ്ക്കുന്നു. ഒന്നു് അചലമായ അടിത്തറയും രണ്ടു് ചലനാത്മകമായ മേൽത്തട്ടും. ഒന്നാമത്തേതു് ഗാഢവും പ്രത്യക്ഷത്തിൽ പ്രത്യേകമായി നില്ക്കുന്നതുമായ കുടുംബതാരങ്ങളായ മാതാവും പിതാവും സന്താനങ്ങളുമടങ്ങുന്നതു്. രണ്ടാമത്തേതു് സാമ്പ്രാഗ്ഗികവും ആത്മീയവുമായ പുഷ്ടിച്ചുനില്ക്കുന്ന ബോധവും മതേതരവും മതപരവുമായ വിദ്യാഭ്യാസത്തിന്റെ ഫലമായുണ്ടാകുന്ന സാമൂഹ്യമായ താദാത്മ്യവും സഹാനുഭൂതിയും കുറിക്കുന്നതുമാണ്. ശരീരത്തെ ജീവിതോദ്ദേശ്യങ്ങൾ നിറവേററുന്നതിന്നുള്ള ഒരു ഉപകരണമായി ഉപയോഗിക്കുകവഴി മനുഷ്യൻ ആത്മീയമായി വിമുക്തനാക്കപ്പെടുന്നു. എന്നാൽ അവനെ സ്വാർത്ഥിയും സ്വന്തം കാര്യം മാത്രം നോക്കുന്നവനുമാക്കത്തക്കവിധത്തിൽ ശരീരം അവനിൽ ആധിപത്യം ചെലുത്തുകയാണെങ്കിൽ ആ ശരീരം അവന്റെ ആത്മാവിന്റെ ശവകുടീരമായിത്തീരുകയും ചെയ്യുന്നു. അതുപോലെതന്നെ ഗൃഹത്തിന്റെ കാര്യവും. അതിനോടു് ബന്ധ

പ്പെടാതെയും അതിനെ സാമ്രാജ്ഞികവും ആത്മീയവുമായ മുന്നേററത്തിന്റെ ഒരു താവളമെന്ന നിലയ്ക്കും ഉപയോഗിക്കുകയാണെങ്കിൽ ഗൃഹവും മുക്തിക്കുള്ള ഒരു രംഗമായിത്തീരും. അല്ലാതെ മനുഷ്യൻ അവന്റെ വർഗ്ഗപരമായ രീതിയിൽ കുടുംബാംഗങ്ങളുടെയും തന്റെയും മാത്രം താല്പര്യത്തെ മുൻനിർത്തി സ്വാർത്ഥിയായും ലൗകികനായും പെരുമാറുകയാണെങ്കിൽ ഗൃഹം തന്നെ ആത്മീയമായ നിശ്ചലതയുടെയും മരണത്തിന്റെയും രംഗമായിത്തീരുകയും ചെയ്യും.

ആത്മീയവളച്ച്ക്കും സമൂഹസേവനത്തിനുമുള്ള വിദ്യാഭ്യാസം നല്കുന്ന രംഗമാണ് ഗൃഹമെങ്കിൽ അങ്ങനെയുള്ള ഗൃഹത്തെയും ഗൃഹസ്ഥനെയും ഭാരതീയചിന്ത വളരെയേറെ പ്രശംസിക്കുന്നുണ്ട്. നിയമദാതാവായ മഹാനായ മനു പറയുന്നു:— (മനുസ്മൃതി, 6. 90)

യഥാ നദീനദാഃ സർവ്വേ സാഗരേ യാന്തി സംസ്ഥിതിം
തഥൈവാശ്രമിണഃ സർവ്വേ ഗൃഹസ്ഥേ യാന്തി സംസ്ഥിതിം.

(നദികൾ തങ്ങളുടെ രക്ഷാസ്ഥാനമായി സമുദ്രത്തെ കാണുന്നതുപോലെ ബ്രഹ്മചര്യം, വാനപ്രസ്ഥം, സന്ന്യാസം മുതലായ മററു ആശ്രമങ്ങളിൽപ്പെട്ടവരും ഗൃഹസ്ഥനെ രക്ഷാസങ്കേതമായിക്കാണുന്നു.)

## 11 ഉപസംഹാരം

എല്ലാററിന്റെയും ജീവിതത്തിനും കർമ്മങ്ങൾക്കും അർത്ഥവും പ്രാധാന്യവും നല്കുന്ന ആത്മീയവും സാമ്രാജ്ഞികവുമായ മൂല്യങ്ങൾക്ക് വർദ്ധിച്ച തോതിൽ സ്വാതന്ത്ര്യം നല്കുന്നില്ലെങ്കിൽ ജീവിതം ഷെയ്ക്സ്പിയർ, വിവരിച്ചതുപോലെ 'ഒരു വിഡ്ഢി പറഞ്ഞ കഥ' യായിത്തീരും. ലോകത്തെവിടെയുമുള്ള മനുഷ്യർക്ക് സർവ്വതോമുഖമായ പൂർത്തീകരണം കൈവരുത്തുന്നതിന്നു ഏററവും സുനിശ്ചിതമായ പന്ഥാവ് ഈ മുക്തിക്കുവേണ്ടിയുള്ള പോരാട്ടമാണെന്ന ആശയം ഭാരതത്തിന്റെ ആത്മീയചിന്ത എപ്പോഴും ഉയർത്തിപ്പിടിച്ചിട്ടുണ്ട്.

# 8

# വിദ്യാഭ്യാസത്തിലെ സാന്മാർഗ്ഗികവും സാമൂഹികവുമായ മൂല്യങ്ങൾ *

## 1 ആമുഖം

നാം ഇന്നു് ഈ ദേശീയ സെമിനാറിൽ സമ്മേളിച്ചതു് വിദേശ രാഷ്ട്രങ്ങൾക്കും നമ്മുടെ രാഷ്ട്രത്തിനുതന്നെയും വളരെ പ്രസക്തവും മർമ്മപ്രധാനവുമായ ഒരു പ്രശ്നം ചർച്ചചെയ്യുന്നതിന്നുവേണ്ടിയാണു്. ഈ സെമിനാറിൽ സംബന്ധിക്കുന്നതിന്നു് വിദ്യാഭ്യാസം, രാഷ്ട്രീയം, ഭരണകാര്യങ്ങൾ, സാമൂഹ്യസേവനം എന്നീ രംഗങ്ങളിൽ പ്രവർത്തിക്കുന്ന ചിന്തകന്മാരും ദേശാഭിമാനികളുമായിട്ടുള്ള ഉജ്ജ്വലവ്യക്തികളുടെ ഒരു സമൂഹംതന്നെ ഇവിടെ എത്തിച്ചേർന്നിട്ടുണ്ടെന്നുകാണുന്നതിൽ ഞാൻ സന്തുഷ്ടനാണു്. ലോകത്തിലെ ജനസംഖ്യയുടെ ഏഴിൽ ഒരംശത്തിന്റെ ശരിയായ വിദ്യഭ്യാസത്തിന്റെ മുഴവൻ ലക്ഷ്യമായ മനുഷ്യവികാസത്തിന്നും പൂർത്തീകരണത്തിന്നും വേണ്ടിയുള്ള നമ്മുടെ രാഷ്ട്രത്തിന്റെ മാർഗ്ഗത്തെ അവരുടെ അനുഭവങ്ങളും വിജ്ഞാനവും പ്രകാശമാനമാക്കിത്തീർക്കും.

വിദ്യാഭ്യാസം, രാജ്യതന്ത്രം, ധനശാസ്ത്രം, ഭരണം, വ്യവസായം, വ്യാപാരം എന്നിങ്ങനെയുള്ള മാനുഷികവികാസത്തിന്നുതകുന്ന എല്ലാ ശിക്ഷണങ്ങളിലുംവെച്ചു് ഏററവും സർഗ്ഗാത്മകവും ചലനാത്മകവും എന്നാൽ ഏററവും നിശ്ശബ്ദവും വ്യാപകവും നാം ചർച്ചയിൽ നിന്നു് ഒഴിച്ചുനിർത്തിയിട്ടുള്ളതുമായ മതം അടക്കമുള്ള വിദ്യാഭ്യാസത്തെക്കുറിച്ചു് ചർച്ചചെയ്യാനാണു് നാം ഇവിടെ സന്നിഹിതരായിരിക്കുന്നതു്. മതമെന്നാൽ വംശീയമെന്ന നിലയ്ക്കല്ല, ശാസ്ത്രീയമായി പരിഗണിക്കപ്പെടുകയാണെങ്കിൽ ഒരുവന്റെയോ ഒരുവളുടെയോ ശാരീരികവും ബുദ്ധിപരവുമായ വളർച്ചയ്ക്കടിസ്ഥാനമായിനില്ക്കുന്ന

* 1980 ഫെബ്രുവരി 5-ാംനു- കോയമ്പത്തൂർ ശ്രീരാമകൃഷ്ണമിഷൻ വിദ്യാലയത്തിൽവെച്ചു നടന്ന വിദ്യാഭ്യാസസെമിനാറിൽനടത്തിയ മുഖ്യ പ്രഭാഷണം.

ആത്മീയവളർച്ച പ്രദാനംചെയ്യുന്ന തുടർച്ചയായ വിദ്യാഭ്യാസം എന്നാണ് അർത്ഥം. ഞാൻ ഇന്നു് അവതരിപ്പിക്കുന്ന ഈ പ്രബന്ധത്തിൽ 'സാമ്രാഗ്ഗികവും സാമൂഹ്യവുമായ മൂല്യങ്ങളെക്കുറിച്ചുള്ള ബോധനം' എന്ന നമ്മുടെ ഇന്നത്തെ ചർച്ചാവിഷയത്തോടു് ആത്മീയവികാസം എന്ന വിഷയം എത്രത്തോളം ഗാഢമായി ബന്ധപ്പെട്ടിട്ടുണ്ടെന്നു് ചുരുക്കി വിവരിക്കുന്നതാണു്. വിദ്യാഭ്യാസം ആരോഗ്യത്തോടും അഥവാ അവളുടെയോ അവൻെറയോ വ്യക്തിപരവും സാമൂഹ്യവുമായ ജീവിതത്തോടും ഗാഢമായി ബന്ധപ്പെട്ടിരിക്കുന്നു.

നമ്മുടെ യുവതീയുവാക്കൾ സ്ഥാപനങ്ങളിൽനിന്നു് ലഭിക്കുന്ന ഔപചാരികമായ വിദ്യാഭ്യാസം പൂർത്തിയാക്കിയതിനുശേഷം അവരെ കാത്തുനില്ക്കുന്ന നമ്മുടെ രാഷ്ട്രസമൂഹം ഏതു് തരത്തിലുള്ളതാണു്? ഏതുതരത്തിലുള്ള യുവാക്കളെയാണു് നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങൾ നമ്മുടെ രാഷ്ട്രത്തിലേക്കു് തള്ളിവിടുന്നതു്? ഈ രണ്ടു് മർമ്മപ്രധാനമായ പ്രശ്നങ്ങളാണു് നമ്മുടെ വിദ്യാഭ്യാസ വിദഗ്ദ്ധരും, രാഷ്ട്രീയചിന്തകരും, ഭരണവിചക്ഷണന്മാരും ഇന്നു് ഉന്നയിക്കേണ്ടതും പരിഹാരം കാണേണ്ടതും.

## 2 ആധുനികഭാരതത്തിൻെറ വിപ്ലവാത്മകമായ സന്ദർഭം

ആധുനിക ഇന്ത്യയിൽ നമ്മുടെ പൗരാണിക സമൂഹത്തിൻെറ ത്വരിതഗതിയിലുള്ള ആധുനികവല്ക്കരണമാണു് നമ്മുടെ ചുററുപാടും നാം കണ്ടുകൊണ്ടിരിക്കുന്നതു്. ആ ശ്രമത്തിൽ അതിനെ നിലനിർത്തിയിരുന്ന പല പൗരാണിക സാമൂഹ്യ ഘടനകളും മനോഭാവങ്ങളും തകർന്നടിയുന്നതും ആ സ്ഥാനത്തു് നവീനവും ആധുനികവുമായ മനോഭാവങ്ങളെ ശക്തമായി നിലനിർത്തുന്നതിനുതകുന്നവിധം നവീനവും ആധുനികവുമായ ഘടകങ്ങൾ ഉയർന്നുവരുന്നതും നാം കാണുന്നു. നമ്മുടെ സുദീർഘമായ ഭൂതകാലചരിത്രത്തിൽ സംഭവിച്ച പരിവർത്തനങ്ങൾപോലെ ആധുനിക ഇന്ത്യയിലെ പരിവർത്തനം പ്രത്യേകിച്ചും സാമൂഹ്യരംഗത്തേതു് ഒരു താല്ക്കാലികപരിഹാരം മാത്രമായിത്തീരാൻ പോകുന്നില്ല. അതു് സംശയരഹിതമായും ഒരു വിപ്ലവാത്മക പരിവർത്തനമാകാൻ പോകുകയാണു്. ഈ പരിവർത്തനപ്രസ്ഥാനത്തെക്കുറിച്ചു് 'ഭാഗികമായ പരിഷ്കരണം' ആവശ്യപ്പെടുന്ന മററു് സമകാലിക ദേശീയനേതാക്കളിൽനിന്നും വ്യത്യസ്തമായ തരത്തിൽ 'ആമൂലാഗ്രമായ പരിഷ്കരണം' എന്ന ആശയമാണു് പരിവർത്തനപ്രക്രിയയുടെ പ്രാമാണികരും പ്രമുഖരുമായ നേതാക്കളിലും വക്താക്കളിലും ഒരാളായ സ്വാമി വിവേകാനന്ദനുള്ളതെന്നു് അദ്ദേഹത്തിൻെറ 'എൻെറ സമരപരിപാടി' എന്ന 1897-ലെ മദിരാശിപ്രസംഗത്തിൽനിന്നു വ്യക്തമാകുന്നുണ്ടു്.

'നിങ്ങരം ഒരു വസ്തുവിൻെറ അടിത്തറവരെ, അതിൻെറ വേരു് വരെ ആണ്ടിറങ്ങണം. അതിനെയാണു് ഞാൻ വിപ്ലവാത്മകമായ പരിഷ്കരണമെന്നു് വിളിക്കുക. അഗ്നി അവിടെ കൊളുത്തുക. അവിടുന്നതു് മേലോട്ടു് ജ്വലിച്ചു് ഒരു ഭാരതരാഷ്ട്രത്തെ നിർമ്മിക്കട്ടെ.'

അതേ പ്രസംഗത്തിൽ അല്പം കൂടി കഴിഞ്ഞശേഷം അദ്ദേഹം തുടന്നു് പറഞ്ഞു:

'ഞാൻ പരിഷ്കരണത്തിൽ വിശ്വസിക്കുന്നില്ല. വളച്ചയിലാണു് വിശ്വസിക്കുന്നതു്.' തൻെറ ഗുരു വിപ്ലവാത്മകവരിവത്തനത്തിന്നു ശേഷം ഉയന്നുവരുന്ന ആധുനികഭാരതത്തെക്കുറിച്ചും ആ പരിവത്തനത്തെ ഉള്ളിൽനിന്നുതന്നെയുള്ള വളച്ച എന്നു് വിശേഷിപ്പിച്ചതിനെക്കുറിച്ചും പരാമശിച്ചുകൊണ്ടു് അദ്ദേഹത്തിൻെറ ഇംഗ്ലീഷുകാരിയായ ശിഷ്യ ഭഗിനി നിവേദിത 'ഗുരു എൻെറ ദൃഷ്ടിയിൽ' എന്ന തൻെറ ഗ്രന്ഥത്തിൽ (പേജ് 201-202) ഇപ്രകാരം പറയുന്നു.

'ഭാരതത്തിൻെറ നന്മയ്ക്കു വേണ്ടിയുള്ള അദ്ദേഹത്തിൻെറ സ്വന്തം പദ്ധതികളും നന്മയെപ്പററി പ്രസംഗിക്കുന്ന മററുള്ളവരുടെ പദ്ധതികളും തമ്മിൽ എവിടെയൊക്കെയാണു് വിയോജിക്കുന്നതെന്നു് വിശദമായി എനിക്കു് പറഞ്ഞു തരണമെന്നു് ഒരു പ്രഭാതത്തിൽ ഞാൻ അദ്ദേഹത്തോടു് ചോദിച്ചു. എന്നാൽ ഈ വിഷയത്തിലേയ്ക്കു് അദ്ദേഹത്തെ വലിച്ചിഴക്കാൻ അസാദ്ധ്യമായിരുന്നു. മറിച്ചു് മററു ചിന്താഗതിക്കാരായ ചില നേതാക്കരം അംഗീകരിച്ച പ്രവത്തനമാഗ്ഗങ്ങളേയും വ്യക്തിപരമായ അവരുടെ ചില സ്വഭാവ വിശേഷങ്ങളെയും കുറിച്ചുള്ള തൻെറ മതിപ്പു് അദ്ദേഹം പ്രകടിപ്പിക്കുകയാണു് ചെയ്യതു്. ഞാനാകട്ടെ എൻെറ ചോദ്യം തള്ളിക്കളഞ്ഞുവെന്നുതന്നെ വിചാരിച്ചു. എന്നാൽ വൈകുന്നേരം പെട്ടെന്നു് സ്വയമേവ അദ്ദേഹം ഈ വിഷയത്തിലേയ്ക്കു് തിരിച്ചുവന്നു.

''എൻെറ ജനങ്ങളിൽ തങ്ങളുടെ അന്ധവിശ്വാസങ്ങരം തിരുകിക്കയററുന്ന എല്ലാവരുമായും ഞാൻ വിയോജിക്കുന്നു. ഈജിപ്റ്റ് കാക്കു് ഈജിപ്റ്റിനോടുള്ള താല്പര്യം പോലെ ഭാരതത്തോടു് തികച്ചും സ്വാത്ഥപരമായ ഒരു താല്പര്യം തോന്നുക വളരെ എളുപ്പമാണു്. ഒരാരംക്കു് തൻെറ ഗ്രന്ഥങ്ങളിലും പഠനങ്ങളിലും, സ്വപ്നങ്ങളിലുള്ള ഇന്ത്യയെക്കാണാൻ ആഗ്രഹമുണ്ടാകാം. എന്നാൽ ഈ കാലഘട്ടത്തിലെ പ്രബലങ്ങളായ അംശങ്ങളെക്കൊണ്ടു് പ്രബലതരമാക്കപ്പെട്ട അന്നത്തെ ഇന്ത്യയിലെ പ്രബലവശങ്ങളെ വീണ്ടും സ്വാഭാവികമായ നിലയിൽ മാത്രം കാണാനാണു് ഞാൻ ആഗ്രഹിക്കുന്നതു്. പുതിയ വളച്ച ഉള്ളിൽനിന്നു തന്നെയുള്ള വളച്ചയായിരിക്കണം.''

ഇതേ പുസ്തകത്തിൽ ഏതാനും പേജുകൾക്ക് ശേഷം ഭഗിനി നിവേദിത ആധുനികയുഗത്തിലെ ഭാരതീയപാരമ്പര്യത്തെ പുനർ നിർമ്മിക്കുന്നതിനെക്കുറിച്ചും ആ പ്രക്രിയയിൽ വിദ്യാഭ്യാസത്തിനു് കല്പിക്കുന്ന പ്രമുഖമായ സ്ഥാനത്തെ കുറിച്ചും പരാമർശിക്കുന്ന സ്വാമി *ജിയുടെ സ്വന്തം വാക്കുകൾ തന്നെ ഉദ്ധരിച്ചിട്ടുണ്ട്. (പേജ് 203)*

''ഇതുവരെ നമ്മുടെ ഭാരതീയമതം ത്യാഗം, മുക്തി എന്നീ രണ്ടു വാക്കുകൾ മാത്രമേ അറിഞ്ഞിരുന്നുള്ളൂ എന്നതാണ് അതിൻെറ വമ്പിച്ച തെററു്. മുക്തി ഇവിടെത്തന്നെ. ഗൃഹസ്ഥനു് ഒന്നുമില്ല. ഇത്തരത്തിലുള്ള ആൾക്കാരെയാണ് എനിക്ക് സഹായിക്കേണ്ടതു്. അതിനാൽ രാഷ്ട്രത്തിനു് ശക്തി വിദ്യാഭ്യാസത്തിൽക്കൂടി കൈ വരണം.''

നിവേദിത അർത്ഥവത്തായി വ്യാഖ്യാനിക്കുന്നു: 'ആ സമയത്തു് ഞാൻ വിചാരിച്ചു, അതു് പരിഗണിക്കുന്തോറും കൂടുതലായി ഞാൻ വിചാരിക്കുന്നു. ഗുരുവിൻെറ കപ്പൽയാത്രയിൽച്ചെയ്ത ഈയൊരൊററ പ്രഭാഷണംതന്നെ ശ്രവണയോഗ്യമായിരിക്കുന്നുവെന്നു്.'

## 3 ഇതുവരെ അനുവർത്തിച്ച സാമൂഹ്യസദാചാരത്തിൻെറ അവഗണന തിരുത്തേണ്ടതിൻെറ ആവശ്യകത

മനുഷ്യജീവിതത്തിൻെറ ആകപ്പാടെയുള്ള ലക്ഷ്യം ഇഹലോകത്തെ പരിത്യജിക്കലും മുക്തിനേടലുമാണെന്നു് കഴിഞ്ഞ കുറേ ശതാബ്ദങ്ങളായി നാം നമ്മുടെ ജനതയെ പഠിപ്പിച്ചിട്ടുണ്ട്. അതാകട്ടെ ഏററവും സമുന്നതവും ഇന്ദ്രിയാതീതവുമായ നിലയെ ലക്ഷ്യം വെച്ചിട്ടുള്ള സന്ന്യാസികളുടെ മാർഗ്ഗവുമാണ്. ഈ ആശയം ഒരു ചെറിയ ന്യൂനപക്ഷമൊഴിച്ച് മററു കോടിക്കണക്കിനു് ജനങ്ങളെ മാനസികമായും ആത്മീയമായും പോഷണമില്ലാത്തവരും തെററായരീതിയിൽ പോഷിപ്പിക്കപ്പെട്ടവരും ആക്കിത്തീർത്തു. അവർക്ക് നല്കുന്നതിനു ഒരു സന്ദേശവും അതിനു് ഇല്ലായിരുന്നു. അവരെ സംബന്ധിച്ചിടത്തോളം അതു് തികച്ചും ദുർഗ്രഹമായിരുന്നുവെന്നതാണ് അതിന്നു കാരണം. അവർക്ക് എളുപ്പത്തിൽ ഗ്രഹിക്കാനും ദഹിപ്പിച്ചു ചേർക്കാനും കഴിയുമായിരുന്നതും ഇഹലോകജീവിതത്തെ കൂടുതൽ പ്രകാശമാനമാക്കാൻ സഹായമായിത്തീരുമായിരുന്നതുമായ സാമൂഹ്യസന്മാർഗ്ഗങ്ങൾക്കും പൗരത്വബോധത്തിനും സാമൂഹ്യഗുണങ്ങൾക്കും ഉത്തരവാദിത്വബോധത്തിന്നും അല്പംപോലും പ്രാധാന്യം അതു് നല്കിയില്ല. എന്നാൽ മറിച്ച് ഗീതയിൽ ആവിഷ്കരിക്കപ്പെട്ട മതം ജീവിതത്തിന്നു് ആവശ്യമായ സമ്പൂർണ്ണദർശനമായിരുന്നു. അതിൽ സാമൂഹ്യധർമ്മമായ 'അഭ്യുദയം,' – സാമൂഹ്യസദാചാരത്തിൽനിന്നു് ഉദ്ഭൂതമാകുന്ന 'അഭ്യുദയം'

–അഥവാ സാമൂഹ്യക്ഷേമവും 'നിഃശ്രേയസം' അഥവാ ആത്മീയമായ മോക്ഷം എന്ന മതത്തിൻെറ യോഗാത്മകമായ വശവും അടങ്ങിയിട്ടുണ്ട്. ഇതിൽ രണ്ടാമത്തു് പറഞ്ഞതു് ഏതു സമൂഹത്തിലും ഏററവും ചുരുങ്ങിയ ഒരു ന്യൂനപക്ഷത്തെ മാത്രമെ സംബന്ധിക്കുന്നുള്ളൂ. എന്നാൽ ഒന്നാമത്തേതാകട്ടെ എല്ലാവരെയും സംബന്ധിക്കുന്നതും സമൂഹത്തിൽനിന്നും നാഗരികതയിൽനിന്നും വേർതിരിക്കാൻ പററാത്തതുമാണു്. 'ധർമ്മം' അഥവാ സാമൂഹ്യസദാചാരം മനുഷ്യനെ ഒരു സമൂഹത്തിൻെറ അംഗമെന്ന നിലയിൽ കാണുകയും അവനെ പരസ്പരം ആശ്രയിച്ചുകൊണ്ടു് പ്രവർത്തിക്കുന്നതും സാമൂഹ്യസാഹചര്യങ്ങൾക്കനുസരിച്ചു് ചേഷ്ടിക്കുന്നതും അതു വഴി സാമ്പത്തികമായും രാഷ്ട്രീയമായും സാംസ്കാരികമായും സമ്പന്നമാകുകയും തദ്വാരാ സ്വഭാവനിഷ്ഠയിലും രാഷ്ട്രീയമായ ബോധത്തിലും സാമൂഹ്യവും മാനുഷികവുമായ പരിഗണനയിലും നാം സാമാൎഗ്ഗികമായ ഉത്കൃഷ്ടത എന്നു് വിളിക്കുന്ന മററെല്ലാ ഗുണങ്ങളിലും മികച്ചുനില്ക്കുന്ന ഒരു വ്യക്തിയായി വീക്ഷിക്കുകയും ചെയ്യുന്നു.

സാമൂഹ്യനന്മകളുടെ എല്ലാ തലങ്ങളിലും ഊന്നൽ നല്കുന്നതിന്നും അതിൻെറ പ്രഭവകേന്ദ്രമായ പ്രസക്തമായ മതേതരവിദ്യാഭ്യാസം പ്രദാനം ചെയ്യുന്നതിനും നമുക്കു് കഴിഞ്ഞില്ല. പകരം പാരത്രികലോകത്തിൻെറ ഉൽകൃഷ്ടതയ്ക്കും സഹനശീലത്തിനും അതിൻെറ മുഖമുദ്രയെന്ന നിലയിൽ നിഷ്ക്രിയത്വത്തിനും നാം ഊന്നൽ നല്കുകയാണു് ഉണ്ടായതു്. സമൂഹത്തിലെ മററു അംഗങ്ങളുമായി സഹകരിച്ചു് പ്രവർത്തിക്കുന്നതിൻെറ ഫലമായുണ്ടാകുന്ന സജീവമായ സന്മാൎഗ്ഗബോധത്തിൽനിന്നും ഉടലെടുക്കുന്ന സാമൂഹ്യക്ഷേമത്തെക്കുറിച്ചു് മനസ്സിലാക്കാൻ നമുക്കു് കഴിഞ്ഞില്ല. തത്ഫലമായി കൂടുതൽ വേഗത്തിൽ നേടാൻ കഴിയുമായിരുന്ന സ്വഭാവശുദ്ധിയും കാൎയ്യക്ഷമതയും പൊതുസേവനമനോഭാവവും പൊതുക്ഷേമവും നേടിയെടുക്കാൻ മാത്രമല്ല മഹത്തായ ആദൎശമായ മോക്ഷവും നമുക്കു് നേടാൻ കഴിഞ്ഞില്ല. മുക്തിമാൎഗ്ഗത്തിൻെറ സമുന്നതമായ, ആത്മീയമായ, കൎമ്മരാഹിത്യം എന്ന ആദർശം വിരൂപമാക്കപ്പെട്ടു. അലസതയും മാന്ദ്യവും മനുഷ്യൻെറ നേരെയുള്ള അശ്രദ്ധയും അതിനോടുചേൎന്ന ഒരു തരം ലൗകികതയും, ഞാൻ അതിനെ ഭക്തിയുടെ ചായം പൂശിയ ഇഹലോകപരത എന്നു് വിളിക്കട്ടെ, എന്നിങ്ങനെ ആധുനികപാശ്ചാത്യരീതിയിലുള്ള ലൗകികതയെക്കാരം കൂടുതൽ ദ്രോഹകരമായ അവസ്ഥ ഉളവായിത്തീർന്നു. ആധുനികപാശ്ചാത്യരീതിയിലുള്ള ലൗകികതയ്ക്കു് കുറഞ്ഞതു് സ്വഭാവനിഷ്ഠയും അതിനെ പോഷിപ്പിക്കുന്നതിനു സഹായകമായ മനുഷ്യനെക്കുറിച്ചുള്ള ശ്രദ്ധയെങ്കിലും ഉണ്ടായിരുന്നു. മോക്ഷമെന്ന എവറസ്റ്റ് കൊടുമുടികയറാൻ ശ്രമിക്കുന്നതിന്നു മുമ്പു നാം

വേഗത്തിൽ നേടിയെടുക്കാവുന്ന 'ന കർമ്മണാമനാരംഭാത് നൈഷ്ക്കർമ്മ്യം പുരുഷോ/ശ്നുതേ' എന്ന ഗീത പ്രബോധിപ്പിച്ചതിന്നനുസരിച്ച് അനേകം ചെറുചെറുകുന്നുകൾ കയറുന്നതിനുള്ള കഴിവ് ഉണ്ടാക്കേണ്ടതായിരുന്നു. കർമ്മങ്ങൾ ചെയ്യാത്തതുകൊണ്ട് മാത്രം നൈഷ്കർമ്മ്യത്തിന്റെ ഫലം ഒരാൾക്ക് ലഭിക്കുന്നില്ല. എന്നാണ് ഗീത പ്രബോധിപ്പിക്കുന്നത്.

ഇന്ന് ശരിയായ അർത്ഥത്തിലുള്ള പൗരനെ വാർത്തെടുക്കാൻ പര്യാപ്തമായ ഈദൃശഗുണങ്ങൾ നമ്മുടെ ജനങ്ങളിൽ ഉളവാക്കുകയെന്നതായിരിക്കണം നമ്മുടെ വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം. ഇതു് നമുക്ക് മനുഷ്യോൽക്കർഷത്തെ സംബന്ധിച്ച ഒരു നൂതനമായ ആശയമാണ്. അഥവാ ഗീതയിൽ ആവിഷ്കൃതമായ തരത്തിൽ മനുഷ്യോൽക്കർഷത്തെ സംബന്ധിച്ച പൗരാണികസങ്കല്പത്തെക്കുറിച്ച് ഒരു നൂതനമായ ധാരണയാണ് നൽകുന്നതു്. ജീവശാസ്ത്രജ്ഞനും മനുഷ്യത്വവാദിയുമായ പരേതനായ സർ. ജൂലിയൻ ഹക്സ്‌ലി നിർവ്വചിച്ചതുപോലെ ഒരു പൗരൻ ഒരു വ്യക്തിവിശേഷമാണ്. വെറും വ്യക്തിയല്ല. ഹക്സ്‌ലി പറയുന്നതു് ഇപ്രകാരമാണ്. ''പ്രഭാവശാലികളായ വ്യക്തികൾ തങ്ങളുടെ വെറും ജീവശാസ്ത്രപരമായ വ്യക്തിത്വത്തെ അതിക്രമിച്ച് സാമൂഹ്യപങ്കാളിത്തബോധത്തിൽ വർത്തിക്കുന്ന വ്യക്തിവിശേഷങ്ങളാകുന്നു.''

അവൻ മററു മനുഷ്യരുമടങ്ങുന്ന ഒരു സമൂഹത്തിലാണ് ജീവിക്കുന്നതു്. അവരോട് പ്രതികരിക്കുകയും അവരിൽനിന്നു് പ്രതികരണം പ്രതീക്ഷിക്കുകയും ചെയ്യുന്നു. ഈ പ്രക്രിയയിൽ നിന്നു് അവൻ ഗീതയുടെ ഭാഷയിൽ പറയുകയാണെങ്കിൽ അതിലുള്ള വമ്പിച്ച ആത്മീയമായ ആവേശം ഉൾക്കൊള്ളുന്ന ഒരു പ്രത്യേക സ്വഭാവവും ഉൽക്കർഷവും വളർത്തിയെടുക്കുന്നു. നമ്മുടെ ജനങ്ങൾ അടുത്ത അയൽപക്കത്തു് ജീവിക്കുന്നവനോട് ഉള്ളതിനേക്കാൾ കൂടുതൽ ബന്ധപ്പെടുന്നതു് ദൈവത്തോടും അഥവാ ക്ഷേത്രങ്ങളിലോ മററു ആരാധനാസ്ഥലങ്ങളിലോ ഉള്ള ദൈവത്തിന്റെ ബിംബത്തോടുമാണ്. അയൽക്കാരനോട് പലപ്പോഴും പൊതുജനനന്മയ്ക്കുവേണ്ടി സഹകരിച്ച പ്രവർത്തിക്കുന്നതിനേക്കാൾ കലഹിക്കുന്നതിലാണ് നമ്മൾ വ്യാപൃതരാകുന്നതു്. ഇന്നത്തെ വിദ്യാഭ്യാസം ഒരു ഗൃഹസ്ഥനിൽ ആത്മീയമായി ഒരു പൗരനെന്ന നിലയിൽ വളർച്ചനേടുന്നതിന് സഹായിക്കുന്ന ഒരു തരം വ്യക്തിമഹത്ത്വം വളർത്തുന്നതിന് ഉതകുന്നതായിരിക്കണം. പൗരനെന്നതുകൊണ്ട് വർഗ്ഗപരമായി പരിമിതനെങ്കിലും ആ പരിമിതികൾക്കതീതനായി ദേശീയമായും മാനുഷിക

മായുമുള്ള ഉത്തരവാദിത്വത്തിലേയ്ക്കും ബോധത്തിലേയ്ക്കും വളർന്നവർ എന്ന അർത്ഥമാണ് ഉദ്ദേശിക്കുന്നത്.

## 4 ഉള്ളിൽനിന്നുതന്നെയുള്ള വളർച്ചയ്ക്ക് ഉതകുന്ന വിദ്യാഭ്യാസത്തെക്കുറിച്ച് വിവേകാനന്ദൻ

ഒരു ആമൂലാഗ്രപരിഷ്കരണത്തിൽക്കൂടി നമ്മുടെ സ്വാഭാവികമായ ആന്തരികവളർച്ചയെന്ന പ്രക്രിയയെ ആരംഭിക്കുന്നതിനും പൂർത്തീകരിക്കുന്നതിനും പററിയ നമ്മുടെ വിദ്യാഭ്യാസത്തിന്റെ ലക്ഷണങ്ങൾ എന്തൊക്കെ ആയിരിക്കണം? ഇതു് തന്റെ പ്രഭാഷണങ്ങളിൽനിന്നു സമാഹരിച്ചെടുത്ത വിദ്യാഭ്യാസം എന്ന ചെറുഗ്രന്ഥത്തിൽ സ്വാമി വിവേകാനന്ദൻ വിശദീകരിച്ചിട്ടുണ്ട്. ആ ഗ്രന്ഥത്തെ അവതരിപ്പിച്ചുകൊണ്ട് മഹാത്മാഗാന്ധി ഇപ്രകാരം പ്രസ്താവിക്കുന്നു.

''തീർച്ചയായും വിവേകാനന്ദന്റെ വചനങ്ങൾക്ക് ആരുടെയും അവതാരിക ആവശ്യമില്ല. അതിന്നു് സ്വന്തം അപ്രതിരോധ്യമായ വശ്യശക്തിയുണ്ട്.''

'അന്യരുടെ ചിന്തകൾ ഒരു വിദേശഭാഷയിൽക്കൂടി ഹൃദിസ്ഥമാക്കുകയും അവ നിങ്ങളുടെ തലച്ചോറിൽ കുത്തിച്ചെലുത്തുകയും ചില സർവ്വകലാശാലാബിരുദങ്ങൾ നേടുകയും ചെയ്തുകൊണ്ട് നിങ്ങൾ സ്വയം അഭ്യസ്തവിദ്യരാണെന്നു് അഭിമാനിക്കുന്നു. ഇതു് വിദ്യാഭ്യാസമാണോ? പാലും തേനും ഒഴുകിയതെന്നു് പുരാതനകാലത്തു് വാഴ്ത്തപ്പെട്ട ഭാരതത്തിൽ ആഹാരത്തിന്നുവേണ്ടി ദയനീയമായ മുറവിളി ഉയന്നു വരുന്നതു് കാണാൻ നിങ്ങളുടെ കണ്ണു് തുറക്കുക. നിങ്ങളുടെ വിദ്യാഭ്യാസം ഈ ആവശ്യത്തെ സംതൃപ്തമാക്കുമോ? വിദ്യാഭ്യാസം സാമാന്യമനുഷ്യനെ ജീവിതസമരത്തിൽ സഹായിക്കാൻ ഉതകാത്തതും സ്വഭാവദാർഢ്യവും ദയാദാക്ഷിണ്യവും ഒരു സിംഹത്തിന്റെ ധൈര്യവും കൈവരുത്തുന്നതിന്നു സഹായകമല്ലാത്തതുമാണെങ്കിൽ അതു് വിദ്യാഭ്യാസം എന്ന പേരിനു് അർഹമാണോ?

'സ്വഭാവം രൂപപ്പെടുത്തുന്നതും, മനഃശക്തി വദ്ധിപ്പിക്കുന്നതും, ഒരാളെ സ്വന്തം കാലിൽ നില്ക്കാൻ സമത്ഥമാകുന്ന രീതിയിൽ ബുദ്ധിയെ വികസിപ്പിക്കുന്നതുമായ വിദ്യാഭ്യാസമാണു് നമുക്കു് ആവശ്യം.'

നമുക്കു് വേണ്ടതു് വിദേശനിയന്ത്രണത്തിൽനിന്നു് വിമുക്തമായ നമ്മുടെ സ്വന്തം വിജ്ഞാനശാഖകളെക്കുറിച്ചുള്ള പഠനവും അതോടൊപ്പം ഇംഗ്ലീഷ്ഭാഷയുടെയും, പാശ്ചാത്യശാസ്ത്രത്തിന്റെയും പഠനവുമാണു്. നമുക്കു് സാങ്കേതികവിദ്യാഭ്യാസം ആവശ്യ

മാണ്. വ്യവസായങ്ങൾ വദ്ധിച്ചു വരണം. അതുവഴി ജനങ്ങൾ സർക്കാർ സർവ്വീസിൽ ജോലി അന്വേഷിക്കുന്നതിനു പകരം അവരുടെ ആവശ്യത്തിനു വേണ്ടതും ക്ഷാമകാലത്തേയ്ക്കു സ്വരൂപിച്ചു വെയ്ക്കാൻ വേണ്ടതും സമ്പാദിക്കാൻ കഴിവുള്ളവരാകണം.

''എല്ലാ വിദ്യാഭ്യാസത്തിന്റെയും പരിശീലനത്തിന്റെയും അന്ത്യവും ലക്ഷ്യവും മനുഷ്യനെ വാർത്തെടുക്കലായിരിക്കണം. എല്ലാ പരിശീലനത്തിന്റെയും ഉദ്ദേശവും ലക്ഷ്യവും മനുഷ്യനെ വളർത്തുകയെന്നതാവണം. ചൈതന്യവും പ്രകാശനത്തിനുള്ള ഇച്ഛാശക്തിയും നിയന്ത്രണാധീനമാക്കുകയും ഫലപ്രദമാക്കുകയും ചെയ്യുന്ന പരിശീലനത്തിനാണ് വിദ്യാഭ്യാസം എന്നു പറയുന്നത്.''

പ്രസ്തുത വാക്കുകളിൽ വിദ്യാഭ്യാസത്തിലെ സാന്മാർഗ്ഗികവും സാമൂഹ്യവുമായ മൂല്യങ്ങൾ എന്ന നമ്മുടെ സെമിനാറിലെ വിഷയത്തെ സംബന്ധിക്കുന്ന മുഖ്യമായ ആശയങ്ങൾ അടങ്ങിയിട്ടുള്ളതായിക്കാണാം.

വിദ്യാഭ്യാസത്തിലെ സാന്മാർഗ്ഗികവും സാമൂഹ്യവുമായ ബന്ധം ഗാഢവും അഭേദ്യവുമാണ്. സാന്മാർഗ്ഗികവും സാമൂഹ്യവുമായ മൂല്യങ്ങൾ എവിടെ നിന്നു വന്നു ? യഥാർത്ഥവിദ്യാഭ്യാസത്തിൽ എന്തൊക്കെ ഉൾക്കൊള്ളുന്നു ? ഈ രണ്ടു ചോദ്യങ്ങൾക്കും ഉത്തരം അന്വേഷിക്കുമ്പോൾ ഇതു വ്യക്തമാകും. രണ്ടാമത്തെ ചോദ്യം ആദ്യമായെടുക്കുക. ഒരു കഴുതയെ കുതിരയാക്കി മാററാൻ പ്രഹരിക്കുന്നതുപോലെ ഒരു കുട്ടിയിൽ വിവരങ്ങൾ കുത്തിച്ചെലുത്തുന്നതല്ല വിദ്യാഭ്യാസം എന്ന കാര്യം ഇന്നു സാർവ്വത്രികമായി അംഗീകരിക്കപ്പെട്ടിട്ടുണ്ട്. അതു തലച്ചോറിനെ ഭാരപ്പെടുത്തലല്ല. മനസ്സിനെ പരിശീലിപ്പിക്കലാണ് ! വസ്തുതകളും വിവരങ്ങളും അന്വേഷിച്ചെടുക്കുന്നതിനുള്ള പരിശീലനം. അവ തമ്മിലുള്ള ബന്ധങ്ങളും അവയുടെ പ്രാധാന്യവും മനസ്സിലാക്കി അവയെ വിജ്ഞാനമാക്കി സംഘടിപ്പിക്കുന്നതിനും വ്യക്തിപരവും സാമൂഹ്യവുമായ ജീവിതത്തെ വികസിപ്പിക്കുന്നതിന്നു അവയെ ഉപയോഗിക്കുന്നതിനും ശ്രമിക്കുക. പ്രകൃതിയിലെയും സമൂഹത്തിലെയും സാഹചര്യങ്ങളോടു ബുദ്ധിപരമായി ബന്ധപ്പെടാനുള്ള കുട്ടിയിൽ അന്തർലീനമായ കഴിവുകളെ അനാവരണം ചെയ്യുന്ന ശാസ്ത്രമാണ് അതു്. വിവേകാനന്ദൻ തന്റെ ഗംഭീരമായ വചനങ്ങളിൽ ഒന്നിൽ ഇതു വ്യക്തമാക്കിയിട്ടുണ്ട്.

'വിദ്യാഭ്യാസം മനുഷ്യരിൽ അന്തർലീനമായ പൂർണ്ണതയുടെ പ്രകാശനമാണ്.'

ഈ പ്രകാശനത്തിന്ന് പ്രതിബന്ധമായി നില്ക്കുന്ന എല്ലാററിനേയും അതിക്രമിക്കുവാൻ കുട്ടിയെ സഹായിക്കുന്ന ഉപകരണങ്ങളാണ് അദ്ധ്യാപകനും സ്ഥാപനങ്ങളുടെ ചട്ടക്കൂടുമെല്ലാം. വിദ്യാഭ്യാസം ഇപ്രകാരം കുട്ടിയെ കേന്ദ്രീകരിച്ചുകൊണ്ടുള്ളതാകണം. അല്ലാതെ വിദ്യാലയത്തെയോ പുസ്തകത്തെയോ കേന്ദ്രീകരിച്ചു കൊണ്ടുള്ളതാകരുത്.

ഫ്രാൻസിലെ പ്രധാനമന്ത്രിയും വിദ്യാഭ്യാസമന്ത്രിയുമായ എഡ്ഗാർഫോറെ ചെയർമാനായുള്ള യുനെസ്കോവിൻെറ ആഭിമുഖ്യത്തിലുള്ള വിദ്യാഭ്യാസവികസനത്തിനുവേണ്ടിയുള്ള അന്താരാഷ്ട്രകമ്മീഷൻെറ വിദ്യാഭ്യാസത്തിൻെറ ലക്ഷ്യത്തെക്കുറിച്ച് പ്രതിപാദിക്കുന്ന പഠനം 'എന്തായിരിക്കണം, ഇന്നത്തെയും നാളത്തെയും വിദ്യാഭ്യാസലോകം '(1972 പേജ് 156-57) എന്ന റിപ്പോർട്ടിൽ പറയുന്ന കാര്യങ്ങളും വിവേകാനന്ദൻെറ മേല്പറഞ്ഞ ആശയങ്ങളും താരതമ്യപ്പെടുത്തിനോക്കുക.

'ശാരീരികവും ബൗദ്ധികവും വൈകാരികവും സാന്മാർഗ്ഗികവുമായ സംയോജനത്തിൽക്കൂടി ഒരു പൂർണ്ണവ്യക്തിയെ വാർത്തെടുക്കലാണ് വിദ്യാഭ്യാസത്തിൻെറ അടിസ്ഥാനപരമായ ലക്ഷ്യത്തെക്കുറിച്ചുള്ള വിശാലമായ നിർവചനം.....അവൻ തന്നോടുതന്നെ എത്രത്തോളം സത്യസന്ധനാകുന്നുവോ അവൻെറ സ്വഭാവത്തിൻെറ നിയമങ്ങളെയും ജോലിയെയും എത്ര ഗാഢമായി അവൻ പിന്തുടരുന്നുവോ അവൻ അത്രമാത്രം പൊതുജനങ്ങളുടെ ആവശ്യത്തോട് അടുത്ത് വരുന്നു. അതിനും പുറമെ അന്യരുമായി സമ്പർക്കം പുലർത്തുന്നതിൽ അവൻ കൂടുതൽ കഴിവുള്ളവനായിത്തീരുകയും ചെയ്യുന്നു.'

## 5 ത്യാഗത്തിൻെറയും സേവനത്തിൻെറയും സന്ദേശം

അതിനാൽ മനുഷ്യൻ എന്നതും മനുഷ്യർ തമ്മിലുള്ള ആരോഗ്യകരമായ ബന്ധമെന്നതും ആണ് ഇന്ന് നമ്മുടെ ശ്രദ്ധ അർഹിക്കുന്ന വിഷയം. പൊതുസന്തുഷ്ടിക്കും ക്ഷേമത്തിനും ഉതകുന്ന മനുഷ്യൻെറ പരസ്പരബന്ധങ്ങളുടെ രൂപമെന്ത് ? ചരിത്രത്തിൽ ഉടനീളം മനുഷ്യൻ മനുഷ്യനെ ചൂഷണം ചെയ്തതായി കാണാം. മാർക്സും മാർക്സിയൻ ചിന്തയും പ്രാമുഖ്യം നല്കിക്കാണിച്ചിട്ടുള്ള സാമ്പത്തികമായ ചൂഷണത്തെപ്പററി മാത്രമെ നമുക്ക് ഇന്ന് സാമാന്യമായി അറിവുള്ളു. എന്നാൽ ചൂഷണം മററു തരത്തിലുമാകാം. അത്തരത്തിലുള്ളവ ഉണ്ടായിട്ടുമുണ്ട്. ഒരാൾക്ക് എന്തൊക്കെ അമിതമായ വിഭവങ്ങൾ ഉണ്ടോ അവയെ മററുള്ളവരെ ചൂഷണം ചെയ്യുന്നതിന്ന് ഉപയോഗിക്കാൻ

കഴിയും. മറെറാരു പോംവഴി ഒരാളുടെ അമിതമായ ഊജ്ജ്വവും, ബുദ്ധിയും, ധനവും, അധികാരവും മററുള്ളവരെ സേവിക്കുന്നതിനും അവരുടെ ജീവിതത്തെ വികസിപ്പിക്കുന്നതിനും ഉപയോഗപ്പെടുത്തുകയെന്നതാണ്. നമ്മുടെ രാജ്യം സ്വാതന്ത്ര്യലബ്ധിക്കുശേഷം രണ്ടാമത്തേതിനു പകരം ഒന്നാമത്തെ മാഗ്ഗം സ്വീകരിക്കാൻ കാരണമെന്ത്? സ്വാമി വിവേകാനന്ദൻ ഏതാണ്ട് 70 വഷങ്ങൾക്ക് മുമ്പ് പ്രഖ്യാപിച്ചു: 'ത്യാഗവും സേവനവുമെന്ന രണ്ട് ആദശങ്ങളാണ് ഇന്ത്യയ്ക്കുള്ളത്. ഇന്ത്യയെ ആ വഴിക്ക് തീക്ഷ്ണമാക്കുക. ബാക്കിയൊക്കെ സ്വയം വന്നുചേന്നുകൊള്ളും.'

മുക്തി അഥവാ, ഇന്ദ്രിയാതീതതലത്തിലേയ്ക്കുള്ള മോക്ഷം ലഭിക്കുന്നതിനുവേണ്ടിയുള്ള സന്ന്യാസിമാരുടെ ത്യാഗം നമ്മുടെ സ്വന്തം സമൂഹമടക്കമുള്ള ജനസമൂഹങ്ങളിൽ കുറച്ചുപേരെ മാത്രം സംബന്ധിക്കുന്നതാണ്. എന്നാൽ നമ്മുടെ സ്വഭാവത്തെ പരിഷ്കരിക്കുന്നതിനും സേവനമനോഭാവത്തെ വികസിപ്പിക്കുന്നതിനുംവേണ്ടി നീചഭാവങ്ങളെ പരിത്യജിക്കുക എന്നതു് ഒരു ജനാധിപത്യത്തിലെ പൗരന്മാക്ക് ഒഴിച്ചുകൂടാത്ത ഒരു സാവ്വത്രികമൂല്യമാണ്. കഴിഞ്ഞ ശതകത്തിൽ ഉണ്ടായ മഹത്തായ ദേശീയനവോത്ഥാനത്തിൻെറ കാലഘട്ടത്തിൽ ഇന്ത്യയുടെ സ്വാതന്ത്ര്യത്തിനും രാഷ്ട്രനിമ്മാണത്തിനുംവേണ്ടി രാജ്യം ത്യാഗത്തിൻെറയും സേവനത്തിൻെറയും ആവേശം ഉദ്ദീപിപ്പിച്ചുകൊണ്ട് ഇന്ത്യയുടെ നാനാഭാഗത്തും അപ്പ്ണബോധത്തോടുകൂടിയ പ്രവത്തകരെ സൃഷ്ടിച്ചുവിടുകയുണ്ടായി. അവരുടെ മഹത്തായ സംഭാവനകളുടെ ഫലമായി രാജ്യം സ്വതന്ത്രമായിത്തീരുകയും ശതാബ്ദങ്ങളായുള്ള നിശ്ചലതയും അടിമത്തവും 1947-ൽ അവസാനിക്കുകയുമുണ്ടായി. നാം എന്തുകൊണ്ട് അതേഭാവവും ആവേശവും അതിനുശേഷം തുടന്നില്ല എന്നതു് അദ്ഭുതകരമായിരിക്കുന്നു! ശതാബ്ദങ്ങളായി അടിമത്തത്തിൻെറ അന്ധകാരത്തിൽനിന്നു് പുറത്തുവന്ന ഒരു ജനതയ്ക്ക് ചരിത്രത്തിൻെറ പാഠങ്ങളും താക്കീതുകളും എങ്ങനെ ഇത്രവേഗം വിസ്മരിക്കാൻ കഴിഞ്ഞുവെന്നതും സൃഗ്ഗാത്മകബോധം എങ്ങനെ നഷ്ടപ്പെട്ടുവെന്നതും അദ്ഭുതകരമാണ്. രാഷ്ട്രങ്ങൾ സ്വന്തം സൃഗ്ഗാത്മകമായ ചൈതന്യംകൊണ്ട് രാഷ്ട്രീയമായ അടിമത്തത്തിൻെറ മന്ത്രബദ്ധതയിൽനിന്നു് ഉണർന്നെഴുന്നേററതിനുള്ള നിരവധി ഉദാഹരണങ്ങൾ ചരിത്രത്തിലുണ്ട്.

ഇതിന്നു് ഏററവും നല്ല ഉദാഹരണമാണ് ബി. സി. 5-ാം ശതകത്തിലെ ഏഥൻസ്. അതു് ഐക്യത്തോടുകൂടിയ സജീവമായ സമരത്തിൻെറ ഫലമായി പേർഷ്യൻ ആക്രമണകാരികളെ തോൽപ്പിക്കുകയും തങ്ങളുടെ രാജ്യത്തെ ഹ്രസ്വമെങ്കിലും അഗാധമായ അടിമത്തത്തിൻെറ നുകത്തിൽനിന്നു് മോചിപ്പിക്കുകയും അടുത്ത അൻപതു

കൊല്ലം എത്തീനിയൻ ജനാധിപത്യത്തെ പരീക്ഷിക്കുകയും തൽഫലമായുള്ള സ്വാതന്ത്ര്യത്തിന്റെ ആനന്ദം അനുഭവിക്കുകയും തങ്ങളുടെ രാജ്യത്തിന്റെയും മററു പാശ്ചാത്യനാടുകളുടെയും ചരിത്രത്തെ പ്രകാശമാനമാക്കിത്തീക്കത്തക്കരീതിയിൽ സാംസ്കാരികവും, സാമൂഹ്യവും, രാഷ്ട്രീയവും കലാപരവുമായ എല്ലാ രംഗങ്ങളിലും സഗ്ഗാത്മക പ്രവത്തനങ്ങളുടെ ഒരു വേലിയേററംതന്നെ സൃഷ്ടിക്കുകയും ചെയ്തു.

നാം എത്തീനിയക്കാരെപ്പോലെ ഒരു ഹ്രസ്വകാലത്തെ അടിമത്തത്തിനുശേഷമല്ല ശതാബ്ദങ്ങളോളം നീണ്ടുനിന്ന അടിമത്തത്തിന് ശേഷവും എന്തുകൊണ്ട് അതേതരത്തിലുള്ള സ്വാതന്ത്ര്യലബ്ധിയുടെ ആനന്ദം അനുഭവിക്കുന്നതിന്ന് പ്രാപ്തരായില്ല? എന്തുകൊണ്ട് സ്വാതന്ത്ര്യലബ്ധിക്കുശേഷം ഏതാനും വഷങ്ങൾ കഴിഞ്ഞപ്പോൾ തന്നെ നമ്മുടെ സഗ്ഗാത്മകചൈതന്യം വററി വരണ്ടുപോകാൻ അനുവദിച്ചു? നമ്മുടെ സഗ്ഗാത്മകമായ ആവേശം വററിവരണ്ടതോടെ നമ്മൾ പഴയ കാലത്തേതുപോലെ നിശ്ചലാവസ്ഥയിലേയ്ക്കും അലംഭാവത്തിലേയ്ക്കും സ്വാത്ഥതയിലേയ്ക്കും വഴുതിവീണു? ഇതാണ് സ്വാതന്ത്ര്യാനന്തര ചരിത്രത്തിൽ നമുക്കുണ്ടായ ദുരന്തം. സൈനികപരാജയം, സാമ്പത്തികമായ അധഃപതനം, രാഷ്ട്രീയമായ ശിഥിലീകരണം, സമൂഹ്യമായ വിപ്ലവങ്ങൾ എന്നിവയുടെ ആഘാതംവഴി നാം അതിന്ന് വേണ്ട വിലകൊടുത്തുകഴിഞ്ഞു. ഓരോരുത്തനും ഇന്ന് സ്വന്തം സന്തുഷ്ടി നോക്കിനടക്കുന്നതുകൊണ്ട് ആക്കും സന്തുഷ്ടിയില്ലാതായി.

## 6 ഉപസംഹാരം

മനുഷ്യന്റെ ആത്മീയമായ വളച്ച ഒരു വസ്തുതയാണ്. നാം എത്രത്തോളം ഈ വളച്ചയുടെ ശാസ്ത്രവും സാങ്കേതികത്വവും മനസ്സിലാക്കുന്നുവോ അത്രയും നമ്മുടെ വിദ്യാഭ്യാസത്തിനും രാഷ്ട്രത്തിനും നല്ലത്. ശാരീരികവും ബുദ്ധിപരവുമായ വളച്ചകളെക്കുറിച്ച് നാം മനസ്സിലാക്കുകയും അവയെ അംഗീകരിക്കുകയും ചെയ്തിട്ടുമുണ്ട്. രണ്ടാമത്തേതു് ആദ്യത്തേതിനെക്കാൾ പ്രത്യക്ഷമാണ്. നമ്മുടെ വിദ്യാഭ്യാസം സാവധാനത്തിലാണെങ്കിലും ബോധപൂവ്വമായി തന്നെ ഇവ രണ്ടും ജനങ്ങൾക്ക് നല്കുവാൻ പരിശ്രമിച്ചുകൊണ്ടിരിക്കുകയുമാണ്. ഒരു കുട്ടി ഏഴു റാത്തൽ ശരീരഭാരത്തോടുകൂടി ജനിക്കുന്നു. ഓരോ ദിവസവും അതിന്റെ ഭാരം വദ്ധിക്കുന്നു. അതു് അമ്മയുടെ മുലപ്പാൽ നുകരുന്നു. ക്രമേണ മററുതരം പോഷകാഹാരങ്ങളും കഴിച്ചുകൊണ്ട് ക്രമികമായ വളച്ചപ്രാപിച്ച് ഒടുക്കം നൂററമ്പതോ ഇരുനൂറോ റാത്തൽ ഭാരമുള്ള പൂണ്ണവളച്ചയെത്തിയ ഒരു

വനോ ഒരുവളോ ആയിത്തീരുന്നു. ഇതാണ് ഒരു മനുഷ്യൻെറ പ്രത്യക്ഷമായ ശാരീരികവളർച്ച. വേണ്ടതരത്തിലുള്ള ശാരീരികമായ പോഷണംനല്കിക്കൊണ്ടാണ് നാം അതു് സാദ്ധ്യമാക്കുന്നതു്. അത്രതന്നെ പ്രധാനമായതും എന്നാൽ അതുപോലെ പ്രത്യക്ഷമല്ലാത്തതുമായതാണ് മാനസിക വളർച്ച. ഒരു ഗ്രാമീണബാലൻ ഭീരുവും ആത്മവിശ്വാസമില്ലാത്തവനുമാണ്. അവനെ സ്കൂളിലേക്കു് അയക്കുന്നു. ഏതാനും ആഴ്ചകൾക്കുള്ളിൽ അവൻ അറിവും ചുറുചുറുക്കും ആത്മവിശ്വാസവും നേടുന്നു. ക്രമേണ വ്യക്തിപരമായ തൻെറ കഴിവിലും അന്തസ്സിലും സ്വാതന്ത്ര്യബോധത്തിലും അവൻ വളർച്ച നേടുകയും ഒടുക്കം അവൻ ഒരു ബുദ്ധിരാക്ഷസനോ അഥവാ പ്രബലമായ ഇച്ഛാശക്തിയുള്ളവനോ ആയിത്തീരുകയും ചെയ്യുന്നു. ഇതാണ് മനുഷ്യൻെറ മാനസികവളർച്ച. ഇതു് സാദ്ധ്യമാക്കിത്തീർക്കുന്നതു് സ്ഥാപനത്തിൽവെച്ചും സ്ഥാപനത്തിനു് പുറത്തുവെച്ചുമുള്ള വിദ്യാഭ്യാസത്തിൽക്കൂടി അവനു്വേണ്ട മാനസികപോഷണം നല്കിക്കൊണ്ടുമാണ്.

ഈ രണ്ടു തരത്തിലുള്ള വളർച്ചയും ആവശ്യമാണ്. എന്നാൽ അതു് മാത്രം പോരാ. മൂന്നാമതൊരുതരം വളർച്ചകൂടി യഥാർത്ഥത്തിലുള്ള വിദ്യാഭ്യാസം ഉറപ്പുവരുത്തേണ്ടതുണ്ടു്. ഇതാകട്ടെ പരമപ്രാധാന്യമുള്ളതാണെങ്കിലും അപ്രധാനമായ നിലയിൽ മാത്രം അംഗീകരിക്കപ്പെട്ടതാണ്. ഈ വളർച്ചയില്ലാത്ത മററു രണ്ടു് വളർച്ചയും നിഷ്പ്രയോജനമാകുന്നു. ഇതിനെ പരിഗണിക്കാതെയുള്ള പൂർണ്ണതയ്ക്കുവേണ്ടിയുള്ള അന്വേഷണം അപൂർണ്ണതയിലും തൻെറയും സമൂഹത്തിൻെറയും പരാജയത്തിലും കലാശിക്കും. ഇതാണ് അവൻെറയോ അവളുടെയോ ആത്മീയവികാസം. ഇതു് സാർവ്വത്രികമായ ബോധത്തിലും സാമൂഹ്യമായ അനുഭവത്തിലും പ്രകടമാവും. സാമൂഹ്യമായ അനുഭാവത്തിൽനിന്നും മനുഷ്യത്വപരമായ ചോദനകളിൽനിന്നും ആരംഭിച്ചു് ഒടുക്കം ആത്മബോധമെന്ന അനന്തവും സാർവ്വജനീനവും ദിവ്യവുമായ പദത്തിൽ അതു് അവസാനിക്കും എന്നു് വേദാന്തം പറയുന്നു. മനുഷ്യൻെറ അഗാധതയെക്കുറിച്ചും സാദ്ധ്യതകളെക്കുറിച്ചുമുള്ള ഇന്ത്യയുടെ വിശുദ്ധവും പരിപക്വവുമായ വിജ്ഞാനം(അദ്ധ്യാത്മവിദ്യ) മനുഷ്യൻെറ പരിപൂർണ്ണവികാസത്തിനുവേണ്ടി നിർദ്ദേശിക്കുന്ന വിദ്യാഭ്യാസമിതാണ്. അഗാധമായ ഈ മനുഷ്യവിജ്ഞാനത്തിൻെറ പ്രകാശംകൊണ്ടു് നമ്മുടെ വിദ്യാഭ്യാസം അല്പമെങ്കിലും ജ്വലിപ്പിക്കപ്പെട്ടാൽ ഇന്നു് അന്താരാഷ്ട്രീയമായ പ്രതിസന്ധിയിൽനിന്നു് ലോകത്തിലെ ഏററവും മഹത്തായ ജനാധിപത്യരാഷ്ട്രമായി നമ്മുടെ രാജ്യം രൂപാന്തരപ്പെടുന്നതു് നമുക്കു് കാണാൻ കഴിയും.

സാന്മാർഗ്ഗികവും സാമൂഹികവുമായ മൂല്യങ്ങൾ മനുഷ്യന്റെ ആത്മവികാസത്തിന്റെ ഉപോല്പന്നങ്ങൾ മാത്രമാണെന്നാണ് ഉപനിഷത്തുകളുടെ ഉദ്ബോധനം. സ്വാമി വിവേകാനന്ദൻ ആവർത്തിച്ചു പ്രഖ്യാപിച്ചതുപോലെ അത് അവനിൽ അന്തർലീനമായ ദിവ്യത്വത്തിന്റെ പ്രകാശനമാണ്. മൈ പ്ലാൻ ഓഫ് കംപേയ്ൻ (കംപ്ലീററ് വർക്സ്. വാല്യം 3. പേജ്. 225) എന്ന പ്രസംഗത്തിൽ അദ്ദേഹം പറയുന്നു:

''ഈ ലോകത്തിലെ മഹത്തമമായ സത്യങ്ങളെല്ലാം വളരെ സരളങ്ങളാണ്, നിങ്ങളുടെ സ്വന്തം നിലനില്പുപോലെ സരളങ്ങൾ. ഉപനിഷത്തുകളുടെ സത്യങ്ങൾ നിങ്ങളുടെ മുമ്പാകെയുണ്ട്. അതിനെ സ്വീകരിച്ച് അതിന്നനുസരിച്ച് ജീവിക്കൂ! ഇന്ത്യയുടെ മുക്തി നിങ്ങളുടെ കൈത്തലത്തിലായിരിക്കും.''

# 9

# സാന്മാർഗ്ഗികവും ആത്മീയവുമായ മൂല്യങ്ങൾ*

## 1 ആമുഖം

നമ്മുടെ രാഷ്ട്രം ഇന്നു് അഭിമുഖീകരിക്കുന്ന വൈയക്തികവും സാമൂഹ്യവുമായ പരിപോഷണം എന്ന അതിപ്രധാനമായ പ്രശ്നത്തെക്കുറിച്ചു് ചർച്ചചെയ്യാനാണു് ഈ പണ്ഡിതസദസ്സു് ഇന്നു സമ്മേളിച്ചിട്ടുള്ളതു്. ഈ സദസ്സിന്റെ മുമ്പാകെയുള്ള പൊതുവായ ചർച്ചാവിഷയം 'സാന്മാർഗ്ഗികവും ആത്മീയവുമായ മൂല്യങ്ങൾ—ദേശീയോദ്ഗ്രഥനത്തിന്റെ അടിത്തറ' എന്നതാണു്. ഈ പണ്ഡിതസദസ്സിന്റെ ഓരോ വിഭാഗവും ഈ വിഷയത്തിന്റെ വിവിധവശങ്ങളെക്കുറിച്ചു ചർച്ചചെയ്യുന്നതായിരിക്കും. ഈ ലിസ്റ്റിൽ ആദ്യമായി ചേർത്തിരിക്കുന്ന നമ്മുടെ വിഭാഗം, ഇതിന്റെ സംഘാടകർ പരമപ്രധാനമായ അടിസ്ഥാനവശമായി കരുതുന്ന 'സാന്മാർഗ്ഗികവും ആത്മീയവുമായ മൂല്യങ്ങൾ' എന്ന വിഷയത്തെക്കുറിച്ചു് ചർച്ചചെയ്യാനാണു് ഒത്തു ചേർന്നിട്ടുള്ളതു്. നമ്മുടെ ഈ ചർച്ചകൊണ്ടു് രാഷ്ട്രത്തിനു് ഗണനീയമായ നേട്ടമുണ്ടാകത്തക്കവിധത്തിൽ നിങ്ങളുടെ കഴിവിന്റെ പരമാവധി ഉപയോഗിച്ചുകൊണ്ടുള്ള അഭിപ്രായങ്ങൾ ഈ ചർച്ചയിൽ അവതരിപ്പിക്കുന്നതിനു് ഞാൻ നിങ്ങളെ ക്ഷണിച്ചുകൊള്ളുന്നു. നാം ഏറ്റെടുത്തിട്ടുള്ള ഉത്തരവാദിത്തം വളരെ കനത്തതാണു്. നാം അതിനെ പ്രാർത്ഥനാപൂർവ്വമായ വിനയത്തോടും ശാന്തമായ നിശ്ചയദാർഢ്യത്തോടുംകൂടി സമീപിക്കുക.

നമുക്കു് ഇന്നു് ചർച്ചചെയ്യേണ്ട വിഷയം ഇന്ത്യക്കാരായ നമ്മെ സംബന്ധിച്ചു മാത്രമല്ല ലോകത്തിന്റെ എല്ലാ ഭാഗത്തുമുള്ള ജനങ്ങളെ സംബന്ധിച്ചും മർമ്മപ്രധാനമായതാണു്. ഒരു സമൂഹത്തിനും സ്വന്തം ജനതയിൽ സാന്മാർഗ്ഗികവും ആത്മീയവുമായ മൂല്യങ്ങൾ വളർത്തിയെടുക്കാതെ നിലനില്ക്കാനോ പുരോഗമിക്കാനോ സാദ്ധ്യമല്ല. പൗരാണികമോ പരിഷ്കൃതമോ ആയ ഏതു സമൂഹത്തിലെയും ഉദ്ഗ്രഥനതത്ത്വം കരുപ്പിടിപ്പിക്കുന്നതു് അവയാണു്. സിമന്റു് നിര

---

* 1966 ഡിസംബർ 3-ാംനു- ബോംബെ ഭാരതീയവിദ്യാഭവൻ സംഘടിപ്പിച്ച യോഗത്തിൽ ചെയ്ത പ്രസംഗം.

വധി ഇഷ്ടികകളെ കൂട്ടിച്ചേർത്ത് ഒരു കെട്ടിടത്തിന്റെ സംയുക്തരൂപത്തെ നിർമ്മിക്കുന്നതുപോലെയാണ് സാന്മാർഗ്ഗികവും ആത്മീയവുമായ മൂല്യങ്ങൾ പല വ്യക്തികളെയും കൂട്ടിച്ചേർത്ത് ഒരു സാമൂഹ്യരൂപത്തെ വാർത്തെടുക്കുന്നത്. അതോടെ കുറെ ഇഷ്ടികകളുടെ ഒരു കുമ്പാരമെന്ന നിലവിട്ട് അത് ഒരു കെട്ടിടമായി മാറുന്നതുപോലെ പല വ്യക്തികളുമടങ്ങിയ ഒരു കൂട്ടമെന്ന നിലവിട്ട് ആ കൂട്ടം ഒരു സമൂഹമായിത്തീരുന്നു.

## 2 സാന്മാർഗ്ഗികവും ആത്മീയവുമായ മൂല്യങ്ങളുടെ സ്രോതസ്സ്

ഒരു സമൂഹത്തിൽ സാന്മാർഗ്ഗികവും ആത്മീയവുമായ മൂല്യങ്ങളെ പരിപോഷിപ്പിക്കുകയെന്ന പ്രശ്നം ഈ മൂല്യങ്ങളുടെ സ്രോതസ്സ് എവിടെയാണെന്ന ചോദ്യം ഉന്നയിക്കുന്നുണ്ട്. കണിശമായും ഈ രംഗത്താണ് ആധുനികയുഗത്തിൽ തികഞ്ഞ ആശയക്കുഴപ്പത്തിലേയ്ക്കും അമ്പരപ്പിലേയ്ക്കും നയിക്കുന്ന തരത്തിലുള്ള നിശിതമായ അഭിപ്രായഭിന്നതകൾ നിലനില്ക്കുന്നത്. വിശാലമായിപ്പറയുകയാണെങ്കിൽ ഈ ഭിന്നതകൾ സ്വയം രണ്ട് വീക്ഷണകോണങ്ങളായി ചുരുങ്ങുന്നതു കാണാം. ഒന്നാമത്തേത് പദാർത്ഥങ്ങൾ അഥവാ ബാഹ്യപ്രകൃതിയാണ് എല്ലാ മൂല്യങ്ങളുടെയും കേന്ദ്രബിന്ദുവെന്നും മറേറത് മനുഷ്യനാണ് അവയുടെ കേന്ദ്രബിന്ദുവെന്നും ശഠിക്കുന്നു. ഒന്നാമത്തേത് ഭൗതികധനത്തിന്റെ സൃഷ്ടിയിലും ആർജ്ജനത്തിലും ആസ്വാദനത്തിലും ശാരീരികസംതൃപ്തിയുടെ അന്വേഷണത്തിലും അനർഹമായ വിധത്തിൽ ഊന്നൽ നല്കുമ്പോൾ രണ്ടാമത്തേതു മേല്പറഞ്ഞതിന്ന് അർഹമായ പ്രാധാന്യം നല്കിക്കൊണ്ടുതന്നെ ഇന്ദ്രിയതലത്തിൽനിന്ന തീതമായി നില്ക്കുന്ന മൂല്യങ്ങളെയും സംതൃപ്തിയെയും ആത്മീയമായ സ്വാതന്ത്ര്യവും ആർജ്ജവവും നേടിയ മനുഷ്യന്റെ അനുഭവങ്ങളെയും അന്വേഷിക്കുന്നതിലേയ്ക്ക് നയിക്കുകയും ചെയ്യുന്നു. ഭൗതികവും അതിന്നപ്പുറം കിടക്കുന്നതുമായ എല്ലാ മൂല്യങ്ങളുടെയും സ്രഷ്ടാവും അനുഭോക്താവും കുറേക്കൂടി ചേർത്തുപറയുകയാണെങ്കിൽ സംഹർത്താവും മനുഷ്യൻതന്നെയാണ്. മനുഷ്യന്റെ പ്രാഥമ്യം എന്ന ഈ സത്യത്തിനു സമകാലികചിന്താലോകത്ത് വർദ്ധമാനമായ അംഗീകരണം ലഭിച്ചുവരികയാണ്. എല്ലാ മൂല്യങ്ങളും ഉദ്ഭവിക്കുന്നത് പദാർത്ഥത്തിൽ നിന്നല്ല മനുഷ്യന്റെ ആത്മാവിൽനിന്നാണ് എന്ന വീക്ഷണമാണ് ഭാരതീയചിന്ത എക്കാലവും ഉയർത്തിപ്പിടിച്ചത്. ഇന്ദ്രിയങ്ങളുടെ അനുഭവതലത്തിൽപ്പെട്ട ലോകത്തെക്കുറിച്ചുള്ള ശാസ്ത്രീയമായ ഗവേഷണത്തിന്ന് ഉപയോഗപ്രദവും സൗകര്യപ്രദവുമായ സങ്കല്പമെന്ന നിലയിൽ 'പദാർത്ഥ'ത്തെ അംഗീകരിക്കുമ്പോൾത്തന്നെ 'ഭൗതികവാ'ത്തെ, മനുഷ്യനെ യാന്ത്രികമാക്കുകയും അവന്റെ വ്യക്തിപ്രഭാവ

ത്തിൻെറ മനോഹാരിതയും മൂല്യവും നശിപ്പിക്കുകയും ചെയ്യുന്ന അശാസ്ത്രീയമായ ഒരു നഴഞ്ഞുകയററ വസ്തുവെന്ന നിലയ്ക്കും ഒരു അസംസ്കൃതമായ ശൂഷ്ണതത്ത്വവാദമെന്ന നിലയ്ക്കും കരുതുന്ന ആധുനികചിന്തകന്മാരും ഇന്ന് ഇതു് സമ്മതിക്കുന്നുണ്ടു്.

## 3 ശാസ്ത്രജ്ഞന്മാർ ഭൗതികതത്ത്വവാദത്തിന്നെതിരെ

ബർട്രൻറ് റസ്സലിൻെറ പ്രതിഷേധപരമായ വാക്കുകളിൽ (സമൂഹത്തിൽ ശാസ്ത്രത്തിൻെറ സ്വാധീനം, പേജ് 77) ഇങ്ങനെ പറയുന്നു:

'യന്ത്രം ഒരു ആരാധനാവസ്തുവെന്ന നിലയിൽ ചെകുത്താൻെറ ആധുനികരൂപമാണു്. അതിൻെറ ആരാധനയാകട്ടെ ആധുനിക പൈശാചികത്വവും.....മറെറന്തുതന്നെ യാന്ത്രികമായാലും മൂല്യങ്ങൾ അങ്ങനെയല്ല. ഒരു രാഷ്ട്രീയദാർശനികനും വിസ്മരിക്കാൻ പാടില്ലാത്ത ഒന്നാണിതു്.'

ഒരു ശതാബ്ദത്തിനു മുമ്പേ ഇതിനെക്കാൾ ശക്തമായ വാക്കുകളിൽ തോമസ് ഹക്സ്‌ലി (മാഗ്ഗങ്ങളും ഫലങ്ങളും, പേജ് 164-165) ഇപ്രകാരം പറഞ്ഞു:

'ഒരു സംജ്ഞയോ പ്രതീകമോ ഉപയോഗിക്കുന്നതുകൊണ്ടു് പ്രകൃതിയുടെ ക്രമത്തെ കണ്ടുപിടിക്കുന്നതു് സുഗമമായിത്തീരുമെന്നു നാം മനസ്സിലാക്കുന്നുവെങ്കിൽ ആദ്യം പറഞ്ഞതിനെ ഉപയോഗിക്കേണ്ടതു് നമ്മുടെ വ്യക്തമായ കടമയാണു്. നാം വെറും സംജ്ഞകൾകൊണ്ടും പ്രതീകങ്ങൾകൊണ്ടുമാണു് വ്യവഹരിക്കുന്നതു് എന്നു കരുതുന്നിടത്തോളം അതുകൊണ്ടു് ഒരു ദോഷവും വന്നുചേരുന്നില്ല....'

'ഒരു ശാസ്ത്രജ്ഞൻ, ദാർശനികമായ അന്വേഷണങ്ങളുടെ പരിധികളെ വിസ്മരിച്ചുകൊണ്ടു് ഈ ഫോർമുലകളിൽനിന്നും പ്രതീകങ്ങളിൽനിന്നും സാധാരണയായി ഭൗതികത്വമെന്നു കരുതപ്പെടുന്ന ഒന്നിലേയ്ക്കു് വഴുതിവീഴുന്നതു് എന്നെ സംബന്ധിച്ചിടത്തോളം തൻെറ പ്രശ്നങ്ങൾക്കു് ഉത്തരം കണ്ടുപിടിക്കാൻ ഉപയോഗിക്കുന്ന 'എക്സ്''കളെയും 'വൈ'കളെയും യഥാർത്ഥവസ്തുക്കളായി തെററിദ്ധരിക്കുന്ന ഒരു ഗണിതശാസ്ത്രജ്ഞൻെറ നിലയിലേയ്ക്കു് തന്നെ പ്രതിഷ്ഠിക്കുന്നതുപോലെയാണു്. ഗണിതശാസ്ത്രജ്ഞൻേറതിനോടു് താരതമ്യപ്പെടുത്തുമ്പോൾ ശാസ്ത്രജ്ഞൻേറതു് കൂടുതൽ കോട്ടങ്ങൾക്കു് വഴിവെയ്ക്കുകയും ചെയ്യുന്നു. അതായതു് രണ്ടാമതു പറഞ്ഞ ആളുടെ തെററു കൊണ്ടു് പ്രായോഗികഭവിഷ്യത്തുകളൊന്നും വരാനില്ല; എന്നാൽ ക്രമികമായ ഭൗതികത്വത്തിൻെറ തെററുകൾ മനുഷ്യോജ്ജങ്ങളെ

മരവിപ്പിക്കുകയും ഒരു ജീവിതത്തിന്റെ സൗന്ദര്യത്തെ കെടുത്തിക്കളയുകയും ചെയ്യുന്നു.'

ഒരു ബഹിരാകാശ ഊർജ്ജതന്ത്ര വിദഗ്ധനായ ആർ. എ. മില്ലികൻ തന്റെ 'ആത്മകഥ' (ഒടുവിലത്തെ അദ്ധ്യായം)യിൽ ഇപ്രകാരം പറയുന്നു:

'എന്നെ സംബന്ധിച്ചിടത്തോളം ഭൗതികത്വത്തിന്റെ ദർശനം ബുദ്ധിശൂന്യതയുടെ പാരമ്യമാണ്.'

## 4 പരിണാമവും സന്മാർഗ്ഗവും

20-ാം ശതകത്തിലെ ജീവശാസ്ത്രത്തിന്റെ വെളിച്ചത്തിൽ പരിണാമത്തിന്റെ ഉദ്ദേശ്യത്തെ പരാമർശിച്ചുകൊണ്ട് ജൂലിയൻ ഹക്സ്‌ലി പറയുന്നു: (ഡാർവിനുശേഷം പരിണാമം, വാള്യം 1, ചിക്കാഗോ യൂണിവേഴ്സിററി പ്രസ്സ്, പേജ് 21. 'ഡാർവിനിസത്തിന്റെ ഉദയം' എന്ന പ്രബന്ധം.)

'നമ്മുടെ ഇന്നത്തെ വിജ്ഞാനത്തിന്റെ വെളിച്ചത്തിൽ മനുഷ്യന്റെ ഏററവും സമ്പൂർണ്ണമായ ലക്ഷ്യം വെറും അതിജീവനമോ സംഖ്യാപരമായ വർദ്ധനവോ സംഘടനാസങ്കീർണ്ണതയുടെ വർദ്ധനവോ അഥവാ സാഹചര്യങ്ങളുടെ മേലുള്ള വർദ്ധമാനമായ നിയന്ത്രണമോ അല്ല; മനുഷ്യവംശത്തിന്റെ കൂട്ടായും അതിന്റെ ഘടകങ്ങളെന്ന നിലയ്ക്കുള്ള അംഗങ്ങളുടെ വ്യക്തിപരമായുമുള്ള കൂടുതൽ മഹത്തായ പൂർത്തീകരണമോ കൂടുതൽ സാദ്ധ്യതകളുടെ സമ്പൂർണ്ണസാക്ഷാത്കാരമോ ആണ്.'

ഗുണം മനുഷ്യഘട്ടത്തിലെ പരിണാമത്തിന്റെ മാനദണ്ഡമായി ഉദ്ഭവിച്ചതിനെ പരാമർശിച്ചുകൊണ്ട് ഹക്സ്‌ലി തന്റെ 'പരിണാമപരമായ ദർശനം' (അതേ പുസ്തകം, വാള്യം III, പേജ് 251) എന്ന പ്രഭാഷണത്തിൽ ഇപ്രകാരം വിശദമാക്കുന്നു:

'മനുഷ്യപരിണാമം ജീവശാസ്ത്രപരമല്ല; മാനസിക - സാമൂഹ്യമാണ്. മാനസികപ്രവർത്തനങ്ങളുടെയും അവയുടെ ഉല്പന്നങ്ങളുടെയും സഞ്ചിതമായ സ്വയം പുനരുല്പാദനവും സ്വയം വൈവിധ്യവും ഉൾക്കൊള്ളുന്ന സാംസ്കാരികപാരമ്പര്യത്തിന്റെ ഘടനയെയാണ് അത് കൈകാര്യം ചെയ്യുന്നത്. തദനുസൃതമായി മനുഷ്യതലത്തിലെ പരിണാമത്തിലെ വൻചുവടുകൾ സാദ്ധ്യമാകുന്നത് വിജ്ഞാനത്തിന്റെയും ആശയങ്ങളുടെയും വിശ്വാസങ്ങളുടെയും മാനസികസംഘടനയുടെ നവീനവും പ്രബലവുമായ മാതൃകയിലേയ്ക്കുള്ള വ്യതിയാനത്തിൽക്കൂടിയാണ്. അതായത് ശാരീരികവും ജീവശാസ്ത്രപരവുമായ

ഘടനയിൽക്കൂടിയല്ല. പ്രത്യയശാസ്ത്രപരമായ ഘടനയിൽക്കൂടി യാണ്. വീണ്ടും (അതേപുസ്തകം, പേജ് 260-261)

'പരിണാമപരമായ സത്യം ... നമ്മുടെ ഭാഗധേയത്തെയും കർത്തവ്യത്തെയും കാണിച്ചുതരുന്നു. അത് നമുക്ക് പദാർത്ഥത്തിന്നു പരിയായി അവരോധിക്കപ്പെട്ട മനസ്സിനെ, വണ്ണത്തിന്നു വിധേയ മായ എണ്ണത്തെ കാണിച്ചുതരുന്നു.'

## 5 സാമൂഹ്യജീവിതത്തിലെ സന്മാർഗ്ഗിക പ്രാധാന്യം

മൂല്യങ്ങൾ യാന്ത്രികമല്ലെങ്കിലും, ഭൗതികസാഹചര്യത്തിൽ നിന്നു ഉദയം ചെയ്യതല്ലെങ്കിലും അവ ആത്മീയമായിരിക്കണം. അവയെക്കുറിച്ച് അന്വേഷിക്കേണ്ടതു് മനുഷ്യവ്യക്തിത്വത്തിൻെറ അഗാധതലത്തിലുമായിരിക്കണം. എല്ലാ മൂല്യങ്ങളും മനുഷ്യൻ തൻെറ ഭൗതികവും സാമൂഹ്യവുമായ ചുററുപാടുകളെ ബുദ്ധിപൂർവ്വം കൈകാര്യം ചെയ്തുകൊണ്ടു് സ്വന്തം വ്യക്തിത്വത്തിൻെറ അടിത്തട്ടിൽ വെച്ചു് സൃഷ്ടിക്കുകയാണു് ചെയ്യുന്നതു് എന്നാണു് ഭാരതത്തിൻെറ ആത്മീയചിന്ത അഭിപ്രായപ്പെടുന്നതു്. തൻെറ വ്യക്തിത്വത്തിൻെറ അഗാധതലത്തിൽ വദ്ധിച്ച തോതിൽ മൂല്യങ്ങളെ മുക്തമാക്കുന്നതു് അവൻെറ ബുദ്ധിപരവും കലാപരവും സാന്മാഗ്ഗികവുമായ വളച്ച്യ്ക്കും വികാസത്തിന്നും കാരണമായിത്തീരുന്നു. പുരോഗതിയുടെ മാന ദണ്ഡം ഗുണമായിട്ടുള്ള മനുഷ്യപരിണാമത്തിൻെറ മാഗ്ഗം ഇതാണു്. എന്നാൽ മനുഷ്യന്നുമുമ്പേയുള്ള പരിണാമദശയിലാകട്ടെ വണ്ണത്തെ എണ്ണം കീഴ്പ്പെടുത്തുകയാണു് ചെയ്യുന്നതു്.

സമൂഹത്തിലെ മനുഷ്യർ തമ്മിലുള്ള പരസ്പരപ്രവത്തനങ്ങളിൽ ക്കൂടിയാണു് സാന്മാഗ്ഗികമൂല്യങ്ങൾ പ്രകടമാകുന്നതു്. അതിനാൽ സന്മാഗ്ഗവും സാമൂഹ്യജീവിതവും പരസ്പരം അഭേദ്യങ്ങളാണു്. മുമ്പു് ചൂണ്ടിക്കാണിച്ചതുപോലെ സമൂഹത്തിലെ മനുഷ്യരെ തമ്മിൽ കൂട്ടി ച്ചേക്കുന്ന സിമൻറാണു് അതു്. ഭാരതീയചിന്ത ധമ്മമെന്നു വിളിക്കു ന്നതു് ഇതിനെയാണു്. അതിന്നു രണ്ടുവശങ്ങളുണ്ടു്. ഒന്നാമത്തേതു് അഭ്യുദയം അഥവാ സാമൂഹ്യക്ഷേമം; രണ്ടാമത്തേതു് സാമൂഹ്യതലാ തിവത്തിയായ ആത്മീയതലം, നിഃശ്രേയസം അഥവാ ആത്മീയ മുക്തി. മഹാഭാരതം ധമ്മത്തിൻെറ അഭ്യുദയമെന്നവശത്തെ 'എല്ലാ മനുഷ്യജീവികളെയും താങ്ങിനിത്തുന്നതും നിലനിത്തുന്നതു'മെന്നു നിവ്വചിച്ചിരിക്കുന്നു. (VIII. 45-50) 'ധാരണാത് ധമ്മമിത്യാഹുഃ ധമ്മോ ധാരയതേ പ്രജാഃ'.

## 6 ധാർമ്മികാനുഭൂതിയുടെ സ്വഭാവവും പ്രാമുഖ്യവും

മററു മനുഷ്യനോടുള്ള സ്നേഹത്തിൻെറയും പരിഗണനയുടെയും ബാഹ്യമായ ചേഷ്ടകളിൽക്കൂടിയാണ് ഒരാളുടെ ധാർമ്മികമായ ചോദന പ്രകടമാകുന്നത്. ഇതു് യേശുക്രിസ്തുവിൻെറ ''നീ നിൻെറ അയൽക്കാരനെ നിന്നെപ്പോലെത്തന്നെ സ്നേഹിക്കുക'' എന്ന ഉപദേശത്തിൽ നന്നായി പ്രകാശിപ്പിക്കപ്പെട്ടിരിക്കുന്നു. പ്രപഞ്ചത്തിലെ പല കാര്യങ്ങളുടെയും കൂട്ടത്തിൽ മനുഷ്യൻെറ ഈ ധാർമ്മികചോദന പരമപ്രാധാന്യമുള്ള അതുല്യമായ ഒരു വസ്തുതയായി നിലകൊള്ളുന്നു. കാൻെറ് പറയുന്നു: ''രണ്ടു് കാര്യങ്ങൾ എന്നെ അദ്ഭുതപ്പെടുത്തുന്നു. ഒന്നുമേലേയുള്ള നക്ഷത്രഖചിതമായ ആകാശം. മറേറതു് അതിലടങ്ങിയ ധാർമ്മികനിയമം.'' മനുഷ്യവ്യക്തിത്വത്തിൻെറ ശാരീരികവും ജീവശാസ്ത്രപരവുമായ ദശയെ അതിക്രമിച്ചു് നിൽക്കുന്ന എന്തോ ഒന്നു് അവ വെളിപ്പെടുത്തുന്നു. ശാരീരികവും ജീവശാസ്ത്രപരവുമായ വിതാനത്തിൽ മനുഷ്യനു് മറെറാരാളോടുള്ള പരിഗണന തികച്ചും മനുഷ്യബന്ധത്തിലെ പ്രത്യുൽപ്പാദനപരമായ അംശത്താൽ പരിമിതമാക്കപ്പെട്ടതാണ്. ആ ബന്ധത്തിനപ്പുറം ഈ പരിഗണന വററി വരണ്ടുപോകുന്നു. എന്നാൽ ധാർമ്മികചോദനയാകട്ടെ ഈ പരിമിതമായ ബന്ധത്തിനപ്പുറമാണ് പ്രകാശിതമാകുന്നതു്. ''നിന്നെപ്പോലെ നിൻെറ അയല്ക്കാരനെയും സ്നേഹിക്കുക'' എന്ന ആവേശത്തിൻെറ നേരെ മനുഷ്യമനസ്സ് ഒരു ചോദ്യത്തോടെയാണ് പ്രതികരിക്കുന്നതു്. ആരാണ് എൻെറ അയൽക്കാരൻ ? ഈ ചോദ്യത്തിനു് മനുഷ്യമനസ്സുകൾ നൽകിയ മറുപടികളിൽ ആശ്ചര്യകരമായ വൈവിദ്ധ്യമുണ്ടെന്നു് മനുഷ്യരാശിയുടെയെല്ലാം ധാർമ്മികമായ അനുഭവങ്ങൾ വെളിപ്പെടുത്തുന്നു. തൻെറ അയൽക്കാരനെ തന്നോടു് ശാരീരികമായി ബന്ധപ്പെട്ടവനെന്ന നിലയിലും തൻെറ താൽപ്പര്യത്തിനു് വിധേയനെന്ന നിലയിലും കാണുന്ന ഒരു സാധാരണ ലൗകികനായ വ്യക്തിമുതൽ സമസ്തജീവജാലങ്ങളെയും സമാശ്ലേഷിക്കുന്നതും നിസ്സ്വാർത്ഥവുമായ സ്നേഹത്തോടെ വീക്ഷിക്കുന്ന ബുദ്ധനോ, യേശുവോ, രാമകൃഷ്ണനോ വരേയും അതിൻെറ മദ്ധ്യത്തിൽ പല ദശകളിലായും വർത്തിക്കുന്ന മനുഷ്യർവരേയുമുള്ള വ്യക്തികളുടെ ധാർമ്മിക അനുഭവങ്ങളിൽ മനുഷ്യബുദ്ധിയെ വെല്ലുവിളിച്ചുകൊണ്ടു് നില്ക്കുന്ന തരത്തിൽ ആശ്ചര്യകരമായ വൈവിദ്ധ്യങ്ങൾ കാണുന്നുണ്ടു്.

## 7 മനുഷ്യൻ ഇന്ദ്രിയപരനും ആത്മപരനുമെന്ന നിലയിൽ

ധാർമ്മികാനുഭവത്തിലെ അമ്പരപ്പിക്കുന്ന വൈവിദ്ധ്യത്തിൻെറയും ഗുണത്തിൻെറയും അർത്ഥം കണ്ടുപിടിക്കുന്ന അന്വേഷണത്തിൽ

സന്മാർഗ്ഗശാസ്ത്രം സാവധാനത്തിൽ മനുഷ്യവ്യക്തിത്വത്തിന്റെ സങ്കീർണ്ണമായ ഘടനയെയും അതിന്റെ വ്യക്തമായ ഇന്ദ്രിയതലത്തിനു് അപ്പുറത്തുള്ള ആത്മീയതലത്തെയും അംഗീകരിക്കുന്നതിലേയ്ക്കു് നയിക്കപ്പെടുകയുണ്ടായി. ഇന്ദ്രിയപരനായ മനുഷ്യൻ അവശ്യമായും സ്വാർത്ഥിയായിരിക്കും. അവന്റെ അയല്ക്കാരനോടുള്ള സ്നേഹവും പരിഗണനയും കൗശലപൂർവ്വവും കാര്യസാദ്ധ്യത്തിനുവേണ്ടിയുള്ളതുമായിരിക്കും. ധർമ്മികാനുഭവത്തിന്റെ ഈ തലത്തിൽനിന്നു് ഉൾക്കൊണ്ട സന്മാർഗ്ഗനിയമങ്ങൾ നമ്മുടെ വിവിധങ്ങളായ സാമൂഹ്യകരാർസിദ്ധാന്തങ്ങളിലും കാണാം. എന്നാൽ അത്തരം സിദ്ധാന്തങ്ങൾ ധാർമ്മികാനുഭവത്തിന്റെ എല്ലാ വശങ്ങളെയും വ്യക്തമായും ഉൾക്കൊള്ളുന്നില്ല. സാമൂഹ്യകരാറിന്റെ പരിധിക്കകത്തുപോലും ഒരാളെ കരാറിൽ ഉറച്ചുനിൽക്കാൻ പ്രേരിപ്പിക്കുന്ന വികാരം അയാളുടെ വ്യക്തിത്വത്തിന്റെ ഇന്ദ്രിയതലത്തിൽനിന്നല്ല കുറേക്കൂടി അഗാധമായ സ്രോതസ്സിൽനിന്നാണു് ഉദ്ഭവിക്കുന്നതു്. ഇതാണു് അയാളുടെ ആത്മീയമായ തലം. അയാളുടെ എല്ലാ ഉന്നതചോദനകളുടെയും അതായതു് ധാർമ്മികവും, സാന്മാർഗ്ഗികവും, സൗന്ദര്യപരവും, യുക്തിപരവുമായ എല്ലാററിന്റെയും ഒരേയൊരു സ്രോതസ്സു്. ഇന്ദ്രിയപരനായ ഒരാൾ സ്വയം തനിക്കു് ഗുണകരമാണെന്നു് തോന്നിയാൽ ഒരു കരാർ അനുസരിക്കുകയല്ല ലംഘിക്കുകയാണു് ചെയ്യുക. എന്നാൽ ഒരു ധാർമ്മികനാകട്ടെ ആ ചോദനയിൽനിന്നു് തന്റെ കൂടുതൽ ഉന്നതമായതും വളരെക്കാലമായി അമർത്തപ്പെട്ടതും പ്രകാശനത്തിനു കാത്തുനിൽക്കുന്നതുമായ കൂടുതൽ ഉന്നതമായ വ്യക്തിപ്രഭാവത്തെ വെളിപ്പെടുത്തിക്കൊണ്ടു് തന്നെ മഹത്ത്വമുള്ളവനാക്കുന്ന ചോദനകളിലേയ്ക്കു് ഉയരുകയോ നന്നെ ചുരുങ്ങിയതു് അങ്ങനെ ഉയരുന്നതിനു് പരിശ്രമിക്കുകയോ ആണു് ചെയ്യുന്നതു്.

## 8 സയുക്തികമായ സന്മാർഗ്ഗസംഹിത

### മനുഷ്യപ്രകൃതിയിൽനിന്നുതന്നെ ഉൾക്കൊള്ളണം

ഇത്തരം വസ്തുതകളും പരിഗണനകളുമാണു് ഭാരതീയചിന്തയെ വേദാന്തത്തിലേയ്ക്കും, സയുക്തികമായ സാന്മാർഗ്ഗികസിദ്ധാന്തങ്ങൾ എല്ലാം ഉൾക്കൊള്ളേണ്ടതു് ബാഹ്യമായ ഒരു കേന്ദ്രത്തിൽനിന്നല്ല മനുഷ്യപ്രകൃതിയിൽനിന്നു തന്നെയാണെന്ന അതിന്റെ സിദ്ധാന്തത്തിലേയ്ക്കും നയിച്ചതു്. ആ മനുഷ്യപ്രകൃതിയാകട്ടെ ഉപരിതലം മുതൽ അടിത്തട്ടുവരെ സമഗ്രമായ ഗവേഷണത്തിനു് വിധേയമാക്കപ്പെട്ടതായിരുന്നു. സന്മാർഗ്ഗമൂല്യങ്ങളെ സംബന്ധിച്ചുള്ള സയുക്തികമായ ഒരു സിദ്ധാന്തം മനുഷ്യന്റെ സമ്പൂർണ്ണമായ ഒരു ദർശനത്തിൽ അധിഷ്ഠിതമായിരിക്കണം. അത്തരത്തിലുള്ള ഒരു അന്വേഷണം

അവന്റെ വ്യത്യസ്തതലങ്ങളിലുള്ള പ്രകൃതിയെ സംബന്ധിച്ച് വ്യത്യസ്തമായ ഉത്തരങ്ങൾ പ്രദാനം ചെയ്യും. അത്തരം ഏതെങ്കിലു മൊരു തലത്തിൽനിന്ന് ലഭിക്കുന്ന ഉത്തരമാകട്ടെ ആ തലത്തിലുള്ള മനുഷ്യനെ സംബന്ധിച്ചിടത്തോളം ശരിയായിരിക്കും എന്നല്ലാതെ മുഴുവൻ മനുഷ്യനെ സംബന്ധിച്ചിടത്തോളം ശരിയായിരിക്കുകയില്ല. ഇന്ദ്രിയസന്തൎപ്പണവാദം, സാമൂഹ്യകരാർ, പ്രബുദ്ധമായ സ്വാൎത്ഥതാ ല്പര്യം, ഉപയോഗം നോക്കിയുള്ള മൂല്യനിൎണ്ണയം എന്നിവയൊക്കെ ഈ വിഭാഗത്തിൽപ്പെടുന്നു. മറിച്ച് ഇന്ദ്രിയാതീതതലത്തിന് അപ്പു റത്തുള്ള കാൎയ്യങ്ങളിൽ ഊന്നൽ കൊടുക്കുന്ന എല്ലാ സന്മാൎഗ്ഗസംഹിത കളും ത്യാഗത്തിനും നിഃസ്വാൎത്ഥതയ്ക്കുമാണ് പ്രാധാന്യം നല്കുന്നതു്. ആത്മാവിന്റെ അധമാവസ്ഥയും, ഉന്നതാവസ്ഥയും തമ്മിലുള്ള വ്യത്യാസം ഇതു് ഉൾക്കൊള്ളുന്നുണ്ട്. ഈ രണ്ടു് തരം സന്മാൎഗ്ഗസം ഹിതകളും ആത്മാവിനെ ആശ്രയിച്ചുകൊണ്ടുള്ള ആത്മസാക്ഷാത്കാ രത്തിന്റെ സന്മാൎഗ്ഗനിയമങ്ങൾ തന്നെയാണ്.

## 9 സന്മാൎഗ്ഗബോധം: മനുഷ്യന്റെ ആത്മീയവളൎച്ചയുടെ ഒരു ഉപോല്പന്നം

മനുഷ്യന്റെ സമഗ്രമായ ദൎശനം ഈ ധാൎമ്മികപ്രതിഭാസങ്ങളെ യെല്ലാം സമാശ്ലേഷിക്കുകയും മനുഷ്യദശയിൽ, മുമ്പ് ജൂലിയൻ ഹക്സ്‌ലി പറഞ്ഞതു പ്രകാരം ശാരീരികമോ ജീവശാസ്ത്രപരമോ ആയ നില അവസാനിച്ച്, എണ്ണത്തെക്കാൾ വണ്ണത്തിന് പ്രാധാന്യം നല്കുന്ന മാനസിക-സാമൂഹ്യദശയിൽ വൎത്തിക്കുന്ന പരിണാമത്തി ന്റെ വെളിച്ചത്തിൽ അവയെ വിശദീകരിക്കുകയും ചെയ്യുന്നു. മേല്പ റഞ്ഞ മാനദണ്ഡത്തിന്റെ വെളിച്ചത്തിൽ മനുഷ്യന്റെ പുരോഗതി യെന്നാൽ നിഃസ്വാൎത്ഥതയിലും സാമൂഹ്യബോധത്തിലും അനാക്രമണ ഭാവത്തിലും ഉള്ള പുരോഗതിയും ആന്തരമായ പൂൎത്തീകരണവുമെന്നാ ണ് അൎത്ഥം. ഈ സാന്മാൎഗ്ഗികമൂല്യങ്ങൾ മനുഷ്യന്റെ ആത്മീയ വള ൎച്ചയുടെയും വികാസത്തിന്റെയും ഉൽപ്പന്നങ്ങളാണ്. വേദാന്തമനു സരിച്ചും മുമ്പ് സൂചിപ്പിച്ചതുപോലെ ആധുനികപാശ്ചാത്യചിന്ത യുടെ ഉന്നതനിലയനുസരിച്ചും മനുഷ്യപരിണാമത്തിന്റെ സവിശേ ഷഘട്ടം ഇതാകുന്നു.

മനുഷ്യന്റെ ആത്മീയവളൎച്ച എന്ന ഒന്നുണ്ടെന്നു് വേദാന്തം ഘോഷിക്കുന്നു. ഇതാകട്ടെ അവന്റെ കൂടുതൽ പ്രകടമായ ശാരീരിക വളൎച്ചയെക്കാൾ പ്രാധാന്യമുള്ളതുമാണ്. രണ്ടാമതു് പറഞ്ഞതി ന്റെ പരിധിയാകട്ടെ സ്വന്തം പകൎപ്പായ പദാൎത്ഥമെന്ന് ജീവശാസ്ത്ര ജ്ഞന്മാർ വിളിക്കുന്നതും പരിണാമത്തിലെ പ്രഥമവ്യതിയാനമായ സജീവകോശത്തിന്റെ സന്താനവുമായ പ്രത്യുല്പാദന പൈതൃകത്താൽ

പരിമിതമാക്കപ്പെട്ടിരിക്കുന്നു. എന്നാൽ മനുഷ്യൻ തന്റെ പുതുതായി ആർജ്ജിക്കപ്പെട്ട ചിന്ത, വാക്കുകളിൽക്കൂടിയുള്ള ആശയവിനിമയ ശക്തി എന്നിവയിൽക്കൂടി സഞ്ചയിക്കുകയും സംപ്രേഷണം ചെയ്യുകയും ചെയ്യുന്ന അനുഭവങ്ങളായ സംസ്കാരവും പാരമ്പര്യവും എന്ന രണ്ടാമത്തെ അതിപ്രധാന വ്യതിയാനമായ പരിണാമത്തെയും പ്രാപിച്ചിരിക്കുന്നു. ജീവശാസ്ത്രജ്ഞന്മാർ സ്വന്തം പകപ്പായ മനസ്സ് എന്നു വിശേഷിപ്പിക്കുന്ന സംസ്കാരം പ്രത്യേകിച്ചും ഒരു മാനുഷിക പ്രതിഭാസമാണ്; തത്ഫലമായി തന്റെ പ്രത്യുത്പാദനപരവും ശാരീരികവുമായ പൈതൃകത്തിനുപരിയായ, സാംസ്കാരികമെന്നു വിളിക്കപ്പെടുന്ന ദ്വിതീയപൈതൃകത്തിനു മനുഷ്യൻ അവകാശിയായിരിക്കുന്നു. ഈ ദ്വിതീയ പൈതൃകമാണ് മനുഷ്യനെ അതുല്യനാക്കിത്തീർക്കുന്നതു്. ഇതിൽക്കൂടി മനുഷ്യൻ തന്റെ ശാരീരിക പരിമിതികളിൽനിന്നു് ഉയരുന്നതിന്നും സ്വന്തം ബോധവും സഹാനുഭൂതിയും വികസിപ്പിക്കുന്നതുവഴി അപരിമിതമായ വ്യക്തിപ്രഭാവത്തിന്റെ വികാസം നേടുന്നതിനും സമർത്ഥനായിത്തീരുന്നു. വിദ്യാഭ്യാസത്തിലും സന്മാർഗ്ഗസംഹിതയിലും മതത്തിലും ഈ ദ്വിതീയ പൈതൃകത്തിനുള്ള പ്രാധാന്യം ഇതു് വ്യക്തമാക്കുന്നു. ഈ ദ്വിതീയമായ വ്യതിയാനത്തിന്റെ ഫലമായി 'പരിണാമത്തിന്റെ സ്വഭാവം' പ്രത്യുല്പാദനപരമോ ജീവശാസ്ത്രപരമോ ആകുന്നതിനുപകരം സാംസ്കാരികമായിത്തീർന്നിരുന്നുവെന്നു് ജൂലിയൻ ഹക്സ്‌ലി അഭിപ്രായപ്പെട്ടിരിക്കുന്നു.

എല്ലാ സാന്മാർഗ്ഗികമൂല്യങ്ങളും അവശ്യമായും ആത്മീയമൂല്യങ്ങളാണ്. മനുഷ്യവ്യക്തിത്വത്തിന്റെ ഇന്ദ്രിയാതീതമായ തലത്തിൽ നിന്നാണ് അവ ഉദ്ഭവിക്കുന്നതു്. ധാർമ്മികമോ സാന്മാർഗ്ഗികമോ ആയ ബോധത്തെ ഉദ്ദീപിപ്പിക്കുന്ന ഈ തലം മൃഗത്തിന്റെയും ഇന്ദ്രിയതലത്തിലെ ജീവിതംകൊണ്ടു് മാത്രം തൃപ്തിപ്പെടുന്ന മൃഗതുല്യരായ മനുഷ്യരുടെയും കഴിവിന്റെ പരിധിക്കപ്പുറത്താണ്. 'ധർമ്മേണ ഹീനഃ പശുഭിഃ സമാനഃ.' എന്ന 'ഹിതോപദേശത്തിലെ (ശ്ലോ, 25, ആമുഖം) ശ്ലോകം ഇതിനെ വ്യക്തമാക്കുന്നു. യഥാർത്ഥമായിപ്പറഞ്ഞാൽ ഈ ചോദന തീരെ ഇല്ലാത്ത ഒരു മനുഷ്യനുമില്ല. ഓരോരുത്തനും ജീവിതത്തിൽ ഒരിക്കലെങ്കിൽ മറെറാരിക്കൽ വേഡ്സ്‌വത്ത് പ്രകാശിപ്പിച്ചതുപോലെ 'അനശ്വരതയോടുള്ള ഈ ബന്ധം' കരഗതമാക്കുന്നുണ്ടു്. വ്യക്തികളുടെയും സമൂഹത്തിന്റെയും ജീവിതത്തെ നിശ്ചലമാക്കിക്കളയുന്ന ഈ ഇന്ദ്രിയപരമായ സ്വഭാവംകൊണ്ടു്ഇതു് മുരടിച്ചു പോകുന്നു. ഈ ദശയിൽനിന്നു് ഉയന്ന ദശയാണ് സർഗ്ഗാത്മകജീവിതം. ഗുണങ്ങൾ നേടിയെടുക്കുവാൻ ഈ ഇന്ദ്രിയപരമായ പ്രകൃതിയുടെ ഭീകരാധിപത്യത്തെ കീഴടക്കേണ്ടതുണ്ടു്.

## 10 ഗീതയും മനുഷ്യൻെറ സമഗ്രമായ ആത്മീയവിദ്യാഭ്യാസവും

ഇതാണ് ആത്മീയ വിദ്യാഭ്യാസത്തിൻെറ പ്രവർത്തനം. ഈ വിദ്യാഭ്യാസത്തിൻെറ ഒരു ഭാഗം സാമൂഹ്യജീവിതത്തിൽ പരസ്പരമുള്ള സാമ്രാജ്യികതയിലും പരസ്പരാശ്രയത്വത്തിലുംകൂടി നാം നേടിയെടുക്കുന്നു. 'പരസ്പരം ഭാവയന്തഃ ശ്രേയഃ പരമവാപ്സ്യഥ' എന്ന് ഗീത (III–11) ഉദ്ഘോഷിക്കുന്നു. മനുഷ്യൻ ശക്തിയിലും സ്വഭാവദാർഢ്യത്തിലും സാമൂഹ്യമായ കാര്യക്ഷമതയിലും പരിശീലനം നേടുന്ന, സാമ്പത്തികവും സാമൂഹ്യവും, രാഷ്ട്രീയവുമായ രംഗത്തെ മാനുഷികപ്രവർത്തനത്തിൻെറയും പരിശ്രമത്തിൻെറയും ഘട്ടമാണിതു്. ഈ വിദ്യാഭ്യാസത്തിൻെറ അവശിഷ്ടഭാഗം മതത്തിൻെറ കാര്യമാണ്. മതം എന്നതുകൊണ്ടു് ഒരു ശുഷ്കതത്ത്വവാദമെന്നോ വിശ്വാസപ്രമാണമെന്നോ സാമൂഹ്യ–രാഷ്ട്രീയമായ ശിക്ഷണമെന്നോ അല്ല അർത്ഥമാക്കുന്നതു്; മനുഷ്യന് ആത്മീയമായ കാര്യക്ഷമത നേടിക്കൊടുക്കുന്ന ആത്മീയപരീക്ഷണവും അനുഭവവുമെന്ന നിലയിലാണ്. ആദ്യം പറഞ്ഞതു് തൻെറ സഹജീവികളുമായുള്ള ബുദ്ധിപൂർവ്വമായ സഹകരണത്തിൽക്കൂടി പ്രകാശിതമാകുന്ന മനുഷ്യനെ ഉന്നം വെച്ചുകൊണ്ടുള്ള പ്രസ്ഥാനമാണ്. രണ്ടാമത്തേതാകട്ടെ ഏകാന്തതയിലും നിശ്ശബ്ദതയിലും ഏകാഗ്രതയോടും ധ്യാനത്തോടും കൂടിയുള്ള ആന്തരമായ ആണ്ടിറങ്ങലാണ്. ഒരു സമഗ്രമായ ആത്മീയത കർമ്മത്തെയും മനനത്തെയും സമൂഹമനുഷ്യനെയും ഏകാന്തമനുഷ്യനെയും കർമ്മനിരതനായ മനുഷ്യനെയും ഉപാസനാനിരതനായ മനുഷ്യനെയും ഉൾക്കൊള്ളുന്നു. ഇതാണ് ഭഗവദ്ഗീതയുടെ അതുല്യമായ സംഭാവന.

വേദാന്തവിശ്വാസത്തെക്കുറിച്ചുള്ള സംക്ഷിപ്തമായ ഒരു പ്രസ്താവനയിൽ സ്വാമി വിവേകാനന്ദൻ ബാഹ്യമായ സാമൂഹ്യ–രാഷ്ട്രീയ രംഗത്തെ സാമ്രാജ്യികമൂല്യങ്ങളും മതത്തിൻെറ ആന്തരരംഗത്തെ ആത്മീയമൂല്യങ്ങളും സമ്മേളിച്ചുകൊണ്ടുള്ള ഒരു സമഗ്രമായ ആത്മീയത എന്ന മുഖ്യവിഷയത്തെക്കുറിച്ച് വിശദീകരിച്ചിട്ടുണ്ട്. (കംപ്ലീറ്റ് വർക്സ്– വാല്യം I, പേജ് 124)

'ഓരോ ആത്മാവും ആന്തരശക്തിയിൽ ദിവ്യമാണ്. ബാഹ്യപ്രകൃതിയെ ശാസ്ത്രംകൊണ്ടും സാങ്കേതികവിദ്യകൊണ്ടും സാമൂഹ്യ–രാഷ്ട്രീയപ്രക്രിയകൾകൊണ്ടും ആഭ്യന്തരപ്രകൃതിയെ ഏകാഗ്രത, ധ്യാനം എന്നിവകളെക്കൊണ്ടും നിയന്ത്രിക്കുന്നതിൽക്കൂടി ദിവ്യപ്രകാശനമെന്ന ഈ ലക്ഷ്യം നേടേണ്ടതുണ്ട്. ഇതു് ചെയ്യൂ....എന്നിട്ട് മുക്തരാകൂ.'

## 11 സാന്മാർഗ്ഗികബോധം: ഭാരതവും പാശ്ചാത്യനാടുകളും

നമ്മുടെ രാഷ്ട്രം ഇന്നു് സാന്മാർഗ്ഗികവും ആത്മീയവുമായ പോഷണരാഹിത്യത്തിന്റെ ഒരു ചിത്രമാണു് കാഴ്ചവെയ്ക്കുന്നതു്. നമ്മുടെ സ്ത്രീപുരുഷന്മാരിൽ ഒരു വലിയ വിഭാഗത്തിനു് നമ്മുടെ ഭൂതകാല സംസ്ക്കാരത്തിന്റെ ബലപ്പെടുത്തുന്നതും വിശുദ്ധീകരിക്കുന്നതുമായ ആത്മീയപാരമ്പര്യവുമായുള്ള ബന്ധം നഷ്ടപ്പെട്ടുപോയിരിക്കുന്നു. ഇതു് വളരെ വേദനാജനകമാണു്. എന്നാൽ ഈ രണ്ടു് ദശകകാലത്തു് സ്വതന്ത്രജനതയെന്ന നിലയിൽ നമ്മുടെ സാമൂഹ്യ-രാഷ്ട്രീയ അനുഭവങ്ങളാൽ പോഷണം നേടിയെടുക്കുകയും ശക്തിയാർജ്ജിക്കുകയും ചെയ്യുന്നതിൽ നാം തികച്ചും പരാജയപ്പെട്ടുപോയിരിക്കുന്നു എന്നതാണു് കൂടുതൽ ഖേദകരം. നമ്മുടെ ആബാലവൃദ്ധം ജനങ്ങൾക്കും ആധുനികകാലത്തെ ശ്രീരാമകൃഷ്ണൻ, സ്വാമി വിവേകാനന്ദൻ, രാജാ റാംമോഹൻറായ്, മഹാത്മാഗാന്ധി എന്നീ ആത്മീയവും സാന്മാർഗ്ഗികവുമായി ഉന്നതനില പ്രാപിച്ച മഹാത്മാക്കളുടെ ഒരു വലിയ പരമ്പരയുടെ സന്ദേശവും ജീവിതവും പിന്തുണയായി ഉണ്ടായിരുന്നിട്ടും, ആർഷമെന്നോ, ആത്മീയമെന്നോ അവകാശപ്പെടാത്ത ആധുനികപാശ്ചാത്യരാഷ്ട്രങ്ങൾ നേടിയെടുത്ത കൂടുതൽ ആത്മീയതയുടെയും, സാന്മാർഗ്ഗികമൂല്യങ്ങളുടെയും, സ്വഭാവദാർഢ്യത്തിന്റെയും കാര്യക്ഷമതയുടെയും ഉജ്ജ്വലമായ മാതൃകകളുമായി ഗാഢമായി ബന്ധപ്പെടാൻ അവസരം ലഭിച്ചിട്ടും നമ്മൾക്കു് പൗരത്വബോധവും ഉത്തരവാദിത്വബോധവും പൗരഗുണങ്ങളും വേണ്ടതോതിൽ സമാർജ്ജിക്കുവാനോ പോഷിപ്പിക്കുവാനോ കഴിഞ്ഞില്ല എന്നതു വേദനാജനകമാണു്.

## 12 ഭർത്തൃഹരിയുടെ സാമൂഹ്യവിഭജനം: അതിന്റെ സമകാലികപ്രസക്തി

1300 വർഷങ്ങൾക്കുമുമ്പു് രാജർഷിയായ ഭർത്തൃഹരി ഒരു സമൂഹത്തിലെ സാന്മാർഗ്ഗികനിലവാരമനുസരിച്ചു് മനുഷ്യരെ വിഭജിച്ചതു് ഇന്നു് നമ്മുടെ സമൂഹത്തെ ബാധിച്ചിട്ടുള്ള മാറാരോഗത്തെ വ്യക്തമായി നോക്കിക്കാണാൻ സഹായിക്കും.

> ഏതേ സത്പുരുഷാഃ പരാർത്ഥഘടകാഃ സ്വാർത്ഥാൻപരിത്യജ്യ യേ
> സാമാന്യാസ്തു പരാർത്ഥമുദ്യമഭൃതഃ, സ്വാർത്ഥാവിരോധേന യേ
> തേഽമീ മാനവരാക്ഷസാഃ പരഹിതം സ്വാർത്ഥായ നിഘ്നന്തി യേ
> യേ തു ഘ്നന്തി നിരർത്ഥകം പരഹിതം തേ കേ ന ജാനീമഹേ.

തങ്ങളുടെ സ്വന്തം താല്പര്യങ്ങളെ ബലികഴിച്ചുകൊണ്ടു് മററുള്ളവരുടെ ക്ഷേമത്തിനുവേണ്ടി പ്രവർത്തിക്കുന്നവരാണു് സത്പുരുഷ

ന്മാർ. തങ്ങളുടെ സ്വന്തം താല്പര്യങ്ങളെ ബലി കഴിക്കാതെ മററുള്ളവരുടെ ക്ഷേമത്തിനുവേണ്ടി പ്രവർത്തിക്കുന്നവരാണ് സാമാന്യജനങ്ങൾ. മറെറാരു തരക്കാരുണ്ട്; മാനവരാക്ഷസന്മാർ. അവരാകട്ടെ തങ്ങളുടെ സ്വാർത്ഥതാല്പര്യങ്ങൾക്കുവേണ്ടി മററുള്ളവരുടെ ക്ഷേമത്തെ നശിപ്പിക്കുന്നവരാണ്. എന്നാൽ തങ്ങൾക്കോ മററുള്ളവർക്കോ യാതൊരു നേട്ടവും ഉണ്ടാക്കാതെ തന്നെ മററുള്ളവരുടെ ക്ഷേമത്തെ നശിപ്പിക്കുന്ന മറെറാരു കൂട്ടക്കാരെ ഹാ! കഷ്ടം! അവരെ ഞാൻ ഏതു് വകുപ്പിൽപ്പെടുത്തണം!'

സ്വാർത്ഥത്യാഗമെന്ന സന്മാർഗ്ഗനിയമവും സാർവ്വജനീനമായ സ്നേഹവും ആചരിക്കുന്ന ഒന്നാമത്തെ തരത്തിൽപ്പെട്ട വ്യക്തികൾ ഏതു സമൂഹത്തിലും സുദുർലഭരാണ്. മററുള്ളവർ ജീവിക്കുന്നതിനും നിലനില്ക്കുന്നതിനും വേണ്ടി സ്വയം മരണത്തെ പുല്കുകയും അതുവഴി പുനരുത്ഥാനം ചെയ്യുകയും ചെയ്യുന്ന വ്യക്തികളാണവർ. അവർ ഭൂമിയുടെ ഉപ്പാകുന്നു. പ്രബുദ്ധമായ സ്വാർത്ഥതാല്പര്യമെന്നു് ആധുനികരാഷ്ട്രീയതത്ത്വശാസ്ത്രം വിശേഷിപ്പിക്കുന്ന സന്മാർഗ്ഗനിരതരായ രണ്ടാമത്തെ വർഗ്ഗത്തിൽപ്പെട്ട ബഹുഭൂരിപക്ഷം ജനങ്ങൾ സാമാന്യജനങ്ങളാണ്. എല്ലാ വിധത്തിലുമുള്ള സാമൂഹ്യവിരുദ്ധപ്രവർത്തനങ്ങളിലും ഏർപ്പെടുകയും ഇക്കാലത്തെ കണ്ടുപിടുത്തമായ കൈക്കൂലി അഴിമതി, ഭക്ഷ്യങ്ങളിലും, ഔഷധങ്ങളിലും മായം ചേർക്കൽ എന്നിവ നിർബ്ബാധം നടത്തുകയും ചെയ്യുന്ന മൂന്നാമത്തെ വകുപ്പിൽപ്പെട്ടവരെ കവി മാനവരാക്ഷസന്മാർ എന്നു് വിശേഷിപ്പിച്ചിരിക്കുന്നു. നാലാമത്തേതും അവസാനത്തേതുമായ വകുപ്പിൽപ്പെട്ടവരെക്കുറിച്ച് കവി നിരാശപ്പെടുന്നു. അവരാകട്ടെ തീരെ സാന്മാർഗ്ഗികനിയമത്തെ അനുസരിക്കാത്തവരും ലക്കും ലഗാനുമില്ലാതെ സാമൂഹ്യവിരുദ്ധ അക്രമപ്രവർത്തനങ്ങളിലും വിധ്വംസനത്തിലും ഏർപ്പെട്ടിരിക്കുന്ന സമൂഹത്തിലെ ഒരു ന്യൂനപക്ഷവുമാണ്.

നൂററാണ്ടുകളായുള്ള അടിമത്തത്തിൽനിന്നു് സ്വാതന്ത്ര്യം നേടിയതിനുശേഷം വിശേഷിച്ചും വർദ്ധമാനമായ തോതിൽ മൂന്നും നാലും വകുപ്പിൽപ്പെട്ടവരെ സൃഷ്ടിച്ചുവിട്ടുവെന്നതാണ് നമ്മുടെ സമൂഹം ഇന്നു് അഭിമുഖീകരിക്കുന്ന പ്രശ്നം. ഇതു് നമ്മുടെ വിദ്യാഭ്യാസത്തിനും, മതത്തിനും രാജ്യതന്ത്രത്തിനും, സാമൂഹ്യജീവിതത്തിനും വെല്ലുവിളിയായി നില്ക്കുന്നു. നമ്മുടെ രാഷ്ട്രത്തിനു് പൈതൃകമായി ലഭിച്ചതും ആധുനികമായ അനുഭവത്തിൽനിന്നു് സമാർജ്ജിച്ചതുമായ എല്ലാ സാന്മാർഗ്ഗിക–ആത്മീയവിഭവങ്ങളെയും സജ്ജീകരിച്ചുകൊണ്ട് ഈ വെല്ലുവിളിയെ നേരിടേണ്ടതുണ്ട്. ഒരു രാഷ്ട്രമെന്ന നിലയ്ക്കു് ഒന്നാം വകുപ്പിൽപ്പെട്ടതും എപ്പോഴും നിലനില്ക്കുന്നതും ശ്രീകൃഷ്ണൻ

ഭഗവദ്ഗീതയിൽ വിശേഷിപ്പിച്ചതും, ഭഗവാൻ ബുദ്ധൻ ധമ്മപദത്തിൽ വിവരിച്ചിട്ടുള്ളതുമായ ബ്രാഹ്മണവിഭാഗത്തിൽപ്പെട്ട ആ സുദർല്ലഭന്യൂനപക്ഷത്തെ സംരക്ഷിക്കുന്നതിനും, പോഷിപ്പിക്കുന്നതിനും നാം ദൃഢവ്രതമെടുക്കേണ്ടതുണ്ട്. രണ്ടാമത്തെ വകുപ്പിൽപ്പെട്ടവരെ അതായതു് പ്രബുദ്ധമായ സ്വാർത്ഥതാല്പര്യം ആചരിക്കുന്നവരെ, അവരുടെ സ്വാർത്ഥതാല്പര്യത്തിൽ സമൂഹത്തിലെ മററു അംഗങ്ങൾ മൂന്നാം വകുപ്പിലേയ്ക്കു് വഴുതിവീഴാതിരിക്കുന്നതിന്നു കൂടുതൽ പ്രബുദ്ധത കുത്തിവെച്ചുകൊണ്ടു് സാമ്പാഗ്ഗികമായും ആത്മീയമായും സുശക്തരാക്കേണ്ടതുണ്ട്. മൂന്നാം വകുപ്പിൽപ്പെട്ട മാനവരാക്ഷസന്മാരെ പൂർണ്ണമായും നിമ്മാജ്ജനം ചെയ്യാൻ കഴിഞ്ഞില്ലെങ്കിലും അവരെ കശനമായി പരിക്ഷീണരാക്കേണ്ടതെങ്കിലുമുണ്ട്. അവസാനമായി നാലാം വകുപ്പിൽപ്പെട്ടവരെ നാം തലയുയർത്താൻപോലും അവനുദിക്കരുതു്.

## 13 ഉപസംഹാരം

നമ്മുടെ കാലത്തിന്റെ ഈ ആവശ്യത്തെ 1897-ൽ മദ്രാസിൽ ചെയ്ത 'വേദാന്ത ആൻറ് ഇൻഡ്യൻ ലൈഫ്'' (കംപ്ലീററ് വർക്കു് വാല്യം III പേജ് 247) എന്ന പ്രഭാഷണത്തിൽ സ്വാമി വിവേകാനന്ദൻ പ്രയോഗിച്ച വാക്കുകളിലൂടെയല്ലാതെ മറെറാന്നിൽക്കൂടിയും വേണ്ട വിധത്തിൽ പ്രകാശിപ്പിക്കുവാൻ കഴിയുകയില്ല.

'എല്ലാ വെളിച്ചവും ലോകത്തിലേയ്ക്കു് കൊണ്ടുവരിക....ദരിദ്രക്കു് വെളിച്ചം നല്കുക, ധനികക്കു് കൂടുതൽ വെളിച്ചം നല്കുക, കാരണം ദരിദ്രരെക്കാൾ അവക്കു് അതിന്റെ ആവശ്യമുണ്ടു്. അജ്ഞന്മാക്കു് വെളിച്ചം നല്കുക, അഭ്യസ്തവിദ്യക്കു് കൂടുതൽ വെളിച്ചം നല്കുക, കാരണം നമ്മുടെകാലത്തെ വിദ്യാഭ്യാസത്തിന്റെ പൊങ്ങച്ചങ്ങൾ അത്ര വലുതാണു് !'

നമ്മുടെ രാഷ്ട്രത്തിന്നു് ആ വെളിച്ചമുണ്ടു്, സ്വന്തം ധാമ്മികമായ ആരോഗ്യവും ചൈതന്യവും വീണ്ടെടുക്കാൻ വേണ്ട ആത്മീയമായ കഴിവുകൾ അതിന്നു സഹജമായുണ്ടു്. ഈ കഴിവുകൾ നിലനിത്തുകയും അതുവഴി തങ്ങളെയും രാഷ്ട്രത്തെത്തന്നെയും സുശക്തമാക്കുകയും ചെയ്യേണ്ടതു് ഇവിടത്തെ പൗരരായ ഓരോ സ്ത്രീയുടെയും പുരുഷന്റേയും വിശിഷ്യ സ്വതന്ത്രഇന്ത്യയിലെ അഭ്യസ്തവിദ്യരായ എല്ലാ പൗരന്മാരുടെയും കത്തവ്യവും അവകാശവുമാണു്. വിവേകാനന്ദന്റെ 'ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യവരാൻ നിബോധത' എന്ന വാക്കുകൾ നമ്മൾക്കു് കാഹളധ്വനിയായിത്തീരട്ടെ !

# 10

## ആധുനിക മനുഷ്യൻെറ മാനസിക - സാമൂഹ്യപരിണാമം*

### 1 ആമുഖം

ഈ മനോഹരവും പൗരാണികവുമായ അഫ്ഘാനിസ്ഥാൻ സന്ദർശിക്കുന്നതിന്നും നിങ്ങളുടെ അതിഥി എന്ന നിലയിൽ അല്പദിവസങ്ങൾ ചെലവഴിക്കുന്നതിന്നും പ്രൊഫസ്സർ എൽഹാം എന്നെ പരിചയപ്പെടുത്തിക്കൊണ്ടു് സംസാരിക്കവെ പ്രസ്താവിച്ച 'ആത്മീയവും സാന്മാർഗ്ഗികവുമായ മൂല്യങ്ങൾ' എന്ന വിഷയത്തെക്കുറിച്ചു് ഈ സായാഹ്നത്തിൽ നിങ്ങളോടു് സംസാരിക്കുന്നതിന്നും എന്നെ ക്ഷണിച്ചതിൽ കാബൂൾ സർവ്വകലാശാലയോടും വൈസ്ചാൻസലർ ഡോ: അബ്ദുൾ അഹമ്മദ് ജാവിധിനോടും എനിക്കു് അഗാധമായ കൃതജ്ഞതയുണ്ടു്. ഈ വിഷയം ആധുനികരീതിയിൽ കൈകാര്യം ചെയ്യപ്പെടുമ്പോൾ 'മാനസികസാമൂഹ്യപരിണാമവും ആധുനികമനുഷ്യനും' എന്നായി രൂപാന്തരപ്പെടും. ചിന്താശീലരായ വ്യക്തികളെ കാണുന്നതിനും അവരുമായി ചിന്താവിനിമയം നടത്തുന്നതിന്നും ഉള്ള അവസരം ലഭിക്കുന്നുവെന്നതാണു് ഒരു സർവ്വകലാശാലയിൽ വരുന്നതിലുള്ള എൻെറ സന്തോഷത്തിന്നു കാരണം. ഈ പ്രക്രിയയാകട്ടെ നമ്മുടെ സമകാലിക ലോകത്തിൽ ഇന്നു് അത്യന്താപേക്ഷിതമാണു്. ലോകത്തിൻെറ ഈ ഭാഗത്തു് വിജ്ഞാനശിഖ ഉയർത്തിപ്പിടിക്കുന്ന അഫ്ഘാനിസ്ഥാനിലെ സമുന്നതമായ ഒരേയൊരു സർവ്വകലാശാലയാണു് ഇതു്. ഒരു സർവ്വകലാശാല സമസ്തവിജ്ഞാനങ്ങളുടേയും ഒരു ധ്രുവീകരണശാലയാകുന്നു. ആ നിലയ്ക്കു് തുറന്ന മനസ്സോടും ഔദാര്യത്തോടും കൂടി ആശയങ്ങളുടെ ലോകത്തെ വീക്ഷിക്കുന്നതരത്തിൽ ഒരു സർവ്വകലാശാല പ്രവർത്തിക്കുകയാണെങ്കിൽ അതു് സംസ്കാരത്തിൻെറയും നാഗരികതയുടെയും ഒരു മഹത്തായ പ്രചോദനകേന്ദ്രമായി തീരുന്നതാണു്.

---

* 1973 മാർച്ച് 25-ാംനു- അഫ്ഘാനിസ്ഥാനിലെ കാബൂൾ സർവ്വകലാശാലയിൽ വെച്ചു ചെയ്ത പ്രസംഗം ടേപ്പ്റിക്കാർഡു് ചെയ്തതിൽനിന്നും പകർത്തിയതാണു് ഈ ലേഖനം.

ഏററവും ഉത്കൃഷ്ടമായ സമകാലിക വിജ്ഞാനത്തെ നേടുന്നതിന്ന് ഉദ്യമിക്കുക വഴി ചില മഹത്തായ സംസ്കാരങ്ങൾ ഉദയം ചെയ്തതും വിജ്ഞാനത്തെയും ഉത്കൃഷ്ടജീവിതത്തെയും വികിരണം ചെയ്തതും നാം ചരിത്രത്തിൽ കണ്ടിട്ടുണ്ട്. ഇന്ത്യയിൽനിന്നും ഗ്രീസിൽനിന്നുമുള്ള സമകാലിക വിജ്ഞാനത്തിന്റെ ഒരു കേന്ദ്രമായി അറബികളുടെ മഹത്തായ ഒരു സാമ്രാജ്യം നിലനിന്നിരുന്ന 8 മുതൽ 12 വരെയുള്ള ശതകങ്ങൾ ഇത്തരം നേട്ടത്തിന്റെ അത്യുത്തമമായ മാതൃകകളിൽ ഒന്നായി ശോഭിക്കുന്നു. ആ കാലഘട്ടത്തിൽ ആ സാമ്രാജ്യം സംസ്കാരത്തിന്റെ മഹത്തായ ദീപശിഖാവാഹകവും സമകാലിക ലോകത്തിലെ പൗരസ്ത്യവും പാശ്ചാത്യവുമായ സംസ്കാരങ്ങളുടെ സംഗമകേന്ദ്രവുമായിത്തീൎന്നു. ഇന്ന് ലോകത്തിന്റെ എല്ലാഭാഗത്തുമുള്ള നമ്മുടെ സൎവ്വകലാശാലകൾ ചരിത്രകാലഘട്ടത്തിൽ ലോകം വളൎത്തിയെടുത്ത ശാസ്ത്രീയവും സാമൂഹ്യവും രാഷ്ട്രീയവും ആത്മീയവുമായ വമ്പിച്ച വിജ്ഞാനശേഖരത്തിന്റെ ശുദ്ധീകരണശാലകളായി വൎത്തിക്കേണ്ടതും അതു വഴി മനുഷ്യരാശിയെ സൎവ്വതോമുഖമായ ക്ഷേമം നേടുന്നതിന്ന് സഹായിക്കേണ്ടതുമുണ്ട്. ഈ വീക്ഷണത്തിൽക്കൂടി നോക്കുമ്പോൾ ഇന്നത്തെ പ്രഭാഷണത്തിന്ന് തെരഞ്ഞെടുത്ത വിഷയം സവിശേഷമായ പ്രാധാന്യം അൎഹിക്കുന്നുണ്ട്.

## 2 സാങ്കേതിക മുന്നേററവും മൂല്യക്ഷയവും

ആധുനിക കാലഘട്ടത്തിൽ മുൻകാലങ്ങളെ അപേക്ഷിച്ച് മനുഷ്യന്റെ വിജ്ഞാനത്തിൽ വമ്പിച്ച വികാസം കൈവന്നിട്ടുണ്ടെങ്കിലും അതോടൊപ്പം മൂല്യങ്ങൾക്ക് ക്ഷയവും സംഭവിച്ചിട്ടുണ്ട്. രണ്ടാം ലോകമഹായുദ്ധത്തിന്റെ അന്ത്യം മുതൽക്ക് ഈ സ്ഥിതിഗതി സമുന്നതചിന്തകൻമാരുടെ ഗൗരവമായ ശ്രദ്ധയെ ആകൎഷിച്ചുപോന്നിട്ടുമുണ്ട്. സമൎത്ഥമായ ശാസ്ത്രത്തിന്റെയും സാങ്കേതിക വിദ്യയുടെയും പിന്തുണയോടെ ഉദയം ചെയ്ത സമുന്നതവികാസം പ്രാപിച്ച ഒരു നാഗരികമനുഷ്യജീവിതത്തിൽ മൂല്യങ്ങൾക്കുള്ള സ്ഥാനത്തെക്കുറിച്ച് മനുഷ്യലോകം അദ്ഭുതസ്തബ്ധമായി നില്ക്കുന്നത് കാണുന്നു. വെറും ബാഹ്യമായ അധികാരത്തിലും ഒരു ദിവ്യഗ്രന്ഥത്തിന്റെയോ പ്രപഞ്ചത്തിൽനിന്ന് ഭിന്നമായ ഒരു ദൈവത്തിന്റെയോ, പള്ളിയുടെയോ, ഒരു രാഷ്ട്രത്തിന്റെ തന്നെയോ ശാസനയിലും അധിഷ്ഠിതമായ സാന്മാൎഗ്ഗികവും ധാൎമ്മികവുമായ നിയമസംഹിതകൾക്ക് തകൎച്ച സംഭവിച്ചിരിക്കുന്നുവെന്നതും ആധുനിക മനുഷ്യന്ന് അവന്റെ സാന്മാൎഗ്ഗികവും ധാൎമ്മികവുമായ പെരുമാററത്തിന്ന് സയുക്തികമായ ഒരു അടിത്തറ കാണാൻ കഴിയുന്നില്ലെന്നതും ഏററവും പ്രകടമായ സമകാലിക സാമൂഹ്യപ്രതിഭാസമാണ്. ആധുനിക യുഗ

ത്തിൻെറ കഴിഞ്ഞ നാലു് ശതകങ്ങളിലായി വളൎന്നുവരുന്ന പ്രാമാണികതാവിരുദ്ധ മനോഭാവം ഇന്നു് ഏററവും പ്രകടമായ ഒരു സാമൂഹ്യസ്വഭാവമായിത്തീൎന്നിരിക്കുന്നു. പൗരാണികകാലത്തെ ആധികാരികസന്മാൎഗ്ഗസംഹിതകളുടെ ഫലമായുണ്ടായതുപോലെ വ്യത്യസ്ത രീതിയിലാണെങ്കിലും മനുഷ്യവ്യക്തിത്വത്തിലും സാമൂഹ്യസ്ഥിതിയിലും ഒരു മാതിരി വക്രത ഈ ശൂന്യതയുടെ ഫലമായുണ്ടായി. സന്മാൎഗ്ഗസംഹിത സയുക്തികവും സാൎവ്വത്രികവുമായിരിക്കേണമെന്നും മനുഷ്യപ്രകൃതിയിൽ നിന്നാണു് അല്ലാതെ ബാഹ്യയാഥാൎത്ഥ്യത്തിൽ നിന്നോ പൗരോഹിത്യപരമോ ഭൗതികമോ ആയ അധികാരത്തിൽ നിന്നോ ആയിരിക്കരുതു് അതു് അംഗീകാരം തേടേണ്ടതു് എന്നുമുള്ള അഭിപ്രായമാണു് ഭാരതീയ ദൎശനമായ വേദാന്തം എക്കാലവും ഉയൎത്തിപ്പിടിച്ചിരുന്നതു്. ഓരോ മനുഷ്യവ്യക്തിത്വത്തിൻെറയും പിറകിൽ പരിമിതവും ഭിന്നവുമായ ശാരീരിക തലത്തിന്നപ്പുറമായി ഒരു അനന്തമായ ആത്മീയതലം കിടപ്പുണ്ടെന്നാണു് മനുഷ്യപ്രകൃതിയെക്കുറിച്ചുള്ള അഗാധപഠനത്തിൻെറയും ഗവേഷണത്തിൻെറയും ഫലമായി ഭാരതത്തിലെ ഋഷിമാൎക്കു് ബോധ്യമായതു്.

## 3 സന്മാൎഗ്ഗസംഹിതയും 19–ാം ശതകത്തിലെ പരിണാമസിദ്ധാന്തവും

എല്ലാ പരിണാമങ്ങളുടെയും നിയമം 'നിലനില്പിന്നുള്ള സമരവും അൎഹമായതിൻെറ അതിജീവനവും' ആണെന്നായിരുന്നു പത്തൊമ്പതാം ശതകത്തിലെ ഭൗതിക ജീവശാസ്ത്രം നമ്മെ ഉദ്ബോധിപ്പിച്ചിരുന്നതു്. മനുഷ്യൻെറ സാന്മാൎഗ്ഗിക നിയമങ്ങളെക്കുറിച്ചോ ആത്മീയമൂല്യങ്ങളെക്കുറിച്ചോ ഉള്ള അന്വേഷണത്തിന്നോ അവയുടെ ആചരണത്തിന്നോ പിന്തുണയോ പ്രചോദനമോ നല്കാൻ ഇതിന്നു കഴിഞ്ഞില്ല. ശാരീരികസംതൃപ്തിയും ശാരീരികമായ അതിജീവനവും സംഖ്യാപരമായ വൎദ്ധനവുമാണു് പരിണാമത്തിൻെറ ലക്ഷ്യം എന്ന ആശയമാണു് പത്തൊമ്പതാം ശതകത്തിലെ പരിണാമസിദ്ധാന്തം നമ്മുടെ മുമ്പാകെ അവതരിപ്പിച്ചതു്. സാന്മാൎഗ്ഗികവും ആത്മീയവുമായ മൂല്യങ്ങളില്ലാതെ മനുഷ്യസമൂഹത്തിന്നു് മുന്നോട്ടു പോകാൻ കഴിയുകയില്ലെന്നും എന്നാൽ ജീവശാസ്ത്രത്തിലെ പരിണാമസിദ്ധാന്തത്തിൽ ഈ മൂല്യങ്ങൾക്കു് യാതൊരു പിന്തുണയും കണ്ടെത്താൻ കഴിയുകയില്ലെന്നും അഭിപ്രായമുള്ള തോമസ് ഹക്സ്‌ലി എന്ന ഡാൎവ്വിൻെറ സഹപ്രവൎത്തകൻ ഈ സ്ഥിതിവിശേഷത്തെ വളരെ വിശദമാക്കിയിട്ടുണ്ടു്. ജീവശാസ്ത്രം നമ്മെ 'നിലനില്പിന്നുള്ള സമരവും അൎഹമായതിൻെറ അതിജീവനവും' എന്ന ആശയം ഉദ്ബോധിപ്പിക്കുന്നു; എന്നാൽ സന്മാൎഗ്ഗശാസ്ത്രം 'കഴിയുന്നത്ര പേരെ

അതിജീവിക്കുവാൻ സമർത്ഥരാക്കണം' എന്നാണ് നമ്മോടാവശ്യപ്പെടുന്നതു് എന്നു് അദ്ദേഹം പറയുകയുണ്ടായി. ജീവശാസ്ത്ര സിദ്ധാന്തവും സാന്മാർഗ്ഗികമായ ആവശ്യങ്ങളും തമ്മിലുള്ള ഈ വൈരുദ്ധ്യത്തിന്നു് പരിഹാരം കാണാൻ പത്തൊമ്പതാം ശതകത്തിൽ കഴിഞ്ഞില്ല. ഫലമാകട്ടെ വെറും ഭൗതികശാസ്ത്രത്തിൻെറ അടിസ്ഥാനത്തിൽ മൂല്യങ്ങൾക്കു പ്രാധാന്യം നല്കുകയെന്നതു് അസാദ്ധ്യമായിത്തീൎന്നു. അതേയവസരത്തിൽ കാലാകാലങ്ങളായി മനുഷ്യൻ സാന്മാർഗ്ഗികവും ആത്മീയവുമായ മൂല്യങ്ങളെ ഉയർത്തിപ്പിടിക്കുകയും ചെയ്തിരുന്നു. ഈ മൂല്യങ്ങളെ ആദരിക്കാത്ത മനുഷ്യജീവിതം നിരർത്ഥകമാണെന്നു് മഹത്തായ മതങ്ങളൊക്കെ നമ്മെ ഉദ്ബോധിപ്പിക്കുകയും ചെയ്തുപോന്നിട്ടുണ്ടു്.

ആധുനികയുഗത്തിൽ ഭൗതികശാസ്ത്രത്തിൻെറ മുന്നേററം സൃഷ്ടിച്ച ഈ ശൂന്യത മനുഷ്യരാശിക്കു് വളരെ വിഷമാവസ്ഥകൾക്കു് കാരണമായിത്തീൎന്നു. പരമ്പരാഗതവും സാന്മാർഗ്ഗികവും ധാർമ്മികവും ആയ മൂല്യങ്ങൾക്കെല്ലാം ചോർച്ച സംഭവിച്ചു. തൽസ്ഥാനത്തു് പുതിയതരം മൂല്യങ്ങൾ പ്രതിഷ്ഠിതമായതുമില്ല. ഇപ്രകാരം ഏററവും പുരോഗതി പ്രാപിച്ച സമൂഹത്തിന്നു് സാന്മാർഗ്ഗികവും ആത്മീയവുമായ മൂല്യങ്ങളിൽനിന്നു് വളരെ അകന്നുപോയ അനുഭവമുണ്ടായി. ഉന്നതമൂല്യങ്ങൾക്കായുള്ള ചോദനകളുടെ അഭാവത്തിൽ തികച്ചും ശാരീരിക വിതാനത്തിലുള്ള സംതൃപ്തിക്കുവേണ്ടിയുള്ള നിർബ്ബന്ധം വർദ്ധമാനമായിത്തീരുകയും ആ ഉദ്ദേശ്യം വർദ്ധിച്ചതോതിൽ നിറവേററുന്ന വിധത്തിലുള്ള കാര്യക്ഷമമായ സാങ്കേതികവിദ്യ വളൎന്നുവരികയും ചെയ്തു.

## 4 യുദ്ധാനന്തരമോഹഭംഗം

എന്നാൽ രണ്ടാം ലോകമഹായുദ്ധത്തിന്നുശേഷം ഈ സ്ഥിതിവിശേഷത്തിന്നെതിരെ പ്രതിഷേധമുയൎന്നു. സാന്മാർഗ്ഗികവും ആത്മീയവുമായ മൂല്യങ്ങളാൽ പ്രചോദിതമാകാതെ ആധുനികനാഗരികതയ്ക്കു് അതിജീവിക്കാൻ സാദ്ധ്യമാവുകയില്ലെന്നു പരേതരായ ഹാർവാഡ് സർവ്വകലാശാലാ പ്രൊഫസർ സോറോക്കിൻ, ഇംഗ്ലണ്ടിലെ ബർട്രൻഡ് റസ്സൽ എന്നിവരെപ്പോലുള്ള ആധുനികപാശ്ചാത്യചിന്തകന്മാർ താക്കീതു് നല്കുകയുണ്ടായി. ഈ മൂല്യങ്ങളിൽ പരമപ്രധാനമെന്നു അവർ ഉറപ്പിച്ചു് പറഞ്ഞതു് സ്നേഹമായിരുന്നു. മനുഷ്യർ പരസ്പരം സ്നേഹിക്കാൻ പഠിക്കണം. വളരെയേറെ വിദ്വേഷവും അക്രമവും നടമാടുന്നു. ആധുനികമനുഷ്യൻെറ സാങ്കേതികവിദ്യയിലുള്ള ശേഷി അതിനെ കൂടുതൽ ഭയാനകമാക്കിത്തീൎക്കുകയും ചെയ്തു. മനുഷ്യജീവിതത്തിന്നു കൂടുതൽ സമുന്നതമായ ലക്ഷ്യവും മാർഗ്ഗനിർദ്ദേശവും നല്കാൻ

കഴിയുന്ന സ്നേഹമെന്ന വികാരമില്ലാതെയുള്ളതും ധാർമ്മികബോധം കൊണ്ടു് മൃദുലമാക്കപ്പെടാത്തതുമായ സാങ്കേതികവും ബൗദ്ധികവുമായ കൂടുതൽ അധികാരത്തിനുവേണ്ടിയുള്ള മനുഷ്യന്റെ ഈ വ്യഗ്രതയെന്ന കാലികമായ സ്ഥിതിവിശേഷത്തിനെതിരെ ഈ മഹാചിന്തകന്മാർ പ്രതിഷേധമുയർത്തുകയുണ്ടായി. എന്നാൽ മനുഷ്യനു തന്റെ ഹൃദയത്തിൽ സ്നേഹം വികസിപ്പിക്കാൻ എങ്ങനെ കഴിയും ? യന്ത്രങ്ങൾക്കും കൂടുതൽ യന്ത്രങ്ങൾക്കും വൈയക്തികമായും സാമൂഹ്യമായും മനുഷ്യജീവിതത്തിലെ മൂല്യസത്ത വർദ്ധിപ്പിക്കുന്നതിനു സഹായിക്കാൻ കഴിയുമോ ? ഈ ചോദ്യത്തിനു ബർട്രൻഡ് റസ്സൽ ഖണ്ഡിതമായി നിഷേധകമായ മറുപടിയാണു് നല്കുന്നതു്. 'സമൂഹത്തിന്മേൽ ശാസ്ത്രത്തിന്റെ സ്വാധീനം' എന്ന പേരിൽ പ്രസിദ്ധീകൃതമായ അദ്ദേഹത്തിന്റെ യുദ്ധാനന്തരപ്രഭാഷണങ്ങളുടെ സമാഹാരത്തിലൊരിടത്തു് ഈ മഹാനായ ദാർശനികൻ നമ്മുടെ ആധുനികയന്ത്രാധിപത്യനാഗരികതയിൽ മൂല്യങ്ങൾക്കുള്ളസ്ഥാനമെന്ന പ്രശ്നത്തെക്കുറിച്ചു് ചർച്ചചെയ്യുന്നുണ്ടു്. അദ്ദേഹത്തിന്റെ വാക്കുകളിതാ:(പേജ് 77)

'യന്ത്രം ഒരു ആരാധ്യവസ്തുവെന്നനിലയിൽ ചെകുത്താന്റെ ആധുനികരൂപമാണു്, അതിന്റെ ആരാധനയാകട്ടെ ആധുനികമായ പൈശാചികത്വവും ... എന്തും യാന്ത്രികമാകാം. മൂല്യങ്ങളൊഴിച്ചു്. ഒരു രാഷ്ട്രീയദാർശനികനും വിസ്മരിക്കാൻ പാടില്ലാത്ത ഒന്നാണിതു്.'

## 5 സാന്മാർഗ്ഗികമൂല്യങ്ങൾ ഇരുപതാംശതകത്തിലെ ജീവശാസ്ത്രത്തിന്റെ വെളിച്ചത്തിൽ

മൂല്യങ്ങൾ യാന്ത്രികമല്ല; കൂടുതൽക്കൂടുതൽ യന്ത്രങ്ങൾ നിർമ്മിക്കുകയും നമ്മുടെ സാങ്കേതികവിദ്യയുടെ കാര്യക്ഷമത വർദ്ധിപ്പിക്കുകയും ചെയ്യുന്നതിൽക്കൂടി നമുക്കു സമൂഹത്തിൽ മൂല്യങ്ങൾ സൃഷ്ടിക്കാനാവുകയില്ല. മനുഷ്യഹൃദയത്തിൽ സ്നേഹം ഉല്പാദിപ്പിക്കാനും അതുകൊണ്ടാവുകയില്ല. ഈ മൂല്യങ്ങൾ യാന്ത്രികങ്ങളല്ല. അവ ആത്മീയമാണു്. അതിനാൽ അവയ്ക്കുവേണ്ടി മനുഷ്യഹൃദയത്തിൽത്തന്നെ നാം അന്വേഷണം നടത്തേണ്ടതുണ്ടു്. മനുഷ്യനിൽ കൂടുതൽ അഗാധതരമായ ഒരു തലമുണ്ടു്. സ്നേഹത്തിന്റെ സാന്മാർഗ്ഗികവും ആത്മീയവുമായ മൂല്യങ്ങളും കാരുണ്യവും സമർപ്പണബോധവും സേവനവ്യഗ്രതയുംപോലുള്ള മനുഷ്യസ്വഭാവത്തിന്റെ സൗന്ദര്യത്തെയും സമൂഹത്തിൽ മനുഷ്യനും മനുഷ്യനും തമ്മിലുള്ള ഉദ്ഗ്രഥനത്തെയും സൃഷ്ടിക്കുന്നതിനു സഹായകമായ ആ തലത്തെ നാം ഇളക്കിവിടേണ്ടതുണ്ടു്. പൗരസ്ത്യവും പാശ്ചാത്യവുമായ സമകാലികലോകം നേരിടുന്ന ഞെരുക്കുന്ന ഈ പ്രശ്നത്തിന്റെ പരിഹാരത്തിനു ഇരുപതാംശതകത്തിലെ ജീവ

ശാസ്ത്രമെന്ന പേരിലറിയപ്പെടുന്ന മറ്റൊരു പാശ്ചാത്യമായ ചോദനാ കേന്ദ്രം നമുക്കു കൈവന്നിരിക്കുകയാണ്. സാന്മാർഗ്ഗികവും ആത്മീയവുമായ മൂല്യങ്ങൾക്കും സാന്മാർഗ്ഗികവും ഭൗതികവുമായ പരിണാമത്തിന്റെ സമാന്തരഗതിക്കും പത്തൊമ്പതാം ശതകത്തിലെ ഭൗതിക ശാസ്ത്രത്തിന്നു സാമാന്യമായും ജീവശാസ്ത്രത്തിന്നു വിശേഷിച്ചും യാതൊരു സഹായവും ചെയ്യാൻ കഴിഞ്ഞിട്ടില്ല. എന്നാൽ ഇരുപതാം ശതകത്തിലെ ഊർജ്ജതന്ത്രം ഭൗതികത്വത്തിന്നു മുമ്പ് നല്കിയിരുന്ന പിന്തുണ പിൻവലിക്കുകയും ഇരുപതാം ശതകത്തിലെ ജീവശാസ്ത്രം മനുഷ്യദശയിലെ പരിണാമദർശനത്തിന്റെ അടിത്തറയെന്നനിലയിൽ സന്മാർഗ്ഗസംഹിതയെ ദർശിക്കുകയും ചെയ്തു.

അതിനാൽ ഇന്നത്തെ ചിന്താവിഷയമായ സാന്മാർഗ്ഗികവും ആത്മീയവുമായ മൂല്യങ്ങളെന്നതിനെ കഴിഞ്ഞ ഒരു ശതാബ്ദത്തിൽ കൈവന്ന ജീവശാസ്ത്രത്തിന്റെ വിപ്ലവാത്മകമായ മുന്നേററങ്ങളുടെ പുതിയ വെളിച്ചത്തിൽ ചർച്ചചെയ്യപ്പെടേണ്ടതുണ്ട്. ഈ മുന്നേററങ്ങൾ മൂല്യങ്ങൾ എന്ന വിഷയത്തെയും ജീവശാസ്ത്രത്തെയും ലോകത്തിലെ മഹത്തായ മതങ്ങളുടെ പ്രബോധനങ്ങളോട് കൂടുതൽ അടുപ്പിക്കുന്നുണ്ട്. ഇന്ന് ആദ്യമായി മനുഷ്യനെയും മനുഷ്യന്റെ വികാസത്തെയും പൂർത്തീകരണത്തെയും കുറിച്ച് ഭൗതികശാസ്ത്രവും മതശാസ്ത്രവും ഒരേ സ്വരത്തിൽ സംസാരിക്കുന്നതിന്നു ആരംഭിച്ചിരിക്കുകയാണ്. എന്നാൽ നിർഭാഗ്യവശാൽ ശുദ്ധശാസ്ത്രത്തിന്റെ രംഗത്ത് എന്തെല്ലാം പുരോഗതികൾ വന്നുചേർന്നിട്ടുണ്ടെങ്കിലും അവയെല്ലാം സമകാലികസമൂഹത്തിൽ പ്രചരിക്കുന്നതിന്നു ചുരുങ്ങിയത് അര ശതാബ്ദമെങ്കിലുമെടുക്കുന്നുണ്ട്. ഭൗതികശാസ്ത്രപരവും ജീവശാസ്ത്രപരവുമായി ഇന്നുണ്ടായിട്ടുള്ള ആരോഗ്യകരമായ ഈ മുന്നേററത്തിന്റെ കഥയിതാണ്.

## 6 പരിണാമം: അതിന്റെ മനുഷ്യന്നു മുമ്പുള്ള ദശയും മനുഷ്യദശയും

ഏതാണ്ട് പതിന്നാല് വർഷങ്ങൾക്കുമുമ്പ് ഡാർവ്വിന്റെ 'വർഗ്ഗങ്ങളുടെ ഉല്പത്തി' എന്ന ഗ്രന്ഥം പ്രസാധനം ചെയ്തതിന്റെ ശതാബ്ദിയാഘോഷിക്കുന്നതിന്നു ചിക്കാഗോ സർവ്വകലാശാലയിൽവെച്ച് ജീവശാസ്ത്രജ്ഞന്മാരുടെ ഒരു മഹാസമ്മേളനം നടക്കുകയുണ്ടായി. കഴിഞ്ഞ ശതകത്തിൽ ഡാർവ്വിന്റെ പ്രസ്തുതഗ്രന്ഥത്തിന്റെ പ്രകാശനത്തിന്നുശേഷം ജീവശാസ്ത്രത്തിന്നുണ്ടായ വിപ്ലവാത്മകവും ദൂരവ്യാപകവുമായ വികാസത്തെ വിലയിരുത്തുന്നതിന്നും മനുഷ്യന്റെ ജീവിതത്തിലും ഭാഗധേയത്തിലും ഈ പുതിയ സംഭവവികാസങ്ങൾ എന്ത് സ്വാധീനശക്തി ചെലുത്തിയിട്ടുണ്ടെന്നു പഠിക്കുന്നതിന്നും

അവിടെ സന്നിഹിതരായിരുന്ന ശാസ്ത്രജ്ഞന്മാർ ആ മഹത്തായ സന്ദർഭത്തെ ഉപയോഗിക്കുകയുണ്ടായി. ചിക്കാഗോ സർവ്വകലാശാല 'ഡാർവ്വിന്നുശേഷമുള്ള പരിണാമം' എന്ന പേരിൽ മൂന്നു വാല്യങ്ങളിലായി ഈ സമ്മേളനത്തിൻെറ നടപടികൾ പ്രസിദ്ധീകരിച്ചിട്ടുണ്ടു്. മനുഷ്യദശയിലുള്ള പരിണാമത്തെക്കുറിച്ചുള്ള ദർശനത്തിന്നും അതിൻെറ ലക്ഷ്യങ്ങൾക്കും മാനദണ്ഡങ്ങൾക്കും ഒരു നവീനസരണി വെട്ടിത്തുറക്കുന്നതിന്നും ലോകമതങ്ങളുടെ ആത്മീയമായ ഉദ്ബോധനങ്ങളോടു് ഈ വിഷയത്തെ അടുപ്പിക്കുന്നതിന്നുമുള്ള ഒരു ഔത്സുക്യം ഈ സമ്മേളനത്തിൽ അവതരിപ്പിക്കപ്പെട്ട പ്രബന്ധങ്ങളും ചർച്ചകളും പ്രദർശിപ്പിച്ചുവെന്നുള്ളതായിരുന്നു അതിൻെറ സവിശേഷത.

ആ പുതിയ പന്ഥാവിൻെറ സ്വഭാവമെന്തായിരുന്നു? ഈ സ്ഥിതിവിശേഷം മനുഷ്യദശയ്ക്കു മുമ്പും മനുഷ്യദശയിലുമുള്ള പരിണാമത്തിന്നും വിശദമായ ഒരു അതിർവരമ്പു സൃഷ്ടിക്കുകയുണ്ടായി. ഈ പുതിയവികാസം മനുഷ്യദശയ്ക്കു മുമ്പുള്ള എല്ലാ ജീവദശകളെയും അപേക്ഷിച്ചു് മനുഷ്യൻെറ അതുല്യതയെ ഉറപ്പിച്ചു പറയുന്നു. മനുഷ്യൻ ദൈവത്തിൻെറ ഒരു പ്രത്യേകസൃഷ്ടിയാണെന്നും അതിനാൽ അവൻ അതുല്യനാണെന്നും ചിരകാലമായിക്കരുതിപ്പോന്ന ക്രൈസ്തവ ദൈവശാസ്ത്രത്തിൻെറ സങ്കല്പത്തെ തകർക്കണമെന്ന ഉദ്ദേശ്യമായിരുന്നു പത്തൊമ്പതാം ശതകത്തിലെ പരിണാമസിദ്ധാന്തത്തിന്നുണ്ടായിരുന്നതു്. ശാസ്ത്രത്തിന്നു് ഒരു പ്രത്യേക ജീവിവർഗ്ഗത്തിന്നു സവിശേഷമായ പരിഗണന നല്കുക സാദ്ധ്യമല്ലായിരുന്നു. അതിനാൽ ജീവശാസ്ത്രം അത്തരത്തിലുള്ള മനുഷ്യൻെറ അതുല്യതയെന്ന സങ്കല്പത്തെ തകർക്കുന്നതിന്നു ഉദ്യുക്തമായി. എന്നാൽ നവീനവും സയുക്തികവുമായ രൂപത്തിലാണെങ്കിലും ഇരുപതാംശതകത്തിലെ ജീവശാസ്ത്രം മനുഷ്യൻെറ അതുല്യതയെന്ന സങ്കല്പത്തെ തിരിച്ചുകൊണ്ടു വരികയാണുണ്ടായതു്.

## 7 മനുഷ്യൻെറ അതുല്യത

ഒരുതരത്തിലല്ല അനേക പ്രകാരത്തിൽ മനുഷ്യൻ അതുല്യനാണെന്നാണു് 'മനുഷ്യൻെറ അതുല്യത' എന്ന പേരിൽ ഒരുഗ്രന്ഥം തന്നെ രചിച്ച ജൂലിയൻ ഹക്സ്ലി പറയുന്നതു്. ഈ അതുല്യത ഉദയം ചെയ്യുന്നതു് അവൻെറ വികസിതമായ തലച്ചോറിൽനിന്നു് അതായതു് യുക്തിവിചാരത്തിന്നും വാക്കുകളിൽക്കൂടി ആശയവിനിമയം ചെയ്യുന്നതിന്നുമുള്ള കഴിവിൽനിന്നും ആണു്. മനുഷ്യൻ അതുല്യനായിത്തീരുന്നതു് അവനിലുളവാകുന്ന ഈ പുതിയ വികാസങ്ങളുടെ ഫലമായിട്ടാണു്. ഇതുവഴി ആദ്യമായി അവനിൽ പരിണാമം അവബോധമായിത്തീരുന്നു. അവന്നു് പരിണാമത്തെക്കുറിച്ചു് ബോധവാ

നാകുന്നതിന്നും പരിണാമഗതിയെ നേർവഴിക്കു് തിരിച്ചു വിടുന്നതി ന്നുമുള്ള കഴിവുണ്ടാകുന്നു. ഈ പുതിയ വികാസഗതികളുടെ പ്രാധാന്യം ഇരുപതാം ശതകത്തിലെ ജീവശാസ്ത്രത്തെ മനുഷ്യദശയിലുള്ള പരിണാമത്തിന്റെ ഉദ്ദേശ്യത്തെയും മാനദണ്ഡത്തെയും കുറിച്ചു് പുനർവിചിന്തനം ചെയ്യുന്നതിന്നും അവ മനുഷ്യദശയ്ക്കു മുമ്പുള്ളതിൽ നിന്നു തികച്ചും വ്യത്യസ്തമാണെന്നു മനസ്സിലാക്കുന്നതിന്നും നിർബ്ബന്ധിക്കുന്നു. മനുഷ്യദശയ്ക്കു മുമ്പുള്ള പരിണാമത്തിന്നു് ശാരീരികസംതൃപ്തി, ശാരീരികമായ അതിജീവനം, സംഖ്യാപരമായ വർദ്ധനവു് എന്ന മൂന്നു ലക്ഷ്യങ്ങളാണുള്ളതെന്നായിരുന്നു പത്തൊമ്പതാം ശതകത്തിലെ പരിണാമസിദ്ധാന്തത്തിന്റെ കാഴ്ചപ്പാടു്. മനുഷ്യദശയിലുള്ള പരിണാമത്തിന്നും ഇതു അതുപോലെ തന്നെ ബാധകമാണെന്നായിരുന്നു കരുതപ്പെട്ടിരുന്നതു്. എന്നാൽ ഈ ശതാബ്ദത്തിലാകട്ടെ മേല്പറഞ്ഞ വസ്തു് മനുഷ്യദശയ്ക്കു മുമ്പുള്ള പരിണാമദശകളിൽ മാത്രമേ പ്രസക്തിയുള്ളുവെന്നു വന്നിരിക്കുന്നു. മനുഷ്യദശയിലാകട്ടെ അവയുടെ പ്രാഥമ്യം അവസാനിച്ചു അവയ്ക്കു ദ്വിതീയപ്രാധാന്യമേയുള്ളുവെന്നു വന്നു. മനുഷ്യദശയുടെ പ്രാഥമികലക്ഷ്യം പൂർത്തീകരണമാണെന്നാണു് ഇന്നത്തെ ധാരണ.

പൂർത്തീകരണമെന്ന സങ്കല്പത്തോടുകൂടി ഇരുപതാം ശതകത്തിലെ ജീവശാസ്ത്രം മനുഷ്യദശയിലുള്ള പരിണാമത്തിന്നു ഒരു നവീനമായ മാനദണ്ഡം അവതരിപ്പിക്കുന്നു. അതായതു് മനുഷ്യദശയ്ക്കു മുമ്പുള്ള പരിണാമദശകളിലെ അളവു്, ഐകരൂപ്യം എന്നിവയ്ക്കെതിരെ ഗുണവും സമ്പന്നതയും മനുഷ്യപരിണാമത്തിലെ മാനദണ്ഡങ്ങളായി സ്വീകരിക്കപ്പെട്ടു. ശാരീരികസന്തർപ്പണവും ഭൗതികോല്പാദനവും സാധുവാണു്; പക്ഷെ ഒരതിർത്തിവരെ മാത്രം. ഭൗതികപദാർത്ഥങ്ങളുടെ ഉല്പാദനം കൂടുതൽ മഹത്തായ മറ്റൊരു ലക്ഷ്യത്തിലേക്കുള്ള ഒരു മാർഗ്ഗം മാത്രമാണു്. ആ മറ്റൊരു ലക്ഷ്യമാകട്ടെ പൂർത്തീകരണമെന്നതാണു്. പൂർത്തീകരണത്തിൽ ഗുണപരമായ സമ്പന്നത ഉൾക്കൊള്ളുന്നുണ്ടു്. മനുഷ്യജീവിതത്തിൽ ഗുണം കൊണ്ടുവരാൻ നമുക്കു കഴിയുമോ? എണ്ണത്തിന്നു് ദ്വിതീയപ്രാധാന്യമേയുള്ളു. എന്നാൽ ഗുണമാകട്ടെ പ്രഥമമാണു് എന്നു് ജൂലിയൻ ഹക്സ്‌ലി തന്റെ ചിക്കാഗോ സമ്മേളനത്തിലെ പ്രഭാഷണമദ്ധ്യേ പ്രസ്താവിക്കുകയുണ്ടായി. അതുകൊണ്ടു് അദ്ദേഹം പറയുന്നു ('ഡാർവിന്നുശേഷമുള്ള പരിണാമം,' വോള്യം III. പേജ്. 259):–

'മനുഷ്യന്റെ ഭാഗധേയം മനുഷ്യരാശിക്കാകെ കൂടുതൽ മഹത്തായ പൂർത്തീകരണം സാദ്ധ്യമാക്കുകയെന്നതും മനുഷ്യസമൂഹങ്ങൾക്കു കൂടുതൽ പൂർണ്ണമായ നേട്ടങ്ങൾ കൈവരുത്തുകയെന്നതുമാ

ണെന്നും നാം വിശ്വസിക്കുന്നുവെങ്കിൽ പ്രയോജനത്വം എന്നതു് അതിന്റെ പ്രചാരമുള്ള അർത്ഥത്തിൽ മറ്റൊന്നിനു വിധേയമാണു്. ഭൗതികോല്പന്നങ്ങളുടെ എണ്ണം തീർച്ചയായും മനുഷ്യന്റെ പ്രാഥമികാവശ്യങ്ങളുടെ സമ്പൂർണ്ണത്തിന്റെ അടിത്തറയെന്നനിലയിൽ പ്രാധാന്യമർഹിക്കുന്നതാണു്. എന്നാൽ അതു് ഒരു പരിധിവരെ മാത്രം. ഓരോ വ്യക്തിക്കും ഒരു പരിധിയിൽക്കവിഞ്ഞ കലോറികളോ, ഭക്ഷ്യവിഭവങ്ങളോ, ടി. വി. സെററുകളോ അലക്കുയന്ത്രങ്ങളോ അനാവശ്യമാണെന്നുമാത്രമല്ല അനാശാസ്യവുമാണു്. ഭൗതികമായ ഉല്പാദനങ്ങളുടെ അളവു് കൂടുതലായ ഒരു ലക്ഷ്യത്തിനുവേണ്ടിയുള്ള ഒരുമാർഗ്ഗം മാത്രമാണു്, അതുതന്നെ ഒരു ലക്ഷ്യമല്ല.'

## 8 മാനസിക–സാമൂഹ്യപരിണാമം

കഴിഞ്ഞശതകത്തിൽ പരിണാമം ആദ്യമായി ശാരീരികപരിണാമം എന്നനിലയിലാണു് സങ്കല്പിക്കപ്പെട്ടിരുന്നതു് എന്നു് നാം ഓർക്കേണ്ടതുണ്ടു്. ശാരീരികതലത്തിനുമുമ്പുള്ള പ്രപഞ്ചപരിണാമമെന്ന ദശയിലേയ്ക്കു് ഇതു് വലിച്ചുനീട്ടപ്പെട്ടു. സജീവകോശങ്ങളുടെ പ്രകാശനത്തോടുകൂടി പ്രപഞ്ചപരിണാമത്തിൽനിന്നു ശാരീരികപരിണാമം ഉദയംചെയ്തതോടെ പരിണാമസങ്കല്പം സമ്പൂർണ്ണമാവുകയും വിജ്ഞാനത്തിന്റെ ഓരോ രംഗത്തെയും അതു് ആക്രമിക്കാൻ തുടങ്ങുകയുംചെയ്തു ഉടനെതന്നെ പ്രഥമമായ മുന്നേററം സംഭവിച്ചു. ബോധത്തെക്കുറിച്ചുള്ള മൂല്യങ്ങളുടെ വികാസവും തൽഫലമായി ശരീരത്തിനു ബാഹ്യസാഹചര്യങ്ങളിന്മേലുണ്ടായ സ്വാധീനവും ഉൾക്കൊള്ളുന്ന ആന്തരികമായ ശാരീരികസങ്കീർണ്ണതയുടെയും ശാരീരികമായ ഉദ്ഗ്രഥനത്തിന്റെയും പ്രക്രിയയിൽക്കൂടി അതു് അനുക്രമമായി തുടർന്നുപോകുകയുംചെയ്തു. മനുഷ്യന്റെ ആവിർഭാവത്തോടെ പരിണാമത്തിന്റെ രീതിയിലും ദിശയിലും അടിസ്ഥാനപരമായ മാർഗ്ഗത്തിൽ മാററംവരുത്തിക്കൊണ്ടു് ഈ പ്രക്രിയ ദ്വിതീയമായ ഒരു മുന്നേററം കൈവരിക്കുകയുണ്ടായെന്നു ഇരുപതാംനൂററാണ്ടിലെ ജീവശാസ്ത്രം പറയുന്നു. മാനുഷികതലത്തിലുള്ള പരിണാമത്തിന്റെ രീതിയിലും ദിശയിലുമുള്ള അടിസ്ഥാനപരമായ മാററത്തിന്റെ സ്വഭാവമെന്തു്? ആ ചോദ്യത്തിന്റെ ഉത്തരം ഏററവും വിപ്ലവാത്മകമാണു്. മനുഷ്യതലത്തിലുള്ള പരിണാമം ശാരീരികപരിണാമമല്ലെന്നതാണു് ഇന്നത്തെ ജീവശാസ്ത്രം പറയുന്നതു്. അതു് മറെറന്തോ ഒന്നാണു്. ആ എന്തോ ഒന്നു് അർത്ഥവത്തായ വാക്കുകളിൽ ആവിഷ്കൃതമായിരിക്കുന്നു. അതാകട്ടെ 'മാനസിക–സാമൂഹ്യപരിണാമ'മെന്നപേരിലറിയപ്പെടുന്നു. തലച്ചോറു് എന്ന സവിശേഷമായ ഒരവയവം പ്രകൃതി നമുക്കു് സമ്മാനിച്ചിരിക്കേ അനന്തരപരിണാമത്തിനു് [illegible] പുതിയ അവയവങ്ങളാണു് നമുക്കു് ആവശ്യമായിട്ടുള്ളതു്?

ഈ തലച്ചോറിന്റെ സഹായത്താൽ മനുഷ്യന്റെ പ്രകൃതി അതിന്റെ സുദീർഘവും അനാവശ്യകവുമായ പരിണാമപ്രക്രിയകളിൽക്കൂടി അവന്നു നല്കുന്നതിനേക്കാൾ കൂടുതൽ കാര്യക്ഷമതയോടെയും വേഗതയോടെയും ആവശ്യമായ എല്ലാ ഉപകരണങ്ങളും കണ്ടുപിടിക്കാൻ അവന്നു കഴിയും. അവന്റെ ശരീരത്തിൽ ചിറകില്ലെന്നതിന്നു പകരമായി ശക്തമായ വിമാനം കണ്ടുപിടിക്കാൻ അവന്നു കഴിയും. അങ്ങനെ കണ്ടുപിടിച്ചിട്ടുണ്ടല്ലോ. അങ്ങിനെ മനുഷ്യനിൽ മുഖ്യമായുള്ള ശാരീരികപരിണാമം നിലച്ചതോടെ അതു് അവനിൽപ്പിന്നെ എന്തായിത്തീന്നു? അതു് അവനിൽ മാനുഷിക-സാമൂഹ്യപരിണാമത്തിന്റെ ദശയിലേയ്ക്കുയന്നുവെന്നാണു് ഇരുപതാംശതകത്തിലെ ജീവശാസ്ത്രം പറയുന്നതു്.

മാനസിക-സാമൂഹ്യപരിണാമമെന്ന സങ്കല്പത്തിന്റെയും സംജ്ഞയുടെയും പൂണ്ണമായ പ്രാധാന്യം ആധുനിക നാഗരികതയ്ക്കു ഗ്രഹിക്കാൻ കഴിയുകയും അതു് ഇന്നു് ഊജ്ജസ്വലതയോടെ പ്രാവത്തികമാക്കാൻ തുനിയുകയും ചെയ്യുകയാണെങ്കിൽ ഇന്നു് സമകാലിക മനുഷ്യലോകത്തു് നടമാടുന്ന കുഴപ്പങ്ങളിൽനിന്നും നിരാശയിൽനിന്നും തികച്ചും മുക്തമാകുന്ന ഒരു മുന്നേററത്തിന്നു് ദൃക്സാക്ഷികളാകാൻ നമുക്കു കഴിയും. അതാകട്ടെ പരിണാമപ്രക്രിയയുടെ സുദീർഘമായ ചരിത്രത്തിൽ പരമപ്രധാനമായ തൃതീയമുന്നേററമായിത്തീരുകയും ചെയ്യും.

മാനസിക-സാമൂഹ്യപരിണാമം ശാരീരികതലത്തെ അതിവത്തിക്കുന്ന പരിണാമമാണു്. ആധുനികശാസ്ത്രം കൊണ്ടും സാങ്കേതികവൈദഗ്ദ്ധ്യംകൊണ്ടും നിശിതമാക്കപ്പെട്ട മനുഷ്യന്റെ ബുദ്ധി ഇന്നു് അവന്നുതന്നെ ഭയത്തിന്റെ ഒരു പ്രഭവകേന്ദ്രമായിത്തീന്നിരിക്കുകയാണു്. അതു് അവന്റെ ശാരീരികഘടനയ്ക്കു് അടിമപ്പെടുകയും അതിനാൽ പരിമിതമാക്കപ്പെടുകയും ചെയ്തുവെന്നതും ആ ശാരീരിക സന്തപ്പണത്തിന്നുവേണ്ടി അവൻ മററുള്ളവരെ ചൂഷണം ചെയ്യുകയും നശിപ്പിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നുവെന്നതുമാണു് അതിന്നു കാരണം. മററുള്ളവരിൽനിന്നു ഒററപ്പെട്ടു നില്ക്കുന്നതു് അവനെ മാനസികമായ മുറുക്കത്തിന്റെയും നിഷ്ഫലതാബോധത്തിന്റെയും കേന്ദ്രബിന്ദുവാക്കി മാററിയിരിക്കുന്നു. ആധുനികമനുഷ്യന്റെ ഈ ദുരവസ്ഥയെ പരാമശിച്ചുകൊണ്ടു് ബർട്രാൻഡ് റസ്സൽ ('സമൂഹത്തിന്മേൽ ശാസ്ത്രത്തിന്റെ സ്വാധീനം,' പേജ്. 123) ഇപ്രകാരം പറയുന്നു:

'മാർഗ്ഗമെന്ന നിലയിൽ മനുഷ്യവൈദഗ്ദ്ധ്യത്തിന്റെയും ലക്ഷ്യമെന്ന നിലയിൽ മനുഷ്യഭോഷത്വത്തിന്റെയും ഓട്ടപ്പന്തയത്തിന്റെ നടുക്കാണു് നാമുള്ളതു്.''

മാര്‍ഗ്ഗങ്ങളെ സംബന്ധിച്ചു് നോക്കിയാല്‍ നമുക്കിന്നു സൈദ്ധാന്തികവും പ്രായോഗികവുമായ സമര്‍ത്ഥവിജ്ഞാനം ഏറെയുണ്ടു്. എന്നാല്‍ ലക്ഷ്യങ്ങളെ സംബന്ധിച്ചിടത്തോളം വിസ്മൃതമാണു് നമ്മെ ഇന്നു ഭരിക്കുന്നതു്. മേല്പറഞ്ഞ മാര്‍ഗ്ഗങ്ങളെ നാം പരസ്പരം ചൂഷണം ചെയ്യുന്നതിന്നും നശിപ്പിക്കുന്നതിന്നുമാണുപയോഗിക്കുന്നതു്. ഈയൊരു ഭയമാണു് ഇന്നു ലോകത്തിലെ മുന്നോക്കരാജ്യങ്ങളിലുള്ളതു്. തന്റെ വാദം തുടന്‍കൊണ്ടു് ബര്‍ട്രാന്‍ഡ് റസ്സല്‍ അര്‍ത്ഥവത്തായ ഈ അഭിപ്രായത്തോടെ സമാപിപ്പിക്കുകയാണു്:

/ 'മനുഷ്യന്‍ തന്റെ വിജ്ഞാനത്തിന്നനുസരിച്ചു് വിവേകത്തെയും വര്‍ദ്ധിപ്പിക്കുന്നില്ലെങ്കില്‍ വിജ്ഞാനവര്‍ദ്ധന ദുഃഖവര്‍ദ്ധനയായിത്തീരും.' /

## 9 മാനസിക-സാമൂഹ്യപരിണാമം ആത്മീയവികാസമെന്ന നിലയില്‍.

ഇതാണു് ഇന്നത്തെ ദുരന്തം. വിജ്ഞാനം വളരെ വര്‍ദ്ധിച്ചു. എന്നാല്‍ വിവേകം നിശ്ചലമായി. ഈ വിജ്ഞാനമൊക്കെ സ്വാര്‍ത്ഥത്തിന്നു വേണ്ടിയായിത്തീര്‍ന്നു. ഇടുങ്ങിയ സ്വാര്‍ത്ഥചിന്തയ്ക്കു വേണ്ടി. മനുഷ്യന്റെ ശരീരികവ്യവസ്ഥയ്ക്കു വിജ്ഞാനം അടിമപ്പെട്ടു. ആ സ്വാര്‍ത്ഥതയ്ക്കതീതമായി മനുഷ്യന്നു വളരാന്‍ കഴിയുമോ? ഈ ഇരുണ്ട വിജ്ഞാനത്തെ ജാജ്ജ്വല്യമാനവും രക്ഷാക്ഷമവുമായ വിവേകത്തിലേയ്ക്കു് രൂപാന്തരപ്പെടുത്താന്‍ അവന്നു കഴിയുമോ? നമ്മെ കരണ്ടു തിന്നുന്ന ഈ ചോദ്യത്തിന്നു ഭാരതത്തിന്റെ പൗരാണികവും അക്ഷയവുമായ ദര്‍ശനമായ വേദാന്തത്തില്‍ ആവിഷ്കൃതമായ മനുഷ്യന്റെ ആത്മീയവികാസം എന്ന ആശയത്തെ പ്രതിധ്വനിപ്പിക്കുന്ന ജീവശാസ്ത്രത്തിന്റെ മാനസിക-സാമൂഹ്യപരിണാമമെന്ന സങ്കല്പം ഖണ്ഡിതമായ ഉത്തരം നല്കുന്നുണ്ടു്.

മനുഷ്യന്‍ മാനസിക മുറുക്കത്തിന്റെയും നൈഷ്ഫല്യബോധത്തിന്റെയും കേന്ദ്രബിന്ദുവായി വര്‍ത്തിക്കേണ്ടതില്ല. അവന്നു വളരാം; അവന്നു പരിണമിക്കാം; അവന്നു സാഫല്യം നേടാം. ആ വളര്‍ച്ചയുടെ, ആ പരിണാമത്തിന്റെ സ്വഭാവമെന്തു്? ശാസ്ത്രം സമ്മതിക്കാന്‍ ത്യ്യാറായതുവരെ നോക്കിയാല്‍ രണ്ടുതരത്തിലുള്ള മാനവവികാസമേയുള്ളു: ഒന്നു ശാരീരികവികാസം, മറേറതു് ബൗദ്ധികമായ അഥവാ മാനസികമായ വികാസം. ഈ രണ്ടുതരം മാത്രമേയുള്ളോ? അതോ മനുഷ്യന്നു് കൂടുതല്‍ ഉയന്‍ ഒരു ദശയിലേയ്ക്കു് അതായതു് ഒരു മൂന്നാം ദശയിലേയ്ക്കുള്ള വികാസമില്ലേ? ഈ ചോദ്യത്തിനാണു് ഒരുവശത്തു് ആധുനിക ജീവശാസ്ത്രത്തിലും മറുവശത്തു് ലോകത്തിലെ മഹ

ത്തായ മതങ്ങളിൽക്കാണുന്ന ആത്മീയമായ അന്തർദർശനത്തിലും ഖണ്ഡിതവും ആശാവഹവുമായ ഉത്തരം കാണുന്നതു്. മനുഷ്യൻ ശാരീരികമായും ബൗദ്ധികമായും മാത്രമല്ല ആത്മീയമായും വികസിക്കണമെന്നു് ഇവ നമ്മോടു പറയുന്നു. ശാരീരികവ്യവസ്ഥയെ ഉപയോഗപ്പെടുത്തിക്കൊണ്ടുതന്നെ മനുഷ്യന്നു് അവൻെറ ശാരീരികമായ അതിർത്തികൾക്കും ആ ശാരീരികവ്യവസ്ഥയാൽ പരിമിതമാക്കപ്പെട്ട അഹംബുദ്ധിക്കും അതീതനാവാൻ കഴിയും. അതുവഴി മററു മനുഷ്യരും മററെല്ലാ ജീവികളുമായുള്ള ഏകത്വബോധം അനുഭവവേദ്യമാകുന്നതരത്തിലുള്ള ആത്മീയവികാസം നേടുന്നതിന്നും അവന്നുകഴിയും. ശാരീരികതലത്തിൽനിന്നു് മാനസിക – സാമൂഹ്യതലത്തിലേയ്ക്കു് ഈ പരിണാമം കൊണ്ടുവരുന്നതുവഴി മററുള്ളവരിലേയ്ക്കു് തൻെറ സ്നേഹം വികസിപ്പിക്കുന്നതിന്നും മററുള്ളവരുടെ സ്നേഹം തന്നിലേയ്ക്കു് ആകർഷിക്കുന്നതിന്നും അവൻ പഠിക്കേണ്ടതുണ്ടു്. പരിണാമത്തിൻെറ രണ്ടാമത്തെ വ്യതിയാനത്തിൽ അന്തർഭവിച്ചിരിക്കുന്ന സംഭാവ്യതയെ സാക്ഷാത്ക്കരിക്കുന്നതിന്നുള്ള യത്നമായ മൂന്നാമത്തെ വ്യതിയാനമാണു് ഈ ആത്മീയപരിണാമത്തിൻെറ മുന്നേററം. ഇതു് അവന്നുവേണ്ടി സുദീർഘവും അനാവശ്യവുമായ പ്രക്രിയയിൽക്കൂടി സാധിപ്പിച്ചുകൊടുക്കുന്നതിന്നുള്ള ഉത്തരവാദിത്തം പ്രകൃതിക്കു് വിട്ടുകൊടുക്കാതെ പ്രകൃതിമാതാവു് അവന്നു് നല്കിയ ആവശ്യമായ ശാരീരിക കരണങ്ങൾ ഉപയോഗപ്പെടുത്തിക്കൊണ്ടു് അവൻതന്നെ നേടിയെടുക്കേണ്ടതാണു്.

ഇതു് ഏററവും ആകർഷകമായ ഒരു കാര്യമാണു്. മനുഷ്യൻെറ അപ്രതിരോധ്യമായ ആവേശത്തിനു് വീരോചിതമായ ഒരു സാഹസകർമ്മത്തെ ഇതു് പ്രദാനംചെയ്യുന്നു. ഇതിൻെറ വെളിച്ചത്തിൽ അവൻെറ മതപരമായ പാരമ്പര്യം വളരെ അഭികാമ്യമായ വിവേകവും ആവേശവും ഉളവാക്കുകയും അവൻെറ വൈജ്ഞാനികമായ ഊർജ്ജം കൂടുതൽ ഉന്നതമായ ഒരു ലക്ഷ്യവും ദിശയും കണ്ടെത്തുകയും ചെയ്യുന്നു. ഈ ആത്മീയവളർച്ചയിൽക്കൂടിമാത്രമേ നമുക്കു് വിജ്ഞാനത്തിൽനിന്നു് വിവേകത്തിലേയ്ക്കും ചൂഷണത്തിൽനിന്നു സേവനത്തിലേയ്ക്കും വിമുഖതയിൽനിന്നും വിദ്വേഷത്തിൽനിന്നും മനുഷ്യനോടുള്ള ആഭിമുഖ്യത്തിലേയ്ക്കും സ്നേഹത്തിലേയ്ക്കും ഉയർന്നുവരുന്ന ഒരു പുതിയ മാനവസമൂഹത്തെ വിഭാവനം ചെയ്യുവാൻ കഴിയുകയുള്ളു.

## 10 വേദാന്തം മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രമെന്ന നിലയിൽ

ഓരോരുത്തനിലും വമ്പിച്ച സാദ്ധ്യതകൾ ഒളിഞ്ഞിരിപ്പുണ്ടെന്നു വേദാന്തം പറയുന്നു. മാത്രമല്ല അവയെ എങ്ങനെ സാക്ഷാ

ത്കരിക്കാമെന്നു കാണിച്ചുതരികയും ചെയ്യുന്നു. ഇതുപോലെതന്നെ ജൂലിയൻ ഹക്സ്ലിയും മനുഷ്യസാദ്ധ്യതകളെക്കുറിച്ചുള്ള ഒരു ശാസ്ത്രം, അഗാധതയിൽ വർത്തിക്കുന്ന മനുഷ്യനെക്കുറിച്ചു പഠനം നടത്തുന്ന ഒരു പുതിയ ശാസ്ത്രം നമുക്ക് ഇന്നാവശ്യമാണെന്നു പറയുന്നുണ്ട്. അത്തരത്തിലുള്ള ഒരു പഠനമായിരുന്നു പൗരാണികഭാരതത്തിലെ മഹർഷിമാർ ഏറ്റെടുത്തതും അതിൽ വിജയം നേടിയതും. സയുക്തികവും സാർവ്വത്രികവും പൗരാണികമെങ്കിലും നിത്യനൂതനവും ആയ ഉപനിഷത്തുക്കളെന്ന പേരിലറിയപ്പെടുന്ന അവരുടെ അനശ്വരസാഹിത്യത്തിൽ ആവിഷ്കൃതമായ അവരുടെ അന്തർദർശനശക്തിയും അവർ സ്വീകരിച്ച ശാസ്ത്രീയപദ്ധതിയും ഇന്നു മനുഷ്യരാശിക്കാകെ സംലഭ്യമായിരിക്കുകയാണ്. അവയ്ക്ക് ആധുനികമായ ശാസ്ത്രീയബോധവും ആവേശവുമായി ഗാഢമായ ബന്ധമുണ്ട്. തന്മൂലം പല ആധുനികശാസ്ത്രജ്ഞന്മാരുടെയും മതിപ്പും പ്രശംസയും അവ നേടിയെടുത്തിരിക്കുന്നു. എൻെറ 'ഉപനിഷത്തുക്കളുടെ സന്ദേശം' എന്ന ഗ്രന്ഥത്തിൻെറ ഒന്നാംപതിപ്പിൻെറ വിമർശനപരമായ ഒരു വിലയിരുത്തലെന്ന നിലയിൽ ജൂലിയൻ ഹക്സ്ലി ഇത്തരം പ്രശംസയെ അറിയിച്ചുകൊണ്ട് അയച്ച കത്തിൽ ('ഉപനിഷത്തുക്കളുടെ സന്ദേശം', ഭാരതീയവിദ്യാഭവൻ, ചൌപ്പാത്തി, ബോംബെ, രണ്ടാം പതിപ്പ്, 1971, പേജ് 572) ഇപ്രകാരം പറഞ്ഞിരിക്കുന്നു:

'ദയവുചെയ്ത് എനിക്ക് ഈ ഗ്രന്ഥം അയച്ചുതന്നതിൽ സ്വാമിക്ക് വീണ്ടും നന്ദിപറയുക. നിങ്ങൾക്കറിയാവുന്നതുപോലെ ഈ ഗ്രന്ഥത്തിൽപ്പറഞ്ഞ ചില കാര്യങ്ങളുടെ നേർക്ക് എനിക്കു വിമർശനപരമായ നിലപാടാണുള്ളതെങ്കിലും മനുഷ്യപ്രകൃതിയുടെ വിവിധവശങ്ങളെക്കുറിച്ച് പുതിയ വിജ്ഞാനവും ധാരണയും എനിക്കതു് നല്കിയിട്ടുണ്ട്.'

## 11 വ്യക്തിത്വത്തിൽനിന്നു വ്യക്തിപ്രഭാവത്തിലേയ്ക്കുള്ള മനുഷ്യൻെറ വളർച്ച

ഉപനിഷത്തുക്കളുടെ മനുഷ്യനെക്കുറിച്ചുള്ള ഈ അഗാധപഠനം മനുഷ്യസാദ്ധ്യതയുടെ അനന്തമായ രംഗങ്ങൾ വെളിയിൽക്കൊണ്ടുവന്നു. മനുഷ്യൻെറ യഥാർത്ഥപ്രകൃതി അനശ്വരവും ദിവ്യവുമാണെന്ന് അതു് പ്രഘോഷിക്കുന്നു. അതിൻെറ പ്രകാശനത്തെ സാദ്ധ്യമാക്കുന്ന മാർഗ്ഗങ്ങളെക്കുറിച്ചും അതു് വിശദീകരിക്കുന്നുണ്ട്. അതിന്നനുസൃതമായി സ്വാമി വിവേകാനന്ദൻ മതത്തെ 'മനുഷ്യനിൽ സ്വയമേവയുള്ള ദിവ്യത്വത്തിൻെറ പ്രകാശനം' എന്നു നിർവ്വചിക്കുകയും ചെയ്തിരിക്കുന്നു. പില്ക്കാലത്തു് ആധുനികജീവശാസ്ത്രത്തിൻെറ മാനസി

ക–സാമൂഹ്യപരിണാമം' എന്ന സങ്കല്പത്തിൽ ഇതിൻെറ പ്രതിധ്വനി കേൾക്കാം. ആധുനികമനുഷ്യൻെറ വിദ്യാഭ്യാസദർശനത്തിലും, മനുഷ്യൻെറ വളർച്ച, വികാസം, പൂർത്തീകരണം ഇവയെ സംബന്ധിച്ചുള്ള അവൻെറ ദർശനത്തിലും ഈ അന്തർദർശനത്തെ കേന്ദ്രബിന്ദുവായിക്കാണേണ്ടതുണ്ട്. ഇന്നു ലഭ്യമായിട്ടുള്ള ദർശനം മനുഷ്യനെയും അവൻെറ സാദ്ധ്യതകളെയും കുറിച്ചുള്ള ഉപരിതലവീക്ഷണത്തിൽ അധിഷ്ഠിതമാണ്. അത് അവനെ തികച്ചും ശാരീരികസന്തർപ്പണത്തെ അന്വേഷിച്ചുകൊണ്ടിരിക്കുന്നതും ശാരീരികപരിധിയാൽ പരിമിതമാക്കപ്പെട്ടതുമായ അഹംബുദ്ധിയായി മാത്രമേ കാണുന്നുള്ളു. അവൻെറ വിദ്യാഭ്യാസത്തെ അഹംബുദ്ധിയെ ശക്തിപ്പെടുത്തുന്നതിനും അവൻെറ സ്വാർത്ഥപരമായ വ്യക്തിത്വത്തെ പ്രബലമാക്കുന്നതിനും സഹായകമായിരിക്കണമെന്ന ഉദ്ദേശ്യമാണ് അതിനുള്ളത്. വേദാന്തം ഇന്നു ആധുനികലോകത്തിൽ വൈയക്തികമായും സാമൂഹ്യമായും നിലനില്ക്കുന്ന മാനസികമുറുക്കത്തിനും നിഷ്ഫലതാബോധത്തിനും കാരണമതാണെന്നു ചൂണ്ടിക്കാണിക്കുകയും ശാരീരികപരിധിയാൽ പരിമിതമാക്കപ്പെട്ടതും നിസ്സാരമായതുമായ അഹംബോധത്തെ അതിക്രമിച്ച് അവൻെറ യഥാർത്ഥമായ ആത്മസത്തയിലേയ്ക്ക് വികസിച്ച് ആത്മീയസ്വാതന്ത്ര്യം നേടുന്നതിനുവേണ്ടി വർദ്ധിച്ച വിജ്ഞാനത്തെ ഉപയോഗിക്കേണമെന്നു ആധുനികമനുഷ്യനെ ഉദ്ബോധിപ്പിക്കുകയും ചെയ്യുന്നു. 'എല്ലാ വികാസവും ജീവിതമാണ്; എല്ലാ സങ്കോചവും മരണവുമാണ്'' എന്നു സ്വാമി വിവേകാനന്ദൻ പറയുന്നു. അഹംബോധതലത്തിൽത്തന്നെ തങ്ങിനില്ക്കുകയെന്നത് മനുഷ്യനെസംബന്ധിച്ചിടത്തോളം മരണമാണ്. കാരണം അഹംബുദ്ധിയെന്നത് 'ജീവിതശാസ്ത്രം' എന്ന ആധുനികജീവശാസ്ത്രസംബന്ധിയായ ബൃഹദ്ഗ്രന്ഥത്തിൻെറ കർത്താക്കളായ എച്ച്. ജി. വെത്സ്, ജി. പി. വെത്സ്, ജൂലിയൻ ഹക്സ്ലി എന്നിവർ അഭിപ്രായപ്പെട്ടതുപോലെ 'പ്രകൃതിയുടെ ഉപകരണങ്ങളിൽ ഒന്നുമാത്രമാണ്, ഗണ്യമായ വിധത്തിൽ തന്ത്രപരമായ മൂല്യമുള്ള സൗകര്യപ്രദവും താല്ക്കാലികവുമായ വ്യാമോഹം' മാത്രമാണ്.

ഒരു കുട്ടിക്ക് ജനനത്തിനുമുമ്പ് വ്യക്തിത്വമില്ല; അത് അമ്മയുടെ ശരീരത്തിൻെറ ഒരുഭാഗം മാത്രം. എന്നാൽ പിറന്ന ഉടനെ അത് തിരിച്ചറിയപ്പെടാവുന്ന ഒരു വ്യക്തിയായി മാറുന്നു. പുതുതായിപ്പിറന്ന ഈ കുട്ടിയുടെ ആദ്യത്തെ വിദ്യാഭ്യാസം സ്വാർത്ഥപരമായ തൻെറ വ്യക്തിത്വത്തെ ശക്തിപ്പെടുത്തുന്നതാണ്. ഈ പ്രഥമവിദ്യാഭ്യാസത്തെത്തുടർന്നു കൂടുതൽ പ്രാധാന്യമർഹിക്കുന്ന ഒരു ദ്വിതീയവിദ്യാഭ്യാസം അവൻ നേടേണ്ടതുണ്ട്. ആ സാഹചര്യത്തിൽ മററു കുട്ടികളോട് പ്രതികരിക്കാനും അവരെ സ്വാഗതം ചെയ്യാനും അത് അവനെ

പ്രാപ്തനാക്കുന്നു. ഈ ദ്വിതീയഘട്ടത്തിലേയ്ക്ക് ഉയരുന്നതിന്നു അവൻ അവന്റെ ശാരീരികവും ബൗദ്ധികവുമായ, അനുക്രമമായ, വളർച്ചയ്ക്കൊപ്പംതന്നെ ശാരീരികതലത്തിന്നപ്പുറത്തേയ്ക്ക് വികസിക്കേണ്ടതുണ്ട്. ഉപോല്പന്നങ്ങളായ സ്നേഹം മററുള്ളവരുടെ കാര്യത്തിലുള്ള ആഭിമുഖ്യം എന്നീ സാന്മാർഗ്ഗികമൂല്യങ്ങളോടുകൂടിയ ഈ ആത്മീയവികാസം ഇല്ലാതെയുള്ള കുട്ടിയുടെ ശാരീരികവും ബൗദ്ധികവുമായ രണ്ടു തരത്തിലുള്ള വളർച്ച അവനെ സംബന്ധിച്ചും മററുള്ളവരെ സംബന്ധിച്ചും നിഷ്ഫലതയിലേയ്ക്കു നയിക്കും. ഈ തൃതീയതലത്തിലേയ്ക്കുള്ള വളർച്ച അതായതു് അപക്വമായ അഹന്തയിൽനിന്നു പക്വമായ അഹന്തയിലേയ്ക്കുള്ള വളർച്ച ശ്രീരാമകൃഷ്ണന്റെ വാക്കുകളിൽപ്പറഞ്ഞാൽ വ്യക്തിത്വത്തിൽനിന്നു വ്യക്തിപ്രഭാവത്തിലേയ്ക്കുള്ള വളർച്ചയാണു്. ഇതാണു മററുള്ളവരിൽ ഇഴകിച്ചേരാനും മററുള്ളവരാൽ അനുപ്രവേശിക്കപ്പെടാനും അവനെ പ്രാപ്തനാക്കുന്ന ആത്മീയവികാസമെന്നോ മാനസിക–സാമൂഹ്യപരിണാമമെന്നോ പറയുന്നതിന്റെ പ്രഥമഫലം. ഈ വളർച്ചയുണ്ടാകുന്നില്ലെങ്കിൽ മനുഷ്യൻ മററു മനുഷ്യരുമായി ബന്ധപ്പെടുന്നതിന്നു അസമർത്ഥനായിത്തീരും. ഇന്നു ഭാര്യാഭർത്താക്കന്മാർ തമ്മിലും കുട്ടികളും രക്ഷിതാക്കളും തമ്മിലും സമൂഹത്തിന്റെ മററു രംഗങ്ങളിലും ആധുനികമനുഷ്യനിൽ ഈ അസമർത്ഥത ബലപ്പെടുകയും വളർന്നുവരികയും ചെയ്യുന്നതു് കാണാൻ കഴിയുന്നുണ്ടു്. ആധുനികവിദ്യാഭ്യാസത്തിന്റെ പരിമിതിയെക്കുറിച്ചു സംസാരിച്ച ഒരു അമേരിക്കൻ വിദ്യാർത്ഥിനി എന്നോടു് സ്പഷ്ടമായ വാക്കുകളിൽത്തന്നെ ഈ അഭിപ്രായം പ്രകടിപ്പിക്കുകയുണ്ടായി. 'മററുള്ളവരുമായി ബന്ധപ്പെടുന്നതിന്നു് ഇതെനിക്കു് സഹായകമാവുന്നില്ല.' എന്നു് ആ വിദ്യാർത്ഥിനി സ്പഷ്ടമായിപ്പറഞ്ഞു. ഈ പ്രശ്നത്തെ നിർവ്വചിച്ചുകൊണ്ടു് ബർട്രൻഡ് റസ്സൽ പറഞ്ഞു: ''വെറും ശാരീരികമായ വ്യക്തിത്വത്തെ കേന്ദ്രീകരിച്ചുകൊണ്ടുള്ള അഹന്തയെ പ്രബലമാക്കുക മാത്രം ചെയ്യുകയാണെങ്കിൽ അതു് മനുഷ്യനെ ഒരു ബില്യാഡ്പന്തായി രൂപപ്പെടുത്തലായിരിക്കും. അത്തരം ഒരു ബില്യാഡ് പന്തും മറെറാരു ബില്യാഡ് പന്തും തമ്മിലുള്ള ബന്ധം സംഘട്ടനം എന്നതു് മാത്രമാണല്ലോ. നമ്മുടെ കുട്ടികൾ മററു കുട്ടികളിലേയ്ക്കു് കടക്കണം. അങ്ങനെയാണെങ്കിൽ സർവ്വപ്രകാരേണയും കുട്ടിയെ വ്യക്തിത്വത്തിൽ നിന്നു വ്യക്തിപ്രഭാവത്തിലേയ്ക്കു് വളരുവാൻ സഹായിക്കണം. വിശാലമായ മാനവികത നേടുവാനുള്ള കഴിവു് അവന്നു നല്കുക. അതാണു് മാനസിക–സാമൂഹ്യപരിണാമത്തിന്റെ പ്രക്രിയയും ഫലവും. ശാരീരികവും ബൗദ്ധികവുമായ വളർച്ചയ്ക്കൊപ്പം ആത്മീയവളർച്ചയുടെ മാർഗ്ഗത്തിലും കുട്ടിയെ നയിക്കുക. അപ്പോൾ മാത്രമേ അവൻ വെറും ഒരു വ്യക്തിയെന്ന നിലയിൽ

നിന്നു വ്യക്തിപ്രഭാവമായി മാറുന്നുള്ളു. എന്താണ് വ്യക്തി പ്രഭാവം? ഒരു വ്യക്തിയും വ്യക്തിപ്രഭാവവും തമ്മിലുള്ള വ്യത്യാസമെന്തു്? 'മനുഷ്യനെന്ന പ്രതിഭാസം' എന്ന തെയിൽഹാഡ് ഡി ചാർസിൻെറ ഗ്രന്ഥത്തിൻെറ മുഖവുരയിൽ ജൂലിയൻ ഹക്സ്ലിയുടെ ഇതിനെ സംബന്ധിക്കുന്ന മനോഹരമായ ഒരു നിർവ്വചനമുണ്ട്:

'വെറും ശാരീരികമായ വ്യക്തിത്വത്തെ അതിക്രമിച്ചു് ബോധപൂർവ്വമായ (സാമൂഹ്യമായ) പങ്കാളിത്തത്തിലേയ്ക്കു് ഉയന്ന വ്യക്തികളാണ് വ്യക്തിപ്രഭാവങ്ങൾ.' //

മററുള്ളവരുടെ ജീവിതത്തിലേയ്ക്കു് ബോധപൂർവ്വം പങ്കാളികളാകുന്നതോടെ അവർ തങ്ങളുടെ ശാരീരികമായി പരിമിതമാക്കപ്പെട്ട വ്യക്തിത്വങ്ങൾ അതായതു് അപക്വമായ അഹന്തകൾ വിട്ടു് ആത്മവികാസം കൈവന്ന വ്യക്തിപ്രഭാവങ്ങളായിത്തീരുന്നു. ഇതാണ് ശാരീരികതലത്തെ അതിക്രമിച്ചുള്ള വളച്ച്യേയും വികാസത്തെയും പരിണാമത്തെയും കുറിക്കുന്ന വ്യക്തിപ്രഭാവം. ഒരു കുട്ടി വ്യക്തിയെന്നനിലയ്ക്കു്, അഹന്തയെന്നനിലയ്ക്കു് ആരംഭിക്കണം. എന്നാൽ അതോടെ അവസാനിക്കരുതു്. പ്രഭാവശാലികളിൽ ഒരു പ്രഭാവത്തിലേയ്ക്കുള്ള ആത്മീയവികാസത്തിൻെറ പാതയിലേയ്ക്കു് അവൻ നയിക്കപ്പെടണം. സർഗ്ഗാത്മകതയും നൈസർഗ്ഗികതയും ആ തലത്തിൽ മാത്രമേ മനുഷ്യനിൽ ഉദയം ചെയ്യുന്നുള്ളു.

മാനസിക–സാമൂഹ്യപരിണാമങ്ങളിൽക്കൂടി മനുഷ്യനിലുള്ള മനസ്സ് ബൗദ്ധികവ്യവസ്ഥയുടെയും വൈകാരികവ്യവസ്ഥയുടെയും സുശിക്ഷിതവും സർഗ്ഗാത്മകവുമായ ഉപയോഗം വഴി ശാരീരികഘടനയാൽ പരിമിതമാക്കപ്പെട്ട ഹ്രസ്വമായ അഹന്തയിൽനിന്നു സാമൂഹ്യസാഹചര്യങ്ങളിലുള്ള അസംഖ്യം മനസ്സുകളോടെ അടിസ്ഥാനപരമായ ആത്മീയഐക്യത്വത്തെ അനുഭവിക്കുന്നതിനുവേണ്ടി വളരുകയും വികസിക്കുകയും ചെയ്യുന്നു. ആത്മീയവികാസത്തിൻെറ ഈ പാതയിൽക്കൂടിയുള്ള ഓരോ അടിവെപ്പും മോക്ഷത്തിൻെറ അനുഭവമാണെന്നും അതു് മനുഷ്യന്നു് നിർഭയത്വത്തിൻെറ ബോധം പ്രദാനം ചെയ്യുന്നുണ്ടെന്നും വേദാന്തം പറയുന്നു. ഗീതയുടെ വാക്കുകളിൽപ്പറയുകയാണെങ്കിൽ (ഗീത ||.40:) 'സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്''. (ഈ ധർമ്മത്തിൻെറ സ്വല്പമാത്രമെങ്കിലുമുള്ള അനുഷ്ഠാനം മനുഷ്യനെ വലിയ ഭയത്തിൽനിന്നു രക്ഷിക്കുന്നു.)

## 12 ഭൗതികശാസ്ത്രവും മതശാസ്ത്രവും

എല്ലാ ഭൗതികശാസ്ത്രത്തിലും, ജീവശാസ്ത്രമെന്ന ഭൗതികശാസ്ത്രത്തിലെ ഭൗതികേതരമായ അതിർത്തിമേഖലയിലും ഇതു് ഒരു നവീനമായ ആശയമാണ്. എന്നാൽ മതശാസ്ത്രത്തിൽ കേന്ദ്രഭൂതമായ ആശ

യമെന്നനിലയിൽ അതു് എക്കാലത്തും അവിടെയുണ്ടായിരുന്നുവെന്നു കാണാം. ഇന്നാകട്ടെ മനുഷ്യസാദ്ധ്യതകളുടെ പരിപൂർണ്ണവികാസത്തിന്നുപയുക്തമായ ഒരു സംയോജിതമാനവികവളർച്ചയുടെ ദർശനം പ്രദാനം ചെയ്യുന്നതിൽ ഈ രണ്ടു് ചിന്താധാരകളേയും, ഈ രണ്ടു് മതപ്രധാനങ്ങളായ മാനുഷികശിക്ഷണങ്ങളെയും ഒരുമിച്ചുചേർക്കുന്നതിനുള്ള സാദ്ധ്യത തെളിഞ്ഞിട്ടുണ്ടു്. ഭൗതികശാസ്ത്രവും മാനുഷികശാസ്ത്രവും ഒന്നായിച്ചേർന്നു് അവയുടെ കഴിവുകളെ ഒന്നിച്ചുചേർത്തു വൈയക്തികവും സാമൂഹ്യവുമായ സമ്പൂർണ്ണമായ പൂർത്തീകരണത്തിലേയ്ക്കു് മനുഷ്യനെ നയിക്കുന്നു. ഇതാണു് നമ്മുടെ മുമ്പാകെയുള്ള ആശാവഹവും അത്യാവശ്യവുമായ ഭാവി. ആശ്ചര്യകരമെങ്കിലും സുഖപ്രദമല്ലാത്ത ആധുനികശാസ്ത്രീയസാങ്കേതികസാമൂഹ്യവളർച്ച നമ്മുടെ നേർക്കു് വലിച്ചെറിഞ്ഞ സുപ്രധാനപ്രശ്നത്തെ നേരിടുന്നതിന്നും തരണം ചെയ്യുന്നതിന്നും ഇതു് മനുഷ്യവിവേകത്തിന്നു ഏററവും ഫലപ്രദമായ വെല്ലുവിളിയായിത്തീരും.

ഇതുകൊണ്ടാണു് മാനസിക–സാമൂഹ്യപരിണാമവും സാന്മാർഗ്ഗികവും ആത്മീയവുമായ മൂല്യങ്ങളും എല്ലാ വിദ്യാഭ്യാസത്തിൻെറയും അടിത്തറയായിക്കരുതപ്പെടേണ്ടതുണ്ടെന്നും ഭൗതികശാസ്ത്രങ്ങളുടെയും ആത്മീയശാസ്ത്രത്തിൻെറയും മേഖലകളിലുണ്ടായിട്ടുള്ള സമുന്നതമായ മനുഷ്യൻെറ അന്തർദർശനത്തിൻെറ വെളിച്ചത്തിൽ വീക്ഷിക്കപ്പെടേണ്ടതുണ്ടെന്നും പറയുന്നതു്. കഴിഞ്ഞ ശതകത്തിൻെറ അന്ത്യത്തിൽ ആധുനികമനുഷ്യൻ മതത്തെ വെറും അന്ധവിശ്വാസജടിലമായ പൗരാണികകാലത്തിൻെറ അവശിഷ്ടമായി മാത്രം കരുതുകയുണ്ടായി. എന്നാൽ രണ്ടാം ലോകമഹായുദ്ധത്തിൻെറ അന്ത്യംമുതല്ക്കു ശുഷ്കതത്ത്വവാദപരമായും സ്ഥാപനപരമായുമുള്ള രൂപത്തിൽനിന്നു വ്യത്യസ്തമായ ഉന്നതമതങ്ങളുടെ ആത്മീയമായ കഴമ്പു്, മനുഷ്യനെ സമ്പൂർണ്ണമായ പൂർത്തീകരണത്തിലേയ്ക്കു നയിക്കുന്നതിന്നു് അത്യന്താപേക്ഷിതമാണെന്നും ഭൗതികശാസ്ത്രത്തിന്നു തനിച്ചു് അതു് അസാദ്ധ്യമാണെന്നും മനസ്സിലാക്കാനും ആ അഭിപ്രായം പ്രകടിപ്പിക്കാനും പല മഹാന്മാരായ ശാസ്ത്രജ്ഞന്മാരും ആരംഭിച്ചുകഴിഞ്ഞിരിക്കുന്നു. അത്തരത്തിൽപ്പെട്ട ഒരു ബഹിരാകാശഊർജ്ജതന്ത്രശാസ്ത്രജ്ഞനായ ആർ. എ. മില്ലികൻ അദ്ദേഹത്തിൻെറ ആത്മകഥയുടെ അന്ത്യഭാഗത്തു് ഇപ്രകാരം പറയുന്നു:

'ഒന്നു് മതബോധം; രണ്ടു് ശാസ്ത്രത്തിൻെറ അഥവാ വിജ്ഞാനത്തിൻെറ ബോധം. ഈ രണ്ടു് വൻസ്തംഭങ്ങളിന്മേലാണു് എല്ലാ മനുഷ്യക്ഷേമവും മാനവപുരോഗതിയും നിലകൊള്ളുന്നതു് എന്നു് എനിക്കു തോന്നുന്നു. ഇവയിലൊന്നിനും തനിച്ചു് മററതിൻെറ സഹായ

മില്ലാതെ വ്യാപകമായ ഫലദായകത്വം നേടുന്നതിന്നു സാദ്ധ്യമല്ല. ഇവയിൽ രണ്ടാമത്തു് പറഞ്ഞതിൻെറ പോഷണത്തിന്നു നമുക്കു് സർവ്വ കലാശാലകളും ഗവേഷണസ്ഥാപനങ്ങളുമുണ്ടു്. എന്നാൽ ഒന്നൊഴിയാതെ എല്ലാവർക്കുമുള്ള സുപ്രധാനമായ അവസരം ഒന്നാമത്തേതിലാണു് കിടക്കുന്നതു്. (അടിവര ഗ്രന്ഥകർത്താവിൻേറതു്.)

## 13 മാനസിക-സാമൂഹ്യപരിണാമവും ആധുനികമനുഷ്യനും

വെറും വരട്ടുതത്ത്വവാദപരമായ മതത്തിന്നു മനുഷ്യനെ സമ്പൂർണ്ണമായ പൂർത്തീകരണത്തിലേയ്ക്കു് നയിക്കുവാൻ കഴിയുകയില്ല; അതുപോലെ ഭൗതികശാസ്ത്രത്തിന്നു തനിച്ചും സമ്പൂർണ്ണപൂർത്തീകരണത്തിലേയ്ക്കു് അവനെ നയിക്കാൻ കഴിയുകയില്ല. മാനവികവളർച്ചയുടെയും വികാസത്തിൻെറയും പൂർത്തീകരണത്തിൻെറയും ഒരു സമഗ്രദർശനത്തിൽ അവ രണ്ടിനേയും സംയോജിപ്പിക്കേണ്ടതുണ്ടു്. വേദാന്തം വളരെ പൗരാണികകാലത്തുതന്നെ ശ്രമിച്ചതും നേടിയെടുത്തതും ആധുനികയുഗത്തിൽ സ്വാമി വിവേകാനന്ദൻ യുക്തിവശ്യതയോടും ആത്മീയമായ ദൃഢബോധത്തോടും പൗരസ്ത്യപാശ്ചാത്യനാടുകളിൽ ചെന്നു വിശദീകരിച്ചതും ഇതു തന്നെയാണു്.

സാങ്കേതിക പുരോഗതിയുടെ സംസ്കാരത്തിൽ ജീവിക്കുന്ന ആധുനികമനുഷ്യൻ പരിണാമത്തെ ഈ മാനസിക-സാമൂഹ്യതലത്തിലേയ്ക്കു് പുരോഗമിപ്പിക്കുന്നതിന്നു സുസജ്ജനാണെന്നു് വേദാന്തം കരുതുന്നു. അവൻ അപ്രകാരം ചെയ്യുന്നില്ലെങ്കിൽ അവൻെറ മാനസിക ഊർജ്ജം ശാരീരികതലത്തിൽത്തന്നെ കെട്ടിനില്ക്കുകയും വർദ്ധമാനമായ ഉഗ്രതയോടെ അതു് അവനെത്തന്നെ തിരിഞ്ഞു ചവിട്ടുകയും ചെയ്യും. ഇന്നു് ലോകം മുഴുവൻ ഈയൊരു ദുരന്തനാടകം വർദ്ധമാനമായ വിധത്തിൽ അരങ്ങേറിക്കൊണ്ടിരിക്കുകയാണല്ലൊ. മനുഷ്യൻ ഈ മാനസിക-സാമൂഹ്യപരിണാമത്തിൻെറ പന്ഥാവു് സ്വീകരിക്കുവാൻ നിശ്ചയിക്കുന്നുവെങ്കിൽ മതത്തിൻെറ സത്തയായ മനുഷ്യൻെറ ആന്തരിക ജീവിതത്തെക്കുറിച്ചുള്ള ശാസ്ത്രത്തിൻെറ സഹായം അവന്നു ആവശ്യമായി വരുമെന്നു വേദാന്തം പറയുന്നു.

## 14 ഉപസംഹാരം

ആത്മീയ വളർച്ചയെന്ന നിലയ്ക്കുള്ള മതത്തിൻെറ സന്ദേശത്തെയും മാനസിക-സാമൂഹ്യപരിണാമമെന്ന നിലയ്ക്കുള്ള ആധുനിക ജീവശാസ്ത്രത്തിൻെറ പരിണാമസന്ദേശത്തെയും മനുഷ്യനിൽ അന്തർഭവിച്ചിട്ടുള്ള അനന്തവും ദിവ്യവുമായ സാദ്ധ്യതകളുടെ പ്രകാശനമെന്ന

നിലയ്ക്കാണ് വേദാന്തം കാണുന്നത്. എല്ലാ സാമ്രാഗ്ഗികവും, സൗന്ദ ര്യപരവും ആത്മീയവുമായ മൂല്യങ്ങളും അത്തരത്തിലുള്ള വികാസ ത്തിന്റെ, പ്രകാശനത്തിന്റെ ഉപോല്പന്നങ്ങളായിട്ടാണ് വേദാന്തം വീക്ഷിക്കുന്നത്. ആന്തരമായ സാഹചര്യങ്ങളെ ഉപയോഗപ്പെടുത്തി ക്കൊണ്ടുള്ള ആന്തരികവളർച്ചയുടെ നേരെയുള്ള സമീപനത്തിൽ ഈ ദർശനം ശരിയായ മതാവേശമാണ് പ്രകടമാക്കുന്നത്. അതുപോലെ വിധായകരീതിയിൽ ബാഹ്യജീവിതത്തിലെ സാമൂഹ്യരാഷ്ട്രീയ സ്ഥിതിഗതികളെ നിയന്ത്രിച്ചുകൊണ്ടുള്ള മനുഷ്യന്റെ ബാഹ്യമായ വികാസത്തിന്റെ നേരെയുള്ള സമീപനത്തിൽ ശരിയായ രാജ്യതന്ത്ര ത്തിന്റെ അടിയിൽ കിടക്കുന്ന ആവേശവും ഇതുതന്നെയാണ്.

സ്വാമി വിവേകാനന്ദന്റെ ചുരുങ്ങിയ വാക്കുകളിൽ ഈ ദർശനം പ്രദർശിതമായിട്ടുണ്ട്. (കംപ്ലീററ് വർക്സ് വാല്യം. I പേജ്. 257).

'ഓരോ ആത്മാവും ദിവ്യശക്തിയുറംക്കൊള്ളുന്നു. ലക്ഷ്യമാകട്ടെ ബാഹ്യവും ആന്തരവുമായ പ്രകൃതികളെ നിയന്ത്രിച്ചുകൊണ്ട് തന്നി ലുള്ള ദിവ്യത്വത്തിന്റെ പ്രകാശനമാണ്. ഇതു് കർമ്മംകൊണ്ടോ, ഉപാസനകൊണ്ടോ മനസ്സംയമം കൊണ്ടോ തത്ത്വജ്ഞാനം കൊണ്ടോ, ഇവയിലേതെങ്കിലും ഒന്നുകൊണ്ടോ അല്ലെങ്കിൽ എല്ലാംകൊണ്ടോ നിറവേററുക_എന്നിട്ട് മുക്തനാകുക. മതത്തിന്റെ ആകെ സാരമി താണ്. തത്ത്വങ്ങറം, വിശ്വാസപ്രമാണങ്ങറം, അനുഷ്ഠാനങ്ങറം, ഗ്രന്ഥങ്ങറം, ദേവാലയങ്ങറം, ബിംബങ്ങറം ഇവയൊക്കെ അപ്രധാ നമായ വിശദാംശങ്ങറം മാത്രമാണ്.'

# 11

## ആധുനികവിദ്യാഭ്യാസവും ഉപനിഷത്തുകളും *

### 1 ആമുഖം

ഈ സായാഹ്നത്തിൽ നിങ്ങളെ അഭിസംബോധന ചെയ്യാൻ എന്നെ ക്ഷണിച്ചതിന്നു് കോയമ്പത്തൂർ സർവ്വകലാശാലാ അദ്ധ്യാപിക അസോസിയേഷനോട്ടു് ഞാൻ വളരെ നന്ദിയുള്ളവനാണു്. ഈ അസോസിയേഷൻ സംസ്കാരത്തിന്നും ബൗദ്ധികകാര്യങ്ങൾക്കും അർപ്പിതമാണെന്നും സജീവരാഷ്ട്രീയത്തിൽ ഇതു് പങ്കെടുത്തിട്ടില്ലെന്നും പ്രൊഫ. സരസ്വതിയിൽനിന്നും ഡോക്ടർ. രാജമ്മാളിൽനിന്നും ഞാൻ അറിയാനിടയായി. നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിൽ ഇന്നു നടമാടിക്കൊണ്ടിരിക്കുന്ന അധികാരരാഷ്ട്രീയത്തിൽനിന്നു വിമുക്തവും ബുദ്ധിയുടെയും സംസ്കാരത്തിൻെറയും ദീപം പ്രകാശമാനവും പരിശുദ്ധവുമാക്കി നിലനിർത്താൻ ശ്രമിക്കുകവഴി വിജ്ഞാനത്തിൻെറ അന്തരീക്ഷം വികസിപ്പിക്കുകയെന്ന പ്രാഥമിക കർത്തവ്യത്തിന്നു് സമർപ്പിതവുമായ ഒരു വിദ്യാഭ്യാസഅസോസിയേഷനെങ്കിലും നിലനില്ക്കുന്നുണ്ടല്ലോ എന്നറിയുന്നതിൽ ഞാൻ സന്തുഷ്ടനാണു്. എൻെറ പ്രസംഗം ശ്രദ്ധിക്കാനിരിക്കുന്ന ശ്രോതാക്കൾ പ്രബുദ്ധരായ സ്ത്രീപുരുഷന്മാരായിരിക്കുമെന്നു് അല്പം മുമ്പു് ഡോക്ടർ. രാജമ്മാളും പ്രൊഫ. സരസ്വതിയും എന്നെ അറിയിച്ചപ്പോൾ ഞാൻ അത്യധികം സന്തോഷിച്ചു. ആ സന്തോഷത്തിന്നു കാരണമാകട്ടെ 'പ്രബുദ്ധം,' 'പ്രബുദ്ധത' എന്നീ പദങ്ങൾ ഞാൻ ഇഷ്ടപ്പെടുന്നുവെന്നതും അവയെ വിദ്യാഭ്യാസത്തിൻെറ ആത്മാവു് തന്നെയായി ഞാൻ കരുതുന്നുവെന്നതുമാണു്.

* 1973 ഫെബ്രുവരി 22-ാംനു- കോയമ്പത്തൂർ അവിനാശിലിംഗം ഹോം സയൻസ്കോളേജിലെ ഓഡിറേറാറിയത്തിൽ കോയമ്പത്തൂർ യൂനിവഴ്സിററി വിമൻടീച്ചേഴ്സ് അസോസിയേഷൻ സംഘടിപ്പിച്ച പൊതുസമ്മേളനത്തിൽ ചെയ്ത പ്രസംഗം.

## 2 വിദ്യാഭ്യാസം മനസ്സിൻെറ ശിക്ഷണമാണ്, ബുദ്ധിയെ ഭാരപ്പെടുത്തലല്ല

സർവ്വകലാശാലാവിദ്യാഭ്യാസത്തിൻേറതെന്നല്ല, എല്ലാ വിദ്യാഭ്യാസത്തിൻെറയും പ്രാഥമികലക്ഷ്യം വിദ്യാർത്ഥികളെ പ്രബുദ്ധരാക്കുകയെന്നതായിരിക്കണം. വിദ്യാർത്ഥിയുടെ മനസ്സിൽ വസ്തുതകളും ഫോർമുലകളും കുത്തിനിറയ്ക്കുകയെന്നതു് വിദ്യാഭ്യാസമല്ല. കാരണം അതു് പ്രബുദ്ധത കൈവരുത്തുകയോ ഊർജ്ജം നല്കുകയോ ചെയ്യുന്നില്ല എന്നതു തന്നെ. മനസ്സിന്നു് ശിക്ഷണം നല്കുകയാണു്, തലച്ചോറിനെ ഭാരപ്പെടുത്തുകയല്ല നമുക്കു് ഇന്നു് ആവശ്യമായിട്ടുള്ളതു്. ഇതിൽക്കൂടി മാത്രമേ വിദ്യാർത്ഥിക്കു് പ്രകാശമാനമായ മനസ്സും വ്യക്തിപ്രഭാവത്തിൻെറ വർദ്ധിതമായ ചൈതന്യവും നേടിയെടുക്കാൻ കഴിയുകയുള്ളു. ഇതാണു് വിദ്യാഭ്യാസത്തിൻെറ ലക്ഷ്യമായി നമ്മുടെ പൗരാണിക ഉപനിഷത്തുകൾ പ്രഘോഷിച്ചിട്ടുള്ളതു്. കഠോപനിഷത്തിലും മററു ചില ഉപനിഷത്തുക്കളിലും അടങ്ങിയ പ്രസിദ്ധമായ ശാന്തിപാഠം അഥവാ ശാന്തിമന്ത്രത്തിൽ ഈ ആശയം ഉൾക്കൊള്ളിച്ചിട്ടുണ്ടു്. 'ഉപനിഷത്തുകളുടെ സന്ദേശം' എന്ന എൻെറ ഗ്രന്ഥത്തിൽ ഈ മന്ത്രത്തിൻേറയും കഠോപനിഷത്തിലും മററു് ഉപനിഷത്തുകളിലും ഉള്ള സമാനങ്ങളായ മററു മന്ത്രങ്ങളുടേയും അർത്ഥം വിശദമാക്കുന്ന സന്ദർഭത്തിൽ വിദ്യാഭ്യാസത്തിൻെറ ഔപനിഷദികമായ ഈ ലക്ഷ്യത്തെക്കുറിച്ചു് പരിചിന്തനം ചെയ്തിട്ടുണ്ടു്. എൻെറ മേൽപ്പറഞ്ഞ പുസ്തകത്തിൻെറ ഒന്നാംപതിപ്പു് പഠിച്ചതിൻെറശേഷം 1970-ൽ ബ്രിട്ടീഷുകാരനായ ഒരു സുഹൃത്തുമുഖേന എനിക്കയച്ച എഴുത്തുകുത്തുകളിൽ ബ്രിട്ടീഷ് ജീവശാസ്ത്രജ്ഞനായ സർ. ജൂലിയൻഹക്സ്‌ലി എൻെറ ഈ പരിചിന്തനത്തെ പരാമർശിച്ചുകൊണ്ടു് (ഇതേ പുസ്തകം, രണ്ടാംപതിപ്പു്, പേജ് 571-73) ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു.

'ഞാൻ രംഗനാഥാനന്ദസ്വാമിയുടെ ഗ്രന്ഥം കൗതുകപൂർവ്വം വായിച്ചു. ഉപനിഷത്തുകൾ അവയുടെ രചനാകാലത്തെ പരിഗണിക്കുമ്പോൾ പ്രശംസാർഹമായ നേട്ടങ്ങളാണെന്നു് ഞാൻ സമ്മതിക്കുന്നു.

'അദ്ദേഹത്തിൻെറ ഉപനിഷത്തുകളെക്കുറിച്ചുള്ള സാമാന്യമായ വിശദീകരണവും നമ്മുടെ കാലഘട്ടത്തിലെ പല മനഃശാസ്ത്രപരമായ കണ്ടുപിടുത്തങ്ങളേയും അവ മുൻകൂട്ടിത്തന്നെ പ്രതീക്ഷിച്ച വിധവും എന്നെ ഹഠാദാകർഷിച്ചുവെന്നു ഞാൻ ഉറപ്പിച്ചു പറയുന്നു.

'നിങ്ങൾക്കറിയാവുന്നതുപോലെ അതിൽ പ്രസ്താവിക്കപ്പെട്ട ചില സംഗതികളെക്കുറിച്ചു എനിക്കു് വിമർശനപരമായ അഭിപ്രായമാണുള്ളതെങ്കിലും മനുഷ്യസ്വഭാവത്തിൻെറ വിവിധവശങ്ങളെക്കു

റിച്ച് എനിക്ക് അതു് പുതിയ വിജ്ഞാനവും ധാരണയും പ്രദാനം ചെയ്തിട്ടുണ്ടു്.

'സന്ദേശ'ത്തിലെ 263-ാം പേജിൽ വിദ്യാഭ്യാസം എന്തായിരിക്കണമെന്നും ചിലപ്പോൾ എന്താകുന്നുവെന്നും ഉള്ളതിനെക്കുറിച്ച് സ്വാമി മഹത്തായ നിർവ്വചനം നല്കുന്നുണ്ടു്. എന്നാൽ എന്റെ ഭാരതത്തിലുള്ള സന്ദർശനവേളകളിൽ എനിക്ക് കാണാൻ കഴിഞ്ഞതു് ബിരുദത്തിന്നു മുമ്പേയുള്ള വിദ്യാഭ്യാസം മാത്രം ലഭിച്ച നിരവധി ഭാരതീയ യുവാക്കൾക്ക് ഇത്തരത്തിലുള്ള ഒരു വിദ്യാഭ്യാസം സിദ്ധിക്കണമെന്ന ലക്ഷ്യമുണ്ടായിരുന്നില്ലെന്നും എങ്ങനെയെങ്കിലും ഒരു തൊഴിൽ സമ്പാദിക്കാനുതകുന്ന വിധത്തിലുള്ള ഒരു പരീക്ഷ ജയിക്കുകയോ ഒരു ബിരുദം നേടുകയോ ചെയ്യണമെന്നു മാത്രമായിരുന്നു അവരുടെ ലക്ഷ്യമെന്നുമാണു്.'

എന്റെ മറുപടിയിൽ മററു കാര്യങ്ങളുടെ കൂട്ടത്തിൽ ഞാൻ പറഞ്ഞു (അതേ പുസ്തകം, പേജ് 608-609).

'നിർഭാഗ്യവശാൽ ഇതു് വളരെ ശരിയാണു്. ഇന്നത്തെ ഇന്ത്യയിലെ വിദ്യാഭ്യാസം അടിസ്ഥാനപരമായി കഴിഞ്ഞശതാബ്ദത്തിൽ ഗുമസ്ഥന്മാരെ സൃഷ്ടിക്കുകയെന്ന ഉദ്ദേശ്യത്തോടെ ബ്രിട്ടീഷുകാർ ആവിഷ്കരിച്ച വിദ്യാഭ്യാസത്തിന്റെ ഒരു തുടർച്ചയാണു്. ഈ വിദ്യാഭ്യാസം ബ്രിട്ടീഷുകാർ ഇവിടം വിട്ടുപോയതിന്നുശേഷം എണ്ണത്തിന്റെ കാര്യത്തിൽ അത്യധികം വികാസം പ്രാപിച്ചിട്ടുണ്ടു്, എന്നാൽ ഗുണപരമായി വളരെയേറെ താഴ്ന്നുപോയിട്ടുമുണ്ടു്. അതിന്നു പ്രാചീനഭാരതത്തിലെ വിദ്യാഭ്യാസത്തിന്റെയോ ആധുനിക ബ്രിട്ടീഷ് സമ്പ്രദായത്തിന്റെയോ മേന്മകളില്ല എന്നു മാത്രമല്ല രണ്ടിന്റേയും ന്യൂനതകളുണ്ടുതാനും. അതു് വർഷം തോറും മനുഷ്യരെയല്ല, സമൂഹയന്ത്രത്തിന്റെ നടത്തിപ്പിനാവശ്യമായ നിരവധി അഭിഭാഷകന്മാർ, ഡോക്ടർമാർ, എഞ്ചിനീയർമാർ എന്നീ പ്രവർത്തകരെയാണു് വാർത്തുവിടുന്നതു്. എന്നാൽ വിദ്യാഭ്യാസത്തിൽ സുപ്രധാനമായ പരീക്ഷണങ്ങളിൽ ഇന്ത്യ നിശ്ശബ്ദമായി വ്യാപൃതമാകുന്നുണ്ടു്. ഈ വിഷയത്തെ സംബന്ധിച്ച് ഒട്ടേറെ നിശ്ശബ്ദമായ രചനാത്മക ചിന്തകളും ചർച്ചകളും നടന്നുകൊണ്ടിരിക്കുന്നുണ്ടു്. ഇനി വരാനിരിക്കുന്ന ദശകങ്ങളിലെ ഞങ്ങളുടെ വിദ്യാഭ്യാസത്തിൽ ഇവയുടെയൊക്കെ സ്വാധീനം അനുഭവപ്പെടുമെന്നു് ഞങ്ങൾ പ്രത്യാശിക്കുന്നുണ്ടു്. ഇന്ത്യയിൽ ഇന്നു് വിദ്യാഭ്യാസം രാജ്യതന്ത്രം, മതം, സമുദായം, എന്നിവയെല്ലാം ഒരു മൂശയിലാണു്. ഇന്ത്യ അവളുടെ ദീർഘകാലചരിത്രത്തിൽ ഏററവും വിപ്ലവാത്മകമായ ഒരു പരിവർത്തനദശയെ കടന്നു പോയിക്കൊണ്ടിരിക്കുകയാണു്. ഈ പരിവർത്തന

ത്തിൻെറ സാദ്ധ്യതകളെക്കുറിച്ചും വ്യാപ്തിയെക്കുറിച്ചും പൂർണ്ണമായ ധാരണയുള്ളവരാണ് വിവേകാനന്ദനെപ്പോലെയുള്ള ഭാരതത്തിൻെറ ആധുനിക ചിന്തകരും നേതാക്കളും. ഇനി വരാനിരിക്കുന്ന കാര്യങ്ങളുടെ രൂപമെന്തായിരിക്കുമെന്ന് ആർക്കും പ്രവചിക്കുക സാദ്ധ്യമല്ല. എന്നാൽ രാഷ്ട്രത്തിലെ ജനതയിൽ മഹത്തായ ആശയങ്ങൾ നേതാക്കൾ കുത്തിവെച്ചിട്ടുണ്ട്. ഇപ്പോൾ ഇവിടെ സ്വാതന്ത്ര്യത്തിൻെറ അന്തരീക്ഷമുണ്ട്. യുവത്വത്തിൻെറ ഊർജ്ജസ്വലതയും, ചലനാത്മകതയുമുണ്ട്. ഈ ഘടകങ്ങളുടെ ചേർച്ച ആധുനിക ഭാരതത്തെ മനുഷ്യവർഗ്ഗത്തിൻെറ ആറിലൊരുഭാഗം ഉൾക്കൊള്ളുന്ന വിശാലമായ ഒരു നരവംശശാസ്ത്രഗവേഷണശാലയാക്കി തീർത്തിരിക്കുകയാണ്. വിവേകാനന്ദൻെറ താഴെ പറയുന്ന പ്രസ്താവനയിൽനിന്ന് ഞങ്ങൾക്ക് ആശ്വാസം ലഭിക്കും. ''രാസവസ്തുക്കളെ ഒന്നിച്ച് ചേർക്കുക, അതിൻെറ അക്കീകരണം പ്രകൃതിനിയമമനുസരിച്ച് നടന്നുകൊള്ളും.''

## 3 ഉപനിഷത്തുകളിലെ ശാന്തിപാഠത്തിൻെറ വിദ്യാഭ്യാസപരമായ പ്രാധാന്യം:

മേല്പറഞ്ഞതിനെ സംബന്ധിക്കുന്ന ഒരു ശാന്തിപാഠം താഴെ ചേർക്കുന്നു.

ഓം സഹനാവവതു സഹ നൗ ഭുനക്തു
സഹ വീര്യം കരവാവഹൈ
തേജസ്വി നാവധീതമസ്തു
മാ വിദ്വിഷാവഹൈ
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.'

ഓം, 'ദൈവം ഞങ്ങളെ രണ്ടുപേരെയും (ഗുരുവിനെയും ശിഷ്യനെയും) രക്ഷിക്കട്ടെ, ഞങ്ങളിരുവരെയും പോഷിപ്പിക്കട്ടെ, ഞങ്ങളിരുവരും പഠിച്ചതെന്തോ അതിൽനിന്ന് ചൈതന്യം നേടട്ടെ, ഞങ്ങളിരുവരും വിദ്യാഭ്യാസത്തിൻെറ ഫലമായി തേജസ്വികളായിത്തീരട്ടെ, ഞങ്ങൾ പരസ്പരം വിദ്വേഷിക്കാതിരിക്കട്ടെ. (ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ).

ഇതിൻെറ അർത്ഥം വിശദീകരിച്ചുകൊണ്ട് ഞാൻ ഇപ്രകാരം പറഞ്ഞു (അതേ പുസ്തകം, പേജ് 263) :—''ഈ ശാന്തിപ്രാർത്ഥന ഭൗതികവും മതപരവുമായ ഭാരതീയവിദ്യാഭ്യാസത്തിന്ന് ആവേശം നല്കിയ പല സുന്ദരമായ വികാരങ്ങളും ഉൾക്കൊള്ളുന്നുണ്ട്. ഗുരുവും ശിഷ്യനും ജ്ഞാനാന്വേഷണത്തിന്നും സ്വഭാവത്തിൻെറ ഉല്കർഷത്തിന്നും വേണ്ടിയുള്ള യത്നത്തിൽ വ്യാപൃതരാകുന്നതാണ് വിദ്യാഭ്യാസം. ഗുരുവും ശിഷ്യനും സുസ്വരവും സമഞ്ജസവുമായ ഒരു ബന്ധം സൃഷ്ടി

ക്കുന്ന വിധത്തിൽ ജ്ഞാനവും സ്വഭാവോൽക്കർഷവും നേടിയെടുക്കുക എന്നതാണ് വിദ്യാഭ്യാസത്തിന്റെ ആശയമെന്ന് പ്രകാശിപ്പിക്കുകയാണ് ഈ പ്രാർത്ഥന ചെയ്യുന്നത്. മനുഷ്യനെ വാർത്തെടുക്കുന്നതിലേക്ക് നയിക്കുന്ന വിജ്ഞാനത്തിന്റെ ആദാനവും പ്രദാനവും ഇത്തരം ഗുരുശിഷ്യബന്ധത്തിനെ ആശ്രയിച്ചിരിക്കും. ഗുരു നല്കുന്നു, ശിഷ്യൻ സ്വീകരിക്കുന്നു, ആശയങ്ങളും വിവരങ്ങളും മാത്രമല്ല ആവേശവും. എല്ലാ യഥാർത്ഥവിദ്യാഭ്യാസത്തിലും ഗുരുവുംശിഷ്യനും വെറും വ്യക്തികളല്ല, വ്യക്തിപ്രഭാവങ്ങളാണ്. ഭാരതീയ ഋഷിമാരുടെ അഭിപ്രായമനുസരിച്ച് വിദ്യാഭ്യാസം എന്നത് ഒരു ദീപത്തിൽ നിന്ന് മററൊരു ദീപത്തെ ജ്വലിപ്പിക്കുകയെന്നതാണ്.''

## 4 മനുഷ്യോർജ്ജവിഭവങ്ങളുടെ വ്യാപ്തിയും ഗുണവും:

''നമുക്ക് വീര്യം ഉണ്ടാകട്ടെ'' എന്ന് ശാന്തിമന്ത്രം പറയുന്നു. വിദ്യാഭ്യാസത്തിന്റെ ഓരോ പടിയും മനുഷ്യന് അവനിൽ പുതിയ പുതിയ ചൈതന്യവിഭവങ്ങൾ ഉദിപ്പിക്കുവാൻ സഹായിക്കുന്നു. എല്ലാ വീര്യവും മനുഷ്യനിൽത്തന്നെയാണുള്ളത് എന്ന് വേദാന്തം പറയുന്നു. അവ കൂടുതൽ കൂടുതൽ അഗാധമായ തലങ്ങളിൽ കിടക്കുന്നു. അതിസൂക്ഷ്മഭാവം, വർദ്ധമാനഭാവം, ആന്തരികതയിലേയ്ക്കുള്ള ഗതി എന്നീ ആരോഹണക്രമത്തിലാണ് അവ നിലനില്ക്കുന്നത് എന്ന് ശങ്കരാചാര്യർ കഠോപനിഷത്തിലെ മൂന്നാമദ്ധ്യായത്തിലെ പത്തും പതിനൊന്നും മന്ത്രങ്ങൾക്കുള്ള ഭാഷ്യത്തിൽ വ്യക്തമാക്കിയിരിക്കുന്നു. തലം എത്രത്തോളം ആന്തരമാകുന്നുവോ അത്രത്തോളം സൂക്ഷ്മവുമാണ്. എത്രത്തോളം ഉന്നതമാകുന്നുവോ അത്രത്തോളം മഹത്തുമാകുന്നു. അത് കൂടുതൽ സമർത്ഥമാകുമ്പോൾ പ്രത്യഗാത്മഭൂതമെന്ന് വ്യവഹരിക്കപ്പെടുന്ന അതാണ് യഥാർത്ഥ ആത്മാവ്, മനുഷ്യന്റെ ജീവാത്മാവ്. മനുഷ്യന്റെ ഭൗതികശരീരം സ്ഥൂലമാണ്. അതിൽ അല്പം ഊർജ്ജമുണ്ട്— മാംസപേശികളുടെ ഊർജ്ജം. അത് ബാഹ്യപ്രകൃതിയിലെ പദാർത്ഥത്തെക്കാൾ സൂക്ഷ്മമാണ്. ബാഹ്യപ്രകൃതിയിലെ പദാർത്ഥത്തെ അപേക്ഷിച്ച് മനുഷ്യന് അവന്റെ ജീവാത്മാവെന്ന നിലയിൽ അതിനെ ഗണിയ്ക്കാം. അനാത്മാവല്ല; എന്നാൽ കൂടുതൽ സൂക്ഷ്മവും അളവിലും പരിധിയിലും വ്യാപകവും മനുഷ്യന്റെ ആത്മാവെന്നനിലയിൽ ഗണിക്കപ്പെടാൻ കഴിയുന്നതും അവനിലുള്ള നാഡീവ്യവസ്ഥയിലേയും മനസ്സിലേയും ഊർജ്ജമാണ്. ഒരു മാംസപേശിയുടെ ഊർജ്ജത്തിന്റെ ഉറവിടം അതിന്ന് പിന്നിലെ ഒരു നേരിയ നാഡിയാകുന്നു. എന്നാൽ സമസ്ത നാഡീവ്യവസ്ഥയിലേയും ഊർജ്ജത്തിന്റെ ഉറവിടം അദൃശ്യമായ മനസ്സാകുന്നു. അത് മനുഷ്യന്റെ മാംസപേശികൾ, നാഡീവ്യവസ്ഥ

എന്നിവയെക്കാറം സൂക്ഷ്മതരവും വ്യാപകവും കൂടുതൽ ആന്തരികവുമാണ്. മേല്പറഞ്ഞ രണ്ടും അരോഗവും സമർത്ഥവുമാണെങ്കിൽ പോലും അവയ്ക്ക് പിന്നിലുള്ള മനസ്സ് ദുർബ്ബലമാണെങ്കിൽ ദുർബ്ബലവും ശക്തിഹീനവുമായിത്തീരുന്നു. മനസ്സിന്നും പിന്നിൽ അതിനെ ഊർജ്ജസ്വലമാക്കുകയും അതുവഴി നാഡികളേയും മാംസപേശികളേയും സുശക്തമാക്കുകയും ചെയ്യുന്നതു് ആത്മാവു് അഥവാ പുരുഷൻ ആണെന്നു് ഉപനിഷത്തുകാറ കണ്ടുപിടിച്ചിരിക്കുന്നു. എല്ലാ മനുഷ്യനിലും മുഴുവൻ പ്രകൃതിയിലും വ്യാപിച്ചുനില്ക്കുന്നതും വൈയക്തികവും അവൈയക്തികവുമായ എല്ലാററിനേയും കൂട്ടിയിണക്കുന്ന ഏകത്വമായി വർത്തിക്കുന്നതും അതുതന്നെയാണ്. അതിനാൽ കഠോപനിഷത്തു് ഇപ്രകാരം മൂന്നാം വല്ലിയിൽ 11-ാമത്തെ മന്ത്രത്തിൽ പ്രഘോഷിക്കുന്നു:

''പുരുഷാത് ന പരം കിഞ്ചിത് സാ കാഷ്ഠാ സാ പരാ ഗതിഃ'' (പുരുഷനേക്കാറം വലുതായി യാതൊന്നുമില്ല. അതാണ് ആത്യന്തികവും ആത്യന്തികമായ ലക്ഷ്യവും) 'ഉപനിഷത്തുകളുടെ സന്ദേശ' ത്തിൽ (പേജ് 249) ഇതിന്റെ വ്യാഖ്യാനമായി,

'മനുഷ്യൻ – അവന്റെ വളർച്ച, വികാസം, സാക്ഷാത്കാരം ഇതാണ് വേദാന്തത്തിന്റെ അക്ഷയമായ പ്രമേയം. മനുഷ്യവ്യക്തിത്വത്തിൽക്കൂടി പ്രപഞ്ചത്തിന്റെ ആന്തരികതയിലേയ്ക്കു് ചുഴിഞ്ഞിറങ്ങിയ വേദാന്തവിശാരദരായ ഋഷീശ്വരന്മാർ നശ്വരതയ്ക്കുപ്പുറമുള്ള അനശ്വരതയും പരിമിതത്വത്തിന്നപ്പുറമുള്ള അപരിമിതത്വവും ആയ പുരുഷനെ അഥവാ ബ്രഹ്മത്തെ കണ്ടെത്തി. ഇന്നു നാം ഇവിടെ പഠിച്ചുകൊണ്ടിരിക്കുന്ന പത്താമത്തെയും പതിനൊന്നാമത്തെയും മന്ത്രങ്ങളിൽ യമൻ നചികേതസ്സിന്നു് ബ്രഹ്മത്തെ മൂടിക്കൊണ്ടു് നില്ക്കുന്ന വിവിധ കോശങ്ങളെക്കുറിച്ചു് വിശദീകരിക്കുന്നതു് ശ്രദ്ധിച്ചിരിക്കുമല്ലൊ. അതിൽ ചുഴിഞ്ഞിറങ്ങുകയെന്നതു് മനുഷ്യന്റെ ആത്മീയമായ ഒരു യാത്ര മാത്രമല്ല. ബുദ്ധിപരമായ ഒരു സഞ്ചാരം കൂടിയാണ്. ഈ വിശദീകരണം വായിക്കുന്ന ഒരു ആത്മീയ വിദ്യാർത്ഥിക്കു് യമന്റെയും നചികേതസ്സിന്റെയും കാലത്തുനിന്നു വളരെ വിദൂരമായ ഒരു കാലഘട്ടത്തിലാണു് താൻ ജീവിക്കുന്നതെങ്കിലും സ്വന്തം വ്യക്തിത്വത്തിന്റെ അഗാധതരമായ തലത്തിൽ എന്തോ ചലനം നടക്കുന്ന ഒരനുഭൂതി ഉണ്ടാകുന്നുണ്ടു്. മഹാനായ ഒരു ഗുരു അഗാധമായ ഒരു സത്യത്തെ തന്റെ ചുണ്ടുകൊണ്ടു് മന്ത്രിക്കുകയാണെങ്കിൽപ്പോലും സ്ഥലകാലങ്ങളുടെ ഇടനാഴികളിൽക്കൂടി അതു് പ്രതിധ്വനിച്ചുകൊണ്ടിരിക്കും. നമ്മുടെ ഈ കാലഘട്ടത്തിൽത്തന്നെ ജീവിക്കുന്ന വിവേകാനന്ദനെപ്പററി ഒരു മഹാനായ ചിന്തകൻ

ഇപ്രകാരം പറയുകയുണ്ടായി: 'വിവേകാനന്ദന്മാർ തങ്ങളോടുതന്നെ സംസാരിക്കുമ്പോഴും അവർ മുഴുവൻ മനുഷ്യരാശിയേയും അഭിസം ബോധനചെയ്യുകയാണ്.' യുഗങ്ങൾക്കപ്പുറം ഉപനിഷത്തുകൾ പ്രഘോഷിച്ച സത്യങ്ങൾക്ക് ഓരോ കാലഘട്ടത്തിലും സമകാലിക പ്രസക്തിയുണ്ട്. തികച്ചും അനാസക്തവും സയുക്തികവും അവിരത വും ആത്മാർത്ഥവുമായ സത്യാന്വേഷണമാണ് അതെന്നതും ഏതെ ങ്കിലും ഒരു പ്രത്യേകവിഭാഗത്തിന്നുവേണ്ടിയല്ലാതെ മനുഷ്യരാശിയെ ഒന്നായിഉദ്ദേശിച്ചുകൊണ്ടു് ഉപദേശിക്കപ്പെട്ടതാണെന്നതും അതു് അവരുടെ വളർച്ചയ്ക്കും വികാസത്തിന്നും സാക്ഷാത്കാരത്തിന്നും ഉപയു ക്തമായ അഗാധമായ ഒരടിവേരാണെന്നതുമാണ് അതിന്നുകാരണം.

'ആത്മനാ വിന്ദതേ വീര്യം' കേനോപനിഷത്തു് പറയുന്നു: (II 4) 'ആത്മജ്ഞാനംകൊണ്ടു് മനുഷ്യൻ അനന്തമായ വീര്യംനേടുന്നു.' വിദ്യാഭ്യാസം മനുഷ്യനെ തന്നിലന്തർല്ലീനമായ കൂടുതൽ കൂടുതൽ പ്രബലമായ ഊർജ്ജമേഖലകളിലേയ്ക്കു് കടക്കാൻ സഹായിക്കുന്നു. ഭീരുവും നിസ്സഹായനും വിദ്യാവിഹീനനുമായ ഒരു ഗ്രാമീണയുവാവു് അല്പകാലത്തെ സ്കൂൾവിദ്യാഭ്യാസത്തിന്നുശേഷം ഒരളവോളം നിർഭയ നും ആത്മവിശ്വാസമുള്ളവനുമായ ഒരു യുവാവായിമാറുന്നു. ജ്ഞാനം ഭയത്തെ നശിപ്പിക്കുമെന്നതു് മനുഷ്യജീവിതത്തിൽ തെളിയിക്ക പ്പെട്ടിട്ടുള്ള ഒരു കാര്യമാണ്. തുടർന്നുകൊണ്ടുള്ള അവൻെറ വിദ്യാഭ്യാ സം അവനു സ്വന്തം വ്യക്തിത്വത്തെക്കുറിച്ചുള്ള ബോധം വികസ്വര മാക്കാൻ സഹായകമാകുന്നു. സമൂഹത്തിന്നടിയിൽ താഴ്ന്നുപോയ ഒരാളാണ് താനെന്നബോധം അവന്നു് പിന്നീടൊരിക്കലുമുണ്ടാകു ന്നില്ല. ശൈശവത്തിൻെറയും സ്വപ്നദശയുടെയും സവിശേഷതയെന്നു മനശ്ശാസ്ത്രം വിളിക്കുന്ന വിജ്ഞാനത്തിൻെറ പ്രാഥമികഘട്ടത്തിൻെറ സ്വഭാവഫലമായുളവാകുന്ന ചുററുപാടുമുള്ള ലോകത്തെക്കുറിച്ചുള്ള ഭയാശങ്കകൾക്ക് അയാൾ ഒരിക്കലും വിധേയനാകുന്നില്ല. മറിച്ചു് പക്വമനസ്സിൻെറ സ്വഭാവമായ വിജ്ഞാനത്തിൻെറ ദ്വിതീയഘട്ട ത്തിൻെറ പ്രഥമതലങ്ങളിലേയ്ക്കു് അവൻ ഉയർന്നുവരുന്നു. വ്യക്തിത്വ വികാസം പ്രാപിക്കുന്നതിന്നുമുമ്പുള്ള മനുഷ്യക്കൂട്ടത്തിലൊരാളെന്ന നിലയിൽനിന്നു് വ്യക്തിത്വത്തിലേയ്ക്കുള്ള ഈ ഉന്നമനമാണ് ഒരാൾ ക്കു് സ്വതന്ത്രമായ തീരുമാനമെടുക്കുന്നതിന്നും അതിലുറച്ചുനില്ക്കുന്ന അതിൻെറ ഭവിഷ്യത്തുക്കളെ നേരിടുന്നതിന്നുമുള്ള ധൈര്യവും ലോക വുമായി ഇടപെടുന്നതിന്നും പക്വതയാർജ്ജിച്ച ഒരു മനുഷ്യനെന്ന നിലയ്ക്കു് അതിൽ തൻെറ സ്ഥാനം ഇന്നതെന്നു നിർണ്ണയിക്കുന്നതിന്നു ള്ള കഴിവും ഉണ്ടാക്കുന്നതു്. ഇതിനെയാണ് സ്വാമി വിവേകാനന്ദൻ മനുഷ്യനെ വാർത്തെടുക്കുന്ന വിദ്യാഭ്യാസമെന്നു വിളിക്കുന്നതു്. ഇപ്രകാരം വിദ്യാഭ്യാസത്തിൻെറ പ്രഥമഘട്ടം മനുഷ്യനെ മാനസിക

മായ പക്വതയും അതോടൊപ്പം സ്വയമേവതന്നെ മറേറതൊരു ഭൗതികജീവിയെപ്പോലെയും ശാരീരികമായ പക്വതയും നേടിയെടുക്കുന്നതിന്നു സഹായിക്കുന്നു. ആത്മീയമായ പക്വത വിദ്യാഭ്യാസത്തിൻെറ സുപ്രധാനമായ മാനദണ്ഡങ്ങളിലൊന്നാണ്. അതാകട്ടെ ബുദ്ധിയെ പലതും കുത്തിനിറച്ചു ഭാരപ്പെടുത്തുന്ന വിദ്യാഭ്യാസത്തിൽക്കൂടിയല്ല. മനസ്സിന്നു പരിശീലനം നല്കുന്ന വിദ്യാഭ്യാസത്തിൽക്കൂടി മാത്രമേ കൈവരികയുള്ളൂ.

## 5 നമ്മിൽ പലരുടെയും മാനസികമായ അപക്വത എന്ന പ്രശ്നം

ഇവിടെയാണ് നമ്മുടെ വിദ്യാഭ്യാസത്തിൻെറ പരാജയം അതിവിപുലമാകുന്നത്. പലർക്കും അത് മാനസികമായ പക്വത പരിശീലിപ്പിക്കുന്നില്ല. ചിലർ അത് സ്വയം പ്രയത്നത്തിൽക്കൂടിയോ അവരുടെ ജീവിതത്തിൻെറ സന്തോഷകരമായ ചുററുപാടുകളിൽനിന്നോ നേടിയെടുക്കുന്നുവെന്നുമാത്രം. നമ്മുടെ നിരക്ഷരരുടെയിടയിൽ മാനസികമായ അപക്വതയുള്ള ദശലക്ഷക്കണക്കിൽ ആളുകളുണ്ടെന്നത് തീർച്ചയായും നമ്മുടെ ഒരു ദേശീയദുരന്തമാണ്. എന്നാൽ അതിനെക്കാൾ വലിയ ദുരന്തമാണ് നമ്മുടെ സാക്ഷരരുടെയിടയിൽ മാത്രമല്ല, വിദ്യാസമ്പന്നരെന്നു വിളിക്കപ്പെടുന്നവരുടെയിടയിലും ദശലക്ഷക്കണക്കിൽ അത്തരക്കാരുണ്ടെന്നത്. സ്വാമി വിവേകാനന്ദൻ 1897-ൽ മദ്രാസിൽ ചെയ്ത 'എൻെറ സമരപരിപാടി' എന്ന സുപ്രസിദ്ധ പ്രഭാഷണത്തിൽ ഇവയൊക്കെ പരാമർശിച്ചുകൊണ്ട് അത്തരക്കാരെ 'മീശമുളച്ച കുഞ്ഞുങ്ങൾ' എന്നാണ് വിശേഷിപ്പിച്ചിട്ടുള്ളത്. അവർ ശാരീരികമായി വളരെയേറെ വളർച്ച പ്രാപിച്ചവരാണ്; എന്നാൽ മാനസികമായി ശിശുക്കളെപ്പോലെയുള്ളവരാണ്. ആശ്രിതരും. ദുർബ്ബലരും ആവശ്യക്കാരും വ്യക്തിപരമായ അന്തസ്സും ഉത്തരവാദിത്വബോധവും ഇല്ലാത്തവരുമാണ്—അവരുടെ ചേഷ്ടകൾ അനാകർഷകങ്ങളല്ലെന്നുമാത്രമല്ല മററു ശിശുക്കളുടേതുപോലെ പലപ്പോഴും ആകർഷകങ്ങളുമാണ്. എന്നാൽ ശാരീരികമായി മുതിർന്ന സ്ത്രീപുരുഷന്മാരിൽ ഇത് വലിയ ദുരന്തമാണ്. വിവാഹത്തിനു സ്ത്രീധനം ആവശ്യപ്പെടുന്നതുപോലുള്ള എല്ലാ സാമൂഹ്യതിന്മകളും മക്കൾ, അച്ഛന്മാർ, അമ്മമാർ എന്നിവരടങ്ങിയ ഇത്തരക്കാരെ ചുററിപ്പററിക്കൊണ്ടാണ് നിലനില്ക്കുന്നത്. മനുഷ്യൻെറ പ്രശ്നങ്ങളെ വിവേചിച്ചറിയുന്നതിന്നും അവയിൽക്കൂടി തങ്ങളെയും അതോടൊപ്പം സമൂഹത്തെയും ഉയർത്തുന്നതിന്നുമുള്ള ആദ്ധ്യാത്മികവിവേകങ്ങളിലേയ്ക്ക് ഇനിയും അവർ വളർന്നിട്ടില്ല.

ഈ അപക്വമായ സ്വഭാവവിശേഷങ്ങളുടെയെല്ലാം പുറകിലുള്ളത് യഥാർത്ഥ വിദ്യാഭ്യാസത്തിന്റെ ദ്വിതീയഫലമായി ഉപനിഷത്തുകൾ അവയുടെ ശാന്തിമന്ത്രത്തിലവതരിപ്പിക്കുന്ന 'തേജസ്വിനാവധീതമസ്തു' (നാമിരുവരും ഈ വിദ്യാഭ്യാസംകൊണ്ട് തേജസ്വികളാകട്ടെ) എന്നതിനനുസരിച്ചുള്ള തേജസ്സിന്റെയും പ്രബുദ്ധതയുടെയും അഭാവമാണ്. വിദ്യാഭ്യാസത്തെ ദീപമായി സാദൃശ്യപ്പെടുത്തുന്നതിന്റെ അർത്ഥമിതാണ്. ജ്ഞാനദീപം, ജ്ഞാനദീപം എന്നൊക്കെ നാം പറയാറുണ്ടല്ലോ. ഉപനിഷത്തുകളാകട്ടെ ജ്ഞാനസ്വരൂപം അഥവാ ചിത്സ്വരൂപമായിട്ടാണ് വിവരിക്കുന്നത്. ജ്ഞാനത്തിന്റെ അതായത് ബോധത്തിന്റെ സ്വരൂപമതാണ്. ജ്ഞാനത്തിലേക്കും ബോധതലത്തിലേക്കുമുള്ള ഏത് ഉയർച്ചയും ആത്മാവിന്റെ വിവിധരീതിയിലുള്ള പ്രകാശനങ്ങൾ മാത്രമാണ്. അതിനാൽ ഉപനിഷത്തിന്റെ കാഹളധ്വനികളിലൊന്ന് 'ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാൻ നിബോധത.' എന്നതാണ്. കഠോപനിഷത്തിലെ 3-ാം അദ്ധ്യായത്തിലെ 14-ാം മന്ത്രമായ ഇതിനെ വിവേകാനന്ദൻ സ്വതന്ത്രമായി പരിഭാഷപ്പെടുത്തിയത് 'ഉണരുക, എഴുന്നേല്ക്കുക, ലക്ഷ്യം പ്രാപിക്കുന്നതുവരെ പിന്തിരിയൊല്ല.' എന്നാണ്.

## 6 വ്യക്തിത്വവും വ്യക്തിപ്രഭാവവും

ജനക്കൂട്ടത്തിനുള്ളിൽ താഴ്ത്തപ്പെട്ടുപോയ സ്ത്രീപുരുഷന്മാർ സ്വതന്ത്രവ്യക്തികളായിത്തീർന്നപ്പോഴുണ്ടായ സമൂഹത്തിന്റെ ആവിർഭാവത്തോടെയാണ്, ഗോത്രകാലഘട്ടത്തിൽനിന്നും, നാടുവാഴിത്തദശയിൽനിന്നും ഉപരിയായ സാമൂഹ്യപരിവർത്തനം കൈവരുന്നത്. ഇത് ഞാൻ മുമ്പ് പറഞ്ഞതുപോലെ മനുഷ്യന്റെ വിദ്യാഭ്യാസത്തിലെ പ്രഥമഘട്ടമാണ്. ഈ പ്രഥമഘട്ടത്തെ തുടർന്നുകൊണ്ട് അടുത്ത സുപ്രധാനഘട്ടമായ വ്യക്തിത്വത്തിന്റെ വ്യക്തിപ്രഭാവത്തിലേക്കുള്ള വളർച്ചയെന്നു വിളിക്കാവുന്ന ഘട്ടം ഉണ്ടാകേണ്ടിയിരിക്കുന്നു. വിദ്യാഭ്യാസത്തിന്റെ ആ പ്രഥമഘട്ടത്തിൽനിന്ന് ഉരുത്തിരിഞ്ഞു വരുന്ന ശക്തരായ വ്യക്തികൾ മനുഷ്യനും സമൂഹത്തിനും പുതിയ പ്രശ്നങ്ങൾ കൂടി സൃഷ്ടിക്കുന്നുണ്ട്. സമൂഹത്തിൽ വർദ്ധമാനമായ അക്രമവും അതിനെത്തുടർന്നുകൊണ്ട് ഇതര വ്യക്തികളുമായി സമ്പർക്കം പുലർത്തുന്നതിനുള്ള വർദ്ധമാനമായ കഴിവില്ലായ്മയും അനന്തരദശകങ്ങളിൽ തത്ഫലമായുളവാകുന്ന വർദ്ധമാനമായ മാനസികമുറുക്കവും നിരാശാബോധവും നിറഞ്ഞ മനുഷ്യർ തമ്മിലുള്ള വർദ്ധിച്ചു വരുന്ന സംഘർഷവും ആണ് ഈ പ്രശ്നങ്ങളിൽവെച്ച് ഏററവും ഗുരുതരമായിട്ടുള്ളത്. വ്യാവസായിക ഗ്രാമീണദശയിൽനിന്ന് വർദ്ധിച്ച

തോതിലുള്ള വ്യാവസായികവികസനത്തിലേയ്ക്കു് എത്തിച്ചേൎന്ന എല്ലാ സമൂഹങ്ങളിലും ഇന്നു് നിലനില്ക്കുന്ന പ്രശ്നവും ഇതുതന്നെ.

ആധുനിക സംസ്കാരത്തിൻെറ നിലവിലുള്ള പ്രശ്നവും എല്ലാ ആധുനിക പാശ്ചാത്യദൎശനങ്ങളെയും എപ്പോഴും തുറിച്ചുനോക്കിക്കൊണ്ടിരിക്കുന്ന ചോദ്യചിഹ്നവും ആധുനിക മനുഷ്യൻെറ ഈ നിരാശാബോധംതന്നെയാണു്. ഇവിടെയാണു് കണിശമാവും ആധുനിക മനുഷ്യനെ വലയം ചെയ്തിട്ടുള്ള തമസ്സിൽനിന്നു് അവനു് പുറത്തു് കടക്കാനുള്ള പ്രകാശം ഉപനിഷത്തുക്കൾ പ്രദാനം ചെയ്യുന്നതു്. വ്യക്തമായും ഇവിടെത്തന്നെയാണു് സനാതനധൎമ്മമെന്ന പേരിൽ യുഗങ്ങളായി അറിയപ്പെടുന്ന ഉപനിഷത്തുകളുടെ ദൎശനവും മതവും പ്രാധാന്യമൎഹിക്കുന്നതു്. ഉപനിഷത്തിലെ ശാന്തിമന്ത്രത്തിൻ 'സഹ വീൎയ്യം കരവാവഹൈ' (നമ്മുടെ വിദ്യാഭ്യാസത്തിൻെറ ഫലമായി നാം രണ്ടുപേരും വീൎയ്യം നേടട്ടെ) എന്നും 'തേജസ്വി നാവധീതമസ്തു' (നമ്മുടെ വിദ്യാഭ്യാസത്തിൻെറ ഫലമായി നാം തേജസ്വികളായിത്തീരട്ടെ) എന്നുമുള്ള ആശയങ്ങൾക്കുശേഷം 'മാ വിദ്വിഷാവഹൈ' (നാം അന്യോന്യം വിദ്വേഷിക്കാതിരിക്കട്ടെ) എന്ന ആഗ്രഹം പ്രകടിപ്പിക്കപ്പെടുന്നതു് ശ്രദ്ധിക്കുക.

മനുഷ്യനെ വ്യക്തിപരമായ അന്തസ്സിൻെറ ചവിട്ടുപടിയിൽ പ്രതിഷ്ഠിക്കുന്നതായ ഈ ജ്ഞാനപ്രകാശവും ആ വ്യക്തിത്വത്തിൽനിന്നു് ഉദ്ഭൂതമാകുന്ന വീൎയ്യവുമാണു് മനുഷ്യപരിവൎത്തനത്തെ അതായതു് മാനുഷികവികാസത്തെ സംശയരഹിതമായും കരുപ്പിടിപ്പിക്കുന്നതു്. എന്നാൽ ഈ മാനുഷികവികാസം അവൻെറ വികാസത്തിൻെറ അഥവാ പരിവൎത്തനത്തിൻെറ പ്രഥമഘട്ടം, പ്രഥമമായ കാൽവെപ്പു് മാത്രമാണെന്നും അന്തിമഘട്ടമായി അതിനെ കരുതരുതെന്നുമാണു് വേദാന്തം ഉദ്ബോധിപ്പിക്കുന്നതു്. പ്രഥമമായ ഈ പടികളെ തുടൎന്നു് കൂടുതൽ ആകൎഷകവും കൂടുതൽ പ്രാധാന്യമൎഹിക്കുന്നതുമായ അനന്തരദശകളിലേയ്ക്കു് അതായതു് മുമ്പു് സൂചിപ്പിച്ചതുപോലെ അപക്വമായ അഹം എന്നു് വിളിക്കാവുന്ന വാക്തിത്വത്തിൽനിന്നു് വ്യക്തിപ്രഭാവത്തിലേയ്ക്കു് ശ്രീരാമകൃഷ്ണൻെറ ഉജ്ജ്വലമായ ഭാഷയിൽ പറഞ്ഞാൽ പക്വമായ അഹത്തിലേയ്ക്കുള്ള പരിവൎത്തനം ഉണ്ടാകേണ്ടിയിരിക്കുന്നു. ഞാൻ മുമ്പു് പറഞ്ഞതുപോലെ വ്യക്തിത്വമാണു് പിരിമുറുക്കത്തിൻെറ കേന്ദ്രം. മനുഷ്യൻെറ ജൈവഘടനയിലുള്ള അതിസങ്കുചിതമായ സ്വാത്മബോധത്തിൽനിന്നാണു് അതു് ശക്തിയാൎജ്ജിക്കുന്നതു്. പരേതനായ ബൎട്രാൺഡു് റസ്സലിൻെറ വാക്കുകളിൽ പറഞ്ഞാൽ അതു് ഒരു ബില്ല്യാൎഡു് പന്തിന്നു് സമമാണു്. ഒരു ബില്ല്യാൎഡു് പന്തിന്നു് മറെറാരു ബില്ല്യാൎഡു് പന്തുമായുള്ള ബന്ധം സംഘട്ടനത്തിൻേറതുമാത്രമാണു്. മനുഷ്യൻെറ

വ്യക്തിത്വദശയാകുന്ന ഈ വളർച്ചയുടെ പ്രബലമായ സ്വഭാവങ്ങൾ അധീശത്വം, ചൂഷണം, ആക്രമണം എന്നിവയാണ്. അതിനാൽ മനുഷ്യൻ ഈ ദശയിൽ അധികകാലം വർത്തിക്കരുത്. കാരണം അവന്ന് ജീവിത സാഫല്യം നേടണമെങ്കിൽ ചുററുപാടുമുള്ള സമൂഹത്തിലെ ഇതരമനുഷ്യരുമായി എങ്ങനെ ബന്ധം പുലർത്തണമെന്ന് പഠിക്കേണ്ടതായിട്ടുണ്ട്. വൈകാരികമായി അവരിൽ ഇഴുകിച്ചേരുന്നതിനും നാം മററുള്ളവരാൽ അനുപ്രവേശിക്കപ്പെടുന്നതിന്ന് അനുവദിക്കുന്നതിനും നാം പഠിക്കേണ്ടതുണ്ട്. ഇതാണ് മനുഷ്യസമ്പർക്കത്തിന്റെ കല; സ്നേഹിക്കാനും സേവിക്കാനും മററുള്ളവരിൽനിന്ന് സ്നേഹവും സേവനവും നേടിയെടുക്കാനുമുള്ള കഴിവ്.

മനുഷ്യന്ന് അത്യന്താപേക്ഷിതമായ ഈ ഗുണങ്ങളും സിദ്ധികളും നേടുന്നതിന്ന് ഈ വ്യക്തിത്വത്തിന്റെ ദശയ്ക്കപ്പുറം അഥവാ അപക്വമായ അഹംബോധത്തിന്നപ്പുറം വികസിക്കാതെ നിർവ്വാഹമില്ല. ഈ ഗുണങ്ങളും സിദ്ധികളും മനുഷ്യന്റെ യഥാർത്ഥവികാസത്തിന്റെ സന്തതികളാണ്—ശാരീരികമോ ബൗദ്ധികമോ ആയ വികാസമല്ല. ആത്മീയമായ വികാസം; ശക്തമായ വ്യക്തിത്വത്തിൽനിന്ന് വ്യക്തിപ്രഭാവത്തിലേയ്ക്കുള്ള പരിവർത്തനമാണത്. തത്ഫലമായി മനുഷ്യൻ ഹൃദയാലുവും തന്നിൽ അന്തർലീനമായ വമ്പിച്ച വീര്യത്തെക്കുറിച്ച് ബോധവാനുമായിത്തീരുന്നു. വെറും ജൈവപരമായ വ്യക്തിത്വത്തെ അതിക്രമിച്ച് ബോധപൂർവ്വമായ സാമൂഹ്യപങ്കാളിത്തത്തിലേയ്ക്ക് ഉയർന്ന ആളുകളെ നമുക്ക വ്യക്തികളെന്ന് നിർവ്വചിക്കാം. വ്യക്തി പ്രഭാവത്തിൽനിന്നാണ് സ്നേഹിക്കുവാനും സേവനം ചെയ്യുവാനുമുള്ള കഴിവുണ്ടാകുന്നത്: സമൂഹത്തിലെ ചുററുപാടുമുള്ള ഇതരമനുഷ്യരുടെ ജീവിതത്തിൽ പങ്കാളിത്തം വഹിക്കുകയെന്ന ബോധത്തിൽനിന്നും, വ്യക്തിത്വത്തിന്ന് അതീതമായ ആത്മീയമായ വളർച്ചയിൽനിന്നും വികാസത്തിൽനിന്നും, ആദ്യഘട്ടങ്ങളിൽ എത്ര മങ്ങിയ രീതിയിലായാലും ഇതരമനുഷ്യരുമായി ആത്മീയമായ ഐക്യം പുലർത്തുന്ന ബോധം നേടിയെടുക്കുന്നതിൽനിന്നും, മനുഷ്യജീവിതത്തിലെ പിരിമുറുക്കങ്ങളും അക്രമവാസനകളും ചൂഷണങ്ങളും ചുരുക്കിക്കൊണ്ടുവരുന്നതിന്നു സഹായകമായ വിധത്തിലുള്ള സാന്മാർഗ്ഗികബോധവും സൗന്ദര്യബോധവും മനുഷ്യനിൽ ഉദ്ഭൂതമാകുന്നു.

## 7 ആത്മീയവികാസമെന്ന നിലയിലുള്ള മാനസിക സാമൂഹ്യപരിവർത്തനം

വ്യക്തിപ്രഭാവത്തിലേയ്ക്കുള്ള ഈ ആത്മീയ വികാസത്തെയാണ് 20-ാം നൂററാണ്ടിലെ ജീവശാസ്ത്രം മനുഷ്യന്റെ മാനസിക-സാമൂഹ്യ

പരിണാമമെന്നു് വിളിക്കുന്നതു്. മനുഷ്യനുമുമ്പുള്ള ദശയിൽ പ്രസക്തമായ ഭൗതികപരിണാമത്തിൽനിന്നു അതിന്റെ തന്നെ അടിസ്ഥാനത്തിലും ശക്തിയിലും മനുഷ്യതലത്തിൽ പ്രസക്തമായ ആത്മീയവും സാംസ്കാരികവുമായ മനുഷ്യന്റെ ഉയർച്ചയാണതു്. ശക്തിയുറ്റകൊള്ളുന്ന പ്രകൃതിദത്തമായ തലച്ചോർ എന്ന അവയവംകൊണ്ടു് അനുഗൃഹീതനായ മനുഷ്യന്റെ കാര്യത്തിൽ ശാരീരികപരിവർത്തനം അത്രത്തോളം പ്രസക്തമല്ല. വേണ്ട വിധത്തിൽ സംരക്ഷിക്കുകയും പോഷിപ്പിക്കുകയും ഉപയോഗപ്പെടുത്തുകയും ചെയ്യുകയാണെങ്കിൽ അതു് അവന്നു് ആവശ്യമായ ഏതു് യാന്ത്രികാവയവവും കണ്ടു പിടിക്കുന്നതിന്നു മാത്രമല്ല അവനെ സ്വന്തം ശാരീരിക പരിമിതിക്കപ്പുറം നയിക്കുന്നതിന്നും അതുവഴി പ്രകൃതിയിലുള്ള ഇതരജീവിവർഗ്ഗങ്ങൾക്കു് നിഷേധിക്കപ്പെട്ട ആത്മീയസ്വാതന്ത്ര്യത്തിന്റെ അനുഭവം അവനിൽ ഉളവാക്കുന്നതിന്നും സാഹായകമായിത്തീരുകയും ചെയ്യും.

ആധുനികസാങ്കേതികപുരോഗതി ഈ പരിവർത്തനത്തെ ആകർഷകമായ മാനസിക-സാമൂഹ്യഘട്ടത്തിലേയ്ക്കു് നയിക്കുന്നതിന്നു വേണ്ട ബാഹ്യമായ സാഹചര്യങ്ങൾ പ്രദാനം ചെയ്യുന്നുണ്ടു്. മനുഷ്യന്റെ ആന്തരമായ വളർച്ചയ്ക്കു് കൂടുതൽ ഊന്നൽ നല്കുകയും ബാഹ്യമായ വികാസത്തിന്നു കുറഞ്ഞ പ്രാധാന്യം നല്കുകയും ചെയ്യേണ്ടതിന്റെ അത്യാവശ്യകത ആധുനികമനുഷ്യന്നു് ബോദ്ധ്യപ്പെടുമ്പോൾ മാത്രമേ ഇതു് സാദ്ധ്യമാകുകയുള്ളു. മനുഷ്യന്റെ അഗാധതയെ കുറിച്ചുള്ള അദ്ധ്യാത്മവിദ്യ അഥവാ ആത്മശാസ്ത്രം ഉൾക്കൊള്ളുന്ന വേദാന്തശാസ്ത്രത്തിന്റെ പഠനത്തിൽനിന്നു ലഭ്യമാകുന്ന മാനുഷിക വികാസത്തിന്റെയും വളർച്ചയുടെയും സഫലീകരണത്തിന്റെയും ജ്ഞാനവും ആധുനികശാസ്ത്രീയപരിവർത്തനത്തിന്റെ ഫലമായി കൈവന്നിട്ടുള്ള വമ്പിച്ച സാങ്കേതികപദ്ധതികളുടെ ജ്ഞാനവും ഒത്തിണക്കുകയാണെങ്കിൽ മനുഷ്യക്ഷേമത്തെക്കുറിച്ചും അന്താരാഷ്ട്രീയ ക്രമസമാധാനത്തെക്കുറിച്ചുമുള്ള ബോധം കഴിഞ്ഞകാലത്തെപ്പോലെ വെറും സാങ്കല്പികമായ ആശയമായിത്തന്നെ നിലനില്ക്കണമെന്നില്ല. ആധുനികമനുഷ്യവർഗ്ഗം ആത്മീയവും ശാസ്ത്രീയവുമായ വിജ്ഞാനത്തിന്റെയും സാങ്കേതികത്വത്തിന്റെയും സൗകര്യങ്ങൾ ഉപയോഗപ്പെടുത്തുകയും അതുവഴി മാനസിക-സാമൂഹ്യപരിവർത്തനത്തിന്റെ പാതയിൽക്കൂടി മുന്നോട്ടുപോകുകയും വ്യക്തിത്വത്തിൽനിന്നു വ്യക്തിപ്രഭാവത്തിലേയ്ക്കു് ഉയരുവാൻ ശ്രമിക്കുകയും ചെയ്യുന്നില്ലെങ്കിൽ കൂടുതൽക്കൂടുതൽ മുറുക്കവും അക്രമവും ദുഃഖവും നൈഷ്ഫല്യവും ആയിരിക്കും മനുഷ്യനെ കാത്തു നില്ക്കുന്നതു്. അതോടൊപ്പം അവൻ കൂടുതൽക്കൂടുതൽ ഭോഗലാലസതയിലേയ്ക്കും അശ്ലീലത്തിലേയ്ക്കും എടുത്തു ചാടുകയും ആയിരിക്കും ഫലം.

യുനെസ്കോവിന്റെ ആമുഖം സുവിദിതമായ ഒരു സത്യത്തെ പ്രഖ്യാപിക്കുന്നു:

'യുദ്ധങ്ങൾ മനുഷ്യമനസ്സുകളിലാണ് ഉദയം ചെയ്യുന്നതെന്നതുകൊണ്ട് മനുഷ്യമനസ്സുകളിൽത്തന്നെയാണ് സമാധാനത്തിനുവേണ്ടിയുള്ള പ്രതിരോധം പടുത്തുയർത്തേണ്ടതു്.'

അതാണ് ഉപനിഷത്തുക്കൾ വിഭാവനം ചെയ്യുന്ന വിദ്യാഭ്യാസത്തിന്റെ സവിശേഷമായ ഉദ്ദേശ്യവും, കർത്തവ്യവും. ആന്തരമായി ത്തന്നെ സമാധാനം നേടിയെടുക്കാൻ ജനങ്ങളെ സഹായിച്ചാൽ മാത്രമേ തങ്ങളിൽനിന്നു പുറത്തും സമാധാനം കൈവരുത്തുന്നതിന്നു അവരെ സഹായിക്കാൻ കഴിയുകയുള്ളൂ എന്ന ആശയമാണ് ഉപനിഷത്തുക്കൾ ഉയർത്തിപ്പിടിക്കുന്നതു്. രണ്ടാംലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടപ്പോൾ ചെയ്ത ഒരു പ്രഭാഷണത്തിൽ ലണ്ടനിലെ പരേതനായ ജോഷ്വ ഓൾഡ് ഫീൽഡ് ഇപ്രകാരം പ്രസ്താവിച്ചു.

'സുബുദ്ധികൾ യുദ്ധനടപടികളെക്കുറിച്ചു് ചർച്ച നടത്തുന്നതിനെക്കാൾ ദുർബുദ്ധികൾ സമാധാനനിർദ്ദേശങ്ങളെക്കുറിച്ചു ചർച്ച നടത്തുന്നതാണ് മിക്ക യുദ്ധങ്ങൾക്കും കാരണമായി നില്ക്കുന്നതു്''.

## 8 ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

'മാ വിദ്വിഷാവഹൈ, ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ. (നാം പരസ്പരംവിദ്വേഷിക്കാതിരിക്കട്ടെ) എന്ന ശാന്തിമന്ത്രത്തിലെ അവസാന വരിയുടെ പ്രാധാന്യവും പ്രസക്തിയും ഇവിടെയാണ്. മററുള്ളവരിൽ നിന്നു ഭിന്നനാണെന്ന ബോധത്തിന്റെ ഫലമാണ് വിദ്വേഷം. അതാകട്ടെ ഭയത്തിന്റെയും മുറുക്കത്തിന്റെയും ചൂഷണത്തിന്റെയും അക്രമത്തിന്റെയും സഹയാത്രികനമാണ്. വ്യക്തിത്വത്തിന്റെ അപകടമായ അഹംബോധം വ്യക്തിപ്രഭാവത്തിന്റെ പക്വമായ അഹമായി വളരുന്നതോടെ ഇവയെല്ലാം അപ്രത്യക്ഷമാകുന്നു. അപ്പോൾ മനുഷ്യന്റെ ഹൃദയത്തിൽ ശാന്തി കൈവരികയും ചെയ്യുന്നു. ഇതു് സന്ന്യാസിമാർക്കും യോഗികൾക്കും മാത്രം സാദ്ധ്യമാകുന്നതോ സാധാരണക്കാർക്ക് പ്രാപ്യമല്ലാത്ത ദൂരത്തിൽ സ്ഥിതിചെയ്യുന്നതോ അല്ല. ഇതു് ഓരോ പൗരനും നേടാവുന്നതാണ്. ഇതിന്റെ പ്രാമുഖ്യവും പ്രസക്തിയും ഗ്രഹിക്കാൻ കഴിയുന്ന ആർക്കും അല്പം പരിശ്രമമുണ്ടെങ്കിൽ ഇതു് നേടിയെടുക്കാവുന്നതേയുള്ളു

ഒരു ഭൗതികധനത്തിനും നല്കാൻ കഴിയാത്തതും ആ ധനത്തിന്റെ ഇല്ലായ്മകൊണ്ടു് വികലമാക്കപ്പെടാത്തതും ആയ ഒരു സമ്പത്തു്, മനുഷ്യന്റെ ഏററവും ഗാഢമായ ബന്ധമായി പരിഗണിക്കാവുന്ന

ഈ ധനം, വിവാഹത്തിനുശേഷം ഭാര്യാഭർത്താക്കന്മാർ അല്പമെങ്കിലും നേടിയെടുത്തവരാണെങ്കിൽ തങ്ങളുടെ കുടുംബങ്ങൾക്ക് അത് പ്രദാനം ചെയ്യാൻ കഴിവുള്ളവരായിരിക്കും. കുടുംബത്തിലെ ആത്മീയമായ ധനം സൃഷ്ടിക്കുന്ന അന്തരീക്ഷവും ശക്തിയുമാണ് കുടുംബത്തെ രാഷ്ട്രത്തിന്റെ ധാർമ്മികതയുടെ വളർത്തുകേന്ദ്രവും മനുഷ്യന്റെ ആത്മീയ വളർച്ചയുടെയും മാനസികസാമൂഹ്യപരിവർത്തനത്തിന്റേയും സുപ്രധാനശിക്ഷണശാലയുമായി രൂപാന്തരപ്പെടുത്തുന്നത്. കുടുംബത്തിൽ ഉളവാക്കപ്പെടുന്ന ഈ ആത്മീയമായ സമ്പത്തില്ലാതെ പുരുഷനും സ്ത്രീയും ചേർന്നുള്ള വിവാഹബന്ധത്തിന്റെ ഘടനയായ കുടുംബം തകരുകയും നശിക്കുകയും അപ്രസക്തമായിത്തീരുകയും ചെയ്യുന്നു. ഇതാണ് ആധുനികസമൂഹത്തിന്റെ മുമ്പാകെയുള്ള ഗുരുതരമായ വെല്ലുവിളി. ഈ ആധുനികവെല്ലുവിളിയെ നേരിടാനും ഇതിനെതിരെ രചനാത്മകമായി പ്രതികരിക്കാനും മനുഷ്യരാശിയുടെ സാഹിത്യപൈതൃകത്തിന്റെ ജ്ഞാനവും ഇന്നും മനുഷ്യസ്വാതന്ത്ര്യത്തിന്റേയും ഐക്യത്തിന്റേയും അന്തസ്സിന്റേയും മഹത്ത്വത്തിന്റേയും മഹത്തായ രേഖയായി പരിലസിക്കുന്നതുമായ പൗരാണിക ഉപനിഷത്തിലെ വിജ്ഞാനംകൊണ്ട് മാത്രമേ സാദ്ധ്യമാകുകയുള്ളൂ.

## 9 ജന്തുത്വത്തിൽനിന്ന് ദിവ്യത്വത്തിലേയ്ക്ക്

മൃഗം അതിന്റെ ശരീരവുമായി പൂർണ്ണമായും താദാത്മ്യപ്പെട്ടിരിക്കുന്നു. അതിനാൽ അതിന്ന് സ്വന്തം ഇന്ദ്രിയാഭിലാഷങ്ങളെ നിയന്ത്രിക്കാൻ സാദ്ധ്യമല്ല. എന്നാൽ മനുഷ്യൻ തന്റെ ആത്മബോധത്തിന്റെ ഫലമായി തന്റെ അനുഭവചക്രവാളത്തെ കൂടുതൽ പ്രകാശമാനമാക്കി ഈ തെററായ താദാത്മ്യത്തിൽനിന്ന് സ്വയം വിട്ടുമാറുന്ന ഒരു പ്രക്രിയയോടുകൂടിയാണ് ആരംഭിക്കുന്നതുതന്നെ. മൃഗങ്ങളിൽ ആത്മാവിനെക്കുറിച്ചല്ലാതെയുള്ള ഇന്ദ്രിയപരമായ ലോകത്തിൽ മാത്രം ഇത് ഒതുങ്ങിനില്ക്കുകയാണ്. ''ജ്ഞാനമസ്തി സമസ്തസ്യ ജന്തോർവിഷയഗോചരേ'' എല്ലാ ജന്തുക്കളെ സംബന്ധിച്ചും അറിവ് ഇന്ദ്രിയദ്വാരാ ലഭിക്കുന്നതും ബാഹ്യപ്രകൃതിയെ തികച്ചും ആശ്രയിച്ചുനില്ക്കുന്നതുമാകുന്നു എന്ന് ദേവീമാഹാത്മ്യത്തിൽ പറയുന്നു. എന്നാൽ മനുഷ്യബോധത്തിൽ ശരീരം ആത്മാവിന്റെ ഒരു ഉപകരണം മാത്രമായി സാവധാനത്തിൽ വെളിപ്പെടുന്നു. പ്രകൃതിമാതാവ് തന്റെ വിസ്തൃതമായ പരിണാമഗവേഷണശാലയിൽ കരുപ്പിടിപ്പിച്ച, ആത്മപ്രകാശനത്തിന് ഏററവും പററിയതും ആത്മസാക്ഷാത്കാരത്തിന് സമർത്ഥമാകുന്നതുമായ ഉത്തമമായ ഉപകരണമാണ് ശരീരമെന്ന് ശ്രീമദ് ഭാഗവതം ഉദ്ഘോഷിക്കുന്നു.

(XI, 60. 28) ഇതു് മനുഷ്യൻെറ ജന്തുത്വത്തിൽനിന്നു് ദിവ്യത്വത്തിലേയ്ക്കുള്ള പരിണാമത്തെ കുറിക്കുന്നു.

മനുഷ്യവികാസത്തിൻെറ ആരംഭദശകളിൽ ആത്മാവും അതിൻെറ ഉപകരണവും തമ്മിലുള്ള വ്യത്യാസം വളരെ പ്രകടമായിരുന്നില്ല. അവൻെറമേൽ മൃഗീയപൈതൃകത്തിൻെറ സമ്മർദ്ദവും അതിൻെറ സ്വാധീനവും, ജീവശാസ്ത്രപരമായ ഭാഷയിൽ പറഞ്ഞാൽ അവൻെറ ആദ്യത്തെ പരിണാമത്തിൻെറ ആരംഭത്തിൽ ഉണ്ടായിരുന്ന പ്രഥമമായ പശിമയുടെ സ്വാധീനം അവനിൽ ഉണ്ടെന്നുള്ളതാണു് ഇതിന്നു് കാരണം. എന്നാൽ ഈ പൈതൃകത്തിൻെറ പിടിയിൽനിന്നും മാനസികസാമൂഹ്യപരിണാമത്തിൽക്കൂടി സാവധാനമായും ക്രമികമായും ആത്മീയവളർച്ചയുടെ പാതയിൽ അവൻ സഞ്ചരിക്കാൻ തുടങ്ങിയതോടെ വിട്ടുമാറി. ആ ആത്മീയവളർച്ചയുടെ രണ്ടു് നാഴികക്കല്ലുകളാണു് വ്യക്തിത്വവും വ്യക്തിപ്രഭാവവും. അതിൽക്കൂടിമാത്രമേ അവന്നു് യഥാർത്ഥമനുഷ്യത്വത്തിലേയ്ക്കു് എത്തിച്ചേരാൻ കഴിയൂ. ഇന്നത്തെ അപര്യാപ്തമായ ശാസ്ത്രീയമനുഷ്യത്വത്തിൽനിന്നു് ഭിന്നമായ യഥാർത്ഥശാസ്ത്രീയമനുഷ്യത്വമിതാണു്. ഇന്നത്തേതു് അപര്യാപ്തമാകാൻ കാരണം അതിൻെറ പിന്നിൽ മനുഷ്യൻെറ, ഉപനിഷത്തുക്കൾ മാത്രം വെളിപ്പെടുത്തിയിട്ടുള്ള മനുഷ്യൻെറ അഗാധതയെക്കുറിച്ചുള്ള ജ്ഞാനത്തിൻെറ അഭാവമാണു്. സ്വാമി വിവേകാനന്ദൻ ആത്മാവിനെക്കുറിച്ചു് ഇംഗ്ലണ്ടിൽവെച്ചു് ചെയ്ത പ്രസംഗത്തിൽ ഇപ്രകാരം പറയുന്നു. ( കംപ്ലീററ് വർക്ക്സ് വാള്യം II, പേജ് 250).

''ഒരു ഗ്രന്ഥത്തിനും വിശുദ്ധഗ്രന്ഥത്തിനും ശാസ്ത്രത്തിനും മനുഷ്യരൂപത്തിൽ പ്രകാശിക്കുന്ന ആത്മാവിൻെറ, ഏററവും മഹത്തായ ദൈവത്തിൻെറ, എക്കാലവും നിലനിന്നതും നിലനില്ക്കുന്നതും ഇനി നിലനില്ക്കാനിരിക്കുന്നതുമായ ഒരേയൊരു ദൈവത്തിൻെറ മഹത്ത്വത്തെ സങ്കല്പിക്കാൻ കഴിയുകയില്ല.''

## 10 പ്രബുദ്ധമായ യുക്തി മനുഷ്യജീവിതത്തിൻെറ സാരഥി

നിങ്ങളെല്ലാം ആധുനിക ഉന്നതവിദ്യാഭ്യാസത്തിൻെറ പ്രഗല്ഭസന്തതികളാണു്. ആ വിദ്യാഭ്യാസത്തിൻെറ ന്യൂനതകളെ നമ്മുടെ രാജ്യത്തിലെ മുണ്ഡകോപനിഷത്തു് വിവരിച്ച പരാവിദ്യ അഥവാ ഉന്നതമായ ആത്മീയജ്ഞാനവുമായുള്ള സമ്പർക്കംകൊണ്ടു് നിങ്ങൾക്കു പരിഹരിക്കാൻ കഴിയും. ഇന്നു് നമ്മുടെ രാജ്യത്തിലെ ജനങ്ങൾക്കും വിദേശികൾക്കും ഉപനിഷത്തുകൾ അപരാവിദ്യയെന്നു് വിളിക്കുന്ന അധമദശയിലുള്ള അറിവിൻെറയും പരാവിദ്യയെന്നു്

വിളിക്കുന്ന സമുന്നതമായ അറിവിന്റെയും പരസ്പര ആപേക്ഷികതയെക്കുറിച്ച് അറിയാം. മനുഷ്യന്റെ വ്യക്തിത്വത്തെ നിലനിർത്തുന്ന അപക്വമായ അഹംബോധത്തിൽ കേന്ദ്രീകരിച്ചതും അവന്റെ അവയവഘടനയ്ക്ക് അടിമപ്പെട്ടതുമായ അറിവാണ് അപരാവിദ്യ. മനുഷ്യന്റെ മാനസിക സാമൂഹ്യപരിവർത്തനത്തിന്റെ പാതയിൽക്കൂടിയുള്ള അതുല്യമായ മുന്നേറ്റം അഥവാ ആത്മീയവളർച്ചയിലുള്ള മുന്നേറ്റം, പരിമിതമായ വ്യക്തിത്വത്തിൽനിന്ന് വ്യാപകവും സമ്പന്നവുമായ വ്യക്തിപ്രഭാവത്തിലേയ്ക്കുള്ള വളർച്ചയാണ് പരാവിദ്യ. ഈ രണ്ടു തരത്തിലുള്ള അതായത് ഭൗതികവും ആത്മീയവുമായ മനുഷ്യന്റെ യാത്രയെക്കുറിച്ച് വിവരിക്കുമ്പോൾ കഠോപനിഷത്തിൽ നചികേതസ്സ് എന്ന ശിഷ്യന്ന് യമനാകുന്ന ഗുരു ഒരു രഥത്തിന്റെ പ്രതിബിംബത്തിൽക്കൂടി തത്ത്വത്തെ ഉദാഹരിക്കുന്നതു കാണാം.

'വിജ്ഞാനസാരഥിർയസ്തു മനഃപ്രഗ്രഹവാൻ നരഃ, സോഽധ്വനഃ പാരമാപ്നോതി തദ്വിഷ്ണോഃ പരമം പദം.' (ആർക്ക് വിജ്ഞാനം അഥവാ പ്രബുദ്ധമായ ബുദ്ധിയുണ്ടോ അതാണ് അവന്റെ സാരഥി. സുശിക്ഷിതമായ മനസ്സാണ് അവന്റെ കടിഞ്ഞാൺ. അങ്ങനെയുള്ളവൻ സർവ്വവ്യാപിയായ വിഷ്ണുവിന്റെ പരമമായ പദത്തെ ജീവാവസാനത്തിൽ പ്രാപിക്കുന്നു.)

മനുഷ്യന്റെ സമ്പൂർണ്ണമായ സാഫല്യത്തിന്നു വേണ്ട വിദ്യാഭ്യാസത്തെക്കുറിച്ചുള്ള അനുശാസനമാണിതു്. ചെയ്യാൻ പഠിക്കുന്ന വിദ്യാഭ്യാസത്തെപ്പോലെ തന്നെ ആയിത്തീരാൻ പഠിക്കുന്ന വിദ്യാഭ്യാസത്തെ – വെറും സ്കൂൾ വിദ്യാഭ്യാസത്തോടുകൂടി അവസാനിക്കാത്തതും ആജീവനാന്തം തുടരുന്നതും മനുഷ്യനിൽ അന്തർഭവിച്ച സമ്പൂർണ്ണസാദ്ധ്യതകളെ പ്രകാശിപ്പിക്കുന്നതിന്നു പര്യാപ്തമായ വിധത്തിൽ സജ്ജമാക്കപ്പെട്ടതുമായ വിദ്യാഭ്യാസത്തെ സംബന്ധിക്കുന്ന ഉപദേശമാണിതു്. സഹജമായിത്തന്നെ മനുഷ്യനെ മഹത്ത്വത്തിലേയ്ക്കു് ഉയർത്താൻ പററിയതും താല്ക്കാലികമായ അധികാരക്കസേലയുമായി ബന്ധമില്ലാത്തതുമായ വിദ്യാഭ്യാസമാണിതു്. ഇതു് ഭൗതികവും ആത്മീയവുമായ വിദ്യാഭ്യാസത്തിന്റെ അതായതു് അപരാവിദ്യയുടെയും പരാവിദ്യയുടെയും ഉദ്ഗ്രഥനമാണ്. ഈ വിദ്യാഭ്യാസം സമ്പൂർണ്ണമായ ഒരു വിദ്യാഭ്യാസതത്ത്വശാസ്ത്രവും മനുഷ്യന്റെ വളർച്ചയുടെയും വികാസത്തിന്റെയും സാഫല്യത്തിന്റെയും സമ്പൂർണ്ണമായ ദർശനവുമാകുന്നു. ഇന്നത്തെ നമ്മുടെ സ്ഥാപനങ്ങളിൽക്കൂടെയുള്ളതും അല്ലാത്തതുമായ വിദ്യാഭ്യാസം മുഴുവൻ ഈ സമ്പൂർണ്ണദർശനത്തിന്റെ ഊർജ്ജവും സങ്കല്പവും ഉൾക്കൊള്ളുന്ന സ്വാമി വിവേകാ

നന്ദൻെറ താഴെക്കൊടുത്ത സന്ദേശത്താൽ പ്രചോദിതവും ഊർജ്ജിതവുമാകേണ്ടതുമാണ്. (കംപ്ലീററ് വർക്സ് വാല്യം III പേജ് 193).

''നിങ്ങൾ സ്വയമായും മററുള്ളവരേയും സ്വന്തം യഥാർത്ഥപ്രകൃതിയെക്കുറിച്ച് പഠിപ്പിക്കുക; മയങ്ങിക്കിടക്കുന്ന ആത്മാവിനെ വിളിച്ച് അതു് എങ്ങനെ ഉണരുന്നെഴുന്നേല്ക്കുന്നുവെന്ന് നോക്കുക. നിദ്രയിലാണ്ട ഈ ആത്മാവിനെ സ്വയം ബോധമുള്ള പ്രവർത്തനങ്ങളിലേയ്ക്ക് ഉണർത്തിവിട്ടാൽ എല്ലാ ശക്തിയും മഹത്ത്വവും നന്മയും വിശുദ്ധിയും എന്തൊക്കെ നല്ലതായിട്ടുണ്ടോ അവയൊക്കെയും വന്നു ചേരും.''

ഈ സമ്പൂർണ്ണദർശനത്തിൻെറ വെളിച്ചത്തിലാണ് വിവേകാനന്ദൻ പറഞ്ഞതു് 'പ്രാചീനമതങ്ങൾ ദൈവത്തിൽ വിശ്വസിക്കാത്തവർ നിരീശ്വരവാദികളാണെന്നു് അഭിപ്രായപ്പെട്ടു. എന്നാൽ പുതിയ മതം പഠിപ്പിക്കുന്നതു് തന്നിൽത്തന്നെ വിശ്വസിക്കാത്തവർ ആണ് നിരീശ്വരവാദികൾ' എന്നാണ്. ഇതു് എല്ലാ പുരുഷന്മാരെയും സ്ത്രീകളെയും സ്വന്തം ആത്മാവിൽ വിശ്വസിക്കാനും അതുവഴി ദൈവത്തിലും മററു സ്ത്രീപുരുഷന്മാരിലും വിശ്വാസമർപ്പിക്കാനും ആഹ്വാനം ചെയ്യുന്നു.

## 11 ഉപസംഹാരം

ഉപനിഷത്തുകളുടെ പഠനത്തിൽക്കൂടി വരാനിരിക്കുന്ന ദശകങ്ങളിൽ നമ്മുടെ അസംഖ്യം ജനങ്ങൾക്ക് പ്രത്യേകിച്ചും സ്ത്രീകൾക്ക് ബുദ്ധിപരവും ആത്മീയവുമായ ചൈതന്യം ലഭിക്കും. നമുക്ക് അതിനുവേണ്ടി ആശിക്കുവാനും പ്രവർത്തിക്കുവാനും ഇന്നു് അത്യന്താപേക്ഷിതമായിട്ടുള്ള വിദ്യാഭ്യാസപരിഷ്കരണം സാധിക്കുന്നതിനും സഹായകമാകും എന്നു് നമുക്ക് പ്രതീക്ഷിക്കാം. അതിൽക്കൂടി സംയോജിതമനുഷ്യവികാസത്തിൻെറ സമ്പൂർണ്ണദർശനത്തിൻെറ വെളിച്ചത്തിൽ നമ്മുടെ പൗരാണികസമൂഹത്തെയും രൂപാന്തരപ്പെടുത്താം. ഇതിനുവേണ്ടി പ്രവർത്തിക്കുകയെന്നതു് സാമാന്യമായി നമ്മുടെ രാജ്യത്തിലെ സമസ്തപൗരന്മാരുടെയും സവിശേഷമായി വിദ്യാഭ്യാസ അസോസിയേഷനുകളിലെ അംഗങ്ങളുടെയും കർത്തവ്യവും അവകാശവുമാണ്. എൻെറ നന്ദിയും ആശിസ്സുകളും ദയവായി സ്വീകരിക്കുക.

# 12

## വേദാന്തത്തിന്റെ വെളിച്ചത്തിൽ വിദ്യാഭ്യാസവും ശാസ്ത്രവും ആത്മീയതയും*

### 1 ആമുഖം

ഈ ബിരുദദാനസമ്മേളനത്തിൽ നിങ്ങളോട് സംസാരിക്കുന്നതിനും ഈ സന്ദർഭത്തിൽ നിങ്ങളോടൊപ്പം സന്തോഷത്തിൽ പങ്കുചേരുന്നതിനും എന്നെ ക്ഷണിച്ചതിന്ന് ഞാൻ ബർഡ്വാൻ സർവ്വകലാശാലയോട് നന്ദിയുള്ളവനാണ്. ഇന്ന് ഡിഗ്രികളും, ഡിപ്ലോമകളും, മെഡലുകളും സ്വീകരിച്ച വിദ്യാർത്ഥികൾക്ക് എന്റെ സ്നേഹാശംസകൾ. സത്യസന്ധവും മാന്യവുമായ ഒരു ജീവിതവൃത്തി സമ്പാദിക്കുന്നതിനുള്ള ജീവിതസമരത്തിനും തങ്ങളുടെ മാതൃഭൂമിയോട് പൗരന്മാരെന്ന നിലയിൽ ഉത്തരവാദിത്തങ്ങൾ നിറവേററുന്നതിനും ഉള്ള അവരുടെ ശ്രമത്തിന്നു ഞാൻ അവർക്ക് എല്ലാ വിജയങ്ങളും നേന്നുകൊള്ളുന്നു.

നമ്മുടെ രാജ്യത്തുള്ള ഉന്നതവിദ്യാഭ്യാസകേന്ദ്രങ്ങൾ എന്നറിയപ്പെടുന്ന നൂറോളം കേന്ദ്രങ്ങളിൽ ഒന്നാണ് ഈ സർവ്വകലാശാല. ഹൈസ്ക്കൂളുകൾ എന്നു വിളിക്കപ്പെടുന്ന സെക്കൻററി വിദ്യാഭ്യാസസ്ഥാപനങ്ങളെ അപേക്ഷിച്ചാണ് ഇവയെ ഉന്നതവിദ്യാഭ്യാസകേന്ദ്രങ്ങൾ എന്ന് വിളിക്കുന്നത്. ഈ ഉന്നതവും ഉന്നതതരവുമായ വിദ്യാഭ്യാസത്തിന്റെ ആകെ സങ്കല്പവും സ്വഭാവവും ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലും നമ്മുടെ രാജ്യത്തുമുള്ള മനുഷ്യരാശിയുടെ സ്ഥിതിഗതികളിൽനിന്ന് ഗുരുതരമായ വെല്ലുവിളികൾ നേരിട്ടുകൊണ്ടിരിക്കുകയാണ്. അതിനാൽ നമ്മുടെ ജനത പ്രത്യേകിച്ച് വിദ്യാർത്ഥികളും അദ്ധ്യാപകരും ഈ സാഹചര്യത്തെ വിമർശനാത്മകവും ഗവേഷണപരവുമായ പരിശോധനയ്ക്ക് വിധേയമാക്കേണമെന്നത് വളരെ പ്രസക്തമാണ്. ഈ ബിരുദദാനപ്രസംഗത്തിൽ പൗരസ്ത്യരുടെയും പാശ്ചാത്യരുടെയും ഉത്തമപൈതൃകങ്ങളായ ആത്മീയതയെയും

---

* 1967 ഫെബ്രുവരി 30-ാംനു- ബർഡ്വാൻ യൂനിവേർസിററിയിൽ ചെയ്ത കോൺവൊക്കേഷൻ പ്രസംഗം.

ശാസ്ത്രത്തെയും കുറിച്ച് ഞാൻ സഞ്ചയിച്ചിട്ടുള്ള അറിവിൻെറ വെളിച്ചത്തിൽ ഇതു് ചുരുക്കി നിർവ്വഹിക്കേണമെന്നു് ആഗ്രഹിക്കുന്നു.

## 2 യുനെസ്കോ വിദ്യാഭ്യാസ റിപ്പോർട്ടു്: 'ആയിത്തീരാനുള്ള പഠനം'

ഫ്രാൻസിലെ മുൻപ്രധാനമന്ത്രിയും വിദ്യാഭ്യാസമന്ത്രിയുമായ എഡ്ഗാർഫോറിൻെറ അദ്ധ്യക്ഷതയിലുള്ള വിദ്യാഭ്യാസവികസനത്തിനുള്ള അന്താരാഷ്ട്രീയ കമ്മീഷൻവഴി യുനെസ്കോ പ്രയോജനപ്രദമായ കാര്യങ്ങൾ ഈ രംഗത്തു് ചെയ്തുകഴിഞ്ഞിട്ടുണ്ടു്. 'ആയിത്തീരാനുള്ള പഠനം', ഇന്നത്തെയും നാളത്തെയും വിദ്യാഭ്യാസലോകം എന്ന അർത്ഥവത്തായ ശീർഷകത്തിൽ ആ കമ്മീഷൻ ഒരു പ്രാരംഭ റിപ്പോർട്ടു് സമർപ്പിക്കുകയുണ്ടായി. ഈ റിപ്പോർട്ടു് സമർപ്പിച്ചുകൊണ്ടു് 1972 മെയ് 18-ാം തീയതി യുനെസ്കോ ഡയറക്ടർ ജനറലിന്നു് അതിൻെറ ചെയർമാൻ ഇപ്രകാരം എഴുതി. ('Learn to be' പേജ് V–VI)

''നാലു് അടിസ്ഥാനപരമായ സങ്കല്പങ്ങളാണു് ആരംഭംമുതൽക്കേ നമ്മുടെ പ്രവർത്തനത്തിന്നുള്ളതു്. ഒന്നാമത്തേതു് നാം ഏറ്റെടുത്ത പ്രവർത്തനത്തിനുള്ള ഒരു ന്യായീകരണമാണു്. അതായതു് ഒരേ ലക്ഷ്യത്തിലേയ്ക്കു് നീങ്ങിക്കൊണ്ടിരിയ്ക്കുന്നതും പൊതുവായ അഭിലാഷങ്ങളിലും പ്രശ്നങ്ങളിലും പ്രവണതകളിലും നിഴലിക്കുന്നതും വിവിധങ്ങളായ രാഷ്ട്രങ്ങളുടെയും സംസ്കാരങ്ങളുടെയും രാഷ്ട്രീയമായ ഇച്ഛകളുടെയും വികാസത്തിൻെറ തോതുകളുടെയും മദ്ധ്യത്തിൽ ഒരു അന്താരാഷ്ട്ര സമൂഹം നിലനിൽക്കുന്നുണ്ടെന്ന യാഥാർത്ഥ്യം. ഇതിന്നു് അനുബന്ധമായി മാറിമറയുന്ന ഭിന്നതകളും കുഴപ്പങ്ങളുമുണ്ടെങ്കിലും ഭരണക്കൂടങ്ങളുടെയും ജനതകളുടെയും അടിസ്ഥാനപരമായ ഐക്യദാർഢ്യം.

രണ്ടാമതായി ഓരോരുത്തൻെറയും കഴിവുകളെ സാക്ഷാൽക്കരിക്കുന്നതിന്നും സ്വന്തം ഭാവി രൂപപ്പെടുത്തുന്നതിന്നുള്ള പങ്കാളിത്തത്തിനും ഒരോരുത്തനും ഉള്ള അവകാശത്തിൻെറ സങ്കല്പത്തിലുള്ള ജനാധിപത്യത്തിലുള്ള വിശ്വാസം. ഇത്തരം സങ്കല്പത്തോടെയുള്ള ജനാധിപത്യത്തിൻെറ ആണിക്കല്ലു് വിദ്യാഭ്യാസമാണു്. എല്ലാവർക്കും പ്രാപ്യമായ വിദ്യാഭ്യാസം മാത്രമല്ല ലക്ഷ്യങ്ങളും മാർഗ്ഗങ്ങളും നൂതനമായി സങ്കല്പിക്കപ്പെട്ടിട്ടുള്ള വിദ്യാഭ്യാസം.

മൂന്നാമത്തെ സങ്കല്പം മനുഷ്യൻെറ വ്യക്തിപ്രഭാവത്തിൻെറ എല്ലാ സമ്പന്നതയോടുംകൂടിയുള്ള സമ്പൂർണ്ണമായ വികാസം എന്നതായിരിക്കണം വികാസത്തിൻെറ ലക്ഷ്യം എന്നതാണു്. അതു

പോലെ അവൻെറ രൂപപ്രകാശത്തിൻെറയും ഒരു വ്യക്തി, കടുംബാംഗം, സമൂഹത്തിലെ അംഗം, പൗരൻ, ഉല്പാദകൻ, സാങ്കേതിക കണ്ടുപിടുത്തക്കാരൻ, രചനാത്മക സ്വപ്നജീവി എന്നീ നിലകളിലൊക്കെയുള്ള നാനാ പ്രതിബദ്ധതയുടെ സങ്കീർണ്ണതയുടെ വികാസവും ഇതിൽ ഉൾക്കൊള്ളുന്നു.

ഞങ്ങളുടെ അവസാനത്തെ സങ്കല്പമാകട്ടെ സർവ്വസ്പർശകവും ജീവാവസാനംവരെ നിലനില്ക്കുന്നതുമായ ഒരു വിദ്യാഭ്യാസത്തിനു മാത്രമേ ഇത്തരത്തിലുള്ള ഒരു സമ്പൂർണ്ണമനുഷ്യനെ സൃഷ്ടിക്കുവാൻ കഴിയുകയുള്ളു എന്നതാണ്. കൂടുതൽ കർശനമായ വിലക്കുകൾ വ്യക്തികളെ ഛിന്നഭിന്നമാക്കുന്ന ഈ സന്ദർഭത്തിൽ ഇത്തരം വ്യക്തികളുടെ ആവശ്യം വർദ്ധിച്ചുവരികയാണ്. നാം ഒരേ അടിക്ക് എക്കാലത്തേയ്ക്കുമായുള്ള അറിവ് സമ്പാദിക്കുന്നതിൽ തീവ്രമായ ആവേശം കാണിക്കാതെ ജീവിതത്തിൽക്കൂടി എപ്പോഴും രൂപപ്പെട്ടുവരുന്ന വിജ്ഞാനഘടനയെ പടുത്തുയർത്താനാണ് അതായത് ആയിത്തീരുകയെങ്ങനെയെന്ന് പഠിക്കുകയാണ് വേണ്ടത്''.

## 3 'ആയിത്തിരാനുള്ള പഠനം' :ഒരു ഭാരതീയ വിലയിരുത്തൽ

ഈ സന്ദർഭത്തിൽ ഭാരതീയമായ കാഴ്ചപ്പാടിൽ റിപ്പോർട്ടിൻെറ ഒരു സംക്ഷിപ്ത നിരൂപണം വിജ്ഞാനപ്രദമായിരിക്കും. 1973 ഏപ്രിൽ മാസത്തിൽ ഇന്ത്യൻ നേഷനൽ യുനെസ്കൊ കമ്മീഷനു സമർപ്പിക്കപ്പെട്ട റിപ്പോർട്ടിനെക്കുറിച്ച് നടത്തിയ എഴുത്തുകുത്തുകളെ അടിസ്ഥാനപ്പെടുത്തിയാണ് ഞാൻ അതു് ഇവിടെ കൈകാര്യം ചെയ്യുന്നതു്.

റിപ്പോർട്ട് തയ്യാറാക്കിയവർ ലോകവിദ്യാഭ്യാസ പ്രശ്നങ്ങളെ സമഗ്രമായ വിധത്തിൽ വിലയിരുത്തിയിട്ടുണ്ട്. എന്നിരുന്നാലും അവർ വിദ്യാഭ്യാസത്തിൻെറ ലക്ഷ്യങ്ങളെക്കുറിച്ചും മനുഷ്യരാശിയുടെ മുഴുവൻ പൈതൃകസ്വത്തായ ഭാരതീയ ഉപനിഷത്തുക്കളുടെ മനുഷ്യസ്വഭാവത്തെക്കുറിച്ചുള്ള അഗാധമായ പഠനത്തിൽനിന്നുദയം ചെയ്യുന്ന സയുക്തികമായ ഉൾക്കാഴ്ചയെ സംയോജിപ്പിച്ച മനുഷ്യജീവിതത്തിൻെറ സർവ്വവശങ്ങളെയും സ്പർശിക്കുന്ന സമഗ്രമായ ഒരു ശാസ്ത്രീയഘടന രൂപപ്പെടുത്തുന്നതിനെക്കുറിച്ചും ആധുനിക ശാസ്ത്രീയ മാനവികത വികസിപ്പിച്ചെടുക്കുന്നതിനെക്കുറിച്ചും വേണ്ടവിധത്തിൽ ശ്രദ്ധിക്കുകയും അഗാധമായ അന്വേഷണം നടത്തുകയും ചെയ്തിട്ടില്ലെന്ന ന്യൂനത പ്രത്യേകം ചൂണ്ടിക്കാണിക്കേണ്ടതായിട്ടുണ്ട്. ഞാൻ രചിച്ച 'ഉപനിഷത്തുക്കളുടെ സന്ദേശം' എന്ന ഗ്രന്ഥത്തിൻെറ

ഒന്നാം പതിപ്പിനെ വിമർശനാത്മകമായി വിലയിരുത്തിക്കൊണ്ട് ബ്രിട്ടീഷ് ജൈവശാസ്ത്രജ്ഞനായ പരേതനായ ജൂലിയൻ ഹക്സ്‌ലി അയച്ചിരുന്ന ഒരു കത്തിൽ മനുഷ്യപ്രകൃതിയെക്കുറിച്ച് വളരെയേറെ പുതിയ അറിവുകൾ ഉപനിഷത്തുക്കൾ എനിക്ക് പ്രദാനം ചെയ്തിട്ടുണ്ട്'' എന്ന് എഴുതുകയുണ്ടായി.

മനുഷ്യന്റെ അഹംബോധം ശാരീരികമായ പരിമിതികളുടെ അധീനതയിൽനിന്ന സ്വതന്ത്രമായി യഥാർത്ഥ ആത്മസത്തയുടെ അപരിമിതമായ പരിണാമത്തിലേയ്ക്ക് വികസിക്കുവാൻ അതായത് സങ്കുചിതമായ അഹന്തയെ കേന്ദ്രീകരിച്ചുകൊണ്ടുള്ള വ്യക്തിത്വം യഥാർത്ഥമായ ആത്മാവിനെ കേന്ദ്രീകരിച്ചുകൊണ്ടുള്ള വ്യക്തിപ്രഭാവമായി വികസിക്കുവാൻ പററിയ മനുഷ്യപ്രകൃതിയെയോ അതിന്ന സഹായകമായ ഉപായങ്ങളെയോ വിദ്യാഭ്യാസലക്ഷ്യങ്ങളും ശാസ്ത്രീയ മാനവികതയും എന്ന അതിപ്രധാനമായ വിഷയങ്ങളെക്കുറിച്ചു ചിന്തിച്ച ഈ റിപ്പോർട്ടിന്റെ കർത്താക്കൾ കണക്കിലെടുത്തതായി കാണുന്നില്ല. സ്വാർത്ഥത്തിൽ കേന്ദ്രീകരിച്ച വ്യക്തിത്വത്തെ പരേതനായ ബർട്രാൻഡ് റസ്സൽ ഒരു ബില്യാർഡ്പന്തിനോടാണ് ഉപമിക്കുന്നത്. അതായത് ഒരു ബില്യാർഡ്പന്തിന്ന് മറെറാരു ബില്യാർഡ്പന്തിനോടുള്ള ഒരേയൊരുബന്ധം സംഘട്ടനം എന്നതു മാത്രമാണ്. എന്നാൽ മനുഷ്യക്ക്‌ാകട്ടെ തങ്ങളുടെ വ്യക്തിപ്രഭാവങ്ങളെ പരസ്പരം അനുപ്രവേശിപ്പിക്കുവാനും വിനിമയംചെയ്യാനും പരസ്പരം സ്നേഹിക്കുവാനും കഴിയും. ജൂലിയൻ ഹക്സ്‌ലിയുടെ നിർവ്വചനം ഞാൻ 'ഉപനിഷത്തുക്കളുടെ സന്ദേശം' എന്ന ഗ്രന്ഥത്തിൽ ഉദ്ധരിച്ചപ്രകാരം (പേജ് 420.)

'വെറും ശാരീരികമായ വ്യക്തിത്വത്തെ അതിക്രമിച്ച് ബോധപൂർവ്വമായ പങ്കാളിത്തത്തിലേയ്ക്ക് ഉയരുന്ന വ്യക്തികളാണ് പ്രഭാവശാലികളായ വ്യക്തികൾ.'

വ്യക്തിത്വത്തിൽനിന്ന് വ്യക്തിപ്രഭാവത്തിലേയ്ക്കുള്ള ഈ പരിണാമത്തെയാണ് വേദാന്തം മനുഷ്യന്റെ ആത്മീയവളർച്ചയെന്നും 20-ാം ശതകത്തിലെ ജീവശാസ്ത്രം മാനസിക സാമൂഹ്യപരിണാമമെന്നും വിളിക്കുന്നത്. ഇതാകട്ടെ അഗാധമായ മനുഷ്യനെക്കുറിച്ചുള്ള ശാസ്ത്രം അതായത് മനുഷ്യന്റെ യഥാർത്ഥആത്മാവിനെക്കുറിച്ചുള്ള ശാസ്ത്രമാണ്. ഇതിനെയാണ് ഉപനിഷത്തുകൾ അദ്ധ്യാത്മവിദ്യയെന്നും ജൂലിയൻ ഹക്സ്‌ലി ആധുനിക പാശ്ചാത്യചിന്ത ഏതിലേയ്ക്ക് വികസിക്കണമെന്ന് ആഗ്രഹിച്ചുവോ ആ മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രമെന്നും വിളിക്കുന്നത്. മനുഷ്യനെ അവന്റെ ശാരീരിക അതിർത്തിക്കപ്പുറം മാനസിക സാമൂഹ്യ പരിണാമത്തിലേക്ക് പരി

വത്തനം ചെയ്യുവാൻ സഹായിക്കുന്ന ശാസ്ത്രവും സാങ്കേതികതയു മാണിത്. മനുഷ്യന്റെ ഈ പരിണാമം കൈവരുത്തുവാൻ ഭൗതിക ശാസ്ത്രങ്ങൾക്കുമാത്രം സാദ്ധ്യമല്ല. എന്നാൽ അവയ്ക്ക് അതിന്നാവശ്യമായ സാഹചര്യങ്ങളെ മനുഷ്യന്നു പ്രദാനംചെയ്യാൻ കഴിയും. ''പ്ലൂട്ടോണിയത്തെ ശിഥിലമാക്കാൻ ശാസ്ത്രത്തിന്നു കഴിയും. എന്നാൽ അതിന്നു മനുഷ്യഹൃദയത്തിലെ തിന്മയെ ശിഥിലമാക്കാൻ സാദ്ധ്യമല്ല.'' എന്നു ഐൻസ്റ്റൈൻ പറയുന്നു. ഈ അഭിപ്രായത്തിന്റേകൂടെ ഭൗതികശാസ്ത്രങ്ങൾക്ക് മനുഷ്യന്റെ സന്തുഷ്ടിക്കുവേണ്ട സാഹചര്യങ്ങൾ സൃഷ്ടിക്കാൻമാത്രമെ കഴിയുകയുള്ളവെന്നും അവന്റെ സന്തുഷ്ടി ഉറപ്പുവരുത്താൻ അവയ്ക്ക് സാദ്ധ്യമല്ലെന്നുമുള്ള നിരവധി ശാസ്ത്രജ്ഞന്മാരുടെ, പ്രത്യേകിച്ച് രണ്ടാം ലോകമഹായുദ്ധത്തിനുശേഷമുള്ള ശാസ്ത്രജ്ഞന്മാരുടെ വിലയിരുത്തലുകൾ നാം ശ്രദ്ധിക്കേണ്ടതായുണ്ട്.

'ആയിത്തീരാനുള്ള പഠനത്തിന്റെ' 154-ാം പേജിലെ പരാമശം മനുഷ്യൻ ആന്തരലോകത്തിന്റെ രഹസ്യത്തെ വിശദീകരിക്കാനുള്ള ശ്രമത്തിൽ ഇത്രയധികം ഇന്നുവരെ വലിച്ചുനീട്ടിയതായി കാണുന്നില്ല. എന്നാൽ ആ ശ്രമം, ഖേദപൂർവ്വം ഞാൻ ചൂണ്ടിക്കാണിക്കട്ടെ. സർ ജൂലിയൻ ഹക്സ്‌ലി അഭിപ്രായപ്പെട്ടതുപോലെ വെറും ഉപരിതലത്തിലെ ചുണങ്ങുകൾമാത്രമായ ആധുനിക പാശ്ചാത്യ സംഭാവനകളെ അപേക്ഷിച്ച് ഉപനിഷത്തുകളുടെ കത്താക്കളായ ഋഷിമാർ ശാസ്ത്രീയവും അഗാധവുമായ ഗവേഷണങ്ങളുടെ ഫലമായി കണ്ടുപിടിച്ച മനുഷ്യന്റെ ആന്തരപ്രകൃതിയുടെ അഗാധരഹസ്യങ്ങളെക്കുറിച്ചുള്ള സംഭാവനകൾ തികച്ചും നാം അവഗണിക്കുകയോ അവയുടെ നേരെ കണ്ണടയ്ക്കുകയോ ചെയ്തിരിക്കുകയാണ്.

'ആത്മനിയന്ത്രണത്തിന്റെ ആവശ്യകത, ശാസ്ത്രീയവും സദാചാരപരവുമായ പരിശീലനം എന്നിവയെ പരാമശിക്കുന്ന 148-ാം പേജിൽനിന്നും ''വിദ്യാഭ്യാസ പ്രവത്തനങ്ങളിൽ മനുഷ്യനെ സ്വയം തന്നെ സമാധാനകാംക്ഷിയാക്കാൻ സഹായിക്കുന്ന എന്തിന്നും, അവനെ അസന്തുഷ്ടമായ ഒററപ്പെടലിൽനിന്നും ഏകാന്തതയിൽ നിന്നും പുറത്തേക്ക് കൊണ്ടുവരാൻ സഹായകമായ എല്ലാററിന്നും ജനങ്ങൾക്കിടയിൽ സ്വസ്ഥരത കൈവരുത്തുന്നതിന്നു സഹായകമായ കാര്യങ്ങളെക്കുറിച്ചും പരാമശിക്കുന്ന 153-ാം പേജിന്നും സ്വന്തം ശാക്തികൾ ബോധതലത്തിന്റെ വിജ്ഞാനത്തിലേക്ക് പ്രസരിപ്പിക്കുന്നതിനെക്കുറിച്ച് പരാമശിക്കുന്ന 154-ാം പേജിന്നും അവനവനോടുതന്നെ സത്യസന്ധതപുലത്തുന്നതിന്നും സ്വന്തം തൊഴിലിന്നും സ്വഭാവത്തിന്നുമുള്ള നിയമങ്ങൾ എത്രത്തോളം ഗാഢമായി അനുസ

രിക്കുന്നുവോ അത്രത്തോളം മനുഷ്യരാശിയുടെ പൊതുവെയുള്ള തൊഴിലിനോട്ട് അവൻ അടുത്തുവരുമെന്നതിന്നും അതിന്നും പുറമെ മററു ജനങ്ങളുമായി വിനിമയം നടത്തുന്നതിന്ന് അവനെ കൂടുതൽ പ്രാപ്തനാക്കുന്നതിന്നും ഇതിൻെറ കർത്താക്കൾ നല്കുന്ന ഊന്നൽ എന്നിവയെല്ലാം പ്രശംസാർഹമായ വികാരങ്ങളും പ്രസ്താവനകളും ആണ്. എങ്കിലും അവയൊന്നും ഇന്നത്തെ ഭൗതികശാസ്ത്രങ്ങളോ ശാസ്ത്രീയ മാനവികതയൊ പ്രദാനംചെയ്ത മനുഷ്യസ്വഭാവത്തെക്കുറിച്ചുള്ള ഒരു വസ്തുതയിൽനിന്നും ഉദയംചെയ്തതോ നിലനില്ക്കുന്നതോ അല്ല. ഈ അഭികാമ്യമായ എല്ലാ വികാസങ്ങളും ഉദയംചെയ്തതും നിലനില്ക്കുന്നതും മനുഷ്യൻെറ വേദാന്തപഠനത്തിൻെറ ഫലമായി ലഭിച്ച അഗാധമായ വസ്തുതകളിൽനിന്നാണ്. വേദാന്തം മനുഷ്യൻെറ ശാരീരികവും മാനസികവുമായ തലത്തിൽനിന്നതീതമായ ആത്മീയവികാസമെന്നും 20-ാം ശതകത്തിലെ ജീവശാസ്ത്രം ശാരീരികതലത്തിൽനിന്നുള്ള മനുഷ്യൻെറ മാനസിക-സാമൂഹ്യതലത്തിലേയ്ക്കുള്ള പരിണാമമെന്നും വിളിയ്ക്കുന്നതെന്തിനെയാണോ അത്ത് ഈ വളർച്ചയുടെ ഉപോല്പന്നമാണ്.

ആധുനികയുഗത്തിലെ മനുഷ്യന്ന് തൻെറ ആന്തരപ്രകൃതിയുടെ അഗാധരഹസ്യത്തെക്കുറിച്ച് അറിവില്ലാത്തതും അവനെ ശാരീരികതലത്തിൽനിന്ന് മാനസിക—സാമൂഹ്യതലത്തിലേയ്ക്ക് ഉയർത്തിക്കൊണ്ടുവരാൻ പററിയ ഏററവും നല്ല ബാഹ്യസാഹചര്യം അവൻെറ ഭൗതികശാസ്ത്രവൈദഗ്ദ്ധ്യവും സാങ്കേതികശാസ്ത്രകൗശലവും അവന്നു നല്കിയിട്ടും അവനെ ആ നിലയിലേയ്ക്ക് ഉയർത്തുവാനോ ആ നിലയിലേയ്ക്കുയരുന്നതെങ്ങനെയെന്നു പഠിപ്പിക്കുവാനോ ഉള്ള ശ്രമങ്ങൾ ഉണ്ടായില്ല എന്നതാണ് വ്യക്തമായ കാരണം. തത്ഫലമായി അവൻ സ്വന്തം ശാരീരികതലത്തിൽത്തന്നെ വളർച്ചമുട്ടിനില്ക്കുകയും ബാഹ്യമായ സമ്പത്തിലും അധികാരത്തിലും മാത്രം ഒതുങ്ങിനിന്നുകൊണ്ട് ജനക്കൂട്ടത്തിനിടയിലെ ഒരു ഏകാന്തജീവിയെന്ന നിലയിലും യാന്ത്രികമായി കാര്യക്ഷമതയും സ്വപ്ന്യൂന്മുഖതയും ഉൽക്കണ്ഠയും പ്രദർശിപ്പിക്കുകയും അതേയവസരത്തിൽ ആന്തരമായി കൂടുതൽക്കൂടുതൽ മടപ്പും സർഗ്ഗവിമുഖതയും പ്രത്യക്ഷമാക്കുകയും ചെയ്യുന്ന ആന്തരമായ ദാരിദ്ര്യത്തിൻെറയും ബലഹീനതയുടെയും ദുരന്തരംഗം അഭിനയിക്കുകയും ചെയ്യുന്ന സ്ഥിതിഗതികളാണ് ഇന്നു നാം കണ്ടുകൊണ്ടിരിക്കുന്നതു്.

മനുഷ്യൻ തൻെറ ശാരീരികവും മാനസികവുമായ തലത്തിന്നപ്പുറം കിടക്കുന്ന ആത്മീയ മേഖലയിലേയ്ക്ക് നിരന്തരമായി വളർന്നുകൊണ്ടിരിക്കുകയെന്നതു് മാത്രമാണ് വൈയക്തികവും സാമൂഹ്യവു

മായ ഈ വൈകൃതത്തിന്ന് വ്യക്തമായ പരിഹാരമായിട്ടുള്ളത്. ഉന്നതപരിണാമമായ ഈ ആത്മീയ വികാസത്തിന്ന് അതിൻേറതായ ഒരു ശാസ്ത്രവും സാങ്കേതികമാർഗ്ഗവുമുണ്ട്. വേദാന്തമനുസരിച്ച് മനുഷ്യനെന്നനിലയിൽ പരിണാമത്തിൻെറ ഉന്നതതലത്തിലിരിക്കുന്ന ഒരു ജീവിയുടെ അർത്ഥപൂർണ്ണമായ ഏതു വിദ്യാഭ്യാസ സമ്പ്രദായവും ഇതിനെ സാദ്ധ്യമാക്കുന്നു; അഥവാ സാദ്ധ്യമാക്കേണ്ടതാണ്.

അപ്പോഠംമാത്രമാണ് ആജീവനാന്തവിദ്യാഭ്യാസമെന്നോ, ഒരു സമ്പൂർണ്ണമനുഷ്യനെ വാർത്തെടുക്കുന്ന വിദ്യാഭ്യാസമെന്നോ, ആകുന്ന വിദ്യാഭ്യാസമെന്നല്ലാതെ ആയിത്തീരേണ്ടുന്ന വിദ്യാഭ്യാസമെന്നോ ഉള്ള നമ്മുടെ സങ്കല്പം സഫലമായിത്തീരുന്നത്. അല്ലാത്തപക്ഷം ശ്രീരാമകൃഷ്ണൻെറ താഴെപ്പറയുന്ന സൂക്തങ്ങളുടെ അനുമതിയുള്ള ഈ മനോഹരവും സാർത്ഥകവുമായ സങ്കല്പം ആയിത്തീരലിന്നുള്ള പഠനത്തിൻെറ കർത്താക്കളുടെ ആത്മാർത്ഥമായ പ്രതിഷേധങ്ങളുണ്ടായാലും ജീവിതകാലം മുഴുക്കെ പുതിയ പുതിയ അറിവുകളുടെയും അഭിരുചികളുടെയും സമ്പാദനം മാത്രമായി ചുരുങ്ങിപ്പോകും. ആയിത്തീരാനുള്ള പഠനം വേദാന്തം പ്രദാനംചെയ്യുന്ന അഗാധമായ മനുഷ്യനെക്കുറിച്ചുള്ള പഠനത്തിൻെറ വെളിച്ചത്തിലാണ് കൂടുതൽ പ്രശോഭിക്കുക.

## 4 വിദ്യാഭ്യാസം–പ്രവർത്തനക്ഷമവും ലക്ഷ്യബോധമുള്ളതുമെന്ന നിലയിൽ

ലക്ഷ്യബോധത്തോടെയുള്ള പഠനവും പ്രവർത്തനക്ഷമമായ പഠനവും മനുഷ്യശിശുവിന്ന് സ്വയം സഫലീകരണത്തിന്നു സഹായകമാകുന്നമെന്നനിലയിൽ സംവിധാനം ചെയ്യപ്പെട്ട ഏതു വിദ്യാഭ്യാസപദ്ധതിയുടെയും രണ്ട് അഭേദ്യങ്ങളായ അംശങ്ങളായിരിക്കേണ്ടതുണ്ട് ആധുനിക പാശ്ചാത്യനും ജപ്പാൻകാരനും ഈ രംഗത്തു നേടിയ സമുന്നതമായ കാര്യശേഷി ഭൗതികശാസ്ത്രത്തിൻെറയും അതിൻെറ സാങ്കേതിക ഫലത്തിൻെറയും ശിക്ഷണത്തിൻെറ സന്തതിയാണ്. നമ്മുടെ രാജ്യം ആധുനികകാലഘട്ടത്തിൻെറ ആരംഭദശയിൽ ഈ രംഗത്തു് പിന്നോക്കമായിരുന്നെങ്കിലും രാഷ്ട്രീയസ്വാതന്ത്ര്യത്തിൻെറ ലബ്ധിയോടുകൂടി ക്രമികമായി പുരോഗമിച്ചു വരികയാണ്. പ്രൈമറിതലം മുതൽ സ്കൂൾഫൈനൽതലം വരെയുള്ള എല്ലാ കുട്ടികൾക്കും സർവ്വകലാശാലാതലം വരെ പോകുന്ന ചിലരെ ഒഴിച്ചുനിർത്തിയാൽ വിശാലപരിധിയിലുള്ള സാങ്കേതിക പരിശീലന കോഴ്സുകൾമൂലം സുശക്തമാക്കപ്പെട്ട ആധുനിക ശാസ്ത്രവിദ്യാഭ്യാസം ലഭിക്കാനുള്ള അനുഗ്രഹം കൈവരുന്ന സമയത്തു് നമ്മുടെ രാഷ്ട്രത്തിന്നു സമുന്നതനിലയിലുള്ള പ്രായോഗിക

ശേഷി കൈവരുമെന്നു പ്രതീക്ഷിക്കാവുന്നതാണ്. അതാകട്ടെ നമ്മുടെ രാജ്യത്തിൽ അതിൻെറ സുദീഘമായ ചരിത്രത്തിൽ അഭൂതപൂവ്വമായ മനുഷ്യോജ്ജ്വവിഭവങ്ങളുടെ അതിഗംഭീരമായ വദ്ധനവിനെക്കുറിക്കുന്നതാണ്. വിജ്ഞാനം, സംഘടന, ആത്മശിക്ഷണം എന്നിവയിൽക്കൂടി ലഭ്യമാകുന്ന ഊജ്ജവിഭവങ്ങളെ സമ്പാദിക്കുന്നതിനുള്ള പാതയിലേയ്ക്കു് നമ്മുടെ വിദ്യാത്ഥികളെ നയിക്കുന്നതിനും പ്രേരിപ്പിക്കുന്നതിനും ഉതകുന്നവിധത്തിൽ നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസപ്രക്രിയയെ നവീകരിക്കുന്നതിനുള്ള എല്ലാ നടപടികളും നാം സ്വീകരിക്കേണ്ടതുണ്ടു്. 'രാഷ്ട്രം ശാശ്വതമായ പൗരുഷവും പ്രതിഭയും സമ്പാദിക്കേണ്ടതുണ്ടു്'' എന്നു് സ്വാമിജി കഴിഞ്ഞ ശതകത്തിൻെറ അന്ത്യത്തിലും പറയുകയുണ്ടായി. ഓരോ കുട്ടിയിലും വിശാലമായ ഊജ്ജവിഭവങ്ങൾ ഉണ്ടെന്നു നമ്മുടെ ദശനം ഉറപ്പിച്ചു പറയുന്നുണ്ടു്. തീപ്പെട്ടിക്കൊള്ളിയിൽ അന്തർലീനമായ തീ ഉരയ്ക്കൽകൊണ്ടു് പ്രത്യക്ഷപ്പെടുന്നതുപോലെ കുട്ടിയിലുള്ള ഊജ്ജം പ്രത്യക്ഷീഭവിക്കുന്നതിനുതകുന്ന തപസ്സ്, അതായതു് ശിക്ഷണമാണു് വിദ്യാഭ്യാസം.

## 5 ഭാവനയെ പോഷിപ്പിക്കുന്ന വിദ്യാഭ്യാസം

പ്രവത്തനക്ഷമമായ വിദ്യാഭ്യാസം അതിനു സമസ്ക്കന്ധമായി ലക്ഷ്യബോധമുളവാക്കുന്ന വിദ്യാഭ്യാസത്തിനു് ഊന്നൽ നല്കാതെ ബഹുദൂരം കൊണ്ടുപോകുന്നതു് മനുഷ്യാത്മാവിൻെറയും മാനവിക സാമൂഹ്യ സ്ഥിതിയുടെയും വൈകൃതത്തിൽ പയ്യവസാനിക്കും. ഈ കുഴഞ്ഞുമറിയലുകളും തൽഫലമായുണ്ടാകുന്ന മാനുഷിക നിഷ്ഫലതയും മറ്റുതരത്തിൽ ആധുനിക ശാസ്ത്രീയ കാലഘട്ടത്തിൻെറ പ്രകാശത്തിന്മേൽ ഇരുണ്ട നിഴൽ വീഴ്ത്തും. കായികമായ ആരോഗ്യവും ജീവസ്സുമായി സമ്മേളിച്ചുകൊണ്ടുള്ള ബുദ്ധിയുടെയും ഇച്ഛാദാർഢ്യത്തിൻെറയും ശിക്ഷണത്തിൽനിന്നുളവാകുന്ന കമ്മശേഷി ഭൗതികസംതൃപ്തിക്കുവേണ്ടിയുള്ള അനന്തമായ അന്വേഷണത്തോടുകൂടിച്ചേരുമ്പോൾ അതു് സൗന്ദ്ര്യാത്മകമായ ആവേശത്തെയും ഭാവനയെയും വീപ്പുമുട്ടിക്കുകയും ആത്മാവിനെ ഞെരിച്ചുകളയുകയും ചെയ്യും. പ്രയുക്തശാസ്ത്രത്തിൻെറ വശ്യതയും ഫലങ്ങളും ശുദ്ധശാസ്ത്രത്തിൻെറ വേരുകളെ ഞെരുക്കിക്കളയുന്നുവെന്നതടക്കം ആധുനികസംസ്കാരത്തെ ഇപ്പോൾത്തന്നെ ഇതു പീഡിപ്പിച്ചുകൊണ്ടിരിക്കുകയാണു്. മനുഷ്യൻെറ അഗാധതരമായ ഒരു ദശനത്തിൻെറ മാഗ്ഗോപദേശമില്ലാതെ ലാഭത്തിനും അധികാരത്തിനും ഇന്ദ്രിയാഭിലാഷത്തിനുംവേണ്ടിയുള്ള അന്വേഷണം ബഹുദൂരം കൊണ്ടുപോകുന്നതു് ഉല്പാദനക്ഷമതയ്ക്കു് വിരുദ്ധമാകുമെന്നും മനുഷ്യനെ

അതു് അന്യതാബോധത്തിലേയ്ക്കും ദുഃഖത്തിലേയ്ക്കും നിഷ്ഫലതയിലേയ്ക്കും നയിക്കുമെന്നുമുള്ള പൗരാണികസത്യത്തെ അതു് അനാവരണംചെയ്യുന്നു. ഭാവനയുടെ ശിക്ഷണം സൎഗ്ഗാത്മകതയുടെ പോഷണത്തിന്നു് അത്യാവശ്യമാണു്. ശുദ്ധശാസ്ത്രത്തിന്റെയും കലയുടെയും സന്മാൎഗ്ഗശാസ്ത്രത്തിന്റെയും മതത്തിന്റെയും പിന്നിലുള്ള ഊൎജ്ജവും അതാണു്. ഈ കഴിവിന്റെ പ്രാധാന്യത്തെ പരാമൎശിച്ചുകൊണ്ടു് ലെനിൻ ഇപ്രകാരം പ്രസ്താവിച്ചു: (വി. ഐ. ലെനിൻ–കംപ്ലീററു് വർക്കു്, വാള്യം 45.)

'ഇതു് ഏററവും വിലപിടിച്ച ഒരു കഴിവാണു്. കവികൾക്കു് മാത്രമേ ഈ കഴിവു് അനുപേക്ഷണീയമായിട്ടുള്ളവെന്നു വിചാരിക്കുന്നതു് തെററും മൂഢമായ മുൻവിധിയുമാണു്. ഗണിതശാസ്ത്രത്തിനുംകൂടി ഇതാവശ്യമാണു്. കാരണം, ഭാവനയുടെ സഹായമില്ലാതെ വ്യവകലനമോ സങ്കലനമോ കണ്ടുപിടിക്കാൻ കഴിയുമായിരുന്നില്ല.'

പ്രായോഗികവിദ്യാഭ്യാസത്തിന്മേലുള്ള അനൎഹമായ ഈ ഊന്നൽ നിമിത്തം ഇന്ത്യയ്ക്കകത്തും പുറത്തുമുള്ള ഇന്നത്തെ ഉന്നത വിദ്യാഭ്യാസത്തിന്റെ പരിധി കണിശമായി സങ്കുചിതമാക്കപ്പെട്ടിരിക്കുകയാണു്. ലക്ഷ്യബോധത്തെയുംകൂടി ഉൾപ്പെടുത്തിക്കൊണ്ടു് അതു് വിസ്തൃതമാക്കേണ്ടിയിരിക്കുന്നു. പരേതനായ ബർട്രൻഡ് റസ്സൽ അഭിപ്രായപ്പെട്ടതുപോലെ ('സമൂഹത്തിൽ ശാസ്ത്രത്തിന്റെ സ്വാധീനം' പേജ് 120–121) മനുഷ്യന്റെ മൂഢതയെന്ന ലക്ഷ്യത്താൽ അനുഗതമായ മനുഷ്യന്റെ മാൎഗ്ഗത്തിലുള്ള വൈദഗ്ദ്ധ്യം എന്ന ഇന്നത്തെ സ്ഥിതിഗതി മനുഷ്യന്റെ ലക്ഷ്യത്തെക്കുറിച്ചുള്ള വിവേകമാക്കി രൂപാന്തരപ്പെടുത്താൻ ഈ ഒരു മാൎഗ്ഗമേയുള്ളു. എന്നിട്ടു് ഒരു താക്കീതോടെ അദ്ദേഹം ഉപസംഹരിക്കുന്നു: 'വിജ്ഞാനത്തിലെന്നതുപോലെ വിവേകത്തിലും മനുഷ്യൻ വളരുന്നില്ലെങ്കിൽ വിജ്ഞാനത്തിന്റെ ആധിക്യം ദുഃഖത്തിന്റെ ആധിക്യമായിത്തീരും.'

## 6 ലക്ഷ്യബോധമുള്ള വിദ്യാഭ്യാസവും അദ്ധ്യാത്മവിദ്യയും

പ്രായോഗികവിദ്യാഭ്യാസത്തിന്റെയും അത്രതന്നെ ലക്ഷ്യബോധത്തെ മുൻനിൎത്തിയുള്ള വിദ്യാഭ്യാസത്തിന്റെയും സ്വഭാവവും ഉള്ളടക്കവും മനുഷ്യസ്വഭാവത്തിലേയ്ക്കും മനുഷ്യന്റെ സാദ്ധ്യതകളിലേയ്ക്കുമുള്ള അവന്റെ ഉൾക്കാഴ്ചയെ ആശ്രയിച്ചിരിക്കും. എല്ലാ വിദ്യാഭ്യാസവും അതിന്റെ സാദ്ധ്യതയും മാൎഗ്ഗോപദേശവും ഉൾക്കൊ

ള്ളുന്നതു് അതിൻെറ പിന്നിലുള്ള മനുഷ്യൻെറ ദർശനത്തിൽ നിന്നാണു്. ആ ദർശനമാകട്ടെ മനുഷ്യനെ ശാരീരികതലത്തിന്നപ്പുറം നില്ക്കുന്ന ആത്മീയമായ ഒരു പരിണാമവുമില്ലാത്ത ഭൗതികശക്തികളുടെ വെറുമൊരു സന്തതിയായും ഇന്ദ്രിയാഭിലാഷങ്ങളുടെ സംതൃപ്തിക്കുവേണ്ടി ശ്രമിക്കുന്ന ഒരു അന്വേഷകനായും മാത്രം കാണുന്നതാണെങ്കിൽ ആ ദർശനത്താൽ നയിക്കപ്പെടുന്ന വിദ്യാഭ്യാസം ഒരു ഘട്ടത്തിൽ മനുഷ്യനിലും സമൂഹത്തിലുമുള്ള ഗുണങ്ങളുടെ അപചയത്തെ പ്രകാശിപ്പിക്കും. ആധുനിക പാശ്ചാത്യസംസ്കാരത്തിൽ മനുഷ്യൻെറ സ്ഥിതി ഇതാണു്. അതു് അവനെ ഊർജ്ജതന്ത്രത്തിൻെറയും രസതന്ത്രത്തിൻെറയും ജീവശാസ്ത്രത്തിൻെറയും ശീലങ്ങളെ ആശ്രയിക്കുന്ന മനശ്ശാസ്ത്രത്തിൻെറയും അടിസ്ഥാനത്തിലാണു് വീക്ഷിക്കുന്നതു്. അത്തരത്തിലുള്ള ഒരു ഭൗതികദർശനം മനുഷ്യൻെറ ഉപരിതലത്തെ മാത്രമേ സ്പർശിക്കുന്നുള്ളു. അതു് അജ്ഞാതനായ മനുഷ്യനെ മാത്രം സംബന്ധിക്കുന്ന പരേതനായ അമേരിക്കൻ ശാസ്ത്രജ്ഞൻ അലക്സിസ്സാരലിൻെറ വശ്യമായ ഭാഷയിൽപ്പറയുകയാണെങ്കിൽ 'അജ്ഞാതനായ മനുഷ്യ'നെ മനസ്സിലാക്കുന്നതിൽ പരാജയപ്പെട്ടിരിക്കുന്നു. ഹ്രസ്വമായ കാലയളവിൽ അതു് ശ്രദ്ധേയമായ ഫലമുളവാക്കിയേക്കാം. എന്നാൽ കാലാന്തരത്തിൽ അതു് ആപല്ക്കരമാണെന്നു ബോദ്ധ്യമാകും. മനുഷ്യനെ അഗാധതയിൽ വീക്ഷിക്കേണ്ടതുണ്ടു്. സർ ജൂലിയൻ ഹക്സ്‌ലി ആവശ്യപ്പെട്ടതുപോലെ 'മനുഷ്യസാദ്ധ്യതകളെക്കുറിച്ചുള്ള ശാസ്ത്ര'മെന്ന ഒരു നവീനശാസ്ത്രത്തിൻെറ ആവശ്യകതയുണ്ടു്.

ഇന്ത്യയിലെ മിക്കവാറും ജനങ്ങളെപ്പോലെതന്നെ ഇന്ത്യക്കു പുറത്തുള്ള ജനതയും മനുഷ്യസാദ്ധ്യതകളെക്കുറിച്ചുള്ള അത്തരമൊരു ശാസ്ത്രമാണു് യുഗങ്ങൾക്കപ്പുറം ഇന്ത്യ അതിൻെറ ഉപനിഷത്തുക്കളിലും ഗീതയിലും ആവിഷ്കരിച്ചതെന്നു് ഇന്നും അറിയാതെയിരിക്കുന്നവരാണു്. മാത്രമല്ല പ്രായോഗികവും ലക്ഷ്യബോധത്തോടുകൂടിയതുമായ വിദ്യാഭ്യാസമെന്ന നിലയിൽ കർമ്മത്തെയും മനനത്തെയും ആശ്ലേഷിക്കുന്ന സമ്പൂർണ്ണമായ ആത്മീയശാസ്ത്രം മനുഷ്യനെ അഗാധതയിൽ വീക്ഷിക്കുന്ന അദ്ധ്യാത്മവിദ്യയായ വേദാന്തയോഗശാസ്ത്രങ്ങൾ ഇന്നുവരെ പോഷിപ്പിച്ചുകൊണ്ടുവരികയാണെന്നതും ഇന്നും അവർക്കു് അജ്ഞാതമായിത്തന്നെയിരിക്കുന്നു. ജ്ഞാതനായ മനുഷ്യനും 'അജ്ഞാതനായ മനുഷ്യ'നും, ഭൗതികമനുഷ്യനും ആത്മീയമനുഷ്യനും തമ്മിൽ യാതൊരു സംഘർഷവും ഭാരതീയദർശനം വീക്ഷിക്കുന്നില്ല.

നമ്മുടെ ഇന്നത്തെ ജനത വിശിഷ്യ അദ്ധ്യാപകരും വിദ്യാർത്ഥികളും തങ്ങളുടെ വിമർശനപരമായ താല്പര്യവും അന്വേഷണവും

ഗവേഷണദ്രഷ്ടിയും പൗരാണികദേശീയപാരമ്പര്യത്തിൻെറ ആകർഷകവും ലാഭകരവുമായ ഈ വശത്തേയ്ക്ക് തിരിച്ചുവിടേണ്ടസമയം അതിക്രമിച്ചിരിക്കുന്നു. ഈ അന്വേഷണത്തിലും ഗവേഷണത്തിലും നാം പുരോഗമിക്കുന്തോറും നമ്മുടെ സ്വന്തം മാനവദർശനത്തിൻെറ വെളിച്ചത്തിൽ പുനരാവിഷ്ക്കരിക്കുകയും പ്രാവർത്തികമാക്കുകയും ചെയ്യുന്ന വിദ്യാഭ്യാസലക്ഷ്യങ്ങളിലും പ്രക്രിയകളിലുംകൂടി നമ്മുടെ രാജ്യത്തിലെ മാനവസ്ഥിതിഗതികളുടെമേൽ വദ്ധമാനമായ നിയന്ത്രണം ലഭിക്കും. അതുവഴി ആന്തരവും ബാഹ്യവും ഗുണപരവും സംഖ്യാപരവും ആയ സമ്പൂർണ്ണമാനവപോഷണം സാധിതമാക്കുന്ന തരത്തിലുള്ള ഭൗതികശാസ്ത്രത്തിൻെറയും ആദ്ധ്യാത്മികശാസ്ത്രത്തിൻെറയും സമഞ്ജസമായ ഉദ്ഗ്രഥനം നേടിയെടുക്കാൻ നമുക്ക് കഴിയും. മനുഷ്യൻെറ ഭൗതികവും ആത്മീയവുമായ ക്ഷേമത്തെ സംബന്ധിക്കുന്ന ഒരു ദർശനമെന്ന നിലയിൽ വേദാന്തത്തെ പരാമർശിച്ചുകൊണ്ടുള്ള ശങ്കരാചാര്യരുടെ ഗീതാഭാഷ്യത്തിൻെറ രണ്ടുപേജുവരുന്ന ആമുഖത്തിൽ മനോഹരമായ ഒരു പ്രസ്താവന കാണാം. ഇതിനെയാകട്ടെ സ്വാമി വിവേകാനന്ദൻ 'വേദാന്തം അതിൻെറ എല്ലാ ദിശകളിലും' എന്ന ശീർഷകത്തിലുള്ള തൻെറ കല്ക്കത്താ പ്രഭാഷണത്തിൽ മുക്തകണ്ഠം പ്രശംസിച്ചിരിക്കുന്നു.

'ഈ മഹാത്മാവ് തൻെറ ശ്രേഷ്ഠമായ ജീവിതത്തിൽ നിർവ്വഹിച്ച നിരവധി ശ്രേഷ്ഠകർമ്മങ്ങളുടെയിടയിലുള്ള മഹത്തമമായ കർമ്മങ്ങളിലൊന്നാണിത്.'

'ദ്വിവിധോ ഹി വേദോക്തോ ധർമ്മഃ, പ്രവൃത്തിലക്ഷണോ നിവൃത്തിലക്ഷണശ്ച, ജഗതഃ സ്ഥിതികാരണം, പ്രാണിനാം സാക്ഷാദ് അഭ്യുദയനിഃശ്രേയസഹേതുഃ (വൈദികധർമ്മം രണ്ടുവിധത്തിലാണ്; പ്രവൃത്തിലക്ഷണവും നിവൃത്തിലക്ഷണവും. എല്ലാ ജീവികളുടെയും ഭൗതികക്ഷേമവും ആത്മീയമായ മോക്ഷവും ലക്ഷ്യംവെച്ചുകൊണ്ട് പ്രപഞ്ചധർമ്മം നിലനിർത്തുന്നതിന്നു സഹായകമായ തരത്തിലുള്ളവ.)

## 7 സർവ്വജീവികളിലുമുള്ള ആത്മീയമായ ഐക്യത്തെ സംബന്ധിക്കുന്ന ഭാരതീയദർശനം

ഗൃഹസ്ഥനും ആത്മാന്വേഷകനുമായ ശൗനകൻ അംഗിരസ്സ് എന്ന ആത്മീയാചാര്യനോട് ചോദിക്കുന്ന ഒരു ചോദ്യത്തോടെയാണ് മുണ്ഡകോപനിഷത്തിലെ തൃതീയമന്ത്രം ആരംഭിക്കുന്നത്. 'കസ്മിന്നു ഭഗവോ വിജ്ഞാതേ സർവ്വമിദം വിജ്ഞാതം ഭവതി' (ഭഗവൻ ! ഏതൊന്നിനെ അറിഞ്ഞാലാണോ ഈ ലോകത്തിലെ എല്ലാം അറിയപ്പെട്ടതായിത്തീരുന്നത് ?) എന്നതായിരുന്നു ആ ചോദ്യം.

ഇതിന്നുത്തരമായി ആചാര്യൻ ലോകത്തിലെ എല്ലാ വിദ്യകളെയും 'പരാവിദ്യ', 'അപരാവിദ്യ' എന്നിങ്ങനെ ആദ്യമായി രണ്ടായി തരം തിരിച്ചുകൊണ്ടു് പറയുന്നു. പരാവിദ്യ ഉയർന്ന വിജ്ഞാനവും അപരാവിദ്യ താഴ്ന്ന വിജ്ഞാനവുമാണു്. എല്ലാ ഭൗതികശാസ്ത്രങ്ങളും വേദങ്ങളിലും മററു വിശുദ്ധമായ മതഗ്രന്ഥങ്ങളിലുമടങ്ങിയ പരോക്ഷമായ എല്ലാ അറിവുകളും അപരാവിദ്യയാണെന്നു് ആചാര്യൻ നിർവ്വചിച്ചിരിക്കുന്നു. പരാവിദ്യയെ അദ്ദേഹം 'യയാ തദ് അക്ഷരം അധിഗമ്യതേ' (അവിനാശിയായ സത്യത്തിന്റെ അതായതു് 'ബ്രഹ്മത്തിന്റെ സാക്ഷാൽക്കാര')മായി നിർവ്വചിച്ചിരിക്കുകയാണു്. ഉപനിഷത്കർത്താക്കളായ ഋഷിമാർ മനുഷ്യന്റെ അഗാധതയിലേയ്ക്കു് വിമർശനപരമായ അന്വേഷണബുദ്ധിയോടെ ചുഴിഞ്ഞിറങ്ങി കഠോപനിഷത്തു് വിവരിച്ചപോലെ (3–12) — അഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ – സുശിക്ഷിതവും സൂക്ഷ്മവുമായ ബുദ്ധികൊണ്ടു് സൂക്ഷ്മസത്യത്തെ അന്വേഷിച്ചു് ഋഷിമാർ ഏകവും അദ്വിതീയവുമായ ആത്മാവാകുന്ന അനശ്വരമായ സത്യമെന്നു് കണ്ടുപിടിച്ചു. ഗീതയുടെ ദർശനത്തിന്നും അനന്തരം അസംഖ്യം ആത്മീയതത്ത്വാന്വേഷകർക്കും പ്രചോദനം നല്കിയ ഈശോപനിഷത്തിലെ ആരംഭമന്ത്രമായ 'ഈശാവാസ്യമിദം സർവ്വം യദ്കിഞ്ച ജഗത്യാം ജഗത്'' (ഈ ജഗത്തും അതിന്റെ ക്ഷണപരിണാമികളായ രൂപഭേദങ്ങളും എല്ലാം ഈശ്വരനാൽ മൂടപ്പെട്ടിരിക്കുന്നു.) എന്ന മന്ത്രത്തിൽക്കൂടി ഈ ഉദാത്തസത്യത്തെ വിളംബരം ചെയ്യുന്നു. കഠോപനിഷത്തിലെ 5–ാം അദ്ധ്യായത്തിലെ ദ്വിതീയമന്ത്രം ശങ്കരാചാര്യർ തന്റെ ഭാഷ്യത്തിൽ ഈ വാക്കുകളിൽ ആവിഷ്കരിച്ചിരിക്കുന്നു:– 'സാ തു നൈകശരീര–പുര–വർത്തീ ഏവ ആത്മാ, കിം തർഹി ? സർവ്വ പുരവർത്തി' (ആത്മാവു് ഒരു ശരീരത്തിൽ വർത്തിക്കുന്നവൻ മാത്രമല്ല, പിന്നെ എന്തു് ? എല്ലാ ശരീരങ്ങളിലും വർത്തിക്കുന്നവൻ അവൻ തന്നെ.)

ഹംസ ശുചിഷദ്വസുരന്തരിക്ഷസദ്
ഹോതാ വേദിഷദതിഥിർദുരോണസത്
നൃഷദ്വരസദൃതസദ് വ്യോമസ—
ദബ്ജാ ഗോജാ ഋതജാ അദ്രിജാ ഋതം ബൃഹത്.

'സ്വർഗ്ഗത്തിൽ ആദിത്യരൂപത്തിൽ ആവസിക്കുന്ന ഹംസമാണവൻ, അന്തരീക്ഷത്തിൽ വായുവായി അവൻ വർത്തിക്കുന്നു, യാഗവേദിയിൽഅഗ്നിയായി അവൻ വസിക്കുന്നു. ഗൃഹത്തിൽ അവൻ വിശിഷ്ടാതിഥിയുടെ നിലയിൽ വസിക്കുന്നു, അവൻ മനുഷ്യനിലും ദേവനിലും യജ്ഞത്തിലും വിസ്തൃതമായ ആകാശത്തിലും വ്യാപിച്ചിരിക്കുന്നു. ജലജീവികളുടെ രൂപത്തിൽ ജലാശയങ്ങളിലും പ്രാണി

കരം, ഇഴജന്തുക്കരം, സസ്തനജീവികരം എന്നീ നിലകളിൽ ഭൂമിയിലും അവൻ ജനിക്കുന്നു. അവൻ യജ്ഞഫലങ്ങളെന്നനിലയിൽ വത്തിക്കുന്നു. പവ്വതങ്ങളിൽനിന്നുദ്ഭവിച്ച് സമുദ്രത്തിലേക്കൊഴുകുന്ന നദികളെന്നനിലയിൽ അവൻ ഭൂമിയിൽ അവതരിക്കുന്നു. സത്യസ്വരൂപനും മഹാനും അവൻ തന്നെ.'

അവസാനത്തെ വാക്കു് വിട്ടുകൊണ്ടു് മഹത്തായ ദശനത്തെ ഉദ്ബോധിപ്പിക്കുന്ന ഈ മഹത്തായ മന്ത്രം ഋഗ്വേദത്തിലും (4. 40. 5) കാണപ്പെടുന്നുണ്ടു്. ഭൗതികവും സസ്യശാസ്ത്രപരവും ജന്തുശാസ്ത്രപരവും മാനവികവുമായ സാഹചര്യങ്ങളുടെ നേരെയുള്ള പശ്ചാത്യരാജ്യങ്ങരം വീക്ഷിക്കുന്നതുപോലെ കീഴടക്കേണ്ടുന്ന ഒരു ശത്രുവെന്ന നിലയ്ക്കല്ല, ഗ്രഹിക്കപ്പെടുകയും ആദരിക്കപ്പെടുകയും ഉപയോഗപ്പെടുത്തുകയും ചെയ്യേണ്ട ഒരു സുഹൃത്തെന്ന നിലയ്ക്കു പ്രകൃതിയോടുള്ള ഭാരതീയ മനോഭാവത്തെ നിണ്ണയിക്കുന്ന ദശനമിതാണു്. ഒരു ശത്രുവെന്നനിലയിൽ മനുഷ്യൻ പ്രകൃതിയെ പിടിച്ചുപറിച്ചു താറുമാറാക്കുന്നു. ഈ മനോഭാവമാകട്ടെ അനിവാര്യമായും മററു മനുഷ്യജീവികളുടെ നേക്കും സംക്രമിക്കുകയും തൽഫലമായി യുദ്ധങ്ങളും കോളണിചൂഷണങ്ങളും അടിമക്കച്ചവടങ്ങളും ഉണ്ടാകുയും ചെയ്യുന്നു. അതു് ഗുരുതരമായവിധത്തിലുള്ള പരിസ്ഥിതിയുടെ അസന്തുലിതാവസ്ഥയ്ക്കു് ഇടവരുത്തുന്നു. ഇപ്രകാരം ഉല്ലംഘിതമായ പ്രകൃതിതന്നെ തന്നെ ലംഘിച്ചവരെ ലംഘിക്കുവാനും അവക്കു് വിച്ഛേദം വരുത്തുവാനും ആരംഭിക്കുന്നു. ആധുനികമനുഷ്യൻ ഇന്നനുഭവിക്കുന്ന പിന്നോക്കം തള്ളപ്പെടലിന്നു കാരണമിതാണു്. മനുഷ്യൻെറ വിവേകത്തിനു് ഇന്നു ഗുരുതരമായ ഒരു വെല്ലുവിളിയായി നിലനില്ക്കുന്നതും ഇതുതന്നെ.

## 8 സർ. ജെ. സി. ബോസും ഐക്യത്തിൻെറ ശാസ്ത്രീയദർശനവും

എല്ലാ ജീവജാലങ്ങളിലും ആത്മീയമായ ഏകത്വമുണ്ടെന്ന ഭാരതീയദശനത്തിൻെറ നേക്കു് യുദ്ധാനന്തരപാശ്ചാത്യരാജ്യങ്ങളിലെ ബഹുഭൂരിപക്ഷം ചിന്തകന്മാരുടെ പ്രതികരണം ആഭിമുഖ്യം പ്രദശിപ്പിച്ചുകൊണ്ടിരിക്കുന്നതായിക്കാണാൻ കഴിയുന്നു. സമൃദ്ധിയുടെ സാമ്പത്തികശാസ്ത്രം, സാമ്പത്തികവികസനത്തിൻെറ ജി. എൻ. പി. എന്ന കള്ളദൈവം, ഇന്ദ്രിയസന്തപ്പ്ണത്തിന്നുവേണ്ടിയുള്ള അദമ്യമായ അന്വേഷണവ്യഗ്രത എന്നിവയെക്കുറിച്ചൊക്കെ വിമശിക്കുന്ന നിരവധി തീവ്രമായ അഭിപ്രായങ്ങളുംകൊള്ളുന്ന ഗ്രന്ഥങ്ങരം പുറത്തുവന്നുകൊണ്ടിരിക്കുകയാണു്. പ്രകൃതിയെക്കുറിച്ചുള്ള ഭാരതീയവീക്ഷണത്തെ പ്രതിപാദിക്കുന്നതും ഉപനിഷത്തിലെ മന്ത്രങ്ങളെ

ഉദ്ധരിച്ചുകൊണ്ടുള്ളതുമായ ഗ്രന്ഥങ്ങൾ പാശ്ചാത്യനാടുകളിൽ കൂടുതൽ കൂടുതൽ പ്രസിദ്ധീകൃതമായിക്കൊണ്ടിരിക്കുന്നു. അടുത്തകാലത്തു പുറത്തിറങ്ങിയ അത്തരമൊരു ഗ്രന്ഥമാണ് പീററർടോംകിൻസും ക്രിസ്റ്റോഫർബേർഡും കൂടി രചിച്ചിട്ടുള്ള 'ചെടികളുടെ രഹസ്യജീവിതം' എന്ന കൃതി. അതിലെ ഒരു ഉപശീഷ്കത്തിൽ ചെടികളും മനുഷ്യനും തമ്മിലുള്ള ശാരീരികവും വൈകാരികവും ആത്മീയവുമായ ബന്ധങ്ങളെക്കുറിച്ചുള്ള അമ്പരപ്പിക്കുന്ന ചില രഹസ്യങ്ങൾ അനാവൃതങ്ങളായിട്ടുണ്ട്. ഈ വിഷയത്തിൽ അമേരിക്കൻ ഐക്യനാടുകളിലും സോവിയററ് റഷ്യയിലും മററു രാജ്യങ്ങളിലും നടത്തിയ ഗവേഷണങ്ങളുടെ ശ്രദ്ധേയമായ വസ്തുതകളടങ്ങിയ കൃതിയാണത്. ഗ്രന്ഥത്തിന്റെ ആമുഖം ഉപസംഹരിച്ചുകൊണ്ട് തത്കർത്താവ് ഇപ്രകാരം പറയുന്നു: 'ചെടികൾക്ക് ജീവനുണ്ടെന്നും അവ ശ്വസിക്കുന്നുണ്ടെന്നും ഇതര ജീവികളുമായി ആശയവിനിമയം നടത്തുന്നുണ്ടെന്നും അവയ്ക്കു വ്യക്തിത്വവും ആത്മാവുമുണ്ടെന്നുമുള്ള കവികളുടെയും ദാശനികന്മാരുടെയും വീക്ഷണത്തിന്നു ഇന്നത്തെ ശാസ്ത്രീയമായ തെളിവുകളുടെ പിൻബലമുണ്ട്. നമ്മളാണ് അജ്ഞതനിമിത്തം അവ വെറും അചേതനങ്ങളാണെന്ന് ഇപ്പോഴും ധരിച്ചുകൊണ്ടിരിക്കുന്നത്''.

അഞ്ചു ദശകങ്ങൾക്കു മുമ്പ് പരേതനായ സർ ജഗദീശ്ചന്ദ്ര ബോസ് ഈ സുപ്രധാനമായ രംഗത്ത് നിവ്വഹിച്ച പ്രമുഖപ്രവത്തനങ്ങളിൽ ഉൾക്കൊള്ളുന്ന വസ്തുതകളുടെ ആവജ്ജകവും സുവിശദവുമായ വിവരണമടങ്ങുന്ന 'കോടി മടങ്ങ് ബൃഹത്ക്കരിക്കപ്പെട്ട സസ്യജീവിതം' എന്ന ഇതിന്റെ ആറാം അദ്ധ്യായം ഇന്ത്യക്കാരും വിശിഷ്യ പശ്ചിമബംഗാളികളുമായ നമുക്കു സവിശേഷതാല്പര്യമുളവാക്കുന്നതാണ്. തത്കർത്താക്കൾ അതിന്റെ പ്രഥമഖണ്ഡികയിൽ കല്ക്കത്തയിലെ ബോസ് ഇൻസ്റ്റിററ്യൂട്ടിനെ 'ഭാരതീയശാസ്ത്രക്ഷേത്രം' എന്നു വിശേഷിപ്പിച്ചിരിക്കുന്നു. ഇതിലാകട്ടെ 'ഇന്ത്യയ്ക്കു ബഹുമതിയും ലോകത്തിന്നു സന്തുഷ്ടിയും കൈവരുത്താൻ ഈശ്വരപാദങ്ങളിൽ ഈ ക്ഷേത്രം സമപ്പിക്കപ്പെട്ടിരിക്കുന്നു.' എന്ന ലിഖിതവുമുണ്ട്.

ഒരു ഗവേഷണാലയമെന്ന നിലയിൽ ഒരു ചെറിയ 20 അടി ചതുരത്തിലുള്ള മുറിയിൽ ഊജ്ജതന്ത്രരംഗത്തിലുള്ള തന്റെ ശാസ്ത്രീയ ഗവേഷണങ്ങൾ സമാരംഭിക്കുകയും സ്വന്തം ഉപകരണങ്ങളും സാമഗ്രികളും നിമ്മിക്കുകയും ചെയ്തുകൊണ്ട് ബോസ് 1895ൽ കല്ക്കത്തയിൽ വയർലസ്തരംഗങ്ങളുടെ ഉണ്മയെയും പ്രചാരത്തെയും പ്രദശിപ്പിക്കുകയുണ്ടായി. തന്റെ പ്രവത്തനങ്ങൾ അദ്ദേഹത്തെ അബോധപൂവ്വമായിത്തന്നെ ശരീരശാസ്ത്രത്തിലേയ്ക്കും സസ്യശാസ്ത്രത്തിലേയ്ക്കും ആനയിച്ചു. അതാകട്ടെ 'അചേതന' ലോഹങ്ങളും സചേതനങ്ങളായ ചെടികളും

മനുഷ്യരും തമ്മിലുള്ള നേർത്ത അതിർത്തിരേഖയെക്കുറിച്ചും പ്രകൃതിയുടെ ബാഹ്യമായ നാനാത്വത്തിന്നടിയിൽ കിടക്കുന്ന അടിസ്ഥാനപരമായ ഏകത്വമെന്ന സത്യത്തെക്കുറിച്ചും ബോധ്യപ്പെടുത്തുകയുണ്ടായി. 1901 മേയ് 10-ാംനു- അദ്ദേഹം 'റോയൽ ഇൻസ്റ്റിറ്റ്യൂഷൻ ഓഫ് ലണ്ടൻ' എന്നസ്ഥാപനത്തെ അഭിസംബോധന ചെയ്തുകൊണ്ടുള്ള പ്രഭാഷണം ആസ്വാദകരും സംശയാത്മാക്കളും ശാസ്ത്രകുതുകികളും ഇടകലന്ന ഒരു ശ്രോതൃസമൂഹത്തിന്റെ മുമ്പാകെ ഈ വാക്കുകളോടെ ഉപസംഹരിച്ചു: (അതേ പുസ്തകം, പേജ് 86-87).

'ചേതനാചേതനങ്ങൾ അനുഭവിക്കുന്ന സംഘർഷത്തിന്റെയും പിരിമുറുക്കത്തിന്റെയും സ്വയം രേഖപ്പെടുത്തപ്പെട്ട രേഖകൾ ഈ സായാഹ്നത്തിൽ ഞാൻ കാണിച്ചുതന്നുവല്ലോ. ആ എഴുത്തുകൾ എത്രമാത്രം സദൃശങ്ങളായിരിക്കുന്നു. മറ്റൊന്നിനെക്കൂടാതെ ഒന്നിനെക്കുറിച്ചു പറയാനാവാത്തവിധത്തിൽ അതു് അത്രമാത്രം സദൃശമായിരിക്കുന്നു. ഇത്തരം പ്രതിഭാസങ്ങളിൽ നമുക്ക് എങ്ങനെ ഒരു അതിർവരമ്പു രേഖപ്പെടുത്തി ഇവിടെ ഭൗതികത്വത്തിന്റെ അന്ത്യവും ഇവിടെ ശാരീരികമായ ആരംഭവുമെന്നു എങ്ങനെ പറയാൻ കഴിയും ? അത്തരം കേവലമായ ഒരു തടസ്ഥരേഖ ഇല്ലതന്നെ.

'ഈ സ്വയംകൃതമായ രേഖകൾക്കു് ഞാൻ മൂകസാക്ഷിയായതും എല്ലാററിലും അന്തർല്ലീനമായ സർവ്വവ്യാപകമായ ഏകത്വത്തിന്റെ ഒരു വശമുണ്ടെന്നു് എനിക്കു് അനുഭവപ്പെട്ടതും അപ്പോഴാണു്. പ്രകാശത്തിന്റെ കണങ്ങളിൽ നൃത്തംവെക്കുന്ന അണുക്കളിലും ഭൂമിയിലെ തുടിക്കുന്ന ജീവികളിലും നമുക്കുമീതെ ജ്വലിക്കുന്ന തേജസ്വിയായ ആദിത്യനിലും ഈ ഏകത്വം അനുഭവപ്പെട്ടതു് അപ്പോഴാണു്. മുപ്പതുശതാബ്ദങ്ങൾക്കപ്പുറം എന്റെ പിതാമഹന്മാർ ഗംഗാതടത്തിൽ വെച്ചു് ഉദ്ഘോഷിച്ച സന്ദേശത്തിന്റെ ഒരു ചെറിയ അംശം ആദ്യമായി എനിക്കു മനസ്സിലായതും അപ്പോൾത്തന്നെ. പ്രപഞ്ചത്തിലെ ക്ഷണപരിണാമിയായ നാനാത്വത്തിന്നടിയിൽ ആ ഏകതയെമാത്രം ദർശിക്കുന്നവർക്കു മാത്രം അവകാശപ്പെട്ടതാണു് അനശ്വരസത്യം മററാർക്കുമല്ല, മററാർക്കുമല്ല.'

1919ലും 1920ലും തന്റെ യൂറോപ്പു് പര്യടനവേളയിൽ ബോസ് അവതരിപ്പിച്ച ഈ വിപ്ലവാത്മകമായ ശാസ്ത്രീയവെളിപാടുകളെക്കുറിച്ചുള്ള പാശ്ചാത്യരുടെ പ്രതികരണത്തിന്റെ ഒരു മാതൃകനല്കിക്കൊണ്ടു് അവർ 'സാധാരണയായി നിയന്ത്രിതം' എന്നു വിളിക്കാറുള്ള 'ടൈംസിൽ' തല്ലത്താക്കൾ ഇപ്രകാരം ഉദ്ധരിക്കുന്നു. (അതേ പുസ്തകം, പേജ് 94).

'ഇംഗ്ലണ്ടിലുള്ള നാം ഇപ്പോഴും ഇന്ദ്രിയവേദ്യമായ അപരിഷ്കൃതജീവിതത്തിൽ ആകണ്ഠം മുഴുകിക്കഴിയുമ്പോൾ സൂക്ഷ്മദർശിയായ പൗരസ്ത്യൻ പ്രപഞ്ചം മുഴുവൻ ഉദ്ഗ്രഥിതമാക്കുകയും ക്ഷണപരിണാമിയായ എല്ലാ പ്രതിഭാസങ്ങളിലും ആ ഏകത്തെ മാത്രം ദർശിക്കുകയും ചെയ്തിരിക്കുന്നു.'

ഗ്രന്ഥകർത്താക്കൾ അവരുടെ ഗ്രന്ഥത്തെ ഈ വാക്കുകളോടെയാണ് ഉപസംഹരിക്കുന്നത്.

'ഋഷിമാരുടെ ഇന്ദ്രിയാതീതലോകം അഥവാ ജഗത്തിന്നുള്ളിലെ ജഗത്ത് ഉപേക്ഷിക്കാനാവാത്തവിധത്തിൽ മഹത്താണ്. ഗ്രഹങ്ങളുടെ അതിജീവനം കൂടി ഉൾക്കൊള്ളത്തക്കവിധത്തിൽ അതിന്റെ ശിഖരങ്ങൾ അത്രയും ഉന്നതങ്ങളാണ്. സസ്യജീവിതത്തിന്റെ രഹസ്യങ്ങളെക്കുറിച്ച് ആധുനിക ശാസ്ത്രജ്ഞൻ അമ്പരന്നു നില്ക്കുമ്പോൾ എത്ര അവിശ്വസനീയമായാൽപ്പോലും ഋഷിമാർ നല്കുന്ന ഉത്തരങ്ങളാണ് വിദഗ്ധപഠനം നടത്തിയവരുടെ പൊടിപുരണ്ടപൊള്ളഭാഷണങ്ങളെക്കാൾ സയുക്തികമായിട്ടുള്ളത്. അതിലുമുപരി ജീവിതസമഗ്രതയ്ക്ക് അവർ ദാർശനികമായ അർത്ഥം നല്കുകയും ചെയ്യുന്നുണ്ട്.'

## 9 പ്രകൃതിക്ക് ഉള്ളിലും പുറത്തും

എല്ലാ അറിവുകളെയും ഒന്നായിക്കണ്ട ഉപനിഷത്ത് വിദ്യാഭ്യാസത്തെ അപരാവിദ്യയേയും പരാവിദ്യയേയും കുറിച്ചുള്ള അന്വേഷണമായിട്ടാണ് അവതരിപ്പിച്ചത്. ഒന്നാമത്തേത് വിജ്ഞാനം നല്കുന്നു; രണ്ടാമത്തേതാകട്ടെ വിജ്ഞാനത്തെ പക്വമാക്കി വിവേകമാക്കിത്തീർക്കുന്നു. ഇങ്ങനെ പക്വമായി വിവേകമായിത്തീരാത്ത വിജ്ഞാനത്തെക്കുറിച്ച് നമ്മുടെ കാലത്തെ ബർട്രാൻഡ് റസ്സലും പൗരാണികമായ ഛാന്ദോഗ്യോപനിഷത്തിലെ നാരദനും വിജ്ഞാനത്തിന്റെ വർദ്ധനവ് ദുഃഖത്തിന്റെ വർദ്ധനവാണെന്നു വിശേഷിപ്പിച്ചിരിക്കുന്നു. ഒരു രൂപത്തിലല്ലെങ്കിൽ മറ്റൊരു രൂപത്തിൽ പക്വമായി പരാവിദ്യയായിത്തീരുന്നില്ലെങ്കിൽ എല്ലാ അപരാവിദ്യയും ചരിത്രം കഴിഞ്ഞ കാലത്ത് ചൂണ്ടിക്കാണിച്ച പോലെയും ആധുനികപാശ്ചാത്യരാജ്യങ്ങൾ ഇപ്പോൾ ദുഃഖകരമായ വിധത്തിൽ ചൂണ്ടിക്കാട്ടുന്നപോലെയും മാനവവൈദഗ്ദ്ധ്യത്തെ മാർഗ്ഗമായും മാനവവങ്കത്തെ ലക്ഷ്യമായും ചുരുക്കിക്കളയും.

പ്രകൃതിയുടെ ബാഹ്യവശത്തിന്റെ പഠനമായ ഭൗതികശാസ്ത്രത്തിൽക്കൂടി മനുഷ്യൻ മാർഗ്ഗത്തെ നിയന്ത്രിക്കുന്നു. എന്നാൽ ആന്തരപ്രകൃതിയുടെ പഠനമായ ആത്മീയശാസ്ത്രത്തിൽക്കൂടി ഈ

മാർഗ്ഗങ്ങളെ ഉത്തമമായസർഗ്ഗാത്മകലക്ഷ്യത്തിലേയ്ക്ക് വിവേകപൂർവ്വം തിരിച്ചുവിടാനുള്ള വൈദഗ്ദ്ധ്യം നേടുന്നു. പദാർത്ഥം സജീവകോശ മായിത്തീരുന്ന പ്രഥമമായ പരിണാമാത്മക വ്യതിയാനത്തിൽക്കൂടി പ്രാപഞ്ചികതലത്തിൽനിന്നു ശാരീരികതലത്തിലേയ്ക്കുള്ള പരിണാമ ത്തിന്റെ മുന്നേററസമയത്തു് കോശത്തിൽ പ്രകൃതിബോധാ വസ്ഥയെ അനാവരണം ചെയ്തുകാണിക്കുന്നു. പ്രകൃതിയുടെ ഉള്ളിലെ ആ പരിണാമം ശുദ്ധീകരിക്കപ്പെടുകയും നിർവ്വചിക്കപ്പെടുകയും പരി ണാമം മുന്നേറുന്നതോടെ ശാരീരികവ്യവസ്ഥകളുമായി താദാത്മ്യ പ്പെടുകയും ചെയ്യുന്നു. അതാകട്ടെ മനുഷ്യതലത്തിലെത്തുന്നതോടെ ദ്വിതീയവ്യതിയാനത്തിൽക്കൂടി ആത്മബോധവും ആത്മജ്ഞാനവു മായി പ്രകടവും നിസ്തുലവുമായിത്തീരുന്നു. ഈ ഘട്ടംവരെ ശാസ്ത്ര ത്തിന്നു ലോകത്തെ ബാഹ്യമായ നിലയിലല്ലാതെ വീക്ഷിക്കാൻ വിഷമിക്കേണ്ടിവന്നിട്ടില്ലല്ലോ' എന്നു് പൗരാണികമനുഷ്യനെപ്പററി അവന്റെ അവശിഷ്ടങ്ങളാം നോക്കി പഠനം നടത്തുന്ന ശാസ്ത്രജ്ഞനായ ടെയ്ൽഹാർഡ് - ഡി- ചാർഡിൻ ചോദിക്കുന്നു (മനുഷ്യനെന്ന പ്രതിഭാസം പേജ് 52). എന്നിട്ടു് അദ്ദേഹം തുടരുന്നു (പേജ് 55):

'ഊർജ്ജതന്ത്രജ്ഞന്റെ ദൃഷ്ടിയിൽ ചുരുങ്ങിയതു് ഇതുവരെയെ ങ്കിലും വസ്തുക്കളുടെ ബാഹ്യതലമല്ലാതെ ന്യായമായും മററൊന്നും നിലനില്ക്കുന്നില്ലല്ലോ. ഗവേഷണശാലയിലെ പദാർത്ഥങ്ങളായി കരുതപ്പെടുന്ന സംസ്കരണത്തോടുകൂടിയ രോഗാണു ശാസ്ത്രജ്ഞന്റെ കാര്യത്തിലും ഇതേ ബുദ്ധിപരമായ കാഴ്ചപ്പാടു് ഇപ്പോഴും അനുവദ നീയമാണു്. എന്നാൽ സസ്യലോകത്തിന്റെ കാര്യത്തിൽ ഇതു കുറേ ക്കൂടി വിഷമം പിടിച്ചതാണു്. പ്രാണികളുടെയോ സമുദ്രജീവികളുടെ യോ പെരുമാററത്തെക്കുറിച്ചു പഠിക്കുന്ന ജീവശാസ്ത്രജ്ഞന്റെ കാര്യ ത്തിൽ ഇതു് ഒരു ചൂതുകളിയായിത്തിരിയാവുന്ന തരത്തിലാണുള്ളതു്. നട്ടെല്ലുള്ള ജീവികളുടെ കാര്യത്തിലാണെങ്കിൽ ഇതു വെറും വ്യർത്ഥമാ കുന്നു. അവസാനമായി ആന്തരമായ ഒരു സത്തയുടെ നിലനില്പിനെ അവഗണിക്കാൻപററാത്ത മനുഷ്യന്റെ കാര്യത്തിൽ ഇതു തികച്ചും ശൂന്യമായിത്തീരുന്നു. അതായതു പ്രത്യക്ഷമായ അന്തർജ്ഞാനത്തി ന്റെ ലക്ഷ്യവും എല്ലാ അറിവുകളുടെയും സാരാംശവുംതന്നെ കാരണം' ചാർഡിൻ വീണ്ടും തുടരുന്നു (അതേപുസ്തകം പേജ് 56):

'നമ്മുടെ അഗാധതലത്തിൽ ജീവികളുടെ ഹൃദയത്തിൽ ഒരു ആന്തരസത്ത കുടികൊള്ളുന്നുണ്ടെന്നതു് നിഷേധിക്കാനാവാത്ത കാര്യമാണു്. ഈ ആന്തരസത്ത പ്രകൃതിയിൽ എവിടെയും എക്കാല ത്തും ഒരളവിലോ മററൊരളവിലോ മുന്നോക്കം നയിക്കുന്ന ശക്തി യായി നിലനിന്നിരിക്കണമെന്നു ഉറപ്പിക്കാൻ ഇതുമതിയാകും. പ്രപ

ഞ്ചത്തിലെ പദാർത്ഥങ്ങൾക്ക് അതിൻെറതന്നെ ഒരു ആന്തരികവശമുണ്ടെന്നുള്ളതുകൊണ്ട് അതേ തരത്തിൽ സ്ഥലകാലങ്ങളുടെ ഓരോ തലത്തിലും അതിൻെറ ഘടനയിൽ ഒരു ദ്വന്ദ്വവശം അവശ്യം ഉണ്ടായിരിക്കേണ്ടതാണ്. ഉദാഹരണമായി അതിൻെറ ബാഹ്യവശത്തിലേയ്ക്കു തരികളായി വ്യാപിക്കുന്ന ഒരു ആന്തരവശം അതിനുണ്ടായിരിക്കണം.'

വേദാന്തം ഈ ആന്തരസത്തയെ പ്രത്യക് രൂപമെന്നും ബാഹ്യസത്തയെ പ്രപഞ്ചാനുഭവസത്യത്തിൻെറ പരാക്രൂപമെന്നും വിശേഷിപ്പിക്കുകയും അതിനെ ബ്രഹ്മം അഥവാ ആത്മാവെന്നു വിളിക്കുകയും ചെയ്യുന്നു. ഈ ആത്മാവാകട്ടെ രണ്ടാമതൊന്നില്ലാത്ത (ഏകമേവാദ്വിതീയം ബ്രഹ്മ) ആന്തരസത്തയിലും ബാഹ്യസത്തയിലും വ്യാപിച്ചു നില്ക്കുന്ന ആത്മീയഏകത്വമാണ്.

## 10 പരാവിദ്യ മാനവികതയ്ക്കുള്ള ഭാരതത്തിൻെറ മഹത്തമമായ ദാനം

ഇപ്രകാരം ബ്രഹ്മവിദ്യതന്നെയാണ് അദ്ധ്യാത്മവിദ്യ. മുണ്ഡകോപനിഷത്ത്" (1. 2) അതിനെ സർവ്വവിദ്യാപ്രതിഷ്ഠാ (മറ്റെല്ലാ ശാസ്ത്രങ്ങളുടെയും അധിഷ്ഠാനവും സഹായിയും) എന്നു വർണ്ണിക്കുന്നു. ഇന്ത്യയുടെ ഭൗതികവും ആത്മീയവുമായ പാരമ്പര്യം എല്ലാ ശാസ്ത്രങ്ങളിലും വെച്ച് അതിന്നു ഒരേതരത്തിൽ പ്രാമുഖ്യം നല്കിയിരിക്കുന്നു. ശ്രീകൃഷ്ണൻ ഗീതയിൽ (10 32) 'അദ്ധ്യാത്മവിദ്യാ വിദ്യാനാം' (എല്ലാ വിദ്യകളിലും വെച്ച് അദ്ധ്യാത്മവിദ്യയാണ് ഞാൻ) എന്നു ഉറപ്പിച്ചു പറഞ്ഞിരിക്കുന്നു. അദ്ധ്യാത്മവിദ്യയുടെ ഈ ഔന്നത്യം നമ്മുടെ കാലത്ത് സ്വാമി വിവേകാനന്ദനും ഉറപ്പിച്ചു വ്യക്തമാക്കിയിരിക്കുന്നു. 1897-ൽ ലാഹോറിൽ 'ഹിന്ദുത്വത്തിൻെറ സാമാന്യമായ അടിത്തറ' എന്ന വിഷയത്തെക്കുറിച്ച് (കംപ്ലീററ് വർക്സ് വാല്യം III പേജ് 370) സംസാരിക്കവേ അദ്ദേഹം പ്രസ്താവിച്ചു:

'ലോകപുരോഗതിയുടെ ആകത്തുകയിലേയ്ക്കുള്ള ഭാരതത്തിൻെറ മഹത്തായ സംഭാവന മനുഷ്യമനസ്സിന്നു സങ്കല്പിക്കാവുന്ന മഹത്തമവും ശ്രേഷ്ഠതമവും ഉദാത്തതമവുമായത്ത് ദർശനവും ആത്മീയതയുമാണ്. നമ്മുടെ പിതാമഹന്മാർ മററു പലതും പരീക്ഷിച്ചു നോക്കിയവരാണ്. മററു രാഷ്ട്രങ്ങളെപ്പോലെ തന്നെ നാമറിയുന്നതുപോലെ അവർ ആദ്യമായി ബാഹ്യപ്രകൃതിയുടെ രഹസ്യത്തെക്കുറിച്ചാണ് അന്വേഷിച്ചത്. ആ മാർഗ്ഗത്തിൽ ആശ്ചര്യകരമായ ആ വർഗ്ഗത്തിന്നു അതിൻെറ അനന്യോപലബ്ധമായ മേധാശക്തികൊണ്ട് ലോകത്തിന്നു തന്നെ എക്കാലവും അഭിമാനിക്കാവുന്ന അത്യദ്ഭുത

കാര്യങ്ങളെ നേടിയെടുക്കാൻ കഴിയുമായിരുന്നു. എന്നാൽ അവരാകട്ടെ അതിനെക്കാളും ഉന്നതമായ എന്തോ ഒന്നിനുവേണ്ടി അതിനെ കൈവെടിയുകയാണുണ്ടായത്ത്. അതിനേക്കാളും ശ്രേഷ്ഠമായ ഒന്നിന്റെ മുഴക്കം വേദത്തിന്റെ താളുകളിൽ നിന്നു ശ്രവിക്കാം 'ഒരിക്കലും പരിണമിക്കാത്ത അവനെ അറിയുന്നതിനുള്ള ശാസ്ത്രമാണ് മഹത്തമമായ ശാസ്ത്രം.'

പരിണാമിയും ക്ഷണികവും മരണത്തിന്റെയും കദനത്തിന്റെയും കഷ്ടതകളുടെയുമായ ലോകം – പ്രകൃതി – മഹത്തായിരിക്കാം, തീർച്ചയായും മഹത്താണ്; ഇനിയൊരിക്കലും മാററമില്ലാത്ത ആനന്ദസ്വരൂപനായ അവനെക്കുറിച്ചുള്ള വിജ്ഞാനം മാത്രമേ ശാന്തി കൈവരുത്തുകയുള്ളു; അവിടെ മാത്രമേ അനശ്വരജീവിതമുള്ളു. അവിടെ മാത്രമേ പൂർണ്ണതയുള്ളു, അവിടെ മാത്രമേ എല്ലാ കദനങ്ങളും അവസാനിക്കുന്നുള്ളു. നമ്മുടെ പൂർവ്വികന്മാരുടെ മതമനുസരിച്ച് എല്ലാ ശാസ്ത്രങ്ങളിലും വെച്ച് ഉദാത്തതമമായത്ത്. സർവ്വോപരി നമുക്ക് ഭക്ഷണവും വസ്ത്രവും സഹജീവികളുടെ മേലുള്ള ആധിപത്യത്തിനുശക്തിയും നല്കുന്നതും നമ്മുടെ സഹജീവികളെ കീഴടക്കി ഭരിക്കുന്നതെങ്ങനെയെന്നു പഠിപ്പിക്കുന്നതും ദുർബ്ബലന്മാരുടെ മേൽ ബലശാലികൾക്ക് എങ്ങനെ ആധിപത്യം ചെലുത്താമെന്ന് ബോധിപ്പിക്കുന്നതും ആയ ശാസ്ത്രങ്ങളെ അവർക്ക് ആഗ്രഹമുണ്ടായിരുന്നുവെങ്കിൽ കണ്ടുപിടിക്കാൻ കഴിയുമായിരുന്നു. എന്നാൽ ദൈവത്തിനു സ്തുതിപറയട്ടെ, അവരുടെ ശ്രദ്ധ കൂടുതൽ മഹത്തരവും ഉന്നതവും ആനന്ദകരവും ആയ മറുവശത്തേക്കാണ് തിരിഞ്ഞത്ത്. അതാകട്ടെ ഒടുവിൽ നമ്മുടെ ദേശീയസ്വഭാവമായിത്തന്നെ തീരുകയാണുണ്ടായത്ത്.

ഇന്നു നമ്മുടെ സ്വന്തം ക്ഷേമത്തിനും മററു മനുഷ്യരുടെ നന്മയ്ക്കും വേണ്ടി ഈ ആധുനികയുഗത്തിൽ നമ്മുടെ രാഷ്ട്രത്തിന്റെ അമൂല്യമായ പാരമ്പര്യം സാത്മീകരിക്കേണ്ടതിന്റെയും മുറുകെപ്പിടിക്കേണ്ടതിന്റെയും ആവശ്യകതയെ പരാമർശിച്ചുകൊണ്ട് അതേവർഷത്തിന്റെ ആരംഭത്തിൽ (അതേ പുസ്തകം, പേജ് 317–18) കല്കത്തയിലെ പ്രഭാഷണത്തിന്നു മറുപടിയായി സ്വാമി വിവേകാനന്ദൻ ഇപ്രകാരം പറഞ്ഞു:–

'ഒരു സമ്പൂർണ്ണസംസ്കാരത്തിന്നുവേണ്ടി ലോകം കാത്തുകൊണ്ടിരിക്കുകയാണ്, ഭാരതത്തിൽനിന്നു പുറത്തുവരുന്ന നിധിക്കുവേണ്ടി കാത്തിരിക്കുകയാണ്, ദശകങ്ങളായി അധഃപതനവും കഷ്ടതകളും അനുഭവിച്ചുപോരുന്ന ഒരു വർഗ്ഗത്തിന്റെ അത്ത് ഇപ്പോഴും മാറോടടുപ്പിച്ചുവെച്ചിരിക്കുന്ന ആശ്ചര്യകരങ്ങളായ ആത്മീയപൈതൃകത്തിന്നുവേണ്ടി കാത്തിരിക്കുകയാണ്. ആ നിധിക്കു വേണ്ടിയാണ് ലോകം

കാത്തുകൊണ്ടിരിക്കുന്നതു്. ഇന്ത്യക്കു പുറത്തു നമ്മുടെ പൂർവ്വപിതാക്കളുടെ അദ്ഭുതകരമായ നിധികൾക്കുവേണ്ടിയുള്ള ക്ഷുത്പിപാസകൾ എത്രയാണെന്നു നിങ്ങൾക്കറിയുകയില്ല. നാം ഇവിടെ സംസാരിക്കുന്നു, പരസ്പരം കലഹിക്കുന്നു, പരിഹസിക്കുന്നു, വിശുദ്ധമായ എല്ലാററിനെയും പുച്ഛിക്കുന്നു. ദിവ്യമായ എന്തിനേയും നിന്ദിക്കുകയെന്നതു് മിക്കവാറും നമ്മുടെ ഒരു ദേശീയദോഷമായിത്തീർന്നുകഴിഞ്ഞിരിക്കുന്നു. നമ്മുടെ പൂർവ്വികന്മാർ ഈ ഭാരതരാജ്യത്തു് സൂക്ഷിച്ചുവെച്ചിട്ടുള്ള ആ അമൃതിന്റെ ഒരു തുള്ളിക്കുവേണ്ടി അതിർത്തിക്കപ്പുറത്തുനിന്നു കരം നീട്ടിക്കൊണ്ടു് നില്ക്കുന്ന ദശലക്ഷങ്ങളുടെ ഹൃദയവേദനയെക്കുറിച്ചു് നാം അശേഷം അറിയുന്നില്ല. അതിനാൽ നാം അന്യനാടുകളിൽപ്പോകണം. അവർ നല്കുന്ന എന്തിന്നും പകരമായി ആത്മീയതയെ അവക്കു് പ്രദാനം ചെയ്യണം. ആത്മീയദേശത്തിന്റെ ആശ്ചര്യങ്ങൾ ഭൗതികദേശത്തിന്റെ ആശ്ചര്യങ്ങളുമായി കൈമാറണം. നാം എപ്പോഴും ശിഷ്യന്മാരായാൽപ്പോരാ, ഗുരുക്കന്മാരുമാകണം. സമത്വമില്ലാതെ സൗഹൃദമില്ല. //

## 11 ശ്രീരാമകൃഷ്ണൻ — പരാവിദ്യയുടെ ആധുനികമൂർത്തിമദ്ഭാവം

പരാവിദ്യയുടെ മൂർത്തിമദ്ഭാവമായ ശ്രീരാമകൃഷ്ണനും ആധുനികവിദ്യാഭ്യാസമെന്ന അപരാവിദ്യയുടെ സന്താനമായ നരേന്ദ്രനും തമ്മിലുള്ള ഗുരുശിഷ്യബന്ധത്തിന്റെ വശ്യമോഹനമായ ചരിത്രം എല്ലാ അപരാവിദ്യകളുടെയും അന്തിമസ്ഥാനം പരാവിദ്യയാണെന്നും അതിനാൽ മഹത്തമമായതു് പരാവിദ്യ തന്നെയാണെന്നുമുള്ള ഭാരതീയഋഷിമാരുടെ ചിരകാലമായ സങ്കല്പത്തിന്നു് ഉജ്ജ്വലമാതൃകയാണു്. മാത്രമല്ല, ഈ ചരിത്രം പരാവിദ്യയും അപരാവിദ്യയും തമ്മിൽ ശത്രുതയില്ലെന്നും അവ പരസ്പരം ഗാഢമായി ബന്ധപ്പെട്ട വിദ്യയുടെ (സമ്യഗ്ജ്ഞാനത്തിന്റെ) ഇരുവിഭാഗങ്ങൾ മാത്രമാണെന്നും വളരെ വളരെ വ്യക്തമായി ഉദാഹരിച്ചു കാണിക്കുന്നുണ്ടു്. വേദത്തിലെ സമ്യഗ്ജ്ഞാനത്തിന്റെ അവിഭാജ്യമായ രണ്ടു് വശങ്ങളാണു് ഭൗതികശാസ്ത്രവും ആത്മീയശാസ്ത്രവും. ഞാൻ എന്റെ 'ഉപനിഷത്തുക്കളുടെ സന്ദേശം' എന്ന ഗ്രന്ഥത്തിൽ ചൂണ്ടിക്കാട്ടിയതുപോലെ ഈശോപനിഷത്തിന്റെ 9 മുതൽ 14 വരെയുള്ള മന്ത്രങ്ങളിൽ ഇതു് സവിശേഷമായി പ്രതിപാദിച്ചിട്ടുണ്ടു്.

സ്വല്പം പോലും അപരാവിദ്യയുടെ കലർപ്പില്ലാത്ത പരാവിദ്യയുടെ ശുദ്ധമായ രൂപത്തിന്റെ സാകല്യമാണു് ശ്രീരാമകൃഷ്ണൻ പ്രതിനിധാനം ചെയ്യുന്നതു്. മററു കുട്ടികളെപ്പോലെ അദ്ദേഹവും അപരാ

വിദ്യയാർജ്ജിക്കുന്നതിന്നു് പള്ളിക്കൂടത്തിൽ പോകണമെന്നു് നിർബ്ബന്ധിച്ച ജ്യേഷ്ഠനായ രാമകുമാരന്നു് അദ്ദേഹം നല്കിയ ആവേശകരമായ മറുപടിയിൽ സ്വയം പര്യാപ്തമെന്നു് വിളിക്കപ്പെടുന്ന ഭൗതിക വിജ്ഞാനത്തിൻെറ മൂല്യമെത്രത്തോളമുണ്ടെന്ന കാര്യം അന്തർഭവിച്ചിട്ടുള്ളതു് കാണാം. പൗരസ്ത്യരും പാശ്ചാത്യരുമായ ശിഷ്യന്മാർ രചിച്ച 'സ്വാമി വിവേകാനന്ദൻെറ ജീവചരിത്രം' (4-ാം പതിപ്പു് 33-ാം പേജ്) എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പ്രസ്താവിച്ചിരിക്കുന്നു:

'ഭൗതികവിദ്യാഭ്യാസത്തിൽ അദ്ദേഹത്തിന്നു് താല്പര്യമുണർത്തുന്നതിന്നു് ജ്യേഷ്ഠൻ വളരെ ആഗ്രഹിച്ചു. എന്നാൽ ശ്രീരാമകൃഷ്ണന്നു് (അക്കാലത്തു് ഗദാധരൻ) താനൊരു നിശ്ചിതലക്ഷ്യപ്രാപ്തിക്കവേണ്ടി ജന്മമെടുത്തവനാണെന്ന ബോദ്ധ്യമുണ്ടായിരുന്നു. അദ്ദേഹം സ്വയം ചോദിച്ചു:—ഈ വിദ്യാഭ്യാസം തുടരുന്നതുകൊണ്ടു് എനിക്കു് ഭക്തിയും ദിവ്യാവേശവും ആത്മജ്ഞാനവും ലഭിക്കുമോ ? ഇല്ല എന്നായിരുന്നു അദ്ദേഹത്തിൻെറ മനസ്സിൽ നിന്നുയർന്നുവന്ന ഖണ്ഡിതമായ ഉത്തരം. ഈ വിദ്യാഭ്യാസം എന്നെ എൻെറ പിതാവിനെപ്പോലെ തന്നെ ദൈവഭയമുള്ളവനാക്കിത്തീർക്കാൻ പ്രാപ്തമാകുമോ ? ഇല്ല എന്നു് അദ്ദേഹത്തിൻെറ സഹജമായ ആത്മീയവാസന പ്രതിദ്ധ്വനിപ്പിച്ചു. ഈ വിദ്യാഭ്യാസത്തിൽക്കൂടി എനിക്കു് ആത്മസാക്ഷാത്ക്കാരം നേടുവാനും പ്രാപഞ്ചികമായ അജ്ഞതയിൽനിന്നും ഭൗതികാഭിലാഷങ്ങളുടെ വശ്യതയിൽനിന്നും രക്ഷപ്പെടാൻ സാധിക്കുമോ ? അതേ ഉത്തരംതന്നെ, അദ്ദേഹത്തിൻെറ, ഹൃദയത്തിൽനിന്നു് വീണ്ടും ഉണർന്നു. തൻെറ ജ്യേഷ്ഠൻെറ നിർബ്ബന്ധത്തിന്നു് അദ്ദേഹം തറപ്പിച്ചു തന്നെ ഉത്തരം പറഞ്ഞു: ജ്യേഷ്ഠാ, വെറും ആഹാരസമ്പാദനത്തെ മാത്രം ലക്ഷ്യം വെച്ചുകൊണ്ടുള്ള വിദ്യാഭ്യാസം എനിക്കെന്തിനു് ? എൻെറ ഹൃദയത്തെ പ്രകാശിപ്പിക്കുന്നതും അതിനാൽ നിത്യതൃപ്തി കൈവരുന്നതുമായ വിജ്ഞാനത്തെ ഞാൻ സമ്പാദിച്ചുകൊള്ളാം.'

അടുത്ത പന്ത്രണ്ടു വർഷക്കാലം പ്രകൃതിയുടെ അന്തർഭാവങ്ങളെക്കുറിച്ചു് പഠനം നടത്തുന്ന ഒരു ശാസ്ത്രീയഗവേഷകനെന്ന നിലയിലും പരാവിദ്യയുടെ സകലവശങ്ങളുമടങ്ങിയ രംഗത്തു് അക്ഷീണമായി പരീക്ഷണം നടത്തുന്ന ഒരു പരീക്ഷകനെന്ന നിലയിലുമാണു് ശ്രീരാമകൃഷ്ണനെ നാം കാണുന്നതു്. മാത്രമല്ല ഇതിൻെറയൊക്കെ ഫലമായി ഒടുവിൽ അദ്ദേഹത്തെ നാം ദർശിക്കുന്നതു് ഒരേ അവസരത്തിൽ ഒരു ജ്ഞാനിയും ശിശുസദൃശനും മാധുര്യം തുളുമ്പുന്ന സ്നേഹമയനായ ഒരു വ്യക്തിയും ലോകത്തിലെ പലതരത്തിൽപ്പെട്ട മനുഷ്യരെയും—അതായതു് നിരീശ്വരവാദി, സംശയാലു, ബുദ്ധിജീവി, ഭക്തൻ, കലാകാരൻ, സാമൂഹ്യനേതാവു്, ഹൈന്ദവ മാമൂലുകളുടെ

പ്രതിനിധി, പാശ്ചാത്യവിജ്ഞാനത്തിന്റെയും സംസ്കാരത്തിന്റെയും പ്രതിനിധി എന്നീ വകുപ്പിൽപ്പെട്ട സ്ത്രീപുരുഷന്മാരെയെല്ലാം തന്നിലേയ്ക്കു് ഹഠാദാകർഷിക്കുന്ന ഒരേസമയത്തു് മനുഷ്യനും ദിവ്യനുമായ ഒരു വ്യക്തിപ്രഭാവം എന്ന നിലയ്ക്കാണു്. പാശ്ചാത്യ വായനക്കാർക്കു് ഈ ശ്രീരാമകൃഷ്ണനെ പരിചയപ്പെടുത്തിക്കൊണ്ടു് റൊമെയ്ൻ റൊളാങ്ങ് അദ്ദേഹത്തിന്റെ 'രാമകൃഷ്ണന്റെ ജീവചരിത്രം' എന്ന ഗ്രന്ഥത്തിൽ (പേജ് 8 മുതൽ 14 വരെ) ഇപ്രകാരം പറയുന്നു:

''നാം പരിശോധിച്ചുകൊണ്ടിരിക്കുന്ന ആത്മീയ വീരപുരുഷന്മാരുടെ ഗംഭീരമായ നിരയിൽപ്പെടുന്ന രണ്ടുപേരാണു് എന്റെ സവിശേഷമായ ആരാധനാപാത്രങ്ങളായി ഞാൻ തെരഞ്ഞെടുത്തിട്ടുള്ളതു്. അതു് നിസ്തുലമായ വശ്യതകൊണ്ടും ശക്തികൊണ്ടും സാർവ്വജനീനമായ ആത്മാവിന്റെ സുസ്വരതയെ സാക്ഷാൽക്കരിച്ചവരാണു് അവർ എന്നതുകൊണ്ടാണു്. മൊസാർട്ടും ബീഥോവനും— പെയ്ററർ സെറാഫിക്കസ്സും ജോവ്ദി തണ്ടററും—രാമകൃഷ്ണവിവേകാനന്ദന്മാരുമാണവർ.''

''തങ്ങളുടെ ശ്രദ്ധയിൽ ഇതുവരെ പെട്ടിട്ടില്ലാത്ത ശരൽക്കാലത്തിന്റെ ഒരു നൂതന ഫലവും ആത്മാവിന്റെ ഒരു പുതു സന്ദേശവും ഭാരതത്തിന്റെ രാഗശ്രുതിയുമായ രാമകൃഷ്ണൻ എന്ന നാമധേയത്തെ ഞാൻ യൂറോപ്യന്മാർക്കു് പരിചയപ്പെടുത്തുകയാണു്.''

'മുപ്പതുകോടി ജനങ്ങളുടെ രണ്ടായിരം വർഷത്തെ ആത്മീയജീവിതത്തിന്റെ പരകോടിയായി വിരാജിക്കുന്ന ഒരു വ്യക്തിയുടെ പ്രതിച്ഛായയാണു് ഞാനിവിടെ അവതരിപ്പിക്കുന്നതു്. നാല്പതു് വർഷങ്ങൾക്കുമുമ്പു് (1886) ശരീരം ത്യജിച്ചെങ്കിലും അദ്ദേഹത്തിന്റെ ആത്മാവു് നൂതനഭാരതത്തെ സ്പന്ദിപ്പിക്കുന്നു. അദ്ദേഹമാകട്ടെ ഗാന്ധിയെപ്പോലെ ഒരു കർമ്മവീരനോ ഗോയ്ഥയെപ്പോലെയോ ടാഗോറിനെപോലെയോ കലാകാരനെന്ന നിലയിലോ ചിന്തകനെന്ന നിലയിലോ പ്രതിഭാശാലിയോ ആയിരുന്നില്ല. ബാഹ്യലോകത്തു് അക്കാലത്തു് സാമൂഹ്യരംഗത്തും രാഷ്ട്രീയരംഗത്തും പറയത്തക്ക സംഭവങ്ങളൊന്നും തന്റെ പ്രവർത്തനങ്ങൾമൂലം ഉളവാക്കാത്ത ഒരു പരിമിതമായ ചട്ടക്കൂട്ടിൽ മാത്രമൊതുങ്ങി ജീവിച്ച ബംഗാളിലെ ഒരു സാധാരണ ഗ്രാമീണബാലൻ മാത്രമായിരുന്നു അദ്ദേഹം. എന്നാൽ മനുഷ്യരും ദേവതകളുമടങ്ങിയ ഈ അനന്തമായ ബ്രഹ്മാണ്ഡത്തെയാകമാനം ആശ്ലേഷിക്കുന്നതായിരുന്നു അദ്ദേഹത്തിന്റെ ആന്തരജീവിതം.

''നിദ്രയെ ഭഞ്ജിച്ച ഭയചകിതമായ യൂറോപ്പിന്റെ കാതുകളിൽ ആ നാഡികളുടെ സ്പന്ദനശബ്ദം കേൾപ്പിക്കാൻ ഞാൻ ആഗ്രഹിക്കുന്നു. അനശ്വരതയുടെ രക്തംകൊണ്ട് അതിന്റെ പുണ്ഡ്രകം നനയ്ക്കാൻ ഞാൻ ആഗ്രഹിക്കുന്നു.''

## 12 ശ്രീരാമകൃഷ്ണന്റെ കീഴിൽ നരേന്ദ്രന്റെ ശിഷ്യത്വം: പരാവിദ്യയുടെയും അപരാവിദ്യയുടെയും സംഗമം

ആ ജ്ഞാനാന്വേഷകരുടെ ആകർഷകമായ നിരയിൽപ്പെട്ട ഒരാളായിരുന്ന അതേവരെ ആധുനികരീതിയിലുള്ള വിദ്യാഭ്യാസവും ജീവിതവുമായി വളർന്നുവന്ന അപരാവിദ്യയുടെ ഉത്തമ പ്രതിനിധിയായ യുവാവായ നരേന്ദ്രൻ അരോഗദൃഢഗാത്രനും യുവത്വത്തിന്റെ പ്രസരിപ്പുള്ളവനും ദൃഢമനസ്കനും വിമർശനബുദ്ധിയോടുകൂടിയവനും സംശയാത്മാവും ജ്ഞാനാന്വേഷകനും പരമ്പരാഗതമായ ഭാരതീയ വിജ്ഞാനത്തിന്റെയും ആധുനികമായ പാശ്ചാത്യവിജ്ഞാനത്തിന്റെയും വിസ്തൃതനിധിയുമായ നരേന്ദ്രൻ എല്ലാനിലയിലും ശ്രീരാമകൃഷ്ണനിൽനിന്ന് തികച്ചും വ്യത്യസ്തനായിരുന്നു. സംശയങ്ങളുടെയും, പിരിമുറുക്കങ്ങളുടെയും അത്യുന്നതതരംഗമാലകളിൽ ആടിയുലഞ്ഞുകൊണ്ടുള്ള അന്തരംഗത്തോടെ നരേന്ദ്രൻ ശങ്കരാചാര്യർ 'വിവേകചൂഡാമണി'യിൽ 'നിരിന്ധന ഇവാഽനലഃ' 'ബന്ധുരാനമതാം' (വിറക് കത്തിക്കഴിഞ്ഞ അഗ്നിപോലെ ശാന്തനും അഹേതുകദയാസമുദ്രവും) എന്നു വിവരിച്ചുതരത്തിലുള്ള ശ്രീരാമകൃഷ്ണനെ സമീപിച്ചു. ഭാരതത്തിന്റെ ആത്മീയചരിത്രത്തിൽ അതിന്നുമുമ്പും പല തവണ നടമാടിയിരുന്ന പരാവിദ്യയുടെയും അപരാവിദ്യയുടെയും സംഗമത്തിന്റെ നിർണ്ണായകമായ ഒരു രംഗമായിരുന്നു അത്. നാലായിരത്തിൽപ്പരം വർഷങ്ങൾക്കുമുമ്പ് ഛാന്ദോഗ്യോപനിഷത്തിലെ വിജ്ഞാനസമ്പന്നനായ നാരദൻ സനത്കുമാരമുനിയുടെ ശിഷ്യത്വം സ്വീകരിച്ച കഥയുമായി ഈ സംഭവത്തിന്ന് ഗാഢമായ ബന്ധമുണ്ട് (7. 1, 1—3): —

'അധീഹി ഭഗവ ഇതി....(സോഽഹം ഭഗവോ മന്ത്രവിദേവാസ്മി, നാഽത്മവിത്; ശ്രുതം ഹ്യേവ മേ ഭഗവദ്ദൃശേഭ്യസ്തരതി ശോകമാത്മവിദിതി, സോഽഹം ഭഗവഃ ശോചാമി, തം മാ ഭഗവാൻ ശോകസ്യ പാരം താരയത്വിതി,'

(ഭഗവാനേ! അങ്ങ് എന്നെ ബോധിപ്പിച്ചാലും. ഞാൻ വാക്കുകളെയും അവയുടെ അർത്ഥങ്ങളെയും മാത്രം അറിഞ്ഞവനാണ്. ആത്മജ്ഞാനംനേടിയവനല്ല. ആത്മജ്ഞാനിക്കുമാത്രമേ സർവ്വദുഃഖങ്ങളെയും തരണം ചെയ്യാൻ കഴിയുകയുള്ളുവെന്ന് ഭവാദൃശന്മാരായ മഹാത്മാക്കളെ

ളിൽനിന്നു് ഞാൻ കേട്ടിട്ടുണ്ടു്. ഞാൻ ശോകമഗ്നനാണു്. ഭഗവാനേ! ദയവുചെയ്തു് അദ്ധ്യാത്മവിദ്യയാകുന്ന നൗകയിൽക്കൂടി എന്നെ ഈ ശോകസമുദ്രത്തിൻെറ അക്കരെ എത്തിക്കാൻ തുണയ്ക്കേണമേ!)

സനത്കുമാരമുനി അപ്രകാരം നാരദനെ വിജ്ഞാനത്തിൽനിന്നു് ആത്മജ്ഞാനത്തിലേയ്ക്കുയർത്തുകയും അതുവഴി ആത്മീയമായ ആന്ധ്യത്തിൻെറയും തജ്ജന്യമായ ദുഃഖങ്ങളുടെയും വിസ്തൃതവിശാലമായ സാഗരത്തിൽനിന്നു് അദ്ദേഹത്തെ കരകയററുകയും ചെയ്തു എന്നു് ഉപനിഷത്തു് ആ അദ്ധ്യായത്തിൻെറ സമാപനമന്ത്രത്തിൽ പറയുന്നു.

'തസ്മൈ മൃദിതകഷായായ തമസസ്പാരം ദർശയതി ഭഗവാൻ സനത്കുമാരഃ.'

ഹൃദയമാലിന്യങ്ങളെയെല്ലാം കഴുകിപ്പോയ നാരദനു് സനത്കുമാരമുനി അജ്ഞാനശോകങ്ങളുടെ അപ്പുറമുള്ള പരമമായ സത്യത്തെ കാണിച്ചുകൊടുത്തു.

## 13 വിവേകാനന്ദൻ 'സമസ്തമനുഷ്യോജ്ജ്വങ്ങളുടേയും സാരസമ്മേളനം'

അതുപോലെ ശ്രീരാമകൃഷ്ണൻെറ ശിഷ്യനെന്നനിലയിൽ ആദ്യമായി ദക്ഷിണേശ്വരത്തെ കാളീക്ഷേത്രത്തിൽവെച്ചും പിന്നീട് കാശീപുരം ഉദ്യാനത്തിൽവെച്ചും കഴിച്ചുകൂട്ടിയ അഞ്ചു വർഷത്തിന്നിടയ്ക്കു് നരേന്ദ്രന്നു ലഭിച്ച അപരാവിദ്യ പരാവിദ്യയായി പരിവർത്തനപ്പെട്ടു പിക്കുകയും തദ്വാരാ അദ്ദേഹം ഭൗതികശാസ്ത്രത്തിൻെറയും ആത്മീയശാസ്ത്രത്തിൻെറയും, പാശ്ചാത്യലോകത്തിൻെറയും പൗരസ്ത്യലോകത്തിൻെറയും പരിപൂർണ്ണ ഉദ്ഗ്രഥനമായിത്തീരുകയും ചെയ്തു. 1886 ആഗസ്റ്റ് മാസത്തിൽ ശ്രീരാമകൃഷ്ണൻെറ തിരോധാനത്തിന്നുശേഷം റൊമെയ്ൻ റൊളാങ്ങു് ഇപ്രകാരം പറയുകയുണ്ടായി (വിവേകാനന്ദൻെറ ജീവചരിത്രം, പേജ് 310).

'വിവേകാനന്ദൻെറ രചനാത്മകപ്രതിഭ സമത, ഉദ്ഗ്രഥനം എന്നീ രണ്ടു വാക്കുകളിൽ സംഗ്രഹിക്കാം. ആത്മാവിൻെറ സർവ്വവശങ്ങളെയും അദ്ദേഹം ആശ്ലേഷിച്ചു; സമ്പൂർണ്ണനിലയിൽ നാലുയോഗങ്ങളും, ത്യാഗവും സേവനവും, കലയും ശാസ്ത്രവും മതവും കർമ്മവും അങ്ങേയററത്തെ ആത്മീയത മുതൽ അങ്ങേയററത്തെ പ്രായോഗികത വരെ അദ്ദേഹം ഉദ്ബോധിപ്പിച്ച ഓരോ മാർഗ്ഗത്തിന്നും അതാതിൻെറ പരിമിതിയുണ്ടായിരുന്നു. എന്നാൽ അവയോരോന്നിലും അദ്ദേഹത്തിൻെറ സാന്നിദ്ധ്യമുണ്ടായിരുന്നു. അദ്ദേഹമാകട്ടെ അതിനെയൊ

ക്കെ ആശ്ലേഷിക്കുകയും ചെയ്തു. നാലു കുതിരകളെ പൂട്ടിയ തേരിലിരുന്നുകൊണ്ടെന്നപോലെ സത്യത്തിന്റെ നാലു മാർഗ്ഗങ്ങളുടേയും കടിഞ്ഞാൺ പിടിച്ചുകൊണ്ട് അവയിലുള്ള ഏകത്വത്തിലേയ്ക്ക് അദ്ദേഹം ഒരേ സമയത്തു് പ്രയാണം ചെയ്തു. സർവ്വമനഷ്യോജ്ജത്തിന്റെയും സ്വരമേളനത്തിന്റെ മൂർത്തിമദ്ഭാവമായിരുന്നു അദ്ദേഹം.

## 14 വിദ്യാഭ്യാസത്തിൽ പരാവിദ്യയുടേയും അപരാ വിദ്യയുടേയും ഉദ്ഗ്രഥനത്തിന്റെ ആവശ്യകത

നമ്മുടെ വിദ്യാഭ്യാസം പൗരസ്ത്യവും പാശ്ചാത്യവും, ആത്മീയതയും ശാസ്ത്രവും, ധ്യാനവും കർമ്മവും തമ്മിലുള്ള ഉദ്ഗ്രഥനത്തിന്റെ ഒരംശമെങ്കിലും നേടിയെടുക്കാൻ വിദ്യാർത്ഥികളെ പ്രാപ്തരാക്കുന്നതായിരിക്കണം. അത്യുന്നത വിദ്യയായ പരാവിദ്യയാണ് മനുഷ്യനിൽ സാമാർഗ്ഗികവും സൗന്ദര്യപരവും ശുദ്ധ ശാസ്ത്രത്തോടനുബന്ധിച്ചുള്ള ധാർമ്മികമൂല്യങ്ങൾ കൂടി ഉൾക്കൊള്ളുന്ന ആത്മീയ മൂല്യങ്ങളും വളർത്തുന്നതു്. വേദാന്തം എക്കാലത്തും ഉയർത്തിപ്പിടിച്ച സമസ്തമൂല്യങ്ങളുടേയും സ്വരസമ്മേളനമായ പരാവിദ്യയുടേയും അപരാവിദ്യയുടേയും മേളനം ഇക്കാലത്തു് നരേന്ദ്രന്റെയും ശ്രീരാമകൃഷ്ണന്റെയും ആത്മീയ ബന്ധത്തിൽ തെളിഞ്ഞു നില്ക്കുന്നതായിക്കാണാം. ഇപ്രകാരമുള്ള എല്ലാ മൂല്യങ്ങളും പരിണാമത്തിന്റെ ഒരു സവിശേഷദശയിലുള്ള മനുഷ്യാത്മാവിന്റെ അഗാധതയിൽനിന്നും മനുഷ്യന്റെ സാഹചര്യങ്ങളിന്മേൽ ഒരളവോളമുള്ള നിയന്ത്രണത്തിൽനിന്നും സംജാതമായതാണ്. അവ ഭൗതികപ്രകൃതിയിൽനിന്നു് ഉദ്ഭവിച്ചതല്ല. വ്യാവസായികവളർച്ചയുടേയോ ബാഹ്യപ്രകൃതിയുടെയോ മേൽ സാങ്കേതികവൈദഗ്ധ്യത്തിന്റെ ഫലമായി മനുഷ്യർ നേടിയ നിയന്ത്രണത്തിന്റേയോ ഫലമായോ തജ്ജന്യമായ നേട്ടങ്ങളിൽനിന്നുണ്ടായ സമ്പത്തിന്റെ ഫലമായോ ഉണ്ടായതാണെന്നു കരുതുന്നതു് വിഡ്ഢിത്തമാണ്. പ്രചുരപ്രചാരമായിത്തീർന്നിട്ടുള്ള ഈ ആധുനിക വങ്കത്തത്തിന്നെതിരെ ബർട്രൻഡ്റസ്സൽ ഇപ്രകാരം പറയുന്നു. ('സമൂഹത്തിന്മേൽ ശാസ്ത്രത്തിന്റെ സ്വാധീനം,' പേജ് 77).

'ഒരു ആരാധനാ വസ്തുവെന്ന നിലയിൽ യന്ത്രം ചെകുത്താന്റെ ആധുനികരൂപമാണ്, അതിന്റെ ആരാധനയാകട്ടെ ആധുനിക പൈശാചികത്വവുമാണ്.'

'എന്തും യാന്ത്രികമാകാം, എന്നാൽ മൂല്യങ്ങളങ്ങനെയല്ല. ഒരു രാഷ്ട്രീയ ദാർശനികനും മറക്കാൻ പാടില്ലാത്ത കാര്യമാണിതു്.'

ഇതിൽനിന്നു വ്യക്തമാകുന്നതു് ഇന്നു നിലവിലുള്ള സ്കൂൾ യൂനിവേഴ്സിററി വിദ്യാഭ്യാസങ്ങൾ ഉന്നതവും ഉന്നതതരവുമാണെങ്കിൽ

അവ കുട്ടിയെ അവയുടെ പൂർത്തീകരണത്തിന്ന് ശ്രീരാമകൃഷ്ണനിൽനിന്നും വിവേകാനന്ദന്ന് ലഭിച്ച സമുദ്രംപോലെ അഗാധവും ആകാശം പോലെ വിസ്തൃതവുമായ ആദ്ഭുതാവഹമായ സ്വാഭാവനിഷ്ഠയുള വാക്കുന്ന ആ ഉന്നതതമമായ വിദ്യാഭ്യാസത്തിലേയ്ക്ക് നയിക്കേണമെന്നാണ്. അപരാവിദ്യയെന്ന വിളിക്കപ്പെടുന്ന ഈ വിദ്യാഭ്യാസത്തിലേയ്ക്ക് ഒരാൾക്ക് അപരാവിദ്യയുടെ ഏതു ഘട്ടത്തിൽനിന്നും പ്രവേശിക്കുവാനും അതിൽനിന്നു ഗുണഫലങ്ങൾ നേടുവാനും കഴിയുമെന്ന് ശ്രീരാമകൃഷ്ണൻെറ അനുഭവവും മാതൃകയും വ്യക്തമാക്കുന്നുണ്ട്. വിജ്ഞാനത്തിൻെറ ഏതു ദശയിലും അതു് പ്രൈമറിയോ, സെക്കണ്ടറിയോ ബിരുദത്തിന്നു മുമ്പുള്ളതോ ബിരുദാനന്തരമോ ആയിക്കൊള്ളട്ടെ അതിനെ അനുഗ്രഹിക്കാനും സജീവമാക്കാനും സർഗ്ഗാത്മകമായി ഉദ്ദീപിപ്പിക്കാനും വിവേകത്തിന്ന (ആത്മജ്ഞാനത്തിന്ന്) കഴിയും. അല്ലമെങ്കിലും ഈ ജ്ഞാനമില്ലാതെ ഏതുഘട്ടത്തിലുള്ള വിജ്ഞാനവും വിദ്ഗരഭാവിയിൽ തനിക്കും സമൂഹത്തിന്നും അനുഗ്രഹമല്ല. ശാപമായിട്ടാണ് പരിണമിക്കുകയെന്നും അതു് ഒരുവശത്തു് അഹങ്കാരത്തിൻെറ വളർത്തുകേന്ദ്രമായും സ്വാർത്ഥം, ചൂഷണം, അക്രമം എന്നിവയും മറുവശത്തു് അന്യതാബോധം, ഏകാന്തതാബോധം, മാനസികത്തകർച്ച എന്നിവയായും ഉയർന്നു വരുമെന്നും ഉള്ള കാര്യം വളരെ വ്യക്തമാണ്. ഇവ പണ്ടുകാലത്തു് സമൂഹങ്ങളേയും സംസ്കാരങ്ങളേയും ബാധിക്കുകയും അവയെ ജീർണ്ണതയിലേയ്ക്കും നാശത്തിലേയ്ക്കും നയിക്കുകയും ചെയ്തിട്ടുണ്ട്. ആധുനികപാശ്ചാത്യ സംസ്കാരവും ഈ വെല്ലുവിളിയെ ഇന്നു നേരിട്ടു കൊണ്ടിരിക്കുകയാണ്. നമ്മുടെ രാജ്യവും ഇന്നത്തെ പരിതസ്ഥിതിയിൽ ഈ ആധുനികസംസ്കാരത്തിൻെറ ഊർജ്ജത്തെ സാത്മീകരിക്കുകയും അതിൻെറ ചില വൈകൃതങ്ങൾ അനുഭവിക്കുകയും ചെയ്യുന്നതുകൊണ്ട് നാം നമ്മുടെ അദ്ധ്യാത്മവിദ്യയുടെ അനശ്വരമായ സന്ദേശങ്ങൾ ഉൾക്കൊള്ളാനും അവയെ ദഹിപ്പിച്ച സാത്മീകരിച്ചുകൊണ്ട് ഈ സാങ്കേതികയുഗത്തിൻെറ ഉച്ചാവസ്ഥയിൽ ഭൗതികവും മാനസികവുമായ ഊർജ്ജമാക്കി മാററാനും വേണ്ട വിവേകം നാം പ്രദർശിപ്പിക്കേണ്ടിയിരിക്കുന്നു.

## 15 വസ്തുതന്ത്രജ്ഞാനവും പുരുഷതന്ത്രജ്ഞാനവും

ജീവിതത്തിലെ ഈ വെല്ലുവിളികളെ തക്കതായ ഒരു ജീവിതദർശനത്തിൻെറ വെല്ലുവിളികൊണ്ട് നേരിടണമെന്നാണ് ആധുനികയുഗം ആവശ്യപ്പെടുന്നതു്. ആ ദർശനം പര്യാപ്തമാണോ എന്ന് ഉറപ്പു വരണമെങ്കിൽ അതു് ഭൗതികശാസ്ത്രത്തിൻെറയും ആത്മീയശാസ്ത്രത്തിൻെറയും സമഞ്ജസമായ ഒരു ഉദ്ഗ്രഥനം നേടിയെടുക്കാൻ സഹായിക്കുമെന്ന് ഉറപ്പിച്ച പറയാൻ കെല്പുള്ളതായിരിക്കണം. ലോക

ത്തിലെ ക്ഷണികങ്ങളായ ദർശനങ്ങൾക്കിടയിൽ വേദാന്തത്തിന്നുള്ള സ്ഥിരപ്രതിഷ്ഠ ഇവിടെയാണ്. ശ്രീകൃഷ്ണൻ ഗീതയിൽ പ്രഖ്യാപിക്കുന്നു (13.2): 'ക്ഷേത്രക്ഷേത്രജ്ഞയോർജ്ഞാനം യത്തത് ജ്ഞാനം മതം മമ' എന്ന്. (എൻെറ മതമനുസരിച്ച് ദർശനമെന്നാൽ ക്ഷേത്രത്തെക്കുറിച്ചും (ശരീരത്തെക്കുറിച്ചും) ക്ഷേത്രജ്ഞനെക്കുറിച്ചും (ഇതു് ശരീരമാണെന്നു് അറിയുന്നവനെക്കുറിച്ചും) ഉള്ള ഏകീകൃത ജ്ഞാനമാണ്. ശാസ്ത്രീയവിജ്ഞാനത്തിൻെറ മുന്നേററത്തെ ഭയപ്പെട്ടന്നില്ലെന്നു മാത്രമല്ല അതിനെ ഹാർദ്ദമായി സ്വാഗതം ചെയ്യുകയും ചെയ്യുന്ന ഒരേയൊരു തത്ത്വദർശനം വേദാന്തം മാത്രമാണ്. സത്യത്തോട് മാത്രമേ അതിന്നു അഭിവാഞ്ഛയുള്ളു – 'സത്യമേവ ജയതേ' തത്കാലത്തെ പ്രീണനത്തിന്നുള്ള അഭിപ്രായത്തോടോ ശുഷ്കതത്ത്വവാദത്തോടോ അതിന്നു് ആഭിമുഖ്യമില്ല. ആധുനികഭൗതികശാസ്ത്രത്തെപ്പോലെതന്നെ വേദാന്തവും വിമർശനപരവും അന്വേഷണാത്മകവുമായ ആവേശത്തെയും അതോടൊപ്പം അനാസക്തി, വസ്തുനിഷ്ഠത, കണിശത, പരിശോധനവിധേയത്വം എന്നിവയെ പ്രോത്സാഹിപ്പിക്കുന്നു. വ്യക്തിപരമായോ ആത്മനിഷ്ഠമായോ ഉള്ള മിഥ്യാകല്പനങ്ങളുടെ മാർഗ്ഗംവെടിഞ്ഞു വസ്തുനിഷ്ഠമായ സത്യത്തിലേയ്ക്കുള്ള പന്ഥാവിൽക്കൂടി ചരിക്കാത്ത ഒരു വൈജ്ഞാനികശാഖയ്ക്കും ഈ ബുദ്ധിപരമായ ഗുണങ്ങളെ പരിപോഷിപ്പിക്കാൻ സാദ്ധ്യമല്ല.

നിരവധി ആധുനികശാസ്ത്രജ്ഞന്മാർതന്നെ സമ്മതിച്ചിട്ടുള്ള ഭൗതികശാസ്ത്രത്തിൻെറ പരിമിതി ഭൗതികം എന്ന 'വിശേഷ'ത്തിൽ നിന്നുളവായതാണ്. എന്നാൽ ശാസ്ത്രമാകട്ടെ അതുപോലെ പരിമിതമല്ല. പരേതനായ ജീവശാസ്ത്രജ്ഞൻ ആർതർ. ജെ. തോംസൺ തൻെറ 'ശാസ്ത്രത്തിന്നൊരു മുഖവുര' എന്ന ഗ്രന്ഥത്തിൽ വ്യക്തമാക്കിയതുപോലെ ശാസ്ത്രം ഒരു പ്രത്യേക വസ്തുതാക്രമത്തോടോ പ്രതിപാദ്യവിഷയത്തോടൊ ബന്ധിക്കപ്പെടുകയോ തദ്വാരാ പരിമിതമാക്കപ്പെടുകയോ ചെയ്യുന്നില്ല. ഏതു വസ്തുതകളെക്കുറിച്ചും ശാസ്ത്രീയമായി പഠിക്കുകയും നിഗമനത്തിലെത്തുകയും ചെയ്യാവുന്നതാണ്. അത്തരം നിഗമനങ്ങൾ വസ്തുതകളെ ആദരിക്കുന്നതും പരിശോധനയുടെ വെല്ലുവിളിനേരിടാൻ ഒരുക്കമുള്ളതുമായിരിക്കണമെന്നുമാത്രം. പൂർണ്ണമായും ഇന്ദ്രിയവേദ്യങ്ങളായ വസ്തുതകളെ മാത്രം ആശ്രയിച്ചുകൊണ്ടു് മുന്നോട്ടുപോകുന്ന ഭൗതികശാസ്ത്രത്തെ ഉപകരണമാക്കി യാഥാർത്ഥ്യത്തെക്കുറിച്ചു പഠിക്കാമെങ്കിലും അതുകൊണ്ടുമാത്രം അതിൻെറ പൂർണ്ണജ്ഞാനം ലഭിക്കുകയില്ല. അതിൻെറ ഈ പരിമിതി ഗണിത—നക്ഷത്രശാസ്ത്രജ്ഞനായ പരേതനായ സർ. ആർതർ എഡിംഗ്ടൺ തൻെറ 'ദി ഫിലോസഫി ഓഫ് ഫിസിക്കൽ സയൻസ്'' (പേജ്. 16) എന്ന ഗ്രന്ഥത്തിൽ ചൂണ്ടിക്കാട്ടിയിട്ടുണ്ട്:

'ഒരു മത്സ്യഗവേഷകൻ സമുദ്രജീവികളെക്കുറിച്ചു ഗവേഷണം നടത്തുന്നുവെന്നു കരുതുക. അദ്ദേഹം കടലിൽ വലവീശി ഒരു ഇനം മത്സ്യക്കൂട്ടത്തെ പിടിക്കുന്നു. അവയെ പരിശോധിച്ച് സാധാരണ ശാസ്ത്രജ്ഞന്മാർ ചെയ്യാറുള്ളതുപോലെ അദ്ദേഹത്തിന്റെ നിഗമനങ്ങളെ ക്രമീകരിക്കുന്നു. അനന്തരം രണ്ടു് സാമാന്യവല്ക്കരണത്തിലേയ്ക്കു് അദ്ദേഹം എത്തിച്ചേരുന്നു.

1 രണ്ടിഞ്ചിൽക്കുറഞ്ഞ ഒരു സമുദ്രജീവിയും ഇല്ല.

2. എല്ലാ സമുദ്രജീവികൾക്കും ചെളുക്കകളുണ്ടു്.

'അദ്ദേഹം പിടിച്ച മത്സ്യങ്ങളെ സംബന്ധിച്ചേടത്തോളം ഇവ രണ്ടും സത്യമാണു്. പിന്നെയും ഇതു തുടർന്നാലും ഇവ സത്യം തന്നെയായി നിലനില്ക്കുമെന്നു അദ്ദേഹം താല്ക്കാലികമായി വിശ്വസിക്കുന്നു. അദ്ദേഹത്തിന്റെ സാമാന്യവല്ക്കരണം അദ്ദേഹം സംസാരിക്കുന്ന പ്രത്യേകഇനം ജീവികളെ സംബന്ധിച്ചേടത്തോളം തികച്ചും സത്യമാണു്. എന്നാൽ മറ്റൊരിനത്തെ സംബന്ധിച്ചിടത്തോളം ഇങ്ങനെ സാമാന്യവല്ക്കരണം നടത്താൻ അദ്ദേഹം തയ്യാറാവുകയില്ല.'

മുമ്പേ എഡിംഗ്ടൺ മേല്പറഞ്ഞ തന്റെ ഗ്രന്ഥത്തിൽ (പേജ് IX) ഇപ്രകാരം പ്രസ്താവിച്ചു.

'സത്യാന്വേഷണത്തിൽ ഭൗതികശാസ്ത്രത്തിനു പിന്തുടരാൻ കഴിയാത്ത മറ്റു് അനുഭവങ്ങളെല്ലാം അവഗണിക്കണമെന്നു് കരുതുന്നവരിൽപ്പെട്ട ഒരുവനല്ല ഞാൻ. മനുഷ്യാനുഭവങ്ങളുടെ കൂടുതൽ വിശാലമായ പ്രാധാന്യത്തെ ആശ്ലേഷിക്കുന്ന ഒരു തത്ത്വദർശനവും സ്വയം സുസ്ഥിരതയെ ഇനിയും പരീക്ഷിച്ചറിയേണ്ടതായ ഒരു ചിന്താപദ്ധതിയെ അവലംബിക്കുന്ന ഒരു സവിശേഷഭൗതികശാസ്ത്രദർശനവും തമ്മിൽ ഒരു പൊരുത്തക്കേടുമുള്ളതായി ഞാൻ കാണുന്നില്ല'.

ഭൗതികശാസ്ത്രമോ ശാസ്ത്രജ്ഞന്മാരോ ഭൗതികം എന്ന വിശേഷണത്തിൽ അന്തർഭവിച്ച പരിമിതിയെ അവഗണിക്കുകയോ വിസ്മരിക്കുകയോ ചെയ്തുകൊണ്ടു് സമഗ്രമായ ജീവിതത്തെക്കുറിച്ചും യാഥാർത്ഥ്യത്തെക്കുറിച്ചും വിധി പ്രസ്താവിക്കാൻ ഒരുമ്പെടുകയാണെങ്കിൽ അതു് വെറും പൊള്ളയായ ധൃഷ്ടതത്ത്വവാദവും സത്യാന്വേഷണത്തിന്റെ പരിത്യാഗവുമായിരിക്കും. ആധുനികശാസ്ത്രത്തിന്റെ അന്വേഷണവ്യഗ്രത അടിച്ചമർത്തിക്കളയുന്ന അത്തരം അയവില്ലാത്ത ഒരു മുരട്ടുവാദമാണു് പ്രമുഖശാസ്ത്രജ്ഞാന്മാർ താക്കീതു് നല്കുകയും പ്രതിഷേധിക്കുകയും ചെയ്തിട്ടുള്ള ഭൗതികവാദം. ഭൗതികവാദത്തെ 'ഒരു വലിഞ്ഞുകയററക്കാരൻ' എന്നു വിശേഷിപ്പിച്ചുകൊണ്ടു് ഡാർവിന്റെ സഹകാരിയായിരുന്ന തോമസ്ഹക്സ്‌ലി തന്റെ ക്രമ

ങ്ങളും ഫലങ്ങളും' (വോള്യം I. പേജ്. 16)ഭൗതികവാദത്തെ ജീവിത ദർശനമായി സ്വീകരിക്കാതെ തള്ളിക്കളയുന്നു. (ഇതേ പുസ്തകം പേജ് 164 – 165):

'ഒരു പ്രത്യേക പദമോ ഒരു കൂട്ടം പ്രതീകങ്ങളോ മറെറാന്നിനേക്കാരം പ്രകൃതിയുടെ ക്രമത്തെക്കുറിച്ചു ഉറപ്പിക്കുന്നതിന്നു കൂടുതൽ സഹായകരമാകുമെന്നുകാണുകയാണെങ്കിൽ ആദ്യം പറഞ്ഞതിനെ ഉപയോഗിക്കേണ്ടതു് നമ്മുടെ വ്യക്തമായ കത്തവ്യമാണു്. നാം വെറും സംജ്ഞകരംകൊണ്ടും പ്രതീകങ്ങരംകൊണ്ടും വ്യവഹരിക്കുക മാത്രമാണെന്നു് മനസ്സിൽ കരുതുന്നേടത്തോളം അതുകൊണ്ടു് ഒരു ദോഷവും വരാനില്ല....'

'എന്നാൽ ശാസ്ത്രജ്ഞൻ തത്ത്വാന്വേഷണത്തിൻെറ പരിമിതികരം വിസ്മരിച്ചുകൊണ്ടു് ഈ ഫോർമുലകളും പ്രതീകങ്ങളും വിട്ടു് ഭൗതികവാദത്തിൽ അറിയപ്പെടുന്ന പ്രതീകങ്ങളെയും ഫോർമുലകളെയും സ്വീകരിക്കുന്നതു് കാണുമ്പോരം എനിക്കു് തോന്നുന്നതു് തൻെറ പ്രശ്നത്തിന്നു് ഉത്തരം കണ്ടുപിടിക്കാൻ ഉപയോഗിക്കുന്ന 'എക്സു'കളും 'വൈ'കളും യഥാത്ഥവസ്തുക്കളാണെന്നു തെററിദ്ധരിക്കുന്ന ഒരു ഗണിതശാസ്ത്രത്തിൻെറ നിലയിൽ അവർ പ്രതിഷ്ഠിക്കുകയാണെന്നാണു്; അതിലുപരി അതിൻെറ ന്യൂനതയാകട്ടെ ഗണിതശാസ്ത്രജ്ഞൻെറ വങ്കത്തങ്ങരംക്കു് പ്രായോഗിക ഭവിഷ്യത്തുകളില്ലെന്നതും ക്രമികമായ ഭൗതികവാദത്തിൻെറ പ്രമാദങ്ങരം ജീവിതസൗഭഗത്തെ നശിപ്പിക്കുകയും ഊജ്ജത്തെ മരവിപ്പിക്കുകയും ചെയ്യുമെന്നുള്ളതുമാണു്.

## 16 അദ്ധ്യാത്മവിദ്യ – വസ്തുതന്ത്രജ്ഞാനമെന്നനിലയിൽ

വേദാന്തത്തിൻെറ ശാസ്ത്രീയസ്വഭാവം ശങ്കരാചാര്യർ തൻെറ 'ബ്രഹ്മസൂത്ര'ഭാഷ്യത്തിൽ 'ബ്രഹ്മജിജ്ഞാസ' (ആത്മാന്വേഷണവ്യഗ്രത) യെ അവതരിപ്പിക്കുന്ന സന്ദർഭത്തിലും 'ഗീതാ'ഭാഷ്യത്തിൽ മനസ്സിൻെറ ശാസ്ത്രീയഘടനയെ വിശകലനംചെയ്യുമ്പോഴും സുധീരം എടുത്തുകാട്ടിയിട്ടുണ്ടു്. ആദ്യത്തേതിൽ അദ്ദേഹം വസ്തുതന്ത്രജ്ഞാനവും അതായതു് ആധേയം പ്രത്യക്ഷമായ യാഥാത്ഥ്യവും പുരുഷതന്ത്രജ്ഞാനവും (അധിഷ്ഠാനമായ പുരുഷനെക്കുറിച്ചുള്ള ജ്ഞാനവും) തമ്മിലുള്ള വ്യത്യാസം ചൂണ്ടിക്കാട്ടിയിട്ടുണ്ടു്. വസ്തുതന്ത്രജ്ഞാനം അധിഷ്ഠാനകാരണമായ ജ്ഞാതാവായ പുരുഷനിൽനിന്നും ഭിന്നമാണു്. ആ അറിവാകട്ടെ വസ്തുതകളുടെ കണ്ടുപിടുത്തം മാത്രമാണു് അതു വസ്തുക്കളെ സൃഷ്ടിക്കുന്നില്ല. പുരുഷനെ ആശ്രയിച്ചുനില്ക്കുന്ന പുരുഷതന്ത്രജ്ഞാനമാകട്ടെ ഉണ്ടാക്കുന്നതിന്നും ഇല്ലാതാക്കുന്നതിന്നും

മറെറാരുതരത്തിലാക്കുന്നതിനും നിരാകരിക്കുന്നതിനും പുരുഷനു് സാദ്ധ്യമാണു്—'കർത്തും, അകർത്തും, അന്യഥാ കർത്തും ശക്യതേ പുരുഷതന്ത്രത്വാത് ഏവ'. പുരുഷതന്ത്രവിജ്ഞാനം മനുഷ്യന്റെ ഇഷ്ടാനുസരണം സ്വീകരിക്കാവുന്നതരത്തിൽ വിസ്തൃതമായ രംഗങ്ങളുംകൊള്ളുന്നു. അവയ്ക്കു മനുഷ്യജീവിതത്തിൽ ന്യായമായ പങ്കു് വഹിക്കാനുണ്ടു്. എന്നാൽ വേദാന്തമനുസരിച്ചുള്ള ദൈവവും ആത്മാവും വസ്തുതന്ത്രഅന്വേഷണത്തിലാണു് ഉൾക്കൊള്ളുന്നതു്. എല്ലാവരുടെയും ഏററവും അന്തർഭാഗത്തു സ്ഥിതിചെയ്യുന്നതു് ബ്രഹ്മമാണു് എന്നു ബൃഹദാരണ്യകോപനിഷത്തു് പ്രഖ്യാപിക്കുന്നു. (2-4-1) എല്ലാ അനുഭൂതികളുടെയും വിജ്ഞാനത്തിന്റെയും പിറകിലുള്ള അവയുടെ ജ്ഞാതാവു് നിത്യമായ ബ്രഹ്മമാണു്. അതു നിഷേധിക്കപ്പെടാനാവാത്തതാണു്. കാരണം നിഷേധകന്റെ ആത്മാവുതന്നെയാണതെന്നതുതന്നെ. 'യ ഏവ നിരാകർത്താ തദസ്യൈവ ആത്മത്വാത്.' ഈ ബ്രഹ്മം പ്രപഞ്ചത്തിൽനിന്നന്യമായ ദൈവവാദമനുസരിച്ചുള്ള ഊഹമാത്രവേദ്യമായ ദേവതയോ പരീക്ഷണവേദ്യമല്ലാത്ത വെറുമൊരു വിശ്വാസമോ അല്ല. എന്നാൽ സർവ്വത്തിന്റെയും ആത്മാവായ ഔപനിഷദമായ ബ്രഹ്മമാകട്ടെ എല്ലാ അനുഭൂതികളുടെയും അധിഷ്ഠാനവും പരമസ്ഥാനവുമാണു്. 'അനുഭവാവസാനത്വാത് ഭൂതവസ്തുവിഷയത്വാത് ച ബ്രഹ്മജ്ഞാനസ്യ'—കാരണം ബ്രഹ്മത്തെക്കുറിച്ചുള്ള ജ്ഞാനം അനുഭവത്തിന്റെ പരകോടിയാണെന്നതുതന്നെ. അതിനാൽ നിത്യവസ്തുവെന്നനിലയിൽ വിവരിക്കപ്പെടുന്നു. ആത്മീയമായ അജ്ഞാനനിലയിൽ അതു് അജ്ഞാതമാണെങ്കിലും അതു് അറിയപ്പെടാനാവാത്തതല്ല. കാരണം അതു് ജ്ഞാതാവിന്റെ ആത്മാവു് തന്നെയാണു്. അതിനാൽത്തന്നെ ഇന്ദ്രിയവിഷയങ്ങളേക്കാൾ ഗാഢമായി അറിയപ്പെടാൻ കഴിയുന്നതാണു്. എന്നാൽ സാധാരണ ആത്മാനാത്മാക്കളുടെ മിശ്രമായ അനുഭവത്തിൽ ഈ ജ്ഞാനം തടയപ്പെടുകയോ ആവൃതമാകുകയോ ചെയ്യുന്നു. അതിനാൽ വിവേചനാപൂർവ്വമായ ഒരന്വേഷണം ഈ ജ്ഞാനലബ്ധിക്കു് ആവശ്യമായി വരുന്നു.

എല്ലാററിന്റെയും അന്തർവർത്തിയെന്നനിലയിൽ ബ്രഹ്മം ചിത്സ്വരൂപവും അദ്വൈതവുമാണു്. ഈ ബോധസ്വരൂപം അനന്തവും അദ്വൈതവുമത്രെ. ന്യൂക്ലിയർ ഊർജ്ജതന്ത്രജ്ഞനായ എർവിൻ ഷ്റോഡിൻജർ ബോധസ്വരൂപത്തെക്കുറിച്ചു് ഇപ്രകാരം പറയുന്നു. (വാട്ട് ഈസ് ലൈഫ്, എപ്പിലോഗ്, പേജ് 90-91);

'ബോധം ഒരിക്കലും ബഹുവായി അനുഭവപ്പെടുന്നില്ല, ഏകമായിമാത്രം. ബഹുവെന്നതു് അജ്ഞാതമായ ഏകമാണു്. ബഹു

വായി തോന്നപ്പെടുന്ന ഏകം ഭ്രമത്തിൽ (ഭാരതീയമായ 'മായ' യാൽ) തോന്നപ്പെടുന്ന ഒന്നിൻെറ തന്നെ വ്യത്യസ്തവശങ്ങളാണ്.'

ശരീരത്തിലുള്ള ക്ഷണപരിണാമികളായ പഞ്ചകോശങ്ങളുടെയും നാഡീവ്യവസ്ഥയുടെയും മനസ്സിൻെറയും ബുദ്ധിയുടെയും അഹങ്കാരത്തിൻെറയും പിന്നിൽ വർത്തിക്കുന്ന അനന്തവും അനശ്വരവുമായ ആത്മാവിനെ ഉപനിഷത്കർത്താക്കളായ മഹർഷിമാർ തങ്ങളുടെ നിശിതവും അഗാധവുമായ അന്വേഷണത്തിൽക്കൂടി കണ്ടെത്തിയിരുന്നു. കഠോപനിഷത്തിൽ (3. 12) യമധർമ്മരാജാവ് തൻെറ ശിഷ്യനായ നചികേതസ്സിനോട് പറയുന്നു:

'ഏഷ സർവ്വേഷു ഭൂതേഷു ഗൂഢോ/ത്മാ ന പ്രകാശതേ
ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ.'

(എല്ലാററിലും ഗൂഢമായി വർത്തിക്കുന്ന ആത്മാവ് എല്ലാററിലും വ്യക്തമായി പ്രകാശിക്കുന്നില്ല. എന്നാൽ സൂക്ഷ്മതത്ത്വത്തെക്കുറിച്ച് അന്വേഷിക്കുന്നതിനുവേണ്ട നിശിതവും സൂക്ഷ്മവുമായ ബുദ്ധിയുള്ളവക്ക് അതിനെ സാക്ഷാൽക്കരിക്കുവാൻ കഴിയും.)

നിത്യവും ദിവ്യവും അനശ്വരവുമായ മനുഷ്യൻെറ ഈ അവസ്ഥയെ അറിയുന്നതിന്നു തടസ്സമായി നില്ക്കുന്നതു് മനസ്സിൻെറ അശുദ്ധിയാണ്. ഈ മാലിന്യങ്ങളാകട്ടെ ശാരീരികവ്യവസ്ഥയോട് ഒട്ടിനില്ക്കുന്ന അഹങ്കാരത്തിൻെറ ഫലമായ രാഗദ്വേഷാദികളാകുന്നു. പ്രകൃതിയുടെ ബാഹ്യമോ ആന്തരമോ ആയ സത്യത്തിലേയ്ക്ക് ചുഴിഞ്ഞിറങ്ങുന്നതിന്നുള്ള ശക്തി ബാഹ്യപ്രകൃതിയുടെ സത്യത്തെക്കുറിച്ച് അന്വേഷണം നടത്തുന്ന സാധാരണ ശാസ്ത്രജ്ഞനും ആന്തരമായ ആത്മാവിൻെറ സത്യത്തെക്കുറിച്ച് അന്വേഷണം നടത്തുന്ന ആത്മാന്വേഷകനും ഉണ്ടാകണമെങ്കിൽ മേല്പറഞ്ഞ മനോമാലിന്യങ്ങൾ നിർമ്മാജ്ജനം ചെയ്യപ്പെടുകതന്നെവേണം. അവതാരപുരുഷനായ ശ്രീകൃഷ്ണൻ അർജ്ജുനന്നു ഗീതയിൽക്കൂടി നല്കിയ ഉദ്ബോധനത്തിൻെറ ശാസ്ത്രീയമായ പ്രചോദനം ഇതാണ്. ശങ്കരാചാര്യർ തൻെറ ഗീതാഭാഷ്യത്തിൽ ഇതു് പ്രപഞ്ചനം ചെയ്തിരിക്കുന്നു (7. 27-28)—

'ഇച്ഛാദ്വേഷസമുത്ഥേന ദ്വന്ദ്വമോഹേന ഭാരത,
സർവ്വഭൂതാനി സമ്മോഹം സർഗ്ഗേ യാന്തി പരന്തപ.'

(ഇച്ഛാദ്വേഷങ്ങളിൽനിന്നുദ്ഭൂതമാകുന്ന ദ്വന്ദ്വഭാവമാകുന്ന മോഹത്തിൻെറ ഫലമായി അല്ലയോ പരന്തപ, എല്ലാ ജീവികളും ജനനാൽത്തന്നെ അഗാധമായ അജ്ഞാനത്തിലേയ്ക്ക് നിപതിക്കുന്നു).

'യേഷാം ത്വന്തഗതം പാപം ജനാനാം പുണ്യകർമ്മണാം
തേ ദ്വന്ദ്വമോഹനിർമ്മുക്താ ഭജന്തേ മാം ദൃഢവ്രതാഃ'.

(പാപം നശിച്ചുപോയ പുണ്യകർമ്മികൾ ദ്വന്ദ്വഭാവമാകുന്ന വ്യാമോഹത്തിൽ നിന്നു കരകയറി ദൃഢവ്രതത്തോടെ എന്നെത്തന്നെ ഭജിക്കുന്നു.)

ആദ്യത്തേതിന്റെ ഭാഷ്യത്തിൽ ശങ്കരാചാര്യർ പറയുന്നു:-

'നഹി ഇച്ഛാദ്വേഷദോഷവശീകൃതചിത്തസ്യ യഥാഭൂതാർത്ഥവിഷയജ്ഞാനം ഉത്പദ്യതേ, ബഹിരപി; കിമു വക്തവ്യം താഭ്യാം ആവിഷ്ടബുദ്ധേഃ സമ്മൂഢസ്യ, പ്രത്യഗാത്മനി ബഹുപ്രതിബന്ധേ ജ്ഞാനം ന ഉത്പദ്യതേ ഇതി......യതഃ ഏവം അതഃ തേന ദ്വന്ദ്വമോഹേന പ്രതിബദ്ധപ്രജ്ഞാനാനി സർവ്വഭൂതാനി സമ്മോഹിതാനി മമ ആത്മഭൂതം ന ജാനന്തി, അത ഏവ ആത്മഭാവേന മാം ന ഭജന്തേ' (ബാഹ്യലോകത്തിൽത്തന്നെ വസ്തുക്കളെക്കുറിച്ചുള്ള ജ്ഞാനം രാഗദ്വേഷങ്ങൾക്ക് അടിമപ്പെട്ടവരുടെ മനസ്സിൽ ഉദയം ചെയ്യുകയില്ല. അങ്ങനെയിരിക്കെ പല പ്രതിബന്ധങ്ങളെയും തട്ടിനീക്കി ലബ്ധമാകേണ്ട ആത്മജ്ഞാനം അഗാധമായ അജ്ഞാനത്തിൽ പതിച്ച് രാഗദ്വേഷാദികളുടെ അടിമകളായിട്ടുള്ളവരുടെ ഹൃദയങ്ങളിൽ ഉദയം ചെയ്യുന്നില്ലെങ്കിൽ അതിലെന്താശ്ചര്യം! അതിനാൽ ദ്വന്ദ്വമോഹവശഗരായി വിവേകം പ്രതിബന്ധിക്കപ്പെട്ടവർ അവരുടെ ആത്മാവുതന്നെയായ എന്നെ അത്തരത്തിൽ അറിയുന്നില്ല; അതിനാൽ എന്നെ ആരാധിക്കുന്നുമില്ല.)

## 17 വേദാന്തദർശനം—ശാസ്ത്രത്തിന്റെയും ആത്മീയതയുടെയും ഉദ്ഗ്രഥനം

അനിത്യമായ ഈ ലോകത്തിൽനിന്ന് സ്വധാമത്തിലേയ്ക്ക് തിരോധാനംചെയ്യാൻ പോകുന്ന സന്ദർഭത്തിൽ ശ്രീകൃഷ്ണൻ ശിഷ്യനായ ഉദ്ധവർക്ക് നല്കിയ തന്റെ അന്ത്യസന്ദേശം ഉൾക്കൊള്ളുന്ന ഭാഗവതത്തിലെ സുപ്രധാനമായ (11. 7. 19– 23) ചില ശ്ലോകങ്ങളിൽ ഭൗതികശാസ്ത്രത്തിന്റെയും ആത്മീയശാസ്ത്രത്തിന്റെയും ഉദ്ഗ്രഥനവും അതു് സമ്പൂർണ്ണമായ മനുഷ്യന്റെ പ്രേയസ്സിനും ശ്രേയസ്സിനും എങ്ങനെ ഉപകരിക്കുമെന്നതിനെക്കുറിച്ചും ഭാരതത്തിന്റെ ദർശനമെന്താണെന്നും വിശദമാക്കുന്നുണ്ട്. അതു് നമ്മുടെ ഇന്നത്തെ ജനതയ്ക്കു് മർമ്മപ്രധാനമായ ഒരു പാഠമാണ്.

'പ്രായേണ മനുജാ ലോകേ ലോകതത്ത്വവിചക്ഷണാഃ
സമുദ്ധരന്തി ഹി ആത്മാനം ആത്മനൈവാശുഭാശയാത്.

(ഈ ലോകത്തിൽ മനുഷ്യർ പ്രായേണ ബാഹ്യലോകത്തിലെ സത്യത്തെ അന്വേഷിക്കുന്നതിനു പ്രാപ്തരാണ്. അതു് വഴിയായി അവർ എല്ലാ അഭ്യുദയപ്രവേശസ്ഥാനങ്ങളിൽനിന്നും തങ്ങളെത്തന്നെ ഉയർത്തുന്നു.)

'ആത്മനോ ഗുരുരാത്മൈവ പുരുഷസ്യ വിശേഷതഃ
യത് പ്രത്യക്ഷാനുമാനാഭ്യാം ശ്രേയോഽസാവനുവിന്ദതേ'.

(മനുഷ്യന്റെ കാര്യത്തിൽ പ്രത്യേകിച്ചും (പ്രകൃതിതന്നെ എല്ലാം നിർവ്വഹിച്ചുകൊടുക്കുന്ന മനുഷ്യനെക്കാൾ താഴ്ന്ന ജീവികളിൽനിന്നു വ്യത്യസ്തമായി) സ്വന്തം ഗുരു യഥാർത്ഥത്തിൽ അവൻ തന്നെയാണ്. അതിനാൽ അവൻ മനോനിയന്ത്രണത്തിൽക്കൂടി പ്രത്യക്ഷാനുമാനങ്ങൾ വഴി സ്വന്തം പുരോഗതിയും ക്ഷേമവും നേടിയെടുക്കുന്നു.)

'പുരുഷത്വേ ച മാം ധീരാഃ സാംഖ്യയോഗവിശാരദാഃ
ആവിസ്തരാം പ്രപശ്യന്തി സർവ്വശക്ത്യുപബൃംഹിതം.

(മനുഷ്യന്റെ കാര്യത്തിൽ സർവ്വോപരി ആത്മീയതയുടെ ശാസ്ത്രത്തിലും സാധനയിലും വൈദഗ്ദ്ധ്യം നേടിയ വിവേകിയായ മനുഷ്യന്റെ കാര്യത്തിൽ അവൻ മനുഷ്യനിലും പ്രകൃതിയിലും അന്തർഭവിച്ച പരിമിതമായ ശക്തിയുടെ അപരിമിത സ്രോതസ്സായ എന്നെ സ്വയം സാക്ഷാൽക്കരിക്കുന്നു.)

'ഏകദ്വിത്രിചതുഷ്പാദോ ബഹുപാദസ്തഥാപദാഃ
ബഹ്വ്യഃ സന്തി പുരഃ സൃഷ്ടാ താസാം മേ മാനുഷീപ്രിയാ.

(പരിണാമക്രമത്തിൽ) ഏകപദികൾ, ദ്വിപദികൾ, ത്രിപദികൾ, ചതുഷ്പാത്തുകൾ, ബഹുപദികൾ പദശൂന്യരും ഇങ്ങനെ നാനാതരം പുരികൾ (ശരീരങ്ങളും ജൈവരൂപങ്ങളും) എന്നാൽ സൃഷ്ടങ്ങളായിട്ടുണ്ട്. ഇവയിൽ വെച്ചെല്ലാം എനിക്കു് ഏററവും പ്രിയപ്പെട്ടതു് മനുഷ്യരൂപമാണ്.)

'അത്ര മാം മാർഗ്ഗയന്ത്യദ്ധാ യുക്താ, ഹേതുഭിരീശ്വരം
ഗൃഹ്യമാണൈർഗ്ഗുണൈർല്ലിംഗൈരഗ്രാഹ്യമനുമാനതഃ.'

(കാരണം) ഇവിടെ (ഈ മനുഷ്യശരീരത്തിൽ) ആണ് യോഗികൾ സാധാരണ അനുഭവത്തിൽ യുക്തിപൂർവ്വമായ അന്വേഷണത്തിൽ കൂടിയും ഏററവും അടുത്തുനില്ക്കുന്നതെന്ന നിലയിലും വെറും യുക്തിപരമായ അഭ്യൂഹങ്ങൾക്കതീതനായി നില്ക്കുന്നവനും സർവ്വഭൂതപ്രഭുവായുമിരിക്കുന്ന എന്നെ വ്യക്തമായി സാക്ഷാൽക്കരിക്കുന്നതു്.)

സംസ്കാരം, നാഗരികത രാഷ്ട്രീയവും സാമ്പത്തികവും സാമൂഹ്യവുമായ എല്ലാവിധ സുരക്ഷിതത്വവും സ്വാതന്ത്ര്യവും ക്ഷേമവും

ആത്മവിശ്വാസത്തിന്റെയും പ്രപഞ്ചത്തിന്റെ സാർത്ഥകതയിലുള്ള വിശ്വാസത്തിന്റെയും പിന്തുണയോടുകൂടിയ സുശിക്ഷിതമായ മനുഷ്യബുദ്ധിയുടെ ഉല്പന്നങ്ങളാണെന്നാണ് ശ്രീകൃഷ്ണഭഗവാന്റെ അഭിപ്രായം. ബാഹ്യപ്രകൃതിയെക്കുറിച്ചും സാമൂഹ്യസാഹചര്യങ്ങളെക്കുറിച്ചും ക്രമികമായ ശാസ്ത്രീയഗവേഷണങ്ങളിൽക്കൂടിയാണ് മനുഷ്യൻ ഇവ നേടിയെടുക്കുന്നത്. അതേപോലെതന്നെ ആന്തരമായ അനുഭവരംഗങ്ങളെക്കുറിച്ചുള്ള ക്രമികമായ ശാസ്ത്രീയാന്വേഷണത്തിൽക്കൂടിയാണ് ആത്മീയമായ മുക്തിയും ജീവിതസാഫല്യവും അവൻ നേടിയെടുക്കുന്നത്. ഇതാണ് ഗീതയിലെ അവസാനശ്ലോകത്തിലന്തർഭവിച്ച വേദാന്തശാസനത്തിന്റെ പ്രാധാന്യം.

'യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാർത്ഥോ ധനുർദ്ധരഃ
തത്ര ശ്രീർവിജയോ ഭൂതിർധ്രുവാ നീതിർ മതിർമമ.

(എവിടെയാണോ യോഗേശ്വരനായ കൃഷ്ണനും വില്ലാളിവീരനായ അർജ്ജുനനും ഉള്ളത് അവിടെ(സമൂഹത്തിൽ)യാണ് ശ്രീയും വിജയവും സമ്പത്തും സാമൂഹ്യക്ഷേമവും അചഞ്ചലമായ നീതിയും കുടികൊള്ളുന്നത്.)

ഗീതയിൽ ഉദ്ബോധിപ്പിക്കപ്പെട്ട വേദാന്തവും യോഗവും ദർശനത്തിന്റെയും പ്രായോഗികനിർവ്വഹണത്തിന്റെയും ധ്യാനത്തിന്റെയും കർമ്മത്തിന്റെയും ഊർജ്ജങ്ങളുടെ സംഗമസ്ഥാനത്തെക്കുറിക്കുന്നു. അർജ്ജുനന്റെ നിരായുധനായ തേരാളിയും യോഗേശ്വരനുമായ കൃഷ്ണന്റെ ചൈതന്യത്തിന്റെയും കൃഷ്ണന്റെ നേതൃത്വത്തിൽ വീരകർമ്മത്തിനുവേണ്ടി സുസജ്ജനായി നില്ക്കുന്ന അർജ്ജുനന്റെ ചൈതന്യത്തിന്റെയും സംഗമസ്ഥാനമാണതെന്നും അത് സൂചിപ്പിക്കുന്നു .

## 18 സമ്പൂർണ്ണമനുഷ്യന്റെ വേദാന്തവും വിദ്യാഭ്യാസവും

വേദാന്തത്തിന്റെ ദൃഷ്ടിയിൽ കായികം, മാനസികം, ആത്മീയം എന്നീ മൂന്നു തലത്തിലാണ് മനുഷ്യന്റെ പുരോഗതി. സ്കൂൾ–യൂനിവഴ്സിററിഘട്ടങ്ങളിലോ അവസ്ഥശേഷമോ അത് നിശ്ചലമായിത്തീരുന്നില്ലെങ്കിൽ അത്തരം വിദ്യാഭ്യാസം ജീവിതം മുഴുവൻ തുടന്നുപോകുന്നതാണ്. ഭൗതികവും ആത്മീയവുമായ വിദ്യാഭ്യാസങ്ങൾ തമ്മിൽ യാതൊരു വിടവുമില്ല. മനുഷ്യൻ അജ്ഞതകൊണ്ടും അലംഭാവംകൊണ്ടും അങ്ങനെയൊന്നു സൃഷ്ടിച്ചതിന്റെ ഫലമായുള്ള ശാരീരികതലത്തിലുള്ള ഊർജ്ജത്തിന്റെ നിശ്ചലാവസ്ഥ അനുഭവിക്കുന്നുവെന്നുമാത്രം. വേദാന്തം സംസാരമെന്നും വിഷയലാലസതയെന്നും വിശേഷിപ്പിച്ച് താക്കീത് നല്കുന്നത് ഈ നിശ്ചലതയ്ക്കെതിരായിട്ടാണ്. ഇഹലോകജീവിതം അഥവാ സംസാരമെന്നാൽ ഭോഗ

ലോലുപനായോ സംസാരിയായോ ജീവിക്കുകയെന്നതല്ല, ശ്രീരാമ കൃഷ്ണൻ പറയുന്നു:

'ഈ ലോകത്തിൽ അഥവാ സംസാരത്തിൽ ജീവിക്കുക. അതു കൊണ്ടു് ദോഷമൊന്നുമില്ല; എന്നാൽ സംസാരം അഥവാ ലൗകികാ സക്തി നിന്നിൽ കടക്കാൻ അനുവദിക്കാതിരിക്കുക. അതു് ജീവിത ത്തെ നിശ്ചലമാക്കും. വള്ളം വെള്ളത്തിലിരിക്കട്ടെ. വള്ളത്തിൻെറ ശരിയായ സ്ഥാനം അതാണു്. എന്നാൽ വെള്ളം വള്ളത്തിലായി ക്കൂടാ. അതു് വെള്ളത്തിന്നു അനുചിതമായ സ്ഥാനമാണു്. അങ്ങനെ യായാൽ വള്ളംകൊണ്ടു് എന്തു ഉദ്ദേശിക്കുന്നുവോ അതിന്നുപററാത്ത വിധത്തിൽ അതു് നിശ്ചലമായിരിക്കും.'

## 19 പരിണാമത്തിലെ ഹോമിയോപ്രതിഭാസം

ലോകത്തെയും തന്നെത്തന്നെയും മനസ്സിലാക്കാനുള്ള ശാരീരിക മായ കഴിവു് പ്രകൃതി മനുഷ്യന്നു് പ്രദാനം ചെയ്തിട്ടുണ്ടു്. ഉയന്ന സസ്തനജീവികരം മുതൽ മനുഷ്യൻ വരെയും ശരീരഘടനയിൽത്ത ന്നെയുള്ള സംവിധാനത്തെ പ്രകൃതി ആരംഭത്തിൽ താപസ്ഥിരീ കരണ സമ്പ്രദായമനുസരിച്ചും പിന്നീടു് ഹോമിയോ പദ്ധതയനു സരിച്ചും പോഷിപ്പിച്ചു രൂപപ്പെടുത്തുകയും സമതുലിതാവസ്ഥയിൽ നിലനിത്തിക്കൊണ്ടിരിക്കുകയും ചെയ്യുകയാണു്. ഈ സംവിധാന ത്തിൻെറ പരിണാമപരമായ പ്രാധാന്യത്തെ പരാമശിച്ചുകൊണ്ടു് ബ്രിസ്റ്റളിലെ ഞരമ്പുരോഗവിദഗ്ധനായ ഗ്രേ വാംട്ടർ തൻെറ ജീവി ക്കുന്ന തലച്ചോറു്'' (പേജ് 16) എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു:

'തെർമോസ്റ്റാസിസ് എന്നു വിളിക്കപ്പെടുന്ന ആന്തരമായ താപ ത്തെ നിയന്ത്രിച്ചു നിത്തുന്ന യന്ത്രത്തിൻെറ കണ്ടുപിടുത്തം ഞരമ്പുരോഗ ശാസ്ത്രരംഗത്തും പ്രകൃതിചരിത്രരംഗത്തും സുപ്രധാനമായ ഒരു സംഭ വമാണു്. സസ്തനജീവികളെ ശീതഗോളത്തിൽ ജീവിക്കുന്നതിന്നു് ഇതു് പ്രാപ്തമാക്കി. പരിണാമത്തിൽ അതിന്നുള്ള സാമാന്യമായ പ്രാധാന്യമതായിരുന്നു. അതിൻെറ സവിശേഷമായ പ്രാധാന്യമാക ട്ടെ ഹോമിയോസ്റ്റാസിസ് എന്നു അറിയപ്പെടുന്ന തലച്ചോറിൻെറ ഒരു വശത്തു അതിൻെറ പ്രധാനമായ പ്രവത്തനത്തെ സ്ഥിരമാക്കി നിത്തുന്ന ഒരു സ്വയംപ്രവത്തകസംവിധാനത്തെ അതു് പൂത്തിയാക്കി യെന്നതാണു്. ഈ സംവിധാനംകൊണ്ടു് തലച്ചോറിൻെറ മററു വശ ങ്ങളെ പ്രധാനപ്പെട്ട യന്ത്രവുമായോ ഇന്ദ്രിയങ്ങളുമായോ അടുത്തു ബന്ധപ്പെട്ടു നില്ക്കുന്ന പ്രവത്തനങ്ങളിൽനിന്നു മോചിപ്പിച്ചു് ഹോമി യോ സ്റ്റാസിസിൻെറതന്നെയും അദ്ഭുതങ്ങളെക്കവിഞ്ഞു നില്ക്കുന്ന പ്രവത്തനങ്ങരംക്കു് വിട്ടുകൊടുക്കാൻ കഴിഞ്ഞു'.

## 20 ഹോമിയോസ്റ്റാസിസിന്റെ പ്രാധാന്യം

സുസ്ഥിരമായ ഒരു ആന്തരപരിതോവസ്ഥയാണ് സ്വതന്ത്രജീവിതത്തിന്നുവേണ്ട ഉപാധി എന്ന പ്രമുഖ ശരീരശാസ്ത്രജ്ഞനായ ക്ലോഡ് ബർനാഡിന്റെ അത്ഥവത്തായ വാക്കുകളുദ്ധരിച്ചുകൊണ്ടു് ഗ്രേ വാൾട്ടർ തുടരുന്നു (അതേ പുസ്തകം 16– 17):

'കേംബ്രിഡ്ജിൽ സർ ജോസഫ് ബാർ ക്രോഫ്റ്റിന്റെ ശിഷ്യത്വത്തിന്നുള്ള അസുലഭസന്ദർഭം ലഭിച്ചവർ മേല്പറഞ്ഞ വാക്യത്തിന്നുള്ള അദ്ദേഹത്തിന്റെ വിശദീകരണത്തിന്നും ശരീരശാസ്ത്രസംബന്ധിയായ ഗവേഷണത്തിൽ അതിനെ പ്രായോഗികമാക്കിയതിന്നും അദ്ദേഹത്തോടു വളരെ കടപ്പെട്ടിരിക്കുന്നു. അല്ലായിരുന്നെങ്കിൽ സ്വതന്ത്രജീവിതമെന്നതു് ശാസ്ത്രീയപദമല്ലാത്തതുകൊണ്ടു് നാം അധിക്ഷേപിക്കുമായിരുന്നു. അദ്ദേഹം ഈ വാക്യത്തെ ചെറുചോദ്യങ്ങളാക്കിമാററി അതിന്റെ ഉത്തരങ്ങളിലേയ്ക്കു് നമ്മെ നയിക്കുകയാണു് ചെയ്തതു്. അദ്ദേഹം ചോദിക്കുന്നു: 'താപസ്ഥിരത, ഹൈഡ്രജൻ–അയൺ കേന്ദ്രീകരണസ്ഥിരത, ജലസ്ഥിരത, പഞ്ചസാരയുടെ സ്ഥിരത, ഓക്സിജൻ സ്ഥിരത, കാൽസിയം സ്ഥിരത മുതലായവ കൊണ്ടു് ജൈവഘടനയ്ക്കു് എന്തു് നേട്ടമാണുണ്ടായതു് ? സംഖ്യാപരമായ പ്രതിപാദനത്തിന്നുള്ള അദ്ദേഹത്തിന്റെ കഴിവുകൊണ്ടു് സമഞ്ജസസന്തുലിതാവസ്ഥയിലുള്ള ഊജ്ജം തിരിച്ചുകൊണ്ടുവരാൻ സഹായകമായ നിരവധി സംയോജകസംവിധാനങ്ങളിൻ ഓരോന്നിന്റെയും വ്യക്തിപരമായ സങ്കീർണ്ണതകളെ പ്രദശിപ്പിക്കുന്നതിന്നു അദ്ദേഹത്തിന്നു ഒരു ദിവസത്തെ അദ്ധ്വാനമേ വേണ്ടിയിരുന്നുള്ളൂ, എന്നാൽ ഹോമിയോസ്റ്റാസിസിന്റെ മാതൃകകളും അതിന്റെ സവിശേഷഗുണങ്ങളും നമ്മുടെ മുമ്പാകെ വെക്കുമ്പോൾ നാം അദ്ദേഹത്തിന്റെ സങ്കല്പത്തെ നിന്ദിച്ചുകളയുമോ എന്നു തോന്നുമാറുള്ള ഒരു ഭയം അദ്ദേഹത്തിന്നുണ്ടായിരുന്നതായി അദ്ദേഹത്തിന്റെ വെപ്രാളത്തിൽനിന്നു ഞാൻ മനസ്സിലാക്കുന്നു:

'ശാന്തമായ ഒരു തടാകത്തിൽക്കൂടി തോണി പോകുമ്പോൾ അതിന്റെ ഉപരിതലത്തിലുണ്ടാകുന്ന അലകളുടെ ക്രമവും രണ്ടു് അലകൾ തമ്മിൽച്ചേരുമ്പോഴുണ്ടാകുന്ന രൂപസംവിധാനവും ഞാൻ എത്രതവണയാണു് നോക്കിനില്ക്കുകയും അതിനെ മനസാ വാഴ്ത്തുകയും ചെയ്തിട്ടുള്ളതു് ?... എന്നാൽ തടാകമാകട്ടെ പരിപൂർണ്ണമായും ശാന്തമായിരിക്കണം. അസ്ഥിരമായ ഒരു പരിതോവസ്ഥയിൽ സമുന്നതമായ ബൗദ്ധികവികാസത്തിന്നന്വേഷിക്കുന്നതു് പ്രക്ഷുബ്ധമായ അത്‌ലാന്തിക്കിന്റെ ഉപരിതലത്തിലുള്ള അലമാലകളുടെ ക്രമഭംഗിയെ അന്വേഷിക്കുന്നതുപോലെയിരിക്കും.'

സുസ്ഥിരമായ ഒരു ആന്തരപരിതോവസ്ഥയെന്നനിലയിൽ ഹോമിയോ സ്റ്റാസിസ് തനിയെ ഒരു ലക്ഷ്യമല്ല. കൂടുതൽകൂടുതൽ സമുന്നതമായ പരിണാമദശകളിലേയ്ക്കു് ഉയന്നുപോകുന്നതിന്നു സഹായകമായ ഒരു അത്യന്താപേക്ഷിതമായ ഉപാധി മാത്രമാണതു്. പ്രാപിക്കേണ്ട ഏററവും ഉന്നതമായ മേഖലയാകട്ടെ മനുഷ്യാത്മാവിൻെറ പൂണ്ണമോചനമാണു്. ജീവാത്മാവിനെ അതിൻെറ ജൈവഘടനയുടെ പരിമിതിക്കപ്പുറമെത്തിച്ച് പൂണ്ണമായും സ്വതന്ത്രമാക്കുകയും അതുവഴി തൻെറ യഥാത്ഥഭാവം സാക്ഷാല്ക്കരിക്കാൻ പ്രാപ്തമാക്കുകയും ചെയ്യുന്നതിലൂടെയാണു് ഇതു് സാധിക്കുന്നതു്. ശാരീരികമായ ഹോമിയോ സ്റ്റാസിസ് പ്രകൃതി മനുഷ്യന്നു നല്കിയിട്ടുണ്ടു്. എന്നാൽ പ്രകൃതി നല്കിയ ജൈവഘടനാപരമായ കഴിവു് ഉപയോഗിച്ച് മനസ്സിന്നതീതമായി നില്ക്കുന്ന ആത്മാവിനെ സാക്ഷാല്ക്കരിക്കുന്നതിന്നുവേണ്ടിയുള്ള മാനസികമായ ഹോമിയോ സ്റ്റാസിസ് നേടിയെടുക്കേണ്ടതു് മനുഷ്യൻെറ കടമയാണു്. അതു് വിശദീകരിച്ചതിന്നുശേഷം ഗ്രേ വാൾട്ടർ അത്ഥഗർഭമായ വാക്കുകളിൽ പറയുകയാണു്: തലച്ചോറിൻെറ ഉപരിഘടകം ശരീരത്തിൻെറ വിടുപണിയിൽ നിന്നു മോചിതമാകുന്നു. ക്രമപ്പെടുത്തുന്ന കൃത്യങ്ങളുടെ ചുമതലയെല്ലാം അധോഘടകത്തെ ഏല്പിക്കുന്നു.

'എല്ലാ സസ്തനജീവികൾക്കും ഹോമിയോ സ്റ്റാസിസ് അതിജീവനത്തിന്നുവേണ്ടിയാണു്; മനുഷ്യനാകട്ടെ മുക്തിക്കു് വേണ്ടിയും'

## 21 ഹോമിയോ സ്ററാസിസും യോഗവും

ശാരീരികമായ ഭൗതികപരിണാമത്തിൻെറ ഈ ഹോമിയോ സ്റ്റാസിസിൽനിന്നു മാനസികവും ആത്മീയവുമായ യോഗത്തിൻെറ ഹോമിയോ സ്റ്റാസിസിലേയ്ക്കുള്ള പരിണാമത്തെ സംബന്ധിച്ച് ഗ്രേ വാൾട്ടർ ഉപസംഹാരമായി പറയുന്നു: (പേജ്. 19)

'ഒരിക്കൽക്കൂടി പുതിയ ചക്രവാളങ്ങൾ തുറന്നുകിടക്കവേ പഴയ മാഗ്ഗരേഖകളെക്കുറിച്ച് നാം ബോധവാന്മാരാകുന്നു. തലച്ചോറിൽക്കൂടി അനുഭൂതമാകുന്ന ഈ യാന്ത്രികമായ ശാന്തത അതായതു് ഹോമിയോസ്റ്റാസിസ് അനുഭവം രണ്ടായിരമോ മൂവായിരമോ വഷങ്ങൾക്കുമുമ്പുതന്നെ പല നാമങ്ങളിലുമായി അറിയപ്പെട്ടിരുന്നു. വിവിധ വിശ്വാസങ്ങൾക്കനുസരിച്ച് നിവ്വാണം, യോഗികളുടെ പ്രത്യാഹാരം, ആന്തരസന്തുഷ്ടി എന്നിങ്ങനെ വിളിക്കപ്പെടുന്നവയുടെയെല്ലാം ശരീരശാസ്ത്രസംബന്ധിയായ വശം ഇതത്രെ. അസ്വസ്ഥതയും രോഗവും യാന്ത്രികമായ പിഴവുകളും ച്യുതികളുമായിത്തീരുന്ന അനുഗ്രഹത്തിൻേറതായ ഒരു ഘട്ടമാണതു്.'

ശാരീരികമായ സമ്മർദ്ദത്തെയും പരിമിതിയെയും അതിക്രമിച്ച് ആത്മസാക്ഷാൽക്കാരത്തിലനുഭവപ്പെടുന്ന ആത്മാവിന്റെ മോക്ഷത്തെ സാക്ഷാൽക്കരിക്കുന്നതിന്ന് സുദൃഢമായ ഒരു ധാർമ്മികജീവിതത്തിന്റെ സഹായം ആവശ്യമാണ്. ഈ അടിത്തറ നേടാൻ കഴിഞ്ഞാൽ മാത്രമേ ആന്തരലോകത്തിലേയ്ക്ക് ഇറങ്ങിച്ചെല്ലുന്നതിന്നുള്ള പ്രയത്നത്തെ മുന്നോട്ടുകൊണ്ടുപോകുന്നതിന്നും അതിന്ന് സഹായകമായ ശിക്ഷണം നേടുന്നതിന്നും മാനസിക–ശാരീരിക ഊർജ്ജവ്യവസ്ഥയിൽനിന്ന് പുതിയ ഉപകരണങ്ങളെ സമ്പാദിക്കാനും കഴിയുകയുള്ളു: ഈ നവീനമായ ഉപകരണങ്ങളിൽ പരമപ്രധാനമായത് സുശക്തമായ ഒരു മനസ്സും സംശുദ്ധമായ ഒരു ബുദ്ധിയുമാണ്. മനുഷ്യൻ അവന്റെ ഉന്നതമായ തലച്ചോറിനെ ശാരീരികമായ പാരതന്ത്ര്യത്തിൽനിന്ന് മോചിപ്പിച്ചശേഷമാണ് ഈ ദ്വിതീയമായ ഹോമിയോ സ്റ്റാസിസിന്റെ ഫലങ്ങൾ നേടിയെടുക്കുന്നത്. വേദാന്തത്തിലും യോഗത്തിലും ശമം, ദമം അതായത് മനസ്സംയമം, ഇന്ദ്രിയസംയമം എന്നീ പേരുകളിലാണ് സമഗ്രമായി ഇത് അറിയപ്പെടുന്നത്.

## 22 യോഗസ്വഭാവം

ഇന്ദ്രിയവിഷയങ്ങളുടെ വശ്യതയിൽനിന്ന് മനസ്സിനെ പിൻവലിച്ച് അതിനെ വിശുദ്ധവും സ്ഥിരപ്രതിഷ്ഠവും ശാന്തവുമാക്കിത്തീർക്കുന്നതിൽ വിജയിച്ചിട്ടുള്ള മനസ്സിന്റെ നിലയ്ക്കാണ് യോഗം എന്നു പറയുന്നത്. യുഗാരംഭംമുതൽ ഇന്നുവരെയുള്ള ആത്മീയസാധകന്മാർ മുഴുവൻ നേടിയെടുക്കാൻ ശ്രമിച്ചുകൊണ്ടിരുന്നതും പലരും നേടിയെടുത്തതും അന്തര്യാമിയായ ഈശ്വരനെ സാക്ഷൽക്കരിച്ചതുമായ ആന്തരാവസ്ഥ ഇതാണ്. ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നു:

'വീതരാഗഭയക്രോധാ മന്മയാ മാമുപാശ്രിതാഃ
ബഹവോ ജ്ഞാനതപസാ പൂതാ മദ്ഭാവമാഗതാഃ.' (4– 10)

രാഗം, ഭയം, ദ്വേഷം എന്നിവകളിൽനിന്ന് മുക്തരായി (സർവ്വത്തിന്റെയും അന്തർവർത്തിയായ) എന്നിൽത്തന്നെ മുഴുകി എന്നെത്തന്നെ ആശ്രയിച്ച് അനേകം ജനങ്ങൾ തപസ്സുകൊണ്ടും ജ്ഞാനംകൊണ്ടും വിശുദ്ധരായി എന്നിൽ താദാത്മ്യം പ്രാപിച്ചിരിക്കുന്നു.

മാണ്ഡൂക്യോപനിഷത്തിന്റെ കാരികയിൽ (2–35) ഗൗഡപാദാചാര്യരും ഇതേ സത്യം തന്നെ ഉറപ്പിച്ചുപറയുന്നു:

വീതരാഗഭയക്രോധൈഃ മുനിഭിർവേദപാരഗൈഃ
നിർവ്വികല്പോ ഹ്യയം ദൃഷ്ടഃ പ്രപഞ്ചോപശമോഽദ്വയഃ.

(പ്രപഞ്ചാതിവർത്തിയും നിർവ്വികല്പവുമായ ഈ അദ്വൈതാവസ്ഥയിൽ രാഗഭയദ്വേഷങ്ങളിൽനിന്ന് വിമുക്തരായ ഋഷിമാർ എത്തിച്ചേർന്നിരുന്നു.)

നാലായിരമോ അതിലപ്പുറമോ വർഷങ്ങൾക്കുമുമ്പുള്ള ഉപനിഷത്തുക്കളുടെ കാലം മുതല്ക്ക് ഈ യോഗത്തിന്റെ സമ്പൂർണ്ണമായ ശാസ്ത്രവും സാങ്കേതികതയും വികസിപ്പിച്ചെടുത്തിരുന്നു. കഠോപനിഷത്തിൽ യമൻ ശിഷ്യനായ നചികേതസ്സിന്നു നല്കുന്ന ഉപദേശത്തിൽ (6. 10–11)

'യദാ പഞ്ചാവതിഷ്ഠന്തേ ജ്ഞാനാനി മനസാ സഹ
ബുദ്ധിശ്ച ന വിചേഷ്ടതേ തമാഹുഃ പരമാം ഗതിം
താം യോഗമിതിമന്യന്തേ',

(അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും മനസ്സും സ്ഥിരമായി നില്ക്കുകയും ബുദ്ധി ചേഷ്ടിക്കാതിരിക്കുകയും ചെയ്യുന്ന ആ അവസ്ഥയാണ് പരമമായ അവസ്ഥ. ഈ അവസ്ഥയെ യോഗമെന്നു ഋഷിമാർ പറയുന്നു.)

## 23 ഗീതയിലെ 'സ്ഥിതപ്രജ്ഞൻ'

ഇതിന്റെ ഫലമാകട്ടെ മനുഷ്യന്റെ ആന്തരജീവിതത്തിൽ നിസ്തുലമായ ഒരു ഗവേഷണാലയത്തിൽ കൂടുതൽ സുശക്തമായ പരീക്ഷണത്തിന്നും അനുഭവത്തിന്നുംവേണ്ടി അതായത് അവന്റെ അനന്തവും അനശ്വരവുമായ പ്രകൃതിയുടെ സാക്ഷാൽക്കാരത്തിന്നു വേണ്ടി മാററപ്പെടുന്നുവെന്നതാണ്. ശങ്കരാചാര്യരുടെ വാക്കുകളിൽ പറഞ്ഞാൽ 'ശുദ്ധബുദ്ധമുക്ത'സ്വഭാവമായ ഈ ആത്മാവിന്റെ യഥാർത്ഥപ്രകൃതിയെ സാക്ഷാൽക്കരിച്ചതിന്റെ ഫലമായി തികച്ചും ശാന്തവും ആത്മീയവും മുക്തവുമായ മനുഷ്യന്റെ ചിത്രമിതാണ്. തൽഫലമായി അവൻ ശരീരഘടനയുടെ പാരതന്ത്ര്യത്തിൽനിന്നു മുക്തനാകുന്നു. പ്രകൃതിയിലെ മറെറല്ലാ ജൈവഘടനകളുടെയും ഈ ചിത്രം ഭാരതത്തിലെ നിരവധി ആത്മീയഗ്രന്ഥങ്ങളിൽ മാത്രമല്ല ഭൗതികകാര്യങ്ങളെ വിഷയമാക്കിയിട്ടുള്ള സാഹിത്യഗ്രന്ഥങ്ങളിൽ കൂടി ലേഖനം ചെയ്യപ്പെട്ടിട്ടുള്ളതായിക്കാണാം. സ്ഥിതപ്രജ്ഞലക്ഷണത്തെക്കുറിച്ചു വിവരിക്കുന്ന ഗീതയിലെ താഴെക്കൊടുത്ത മന്ത്രങ്ങൾ ഇതിന്നു് ഉത്തമോദാഹരണങ്ങളാണ്. (2. 64. 67. 70)

'രാഗദ്വേഷവിയുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർ വിധേയാത്മാ പ്രസാദമധിഗച്ഛതി.'

(രാഗദ്വേഷങ്ങൾ വിട്ടവനും ഇന്ദ്രിയനിഗ്രഹം സാധിച്ചവനുമായ വ്യക്തി ഇന്ദ്രിയവിഷയങ്ങളിൽ വ്യാപരിക്കുമ്പോഴും പ്രസാദമുള്ളവനായിത്തന്നെയിരിക്കുന്നു)

'ഇന്ദ്രിയാണാം ഹി ചരതാം യന്മനോഽനുവിധീയതേ
തദസ്യ ഹരതി പ്രജ്ഞാം വായുർനാവമിവാംഭസി.'

(ഇന്ദ്രിയങ്ങൾക്ക് വശപ്പെട്ട് വിഷയങ്ങളുടെ പിറകേപോകുന്നവൻെറ ജ്ഞാനം കടലിലെ നൗകയെ കാററ് അടിച്ചുകൊണ്ടുപോകുന്നതു പോലെ വിഷയാസക്തി അകററിക്കൊണ്ടുപോയിക്കളയുന്നു.)

'ആപൂര്യമാണമചലപ്രതിഷ്ഠം സമുദ്രമാപഃ പ്രവിശന്തിയദ്വത് തദ്വത് കാമാ യം പ്രവിശന്തി സർവ്വേ സ ശാന്തിമാപ്നോതി ന കാമ കാമീ (പരിപൂർണ്ണവും പ്രശാന്തവുമായ സമുദ്രത്തിൽ അതിൻെറ ശാന്തിയെ ഭഞ്ജിക്കാതെ എങ്ങനെ നദികളിലെ ജലം ഒഴുകിച്ചേരുന്നുവോ അതുപ്രകാരം ശാന്തനായ സ്ഥിതപ്രജ്ഞനിൽ എല്ലാ കാമങ്ങളും വിലയം പ്രാപിക്കുന്നു; വിഷയാസക്തനായ ഒരാൾക്ക് അത്തരം ശാന്തത അനുഭവമാകുകയില്ല)

മഹാഭാരതം ശാന്തിപർവ്വത്തിൽ ഭീഷ്മർ യുധിഷ്ഠിരനോടു പറയുന്നു: ജ്ഞാതനായ മനുഷ്യൻ മൃത്യുവശഗനാണ്. അജ്ഞാതമനുഷ്യൻ അനശ്വരതയുടെ കേന്ദ്രബിന്ദുവുമാണ്. (10. 169. 28 ഭണ്ഡാർക്കർ പതിപ്പ്.)

അമൃതം ചൈവമൃത്യുശ്ച ഹ്യയം ദേഹേപ്രതിഷ്ഠിതം
മൃത്യുരാപദ്യതേ മോഹാത് സത്യേനാപദ്യതേ/മൃതം'

(മരണവും അമരണവും ഒരേ ദേഹത്തിൽത്തന്നെ കുടികൊള്ളുന്നു. മായാമോഹിതനായ മനുഷ്യൻ മരണത്തെയും സത്യത്തെ പിന്തുടരുന്നവൻ അമൃതത്വത്തെയും പ്രാപിക്കുന്നു.)

## 24 ഭാരതത്തെ സംബന്ധിച്ച് ശാസ്ത്രവും ആത്മീയതയും തമ്മിലുള്ള പരസ്പരബന്ധം

ഒരുവശത്ത് ദാർശനികമായ ചിന്തയുടെ ആകർഷകമായ പശ്ചാത്തലവും മറുവശത്ത് ജാജ്ജ്വല്യമാനമായ ആത്മീയമാതൃകകളും ശാസ്ത്രവും ആത്മീയതയും തമ്മിലുള്ള ബന്ധത്തിൻെറ കാര്യത്തിൽ ഭാരതം, അനുദിനം ഇവ രണ്ടുംതമ്മിലുള്ള ബന്ധം അസന്തുഷ്ടവും തന്മൂലം ക്ഷയോന്മുഖവുമായിക്കൊണ്ടിരിക്കുന്ന പാശ്ചാത്യരാഷ്ട്രങ്ങളുടേതിൽനിന്നും തികച്ചും വ്യത്യസ്തമാണ്. എന്നാൽ പാശ്ചാത്യരാഷ്ട്രങ്ങളുടെ ഈ ചിന്താഗതിയാണ് നിർഭാഗ്യവശാൽ ലോകമെങ്ങും ഇന്നു നിലനില്ക്കുന്നതു്. പാശ്ചാത്യാധിപത്യത്തിൻെറ ഫലമായി അവരുടെ ചിന്താഗതികളാണ് നമ്മുടെ വിദ്യാസമ്പന്നരായ യുവതീയുവാക്കളെ ഇന്നു അടക്കിഭരിക്കുന്നതു്. ആധുനിക പാശ്ചാത്യശാസ്ത്രത്തിൻെറ ഉന്നതമേഖലകൾക്ക്, വിശിഷ്യ ചില പ്രഗത്ഭമതികളായ പാശ്ചാത്യശാസ്ത്രജ്ഞന്മാർക്ക് മനുഷ്യൻെറ വ്യക്തിപ്രഭാവത്തിൻെറ ആത്മീയതലങ്ങളിലേയ്ക്ക് ഒരു മങ്ങിയ കാഴ്ച കിട്ടിക്കൊ

ണ്ടിരിക്കുന്നുണ്ട് എന്നതിന്നു സൂചനകളുണ്ട്. 20-ാം ശതകത്തിലെ ജീവശാസ്ത്രത്തിൻെറ സങ്കല്പമായ മാനസികസാമൂഹ്യപരിണാമം മനുഷ്യദശയിൽ ശാരീരികതലത്തിൽനിന്നും ആത്മീയതലത്തിലേ ക്കുയരുന്ന പരിണാമമെന്ന ആശയം ഉന്നയിച്ചിരിക്കുകയാണ്. ജീവശാസ്ത്രം മാനസിക-സാമൂഹ്യപരിണാമം എന്നു വിളിക്കുന്നതി നെയാണ് വേദാന്തം മനുഷ്യൻെറ ആത്മവികാസത്തിൻെറ ആദിഘ ട്ടങ്ങൾ എന്നു വിശേഷിപ്പിച്ചിട്ടുള്ളത്. സദാചാരപരമായ ശ്രദ്ധ, മനുഷ്യരോടും മറ്റെല്ലാ ജീവജാലങ്ങളോടുമുള്ള സഹാനുഭൂതി, സ്നേഹം, അർപ്പണം, സേവനം എന്നിവ അതിൻെറ ഉപോല്പന്നങ്ങൾ മാത്രമാണ്. സ്നേഹം, അർപ്പണബോധം, സേവനഭാവം എന്നിങ്ങ നെയുള്ള ഗുണങ്ങളെ ബാഹ്യമായ കർമ്മങ്ങളിലും അതോട് അനുബ ന്ധിച്ച് ധ്യാനത്തെയും അതിന്നനുബന്ധമായ പ്രക്രിയകളെയും ആന്തരമായും വളർത്തുന്നതുവഴി മനുഷ്യന്നു ആത്മവികാസം നേടാൻ കഴിയുന്നതാണ്. ശ്രീകൃഷ്ണൻ ഗീതയുടെ രണ്ടാമദ്ധ്യായത്തിൽ 'സമത്വ'മെന്നും 'കർമ്മകൗശല'മെന്നും നിർവ്വചിച്ചിട്ടുള്ള 'യോഗ'മി താണ്. മുമ്പു പറഞ്ഞതുപോലെ മനുഷ്യൻ തന്നെത്താൻ നേടിയെ ടുക്കേണ്ടതാണ് 'സമത്വം' എന്ന ദ്വിതീയ ഹോമിയോസ്റ്റാസിസ്. 'കർമ്മത്തിലുള്ള കൗശലം' അതായത് കാര്യക്ഷമതയും വൈദഗ്ദ്ധ്യവും ആധുനിക സാങ്കേതികപരിഷ്കാരം കൂടുതൽ ഊന്നൽ നല്കിയിട്ടുള്ള ഉല്പാദനക്ഷമമായ സാമൂഹ്യവൈദഗ്ദ്ധ്യമാണ്. അത് ബാഹ്യമായ കാര്യം. എന്നാൽ ഈ പരിഷ്കാരത്തിന്നു വളരെക്കുറച്ചുമാത്രം അറി യാവുന്നതും അത് അവഗണിച്ചതുമായ ആത്മപ്രഭാവത്തിൻെറ കാര്യ ക്ഷമതയാണ് പിന്നത്തേത്. അതാകട്ടെ ആന്തരകാര്യവുമാണ്. കഠോപനിഷത്തിലെ രഥത്തിലെ രഥത്തിൻെറ പ്രതിമാനം (3 3-9) മനുഷ്യൻെറ മാനസിക-ശാരീരികഘടനയെ ഒരു കാര്യക്ഷ മമായ ഉപകരണമെന്ന നിലയിൽ ഉദ്ഗ്രഥിതമാക്കാതെ തനിയേ വിട്ടാൽ അതു് മനുഷ്യനെ നാശത്തിലെത്തിക്കും. ബുദ്ധിയുടെ വിവേചനാശക്തിക്ക് വിധേയമാക്കി അതിനെ സംയോജിപ്പിച്ചാൽ അതു അവനെ സർവ്വതോന്മുഖമായ ജീവിതസാഫല്യത്തിലേക്കെ ത്തിക്കുകയും ചെയ്യും.

വേദാന്തത്തിൻെറയും ആധുനികശാസ്ത്രത്തിൻെറയും സ്വഭാവം തെളിഞ്ഞ ചിന്തയാണ്. 'വസ്തുസ്വരൂപം സ്ഫുടബോധചക്ഷുഷാ സ്വേനൈവവേദ്യം'. ഒരു വസ്തുവന്നനിലയ്ക്ക് ആത്മാവിനെ ഓരോ രുത്തനും വിവേചനാശക്തിയുടെ തെളിഞ്ഞ കണ്ണിൽക്കൂടിക്കാണണം എന്നു ശങ്കരാചാര്യർ 'വിവേകചൂഡാമണി'യിൽ പറയുന്നു. ആധു നിക സാഹചര്യ-പരിസ്ഥിതിപ്രശ്നങ്ങൾ സാങ്കേതികതയേയോ അതിസാങ്കേതികതയേയോ ജനസമ്മതമില്ലാത്തതാക്കിത്തീർക്കു

യാണു്. ശുദ്ധശാസ്ത്രം മനുഷ്യന്റെ ശ്രേഷ്ഠമായ അന്വേഷണമായി എക്കാലവും നിലനില്ക്കും. ഈ ശിക്ഷണം നമുക്കു് കൂടുതൽക്കൂടുതൽ ആവശ്യമാണു്. നമുക്കു് ആത്മീയശാസ്ത്രം കൂടുതൽകൂടുതൽ ആവശ്യമായിട്ടുണ്ടു്. അല്പമായ ആത്മീയവികാസംപോലും മനുഷ്യനെ കൂടുതൽ സ്വഭാവനിഷ്ഠയുള്ളവനും ബലവാനും നിർഭയനും സമൂഹത്തിലെ അന്യജനങ്ങളുമായി അടുപ്പമുള്ളവനുമാക്കിത്തീർക്കും. ശാസ്ത്രത്തെയും ആത്മീയതയെയും സംബന്ധിച്ചിടത്തോളം എല്ലാററിന്റെയോ ഒന്നുമില്ലായ്മയുടെയോ പ്രശ്നമല്ല. ശാസ്ത്രീയമനോഭാവത്തിലും സ്വഭാവത്തിലും ആത്മീയതയിലുമുള്ള അത്യല്പമായ വികാസംപോലും മനുഷ്യനിലും അഥവാ സമൂഹത്തിലുമുള്ള ക്രിയാത്മകവും വിധായകവുമായ ഊർജ്ജസ്രോതസ്സിൽ വളരെയേറെ വ്യത്യാസമുണ്ടാക്കിത്തീർക്കും. ശ്രീകൃഷ്ണൻ ഗീതയിലെ രണ്ടാമദ്ധ്യായത്തിലെ 40-ാം ശ്ലോകത്തിൽ നല്കുന്ന ഉദ്ബോധനത്തിന്റെ അർത്ഥമതാണു്:

'സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്''

(ഈ ധർമ്മത്തിന്റെ അല്പമായ അനുഷ്ഠാനംപോലും മനുഷ്യനെ മഹാഭയത്തിൽനിന്നു രക്ഷിക്കും'.)

## 25 ഉപസംഹാരം

നമ്മുടെ രാഷ്ട്രം ഈ സത്യത്തിലേയ്ക്കു് ഉണരുകയാണെങ്കിൽ താല്ക്കാലികമായിമാത്രം ഒരു അനുഗ്രഹമെന്നു പറയാവുന്ന ഇന്നത്തെ ദേശീയ അടിയന്തിരാവസ്ഥ നമ്മുടെമേൽ കെട്ടിവെച്ചിട്ടുള്ള ശിക്ഷണത്തിന്നുപകരമായി സ്വയം ശിക്ഷണം നേടുന്നതെങ്ങനെയെന്നു നമ്മുടെ ജനങ്ങൾ പഠിക്കും. രാഷ്ട്രത്തെ സ്വയം ഭാഗധേയത്തിലേയ്ക്കു നയിക്കുന്ന ഈ ഉണർച്ചയാണു് 'കഠോപനിഷത്തി'ലെ 'ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യവരാന്നിബോധത' എന്ന കാഹളധ്വനിയും വിവേകാനന്ദന്റെ അതിന്റെ സ്വതന്ത്രവിവർത്തനവും ഉൾക്കൊള്ളുന്നതു്. ഈ ആഹ്വാനത്തിന്നു നമ്മുടെ രാഷ്ട്രത്തിന്നും ലോകത്തിലെ മററു രാഷ്ട്രങ്ങൾക്കും പതറാത്ത അടിവെപ്പോടും ഉറച്ച മനസ്സോടുംകൂടി സത്യത്തിലേയ്ക്കും സാഫല്യത്തിലേയ്ക്കും മുന്നേറാനുള്ള ഉത്തേജനവും ആവേശവും പ്രദാനംചെയ്യാൻ കഴിയും. 'ഉത്തിഷ്ഠത ! ജാഗ്രത ! ലക്ഷ്യം പ്രാപിക്കുംവരെ വിശ്രമിക്കാതിരിക്കുക !'

# 13

## മനുഷ്യനിർമ്മിതിക്കുള്ള വിദ്യാഭ്യാസം*

### 1 ആമുഖം

സ്വാമി വിവേകാനന്ദന്റെ 'മനുഷ്യനിർമ്മിതിക്കുള്ള വിദ്യാഭ്യാസ'മെന്നതാണ് ഇന്നത്തെ നമ്മുടെ സെമിനാറിലെ വളരെ പ്രധാനമായ ചർച്ചാവിഷയം. ശ്രീ അവിനാശിലിംഗം തന്റെ സ്വാഗതഭാഷണത്തിൽ മഹത്തായ ഈ വിഷയത്തെ സംബന്ധിച്ചുള്ള മുഖ്യമായ ചില ആശയങ്ങൾ നമുക്കു നല്കിയിരിക്കുകയാണ്. വിഷയമാകട്ടെ വളരെ വിസ്തൃതവും നമ്മുടെ സമയം വളരെ പരിമിതവുമാണ്. അതുകൊണ്ട് മനുഷ്യനെ വാർത്തെടുക്കൽ എന്ന ഈ മഹത്തായ വിഷയത്തിലന്തർഭവിച്ച ഏതാനും ചുരുക്കം ചില വശങ്ങളെ സ്പർശിക്കുന്നതിൽ മാത്രം ഞാൻ ഒതുങ്ങി നില്ക്കുകയാണ്.

### 2 ഇന്തോനേഷ്യയും സ്വാമി വിവേകാനന്ദനും

സ്വാമി വിവേകാനന്ദന്റെ വിദ്യാഭ്യാസത്തെ സംബന്ധിച്ച ആശയങ്ങൾ ഭാരതീയജനതയുടെമാത്രമല്ല പുറം രാജ്യങ്ങളിലെ ജനതയുടെയും ശ്രദ്ധയെ കൂടുതൽ കൂടുതൽ ആകർഷിച്ചുകൊണ്ടിരിക്കുകയാണ്. 1964 ഡിസംബറിൽ സ്വാമിവിവേകാനന്ദന്റെ തെരഞ്ഞെടുത്ത ചില ലേഖനങ്ങളടങ്ങിയ ഇന്തോനേഷ്യൻ ഭാഷയിലും ഇംഗ്ലീഷിലും വിരചിതമായ രണ്ടു ഗ്രന്ഥങ്ങളെ തന്റെ മനോഹരമായ അവതാരികയോടുകൂടി പ്രകാശനം ചെയ്തുകൊണ്ട് ഇന്തോനേഷ്യയുടെ മുൻ പ്രസിഡണ്ട് ഡോ. സുകാർണ്ണോ വിവേകാനന്ദന്റെ മനുഷ്യനിർമ്മിതിയെക്കുറിച്ചുള്ള സന്ദേശത്തെ അഗാധമായി പ്രകീർത്തിച്ചതു് എന്നെ ഹഠാദാകർഷിച്ചു. അദ്ദേഹത്തിന്റെ മർഡേകാ രാജധാനിയിൽവെച്ച് വിവേകാനന്ദ ശതാബ്ദിയോടനുബന്ധിച്ച നടത്തിയ ഒരു ടെലിവിഷൻ പരിപാടിയായിരുന്നു സന്ദർഭം. വിവേകാനന്ദന്റെ ആവേശകരമായ ഒരു ഖണ്ഡിക ഉദ്ധരിച്ചുകൊണ്ടുള്ള അദ്ദേഹത്തിന്റെ അവതാരികയുടെ ഒരു സാരസംഗ്രഹം താഴെക്കൊടുക്കുന്നു:—

'സ്വാമി വിവേകാനന്ദൻ! എന്തൊരു നാമധേയം! എനിക്കു വളരെയേറെ പ്രചോദനം നല്കിയവരിൽ ഓരാളാണദ്ദേഹം.—ശക്ത

---

* കോയമ്പത്തൂർ രാമകൃഷ്ണമിഷൻ വിദ്യാലയത്തിൽചെയ്ത പ്രസംഗം

നാവാനുള്ള പ്രചോദനം, ദൈവദാസനാവാനുള്ള പ്രചോദനം. എന്റെ രാജ്യത്തിന്റെ ദാസനാവാനുള്ള പ്രചോദനം, ദരിദ്രരുടെ ഭൃത്യനാവാനുള്ള പ്രചോദനം.

'നാം വളരെക്കാലം കരഞ്ഞു, ഇനി കരയരുത്, സ്വന്തം കാലിൽ നില്ക്കൂ, മനുഷ്യനാകൂ!' എന്നു പറഞ്ഞതു് അദ്ദേഹമാണ്.''

താങ്കളുടെ സുകാർണോ.

വിവേകാനന്ദന്റെ ഗ്രന്ഥങ്ങൾ തന്റെ കിടക്കയ്ക്കരികിൽത്തന്നെ എപ്പോഴും വെയ്ക്കാറുണ്ടെന്നു് അദ്ദേഹം എന്നോടു പറയുകയുണ്ടായി, അദ്ദേഹം ഇത്രയുംകൂടി എന്നോടു പറഞ്ഞു. 'അദ്ദേഹത്തിന്റെ വിദ്യാഭ്യാസമന്ത്രി ഒരിക്കൽ ജകാർത്തയിൽനിന്നു പുറമേയുള്ള ഒരു സ്ഥലത്തു് ഒരു വിദ്യാഭ്യാസസമ്മേളനത്തിൽ പ്രസംഗിക്കാൻ പോകുമ്പോൾ 'താങ്കൾ വിവേകാനന്ദന്റെ വിദ്യാഭ്യാസത്തെക്കുറിച്ചുള്ള ഗ്രന്ഥം പഠിച്ചിട്ടുണ്ടോ? ആദ്യം അതു് പഠിക്കുക, അതിന്നുശേഷം. വിദ്യാഭ്യാസത്തെക്കുറിച്ച് സംസാരിക്കുക എന്നു താൻ അദ്ദേഹത്തെ ഉപദേശിക്കുകയുണ്ടായി. മന്ത്രിയാകട്ടെ എന്റെ ഉപദേശത്തെ അനുസരിച്ച് അതു് പഠിക്കുകയും സമ്മേളനത്തിൽ പ്രസംഗിക്കുകയും ആ പ്രസംഗത്തിന്റെ ഒരു പകപ്പു് എനിക്കു് നല്കുകയും ചെയ്തു.'

പിന്നീടൊരിക്കൽ ഞാൻ ഇന്തോനേഷ്യയിലെ ബന്ദൂങ്ങ് സർവ്വകലാശാലയിൽ പ്രസംഗിക്കാൻ ചെന്നപ്പോൾ വിദ്യാഭ്യാസ ഫാക്കൽററിയിലെ വിദ്യാർത്ഥികളോടു് താൻ ഏതു വിഷയത്തെക്കുറിച്ച് സംസാരിക്കണമെന്നാണു് അവരുടെ ആഗ്രഹമെന്നു് ആരാഞ്ഞപ്പോൾ 'വിവേകാനന്ദന്റെ വിദ്യാഭ്യാസത്തെക്കുറിച്ചുള്ള ആശയങ്ങൾ' എന്നവിഷയമാണു് വേണ്ടതെന്നു് അവരെല്ലാവരും ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടു! പ്രഭാഷണവും ചോദ്യോത്തരങ്ങളുമെല്ലാം കഴിഞ്ഞശേഷം എനിക്കു് നന്ദി പ്രകാശിപ്പിച്ച ആൾ 'ദയവു ചെയ്ത് വീണ്ടും ഇവിടെവന്നു ഒരു മാസത്തോളം ഞങ്ങളോടു് ഈ വിഷയത്തെക്കുറിച്ചു സംസാരിക്കേണമെന്നു് എന്നോടപേക്ഷിച്ചു.'

### 3 ആസ്ട്രേലിയയും സ്വാമി വിവേകാനന്ദനും

കഴിഞ്ഞ ജൂണിൽ ഞാൻ ആസ്ട്രേല്യയിലെ സിഡ്നിയിലായിരുന്നു. അവിടുത്തെ മാക്വയറിസർവ്വകലാശാലയിൽ 'സ്വാമി വിവേകാനന്ദന്റെ വിദ്യാഭ്യാസത്തെ സംബന്ധിച്ചുള്ള ആശയങ്ങൾ' എന്ന വിഷയത്തെ പുരസ്കരിച്ചു പ്രസംഗിക്കാൻ ഞാൻ ക്ഷണിക്കപ്പെടുകയുണ്ടായി. ഏതു ഗ്രന്ഥത്തിന്നും ലഭിക്കാവുന്നതിൽ വെച്ചു ഏററവും മനോഹരവും ഹ്രസ്വമെങ്കിലും വാചാലമായ ഗാന്ധിജിയുടെ ഒരു മുഖവുരയോടുകൂടിയതുമായ സ്വാമി വിവേകാനന്ദന്റെ

'വിദ്യാഭ്യാസം' എന്ന ഈ വിദ്യാലയം പ്രസാധനംചെയ്ത ഗ്രന്ഥം വിദ്യാഭ്യാസഫാക്കൽററിയിലെ ഒരു പ്രൊഫസറായ ബ്ലേയർ സ്റ്റോൺ വായിക്കുകയുണ്ടായി.

'തീർച്ചയായും സ്വാമി വിവേകാനന്ദന്റെ ലേഖനങ്ങൾക്ക് ആരുടെയും മുഖവുര ആവശ്യമില്ല. അവയ്ക്ക് അവയുടേതായിത്തന്നെയുള്ള അപ്രതിഹതമായ ആകർഷണശക്തിയുണ്ട്.'

താങ്കളുടെ ബാപ്പു.

ഈ ഗ്രന്ഥം എന്റെ 'ഭാരതത്തിന്റെ വിദ്യാഭ്യാസദർശനം' എന്ന 1966-ലെ കല്ക്കത്താ സർവ്വകലാശാലാബിരുദദാനപ്രഭാഷണത്തോടൊന്നിച്ച് അദ്ദേഹം പഠിക്കുകയുണ്ടായി. 'വിവേകാനന്ദന്റെ വിദ്യാഭ്യാസാശയങ്ങൾ' എന്ന വിഷയത്തെ അധികരിച്ച് അദ്ദേഹത്തിന്റെ സർവ്വകലാശാലയിൽ ഞാൻ ഒരു പ്രസംഗം ചെയ്യാൻ അദ്ദേഹം വളരെയേറെ ആഗ്രഹിക്കുന്നുവെന്ന് അദ്ദേഹം എനിക്കെഴുതിയിരുന്നു. അതനുസരിച്ച്, അദ്ദേഹം 1978 ജൂൺ 19-ാംനു- തന്റെ സർവ്വകലാശാലയിൽ ഒരു യോഗം സംഘടിപ്പിച്ചു. ഞാനാകട്ടെ ആ യോഗത്തിൽ 'ആധുനികയുഗത്തിലെ വിദ്യാഭ്യാസം – പുതിയ മാനങ്ങൾ' എന്ന വിഷയത്തെക്കുറിച്ചു സംസാരിക്കുകയും ചെയ്തു. പ്രസംഗാനന്തരം ഭക്ഷണത്തിനു മുമ്പേയും ഭക്ഷണസമയത്തുമായി വ്യത്യസ്തഫാക്കൽററികളിലെ നിരവധി പ്രൊഫസർമാർ പങ്കെടുത്ത സജീവമായ ചർച്ച് തികച്ചും അനൗപചാരികമായ അന്തരീക്ഷത്തിൽ നടന്നു. അവരിൽപ്പലരും വിവേകാനന്ദനിൽക്കൂടി ഭാരതത്തിന്റെ വിദ്യാഭ്യാസത്തെക്കുറിച്ചുള്ള എന്തോ അഗാധമായിട്ടുള്ള ആശയങ്ങൾ പുറത്തുവന്നുകൊണ്ടിരിക്കുന്നുണ്ട് എന്നു വിശ്വസിക്കുന്നവരായിരുന്നു. ഇതു് ഒരു ആരംഭം മാത്രമേ ആകുന്നുള്ളു. തക്കതായ സന്ദർഭത്തിൽ ലോകമെമ്പാടുമുള്ള ജനത വിവേകാനന്ദൻ എന്തൊരദ്ഭുതാവഹമായ വ്യക്തിപ്രഭാവമായിരുന്നെന്നും അദ്ദേഹത്തിന്റെ സന്ദേശങ്ങൾ ഒരു പ്രത്യേക കാലഘട്ടത്തിന്നോ ഒരു ചെറുജനവിഭാഗത്തിന്നോ മാത്രമുള്ളതായിരുന്നില്ല; മറിച്ച് എക്കാലത്തേക്കും മനുഷ്യരാശിക്കാകെയും ഉള്ളതായിരുന്നു എന്നും മനസ്സിലാക്കും.

## 4 യു. എസ്സ്. എസ്സ്. ആറും വിവേകാനന്ദനും

1977 ഒക്ടോബറിൽ ഞാൻ മോസ്ക്കോസ്റ്റെയ്ററ് സർവ്വകലാശാലയിൽ വിദ്യാർത്ഥികൾ ഗവേഷകന്മാർ പ്രൊഫസർമാർ മുതലായവരുൾക്കൊള്ളുന്ന നിറഞ്ഞ ഒരു ശ്രോതൃസംഘത്തിന്റെ മുമ്പാകെ 'സ്വാമി വിവേകാനന്ദൻ – അദ്ദേഹത്തിന്റെ മാനവദർശനം' എന്ന വിഷയത്തെക്കുറിച്ച് പ്രസംഗിച്ചപ്പോൾ ഈ സത്യം എനിക്കു

കൂടുതൽ അനുഭവപ്പെടുകയുണ്ടായി. വിവേകാനന്ദൻെറ മാനവദർശനത്തിൽ നിസ്തുലമായിട്ടുള്ളതെന്താണ്? ഞാൻ ചെന്നു്, ഞാൻ സംസാരിച്ചു, ഞാൻ ചോദ്യങ്ങൾക്കുത്തരം നല്കി. ഭാഗ്യവശാൽ എൻെറ സരളവും സാവധാനത്തിലുള്ളതുമായ ഇംഗ്ലീഷ് പ്രഭാഷണം എല്ലാവർക്കും മനസ്സിലാക്കാൻ കഴിഞ്ഞതുകൊണ്ടു് റഷ്യൻ ഭാഷയിലേയ്ക്കുള്ള തർജ്ജമ ആവശ്യമായി വന്നില്ല.

സ്വാമിജിയുടെ ഉദ്ബോധനങ്ങളിൽ ഓരോ മനുഷ്യനിലുമുള്ള ദിവ്യസ്ഫുലിംഗത്തെ സംബന്ധിക്കുന്ന ഭാഗത്തെക്കുറിച്ചായിരുന്നു ഒരു പ്രൊഫസരുടെ ഏററവും പ്രധാനപ്പെട്ട ഒരു ചോദ്യം, 'അങ്ങനെയൊരു ദിവ്യമാനം മനുഷ്യനിലുണ്ടോ? താങ്കൾ ദയവായി അതു് കൂടുതൽ വിശദീകരിക്കുമോ? എനിക്കു് ഈ ആശയത്തോടു് അഗാധമായ താല്പര്യമുണ്ടു്.'

എല്ലാ ജീവജാലങ്ങളിലും വിശിഷ്യ സ്ത്രീപുരുഷബാലഭേദമെന്യേ എല്ലാ മനുഷ്യരിലുമുള്ള ദിവ്യതയെന്ന ആശ്ചര്യകരമായ വേദാന്തസത്യത്തെക്കുറിച്ചും അതിനു മാർക്സിസ്റ്റുകാരടക്കമുള്ള എല്ലാ മനുഷ്യവിഭാഗങ്ങളിലുമുള്ള പ്രസക്തിയെക്കുറിച്ചും വിശദീകരിക്കാൻ ഞാൻ ഏതാണ്ടു് പത്തുമിനുട്ടു് സമയമെടുത്തു. ഈ സത്യമാണു് മനുഷ്യസ്വാതന്ത്ര്യത്തിൻെറയും മനുഷ്യസമത്വത്തിൻെറയും സാദ്ധ്യത പ്രഘോഷിക്കുന്നതു്. ബാഹ്യമായ സമ്മർദ്ദമോ നിർബ്ബന്ധമോ ഇല്ലാതെയും ആത്യന്തികമായി അത്തരത്തിലുള്ള യാതൊരു നിബന്ധനയുമില്ലാതെയും ആന്തരമായ ആത്മീയാനാവരണംകൊണ്ടു തന്നെ മനുഷ്യൻ സദാചാരപരമായും ധാർമ്മികമായും മനുഷ്യത്വപരമായും സ്വാഭാവികമായി സ്വയം തന്നെ ഉയർന്നുവരുമെന്നു അതു് വിഭാവനം ചെയ്യുന്നു. അവനിലോ അവളിലോ ഉള്ള ക്രമികമായ ദിവ്യപ്രകാശനത്തിൽക്കൂടി മനുഷ്യൻ യഥാർത്ഥമായി സ്വയം സ്വതന്ത്രനും സമാധാനമുള്ളവനും ലോകം മുഴുവനും സമാധാനം ദർശിക്കുന്നവനുമായിത്തീരും.

പിറേറ ദിവസം രാവിലെ 'ഇന്ത്യയിൽ സ്വാമി വിവേകാനന്ദൻെറ സ്വാധീനം' എന്ന വിഷയത്തെ പുരസ്കരിച്ചു് റഷ്യൻ എഴുത്തുകാരുടേയും പണ്ഡിതന്മാരുടേയും ഒരു ഗ്രൂപ്പിനെ അഭിസംബോധനചെയ്തു സംസാരിയ്ക്കാൻ ഞാൻ ക്ഷണിയ്ക്കപ്പെട്ടു. പ്രഭാഷണം മതിയാക്കി ഇരുന്നപ്പോൾ ഞാൻ കൽക്കത്തയിലെ രാമകൃഷ്ണ ഇൻസ്റ്റിററ്യൂട്ട് ഓഫ് കൾച്ചറിൻെറ 1967-ലെ ബുള്ളററിനിൻെറ ആഗസ്റ്റ് മാസത്തെ പതിപ്പിൽ നിരൂപണം ചെയ്തു ചേർത്ത 'സ്വതന്ത്രഇന്ത്യയിലെ ദാർശനികചിന്ത' എന്ന ഉൾക്കാഴ്ചയുള്ള റഷ്യൻ ഗ്രന്ഥത്തിൻെറ കർത്താവായ ഡോ. അലക്സിലിററ്മാൻ എന്ന സുപ്ര

സിദ്ധ ഗ്രന്ഥകാരൻ എഴുന്നേററുനിന്നു ചുററുപാടുമുള്ള ശ്രോതാക്കളെ നോക്കിപ്പറഞ്ഞു: ഇന്നത്തെ വിഷയത്തെപ്പററി സ്വാമിജി ഇവിടെപ്പറഞ്ഞ ഓരോ വാക്കും ഞാൻ സ്വീകരിക്കുന്നു എന്നു്. തുടർന്നുണ്ടായ ചർച്ചയിൽ സാമാജികന്മാർ ആവേശപൂർവ്വം പങ്കുചേർന്നു.

## 5 പരമാത്മാവിന്റെ ഉദാത്തമായ സ്വരമേളനം

മഹാനായ ഈ ഗുരുവിനെയും അദ്ദേഹത്തിന്റെ സന്ദേശത്തെയും കൂടുതൽക്കൂടുതൽ അറിയുന്തോറും ഗുരുവും സ്വന്തം സന്ദേശവും സയുക്തികവും സാർവ്വജനീനവും തീക്ഷ്ണമായ മാനുഷ്യത്വവുമുൾക്കൊള്ളുന്നതുമായതിനാൽ ജനങ്ങൾ കൂടുതൽക്കൂടുതൽ അദ്ദേഹത്തിലേയ്ക്കു് ആകൃഷ്ടരാകുന്നു. സർവ്വാശ്ലേഷകമായ ഒരു മനസ്സിൽനിന്നുമാത്രമേ സാർവ്വത്രികമായ ഒരു സന്ദേശം ഉദ്ഭവിയ്ക്കുകയുള്ളൂ.

കാലം ചെല്ലുന്തോറും ഇതു കൂടുതൽക്കൂടുതൽ അംഗീകരിക്കപ്പെടുകയാണു്. ഇന്നു ഭാരതത്തിൽ വിവേകാനന്ദന്റെ വിദ്യാഭ്യാസം, മതം, ഗ്രാമവികസനം എന്നിവയെക്കുറിച്ചുമാത്രമല്ല മനുഷ്യപുരോഗതിയുടെ എല്ലാവശങ്ങളെക്കുറിച്ചുമുള്ള ആശയങ്ങളോടു് സാവധാനവും ക്രമികവുമായ ഒരു താല്പര്യം വളർന്നുവരുന്നുണ്ടു്. ഇതു് വളരെ സ്വാഗതാർഹമാണു്. മനുഷ്യപുരോഗതിയാണു് ഭാരതത്തിന്റെ വലിയൊരു പ്രശ്നം. ഈ പ്രശ്നത്തിന്നുനേരെ നമ്മുടെ രാഷ്ട്രത്തെ ഉണർത്തുന്നതിലും ആരോഗ്യകരമായ മാർഗ്ഗത്തിലൂടെ അതിനെ നയിക്കുന്നതിലും സ്വാമി വിവേകാനന്ദൻ വിജയകരമായി പരിശ്രമിച്ചിട്ടുണ്ടു്. നമുക്കു് മഹത്തായ ഒരു തത്ത്വദർശനമുണ്ടു്. നമുക്കു് മഹത്തായ ഒരു ആത്മീയപാരമ്പര്യമുണ്ടു്. നമ്മൾ ചുരുക്കം ചില പൂർണ്ണവികാസം സിദ്ധിച്ച പ്രഭാവശാലികളെ ഉല്പാദിപ്പിച്ചിട്ടുമുണ്ടു്. എന്നാൽ ഇന്നു് ഭാരതത്തിൽ ചുററും കണ്ണോടിച്ചാൽ നമ്മുടെ കോടിക്കണക്കിലുള്ള ജനങ്ങളുടെ നില എത്ര ദയനീയമാണെന്നു കാണാം.

## 6 തന്റെ രാജ്യത്തിലെ ജനങ്ങളുടെ താഴ്ന്ന സ്ഥിതിഗതികളോടുള്ള വിവേകാനന്ദന്റെ പ്രതികരണം

തന്റെ ഗുരുവായ ശ്രീരാമകൃഷ്ണനിൽ നമ്മുടെ മതഗ്രന്ഥങ്ങൾ ഉദ്ഘോഷിച്ച മനുഷ്യമഹത്ത്വത്തിന്റെ സമ്പൂർണ്ണത വിവേകാനന്ദൻ ദർശിച്ചു. തന്നിലും ആ മഹത്ത്വത്തെ അദ്ദേഹം സാക്ഷാൽക്കരിച്ചു. എന്നാൽ അദ്ദേഹം ഒരു പരിവ്രാജകനെന്ന നിലയിൽ ഭാരതം മുഴുവൻ ചുററിത്തിരിഞ്ഞ സന്ദർഭത്തിൽ തന്റെ ജനതയിൽ പ്രസ്തുത മഹത്ത്വത്തിന്റെ ഒരു കണികപോലും അദ്ദേഹത്തിന്നു കാണാൻ കഴിഞ്ഞില്ല. കഴിഞ്ഞ ശതകത്തിൽ നമ്മുടെ രാജ്യത്തിലെ ജനങ്ങളുടെ

അവസ്ഥ അതീവദയനീയമായിരുന്നു. അതിനുശേഷം നമ്മുടെ നാട്ട് ഇപ്പോൾ ഏതാണ്ട് ഒരു ശതകം പിന്നിട്ടു കഴിഞ്ഞു. മനുഷ്യ പുരോഗതിയുടെ കാര്യത്തിൽ രാഷ്ട്രം കുറേ മുന്നോക്കംപോകുകയും ചെയ്തിട്ടുണ്ട്. അന്നത്തെ ഭാരതത്തിന്റെ സ്ഥിതി എന്തായിരുന്നു വെന്നും സ്വാമിജിയുടെ കാലത്ത് അദ്ദേഹം ഇവിടെക്കണ്ട മനുഷ്യ ന്റെ അവസ്ഥ എന്തായിരുന്നുവെന്നും ഉള്ളതിനെക്കുറിച്ച് ഇന്നു നാം മനസ്സിലാക്കുന്നത് നമുക്ക് നന്നായിരിക്കും. ദേവന്മാരും ദേവതമാരും ക്ഷേത്രങ്ങളും മതങ്ങളും നമുക്കുവേണ്ടുവോളമുണ്ട്; എന്നാൽ മനുഷ്യന്റെ സ്ഥിതിയാകട്ടെ വളരെ താഴ്ന്ന നിലയിലുമാണ്. കോടിക്കണക്കിലുള്ള നമ്മുടെ സാമാന്യജനങ്ങളുടെ ദയനീയാവസ്ഥയ്ക്കുനേരെ ഇന്ത്യയിലെ ഉയർന്നകിടക്കാർ കൈക്കൊള്ളുന്ന തികഞ്ഞ നിർദ്ദാക്ഷിണ്യതയ്ക്കുനേരെയുള്ള തന്റെ പ്രതികരണം യു. എസ്സ്. എ. യിൽനിന്നയച്ച കത്തിൽ അതിശക്തമായ ഭാഷയിൽ സ്വാമിജി പ്രകടമാക്കിയിട്ടുണ്ട്. (കംപ്ലീററ് വർക്സ്. വോള്യം 5 പേജ്.16)

'ഞാൻ അവരോട് സഹതപിക്കുന്നു; അത് അവരുടെ കുററമല്ല. അവർ സമൂഹത്തിൽ മഹാന്മാരും ഉന്നതന്മാരുമായിരിക്കാമെങ്കിലും കുട്ടികളാണ്; വെറും കുട്ടികൾ. അവരുടെ കണ്ണുകൾ ഏതാനും വാരകൾ ദൂരം മാത്രം വരുന്ന ഹ്രസ്വമായ ചക്രവാളത്തിന്റെ സീമയ്ക്കപ്പുറമുള്ളതൊന്നും കാണുന്നില്ല– നിത്യകർമ്മങ്ങളായ തീററയും കുടിയും സമ്പാദ്യവും സന്താനോല്പാദനവും– ഇവ മുറപ്രകാരം ഗണിതശാസ്ത്രത്തിന്റെ കണിശതയോടെ അവർ നിർവ്വഹിക്കുന്നു. അവരുടെ നിദ്ര ഒരിക്കലും ഭഞ്ജിക്കപ്പെടുന്നില്ല. ദൈവത്തിന്റെ പ്രതീകമായ പുരുഷനെ വെറും ഭാരം ചുമക്കുന്ന മൃഗമായും ദിവ്യമാതാവിന്റെ പ്രതീകമായ സ്ത്രീയെ ഗർഭധാരണം ചെയ്യാനുള്ള വെറും അടിമയായും ജീവിതത്തെത്തന്നെ ഒരു ശാപമാക്കിയും അധഃപതിപ്പിച്ചുകളഞ്ഞ മാനസികവും ധാർമ്മികവും ശാരീരികവുമായ ആ ഭീകരതയുടെ കാലഘട്ടം അവർ സ്വപ്നം കാണുന്നുപോലുമില്ല.'

അത്തരത്തിലുള്ള സ്ത്രീ പുരുഷന്മാരെയായിരുന്നു തന്റെ രാജ്യത്തിൽ അദ്ദേഹം അന്നുകണ്ടത്. പുരുഷനും സ്ത്രീയും ജന്തുദശയിലേയ്ക്ക് സങ്കോചിപ്പിക്കപ്പെട്ടു. ജന്തു എന്നത് നമ്മുടെ സംസ്കൃതസാഹിത്യ ഗ്രന്ഥങ്ങളിൽ പലപ്പോഴും പ്രത്യക്ഷപ്പെടാറുള്ള ഒരുപദമാണ്. തന്നിൽനിന്നു ബാഹ്യമായ ചില ശക്തികളാൽ രൂപീകൃതമാകുന്ന ഒന്നിനെയാണ് ജന്തുവെന്നപദം സൂചിപ്പിക്കുന്നത്. അതിനാൽ തന്നെ അത് അസ്വതന്ത്രവുമാണ്. ഭാരതം ശതാബ്ദങ്ങളോളം ഒരു ചരിത്രജന്തുവായിരുന്നു. മററു രാഷ്ട്രങ്ങൾ ചരിത്രം സൃഷ്ടിച്ചു. എന്നാൽ ഭാരതീയജനത ആ ചരിത്രത്തിന്നിരയായിത്തീർന്നു. ഇതുകൊണ്ടാണ്

നമ്മുടെ ജനങ്ങൾ വെറും ജന്തുക്കളായി തരംതാണുപോയത്. മനുഷ്യരെന്ന നിലയ്ക്ക് തങ്ങളുടെ സഹജമായ അന്തസ്സും മഹത്വവും ശക്തിയുമെന്തെന്നു അവർ അറിഞ്ഞില്ല. കഴിഞ്ഞ ശതകത്തിൽ നമ്മുടെ ഉയർന്നകിടക്കാരുടെയും താഴ്ന്നകിടക്കാരുടെയും ഒന്നുപോലെയുള്ള ശോച്യാവസ്ഥ സ്വാമി വിവേകാനന്ദനെ ഞെട്ടിച്ചുകളഞ്ഞു. ശതാബ്ദങ്ങളായി നീണ്ടുനിന്ന ചൂഷണവും മറ്റനവും നിഷ്ഠുരണമായ അവഗണനയും മനുഷ്യത്വത്തിന്റെ ശ്രേഷ്ഠമായ മാതൃകകളെ ശോച്യസ്ഥിതിയിലാക്കിത്തീർത്തു. അടിമകളും അവരുടെ യജമാനന്മാരും ഒരുപോലെ മനുഷ്യമഹത്ത്വത്തിൽനിന്നു വിച്ഛേദിയ്ക്കപ്പെട്ടു. നിങ്ങൾക്ക് ഒരാളെ ഓടയിൽ ആഴ്ത്തണമെങ്കിൽ നിങ്ങളും ഓടയിലിറങ്ങി നില്ക്കേണ്ടിവരും. അദ്ദേഹം കണ്ടതിനുനേരെയുള്ള അദ്ദേഹത്തിന്റെ പ്രതികരണം വമ്പിച്ചതായിരുന്നു. ആ ശോച്യാവസ്ഥയുടെ നേരെയുള്ള അദ്ദേഹത്തിന്റെ നിസ്തുലമായ പ്രതികരണം നമുക്ക് ആ വാക്യത്തിൽക്കാണാൻ കഴിയും.

## 7 മനുഷ്യൻ – കന്യാകുമാരീധ്യാനത്തിന്റെ വിഷയം

1892ന്റെ അന്ത്യഘട്ടത്തിൽ തന്റെ പരിവ്രാജകജീവിതത്തിന്റെ അവസാനം വിസ്തൃതമായ നമ്മുടെ രാജ്യത്തിന്റെ തെക്കേ അററത്തുകിടക്കുന്ന മൂന്നു സമുദ്രങ്ങളുടെ സംഗമസ്ഥാനമായ കന്യാകുമാരിയിൽ അദ്ദേഹം എത്തിച്ചേർന്നു. അതിന്റെ തീരത്തുള്ള പാറമേൽ അദ്ദേഹം ദീർഘനേരം ധ്യാനനിരതനായി. മതത്തിന്റെ ചരിത്രത്തിലാദ്യമായി ഒരു മഹാനായ ആത്മീയഗുരുവിന്റെ ധ്യാനവസ്തു ആകാശത്തിലിരിക്കുന്ന ഒരു ദൈവമെന്നതിന്നുപകരം വേദാന്തത്തിലെദൈവം ആസനസ്ഥനായിരിക്കുന്നതു ആരുടെ ഹൃദയത്തിലാണെന്നു ഘോഷിക്കുന്നുവോ ആ മനുഷ്യൻ – ഭാരതത്തിന്റെ മണ്ണിലെ മനുഷ്യൻ, ധ്യാനവിഷയമായിത്തീർന്നു. അത്യുന്നതനായ ദൈവം കുടികൊള്ളുന്നുവെന്നു പറയുന്ന ഭാരതീയന്നു അവന്റെ മഹത്ത്വവും അന്തസ്സും നഷ്ടപ്പെടാൻ തക്കവണ്ണം എന്തു ദുർവ്വിധിയാണുണ്ടായതു് ? ഭാരതത്തിന്റെ അവസാനഭാഗത്തെ ആ പാറക്കെട്ടിലിരുന്നുകൊണ്ടു ധ്യാനിച്ച അദ്ദേഹത്തിന്റെ ധ്യാനവിഷയം ഇതായിരുന്നു. അതിനെക്കുറിച്ചു അദ്ദേഹം പിന്നീടു് പരാമർശിക്കുകയുണ്ടായി. അവന്റെയോ അവളുടെയോ സ്വന്തം പ്രകൃതിയെക്കുറിച്ചു് ഭാരതത്തിലെ മാത്രമല്ല ലോകത്താകമാനമുള്ള മനുഷ്യരെ ബോധവാന്മാരാക്കുന്നതെങ്ങനെ? മനുഷ്യനെ അവന്റെ അന്തസ്സിലും മഹത്ത്വത്തിലും അധികാരത്തിലും എങ്ങനെ പ്രതിഷ്ഠിക്കാം ? തന്റെ പരിവ്രജനവേളയിലും കന്യാകുമാരിയിലെ ധ്യാനസമയത്തും പില്ക്കാലത്തു് അദ്ദേഹം നടത്തിയപാശ്ചാത്യജൈത്രയാത്രാവേളകളിലും അതിന്നു

ശേഷവും വിവേകാനന്ദൻെറ കത്തുകൾ കൊളംബൊമുതൽ അൽമോറ വരെ നടത്തിയ പ്രഭാഷണങ്ങൾ എന്നിവയിൽ സമാഹരിക്കപ്പെട്ട തീ വമിക്കുന്ന ലേഖനങ്ങൾ വഴിയും ഉജ്ജ്വലമായ പ്രഭാഷണങ്ങൾ വഴിയും അദ്ദേഹം രാഷ്ട്രത്തിന്നു നല്കിയ കാഹളാഹ്വാനം മുഖ്യമായും ഈ അന്വേഷണമായിരുന്നു.

## 8 മനുഷ്യനിർമ്മിതിയിലൂടെ രാഷ്ട്രനിർമ്മാണം

മനുഷ്യനിർമ്മിതിയും രാഷ്ട്രനിർമ്മാണവും, മനുഷ്യനിർമ്മിതിയിൽ ക്കൂടി രാഷ്ട്രനിർമ്മാണം എന്നതായിരുന്നു എല്ലാററിലും വെച്ചു കേന്ദ്രഭൂതമായ അദ്ദേഹത്തിൻെറ ആശയം. സ്ത്രീപുരുഷന്മാരെ സ്വന്തം കാലിൽ നില്ക്കുന്നതിന്നും അന്യരുടെ നേരെ സൗഹാർദ്ദഹസ്തങ്ങൾ നീട്ടേണ്ടതിന്നും പ്രാപ്തരാക്കേണ്ടതെങ്ങനെ? ഈ വിഷയത്തെക്കുറി ച്ചു നമ്മുടെ ഇന്നത്തെ ജനങ്ങളോട് അദ്ദേഹത്തിന്നു വളരെയേറെ കാര്യങ്ങൾ പറയേണ്ടതുണ്ടു്. നാം ഇന്നും നമ്മുടെ കുട്ടികൾക്കും യുവാ ക്കൾക്കും നല്കുന്ന വിദ്യാഭ്യാസത്തിൻെറ ലക്ഷ്യവും അർത്ഥവും എന്താ യിരിക്കേണമെന്നും മനുഷ്യരാശിയുടെ ഏഴിലൊരുഭാഗം വരുന്ന ജനതയുടെ വികാസത്തിന്നു ഉപയുക്തമാകത്തക്കവിധത്തിൽ അതി നെ എങ്ങനെ വിവരിക്കേണമെന്നുമുള്ളതിനെക്കുറിച്ചു് യാതൊരു പിടിപാടുമില്ല. മനുഷ്യൻെറ സഹജമായ വ്യക്തിത്വവും ഈ സത്യ സാക്ഷാൽക്കാരത്തെ പ്രാപ്തമാക്കുന്ന അവൻെറ ദൈവഘടനയും എന്ന ഉജ്ജ്വലമായ വേദാന്തവിഷയത്തെക്കുറിച്ചും ഏതോ അനന്തവും അനശ്വരവുമായ ഒന്നു് എല്ലാ ആത്മാവിലും തുടിച്ചുകൊണ്ടിരിക്കുന്നു വെന്നും ജീവിതത്തിലും കർമ്മത്തിലും അവ പടിപടിയായി പ്രകാശിപ്പിക്കുന്ന തന്ത്രത്തെക്കുറിച്ചും ചുരുക്കത്തിൽ സ്പർശിക്കാൻ ഞാൻ ശ്രമിക്കാം. ഈ പ്രകാശമാനവും അനന്തവുമായ തലത്തെ ഈ സഹജമായ ദിവ്യമഹത്ത്വത്തെ അനാവരണം ചെയ്യുന്ന നമ്മുടെ ജനതയെ നമുക്കു് എങ്ങനെ സഹായിക്കാം? അങ്ങനെയാണു് വിവേകാനന്ദൻ വിദ്യാഭ്യാസത്തിൻെറയും മതത്തിൻെറയും ഉദ്ദേശ്യ ത്തെയും വ്യാപ്തിയേയും തൻെറ പ്രഭാഷണങ്ങളിലും കത്തുകളിലും നിർവ്വചിച്ചിട്ടുള്ളതു്.

## 9 വിദ്യാഭ്യാസം മനുഷ്യൻെറ അനാവരണമെന്ന നിലയിൽ

ഇക്കാര്യത്തിന്നും ഈ ലക്ഷ്യത്തിന്നുമുതകത്തക്കവിധത്തിൽ നമ്മുടെ വിദ്യാഭ്യാസത്തെ യഥാർത്ഥ ഭാരതീയമാക്കുന്നതിലും മനു ഷ്യൻെറ പൂർണ്ണവികാസത്തിന്നു പററിയതരത്തിൽ അതിനെ നവീക രിക്കുന്നതിലും ചില നിർദ്ദേശങ്ങളും മാർഗ്ഗരേഖകളുമൊക്കെ സ്വാമിജി നമുക്കു് നല്കിയിട്ടുണ്ടു്. അദ്ദേഹം നമുക്കു് നല്കിയ മനോഹരമായ

ഒരു ആശയത്തെ ഞാൻ ഇവിടെ പരാമർശിക്കട്ടെ: 'മനുഷ്യനിൽ സ്വതേയുള്ള പൂർണ്ണതയുടെ പ്രകാശനമാണ് വിദ്യാഭ്യാസം.'

അങ്ങനെയാണെങ്കിൽ അതു് വെറും സ്ഥാപനങ്ങളിൽവെച്ചുള്ള വിദ്യാഭ്യാസമായിക്കൂടാ. അതു് സ്കൂളിൻെറയോ കോളേജിൻെറയോ നാലുചുവരുകൾക്കുള്ളിൽ മാത്രമായി ഒതുക്കിനിർത്താൻ സാദ്ധ്യമല്ല. യഥാർത്ഥവിദ്യാഭ്യാസം മനുഷ്യൻെറ ജീവിതം മുഴുവൻ തുടരുന്നതായിരിക്കണം. അപ്പോൾ അതു് മനുഷ്യൻെറ അനാവരണത്തിന്നുപയുക്തമായ വിദ്യാഭ്യാസമായിത്തീരും.// 'ഞാൻ എത്രകാലം ജീവിക്കുന്നുവോ അത്രയും കാലം പഠിക്കുകയും ചെയ്യുന്നു'വെന്നു് // ശ്രീരാമകൃഷ്ണൻതന്നെ പറയാറുണ്ടു്.

സ്വാമിജി വിദ്യാഭ്യാസത്തെ ആ വീക്ഷണകോണിൽക്കൂടിയാണു് കൈകാര്യം ചെയ്യുന്നതു്. അദ്ദേഹത്തിന്നു് ചില അഗാധമായ ആശയങ്ങൾ നമുക്കു് നല്കാനുണ്ടു്. അതാകട്ടെ 20-ാം ശതകത്തിലെ ജീവശാസ്ത്രം പ്രദാനംചെയ്യുന്ന പരിണാമത്തിൻെറ ഉജ്ജ്വലമായ ചില ആശയങ്ങളെ പ്രതിധ്വനിപ്പിക്കുകയാണു്. ഓരോ പുരുഷനിലും സ്ത്രീയിലും കുട്ടിയിലുമുള്ള പൂർണ്ണതയുടെ പ്രകാശനത്തെ സാദ്ധ്യമാക്കുന്ന വിദ്യാഭ്യാസത്തിൻെറ ഉദ്ബോധകനാണദ്ദേഹം. ഭൗതികവും ആത്മീയവുമായ രൂപം, ഏകവും നിരന്തരവുമായ ഒരു അനാവരണപ്രക്രിയയുടെ ആദ്യത്തേതും പിന്നത്തേതുമായ ഘട്ടങ്ങൾ.

## 10 മനുഷ്യൻെറ അനാവരണം: അതിൻെറ പ്രധാനഘട്ടം

ഭാരതത്തിൻെറ ആദ്ധ്യാത്മികവിദ്യയെ അനുഗമിച്ചുകൊണ്ടു് സ്വാമിജി കുറേക്കൂടി അഗാധമായിപ്പോവുകയാണു്. തുടർന്നുകൊണ്ടു് കൂടുതൽ ഉയർന്ന മാനങ്ങളിലേയ്ക്കെത്തിക്കുകയെന്ന ഉദ്ദേശ്യത്തോടെ അദ്ദേഹം വിദ്യാഭ്യാസത്തിന്നു് ഒരു ദ്വിതീയമാനം നല്കുന്നു. മനുഷ്യനെ അവൻ ഒരു വ്യക്തിയായി വളരാൻ സഹായിക്കുകയും അവന്നു സ്വാതന്ത്ര്യബോധം ഉളവാക്കാൻ ഉപകരിക്കുകയും ചെയ്യുന്ന രീതിയിൽ വിദ്യാഭ്യാസം നല്കുന്നതോടൊപ്പം ആ വിദ്യാഭ്യാസത്തെ ഒരു പടികൂടി നാംമുന്നോട്ടു് കൊണ്ടുപോകേണ്ടതുണ്ടു്; വിദ്യാഭ്യാസം ഒരു വ്യക്തിയെ വ്യക്തിപ്രഭാവമാക്കി വളർത്താൻ ഉപകരിക്കണം. വ്യക്തിത്വത്തിൻെറ സ്വാതന്ത്ര്യത്തിൽനിന്നു വ്യക്തിപ്രഭാവത്തിൻെറ സ്വാതന്ത്ര്യത്തിലേയ്ക്കും ഉത്തരവാദിത്വത്തിലേയ്ക്കും ഉയരാൻ അതു് സഹായകമാകണം. എന്താണു് ആ വളർച്ചയുടെ സ്വഭാവം? ഈ ചോദ്യവും അതിൻെറ സമാധാനവുമാണു് വിദ്യാഭ്യാസത്തെ അതുല്യമാക്കുന്ന വിവേകാനന്ദൻെറയും വേദാന്തത്തിൻെറയും സംഭാവന. ആ വളർച്ച തികച്ചും ആത്മീയമാണു്. വിദ്യാഭ്യാസത്തെക്കുറിച്ചുള്ള

യുനെസ്കോ റിപ്പോർട്ടിന്റെ ഭാഷയിൽപ്പറയുകയാണെങ്കിൽ അതു് 'ആയിത്തീരാനുള്ള വിദ്യാഭ്യാസ'മാണു്, വെറും പ്രവർത്തിക്കാനുള്ള വിദ്യാഭ്യാസമല്ല. അതു് ഭൗതികമായ വികാസമല്ല. ശാരീരിക വികാസം കുട്ടിക്കാലം മുതല്ക്കുതന്നെ നമുക്കുണ്ടാകുന്നുണ്ടു്. അതു് വെറും ബുദ്ധിപരമായ വികാസം മാത്രവുമല്ല. അതാകട്ടെ ഭൗതികവിദ്യാഭ്യാസത്തിൽക്കൂടി നമുക്കു് ലഭിക്കുന്നുണ്ടു്. എന്നാൽ ആത്മീയമെന്നു പറയപ്പെടുന്ന മറെറാരു വികാസം കൂടിയുണ്ടു്. അതിൽക്കൂടി നാം നമ്മുടെ ജൈവഘടനയുടെ പരിമിതിക്കപ്പുറമെത്തുകയും സ്നേഹവും സഹാനുഭൂതിയും സേവനമനോഭാവവും നമ്മിലുളവാക്കുകയും സമൂഹത്തിലെ മററു കോടിക്കണക്കിലുള്ള ജനങ്ങളുമായി സമ്പർക്കത്തിലേർപ്പെടാനുള്ള ഭാവം നമ്മിലങ്കുരിക്കുകയും ചെയ്യുന്നു.

വെറും ബൗദ്ധികവികാസംകൊണ്ടുമാത്രം വ്യക്തിത്വത്തിൽനിന്നു വ്യക്തിപ്രഭാവത്തിലേയ്ക്കുള്ള ഈ ആത്മീയവളർച്ച കൈവരികയില്ല. അതു് ബൗദ്ധികതലത്തിൽനിന്നപ്പുറമുള്ള ഒരു വികാസമാണു്. ധാർമ്മികമൂല്യങ്ങൾ, സൗന്ദര്യബോധം, സദാചാരബോധം, അന്യരുടെ കാര്യങ്ങളിലുള്ള ശ്രദ്ധ, സേവനമനോഭാവം അർപ്പണബോധം, സംഘപ്രവർത്തനത്തിനുള്ള കഴിവു് എന്നിവ ഏതൊന്നിന്റെ ഉപോല്പന്നങ്ങളായി ഉളവാകുന്നുവോ ആ വളർച്ചയാണതു്. വ്യക്തിയെക്കുറിച്ചും വ്യക്തിപ്രഭാവത്തെക്കുറിച്ചും പരേതനായ ജൂലിയൻ ഹക്സ്‌ലി എന്ന ശാസ്ത്രജ്ഞൻ നല്കിയ നിർവ്വചനം ഇക്കാര്യത്തിൽ കൂടുതൽ വെളിച്ചം വീശുന്നു. വ്യക്തികളെന്നതു് തങ്ങളുടെ ജൈവഘടനയെ അതിക്രമിച്ച സമൂഹത്തിലെ ഇതരജനങ്ങളുമായി ബോധപൂർവ്വം പങ്കാളിത്തത്തിലേപ്പെടുന്ന പ്രഭാവശാലികളാണു്. സമൂഹത്തിലെ മററു ജനങ്ങളുടെ ജീവിതത്തിലെ പങ്കാളികളായിത്തീരുമ്പോൾ നിങ്ങൾ സ്വാർത്ഥികളും ജൈവഘടനയുടെ അതിർത്തിക്കകത്തുമാത്രം ഒതുങ്ങിനില്ക്കുന്ന വ്യക്തികളുമല്ലാതായിത്തീരുന്നു. നിങ്ങൾ സൗഹൃദമുള്ളവരും മൃദുലശീലരും മററുള്ളവരുമായി സമ്പർക്കത്തിലേർപ്പെടാൻ കഴിവുള്ളവരുമായ വ്യക്തിപ്രഭാവങ്ങളായിത്തീരുന്നു. 5000 വർഷത്തെ സുദീർഘമായ ചരിത്രകാലഘട്ടത്തിന്നിടയ്ക്കു് ആദ്യമായി നാം പടുത്തുയർത്തിയ ശൈശവാവസ്ഥയിലുള്ള ജനാധിപത്യത്തെ സുശക്തവും പക്വവുമാക്കിത്തീർക്കണമെങ്കിലും അക്രമരഹിതവും പുരോഗമനപരവുമായ ഒരു സാമൂഹ്യക്രമം ഇന്ത്യയിലുണ്ടാകണമെന്ന നമ്മുടെ സ്വപ്നം സാക്ഷാൽകൃതമാകണമെങ്കിലും ഇത്തരത്തിലുള്ള വ്യക്തിപ്രഭാവങ്ങൾ നമ്മുടെ നാട്ടിൽ ധാരാളമുണ്ടാകണം. നമ്മുടെ വിശാലമായ ജനാധിപത്യം മഹത്തായ ജനാധിപത്യമായി മാറണമെങ്കിൽ വിദ്യാഭ്യാസത്തിലെ മർമ്മപ്രധാനമായ ഈ ദ്വിതീയ ഘട്ടത്തിന്നു് ഊന്നൽ നൽകേണ്ടതുണ്ടു്.

## 12 ആത്മവികാസത്തിൻെറ ആദ്യഘട്ടങ്ങളെന്ന നിലയിൽ രണ്ടുതരം അനാവരണങ്ങൾ

ഈ ആത്മീയവളർച്ച നമ്മുടെ സ്വന്തം സംസ്കൃതഭാഷയിലും മററു ഭാരതീയഭാഷകളിലും 'ആത്മവികാസ'മെന്ന പേരിലാണറിയപ്പെടുന്നതു്. നിങ്ങളിലും എന്നിലും സംഭവിക്കുന്ന വികാസമെന്താണു്? ശാരീരികവികാസമാണോ? പോഷകാഹാരത്തെക്കുറിച്ചുള്ള ശാസ്ത്രജ്ഞാനം വഴിയും ശാരീരികവ്യായാമവും കായികവിനോദങ്ങളും വഴിയും ഇതു് നേടാൻ കഴിയും. മാനസികവികാസമാണോ? ഇതു് ഭൗതികവിദ്യാഭ്യാസംവഴി മനസ്സിൻെറ ശിക്ഷണത്തിൽക്കൂടിയും വിജ്ഞാനത്തിൻെറയും വൈദഗ്ദ്ധ്യത്തിൻെറയും സമ്പാദനത്തിൽക്കൂടിയും നേടിയെടുക്കാൻ കഴിയും. ഇതുരണ്ടും ആത്മവികാസത്തിൻെറ പ്രഥമമായ അനാവരണത്തെ സാദ്ധ്യാമാക്കുന്ന പ്രധാനപ്പെട്ട രണ്ടുവശങ്ങളാണെന്നു വേദാന്തം പറയുന്നു. ഈ വികാസത്തിൻെറ മൂന്നാംഘട്ടമാകട്ടെ നിങ്ങൾ ആത്മീയമായി വളരാൻ ആരംഭിക്കുമ്പോൾ നിങ്ങളിലുണ്ടാകുന്ന രണ്ടാമത്തെ അനാവരണത്തെ സാദ്ധ്യമാക്കുന്നു. മനുഷ്യനെ മററു ജീവികളിൽനിന്നു വ്യത്യസ്തമായി അവൻെറ ശരീരഘടനയ്ക്കും ശാരീകമായി പരിമിതമാക്കപ്പെട്ട അഹന്തയ്ക്കുമപ്പുറമെത്തിച്ചു സമൂഹത്തിലെ മററു ജനങ്ങളുമായി ആത്മീയമായതാദാത്മ്യം പ്രാപിപ്പിക്കത്തക്കവിധം ആത്മീയമായി വളർത്തുകയും ചെയ്യുന്നുവെന്നതുകൊണ്ടു് ഈ ആത്മവികാസത്തിൻെറ ഘട്ടം മനുഷ്യനെ സംബന്ധിച്ചേടത്തോളം അതുല്യവും പരമപ്രധാനവുമാണു്. ത്യാഗത്തിൽക്കൂടിയും സേവനത്തിൽക്കൂടിയുമാണു് ഈ അതുല്യവികാസം നേടിയെടുക്കാൻ കഴിയുന്നതു്—സ്നേഹത്തിൻെറയും സേവനത്തിൻെറയും ഭാവങ്ങളിൽക്കൂടിയും കർമ്മങ്ങളിൽക്കൂടിയും പരിമിതമാക്കപ്പെട്ട അഹന്തയുടെ ത്യാഗവും അനന്തമായ ആത്മാവിൻെറ പ്രകാശനവും സാദ്ധ്യമാക്കാം. സ്വാമിവിവേകാനന്ദൻ തൻെറ കത്തുകളിലെ മനുഷ്യൻെറ യഥാർത്ഥ ജീവിതം എന്ന ഒരേയൊരു വാക്യത്തിൽ വിവരിച്ചിട്ടുണ്ടു്: 'മററുള്ളവർക്കുവേണ്ടി ജീവിക്കുന്നവർമാത്രമാണു് ജീവിക്കുന്നതു്. അല്ലാത്തവർ ജീവിക്കുന്നു എന്നതിനേക്കാൾ മൃതരാണു്.' // ഇതാണു് വ്യക്തിത്വത്തിൻെറ സ്വാതന്ത്ര്യത്തിൽനിന്നു വ്യക്തിപ്രഭാവത്തിൻെറ സാമൂഹിക ഉത്തരവാദിത്വത്തിലേയ്ക്കും സ്വാതന്ത്ര്യത്തിലേയ്ക്കുമുള്ള വളർച്ച. ത്യാഗവും സേവനവുമാണു് ഭാരതത്തിൻെറ ഇരട്ടയായ ആദർശങ്ങൾ. ആ രണ്ടുമാർഗ്ഗങ്ങളിൽക്കൂടിയും അതിനെ ത്വരിതപ്പെടുത്തുക, മററുള്ളതൊക്കെ തനിയേ വന്നുകൊള്ളും' എന്നുകൂടി അദ്ദേഹം പറയുകയുണ്ടായി.

ഈ ദ്വിമുഖമായ അനാവരണത്തിലുള്ള ത്രിമാനവളർച്ച വിദ്യാഭ്യാസത്തിൽക്കൂടി ഓരോ കുട്ടിയിലും ഉറപ്പുവരുത്തണം. സാമൂഹ്യമായ ഉത്തരവാദിത്വബോധമാണ് ആത്മീയമായ പക്വതയുടെ സൂചിക. സമൂഹനന്മയെ ലാക്കാക്കിയുള്ള ഇച്ഛാശക്തിയാണ് സ്വഭാവനിഷ്ഠയുടെ കേന്ദ്രബിന്ദു. സ്വഭാവനിഷ്ഠയാകട്ടെ ആത്മവികാസത്തിൻെറ തൃതീയമാനത്തിൻെറ സംഭാവനയുമാണ്. നമ്മുടെ ജനാധിപത്യസമൂഹത്തിൽ സദാചാരപരവും ധാർമ്മികവുമായ മൂല്യങ്ങളിൽക്കൂടി മനുഷ്യരെ തമ്മിൽ സംയോജിപ്പിക്കാൻ ഉതകത്തക്കവിധത്തിൽ നമ്മുടെ ജനങ്ങളിൽ ഈ തൃതീയമാന വളർച്ചയുണ്ടാകേണ്ടതു് രാഷ്ട്രത്തിൻെറ അടിയന്തിരാവശ്യമാണ്. ഒരു വ്യക്തിയെന്നനിലയ്ക്ക് എനിക്ക് സ്വാതന്ത്ര്യബോധവും അന്തസ്സുമുണ്ട്. അതു് നല്ലതുതന്നെ. എന്നാൽ സമൂഹത്തിലെ മററു ജനങ്ങളുടെ സ്വാതന്ത്ര്യവും അന്തസ്സും മാനിക്കത്തക്കരീതിയിൽ നീക്കുപോക്കുകാണിക്കാൻ നാം തയ്യാറല്ലെങ്കിൽ അതു് അപകടകരവുമാണ്.

## 13 വ്യക്തിത്വത്തിൽനിന്നു വ്യക്തിപ്രഭാവത്തിലേയ്ക്കു്

ഇതാണ് മനുഷ്യർ തമ്മിലുള്ള സമ്പർക്കത്തിന്നും പരസ്പരം അന്തസ്സും സ്നേഹവും വളർത്തുന്നതിന്നും സ്വയം വളർച്ചയ്ക്കും പൊതുവായ വികസനത്തിന്നും വേണ്ടി ഒരു സംഘമനോഭാവത്തോടെ സഹകരിച്ചു പ്രവർത്തിക്കുന്നതിന്നുമുള്ള കഴിവ്. പരേതനായ ബർട്രാൻഡ് റസ്സൽ പറഞ്ഞപോലെ ഒരാൾ ബില്യാർഡ്പന്തിനെപ്പോലെ തൻെറ വ്യക്തിത്വശക്തി മാത്രമേ നേടുന്നുള്ളുവെങ്കിൽ അയാളുടെ സമൂഹത്തിലെ ഇതരജനങ്ങളുമായുള്ളബന്ധം സംഘട്ടനം മാത്രമായിരിക്കും. ബില്യാർഡ് പന്തിന്ന് എങ്ങനെ സഹവർത്തിക്കാമെന്നോ അഥവാ എങ്ങനെ കൂട്ടിമുട്ടാമെന്നോ മാത്രമേ അറിയുകയുള്ളൂ. പരസ്പരം ഇഴുകിച്ചേരേണ്ടതെങ്ങനെയെന്ന് അതിന്നു അറിയുകയില്ല. എന്നാൽ മനുഷ്യർ പരസ്പരം സമ്പർക്കം പുലർത്തുകയും ഇഴുകിച്ചേരുകയും സ്നേഹബന്ധം പുലർത്തുകയും ചെയ്യേണ്ടതുണ്ട്. എന്നാൽ അവ വെറും വ്യക്തിത്വതലത്തിൽനിന്നു മാത്രം ഉദ്ഭവിക്കുകയില്ല. ഒരു സുപ്രധാനമായ ഉപോല്പന്നമെന്നനിലയിൽ അതു് ഉദയം ചെയ്യുന്നതു് വ്യക്തിത്വം വ്യക്തിപ്രഭാവമായി വളർന്നുകഴിയുമ്പോൾ മാത്രമാണ്. മനുഷ്യനെ സമൂഹത്തിലെ മററു മനുഷ്യരുമായി സ്വയം സംയോജിപ്പിക്കുന്നതിന്നും അവരുമായി സമാധാനത്തിൽ വർത്തിക്കുന്നതിന്നും സന്തോഷഭാവം പുലർത്തുന്നതിന്നും സ്നേഹപൂർവ്വവും സേവനമനോഭാവത്തോടെയും പ്രവർത്തിക്കുന്നതിന്നും പ്രാപ്തമാക്കുന്ന ആത്മീയവളർച്ചയുടെ തലമാണതു്. ഇതു് ആന്തരമായ ഒരു വളർച്ചയാണ്, പ്രകടമല്ലാത്തവളർച്ചയാണ്; നമ്മിലോരോരുത്തനിലുമുള്ള മനുഷ്യ

ന്റെയും പ്രപഞ്ചത്തിന്റെയും അനന്തമായ കേന്ദ്രത്തിലേയ്ക്കുള്ള ആന്തരമായ ഒരു യാത്രയാണത്.

ഒരുകൂട്ടം വിധിനിഷേധങ്ങളെ അനുശാസിക്കുന്ന ഏതോ ഉത്സവങ്ങളോ അനുഷ്ഠാനങ്ങളോ മാത്രമാണെന്നനിലയ്ക്ക് നാം മതത്തെ തെററിദ്ധരിച്ചിരിക്കുകയാണ്. സ്വാമി വിവേകാനന്ദന്റെ അഭിപ്രായത്തിൽ അതു് മതശാസ്ത്രമല്ല വംശീയമായ ഭക്തിമാത്രമാണ്. മതം മനുഷ്യന്റെ ആത്മീയമായ വികാസത്തിന്റെയും പൂർത്തീകരണത്തിന്റെയും ശാസ്ത്രമാണെന്നും മനുഷ്യനിൽ സ്വതേയുള്ള ദിവ്യത്വത്തിന്റെ പ്രകാശനമാണെന്നുമാണ് അദ്ദേഹത്തിന്റെ അഭിപ്രായം. അതിനാൽ നാം മതത്തിന്റെ രംഗത്തു് എന്തു ചെയ്താലും ഒരു പ്രധാനപ്പെട്ട ചോദ്യത്തിന്നു ഉത്തരം നല്കേണ്ടതുണ്ട്. അതായതു് നമുക്ക് അതുമൂലം ആദ്ധ്യാത്മികമായ വളച്ച് കൈവന്നിട്ടുണ്ടോ? എന്ന്. നാം ഗംഗയിലോ മറേറതെങ്കിലും പുണ്യനദികളിലോ സ്നാനം ചെയ്യുന്നു; ചർച്ചിലോ മോസ്കിലോ ക്ഷേത്രത്തിലോ അർച്ചന നടത്തുന്നു; നാം ധ്യാനിക്കുന്ന പ്രാർത്ഥിക്കുന്നു. വിശുദ്ധഗ്രന്ഥങ്ങൾ പാരായണം ചെയ്യുന്നു. വീട്ടിൽ മടങ്ങിവന്നാൽ നാം നമ്മോടുതന്നെ ഒരു ചോദ്യം ചോദിക്കണം. ദൈവത്തിലേയ്ക്കുള്ള യാത്രയിൽ ഒരടിയെങ്കിലും നാം മുന്നോട്ടുപോയിട്ടുണ്ടോ? നമ്മൾ അതുകൊണ്ട് ആത്മീയമായി വളന്നിട്ടുണ്ടോ? ഇങ്ങനെയാണ് മതം ഒരു ശാസ്ത്രമെന്നനിലയിൽ പ്രവർത്തിക്കുന്നതു്. നമ്മുടെ ജീവിതം തന്നെയും വിശിഷ്യ വേണ്ടവിധത്തിൽ സ്വരപ്പെടുത്തിയ നമ്മുടെ മനസ്സും മതശാസ്ത്രത്തിന്റെ അതിശക്തമായ ഒരു ഗവേഷണശാലയായി രൂപപ്പെടുത്തുന്നതു് ഇങ്ങനെയാണ്. നാം ഒരു ചെടി നട്ടുവെന്നു വെക്കുക. അതിനപ്പോൾ രണ്ടിലയുണ്ട്. അഞ്ചുവഷത്തെ കാഷികമായ എല്ലാ പരിലാളനകൾക്കുശേഷവും ആ രണ്ടില മാത്രമേ അതിന്നുള്ളവെങ്കിൽ കൃഷിശാസ്ത്രമനുസരിച്ച നാം തീരുമാനിക്കുക അതിന്നു അതുവരെ നല്കിയ വളവും വെള്ളവുമെല്ലാം നിഷ്ഫലമായിപ്പോയെന്നാണ്. മതശാസ്ത്രരംഗത്തും ഇതേപോലെ തന്നെയാണ്.

മനുഷ്യജീവിതമെടുത്തുനോക്കിയാൽ ഒരു കുട്ടിക്ക് നൽകിയ ഭക്ഷ്യപേയങ്ങൾ അതിന്റെ ശാരീരികമായ തൂക്കവും ശക്തിയും വദ്ധിപ്പിച്ചിട്ടുണ്ടോ എന്നതാണ് നാം ശ്രദ്ധിക്കുക. എന്നാൽ എല്ലാ ശാരീരികവളച്ചയ്ക്കും ഒരു പരിധിയുണ്ട്; പരിധി ഉണ്ടാകേണ്ടതുമുണ്ട്. ആക്കും തന്റെ കുട്ടിയുടെ ശരീരത്തിന്റെ തൂക്കം നൂററിയമ്പതോ ഇരുനൂറോ റാത്തലിന്നപ്പുറം പോകണമെന്ന് ആഗ്രഹമുണ്ടാകുകയില്ല. അതിലപ്പുറം പോയാൽ അതു് അപകടകരവുമാണ്. വിദ്യാഭ്യാസത്തിന്റെ പേരിൽ ബുദ്ധിയെപ്പോലും കൂടുതൽ ഭാരപ്പെടുത്താൻ കഴിയുകയില്ല. വിദ്യാഭ്യാസം മനസ്സിനെ വസ്തുതകൾ ആരായുന്ന

തിന്നും വിജ്ഞാനം സമ്പാദിക്കുന്നതിന്നും പരിശീലിപ്പിക്കുന്നതിന്നും സഹായകമാകണം. എന്നാൽ അപ്രകാരം ആർജ്ജിച്ച വിജ്ഞാനത്തെ സർഗ്ഗാത്മകമായതരത്തിൽ ജീവിതത്തെ വികസിപ്പിക്കുന്നതിന്നും വ്യക്തിപരമായും കൂട്ടായുമുള്ള മാനസികമായ ഊർജ്ജത്തെ ആരോഗ്യകരമായ രീതിയിൽ തിരിച്ചുവിടുന്നതിന്നുള്ള കഴിവു് നേടുന്നതിന്നുമുള്ള പ്രവണത മനുഷ്യൻെറ ശാരീരികവും മാനസികവുമായ വികാസത്തിന്നുപരിയായി വർത്തിക്കുന്ന ആത്മീയവികാസത്തിൻെറ ഫലമാണു്. ഇതു് സ്വയം ഒരു ശാസ്ത്രവും അതേയവസരത്തിൽ ഒരു സാങ്കേതികവിദ്യയുമാണു്. ഗീത 'യോഗം' എന്ന ഒരു സരളമായ പദംകൊണ്ടു് വെളിവാക്കുന്ന ഈ ശാസ്ത്രവും കർമ്മകുശലതയും എന്തെന്നു് മനസ്സിലാക്കി തദനുസൃതമായി പ്രവർത്തിക്കുകയാണെങ്കിൽ നിങ്ങൾ ജീവിതത്തിൽ ഒരു പുതിയ ശ്രേഷ്ഠതയും മൂല്യവ്യവസ്ഥയും വികസിപ്പിക്കുന്നതായിരിക്കും. ഇതിൻെറ പ്രാരംഭപ്രകാശനങ്ങൾ 'മാനുഷികപ്രേരണ'യെന്നനിലയ്ക്കു് അഭിവ്യക്തമാകുന്നതാണു്. നിങ്ങൾ നേടിയ സ്വാതന്ത്ര്യാതിവർത്തിത്വവും ആത്മവികാസവും മൂലം അതു് മനുഷ്യോചിതമായ ഉത്തരവാദിത്വമെന്നനിലയ്ക്കും നിങ്ങളുടെ ചുററുപാടുമുള്ള മനുഷ്യരുടെ അവസ്ഥയ്ക്കുനേരെയുള്ള പ്രതികരണമെന്ന നിലയ്ക്കും അഭിവ്യക്തമാകുന്നതാണു്. എല്ലാ വ്യക്തികളുടെ ഉത്തരവാദിത്വശൂന്യമായ പെരുമാററവും അവർ വ്യക്തിപ്രഭാവങ്ങളായി വളരാത്തതുകൊണ്ടുണ്ടാകുന്നതാണു്. സ്വാമി വിവേകാനന്ദൻെറ അഭിപ്രായത്തിൽ ഉത്തരവാദിത്വത്തോടുകൂടിയ സ്വാതന്ത്ര്യവും ഇച്ഛാശക്തിയുമാണു് മനുഷ്യനിർമ്മിതി. സാമൂഹ്യമായ ഉത്തരവാദിത്വബോധമില്ലാത്ത ഒരാളെയും ഒരു സ്വതന്ത്രസമൂഹത്തിലെ പൗരനെന്നു വിളിക്കാൻ വയ്യ. ഒരു സ്വതന്ത്രസമൂഹത്തിലെ വിദ്യാഭ്യാസം പൗരത്വപരിശീലനത്തിന്നുള്ളതായിരിക്കണം. പൗരത്വപരിശീലനത്തിന്നുള്ള വിദ്യാഭ്യാസം മനുഷ്യനിർമ്മിതിക്കുള്ള വിദ്യാഭ്യാസമാണു്. ഇന്ത്യയിൽ നമുക്കിന്നു് ഒരു വലിയ അളവോളം ഇല്ലാത്തതു് സാമൂഹ്യമായ ഉത്തരവാദിത്വബോധമാണു്. ഭൗതികവിദ്യാഭ്യാസത്തിൽ കൂടി നാം വ്യക്തികളായിത്തീരുന്നുണ്ടു്. അതിൻെറ സ്വാതന്ത്ര്യബോധം നമുക്കു് അനുഭവപ്പെടുന്നുണ്ടു്; ആ സ്വാതന്ത്ര്യം പ്രകാശിക്കണമെന്നുമുണ്ടു്. എന്നാൽ അതിൻെറ പ്രകാശനവേളയിൽ നാം പലതരത്തിലും തെററായി പെരുമാറുകയാണു്. സാമൂഹ്യമായ ഉത്തരവാദിത്വബോധം എന്നു വിളിക്കപ്പെടുന്ന ആത്മീയപക്വതയാകുന്ന രണ്ടാമത്തെ മുഖ്യഘടകവും അതിനോടു് കൂട്ടിച്ചേർത്തു് ആ സ്വാതന്ത്ര്യബോധത്തെ സുസംസ്കൃതവും സമ്പന്നവുമാക്കി വ്യക്തിപ്രഭാവമായി മനുഷ്യൻ വളരാത്തതിൻെറ ഫലമാണതു്. മൂന്നുവയസ്സുമുതൽ മേലോട്ടുള്ള കുട്ടികളിൽപ്പോലും ഈ ഉത്തരവാദിത്വബോധം ദഹിക്കാവുന്ന അളവിൽ ചെലുത്താൻ നമുക്കു് കഴിയുന്നതാണു്.

ഇത്തരത്തിൽ വേണ്ടപോലെ ശിക്ഷിതനാകാത്ത ഒരു കുട്ടി എങ്ങനെയാണ് പെരുമാറുകയെന്നു നമുക്കറിയാം. ഉദാഹരണമായി ആ കുട്ടിയുടെ അമ്മയ്ക്കു പുറത്തേക്ക് ഒരു സന്ദർശനത്തിനു പോകേണ്ടതുണ്ടെന്നിരിക്കട്ടെ. അപ്പോൾ ആ കുട്ടി കരയുകയും മുടിപിടിച്ചു പറിക്കുകയും അമ്മ പുറത്തേക്കു പോകരുതെന്നും എപ്പോഴും തന്റെ കൂടെത്തന്നെയിരിക്കണമെന്നു ശാഠ്യംപിടിക്കുകയും ചെയ്യും. മൂന്നു വയസ്സോളമെത്തുന്നവരെ ഒരു കുട്ടി ഇപ്രകാരം പെരുമാറുന്നുവെങ്കിൽ അതിൽ തെററില്ല. എന്നാൽ മൂന്നും നാലും അഞ്ചും വയസ്സിനു ശേഷം കുട്ടികളിൽ ഇത്തരം പെരുമാററം പ്രോത്സാഹിപ്പിച്ചുകൂടാ. അമ്മയ്ക്കു സ്വന്തമായ ഒരു ജീവിതമുണ്ടെന്നും അമ്മയുടെ സ്വാതന്ത്ര്യത്തിനു അവർ വിലങ്ങുതടിയായി നില്ക്കരുതെന്നും അവരെ ബോദ്ധ്യപ്പെടുത്തുന്ന വിധത്തിലുള്ള ശിക്ഷണം അവർക്കു നല്കണം. അതാണു ഉത്തരവാദിത്വമുള്ള പെരുമാററം. അതാകട്ടെ സാവധാനത്തിലും ക്രമികമായും വളർത്തിയെടുക്കേണ്ടതാണ്. 'അതേ അമ്മേ, അമ്മ പോകണം. എന്റെ കാര്യം ഞാൻ നോക്കിക്കൊള്ളാം. അമ്മയ്ക്കു അമ്മയുടേതായ ജീവിതവും കർമ്മവും ആനന്ദവും ഉണ്ട്' എന്നു ഒരു കുട്ടി പറയുവാൻ തുടങ്ങുകയാണെങ്കിൽ അവനിൽ മാനുഷികമായ ഉത്തരവാദിത്വബോധവും വ്യക്തിപ്രഭാവത്തിലേയ്ക്കുള്ള വളർച്ചയും നിങ്ങൾക്കു ദർശിക്കാൻ കഴിയും. കുട്ടിക്കു എട്ടുവയസ്സാകുമ്പോഴേക്കും പരിമിതമായ ഈ കുടുംബസാഹചര്യങ്ങൾക്കു നേരെയുള്ള പ്രതികരണഭാവം ഒരു സ്ഥിരസ്വഭാവമായിത്തീരും. സ്നേഹം ശ്രദ്ധ അർപ്പണം സേവനം എന്നീ മൂല്യങ്ങളെ പ്രകാശിപ്പിച്ചുകൊണ്ടു അവന്റെയോ അവളുടെയോ വ്യക്തിത്വം ക്രമേണ വ്യക്തിപ്രഭാവമായി വളരുന്നതു നമുക്കു കാണാൻ കഴിയും. അനന്തരം കുട്ടി തന്റെ ഈ മാനുഷിക പ്രതികരണഭാവം സ്വന്തം കുടുംബപരിധിയിൽനിന്നു പുറമേയുള്ള സമൂഹത്തിലേയ്ക്കു വളർന്നു വ്യാപിപ്പിക്കുന്നതെങ്ങനെയെന്നു മനസ്സിലാക്കും. ഇത്തരം എല്ലാ മനോഭാവങ്ങളിലും പെരുമാററങ്ങളിലും കുട്ടിയിൽ പ്രകടമാകുന്ന 'ഞാൻ' ക്രമേണ 'ഞാനും, നീയും നമ്മളും' ആയിത്തീരുന്ന ധാർമ്മികവും സദാചാരപരവുമായ വളർച്ച നിങ്ങൾക്കു ദർശിക്കാൻ കഴിയും.

## 14 'കാചാമി' 'പാകാമി'യായി വളരുന്നതിനെക്കുറിച്ചു ശ്രീരാമകൃഷ്ണൻ

ഇതു ശ്രീരാമകൃഷ്ണൻ മനോഹരമായ ഒരു കഥയിൽക്കൂടി വ്യക്തമാക്കിയിട്ടുണ്ട്. // ഒരച്ഛനു രണ്ടു കുട്ടികളുണ്ടായിരുന്നു. അയാൾ അങ്ങാടിയിൽനിന്നു രണ്ടു മാമ്പഴംവാങ്ങി ഓരോന്നും രണ്ടുപേർക്കും നല്കി. മൂത്തകുട്ടി മാമ്പഴം കിട്ടിയ ഉടനെ മുറിയിൽപ്പോയി വാതിൽ

അടച്ച് അതു് തിന്നു മുഖം തുടച്ചു പുറത്തുവന്നു. രണ്ടാമത്തെ കുട്ടിയാകട്ടെ അതു് നല്ല മാമ്പഴമാണെന്നുകണ്ടു് മുററത്തിറങ്ങി അവൻെറ ചങ്ങാതിമാരുമായി അതു് പങ്കിട്ടെടുത്തു ആസ്വദിച്ചു. ഈ രണ്ടു പേരുടെ പെരുമാററത്തിന്നു പിന്നിലും രണ്ടു തരത്തിലുള്ള അഹം ബുദ്ധി നിങ്ങൾക്കു കാണാം. ഒന്നാമത്തേതിൽ ആത്മീയവളർച്ചയില്ല. ശ്രീരാമകൃഷ്ണൻ അതിനെ 'കാചാമി' അഥവാ അപക്വമായ അഹം എന്നു വിളിക്കുന്നു. രണ്ടാമത്തേതിൽ ആത്മീയവളർച്ചയുണ്ടു്. അവിടെ ഒരു വ്യക്തിയല്ല; വ്യക്തിപ്രഭാവമുണ്ടു്. ശ്രീരാമകൃഷ്ണൻ അതിനെ പാകാമി അഥവാ പക്വമായ അഹം എന്നു വിളിക്കുന്നു./ ഈ പക്വമായ അഹം പ്രകാശിപ്പിക്കുന്നതിന്നു നമുക്കു ജീവിതത്തിൽ ആയിരക്കണക്കിൽ സന്ദർഭങ്ങളുണ്ടാകാറുണ്ടു്. അവിടെ ഇത്തരത്തിലുള്ള ആത്മീയവളർച്ചയുടെ പ്രകാശനവും മനുഷ്യൻ തൻെറ അയവില്ലാത്ത വ്യക്തിത്വത്തിന്നുപരി വ്യക്തിപ്രഭാവത്തെ പടുത്തുയർത്തുന്നതും നമുക്കു ദർശിക്കുവാൻ കഴിയും. ആംഗലകവിയായ വേഡ്സ്‌വർത്തിൻെറ ഭാഷയിൽ പറയുകയാണെങ്കിൽ/ 'തനിക്കുമേലെ തന്നെ പടുത്തുയർത്തുന്നില്ലെങ്കിൽ മനുഷ്യൻ ! ഹാ ! എത്ര പാവപ്പെട്ട ജീവി !'/ഒരു പുരുഷനോ സ്ത്രീയോ തത്തുല്യമായ ആത്മീയവളർച്ചയില്ലാതെ അഥവാ ഹൃദയവികാസമില്ലാതെ ബുദ്ധിപരമായിമാത്രം വളരുകയാണെങ്കിൽ അവർ നീചരായിരിക്കും. അവനോ അവളോ മനുഷ്യമഹത്വമെന്ന ആദർശത്തിന്നുവേണ്ടി പാടുപെടുകയോ ജീവിക്കുകയോ ചെയ്യാതെ വ്യക്തിപരമായ ലോഭത്തെ സംതൃപ്തമാക്കാൻ വേണ്ടി മാത്രം തങ്ങളുടെ ബുദ്ധിയെ മൂർച്ചയുള്ളതാക്കിത്തീർക്കാൻ ഉപകരിക്കുന്ന വിദ്യാഭ്യാസത്തിൽ സംസ്കാരം വളരെയേറെ പിൻതള്ളപ്പെട്ടു പോകുന്നു. ജൈവഘടനയുടെ അതിത്തിക്കെത്തു് പരിമിതമാക്കപ്പെട്ട അഹം ബുദ്ധിയെ സേവിക്കുന്ന അത്തരം വിദ്യാഭ്യാസം ബുദ്ധിയെ കൗശലം അഥവാ ഹിന്ദിയിൽപ്പറയുകയാണെങ്കിൽ 'ചാലാകി' യായി രൂപാന്തരപ്പെടുത്തുന്നു. 'ചാലാകി'കൊണ്ടു് ഒരു മഹത്തായ കർമ്മവും നേടിയെടുക്കപ്പെട്ടിട്ടില്ലെന്നും അതിനാൽ 'ചാലാകു'കളുടെ ഒരു രാഷ്ട്രമായി നമ്മുടെ രാജ്യത്തെ മാററിത്തീർക്കരുതെന്നും വിവേകാനന്ദൻ പറയുന്നു. ഇത്തരം ലോഭികൾ മാത്രമാണു് നമ്മുടെ വിദ്യാസമ്പന്നരെങ്കിൽ അവർ തമ്മിൽത്തമ്മിലും രാഷ്ട്രത്തെ ഒന്നാകെയും നശിപ്പിക്കും.

ബർട്രാൻഡ്‌റസ്സലിൻെറ ഭാഷയിൽപ്പറഞ്ഞാൽ നമ്മുടെ വിജ്ഞാനം വിവേകത്തിൻെറ തലത്തിലേയ്ക്കുയരണം.

'വിജ്ഞാനത്തിൻെറയത്രതന്നെ വിവേകവും മനുഷ്യനിൽ വർദ്ധിക്കുന്നില്ലെങ്കിൽ വിജ്ഞാനത്തിൻെറ വർദ്ധനവു് ദുഃഖത്തിൻെറ വർദ്ധനവായിത്തീരും' (സമൂഹത്തിൽ ശാസ്ത്രത്തിൻെറ സ്വാധീനം പേജ് 120 – 21)

മാനുഷികചോദനകളാൽ പ്രചോദിതമായ വിദ്യാഭ്യാസവും വിജ്ഞാനവും സാമൂഹ്യവികസനത്തിന്നും മാനുഷിക സഫലീകരണത്തിന്നുമുള്ള സുശക്തമായ പ്രേരണകളായിത്തീരുന്നു. വ്യക്തിപ്രഭാവത്തിന്റെ കർത്തവ്യബോധത്തോടും സ്വാതന്ത്ര്യത്തോടും കൂടിയ വ്യക്തിസ്വാതന്ത്ര്യത്തിന്റെയും ചുററുപാടുമുള്ള മനുഷ്യരുടെ ക്ഷേമത്തിലേയ്ക്കും വികാസത്തിലേയ്ക്കും ഉന്മുഖമായ മനുഷ്യോർജ്ജത്തിന്റേതുമായ ആ ആത്മീയവികാസം സിദ്ധിച്ച ശതക്കണക്കിൽ യുവതീയുവാക്കളെ സ്വാമിജിക്കു് ഭാരതത്തിൽ ആവശ്യമുണ്ടു്.

'ദിവ്യാവേശത്താൽ പ്രചോദിതരും ദൈവത്തിലുള്ള അക്ഷയമായ വിശ്വാസത്താൽ സുശക്തരും പാവങ്ങളോടും പതിതരോടും ചവിട്ടിമെതിക്കപ്പെട്ടവരോടും സഹതാപമുള്ളവരും സിംഹപരാക്രമികളുമായ ലക്ഷക്കണക്കിൽ സ്ത്രീപുരുഷന്മാർ രാജ്യം മുഴുവൻ മുക്തിയുടെയും സഹായത്തിന്റെയും സാമൂഹ്യമായ ഉയിർത്തെഴുന്നേല്പിന്റെയും സമത്വത്തിന്റെയും സുവിശേഷം പ്രസംഗിച്ചുകൊണ്ടു് ചുററിത്തിരിയേണ്ടതുണ്ടു്. (കംപ്ലീററു് വർക്സ്, വാല്യം 5, പേജ് 15)

കുറേ ശതാബ്ദങ്ങളായി നമ്മുടെ രാജ്യം തികച്ചും നിർവ്വീര്യമായിരുന്നു; അതുകാരണമായി സ്തബ്ധമായ ആത്മവികാസത്തിന്റെ ഒരു ചിത്രമാണു് അതു് കാഴ്ചവെയ്ക്കുന്നതു്. ഓരോരുത്തനും തനിക്കു വേണ്ടിത്തന്നെയാകുകയും പൈശാചികതയുടെ പരമാവധി നിയന്ത്രണത്തിലാകുകയും ചെയ്തതു് ശതാബ്ദങ്ങളായി നമ്മുടെ നാടിനെ അന്ധകാരത്തിലാഴ്ത്തിക്കൊണ്ടു് ഘോരനർത്തനം ചെയ്യാൻ പൈശാചികതയ്ക്കു പ്രലോഭനമായിത്തീർന്നു. എക്കാലവും മനുഷ്യചോദനയുടെ ആരോഗ്യകരവും ഉന്മേഷദായകവുമായ നടനം നമുക്കു് നഷ്ടപ്പെടുകയും ചെയ്തു.

## 15 ശാസ്ത്രവും മാനുഷികതയും

സ്വാമി വിവേകാനന്ദൻ നമ്മുടെ പൗരാണികവും തുടർന്നുപോരുന്നതുമായ വേദാന്തപാരമ്പര്യത്തിന്റെയും ആധുനിക പാശ്ചാത്യപാരമ്പര്യത്തിന്റെയും മഹത്തായ ഫലങ്ങളിലൊന്നായി ഈ മാനുഷിക ചോദനയെ രാഷ്ട്രത്തിന്നു സമർപ്പിക്കുകയുണ്ടായി. ഭൗതികശാസ്ത്രങ്ങളെ അഥവാ പരീക്ഷിതമായ മനുഷ്യവിജ്ഞാനം ബാഹ്യപ്രകൃതിയുടെ രംഗത്തും മാനുഷികത മറുവശത്തും, ഇവയാണു് ഇന്നത്തെ പാശ്ചാത്യ സംസ്കാരത്തിന്റെ രണ്ടു് മഹത്തായ സാധകോർജ്ജങ്ങൾ. അവയാകട്ടെ നമ്മുടെ രാഷ്ട്രത്തിന്റെ മൗലികോർജ്ജങ്ങളായിത്തീരുകയും ചെയ്തിരിക്കുന്നു. എന്നാൽ നിർഭാഗ്യവശാൽ കഴിഞ്ഞ കുറേ ശതാബ്ദങ്ങളായി നാം നമ്മുടെ രാഷ്ട്രജീവിതത്തിൽ ഇവ വേണ്ടതുപോലെ പ്രകടിപ്പിക്കുന്നതിൽ പരാജയപ്പെട്ടിരിക്കുകയായിരുന്നു. ഇന്നു ഈ

രണ്ടു് ഊർജ്ജങ്ങളും ആധുനിക പാശ്ചാത്യസംസ്കാരത്തിന്റെ രണ്ടു് ഊർജ്ജങ്ങളോടു് സമ്മേളിപ്പിച്ചുകൊണ്ടു് നമ്മുടെ രാജ്യത്തു് പ്രസരിപ്പിക്കാനുള്ള അവസരം നമുക്കു് കൈവന്നിരിക്കുന്നു. ഭൗതികവിദ്യാഭ്യാസത്തിന്റെ വ്യാപകമായ പ്രചാരംവഴി നമ്മുടെ രാഷ്ട്രത്തിലെ സ്ത്രീപുരുഷന്മാരുടെ അന്തസ്സും മൂല്യവും പുനഃസ്ഥാപിക്കാൻ നമുക്കു് കഴിയും, അവരെ മാനസിക – സാമൂഹ്യപരിവർത്തനത്തിന്റെ അഥവാ ആത്മീയവളർച്ചയുടെ പാതയിലേയ്ക്കു് നയിക്കുകവഴി സഹജീവികളോടുള്ള സഹാനുഭൂതിയിലേയ്ക്കും പരകാര്യവ്യഗ്രതയിലേയ്ക്കും അവരെ വികസിപ്പിക്കുവാനും സേവനപ്രവർത്തനങ്ങളിൽക്കൂടിയും സേവനഭാവങ്ങളിൽക്കൂടിയും അവ പ്രകടമാക്കുന്നതിൽ സഹായിക്കാനും കഴിയും. ഭാഗ്യവശാൽ ഇന്നു് ജൈവശാസ്ത്രങ്ങളിൽ നമ്മുടെ വേദാന്തത്തിലെ ആത്മീയവളർച്ചയോടു് വളരെയടുത്തുനില്ക്കുന്ന മാനസിക – സാമൂഹ്യപരിണാമമെന്ന പരിണാമസങ്കല്പം നമ്മുടെ മുമ്പിലുണ്ടു്.

## 16 മാനുഷികതയും മാനസിക – സാമൂഹ്യപരിണാമവും

സ്വന്തം ജൈവഘടനയുടെ പരിമിതികളെ അതിക്രമിച്ചുവളരാനും സമൂഹത്തിലെ ലക്ഷക്കണക്കിലുള്ള വ്യക്തികളിലേയ്ക്കു് ഇഴുകിച്ചേരുവാനും അവരാൽ അനുപ്രവേശിക്കപ്പെടാനുമുള്ള കഴിവു് മനുഷ്യനു മാത്രമാണുള്ളതു്. പ്രകൃതി മനുഷ്യനു് ഉയൻ്ന തലച്ചോറാകുന്ന ബഹുമുഖമായ ഒരവയവം പ്രദാനം ചെയ്തിട്ടുണ്ടു്. ശാരീരികമായ അതിജീവനം, ജൈവഘടനാപരമായ സന്തർപ്പണം, എണ്ണത്തിലുള്ള വർദ്ധനവു് എന്നിവയാണു് മനുഷ്യഘട്ടത്തിനുമുമ്പേയുള്ള ജൈവപരിണാമത്തിന്റെ ലക്ഷ്യം. മനുഷ്യനിൽ ഈവക കാര്യങ്ങളൊക്കെ നിറവേററുന്നതിനുള്ള ഉത്തരവാദിത്വം തലച്ചോറിന്റെ താഴ്ന്നതലത്തിനു വിട്ടുകൊടുത്തിരിക്കുകയാണു്. ശാരീരികാഭിലാഷങ്ങളെ അതിക്രമിച്ചുകൊണ്ടു് മോക്ഷംനേടുക മുതലായ ഉന്നതലക്ഷ്യങ്ങളെ സഫലീകരിക്കുന്നതിനുവേണ്ടി യത്നിക്കുന്നതിനുള്ള ഉത്തരവാദിത്തമാണു് തലച്ചോറിന്റെ ഉന്നതതലത്തിനു് ഏല്പിക്കപ്പെട്ടിരിക്കുന്നതു്. മനുഷ്യനു പ്രകൃതിപരിണാമപ്രക്രിയയിൽക്കൂടി വളരെ സാവധാനത്തിൽ നിർവ്വഹിച്ചുകൊടുക്കുന്നതിനെക്കാൾ സമർത്ഥമായ തരത്തിൽ സ്വന്തം അതിജീവനത്തെ സാധിക്കുന്നതിനു് സഹായകമായ ഏതു് ഉപകരണങ്ങളെയും ബുദ്ധിയുപയോഗിച്ചു് അവനു കണ്ടുപിടിക്കാൻ കഴിയും. അതിനാൽ പരിണാമതലത്തിന്റെ അത്തരം ഉയർന്നതലത്തിൽ വർത്തിക്കുന്ന മനുഷ്യൻ തന്റെ അതിജീവനത്തിനുവേണ്ടിയുള്ള പുതിയ കരണങ്ങൾ വികസിപ്പിച്ചെടുക്കുന്നതിനു വളരെ പാടുപെടുന്നതിൽ യാതൊരർത്ഥവുമില്ല. അതിനാൽ 20–ാം ശത

കത്തിലെ ജീവശാസ്ത്രം പരിണാമത്തിൻെറ മനുഷ്യതലത്തിൽനിന്നു യന്ന് എണ്ണത്തിനെക്കാരം വണ്ണത്തെയും (യോഗ്യതയെയും) വെറും ശാരീരികസംതൃപ്തിയെക്കാരം പൂർത്തീകരണത്തെയും മാനദണ്ഡമാക്കി ക്കൊണ്ടുള്ള പരിണാമത്തിനാണ് കൂടുതൽ ഊന്നൽ നല്കുന്നത്.

ഉപോല്ബലമെന്ന നിലയിൽ മാനുഷിക ചോദനകളെ ഉണർത്തി വിടുന്ന ഒരു മാനുഷിക സാമൂഹ്യപരിണാമത്തിൻെറ സുദീർഘമായ പാതയിലേയ്ക്ക് ഓരോ കുട്ടിയേയും നയിക്കുന്നതിന്നുതകുന്നതാവണം നമ്മുടെ വിദ്യാഭ്യാസയത്നങ്ങരം. തനിക്ക് വ്യക്തിപരമായ വിലയും നിലയുമുണ്ടെന്ന ബോധം ആദ്യമായി കുട്ടിയിൽ ഉളവാക്കിയെങ്കിൽ മാത്രമേ അതു് സാധിക്കുകയുള്ളൂ നമ്മുടെ സാമാന്യജനതയെ ശതാബ്ദങ്ങളായി രാജാക്കന്മാരും പുരോഹിതന്മാരും നാടുവാഴികളും ബുദ്ധിജീവികളും അടിച്ചമർത്തുകയും ചൂഷണം ചെയ്യുകയുമാണുണ്ടായതെന്നു സ്വാമി വിവേകാനന്ദൻ പ്രസ്താവിച്ചിട്ടുണ്ട്. ഇവയൊക്കെ ഇപ്പോരം നിർമ്മാർജ്ജനം ചെയ്യപ്പെടേണ്ടതുണ്ട്. 'ആ കളങ്കം തുടച്ചുകളയൂ' എന്നു സ്വാമി 1897ൽ ലാഹോറിൽ വെച്ച ചെയ്ത സുപ്രസിദ്ധമായ വേദാന്തപ്രഭാഷണത്തിൽ ഉദ്ബോധിപ്പിക്കുകയുണ്ടായി. എല്ലാ മനുഷ്യരെപ്പോലെ താനും ഒരു മനുഷ്യനാണെന്നബോധം ഓരോരുത്തനിലും അവൻ വ്യവസായത്തൊഴിലാളിയോ കൃഷിത്തൊഴിലാളിയോ കൃഷികനോ ഗോത്രവർഗ്ഗക്കാരനോ ഹരിജനോ ആകട്ടെ ഉളവാക്കുക. ഒരു ചെറിയ കുട്ടിയെപ്പോലും ബഹുമാനിക്കണം. അവനെ അടിച്ചമർത്തുകയോ അവൻെറ മേൽ ആധിപത്യം ചെലുത്തുകയോ ചെയ്യരുതു്, സഹായിക്കുക മാത്രം ചെയ്യുക. നമ്മുടെ അന്യോന്യമുള്ള ബന്ധങ്ങളിൽ മനുഷ്യനെ മനുഷ്യനെന്ന നിലയ്ക്ക് ബഹുമാനിക്കുകയെന്നതു് സ്ഥിരമായ ഒരു ശീലമാക്കിത്തീർക്കണം. അങ്ങനെയാണ് ഓരോരുത്തനിലുമുള്ള ഉത്തമാംശത്തെ പുറത്തേക്ക് കൊണ്ടുവരുന്നതിന്നു് നമുക്കു സഹായിക്കാൻ കഴിയുക. ഈ രണ്ടു് മൂല്യങ്ങരം അതായതു് സ്വാതന്ത്ര്യവും ഉത്തരവാദിത്വബോധവും വളർത്തുന്നതിന്നും മനുഷ്യർ അന്യോന്യമുള്ള എല്ലാപ്രവർത്തനങ്ങളിലും ഇവ പ്രകടിപ്പിക്കുന്നതിന്നും നാം കുട്ടിയെ അഭ്യസിപ്പിക്കുമ്പോഴാണ് യഥാർത്ഥമായ മനുഷ്യനിർമ്മിതിക്കുള്ള വിദ്യാഭ്യാസം കൈവരുന്നതു്.

## 17 ശാരീരികമായ പക്വതയും മാനസികമായ അപക്വതയും

ഇവയിൽ ആദ്യത്തേതിൻെറ പ്രചാരത്തിന്നുവേണ്ടിയുള്ള പ്രവർത്തനങ്ങരം വളരെ വർദ്ധമാനമായ തോതിൽത്തന്നെ നാമിന്നു നടത്തിക്കൊണ്ടിരിക്കുന്നുണ്ട്. എന്നാൽ രണ്ടാമത്തേതു് വളരെ സാവധാനത്തിലേ നീങ്ങുന്നുള്ളൂ അതു് ത്വരിതപ്പെടുത്തേണ്ടതുണ്ട്. ഭാരതത്തിൽ ഇന്നത്തെ എല്ലാ പ്രശ്നങ്ങളും ഉദ്ഭവിക്കുന്നതു് ആ രണ്ടാമത്തെ മൂല്യത്തിൻെറ അപര്യാപ്തതയിൽ നിന്നാണ്. നാം സാമൂഹ്യമായ ഉത്തര

വാദിത്തബോധത്തിൻെറയും മാനുഷികപരിഗണനയുടേയും കാര്യ ത്തിൽ വളരെ താഴ്ന്ന നിലയിലുള്ള ഒരു ജനതയാണ്. നമ്മുടെ ജന തയെ ആകെയെടുത്താൽ നാം പൊതുകാര്യങ്ങളിലുള്ള ആവേശം വളരെ കുറഞ്ഞവരാണെന്നു കാണാം. മററു രാജ്യങ്ങളിലാകട്ടെ ഇതു് സാമാന്യമായി ജനങ്ങളിൽ വ്യാപകമായ ഒരു മൂല്യമാണ്. നമ്മുടെ രാഷ്ട്രത്തെ മുഴവൻ ഈ ദിശയിലേയ്ക്കു് നാം പരിശീലിപ്പിക്കേണ്ടതു ണ്ടു്. 1897ൽ 'ഭാരതത്തിൻെറ ഭാവി' എന്ന വിഷയത്തെക്കുറിച്ച് മദ്രാസ്സിൽച്ചെയ്ത പ്രഭാഷണത്തിൽ സ്വാമി വിവേകാനന്ദൻ മററു മനു ഷ്യരുടെ കാര്യത്തിലുള്ള നമ്മുടെ ഈ വ്യഗ്രതയില്ലായ്മയെയും മനുഷ്യ നെ നമ്മുടെ ശ്രദ്ധയുടേയും പ്രവത്തനങ്ങളുടേയും കേന്ദ്രമാക്കേണ്ടതി നേയും പരാമശിക്കുകയുണ്ടായി: (കംപ്ലീററു് വർക്സ്, വാള്യം 3, പേജ് 300_01)

'അടുത്ത 50 വഷത്തേയ്ക്കു് ഇതു മാത്രമായിരിക്കണം നമ്മുടെ മുഖ്യവിഷയം. ഇതു്, നമ്മുടെ മഹതിയായ ഭാരതാംബ. മററുള്ള പൊള്ള ദൈവങ്ങളെല്ലാം കുറേക്കാലത്തേയ്ക്കു് നമ്മുടെ മനസ്സിൽനി ന്നു് തിരോഭവിക്കട്ടെ. ഇതു് മാത്രമാണ് നമ്മുടെ ഉണന്നിരിക്കുന്ന ദൈവം, നമ്മുടെ സ്വന്തം വഗ്ഗം, എവിടേയും അവൻെറ കൈകരം, എവിടെയും അവൻെറ കാലുകരം, എവിടെയും അവൻെറ ചെവി കരം, അവൻ എല്ലാററിനേയും ആവരണം ചെയ്തിരിക്കുന്നു. മററു ദൈവങ്ങളെല്ലാം ഉറങ്ങുകയാണ്. നാം ഏതൊക്കെ പൊള്ളദൈവ ങ്ങളുടെ പിന്നാലെ പോകണം? എന്നിട്ടും നമ്മുടെ ചുററുപാടും കാണു ന്ന ദൈവത്തെ, 'വിരാട്ടിനെ' കാണാൻ നമുക്കു കഴിയുന്നില്ല. 'വിരാട്ടി'നെ ആരാധിക്കുന്നതു് അതായതു് നമ്മുടെ ചുററുപാടുമുള്ള വരെ ആരാധിക്കുന്നതാണ് എല്ലാററിലും വെച്ച് പ്രഥമമായ ആരാ ധന. അതിനെ ആരാധിക്കുക 'ആരാധന' യെന്നതാണ് പററിയ സംസ്കൃതപദം, മറെറാരു ഇംഗ്ലീഷ് പദവും അതിനു മതിയാവുക യില്ല. ഇവയൊക്കെയാണ് നമ്മുടെ ദൈവങ്ങരം—മനുഷ്യരും മൃഗ ങ്ങളും. നാം ആരാധിക്കേണ്ട ആദ്യത്തെ ദൈവങ്ങരം നമ്മുടെ നാട്ടു കാരാണ്. അന്യോന്യം അസൂയപ്പെടുകയും ശണ്ഠ കൂടുകയും ചെയ്യുന്ന തിനു പകരം ഇവയെ നാം ആരാധിക്കുക. ഈ ഭീമമായ കമ്മത്തിനു വേണ്ടിയാണ് നാം പാടു പെടുന്നതു്. എന്നിട്ടും അതു് നമ്മുടെ കണ്ണു തുറപ്പിക്കുന്നില്ല !'

നിറയേ ഊജ്ജവും വ്യക്തിത്വത്തെക്കുറിച്ചുള്ള അളവററ ബോധ വും ആശകളും അഭിലാഷങ്ങളും സ്വാതന്ത്ര്യബോധവും എന്നാൽ സാമൂഹ്യമായ ഉത്തരവാദിത്തബോധം തീരെ ഇല്ലാത്തതുമായ ഒരു മനുഷ്യനെക്കണ്ടാൽ നിങ്ങരം അയാളെ എന്തു വിളിക്കും? മനശ്ശാസ്ത്ര പ്രകാരം നമ്മരം പറയുക അയാരം ശാരീരികമായി പക്വതയുള്ളവനും മാനസികമായി പക്വത ഇല്ലാത്തവനുമാണെന്നാണ്. ഉത്തരവാദി ത്വശൂന്യത മാനസികമായ അപക്വതയുടെ ലക്ഷണമാണ്. ഒരാരം

മാനസികമായ പക്വതയുള്ളവനാണെങ്കിൽ അയാൾ ചുറ്റുപാടുമുള്ള മനുഷ്യൻെറ അവസ്ഥയ്ക്കു നേരെ പ്രതികരിക്കുന്നവനായിരിക്കും. ഈ മാനസികമായ അപക്വതയുടെ ലക്ഷണങ്ങളും തൽഫലങ്ങളും, ഉത്തര വാദിത്വശൂന്യതയും നമ്മുടെ രാജ്യത്ത് അക്രമപരമായ പ്രക്ഷോഭ ങ്ങൾ, സാമൂഹ്യമായ ദുർന്നടപടികൾ, സാമാന്യജനങ്ങളുടെ ക്ഷേമ ത്തിന്നും അവരുടെ യഥാർത്ഥമായ അവശതകൾക്കും നേരെ നമ്മുടെ കേന്ദ്രസ്റ്റേററ് ജീവനക്കാർ കാണിക്കുന്ന നിസ്സംഗത എന്നീ രീതികളി ലൊക്കെ നമുക്കു ചുററും നടമാടുന്നു. ഒരാളിൽ ഈ ഉത്തരവാദിത്വ ബോധമുളവായാൽ അയാളുടെ പദവി ഉയർന്ന നിലയിലായിത്തീരും. 'എൻെറ സമരപരിപാടി' എന്ന ശീർഷകത്തിൽ സ്വാമിജി മദിരാ ശിയിൽച്ചെയ്ത പ്രസംഗത്തിൽ നമ്മുടെ മിക്കവാറും ജനങ്ങളിൽക്കണ്ടു വരുന്ന ഈ മാനസികമായ അപക്വതയെ പരാമർശിച്ചുകൊണ്ട് അത്തരക്കാരെ 'മീശവെച്ച കുഞ്ഞുങ്ങൾ' എന്ന അത്യാകർഷകമായ വാക്കുകൾകൊണ്ട് വിശേഷിപ്പിച്ചിരിക്കുന്നു. (കംപ്ലീററ് വർക്സ്, വാല്യം 3, പേജ് 218).

ആശ്ചര്യകരമായ ഒരു സംജ്ഞയാണിത്, ശാരീരികമായി മുതിർന്നവനെങ്കിലും മാനസികമായി ഒരു കുട്ടിയെന്നത്. ചെറിയ കുട്ടിക്കു ദേഷ്യം വന്നാൽ അവൻ വീട്ടിലെ കോപ്പയും സോസറു മെല്ലാം തല്ലിപ്പൊളിക്കും. അതുവഴി അവൻ തൻെറ സ്വാതന്ത്ര്യം പ്രകടിപ്പിക്കുന്നു. തല്ലിയുടയ്ക്കപ്പെട്ട സാധനങ്ങൾക്കു പകരം സാധന ങ്ങൾ വാങ്ങിക്കുകയെന്നത് തൻെറ ഉത്തരവാദിത്തമല്ല, രക്ഷിതാ ക്കളുടേതാണെന്നാണ് കുട്ടിയുടെ ഭാവം. അതുപോലെ തന്നെയാണ് ഇന്നത്തെ ശിശുമനസ്കരായ ഇന്ത്യക്കാരുടെ ഭാവവും പ്രവർത്തനവും. കഷ്ടപ്പെട്ടു നേടിയ പൊതുസ്വത്ത് നശിപ്പിക്കാനും തച്ചുതകർക്കാനു മുള്ള സ്വാതന്ത്ര്യം തങ്ങൾക്കുണ്ട്. തൽസ്ഥാനത്ത് പകരം ഉണ്ടാക്കി വെയ്ക്കാനുള്ള ഉത്തരവാദിത്വം ഗവൺമെൻറിനോ അതാത് സ്ഥാപന ങ്ങൾക്കോ ആണ്, തങ്ങളുടേതല്ല, തങ്ങളുടേത് നശിപ്പിക്കാനുള്ളതു മാത്രം. ഇവിടെയാണ് വിവേകാനന്ദൻെറ 'മീശവെച്ച കുഞ്ഞുങ്ങൾ' എന്ന ആരെയും പിടിച്ചുനിർത്തുന്ന പദപ്രയോഗത്തിൻെറ പ്രസക്തി. അതിനാൽ വിദ്യാഭ്യാസം 'മീശവെച്ച കുഞ്ഞു'ങ്ങളെ 'മീശവെച്ച മുതിർന്നവ'രാക്കാൻ സഹായകമാകണം. അപ്പോൾമാത്രമാണ് പുരുഷ ന്മാർ യഥാർത്ഥപുരുഷന്മാരാകുക. ഈ ഭാഷയല്ലെങ്കിലും ഈ ആശയം നമ്മുടെ സ്ത്രീകൾക്കും അതുപോലെതന്നെ ബാധകമാണ്. ജനിച്ച് 21 വർഷമാകുമ്പോഴേയ്ക്കും 'ക്യൂ'വിൽ നിന്നുകൊണ്ട് വോട്ടു ചെയ്യാ നുള്ള അധികാരമുണ്ടെന്നുള്ളതുകൊണ്ടുമാത്രം നമ്മുടെ സ്ത്രീകളും പുരുഷ ന്മാരും യഥാർത്ഥമായ അർത്ഥത്തിൽ പൗരരായിത്തീരുന്നില്ല. പ്രായം ഒരു മാനദണ്ഡം മാത്രം. ഇതുകൊണ്ടു മാത്രം വിദ്യാഭ്യാസം ആവശ്യ മില്ലാതാകുന്നില്ല. ഒരാൾക്ക് സാമൂഹ്യബാദ്ധ്യതയെക്കുറിച്ചുള്ള

ബോധവും മനുഷ്യകാര്യങ്ങളിലുള്ള വ്യഗ്രതയും ഉളവാക്കുന്ന മാനസിക പക്വതയാകണം കൂടുതൽ പ്രധാനമായ രണ്ടാമത്തെ മാനദണ്ഡം. ഇതാകട്ടെ വിദ്യാഭ്യാസത്തിന്റെ സംഭാവന മാത്രമാണ്. വിദ്യ അഭ്യസിക്കുന്ന നമ്മുടെ എല്ലാ കുട്ടികളിലേയ്ക്കും വളർച്ചയുടെ മഹത്തായ ഈ ആശയം എത്തിക്കണം. നിങ്ങൾ വളർന്നിട്ടുണ്ടോ ? സ്കൂളുകളിലും കോളേജുകളിലും പഠിച്ചു ബിരുദം നേടിയാൽ നിങ്ങൾ സ്വയം ചോദിക്കേണ്ട ചോദ്യം ഞാൻ വളർന്നിട്ടുണ്ടോ ? എന്നാണ്. നിങ്ങൾ ഉത്തരവാദിത്വമുള്ള ഒരു പൗരനായി പാകപ്പെട്ടു കഴിഞ്ഞിട്ടുണ്ടോ ? ദേശീയമായ ഒരു ബാദ്ധ്യതയുണ്ടെന്ന ബോധം നിങ്ങൾക്കനുഭവപ്പെടുന്നുണ്ടോ ? നിങ്ങളുടെ ചുററുപാടുമുള്ള ദശലക്ഷക്കണക്കിനു ജനങ്ങൾക്ക് നിങ്ങളുടെ സഹായവും സേവനവും ആവശ്യമായിട്ടുണ്ട്. നിങ്ങൾക്കും നിങ്ങളുടെ മാനുഷികവളർച്ചയ്ക്കുംവേണ്ടി അവർ നല്കുന്ന സാമൂഹ്യസന്ദർഭങ്ങൾ ആവശ്യമായിട്ടുണ്ട്. നിങ്ങളുടെ ചുററുപാടുമുള്ള മനുഷ്യാവസ്ഥയ്ക്കു നേരെ പ്രതികരിക്കുവാനുള്ള കഴിവ് നിങ്ങൾ നേടിയിട്ടുണ്ടോ ?

## 18 ഉപസംഹാരം

അങ്ങനെയാണ് സ്വാമിജിയുടെ ഏററവും പ്രസക്തമായ മനുഷ്യനിർമ്മിതിക്കുള്ള വിദ്യാഭ്യാസത്തിന്റെ സന്ദേശത്തെ പ്രാവർത്തികമാക്കുന്നതിനെ നാം വിലയിരുത്തേണ്ടത്. ഇന്നു നമ്മുടെ ഭാരതത്തിലെ അഭ്യസ്തവിദ്യരായ മിക്ക യുവജനങ്ങളുടെയും ലക്ഷ്യം ഒരു തൊഴിൽ നേടുക, അഥവാ കൂടുതൽ ലാഭകരമായ തൊഴിൽ പശ്ചിമ ഏഷ്യയിലോ അമേരിക്കയിലോ കനഡയിലോ നേടുക, (രണ്ടാമത്തെ ലക്ഷ്യം കൈവരിക്കുന്നതിൽ അവരിൽ ചിലർ പരാജയപ്പെട്ടുവെങ്കിലും) എന്നതായിരിക്കുന്നുവെന്നുള്ളതുതന്നെ നമ്മുടെ വിദ്യാഭ്യാസപ്രക്രിയയിൽ ദേശീയമായ ഉത്തരവാദിത്വബോധം ഉളവാക്കുന്നതിന്ന് സ്ഥാനം നല്ലാത്തതിന്റെ തെളിവാണ്. അവരിൽ മിക്കവർക്കും അവരുടെ ചുററുപാടുമുള്ള 30 കോടി ദരിദ്രരും അവികസിതരുമായ സഹപൗരന്മാരുടെ കാര്യത്തിൽ യാതൊരു വ്യഗ്രതയുമില്ല. ഇപ്രകാരം വിദേശങ്ങളിലേയ്ക്ക് പോയവരിൽ വളരെ ചുരുക്കം പേർ അതാതാളുകളുടെ കർമ്മരംഗത്ത് സമുന്നതമായ പദവിയിലെത്തിയിട്ടുണ്ടെന്നത് സംശയരഹിതമായ പരമാർത്ഥമാണ് എന്നതു ശരിതന്നെ.

ഇതാണ് നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ സ്ഥിതി— ദേശാഭിമാനരഹിതമായ മനോഭാവം, സേവനത്തിനും സമർപ്പണത്തിനുമുള്ള ആവേശമില്ലായ്മ; ഇതു വിദേശങ്ങളിലേയ്ക്ക് പോകാനുള്ള ശ്രമത്തിൽ പരാജയപ്പെട്ടവരിൽ മാത്രമല്ല; ഇന്ത്യയിൽത്തന്നെ ജീവിച്ച് പ്രവർത്തിക്കുന്നവരുടെയിടയിലും കാണപ്പെടുന്നു. അത്തര

ക്കാരിൽ വ്യക്തിത്വം വ്യക്തിപ്രഭാവമായി വളർന്നിരുന്നുവെങ്കിൽ അവർ തങ്ങളോടുതന്നെ പറയുമായിരുന്നു; ഞാൻ എന്റെ വിദ്യാഭ്യാസത്തിനുവേണ്ടി എന്റെ രാഷ്ട്രത്തിൽനിന്നു വേണ്ടതെടുത്തിട്ടുണ്ട്; എന്റെ രാജ്യത്തു് ഈ അനുഗ്രഹം ലഭിക്കാത്ത ദശലക്ഷങ്ങളുണ്ട്. ഞാൻ എന്തെങ്കിലും എന്റെ രാഷ്ട്രത്തിനു് തിരിച്ചു നല്കേണ്ടതില്ലേ ? എത്ര മനോഹരവും ആശാഭരിതവും പക്വവുമായ മനോഭാവമായിരിക്കുമതു്. അതുകൊണ്ടു് സ്വാമിജി പറയുകയാണു് നാം വിദ്യാഭ്യാസത്തിൽക്കൂടി ദേശാഭിമാനികളെയോ പൗരന്മാരെയുമോ അല്ല ഒരു പുതിയ തരം രാജ്യദ്രോഹികളെയാണു് സൃഷ്ടിക്കുന്നതെന്നു്. അമേരിക്കയിൽനിന്നു തന്റെ ഭാരതത്തിലെ ശിഷ്യന്മാർക്കയച്ച ഒരു കത്തിലെ സുപ്രധാനമായ ഒരു വാക്യത്തിൽ അദ്ദേഹം രാജ്യദ്രോഹത്തിന്നുള്ള ഈ പുതിയ നിർവ്വചനം നല്കിയിരിക്കുന്നു. ഞാൻ സാംബിയയെപ്പോലുള്ള ചില വികസ്വരരാജ്യങ്ങളിൽ പ്രസംഗിക്കവേ ആ വാക്യവും അതിന്റെ പിന്നിലുള്ള വികാരവും പരാമർശിച്ചപ്പോൾ അവിടത്തെ ജനങ്ങൾക്കു് എത്രമാത്രം അതു് ആകർഷകമായിത്തോന്നിയെന്നു കണ്ടറിഞ്ഞിട്ടുണ്ട്.

'കോടിക്കണക്കിനു ജനങ്ങൾ വിശപ്പിലും അജ്ഞതയിലും കഴിഞ്ഞുകൂടുമ്പോൾ, അവരുടെ ചെലവിൽ അഭ്യസ്തവിദ്യരായിത്തീർന്നിട്ടു് അവരുടെ കാര്യത്തിൽ അല്പംപോലും ശ്രദ്ധിക്കാതിരിക്കുന്ന ഓരോരുത്തനും രാജ്യദ്രോഹിയാണെന്നു ഞാൻ പറയും.' (കംപ്ലീററു് വർക്കു് വാള്യം 5, പേജ് 58)

എന്റെ വിദ്യാഭ്യാസത്തിനുവേണ്ടി രാഷ്ട്രം എത്രത്തോളം ചെലവാക്കി ! ഞാൻ കൊടുത്ത ഫീസു് അതിൽ എത്ര ലഘുവാണു്; ആ വിദ്യാഭ്യാസത്തിനുശേഷം ഞാനെന്റെ രാഷ്ട്രത്തെ മറക്കുന്നു; എന്റെ ജനങ്ങളെ അവഗണിക്കുന്നു. ഇതിനെക്കാൾ ദ്രോഹകരമായ ഒരു രാജ്യദ്രോഹം മറെറന്തുണ്ടു് ? എന്നു വികസ്വരരാഷ്ട്രങ്ങളോടു് പ്രത്യേകിച്ചും വിവേകാനന്ദൻ ചോദിക്കുകയുണ്ടായി. മനുഷ്യവർഗ്ഗത്തിന്റെ ഏഴിലൊരു ഭാഗം വരുന്ന ജനങ്ങളുടെ അഭ്യുദയത്തിന്നുവേണ്ടി പാടുപെടേണ്ടിവരുന്ന ഭാരതത്തിനു അതെന്തൊരു ദുരന്തമാണു് ! നമ്മുടെ യുവാക്കളായ അദ്ധ്യാപകരിലും വിദ്യാർത്ഥികളിലും മനുഷ്യനിർമ്മിതിയെക്കുറിച്ചും രാഷ്ട്രനിർമ്മാണത്തെക്കുറിച്ചും വിവേകാനന്ദൻ നല്കിയ ആവേശജനകമായ സന്ദേശത്തെ കടത്തിവിട്ടുകൊണ്ടു് നമുക്കു് ഈ ദുരന്തത്തിനു് അറുതിവരുത്താം. അദ്ദേഹത്തിന്റെ അർത്ഥഗർഭമായ ഭാഷയിലുള്ള രണ്ടാമത്തെ സന്ദേശം അതായതു് 'ആവുക, ആക്കിത്തീർക്കുക' ഇതാകട്ടെ നമ്മുടെ മുദ്രാവാക്യം. നിങ്ങൾ സ്വയം മനുഷ്യരാവുക, മററുള്ളവരേയും മനുഷ്യരാകാൻ സഹായിക്കുക. നിങ്ങൾക്കു് നന്ദി.

# 14

## വിദ്യാഭ്യാസവും മാനുഷികവികാസവും*

### 1 ആമുഖം

ഗോഹട്ടി സർവ്വകലാശാലയുടെ ബിരുദദാനപ്രസംഗം ചെയ്യാൻ എന്നെ ക്ഷണിച്ചതിന്നു് വൈസ് ചാൻസലർ രാജ്ഖോവയോടു് ഞാൻ അതീവകൃതജ്ഞനാണു്: ഞാൻ ആസ്ട്രേലിയ, ഫിജി, യു. എസ്സ്. എ, കനഡ, മെക്സിക്കോ, ഹോളണ്ടു്, ബെൽജിയം, ഫ്രാൻസ്, ജർമ്മനി, ഓസ്ട്രിയ, ഇററലി, ഗ്രീസ്സ് എന്നിവിടങ്ങളിലെ 8 മാസം നീണ്ടുനിന്ന പര്യടനം കഴിഞ്ഞു ഇപ്പോൾ തിരിച്ചെത്തിയതേയുള്ളു. ആ പര്യടനവേളയിൽ മേല്പറഞ്ഞ രാഷ്ട്രങ്ങളിലെ നിരവധി സർവ്വകലാശാലകളിലും കോളേജുകളിലും എനിക്കു പ്രസംഗിക്കുന്നതിന്നവസരമുണ്ടായിട്ടുണ്ടു്. ഇന്നു് ഈ ഗോഹട്ടി സർവ്വകലാശാലയിൽ വടക്കുകിഴക്കൻ സ്റ്റേററായ ആസ്സാമിലെ വിദ്യാഭ്യാസലോകത്തിലെ ഭാസുരതാരങ്ങളടങ്ങിയ ഈ സമ്മേളനത്തിൽ നിങ്ങളാൽ ഉദ്ദീപ്തനാകുന്നതിന്നും എനിക്കു കഴിയുമെങ്കിൽ നിങ്ങളെ ഉദ്ദീപിപ്പിക്കുന്നതിന്നും ഞാൻ സമാഗതനായിരിക്കുകയാണു്.

### 2 എന്തുകൊണ്ടു് ഞാനിന്നു നിങ്ങളുടെ കൂടെ ഇരിക്കുന്നു ?

ആദ്യമായി ഞാൻ ഇന്നു ഇവിടെനിന്നു ഡിഗ്രികളും ഡിപ്ലോമകളും കരസ്ഥമാക്കിയ വിദ്യാർത്ഥികളെ അനുമോദിച്ചുകൊള്ളട്ടെ. നിങ്ങൾ ഇതുവരെ സമ്പാദിച്ച വിജ്ഞാനം നിങ്ങളുടെ ജീവിതാന്ത്യം വരെയുള്ള വിജ്ഞാനാന്വേഷണത്തിന്നു സഹായകമാകട്ടെയെന്നും ആ വിജ്ഞാനം സ്വാഭാവനിഷ്ഠയും പ്രായോഗികശേഷിയുമായി പുഷ്ടിതമാകുമെന്നും ഞാൻ ആശിക്കുന്നു. നിങ്ങൾക്കു് എൻെറ ഭാവുകങ്ങൾ.

ഞാൻ ബിരുദദാനപ്രസംഗത്തിൻെറ ഈ അവസരം നമ്മുടെ രാഷ്ട്രത്തിൻെറ പരമപ്രധാനമായ ഒരു പ്രശ്നത്തെക്കുറിച്ചുള്ള എൻെറ വിചാരഗതി നിങ്ങളുമായി പങ്കിടുന്നതിന്നു ആഗ്രഹിക്കുന്നു.

---

* ആസ്സാമിലെ ഗോഹട്ടി സർവ്വകലാശാലയിൽ 1972 മാർച്ച് 28-ാംനു ചെയ്ത ബിരുദദാനപ്രസംഗം.

നമ്മുടെ അയൽസംസ്ഥാനങ്ങളായ നാഗാലാണ്ടിലേയും അരുണാചൽ പ്രദേശത്തിലേയും പര്യടനം കഴിഞ്ഞു തിരിച്ചെത്തിയതേ ഉള്ളൂ. അടുത്തു് ഭാരതത്തിൻെറ മററു ചില ഭാഗങ്ങളും ഞാൻ സന്ദർശിക്കുകയുണ്ടായി. ഭാരതത്തിൽ മുഴുവൻ നമ്മുടെ ജനങ്ങളിൽ ഒരു അടിയന്തരബോധവും പ്രത്യാശയും എനിക്കനുഭവപ്പെട്ടു. ഈ അടിയന്തിരബോധവും പ്രത്യാശയുമാണു് ''വിദ്യാഭ്യാസവും മനുഷ്യവികാസവും'' എന്ന വിഷയത്തെ പുരസ്കരിച്ച് നിങ്ങളുമായി ഒത്തൊരുമിച്ച് ചിന്തിക്കേണമെന്ന തോന്നൽ എന്നിലുളവാക്കിയതു്. കഴിഞ്ഞ ഒരു വഷ്മായി ബംഗ്ലാദേശിലെ സ്വാതന്ത്ര്യസമരത്തിൽ സഹായികളായിക്കൊണ്ടു് നാം ഒരു വിപ്ലവാത്മകമായ പരിവർത്തനഘട്ടത്തെ തരണം ചെയ്തതേയുള്ളു. അതിൽക്കൂടി നാം നമ്മുടെ ദർശനത്തിന്നും ഈ ഉപഭൂഖണ്ഡത്തിലെ മനുഷ്യരുടെ വളർച്ചയ്ക്കും വികാസത്തിന്നും ഒരു വലിയ അളവോളം ശക്തിയാർജ്ജിക്കുകയും ഒരളവുവരെ ദേശീയമായ സ്വാഭിമാനവും യഥാർത്ഥമായ ദേശീയസ്വാതന്ത്ര്യവും നേടുകയും ചെയ്തിട്ടുണ്ടു്. ഈ 25 വഷ്ത്തെ വളരെയേറെ ഉപചയാപചയങ്ങളം പിന്നിട്ടു് ഈ രാഷ്ട്രീയസ്വാതന്ത്ര്യത്തിൻെറ കാലയളവിൽ ഇന്നു ഈ ഒരു ചോദ്യം മാത്രം നാം ചോദിക്കേണ്ടതുണ്ടു്. ഇന്നുമുതൽ നാം ഇവിടെ നിന്നു എവിടേയ്ക്കാണു് പോകുന്നതു് ? നമ്മുടെ രാജ്യത്തു് ഏതു തരത്തിലുള്ള മാനസികവികാസത്തിന്നാണു് നാം ശ്രമിക്കുക ?

## 3 നമ്മുടെ ആധുനികയുവാക്കളിലുള്ള ഊർജ്ജം നിസ്തുലമായ ഒരു ദേശീയ ആസ്തി

ഇന്നു ഇവിടെനിന്നു ബിരുദമെടുത്ത വിദ്യാർത്ഥികൾ അവസരത്തിൻെറയത്രതന്നെ ബുദ്ധിമുട്ടുകളും നിറഞ്ഞ ഒരു ലോകത്തിലേയ്ക്കാണു് പ്രവേശിക്കുന്നതു്. നമ്മുടെ രാജ്യം ഇന്നു ജീവിക്കുന്നതിന്നു് അത്ര എളുപ്പമായ സ്ഥലമല്ല. നമുക്കു നിരവധി പ്രശ്നങ്ങളെ അഭിമുഖീകരിക്കേണ്ടതുണ്ടു്. നമ്മുടെ പാത അനേകം വിഷമങ്ങളാകുന്ന രൂക്ഷശിലകളാൽ നിബിഡമാണു്. എന്നാൽ നമുക്കു നമ്മുടെ യുവതലമുറയിൽ ഒരു ആസ്തിയുണ്ടു്, അതാകട്ടെ നിസ്തുലമാണു്. നമ്മുടെ പുരാതന ചരിത്രത്തിൽ നമുക്കു് എളുപ്പത്തിൽ കൈകാര്യം ചെയ്യപ്പെടാവുന്നവരും ഇണക്കിയെടുക്കാവുന്നവരും സുകരമായി നിയന്ത്രിക്കപ്പെടാവുന്നവരും മുതിന്നവരാൽ നിയന്ത്രിക്കപ്പെടാവുന്നവരുമായ യുവജനങ്ങളുണ്ടായിരുന്നു. എന്നാൽ ഇന്നു ഭാരതത്തിൽ അളവററ ചൈതന്യവും ഊർജ്ജവും ആത്മവിശ്വാസവും ഉള്ളവരും എളുപ്പത്തിൽ കൈകാര്യം ചെയ്യപ്പെടാൻ കഴിയുമായിരുന്ന പഴയ കാലത്തെ യുവജനങ്ങളിൽനിന്നു വളരെ വ്യത്യസ്തരും ആയ ഒരു പുത്തൻ തലമുറയാ

ണുള്ളതു്. എന്നാൽ നമുക്കു രാഷ്ട്രീയസ്വാതന്ത്ര്യം ലഭിച്ചു കഴിഞ്ഞിട്ടും ഈ യുവാക്കളുടെ വർദ്ധമാനമായ ഊർജ്ജത്തെയും ചൈതന്യത്തെയും സർഗ്ഗാത്മകവും സാധകവുമായ ദിശയിലേയ്ക്കു് തിരിച്ചു വിടുന്നതിനുള്ള വഴികൾ നമ്മുടെ രാജ്യം ഇനിയും കണ്ടെത്തിയിട്ടില്ല. നമ്മുടെ യുവതലമുറയിലുള്ള ഈ വർദ്ധമാനമായ ഊർജ്ജവിഭവങ്ങൾ കണ്ടു പരിഭ്രാന്തരാകുന്ന നിരവധി മുതിർന്നവരെ ഞാൻ കണ്ടിട്ടുണ്ടു്. എന്നാൽ ഈ രംഗമാണു് നാം പിടിച്ചടക്കി അതിൽ ഒരു പുതിയ വിശ്വാസത്തിന്റെയും സംതൃപ്തിയുടേയും പ്രത്യാശയുടേയും തരംഗങ്ങൾ പ്രസരിപ്പിക്കേണ്ടതു്. ഇതാകട്ടെ നമ്മുടെ വിദ്യാഭ്യാസത്തിൽ പ്രത്യേകിച്ചും ഇന്നു ആവശ്യമായിട്ടുള്ളതു്.

ഈ ആസ്സാം സംസ്ഥാനത്തിൽ നമുക്കു് ചില അനുഗ്രഹങ്ങൾ വർഷിക്കുന്ന അവസരത്തിൽത്തന്നെ നമ്മുടെ നേരെ നിരവധി വെല്ലുവിളികളും പ്രശ്നങ്ങളും എടുത്തെറിയുന്ന പ്രക്ഷുബ്ധമായ ബ്രഹ്മപുത്രാനദിയുണ്ടു്. ഈ പ്രദേശത്തുള്ളവർക്കും അയൽവക്കമായ ബംഗ്ലാദേശത്തുകാർക്കും നന്മചെയ്യുന്ന തരത്തിൽ ഈ ഗംഭീരനദിയെ മെരുക്കിയെടുക്കുന്നതിന്നു ഇന്നു നമ്മുടെ രാജ്യം പ്രതിബദ്ധമാണു്. ഇന്ത്യയിലെ മററു നദികളുടെ കാര്യത്തിലും ഇത്തരത്തിൽ പ്രവർത്തിക്കുന്നതിന്നു നാം ശ്രമിച്ചുകൊണ്ടിരിക്കുകയാണു്. അവയുടെ വിസ്തൃതമായ പ്രകൃതിഊർജ്ജങ്ങളെ മനുഷ്യസേവനത്തിന്നും അവന്റെ വളർച്ചയ്ക്കും വികാസത്തിന്നും പൂർത്തീകരണത്തിന്നും സഹായകമാകുമാറു് രചനാത്മകമായ ഊർജ്ജമാക്കി മാററുന്നതിന്നു ഭൗതികസാങ്കേതികവിദ്യയിൽക്കൂടി നദികളെ മെരുക്കിയെടുക്കുന്ന പ്രക്രിയയാണിതു്.

### 4 നമ്മുടെ മനുഷ്യവിഭവങ്ങൾ നിയമനം ചെയ്യപ്പെടേണ്ടതിന്റെ ആവശ്യകത

ഇന്നു നമ്മുടെ രാഷ്ട്രത്തിന്നു് മറെറാരുതരത്തിലുള്ള ശിക്ഷണം, മറെറാരു തരത്തിലുള്ള സർഗ്ഗാത്മകമായ ശിക്ഷണവും നിയമനവുമാണു് ആവശ്യമായിട്ടുള്ളതു്. നമ്മുടെ രാഷ്ട്രത്തിന്റെ വമ്പിച്ച മനുഷ്യോർജ്ജത്തെ പ്രത്യേകിച്ചും യുവാക്കളുടെ ഊർജ്ജത്തെ അതു് കണക്കിലെടുക്കേണ്ടതുണ്ടു്. എണ്ണത്തിൽ നാം മനുഷ്യവർഗ്ഗത്തിന്റെ ആറിലൊരംശം വരും. ഞാൻ മുമ്പുപറഞ്ഞതുപോലെ നമ്മുടെ യുവാക്കളെ സംബന്ധിച്ചാണെങ്കിൽ നമ്മുടെ ചരിത്രം മുഴുവൻ പരിശോധിച്ചാൽ ഒരിക്കലുമുണ്ടായിട്ടില്ലാത്തവിധത്തിലുള്ള ഊർജ്ജം അവരിൽ പ്രകടമാകുന്നുണ്ടു്. ഈ ഭീമമായ യുവചൈതന്യം കണ്ടു് നാം അമ്പരക്കുകയോ പരിഭ്രാന്തരാകുകയോ ചെയ്യുന്നതിന്നുപകരം ഈ വമ്പിച്ച ഊർജ്ജം മുഴുവൻ വ്യക്തികളുടെയും സമൂഹത്തിന്റെയും ക്ഷേമത്തിനു വേണ്ടി നിയമിതമാക്കുകയും ശിക്ഷിതമാക്കുകയും ചെയ്തു് അതിനെ

സൎഗ്ഗാത്മകമാക്കിത്തിക്കാൻ ഉതകുന്ന ശാസ്ത്രത്തിലും സാങ്കേതികവിദ്യയിലും നാം വൈദഗ്ദ്ധ്യം നേടുകയാണു് വേണ്ടതു്. അതാണു് എൻെറ അഭിപ്രായത്തിൽ ഒരു സ്വതന്ത്രസമൂഹത്തിലെ വിദ്യാഭ്യാസത്തിൻെറ അൎത്ഥവും കൎത്തവ്യവും. ഈ വമ്പിച്ച മാനസികവും കായികവുമായ ഊൎജ്ജത്തെ രചനാത്മകവും സൎഗ്ഗാത്മകവുമായ ആവശ്യങ്ങൾക്കുവേണ്ടി രൂപാന്തരപ്പെടുത്താൻ പററിയതരത്തിൽ പരിശീലിപ്പിക്കാനും ശുദ്ധീകരിക്കാനും ഉതകുന്നതും ബുദ്ധിശക്തിയെ സ്വാഗതം ചെയ്യുന്നതുമായ വിദ്യാഭ്യാസമാണതു്. അത്തരത്തിലുള്ള ഒരു വിദ്യാഭ്യാസമാണു് ഇന്നു് ഇന്ത്യക്കും ലോകത്തിനു തന്നെയും അടിയന്തിരമായും ആവശ്യമായിട്ടുള്ളതു്. ഇന്നുവരെ നമുക്കു് അത്തരത്തിലുള്ള ഒരു വിദ്യാഭ്യാസമുണ്ടായിട്ടില്ലെന്നു് നാം തുറന്നു സമ്മതിക്കേണ്ടതുണ്ടു്. ലോകത്തിൻെറ ഇതരഭാഗങ്ങളിലും ഇതുവരെ അത്തരമൊരു വിദ്യാഭ്യാസം നിലവിൽ വന്നിട്ടില്ല.

മനുഷ്യരാശി ഇന്നു അഭ്രുതപൂൎവ്വമായ ഒരു പരിവൎത്തനദശയിൽ കൂടി കടന്നുപോയ്ക്കൊണ്ടിരിക്കുകയാണു്. ഭാരതീയരായ നമ്മളും നമ്മുടെ ചിരകാലമായ ചരിത്രത്തിൻെറ വിപ്ലവാത്മകമായ ഒരു ഘട്ടത്തിൽക്കൂടി കടന്നുപോവുകയാണു്. നമ്മുടെ പല പഴയ സ്ഥാപനങ്ങളും ആശയങ്ങളും കാലഹരണപ്പെടുകയും ജീൎണ്ണിക്കുകയും തകൎന്നുകൊണ്ടിരിക്കുകയും ഉപേക്ഷിക്കപ്പെടുകയും ചെയ്തുകൊണ്ടിരിക്കുകയാണു്. നാം പല പുതിയ കാര്യങ്ങളും സ്വീകരിച്ചുകൊണ്ടിരിക്കുന്നു, അവയിൽ ചിലതൊക്കെ അഭികാമ്യമായവയാണു്, ചിലതു് അത്ര മെച്ചപ്പെട്ടതല്ല. മററു ചിലതു് തികച്ചും അപകടകരവുമാണു്. പല പരീക്ഷണങ്ങളിൽക്കൂടിയും തെററുകളിൽക്കൂടിയും മനുഷ്യരാശി രചനാത്മകമായ നീക്കപോക്കുകൾ ചെയ്യേണ്ടതെങ്ങനെയെന്നു പഠിച്ചുകൊണ്ടിരിക്കുന്ന മഹത്തായ ഒരു പരിവൎത്തനദശയിൽ ഇതു് അനിവാര്യമാണു്. മുൻവിധിയില്ലാത്ത അനാസക്തമായ ചിന്തകൾവഴി കുറഞ്ഞ തെററുകുററങ്ങളിൽക്കൂടിയും വീഴ്ചകളിൽക്കൂടിയുമാണു് ഒരു രാഷ്ട്രം അത്തരം രചനാത്മകമായ നീക്കപോക്കുകളുണ്ടാക്കുന്നതു്. നമ്മുടെ രാഷ്ട്രത്തിനു നന്മ ചെയ്യുന്നതെന്താണെന്നുള്ളതിനെക്കുറിച്ചു് നമ്മുടെ എല്ലാവരുടെയും ബുദ്ധി ഏകോപിപ്പിച്ചു് ചിന്തിക്കുകയെന്നതാണു് നമ്മുടെ ഇന്നത്തെ ദേശീയപ്രശ്നങ്ങളുടെ പരിഹാരത്തിന്നാവശ്യമായിട്ടുള്ളതു്. നാം ശാന്തവും നിശ്ശബ്ദവുമായ ചിന്തയിൽ മുഴുകിയാൽ മാത്രമേ ഇതു കൈവരികയുള്ളു. ഈ പ്രശാന്തവും നിശ്ശബ്ദവുമായ ചിന്ത വിശിഷ്യ ഒരു സംഘമെന്ന നിലക്കു് ഏകോപിച്ചുകൊണ്ടുള്ള ചിന്തയെന്നതാണു് ഇന്നു നമുക്കു അത്യന്താപേക്ഷിതമായ ആസ്തി. സൎവ്വകലാശാലകൾ രംഗത്തുവരേണ്ട ദേശീയജീവിതത്തിൻെറ മൎമ്മപ്രധാനമായ മേഖല ഇതാണു്.

## 5 ഉന്നതവിദ്യാഭ്യാസം അതിന്റെ ഉദ്ദേശ്യം

ജ്ഞാനസമ്പാദനത്തിന്നും ജ്ഞാനപ്രസാരണത്തിന്നും സ്വാതന്ത്ര്യവും കർത്തവ്യബോധത്തോടുകൂടിയതുമായ ചിന്തയെ വളർത്തുന്നതിന്നുമുള്ള ഒരു സ്ഥാപനമാണ് സർവ്വകലാശാലയെന്നതുകൊണ്ട് വിവക്ഷിക്കപ്പെട്ടിട്ടുള്ളതു്. ഈ കർത്തവ്യം നിറവേററുന്നതുവഴി അതു് കാലപ്പഴക്കത്തിന്റെ വിഭ്രാന്തിയെ ശമിപ്പിക്കുകയും ആത്മജ്ഞാനത്തിലേയ്ക്കും ആത്മപ്രകാശനത്തിലേയ്ക്കുമുള്ള പ്രയാണത്തിൽ മനുഷ്യരാശിയെ നയിക്കുകയും ചെയ്യുന്നു.

അതാണ് ഏതു് സ്വതന്ത്രസമൂഹത്തിന്റെയും ഉന്നതവിദ്യാഭ്യാസത്തിന്റെ ലക്ഷ്യം. കൂടുതൽ പ്രശാന്തമായ ചിന്ത, ഒരുമിച്ചുള്ള ചിന്ത, സോദ്ദേശ്യകമായ ചിന്ത, ഇന്നു നടമാടുന്ന തലപൊളിക്കലിന്നു പകരം കൂടുതലായി തലച്ചോറുപയോഗിക്കൽ എന്നിവയാണ് നമ്മുടെ സർവ്വകലാശാലകളിൽ ആവശ്യമായിട്ടുള്ളതു്. നമ്മുടെ പ്രശ്നങ്ങൾ ഭാരിച്ചവയാണ്. അട്ടഹാസംകൊണ്ടു് അവയെ പരിഹരിക്കാൻ സാദ്ധ്യമല്ല. വെറും വികാരവിക്ഷോഭം കൊണ്ടും അവ പരിഹരിക്കാവുന്നതല്ല. ഇവയ്ക്കു ഈ പ്രശ്നങ്ങളെ കൂടുതൽ ദുസ്തരമാക്കിത്തീർക്കാനേ കഴിയുകയുള്ളു. നമ്മുടെ മഹത്തായ സംസ്കാരം പ്രശാന്തവും നിശ്ശബ്ദവുമായ ചിന്തയുടെ ഫലമാണ്. അതുപോലെതന്നെ ചലനാത്മകവും വ്യാപകവുമായ ആധുനികപാശ്ചാത്യസംസ്കാരവും പ്രശാന്തവും നിശ്ശബ്ദവുമായ ചിന്തയുടെ ഫലമാണ്. ഇന്നു ഈ സർവ്വകലാശാലയും നമ്മുടെ മററു സർവ്വകലാശാലകളും ഇന്നത്തെ ഭാരതീയജീവിതത്തിൽ നമ്മുടെ മഹത്തായ പ്രാചീനസംസ്കാരത്തിന്റെ ഊർജ്ജത്തെയും ആധുനികപാശ്ചാത്യസംസ്കാരത്തിന്റെ ഊർജ്ജത്തെയും, ഈ രണ്ടു സുശക്തമായ ഊർജ്ജസ്രോതസ്സുകളേയും പ്രവഹിപ്പിക്കുന്ന മാദ്ധ്യമങ്ങളായിരിക്കണം. നമ്മുടെ സർവ്വകലാശാലകൾ ആശയങ്ങളുടെ ശുദ്ധീകരണശാലകളും പ്രചോദനത്തിന്റെ ചാലകയന്ത്രങ്ങളുമായിത്തീരേണ്ടതുണ്ടു്. നമ്മുടെ യുവാക്കൾ ജ്ഞാനസമ്പാദനവ്യഗ്രതയോടുകൂടിയും ലോകം പുതിയ തലമുറയ്ക്കുവേണ്ടി സഞ്ചയിച്ചുവെച്ചിട്ടുള്ള ഉത്തമവസ്തുക്കളെക്കുറിച്ചുള്ള അന്വേഷണതൃഷ്ണയോടുകൂടിയും സർവ്വകലാശാലകളിൽ വിദ്യാർത്ഥികളെന്ന നിലയിൽ കടന്നുവരികയും അദ്ധ്യാപകന്മാരാകട്ടെ അത്തരം വിജ്ഞാനസമ്പാദനത്തിൽ തൃഷ്ണയുള്ളവരെന്ന അഭിമാനത്തോടുകൂടിയവരാകുകയും അവർ അതിനെ സ്വന്തം ജീവിതത്തിൽ ഉപയോഗിച്ചു ആസ്വദിക്കുക മാത്രമല്ല അതിനെ സ്വന്തം ബുദ്ധിപരമായ സംഭാവനകളാൽ അഭിവൃദ്ധമാക്കി പുതിയ തലമുറയുമായി അതു പങ്കുവെക്കാൻ ഒരുങ്ങുകയും ചെയ്യുമ്പോൾ മാത്രമേ ഇതു സാദ്ധ്യമാകുകയുള്ളു വിജ്ഞാനത്തിന്റെ ഈ ഏകീകൃതസംഘടന

യും മാനസികമായി ഊർജ്ജസ്വലരായ ഗുരുശിഷ്യന്മാരുമാണ് ഒരു സർവ്വകലാശാലയെ രൂപപ്പെടുത്തുന്നതും മനുഷ്യവികാസത്തെയും വിദ്യാഭ്യാസചാലകയന്ത്രത്തെയും പ്രദാനം ചെയ്യുന്നതും.

## 6 വിദ്യാഭ്യാസം മനുഷ്യവികാസമെന്നനിലയിൽ

ഇന്ന് നമ്മുടെ രാഷ്ട്രത്തിന്നു അത്തരം ചലനാത്മകമായ വിദ്യാഭ്യാസതന്ത്രം അടിയന്തിരാവശ്യമായിരിക്കുന്നു. നിർഭാഗ്യവശാൽ നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങൾ ഈ മഹത്തായ ആദർശത്തിൽ നിന്ന് വളരെയേറെ അകലെയാണ്. എന്നാൽ നാം ദേശാഭിമാനികളും സ്വാതന്ത്ര്യപ്രേമികളും സംസ്കാരസ്നേഹികളുമാണെങ്കിൽ നമ്മുടെ സമസ്തഊർജ്ജത്തെയും ഒന്നിച്ചിണക്കി നമ്മുടെ വിദ്യാഭ്യാസത്തെ ഈ മഹത്തായ ലക്ഷ്യത്തിലേയ്ക്ക് ഔന്മുഖ്യമുള്ളതാക്കിത്തീർക്കുന്നതിലേയ്ക്ക് തിരിച്ചുവിടുന്നതിനെക്കാൾ നല്ലതായി മറ്റൊന്നും തന്നെയില്ല. അതു് ഒരാളുടെമാത്രം കൃത്യമല്ല; ചിന്തിക്കുന്ന സ്ത്രീപുരുഷന്മാരുടെയെല്ലാം കൂട്ടായ കർത്തവ്യമാണ്. ഇതിന്നുവേണ്ടി നാം ഒന്നായി ച്ചിന്തിക്കുന്നതിന്നു പഠിക്കേണ്ടതും അതിനോടു് താല്പര്യമുള്ളവരുമായിരിക്കേണ്ടതുമാണ്. വിയോജിപ്പിനെ അംഗീകരിക്കുന്നതിന്നും രചനാത്മകമായ രീതിയിൽ വിയോജിക്കുന്നതിന്നും നാം പഠിക്കേണ്ടതാണ്. ജനാധിപത്യത്തെ പോഷിപ്പിക്കുന്നതും തിരിച്ച് ജനാധിപത്യത്താൽ പോഷിപ്പിക്കപ്പെടുന്നതും അതാണ്. അതാണ് സ്വാതന്ത്ര്യത്തിൻെറ ശരിയായ അർത്ഥം. നാം ശതാബ്ദങ്ങളോളം അടിമത്തത്തിൽ ജീവിച്ചവരാണ്. അടിമത്തത്തിൻെറ ഫലം നാം വളരെയേറെ ശാരീരികവും മാനസികവുമായി അനുഭവിച്ചു. രാഷ്ട്രത്തിൻെറ സ്വാതന്ത്ര്യം നഷ്ടപ്പെട്ടുവെന്നുമാത്രമല്ല ജനങ്ങളുടെ വ്യക്തിത്വം തകർക്കപ്പെടുകയും ചെയ്തു. അതിനാൽ ഭാരതത്തിൻെറ രാഷ്ട്രനിർമ്മാണമെന്നതിൽ ജനങ്ങൾക്കു നഷ്ടപ്പെട്ടുപോയ വ്യക്തിത്വം തിരിച്ചുനല്കലും ഉൾപ്പെട്ടിരിക്കുന്നുവെന്നു് സ്വാമി വിവേകാനന്ദൻ പറയുകയുണ്ടായി. ദേശീയസ്വാതന്ത്ര്യമെന്നതുകൊണ്ട് വിവക്ഷിക്കേണ്ടതു് നമ്മുടെ രാജ്യത്തിലെ ഓരോ കുട്ടിയും ജനക്കൂട്ടത്തിൽ അറിയപ്പെടാത്തവനായും ജനസമൂഹത്തിൽ നിമജ്ജിതനായുമിരിക്കുന്ന ഇന്നത്തെ അവസ്ഥയിൽനിന്നു വ്യക്തിത്വവികാസം കൈവന്നവനായും വ്യക്തിപ്രഭാവമുള്ളവനായും വളർന്നുവരാനുള്ള സാഹചര്യമുണ്ടാവുകയെന്നതാണ്. സമൂഹത്തിൽ നിമജ്ജനം ചെയ്യപ്പെട്ടുപോയവരെ ആദ്യം ഒരു വ്യക്തിയെന്നനിലയിൽ അന്തസ്സും പദവിയുമുള്ളവനായും പിന്നെ മററു വ്യക്തികളുമായി അനായാസം ഇണങ്കിച്ചേരാൻ കഴിവുള്ള വ്യക്തിപ്രഭാവമായും ഉയർത്തിക്കൊണ്ടുവരുന്ന പ്രക്രിയയാണ് വിദ്യാഭ്യാസം.

## 7 ആധുനികഭാരതത്തിലെ ജനാധിപത്യം

ഇതാണ് രാഷ്ട്രനിർമ്മാണത്തിന്റെ ഒരേയൊരടിത്തറയായ മനുഷ്യനിർമ്മിതിക്കുള്ള വിദ്യാഭ്യാസം. നമ്മുടെ നാട്ടിലെ വിദ്യാഭ്യാസത്തിനും രാഷ്ട്രീയത്തിനും സ്വാമിവിവേകാനന്ദൻ നല്കിയ ഏററവും അർത്ഥവത്തായ ഒരുജോടി പദങ്ങളാണ് 'മനുഷ്യനിർമ്മിതി'യും 'രാഷ്ട്രനിർമ്മിതി'യും. മനുഷ്യനിർമ്മിതിയിൽക്കൂടി രാഷ്ട്രനിർമ്മിതി. നാം ആധുനികകാലഘട്ടത്തിൽ പ്രവേശിച്ച മുതല്ക്കേ രാഷ്ട്രനിർമ്മിതിയിൽ ഏർപ്പെട്ടുവരികയാണ്. അതിന്നുമുമ്പ് നാം ഒരു രാഷ്ട്രമായിരുന്നില്ലെന്നുകൊണ്ടല്ല. ഏതാനും സഹസ്രാബ്ദങ്ങൾക്കു മുമ്പുതന്നെ നമ്മെ ഒരു രാഷ്ട്രമെന്ന നിലയിൽ ഏകീഭവിപ്പിച്ച ആത്മീയവും സാംസ്കാരികവുമായ അത്യഗാധവും സുദൃഢവുമായ ഒരു ഉദ്ഗ്രഥനശക്തി നമുക്കുണ്ട്. എന്നാൽ നമ്മൾ ഇതു് നമ്മുടെ ജനതയിൽ വ്യാപകമായ ഒരു രാഷ്ട്രീയബോധമാക്കിത്തീർക്കുകയും അതിന്റെ അടിസ്ഥാനത്തിൽ ഈ ശക്തികളെ രാഷ്ട്രീയമായ തലത്തിൽ രാഷ്ട്രീയനേട്ടങ്ങളാക്കി മാററുകയു ചെയ്തിട്ടില്ല. നാമൊരിക്കലും നമ്മുടെ ജനതയുടെ രാഷ്ട്രീയ വ്യക്തിപ്രഭാവം വികസ്വരമാക്കുന്നതിന്നും ആ വ്യക്തിപ്രഭാവത്തിന്റെ അടിസ്ഥാനത്തിൽ ഒരു രാഷ്ട്രീയ ദേശീയത്വം സ്ഥാപിക്കുന്നതിന്നും ശ്രമിച്ചിട്ടില്ല. കാലാകാലങ്ങളിലായി നമ്മൾ സ്ഥാപിച്ച പലവിധം സ്റ്റെയിററുകളും ഒരു രാജാവിന്റെയോ ചക്രവർത്തിയുടെയോ ഒരു സേനാനായകന്റെയോ ശക്തിയെ സമാശ്രയിച്ചുകൊണ്ടായിരുന്നു; പലപ്പോഴും ചൂഷിതരും അവഗണിതരും എക്കാലവും പ്രജകൾ മാത്രമായും ജീവിച്ചുപോന്ന ജനങ്ങളെ ആശ്രയിച്ചുകൊണ്ടായിരുന്നില്ല. ഇന്നു് ആദ്യമായി നമ്മുടെ രാജ്യത്തു് രാഷ്ട്രത്തിന്റെ രാഷ്ട്രീയവിദ്യാഭ്യാസത്തിൽക്കൂടിയും നമ്മുടെ കോടിക്കണക്കിൽ ജനങ്ങളിലേയ്ക്കു് രാഷ്ട്രീയബോധവും രാഷ്ട്രീയാധികാരവും പ്രസരിപ്പിച്ചുകൊണ്ടും ഒരു ഭദ്രമായ രാഷ്ട്രവും പുരോഗമനോന്മുഖമായ ഒരു സാമൂഹ്യ രാഷ്ട്രീയ ക്രമവും പടുത്തുയർത്താനുള്ള അവസരം കൈവന്നിരിക്കുകയാണ്. നമ്മുടെ കഴിഞ്ഞ 25-വർഷത്തെ നേട്ടങ്ങൾ അത്തരത്തിൽ ഒരു വികസനത്തിന്നുള്ള ദൃഢമായ ഒരു അടിത്തറ നമുക്കു പ്രദാനം ചെയ്തിട്ടുണ്ട്. മാറിക്കൊണ്ടിരിക്കുന്ന സാമൂഹ്യആവശ്യങ്ങൾക്കു് അനുസൃതമായ ഭേദഗതികൾ വരുത്താനുള്ള വ്യവസ്ഥകളോടെയുള്ള ശ്രേഷ്ഠവും പുരോഗമനപരവുമായ ഒരു ഭരണഘടനയുടെ അടിസ്ഥാനത്തിൽ നാം ഒരു സ്വതന്ത്രവും ജനാധിപത്യപരവുമായ റിപ്പബ്ലിക്കു് സ്ഥാപിച്ചുകഴിഞ്ഞു. നമ്മുടെ സുദീർഘമായ ചരിത്രത്തിലാദ്യമായി 'ഇന്ത്യയിലെ ജനങ്ങളായ നാം' എന്നതിലധിഷ്ഠിതമായാണ് അതു് രൂപപ്പെടുത്തിയിട്ടുള്ളതു്. തങ്ങളുടെ രാഷ്ട്രീയമായ സമ്മതിദാനാവകാശം

ഉപയോഗിക്കാൻ അസമർത്ഥരെന്ന് വിശ്വസിക്കപ്പെട്ടിരുന്ന മിക്ക വാറും നിരക്ഷരരായ 210 ദശലക്ഷത്തിലധികം സമ്മതിദായകന്മാരുൾക്കൊള്ളുന്ന ലോകത്തിലെ ഏററവും വലിയ ജനാധിപത്യ രാജ്യത്തിൽ നിരവധി പൊതു തിരഞ്ഞെടുപ്പുകൾ നടത്തുകയെന്ന അസാദ്ധ്യമായ കൃത്യം നാം നിർവ്വഹിക്കുകയുണ്ടായി. എന്നാൽ ശത്രുക്കളും മിത്രങ്ങളുമായ വിമർശകന്മാരുടെ അത്തരം ഉദ്വേഗങ്ങളായ പ്രവചനങ്ങളും വിലയിരുത്തലുകളും തെററാണെന്നു തെളിയിച്ചുകൊണ്ട് ജനാധിപത്യരാഷ്ട്രീയക്രമത്തിന്റെ വെല്ലുവിളികളെ നേരിടാൻ പക്വതയാർജ്ജിച്ചവരാണ് നാമെന്നു ലോകത്തിനുമുമ്പാകെ നാം കാണിച്ചുകൊടുക്കുകയുണ്ടായി.

സ്വാതന്ത്ര്യലബ്ധിക്കുശേഷം ഒന്നല്ല, അഞ്ചു തവണ ജനാധിപത്യരീതിയിലുള്ള തെരഞ്ഞെടുപ്പിന്റെ വെല്ലുവിളികളെ വിജയപ്രദമായി നാം നേരിട്ടുവെന്നും ഇന്ത്യയിലെ സമ്മതിദായകരുടെ എണ്ണം അമേരിക്കയിലെ മൊത്തം ജനസംഖ്യയെക്കാൾ കൂടുതലാണെന്നും അമേരിക്കയിലെ നിരവധി പ്രഭാഷണങ്ങളിൽ അവർക്ക് ചൂണ്ടിക്കാണിച്ചുകൊടുക്കാനുള്ള അവസരം എനിക്കുണ്ടായിട്ടുണ്ട്. സഹിഷ്ണുതയും സമഗ്രതാബോധവുമുൾക്കൊള്ളുന്ന നമ്മുടെ ചിരപുരാതനമായ സാംസ്കാരികപാരമ്പര്യത്തിന്റെ ചൈതന്യത്തിന്റെ അടിസ്ഥാനത്തിൽ നമ്മുടെ ജനതയ്ക്ക് ആധുനികജനാധിപത്യ ആശയങ്ങളെയും പ്രക്രിയകളെയും സാത്മീകരിക്കാൻ കഴിയുമെന്നും വിഭിന്നതകളെ അംഗീകരിക്കാനും രാഷ്ട്രീയമായ എതിർപ്പുകളെ ബഹുമാനിക്കുന്നതിനും രാഷ്ട്രത്തിന്റെ പൊതുനന്മയ്ക്കുവേണ്ടി കൂട്ടായിപ്രവർത്തിക്കുന്നതിനു സാധിക്കുമെന്നും ഉള്ള പ്രതിച്ഛായയാണ് നമ്മുടെ രാജ്യം അന്യരാജ്യങ്ങളുടെ മുമ്പാകെ കാഴ്ചവെയ്ക്കുന്നത്. കഴിഞ്ഞ 25 വർഷത്തിന്നിടയ്ക്ക് പല ഉപചയാപചയങ്ങളും നാം നേരിട്ടിട്ടുണ്ട് എന്നിരുന്നാലും മൊത്തത്തിൽ രാഷ്ട്രം ക്രമികമായി മുന്നോക്കം പോയിട്ടുണ്ട്; അതിന്നു വ്യത്യസ്തരംഗങ്ങളിൽ നേട്ടങ്ങൾ കൈവന്നിട്ടുമുണ്ട്.

## 3 ഭാരതീയദേശീയതയുടെ പരിണാമം

ഇന്ത്യയിലെ ഓരോ പൗരനും നമ്മുടെ യുവാക്കൾ പ്രത്യേകിച്ചും ഈ കനത്ത നേട്ടങ്ങളിൽ അഭിമാനംകൊള്ളേണ്ടതുണ്ട്. നാനാത്വത്തിൽ ഏകത്വമെന്ന നമ്മുടെ സാംസ്കാരികവും ആത്മീയവുമായ നമ്മുടെ വീക്ഷണം മനുഷ്യരാശിയുടെ ആറിലൊരുഭാഗം വരുന്ന ജനതയുടെ സാമൂഹ്യ-രാഷ്ട്രീയപരീക്ഷണമാക്കിത്തീർത്തിരിക്കുന്നുവെന്ന ബോധം അവരെ സ്വയം ശക്തരാക്കിത്തീർക്കട്ടെ. പൗരാണികകാലം മുതല്ക്കുതന്നെ ഭാരതത്തിന്റെ ഭൂമിശാസ്ത്രപരവും സാംസ്കാരികവും ആത്മീയവുമായ ദേശീയഐക്യത്തിന്റെ ദർശനം നമുക്കുണ്ടായിരുന്നു.

ബി. സി. രണ്ടോ ഒന്നോ ശതകത്തിലുണ്ടായ 'വിഷ്ണുപുരാണ'ത്തി ലുള്ള, പലപ്പോഴും ഉദ്ധരിക്കപ്പെടാറുള്ള, ഒരു ശ്ലോകത്തിൽ തെക്ക് കന്യാകുമാരിമുതൽ വടക്ക് ഹിമവാൻവരെയുള്ള ഭാരതത്തിന്റെ ഐക്യത്തെക്കുറിച്ചുള്ള ദർശനം വ്യക്തമാക്കപ്പെട്ടിട്ടുണ്ട്:

'ഉത്തരം യദ് സമുദ്രസ്യ ഹിമാദ്രേഃ യശ്ച ദക്ഷിണം;
വർഷം തത് ഭാരതം നാമ ഭാരതീ യത്ര സന്തതിഃ'

(സമുദ്രത്തിന്നു വടക്കും ഹിമാലയത്തിന്നു തെക്കും ഏതു കിടക്കുന്നുവോ ആ ഭൂഖണ്ഡമാണ് ഭാരതം. അവിടത്തെ സന്തതികൾ ഭാരതീയരെന്നു വിളിക്കപ്പെടുന്നു.)

അതു് മഹത്തായ ഒരു ദേശീയവീക്ഷണമാണ്. ഇന്നു് ജനാധിപത്യാധിഷ്ഠിതവും വിഭിന്നജാതികളിലും വിശ്വാസപ്രമാണങ്ങളിലും വർഗ്ഗങ്ങളിലും ഭാഷാവിഭാഗങ്ങളിലുംപെട്ടവരെ ഉൾക്കൊള്ളുന്നതുമായ സുശക്തമായ ഒരു രാഷ്ട്രീയദേശീയതയായി ആ ദേശീയവീക്ഷണം രൂപപ്പെട്ടിരിക്കുന്നു.

നമ്മുടെ വിദ്യാഭ്യാസവും രാഷ്ട്രീയവും ആകെ ജനാധിപത്യപരമായ പരിണാമത്തെ ത്വരിതപ്പെടുത്തുന്നതിന്നും നമ്മുടെ രാഷ്ട്രീയ ഐക്യത്തെയും ദേശീയദാർഢ്യത്തെയും സുശക്തമാക്കിത്തീർക്കുന്നതിന്നും തിരിച്ചുവിടേണ്ടതുണ്ട്. നാം ഹിന്ദുക്കളോ മുസ്ലീങ്ങളോ ക്രിസ്ത്യാനികളോ ബുദ്ധമതക്കാരോ മറേറതെങ്കിലും മതാനുയായികളോ ആവട്ടെ, ചരിത്രപശ്ചാത്തലത്തിൽ വർഗ്ഗപരമോ സാമൂഹ്യമോ ആയ ഏതു വ്യത്യസ്തതകളുമുണ്ടാകട്ടെ അവയെല്ലാം നമ്മുടെ ജനാധിപത്യപരമായ ദേശീയഐക്യബോധത്തിന്നും ഭാരതത്തിലെ പൗരന്മാരെന്ന ബോധത്തിന്നും കീഴടങ്ങിക്കൊണ്ടായിരിക്കണം. ഈ ബോധമാണ് നമ്മുടെ ജനതയിൽ ഇന്നു വികസിപ്പിക്കേണ്ടതും ആഴത്തിൽ വേരൂന്നേണ്ടതും. ഈ രാഷ്ട്രീയ ഐക്യത്തിന്റെ അഭാവംകൊണ്ടാണ് ചരിത്രത്തിൽ മുഴുവൻ നാം ഒരു ജനതയെന്ന നിലയിൽ തുടരെത്തുടരെ കഷ്ടപ്പെടേണ്ടിവന്നതു്. ശതാബ്ദങ്ങളായി നാം ഈ ദേശീയമായ അവഗണന സഹിച്ചുകൊണ്ടിരിക്കുകയാണ്. ഇന്നു് ജനതയുടെ സ്വേച്ഛയാ ഉള്ള കൂറിൽ നിന്നു ശക്തിയാർജ്ജിച്ചുകൊണ്ടു് ഒരു സുശക്തമായ രാഷ്ട്രം നാം കെട്ടിപ്പടുത്തിരിക്കുകയാണ്. ഇതുവരെ ഒരു രാജാവിലോ ചക്രവർത്തിയിലോ, അയാൾ നാട്ടുകാരനോ വിദേശിയോ ആവട്ടെ, കേന്ദ്രീകരിച്ചിരുന്ന പരമാധികാരം ഇന്നു് 550 ദശലക്ഷം ജനങ്ങളിൽ വ്യാപിച്ചിരിക്കുകയാണ്. ഒരു ജനായത്തറിപ്പബ്ലിക്കിലെ പൗരനെന്നനിലയിൽ നാമെല്ലാം ഒരേയവസരത്തിൽ പരമാധികാരികളും പ്രജകളുമാണ്. പരമാധികാരികളെന്ന നിലയിൽ നാം രാഷ്ട്രത്തിന്നുവേണ്ടി നിയമമുണ്ടാക്കുന്നു. പ്രജകളെന്ന

നിലയിൽ നാം ആ നിയമങ്ങളെ അനുസരിക്കുന്നു. സ്വതന്ത്ര ഇന്ത്യയിലെ പൗരത്വത്തിൽനിന്നു് നാം സമാർജ്ജിച്ചിട്ടുള്ള സവിശേഷാവകാശമാണു്.

## 9 സ്വാതന്ത്ര്യവും ഉത്തരവാദിത്തവും

കഴിഞ്ഞ 25 വർഷങ്ങളായി നാം ദേശീയപ്രവർത്തനങ്ങളുടെ ഏതെങ്കിലും തുറയിൽ പരാജിതരായിട്ടുണ്ടെങ്കിൽ അതിന്നു കാരണം നാം നമ്മുടെ പൗരത്വത്തിന്റെ അർത്ഥം എന്തെന്നു് മനസ്സിലാക്കുകയോ അവകാശങ്ങളെക്കുറിച്ചു് ബോധവാന്മാരാകുകയോ സ്വതന്ത്ര ഇന്ത്യയിലെ പൗരത്വത്തിന്റെ മൂല്യം സാത്മീകരിക്കുകയോ ചെയ്യാത്തതു് മാത്രമാണെന്നു് എനിക്കു് പലപ്പോഴും തോന്നിയിട്ടുണ്ടു്. സ്വാതന്ത്ര്യം, ഉത്തരവാദിത്തം എന്ന രണ്ടു മഹത്തായ മൂല്യങ്ങൾ അത്തരം പൗരത്വത്തിൽ സുപ്രധാനങ്ങളാണു്. സ്വാതന്ത്ര്യം വ്യക്തികളുടെ പദവി പൊടുന്നനവേ ഉയർത്തുന്നു. 25 വർഷങ്ങൾക്കു മുമ്പു് നാം സ്വതന്ത്രപൗരരായിരുന്നില്ല. 25 വർഷം മുമ്പു് നിങ്ങൾ വിദേശരാഷ്ട്രങ്ങളിൽപ്പോയിരുന്നെങ്കിൽ നിങ്ങളുടെ പാസ്പോർട്ടിന്റെയോ വിസയുടെയോ പത്രത്തിൽ ഇന്ത്യയുടെ പൗരനായിട്ടല്ല ബ്രിട്ടീഷു് സാമ്രാജ്യത്തിലെ പ്രജയായിട്ടാണു് നിങ്ങൾ സ്വയം വിശേഷിപ്പിക്കേണ്ടിവരിക. അന്നു് നാം ഒരു വിദേശരാഷ്ട്രത്തിന്റെ പ്രജകളായിരുന്നു. നമ്മൾ അതിന്റെ സന്തതികൾ മാത്രമായിരുന്നു. 1947 മുതല്ക്കു് പ്രത്യേകിച്ചും 1950 ജനുവരി 26നു ശേഷം നമ്മൾ നമ്മുടെ സ്വതന്ത്രരാഷ്ട്രത്തിലെ പൗരരായ ഉടനെ നമ്മുടെ അന്താരാഷ്ട്രീയ പദവി ഉയർന്നു. സ്വന്തം ദേശീയത്വമുള്ള വ്യക്തികളെന്നനിലയിൽ നിങ്ങളെ ഓരോരുത്തരെയും ലോകം ബഹുമാനിക്കുന്നു. ഈ രാഷ്ട്രീയസ്വാതന്ത്ര്യത്തിന്റെ വില നാം ഒരിക്കലും വിസ്മരിക്കുകയോ താഴ്ത്തിക്കാണുകയോ ചെയ്യരുതു്. നാം മുമ്പു് പലപ്പോഴും ഇങ്ങനെ ചെയ്യുകയും പരസ്പരവിനാശകരമായ രാഷ്ട്രീയവും സാമൂഹ്യവുമായ കലഹങ്ങളിലേർപ്പെടുകയും തൽഫലമായി സുദീർഘമായ രാഷ്ട്രീയ അടിമത്തത്തിന്റെയും സാമൂഹ്യമായ നിശ്ചലാവസ്ഥയുടെയും കനത്ത വില നല്കേണ്ടിവരികയും ചെയ്തിട്ടുണ്ടു്.

ഉത്തരവാദിത്തമെന്ന രണ്ടാമത്തെ മൂല്യംകൊണ്ടു് പരിരക്ഷിക്കപ്പെടുന്നില്ലെങ്കിൽ നിർഭാഗ്യവശാൽ ഇന്നും നമ്മിലുള്ള ഈ ഇരുണ്ട പൈതൃകം നമ്മുടെ പുത്തൻ സ്വാതന്ത്ര്യത്തെത്തന്നെ നശിപ്പിക്കും. യഥാർത്ഥ സ്വാതന്ത്ര്യം ഒരു ദാനമെന്നനിലയ്ക്കു് ആർക്കും ലഭിക്കുകയില്ലെന്നു് നാം മനസ്സിലാക്കേണ്ടതാണു്. ഓരോരുത്തനും അതു് സ്വയം നേടേണ്ടതുണ്ടു്; അതിന്നു അർഹരാകേണ്ടതുണ്ടു്. ആത്മീയമായ ആന്തരസ്വാതന്ത്ര്യംകൊണ്ടു് സുരക്ഷിതമാക്കപ്പെടുന്നില്ലെങ്കിൽ ബാഹ്യമായ

രാഷ്ട്രീയസ്വാതന്ത്ര്യം അപകടത്തിലാകും. രാഷ്ട്രീയമായി അസ്വാതന്ത്ര്യമായ ഒരു രാഷ്ട്രത്തിൽ സ്വതന്ത്രരായ വ്യക്തികളുണ്ടാകാവുന്നതു പോലെ രാഷ്ട്രീയമായി സ്വതന്ത്രമായ ഒരു രാഷ്ട്രത്തിൽ അസ്വതന്ത്രരായ വ്യക്തികളുമുണ്ടാകാം. രാഷ്ട്രീയമായി അസ്വതന്ത്രമായ ഇന്ത്യയിലെ സ്വതന്ത്രവ്യക്തികളായിരുന്നു വിവേകാനന്ദനും ടാഗോറും ഗാന്ധിയും. അഹോ! നമുക്കിന്നു സ്വതന്ത്രഇന്ത്യയിൽ നിരവധി അസ്വതന്ത്രമനസ്സുകളുണ്ടു്. നാം സ്വതന്ത്രരാണെന്നു കരുതുന്നുണ്ടെങ്കിലും നാം സ്വാതന്ത്ര്യത്തിലേയ്ക്കു വളന്നിട്ടില്ലെന്നതാണതിന്നു കാരണം. ഒരു കുട്ടി ജനിച്ച ഉടനെ അതു് 'കൃ'വിലാണു്. 21 വയസ്സു് തികഞ്ഞാൽ അവൻ സ്വയം പൗരനായിത്തീരുന്നു. താമസിയാതെ നാം ഈ കാത്തിരിപ്പു് 18 വഷമാക്കിക്കുറയ്ക്കാൻ പോവുകയാണു്. ഈ വെറും ശാരീരികമായ പക്വതയോടുമാത്രം ചേന്ന പൗരത്വവും ബാഹ്യമായ രാഷ്ട്രീയസ്വാതന്ത്ര്യത്തോടുമാത്രം കൂടിയ സ്വാതന്ത്ര്യവും നാം നേടിയ പൗരത്വത്തെയും സ്വാതന്ത്ര്യത്തെയും ഒരുപോലെ നശിപ്പിക്കാൻ കഴിവുള്ളതാണു്.

സ്വാതന്ത്ര്യം ചലനാത്മകവും ഫലപ്രദവുമായിത്തീരണമെങ്കിലും പൗരത്വത്തിൻെറ ആവേശത്തെ അതു് പ്രതിഫലിപ്പിക്കണമെങ്കിലും അതു് ദ്വിതീയഘടകമായ ഉത്തരവാദിത്തബോധംകൊണ്ടു് പുഷ്ടമാക്കപ്പെടണം. ഇതാണു് ആത്മാവിൻെറ ആന്തരസ്വാതന്ത്ര്യം. സ്വാതന്ത്ര്യം മാത്രമല്ല; സ്വാതന്ത്ര്യവും ഉത്തരവാദിത്തബോധവുമാണു് പൗരത്വത്തെ രൂപപ്പെടുത്തുന്നതു്. ബ്രിട്ടീഷുകാർ ഇവിടെ ഭരിച്ചപ്പോൾ നിങ്ങളും ഞാനും ഇവിടെ നടക്കുന്നതിനൊന്നും ഉത്തരവാദികളായിരുന്നില്ല. ഇംഗ്ലണ്ടിലെ സ്റ്റെയിററ് സെക്രട്ടറിയും ഇവിടത്തെ ബ്രിട്ടീഷ് വൈസ്രോയിയുമായിരുന്നു അവസ്ഥു് ഉത്തരവാദികൾ. നാം അവരുടെ കുട്ടികൾ മാത്രം. എന്നാൽ നാം സ്വതന്ത്രരായി നമ്മുടെ രാജ്യത്തു് നാം ഒരു സ്വതന്ത്രജനാധിപത്യരാഷ്ട്രം, ഒരു ഗണതന്ത്രരാജ്യം സ്ഥാപിച്ചതോടെ നമ്മുടെ ജനങ്ങളുടെ സന്തുഷ്ടിയുടെയും ക്ഷേമത്തിൻെറയും ജനാധിപത്യപരീക്ഷണത്തിൻെറ വിജയാപജയങ്ങളുടെയും ഉത്തരവാദിത്തം നാമോരോരുത്തരിലും വന്നുചേന്നു.

## 10 പക്വത: ശാരീരികവും മാനസികവും

അതിനാൽ ഉത്തരവാദിത്തത്തിൻെറ ഈ മൂല്യം നാം ഉൾക്കൊള്ളേണ്ടതാണു്. 12 വയസ്സാകുമ്പോഴേയ്ക്കും ശാരീരികമായ പക്വത മനുഷ്യൻ ആജ്ജിച്ചുകഴിയും, എന്നാൽ അവന്നു പൂണ്ണമായ ശാരീരികവളച്ച്യും മാനസികപക്വതയും കൈവരുന്നതു് കുറേ വഷം കൂടി കഴിഞ്ഞിട്ടാണു്. ഇപ്പോൾ ഇന്ത്യയടക്കമുള്ള പല രാജ്യങ്ങളിലും രാഷ്ട്രീയമായ സമ്മതിദാനാവകാശം നേടുന്നതിന്നു 21 വയസ്സാണു്

അംഗീകരിക്കപ്പെട്ടിട്ടുള്ളതു്. എന്നാൽ അതു് 18 ആക്കാനുള്ള നീക്കം ആരംഭിച്ചു കഴിഞ്ഞിട്ടുണ്ടു്. ഇതു് അമേരിക്ക സ്വീകരിച്ചിട്ടുണ്ടെന്നാണു് എനിക്കു തോന്നുന്നതു്. ഇന്ത്യയും ഈ ദിശയിലേയ്ക്കു് നീങ്ങിക്കൊണ്ടിരിക്കുകയാണു്. ഇന്ത്യാ ഗവൺമെണ്ടും സമ്മതിദാനാവകാശം ഉപയോഗിക്കുന്നതിനുള്ള വയസ്സു് 21-ൽ നിന്നു് 18 ആക്കുകയെന്ന നിർദ്ദേശം അംഗീകരിക്കുമെങ്കിൽ ഞാൻ സന്തുഷ്ടനാണു്. കാരണം നമ്മുടെ 18 വയസ്സു് തികഞ്ഞ ഓരോരുത്തനും രാഷ്ട്രീയമായി പക്വത നേടിയവനെന്നു് ഗണിക്കപ്പെടുകയും തദ്വാരാ അവനു് നമ്മുടെ രാജ്യത്തിലെ രാഷ്ട്രീയജീവിതത്തിൽ പങ്കാളിയാവാൻ കഴിയുകയും ചെയ്യുമല്ലോ എന്നതുതന്നെ. ഇന്നു 18-ാം വയസ്സിൽത്തന്നെ മാനസികമായ പക്വത ആർജ്ജിക്കാൻ സാദ്ധ്യതയുള്ളതായിക്കാണുന്നുണ്ടു്; എന്നാൽ ആ സാദ്ധ്യത ഉത്തരവാദിത്തബോധത്തിലുള്ള പരിശീലനംകൊണ്ടു് സുസംസ്കൃതമാക്കേണ്ടതുണ്ടു്. അതാണു് മാനസിക പക്വതയുടെ യഥാർത്ഥലക്ഷണവും സൂചകവും. മാനസികമായി അപക്വമായി നിന്നുകൊണ്ടുതന്നെ ശാരീരികമായ പക്വതയാർജ്ജിക്കാനും വളരാനും ഒരാൾക്കു കഴിയും; ഇതായിരുന്നു വളരെക്കാലമായി ഇന്ത്യയുടെ നിർഭാഗ്യം. നമുക്കു് ഇന്നു ശാരീരികമായി വളച്ച്ചയെത്തിയവർ വളരെയേറെയുണ്ടു്; എന്നാൽ മാനസികമായി അവർ പക്വതയെത്താത്തവരും ഉത്തരവാദിത്തബോധമില്ലാതെ കുട്ടികളെപ്പോലെ പെരുമാറുന്നവരുമാണു്.

ഇതു് നമ്മുടെ ജനതയുടെ ഓരോ വിഭാഗത്തിലും ഞാൻ ശ്രദ്ധിച്ചിട്ടുണ്ടു്. ശതാബ്ദങ്ങളായുള്ള അടിമത്തത്തിൻെറ ഇരുണ്ട പൈതൃകമാണിതു്. രാഷ്ട്രീയ അടിമത്വം ഒരു ജനതയ്ക്കു് നല്ലതല്ല. അതവരുടെ വ്യക്തിപ്രഭാവത്തെ ചുരുക്കിക്കളയുന്നു. എന്നാൽ അതു് ശതാബ്ദങ്ങളായി തുടരുന്നുവെന്നിരിക്കട്ടെ, അപ്പോൾ അതു് അങ്ങേയററം വിനാശകരമായിത്തീരുന്നു. മനുഷ്യൻെറ അന്തസ്സിനെക്കുറിച്ചുള്ള ബോധവും ഉത്തരവാദിത്തബോധവും അതു് നശിപ്പിച്ചു കളയുന്നു. അത്തരം ഒരു ജനത തങ്ങളുടെ ഉത്തരവാദിത്തത്തിൽനിന്നു എപ്പോഴും ഒഴിഞ്ഞുമാറുകയും അതു് അന്യരുടെ ചുമലിലേല്പിക്കാനുള്ള പ്രവണത കാണിക്കുകയും ചെയ്യും. 'ഞാനാണിതു് ചെയ്തതു്, അതിൻെറ ഉത്തരവാദിത്തം ഞാനേറെറടുക്കുന്നു. അതിൻെറ ഭവിഷ്യത്തുകളും ഞാൻതന്നെ ഏറെറടുക്കുന്നു' എന്നു നിവർന്നുനിന്നു പറയാനുള്ള ശക്തിയും ധൈര്യവും ചങ്കുറപ്പും അവയ്ക്കില്ല. കഴിഞ്ഞ കുറേ ശതാബ്ദങ്ങളായി അനുഭവിച്ചുകൊണ്ടിരുന്ന അടിമത്തത്തിൻെറ കാലഘട്ടത്തിൽ ഈ ഉത്തരവാദിത്തബോധം ബൗദ്ധികവും മാനസികവുമായ പക്വതയുടെ ഈ സൂചകം നമ്മുടെ ജനതയിൽ വികസിപ്പിച്ചെടുക്കാനുള്ള അവസരം

നമുക്ക ലഭ്യമായില്ല. നമ്മുടെ രാഷ്ട്രം സ്വതന്ത്രമായിട്ട് 25 വഷമായെങ്കിലും ഇന്നും വളരെ ചുരുക്കം വ്യക്തികളിൽ മാത്രമേ ഈ അമൂല്യമായ മാനുഷികഗുണവും മൂല്യവും വളൎന്നു കാണുന്നുള്ളു.

## 11 മീശമുളച്ച കുഞ്ഞുങ്ങൾ

ആധുനികഭാരതത്തിന്റെ മഹാന്മാരായ ശില്പികളിലൊരാളും ഭാരതവും മററു രാജ്യങ്ങളുമായുള്ള ധാരണയ്ക്ക് മാൎഗ്ഗമുണ്ടാക്കിയ സുപ്രധാനശില്പികളിലൊരാളുമായിട്ടാണ് സ്വാമി വിവേകാനന്ദൻ പരിഗണിക്കപ്പെട്ടുവരുന്നത്. നമ്മുടെ ജനങ്ങളിൽ മിക്കവരുടേയും മാനസികമായ ഈ അപക്വതയും ഉത്തരവാദിത്തബോധത്തിന്റെ അഭാവവും ബാലിശമായ സ്വാതന്ത്ര്യബോധവും അദ്ദേഹത്തെ വളരെയേറെ വേദനിപ്പിച്ചു. 1897-ൽ മദ്രാസ്സിൽവെച്ച് 'എന്റെ സമരപരിപാടി' എന്ന ശീഷകത്തിൽ ചെയ്ത പ്രസംഗത്തിൽ (കംപ്ലീററ് വർക്സ് വാള്യം III, പേജ് 218) അത്തരക്കാരെ 'ശിശുക്കളെ! 'മീശമുളച്ച കുഞ്ഞുങ്ങളെ' എന്ന് അദ്ദേഹം അഭിസംബോധന ചെയ്യുകയുണ്ടായി.

ശാരീരികമായി പക്വതയുള്ളവരും മാനസികമായി പക്വതയാജ്ജിച്ചിട്ടില്ലാത്തവരുമായ എവിടെയുള്ളവരേയും വണ്ണിക്കാനുപയോഗിക്കാവുന്ന മനശ്ശാസ്ത്രപരമായി പ്രാധാന്യമുള്ള വാക്കുകളാണവ. സ്വാമി വിവേകാനന്ദൻ ഇന്ത്യയിൽവെച്ചു ചെയ്ത തന്റെ പ്രഭാഷണങ്ങളിലും പ്രവചനങ്ങളിലുമെല്ലാം നമ്മുടെ അസൂയയും കൂട്ടായ പ്രവൎത്തനത്തിനുള്ള കഴിവില്ലായ്മയും അടക്കമുള്ള നമ്മുടെ പൈതൃകത്തിന്റെ ഇരുണ്ടസ്വഭാവത്തെക്കുറിച്ച് നമ്മെ ബോധവാന്മാരാക്കാനും മനുഷ്യത്വപരമായ പെരുമാററവും പ്രായോഗികകുശലതയും സേവനൗത്സുക്യവും പഠിപ്പിക്കുന്നതിന്നും കഴിവതെല്ലാം പ്രയത്നിച്ചിട്ടുണ്ട്. 25 വഷത്തെ സ്വാതന്ത്ര്യത്തിന്റെ ചോദനയുണ്ടായിട്ടും വ്യക്തിപരമായ ഉത്തരവാദിത്തത്തോടുകൂടിയ ഈ മാനസികമായ പക്വത വേണ്ട അളവിൽ നമ്മുടെ ജനങ്ങളിൽ വികസിപ്പിക്കുന്നതിലാണ് നമ്മുടെ വിദ്യാഭ്യാസം പരാജയപ്പെട്ടത്. ഈ ശ്രേഷ്ഠമായ സ്വഭാവവിശേഷം നമ്മുടെ മിക്ക ബ്രിട്ടീഷ്‌യജമാനന്മാരിലും നാം കണ്ടിട്ടുണ്ട്. തീരുമാനങ്ങളെടുക്കുന്നതിലും അവയുടെ ഭവിഷ്യത്തുകളുടെ ഉത്തരവാദിത്തം ഏറെറടുക്കുന്നതിലുമുള്ള കഴിവ് അവർ പ്രകടമാക്കിയിട്ടുണ്ട്. തങ്ങളുടെ മേലധികാരികളോട് കണക്കു പറയേണ്ട ഘട്ടത്തിൽ ബ്രിട്ടീഷുകാരനായ ഒരു ഉദ്യോഗസ്ഥൻ ഒരിക്കലും തന്റെ കീഴുദ്യോഗസ്ഥന്മാരെ പഴിചാരുകയോ തന്റെ കുററങ്ങൾ തന്റെ കീഴിലുള്ളവരുടെ തലയിൽ വെച്ചുകെട്ടുകയോ ചെയ്യുകയില്ല.

അതാണു് മാനസികപക്വതയുടെ ലക്ഷണവും സ്വഭാവനിഷ്ഠയുടെ പ്രധാനപ്പെട്ട അംശവും. നമുക്കു് ഇന്ത്യയിൽ ഇന്നു് അത്തരക്കാർ വേണ്ടത്ര ഇല്ല. രാഷ്ട്രത്തിന്നു അത്തരം മാനസികപക്വത നേടിയവർ ഇന്നു കൂടുതൽ കൂടുതൽ ആവശ്യമുണ്ടു്. വിജയത്തിന്റെ എല്ലാ ഉത്തരവാദിത്വവും ഏറ്റെടുക്കുന്നതിന്നും പരാജയങ്ങളുടെ ഉത്തരവാദിത്വം നമുക്കു് കീഴെയുള്ളവരുടെയോ ചുററുപാടുമുള്ളവരുടെയോ ചുമലിൽ നിക്ഷേപിക്കുന്നതിന്നും നാം വിദഗ്ദ്ധരാണു്. ഏതു വിഭാഗത്തിൽപ്പെട്ടവരായാലും നമ്മുടെ വിദ്യാർത്ഥികളടക്കം ഒരു പ്രക്ഷോഭം ആരംഭിക്കുകയാണെങ്കിൽ അതു് അവശ്യം അക്രമാസക്തമായിത്തീരുകയും പൊതുസ്വത്തു് കത്തിക്കുന്നതിലും പോലീസ്‌വെടിവെപ്പിലും പര്യവസാനിക്കുകയും ചെയ്യും. ബന്ധപ്പെട്ട ഗ്രൂപ്പു് ആ അക്രമത്തിന്റെയും തീവെപ്പിന്റെയും ഉത്തരവാദിത്തം സർവ്വവ്യാപികളും എന്നാൽ അദൃശ്യരുമായ ഗുണ്ടകളുടെമേൽ ചുമത്തുകയും ചെയ്യുന്നു. നമ്മുടെ രാഷ്ട്രീയനേതാക്കളാകട്ടെ അതിന്നു് സ്വസ്തി ആശംസിക്കുകയും ബന്ധപ്പെട്ട ഗ്രൂപ്പുകളെ എല്ലാ ഉത്തരവാദിത്തത്തിൽനിന്നും മുക്തമാക്കുകയും ചെയ്യുന്നു. കോളേജിലേയ്ക്കു വരാനും പോകാനും വേണ്ടത്ര ബസ്സുകളില്ലാത്തതിന്റെ പേരിൽ പ്രതിഷേധസൂചകമായി ഒന്നോരണ്ടോ ബസ്സുകൾ കത്തിച്ചാൽ ഉള്ള ആ ഒന്നോ രണ്ടോ ബസ്സുകൾകൂടി കുറയുമെന്നല്ലാതെ പ്രശ്നത്തെ അതു് ഒരുതരത്തിലും പരിഹരിക്കുന്നില്ല. അവരുടെ ഊർജ്ജം പ്രകാശമാനമായ സത്വഗുണത്തിന്റെ പിടിയിലല്ലെന്നും അന്ധമായ തമോഗുണത്തിന്റെ പിടിയിലാണെന്നുമുള്ള മനശ്ശാസ്ത്രപരമായ സത്യം അതു് വെളിവാക്കുന്നുവെന്നേയുള്ളു. നമ്മുടെ ശാരീരികപക്വതയ്ക്കു് മുന്നിലുണ്ടാവേണ്ട മാനസികപക്വത നമ്മിൽ വളർന്നിട്ടില്ലെന്നും നമ്മുടെ പ്രവർത്തനങ്ങളുടെ ഭവിഷ്യത്തുകൾ സ്വയം ഏറ്റെടുക്കുന്നതിന്നുള്ള വേണ്ടത്ര ചങ്കൂററം നമുക്കില്ലെന്നുമല്ലാതെ മററെന്താണിതു് കാണിക്കുന്നതു് ?

## 12 വിദ്യാഭ്യാസം മനസ്സിനെ പരിശീലിപ്പിക്കലാണു് തലച്ചോറിനെ ഭാരപ്പെടുത്തലല്ല

ഈ വികാസമാണു് സമൂഹത്തിന്നു് വിദ്യാഭ്യാസത്തിന്നു നല്കാൻ കഴിയുന്ന പ്രധാനമായ സംഭാവന. ഏതാനും പുസ്തകങ്ങൾ വായിക്കുന്നതും ബിരുദം നേടുന്നതുമല്ല വിദ്യാഭ്യാസം. അതു് ബുദ്ധിയെ ഭാരപ്പെടുത്തലല്ല; മനസ്സിനെ പരിശീലിപ്പിക്കലാണു്. എന്റെ 'ഉപനിഷത്തുക്കളുടെ സന്ദേശം.' എന്ന ഗ്രന്ഥത്തിന്റെ ഒന്നാം പതിപ്പു് വായിച്ചുകഴിഞ്ഞശേഷം 1970ൽ ബ്രിട്ടീഷു് ജൈവശാസ്ത്രജ്ഞനായ ജൂലിയൻഹക്സ്‌ലിയും ഞാനും തമ്മിൽ ചില എഴുത്തുകുത്തുകൾ നടന്നു. ഉപനിഷത്തുക്കൾ അദ്ദേഹത്തെ അഗാധമായി

സ്പർശിച്ചു. അതിനെക്കുറിച്ചുള്ള തൻെറ മതിപ്പ് എത്രത്തോളമുണ്ടെന്ന റിയിച്ചുകൊണ്ട് അദ്ദേഹം എനിക്കെഴുതിയ എഴുത്തിൽ അദ്ദേഹ ത്തിൻെറ പത്ത് വിമർശനാത്മകമായ അഭിപ്രായങ്ങളും ഉൾക്കൊള്ളി ച്ചിരുന്നു. ഭാരതത്തിലെ വിദ്യാഭ്യാസത്തെക്കുറിച്ചുള്ള അദ്ദേഹ ത്തിൻെറ അഭിപ്രായമായിരുന്നു അവയിലൊന്ന്.

വിദ്യാഭ്യാസം എങ്ങനെയാവണമെന്നതിനെക്കുറിച്ച് സ്വാമി ശ്രേഷ്ഠമായ ഒരു നിർവ്വചനം നൽകുന്നുണ്ട്. എന്നാൽ എൻെറ ഇന്ത്യാ സന്ദർശനവേളയിൽ എനിക്കു കാണാൻ കഴിഞ്ഞതു് ബിരുദതലത്തി നുമുമ്പേയുള്ള ക്ലാസ്സുകളിൽ പഠിക്കുന്ന ഭൂരിഭാഗം വിദ്യാർത്ഥികളുടെ യും ലക്ഷ്യം ഇത്തരത്തിലുള്ള ഒരു വിദ്യാഭ്യാസം നേടലല്ല. പരീക്ഷ കൾ പാസായി എങ്ങനെയെങ്കിലും ഒരു തൊഴിൽ നേടാനുപകരിക്കു ന്ന വിധത്തിലുള്ള ബിരുദങ്ങൾ ആർജ്ജിക്കുകയെന്നതാണെന്നാണ് ഉപനിഷത്തുക്കളുടെ സന്ദേശം. (രണ്ടാംപതിപ്പ് പേജ്. 573)

ഇതിനു് ഞാൻ എൻെറ 40 പേജ് വരുന്ന കത്തിൽ മറുപടി എഴുതി:

'നിർഭാഗ്യവശാൽ ഇതു് വളരെ സത്യമാണ്. ഇന്നത്തെ ഇന്ത്യ യിലെ വിദ്യാഭ്യാസം അടിസ്ഥാനപരമായി കഴിഞ്ഞ ശതകത്തിൽ ബ്രിട്ടീഷുകാർ ക്ലാർക്കുമാരെ സൃഷ്ടിച്ചു വിടേണമെന്ന ലക്ഷ്യത്തോടെ ആവിഷ്കരിച്ചിരുന്ന വിദ്യാഭ്യാസത്തിൻെറ ഒരു തുടർച്ചയാണ്. എണ്ണ ത്തിൻെറ കാര്യത്തിൽ അതിനു് വളരെ വികാസം കൈവന്നിട്ടുണ്ടെ ങ്കിലും ഗുണപരമായി നോക്കിയാൽ അതു് വളരെ താണപടിയി ലാണ്. അതിനു പൗരാണികഭാരതീയ സമ്പ്രദായത്തിൻെറയോ ആധുനികബ്രിട്ടീഷു വ്യവസ്ഥയുടെയോ ഗുണങ്ങളില്ലെന്നു മാത്രമല്ല രണ്ടിൻെറയും ദോഷങ്ങളുണ്ടുതാനും. വർഷംതോറും അതു് മനുഷ്യരെ യല്ല സമൂഹത്തിലെ പ്രവർത്തനങ്ങൾക്കാവശ്യമായ അഭിഭാഷകന്മാർ ഡോക്ടർമാർ, എഞ്ചിനീയർമാർ എന്നിങ്ങനെയുള്ള നിരവധി പ്രവർത്തകന്മാരെ വാർത്തുവിടുകമാത്രമാണ്. എന്നാൽ ഇന്ത്യയും വിദ്യാഭ്യാസത്തിൽ മർമ്മപ്രധാനമായ പരീക്ഷണങ്ങളിൽ നിഗൂബദ്ധ മായി വ്യാപൃതമായിരിക്കുകയാണ്. ഏതദ്വിഷയകമായി വളരെയേ റെ നിഗൂബദ്ധമായ രചനാത്മകചിന്തകളും ചർച്ചകളും നടന്നുകൊണ്ടിരി ക്കുന്നുണ്ട്. വരാനിരിക്കുന്ന ദശകങ്ങളിൽ ഇവയുടെയെല്ലാം സ്വാധീ നം ഞങ്ങളുടെ വിദ്യാഭ്യാസത്തിൽ അനുഭവപ്പെട്ടുമെന്നു നമുക്കു് പ്രത്യാ ശിക്കാം. വിദ്യാഭ്യാസം രാഷ്ട്രീയം, മതം, സമൂഹം എന്നിവയെല്ലാം ഇന്നു ഇന്ത്യയിൽ ചൂളയിലിരിക്കുകയാണ് എന്നതാണ് വസ്തുത. ഇന്ത്യ അതിൻെറ സുദീർഘമായ ചരിത്രത്തിലെ ഏററവും വിപ്ലവാത്മ കമായ ഒരു പരിവർത്തനദശയിൽക്കൂടി കടന്നുപോയ്ക്കൊണ്ടിരിക്കുക

യാണ്. ആധുനികമായ ഈ പരിവത്തനത്തിൻെറ സാദ്ധ്യതയേയും വ്യാപ്തിയെയുംകുറിച്ച് ഇന്ത്യയിലെ ആധുനികചിന്തകന്മാരും നേതാക്കളും പ്രത്യേകിച്ച് വിവേകാനന്ദൻ പൂണ്ണമായും മനസ്സിലാക്കിയിട്ടുണ്ട്. വരാനിരിക്കുന്നതിൻെറ രൂപം എന്തായിരിക്കുമെന്ന് പ്രവചിക്കാൻ ആക്കും കഴിയുകയില്ല. മഹാന്മാരായ നേതാക്കാം ജനതയിൽ മഹത്തായ ആശയങ്ങാം കുത്തിവെച്ചിട്ടുണ്ട്. സ്വാതന്ത്ര്യത്തിൻെറ അന്തരീക്ഷമുണ്ട്. യുവചൈതന്യവും ചലനാത്മകതയുമുണ്ട്. ഈ ഘടകങ്ങളുടെയെല്ലാം സംയുക്തകം ആധുനികഇന്ത്യയെ മനുഷ്യരാശിയുടെ ആറിലൊരുഭാഗം ഉാംക്കൊള്ളുന്ന വിശാലമായ ഒരു നരവംശപരീക്ഷണശാലയായി മാററിയിട്ടുണ്ട്. നാം രാസവസ്തുക്കളെ ഒന്നായിച്ചേക്കുക അക്കീകരണം പ്രകൃതിനിയമങ്ങാംക്കനുസരിച്ചു സംഭവിച്ചുകൊള്ളും എന്ന വിവേകാനന്ദൻെറ വാക്കുകളിൽ നമുക്ക് ആശ്വസിക്കാം'

വെറും പരീക്ഷകാം പാസ്സാകുന്നതിലും തൊഴിൽനേടാൻ സഹായകമായ ബിരുദങ്ങാം സമ്പാദിക്കുന്നതിലും മാത്രം കേന്ദ്രീകരിച്ചിട്ടുള്ള ഒരു വിദ്യാഭ്യാസംകൊണ്ട് രാഷ്ട്രത്തെ ശക്തിയിലേയ്ക്കും മഹത്വത്തിലേയ്ക്കും നയിയ്ക്കാൻ നമുക്കു കഴിയുമോ? നമുക്ക് ബിരുദമാവശ്യമാണ്; തൊഴിലുമാവശ്യംതന്നെ. എന്നാൽ വിദ്യാഭ്യാസം ആകപ്പാടെ ബിരുദം നേടുന്നതിനും തൊഴിൽ സമ്പാദിക്കുന്നതിനും മാത്രമാണെന്നുവന്നാൽ അതു് ഏതു് സ്വതന്ത്രസമൂഹത്തെ സംബന്ധിച്ചും തികച്ചും ആത്മഹത്യാപരമായിരിയ്ക്കും. എന്നാൽ ഓരോ വഷവും അത്തരത്തിലുള്ള ആത്മഹത്യകാം പടച്ചുവിടുകയാണ്. ബംഗ്ലാദേശ് വിമോചനത്തെ വിജയകരമായി കൈകായ്യം ചെയ്യതു് നമുക്ക് നൂതനമായ ഒരു ദേശീയശക്തിയും പ്രദാനം ചെയ്യിട്ടുണ്ടെന്നും അതിൽ നമ്മുടെ രാഷ്ട്രം അതിൻെറ രാഷ്ട്രീയപക്വതയും രാഷ്ട്രീയശക്തിയും പ്രദശിപ്പിച്ചുവെന്നും നിങ്ങളുടെ വൈസ്ചാൻസ്ലർ തൻെറ പ്രസംഗത്തിൽ വ്യക്തമാക്കിയ ഈ സന്ദഭ്ത്തിൽ വിവേകാനന്ദൻെറ 'മനുഷ്യനിമ്മിതി'യും 'രാഷ്ട്രനിമ്മാണ'വുമെന്ന ലക്ഷ്യത്തിലേയ്ക്ക് വിദ്യാഭ്യാസത്തെ ഉന്മുഖമാക്കാനുള്ള ഒരു അസുലഭമായ അവസരം സമുക്കു കൈവന്നിരിക്കുകയാണ്. വ്യത്ഥമായ അക്രമത്തിൻെറയും തലതല്ലിപ്പൊളിക്കലിൻെറയും രാഷ്ട്രത്തിൻെറ പൊതുമുതൽ നശിപ്പിയ്ക്കുന്നതിൻെറയും മാഗ്ഗത്തിനുപകരം ജനാധിപത്യരീതിയിലുള്ള ചച്ചകളുടെയും ആശയവിനിമയത്തിൻെറയും മാഗ്ഗത്തിൽക്കൂടി സമാധാനപരമായി സാമൂഹ്യസാമ്പത്തിക മാററങ്ങാം കൈവരുത്താനുള്ള ഫലപ്രദമായ ഒരു ഉപകരണം കണ്ടെത്തുന്നതിനു നമുക്കിന്നു കഴിയും.

## 13 സ്വഭാവനിഷ്ഠ: ഒരു സാമൂഹ്യോന്മുഖമായ ഇച്ഛയുടെ ഫലം

ഇന്നു നമ്മുടെ യുവജനങ്ങളിൽ ഏററവും ഉയന്ന വൈകാരികോർജ്ജം പ്രകടമാകുന്നുണ്ട്. എല്ലാ സ്വഭാവനിഷ്ഠയ്ക്കുംവേണ്ട അത്യാവശ്യമായ അസംസ്കൃതപദാർത്ഥം ഇതാണ്. സ്വഭാവരൂപീകരണത്തിനുവേണ്ടി ഇതിനെ സംസ്കൃതീകരിക്കേണ്ടതുണ്ട്. വിവേകാനന്ദൻെറ അഭിപ്രായത്തിൽ സാമൂഹ്യോന്മുഖമായ ധാർമ്മികഇച്ഛാശക്തിയാൽ നിയന്ത്രിതവും ശിക്ഷിതവും സമൂഹത്തിന്നു ഉപയോഗപ്രദമായ പദ്ധതിയിലേയ്ക്ക് തിരിച്ചുവിടപ്പെട്ടതുമായ ഈ സമ്പുഷ്ടമായ വൈകാരികോർജ്ജവുമാണ് സ്വഭാവനിഷ്ഠ. ഈ വൈകാരികോർജ്ജവിഭവം കുറഞ്ഞസ്ഥലത്ത് തത്ഫലമായ സ്വഭാവദാർഢ്യവും കുറഞ്ഞ തോതിലായിരിയ്ക്കും. ആ ഊർജ്ജം അധികരിച്ച സ്ഥലത്ത് സ്വഭാവദാർഢ്യം ഉയന്ന നിലയിലായിരിയ്ക്കും. ഇവിടെയാണ് വ്യക്തിപരവും കൂട്ടായതുമായ മനുഷ്യവികാസത്തിൻെറയും പൂർത്തീകരണത്തിൻെറയും വിദ്യാഭ്യാസത്തിൻെറ പ്രാധാന്യം.

ആ ഉയന്ന വിദ്യാഭ്യാസസാദ്ധ്യത ഇന്നു നമ്മുടെ മുമ്പാകെയുണ്ട്. നമ്മുടെ സവ്വകലാശാലകൾ ഊർജ്ജം ഉറവെടുക്കുകയും രാഷ്ട്രമാകെ പ്രസരിപ്പിക്കുകയും ചെയ്യുന്ന കേന്ദ്രങ്ങളായിത്തീരട്ടെ. മമ്മപ്രധാനമായ ഈ പങ്ക് വഹിയ്ക്കുന്നതിന്നു് രചനാത്മകവും സർഗ്ഗാത്മകവുമായ ചിന്തയുടെ ചലനാത്മകവും സമപ്പിതവുമായ കേന്ദ്രങ്ങളായി അവ സ്വയം രൂപാന്തരപ്പെടേണ്ടതുണ്ട്. നാം, വിദ്യാർത്ഥികളും അദ്ധ്യാപകരും മേനേജ്മെൻറുകളും ഒരു മേശയ്ക്കുചുററുമിരുന്നു നമ്മുടെ രാഷ്ട്രത്തെയും വിദ്യാഭ്യാസത്തെയും ബാധിച്ചിരിക്കുന്ന പ്രശ്നങ്ങളെക്കുറിച്ച് ശാന്തമായും ലക്ഷ്യബോധത്തോടെയും ചർച്ചചെയ്യേണ്ടതാണ്. ഇതുവഴി നമ്മുടെ രാഷ്ട്രത്തിൻെറ രക്തധമനികളിൽക്കൂടിയും നാഡീവ്യവസ്ഥയിൽക്കൂടിയും ഒരു പുതിയ ഊർജ്ജം പ്രവഹിപ്പിയ്ക്കുകയും സവ്വതോമുഖമായ സമൃദ്ധിയിലേയ്ക്കും പുരോഗതിയിലേയ്ക്കുമുള്ള അതിൻെറ ക്രമികമായ ഗതികണ്ട് സന്തോഷിക്കുകയും ചെയ്യേണ്ടതാണ്.

## 14 ആവശ്യം: കൂടുതൽ പണിയും കുറഞ്ഞ സംസാരവും

നിർഭാഗ്യവശാൽ ഇന്നു നമ്മുടെ കൂട്ടായ പ്രവത്തനങ്ങളധികവും ഒരുകാര്യവുമില്ലാതെ നിഷ്ഫലമായി പരിഭ്രാന്തിയുളവാക്കുന്ന ചൂടുപിടിച്ച ചർച്ചകളിൽ അവസാനിക്കുന്നവയാണ്. കമ്മിററിയോഗങ്ങളിലും കോർപ്പറേഷൻയോഗങ്ങളിലും മററുവേദികളിലും മണിക്കൂറുകളോളം സംസാരിച്ചിട്ടും അവയെല്ലാം ഒന്നും നേടാതെപോകുകയാണ്. ചിലപ്പോൾ ചില സെനററ് യോഗങ്ങളുടെ അജണ്ടയിൽ 200 ഇന

ങ്ങൾ ചർച്ചചെയ്യപ്പെടാനുണ്ടാകുമെങ്കിലും നാലുമണിക്കൂറുനേരത്തെ ചൂടുപിടിച്ച ചർച്ചകൾക്കുശേഷവും അവയിൽ 198 ഇനങ്ങളും സ്പർശിക്കപ്പെടാതെ പോകുകയാണു് പതിവെന്നു ഒരു വൈസ്ചാൻസലർ എന്നോടു പറയുകയുണ്ടായി. ഇതല്ല കാര്യമാത്രപ്രസക്തി. ഇതു് കാര്യക്ഷമതയോ രാഷ്ട്രീയബോധമോ വിദ്യാഭ്യാസപരമായ വിവേകമോ അല്ല. മിക്ക അംഗങ്ങളും തങ്ങളുടെ സ്വന്തം സംസാരം കേൾക്കുന്നതിന്നു് അത്യാവേശം പ്രകടിപ്പിയ്ക്കുമ്പോഴും നമ്മുടെപക്കൽ വസ്തുതകളും കണക്കുകളും കുറയുമ്പോഴും ദേശീയലക്ഷ്യങ്ങളെക്കുറിച്ചു് പിടിപാടും ശ്രദ്ധയും വേണ്ടത്ര ഇല്ലാതെയിരിയ്ക്കുമ്പോഴും നാം കൂടുതൽ ഉന്മത്തമായും ആവേശഭരിതമായും വളരെ അധികം സംസാരിക്കുകയാണെങ്കിൽ കൂടുതൽ നല്ലതായ യാതൊന്നും നമുക്കു പ്രതീക്ഷിച്ചുകൂടാ. സംസാരിക്കുന്നതും ചിന്തിയ്ക്കുന്നതും അതുപോലെ തന്നെ സംസാരിയ്ക്കുന്നതും പ്രവർത്തിയ്ക്കുന്നതും എല്ലായ്പ്പോഴും പരസ്പരം വിപരീതാനുപാതത്തിലായിരിയ്ക്കും എന്നു നാം മനസ്സിലാക്കേണ്ടതുണ്ടു്.

അത്തരം സംസാരമെല്ലാം സ്വയംനാശകമായ നിർവീര്യഭാഷണങ്ങളാണു്. നമ്മുടെ രാഷ്ട്രത്തിന്നു് ഇന്നു് അതിൻെറ വിവിധ പ്രവർത്തനരംഗങ്ങളിൽ അനുഭവപ്പെടുന്ന പ്രതിബന്ധം ഇതാണു്. നമ്മുടെ വിദ്യാഭ്യാസവും വ്യവസായവും ഭരണവും പ്രതീക്ഷയ്ക്കൊത്ത ഫലങ്ങൾ പ്രദാനം ചെയ്യാത്തതും ഈ 25 വർഷമായി നമ്മുടെ രാഷ്ട്രം ത്വരിതഗതിയിൽ പുരോഗമിക്കാത്തതും എന്തുകൊണ്ടാണെന്നു് അതു് വിശദീകരിക്കുന്നുണ്ടു്. ഇന്നു് നാം നമ്മുടെ സ്വാതന്ത്ര്യത്തിൻെറ രജതജൂബിലി ആഘോഷിക്കുന്ന വേളയിൽ അല്പനേരം ശാന്തമായിരുന്നു് നമ്മുടെ നേട്ടങ്ങളെയും കോട്ടങ്ങളെയും വിലയിരുത്തുകയും ഇന്നത്തെ ദേശീയമായ അത്യാവശ്യകതയുടേയും പ്രതിജ്ഞാബദ്ധത്വത്തിൻെറയും ശുഭോദർക്കമായ സാഹചര്യത്തിൽ ദേശീയലക്ഷ്യങ്ങളെയും അവസരങ്ങളെയും സാദ്ധ്യതകളെയും സാക്ഷാത്കരിക്കുന്നതിന്നു് നാം നമ്മെത്തന്നെ ഊർജ്ജസ്വലരാക്കിത്തീർക്കുകയും ചെയ്യേണ്ടതാണു്.

## 15 നമ്മുടെ ചരിത്രത്തിൽ ആധുനികയുഗത്തിൻെറ പ്രാധാന്യം.

നിരന്തരമായ സാമൂഹ്യമർദ്ദനത്തിൻെറയും അവഗണനയുടെയും ഫലമായി നമ്മുടെ കോടിക്കണക്കിൽ ജനങ്ങൾ മൃഗങ്ങളുടെ അടുത്ത അയല്ക്കാരെപ്പോലെ കഴിഞ്ഞുകൂടുകയാണു്. എന്നാൽ ഇന്നു് അവരെ ഉയർത്തിക്കൊണ്ടുവരുവാനും അവരുടെ മാനസികമായ അന്തസ്സിനെ

പുനഃസ്ഥാപിക്കുവാനും നമുക്ക് അസുലഭമായ അവസരം കൈവന്നിരിക്കുന്നു. ഇങ്ങനെയാണ് നമ്മുടെ ചരിത്രത്തിലെ ആധുനികയുഗത്തിന്റെ സാദ്ധ്യതകളെ വിവേകാനന്ദൻ വീക്ഷിക്കുന്നത്. ഓരോ വിദ്യാർത്ഥിയും ഇതിനെക്കുറിച്ചു ഗാഢമായി ചിന്തിക്കട്ടെ. നാം ശതാബ്ദങ്ങളായി നമ്മുടെ കോടിക്കണക്കിലാളുകളോട് മൃഗങ്ങളെക്കാൾ മോശമായ രീതിയിൽപ്പെരുമാറുകയാണ്. സ്വാമി വിവേകാനന്ദന്റെ രൂക്ഷമായ വാക്കുകളിൽപ്പറഞ്ഞാൽ നാം നമ്മുടെ രാഷ്ട്രത്തിന്റെമേലുള്ള ഈ കളങ്കം നിർമ്മാർജ്ജനം ചെയ്യുന്നതുവരെ മനുഷ്യരെന്നു വിളിക്കപ്പെടാൻ അർഹരല്ല. ഇന്നു നമുക്ക് അതിനുള്ള അസുലഭമായ അവസരം കൈവന്നിരിക്കുന്നു. പ്രത്യേകിച്ചും ദാരിദ്ര്യം നിർമ്മാർജ്ജനം ചെയ്യുന്നതിനു് വമ്പിച്ച ബഹുജനവിധിയോടെ നടന്നു കഴിഞ്ഞ തെരഞ്ഞെടുപ്പുകൾക്കുശേഷവും ബംഗ്ലാദേശ് ജനതയുടെ വിമോചനസമരത്തിൽ നമുക്ക് ഇയ്യിടെയുണ്ടായ വിജയത്തിനുശേഷവും. ഇതോടെ മറെറാരു 75 ദശലക്ഷങ്ങളും നമ്മുടെ വർഗ്ഗീയേതര ദേശീയതയുടെയും ജനാധിപത്യത്തിന്റെയും സോഷ്യലിസത്തിന്റെയും പുരോഗമനനയത്തിൽ നമ്മോടൊപ്പം യോജിച്ചിരിക്കുകയാണ്. ശേഷമുള്ള പാക്കിസ്ഥാൻരാഷ്ട്രവും ഈ സംഭവങ്ങളുടെ സ്വാധീനം മനസ്സിലാക്കിക്കൊണ്ടു് ഇതേവരെയുള്ള അതിന്റെ നിഷേധാത്മകവും നിർവീര്യവുമായ നയപരിപാടികൾ മാററി സാധകമായ നയപരിപാടികളംഗീകരിക്കാനുള്ള സാദ്ധ്യതകളും തെളിഞ്ഞിരിക്കുകയാണ്. നാം ഇരുമ്പു ചുട്ടു പഴുക്കുമ്പോൾ അതിനെ അടിച്ചു പരത്തേണ്ടതുണ്ട്. ഈ സർവ്വകലാശാലയും നമ്മുടെ മററു സർവ്വകലാശാലകളും ഇപ്പോൾത്തന്നെ ഭാരതീയവിദ്യാഭ്യാസത്തെ സുശിക്ഷിതമായ നമ്മുടെ മനുഷ്യോർജ്ജവിഭവങ്ങളെ മുക്തമാക്കുന്നതിനും വർദ്ധിപ്പിക്കുന്നതിനും ഉന്മുഖമാക്കിത്തീർക്കേണ്ടതുണ്ട്. ബ്രഹ്മപുത്രാനദിയേയും നമ്മുടെ മററു നദികളെയും മററു ഭൂഗർഭശക്തികളേയും രാഷ്ട്രവികസനത്തിനുവേണ്ടി മെരുക്കിയെടുത്തുകൊണ്ടു് നാം ഭൗതികോർജ്ജത്തെ ഉല്പാദിപ്പിക്കുകയും മുക്തമാക്കുകയും ചെയ്യുന്നുണ്ട്. എന്നാൽ നാം മുക്തമാക്കേണ്ടതും മെരുക്കിയെടുത്തു സർഗ്ഗാത്മകമാക്കിത്തീർക്കേണ്ടതുമായ പരമോർജ്ജം കോടിക്കണക്കിലുള്ള നമ്മുടെ ജനതയിൽ ഉറങ്ങിക്കിടക്കുകയാണ്. അതു് ഉണർന്നിരിക്കുന്നു; എന്നാൽ അഭ്യസ്തവിദ്യരായ യുവജനങ്ങളിൽ അതു് അസ്വസ്ഥമായിക്കിടക്കുന്നു. സാമൂഹികവും സ്ഥാപനപരവുമായ വിദ്യാഭ്യാസത്തിന്റെ പരമലക്ഷ്യം അതാണ്. മനുഷ്യന്റെ ആത്മീയവളർച്ചയുടെയും വികാസത്തിന്റെയും പ്രഥമഘട്ടവും അതുതന്നെ. ഭൗതികശാസ്ത്രങ്ങളുടെയും സാങ്കേതികവിദ്യയുടേയും മാനുഷികപ്രസക്തിയും അതുതന്നെയാണ്. വിദ്യാഭ്യാസത്തിനുള്ള മുതൽമുടക്കു് മനുഷ്യനുള്ള മുതൽമുടക്കാണ്;

അവൻെറ വളൎച്ചയ്ക്കും വികാസത്തിന്നും പൂൎത്തീകരണത്തിന്നും വേണ്ടി യുള്ളതു്. ഇപ്രകാരം വിദ്യാഭ്യാസത്തിന്നും ശാസ്ത്രത്തിന്നും മതത്തി ന്നും മനുഷ്യവികാസമെന്ന ഒരു പൊതുവായ ലക്ഷ്യവും പ്രസക്തിയു മാണുള്ളതു്. നാമെല്ലാം നമ്മുടെ രാജ്യത്തു് കാണാനാഗ്രഹിക്കുന്ന മാനവമഹത്ത്വത്തിൻെറ വൈവിധ്യമാൎന്ന സമ്പത്തു് ഉല്പാദിപ്പിക്കുന്ന തിന്നും മനുഷ്യജീവിതകേദാരം ഫലപുഷ്ടമാക്കുന്നതിന്നും അവ ഒന്നി ച്ചൊഴുകേണ്ടതുണ്ടു്.

## 16 മാനസിക–സാമൂഹ്യപരിണാമം

ആധുനികജൈവശാസ്ത്രം അതിൻെറ 2-ാം ശതകത്തിലെ രൂപ ത്തിൽ ഭൗതികശാസ്ത്രത്തെ വേദാന്തമനുസരിച്ചുള്ള മതശാസ്ത്രവുമായി കൂടുതൽ അടുപ്പിക്കുന്ന തരത്തിൽ മനുഷ്യസ്വഭാവത്തിൻെറയും മനുഷ്യ വിധിയുടേയും മനോഹരമായ ഒരു ദൎശനം നമുക്കു് കാഴ്ചവെയ്ക്കുന്നു. ശാരീരികജൈവതലത്തിൽനിന്നു മാനസികസാമൂഹ്യതലത്തിലേയ്ക്കും എണ്ണത്തിൻെറ സ്ഥാനത്തുനിന്നും ഗുണത്തിൻെറ സ്ഥാനത്തേയ്ക്കുള്ള മാനദണ്ഡത്തിൻെറ മാററത്തിലേയ്ക്കും ജൈവപരമായ സംതൃപ്തി, ജൈ വപരമായ അതിജീവനം, മനുഷ്യതലത്തിന്നു മുമ്പുള്ള തലത്തെ ഭരി ക്കുന്ന എണ്ണത്തിലുള്ള വൎദ്ധനവു് എന്നിവയിൽനിന്നു പൂൎത്തീകരണ മെന്ന സങ്കല്പത്തിലേയ്ക്കുമുള്ള പരിണാമത്തിൻെറ ഉദയവുമായി ബന്ധ പ്പെട്ടതാണു് ആ ദൎശനം. മനുഷ്യയുക്തജീവിതത്തിൻെറ ഗുണപരമായ നിലവാരം ഉയൎത്തുന്നതുമായി നേരിട്ടു ബന്ധമുള്ളതാണു് വിദ്യാഭ്യാ സം. നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിൽനിന്നു സമൂഹത്തിൻെറ വിശാലലോകത്തിലേയ്ക്കു് കടന്നുവരുന്ന സ്ത്രീപുരുഷന്മാരുടെ ഗുണ പരമായ മേന്മ എങ്ങനെയുള്ളതാണു്. നാം നമ്മോടുതന്നെ ചോദി ക്കേണ്ടതും നാം തന്നെ ഉത്തരം കണ്ടു പിടിക്കേണ്ടതുമായ ചോദ്യമാ ണിതു്. എണ്ണത്തേക്കാൾ മനുഷ്യൻെറ ഗുണപരമായ മേന്മയ്ക്കുവേ ണ്ടിയുള്ള ശ്രമം അംഗീകരിക്കപ്പെട്ടുമോ എന്ന ചോദ്യം ലോകമാ സകലം ചോദിക്കപ്പെടുന്ന ഒരു ചോദ്യമാണു്. ജൂലിയൻ ഹക്സ്‌ലി യുടെ വാക്കുകളിൽ ('പരിണാമദൎശനത്തെക്കുറിച്ചുള്ള പ്രഭാഷണം', 'ഡാർവിന്നുശേഷമുള്ള പരിണാമം', വോള്യം III. ചിക്കാഗോ യൂനിവേഴ്സിററി പ്രസ്സ്, പേജ്. 259.):

'ജനസംഖ്യാസ്ഫോടനംപോലെ ഈ ഉപഭോഗസ്ഫോടന ത്തിന്നു് വളരെക്കാലം തുടൎന്നുനില്ക്കാൻ കഴിയുകയില്ല. അതു് സ്വാ ഭാവികമായിത്തന്നെ സ്വയം പരാജയപ്പെടുത്തുന്ന ഒരു പ്രക്രിയയാ ണു്. വിളംബംവിനാ മനുഷ്യൻെറ ആവശ്യങ്ങളുടെ എണ്ണം കൃത്രിമ മായി വൎദ്ധിപ്പിച്ചുകൊണ്ടിരിക്കുന്ന ഒരു വ്യവസ്ഥയിൽനിന്നു നാം തെന്നിമാറേണ്ടിവരികയും ആത്മീയവും മാനസികവും അതുപോലെ

തന്നെ ഭൗതികവും ശാരീരികവും ആയ യഥാർത്ഥമനുഷ്യാവശ്യങ്ങളുടെ ഗുണപരമായ സംതൃപ്തിയെ ലക്ഷ്യംവെച്ചുകൊണ്ടുള്ള മറ്റൊരു വ്യവസ്ഥയെ പടുത്തുയർത്തേണ്ടിവരികയും ചെയ്യും. മനുഷ്യന്റെ ഓരോ പദ്ധതിയും പ്രയോജനം നോക്കിമാത്രം വിലയിരുത്തുന്ന—ഇതുവഴി വിലയിരുത്തുന്ന ആ ഭൗതികമായ പ്രയോജനം വിശിഷ്യ മറ്റേതെങ്കിലുമൊരാൾക്ക് ലാഭം നേടിക്കൊടുക്കുന്ന പ്രയോജനം മാത്രം നോക്കി വിലയിരുത്തുന്ന വിനാശകരമായ ശീലം ഉപേക്ഷിക്കുകയെന്നതാണ് ഇതിന്നർത്ഥം.

'കൂടുതൽ മനുഷ്യർക്ക് മഹത്തരമായ പൂർത്തീകരണം സാദ്ധ്യമാക്കിത്തീർക്കുകയും മനുഷ്യസമൂഹങ്ങൾക്ക് സമ്പൂർണ്ണനേട്ടം കൈവരുത്തുകയും ചെയ്യുന്നതാണ് മനുഷ്യന്റെ ലക്ഷ്യമെന്ന് നാം യഥാർത്ഥത്തിൽ വിശ്വസിക്കുന്നുവെങ്കിൽ (യഥാർത്ഥവിശ്വാസം അതെത്രതന്നെ അത്യാവശ്യമായതാണെങ്കിലും അത്രയൊന്നും സുകരമല്ല.) പ്രയോജനം അതിന്റെ ഔപചാരികമായ അർത്ഥത്തിൽ അതിന്ന് വിധേയമായിത്തീരും. ഭൗതികവസ്തുക്കളുടെ ഉല്പാദനത്തിന്റെ അളവ് തീർച്ചയായും മനുഷ്യന്റെ പ്രാഥമികാവശ്യങ്ങളെ നിറവേറ്റുന്നതിന്റെ അടിസ്ഥാനമായിരിക്കേണ്ടതു് ആവശ്യമാണ്. എന്നാൽ അതു് ഒരതിർത്തിവരെമാത്രം. ഒരു പ്രത്യേക എണ്ണത്തിൽക്കൂടുതൽ കലോറികളോ, മദ്യവിരുന്നുകളോ ടി. വി. സെറ്റുകളോ അലക്കുയന്ത്രങ്ങളോ ഓരോരുത്തർക്കും ഉണ്ടാകുന്നതു് അനാവശ്യമാണെന്നുമാത്രമല്ല അനഭിലഷണീയവുമാണ്. ഭൗതികപദാർത്ഥങ്ങളുടെ ഉല്പാദനത്തിന്റെ അളവ് കൂടുതൽ ലക്ഷ്യത്തിലേയ്ക്കുള്ള മാർഗ്ഗം മാത്രമായിരിക്കണം, അതുതന്നെ ലക്ഷ്യമാകരുതു്.'

പരിണാമത്തിൽ മനുഷ്യന്റെ പ്രാധാന്യത്തെയും വർഗ്ഗപരമായ പൈതൃകത്തിന്നുപരിയുള്ള അവന്റെ സാംസ്കാരികമായ പൈതൃകത്തിന്റെ പ്രാമുഖ്യത്തെയും ഊന്നിക്കൊണ്ടു് തന്റെ മുമ്പത്തെ പ്രഭാഷണത്തിൽ ജൂലിയൻഹക്സ്‌ലി പറയുകയുണ്ടായി (അതേ പുസ്തകം. പേജ്. 251):

'മനുഷ്യന്റെ പരിണാമം ജൈവപരമല്ല; മാനസിക–സാമൂഹ്യമാണ്. സഞ്ചിതമായ സ്വയം പുനരുല്പാദനത്തിന്റെയും മാനസികപ്രവർത്തനങ്ങളുടെയും അവയുടെ ഉല്പന്നങ്ങളുടെയും സ്വയം വ്യത്യസ്തതകളും ഉൾക്കൊള്ളുന്ന സാംസ്കാരിക പാരമ്പര്യത്തിന്റെ യന്ത്രസംവിധാനമാണ് അതിനെ നിയന്ത്രിക്കുന്നതു്. അതിനാൽ ശാരീരികവും ജൈവപരവുമായ സംഘടനസ്വരൂപകരം പ്രത്യയശാസ്ത്രപരമായതും അറിവിന്റെയും ആശയങ്ങളുടെയും വിശ്വാസങ്ങളുടേതുമായ പുതിയ മാനസികഘടനാസമ്പ്രദായത്തിലേയ്ക്കുള്ള കുതിച്ചുചാട്ടങ്ങളിൽക്കൂടി

യാണ് മനുഷ്യദശയിലെ പരിണാമത്തിന്റെ ഉന്നതമായ പടികളിലേയ്ക്ക് എത്തുന്നത്.'

ആധുനിക പാശ്ചാത്യശാസ്ത്രവിജ്ഞാനം നമ്മുടെ സ്വന്തം നാടിന്റെ പക്വവും ചിരപുരാതനവുമായ ദാർശനികവും ആത്മീയവുമായ ജ്ഞാനവുമായി സമരസപ്പെട്ടുപോകുകയാണ്. ആധുനിക പാശ്ചാത്യനാടുകൾക്ക് ഈ ജ്ഞാനത്തിന്റെ ഒരു സ്പർശം അടിയന്തിരാവശ്യമായിത്തീർന്നിരിക്കുന്നു. നമ്മുടെ വ്യാവസായികോല്പാദനത്തിന്റെ പുരോഗതിക്കും ജനസംഖ്യ രൂക്ഷമായി പരിമിതപ്പെടുത്തുന്നതിനും ഊർജ്ജസ്വലമായി ശ്രമിക്കുമ്പോൾത്തന്നെ അത്രയും ഊർജ്ജസ്വലതയോടെ സാമ്പത്തികവും ആത്മീയവുമായ മൂല്യങ്ങളുൾക്കൊള്ളുന്ന വിദ്യാഭ്യാസത്തിൽക്കൂടി നമ്മുടെ ജനതയുടെ ഗുണപരമായ പോഷണം ഉറപ്പുവരുത്തുന്ന നടപടികൾ സ്വീകരിക്കുകയും വിജ്ഞാനത്തിന്റെയും ബുദ്ധിവികാസത്തിന്റെയുംകൂടെ മാനസിക സാമൂഹ്യപരിണാമത്തിന്റെയും അതായത് സ്വഭാവനിഷ്ഠയുടെയും അപ്പ്ണബോധത്തിന്റെയും സേവനമനോഭാവത്തിന്റെയും വിളവുകൾ കൊയ്തെടുക്കാനും കൂടി നാം ശ്രമിക്കേണ്ടതാണ്.

## 17 ഒരു പുതിയതരം രാജ്യദ്രോഹത്തെക്കുറിച്ച് വിവേകാനന്ദന്റെ താക്കീത്

നിർഭാഗ്യവശാൽ ഏറ്റവും അഭികാമ്യരംഗങ്ങളായ കാർഷികരംഗത്തും വ്യാവസായികോല്പാദനരംഗത്തും വിദ്യാഭ്യാസരംഗത്തും അത്രതന്നെ അഭികാമ്യമല്ലാത്ത ധനസമ്പാദനരംഗത്തും ഇന്ത്യക്കാരായ നാം എണ്ണത്തിന്റെ പിന്നാലെ മാത്രമാണ് പോകുന്നത്. നമുക്ക് ഒരു യഥാർത്ഥവെല്ലുവിളിയായിത്തീർന്നിട്ടുള്ള ജനസംഖ്യയുടെ കാര്യത്തിലും എണ്ണത്തിന്റെ പ്രതിഭാസമാണ് നമുക്ക് എപ്പോഴുമുള്ളത്. ഇന്ന് ഈ രംഗങ്ങളെല്ലാം ഗുണത്തിന്മേലുള്ള ഊന്നൽ കയ്യടക്കേണ്ടതുണ്ട്. സ്വതന്ത്രരും ഉത്തരവാദിത്വബോധമുള്ളവരുമായ പൗരന്മാരെ, ആത്മീയവികാസത്തിന്റെ അതായത് മാനസിക-സാമൂഹ്യപരിണാമത്തിന്റെ ആദ്യത്തെ പടികളിൽ പ്രവേശിച്ച മനുഷ്യരുടെ ഉത്തമമാതൃകകളെ വാർത്തുവിടുന്നതിനോ, അല്ല കൂടുതൽ കൂടുതൽ കൗശലക്കാരെയും കപടബുദ്ധികളെയും വാർത്തെടുക്കുന്നതിന്നോ ശ്രമിക്കുന്നതെന്ന് നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങൾ സ്വയം ചോദിക്കേണ്ടതുണ്ട്. രാഷ്ട്രത്തിന്ന് ഇന്നു കൂടുതൽ കൂടുതൽ സംസ്കൃതരായ സ്ത്രീപുരുഷന്മാരെ – അപ്പ്ണബോധമുള്ള ശാസ്ത്രജ്ഞന്മാരെയും ദേശാഭിമാനികളെയും മററു തൊഴിലുകളിലേർപ്പെട്ടവരെയും ആവശ്യമുണ്ട്. [illegible] വർഷങ്ങൾക്കുമുമ്പ് യു. എസ്. എ. യിൽ നിന്നയച്ച ഒരു

കത്തിൽ ഗുണപരമായ ഈ മാനദണ്ഡത്തെയും നമ്മുടെ സ്ത്രീപുരുഷന്മാരിൽ ആത്മീയവളർച്ച ഉണ്ടാകേണ്ട ആവശ്യകതയെക്കുറിച്ചും വിവേകാനന്ദൻ ശക്തമായ ഒരു വാക്യത്തിൽ പരാമർശിക്കുകയുണ്ടായി. (കംപ്ലീറ്റ് വർക്സ് വാല്യം. 5, പേജ്. 58):

'ദശലക്ഷക്കണക്കിൽ ജനങ്ങൾ വിശപ്പിലും അജ്ഞതയിലും കഴിയുന്നകാലത്തോളം അവരുടെ ചെലവിൽ അഭ്യസ്തവിദ്യരായിത്തീർന്നിട്ടുള്ളവരും അവരുടെ കാര്യത്തിൽ അല്പംപോലും ശ്രദ്ധിക്കാത്തവരുമായ ഓരോരുത്തനെയും ഞാൻ രാജ്യദ്രോഹിയായി കണക്കാക്കും.'

അത്രത്തോളം ശക്തമായ ഭാഷയിൽത്തന്നെപൊതിഞ്ഞ എത്ര ശക്തമായ വികാരം! രാഷ്ട്രീയമായ രാജ്യദ്രോഹം നമുക്കെല്ലാമറിയാം; എന്നാൽ അതു് ഒരു സാമാന്യസംഭവമല്ല. സ്വാമിജിയാകട്ടെ മറ്റൊരുതരം രാജ്യദ്രോഹത്തെക്കുറിച്ചാണ് സംസാരിക്കുന്നതു്. സമൂഹത്തിൽ അഭ്യസ്തവിദ്യരെന്ന വിഭാഗത്തിൽപ്പെട്ട പലരും വൻതോതിൽ നടത്തുന്ന ഈ രാജ്യദ്രോഹം നാം കാണുന്നുണ്ടു്. വിദ്യാഭ്യാസം വളരെ പണച്ചെലവുള്ള ഒരു പ്രക്രിയയാണ്. ഒരു ബിരുദധാരിയെ സൃഷ്ടിക്കണമെങ്കിൽ 15000 മുതൽ 20000 രൂപവരെ ചെലവുവരും. വൈദ്യശാസ്ത്രബിരുദധാരിയെയോ എഞ്ചിനീയറെയോ മററു സാങ്കേതിക ബിരുദധാരിയെയോ സൃഷ്ടിക്കുന്നതിന്നു് ഇതിൻെറ നാലുമടങ്ങു് ചെലവുവരും. ഈ വമ്പിച്ച ചെലവിൻെറ ഒരു ചെറിയ അംശം മാത്രമേ ഒരു കുട്ടി ഫീസിനത്തിൽ നല്കുന്നുള്ളു ബാക്കിസംഖ്യയെല്ലാം സർക്കാർ അതായതു് നികുതിദായകർ നല്കുന്നതാണ്. ഈ ഭാരിച്ച ചെലവുവരുന്ന വിദ്യാഭ്യാസമൊക്കെ ലഭിച്ചിട്ടും നമ്മിൽപ്പലരും ബഹുജനങ്ങളെ അവഗണിക്കുകയാണ്. നമ്മുടെ ദശലക്ഷങ്ങളെ സേവിക്കുന്നതിന്നു നമ്മുടെ വിദ്യാഭ്യാസം ഉപയുക്തമാക്കുവാൻ നാം ഒരിക്കലും ശ്രദ്ധിക്കാറില്ല; അവക്കു ആധുനികവിജ്ഞാനവും ആശയങ്ങളും നല്കുന്നതിന്നോ അവരെ ഉയർത്തുന്നതിന്നു് ഹസ്താവലംബം നല്ലാനോ നാം മിനക്കെടാറില്ല. നാം വിദ്യാഭ്യാസത്തെ സ്വാത്മപരമായി ധനം വാരിക്കൂട്ടുന്നതിന്നും സമൂഹത്തിൻെറ ഉയന്ന പടികളിൽ ആരോഹണം ചെയ്യുന്നതിന്നും സ്വയം വീപ്പിക്കുന്നതിന്നും ഉപയോഗിക്കുകയാണ്.

അതു് വിദ്യാഭ്യാസമാണോ? അതു് സാമൂഹ്യനീതിയാണോ? അതു് ഗുണവർദ്ധനവാണോ? നാമിന്നു് ഈ ചോദ്യങ്ങൾ സ്വയം ചോദിക്കേണ്ടതും നമ്മുടെ വിദ്യാഭ്യാസത്തിൽക്കൂടി അത്തരം രാജ്യദ്രോഹികളെ വാർത്തെടുക്കുന്നതു് തടയേണ്ടതുമുണ്ടു്. നമ്മുടെ വിദ്യാസമ്പന്നരിൽ സർഗ്ഗാത്മകമായ ഒരു ന്യൂനപക്ഷം അത്തരം രാജ്യദ്രോഹിക

ളാകാൻ കൂട്ടാക്കാത്തവരുണ്ട്. ഇന്നു നമ്മുടെ ഇന്ത്യയിൽ വല്ല പുരോഗതിയും കാണുന്നുണ്ടെങ്കിൽ അവ അവരുടെ ബുദ്ധിശക്തികൊണ്ടും കഠിനാദ്ധ്വാനംകൊണ്ടും ദേശാഭിമാനപരമായ അർപ്പണബോധം കൊണ്ടും നേടിയിട്ടുള്ളതാണ്. നമ്മുടെ രാജ്യം ഇനിയും ത്വരിതഗതിയിൽ പുരോഗമിക്കുന്നതു് നാം കാണണമെങ്കിൽ ഒരളവോളം ആത്മീയ വികാസം സിദ്ധിച്ച നിരവധിയുവജനങ്ങളെ നമ്മുടെ വിദ്യാഭ്യാസത്തിൽക്കൂടി സൃഷ്ടിച്ചു വിടാനുള്ള ഊർജ്ജസ്വലമായ നടപടികൾ നാം സ്വീകരിക്കേണ്ടതാണ്. ഈ സത്യം ഇന്നു നമ്മുടെ രാഷ്ട്രത്തിന്റെ ആത്മാവിൽ വിശിഷ്യ നമ്മുടെ യുവതലമുറയിൽ പ്രചരിക്കപ്പെടേണ്ടതുണ്ട്.

## 18 സത്ത്വത്തിന്നധീനമായ രജസ്സ്

ഞാൻ നേരത്തെ ഇന്നത്തെ യുവജനങ്ങളുടെ ചൈതന്യത്തെക്കുറിച്ചു്, നമ്മുടെ കൊച്ചു കുട്ടികളിലും കൂടി പ്രകടമാകുന്ന ചൈതന്യത്തെക്കുറിച്ചു് പറയുകയുണ്ടായല്ലോ. നമ്മുടെ കഴിഞ്ഞ തലമുറകളിലൊന്നും കാണാത്ത ഒരളവുവരെയുള്ള നിർഭയത്വവും ചലനാത്മകതയും ആത്മവിശ്വാസവും അവരിൽ കാണപ്പെടുന്നുണ്ട്. നമ്മൾക്കു് നഷ്ടം വന്നുപോയ നമ്മുടെ മിക്ക നേതാക്കൾക്കും ഇന്നും നഷ്ടപ്പെട്ടു കൊണ്ടിരിക്കുന്ന അവക്രത എന്നഗുണം നമ്മുടെ കുട്ടികളിൽ ഇന്നു ദൃശ്യമാണ്. അവക്കു് തോന്നുന്നതു് അവർ നേരിട്ടു് പ്രകാശിപ്പിക്കുന്നു. നിങ്ങളേക്കുറിച്ചു് അവക്കു് എന്തു തോന്നുന്നുവോ അതു് അവർ നേരിട്ടു് പറയുന്നു. അവർ പൊതുവേ വക്രബുദ്ധികളോ ദ്രോഹികളോ അല്ല. നമ്മുടെ വിദ്യാഭ്യാസത്തിന്നു് ഇന്നേവരെയുണ്ടായതിനേക്കാൾ കൂടുതൽ സുസംസ്കൃതരായ മനുഷ്യരെ വാർത്തെടുക്കുന്നതിന്നുള്ള അസംസ്കൃത പദാർത്ഥങ്ങളായ മഹത്തായ ആസ്തികളാണവർ. നമ്മുടെ വിദ്യാഭ്യാസത്തിന്നു് രജസ്സിന്റെ ഊർജ്ജമെന്നു് വേദാന്തം വിശേഷിപ്പിക്കുന്ന ഇത്തരം ഊർജ്ജസംഭരണികളായ മനുഷ്യരെ ഇതുവരെ ലഭിച്ചിട്ടില്ല. വിവേകാനന്ദൻ ഇന്നു നമ്മുടെ കൂടെയുണ്ടായിരുന്നെങ്കിൽ നമ്മുടെ കുട്ടികളിലുള്ള ഈ ഊർജ്ജവിഭവത്തെ സ്വാഗതം ചെയ്യുമായിരുന്നു. അദ്ദേഹത്തിന്റെ ജീവിതത്തിലെ സുപ്രധാനമായ ഒരു സംഭവം ഇതു വെളിവാക്കുന്നുണ്ട്. അദ്ദേഹം അമേരിക്കയിൽനിന്നു ഇന്ത്യയിലേയ്ക്കു് മടങ്ങുകയായിരുന്നു. കപ്പലിലുണ്ടായിരുന്ന അദ്ദേഹത്തിന്റെ സഹയാത്രികനും സുഹൃത്തുമായ ഒരാൾ പറഞ്ഞു. സ്വാമിജി അങ്ങയുടെ ഇന്ത്യക്കാർ വളരെ ധാർമ്മികരാണ്. 'നിങ്ങളെന്താണങ്ങനെ പറയുന്നതു്?' സ്വാമിജി ചോദിച്ചു അവർ ഇപ്രകാരം ഉത്തരം നല്കി. 'ഇംഗ്ലണ്ടിലും അമേരിക്കയിലും കുററകൃത്യങ്ങൾ പെരുകുന്നു. ഇന്ത്യയിലാകട്ടെ വളരെ കുറച്ചു കുററകൃത്യങ്ങളേ ഉണ്ടാകുന്നുള്ളൂ' ഏതൊരു

ദേശസ്നേഹിയും തൻെറ രാജ്യത്തിലെ ജനങ്ങളെക്കുറിച്ച് ഒരു വിദേശി ഇങ്ങനെ പ്രശംസിക്കുമ്പോൾ ആ മുഖസ്തുതിയിൽ മയങ്ങിപ്പോകുമായിരുന്നു. എന്നാൽ സ്വാമി വിവേകാനന്ദൻ അങ്ങനെയായിരുന്നില്ല. നമ്മുടെ അന്നത്തെ നന്മയുടേയും മൃദുലതയുടേയും പിന്നിൽ ഒളിഞ്ഞു കിടക്കുന്ന പ്രബലമായ ഒരു ദൗർബ്ബല്യത്തെ അദ്ദേഹം കണ്ടുപിടിച്ചിരുന്നു. അതിനാൽ വിഷാദസ്വരത്തിൽ അദ്ദേഹം മറുപടി പറഞ്ഞു: 'അതു് മറെറാരു വിധത്തിലായിരുന്നെങ്കിൽ എന്നു ഞാൻ ആശിക്കുകയാണു്. കുറേക്കൂടി അധികം കുററകൃത്യങ്ങൾ ഇന്ത്യയിൽ ഉണ്ടാകേണ്ടിയിരുന്നുവെന്നു ഞാൻ ആശിക്കുന്നു. എൻെറ ജനങ്ങൾക്കു് കുററകൃത്യങ്ങൾ ചെയ്യാനുള്ള ശക്തിപോലുമില്ല !'

അദ്ദേഹം നമ്മുടെ ജനങ്ങളിൽ സത്ത്വത്തിൻെറ ശാന്തതയുടെ മൂടുപടമണിഞ്ഞ തമസ്സു്, ആലസ്യമാണു് കണ്ടതു്. നമ്മുടെ ജനങ്ങളിൽ പലരും നല്ലവരാകുന്നതു് ബുദ്ധിപരമായി ചിന്തിച്ചിട്ടോ സ്വമേധയാ നല്ലവരാകേണമെന്നു് വിചാരിച്ചിട്ടോ അല്ല. ആചാരത്തിന്നും അധികാരത്തിന്നും വഴങ്ങിയിട്ടാണു് എന്നു അദ്ദേഹം മനസ്സിലാക്കിയിരുന്നു. അത്തരം പ്രത്യേകസാഹചര്യത്തിലുള്ള നന്മയും മൃദുലതയും സാഹചര്യങ്ങളുടെ പരീക്ഷണത്തെ നേരിടേണ്ടിവരുമ്പോൾ ഉത്തമഗുണങ്ങളല്ലാതായിത്തീരും. ഇന്നു സ്വാമി വിവേകാനന്ദൻ നമ്മോടൊപ്പമുണ്ടായിരുന്നെങ്കിൽ നമ്മുടെ ജനങ്ങൾ വിശിഷ്യ യുവാക്കൾ താമസികരല്ലെന്നും അവർക്കു് കുററകൃത്യങ്ങൾ ചെയ്യാനുള്ള കരുത്തുണ്ടെന്നും കണ്ടു് സന്തോഷിക്കുമായിരുന്നു. ഇന്ത്യയിലെ യുവാക്കൾക്കു് കുററകൃത്യങ്ങൾ ചെയ്യാൻ കഴിയും. നമുക്കു് ബസ്സു് കത്തിക്കാൻ കഴിയും. അത്തരം പല കൃത്യങ്ങളും ചെയ്യാൻ കഴിയും. തമസ്സിൽനിന്നു രജസ്സിലേയ്ക്കുള്ള ഈ ഉണർന്നെഴുന്നേല്ക്കലിനെ അദ്ദേഹം സന്തുഷ്ടിയോടെ സ്വാഗതം ചെയ്യുമായിരുന്നു. കാരണം അതാണു് എല്ലാ വിദ്യാഭ്യാസത്തിന്നും മനുഷ്യനിർമ്മിതിക്കും രാഷ്ട്രനിർമ്മാണത്തിന്നും അത്യാവശ്യമായ അസംസ്കൃതപദാർത്ഥം. എന്നാൽ അതൊരു അസംസ്കൃതപദാർത്ഥം മാത്രമാണു്. അതു് ആദ്യത്തെ പടിമാത്രം. രണ്ടാമത്തെ പടിയാകട്ടെ ആ രാജസഊർജ്ജത്തെ സാത്ത്വികോർജ്ജമായി സുശിക്ഷിതമായും രചനാത്മകമായും സർഗ്ഗാത്മകമായും രൂപാന്തരപ്പെടുത്തുകയെന്നതാണു്. യുവചൈതന്യവും ഊർജ്ജവും ഉള്ളതുകൊണ്ടുമാത്രം സംതൃപ്തരാകരുതെന്നും അതിനെ സ്വതന്ത്രവും ഉത്തരവാദിത്വവുമുൾക്കൊള്ളുന്ന പൗരത്വമാക്കി മാററുന്നതിന്നു വേണ്ടിയും അതുവഴി അതവരുടെ രാഷ്ട്രത്തിൻെറ വിഭവമാക്കി എണ്ണത്തിലും ഗുണത്തിലും വർദ്ധിപ്പിക്കുന്നതിന്നും ശാസ്ത്രത്തിൻെറയും സാങ്കേതികതയുടെയും വ്യവസായത്തിൻെറയും ഭൗതികമായ ഊർജ്ജവിഭവത്തിന്നനുസൃതമായി അതിനെ വികസിപ്പിക്കുന്നതിന്നും സുശിക്ഷിതമാക്കുന്നതിന്നും സ്വാമിജി യുവജനങ്ങളെ ഉപദേശിക്കുമായിരുന്നു.

ഇതാണ് സ്വഭാവനിഷ്ഠയോടും സാമൂഹ്യദർശനത്തോടും യോജിപ്പിക്കപ്പെട്ട മനുഷ്യൻെറ കാര്യക്ഷമത. സ്വാമി വിവേകാനന്ദൻെറ ഭാഷയിൽ ഇതാണ് മനുഷ്യനിർമ്മിതിക്കും രാഷ്ട്രനിർമ്മിതിക്കുമുള്ള വിദ്യാഭ്യാസം. അത്തരത്തിലുള്ള ഒരു വിദ്യാഭ്യാസത്തിന്നു മാത്രമേ നമ്മുടെ രാഷ്ട്രത്തെ മഹത്ത്വത്തിലേയ്ക്ക് നയിക്കാൻ കഴിയുകയുള്ളൂ. നമ്മുടെ വിദ്യാഭ്യാസം മനുഷ്യവികാസത്തിൻെറ അടിയന്തിരഘട്ടത്തിലേയ്ക്ക് നമ്മുടെ യുവജനങ്ങളെ എത്തിക്കുന്നതിന്നു വേണ്ട പോം വഴികൾ കണ്ടെത്തേണ്ടതുണ്ട്. വെറും പ്രക്ഷോഭംകൊണ്ടും അക്രമപ്രവർത്തനങ്ങൾകൊണ്ടും ഇതു് നേടാൻ കഴിയുകയില്ല. നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിൽ സഹകരണത്തിൻെറയും സംഘബോധത്തിൻെറയും സമീപനവും സാഹചര്യവും വളരെയേറെയുണ്ട്. കൂട്ടായുള്ള ചിന്തകളും ഇതിന്നാവശ്യമാണ്. നമ്മുടെ വിദ്യാഭ്യാസത്തിൽ ഹ്രസ്വകാലികവും ഹ്രസ്വവീക്ഷണത്തോടുകൂടിയതുമായ രാഷ്ട്രീയം കടത്തിവിട്ടതിൻെറ ഫലമായി ഇപ്പോഴും നമ്മുടെ യുവചൈതന്യം വിനാശകരവും ആത്മനിഷേധകവുമായ തരത്തിലായിത്തീർന്നിരിക്കുകയാണ്. തമസ്സിൻെറ നിയന്ത്രണത്തിലുള്ള രജസ്സാണിതു്. അത്തരത്തിലുള്ള രാഷ്ട്രീയത്തിൻെറ വീർപ്പുമുട്ടിക്കുന്ന അടിമത്തത്തിൽനിന്നു ഒരിക്കൽ മോചിപ്പിക്കപ്പെട്ടാൽ നമ്മുടെ വിദ്യാഭ്യാസം രാഷ്ട്രത്തിൻെറ ഊർജ്ജത്തെ സത്ത്വത്തിന്ന് വിധേയമായ രാജസോർജ്ജമായി മാററുന്നതിന്നു സഹായകമായിത്തീരുകയും അതു് നമ്മുടെ ശൈശവദശയിലിരിക്കുന്ന ജനാധിപത്യത്തിൻെറയും നമ്മുടെ ജനങ്ങളുടെയും വളർച്ചയ്ക്കും വികാസത്തിന്നും ഉപയുക്തമായ നിശ്ശബ്ദവും ലീനവുമായ സർഗ്ഗാത്മകചൈതന്യമായി മാറുകയും ചെയ്യും. ഹ്രസ്വവീക്ഷണത്തോടുകൂടിയ നമ്മുടെ ദൈനംദിനരാഷ്ട്രീയം വിദ്യാഭ്യാസത്തെ സ്വാധീനിക്കുകയെന്ന ഇന്നത്തെ നിർവീര്യമായ സമ്പ്രദായത്തിന്നുപകരം നമ്മുടെ വിദ്യാഭ്യാസം രാഷ്ട്രീയത്തെ സ്വാധീനിക്കുകയും അതിന്ന് അത്യാവശ്യമായ ദീർഘവീക്ഷണം നൽകുകയും ചെയ്യുന്ന മറിച്ചുള്ള സമ്പ്രദായം കൈവരുത്തുവാൻ ശ്രമിക്കുകയും ചെയ്യേണ്ടകാലം അതിക്രമിച്ചിരിക്കുകയാണ്.

## 19 അമേരിക്കൻ യുവാക്കളിൽ ഭാരതീയ വിജ്ഞാനത്തിൻെറ സ്വാധീനം

യഥാർത്ഥമായ വിദ്യാഭ്യാസപ്രക്രിയയിൽ പങ്കാളികളായവർ അതായതു് നമ്മുടെ അദ്ധ്യാപകന്മാരും വിദ്യാർത്ഥികളും അവരുടെ ദേശാഭിമാനവും സമർപ്പണവും ഇക്കഴിഞ്ഞ ബംഗ്ലാദേശ് പ്രതിസന്ധിയിൽക്കാണിക്കുകയുണ്ടായി. മുഴുവൻ രാഷ്ട്രവും ആ സന്ദർഭത്തിൻെറ വെല്ലുവിളി നേരിടാൻ എങ്ങനെ ഒററക്കെട്ടായി ഉയർന്നുവെന്നു നാം

കണ്ടു കഴിഞ്ഞു. ആ പ്രതിസന്ധിയും അതിൻെറ വിജയകരമായ പരിഹാരവും നമ്മുടെ രാഷ്ട്രത്തിന്നു് ഒരു പുതിയ ആത്മവിശ്വാസവും സ്വാതന്ത്ര്യാനന്തരകാലഘട്ടത്തിലൊരിക്കലുമില്ലാതിരുന്ന ഒരു പുതിയ ആദർശപരതയും പ്രദാനം ചെയ്തു. നമ്മുടെ വിദ്യാഭ്യാസം സ്വാഗതാർഹമായ ഈ മാററത്തെ കണക്കിലെടുക്കുകയും ആ നേട്ടങ്ങളെ ഉൾക്കൊള്ളുകയും ക്രമേണ രാഷ്ട്രത്തിന്നു മുഴുവനായും ആ നേട്ടത്തെ ഉൾക്കൊള്ളാനുള്ള കഴിവു് കൈവരുത്തുകയും ചെയ്യേണ്ടതാണു്.

നേരത്തെ പറഞ്ഞതുപോലെ ഞാൻ യു.എസ്.എ.യിൽ ഇക്കഴിഞ്ഞകാലത്തു് രണ്ടുതവണ പര്യടനം നടത്തിയിരുന്നു. അവിടത്തെ മിക്ക യുവാക്കളെയും ഒരു പുതിയ ആദർശപരതയുടെ തരംഗം സ്വാധീനിക്കുന്നതു് എന്നെ ഹഠാദാകർഷിച്ചു. ഇപ്പോൾ അമേരിക്കൻ ഗവമേണ്ടു്തന്നെ എങ്ങനെയെങ്കിലും അവസാനിപ്പിക്കാൻ പാടുപെടുന്ന തികച്ചും ബുദ്ധിശൂന്യമായ വിയററ്നാം യുദ്ധത്തിലുള്ള പങ്കാളിത്തത്തിന്നെതിരെയുള്ള സുശക്തമായ പ്രതിഷേധത്തിനുപുറമെ നിലവിലുള്ള ഭൗതികസമൃദ്ധിയുടെ തത്ത്വശാസ്ത്രത്തിന്നും അതിന്നുവേണ്ടിയുള്ള പരക്കംപാച്ചിലിന്നും അതിന്നുപ്രേരകമായ ഭൗതിക-സാങ്കേതികശാസ്ത്രങ്ങൾക്കെതിരായിപ്പോലും അവിടത്തെ യുവതലമുറ പ്രതിഷേധം പ്രകടിപ്പിച്ചുകൊണ്ടിരിക്കുകയാണു്. കഴിഞ്ഞ പത്തുവർഷങ്ങളായി മനുഷ്യൻെറ ഭൗതികതൃഷ്ണയെ സംതൃപ്തമാക്കുന്നതിന്നുവേണ്ടി ധാരാളം ധനം സമ്പാദിക്കുന്നതിന്നു ഉപയുക്തമാകുമാറു് ഉപഭോഗവസ്തുക്കളുടെ ഉല്പാദനം വർദ്ധിപ്പിക്കുന്നതിന്നു് അതിവ്യവസായവല്ക്കരണം ആരംഭിച്ചതിൻെറ ഫലമായുണ്ടായ അന്തരീക്ഷമലിനീകരണത്തിന്നെതിരെ അവരുടെ ഭയാശങ്കകൾ വർദ്ധിച്ചുവരികയാണു്. മനുഷ്യജീവിതത്തിലെ മൂല്യങ്ങളുടെമേലുള്ള പദാർത്ഥവർദ്ധനവിൻെറ ഭീകരമായ ആധിപത്യം നിലവിലുള്ള സാങ്കേതികവിദ്യയുടെ ഭീകരതയ്ക്കും അതിൻെറ പിന്നിലുള്ള ആത്മവിനാശകമായ തത്ത്വശാസ്ത്രത്തിന്നും എതിരെ സുശക്തമായ പ്രതികരണം ഉളവാക്കിയിട്ടുണ്ടു്. രണ്ടാംലോകമഹായുദ്ധത്തിൻെറ അന്ത്യത്തോടുകൂടി പാശ്ചാത്യമനസ്സു് വിശിഷ്യ അമേരിക്കൻമനസ്സു് മനുഷ്യനേയും അവൻെറ ഭാഗധേയത്തേയും കുറിച്ചുള്ള അഗാധതരമായ അന്വേഷണത്തിൽ വ്യാപൃതമാണു്. ആ അന്വേഷണമാകട്ടെ പൗരസ്ത്യചിന്തകളിലേയ്ക്കു് പ്രത്യേകിച്ചും ഇന്ത്യയിലേയ്ക്കും ഇന്ത്യയുടെ വേദാന്തയോഗാദികളിലേയ്ക്കും പാശ്ചാത്യമനസ്സുകളെ നയിച്ചുകൊണ്ടിരിക്കുകയാണു്. ഇന്ത്യയുടെ ദർശനങ്ങളിലേയ്ക്കും ആത്മീയജ്ഞാനത്തിലേയ്ക്കും ഇന്നത്തെ പാശ്ചാത്യരാജ്യങ്ങൾക്കുള്ള ഔന്മുഖ്യത്താൽ ആകൃഷ്ടരാകാതിരിക്കാനോ അതു് ശ്രദ്ധിക്കാതിരിക്കാനോ പാശ്ചാത്യനാടുകളിൽ സന്ദർശനം നടത്തുന്ന ഒരാൾക്കും സാദ്ധ്യമല്ല. വ്യാവ

സായിക സംസ്കാരത്തിന്റെ പ്രതാപവും സമ്പത്തും വിജ്ഞാനവും പാശ്ചാത്യരുടെ ആന്തരജീവിതത്തെ സമ്പന്നമാക്കുന്നതിന്നു് ഉപയുക്തമാക്കേണമെന്നു ഇന്ത്യയുടെ ദാർശനികചിന്തകർ അവരെ ഉപദേശിക്കുന്നു.

ഇതു് അമേരിക്കൻ യുവജനങ്ങളെ ഹഠാദാകർഷിച്ചുകൊണ്ടിരിക്കുകയാണു്. ഇന്നു് അമേരിക്കയുടെ വിദ്യാഭ്യാസത്തിൽ മതം ഒരു പ്രധാന പഠനവിഷയമായിത്തീർന്നിട്ടുള്ളതു് എന്നെ അത്ഭുതപ്പെടുത്തി. പല സർവ്വകലാശാലകളിലും കോളേജുകളിലും മതം ഐച്ഛികവിഷയമായി എടുക്കുന്ന വിദ്യാർത്ഥികളുടെ സംഖ്യ വർദ്ധിച്ചുകൊണ്ടിരിക്കുകയും ശാസ്ത്രവും സാങ്കേതികവിദ്യയും പഠിക്കുന്നവരുടെ എണ്ണം കുറഞ്ഞു കുറഞ്ഞു വരികയുമാണു്. ആകെയുള്ള 600 വിദ്യാർത്ഥികളിൽ 400 ഉം മതം ഐച്ഛികവിഷയമായി പഠിക്കുന്ന കോളേജുകൾ അവിടെ ഞാൻ കണ്ടു. മതങ്ങളുടെകൂട്ടത്തിൽ ഹിന്ദുമതത്തിന്നും ബുദ്ധമതത്തിന്നുമാണു് കൂടുതൽ പ്രാധാന്യംനല്കിക്കാണുന്നതു്. സാധാരണ ഒരു പാഠ്യവിഷയമെന്ന നിലയ്ക്കല്ല; അഗാധമായ ആത്മീയാന്വേഷണത്വരയോടെയാണു് വിദ്യാർത്ഥികൾ ഇവയുടെ പഠനത്തിൽ നിമഗ്നരാകുന്നതു്. ഈ മനോഭാവത്തോടെയാണു് അവർ വേദാന്തഗ്രന്ഥങ്ങളായ ഉപനിഷത്തുകളും ഭഗവദ്ഗീതയും പഠിച്ചുകൊണ്ടിരിക്കുന്നതു്. നമ്മുടെ ഇന്ത്യയടക്കമുള്ള അന്യനാടുകളിലുള്ള വിദ്യാർത്ഥികളെക്കാൾ മതഗ്രന്ഥങ്ങളെന്നനിലയിൽ പ്രസ്തുതഗ്രന്ഥങ്ങളുടെ പഠനത്തിൽ തൃഷ്ണ കാണിക്കുന്നതു് അമേരിക്കയിലെ വിദ്യാർത്ഥികളാണു്. അളവിന്നുപരിയായി ഗുണത്തെയും പണത്തിന്നുപരിയായി മനുഷ്യനെയും ശാരീരികവും മാനസികവുമായ വളർച്ചയ്ക്കുപരിയായി ആത്മീയവളർച്ചയേയുംകുറിച്ചുള്ള അന്വേഷണത്തിന്റെ ഉദയം ഇവിടെ നാം കാണുന്നു. മനുഷ്യനും മനുഷ്യനും തമ്മിൽ സമ്പർക്കം പുലർത്താനും സ്നേഹിക്കാനും സ്നേഹിക്കപ്പെടാനും ഇതുകൊണ്ടു് മാത്രമേ സാദ്ധ്യമാവുകയുള്ളവെന്നു് അവർക്കു ഇപ്പോൾ ബോദ്ധ്യമായിരിക്കുകയാണു്. സമ്പന്നരായ മാതാപിതാക്കളുടെ ആൺകുട്ടികളും പെൺകുട്ടികളും ഇപ്പോൾ സരളമായ വസ്ത്രധാരണരീതി സ്വീകരിക്കുകയും തങ്ങൾ സമ്പന്നരുടെ സന്താനങ്ങളാണെന്ന അഭിമാനം മനസ്സിൽനിന്നും പെരുമാററത്തിൽനിന്നും നിഷ്ക്കാസനം ചെയ്യുകയും ചെയ്തിരിക്കുകയാണു്. കാരണം അവർ ഇന്നു് മറെറാരുതരം സമ്പത്തിനെക്കുറിച്ചു് അന്വേഷിച്ചുകൊണ്ടിരിക്കുകയാണു്, അതായതു് ഒരു സംസ്കൃതമായ വ്യക്തിപ്രഭാവത്തിന്റെ ആന്തരമായ സമ്പത്തിനെക്കുറിച്ചു്.

## 20 മാനസികസാമൂഹ്യപരിണാമം ആത്മീയവളർച്ചയെന്ന നിലയിൽ

ഞാൻ മുമ്പ് പരാമർശിച്ചതുപോലെ ആധുനികജീവശാസ്ത്രം മാനസികസാമൂഹ്യപരിണാമമെന്നു വിശേഷിപ്പിക്കുന്ന ആത്മീയവളർച്ചയ്ക്ക് അത്യന്താപേക്ഷിതമായ മുന്നോടിയാണ് ത്യാഗം. മനുഷ്യൻെറ പരിണാമം ജൈവപരമല്ല, മാനസികസാമൂഹ്യമാണെന്ന് അതു് അഭിപ്രായപ്പെടുന്നു. അതിനാൽ മനുഷ്യൻെറ മനസ്സാണ് ശരീരത്തിൻെറ പരിമിതികൾക്കതീതമായി വികസിക്കുകയും വളരുകയും ചെയ്യേണ്ടതു്. സമൂഹത്തിലെ ദശലക്ഷക്കണക്കിലുള്ള മനസ്സുകളുമായി അതു് ഏകീഭവിക്കുകയും സ്നേഹവും സേവനവും അവയിൽ സമർപ്പിക്കുകയും ചെയ്യേണ്ടതാണ്. അതാണ് വേദാന്തത്തിൽ നാം ആത്മീയവളർച്ചയെന്നു വിളിക്കുന്ന മാനസിക-സാമൂഹ്യപരിണാമം. ശാരീരികവളർച്ചയുടെയും ബുദ്ധിവികാസത്തിൻെറയുമൊപ്പം ഒരു കുട്ടിയെ ആത്മീയവികാസത്തിൻെറ പാതയിലേയ്ക്കും നാം നയിക്കേണ്ടതുണ്ട്. അപ്പോൾ മാത്രമേ മററു ജനങ്ങളുമായി സമ്പർക്കത്തിലേപ്പെടാനും പരസ്പരം സ്നേഹിക്കാനും സദാചാരബോധവും മനുഷ്യക്ഷേമത്തിലുള്ള ശ്രദ്ധയും പ്രകാശിപ്പിക്കാനും നമുക്കു സാദ്ധ്യമാവുകയുള്ളു. ഇവയാണ് ജൈവഘടനയെയും മാനസികതലത്തെയും അതിവർത്തിച്ചുകൊണ്ടുള്ള മനുഷ്യൻെറ ആത്മീയവികാസത്തിൻെറ പരിണതഫലങ്ങളും ഉപോല്പന്നങ്ങളും. ദേശീയവും അന്തർദേശീയവുമായ തലത്തിലുള്ള മനുഷ്യോദ്ഗ്രഥനം സാദ്ധ്യമാക്കുന്ന പരിണാമം ഇതാണ്. ഇതുകൊണ്ടാണ് വിവേകാനന്ദൻ മതത്തെ 'മനുഷ്യനിൽ സ്വതേയുള്ള ദിവ്യത്വത്തിൻെറ പ്രകാശന'മെന്നു നിർവ്വചിച്ചിട്ടുള്ളതു്. ആധുനികമനുഷ്യൻ നിശ്ശബ്ദമായി അനുഭവിക്കുന്നതും ആധുനികലോകം മനുഷ്യപുരോഗതിയുടെ അടുത്ത ഘട്ടമെന്നുപറഞ്ഞു കാത്തിരിക്കുന്നതുമായ ആത്മീയവളർച്ച - മാനസിക-സാമൂഹ്യവികാസം അതായതു് നമ്മിൽ അന്തർല്ലീനമായ ദിവ്യത്വമെന്നും യേശുകൃസ്തു ദൈവരാജ്യമെന്നും വിശേഷിപ്പിക്കുന്നതെന്തോ അതിനുവേണ്ടി വെമ്പൽ കൊള്ളുന്നതു്. ഈ ദർശനം ദൃഢമായി ഉൾക്കൊള്ളുകയും ഫലപ്രദമായി പ്രയോഗത്തിൽ വരുത്തുകയും ചെയ്യുകയാണെങ്കിൽ അതു് ആക്രമണോത്സുകതയ്ക്കും അക്രമത്തിനും പകരം സമാധാനപരമായി വർത്തിക്കുന്നതിനും മത്സരത്തിനും ചൂഷണത്തിനും പകരം പരസ്പരസഹായവും സേവനവും പ്രതിഷ്ഠിക്കുന്നതിനും പരിശ്രമിക്കുന്ന ഒരു പുതിയ തരം മനുഷ്യനെ വാർത്തെടുക്കുവാൻ പര്യാപ്തമായ ഒരു വിദ്യാഭ്യാസം രൂപപ്പെടുത്തുന്നതായിരിക്കും.

## 21 മാനുഷികപ്രശ്നവും യു. എസ്. എ.യും ഭാരതവും

ഞാൻ ഈ തവണ പാശ്ചാത്യനാടുകളിലും പൗരസ്ത്യനാടുകളിലുമുള്ള ആയിരക്കണക്കിൽ യുവാക്കളുടെ ഹൃദയങ്ങളിൽ ദർശിക്കുകയുണ്ടായി. മഹത്തായ ഈ തത്ത്വശാസ്ത്രത്തെ നാം മനസ്സിലാക്കേണ്ടതുണ്ട്. നമ്മുടെ കുട്ടികളെ ആത്മീയവളർച്ചയുടെ ഈ പാതയിലേയ്ക്ക് നയിക്കുകയും മനുഷ്യോദ്ഗ്രഥനത്തിന്റെ സുശക്തമായ ഈ ഊർജ്ജത്തെ തുറന്നുവിടുകയും ചെയ്യേണ്ടതാണ്. നമുക്ക് ഒരു ദേശീയപാരമ്പര്യമെന്ന നിലയിൽ ഈ ദർശനവും അതിന്റെ ആത്മീയമാർഗ്ഗങ്ങളും ലഭ്യമായിട്ടുണ്ട്. അതു് ഉപയോഗിക്കേണ്ട ഭാരം മാത്രമേ നമുക്കുള്ളു. അമേരിക്കയിൽ നിരവധി സർവ്വകലാശാലാശ്രോതാക്കളെ അഭിസംബോധന ചെയ്തു സംസാരിക്കവെ അവർ ഈ ചോദ്യം എന്നോടു് ചോദിച്ചിട്ടുണ്ട്:- 'സ്വാമിജി, ഞങ്ങൾക്കു് ഞങ്ങളുടെതായ പ്രശ്നങ്ങളും മാറാരോഗങ്ങളുമുണ്ട്. നിങ്ങൾക്കും ഇന്ത്യയിൽ നിരവധി പ്രശ്നങ്ങളും മാറാവ്യാധികളുമുണ്ട്.' അതെ നിസ്സംശയമായുമുണ്ടെന്നു് ഞാൻ മറുപടി പറഞ്ഞു. 'എന്നാൽ ഞങ്ങളുടെ ദർശനത്തിൽ അതിനുള്ള പരിഹാരവുമുണ്ട്. ആ ദർശനമാകട്ടെ അഗാധതയിൽ വർത്തിക്കുന്ന മനുഷ്യന്റെ ദർശനവുമാണ്. എന്നാൽ മനുഷ്യനെ സംബന്ധിച്ച നിങ്ങളുടെ ഇന്നത്തെ ദർശനം നിങ്ങൾക്കു് പ്രദാനം ചെയ്യുന്ന പരിഹാരമാകട്ടെ രോഗങ്ങളെക്കാൾ ആപത്ക്കരമായതാണ്. ഇന്ത്യയ്ക്കു് പരിശുദ്ധവും അരോഗവും സുദൃഢവുമായ അദ്ഭുതാവഹമായ ഒരു ആത്മാവുണ്ട്. എന്നാൽ അവളുടെ ശരീരം ദുർബ്ബലമാണ്. ജനത ആരോഗ്യമില്ലാത്തതാണ്. അതു് ദാരിദ്ര്യം, സാമൂഹ്യമായ അസമത്വം, മർദ്ദനം എന്നീ രോഗങ്ങളാൽ പീഡിതമാണ്. ഞങ്ങൾക്കു് ആ ജനതയെ മാറേണ്ടതുണ്ട്; അതാണ് ഞങ്ങളുടെ പ്രശ്നം. നിങ്ങളുടെ പ്രശ്നമാകട്ടെ വ്യത്യസ്തമാണ്. നിങ്ങൾക്കു് അരോഗദൃഢമായ ശരീരമുണ്ട്. നിങ്ങൾക്ക സുശക്തമായ ഒരു ജനതയുമുണ്ട്. എന്നാൽ നിങ്ങൾക്കു് ഒരാത്മാവില്ല. ആധുനികവ്യാവസായികസംസ്കാരത്തിന്റെ ചവററുകുമ്പാരത്തിൽ നിങ്ങൾക്കതു് കൈമോശം വന്നിരിക്കുന്നു. ഇപ്പോൾ നിങ്ങൾ ഒരാത്മാവിനെക്കുറിച്ചുള്ള അന്വേഷണത്തിലാണ്. സൂറിച്ചിലെ മനശ്ശാസ്ത്രജ്ഞനായ യുങ്ങിനെപ്പോലുള്ള നിങ്ങളുടെ ചിന്തകന്മാർ നിങ്ങളുടെ രോഗത്തെ 'ഒരാത്മാവിനെ അന്വേഷിക്കുന്ന ആധുനികമനുഷ്യൻ' എന്ന നിലയിലാണ് ചിത്രീകരിച്ചിട്ടുള്ളതു്. ഒരു ശരീരത്തെ കണ്ടെത്തുന്നതോ ഒരാത്മാവിനെ കണ്ടെത്തുന്നതോ ഏതാണ് കൂടുതൽ എളുപ്പം എന്നു ഞാൻ നിങ്ങളോടു് ചോദിക്കട്ടെ.' ഈ ചോദ്യത്തിനു് അവർ ഏകകണ്ഠമായി ഉത്തരം നല്കി: നിങ്ങളുടെ പ്രശ്നങ്ങളാണ് ഞങ്ങളുടേതിനേക്കാൾ പരിഹരിക്കാൻ കൂടുതൽ എളു

പ്പമായിട്ടുള്ളതു്; എന്നാൽ ഞങ്ങളെപ്പോലെ നിങ്ങളും അരോഗദൃഢമായ ഒരു ശരീരത്തിൻെറ ലബ്ധിക്കുവേണ്ടിയുള്ള ഇന്നത്തെ പരക്കം പാച്ചലിൽ ആത്മാവിനെ നഷ്ടപ്പെടുത്താതിരിക്കുമെങ്കിൽമാത്രം. ആ ഭയം അവിടെയുണ്ടു് എന്നു ഞാൻ മറുപടി നല്കി. എന്നാൽ ഞങ്ങൾ ഭൗതികപ്രശ്നങ്ങളെ അഭിമുഖീകരിക്കുന്നതിലും അവയ്ക്കു പരിഹാരം കാണുന്നതിലും, ആ പ്രക്രിയയിൽ അഗാധതരമായ ആത്മീയപ്രശ്നങ്ങളൊന്നും ഉന്നയിക്കാതെതന്നെ വളരെ വിഷമിച്ചുകൊണ്ടാണെങ്കിലും ഒരു വിധത്തിൽ വിജയത്തിലേയ്ക്കെത്തുമെന്നു സയുക്തികവും പ്രായോഗികവും സാർവ്വജനീനവും ശ്രീരാമകൃഷ്ണൻ, വിവേകാനന്ദൻ മുതലായ ആധുനികകാലഘട്ടത്തിലെ ആത്മീയബൗദ്ധികസമുന്നത പ്രതിഭകളാൽ സ്ഥിരീകരിക്കപ്പെട്ടിട്ടുള്ളതുമായ ഞങ്ങളുടെ അരോഗദൃഢമായ വേദാന്തദർശനം ഉറപ്പുനല്കുന്നുണ്ടു്.

## 22 അനശ്വരമായ ഭാരതം

നാമിന്നു കണക്കിലെടുക്കേണ്ട ഒരു താക്കീതാണിതു്. കുറെ പഞ്ചവത്സരപദ്ധതികൾ കൂടി കഴിയുമ്പോഴേയ്ക്കും നമുക്കു ദാരിദ്ര്യം നിർമ്മാർജ്ജനം ചെയ്യാൻ കഴിയും. നാം സാത്മീകരിക്കുകയും വലിയ തോതിൽ പ്രാവർത്തികമാക്കിത്തീർക്കുകയും ചെയ്തുകൊണ്ടിരിക്കുന്ന ആധുനികപാശ്ചാത്യശാസ്ത്രത്തിൻെറയും സാങ്കേതികവിദ്യയുടെയും സുശക്തമായ സ്പർശനത്തിനു് ഈ പ്രശ്നം വഴങ്ങണം. എന്നാൽ ഈ പ്രക്രിയയിൽ നാം നമ്മുടെ ആത്മാവിനെ നിലനിർത്താൻ പോകുന്നതെങ്ങനെയാണു് ? ആത്മീയവളർച്ചയുടെ ആദ്യപടിയിൽക്കൂടിയല്ലാതെ നമ്മുടെ സ്ത്രീപുരുഷന്മാരുടെ ഗുണനിലവാരത്തെ നാം എങ്ങനെയാണുയർത്തുക ? അല്ലാത്തപക്ഷം നാം കൗശലക്കാരും വക്രബുദ്ധികളും സ്വാർത്ഥികളും ലൗകികരുമായിത്തീർന്നു് നമ്മുടെ രാജ്യത്തെ വ്യക്തിമാത്സര്യങ്ങളുടെയും ഗ്രൂപ്പ് വടംവലികളുടെയും ഒരു വ്യാമിശ്രരംഗമാക്കി മാററിയേയ്ക്കും. അതാകട്ടെ ഇന്നു പാശ്ചാത്യർ അനുഭവിക്കുന്ന ദുരന്തത്തെക്കാൾ വലിയ ഒരു ദുരന്തമായിരിക്കും. ഉത്തേജകങ്ങളായ ആശയങ്ങളുടെ ധനം നമുക്കുള്ളതുകൊണ്ടു് നാം സാമ്പത്തികമായി മാത്രമേ പിന്നോക്കാവസ്ഥയിലുള്ളു; ആത്മീയമോ ബൗദ്ധികമോ ആയി നാം പിന്നോക്കമല്ല. ഇത്തരം കാര്യങ്ങളിൽ ഇന്ത്യക്കാരായ നാം സമൃദ്ധിയിൽ പട്ടിണി കിടക്കുന്നവരാണെന്നു പറയാം. മറിച്ചായിരുന്നുവെങ്കിൽ ആധുനികപാശ്ചാത്യരാജ്യങ്ങൾ സ്വാമി വിവേകാനന്ദനെ പ്രശംസിക്കുകയോ അദ്ദേഹത്തിൻെറ ദാർശനികവും ആത്മീയവുമായ സന്ദേശത്തിനുനേരെ പ്രതികരിക്കുകയോ ചെയ്യുമായിരുന്നില്ല. എനിക്കുകൂടി ജനാധിപത്യരാഷ്ട്രങ്ങളും കമ്യൂണിസ്റ്റുരാഷ്ട്രങ്ങളുമുൾക്കൊള്ളുന്ന പാശ്ചാത്യനാടുകളിൽ നടത്തിയ നിരവധി പ്രഭാഷ

ണപര്യടനങ്ങൾക്കിടയിൽ അങ്ങേയററത്തെ ബഹുമതിയും സ്നേഹ വായ്പും സ്വീകരണസന്നദ്ധതയും ലഭിച്ചിട്ടുണ്ട്. യു. എസ്. എസ്. ആർ, ചെക്കോസ്ലോവാക്യ, പോളണ്ട്, യുഗോസ്ലാവ്യ, ക്യൂബ എന്നീ കമ്യൂണിസ്റ്റ് രാഷ്ട്രങ്ങളിൽപ്പോലും ഞാൻ സ്വാഗതം ചെയ്യപ്പെടുകയും എന്റെ അഭിപ്രായങ്ങൾ ആത്മാർത്ഥമായി ശ്രദ്ധിക്കപ്പെടുകയും ചെയ്തിട്ടുണ്ട്. ഞാൻ ആ നാടുകളിലെ ഗവമെൺടുകളുടെ അതിഥിയായിരുന്നു; എന്റെ പൊതുസമ്മേളനത്തിനുള്ള ഏർപ്പാടുകളും അവർ തന്നെയാണ് ചെയ്തിരുന്നത്.

തന്റെ യുഗാന്തരങ്ങളായുള്ള സുദീർഘചരിത്രത്തിൽക്കൂടി മനുഷ്യ രാശിക്കാകെ പ്രത്യാശയുടെ സന്ദേശത്തിന്റെ പ്രഭവകേന്ദ്രമായിപ്പരിലസിച്ചുപോന്ന അമരഭാരതം, അനശ്വരമായ ഇന്ത്യ–ഞാൻ പ്രതിനിധാനം ചെയ്ത ആ ഭാരതമിതാ.

## 23 സമകാലികഭാരതം

എന്നാൽ മറെറാരിന്ത്യയുണ്ട്—സമകാലികഭാരതം. അതിന്റെ നൂറായിരം പ്രശ്നങ്ങൾ നമ്മുടെ സമൂഹബുദ്ധിക്കും വിജ്ഞാനത്തിനും നേരെ വെല്ലുവിളി ഉയർത്തിയിരിക്കുകയാണ്. ആ ഇന്ത്യയുടെ പ്രശ്നങ്ങൾ നമ്മുടെ സുശിക്ഷിതമനസ്സുകളുടെ ശക്തികൊണ്ടും കരുണാർദ്രമായ ഹൃദയങ്ങൾകൊണ്ടും കാര്യക്ഷമമായ കരങ്ങൾകൊണ്ടും പരിഹരിക്കേണ്ടതുണ്ട്. ഈ സത്യത്തിന്റെ വെളിച്ചത്തിലാണ് നമ്മുടെ യുവാക്കൾ അവരുടെ വിദ്യാഭ്യാസത്തെയും ഭാഗധേയത്തെയും സ്വയം വീക്ഷിക്കേണ്ടതു്. അതിന്നനുസൃതമായി ഈ ഭൗതികവെല്ലുവിളിയെ നേരിട്ടു തരണം ചെയ്യാൻ അവർ ആത്മീയമായും ശാസ്ത്രീയമായും സുശിക്ഷിതരാകേണ്ടതുമുണ്ട്. അവരുടെ വിദ്യാഭ്യാസം ഈ ആശയങ്ങളെ അവരുടെ ആത്മാവിൽ പാകപ്പെടുത്തിവെയ്ക്കുകയും അതു വഴി രാഷ്ട്രത്തിന്റെ സവ്വതോമുഖമായ പുരോഗതിക്കുള്ള ഉറപ്പെന്ന നിലയിൽ അവർ വിദ്യാഭ്യാസം കഴിഞ്ഞു പുറത്തു വരികയും ചെയ്യട്ടെ. നമ്മുടെ രാജ്യത്തുനിന്നും ലോകത്തിലെ മററു രാജ്യങ്ങളിൽനിന്നും വരുന്ന ആശയങ്ങൾക്കുനേരെ നാം നമ്മുടെ മനസ്സും ഹൃദയവും തുറന്നുവെയ്ക്കുക. എന്നാൽ നാം അവയെ സാത്മീകരിക്കുകയും നമ്മുടേതാക്കി മാററുകയും വേണം. നമുക്കു പെക്കിങ്ങിൽനിന്നോ വാഷിങ്ടണിൽനിന്നോ മോസ്കോവിൽനിന്നോ ലണ്ടനിൽനിന്നോ ആശയങ്ങൾ സ്വീകരിക്കാം. എന്നാൽ അവ നമ്മുടെ ബൗദ്ധികവും ആത്മീയവുമായ പരിശോധനയ്ക്കു വിധേയമാക്കുകയും ഒരിക്കൽ സ്വീകരിച്ചു കഴിഞ്ഞാൽ നാം അവയെ ദഹിപ്പിക്കുകയും ലയിപ്പിക്കുകയും വിസ്തൃതവും കാര്യക്ഷമവുമായ ഒരു സ്വഭാവമാക്കി വളർത്തുകയും ചെയ്യേണ്ടതുണ്ട്.

അതാണ് മനുഷ്യനിർമ്മിതിക്കും രാഷ്ട്രനിർമ്മിതിക്കുമുള്ള വിദ്യാഭ്യാസവും മതവും. വിദ്യാഭ്യാസമെന്നാൽ ആശയങ്ങൾ വിഴുങ്ങൽ മാത്രമല്ല അവയെ ദഹിപ്പിക്കുകയും ലയിപ്പിക്കുകയും ചെയ്യലാണ്. അതിൽക്കൂടി മാത്രമേ ശക്തി ലഭിക്കുകയുള്ളൂ. നിങ്ങൾ ഒരു ഹോട്ടലിൽപ്പോയി അവിടെയുള്ള ഏററവും നല്ല ഭക്ഷണം കഴിക്കുന്നുവെന്നിരിക്കട്ടെ. എന്നാൽ അതു് ദഹിക്കുകയും ലയിക്കുകയും ചെയ്യുന്നില്ലെങ്കിൽ വിഷമായി മാറുന്നു, ശരീരം വിഷമയമായിത്തീരുന്നു; ശക്തനും അരോഗദൃഢഗാത്രനുമായിത്തീരുന്നതിന്നു പകരം നിങ്ങൾ രോഗിയായി മാറുന്നു. അതുപോലെ ആശയങ്ങൾ ദഹിച്ചില്ലെങ്കിലും നാം കഷ്ടപ്പെടേണ്ടി വരുന്നു. കഴിഞ്ഞ കുറേ വർഷങ്ങളായി നമ്മുടെ രാജ്യത്തു് രാഷ്ട്രീയ പ്രത്യയശാസ്ത്രങ്ങളുടെ അജീർണ്ണമെന്ന പ്രതിഭാസം നാം കണ്ടുവരികയാണ്. നമ്മുടെ രാഷ്ട്രം അതുമൂലം വളരെ കഷ്ടപ്പെട്ടു, ഇപ്പോഴും കഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നു. നാം രാഷ്ട്രീയവും മററുമായ ആശയങ്ങൾ അന്യനാടുകളിൽനിന്നു സ്വീകരിക്കേണ്ടതുണ്ട്. എന്നാൽ അവയെ നമ്മുടെ രക്തവും മാംസവുമാക്കിത്തീർക്കേണ്ടതുമുണ്ട്. അങ്ങനെയാണ് നാം ഒരു പുതിയ കാര്യക്ഷമതയും സ്വഭാവനിഷ്ഠയും വളർത്തിയെടുക്കേണ്ടതു്. അതില്ലാതെ നമ്മുടെ രാഷ്ട്രത്തിൻെറ അനശ്വരമായ ആത്മാവിന്നുവേണ്ടി അരോഗവും പുരോഗമനോന്മുഖവുമായ ഒരു ജനതയെ നല്കാൻ കഴിയുമെന്നു് ആശിച്ചുകൂടാ.

## 24 മനുഷ്യപൈതൃകം: വംശീയവും സാംസ്കാരികവും

അടുത്തുകഴിഞ്ഞ തലമുറകൾ നമ്മുടെ രാഷ്ട്രത്തിൻെറ വളർച്ചയ്ക്കും വികാസത്തിന്നുംവേണ്ടി മഹത്തായ കർമ്മങ്ങളനുഷ്ഠിച്ചിട്ടുണ്ട്. ആധുനികഭാരതത്തിന്നുവേണ്ടി അവർ വളരെ കഷ്ടപ്പെടുകയും ത്യാഗമനുഷ്ഠിക്കുകയും ആശയങ്ങളുടേയും സ്ഥാപനങ്ങളുടേയും സമ്പത്തു് സൃഷ്ടിക്കുകയും ചെയ്തിട്ടുണ്ട്. അവർ രാഷ്ട്രത്തിന്നു രാഷ്ട്രീയ സ്വാതന്ത്ര്യം നേടിക്കൊടുക്കുകയും അതിന്നു സുശക്തമായ ഒരു രാഷ്ട്രീയഘടന പ്രദാനം ചെയ്യുകയും അതിന്നു് ശാസ്ത്രീയവും വ്യാവസായികവുമായ ലോകക്രമത്തിൽ ഒരു സ്ഥാനം നേടിക്കൊടുക്കുകയും ചെയ്തു. ഇന്നത്തെ തലമുറയിലെ യുവജനങ്ങൾ അവരുടെ ഈ യോഗ്യരായ മുൻഗാമികളോടു നന്ദി പറയുകയും അവരെക്കാൾ യോഗ്യരായിത്തീരാൻ പരിശീലിക്കുകയും അവരുടെ പ്രശംസ നേടുകയും ഭാരതീയസംസ്കാരവിജ്ഞാനം ഉയർത്തിക്കാണിച്ച ദൈവാനുഗ്രഹത്തിന്നു പാത്രമാകുകയും വേണം.

'സർവ്വത്ര ജയമിച്ഛേത, പുത്രാദ് (ശിഷ്യാത്) ഇച്ഛേത് പരാജയം'

(എവിടെയും വിജയം ഇച്ഛിക്കുക. എന്നാൽ സ്വന്തം പുത്രനിൽ നിന്നോ പരാജയം ഇച്ഛിക്കുകയും അതിനെ സ്വാഗതം ചെയ്യുകയും ചെയ്യുക.)

ചിന്തയ്ക്കും ആശയവിനിമയത്തിന്നുമുള്ള കഴിവിൽനിന്നുദയം ചെയ്ത മനുഷ്യൻെറ സവിശേഷപ്രതിഭാസമായ സംസ്കാരം സഞ്ചിതാനുഭവങ്ങളാണെന്നുള്ള 20-ാം നൂററാണ്ടിലെ സംസ്കാരത്തെക്കുറിച്ചുള്ള വീക്ഷണം ഈ ഭാരതീയവിജ്ഞാനശകലത്തെ ഉയർത്തിപ്പിടിക്കുന്നുണ്ട്. മനുഷ്യൻ ജീവിതാനുഭവങ്ങൾ നേടുന്നതിന്നു മാത്രമല്ല അവ അവൻെറ സാഹിത്യം, കല, മതം, ദശ്നം, ശാസ്ത്രം എന്നിവകളിൽ സഞ്ചയിച്ചുവെക്കാനും അവ വരുന്ന തലമുറകൾക്ക് കൈമാറുന്നതിന്നും കഴിവുള്ളവനാണ്. അതുകൊണ്ടാണ് മനുഷ്യൻെറ പൈതൃകത്തിൽ സംസ്കാരം പരമപ്രധാനമായ ഒരു അംശമായിത്തീരുന്നത്. മൃഗങ്ങൾക്ക് വർഗ്ഗപരമായ പൈതൃകം മാത്രമേയുള്ളു. അവയുടെ ജീവിതത്തിൽ പരമമായ സ്വാധീനം അതിന്നാണ്, എന്നാൽ മനുഷ്യനാകട്ടെ ഈ വംശീയപൈതൃകത്തിന്നുപരി സാംസ്കാരികപൈതൃകമുണ്ട്. ഈ രണ്ടിലും വെച്ച് വംശീയമായ പൈതൃകം മിക്കവാറും സുസ്ഥിരവും അന്തിമവുമാണ്. വളരെക്കാലംകൊണ്ട് പ്രകൃതി അതിൽ അല്പസ്വല്പം മാററങ്ങൾ വരുത്തിയെന്നുവരാം. എന്നാൽ സാംസ്കാരികപൈതൃകം സ്ഥിതിഗവും ശിക്ഷണക്ഷമവുമാണ്. മനുഷ്യവർഗ്ഗത്തിൽ വിദ്യാഭ്യാസത്തെ പരമപ്രധാനമാക്കിത്തീർത്തിട്ടുള്ളത് അതാണ്. ജീവശാസ്ത്രം സജീവകോശത്തെ പദാർത്ഥത്തിൻെറ സ്വയംദ്വിഗുണീകരണമായി നിർവ്വചിച്ചതുപോലെ മനസ്സിൻെറ സ്വയംദ്വിഗുണീകരണമായിട്ടാണ് സംസ്കാരത്തെ നിർവ്വചിച്ചിരിക്കുന്നത്. പിന്നീട് പറഞ്ഞതിൻെറ പ്രത്യക്ഷം പരിണാമത്തെ പ്രപഞ്ചതലത്തിൽനിന്ന് ജൈവതലത്തിലേയ്ക്ക് ഉയർത്തിയിരിക്കുന്നു. ആദ്യത്തേതിൻെറ പ്രകാശനം പരിണാമത്തെ ശാരീരികതലത്തിൽനിന്ന് സാംസ്കാരികതലത്തിലേയ്ക്ക്, അതായത് മാനസിക-ആത്മീയതലത്തിലേയ്ക്ക് ഉയർത്തിയിരിക്കുകയാണ്.

## 25 നമ്മുടെ സംസ്കാരത്തിൻെറ ചില സുപരീക്ഷിത മൂല്യങ്ങൾ

മനുഷ്യൻെറ സാംസ്കാരിക പൈതൃകത്തിൻെറയും ദേശീയ സംസ്കാരങ്ങൾ ഒരു പ്രത്യേകഭൂമിശാസ്ത്രപരമായ പ്രദേശത്തോ വംശീയപരിതോവസ്ഥയിലോ വളർന്നുവന്ന മനുഷ്യസംസ്കാരമാണെന്ന നിലയിൽ വീക്ഷിക്കപ്പെടുന്നതിൻെറയും പ്രാധാന്യം കിടക്കുന്നതിവിടെയാണ്. ഈ സാംസ്കാരികപൈതൃകം കുട്ടിയിൽ ആദ്യമായി അനുപ്രവേശിപ്പിക്കുന്നത് അമ്മയും പിന്നീട് അച്ഛനും അന

ന്തരം ഗുരുക്കന്മാരും മററു വ്യക്തികളും സ്ഥാപനങ്ങളുമാണ്. അതിനാൽ ഭാരതീയസംസ്കാരം അവരെ മനുഷ്യന്റെ ഗുരുക്കന്മാരായി കരുതുകയും അത്തരത്തിൽ ബഹുമാനിക്കുകയും ചെയ്യുന്നു. ഓരോ പുതിയ തലമുറയും പൈതൃകത്തിന്ന് കൂടുതൽ സംഭാവനകൾ നല്കുന്നതു മൂലമാണ് ഒരു സംസ്കാരം സർഗ്ഗാത്മകമായി നിലനിന്നുവരുന്നത്. ഈ വീക്ഷണത്തിൽ ഒരു പുതിയ വെളിച്ചത്തിൽ ഉപനിഷത്തുകളുടേയും ഗീതയുടേയും ബുദ്ധന്റെയും, ശങ്കരാചാര്യരുടേയും ഉദ്ബോധനങ്ങളും മററു ചിന്തകന്മാരുടേയും ഗുരുക്കന്മാരുടേയും പ്രബോധനങ്ങളും ഭാരതീയ സംസ്കാരത്തിന്നു മാത്രമല്ല മനുഷ്യസംസ്കാരത്തിന്നു തന്നെയും സാമാന്യമായ ഒരു സാംസ്കാരിക പൈതൃകമാണെന്നതിലാണ് അവയുടെ പ്രാധാന്യം നിലകൊള്ളുന്നതെന്ന് നമുക്ക് കാണാൻ കഴിയും. ലോകത്തിലെ മററു ഭാഗങ്ങളിലുള്ള ശാസ്ത്രജ്ഞന്മാരുടേയും ദാശ്നികന്മാരുടേയും ചിന്തകന്മാരുടേയും ആത്മീയഗുരുക്കന്മാരുടേയും കാര്യത്തിലും ഇതുപോലെ തന്നെയാണ്. നാം അവരെയെല്ലാവരേയും സ്വാഗതം ചെയ്യുകയും അവക്ക് നന്ദി പറയുകയും ചെയ്യുന്നു. നമ്മുടെ ജീവിതയാത്രയുടെ ആരംഭം പൂജ്യത്തിൽ നിന്നാകാതെ സമ്പന്നമായ ഒരു സാംസ്കാരിക പൈതൃകത്തിന്റെ അടിത്തറയിൽ നിന്നാക്കിയതു് അവരെല്ലാമാണ്.

ഇന്ന് അമേരിക്കയിൽ സംസ്കാരത്തെക്കുറിച്ചുള്ള ഈ ശാസ്ത്രീയ വീക്ഷണത്തെ വിലമതിക്കുന്നില്ല. അതിന്റെ പരിക്ലിഷ്ടമായ വ്യക്തിപരതയിൽ മാതാപിതാക്കളോടോ ഗുരുക്കന്മാരോടോ ഉള്ള ബഹുമാനത്തിന്ന് സ്ഥാനമേയില്ല. അമേരിക്ക ജീവിതത്തിന്റെ നേക്കുള്ള ഈ തെററായ വീക്ഷണത്തിന്റെ തിക്തഫലം അനുഭവിച്ചു കൊണ്ടിരിക്കുകയാണ്. ഈ സ്വയം പര്യാപ്തമായ വ്യക്തിപരതയ്ക്കെതിരെ അവിടത്തെ യുവജനങ്ങൾ ഇന്ന് പ്രതിഷേധിച്ചുകൊണ്ടിരിക്കുകയാണ്. മനുഷ്യനും മനുഷ്യനും തമ്മിലുള്ള സമ്പക്ത്തിന്നും അവരുടെ സ്വന്തം ഭൂതകാലവും പാശ്ചാത്യേതര സാംസ്കാരിക ലോകവും തമ്മിലുള്ള അവരുടെ ബന്ധത്തെ കണ്ടെത്തുന്നതിന്നും സഹായകമായ ഒരു ദശ്നത്തിന്നുവേണ്ടി അവർ ആത്മാത്ഥമായി ശ്രമിച്ചുകൊണ്ടിരിക്കുകയാണ്. നമുക്കാകട്ടെ ഭൂതകാലത്തിൽനിന്നുള്ള ഈ സാംസ്കാരിക വിജ്ഞാനമുണ്ട്. നാം അതിനെ നഷ്ടപ്പെടുത്തുകയോ അവഗണിക്കുകയോ ചെയ്യരുതു്. നാം അതു് സാത്മീകരിക്കുകയും സഹസ്രാബ്ദങ്ങളായുള്ള സാംസ്കാരിക വികാസത്തിൽക്കൂടി നമുക്ക് പൈതൃകമായി നല്കിയിട്ടുള്ള ചിന്താസമ്പത്തിന്നും ശക്തിക്കും നാം നമ്മുടെ പൂവ്വികന്മാരോടു് നന്ദിയുള്ളവരായിരിക്കുകയും ചെയ്യേണ്ടതാണ്. ഭാരതത്തിന്റെ അതുല്യവും അപ്രതിഹതവുമായ ഈ

സാംസ്കാരിക പൈതൃകത്തെ ലോകം മുഴുവൻ ആദരിക്കുന്നുണ്ട്. ഈ ആദരവ് യു. എസ്. എയിലും കമ്മ്യൂണിസ്റ്റ് രാജ്യങ്ങളിലും യൂറോപ്പിലും തെക്കെ അമേരിക്കയിലും മററു പല സ്ഥലങ്ങളിലും ഞാൻ കണ്ടിട്ടുണ്ട്.

## 26 ആധുനിക ഭാരതത്തിന്റെ നിർമ്മിതി

സമകാലികലോകം അപ്രകാരം ഭാരതത്തിന്റെ സമ്പന്നമായ സാംസ്കാരിക പൈതൃകത്തെ ബഹുമാനിക്കുമ്പോഠംത്തന്നെ അതിന്റെ ഇന്നത്തെ സാമ്പത്തികവും സാമൂഹ്യവുമായ അധഃപതനത്തെക്കുറിച്ച് സഹതപിക്കുകയും ചെയ്യുന്നു. എന്നാൽ അധഃപതനനിലയ്ക്ക് മാററം വരാൻ പോകുന്നുവെന്ന് ഇന്നതിന്നു മനസ്സിലാകുന്നുമുണ്ട്. നമ്മുടെ പൗരാണിക ഭൂതകാലത്തെക്കുറിച്ചെന്നപോലെ തന്നെ അടുത്തുകഴിഞ്ഞ ഭൂതകാലത്തെക്കുറിച്ചും നാം അഭിമാനിക്കേണ്ടതുണ്ട്. കഴിഞ്ഞ 150 വർഷക്കാലത്ത് നമ്മുടെ രാജ്യത്ത് മഹാത്മാക്കൾ ഉദയം ചെയ്യുകയും നമ്മുടെ സമുദ്ധരണത്തിന്നു വേണ്ടി കഠിനമായി അധ്വാനിക്കുകയും ചെയ്തിട്ടുണ്ട്. അവരിലോരോ വ്യക്തിയും സാർവ്വജനീനവ്യക്തിപ്രഭാവങ്ങളായിരുന്നു. റാംമോഹൻ റോയ്, ശ്രീരാമകൃഷ്ണൻ, വിവേകാനന്ദൻ, ഗാന്ധിജി, ജവഹർലാൽനെഹറു എന്നിവർ അത്തരക്കാരാണ്. അവർ വീക്ഷണത്തിലോ സഹാനുഭൂതിയിലോ സങ്കുചിതത്വമോ പ്രാദേശികമനോഭാവമോ ഉള്ളവരായിരുന്നില്ല, അവർ സാർവ്വജനീനമായ വ്യക്തിപ്രഭാവങ്ങളായിരുന്നു. ഇന്നത്തെ തലമുറ അവർ ചെയ്തുവെച്ച കാര്യങ്ങഠംക്കു വേണ്ടി അവരോട് നന്ദിയുള്ളവരായിരിക്കുകയും അവരുടെ പ്രവൃത്തികളുടെ അടിസ്ഥാനത്തിൽ കൂടുതൽ മെച്ചപ്പെട്ടതും ആരോഗ്യകരവുമായ ഒരു സമുദായത്തെ പടുത്തുയർത്തുകയും ചെയ്യേണ്ടതാണ്. നമ്മുടെ ഭൂതകാലത്തെ സംബന്ധിച്ചുള്ള ഈ വിനയഭാവവും പ്രതികരണക്ഷമതയും നമുക്ക് ആവശ്യമുണ്ട്. അതിന്റെകൂടെ സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള ഒരു ബോധവും വർത്തമാനകാലത്തെയും ഭാവിയേയും കുറിച്ചുള്ള ഉത്തരവാദിത്തബോധവും നാം യോജിപ്പിക്കേണ്ടതുണ്ട്. ഉത്തരവാദിത്തബോധത്തോടെ നാം സംസാരം കുറക്കാൻ പഠിക്കണം. മററുള്ളവരെക്കുറിച്ച് വികാരം കൊള്ളുന്നതിന്ന് നമ്മുടെ ഹൃദയങ്ങഠം കൂടുതൽക്കൂടുതൽ തുറന്നുവെയ്ക്കാനും നമ്മുടെ കരങ്ങളെക്കൊണ്ട് കൂടുതൽ പ്രവർത്തിക്കുവാനും നാം യത്നിക്കേണ്ടതുണ്ട്. നമ്മുടെ ഭാരിച്ച മാനുഷിക പ്രശ്നങ്ങളുടെ വെല്ലുവിളിയെ നേരിടാൻ പര്യാപ്തമായ ഒരു വിദ്യാഭ്യാസത്തെ കരുപ്പിടിപ്പിക്കുവാൻ അതിനേ സാദ്ധ്യമാവുകയുള്ളു.

## 27 രാഷ്ട്രനിർമ്മാണവും നമ്മുടെ യുവജനങ്ങളും

ലോകം നമ്മുടെ രാജ്യത്തിനുനേരെ വൻതോതിൽ ഉററു നോക്കിക്കൊണ്ടിരിക്കുകയാണ്. നാം നമ്മുടെ ജനാധിപത്യത്തെ അതിൻെറ സാമ്പത്തിക അടിത്തറയേയും സാമൂഹ്യഘടനയേയും ശക്തമാക്കിക്കൊണ്ട് പുഷ്ടിപ്പെടുത്തേണ്ടതുണ്ട്. നാം ബുദ്ധിപൂർവ്വമായും കാര്യക്ഷമമായും സംഘബോധത്തോടെയും പ്രവർത്തിക്കുകയും നമ്മുടെ 60 ശതമാനത്തിലധികം വരുന്ന ജനവിഭാഗം ശതാബ്ദങ്ങളായി അനുഭവിച്ചുകൊണ്ടിരിക്കുന്ന ദാരിദ്ര്യത്തെ നിർമ്മാർജ്ജനം ചെയ്യുകയും വേണ്ടതാണ്. മനുഷ്യനും മനുഷ്യനും തമ്മിലുമുള്ള എല്ലാ വ്യത്യാസങ്ങളെയും ഒരു പ്രത്യേകവർഗ്ഗത്തിനോ വിഭാഗത്തിനോ മററുള്ളവരെക്കാൾ ഉള്ളതായ സവിശേഷാധികാരങ്ങളെയും നിർമ്മാർജ്ജനംചെയ്തുകൊണ്ടുള്ള സമത്വത്തിൻെറയും സ്വാതന്ത്ര്യത്തിൻെറയും അടിത്തറയിൽ നമ്മുടെ സമൂഹത്തെ പുനർനിർമ്മാണം ചെയ്യേണ്ടതുണ്ട്. നമ്മുടെയിടയിൽ പ്രത്യേകവിശേഷാധികാരങ്ങൾ അവകാശപ്പെടുന്ന ഒരു പുതിയ വർഗ്ഗമോ വിഭാഗമോ തലയുയർത്താതിരിക്കാൻ നാം പ്രത്യേകം ജാഗരൂകരായിരിക്കേണ്ടതുമുണ്ട്. ഈ മർമ്മപ്രധാന രംഗങ്ങളിലാണ് നമ്മുടെ വിദ്യാഭ്യാസം സാമാന്യമായും നമ്മുടെ യുവജനങ്ങൾ പ്രത്യേകമായും അവരുടെ സാന്നിദ്ധ്യവും സ്വാധീനവും അനുഭവപ്പെടുത്തേണ്ടതു്. ഏതെങ്കിലും വിഭാഗം പ്രത്യേക അവകാശങ്ങൾക്കു വേണ്ടി നടത്തുന്ന ഏതു് ശ്രമവും അതിനുള്ള പ്രവണതയും കണ്ടുപിടിക്കാനും അതിനെ എതിർക്കാനും അവർ എപ്പോഴും ശ്രദ്ധാലുക്കളായിരിക്കണം. എല്ലാ രൂപത്തിലുമുള്ള പ്രത്യേകാവകാശങ്ങളിലും സാമൂഹ്യചൂഷണങ്ങളിലും മനുഷ്യമർദ്ദനങ്ങളിലും വളരെക്കാലമായി മുഴുകിയിരുന്ന ഒരു രാജ്യമെന്ന നിലയിൽ ആധുനിക ഇന്ത്യയിലെ ഏതെങ്കിലും വിഭാഗം അവർ സർക്കാർ ഉദ്യോഗസ്ഥരോ പാർലിമെൻറ് അംഗങ്ങളോ അസംബ്ലി അംഗങ്ങളോ പത്രക്കാരോ അവരുടെ രാഷ്ട്രസേവനത്തിനുള്ള നീതിപൂർവ്വമായ അവകാശങ്ങളൊഴികെയുള്ള ഏതെങ്കിലും പ്രത്യേകാവശ്യങ്ങൾക്കുവേണ്ടി അവകാശമുന്നയിക്കുകയാണെങ്കിൽ നമ്മുടെ യുവജനങ്ങൾ അതിനെതിരെ ധീരമായി എഴുന്നേററുനിന്നു പ്രതിഷേധിക്കുകയും അത്തരം എല്ലാ നീക്കങ്ങളേയും പിഴുതെറിഞ്ഞു് നമ്മുടെ പുതുതായി രൂപംകൊള്ളുന്ന സമത്വസുന്ദരമായ സാമൂഹ്യക്രമത്തിൻെറ ആരോഗ്യത്തെ പരിരക്ഷിക്കുകയും ചെയ്യേണ്ടതാണ്. 1897-ൽ മദ്രാസ്സിൽവെച്ചു് മഹാനായ വേദാന്താചാര്യൻ വിവേകാനന്ദസ്വാമികൾ 'വേദാന്തവും ഭാരതീയ ജീവിതവും' എന്ന വിഷയത്തെ പുരസ്കരിച്ചു ചെയ്ത പ്രഭാഷണം നമ്മുടെ യുവജനങ്ങൾക്കു് അവരുടെ ഈ പ്രവർത്തനത്തിൽ മഹത്തായ

പ്രേരണയും ശക്തിയും പ്രദാനംചെയ്യും. (കംപ്ലീററ് വർക്സ്, വാള്യം III, പേജ് 246)

'അവയുടെ തലയ്ക്കടിച്ചു് തകർക്കണം. നിങ്ങൾ മുക്കുവർക്ക് വേദാന്തം പഠിപ്പിക്കുകയാണെങ്കിൽ ഞാൻ നിങ്ങളെപ്പോലെതന്നെ നല്ല മനുഷ്യനാണെന്നു് അയാൾ പറയും; ഞാൻ ഒരു മുക്കുവനാണു്. നിങ്ങൾ ഒരു തത്വജ്ഞാനിയാണു്. എന്നാൽ നിങ്ങളുടെ ഉള്ളിലുള്ളതുപോലെതന്നെയുള്ള ദൈവം എന്നിലുമുണ്ടു്. അതാണു് ഞങ്ങൾക്കു വേണ്ടതു്. ഒരാൾക്കും പ്രത്യേകാവകാശമൊന്നുമില്ല. എല്ലാവർക്കും തുല്യമായ അവസരങ്ങൾ. ഓരോരുത്തനിലും ദിവ്യത കുടികൊള്ളുന്നുവെന്നു് ഒരോരുത്തനേയും പഠിപ്പിക്കണം. ഓരോരുത്തൻെറ മുക്തിയും ഓരോരുത്തനും സ്വയം നേടിയെടുക്കണം.'

വീണ്ടും അതിന്നൊരു വർഷംമുമ്പേ 'വേദാന്തവും പ്രത്യേകാവകാശവും' എന്ന വിഷയത്തെ അധികരിച്ചു് ലണ്ടനിൽച്ചെയ്ത പ്രഭാഷണമദ്ധ്യേ അദ്ദേഹം പറഞ്ഞു: (അതേ പുസ്തകം. വാള്യം I, പേജ് 423_25)

'പ്രത്യേകാവകാശമെന്ന ആശയം മനുഷ്യജീവിതത്തിൻെറ വിഷമാണു്.... പ്രത്യേകാവകാശം എപ്പോഴെല്ലാം തകർക്കപ്പെടുന്നുവോ ഒരു വർഗ്ഗത്തിനു് കൂടുതൽ കൂടുതൽ വെളിച്ചവും പുരോഗതിയും കൈവരുന്നതു് അപ്പോഴാണു്. നമുക്കു് ചുററുപാടും നടക്കുന്ന സമരങ്ങളൊക്കെ നോക്കിയാൽ തീർച്ചയായും അവയുടെ ആദ്യത്തെ കാരണം ദുർബ്ബലൻെറ മേൽ ബലവാനുണ്ടായിരിക്കേണ്ട പ്രത്യേകാവകാശമെന്ന മൃഗീയമായ ആശയമാണെന്നു കാണാം. ധനത്തിൻെറ കാര്യത്തിലുള്ള പ്രത്യേകാവകാശം.....അതിനെക്കാൾ സൂക്ഷ്മതരവും സുശക്തവുമായ ബുദ്ധിയുടെ കാര്യത്തിലുള്ള സവിശേഷാധികാരം; കാരണം ഒരാൾക്കു് മററുള്ളവരെക്കാൾ കൂടുതൽ കാര്യങ്ങൾ അറിയാം. അപ്പോൾ അയാൾ കൂടുതൽ പ്രത്യേകാവകാശങ്ങൾ ആവശ്യപ്പെടുകയായി. എല്ലാററിലും ഒടുവിലായി ഏററവും ഭീകരമായതിനാൽ ഏററവും ദുഷ്ടമായതാണു് ആത്മീയതയെച്ചൊല്ലിയുള്ള പ്രത്യേകാവകാശത്തിനുവേണ്ടിയുള്ള വാദം. ചിലരാകട്ടെ ആത്മീയതയെക്കുറിച്ചും ദൈവത്തെക്കുറിച്ചും അവർക്കു കൂടുതൽ അറിവുണ്ടെന്നു വിചാരിക്കുന്നു. അതുകൊണ്ടു് അവർ മററുള്ളവരേക്കാൾ ഉയന്ന സവിശേഷാവകാശങ്ങൾ തങ്ങൾക്കു് വേണമെന്നാവശ്യപ്പെടുന്നു. അവർ പറയുന്നു: 'ഹേ, സാധാരണക്കാരേ; ഇറങ്ങിവരൂ, ഞങ്ങളെ ആരാധിക്കൂ; ഞങ്ങൾ ദൈവത്തിൻെറ സന്ദേശവാഹകരാണു്. നിങ്ങൾ ഞങ്ങളെ ആരാധിക്കണം' എന്നു്. ഒരാൾക്കു് ഒരേ സമയം ഒരു വേദാന്തിയും അതേ സമയം ആരെക്കാളുമുപരി മാനസികമോ ശാരീ

രികമോ ആത്മീയമോ ആയ സവിശേഷമായ അധികാരങ്ങൾക്ക വേണ്ടി അവകാശമുന്നയിക്കുന്നവനുമായിരിക്കുവാൻ കഴിയുന്നതല്ല. ഒരേ ശക്തിതന്നെയാണ് എല്ലാവരിലുമുള്ളത്. ഒരാളിൽ അത് കൂടുതൽ പ്രകാശിക്കുന്നു, മററുള്ളവരിൽ കുറച്ചും. അത്രമാത്രം. പിന്നെ എവിടെയാണ് പ്രത്യേകാനുകൂല്യങ്ങൾക്കുള്ള അവകാശവാദം ?......

'അതിനാൽ ഈ പ്രത്യേകാനുകൂല്യത്തിനുള്ള അവകാശത്തെ തകക്കുകയെന്നതാണ് അദ്വൈതദർശനത്തിന്റെ കർത്തവ്യം. എല്ലാററിലും വെച്ച് ഏററവും അദ്ധ്വാനമുള്ള പ്രവൃത്തിയും അതുതന്നെയാണ്. എന്നാൽ ആശ്ചര്യമെന്നു പറയട്ടെ, അതിന്റെ ജന്മസ്ഥലത്തു തന്നെയാണ് അതിനു വേണ്ടിയുള്ള പ്രവർത്തനം മററു സ്ഥലങ്ങളിലേതിനെക്കാൾ മന്ദീഭവിച്ചുകാണുന്നത്. ലോകത്തെവിടെയെങ്കിലും പ്രത്യേകാവകാശമുള്ള രാജ്യമുണ്ടെങ്കിൽ അത് ജനിച്ചിട്ടുള്ള എല്ലാ മനുഷ്യക്കുമുള്ളതുപോലെയുള്ള പ്രത്യേകാവകാശങ്ങൾ ആത്മീയജ്ഞാനമുള്ളവക്കും എന്ന ദർശനത്തിന് ജന്മം നല്കിയ രാജ്യമാണ്.

'ദൈവവും പിശാചും തമ്മിലുള്ള വ്യത്യാസം നിസ്സ്വാർത്ഥതയിലും സ്വാർത്ഥതയിലും മാത്രമാണ്. ദൈവത്തിന്റെ അത്രതന്നെ അറിവ് പിശാചിനുമുണ്ട്. ദൈവത്തിന്റെ അത്രതന്നെ ശക്തനാണ് പിശാചും. ദിവ്യതയില്ല എന്നുള്ളതുകൊണ്ടുമാത്രമാണ് അവൻ പിശാചായിത്തീന്നത്. ആധുനികലോകത്തിനും ഇതേ ആശയം ബാധകമാക്കി നോക്കൂ; ദിവ്യതയില്ലാത്ത അധികരിച്ച വിജ്ഞാനവും ശക്തിയും മനുഷ്യനെ പിശാചാക്കി മാററുന്നു. യന്ത്രങ്ങളുടെയും മററു ഉപകരണങ്ങളുടെയും നിർമ്മിതിമൂലം വമ്പിച്ച ശക്തിയാണ് ഇന്നു നേടിയെടുക്കപ്പെട്ടുകൊണ്ടിരിക്കുന്നത്. എന്നാൽ ലോകചരിത്രത്തിലൊരിക്കലുമുണ്ടായിട്ടില്ലാത്ത വിധത്തിൽ പ്രത്യേകാനുകൂല്യങ്ങൾക്കവേണ്ടിയുള്ള അവകാശവാദവും പെരുകിവരികയാണ്. അതുകൊണ്ടാണ് വേദാന്തത്തിന് അതിനെതിരായി ഉദ്ബോധിപ്പിക്കേണ്ടിവന്നിരിക്കുന്നത്. മനുഷ്യാത്മാവിന്റെമേൽ നടത്തുന്ന ഈ ഭീഷണിയെ തകക്കേണ്ടിവരികയും ചെയ്തിട്ടുള്ളത്.

വീണ്ടും അതേ സമയത്തുതന്നെ 'പ്രത്യേകാനുകൂല്യ'ങ്ങളെ സംബന്ധിച്ച ലണ്ടനിൽവെച്ചു ചെയ്ത പ്രഭാഷണത്തിൽ അദ്ദേഹം പറഞ്ഞു: (അതേ പുസ്തകം പേജ് 434)

അതിനാൽ സ്ഥിതിഗതികളുടെ പരമമായ തുല്യത സദാചാരത്തിന്റെ ലക്ഷ്യം അതാണെങ്കിൽ അതസാദ്ധ്യമാണെന്നു തോന്നുന്നു. നാം എത്രതന്നെ ശ്രമിച്ചാലും എല്ലാവരും ഒരുപോലെയായിരിക്കുകയെന്നത് ഒരിക്കലും സാദ്ധ്യമല്ല. മനുഷ്യർ വ്യത്യസ്തരായിട്ടാണ് ജനിക്കുന്നത്. ചിലക്ക് മററവരേക്കാൾ ശക്തിയുണ്ടായിരിക്കും.

ചിലൎക്കു സഹജമായ കഴിവുകളുണ്ടാകും, മററവൎക്കുതുണ്ടായെന്നുവരി ല്ല. ചിലൎക്കു് അരോഗദൃഢമായ ശരീരമുണ്ടാകും; മററുള്ളവൎക്കു് അതു ണ്ടാവില്ല. അതൊരിക്കലും ഇല്ലാതാക്കാൻ നമുക്കു കഴിയില്ല.

'എന്നാൽ സവിശേഷാവകാശങ്ങളെ ഇല്ലായ്മചെയ്യാൻ കഴിയും. അതാണു് ലോകത്തിന്നുമുമ്പാകെയുള്ള യഥാൎത്ഥകൎത്തവ്യം. മററുള്ളവ രെക്കാരം പ്രത്യേകാവകാശങ്ങളനുഭവിക്കുക യുഗാന്തരങ്ങളായി അതി ൻെറ നാശമാണു് ധാൎമ്മികതയുടെ ലക്ഷ്യം. വൈവിധ്യങ്ങളെ നശി പ്പിക്കാതെ തന്നെ തുല്യതയിലേയ്ക്കും ഐക്യത്തിലേയ്ക്കും എത്താൻ ചെയ്യേണ്ടുന്ന പ്രവൃത്തി ഇതാണു്.'

അങ്ങനെയാണു് നമ്മുടെ രാജ്യത്തു് ജനാധിപത്യം സുശക്തമാ ക്കാൻ കഴിയുക. ഇന്ത്യയിൽ നമ്മുടെ യുവജനങ്ങൾക്കു് ഇന്നു ഒട്ടേറെ നിശ്ശബ്ദവും കനപ്പെട്ടതുമായ ദേശീയപ്രവൎത്തനങ്ങൾ നടത്താനുണ്ടു്. അമേരിക്കയിലെ യുവാക്കൾക്കു് വൎഗ്ഗീയമായ അസമത്വത്തിന്നെ തിരെ പോരാടാനും അവരുടെ ഗവൺമെണ്ടിൻെറ അന്യായമായ വിയററ്നാം യുദ്ധത്തിന്നെതിരായി പോരാടി ഗവൺമെണ്ടിൻെറ നയങ്ങളെ മററുവഴിക്കു് മാററിത്തീൎക്കുന്നതിൽ വിജയം വരിക്കാനും കഴിഞ്ഞിട്ടുണ്ടെങ്കിൽ നമ്മുടെ യുവജനങ്ങൾക്കും എന്തുകൊണ്ടു് അന ദ്ധ്യയനവേളകളിൽ ഗ്രാമാന്തരങ്ങളിൽച്ചെന്നു്അസ്പൃശ്യത മുതലായ സാമൂഹ്യ അനീതികൾക്കെതിരെ പോരാടിക്കൂടാ? ഇപ്പൊഴും നമ്മുടെ യുവജനങ്ങൾ അങ്ങനെ ചെയ്യുന്നില്ലെങ്കിൽ അതിന്നൎത്ഥം അവരുടെ സാമൂഹ്യമനസ്സാക്ഷി ഉണൎത്തപ്പെട്ടിട്ടില്ലെന്നും അവരുടെ യുവചൈ തന്യം സൃഷ്ടാത്മകമായ വിധത്തിൽ പ്രകാശിപ്പിക്കുന്നതിന്നുള്ള രംഗ ങ്ങൾ അവൎക്കു ലഭ്യമായിട്ടില്ലെന്നും അവൎക്കു ലഭിച്ച വിദ്യാഭ്യാസം മനുഷ്യനിൎമ്മിതിക്കും രാഷ്ട്രനിൎമ്മിതിക്കും ഉതകുന്നതരത്തിലുള്ളതായി രുന്നില്ലെന്നുമാണു്. വിദ്യാഭ്യാസസ്ഥാപനങ്ങളിൽ നടമാടുന്ന മിക്ക വാറും അസ്വസ്ഥതകൾക്കും നമ്മുടെ യുവജനങ്ങളും എന്തിനേറെ മുതിൎന്നവർപോലും പൊതുസ്വത്തുക്കൾ നശിപ്പിക്കുന്നതിൽ വ്യാപൃത രാകുന്നതിന്നും കാരണം സാമൂഹ്യപ്രതിബദ്ധതയില്ലായ്മയും യുവജന ങ്ങളുടെ വൎദ്ധമാനമായ ഊൎജ്ജത്തെ സൃഷ്ടാത്മകമായി തിരിച്ചുവിടുന്ന തിന്നുള്ള കഴിവില്ലായ്മയുമാണു്. നമ്മുടെ അദ്ധ്യാപകന്മാരുടെ വൻ പരാജയം ഇവിടെയാണു്. നമ്മുടെ യുവജനങ്ങൾക്കു് ഈ സൃഷ്ടാത്മക മായ പ്രചോദനവും മാൎഗ്ഗദൎശനവും നല്കുന്നതിൽ അവർ പരാജയപ്പെ ട്ടിരിക്കുന്നു. നമ്മുടെ അദ്ധ്യാപകന്മാർ ഇന്നത്തെ ദേശീയമായ പ്രവ ൎത്തനക്ഷമതയെയും ഉത്സാഹപ്രകൎഷത്തെയും നമ്മുടെ ദേശീയകാൎയ്യ ങ്ങളിൽ ഉപയോഗപ്പെടുത്തുകയും സുശക്തമായ ഈ പ്രവാഹത്തിൽ

അവരുടെ ശിഷ്യഗണങ്ങളോടുകൂടി രാഷ്ട്രത്തെയും അവരെ അനുഗമിക്കാൻ മാടിവിളിച്ചുകൊണ്ട് മുന്നോട്ട് ഒഴുകുകയും ചെയ്യേണ്ടതുണ്ട്.

## 28 ഉപസംഹാരം

ഭാരതത്തിലെ അദ്ധ്യാപകന്മാരുടെ പങ്ക് അതാണ്. അതുകൊണ്ടാണ് അദ്ദേഹം ഗുരുവെന്നും വിദ്യാർത്ഥി ശിഷ്യനെന്നും വിളിക്കപ്പെടുന്നതു്. എന്നാൽ ഇന്നു് നാം ഈ അർത്ഥഗർഭമായ പദങ്ങളെയും അതിലന്തർഭവിച്ചിട്ടുള്ള ആരോഗ്യകരമായ വികാരങ്ങളെയും നമ്മുടെ വിദ്യാഭ്യാസത്തിൽനിന്നു പുറന്തള്ളിയിരിക്കുകയാണ്. മാത്രമല്ല അവയെ സങ്കുചിതമായി മനസ്സിലാക്കപ്പെട്ട മതത്തിൻെറ ചട്ടക്കൂട്ടിൽ ഒതുക്കുകയും തൽഫലമായി വിദ്യാഭ്യാസത്തെ അതിൻെറ ലക്ഷ്യമാകേണ്ട ഉജ്ജ്വലമായ വിജ്ഞാനകൗതുകവും ഗുണപരമായ ജീവിതോല്ക്കൃഷ്ടവുമെന്നതിനുപകരം ബിരുദസമ്പാദനത്തിനും തൊഴിൽ സമ്പാദനത്തിനുംവേണ്ടിയുള്ള നിരാശാജനകമായ അന്വേഷണമെന്നാക്കിമാററി വിലകെട്ടതാക്കിത്തീർത്തിരിക്കുകയുമാണ്. നമ്മുടെ അയൽരാജ്യമായ ഇന്തോനേഷ്യ ഇന്ത്യയുടെ ഈ സാംസ്കാരികമൂല്യം ഇന്നും നിലനിർത്തിപ്പോരുന്നുണ്ട്. അവിടെ ഇന്നും അദ്ധ്യാപകന്മാർ ഗുരുക്കന്മാരെന്നും വിദ്യാർത്ഥികൾ ശിഷ്യന്മാർ അഥവാ ഇന്തോനേഷ്യൻ ഭാഷയിൽ ശിഷ്യായ എന്നുമാണ് വിളിക്കപ്പെടുന്നതു്. ഇന്തോനേഷ്യയിലെ ഈ സമ്പ്രദായവും ജീവിതവൃത്തിക്കു വേണ്ടി പ്രവർത്തിക്കുന്ന വിജ്ഞാനദാതാക്കൾ എന്ന നിലയിൽ വീക്ഷിക്കപ്പെടുന്നതിനുപകരം ഗുരുക്കന്മാരെന്നനിലയിൽ അദ്ധ്യാപകന്മാർ ബഹുമാനിക്കപ്പെടുകയും ചെയ്തുപോരുന്ന വിദ്യാഭ്യാസാന്തരീക്ഷവും എന്നെ ഹഠാദാകർഷിക്കുകയുണ്ടായി. നമ്മുടെ വിദ്യാഭ്യാസം ഈ ഗുരുശിഷ്യബന്ധത്തെ വീണ്ടെടുക്കുകയും ഗുരുക്കന്മാരുടെയും ശിഷ്യന്മാരുടെയും അഭിരുചികളും ഊർജ്ജങ്ങളും വികസിപ്പിക്കുവാനും തദ്വാരാ നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങളെ മാനുഷികവളർച്ചയുടെയും വികാസത്തിൻെറയും പൂർത്തീകരണത്തിൻെറയും കേന്ദ്രങ്ങളാക്കിമാററുവാനും സഹായിക്കുന്നതരത്തിൽ അവയ്ക്കിടയിൽ പരസ്പരവിശ്വാസവും സ്നേഹവും ബഹുമാനവും വളർത്തിയെടുക്കുന്നതിന്നും പരിശ്രമിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു.

# 15

# മനുഷ്യനിർമ്മിതിക്കുള്ള വിദ്യാഭ്യാസദർശനം*

## 1 ആമുഖം

ഈ സായാഹ്നത്തിൽ നിങ്ങളെ അഭിസംബോധനചെയ്യാൻ എന്നെ ക്ഷണിച്ചതിന്നു് കാൺപൂർ യൂണിവഴ്സിററി വൈസ്ചാൻസലറായ ശ്രീ രാധാകൃഷ്ണനോടു് ഞാൻ വളരെ നന്ദിയുള്ളവനാണു്. ഒരു വിദ്യാഭ്യാസവിചക്ഷണനും വിദ്യാർത്ഥിപ്രേമിയുമെന്നനിലയിൽ ഈ ബിരുദദാനമേള ഒരു വാരക്കാലമാചരിക്കുവാനും ആ സന്ദർഭത്തിൽ ഈ യൂനിവഴ്സിററിയോടു് ബന്ധപ്പെട്ട കാൺപൂരിലെ കലാലയങ്ങളിൽ മാത്രമല്ല കാൺപൂരിലെ ഈ ബിരുദദാനസമ്മേളനത്തിൽ സംബന്ധിക്കാൻ സാധിക്കാത്ത വിദൂരനഗരങ്ങളായ ബാൻഡ, ഝാൻസി എന്നിവിടങ്ങളിലേയും ബേക്ക്വാർഗ്രാമത്തിലേയും കലാലയങ്ങളിലുള്ള വിദ്യാർത്ഥികൾക്കുവേണ്ടി അവിടെയുള്ള കലാലയങ്ങളിലും എൻെറ പ്രഭാഷണങ്ങൾ സംഘടിപ്പിക്കുന്നതിന്നുമായി അദ്ദേഹം വിവേകപൂർവ്വം ഉപയോഗിച്ചിരിക്കുകയാണു്.

## 2 വിദ്യാഭ്യാസമാകുന്ന 'തപസ്സു്'

ഡിഗ്രികളും ഡിപ്ലോമകളും സമ്മാനങ്ങളും മെഡലുകളും നേടിയ നിങ്ങളുടെ ശതക്കണക്കിൽ വിദ്യാർത്ഥികളെ ഞാൻ അനുമോദിക്കട്ടെ. മാതൃലാളനമേററു് അലട്ടില്ലാതെ കഴിഞ്ഞിരുന്ന ജീവിതത്തിൽനിന്നു പ്രാഥമികവിദ്യാലയത്തിൽ പ്രവേശിച്ചതു മുതൽ പ്രത്യേകിച്ചും ഈ സർവ്വകലാശാലയിൽ ബിരുദപൂർവ്വക്ലാസ്സുകളിലെ വിദ്യാർത്ഥികളായി പ്രവേശിച്ചതു മുതൽ ലോകം അഭ്യസ്തവിദ്യത്വം, ജ്ഞാനസമ്പാദനം മനോവികാസം എന്നൊക്കെ പ്രശംസിക്കുന്ന ആ പദവി ലഭിക്കുന്നതിന്നുവേണ്ടി നിങ്ങൾ കഠിനാദ്ധ്വാനം ചെയ്യുകയായിരുന്നുവല്ലോ. തപസ്സു്, ജ്ഞാനത്തിനുവേണ്ടിയുള്ള തപസ്സു് എന്ന സമ്പന്നമായ സംസ്കൃതപദംകൊണ്ടു് നമ്മുടെ പാരമ്പര്യം പരാമർശിക്കുന്നതും എല്ലാ മഹത്തായ സംസ്കാരത്തിൻെറയും കേന്ദ്രഭൂതവുമായ ശിക്ഷണമിതാണു്.

---

* കാൺപൂർ സർവ്വകലാശാലയിലെ ബിരുദദാനപ്രസംഗം കാൺപൂർ, ഉത്തർപ്രദേശ്, ഡിസംബർ 13, 1970.

ഈ തപസ്സാണ് മനുഷ്യൻെറ സാമ്പത്തികവും രാഷ്ട്രീയവും ശാസ്ത്രീയവും മതപരവുമായ രംഗങ്ങളിലുണ്ടായ നേട്ടങ്ങളുടെ പിന്നിലുള്ള പ്രചോദനത്തിൻെറയും ശക്തിയുടെയും സ്രോതസ്സ്. 'സ്വാദ്ധ്യായവും പ്രവചനവും' ഏററവും വലിയ തപസ്സ് എന്ന് തൈത്തിരീയ ഉപനിഷത്ത് ഉദ്ബോധിപ്പിക്കുന്നു. (I. II. 1) തുടർന്നുകൊണ്ട് (III. I. 1 'സ തപോ അതപ്യത' (അവൻ (ശിഷ്യൻ) തപസ്സ് അനുഷ്ഠിച്ചു) ഇതിനെ വ്യാഖ്യാനിച്ചുകൊണ്ടും യാജ്ഞവല്ക്യസ്മൃതിയിലെ ഒരു പദ്യത്തിൽനിന്നു തപസ്സ് എന്ന വാക്കിന് അർത്ഥഗർഭമായ നിർവ്വചനം നല്കിക്കൊണ്ടും ശങ്കരാചാര്യർ പറയുന്നു:

'സർവ്വേഷാം ഹി നിയത–സാദ്ധ്യ–വിഷയാണാം സാധനാനാം തപ ഏവ സാധകതമം സാധനം ഇതി ഹി പ്രസിദ്ധം ലോകേ.... തച്ച തപോ ബാഹ്യാന്തഃകരണസമാധാനം....മനസശ്ച ഇന്ദ്രിയാണാം ച ഹി ഐകാഗ്ര്യം പരമം തപഃ ഉച്യതേ; തത്ജ്യായഃ സർവ്വധർമ്മേഭ്യഃ സ ധർമ്മഃ പര ഉച്യതേ, ഇതി സ്മൃതേ:'

ലക്ഷ്യപ്രാപ്തിക്കുവേണ്ടിയുള്ള എല്ലാ മാർഗ്ഗങ്ങളിലുംവെച്ച് ഏററവും ഉത്തമമായ മാർഗ്ഗം തപസ്സാണെന്നത് സർവ്വവിദിതമാണ്... അത്തരം തപസ്സാകട്ടെ ബാഹ്യവും ആന്തരവുമായ ജ്ഞാനേന്ദ്രിയങ്ങളെ പ്രശാന്തമാക്കിത്തീർക്കലാണ്. (അതായത് ജ്ഞാനേന്ദ്രിയങ്ങളേയും മനസ്സിനേയും ശാന്തമാക്കൽ)

'മനസ്സിൻെറയും ഇന്ദ്രിയങ്ങളുടെയും ഊർജ്ജങ്ങളെ ഏകാഗ്രമാക്കലാണ് പരമമായ തപസ്സ്. സ്മൃതിയുടെ വാക്കുകളിൽപ്പറഞ്ഞാൽ എല്ലാ ധർമ്മങ്ങളെക്കാളും മഹത്തായ ധർമ്മം – പരമമായ ധർമ്മം അതാണ്.

തൻെറ വ്യക്തിപ്രഭാവത്തിലന്തർഭവിച്ച വമ്പിച്ച ഊർജ്ജവിഭവത്തെ സമാഹരിക്കുന്നതിന്നും, തദ്വാരാ ശാസ്ത്രം, സാങ്കേതികവിദ്യ, മതം, കലകൾ, ചുരുക്കത്തിൽ അവൻെറ എല്ലാ സംസ്കാരവും പരിഷ്കാരവും വികസ്വരമാക്കുന്നതിന്നു സഹായകമായ വിധത്തിൽ അവൻെറ ബാഹ്യവും സാമൂഹ്യവുമായ സാഹചര്യത്തിൻെറ വമ്പിച്ച വിഭവശക്തിയെയും സമാഹരിക്കുന്നതിന്നും മനുഷ്യനെ സഹായിക്കുന്ന ശിക്ഷണമിതാണ്.

## 8 പൗരുഷം : അതിൻെറ ഊർജ്ജസ്രോതസ്സ്

ഇവിടെ നിന്ന് വിട്ടുപോയശേഷം നിങ്ങളുടെ ജീവിതത്തിൻെറ അടുത്ത അദ്ധ്യായത്തിൽ നിങ്ങളുടെ സ്വന്തം വ്യക്തിവികാസത്തിന്നും നിങ്ങളുടെ രാഷ്ട്രം നിങ്ങൾ എന്തു ചെയ്യേണമെന്നാവശ്യപ്പെടുന്നുവോ

അതിൻെറ നിർവ്വഹണത്തിനും വേണ്ടിയുള്ള യത്നവുമായി താരതമ്യപ്പെടുത്തുമ്പോഠം നിങ്ങളിലോരോരുത്തനും ബിരുദസമ്പാദനത്തിന്നു വേണ്ടി സഹിച്ച ക്ലേശങ്ങഠം പരമനിസ്സാരങ്ങളാണെന്നു ബോദ്ധ്യമാകും. ജീവിതം ഇന്നത്തെ നമ്മുടെ രാഷ്ട്രത്തിൻെറ സാഹചര്യത്തിൽ ശതാബ്ദങ്ങളായി അജ്ഞാനാന്ധകാരത്തിലും ധനഹീനതയിലും പെട്ടുഴലുന്നവരും അന്ധകാരത്തിൽനിന്നുള്ള മോചനത്തിന്നുവേണ്ടിയും വെളിച്ചത്തിനും ജീവനും വേണ്ടിയും പുത്തൻ രാഷ്ട്രീയസ്വാതന്ത്ര്യത്തോടു് മുറവിളികൂട്ടുന്നവരുമായ ദശലക്ഷക്കണക്കിലുള്ള നിങ്ങളുടെ നാട്ടുകാരുടെ ജീവിതവുമായി കൂട്ടിക്കുഴയുവാൻ പോകുകയാണു്. വിപ്ലവാത്മകമായ ഈ സാമൂഹ്യമാററത്തിന്നുവേണ്ടി പ്രവർത്തിക്കേണ്ട നമ്മുടെ ദേശീയസ്വാതന്ത്ര്യത്തിൻെറ ഏജൻറുമാരാണു് നിങ്ങഠം. ഈ പങ്കു് ഫലപ്രദമായി നിറവേററിയെങ്കിൽ മാത്രമേ നിങ്ങഠംക്കു് നിങ്ങളുടെ രാഷ്ട്രത്തിൻെറ വികാസവും സ്വന്തം വ്യക്തിവികാസവും നേടിയെടുക്കാൻ കഴിയുകയുള്ളു. നിങ്ങളുടെ ജീവിതത്തിൽ ഇതിനേക്കാഠം അഭികാമ്യമായ ഒരു പങ്കു് നിങ്ങഠംക്കു് വഹിക്കാനില്ല. എന്നാൽ ഈ പങ്കു് ഫലപ്രദമായി വഹിക്കാൻ നിങ്ങഠംക്കു് കഴിയേണമെങ്കിൽ വിജ്ഞാനാന്വേഷണത്തിൽനിന്നു ലഭിക്കുന്ന ബുദ്ധിപരമായ ഊർജ്ജം മാത്രം പോരാ, സ്വഭാവശുദ്ധിയിൽ നിന്നു ലഭിക്കുന്ന ആത്മീയമായ ഊർജ്ജവും വേണം. ഇവ രണ്ടും യഥാർത്ഥവിദ്യാഭ്യാസത്തിൻെറ അഭേദ്യഘടകങ്ങളാണു്. ഈ രണ്ടു് ഊർജ്ജങ്ങളും ഉരുകിച്ചേർന്നാൽ മാത്രമേ ഒരു മനുഷ്യത്വമുള്ള മനുഷ്യനുണ്ടാവുകയുള്ളു. വിവേകാനന്ദൻ അതുപോലെതന്നെ അർത്ഥഗർഭമായ 'മനുഷ്യനിർമ്മിതിയ്ക്കുള്ള മതം' എന്ന മറെറാരു പദത്തോടുചേർത്തു പ്രയോഗിച്ചതും വളരെ ഫലം കണ്ടിട്ടുള്ളതുമായ 'മനുഷ്യനിർമ്മിതിക്കുള്ള വിദ്യാഭ്യാസദർശനം' എന്നതാണു് ഈ സായാഹ്നത്തിലെ എൻെറ പ്രഭാഷണവിഷയം.

## 4· അസൂയയും അടിമത്തവുമെന്ന ഇരട്ടത്തിന്മകഠം

എന്നാൽ വിഷയത്തിലേക്കു കടക്കുന്നതിന്നുമുമ്പു് ഈ യോഗനടപടികളുടെ തുടക്കത്തിൽ സർവ്വകലാശാല തങ്ങഠംക്കു് ബിരുദങ്ങഠം നല്കിയില്ലെന്ന അമർഷം പ്രകടമാക്കുന്നതിന്നു് ഒരു ചെറിയ വിഭാഗം വിദ്യാർത്ഥികഠം സ്വല്പം കശപിശയുണ്ടാക്കിയതിനെക്കുറിച്ചുള്ള എൻെറ അഭിപ്രായം പ്രകാശിപ്പിക്കട്ടെ. അവക്കു് ബിരുദങ്ങഠം നല്കാത്തതിന്നു് ന്യായമായ കാരണങ്ങഠം ഉണ്ടെന്നു് സർവ്വകലാശാല എനിക്കു് ബോദ്ധ്യമാക്കിത്തരികയും ചെയ്തിരിക്കുന്നു. ഒരു വിദ്യാർത്ഥിക്കാകട്ടെ പരാജയംപോലും നന്മയാണെന്നു ഭാവിക്കാനുള്ള ന്യായമായ കാരണങ്ങളുമുണ്ടു്. എന്നാൽ ഇത്തരം കശപിശകഠം അവ ലഘുവോ ഗുരുതരമോ ആയിക്കൊള്ളട്ടെ നമ്മുടെ വിദ്യാഭ്യാസസ്ഥാപന

ങ്ങളിലും വിദ്യാഭ്യാസ പ്രവർത്തനവേളകളിലും വർദ്ധമാനമായിക്കൊണ്ടിരിക്കുന്നുമുണ്ട്. മററു പരിഗണനകളൊക്കെ ഒഴിച്ചുനിർത്തിയാൽ അത്തരം പെരുമാററങ്ങൾ നമ്മുടെ ജനത ഉത്തമാഭിരുചികളോടും ആത്മശിക്ഷണത്തോടും കൂടുതൽ കൂടുതൽ വിടപറഞ്ഞുകൊണ്ടിരിക്കുകയാണെന്ന വസ്തുതയാണ് പ്രകടമാക്കുന്നത്. അതിന്നു് പിറകിലാകട്ടെ തനിക്കു നിഷേധിക്കപ്പെട്ട ചിലതൊക്കെ മററു ചിലർക്ക് ലഭിച്ചുകൊണ്ടിരിക്കുന്നുവെന്നതിനെക്കുറിച്ചുള്ള അസൂയാമനോഭാവമാണ് പതിയിരിക്കുന്നത്. അത്തരം അസൂയയാകട്ടെ അടിമത്തത്തിൻെറ സന്താനവുമാണ്. അടിമത്തവും അസൂയയും ഒരേ നാണയത്തിൻെറ രണ്ടുവശങ്ങളാണെന്നാണ് സ്വാമിവിവേകാനന്ദൻ പറയുന്നത്. മനുഷ്യനിൽ ഇവയുടെ സാന്നിദ്ധ്യം അവൻെറ സ്വഭാവത്തെ അധഃപതിപ്പിക്കുകയും അതിനെ വ്യക്തി ജീവിതത്തിന്നും സാമൂഹ്യപ്രവർത്തനത്തിന്നും കൊള്ളരുതാത്തതാക്കിത്തീർക്കുകയും ചെയ്യുന്നു. ഒരു ഹൈസ്കൂൾ വിദ്യാർത്ഥിയായിരുന്ന കാലത്തുതന്നെ അവയുടെ കുചേഷ്ടകളെ സ്വാമിവിവേകാനന്ദൻെറ സാഹിത്യം എനിക്കു് പരിചയപ്പെടുത്തിത്തന്നിരുന്നുവെന്നു് മാത്രമല്ല മേൽപ്പറഞ്ഞ ഇരട്ടത്തിന്മകളില്ലാത്ത മനുഷ്യസ്വഭാവം എത്രമാത്രം ഉൽക്കർഷോന്മുഖമായിരിക്കുമെന്നു് 1896_ൽ ലണ്ടനിൽവെച്ചുചെയ്ത പ്രായോഗിക വേദാന്തത്തെക്കുറിച്ചുള്ള അവസാനത്തെ നാലു പ്രഭാഷണങ്ങളിൽ അദ്ദേഹം ആഖ്യാനം ചെയ്ത ഉത്തേജകമായ സംഭവകഥ എന്നെ ബോദ്ധ്യപ്പെടുത്തുകയും ചെയ്തിരുന്നു. (സ്വാമിവിവേകാനന്ദൻെറ കംപ്ലീററ് വർക്സ്, വോള്യം II, പേജ്. 351):

കഥ ഇതാണ്: 'ദക്ഷിണ സമുദ്രദ്വീപുകളിൽ ചുഴലിക്കാററിലകപ്പെട്ടുപോയ കുറെ കപ്പലുകളുടെകഥ ഞാൻ ഒരിക്കൽ വായിക്കുകയുണ്ടായി. അതിൻെറ ഒരു ചിത്രം 'ഇല്ലസ്ട്രേററഡ് ലണ്ടൻ ന്യൂസ്'' എന്ന പത്രത്തിലുണ്ടായിരുന്നു. ആ കൊടുങ്കാററിനെ ചെറുത്തുനിന്ന ഒരു ഇംഗ്ലീഷു കപ്പലൊഴികെ മററുള്ളവയെല്ലാം അതിൽപ്പെട്ട് തകർന്നുപോയി. മുങ്ങിച്ചാവാൻപോകുന്ന മനുഷ്യർ സമോവയിൽ നങ്കൂരമിട്ടിരുന്ന ബ്രിട്ടൻെറ 'എച്ച്. എം. എസ് കോളിയോപ്പ്'' എന്ന കപ്പലിൻെറയും മററു അമേരിക്കൻ യുദ്ധകപ്പലുകളുടെയും ഡെക്കുകളിൽക്കയറിനിന്നുകൊണ്ടു് കൊടുങ്കാററിന്നെതിരെ ഒഴുകിപ്പോകുകയായിരുന്ന കപ്പലിലെ ആൾക്കാരെ ജയാരവത്തോടെ അഭിനന്ദിക്കുന്നതു് ആ ചിത്രത്തിൽക്കാണാമായിരുന്നു. അങ്ങനെയുള്ള ധീരരും മഹാമനസ്കരുമാകുവിൻ. നിങ്ങൾ നില്ക്കുന്നിടത്തേക്കു് മററുള്ളവരെയും വലിച്ചുതാഴ്ത്തരുതു്'.

ആ സംഭവകഥനത്തിൽ പ്രദർശിപ്പിക്കപ്പെട്ട സ്വഭാവവൈശിഷ്ട്യത്തിൽനിന്നു് ഒരു രാഷ്ട്രമെന്നനിലയിൽ നാം എത്ര വിദൂരസ്ഥ

മാണ്! നമ്മുടെ ജനങ്ങളുടെയിടയിലുള്ള ഏതെങ്കിലും ഒരു വിഭാഗം അങ്ങനെയുള്ള ഒരു സ്ഥിതിയിലകപ്പെട്ടിരുന്നുവെങ്കിൽ നാം എങ്ങനെയായിരുന്നു പ്രതികരിക്കുക? ആപത്തിൽനിന്നും മരണത്തിൽനിന്നും രക്ഷപ്പെട്ടവരോട് നമുക്ക് തീവ്രമായ അസൂയയാണ് മിക്കവാറും ഉണ്ടാവുക. ആപത്തിൽനിന്നു രക്ഷപ്പെട്ടവരെ കൈവീശി മുന്നോട്ടുപോകു എന്നു് അഭിനന്ദിച്ച ഇംഗ്ലീഷ് അമേരിക്കൻ നാവികർക്കുപകരം നാമായിരുന്നെങ്കിൽ രക്ഷപ്പെട്ടവരെ നോക്കി പിറുപിറുക്കുകയും നമ്മുടെകൂടെ മരിക്കാത്തതിൽ അവരെ വൃത്തികെട്ട ഭാഷയിൽ ശകാരിക്കുകയുമായിരിക്കും ചെയ്യുക!

നമ്മുടെ പരസ്പരമുള്ള അസൂയ കുറെ ശതാബ്ദത്തോളം നമ്മെ ഒരു രാഷ്ട്രമെന്ന നിലയിൽ വളരാൻ അനുവദിച്ചില്ല. ശതാബ്ദങ്ങളായുള്ള അടിമത്തമാകട്ടെ മററുള്ളവരുടെ വിജയങ്ങളിലും ക്ഷേമത്തിലും ജീവിതത്തിന്റെ ഓട്ടപ്പന്തയത്തിൽ ആരെങ്കിലും നമ്മേക്കാൾ വേഗതയുള്ളവരായിപ്പോയെങ്കിൽ അതിലും നമ്മെ അസന്തുഷ്ടരാക്കത്തക്ക വിധത്തിൽ അത്രയേറെ അഗാധതരമായി അസൂയാമനോഭാവം നമ്മിൽ വേരുറപ്പിച്ചുകഴിഞ്ഞിരിക്കുന്നു. നമ്മുടെ വിദ്യാഭ്യാസം, ചിന്താപ്രക്രിയകൾ, ആത്മശിക്ഷണം എന്നിവയിൽക്കൂടി നാം സ്വാതന്ത്ര്യാവേശവും അതിനു അനുബന്ധമെന്നനിലയിൽ ഉത്തരവാദിത്തബോധവും ഉൾക്കൊള്ളുന്നതുവരെ ഇവയുടെ ബാധ തുടർന്നുകൊണ്ടേയിരിക്കും. ഇതിന്നുമാത്രമേ നമ്മെ പക്വമതികളാക്കി വളർത്തിയെടുക്കുവാൻ സാധിക്കുകയുള്ളു. അതു് വീണ്ടും ഞാൻ ഈ പ്രഭാഷണമദ്ധ്യേ പരാമർശിക്കാനിരിക്കുന്ന 'മനുഷ്യത്വ'ത്തെത്തന്നെകുറിക്കുന്നതായിരിക്കും.

## 5 മനസ്സ് – സ്വാതന്ത്ര്യവും അസ്വാതന്ത്ര്യവും

നാം അസ്വാതന്ത്ര്യരായിരുന്നപ്പോൾ സ്വതന്ത്രമനസ്സരായ ഉജ്ജ്വല പ്രതിഭകളുടെ ഒരു നിരതന്നെ സൃഷ്ടിക്കുകയുണ്ടായി. എന്നാൽ കഷ്ടമെന്നുപറയട്ടെ! ഇന്നത്തെ നമ്മുടെ സ്വതന്ത്രരാഷ്ട്രത്തിൽ അസ്വതന്ത്രമനസ്സർ നിരവധിയാണു്! സ്വാതന്ത്ര്യലബ്ധിക്കുശേഷം പെരുകിക്കൊണ്ടിരിക്കുന്ന അശിക്ഷിതവും നിരുത്തരവാദപരവുമായ പ്രസംഗങ്ങളും പെരുമാററങ്ങളും ഈ ആന്തരമായ പാരതന്ത്ര്യത്തിന്റെ അല്ലാതെ സ്വാതന്ത്ര്യത്തിന്റേതല്ല, ലക്ഷണങ്ങളാണ്. നമ്മുടെ മഹാകവി രവീന്ദ്രനാഥടാഗോർ ഞാൻ ഹൈസ്കൂൾ വിദ്യാർത്ഥിയായിരുന്നപ്പോൾ എന്നെ ഉത്തേജിപ്പിച്ചഅദ്ദേഹത്തിന്റെ 'ഗീതാഞ്ജലി'യിലെ സ്മരണാർഹമായ ഏതാനും വരികളിൽ മനുഷ്യമനസ്സിന്റെയും ആത്മാവിന്റെയുംഈസ്വാതന്ത്ര്യത്തിന്റെ അന്വേഷണത്തെക്കുറിച്ചും അതിന്റെ

ലബ്ധിയെക്കുറിച്ചും പാടുകയും നമ്മുടെ ജനതയ്ക്കു് അതിന്റെ അനുഗ്രഹമുണ്ടാകുവാൻ പ്രാൎത്ഥിക്കുകയും ചെയ്തിട്ടുണ്ടു്: (പേജ്. 27 _ 28.)

എവിടെ മനസ്സ് നിർഭയവും
ശിരസ്സ് സമുന്നതവുമായിരിക്കുന്നുവോ
എവിടെ വിജ്ഞാനം സ്വതന്ത്രമായിരിക്കുന്നുവോ
എവിടെ ലോകം സങ്കുചിതമായ ഗൃഹഭിത്തികളാൽ
ശകലിതമാക്കപ്പെടുന്നില്ലയോ
എവിടെ വാക്കുകൾ സത്യത്തിന്റെ അഗാധതയിൽനിന്നു്
ഉയൎന്നുവരുന്നുവോ
എവിടെ അക്ഷീണമായ അദ്ധ്വാനം
പൂൎണ്ണതയിലേയ്ക്കു് കരങ്ങൾ നീട്ടുന്നുവോ
എവിടെ യുക്തിയുടെ വിശുദ്ധമായ അരുവി
മൃതശീലങ്ങളുടെ ഭയാനകമായ മണൽപ്പരപ്പിൽ
വററിവരണ്ടുപോകുന്നില്ലയോ
എവിടെ മനസ്സ് നിത്യവിസ്തൃതമായ ചിന്തയിലേയ്ക്കും
കൎമ്മത്തിലേയ്ക്കും അങ്ങയാൽ നയിക്കപ്പെടുന്നുവോ,
ആ സ്വാതന്ത്ര്യസ്വൎഗ്ഗത്തിലേയ്ക്കു്,
എന്റെ പിതാവേ, എന്റെ രാജ്യം ഉണരേണമേ !

## 6. മനസ്സിനെ പരിശീലിപ്പിക്കലും തലച്ചോറിനെ ഭാരപ്പെടുത്തലും

മനുഷ്യവ്യക്തിത്വത്തിലെ രണ്ടു് ഊൎജ്ജങ്ങളുടെ അതായതു് വിജ്ഞാനത്തിന്റേതായ ബുദ്ധിപരമായ ഊൎജ്ജത്തിന്റെയും സ്വഭാവശുദ്ധിയുടെയും സമൎപ്പണത്തിന്റേയുമായ ആത്മീയമായ ഊൎജ്ജത്തിന്റെയും ഉരുകിച്ചേരലിന്റെ ഫലമായ മനുഷ്യത്വത്തെക്കുറിച്ച ഞാൻ നിങ്ങളോടു് സംസാരിച്ചുവല്ലോ. ജീവിതം തന്നെയാണു് ഈ രണ്ടു തരത്തിലുള്ള ഊൎജ്ജത്തെയും വളൎത്തിയെടുക്കേണ്ട രംഗം. പുസ്തകത്തെ കേന്ദ്രീകരിച്ചുകൊണ്ടുമാത്രമുള്ള ഒരു വിദ്യാഭ്യാസത്തിന്നു വിജ്ഞാനത്തിന്റെയോ സ്വഭാവനിഷ്ഠയുടെയോ ഊൎജ്ജങ്ങളെ ഉല്പാദിപ്പിക്കാൻ കഴിയുകയില്ല. നിർഭാഗ്യവശാൽ അത്തരത്തിലുള്ള ഒരു വിദ്യാഭ്യാസമാണു് ഇന്നു നമ്മുടെ നാട്ടിലുള്ളതു്. സ്വാതന്ത്ര്യലബ്ധിക്കുശേഷം നാം നമ്മുടെ വിദ്യാഭ്യാസത്തെ വൻതോതിൽ വികസിപ്പിച്ചിട്ടുണ്ടു്. നാം നൂറുകണക്കിൽ സ്കൂളുകളും കോളേജുകളും സൎവ്വകലാശാലകളും സ്ഥാപിച്ചിട്ടുണ്ടു്. എന്നാൽ ഗുണപരമായി നമ്മുടെ വിദ്യാഭ്യാസത്തെ സ്വല്പംപോലും പരിഷ്കരിക്കാൻ നമുക്കു കഴിഞ്ഞിട്ടില്ല. മാത്രമല്ല രാജ്യം സ്വാതന്ത്ര്യം പ്രാപിക്കുന്നതിന്നുമുമ്പുണ്ടായിരുന്നതിനെക്കാൾ നിലവാരം താണുപോയിട്ടുമുണ്ടു്.

ബുദ്ധിപരമായ വിജ്ഞാനം നേടുന്ന പരിമിതമായ രംഗത്തു പോലും നമ്മുടെ വിദ്യാഭ്യാസം വിദ്യാഭ്യാസത്തെക്കാളേറെ പ്രബോധനവും ചിന്തയുടെ ഉദ്ദീപനമെന്നതിനെക്കാളെറെ നിർജ്ജീവമായ വസ്തുതകളുടെ പകർന്നുകൊടുക്കലും മനസ്സിൻെറ ശിക്ഷണത്തെക്കാളേറെ തലച്ചോറിനെ ഭാരപ്പെടുത്തലുമായിത്തീർന്നിരിക്കുന്നു. അമേരിക്കയിലെ 'നാഷനൽ പേരൻട്'-ടീച്ചർ ജർണൽ' (ഏപ്രിൽ 1955) എന്ന പ്രസിദ്ധീകരണത്തിൽ അമേരിക്കൻവിദ്യാഭ്യാസത്തെപ്പററി അവിടത്തെ ഒരു ചിന്തകൻ എഴുതിയ താഴെക്കൊടുക്കുന്ന വിമർശനപരമായ അഭിപ്രായം നമ്മുടെ രാജ്യത്തിലെ ഇന്നത്തെ വിദ്യാഭ്യാസത്തെ സംബന്ധിച്ചാണ് ഏററവും പ്രസക്തമായിട്ടുള്ളതു്. അദ്ദേഹം ഇന്നത്തെ വിദ്യാഭ്യാസത്തെ നിർവ്വചിച്ചിരിക്കുന്നതു് നോക്കുക:

'പ്രൊഫസറുടെ നോട്ടുപുസ്തകത്തിൽനിന്നു വിദ്യാർത്ഥിയുടെ ഫൗണ്ടൻ പേനയിൽക്കൂടി അവൻെറ നോട്ടുപുസ്തകത്തിലേയ്ക്കു് അവരുടെ രണ്ടുപേരുടെയും ഉള്ളിൽത്തട്ടാതെ വസ്തുവിവരങ്ങൾ കടന്നുപോകുന്ന നിഗൂഢമായ പ്രക്രിയ.'

## 7. നിശ്ചലതയും അതിൻെറ തിക്തഫലവും.

ശതാബ്ദങ്ങളായി നാം മാനസികമായ നിശ്ചലാവസ്ഥയിലായിരുന്നു. മുട്ടിപ്പോയ വളർച്ചയുടെ മുദ്രയാണു് നമ്മുടെ രാഷ്ട്രം ഇന്നും വഹിക്കുന്നതു്. ചിന്തയുടെ ഈ നിശ്ചലതമൂലം സമൂഹവും നിശ്ചലമായിത്തീർന്നു. നമ്മുടെ ജീവിതവും, മനോഭാവവും താല്പര്യങ്ങളും പ്രവൃദ്ധമായ തരത്തിൽ ചുരുങ്ങിച്ചുരുങ്ങി വന്നു. ഇതാകട്ടെ ശതാബ്ദങ്ങളായി ഒരു പകർച്ചവ്യാധിയായിനിന്നു വൈദേശികാക്രമണത്തെ ക്ഷണിച്ചുവരുത്തുകയും ചെയ്തു.

ദൗർബ്ബല്യം കൂടുതൽ ദൗർബ്ബല്യത്തെ ജനിപ്പിച്ചു. തൽഫലമായി 18-ാം ശതകത്തിൻെറ അന്ത്യമായപ്പോഴേയ്ക്കും വൈദേശികാക്രമണകാരികളോ നമ്മുടെ സ്വന്തം നാട്ടുകാരോ അടിച്ചേല്പിക്കുന്ന അനീതിക്കും മർദ്ദനത്തിന്നും അവമതിക്കും എതിരായി ചെറുത്തു നില്ക്കുന്നതിന്നും രാഷ്ട്രത്തെ അട്ടിമറിക്കുന്ന പ്രതിബന്ധങ്ങൾക്കെതിരെ ഒരു ഏകീകൃതമായ ദേശീയ ഇച്ഛാശക്തിയെ രൂപപ്പെടുത്തുന്നതിന്നുമുള്ള നമ്മുടെ കഴിവു് ഛിന്നഭിന്നമാക്കപ്പെട്ടുപോയി. ബ്രിട്ടീഷുകാർ നമ്മുടെ മണ്ണിൽ ആഴത്തിൽ വേരൂന്നിക്കഴിഞ്ഞപ്പോഴേയ്ക്കും ഒരുമാതിരി പിൻവാങ്ങൽ മനോഭാവം നമ്മെ ഗ്രസിക്കുകയും ചെയ്തു.

നാലായിരം വർഷങ്ങളായി നമ്മുടെ രാഷ്ട്രം സർഗ്ഗാത്മകവും ചലനാത്മകവും മററു രാഷ്ട്രങ്ങളുടെ ചരിത്രത്തെ ശക്തിമത്തായി സ്വാധീനിക്കുകയും ചെയ്ത രാഷ്ട്രമായിരുന്നുവെങ്കിൽ കഴിഞ്ഞ കുറേ

ശതാബ്ദങ്ങളായി നാം നിശ്ചലരും വികാസം പ്രാപിക്കാത്തവരും സർഗ്ഗശക്തി ഇല്ലാത്തവരുമായിത്തീർന്നുകഴിഞ്ഞിരിക്കുകയാണ്. നാം ചരിത്രത്തിന്റെ സ്രഷ്ടാക്കളാകുന്നതിന്നുപകരം ചരിത്രത്തിന്റെ സൃഷ്ടികളായിത്തീർന്നിരിക്കുകയാണ്. മററു രാഷ്ട്രങ്ങൾ ചരിത്രം സൃഷ്ടിക്കുകയും അതിന്റെ ഇരകളായിത്തീരുകയും ചെയ്തു. നമ്മെയാകട്ടെ 19-ാം ശതകത്തിലേയും 20-ാം ശതകത്തിന്റെ ആദിഘട്ടത്തിലേയും നമ്മുടെ മഹാത്മാക്കളായ ചിന്തകന്മാരും അവരാൽ ആരംഭിക്കപ്പെട്ട അതിശക്തമായ ആത്മീയ-സാംസ്കാരിക-രാഷ്ട്രീയപ്രസ്ഥാനങ്ങളും ഈ അന്ധകാരത്തിൽനിന്നു രക്ഷിച്ചിരിക്കുകയാണ്. അവർ ഒരിക്കൽക്കൂടി ഇന്ത്യയെ സർഗ്ഗാത്മകമാക്കിത്തീർത്തിരിക്കുന്നു. ഇവരിൽ വെച്ച് പരപ്പും ആഴവുമുള്ള ചിന്തകൊണ്ടും ഹൃദയത്തിലുള്ള അപാരമായ സഹാനുഭൂതികൊണ്ടും ഏററവും ചലനാത്മകവ്യക്തി പ്രതിഭാസമായി പ്രശോഭിക്കുന്നത് സ്വാമി വിവേകാനന്ദനാണ്. അദ്ദേഹമാണ് നമ്മുടെ രാഷ്ട്രത്തെ നിർഭയത്വവും സ്വഭാവനിഷ്ഠയും സംഘപ്രവർത്തനശേഷിയും സമർപ്പണബോധവും വളർത്തിയെടുക്കാൻ ആഹ്വാനം ചെയ്തത്. നമ്മുടെ ജനങ്ങളിൽ ഈ മാനുഷികശക്തികൾ വികസിപ്പിക്കുന്നതിന്നു പര്യാപ്തമായ ഒരു വിദ്യാഭ്യാസദർശനവും അതായത് മനുഷ്യനിർമ്മിതിയിൽക്കൂടി രാഷ്ട്രനിർമ്മിതിക്കുതകുന്ന ഒരു ദർശനം അദ്ദേഹം നമുക്കു കാഴ്ചവെച്ചു.

## 8 വിവേകാനന്ദന്റെ വിദ്യാഭ്യാസദർശനം

ആ ദർശനത്തിന്റെ മർമ്മപ്രധാനമായ ബിന്ദു ചലനാത്മകസ്വഭാവത്തിലേയ്ക്കും സർഗ്ഗാത്മകമായ വ്യക്തിപ്രഭാവത്തിലേക്കും നയിക്കുന്ന മനസ്സിന്റെ ശിക്ഷണവും ആശയങ്ങളുടെ സാത്മീകരണവുമായിരിക്കണം വിദ്യാഭ്യാസമെന്നും അല്ലാതെ അത് വെറും പുസ്തകപഠനമോ വ്യക്തിപ്രഭാവത്തെ നിശ്ചലതയിലേയ്ക്ക് നയിക്കുന്ന തരത്തിൽ തലച്ചോറിനെ ഭാരപ്പെടുത്തലോ അല്ല എന്നുമുള്ളതാണ്. വിവേകാനന്ദന്റെ പ്രഭാഷണങ്ങളെക്കുറിച്ച് 'അദ്ദേഹത്തിന്റെ വാക്കുകൾ മഹത്തായ സംഗീതമാണ്'' എന്നാണ് റൊമ റൊളാ പറയുന്നത്. മഹാത്മാഗാന്ധിയുടെ ഒരു ചെറിയ മുഖവുരയോടുകൂടിയ വിവേകാനന്ദന്റെ വിദ്യാഭ്യാസപ്രഭാഷണങ്ങളുടെ ഒരു സമാഹാരമായ 'വിദ്യാഭ്യാസം' എന്ന ഗ്രന്ഥത്തിൽനിന്നു ഏതാനും ഖണ്ഡികകൾ ഇവിടെ ഉദ്ധരിക്കുന്നത് പ്രസക്തമായിരിക്കും.

'തീർച്ചയായും സ്വാമി വിവേകാനന്ദന്റെ എഴുത്തുകൾക്ക് ആരുടെയും മുഖവുര ആവശ്യമില്ല. അവയ്ക്ക് അവയുടെതായ അപ്രതിരോധ്യമായ വശ്യതയുണ്ട്.

മനുഷ്യനിൽ സ്വതേയുള്ള പൂർണ്ണതയുടെ പ്രകാശനമാണ് വിദ്യാഭ്യാസം.

'നിങ്ങളുടെ തലച്ചോറിൽ ജീവിതകാലം മുഴുവൻ അടുക്കും ചിട്ടയുമില്ലാതെയും ദഹിച്ചുചേരാതെയും കുത്തിനിറക്കപ്പെട്ടിട്ടുള്ള വസ്തുതകളുടെ അളവല്ല വിദ്യാഭ്യാസമെന്നതു്. നമുക്കു് ജീവിതം പടുത്തുയർത്തലും മനുഷ്യനെ വാർത്തെടുക്കലും സ്വഭാവത്തെ രൂപവല്ക്കരിക്കലും ആശയങ്ങളെ സാത്മീകരിക്കലുമാണാവശ്യം. നിങ്ങൾ അഞ്ചു് ആശയങ്ങളെ സാത്മീകരിക്കുകയും അവയെ നിങ്ങളുടെ ജീവിതവും സ്വഭാവവുമാക്കിത്തീർക്കുകയും ചെയ്യുകയാണെങ്കിൽ ഒരു ഗ്രന്ഥാലയം മുഴുവൻ ഹൃദിസ്ഥമാക്കിയ ഒരാളെക്കാൾ നിങ്ങൾ കൂടുതൽ വിദ്യാസമ്പന്നനായിരിക്കും. വസ്തുതകളുടെ സമ്പാദനം മാത്രമാണു് വിദ്യാഭ്യാസമെങ്കിൽ ഗ്രന്ഥാലയങ്ങൾ ലോകത്തിലെ മഹാമുനികളും സർവ്വവിജ്ഞാനകോശങ്ങൾ ഋഷിമാരുമായിരിക്കും.

'അന്യരുടെ ചിന്തകൾ ഒരു വിദേശഭാഷയിൽക്കൂടി ഹൃദിസ്ഥമാക്കുകയും അവയെ നിങ്ങളുടെ തലച്ചോറിൽ കുത്തിനിറക്കുകയും ചില സർവ്വകലാശാലാബിരുദങ്ങൾ നേടുകയും ചെയ്തിട്ടു് നിങ്ങൾ വിദ്യാസമ്പന്നരെന്നു് സ്വയം അഭിമാനിക്കുന്നു. ഇതു് വിദ്യാഭ്യാസമാണോ? നിങ്ങളുടെ വിദ്യാഭ്യാസത്തിന്റെ ലക്ഷ്യമെന്താണു്? ഒരു കാലത്തു്പാലും തേനും ഒഴുകിയ രാജ്യമെന്നു് കേളികേട്ട ഭാരതഭൂമിയിൽ ആഹാരത്തിന്നുവേണ്ടിയുള്ള ദയനീയമായ നിലവിളി ഉയരുന്നതു് കണ്ണുതുറന്നു കാണുക. നിങ്ങളുടെ വിദ്യാഭ്യാസം ഈ ആവശ്യത്തെ നിറവേററുമോ? സാമാന്യജനങ്ങളെ ജീവിതസമരത്തിന്നു് സുസജ്ജരാക്കാൻ സഹായിക്കാത്തതും സ്വഭാവദാർഢ്യവും ഉദാരശീലവും സിംഹത്തിന്റെ ധൈര്യവും കൈവരുത്താനുതകാത്തതുമായ വിദ്യാഭ്യാസത്തെ വിദ്യാഭ്യാസമെന്നു വിളിക്കാമോ?

'സ്വഭാവരൂപവൽക്കരണത്തിന്നും മനശ്ശക്തിയുടെ വളച്ചയ്ക്കും ബുദ്ധിവികാസത്തിന്നും ഒരാളെ സ്വന്തം കാലിൽനിത്തുന്നതിന്നും ഉതകുന്ന വിദ്യാഭ്യാസമേതോ അതാണു് നമുക്കു് ആവശ്യം. വിദേശനിയന്ത്രണത്തിൽനിന്നു വിമുക്തമായിക്കൊണ്ടുള്ള നമ്മുടെ വ്യത്യസ്തവിജ്ഞാനശാഖകളിലുള്ള പരിജ്ഞാനവും അതോടൊപ്പം ഇംഗ്ലീഷു് ഭാഷാപരിജ്ഞാനവും പാശ്ചാത്യശാസ്ത്രജ്ഞാനവും നേടുകയെന്നതാണു് നമ്മുടെ ഇന്നത്തെ ആവശ്യം. സേവനമാവശ്യപ്പെടുന്നതിന്നുപകരം തനിക്കു വേണ്ടതുനേടുന്നതിന്നും ക്ഷാമകാലത്തേയ്ക്കു് സംഭരിച്ചുവെക്കുന്നതിന്നും ഉതകുന്നവിധത്തിൽ വ്യവസായവികസനത്തിന്നാവശ്യമായ സാങ്കേതികവിദ്യയും മററു പലതും നാം നേടേണ്ടതുണ്ടു്.

വിദ്യാഭ്യാസത്തിന്റെയും സാങ്കേതികപരിശീലനങ്ങളുടെയും എല്ലാം ലക്ഷ്യം, മനുഷ്യനെ നിർമ്മിക്കലാവണം. എല്ലാ പഠിപ്പുകള

ടെയും ഉന്നം മനുഷ്യനെ ഉയർത്തുക എന്നുള്ളതാണ്. ഇച്ഛാശക്തിയുടെ പ്രചോദനത്തേയും പ്രകടനത്തേയും നിയന്ത്രിച്ച് അതിനെ ഫലവത്താക്കിത്തീർക്കാൻ കഴിയുന്ന പരിശീലനമാണ് വിദ്യാഭ്യാസം. നമ്മുടെ രാജ്യത്തിന്നിന്നാവശ്യം ഇരുമ്പുകൊണ്ടുള്ള മാംസപേശികളും ഉരുക്കുകൊണ്ടുള്ള ഞരമ്പുകളും ആണ്— ലോകത്തിൽ യാതൊന്നിന്നും തടയാൻ കഴിയാത്ത അതിമാനുഷമായ ഇച്ഛാശക്തി—വിശ്വമഹാരഹസ്യങ്ങളിലേയ്ക്ക് ആണ്ടിറങ്ങാൻ കഴിയുന്ന മഹത്തായ ഇച്ഛാശക്തി—ആഴിയുടെ അടിത്തട്ടോളം പോകേണ്ടിവന്നാലും, മരണത്തെത്തന്നെ നേരിടേണ്ടിവന്നാലും ലക്ഷ്യം നിറവേററാതെ പിൻതിരിയാത്ത ഇച്ഛാശക്തി — അതാണ് നമ്മുടെ ഇന്നത്തെ ആവശ്യം. (പേജ്–16)

## 9 വഴിപിഴച്ച വിദ്യാഭ്യാസത്തെക്കുറിച്ച് ഭർത്തൃഹരി

തലച്ചോറിൽ നിർജ്ജീവമായ കുറേ വിവരങ്ങൾ കുത്തിനിറയ്ക്കലാണ് വിദ്യാഭ്യാസമെന്ന നിലക്കായിരുന്നു നാം വളരെക്കാലമായി വിദ്യാഭ്യാസത്തെ കരുതിപ്പോന്നിരുന്നത്. അത്തരം വിദ്യാഭ്യാസത്തിൻെറ സന്തതികളെ കഴുതകളോട് ഉപമിച്ചുകൊണ്ട് ഏതാണ്ട് 1300 വർഷങ്ങൾക്ക് മുമ്പ് മദ്ധ്യപ്രദേശത്തിൻെറ അയൽനാട്ടിൽ ജീവിച്ചിരുന്ന ദാർശനികനും രാജാവും കവിയുമായ ഭർത്തൃഹരിയുടെ ഒരു പദ്യം ഉദ്ധരിച്ച് സ്വാമി വിവേകാനന്ദൻ ആ വിദ്യാഭ്യാസത്തിൻെറ ന്യൂനത ചൂണ്ടിക്കാണിക്കുകയുണ്ടായി.

യഥാ ഖരഃ ചന്ദനഭാരവാഹീ
ഭാരസ്യവേത്താ ന തു ചന്ദനസ്യ

(ഭാരത്തെയല്ലാതെ അതിൻെറ മൂല്യത്തെക്കുറിച്ചറിയാതെ ഒരു കെട്ട് ചന്ദനം പുറത്തേററിക്കൊണ്ടു പോകുന്ന കഴുതയെപ്പോലെ).

ആശയങ്ങളും വിവരങ്ങളും വസ്തുതകളും ഫോർമുലകളും തലച്ചോറിൽ കുത്തിക്കയററുകയും അതേയവസരത്തിൽ മനസ്സിന്നു ശിക്ഷണം നല്കാതെയും ആശയങ്ങൾ സാത്മീകരിക്കാതെയും സ്വഭാവനിഷ്ഠ കൈവരുത്താതെയുമിരിക്കുന്ന വിദ്യാർത്ഥിയുടെ കാര്യത്തിലും ഇതു തന്നെയാണ് സംഭവിക്കുന്നത്. തക്കശാസ്ത്രം പഠിക്കുക, എന്നിട്ട് യുക്തിരഹിതമായി ചിന്തിക്കുക, വ്യാകരണം പഠിക്കുക, വ്യാകരണവിരുദ്ധമായി സംസാരിക്കുക, നിയമം പഠിക്കുക, നിയമരഹിതമായി പെരുമാറുക, പൗരധർമ്മം പഠിക്കുക, പൗരബോധമില്ലാതെ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുക, ശാസ്ത്രങ്ങൾ പഠിക്കുക, ശാസ്ത്രബോധമോ ആവേശമോ ഇല്ലാതെയിരിക്കുക, സത്യത്തോട്

പ്രേമവും ബുദ്ധിപരമായ നിസ്സംഗതയും വസ്തുതകളോട് ബഹുമാനവും ആഭിമുഖ്യവും വിചാരത്തിലും വാക്കിലും കണിശതയും ഇല്ലാതിരിക്കുക, ഇന്ത്യാചരിത്രം പഠിക്കുക, എന്നിട്ട് മനോഭാവത്തിലും സ്വഭാവത്തിലും അതിൻെറ പാഠങ്ങളെയും താക്കീതുകളെയും അവഗണിക്കുക, അതായതു് ഐക്യമോ ദേശീയമായ കാഴ്ചപ്പാടോ ഇല്ലാതെ ജീവിക്കുക. ജാതിയും മററു വിഭാഗീയതകളോടുള്ള കൂറും നിമിത്തം നാം ധനികരും ദരിദ്രരുമൊരുപോലെ അവർണ്ണനീയമായ അവമതികരം സഹിക്കുകയും വീണ്ടും വീണ്ടും നമുക്കു ലഭിച്ച രാഷ്ട്രീയ സ്വാതന്ത്ര്യം നഷ്ടപ്പെടുത്തുകയും ചെയ്തുകൊണ്ടു ജീവിക്കുക. ഇവയൊക്കെ മൂല്യമറിയാതെ ഭാരത്തെമാത്രമറിഞ്ഞുകൊണ്ടു് ചന്ദനക്കെട്ടു് ചുമക്കുന്ന കഴുതകളാക്കി നമ്മെ മാററിയിരിക്കുകയാണു്. വിജ്ഞാനത്തിൻെറ ഭാരം തലയിൽപ്പേററി ജീവിതത്തിൻെറ മൂല്യങ്ങളെക്കുറിച്ചോ രാഷ്ട്രത്തിൻെറ ഭാഗധേയത്തെക്കുറിച്ചോ അറിവില്ലാത്തവരായി നാം അധഃപതിച്ചിരിക്കുന്നു.

## 10 നമ്മുടെ പരാജയത്തിൻെറ കാരണം

ഒരു ജനതയെന്ന നിലയിൽ നാം ബുദ്ധിയിൽ പിന്നോക്കമുള്ളവരല്ല. ഒരു രാജ്യമെന്ന നിലയിൽ നാം പ്രകൃതിവിഭവങ്ങളോ മനുഷ്യശക്തിയോ കുറവുള്ളവരുമല്ല. ഒരു സംസ്കാരമെന്നനിലയിൽ വികസ്വര മനസ്സുകളുടെയോ ആകർഷകമായ നേട്ടങ്ങളുടെയോ മഹത്തായ യുഗങ്ങളില്ലാത്തവരുമല്ല.

എന്നാൽ ഈ ആനുകൂല്യങ്ങളൊക്കെയുണ്ടായിട്ടും കഴിഞ്ഞ ഏതാനും ശതാബ്ദങ്ങളായി ചരിത്രത്തിൻെറ ഇരകളായിത്തീർന്നിരിക്കുകയാണു്. ഇതു് വെളിപ്പെടുത്തുന്നതു് ഒരു കാര്യം മാത്രമാണു്, അതായതു് നമ്മുടെ സ്വഭാവദാർഢ്യമില്ലായ്മ. ശതാബ്ദങ്ങളായുള്ള അടിമത്തത്തിൻെറ അന്ധകാരത്തിൽനിന്നു രാഷ്ട്രീയസ്വാതന്ത്ര്യത്തിൻെറ പ്രകാശത്തിലേയ്ക്കു് നാം കടന്നുവന്നെങ്കിലും നമ്മെ വളരെക്കാലമായി ചരിത്രത്തിൻെറ ഇരയാക്കിത്തീർത്തിട്ടുള്ള ആ സ്വഭാവരീതികളെ നാം കൈവെടിഞ്ഞില്ല. നമുക്കു ലഭിച്ച സ്വാതന്ത്ര്യത്തെ സംരക്ഷിക്കുന്നതിനും അതിനെ വികസിപ്പിക്കുന്നതിനും ആവശ്യമായ ദേശീയമായ കാര്യക്ഷമതയ്ക്കു് സഹായകമായ ഗുണങ്ങൾ നാം ഉൾക്കൊണ്ടില്ല.

വിശദമായി ചിന്തിക്കുന്നതിനും സ്വകാര്യനേട്ടങ്ങൾക്കു മുമ്പേ ദേശീയതാല്പര്യങ്ങളെ പ്രതിഷ്ഠിക്കാനും കഠിനമായും കാര്യക്ഷമമായും അദ്ധ്വാനിക്കാനും സംഘബോധത്തോടെ പ്രവർത്തിക്കാനും നാം പഠിച്ചില്ല. നമ്മുടെ വിദ്യാഭ്യാസത്തിൽ പ്രാതിഭാസികമായ എല്ലാ

വികാസങ്ങളുമുണ്ടായിട്ടും വ്യക്തിപ്രഭാവശേഷിയിലോ ഉല്പാദനക്ഷമതാശേഷിയിലോ നമുക്ക് സ്മരണീയമായ വികാസം കൈവന്നില്ല.

ഐക്യരാഷ്ട്രസഭയുടെ സ്ഥിതിവിവരക്കണക്കനുസരിച്ച് സാമ്പത്തിക വളർച്ചയുടെ നിരക്കിന്റെ രംഗത്തു് നാം ഏതാണ്ട് ലോകത്തിൽ 90-ാം സ്ഥാനത്തും ഏഷ്യൻ രാഷ്ട്രങ്ങളുടെയിടയിൽപ്പോലും 30-ാം സ്ഥാനത്തുമാണു് നില്ക്കുന്നതു്. അനിയതവും പതറിയതുമായ ഈ പോക്കിനു പകരം നിയതമായ അടിവെപ്പോടെ നമ്മുടെ രാജ്യത്തെ നാം എങ്ങനെയാണ് പുരോഗതിയിലേയ്ക്കു് നയിക്കുക? ഈ ചോദ്യങ്ങൾ നമ്മുടെ രാഷ്ട്രം നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങളുടെ വിശിഷ്യ സർവ്വകലാശാലകളുടെ നേക്കാണു് ഉത്തരത്തിനു വേണ്ടി ഉന്നയിക്കേണ്ടതു്. ഒരു സ്വാതന്ത്ര്യസമൂഹത്തിൽ വിദ്യാഭ്യാസത്തിന്റെ, ഏററവും വിശേഷിച്ച് വളരെ ചെലവുകൂടിയ ഉന്നതവിദ്യാഭ്യാസത്തിന്റെ പങ്കു് അതാണു്.

## 11 വിദ്യാഭ്യാസം ദേശീയബുദ്ധിശേഖരമെന്ന നിലയിൽ

ഞാൻ ഇതുപോലുള്ള ഒരു ബിരുദദാനച്ചടങ്ങിൽ സംബന്ധിക്കുന്നതും നമ്മുടെ പല സർവ്വകലാശാലകളിലും കോളേജുകളിലും വിദ്യാർത്ഥികളേയും അദ്ധ്യാപകരേയും അഭിസംബോധനചെയ്യാൻ പോകുന്നതും ഈ ചോദ്യങ്ങളെക്കുറിച്ചും ഉത്തരങ്ങളെക്കുറിച്ചും അവിടത്തെ അദ്ധ്യാപക വിദ്യാർത്ഥികളുമായി ഒന്നിച്ചിരുന്നു ചിന്തിക്കുക എന്ന ഉദ്ദേശ്യത്തോടെയാണു്. പ്രകൃതിയിൽ ഒന്നിച്ചിരുന്നു ചിന്തിക്കുന്നതും അന്യോന്യം പോഷിപ്പിക്കുന്നതുമായ വർഗ്ഗം മനുഷ്യൻ മാത്രമാണെന്നാണു് ജൈവശാസ്ത്രം പറയുന്നതു്. കൂട്ടായ ചിന്തകളിൽക്കൂടിയാണു് അവൻ പരിണാമത്തിൽ പുരോഗമിക്കുന്നതും സംസ്കാരത്തിന്റെയും പരിഷ്കാരത്തിന്റേയും മാതൃകകൾ പടുത്തുയർത്തുന്നതും. നമ്മുടെ രാഷ്ട്രം ഇന്നു് അതിന്റെ യുഗങ്ങളായുള്ള ചരിത്രത്തിൽ ഏററവും വിഷമകരവും ഭീഷണവും അതീവ നിർണ്ണായകവുമായ ഒരു പരിവർത്തനദശയിൽക്കൂടി കടന്നുപോയിക്കൊണ്ടിരിക്കുകയാണു്. അതിന്റെ വ്യാപ്തിയിലും പരിധിയിലും ഫലങ്ങളിലും ഈ പരിവർത്തനം യഥാർത്ഥമായി വിപ്ലവാത്മകമാണു്. ഇന്നത്തെ നമ്മുടെ സ്വാതന്ത്ര്യ ജനാധിപത്യവ്യവസ്ഥയിൽ നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങൾക്കു്, വിശിഷ്യ സർവ്വകലാശാലകൾക്കു് ശതാബ്ദങ്ങളായുള്ള രാഷ്ട്രീയഅടിമത്തത്തിന്നും സാമൂഹ്യനിശ്ചലാവസ്ഥയ്ക്കുംശേഷം നമുക്കു ലഭിച്ച പുത്തൻസ്വാതന്ത്ര്യത്തെ ഉപയോഗപ്പെടുത്തി നമ്മുടെ മഹത്തായ രാഷ്ട്രത്തിന്റെ ബുദ്ധിശേഖരമായിത്തീരുകയും രാഷ്ട്രത്തിന്റെ വിപ്ലവാത്മകമായ പരിവർത്തനത്തിന്നു ബുദ്ധിപരമായ നേതൃത്വം നല്കുന്ന ഒരു മാർഗ്ഗദർശിയായി വർത്തിക്കുകയും ചെയ്യുകയെന്നതി

നേക്കാരം ശ്രേഷ്ഠമായ ഒരു ദൗത്യം വേറെയില്ല. ഈ പങ്ക് ഫലപ്രദമായി നിറവേററുന്നതിന്ന് വിവേകാനന്ദൻ മനുഷ്യനിർമ്മിതിയെന്നു വിളിക്കുന്ന ആ ദർശനത്താൽ നയിക്കപ്പെടുന്നവയായിരിക്കണം നമ്മുടെ വിദ്യാഭ്യാസം. അതിന്ന് ആധുനികപരിവർത്തനദശയുടെ നാലു സുപ്രധാനഘടകങ്ങളെക്കുറിച്ച് ഉറച്ച പിടിപാട് നമുക്കുണ്ടായിരിക്കണം.

## 12 നാലു ഘടകങ്ങളെക്കുറിച്ചുള്ള പിടിപാട്

ഒന്നാമതായി നമ്മുടെ പുരാതനമായ ദേശീയ സംസ്കാരത്തിൻേറയും പാരമ്പര്യത്തിൻേറയും സുശക്തവും ദുർബ്ബലവുമായ വശങ്ങളെക്കുറിച്ചുള്ള വിവേചനം ചെയ്യുന്നതിനുള്ള കഴിവ് നമ്മുടെ വിദ്യാഭ്യാസത്തിന്നുണ്ടാകണം. നമ്മുടെ ദീർഘകാലത്തെ നിശ്ചലാവസ്ഥയ്ക്കും ശതാബ്ദങ്ങളായി നീണ്ടുനിന്ന രാഷ്ട്രീയഅടിമത്തത്തിന്നും സാമൂഹ്യശിഥിലീകരണത്തിന്നും ഏതാനും ആയിരം വർഷങ്ങരം ചരിത്രത്തിൻെറ സ്രഷ്ടാക്കളായ നാം ചരിത്രത്തിൻെറ ഇരകളായിത്തീർന്നതിന്നും വഴിവെച്ച ചില അംശങ്ങരം അതിലുണ്ടെന്നതു് സുവ്യക്തമാണു്. എന്നാൽ അതേയവസരത്തിൽ എല്ലാ ലോകസംസ്കാരങ്ങരംക്കുമിടയിൽ അതിൻെറ സുദീർഘമായ ചരിത്രത്തിലെ ഉപചയാപചയങ്ങരംക്കിടയിലും ലോകരംഗത്തു് തുടർന്നുനിന്നുവെന്നുമാത്രമല്ല അതിൻെറ ഒരംശം ലോകത്തിലെ പൗരാണികങ്ങളായ ഇതരസംസ്കാരങ്ങളെ നശിപ്പിക്കുകയും ലോകത്തിൻെറ മുഴുവൻ ആധിപത്യം കൈവരിച്ച ശക്തിമത്തായ ആധുനിക പാശ്ചാത്യസംസ്കാരത്തിൻെറ ഭീഷണിയുണ്ടായിട്ടും കഴിഞ്ഞ ശതകത്തിൽ അത്ഭുതപൂർവ്വമായ നവോത്ഥാനത്തിലേയ്ക്കു് ആളിക്കത്തുകയും ശ്രീരാമകൃഷ്ണൻ, വിവേകാനന്ദൻ, മഹാത്മാഗാന്ധി മുതലായ വ്യക്തിപ്രതിഭാസങ്ങളുടെ താരനിരയെ സംഭാവനചെയ്യാനുള്ള ആന്തരമായ ആത്മീയചൈതന്യവും അതിന്നുണ്ടെന്നുള്ളതും വളരെ വ്യക്തമാണു്.

രണ്ടാമതായി ദീർഘകാലത്തെ നിദ്രയിൽനിന്നു നമ്മെ ഉണർത്തിയതും ദീർഘകാലത്തെ നിശ്ചലാവസ്ഥയിൽനിന്നു നമ്മെ തട്ടിയെഴുന്നേല്പിച്ചതും ഒരിക്കൽക്കൂടി നമ്മെ സർഗ്ഗാത്മകമാക്കിത്തീർത്തതും ശക്തമായ പാശ്ചാത്യലോകത്തിൻെറ വെല്ലുവിളികളെ സ്വീകരിക്കാനും നേരിടാനും മാത്രമല്ല അതിന്നുനേരെ നമ്മുടെ സ്വന്തം സാംസ്കാരികമായ വെല്ലുവിളിയെ ഉയർത്തുന്നതിന്നും നമുക്ക് പ്രേരകമായിത്തീർന്നതുമായ ആധുനിക പാശ്ചാത്യസംസ്കാരത്തിൻെറ സുശക്തവും ദുർബ്ബലവുമായ അംശങ്ങളെ വിവേചിച്ചറിയുന്നതിനുള്ള

കഴിവും നമ്മുടെ വിദ്യാഭ്യാസത്തിന്നു് ഉണ്ടാകേണ്ടിയിരിയ്ക്കുന്നു. പാശ്ചാത്യസംസ്കാരത്തിൻെറ വിധായകങ്ങളായ അംശങ്ങളോടുള്ള ആധുനികഭാരതത്തിലെ ഉത്തമമനസ്സുകളുടെ പ്രതികരണം അവ തമ്മിലുള്ള അടിസ്ഥാനപരമായ ബന്ധത്തെയും നമ്മുടെ സ്വന്തം സംസ്കാരത്തിൻെറ ദുർബ്ബലവശങ്ങളായ ഭൗതികവും സാമൂഹ്യവുമായ അടിത്തറയെ ശക്തിപ്പെടുത്തേണ്ടതിൻെറ പ്രസക്തിയേയും വെളിവാക്കുന്നുണ്ടു്. അതേയവസരത്തിൽ പാശ്ചാത്യസംസ്കാരത്തിന്നും മനുഷ്യസമൂഹത്തിന്നു്, അതു് പാശ്ചാത്യമോ പൗരസ്ത്യമോ ആകട്ടെ തികച്ചും ആപൽക്കരമായതും ഇപ്പോഴംതന്നെ വൻതോതിൽ പാശ്ചാത്യസംസ്കാരത്തെത്തന്നെ നശിപ്പിയ്ക്കാൻ തുടങ്ങീട്ടുള്ളതുമായ ദുർബ്ബലാംശങ്ങളുണ്ടെന്നതും നാം മനസ്സിലാക്കണം. ഇപ്രകാരം വിവേചനത്തിന്നു കഴിവുള്ള ഒരു മനസ്സു് ശാസ്ത്രത്തെ സ്വീകരിക്കുകയും ഭൗതികവാദത്തെ നിരാകരിക്കുകയും മനുഷ്യജീവിതത്തിൻെറ ഭൗതികസാഹചര്യങ്ങളെ പരിഷ്ക്കരിക്കുന്നതിന്നു് സാങ്കേതികവിദ്യയെ സ്വാഗതം ചെയ്യുകയും എന്നാൽ മനുഷ്യന്നു് ശാരീരികവും ജൈവപരവുമായ തലത്തിൽക്കവിഞ്ഞ ഒരു ആത്മീയതലമില്ലെന്നും മനുഷ്യജീവിതത്തിൻെറ സമുന്നതലക്ഷ്യംതന്നെ ജൈവപരമായ സംതൃപ്തിയാണെന്നുമുള്ള പ്രമാണത്തെ തള്ളിക്കളയുകയും ചെയ്യും. മനുഷ്യനെക്കുറിച്ചു് അവൻെറ ഉപരിതലവീക്ഷണത്തിൽനിന്നു് ഉദയം ചെയ്തിട്ടുള്ള പാശ്ചാത്യദർശനത്തിൻെറ പിന്തുണയുള്ള അത്തരം ചിന്താഗതി മനുഷ്യൻെറ അഗാധതയെക്കുറിച്ചുള്ള പഠനത്തിൽനിന്നുളവായ ഭാരതീയദർശനത്തിൻെറ വെളിച്ചത്തിൽ വിലയിരുത്തപ്പെടേണ്ടതുണ്ടു്.

മൂന്നാമതായി നമ്മുടെ വിദ്യാഭ്യാസത്തിന്നു സമകാലികഭാരതത്തിൻെറ യാഥാർത്ഥ്യങ്ങളെക്കുറിച്ചു് ദൃഢമായ പരിജ്ഞാനമുണ്ടാകേണ്ടിയിരിക്കുന്നു. ഇപ്പോഴും കഴിഞ്ഞ കുറേ ശതകങ്ങളിലുമായി ഉന്നതങ്ങളിൽ വർത്തിച്ചുപോരുന്ന സാംസ്കാരികമായി 'ഉള്ളവൻെറ' നേരിയ ന്യൂനപക്ഷവും താഴേക്കിടയിൽ വർത്തിക്കുന്ന സാംസ്കാരികമായി 'ഇല്ലാത്തവരുടെ' കനത്ത ഭൂരിപക്ഷവും തമ്മിലുള്ള ദുഃഖകരമായ അന്തരം വെളിപ്പെടുത്തുന്ന ദേശീയ സാമൂഹ്യപ്രതിഭാസത്തെക്കുറിച്ചു് വിവേചിച്ചറിയാനുള്ള കഴിവും അതിന്നുണ്ടായിരിക്കണം. തീർച്ചയായും പൊതു ആവേശത്തിൻെറയോ രാഷ്ട്രീയദർശനത്തിൻെറയോ കാര്യത്തിലല്ലെങ്കിലും ഉന്നതങ്ങളിലുള്ള നമ്മുടെ ആ നേരിയ ന്യൂനപക്ഷം ഏതു രാഷ്ട്രത്തിലേയും ഏററവും മെച്ചപ്പെട്ടതുമായി തുലനംചെയ്യപ്പെടാൻ കഴിവുള്ളതാണു്. എന്നാൽ ആ നേരിയ ന്യൂനപക്ഷത്തിന്നു കീഴിൽ തമ്മിൽ വേർതിരിക്കുന്ന അതിവിസ്തൃതമായ വിടവു് സൃഷ്ടിച്ചുകൊണ്ടു് നില്ക്കുന്ന ദശലക്ഷക്കണക്കിൽ

വരുന്ന ഭൂരിപക്ഷത്തിന്റെ ദയനീയസ്ഥിതി ഭാരതീയവിജ്ഞാനത്തിന്നു് ഒരു വെല്ലുവിളിയായി വർത്തിക്കുന്നു. കടുത്ത ദാരിദ്ര്യത്തിന്നും കഷ്ടതകൾക്കുമിടയിൽ ചിലപ്പോഴെല്ലാം തങ്ങളുടെ കണ്ണിന്നു വെളിച്ചം നല്കുന്നതും ഹൃദയത്തെ ശുദ്ധീകരിക്കുന്നതും ആത്മീയ പ്രചോദനങ്ങളുടെ ശകലങ്ങൾ ഭാരതത്തിലെ സ്നേഹമയികളായ ഋഷിവര്യന്മാരിൽനിന്നു് അവർക്കു ലഭിക്കാറുണ്ടെങ്കിലും അവർക്കു് മനുഷ്യന്റെ അന്തസ്സോ മഹത്ത്വമോ അനുഭവപ്പെടാൻ ഒരിക്കലും ഇട വന്നിട്ടില്ല. രാജ്യത്തിന്റെ രാഷ്ട്രീയവ്യവസ്ഥയും സാമൂഹ്യ സാമ്പത്തികഘടനയും മിക്കവാറും എല്ലാ സ്ഥാപിതമതങ്ങളും അവരെ എപ്പോഴും ഞെക്കിഞെരുക്കുകയാണു് ചെയ്തുപോന്നിട്ടുള്ളതു്. അവരുടെ ക്രൂരമായ അവഗണനയാണു് ഇന്ത്യയുടെ സുദീർഘകാലത്തെ രാഷ്ട്രീയമായ അധഃപതനത്തിന്നുള്ള ഒരു കാരണം. അതാകട്ടെ ഉന്നതങ്ങളിലെ ആ ഭൂരിപക്ഷത്തിന്റെ സാമൂഹ്യവിജ്ഞാനത്തിന്റെ പൊള്ളത്തരവും രാഷ്ട്രീയമായ കഴിവില്ലായ്മയും പ്രകടമാക്കുകയാണു്.

നാലാമതായി പുരോഗമനപരമായ ഒരു ആധുനിക ഭാരതീയ സമൂഹത്തിന്റെ പരിണാമത്തെ മുന്നോട്ടു കൊണ്ടുപോകുന്നതിന്നും പൂർത്തീകരിക്കുന്നതിന്നും വേണ്ടി സാത്മീകരണമെന്ന സ്വാഭാവികമായ പ്രക്രിയയിൽക്കൂടി സുശക്തവും സുപരീക്ഷിതവും ലോകവ്യാപകവുമായ ആധുനിക പാശ്ചാത്യപാരമ്പര്യത്തിലെ സുശക്തമായ അംശങ്ങളെയും സുശക്തവും സുപരീക്ഷിതവുമായ നമ്മുടെ പൗരാണിക ദേശീയപാരമ്പര്യത്തിലെ അംശങ്ങളെയും കൂട്ടിയിണക്കുന്നതിന്നു് വിദ്യാഭ്യാസം നമ്മുടെ ജനതയെ സഹായിക്കേണ്ടതുണ്ടു്. 19-ാം ശതകത്തിലെ ദേശീയനവോത്ഥാനവും വിശിഷ്യ, ഞാൻ നേരത്തേ പറഞ്ഞതുപോലെ സ്വാമി വിവേകാനന്ദന്റെ ഏററവും പ്രാമാണികവും ചലനാത്മകവും സർവ്വാശ്ലേഷകവുമായ ചിന്തകളും മാതൃകകളും ഈ സർഗ്ഗാത്മകമായ ദേശീയോദ്ഗ്രഥനത്തിന്റെ അടിത്തറയും പ്രേരണയും നമുക്കു് നല്കിക്കഴിഞ്ഞിട്ടുണ്ടു്. ആധുനിക സാങ്കേതികവിദ്യയിൽക്കൂടി ലഭിച്ചിട്ടുള്ള രാഷ്ട്രത്തിന്റെ വമ്പിച്ച പ്രകൃതിവിഭവങ്ങളുടെ സാത്മീകരണംവഴി ലഭ്യമായ അടിസ്ഥാനപരമായ ശക്തിയുടെയും നമ്മുടെ ദേശീയവിദ്യാഭ്യാസത്തിൽക്കൂടി ലഭ്യമായ വമ്പിച്ച മാനുഷികവിഭവങ്ങളുടെയും അടിത്തറയിൽ നമ്മുടെ രാഷ്ട്രത്തെ സഹായിക്കുന്നതിന്നു് ഉദ്ദേശിച്ചിട്ടുള്ളതാണു് മേല്പറഞ്ഞ ഉദ്ദീപകശക്തി. തന്റെ വ്യക്തിപ്രഭാവത്തിലും സന്ദേശത്തിലും സ്വാമി വിവേകാനന്ദൻ നേടിയെടുത്തിട്ടുള്ള സർവ്വതോമുഖമായ സർഗ്ഗാത്മകോദ്ഗ്രഥനത്തെ പരാമർശിച്ചുകൊണ്ടു് റൊമൈ റൊളാങ്ങ് പറയുകയാണു്: (വിവേകാനന്ദന്റെ ജീവിതം പേജ് 281)

'സമതുലനം, ഉദ്ഗ്രഥനം എന്ന രണ്ടു വാക്കുകളിൽ വിവേകാനന്ദൻെറ രചനാത്മകപ്രതിഭയെ സംഗ്രഹിക്കാം. ആത്മാവിൻെറ എല്ലാ പന്ഥാവുകളെയും അദ്ദേഹം ആശ്ലേഷിക്കുന്നു. നാലു് യോഗങ്ങളെയും അവയുടെ സമ്പൂർണ്ണതയിൽ, പരിത്യാഗവും സേവനവും കലയും ശാസ്ത്രവും, മതവും കർമ്മവും ഏററവും ആത്മീയമായതുമുതൽ, ഏററവും പ്രായോഗികമായതുവരെ. അദ്ദേഹം പ്രബോധിപ്പിച്ച ഓരോ മാർഗ്ഗത്തിന്നും അതിൻേറതായ പരിമിതിയുണ്ടായിരുന്നു. എന്നാൽ അവയിലൊക്കെ അദ്ദേഹം വർത്തിച്ചിരുന്നു, അദ്ദേഹം എല്ലാററിനെയും സമാശ്ലേഷിക്കുകയും ചെയ്തു. നാലു കുതിരകളെ കെട്ടിയ രഥത്തിലെന്നപോലെ സത്യത്തിൻെറ നാലുമാർഗ്ഗങ്ങളുടെയും കടിഞ്ഞാൺ പിടിച്ചുകൊണ്ടു് ഒരേസമയത്തു് അവയിൽക്കൂടിയെല്ലാം ഏകത്വത്തിലേയ്ക്കു് അദ്ദേഹം യാത്രചെയ്തു. സമസ്തമാനവോജ്ജ്വലങ്ങളുടെയും സുസ്വരതയുടെ മൂർത്തിമദ്ഭാവമായിരുന്നു അദ്ദേഹം.'

## 13 പക്വത ശാരീരികവും മാനസികവും

നമ്മുടെ സർവ്വകലാശാലകൾ അവയുടെ അദ്ധ്യാപകന്മാർവഴിയും സാമാന്യമായ അതിൻെറ ഘടനവഴിയും ഈ നാലു ഘടകങ്ങൾക്കു നേരെ സജീവമാകുമ്പോൾ മാത്രമാണു് അവയെക്കൊണ്ടു് എന്തുദ്ദേശിച്ചുവോ, അതായതു് രാഷ്ട്രത്തിൻെറ ഭാഗധേയത്തിലേയ്ക്കുള്ള പുരോഗതിയുടെ മാർഗ്ഗദർശികളായിത്തീരുകയെന്നതു് സഫലമായിത്തീരുന്നതു്. അപ്പോൾ മാത്രമാണു് അവ നമ്മുടെ യുവജനങ്ങൾക്കു് വെറും ഉദ്ബോധനം നല്കുന്നതിന്നു പകരം പ്രചോദനം നല്കുവാൻ സമർത്ഥങ്ങളായിത്തീരുന്നതു്. ശാരീരികമായ പക്വതയോടെയും അതുപോലെ പ്രാരംഭമായ ഒരു മാനസികപക്വതയും ആർജ്ജിച്ച ഒരു വ്യക്തിയെന്ന നിലയിൽ ഒരു വിദ്യാർത്ഥി സർവ്വകലാശാലയിൽ പ്രവേശിക്കുന്നു. അതാകട്ടെ താൻ ഒരു മുതിർന്നവനാണെന്നും തന്നോടു് എല്ലാവരും ഒരു മുതിർന്നവനോടെന്നപോലെ പെരുമാറണമെന്നും ഉള്ള ആഗ്രഹത്തിൽ പ്രകാശിതമാകുന്നു. അവനെയോ അവളെയോ പൂർണ്ണമായ മാനസികപക്വത സമാർജ്ജിക്കുന്നതിന്നു് സഹായിക്കേണ്ട ചുമതലയും അവകാശവും സർവ്വകലാശാലയുടേതാണു്. താൻ തെരഞ്ഞെടുത്ത വിഷയത്തിൽ വൈദഗ്ദ്ധ്യം നേടിയതുകൊണ്ടോ അങ്ങിങ്ങായി ചിലതെല്ലാം ഓർമ്മയിൽവെച്ചതുകൊണ്ടോ തത്സംബന്ധമായ പരീക്ഷ ജയിച്ചതുകൊണ്ടോ അതു് ഒരിക്കലും നേടിയെടുക്കാൻ കഴിയുകയില്ല. ഒരു വിഷയത്തിലോ ഏതെങ്കിലും വിഷയങ്ങളിലോ വൈദഗ്ദ്ധ്യം നേടേണ്ടതു് ആവശ്യമാണെങ്കിലും അതുകൊണ്ടുമാത്രം മതിയാകുന്നില്ല. നേടിയ അറിവിനെ സർഗ്ഗാത്മകവും ചലനാത്മകവും സമൂഹത്തിന്നു ഫലപ്രദവും ആക്കിത്തീർക്കണ

മെങ്കിൽ പ്രധാനമായും ഒരു സ്വതന്ത്രമനസ്സും ഉത്തരവാദിത്തബോധത്തോടെയുള്ള വീക്ഷണവുമാണ് ആവശ്യമായിട്ടുള്ളത്. കാര്യക്ഷമതയുള്ള വ്യക്തിത്വത്തിന്റെയും സാമൂഹവ്യവസ്ഥിതിയിൽ സ്വാധീനം ചെലുത്താനുള്ള കഴിവിന്റെയും പ്രഭവകേന്ദ്രം അതാണ്. അത്തരം വിദ്യാർത്ഥികൾ തങ്ങളുടെ സ്വന്തം ജീവിതവും ഭാഗധേയവും മാത്രം അന്വേഷിച്ചുനടക്കുന്നവരായിരിക്കുകയില്ല; പ്രത്യുത അവരുടെ ദശലക്ഷക്കണക്കിലുള്ള നാട്ടുകാരുടെ അഭിലാഷങ്ങൾക്കും വിഷമതകൾക്കുമൊത്ത് ഹൃദയം സ്പന്ദിക്കുന്നവരായിരിക്കും. അവരുടെ വിദ്യാഭ്യാസമാകട്ടെ അവരുടെ രാഷ്ട്രത്തിന്റെ സന്തോഷസന്താപങ്ങളിലും ജയാപജയങ്ങളിലും വൈകാരികമായി സാത്മ്യം പ്രാപിക്കുവാൻ അവരെ പ്രാപ്തരാക്കുന്നു. അവർ അവരുടെ നാട്ടുകാരെ ദാരിദ്ര്യത്തിൽനിന്നും അജ്ഞതയിൽനിന്നും അടിച്ചമർത്തലിൽനിന്നും വിമുക്തമായ മെച്ചപ്പെട്ട ഒരു ജീവിതത്തെ സ്വപ്നം കാണുന്നതിനുമാത്രമല്ല രാഷ്ട്രത്തിന്റെ പ്രതിനിധികളെന്ന നിലയിൽ അവർ അവരെ മനുഷ്യനെ രൂപാന്തരപ്പെടുത്തുകയെന്ന മഹത്തായ ദർശനത്തെ പ്രാവർത്തികമാക്കാനും സഹായിക്കുന്നു.

## 14 ജനാധിപത്യം: യഥാർത്ഥവും ഔപചാരികവും

ഇന്നത്തെ സർവ്വകലാശാലാവിദ്യാർത്ഥികളധികവും സ്വാതന്ത്ര്യാനന്തരതലമുറയിൽപ്പെട്ടവരാണ്. അവരുടെ രാജ്യത്തെ സംബന്ധിച്ചേടത്തോളം സ്വാതന്ത്ര്യമെന്നതുകൊണ്ടുദ്ദേശിക്കുന്നത് മിക്കവാറും മൃഗങ്ങളുടെ നിലയിൽ ജീവിച്ചുപോന്നതും ജീവിക്കുന്നതുമായ 55 കോടി ജനങ്ങളടങ്ങിയ രാഷ്ട്രത്തിന്റെ സാമ്പത്തികവും രാഷ്ട്രീയവും സാംസ്കാരികവും ആത്മീയവുമായ പൂർത്തീകരണത്തെ സ്വപ്നം കാണുകയും പ്രാവർത്തികമാക്കുകയും ചെയ്യാനുള്ള സ്വാതന്ത്ര്യമെന്നു മാത്രമാണ്. ഇതു് വളരെ ഭാരിച്ച ഒരു ചുമതലയാണ്. ആധുനികലോകസാഹചര്യത്തിൽ വിശാലമായ മാനുഷികമൂല്യങ്ങളെ പരിഗണിച്ചുകൊണ്ടു് മാത്രമല്ല നമ്മുടെ പുതുതായി ലഭിച്ച രാഷ്ട്രീയസ്വാതന്ത്ര്യത്തിന്റെ സംരക്ഷണത്തെയും നമ്മുടെ ശൈശവാവസ്ഥയിലുള്ള ജനാധിപത്യരാഷ്ട്രത്തിന്റെ സുസ്ഥിരതയേയും കണക്കിലെടുത്തുകൊണ്ടും നമ്മുടെ അടിയന്തരകർത്തവ്യമാണ്.

ഒരു ജനാധിപത്യരാഷ്ട്രം അതിന്റെ ചൈതന്യമുൾക്കൊള്ളുന്നത് രാഷ്ട്രത്തിൽനിന്നു നേട്ടമനുഭവിക്കുന്ന ജനതയിൽനിന്നാണ്. ഭാരതജനാധിപത്യരാഷ്ട്രം ഈ സങ്കല്പത്തിൽനിന്നു് വളരെ വളരെ ദൂരത്താണു് എന്നതു് വ്യക്തമാണ്. ഈ രാജ്യത്തിന്റെ നേട്ടങ്ങൾ പോകുന്നതു് കുറച്ചുപേരുടെ കയ്യിലും ഭാരം ഭൂരിപക്ഷത്തിന്റെ ചുമലിലു

മാണ്. അതാണ് അതിന്റെ ദൗർബ്ബല്യത, അസ്ഥിരതയുടെ ശക്തിമത്തായ സ്രോതസ്സ്. അതിന്റെ ഭരണഘടന ഇതു് മനസ്സിലാക്കിയിട്ടുണ്ട്; ഈ ദൗർബ്ബല്യം നിർമ്മാർജ്ജനം ചെയ്യാനുള്ള നടപടികൾ നിർദ്ദേശിച്ചിട്ടുമുണ്ട്. നമ്മുടെ രാഷ്ട്രത്തിന്റെ നേട്ടങ്ങൾ, ഓരോ വിഭാഗം പൗരന്മാരിലും എത്തിച്ചേരുന്നവിധത്തിൽ തങ്ങളുടെ ജനാധിപത്യരാഷ്ട്രത്തെ വിശാലാടിസ്ഥാനത്തിലാക്കിത്തീർക്കുവാൻ ഊർജ്ജസ്വലമായ നടപടികൾ കൈക്കൊള്ളുന്നതിനുള്ള ഉത്തരവാദിത്തം ജനതയിലാണ് അതു് സമർപ്പിച്ചിട്ടുള്ളതു്. രാഷ്ട്രീയജനാധിപത്യം സാമ്പത്തികസാമൂഹ്യജനാധിപത്യമായി വികസിച്ചാൽ മാത്രമേ ഇതു നേടിയെടുക്കാൻ കഴിയുകയുള്ളൂ. അപ്പോൾ മാത്രമേ അതു് രൂപത്തിൽ മാത്രമല്ല അന്തർഭാവത്തിലുമുള്ള യഥാർത്ഥജനാധിപത്യമായിത്തീരുന്നുള്ളൂ. അപ്പോൾ മാത്രമേ വിശാലാടിസ്ഥാനത്തിലുള്ള ജനത മാത്രമല്ല മിക്കവാറും വിമുഖവും ദയനീയവും പലപ്പോഴും ശത്രുതാമനോഭാവത്തോടുകൂടിയതുമായ ജനതയും അവകാശബോധത്തോടെ യഥാർത്ഥപൗരന്മാരെന്നനിലയിൽ അതിൽ വർത്തിക്കുകയുള്ളൂ. ഇതു കൈവരുത്തിയാൽ മാത്രമേ നമുക്കു് നമ്മുടെ രാഷ്ട്രത്തെ സുശക്തമാക്കാനും ആധുനികമെന്നും പുരോഗമനപരമെന്നുമുള്ള വിശേഷണങ്ങൾ സത്യസന്ധമായി അതിന്റെ കൂടെ കൂട്ടിച്ചേർക്കുവാനും സാധിക്കുകയുള്ളൂ.

## 15 മനുഷ്യനിർമ്മിതിക്കുള്ള വിദ്യാഭ്യാസം

### ഇരട്ടക്കാര്യക്ഷമതയ്ക്കുവേണ്ടി

ഈ നേട്ടത്തിനുള്ള ഏകമാർഗ്ഗം ഞാൻ നേരത്തെ പറഞ്ഞപോലെ മനുഷ്യനിർമ്മിതിക്കുവേണ്ട വിദ്യാഭ്യാസമെന്നനിലയിൽ സങ്കല്പിക്കപ്പെട്ട വിദ്യാഭ്യാസമാണ്. നമ്മുടെ സുദീർഘമായ ചരിത്രത്തിലാദ്യമായി നമുക്കു് ആശിക്കാൻ മാത്രമല്ല നമ്മുടെ ജനതയുടെ സർവ്വതോമുഖമായ വികസനത്തെ യാഥാർത്ഥ്യമാക്കിത്തീർക്കാനും നമുക്കു് ഇന്നു കഴിയും. അതിന്നു് ആധുനികലോകവ്യവസ്ഥയോടും ആധുനികയുഗത്തിലെ കാര്യക്ഷമമായ സാങ്കേതികശാസ്ത്രത്തോടും നാം നന്ദിയുള്ളവരായിരിക്കുക. ഇതിന്റെ സാക്ഷാൽക്കാരത്തിന്നായി ഇന്നത്തെ അനുകൂലമായ സാഹചര്യത്തെ തികച്ചും ഉപയോഗപ്പെടുത്താനുള്ള ബുദ്ധിപരവും ധാർമ്മികവുമായ ഊർജ്ജത്തെ നാം കരസ്ഥമാക്കുകയും നമ്മുടെ വിദ്യാഭ്യാസപ്രക്രിയയിൽക്കൂടി ആന്തരമായി ചിന്തയും വ്യക്തിത്വകാര്യക്ഷമതയും ബാഹ്യമായി പ്രവർത്തനവും ഉല്പാദനകാര്യക്ഷമതയുമാകുന്ന ഇരട്ടകാര്യക്ഷമത നമ്മുടെ ജനങ്ങളിലുളവാക്കുവാൻ ശ്രമിക്കുകയും ചെയ്യേണ്ടതാണ്. ഈ ഇരട്ടക്കാര്യക്ഷമതയാണ് മനുഷ്യനെ വാർത്തെടുക്കുന്ന വിദ്യാഭ്യാസത്തിന്റെ കാതൽ. വിവേകാനന്ദൻ ചൂണ്ടിക്കാണിച്ചപോലെ അപ്പോൾ മാത്രമാണ്

നാം മനുഷ്യരാണെന്നവകാശപ്പെടാവുന്നവിധത്തിൽ നമ്മുടെ ആണ്ടു പോയ ദശലക്ഷങ്ങളെ മനുഷ്യൻെറ അന്തസ്സിലേയ്ക്കും മൂല്യത്തിലേക്കും പുനരുദ്ധരിക്കുവാൻ കഴിയുകയുള്ളു. വിവേകാനന്ദൻ വിദ്യാഭ്യാസത്തെയും അതുപോലെതന്നെ മതത്തെയും ആ ഉന്നതനില അവകാശപ്പെടുന്നതിന്നും യാഥാർത്ഥ്യമാക്കിത്തീർക്കുന്നതിന്നും നമ്മെ സജ്ജമാക്കിത്തീർക്കുന്ന പരിശീലനമായിട്ടാണ് സങ്കല്പിച്ചിട്ടുള്ളത്. അതിനാൽ അദ്ദേഹം എപ്പോഴും മനുഷ്യനെ വാർത്തെടുക്കുന്ന വിദ്യാഭ്യാസത്തിന്നും മനുഷ്യനെ വാർത്തെടുക്കുന്ന മതത്തിന്നും പ്രത്യേകം ഊന്നൽ കൊടുത്തിരുന്നു. ഓരോ അവകാശവും ജീവിതത്തിൻെറയും അനുഭവങ്ങളുടെയും പരീക്ഷണത്തെ അതിജീവിക്കേണ്ടതുണ്ട്. പക്വമനസ്സരും സുസംസ്കൃതരുമാണെന്ന നമ്മുടെ അവകാശം സമൂഹത്തിൻെറ വ്യാപകമായിട്ടുള്ള മനുഷ്യൻെറ അധഃപതനാവസ്ഥയുടെ വെല്ലുവിളിയെ നേരിടേണ്ടതുണ്ട്. ബുദ്ധിയെ സോദ്ദേശ്യമായ ചിന്തയിലും സാമൂഹ്യവികാരത്തിലും സാമൂഹ്യപ്രവർത്തനത്തിലും വ്യാപരിപ്പിക്കാനുള്ള പരിശീലനത്തിൽക്കൂടി മനുഷ്യബുദ്ധി മാനുഷികപ്രശ്നങ്ങളുമായി സാത്മ്യം പ്രാപിക്കുന്നതിന്നും അവയെ പരിഹരിക്കുന്നതിന്നുമുള്ള ശക്തി നേടിയെടുക്കുന്നു. അത്തരം പരിശീലനത്തിൻെറ സന്തതിയാണ് വ്യക്തിപ്രഭാവോർജ്ജവും സ്വഭാവകാര്യക്ഷമതയും. ഈ ഊർജ്ജമാണ് എല്ലാ തരത്തിലുമുള്ള ഭൗതികവും സാമൂഹ്യവുമായ ഊർജ്ജവിഭവങ്ങളെ സമാഹരിക്കുന്നതിന്നും അവയെ സാമൂഹ്യരംഗത്തു് പ്രയോജനപ്പെടുത്തി അതുവഴി സമൂഹത്തെ സുദൃഢവും സുശക്തവുമായി വളർത്തുന്നതിന്നും സമർത്ഥമാക്കുന്നതു്. മനുഷ്യൻെറ കഷ്ടപ്പാടുകളുടെനേർക്ക് നിഷ്ക്രിയരായ കാണികളായി നില്ക്കുന്നതും നാം നിരാശരും നിസ്സഹായരുമായി കൈ ഉയർത്തിനില്ക്കുന്നതു് അവസാനിപ്പിക്കുവാനും നമ്മുടെ കുതിച്ചുയരുന്ന പ്രശ്നങ്ങൾ നമ്മുടെ സുശിക്ഷിതമനസ്സിന്നും കരങ്ങൾക്കും വശപ്പെടുത്തിയെടുക്കുന്നതിന്നു നാം മതിയായവരാണെന്നു മാത്രമല്ല അതിനെക്കാൾക്കവിഞ്ഞ കഴിവുള്ളവരാണ് നാമെന്നും തെളിയിച്ചുകൊടുക്കുന്നതിന്നും ഈ ഊർജ്ജം ഇന്നു നാം നമ്മുടെ ജനങ്ങളിൽ വളർത്തിയെടുക്കേണ്ടതുണ്ട്.

## 16 ആത്മശ്രദ്ധയുടെ ആവശ്യം

ബാഹ്യമായ ചില ശക്തികളിലല്ല ഓരോരുത്തന്നും അവനവനിൽത്തന്നെ ശ്രദ്ധ അഥവാ വിശ്വാസം ഉണ്ടായിരിക്കേണ്ടുന്നതിനെക്കുറിച്ചു സ്വാമി വിവേകാനന്ദൻ പലപ്പോഴും പറയാറുണ്ട്:

'നമുക്ക് ഇതുചെയ്യാൻ കഴിയില്ല, നമുക്ക് അതു ചെയ്യാൻ കഴിയില്ല എന്നിങ്ങനെയുള്ള ആശയങ്ങളെല്ലാം അന്ധവിശ്വാസങ്ങളാണ്

വേദാന്തം മനുഷ്യനെ ആദ്യമായി തന്നിൽത്തന്നെ വിശ്വാസമുള്ള വരാകാൻ പഠിപ്പിക്കുന്നു. ലോകത്തിലെ ചില മതങ്ങൾ മനുഷ്യനെ അവനിൽനിന്നു വ്യതിരിക്തനായ ഒരു വ്യക്തി ദൈവത്തിൽ വിശ്വസിക്കുന്നില്ലെങ്കിൽ നിരീശ്വരനായി മുദ്ര കുത്തുന്നു. എന്നാൽ വേദാന്തം പറയുന്നത് തന്നിൽത്തന്നെ വിശ്വാസമില്ലാത്തവനാണ് നിരീശ്വരനെന്നാണ്. നമ്മുടെ തന്നെ ആത്മാവിന്റെ മഹത്ത്വത്തിൽ വിശ്വസിക്കാത്തതിനെയാണ് നിരീശ്വരത്വം എന്നു വേദാന്തം വിളിക്കുന്നത്.

'ദൈവത്തിൽ വിശ്വസിക്കാത്തവനാണ് നിരീശ്വരൻ എന്നു പഴയ മതങ്ങൾ പറഞ്ഞു; എന്നാൽ പുതിയ മതം പറയുന്നത് തന്നിൽത്തന്നെ വിശ്വസിക്കാത്തവനാണ് നിരീശ്വരനെന്നാണ്. വേദാന്തം ഏകത്വത്തിന്റെ സിദ്ധാന്തമായതിനാൽ അത് സ്വാർത്ഥ പരമായ വിശ്വാസത്തെയല്ല ഉദ്ദേശിക്കുന്നത്. നിങ്ങളെല്ലാം ഒന്നായതുകൊണ്ട് അത് എല്ലാവരിലുമുള്ള വിശ്വാസത്തെയാണുദ്ദേശിക്കുന്നത്.....

'വിശ്വാസം, വിശ്വാസം, നമ്മിൽത്തന്നെയുള്ള വിശ്വാസം, ദൈവത്തിലുള്ള വിശ്വാസം, ഇതാണ് മഹത്ത്വത്തിന്റെ രഹസ്യം. പുരാണപ്രസിദ്ധരായ മുപ്പത്തുമുക്കോടിദേവന്മാരിൽ മാത്രമല്ല വിദേശികൾ ഇവിടെ ഇറക്കുമതി ചെയ്തിട്ടുള്ള മററു എല്ലാ ദൈവങ്ങളിലും നിങ്ങൾ വിശ്വസിച്ചാലും നിങ്ങളിൽത്തന്നെ നിങ്ങൾക്ക് വിശ്വാസമില്ലാത്ത കാലത്തോളം ഒരിക്കലും നിങ്ങൾക്കു മുക്തിയില്ല. ആ വിശ്വാസത്തിൽ ഊന്നിനിന്നു ശക്തരാകുക. അതാണ് നമുക്കാവശ്യം............

'നമ്മുടെ പൂർവ്വികന്മാർക്ക് ഈ ആത്മവിശ്വാസം ഹൃദയത്തിലുണ്ടായിരുന്നു. സംസ്കാരത്തിന്റെ മുന്നോട്ടുള്ള പ്രയാണത്തിൽ അവരെ മുന്നോട്ട് മുന്നോട്ട് തള്ളി നീക്കിയത് പിന്നിലുള്ള ആത്മവിശ്വാസത്തിന്റെ ചാലകശക്തിയായിരുന്നു. അധഃപതനമോ ന്യൂനതയോ ഉണ്ടായിട്ടുണ്ടെങ്കിൽ, എന്റെ വാക്കുകൾ ശ്രദ്ധിക്കുക, നമ്മുടെ ജനങ്ങൾക്ക് ആത്മവിശ്വാസം നഷ്ടപ്പെട്ട ആ ദിവസം മുതല്ക്കാണ് അധഃപതനമുണ്ടായിട്ടുള്ളത്.'

നമ്മളിലുള്ള അനന്തമായ ഊർജ്ജത്തിന്റെയും ശക്തിയുടെയും സ്രോതസ്സായ അനന്തമായ ആത്മാവിൽ വിശ്വാസമുള്ളവരായിരിക്കണം നമ്മളെന്നുള്ളതായിരുന്നു അദ്ദേഹത്തിന്റെ ആവശ്യം. ദൈവങ്ങളിലും മററു മനുഷ്യജീവികളിലുമുള്ള എല്ലാ വിശ്വാസങ്ങളും ഫലപ്രദമാകണമെങ്കിൽ അവയുടെ മുന്നോടിയായ ആത്മവിശ്വാസത്തിൽ അത് അധിഷ്ഠിതമായിരിക്കണം.

## 17 വീരസ്പർശം

പണമുണ്ടാക്കുന്നതിലും പരീക്ഷ ജയിക്കുന്നതിലും എന്തിനധികം, മോക്ഷം ലഭിക്കുന്നതിന്നുപോലും നാം വളരെക്കാലമായി വില കുറഞ്ഞതും എളുപ്പമായതുമായ മാർഗ്ഗം അവലംബിച്ചു വരികയാണ്. വീരസ്പർശത്തിന്റെയും യുവത്വാവേശത്തിന്റെയും അഭാവമാണ് ഇതു് തെളിയിക്കുന്നതു്. ഇതു് പഴകിത്തളർന്ന മനസ്സിനെയും ഭാവത്തെയും വെളിവാക്കുന്നു. എളുപ്പത്തിലുള്ള വിദ്യാഭ്യാസലബ്ധിക്കും പരീക്ഷാവിജയത്തിന്നും ധനസമ്പാദനത്തിന്നും ഈശ്വരസാക്ഷാത്കാരത്തിന്നുപോലും ഈ പഴകിത്തളർന്ന മനസ്സോടെ യത്നിക്കുന്ന യുവജനങ്ങളുടെ സംഖ്യ പെരുകിക്കൊണ്ടിരിക്കുന്നതു കാണുന്നതിൽ ഞാൻ ദുഃഖിതനാകുന്നു. ശാരീരികമായി വൃദ്ധരായിട്ടു് യുവസഹജമായ സാഹസികാവേശവും വിക്രമവും പ്രദർശിപ്പിക്കുന്നവർ നമ്മെ ഹർഷപുളകിതരാക്കും. അതേയവസരത്തിൽ ശാരീരികമായി യുവത്വമുള്ളവർ പരിക്ഷീണമനസ്കരായി വില കുറഞ്ഞതും എളുപ്പവുമായ മാർഗ്ഗമന്വേഷിക്കുന്നതു് കാണുമ്പോൾ നാം ഹതാശരാകുകയും ചെയ്യും. സ്വാതന്ത്ര്യാനന്തരഭാരതം ഈ അന്തരമാണ് കാഴ്ച വെയ്ക്കുന്നതു്, അതോടൊപ്പം രാഷ്ട്രത്തിന്റെ യുവജനങ്ങളെ അഭ്യസിപ്പിക്കുന്നതിന്നുള്ള അതിന്റെ നയപരിപാടികളുടെ പരാജയത്തെ പ്രഘോഷിക്കുകയും ചെയ്യുന്നു. യഥാർത്ഥവിദ്യാഭ്യാസം യുവാക്കളുടെ ശാരീരികശക്തിയെ പോഷിപ്പിക്കുകയും ബുദ്ധിയെ കുശാഗ്രമാക്കിത്തീർക്കുകയും മാത്രമല്ല അവരുടെ ഇച്ഛാശക്തിയെ ഏതു് വിഷമഘട്ടത്തെയും സ്വാഗതം ചെയ്യാനും നേരിടാനും സഹപൗരന്മാർക്ക് സേവനം ചെയ്യുന്നതിൽ തങ്ങളുടെ മാനസിക-ശാരീരികഘടനയെ ഉപയോഗപ്പെടുത്താനും കഴിയുമാറുള്ള ശിക്ഷണം നല്കിക്കൊണ്ടു് അവരിൽ യവനന്മാർ 'പ്രൊമിത്തിയൻ തീപ്പൊരി'യെന്നും ഭാരതീയർ 'ഭഗീരഥപ്രയത്ന'മെന്നും വിശേഷിപ്പിക്കുന്ന വീരസാഹസികാവേശം വളർത്തുന്നതിന്നും സഹായകമായിട്ടുള്ളതാകണം. 19-ാം ശതകത്തിലെ പ്രാമാണികനായ ആംഗലരാജ്യതന്ത്രജ്ഞനും എഴുത്തുകാരനുമായ ജോൺമോർലി തന്റെ ഗുരുവായ ജോൺ സ്റ്റുവർട്ട്മില്ലിൽ കണ്ട വിശേഷതകളെ വിലയിരുത്തിക്കൊണ്ടു് പ്രദർശിപ്പിച്ച വികാരത്തോടു് അവർ പ്രതികരിക്കേണ്ടതുണ്ടു്. 'അദ്ധ്വാനത്തിന്റെ കാര്യത്തിൽ അവസരത്തിന്റെ മുന്നണിയിൽ നില്ക്കുകയെന്ന സ്വഭാവത്തിന്റെയത്രതന്നെ വിലപ്പെട്ടതാണ് ആഗ്രഹപൂരണത്തിന്റെ അവസരത്തിൽ അതിന്റെ പിന്നണിയിൽ നില്ക്കുകയെന്നതും'. നമ്മുടെ വിദ്യാഭ്യാസം ദേശീയവികസനത്തിന്നുവേണ്ടി ചെയ്യേണ്ട സംഭാവനയും ഇതുതന്നെയാണെന്നായിരുന്നു വിവേകാനന്ദന്റെ അഭി

പ്രായവും. അമേരിക്കയിൽനിന്നയച്ച ഒരു കത്തിൽ അദ്ദേഹം പറയുന്നു: (കംപ്ലീററ് വർക്സ്, വോള്യം V. പേജ് 15)

'ദിവ്യാവേശത്താൽ പ്രദീപ്തരും അനശ്വരമായ ദൈവവിശ്വാസത്താൽ പ്രവൃദ്ധരും പാവങ്ങളുടെയും പതിതരുടെയും അധഃസ്ഥിതരുടെയും നേരെ സഹതാപമുള്ളവരും സിംഹപരാക്രമികളുമായ ലക്ഷക്കണക്കിൽ സ്ത്രീ പുരുഷന്മാർ മുക്തിയുടെയും സഹായത്തിൻെറയും സാമൂഹ്യമായ ഉണരെണീഴുന്നേല്പിൻെറയും സമത്വത്തിൻെറയും സുവിശേഷങ്ങൾ പ്രസംഗിച്ചുകൊണ്ട് ഈ രാജ്യമാസകലം ചുററി സഞ്ചരിക്കേണ്ടതുണ്ട്.'

## 18 മനുഷ്യൻ: ജനാധിപത്യവാദിയും നാട്ടുവാഴിത്തവാദിയും

ഇതാണ് ഒരു ദേശീയവിദ്യാഭ്യാസപദ്ധതിയുടെ യഥാത്ഥമനസ്സും മുഖവും. കഴിഞ്ഞ കാലത്തെ നാട്ടുവാഴിത്തമനോഭാവത്തിൻെറ സ്ഥാനത്ത് ജനാധിപത്യവീക്ഷണവും ആവേശവും ഉള്ള ഇത്തരത്തിൽപ്പെട്ട വീരയുവാക്കളെ വിദ്യാഭ്യാസസ്ഥാപനങ്ങൾ വാർത്തുവിടുകയും അവരെക്കൊണ്ട് നമ്മുടെ കേന്ദ്ര-സംസ്ഥാനമന്ത്രാലയങ്ങളും ദേശീയഗവേഷണശാലകളും പൊതുമേഖലാ-സ്വകാര്യമേഖലാസ്ഥാപനങ്ങളും കാഷിക-വ്യാവസായികസ്ഥാപനങ്ങളും ബുദ്ധിപരമായ പ്രവർത്തനമണ്ഡലങ്ങളും കേന്ദ്ര-സംസ്ഥാനനിയമസഭകളും എന്തിനേറെ നമ്മുടെ നിത്യവികസ്വരമായ അദ്ധ്യാപനമണ്ഡലങ്ങൾപോലും നിറക്കേണ്ടതുണ്ട്. ഒരു ജനാധിപത്യസാമൂഹ്യ-രാഷ്ട്രീയക്രമം സ്ഥാപിക്കുകയും അത് നാട്ടുവാഴിത്ത മനോഭാവമുള്ളവരെക്കൊണ്ടല്ലാതെ ജനാധിപത്യമനസ്സുള്ളവരെക്കൊണ്ട് നടത്തിക്കുകയും വേണം. രാജ്യദ്രോഹത്തെപ്പററി സംസാരിക്കുമ്പോൾ നാം സാധാരണയായി രാഷ്ട്രീയമായ രാജ്യദ്രോഹത്തെയാണ് വിവക്ഷിക്കാറുള്ളത്. എന്നാൽ വിവേകാനന്ദനാകട്ടെ നാം ഇന്ത്യയിൽ വദ്ധിച്ച തോതിൽ അനുവത്തിച്ചുപോരുന്ന മറെറാരുതരം രാജ്യദ്രോഹത്തെയാണ് പരാമശിക്കാറുള്ളത്. 1894-ൽ അമേരിക്കയിൽനിന്നയച്ച ഒരു കത്തിൽ അദ്ദേഹം എഴുതുന്നു: കംപ്ലീററ്വർക്സ്, വോള്യം V. പേജ് 58).

'ദശലക്ഷക്കണക്കിനു് ജനങ്ങൾ വിശപ്പിലും അജ്ഞതയിലും കഴിയുന്ന കാലംവരെ അവരുടെ ചെലവിൽ വിദ്യാസമ്പന്നരായിത്തീന്നവരും എന്നാൽ അവരുടെ കാര്യത്തിൽ അല്പംപോലും ശ്രദ്ധയില്ലാത്തവരുമായ ഓരോരുത്തനെയും ഞാൻ രാജ്യദ്രോഹിയായി കണക്കാക്കും.'

അദ്ദേഹം പറയുകയാണ്: വിദ്യാഭ്യാസം ലഭിച്ചതിന്നുശേഷം സ്ത്രീപുരുഷന്മാർ സ്വാത്ഥികളും തൻകാര്യം മാത്രം നോക്കുന്നവരുമാ

യിത്തീരുകയും ദേശീയതാല്പര്യം കണക്കിലെടുക്കാതെ സ്വന്തം നേട്ടത്തിന്നും സുഖത്തിന്നും മാത്രം യത്നിക്കുന്നവരും പലതരം അഴിമതികളിലും ദുർനടപടികളിലും വ്യാപൃതരായിട്ടുള്ളവരും തങ്ങളുടെ ഉത്തരവാദിത്തസ്ഥാനങ്ങളിലിരുന്നുകൊണ്ടു് രാജ്യസേവനം ചെയ്യാൻ ശ്രദ്ധിക്കാത്തവരുമായിത്തീരുകയുംചെയ്യുന്നുവെങ്കിൽ അതു് ഗുരുതരമായ രാജ്യദ്രോഹമാണു്. ഇന്നു വിദ്യാഭ്യാസം ഭാരിച്ച ചെലവു വരുന്ന ഒരു പരിപാടിയാണു്. ഒരു ബിരുദധാരിയെ സൃഷ്ടിക്കുന്നതിന്നു് രാഷ്ട്രം 15000 മുതൽ 20000 രൂപവരെ ചെലവിടുന്നുണ്ടു്. ഒരു എഞ്ചിനീയറിങ്ങ് ബിരുദധാരിയെയോ മെഡിക്കൽ ബിരുദധാരിയെയോ, സൃഷ്ടിക്കുന്നതിന്നാകട്ടെ അതിന്റെ നാലിരട്ടിയോളം ചെലവുവരും. ഇതിന്റെ കഷ്ടിച്ചു് ഒരംശം മാത്രമേ അവൻ ഫീസായി നല്കുന്നുള്ളു. ഒരു വിദ്യാർത്ഥി വിദ്യാഭ്യാസാനന്തരം സമഗ്രബുദ്ധിയോടെ രാഷ്ട്രത്തെ സേവിക്കുന്നതിന്നു് തയ്യാറാകാതെ ഭാരിച്ച ചെലവുവരുന്ന ആ വിദ്യാഭ്യാസത്തെ തന്റെ സ്വകാര്യ നേട്ടത്തിന്നായി മാത്രം ഉപയോഗിക്കുന്നുവെങ്കിൽ അവൻ കനത്ത സാമൂഹ്യമായ ഒരു കടം വീട്ടാതിരിക്കുകയാണു്. അവൻ കടത്തിൽ ജീവിക്കുന്നു, കടത്തിൽ മരിക്കുന്നുവെന്നാണു് ഹിന്ദുവിന്റെ ആത്മീയപാരമ്പര്യം പറയുന്നതു്. അത്തരമൊരു ജീവിതം ജീവിതത്തിന്റെ സുഖം അനുഭവിച്ചിട്ടില്ലെന്നു പറയാം. വിവേകാനന്ദൻ പറയുന്നു: (കംപ്ലീററ് വർക്കു് വോള്യം IV പേജ് 363,)

'ജീവിതം ഹ്രസ്വവും ലോകത്തിന്റെ പൊങ്ങച്ചം ക്ഷണികവുമാണു്. അതിനാൽ മററുള്ളവർക്കുവേണ്ടി ജീവിക്കുന്നവരാണു് ജീവിക്കുന്നവർ; ബാക്കിയുള്ളവർ, ജീവിക്കുന്നവരെക്കാളേറെ മരിച്ചവരാണു്.'

## 19 പരിണാമവും സദാചാരവും

മനുഷ്യനിർമ്മിതിക്കുള്ള വിദ്യാഭ്യാസത്തിന്റെ ദർശനം സുഖം കൊല്ലികളായ യോഗികളുടെയോ പരലോകതല്പരരായ പുണ്യവാളന്മാരുടെയോ വളർത്തുകേന്ദ്രമല്ല. അതിന്റെ വ്യാപ്തി മനുഷ്യന്റെ ഐഹികപാരത്രികലോകങ്ങളിലുള്ള സമ്പൂർണ്ണവികാസംവരെയുണ്ടു്. ജൈവപരമായ സംതൃപ്തിക്കു വേണ്ടതടക്കമുള്ള മനുഷ്യന്റെ ആത്മാന്വേഷണതത്വരസ്സും പ്രവർത്തനങ്ങൾക്കും ഉള്ള നീതിപൂർവ്വകമായ സ്ഥാനം അതു് അംഗീകരിക്കുന്നുണ്ടു്. എന്നാൽ അതു് മനുഷ്യജീവിതത്തിൽ ഒരു അഗാധതലവും ദർശിച്ചിട്ടുണ്ടു്. മനുഷ്യന്നു് ജൈവതലത്തിന്നുപരിയായി ഒരു ദിവ്യസ്ഫുലിംഗമുണ്ടെന്നും അതിന്റെ ഉണർച്ചയുംആളിക്കത്തലും കൊണ്ടുമാത്രമേ മനുഷ്യജീവിതത്തിന്നു് ഗുണപരമായ ഉത്കർഷവും തദ്വാരാ വ്യക്തിപരമായും കൂട്ടായുമുള്ള മനുഷ്യന്റെ

പുത്തീകരണവും കൈവരികയുള്ളവെന്നും അതു് കണ്ടുപിടിച്ചിട്ടുണ്ടു്. ഇതാകട്ടെ ജാതി, വർഗ്ഗം, വിശ്വാസപ്രമാണം, ലിംഗഭേദം എന്നിവ എന്തുമായിക്കൊള്ളട്ടെ ഓരോ മനുഷ്യന്റെയും ജന്മാവകാശമാണു് ഇതെന്നാണു് ഭാരതത്തിന്റെ മഹത്തായ ദർശനമായ വേദാന്തം പറയുന്നതു്. അതിനാൽ വിവേകാനന്ദൻ ഏതാണ്ടു് മതത്തെ നിർവ്വചിച്ചതുപോലെ തന്നെ മനുഷ്യവ്യക്തിത്വത്തിന്റെ ജൈവഘടനസ്ഥിതീതമായി നില്ക്കുന്ന ഈ തലത്തിന്റെ പ്രകാശനമായിട്ടാണു് വിദ്യാഭ്യാസത്തെ നിർവ്വചിച്ചിരിക്കുന്നതു്. 'മനുഷ്യനിൽ സ്വതേയുള്ള പൂർണ്ണതയുടെ പ്രകാശനമാണു് വിദ്യാഭ്യാസം; മതമാകട്ടെ മനുഷ്യനിൽ സ്വതേയുള്ള ദിവ്യതയുടെ പ്രകാശനമാണു്.,

ജൈവവ്യവസ്ഥയെ കേന്ദ്രീകരിച്ചുകൊണ്ടുള്ളതും അതിന്റെ കീഴെയുള്ളതുമായ അഹം മനുഷ്യനെ സംബന്ധിച്ച ആത്യന്തികസത്യമോ അവന്റെ അത്യുന്നതമായ മഹത്ത്വമോ ഉൽക്കർഷമോ അല്ലെന്നു വേദാന്തം മാത്രമല്ല ലോകത്തിലെ മഹത്തായ മതങ്ങളെല്ലാം ഘോഷിക്കുന്നു. അവന്റെ ആ വ്യക്തിത്വനിലയിൽനിന്നു സാന്മാർഗ്ഗികമോ സൗന്ദര്യപരമോ ആത്മീയമോ ആയ മൂല്യങ്ങൾ ഉദ്ഭവിക്കുന്നില്ല. ആ നിലയിൽ മനുഷ്യൻ സ്വാർത്ഥിയും വെറും ലാഭത്തെയും സുഖത്തെയും അന്വേഷിക്കുന്നവനും ജൈവഘടനയുടെ സന്തർപ്പണത്തെയും ജൈവപരമായ അതിജീവനത്തെയും സംഖ്യാപരമായ വർദ്ധനവിനെയും അന്വേഷിക്കുന്നവനും മാത്രമായിത്തീരുന്നു. 19-ാം ശതകത്തിലെ ജീവശാസ്ത്രം അതിന്റെ പരിണാമസിദ്ധാന്തത്തിൽ ഈ രൂപത്തിൽ മാത്രമേ മനുഷ്യനെ വീക്ഷിച്ചിരുന്നുള്ളൂ. ഈ ജൈവഘടനയുടെ പിന്നിലുള്ള ആത്മീയമായ അഗാധതയെക്കുറിച്ചുള്ള ആശയമേ അതിന്നുണ്ടായിരുന്നില്ല. അതിനാൽ പരിണാമസിദ്ധാന്തത്തിൽക്കൂടി മനുഷ്യന്റെ ധാർമ്മികമോ സദാചാരപരമോ ആയ ബോധത്തെക്കുറിച്ചോ പെരുമാററത്തെക്കുറിച്ചോ അതിന്നു വിശദീകരണം നല്കാൻ കഴിഞ്ഞില്ല. നിലനില്പിന്നുള്ള സമരം, മത്സരം, അഹന്തയുള്ളതിന്റെ അതിജീവനം എന്നിവയുടെ സന്താനമെന്ന നിലയിൽ ജൈവപരമായ പരിണാമത്തെ വിശദീകരിക്കാനേ അതിന്നു കഴിഞ്ഞുള്ളൂ. 19-ാം ശതകത്തിലെ ഈ സമകാലികജീവശാസ്ത്രത്തിന്റെ പോരായ്മകളെ ചൂണ്ടിക്കൊണ്ടും മനുഷ്യനിലുള്ള സദാചാരബോധത്തിന്റെ പ്രാധാന്യത്തെ എടുത്തുകാട്ടിക്കൊണ്ടും ഡാർവ്വിന്റെ സഹായിയായിരുന്ന തോമസ്സ് ഹക്സ്‌ലി അദ്ദേഹത്തിന്റെ 'പരിണാമവും സദാചാരവും' എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുകയുണ്ടായി:

'സമൂഹത്തിലുള്ള മനുഷ്യൻ നിസ്സംശയമായും പ്രപഞ്ചപ്രക്രിയക്കു് വിധേയമാണു്. എന്നാൽ സമൂഹത്തിന്റെ പരിണാമത്തിൽ

പ്രപഞ്ചപ്രക്രിയയുടെ സ്വാധീനമാണ് മഹത്തരമായതും അതിന്റെ സംസ്കാരത്തിന്റെ അടിസ്ഥാനമായതും. സാമൂഹ്യപുരോഗതിയെന്നു വെച്ചാൽ പ്രപഞ്ചപ്രക്രിയയുടെ ഓരോ അടിവെപ്പിലുമുള്ള പരിശോധനയും സാംസ്കാരികപ്രക്രിയയെന്നു വിളിക്കാവുന്ന മറ്റൊന്നിനെ പകരംവെക്കലുമാണ്. അതിന്റെ അന്ത്യമാകട്ടെ അർഹതയുള്ളതായിത്തീർന്നവയുടെ അതിജീവനമല്ല – ആകപ്പാടെയുള്ള മുഴുവൻ സാഹചര്യങ്ങളെയുംവെച്ചുനോക്കിയാൽ സാന്മാർഗ്ഗികമായി ഉത്തമന്മാരാരോ അവരുടെ അതിജീവനമാണ്.'

'നന്മയെന്നോ ഗുണമെന്നോ നാം വിളിക്കുന്ന സാന്മാർഗ്ഗികമായി ഉത്തമമായതിന്റെ ആചരണം പ്രപഞ്ചത്തിലെ നിലനില്പിനുള്ള സമരത്തിൽ വിജയത്തിലേക്കു നയിക്കുന്ന എല്ലാററിനും വിപരീതമായിനില്കുന്ന സ്വഭാവഗതി ഉൾക്കൊള്ളുന്നു. നിർദ്ദയമായ അഹംബുദ്ധിയുടെ സ്ഥാനത്ത് അതു് ആത്മനിയന്ത്രണമാവശ്യപ്പെടുന്നു. മത്സരത്തിൽ പങ്കെടുക്കുന്ന എല്ലാവരെയും തട്ടിമാററുകയോ ചവിട്ടിത്താഴ്ത്തുകയോ ചെയ്യുന്നതിനുപകരം മനുഷ്യവ്യക്തി തന്റെ സഹജീവികളെ ബഹുമാനിക്കുക മാത്രമല്ല സഹായിക്കുകയും ചെയ്യണമെന്നു് അതാവശ്യപ്പെടുന്നു. അതിന്റെ സ്വാധീനമാകട്ടെ അർഹതയുള്ളതു് അതിജീവിക്കുന്നുവെന്നതിലേക്കല്ല കഴിയുന്നിടത്തോളം ജനങ്ങളെ അതിജീവനത്തിന്നു് അർഹരാക്കുകയെന്നതിലേക്കാണു് തിരിച്ചുവിടപ്പെട്ടിട്ടുള്ളതു്. നിലനില്പിന്നുവേണ്ടി വാളെടുത്തുപൊരുതുകയെന്ന സിദ്ധാന്തത്തെ അതു് നിരാകരിക്കുന്നു. ഒരു ജനതയുടെ മുഴുവൻ നേട്ടങ്ങളെ ആസ്വദിക്കുന്നതിൽ വ്യാപൃതനായ ഓരോ വ്യക്തിയും അതു് അത്യദ്ധ്വാനം ചെയ്തു് ഉണ്ടാക്കിയവരോടുള്ള കടപ്പാടുകളെക്കുറിച്ചു് ബോധവാനായിരിക്കണമെന്നു് ആവശ്യപ്പെടുന്നു. മാത്രമല്ല അവൻ ജീവിക്കാനനുവദിക്കപ്പെട്ടതു് ഏതു് സംവിധാനത്തിലാണോ അതിനെ ദുർബ്ബലമാക്കുന്നതരത്തിലുള്ള ഒരു കൃത്യവും അവനിൽനിന്നുണ്ടാകരുതെന്നതിനെക്കുറിച്ചു് അവൻ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ടെന്നും അതു് അനുശാസിക്കുന്നു. നിയമങ്ങളും ധർമ്മോപദേശങ്ങളും പ്രപഞ്ചപ്രക്രിയയെ നിയന്ത്രിക്കുന്നതിലേക്കും സമൂഹത്തിനോടുള്ള വ്യക്തിയുടെ കടപ്പാടിനെക്കുറിച്ചു് അനുസ്മരിക്കുന്നതിലേക്കും നിലനില്പിന്നും പരീക്ഷണത്തിന്നുമല്ലെങ്കിൽ ചുരുങ്ങിയതു് മൃഗീയവും അപരിഷ്കൃതവുമായ ജീവിതത്തെക്കാൾ മെച്ചപ്പെട്ട ഒരു ജീവിതം സാദ്ധ്യമാക്കുന്നതിലേക്കെങ്കിലും മനുഷ്യനെ നയിക്കുന്നതിന്നുവേണ്ടിയാണ്.

## 20 ധർമ്മത്തിന്റെ പ്രാഥമികത്വം

പ്രപഞ്ചപ്രക്രിയ യാതൊരു സദാചാരബോധത്തിന്റെ സാന്നിദ്ധ്യത്തെയും വെളിവാക്കാതിരിക്കുകയും മനുഷ്യന്റെ വ്യക്തിപ്രഭാവം

വെളിവാക്കുകയും ചെയ്യുകയാണെങ്കിൽ നാം അതിൻെറ സ്രോതസ്സിനെ കണ്ടെത്താൻ മനുഷ്യവ്യക്തിത്വത്തിൻെറ അഗാധതയിൽ തന്നെ അന്വേഷിക്കണം. ഇതാണ് ഏതാനും സഹസ്രാബ്ദങ്ങൾക്ക് മുമ്പ് ഭാരതത്തിൽ വേദാന്തം ചെയ്തതു്. മാത്രമല്ല മനുഷ്യജീവിതത്തിലെ പ്രഥമപ്രകാശനമായി സദാചാരബോധത്തെയും മനുഷ്യൻെറയും പ്രകൃതിയുടെയും പിന്നിലുള്ള അനശ്വരവും അനന്തവുമായ ആത്മീയസത്തയേയും ആത്മാവിൻെറ സ്വാധീനത്തെയും അതു് കണ്ടെത്തുകയുമുണ്ടായി. മഹാഭാരതത്തിലെ നിർവ്വചനമനുസരിച്ച് ധർമ്മമെന്ന അർത്ഥവത്തായ സംസ്കൃതസംജ്ഞകൊണ്ട് ഭാരതം വ്യവഹരിക്കുന്ന ഈ സദാചാരബോധമാണ് സമൂഹത്തിൽ മനുഷ്യനെയും മനുഷ്യനെയുംതമ്മിൽ കൂട്ടിയിണക്കുന്ന തത്ത്വം. 'ധാരണാദ് ധർമ്മ ഇത്യാഹുഃ ധർമ്മോ ധാരയതേ പ്രജാഃ'. ജീവിതത്തെ നിലനിർത്തുകയും വികസിപ്പിക്കുകയും ചെയ്യുന്ന എല്ലാ മൂല്യങ്ങളും ആത്മീയമാണ്; ഭൗതികമോ യാന്ത്രികമോ അല്ല. മൂല്യങ്ങൾപോലും ഭൗതികമാണെന്ന് അഭിപ്രായപ്പെടുന്ന 19-ാം ശതകത്തിലെ അസംസ്കൃതമായ ഭൗതികവാദത്തിന്നെതിരെയുള്ള യുദ്ധാനന്തര പ്രതികരണത്തെ വെളിവാക്കിക്കൊണ്ട് പ്രതിഷേധപൂർവ്വം ബർട്രാൻഡ് റസ്സൽ പറയുന്നു: ('സമൂഹത്തിൽ ശാസ്ത്രത്തിൻെറ സ്വാധീനം' പേജ് 77)

'യന്ത്രം ചെകുത്താൻെറ ആധുനികരൂപമാണ്; അതിൻെറ ആരാധനയാകട്ടെ അധുനികപൈശാചികത്വവും.......മറെറന്തും യാന്ത്രികമാകാം, എന്നാൽ മൂല്യങ്ങൾ അങ്ങനെയല്ല, ഇതു് ഒരു രാഷ്ട്രീയ ദാർശനികനും വിസ്മരിക്കാൻ പാടില്ലാത്തതാണ്.

## 21 ധർമ്മം മാനസിക – സാമൂഹ്യപരിണാമമെന്നനിലയിൽ

പരിണാമമെന്നതു് മനുഷ്യതലത്തിൽനിന്നുള്ള ഉയർച്ചയാണെന്നും, അതാകട്ടെ ജൈവതലത്തിൽനിന്നു് കൂടുതൽ ഉന്നതതലങ്ങളിലേയ്ക്കുള്ളതാണെന്നുമുള്ള സിദ്ധാന്തത്തെ അവതരിപ്പിക്കുകവഴി ഡാർവ്വിന്നുശേഷം ഒരു ശതാബ്ദക്കാലത്തെ വിപ്ലവാത്മകമായ വികാസം കൈവരിച്ചിട്ടുള്ള 20-ാം ശതകത്തിലെ ജീവശാസ്ത്രം പരിണാമവും സദാചാരവും തമ്മിലുള്ള വിടവു് നികത്താനുള്ള പ്രവണത കാട്ടിക്കൊണ്ടിരിക്കുകയാണെന്നതു് ആശാവഹമാണ്. മാനസിക സാമൂഹ്യപരിവർത്തനമെന്നാണ് ഈ ഘട്ടത്തിന്നു് അതു് നല്കിയ പേരു്. ജൈവപരിണാമം മനുഷ്യതലത്തിന്നു മുമ്പുള്ള തലത്തിലേയ്ക്കായി അതു് നീക്കിവെച്ചിരിക്കുന്നു. മാത്രമല്ല ജൈവഘടനാപരമായ സംതൃപ്തി, ശാരീരികമായ അതിജീവനം, സംഖ്യാപരമായ വർദ്ധനവു് എന്നീ മൂന്നുലക്ഷ്യങ്ങൾക്കും ആ തലത്തിൽ മാത്രമേ പ്രസ

ക്തിയുള്ളവെന്നും അതു് സമ്മതിക്കുന്നു. മനുഷ്യതലത്തിലുള്ള പരിണാമത്തിൻെറ ലക്ഷ്യം വ്യക്തിപരവും കൂട്ടായുമുള്ള സഫലീകരണമാണെന്നും മനുഷ്യതലത്തിനു മുമ്പുള്ള പരിണാമത്തിൻേറതായ അളവിനു പ്രാമുഖ്യം നല്കുന്ന മാനദണ്ഡത്തിൽനിന്നു വ്യത്യസ്തമായി മനുഷ്യതലത്തിൽ നടക്കുന്ന പരിണാമത്തിൽ പ്രാമുഖ്യം ഗുണോത്ക്കർഷത്തിനാണെന്നും അതു് സിദ്ധാന്തിക്കുന്നുണ്ടു്. മാത്രമല്ല മനുഷ്യനിൽ തലച്ചോറിൻെറ ഘടന രൂപപ്പെട്ടിരിക്കുന്നതിനാൽ ആ അവയവം ഉപയോഗപ്പെടുത്തി പ്രകൃതി നിർവ്വഹിക്കുന്ന സുദീർഘവും അനാവശ്യവുമായ പ്രക്രിയയേക്കാൾ ശീഘ്രതരമായും കൂടുതൽ സമർത്ഥമായും തൻെറ പരിണാമപ്രക്രിയക്കു് ആവശ്യമാണെന്നു തോന്നുന്ന ഏതു് അവയവഘടനയേയും വികസിപ്പിച്ചെടുക്കുവാൻ മനുഷ്യനു് സാധിക്കുമെന്നും അതു് കണ്ടെത്തിയിരിക്കുന്നു.

പരിണാമത്തിൻെറ ചക്രവാളത്തിൽ സജീവകോശങ്ങൾ പ്രത്യക്ഷപ്പെട്ടതുമുതൽ ജൈവതലത്തിന്നതീതമായ തലത്തിലെ പരിണാമത്തിൽ പ്രകടമായിക്കാണുന്നതും പ്രമുഖമായ ആധാരരേഖയായിക്കണക്കാക്കപ്പെടുന്നതുമായ ബോധത്തിലേയ്ക്കുള്ള പരിണാമത്തിൻെറ മുഖ്യപ്രവണതയേക്കുറിച്ചു് നാം മനുഷ്യതലത്തിൽ കൂടുതൽ അന്വേഷണം നടത്തേണ്ടിയിരിക്കുന്നുവെന്നു് 20-ാം നൂററാണ്ടിലെ ജീവശാസ്ത്രം അഭിപ്രായപ്പെടുന്നുണ്ടു്. ജൈവതലത്തിലെ പരിണാമവേളയിൽ നിർവ്വചിക്കപ്പെടുകയും വിശദീകരിക്കപ്പെടുകയും വികസിതമാക്കപ്പെടുകയും ചെയ്തുപോകുന്ന ആ ബോധത്തിനു് മനുഷ്യതലത്തിന്നുമുമ്പുള്ള അഹം ശൂന്യബോധത്തിൽനിന്നു മനുഷ്യതലത്തിലുള്ള അഹംബോധത്തിലേയ്ക്കുള്ള ഒരു മുന്നേററം കൈവരുകയും ഈ അഹംബോധത്തിൻെറ അതിർത്തികൾ സദാചാരബോധത്തിൻെറ വികാസത്തിൽക്കൂടി തന്നിൽനിന്നു മററുള്ളവരിലേയ്ക്കു് വികസിച്ചുവരികയും ചെയ്യുന്നു. മനുഷ്യൻെറ ആത്മാവു് അഥവാ അഹംബോധം ഒരു ചിത്രശലഭം അതിൻെറ കൂടുപൊട്ടിച്ചു പുറത്തുവരുന്നതുപോലെ അതിനെ സംരക്ഷിച്ചുപോരുന്ന സങ്കുചിതമായ ജൈവഘടനയുടെ തടവറഭേദിച്ചു് പുറത്തുവരികയും ജൈവഘടനയ്ക്കതീതമായ തലത്തിലേയ്ക്കു് വികസിക്കുകയും അതുവഴി സമൂഹത്തിലെ നിത്യവർദ്ധമാനമായ മററു മനുഷ്യാത്മാക്കളും താനുമായുള്ള ആത്മീയമായ ഏകത്വം സാക്ഷാത്ക്കരിക്കുകയും ചെയ്യുന്നു. അത്തരം നിസ്തുലമായ പരിണാമത്തിൽക്കൂടി മനുഷ്യൻ ഇപ്പോഴും ശാരീരികബോധത്തിൽ ബദ്ധനും പരിമിതനും നിസ്സാരനുമെങ്കിലും താൻ ആത്മീയതലത്തിൽ അവശ്യം സ്വതന്ത്രനും അപരിമിതനും വലിയവനുമാണെന്നു് അവൻ വെളിപ്പെടുത്തുന്നു. സാന്മാർഗ്ഗികവും സൗന്ദര്യപരവും ആത്മീയവുമായ

മഹത്ത്വത്തിൽക്കൂടി വെളിപ്പെടുന്ന മനുഷ്യന്റെ വിസ്തൃതവും സുപ്രധാനവുമായ തലമിതാണ്. ഒരു വ്യക്തിയാണെങ്കിലും കേവലം ഒരു വ്യക്തിയല്ല, സ്നേഹത്തിന്റെയും പരിഗണനയുടെയും ശൃംഖലയാൽ മററു മനുഷ്യരുമായി ബന്ധിക്കപ്പെട്ട സ്നേഹസമ്പന്നമായ ഒരു വ്യക്തിപ്രഭാവം. ചെറിയ ശാരീരികമായ വ്യക്തിത്വത്തിൽക്കൂടി പ്രകാശിക്കുന്ന അനന്തമായ ആത്മീയസാന്നിദ്ധ്യം – മനുഷ്യൻ അതായിമാറുന്നു.

## 22 വ്യക്തിത്വവും വ്യക്തിപ്രഭാവവും

കണിശമായിപ്പറയുകയാണെങ്കിൽ ഒരു വ്യക്തി തന്നിലേയ്ക്കു തന്നെ കേന്ദ്രീകരിച്ചിട്ടുള്ള മാനസിക ശക്തികൾക്കധീനമായ പരിമിതവും അടച്ചുമൂടപ്പെട്ടതുമായ ഒരു സത്തയാണ്. അന്യരെ തന്റെ അധീനത്തിലാക്കുന്നതിന്നും അവരെ ചൂഷണം ചെയ്യുന്നതിന്നുംവേണ്ടി അവരുമായി ഏററുമുട്ടിക്കൊണ്ടിരിക്കുന്ന സ്വാർത്ഥാധിഷ്ഠിതമായ അഹംബുദ്ധിയാണിതു്. ശ്രീരാമകൃഷ്ണന്റെ വാക്കുകളിൽ ഇതു് മററുള്ളവക്കു് അപകടകരവും തനിക്കുതന്നെ ദ്രോഹകരവുമായ 'അസംസ്കൃതമായ' 'അഹ'മാണ്. അത്തരമൊരു വ്യക്തിക്കു് അത്തരത്തിലുള്ള മററുവ്യക്തികളുമായി ഒരു ബില്യാർഡ് പന്തിന്നും മറെറാരു ബില്യാർഡ്പന്തിന്നും തമ്മിലുണ്ടാക്കാവുന്ന സംഘട്ടനം എന്ന ഒരു ബന്ധം മാത്രമേ വെച്ചുപുലർത്താൻ കഴിയുകയുള്ളുവെന്നാണ് ബർട്രാൻഡ്റസ്സൽ പറയുന്നതു്. ഇതു് സാമ്രാഗ്ഗിക ബോധത്തിന്റെയോ മാനസികസാമൂഹ്യപരിണാമത്തിന്റെയോ സാന്നിദ്ധ്യത്തെ വെളിവാക്കുന്നില്ല. ഇതാകട്ടെ മനുഷ്യനിൽ ജ്ഞാനേന്ദ്രിയങ്ങളുടെ ഭീകരാധിപത്യവും ജൈവവ്യവസ്ഥയോടുള്ള സ്വന്തം ആത്മാവിന്റെ അടിമത്തവും മാത്രമേ വെളിപ്പെടുത്തുന്നുള്ളു. ഭാഗ്യവശാൽ അത്തരം വ്യക്തികൾ വളരെ വളരെ ദുർല്ലഭമായേ നമ്മുടെ സമൂഹത്തിലുള്ളു. മിക്കവ്യക്തികളും മാനസികസാമൂഹ്യ പരിണാമത്തിന്റെ രാജവീഥിയിൽത്തന്നെയാണുള്ളതു്. ചിലർ വല്ലപ്പോഴും ചിലർ വളരെ പ്രാഥമികമായ ഘട്ടങ്ങളിലും മററു ചിലരാകട്ടെ വളരെയേറെ മുന്നോട്ടു പോയവരും എന്നാൽ മിക്കവരും അതിന്റെ വിവിധ അന്തരാളഘട്ടങ്ങളിൽ ചരിക്കുന്നവരുമാണ്. ഏതു ഘട്ടത്തിലെങ്കിലുമാകട്ടെ അത്തരത്തിലുള്ള ഒരോവ്യക്തിയും വെറും ബില്യാർഡ്പന്തിന്റെ മാതൃകകളിൽനിന്നുയന്നു് ഒന്നോ അതിലധികമോ അന്യവ്യക്തികളോടു് സ്നേഹാദരങ്ങളോടെ പെരുമാറുന്നതിന്നും അവരുടെ സ്നേഹാദരങ്ങൾ സമാജ്ജിക്കുന്നതിന്നും കുറെയൊക്കെ കഴിവുള്ള വ്യക്തിപ്രഭാവങ്ങളായി മാറിക്കഴിഞ്ഞിരിക്കുന്നുവെന്നു പറയാം. 'വ്യക്തിപ്രഭാവം' എന്ന സംജ്ഞതന്നെ പെട്ടെന്നു മനുഷ്യനിൽ

ആത്മീയമായ മാംസത്തിന്റെയും രക്തത്തിന്റെയും സാന്നിദ്ധ്യത്തെ സൂചിപ്പിക്കുന്നുണ്ട്. വെറും ജൈവപരമായ വ്യക്തിത്വത്തെ അതിക്രമിച്ച് ബോധപൂർവ്വമായ സാമൂഹ്യപങ്കാളിത്തത്തിലേക്കെത്തിച്ചേർന്ന വ്യക്തികളാണ് വ്യക്തിപ്രഭാവങ്ങൾ എന്ന് ജീവശാസ്ത്രകാരനായ ജൂലിയൻ ഹക്സ്‌ലി അഭിപ്രായപ്പെടുന്നു. ശ്രീരാമകൃഷ്ണൻ പറയുന്ന സർഗ്ഗാത്മകവും ഗുണോപേതവുമായ 'പക്വമായ അഹ'മാണിത്. അതിനാൽ പ്രഭാവശാലികളായ വ്യക്തിത്വങ്ങളുടെ ബാഹ്യപ്രകാശനം മററു വ്യക്തികളിൽനിന്ന് വ്യത്യസ്തമായ രീതിയിൽ നിർവ്യാജമായ പരകാര്യവ്യഗ്രതയും സേവനോത്സുകതയുമായിരിക്കും.

ജനനംവരെ ഒരു ശിശു അതിന്റെ അമ്മയുടെ ശരീരത്തിന്റെ ഒരു ഭാഗമായിരുന്നു. എന്നാൽ പിറക്കുന്നതോടെ തന്റെ സ്വന്തം അവകാശമെന്നനിലയിൽത്തന്നെ അത് ഒരു വ്യക്തിയായിത്തീരുന്നു. ശിശുവിന്റെ ആദ്യത്തെ വിദ്യാഭ്യാസം അവന്റെ വ്യക്തിത്വബോധം ശക്തിപ്പെടുത്തുക, അതായത് അവന്റെ ജൈവഘടനയെ കേന്ദ്രീകരിച്ചുകൊണ്ടുള്ള 'അഹം' ശക്തിപ്പെടുത്തുകയെന്നതാണ്. എന്നാൽ വേഗത്തിൽത്തന്നെ വിദ്യാഭ്യാസത്തിന്റെ അടുത്തഘട്ടത്തിലേയ്ക്ക് അതായത് വ്യക്തിത്വത്തിന്റെ വ്യക്തിപ്രഭാവമെന്ന ഘട്ടത്തിലേയ്ക്ക് അവനെ ഉപനയിക്കേണ്ടതുണ്ട്. അടുത്ത കുട്ടി വരുമ്പോഴേക്കും ജൂലിയൻ ഹക്സ്‌ലിയുടെ ശൈലിയിൽപ്പറയുകയാണെങ്കിൽ ആ കുട്ടിയുടെ ജീവിതത്തിൽ അവനു് ബോധപൂർവ്വം പങ്കാളിയാകാൻ കഴിവുണ്ടാകണം. മററവനെ സ്നേഹിക്കാനും അവന്റെ സ്നേഹത്തിന്ന് പാത്രമാകാനും അവൻ പഠിക്കേണ്ടതുണ്ട്. അല്ലാത്തപക്ഷം ഒരു ബില്യാർഡ്പന്തിനെപ്പോലെ മറോ കുട്ടിയുമായി അവൻ ഏററുമുട്ടുകയേ ഉള്ളു. അതിനാൽ കുട്ടി വിദ്യാഭ്യാസത്തിന്റെ സുപ്രധാനമായ ആ ദ്വിതീയഘട്ടത്തിലേയ്ക്ക് ഉപനയിക്കപ്പെടണം. ഇതാണ് മനുഷ്യന്റെ സാന്മാർഗ്ഗികവും ആത്മീയവുമായ വിദ്യാഭ്യാസം. ഇതാകട്ടെ അവനെ സ്നേഹം, സേവനം എന്നിവയാൽ പോഷിപ്പിക്കപ്പെട്ട മാനസികസാമൂഹ്യ പരിണാമത്തിന്റെ ദീർഘമായ പാതയിലേക്കാനയിക്കുന്നു. മാത്രമല്ല ഇത് മാർഗ്ഗമദ്ധ്യത്തിലുള്ള വിവിധങ്ങളായ സമൂഹോൽക്കർഷങ്ങളുടെ ഔന്നത്യങ്ങളെയും സന്തോഷങ്ങളെയും ഉച്ചനീചത്വങ്ങളെയും അനുഭവപ്പെടുത്തിക്കൊണ്ട് 'സർവ്വാത്മഭാവ'മെന്ന് വേദാന്തവും 'സമദർശിത്വ'മെന്നും 'സർവ്വഭൂതഹിത'മെന്നും 'ഗീത'യും 'അനന്തമായ പ്രേമ'മെന്നും സൗജന്യസേവന'മെന്നും വിവേകാനന്ദനും ഉദ്ഘോഷിക്കുന്ന ആ മനോഭാവം അവന്റെ ലക്ഷ്യമാക്കിത്തീർക്കുന്നു.

'സമം പശ്യൻ ഹി സർവ്വത്ര സമവസ്ഥിതമീശ്വരം
ന ഹിനസ്ത്യാത്മനാത്മാനം തതോ യാതി പരാം ഗതിം.'
(ഗീത. 13. 28)

(എല്ലാററിലും ഒരേ ഈശ്വരനെത്തന്നെ (സ്വന്തം ആത്മാവെന്ന നിലയിൽ) തുല്യമായിദർശിച്ചുകൊണ്ടു് ആത്മാവിനെ ആത്മാവി നാൽ ക്ഷതപ്പെടുത്താത്തവൻ ആരോ അവൻ പരമമായ ഗതിയെ പ്രാപിക്കുന്നു.)

## 23 മാനസിക സാമൂഹ്യ പരിണാമം ആത്മീയവളച്ച്യെന്ന നിലയിൽ

കുടുംബത്തിലായാലും വിദ്യാഭ്യാസസ്ഥാപനങ്ങളിലോ കുറേക്കൂടി വിശാലമായ സമൂഹത്തിലോ ആയാലും വിദ്യാഭ്യാസം പ്രോത്സാഹിപ്പിക്കുകയും ഉത്തേജിപ്പിക്കുകയും ചെയ്യേണ്ട മനുഷ്യൻെറ പരിണാമം ഇതാണു്. മനുഷ്യൻെറ സാമ്രാജ്ഞികവും ആത്മീയവുമായ വളച്ച്യായിരിയ്ക്കണം ആ വിദ്യാഭ്യാസത്തിൻെറ മുദ്രാവാക്യം. ആഹാരക്രമവും വ്യായാമവും വഴി നാം കുട്ടിയെ ശാരീരികവളച്ച്യുടെ പാതയിലേയ്ക്കു് ആനയിക്കുന്നു. അതിന്നാകട്ടെ നമുക്കു് ഇന്നു് പോഷകാഹാരത്തെക്കുറിച്ചും ആരോഗ്യപരിപാലനത്തെക്കുറിച്ചുമുള്ള സമത്ഥമായ ഒരു ശാസ്ത്രമുണ്ടു്. അതുപോലെതന്നെ ബുദ്ധിപരമായ പോഷണത്തിൽക്കൂടി മാനസികമായ വളച്ച്യുടെ പാതയിലേയ്ക്കു് കുട്ടിയെ നയിയ്ക്കുന്നതിന്നു് നമുക്കു് വികസ്വരമായിക്കൊണ്ടിരിക്കുന്ന വിദ്യാഭ്യാസ ഗവേഷണ സ്ഥാപനങ്ങളിൽ വിപുലമായ സാഹചര്യങ്ങളും സൗകര്യങ്ങളുമുണ്ടു്. ഇതിന്നുംപുറമെ കുട്ടിയെ തക്കതായ സദാചാരപോഷണത്തിലൂടെ ആത്മീയവളച്ച്യുടെ പാതയിലേയ്ക്കു് നയിക്കുന്നതിന്നു് നാം അവനെ ആത്മശിക്ഷണത്തിലേയ്ക്കും തനിയ്ക്കു ലഭിക്കുന്ന ഓരോ അവസരവും അന്യരുടെ കാര്യത്തിൽ ശ്രദ്ധാലുവായിരിക്കുന്നതിന്നും എല്ലാ കമ്മങ്ങളും സേവനമനോഭാവത്തോടെ ചെയ്യുന്നതിന്നുള്ള ഔത്സുക്യത്തിലേയ്ക്കും ഉപനയിക്കേണ്ടതുണ്ടു്. ഇതിൽക്കൂടി കാലാന്തരത്തിൽ എല്ലാററിലുമുള്ള ഏകമായ ആത്മാവിനെ ധ്യാനിക്കുകയെന്ന ആത്മശിക്ഷണത്തിൻെറ ഉന്നതതലങ്ങളിൽ അവൻ എത്തിച്ചേരുകയും ഭഗവാൻ ശ്രീകൃഷ്ണൻ 'ഗീത'യിൽ (8_7) ഉപദേശിച്ച 'മാമനുസ്മര യുദ്ധ്യ ച' (എന്നെ ധ്യാനിക്കുകയും ജീവിതസമരം നടത്തുകയും ചെയ്യുക) എന്നതു് അവൻ ജീവിതത്തിൽ പ്രാവത്തികമാക്കിത്തീക്കുകയും ചെയ്യും.

സാമ്രാജ്ഞികവളച്ച്യോടുകൂടാത്ത വെറും ബൗദ്ധികവികാസം മനുഷ്യൻെറ അസംസ്കൃതമായ അഹന്തയെ തടിപ്പിക്കുന്നതിന്നുമാത്രമേ പ്രയോജനപ്പെടുകയുള്ളൂ. അത്തരത്തിലുള്ള ഒരു വിദ്യാഭ്യാസം മനുഷ്യനെ സമത്ഥനാക്കുമെങ്കിലും വിവേകിയാക്കുകയില്ല.

അവൻ മാനസികമായ മുരക്കത്തിനും വ്യസനത്തിനും ഇരയാക്കി ത്തീർക്കുകയും ഒരുവശത്തു് നീചത്തരത്തിലേയ്ക്കും മറുവശത്തു് നിരാ ശയിലേയ്ക്കും നിഷ്ഫലബോധത്തിലേയ്ക്കും തള്ളിവിടുകയും ചെയ്യുന്നു. ബുദ്ധിക്കു് മൂച്ച്വരുത്തുകയും അതേസമയം സ്നേഹകാരുണ്യങ്ങളാൽ ഹൃദയം വികസിപ്പിക്കാതിരിക്കുകയും ചെയ്യുമ്പോൾ ആ ബുദ്ധി സ്വാത്മതാല്പര്യമൊഴികെ മററെല്ലാ മൂല്യങ്ങളോടും വദ്ധിച്ചതോതിൽ അവജ്ഞയുള്ളതായിത്തീരുകയും ഒടുവിൽ ഒരു മനുഷ്യദ്വേഷിയുടെ നിശ്ചലാവസ്ഥയിൽ അതു് അവസാനിക്കുകയും ചെയ്യും. ഇതാക ട്ടെ ഒരു മനുഷ്യൻെറ ആത്മീയമായ മരണമാണെന്നുപറയാം. മനു ഷ്യൻെറ സമുന്നതമായ പരിണാമദശയെ പ്രാപിച്ചിരിക്കുന്ന ഒരാ ളെസംബന്ധിച്ചിടത്തോളം ശാരീരികമായ മരണത്തെക്കാൾ ഗുരു തരമായതാണു് ഈ മരണം. ഇന്നത്തെ ആധുനികപരിഷ്കാരത്തിൻെറ വിശിഷ്യ അതിൻെറ ബുദ്ധിജീവികളുടെ മനോഭാവം ഇതാണു്. കോളറ, വസൂരി, മലമ്പനി, കുഷ്ഠം എന്നിവയെക്കാളൊക്കെ കൂടു തൽ മാരകമായ രോഗമാണിതു്. ലോകത്തിലെ ഉൽകൃഷ്ടങ്ങളായ മതങ്ങൾ മാത്രമല്ല 20-ാം ശതകത്തിലെ ജീവശാസ്ത്രം പോലുള്ള ഭൗതികശാസ്ത്രങ്ങൾപോലും മനുഷ്യോചിതമല്ലാത്തതെന്നും മനുഷ്യ നെ മനുഷ്യനുമുമ്പുള്ള പരിണാമഘട്ടത്തിലേയ്ക്കു് അധഃപതിപ്പിക്കുന്ന തെന്നും വിശേഷിപ്പിച്ചിട്ടുള്ളതു് ഏതൊന്നിനെയാണോ മനുഷ്യ ൻെറ ആത്മീയതലത്തെക്കുറിച്ച ചുഴിഞ്ഞാലോചിക്കുന്നതിന്നു് ആ കഴിവുള്ള മനുഷ്യൻെറ ശാരീരിക സന്തർപ്പണത്തിന്നും അതിജീ വനത്തിന്നും കൊടുത്ത അമിതമായ പ്രാധാന്യവുമാണു് ഇന്നത്തെ ലോകമെമ്പാടുമുള്ള വിദ്യാഭ്യാസത്തിൻെറ ദൗർബ്ബല്യം.

ഇവിടെയാണു് വിദ്യാഭ്യാസവും മതവും മനുഷ്യവളർച്ചയുടെയും വികാസത്തിൻെറയും പൂർത്തീകരണത്തിൻെറയും ഏകശിക്ഷണത്തി ൻെറ ആദ്യത്തേതും രണ്ടാമത്തേതുമായ ഘട്ടങ്ങൾ എന്ന നിലയിൽ മനുഷ്യനെ വാർത്തെടുക്കുന്ന പ്രക്രിയയിൽ ഒത്തിണങ്ങിച്ചേരുന്നതു്. ഭാരതത്തിൻെറ ആത്മീയ പാരമ്പര്യം മതത്തെ വെറും വിശ്വാസ പ്രമാണത്തെയോ ശുഷ്ക തത്ത്വവാദത്തെയോ പ്രചരിപ്പിക്കുന്നതോ ചില അനുഷ്ഠാനങ്ങളെയോ സമ്പ്രദായങ്ങളേയോ അനുവർത്തിക്കുന്ന തോ ആയ ഒരു പ്രസ്ഥാനമായി ഗണിച്ചിട്ടില്ല. പാണ്ഡിത്യത്തി ന്നുപോലും അതുമായി സമഭാവം കല്പിച്ചിട്ടില്ല. മതപരമായ പാണ്ഡിത്യത്തിന്നു് മതത്തെക്കുറിച്ചുള്ള അറിവു് എന്നുമാത്രമാണ ർത്ഥം. മതമാകട്ടെ അനുഭവമാണു്, ആത്മീയവളർച്ചയും വികാസവും സാക്ഷാൽക്കാരവുമാണതു്. 'ആത്മാ വാ അരേ ദ്രഷ്ടവ്യഃ' (ആത്മാവു് സാക്ഷാൽക്കരിക്കപ്പെടേണ്ടതാണു്.) എന്നു് ബൃഹദാരണ്യകോപ നിഷത്തിൽ (Iv. v. 6) യാജ്ഞവല്ക്യൻ സഹധർമ്മിണിയായ

മൈത്രേയിയോട് പറയുന്നുണ്ട്. അതിനാൽ മതത്തിന്റേതുപോലെതന്നെ വിദ്യാഭ്യാസത്തിന്റെയും മർമ്മവും സൂചകവാക്യവും പോഷണവും വളർച്ചയും അതായത് വ്യക്തിയുടെ ആത്മീയപോഷണത്തിൽക്കൂടിയുള്ള ആത്മീയമായ വളർച്ചയാണ്. ഒരു ഔപചാരികതയോ വിശ്വാസപ്രമാണമോ ശുഷ്കതത്ത്വവാദമോ മനുഷ്യന്ന് ഈ ലക്ഷ്യം കൈവരുത്തുകയില്ല.

## 24 നിർജ്ജീവമായ ഭക്തിയും ചലനാത്മകമായ ആത്മീയതയും

ഇവയും യഥാർത്ഥമതവും തമ്മിലുള്ള വ്യത്യാസം ശ്രീരാമകൃഷ്ണൻ തന്റെ ഒരു സൂക്തത്തിൽ മനോഹരമായി പ്രകാശിപ്പിച്ചിട്ടുണ്ട്: 'ചിലർ പാലിനെക്കുറിച്ചു കേട്ടിട്ടുണ്ട്; ചിലർ അതു കണ്ടിട്ടുണ്ട്, ചിലർ അതു തൊട്ടുനോക്കിയിട്ടുണ്ട്, മററു ചിലരാകട്ടെ അതു കുടിക്കുകയും തന്നിൽ ലയിപ്പിക്കുകയും ചെയ്തിട്ടുണ്ട്. ഇവരിൽ ഒടുവിൽപ്പറഞ്ഞവർ മാത്രമേ പാലിന്റെ ഗുണമനുഭവിച്ചിട്ടുള്ളു.'

ഇവിടെയാണ് കഴിഞ്ഞ കുറേ ശതാബ്ദങ്ങളായി മതരംഗത്തുള്ള നമ്മുടെ പരാജയം നാം ദർശിക്കുന്നത്. മഹത്തായ ശ്ലോകം ഉപനിഷത്തുക്കളെ പശുക്കളോടും അർജ്ജുനനെ പശുക്കുട്ടിയോടും ശ്രീകൃഷ്ണനെ കറവുകാരനോടും ഗീതയെ കറന്നപാലിനോടും ഉപമിക്കുകയും ഈ പാൽ ലോകത്തിലെ സജ്ജനങ്ങൾക്കുവേണ്ടിയുള്ളതാണെന്നു വ്യക്തമാക്കുകയും ചെയ്തിട്ടുണ്ട്.

'സർവ്വോപനിഷദോ ഗാവോ ദോഗ്ധാ ഗോപാലനന്ദനഃ
പാർത്ഥോ വത്സഃ സുധീർഭോക്താ ദുഗ്ദ്ധം ഗീതാമൃതം മഹത്''.

നാം വളരെ മതഭക്തിയുള്ളവരാണെന്നതു വ്യക്തമാണ്; ഇപ്പോഴും നാം അങ്ങനെ തന്നെ. എന്നാൽ ഗീതയെക്കുറിച്ചു നാം കേൾക്കുകയും അതു കാണുകയും തൊട്ടുനോക്കുകയും അതിനെക്കുറിച്ചു അലറുകയും മാത്രമല്ലാതെ അതു കുടിക്കാനോ അതിൽനിന്നു പോഷണം നേടാനോ നാം ശ്രദ്ധിച്ചിട്ടില്ലെന്നതും അത്രതന്നെ വ്യക്തമാണ്. നമ്മുടെ ആത്മീയമായ പോഷകക്കുറവും കഴിഞ്ഞ ഏതാനും ശതകങ്ങളിൽ സാമൂഹ്യരാഷ്ട്രീയരംഗത്തു നമുക്കുണ്ടായിട്ടുള്ള പരാജയത്തിൽ തെളിഞ്ഞുകാണാവുന്നതാണ്. മതം മറേറതുശാസ്ത്രത്തെയും പോലെ ശരിയോ തെറേറാ എന്ന പരീക്ഷണത്തെ നേരിടേണ്ടതുണ്ട്. ഒരു വൃക്ഷത്തിന്റെ ഗുണദോഷങ്ങൾ തീരുമാനിക്കുന്നതു അതിന്റെ ഫലങ്ങൾ നോക്കിയാണ്. മതത്തിന്റെ ഫലമാകട്ടെ സ്വഭാവം, കാര്യക്ഷമത സ്നേഹം എന്നിവയിൽക്കൂടി വെളിവാകുന്ന ആത്മീയതയാണ്. നാം മതത്തിൽനിന്നു ആഗ്രഹിച്ചതും അതിൽനിന്നു നമുക്കു

ലഭിച്ചതും ശതാബ്ദങ്ങളിലൂടെ ഈ ആത്മീയതയുടെ പ്രശാന്തമായ ചൈതന്യമായിരുന്നില്ല, നിർജ്ജീവമായ ഭക്തിയുടെ ദൗർബ്ബല്യവും കൂടുതൽ കൂടുതൽ ശബ്ദായമാനവും പ്രകടനാത്മകവും സ്വാർത്ഥാധിഷ്ഠിതവും പരലോകസംബന്ധിയുമായ ഭക്തിയുടെ ഛായം പൂശിയ വിഷയലോലുപതയായിരുന്നു. ഞെരുക്കിക്കൊണ്ടിരിക്കുന്ന മാനുഷികപ്രശ്നങ്ങളുമായി താദാത്മ്യപ്പെടുന്നതിനും അവയ്ക്ക് പരിഹാരം കണ്ടുകൊണ്ട് മനുഷ്യജീവിതവും അന്തസ്സും വികസിപ്പിക്കുന്നതിനുമുള്ള മനുഷ്യന്റെ കഴിവ് ക്രമികമായി ചോർന്നുപോകുകയായിരുന്നു. യഥാർത്ഥആത്മീയക്കാരായ ന്യൂനപക്ഷം സമൂഹത്തിൽനിന്നു പിൻവലിഞ്ഞു. ജീവിതത്തിന്റെ തന്നെ ആത്മീയതയെക്കുറിച്ചുള്ള ഗീതയുടെ പ്രത്യക്ഷമായ പ്രബോധനമുണ്ടായിട്ടും ഇഹലോകജീവിതവും മതജീവിതവും ഐഹികമായ ഭക്തിയും പാരത്രികമായ ആത്മീയതയുംതമ്മിലുള്ള വിടവ് വിസ്തൃതമായിക്കൊണ്ടുതന്നെ വന്നു. തൽഫലമാകട്ടെ ജീവിതത്തിന്റെയും മതത്തിന്റെയും രണ്ടിന്റെയും ശോഷണവും ക്ഷീണവുമായിരുന്നു.

പാരത്രികസുഖത്തോടുള്ള ഭ്രമം സാമൂഹ്യസദാചാരം കർമ്മശേഷി സംഘബോധം എന്നിവയുടെ അവഗണനയിലേയ്ക്ക് നമ്മെ നയിച്ചു. ആത്മീയതയുടെ സമുന്നതങ്ങളായ എല്ലാ യോഗാത്മകതലങ്ങളും ആത്മീയമായ സദാചാരബോധത്തിൽ അധിഷ്ഠിതമാകേണമെന്നും യഥാർത്ഥമായ ആ യോഗിഭാവം മനുഷ്യഭാവത്തിന്റെ അടിത്തറയിൽ പടുത്തുയർത്തപ്പെടേണമെന്നുമുള്ള ഗീതയുടെ ആ തുറന്ന പ്രബോധനം മനസ്സിലാക്കപ്പെടുകയോ ശ്രദ്ധിക്കപ്പെടുകയോ ചെയ്തില്ല. അതിനാൽ യോഗിനിലയിലേക്കെത്തിച്ചേരാനുള്ള തിക്കും തിരക്കും വർദ്ധിച്ചു. എന്നാൽ ഇതു് കൃച്ഛ്റസാദ്ധ്യമായതിനാൽ അവർ വർദ്ധമാനമായ തോതിൽ അന്ധവിശ്വാസങ്ങളിലും അനുഷ്ഠാനങ്ങളിലും മായാപ്രയോഗങ്ങളിലുംകൂടി ഈ ഉന്നത ലക്ഷ്യത്തിന്റെ വിലയിടിക്കുകയും അതിനെ വളരെയേറെ നേർപ്പിക്കുകയും ചെയ്യുകയാണുണ്ടായതു്. അജ്ഞരും സാധാരണക്കാരുമായ ജനങ്ങൾ മാത്രമല്ല അഭിജ്ഞരും ജനസമൂഹത്തിൽ അസാധാരണ വിഭാഗത്തിൽപ്പെട്ടവരും പണ്ഡിതന്മാർ ബുദ്ധിജീവികൾ രാജകുമാരന്മാർ വ്യവസായപ്രമുഖന്മാർ എന്നിവരുടെ വൻസംഘങ്ങളും ഈ വില കുറഞ്ഞ പ്രവർത്തനങ്ങളിൽ വ്യാപൃതരായി.

നമ്മുടെ മതരംഗത്തു് സാമാന്യമായി സംഭവിച്ച ഈ പരാജയത്തെക്കുറിച്ച് ശങ്കരാചാര്യർ തന്റെ ഗീതാഭാഷ്യത്തിൽ നാലാമദ്ധ്യായത്തിലെ 'അർജ്ജുന ! നീ എനിക്കു് ഏററവും പ്രിയപ്പെട്ടവനും സുഹൃത്തുമായതിനാൽ ദീർഘമായ കാലപ്രവാഹത്തിൽ നശിച്ചുപോയ

ഈ മഹത്തായ യോഗത്തെ ഇന്നു ഞാൻ നിനക്കു് ഉപദേശിച്ചുതരുന്നു' എന്ന ശ്രീകൃഷ്ണവാക്യത്തെ വ്യാഖ്യാനിക്കുമ്പോൾ വിശദീകരിക്കുന്നുണ്ടു്. യോഗത്തിന്റേതായ ഈ ശാസ്ത്രം എങ്ങനെ നഷ്ടപ്പെട്ടു ? എന്ന ചോദ്യം ഉന്നയിച്ചുകൊണ്ടു് ശങ്കരൻ സ്വയം മറുപടി പറയുന്നു: 'ദുർബ്ബലാൻ അജിതേന്ദ്രിയാൻ പ്രാപ്യ' (ദുർബ്ബലന്മാരും ഇന്ദ്രിയജയം സാധിച്ചിട്ടില്ലാത്തവരുമായ സ്ത്രീപുരുഷന്മാരുടെ കൈകളിൽ അകപ്പെട്ടിട്ടു്). ശങ്കരനുശേഷമുള്ള (എ. ഡി. 9-ാം ശതകം) നമ്മുടെ ചരിത്രം മനുഷ്യത്വം സമ്പാദിക്കുന്നതിനുമുമ്പ് പൂർണ്ണമായി സിദ്ധത്വത്തിലേയ്ക്കു് എത്തിച്ചേരാൻ ശ്രമിച്ചതിന്റെ ഫലമായി ഒരു രാഷ്ട്രമെന്ന നിലയ്ക്കു് നാം സിദ്ധത്വവും മനുഷ്യത്വവും രണ്ടും നഷ്ടപ്പെടുത്തേണ്ടിവന്നുവെന്നും ഈ വിലപേശലിൽ ഒരളവോളം കാപട്യം നാം നേടിയെടുക്കുകയും ചെയ്തുവെന്നും ചൂണ്ടിക്കാണിക്കുന്നു. മതരംഗത്തു് നിർജ്ജീവമായ ഒരു തരം ഭക്തിയും വിശാലമായ ജീവിതരംഗത്തു് അലസത ശേഷിക്കുറവു് മററുള്ളവരുടെ കാര്യത്തിലുള്ള വ്യാപകമായ വൈമുഖ്യം എന്നിവയുമാണു് നാം നേടിയതു്. ഇതിനു നമ്മുടെ ജനങ്ങളെല്ലാം ഉയർന്നവനും താണവനും ഏതാനും ശതകത്തോളം നീണ്ടുനിന്ന അടിമത്തത്തിന്റെയും അവഹേളനത്തിന്റെയും രൂപത്തിൽ കനത്തവില നല്കേണ്ടിയും വന്നു. മതമെന്നു തെററായി വിളിക്കപ്പെടുന്നതായ ഈ ഭക്തിയുടെ ചായംപൂശിയ ലൗകികതയുടെ പോരായ്മകളെയും പരാജയങ്ങളെയും ശ്രീരാമകൃഷ്ണൻ തന്റെ കഥാഖ്യാനങ്ങളിലൊന്നിൽ ആകർഷകമായി ആവിഷ്കരിച്ചിട്ടുണ്ടു്:

ഒരു രാത്രി ഒരുകൂട്ടം കള്ളുകുടിയന്മാർ കള്ളഷാപ്പിൽക്കയറി നന്നായിക്കുടിച്ചു. ചന്ദ്രികാചർച്ചിതമായ ആ മനോഹരനിശയിൽ ഒരു തടാകത്തിന്റെ കരയിൽ ഒരു തോണി കണ്ടതോടെ തോണിസവാരിയുടെ സുഖമൊന്നു് ആസ്വദിക്കേണമെന്നു് അവർ തീർച്ചപ്പെടുത്തി. അവർ തടാകത്തിന്നടുത്തുചെന്നു തോണിയിൽക്കയറി ഉടനേതന്നെ ആവേശപൂർവ്വം തുഴയാൻ തുടങ്ങി. രാത്രി മുഴുവൻ അവർ തുഴഞ്ഞു. പ്രഭാതമായപ്പോഴേക്കും അവരുടെ മത്തൊക്കെപ്പോയതോടെ അവർ ഒരിഞ്ചുപോലും നീങ്ങിയിരുന്നില്ലെന്നു കണ്ടു് വളരെ കുണ്ഠിതപ്പെട്ടു. കാരണം തങ്ങളുടെ ശക്തിയായ തുഴച്ചിലാരംഭിക്കുന്നതിന്നുമുമ്പു് നങ്കൂരമെടുത്തു മാററണമെന്നകാര്യം അവർ ശ്രദ്ധിച്ചിട്ടുണ്ടായിരുന്നില്ല.

## 25 മനുഷ്യനിർമ്മിതിയെയും മതത്തെയും കുറിച്ചുള്ള വിവേകാനന്ദദർശനം

ദാർശനികമായും ആത്മീയമായും ആവേശജനകവും സാമൂഹ്യമായും സാമ്പത്തികമായും നിരാശാജനകവുമായ ഭൂതകാലത്തിന്റെ ഈ

സമ്മിശ്രപൈതൃകമാണ് നമ്മുടെ രാഷ്ട്രത്തിന്ന് ആധുനികയുഗത്തിൽ ഒരു വെല്ലുവിളിയായിത്തീർന്നിട്ടുള്ളത്. ആധുനികപരിവർത്തനത്തിൻെറ തിരത്തള്ളലിൽ ഉരുണ്ടുപിരണ്ടു കഴിയുന്ന നമ്മെ നേർവഴിക്കു നയിക്കുവാൻ വിവേകാനന്ദനെന്ന വിദഗ്ദ്ധനായ ഒരു ഗുരുവിനെ ലഭിച്ചുവെന്നതു് നമ്മുടെ മഹാഭാഗ്യമാണ്. ജീവിതത്തിലെ സങ്കീർണ്ണപ്രശ്നങ്ങളുടെ വെല്ലുവിളി മനുഷ്യനിർമ്മിതിക്കുള്ള വിദ്യാഭ്യാസത്തിൻെറയും മനുഷ്യനിർമ്മിതിക്കുള്ള മതത്തിൻെറയും നിർഭയവും സുദൃഢവുമായ ദർശനത്തിൻെറ വെല്ലുവിളികൊണ്ടു് നേരിടേണ്ടതുണ്ടു് എന്നു് നമ്മോടു് അദ്ദേഹം അഭ്യർത്ഥിക്കുന്നു. അദ്ദേഹത്തെയും അദ്ദേഹത്തിൻെറ സന്ദേശത്തെയും കുറിച്ചു് ഭാരതീയരും പാശ്ചാത്യരുമായ സമുന്നതചിന്തകന്മാർ അവർക്കുള്ള ഉയർന്ന മതിപ്പു് പ്രകടമാക്കിയിട്ടുണ്ടു്. രവീന്ദ്രനാഥടാഗൂർ റൊമെയ്ൻ റൊളാങ്ങിനോടു് പറഞ്ഞു:— 'താങ്കൾക്കു് ഭാരതത്തെ മനസ്സിലാക്കേണമെങ്കിൽ വിവേകാനന്ദനെക്കുറിച്ചു് പഠിക്കുക. അദ്ദേഹത്തിൽ എല്ലാം സാധകമാണ്; നിഷേധകമായിട്ടൊന്നുമില്ല'. അദ്ദേഹത്തിൻെറ ചിന്തയുടെ സ്വാധീനം ഭാരതത്തിൽ മാത്രം ഒതുങ്ങി നില്ക്കുന്നില്ല. 1963–64 കാലഘട്ടത്തിൽ വിവേകാനന്ദശതാബ്ദിയാഘോഷത്തിൽ പങ്കെടുക്കുന്നതിന്നു് ഞാൻ രണ്ടാം തവണ ഇന്തോനേഷ്യ സന്ദർശിച്ച അവസരത്തിൽ ഇന്തോനേഷ്യൻ പ്രസിഡണ്ടു് സുകാർണ്ണോ 'വിവേകാനന്ദസൂക്തങ്ങൾ' എന്നു ഇംഗ്ലീഷിലും 'സ്വാരവിവേകാനന്ദ' എന്നു ഇന്തോനേഷ്യൻ ഭാഷയിലും ശീർഷകത്തോടുകൂടിയ ഒരു ഗ്രന്ഥം പ്രകാശിപ്പിച്ചതും അതിൻെറ ആമുഖത്തിൽ അദ്ദേഹം ഇപ്രകാരം എഴുതിയതും കാണുകയുണ്ടായി.

'സ്വാമി വിവേകാനന്ദൻ ! എന്തൊരു പേരു്! എനിക്കു് വളരെയേറെ പ്രചോദനം നല്കിയവരിൽ ഒരാളാണദ്ദേഹം—ശക്തനായിത്തീരാനുള്ള പ്രചോദനം, ദൈവത്തിൻെറ സേവകനായിത്തീരാനുള്ള പ്രചോദനം, എൻെറ രാജ്യത്തിൻെറ സേവകനായിത്തീരാനുള്ള പ്രചോദനം, പാവങ്ങളുടെ സേവകനാകാനുള്ള പ്രചോദനം, മനുഷ്യരാശിയുടെയാകെ സേവകനാകാനുള്ള പ്രചോദനം.

'നാം വളരെക്കാലം കരഞ്ഞു; ഇനി കരയരുതു്, നിങ്ങളുടെ സ്വന്തം കാലിൽ നില്ക്കുക, മനുഷ്യരാകുക' എന്നു പറഞ്ഞതു് അദ്ദേഹമാണ്.' താങ്കളുടെ സുകാർണ്ണോ.

പശ്ചിമജാവയിലെ ബന്ധുംഗ് സർവ്വകലാശാലയിലെ അദ്ധ്യാപകപരിശീലനകോളേജിൽ പ്രഭാഷണത്തിന്നു ചെന്നപ്പോൾ അവിടത്തെ മിക്കവാറും മുസ്ലീംവിദ്യാർത്ഥികളടങ്ങുന്ന ശ്രോതൃസംഘത്തോടു് ഞാൻ ഏതിനെക്കുറിച്ചു് സംസാരിക്കേണമെന്നാണ് അവർ ആഗ്ര

ഹിക്കുന്നതെന്നു ചോദിച്ചപ്പോൾ എല്ലാവരും ഏകസ്വരത്തിൽ വിദ്യാഭ്യാസത്തെക്കുറിച്ചുള്ള വിവേകാനന്ദന്റെ ആദർശങ്ങളെക്കുറിച്ചാണ് പറയേണ്ടതെന്നു അവർ വിളിച്ചുപറഞ്ഞു. പ്രഭാഷണവും ഉത്തേജകമായ ചോദ്യോത്തരവേളയും കഴിഞ്ഞു ഞാൻ വിട ചോദിച്ചപ്പോൾ സ്വാമി വിവേകാനന്ദന്റെ വിദ്യാഭ്യാസാദർശങ്ങളെക്കുറിച്ചു വിശദമായി സംസാരിക്കുന്നതിന്ന് വീണ്ടും ഇവിടെ വന്നു ചുരുങ്ങിയത് ഒരു മാസമെങ്കിലും ഞങ്ങളോടുകൂടി കഴിഞ്ഞുകൂടണമെന്ന് ഉത്സാഹപൂർവ്വം അവർ എന്നോട് അഭ്യർത്ഥിക്കുകയുണ്ടായി.

അമേരിക്കയിലും മററു നാടുകളിലുമുള്ള വിദ്യാർത്ഥികൾക്കിടയിൽ വേദാന്തദർശനത്തെയും അതിന്റെ ആത്മീയതത്ത്വങ്ങളെയും കുറിച്ചറിയാനുള്ള വദ്ധിച്ച താല്പര്യം എനിക്കു കാണാൻ കഴിഞ്ഞു. അവർ ശാസ്ത്രീയവിജ്ഞാനത്തിലും സമ്പത്തിലും അധികാരത്തിലും അധീശാധികാരം നേടിയവരാണ്. എന്നിട്ടും അനശ്വരഭാരതത്തിന്റെ സന്ദേശം ശ്രവിക്കുന്നതിന്ന് അവർ മണിക്കൂറുകളോളം ഇരിക്കുന്നു. മനുഷ്യന്ന് അവന്റെ ശാരീരികവും ജൈവപരവുമായ ഘടനക്കപ്പുറത്ത് ഒരു ആത്മീയതലമുണ്ടോ എന്നും ഉണ്ടെങ്കിൽ അതിനെ എങ്ങനെ സാക്ഷാത്ക്കരിക്കാമെന്നും അറിയാൻ അവക്ക് വളരെയേറെ ഔത്സുക്യമുണ്ട്. ഇതാണ് ആധുനികലോകത്തിന്റെ വദ്ധിച്ചു വരുന്ന ആത്മീയമായ വിശപ്പിന്റെ സൂചകം. ഭാരതത്തിന്നു ഈ വിശപ്പിന്റെ സ്വഭാവവും അതിനെ സംതൃപ്തമാക്കാനുള്ള സാങ്കേതികതന്ത്രവും അറിയാം. എന്നാൽ നാം ഈ ആത്മീയഔന്നത്യത്തെ വിലമതിക്കാൻ കഴിയുന്ന അരോഗദൃഢമായ ഒരു ജനതയെ രൂപപ്പെടുത്തുകയും നാം നേടിയെടുത്ത ആ ആത്മീയതയ്ക്കുവേണ്ടി കാത്തുനില്ക്കുന്ന പുറംനാടുകളിലെ ജനതയുമായി അതു് പങ്കിടുന്നതിന്നു തയ്യാറാവുകയും വേണം. 1894-ൽ അമേരിക്കയിൽ നിന്നയച്ച ഉജ്ജ്വലമായ ഒരു കത്തിൽ (കംപ്ലീററ് വക്സ് വാള്യം V, പേജ് 43) വിവേകാനന്ദൻ ഇപ്രകാരം നമ്മെ ഉദ്ബോധിപ്പിച്ചിട്ടുണ്ട്:

'ലോകത്തിന്നു മുഴുവൻ വെളിച്ചം ആവശ്യമുണ്ട്. അതു് പ്രതീക്ഷിക്കപ്പെടുന്നു. ഭാരതത്തിന്ന് മാത്രമേ ആ വെളിച്ചമുള്ളൂ, അതു് മായാവിദ്യയിലോ കാപട്യത്തിലോ മൂകാഭിനയത്തിലോ അല്ല. യഥാർത്ഥമതാവേശത്തിന്റെ മഹത്ത്വത്തെക്കുറിച്ചുള്ള അത്യുന്നതമായ ആത്മീയസത്യത്തിന്റെ മാഹാത്മ്യത്തെക്കുറിച്ചുള്ള പ്രബോധനത്തിൽ. അതുകൊണ്ടാണ് ഈശ്വരൻ ഈ വർഗ്ഗത്തെ എല്ലാവിധ ഉപചയാപചയങ്ങളിൽക്കൂടിയും ഇന്നുവരെ പരിരക്ഷിച്ചുകൊണ്ടുപോന്നിട്ടുള്ളതു്. ഇപ്പോൾ കാലം സമാഗതമായിരിക്കുന്നു.,

## 26 ഉപസംഹാരം

നാം ഇന്ത്യയിൽ 1950ൽ സ്ഥാപിച്ച പരമാധികാരമുള്ളതും ജനാധിപത്യപരവുമായ റിപ്പബ്ലിക്ക് നമ്മുടെ അയ്യായിരം വർഷത്തെ ചരിത്രത്തിലുള്ള നിസ്തുലമായ ഒരു രാഷ്ട്രീയസ്ഥാപനമാണ്. നമ്മുടെ പഴയ സ്റ്റേററുകളെല്ലാം അവയുടെ ശക്തിയും സമ്മതിയും ആർജ്ജിച്ചിരുന്നതു് രാജാക്കന്മാരിൽനിന്നും ചക്രവർത്തിമാരിൽനിന്നും, സേനാധിപന്മാരിൽനിന്നും മററുമായിരുന്നു. എന്നാൽ ഇന്നു് നമ്മുടെ രാഷ്ട്രം ശക്തിയും സമ്മതിയും ആർജ്ജിക്കുന്നതു് നമ്മുടെ ഭരണഘടന അഭിമാനപൂർവ്വം പ്രഖ്യാപിക്കുന്നതുപോലെ ഇന്ത്യയിലെ ജനങ്ങളായ നമ്മളിൽ നിന്നാണ്. അത്തരം ഒരു സാഹചര്യത്തിൽ രാഷ്ട്രത്തിന്റെ ശക്തി അതിലെ ജനതയുടെ ശക്തിക്കു് അനുപാതമായിരിക്കും. ജനങ്ങളുടെ അത്തരം ശക്തിയാകട്ടെ സുശക്തമാക്കുന്നതും വിസ്തൃതമാക്കുന്നതും സമുദ്ധരിക്കുന്നതുമായ ഒരു ദർശനത്തിന്റെ സന്തതിയായിരിക്കും. ആ ദർശനം ജനങ്ങളിൽ ആത്മവിശ്വാസം വളർത്തുന്നതിനും പരസ്പരവിശ്വാസം ഉളവാക്കുന്നതിനും വിശദമായ ചിന്തയ്ക്കും പ്രായോഗികക്ഷമതയ്ക്കും ഉതകുന്നതിനും ഇതുവരെയുണ്ടായ നാടുവാഴിത്തവീക്ഷണത്തിന്റെ സ്ഥാനത്തു് ജനാധിപത്യവീക്ഷണം വളർത്തുന്നതിനും ഇതുവരെ ഉണ്ടായിരുന്ന ചൂഷണമനോഭാവത്തിന്റെയും നിർദയത്വത്തിന്റെയും സ്ഥാനത്തു് ചലനാത്മകമായ സേവനമനോഭാവം വളർത്തുന്നതിനും സഹായകമായിരിക്കണം. ഇന്നു് നമ്മുടെ ജനതയിൽ ജീവിതത്തിന്റെ പല രംഗത്തും പ്രത്യേകിച്ചും കേന്ദ്രസംസ്ഥാനസക്കാറുകളുടെ രംഗത്തു് കാണപ്പെടുന്ന സേവനൗത്സുക്യത്തിന്റെ അഭാവത്തിന്നു് പകരം പാശ്ചാത്യരാജ്യങ്ങളിലെല്ലാം കാണപ്പെടുന്ന 'താങ്കൾക്കു് വേണ്ടി ഞാൻ എന്തു ചെയ്യണം എനിക്കു് താങ്കളെ എങ്ങനെ സഹായിക്കാം' എന്ന മനോഭാവം പ്രകടമാകേണ്ടതുണ്ടു്. നമ്മുടെ കാര്യക്ഷമത ഏററവും താണ 30 ശതമാനത്തിൽ നിന്നു് 100 ശതമാനമാക്കി ഉയർത്തേണ്ടതും സംസാരം ചുരുക്കി കൂടുതൽ സംഘബോധത്തോടെ പ്രവർത്തിക്കുവാൻ പഠിക്കേണ്ടതുമുണ്ടു്. നാം പ്രവർത്തിക്കുമ്പോൾ സംസാരിക്കുന്നു; ക്ഷേത്രത്തിൽ ആരാധന നടത്തുമ്പോൾ സംസാരിക്കുന്നു; പ്രഭാഷണങ്ങളുടേയും, കച്ചേരികളുടെയും മദ്ധ്യേ എതിർചോദ്യങ്ങൾ ചോദിക്കുന്നു. നാം ഉയർന്ന വൈകാരികതയുള്ള ജനതയാണെന്നതു് ഒരു ആസ്തിയും അതേ സമയത്തു് ഒരു ബാദ്ധ്യതയുമാണ്. ആത്മശിക്ഷണവും സമൂഹത്തോടുള്ള ആഭിമുഖ്യവും ഇല്ലാത്തതുകൊണ്ടു് നാം ഈ അമൂല്യമായ മനുഷ്യവിഭവത്തെ സ്വയം നിഷേധകമാർഗ്ഗത്തിൽക്കൂടിയും പരിഭ്രാന്തമായ സംസാരത്തിൽക്കൂടിയും പ്രവർത്തനത്തിൽക്കൂടിയും വ്യവഹാരത്തിൽക്കൂടി

യും പാഴാക്കിക്കളയുന്നു. അതു് നമ്മുടെ ഐഹികജീവിതത്തിലെ ഒരു ദ്വിതീയസ്വഭാവമായിത്തീന്നിരിക്കുന്നു. മാത്രമല്ല അതു് നമ്മുടെ മതപരമായ ജീവിതത്തിൻെറ രംഗത്തു് ഏററവും സങ്കുചിതമായ ഒരു പ്രകടനവുമായിത്തീന്നിരിക്കുന്നു. സ്വാമി വിവേകാനന്ദൻ കാര്യക്ഷമതയെ നിവ്വചിച്ചിട്ടുള്ളതു് കമ്മത്തിലേയ്ക്കു് തിരിക്കപ്പെട്ട നിയന്ത്രിതമായ വികാരത്തിൻെറ ഉല്പന്നമെന്നാണു്. ശ്രീകൃഷ്ണൻ ഗീതയിലെ രണ്ടാം അദ്ധ്യായത്തിൽ യോഗത്തെക്കുറിച്ചുള്ള സന്ദേശത്തിൽ 'യോഗഃ കമ്മസു കൗശലം' (കമ്മത്തിലുള്ള കൗശലം, സമത്വം യോഗം) എന്നു നിവ്വചിച്ചിരിക്കുന്നു.

പ്രായോഗികവേദാന്തത്തിൻെറ ഫലങ്ങൾ എന്നു് വിവേകാനന്ദൻ പറയുന്നതു് ഇവയാണു്. 'മനുഷ്യരെ ! മനുഷ്യരെ ! ഇതാണാവശ്യമായിട്ടുള്ളതു്. അത്തരത്തിലുള്ള നൂറെണ്ണം. എന്നാൽ ലോകം ഇളക്കി മറിക്കപ്പെടും എന്നു മനുഷ്യനെ വാത്തെടുക്കുന്ന മഹാനായ ഗുരുനാഥൻ ഉദ്ഘോഷിക്കുന്നു. അദ്ദേഹം ഇന്നു നിങ്ങളെ 'ഉത്തിഷ്ഠത ! ജാഗ്രത ! ലക്ഷ്യം കൈവരിക്കുന്നതുവരെ വിശ്രമിക്കരുതു് ' എന്നു് പ്രബോധിപ്പിക്കുന്നു.

ഇന്നു ബിരുദങ്ങൾ നേടിയ എല്ലാവക്കും എൻെറ സ്നേഹവും ആശംസകളും. തോററവക്കും ബിരുദങ്ങൾ നേടാൻ കഴിയാതെ വന്നവക്കും കൂടി എൻെറ സ്നേഹവും ആശംസകളും അപ്പിക്കുന്നു. വീണ്ടും ശ്രമിക്കുക, നിങ്ങൾ വിജയം വരിക്കും. ഇവിടെ സന്നിഹിതരായ എല്ലാവക്കും ഏതിൻെറ ആഭിമുഖ്യത്തിലാണോ നാമിവിടെ സമ്മേളിച്ചിട്ടുള്ളതു് ആ സവ്വകലാശാലയ്ക്കും എൻെറ ശുഭാശംസകൾ.

# 16

# ഗുരുനാനാക്കും വിദ്യാഭ്യാസത്തിലെ ആത്മീയമൂല്യങ്ങളും*

## 1 ആമുഖം

നിങ്ങളുടെ സ്ഥാപനവുമായി ബന്ധപ്പെട്ട ഗുരുനാനാക്ക് എന്ന നാമത്താൽ ആകൃഷ്ടനായിട്ടാണ് ഈ സർവ്വകലാശാല സ്ഥാപിച്ചതിൻെറ പ്രഥമവാർഷികാഘോഷത്തിൽ പങ്കെടുക്കുന്നതിന്ന് ഞാൻ കല്ക്കത്തയിൽനിന്ന് ഇത്രദൂരം സഞ്ചരിച്ച് ഇവിടെ എത്തിച്ചേർന്നത്. നിങ്ങളുടെ വൈസ്ചാൻസലറായ ബിഷൻസിങ്ങ് സാമുന്ദ്രിയോട് എന്നെ ഇവിടേയ്ക്ക് ക്ഷണിച്ചതിന്ന് ഞാൻ നന്ദി പ്രകാശിപ്പിക്കുന്നു. ഞങ്ങൾ പരസ്പരം അറിയുകയില്ല; എങ്കിലും ഞാൻ അദ്ദേഹത്തിലേയ്ക്കും അദ്ദേഹം വഴിയായി നിങ്ങളുടെ സർവ്വകലാശാലയിലേയ്ക്കും ആകർഷിക്കപ്പെട്ടത് ഗുരുനാനാക്കിൻെറ അദൃശ്യമായ ബന്ധം മൂലമാണെന്ന് തോന്നുന്നു.

## 2 പഞ്ചാബിൻെറ മഹത്ത്വത്തെക്കുറിച്ച് വിവേകാനന്ദൻ

ഞാൻ ഇവിടെ നിന്ന് വളരെനാഴിക ദൂരത്തിലുള്ള കേരളത്തിൽ വെച്ച് എൻെറ കുട്ടിക്കാലത്ത് തന്നെ ഗുരുനാനാക്കിൻെറയും, ഗുരുഗോവിന്ദ്സിംഗിൻെറയും ആത്മീയമായ സൗന്ദര്യത്താലും വശ്യതയാലും ആകർഷിക്കപ്പെട്ടിരുന്നു. ആ ആകർഷണമാകട്ടെ ഞാൻ പില്ക്കാലത്ത് രാമകൃഷ്ണസംഘത്തിൽ ചേർന്നതോടെ കൂടുതൽ അഗാധമായിത്തീരുകയും അവരെ സ്വാമി വിവേകാനന്ദൻെറ സാഹിത്യത്തിൽ കൂടി വീക്ഷിക്കുവാൻ പഠിക്കുകയും ചെയ്തു. 1897 നവംബർ മാസത്തിൽ ലാഹോറിലെ പൗരന്മാർ നല്കിയ ഉത്സാഹഭരിതമായ സ്വീകരണവേളയിൽ പങ്കെടുത്തുകൊണ്ട് സ്വാമി വിവേകാനന്ദൻ നഗരത്തിലെ മൂന്ന് ജനനിബിഡമായ യോഗങ്ങളെ അഭിസംബോധന ചെയ്യുകയുണ്ടായി. രാജാ ധ്യാൻസിങ്ങിൻെറ കൊട്ടാരത്തിൻെറ അങ്കണത്തിൽ 'ഹിന്ദുമതത്തിൻെറ സാമാന്യഭൂമിക' എന്ന വിഷയത്തെ അധികരിച്ച് ചെയ്ത പ്രഭാഷണത്തിൽ അദ്ദേഹം പഞ്ചനദികളുടെ നാടായ ഈ ഉപഭൂഖണ്ഡത്തിലെ ചരിത്രത്തേയും

---

* അമൃതസാർ ഗുരുനാനാക്ക് യൂനിവേർസിററിയിൽ 1970 നവംബർ 24-ാം തീയതി ചെയ്ത പ്രഭാഷണം

സംസ്കാരത്തെയും ചിന്താഗതിയേയും രൂപപ്പെടുത്തുന്നതിൽ അതിന്റെ മഹത്തായ സംഭാവനയെ മുൻനിർത്തി മുക്തകണ്ഠം പ്രശംസിക്കുകയുണ്ടായി.

''പവിത്രമായ ഈ ആര്യാവർത്തത്തിൽവെച്ച് പവിത്രതമമായ പ്രദേശമാണിത്.'' മനു പ്രശംസിക്കുന്ന ബ്രഹ്മാവർത്തമാണിത്. ആത്മീയതയെക്കുറിച്ചുള്ള സുശക്തമായ അഭിലാഷത്തിന്റെ ഉദ്ഭവസ്ഥാനമാണിത്. ഭാവിയിൽ ചരിത്രം കാണിച്ചുതരുന്നതുപോലെ ലോകം മുഴുവൻ ഇതിൽ നിമജ്ജനം ചെയ്യപ്പെട്ടു. ശക്തമായ നദികളെപ്പോലെതന്നെ ആത്മീയതയ്ക്ക് വേണ്ടിയുള്ള അഭിവാഞ്ഛ ഉയർന്ന് വരികയും അവയുടെ ശക്തികൾ ഒരുമിച്ചുകൂടി ലോകത്തെമ്പാടും സഞ്ചരിച്ച് ഇടിമുഴക്കത്തിന്റെ ശബ്ദത്തോടെ അവയെ പ്രഖ്യാപിക്കുകയും ചെയ്ത നാടാണിത്. ഭാരതത്തിലേയ്ക്കുള്ള എല്ലാ നുഴഞ്ഞുകയററത്തെയും ആക്രമത്തെയും ആദ്യമായി സഹിക്കേണ്ടിവന്ന ഭൂവിഭാഗവും ഇതാണ്. ആര്യാവർത്തത്തിലേയ്ക്ക് പുറമേനിന്നു വന്ന അപരിഷ്കൃതൻമാരുടെ ആക്രമണങ്ങൾക്കുനേരെ നെഞ്ചുയർത്തി ചെറുക്കേണ്ടിവന്ന ഒന്നാമത്തെ ഭൂവിഭാഗവും ഇതത്രെ. അവർണ്ണനീയമായ കഷ്ടപ്പാടുകൾക്കിടയിലും തന്റെ മഹത്ത്വവും ശക്തിയും തീർത്തും നഷ്ടപ്പെട്ടുപോകാത്ത ഭൂഖണ്ഡവുമിതാണ്. ഇവിടെത്തന്നെയാണ് പിൽക്കാലത്ത് സ്നേഹശീലനായ നാനാക്ക് ലോകത്തോടുള്ള ആശ്ചര്യകരമായ പ്രേമത്തെക്കുറിച്ചുള്ള പ്രബോധനങ്ങൾ നടത്തിയതു്. ഇവിടെവെച്ചാണ് അദ്ദേഹത്തിന്റെ വിശാലമായ ഹൃദയം തുറക്കുകയും അദ്ദേഹത്തിന്റെ കരങ്ങൾ ഹിന്ദുക്കളെമാത്രമല്ല മുഹമ്മദീയരെയും മുഴുവൻ ലോകത്തെയും ആശ്ലേഷിക്കാൻ നീട്ടിയതും. നമ്മുടെ വർഗ്ഗത്തിലെ ഏററവും വീരനായ ഗുരുഗോവിന്ദസിങ്ങ് തന്റെ മതത്തിന്റെ സംരക്ഷണത്തിന്നുവേണ്ടി തന്റെയും തനിക്ക് ഏററവും വേണ്ടപ്പെട്ടവരുടെയും പ്രിയപ്പെട്ടവരുടെയും രക്തം, താനാർക്കുവേണ്ടി ചിന്തിയോ അവരാൽ ഉപേക്ഷിക്കപ്പെട്ടിട്ടുപോലും രാജ്യത്തിനെതിരായി ഒരു വാക്ക് സംസാരിക്കുകയോ ഒരു മുറുമുറുപ്പെങ്കിലും നടത്തുകയോ ചെയ്യാതെ ഹൃദയത്തിൽ മുറിവേററ സിംഹത്തെപ്പോലെ തെക്കൻ മേഖലകളിലേയ്ക്ക് പിൻവാങ്ങുകയും ചെയ്തു.

## 3 സങ്കുചിതസങ്കല്പത്തോടുകൂടിയ നമ്മുടെ ഉന്നതവിദ്യാഭ്യാസത്തിന്റെ തിക്തഫലങ്ങൾ

ഏതാണ്ട് എൺപത്തിയാറ് സർവ്വകലാശാലകൾ, മിക്കവയും സ്വാതന്ത്ര്യലബ്ധിക്കുശേഷമുള്ള ഇരുപത്തിരണ്ടു് വർഷങ്ങളിൽ സ്ഥാപിതമായവ, അടങ്ങുന്ന ആധുനിക ഉന്നത വിദ്യാഭ്യാസത്തിന്റെ

വിസ്തൃതമായ ഒരു സംഘാതത്തിലെ ഒരു കണ്ണിയാണ് ഈ സർവ്വകലാശാല. നമ്മുടെ ദേശീയ പ്രശ്നങ്ങളുമായി താദാത്മ്യപ്പെടുന്നതിനും അവയ്ക്കു് പരിഹാരം കണ്ടെത്തുന്നതിനും ഈ സർവ്വകലാശാലകൾ നല്കിയ സംഭാവനകൾ വളരെ പരിമിതമായിരുന്നുവെന്നു് നാം സമ്മതിച്ചേ തീരൂ. നിത്യവികസ്വരവും ആധുനികവുമായ നമ്മുടെ ഭരണപരവും വ്യാവസായികവും തൊഴിൽ പരവുമായ യന്ത്ര സംവിധാനത്തിന്റെ നടത്തിപ്പിന്നാവശ്യമായ ബിരുദധാരികളെയും പി. എച്ച്. ഡി ക്കാരെയും വളരെയേറെ നാം പടച്ചുവിട്ടിട്ടുണ്ടെന്നതു് വാസ്തവംതന്നെ. അവരിൽനിന്നുതന്നെ രാഷ്ട്രത്തിന്റെ ക്രമികമായ വികാസത്തിന്റെയും പുരോഗതിയുടെയും സർഗ്ഗാത്മകമായ പ്രാതിനിധ്യം വഹിക്കുന്നതിന്നു് സുശിക്ഷിതമനസ്കരും സംവേദനശീലരുമായ ചുരുക്കം ചില വ്യക്തികളും ഉദയംചെയ്തിട്ടുണ്ട്. എന്നാൽ രാഷ്ട്രം അതിന്റെ ഉന്നതവിദ്യാഭ്യാസത്തിന്നുവേണ്ടി മുടക്കുന്ന ഭീമമായ തുകയുമായി താരതമ്യപ്പെടുത്തുമ്പോൾ രാഷ്ട്രത്തിന്നു് അതുകൊണ്ടു് കഷ്ടിയായ നേട്ടമേ ഉണ്ടായിട്ടുള്ളൂ. അതുതന്നെയും സ്വാതന്ത്ര്യലബ്ധിക്കുശേഷമുള്ള ഏതാനും വർഷങ്ങളിൽ അപചയോന്മുഖമായിക്കൊണ്ടു വരികയുമായിരുന്നു. വർഷംതോറും വേണ്ടിവരുന്ന എഞ്ചിനീയർമാർ, ഡോക്ടർമാർ, ഗവേഷണപണ്ഡിതന്മാർ എന്നീ സാമൂഹ്യ പ്രവർത്തകന്മാരെ വാർത്തെടുക്കുന്നതടക്കം നമ്മുടെ വിദ്യാഭ്യാസം ദേശീയ ഉദ്ദേശ്യങ്ങളോടും ലക്ഷ്യങ്ങളോടും വേണ്ടതുപോലെ സമന്വയിക്കപ്പെട്ടിരുന്നില്ല എന്നകാര്യം കൂടുതൽകൂടുതൽ വിശദമായിക്കൊണ്ടിരിക്കുകയാണു്. തന്റെ സുദീർഘമായ 5000 വർഷത്തെ ചരിത്രത്തിൽ ഏററവും വിപ്ലവാത്മകമായ ഒരു പരിവർത്തനദശയിലൂടെ കടന്നുപോയിക്കൊണ്ടിരിക്കുന്ന നമ്മുടെതുപോലുള്ള ഒരു രാഷ്ട്രത്തിലെ ഭാരിച്ച ചിലവുവരുന്ന വിദ്യാഭ്യാസം വളരെ സങ്കുചിത ലക്ഷ്യത്തോടുകൂടിയതായിപ്പോയി എന്നതു് വളരെ വ്യക്തമാണു്.

ഈ പശ്ചാത്തലത്തിലാണു് നമ്മുടെ ഈ സർവ്വകലാശാലയ്ക്കു് ഗുരുനാനാക്കിന്റെ പേരിനോടുള്ള ബന്ധത്തിന്റെ പ്രാധാന്യത്തെ ഞാൻ വിലമതിക്കുന്നതും സ്വാഗതം ചെയ്യുന്നതും. ഈ ബന്ധത്തിന്റെ പ്രധാന്യത്തെയും പ്രസക്തിയെയുംകുറിച്ചു് ചർച്ചചെയ്യുന്നതിന്നു് എന്റെ ഈ പ്രഭാഷണവേളയിൽ ഞാൻ ശ്രമിക്കുന്നതായിരിക്കും. അത്തരത്തിലുള്ള ഒരു ബന്ധം നമ്മുടെയിടയിലുള്ള നിരവധി ദേശാഭിമാനികൾക്കു് ഇന്നത്തെ നമ്മുടെ ദേശീയമായ ഉദ്ദേശ്യലക്ഷ്യങ്ങൾക്കു് നിരക്കാത്ത മദ്ധ്യകാലഘട്ടത്തിലേയ്ക്കുള്ള ഒരു തിരിച്ചുപോക്കായി അനുഭവപ്പെട്ടേക്കാം; മാത്രമല്ല നമ്മുടെ ഇടയിലുള്ള ചില വിഭാഗക്കാർ തങ്ങളുടെ വിഭാഗീയമായ താല്പര്യങ്ങൾക്കും ക്ഷേമ

ത്തിന്നും സഹായകമായ ഒരു നടപടിയായും ഇതിനെ വീക്ഷിക്കാനും ഇടയുണ്ട്.

ഉന്നത വിദ്യാഭ്യാസകേന്ദ്രങ്ങളെന്നനിലയിൽ നമ്മുടെ സർവ്വകലാശാലകൾ നമ്മുടെ സ്വതന്ത്ര രാഷ്ട്രത്തിന്നുവേണ്ട ചിന്തകളുടെയും ആശയങ്ങളുടെയും സ്വതന്ത്ര ശുദ്ധീകരണശാലകളായി പ്രവർത്തിക്കുന്നതിൽ പരാജയപ്പെട്ടിരിക്കുന്നു. വിപ്ലവാത്മകമായ ഒരു പരിവർത്തനദശയിൽ ഒരു രാഷ്ട്രത്തിന്ന് സാമൂഹ്യപരിവർത്തനത്തിന്ന ഫലപ്രദമായി പ്രവർത്തിക്കുന്നവരെന്ന നിലയിൽ ആയിരക്കണക്കിൽ പുരോഗമനോന്മുഖരായ സർഗ്ഗാത്മക മനസ്സുകളുടെ സേവനം ആവശ്യമായിട്ടുണ്ട്. സംഘംസംഘങ്ങളായി വസ്തുതകൾ കുത്തിനിറച്ച തലച്ചോറുകൾക്കുപകരം സുശിക്ഷിതമനസ്സർ, വെറും തൊഴിലന്വേഷകർക്കുപകരം സമർപ്പണബോധവും സേവനമനോഭാവവുമുള്ള ദേശാഭിമാനികൾ അതിന്നാവശ്യമായുണ്ട്. ചുരുക്കത്തിൽ വിജ്ഞാനത്തിന്റെ ഊർജ്ജവും സ്വഭാവത്തിന്റെ ഊർജ്ജവും ഉൾക്കൊള്ളുന്ന ദ്വിഗുണശേഷിയുള്ള സ്ത്രീപുരുഷന്മാരെയാണ് ആവശ്യം. ഒരോ സ്വതന്ത്രരാഷ്ട്രവും ഈ മർമ്മപ്രധാനമായ ആവശ്യം നിറവേററുന്ന ഏക സ്രോതസ്സായിട്ടാണ് അതിന്റെ വിദ്യാഭ്യാസത്തെക്കാണുന്നത്.

ഇക്കാര്യത്തിൽ നമ്മുടെ വിദ്യാഭ്യാസം സാമാന്യമായും നമ്മുടെ സർവ്വകലാശാലകൾ പ്രത്യേകമായും പരാജയപ്പെട്ടിരിക്കുന്നു. അവ സർഗ്ഗശക്തിയുള്ളവരും സ്വതന്ത്രരും പുരോഗമനോന്മുഖരുമായ മനസ്സുകളെയല്ല പിന്നോക്കം നോക്കികളും നിശ്ചലരുമായ ആയിരക്കണക്കിന്ന് മനസ്സുകളെയാണ് വാർത്തുവിടുന്നത്. അവ സംഘംസംഘങ്ങളായി സുശിക്ഷിതമനസ്സുകളെയല്ല വസ്തുതകൾ കുത്തിനിറഞ്ഞ തലച്ചോറുകളെയാണ് പുറത്തുവിടുന്നത്. അതുപോലെ തന്നെ നിരവധി ഉദ്യോഗാന്വേഷികളെ പടച്ചുവിടുകയും സമർപ്പണബോധവും സേവനമനോഭാവവുമുള്ള വളരെ ചുരുക്കം ദേശാഭിമാനികളെ മാത്രം വാർത്തുവിടുകയും ചെയ്യുന്നു. രാഷ്ട്രം പ്രതീക്ഷിക്കുന്ന സുശിക്ഷിത ബുദ്ധിയും സ്വഭാവനിഷ്ഠയും ഈ രണ്ടുതരത്തിലുള്ള കാര്യക്ഷമതയും ഉൾക്കൊള്ളുന്ന വ്യക്തികളെ സംഭാവന ചെയ്യുവാൻ നമ്മുടെ വിദ്യാഭ്യാസത്തെ ഇവ അസമർത്ഥമാക്കിയിരിക്കുന്നു.

ഈ ദൗർബ്ബല്യങ്ങൾ ഇന്ന് നമ്മുടെ സമൂഹത്തെ ബാധിച്ചിരിക്കുന്ന എല്ലാ പ്രശ്നങ്ങളിലും പ്രതിഫലിക്കുന്നുണ്ട്. കൈക്കൂലി അഴിമതി മുതലായ സാമൂഹ്യദുർനടപടികളിൽ മാത്രമല്ല ഛിദ്രവാസനയോടുകൂടിയ രാഷ്ട്രീയമനോഭാവത്തിലും ഇടുങ്ങിയ പ്രാദേശികമനോഭാവത്തിലും നമ്മുടെ താഴ്ന്ന സാമ്പത്തികവളർച്ചയുടെ നിലവാരത്തിലും നമ്മുടെ ബുദ്ധിജീവികളുടെ സ്വാർത്ഥതയിലും സഹ

ജീവികളോടുള്ള വൈമുഖ്യത്തിലും സമൂഹത്തോടുള്ള പ്രതിബദ്ധതയില്ലായ്മയിലും പ്രതികരണശേഷിയില്ലാത്ത ഭരണകാര്യങ്ങളിലും എല്ലാ തലത്തിലുമുള്ള കഴിവുകേടുകളിലും ഇവ പ്രതിഫലിക്കുന്നുണ്ട്. ഇവയാണ് ധനസമ്പാദനവും സുഖസൗകര്യങ്ങളും അധികാരവും മാത്രം ലാക്കാക്കിക്കൊണ്ടുള്ള സങ്കുചിതമായ നമ്മുടെ ഉന്നത വിദ്യാഭ്യാസപദ്ധതിയുടെ തിക്തഫലങ്ങൾ. ഇതു് അസംസ്കൃതരൂപത്തിലുള്ള ഭൗതികത്വമാണ്. മനുഷ്യാത്മാവിൻെറ മേലുള്ള സുഖലോലുപരുടെ ഭീകരാധിപത്യമാണ്. മനുഷ്യജീവിതത്തിലെ വീരോചിതമായ അംശത്തിൻെറ നാശത്തിന്നു് ഇതു് വഴിവെക്കുന്നു. സ്വാതന്ത്ര്യലബ്ധിക്കുശേഷം ഭാരതത്തിൽ ഭീമമായ രൂപത്തിൽ നാം അനുഭവിക്കുന്ന മനുഷ്യൻെറ ദുരന്തനാടകമാണിതു്. പണത്തിന്നു് അമിതപ്രാധാന്യം നൽകുന്നതു് മനുഷ്യൻെറ മൂല്യത്തെ ന്യൂനീകരിക്കുകയാണെന്നും മനുഷ്യൻെറ മൂല്യത്തെ ന്യൂനീകരിക്കുന്നതു് പണത്തിൻെറ മൂല്യത്തെ ന്യൂനീകരിക്കുമെന്നുമുള്ളതു് നമുക്കു് ബോധ്യമാവുന്നില്ല. സ്വാതന്ത്ര്യലബ്ധിക്കു് ശേഷം നിവൃത്തിയില്ലാത്ത സാഹചര്യത്താൽ നിർബന്ധിതരായി നമ്മുടെ രൂപയുടെ മൂല്യവും ശോഷിപ്പിക്കുന്നതുവരെ ഇന്ത്യയിൽ നാം മനുഷ്യൻെറ മൂല്യത്തെ ശോഷിപ്പിച്ചുകൊണ്ടേയിരുന്നു.

## 4 ഭൗതികത്വം — ആധുനികപാശ്ചാത്യവും ആധുനികഭാരതീയവും

നമ്മുടെ രാഷ്ട്രത്തിൽനിന്നു് ഈ ദുരന്തത്തെ ഒഴിവാക്കുന്നതിന്നും മനുഷ്യൻെറ അന്തസ്സും മഹത്വവും വീണ്ടെടുക്കുന്നതിന്നും നമുക്കെങ്ങനെ കഴിയും? സാമാന്യമായി പറഞ്ഞാൽ ഇന്നു് ഇതൊരു ദേശീയപ്രശ്നംമാത്രമല്ല ഇതു് അന്താരാഷ്ട്രീയമാണ്. ഇതു് സാർവ്വജനീനമാണ്. ആധുനികപാശ്ചാത്യസംസ്കാരം നിലനിൽക്കുന്നതു് മനുഷ്യനെ അവൻെറ ശാരീരികവും ജൈവപരവുമായ തലങ്ങൾമാത്രമുള്ള ഒരു ജീവിയെന്ന നിലയിൽ കാണുന്ന ഒരു ദർശനത്തിൻെറ അടിസ്ഥാനത്തിലാണ്. മനുഷ്യൻെറ വ്യക്തിത്വത്തിൻെറ ആത്മീയമായ അഗാധതയിലേയ്ക്കുള്ള ഒരുൾക്കാഴ്ച അതിന്നു് ലഭിച്ചിട്ടില്ല അതിനാൽ ജൈവപരമായ സംതൃപ്തിയാണ് മനുഷ്യജീവിതത്തിൻെറ ലക്ഷ്യമെന്നതിന്നാണ് അതു് ഊന്നൽ നൽകുന്നതു്. കാര്യക്ഷമമായ സാങ്കേതിക പരിജ്ഞാനം വർദ്ധമാനമായ അളവിൽ അവന്നു് ഇവ ലഭ്യമാക്കുന്നു. ശാരീരികവും ഭൗതികവുമായ കാര്യങ്ങൾക്കു് ഇങ്ങനെ അമിതപ്രാധാന്യം നൽകുന്നതുകൊണ്ടു് അതായതു് ലാഭം അധികാരം ഇന്ദ്രിയസുഖം എന്നിവക്കു് കൂടുതൽ പ്രാധാന്യം നൽകുന്നതു കൊണ്ടു് അവൻെറ വ്യക്തിത്വത്തിൻെറ ആത്മീയതലം ശോഷിച്ചുപോകുന്നു.

തൽഫലമായി ആധുനികമനുഷ്യന്നും ആധുനികസമൂഹത്തിന്നും ഇന്ത്യയിലും മററു് എവിടെയും വിസ്തൃതമായ വിജ്ഞാനവും ഭൗതികസമൃദ്ധിയും കൈവരിക്കാൻ കഴിഞ്ഞിട്ടുണ്ടെങ്കിലും മനുഷ്യൻ പലതരത്തിലുമുള്ള പിരിമുറുക്കങ്ങൾക്കും സാമാന്യമായ അസംതൃപ്തിക്കും ഇരയായി ലൈംഗികാവേശം കുററവാസന മയക്കുമരുന്നുകൾ ലഹരിപദാർത്ഥങ്ങൾ എന്നിവക്കു് അടിമപ്പെട്ടു് നശിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു.

എന്നാൽ പാശ്ചാത്യഭൗതികത്വവും സ്വാതന്ത്ര്യാനന്തരഭാരതത്തിലെ ഭൗതികത്വവും വളരെയേറെ അന്തരമുണ്ടെന്ന കാര്യം നാം വിസ്മരിക്കരുതു്. ശാരീരികവും ഭൗതികവുമായ കാര്യങ്ങൾക്കു അമിതപ്രാധാന്യം നൽകുന്നുണ്ടെങ്കിലും പാശ്ചാത്യരാജ്യങ്ങളിലെ ജനങ്ങൾക്കു് ഒരളവുവരെ സന്മാർഗ്ഗബോധം ആർജ്ജിക്കാനും വ്യക്തിപരമായും സാമൂഹ്യമായുമുള്ള കാര്യക്ഷമതയെ നേടുന്നതിന്നും പൊതുനന്മക്കു് വേണ്ടി വ്യക്തിപരമായ കാര്യങ്ങളെ ത്യജിക്കുവാനുള്ള കഴിവു് നേടിയെടുക്കാനും സംഘബോധത്തോടെ പ്രവർത്തിച്ചുകൊണ്ടു താണനിലയിൽനിന്നു് സാമൂഹ്യമായ മനുഷ്യജീവിതത്തെ ഉയന്ന നിലവാരത്തിൽ എത്തിക്കുന്നതിന്നു് സാമൂഹ്യസുരക്ഷിതത്വവും ക്ഷേമവും കൈവരുത്തുന്നതിനുമുള്ള കഴിവു് സമാർജ്ജിക്കുന്നതിന്നും സാധിച്ചിട്ടുണ്ടു്. വേദാന്തത്തിൽനിന്നു് ലഭിക്കുന്ന ഭാരതീയദശ്നം ഇതിൽ കാണുന്നതു് മനുഷ്യന്റെ ആത്മീയവളച്ച്യുടെ ആരംഭത്തെ അതായതു് അവന്റെ വ്യക്തിത്വത്തിലെ ആത്മീയതലത്തിന്റെ ആരംഭഘട്ടങ്ങളുടെ പ്രകാശനമാണു്.

സ്വാതന്ത്ര്യലബ്ധിക്കുശേഷമുള്ള ഭൗതികത്വത്തിലേയ്ക്കും ഐഹികഭോഗതല്പരതയിലേയ്ക്കുമുള്ള നമ്മുടെ എടുത്തുചാട്ടത്തിൽ പാശ്ചാത്യഭൗതികത്വത്തിലെ ഈ ആശാവഹമായ ഗുണങ്ങളും നേട്ടങ്ങളും വളത്തിയെടുക്കാൻ നമുക്കു് കഴിഞ്ഞില്ല. 'ഞാനും എന്റേതും, പിശാചു് ഏററവും പിറകിലും, എന്ന സൂക്തത്തിൻകീഴിലാണു് നാം ജീവിച്ചതും പ്രവർത്തിച്ചതും, ഇപ്പോഴും ജീവിക്കുന്നതും പ്രവർത്തിക്കുന്നതും. പാശ്ചാത്യന്റെ പ്രബുദ്ധമായ സ്വാർത്ഥതാല്പര്യം എന്നതു് ഇന്ത്യയിലെ നമ്മളിൽ ഭൂരിഭാഗത്തിന്നും പ്രബുദ്ധത എന്നതു് വിട്ടുകൊണ്ടുള്ള വെറും സ്വാർത്ഥതാല്പര്യം മാത്രമായിത്തീരുകയാണുണ്ടായതു്. ഈ ആത്മീയമായ ദാരിദ്ര്യം കൂടുതലായി കണ്ടുവരുന്നതു് നമ്മുടെ വിദ്യാസമ്പന്നവിഭാഗത്തിന്റെ വിശിഷ്യ ഭരണകർത്താക്കളുടെയും വ്യവസായപ്രമുഖരുടെയും രാഷ്ട്രീയക്കാരുടെയും ഉദ്യോഗസ്ഥവൃന്ദങ്ങളുടെയും മനോഭാവത്തിലും പെരുമാററരീതിയിലുമാണു്. ഇതിലൊക്കെ ദുഃഖകരമായിട്ടുള്ളതു് നമ്മുടെ വിദ്യാഭ്യാസസേവകരുടെയിടയിലും ഈ മനോഭാവം നിലനില്ക്കുന്നുവെന്നതാണു്.

## 5 ഭാരതം പാശ്ചാത്യമഹത്ത്വത്തിന്റെ വെറും ഫലങ്ങളെയല്ല വേരുകളെയാണ് അന്വേഷിക്കേണ്ടതു്

പുരോഗമനപരവും ഭൗതികമായി വളരെയേറെ അഭിവൃദ്ധിപ്രാപിച്ചതുമായ ഒരു ആധുനികസമൂഹമായിത്തീരാൻ പാടുപെടുമ്പോഴും തന്നെ നമ്മുടെ രാഷ്ട്രം ആത്മീയമായ ആരോഗ്യം വീണ്ടെടുക്കുന്നതിന്നു് നമ്മുടെ വിദ്യാഭ്യാസത്തിൽ സദാചാരപരവും ആത്മീയവുമായ മൂല്യങ്ങൾ അനുപ്രവേശിപ്പിക്കുന്നതിന്നുള്ള ഊർജ്ജസ്വലമായ നടപടികൾ കൈക്കൊള്ളേണ്ട കാലം സമാഗതമായിരിക്കുന്നു. ആധുനികമെന്നതു് അതിന്റെ വിലകുറഞ്ഞ അർത്ഥത്തിലല്ലാതെ അതിന്റെ യഥാർത്ഥമായ അർത്ഥത്തിലുള്ള ശാസ്ത്രീയവും മനുഷ്യത്വപരവുമായ ഒരു ആധുനികസമൂഹത്തിന്റെ സംസൃഷ്ടിക്കു് ഇതുമാത്രമേ മാർഗ്ഗമുള്ളു. ഇവയിൽ ആദ്യത്തേതു് പാശ്ചാത്യമഹത്ത്വത്തിന്റെ വേരിനെ, അതായതു് ശാസ്ത്രീയമായ ആവേശം, സാങ്കേതിക വൈദഗ്ദ്ധ്യം, സാമൂഹ്യ പ്രതിബദ്ധത, സ്വഭാവദാർഢ്യം എന്നിവയുടെ സന്തതിയും പിന്നത്തേതു് പാശ്ചാത്യമഹത്ത്വത്തിന്റെ ഫലങ്ങളിലേയ്ക്കുള്ള അതായതു് സാങ്കേതികവൈദഗ്ദ്ധ്യവും അതു് നല്കുന്ന സുഖസൗകര്യങ്ങളിലേയ്ക്കുമുള്ള പരക്കംപാച്ചിലിന്റെയും അനുകരണത്തിന്റെയും സന്തതിയുമാണു്.

വിലകുറഞ്ഞതരത്തിലുള്ള ആധുനികത്വംകൊണ്ടു് നമുക്കു് മഹത്ത്വം കൈവരിക്കാൻ കഴിയുകയില്ല. ഇതു് പുരോഗതിയുടെ ഒരു ലക്ഷണമായി ഗണിക്കപ്പെടുകയാണെങ്കിൽ ശീതോഷ്ണക്രമീകരണങ്ങളോടുകൂടിയ വസതികളിൽ ആധുനികസാങ്കേതികവിദ്യയുടെ ഫലമായുള്ള സുഖസൗകര്യങ്ങൾ അനുഭവിച്ചുകൊണ്ടു് ജീവിക്കുന്ന ഡൽഹി മൃഗശാലയിലെ ചില മൃഗങ്ങളാണു് ഇന്ത്യയിലെ മിക്ക മനുഷ്യരെക്കാളും അത്യാധുനികരായിട്ടുള്ളവർ. എന്നാൽ അവയാകട്ടെ ഈ സൗകര്യങ്ങളൊക്കെയുള്ളവരായാലും വെറും മൃഗങ്ങൾ മാത്രമാണെന്നു നമുക്കറിയാം. യഥാർത്ഥമായ ആധുനികത്വം നിർമ്മിക്കപ്പെടുന്നതു് കുറേക്കൂടി സുശക്തമായ പദാർത്ഥങ്ങൾകൊണ്ടാണു്. ആധുനിക മനസ്സിനെയും വീക്ഷണത്തെയും മനോഭാവത്തെയുമാണു് അതു് സൂചിപ്പിക്കുന്നതു്. അതാകട്ടെ ചലനാത്മകവും പുരോഗതിയിലേയ്ക്കുള്ള ശക്തിയുമാണു്.

## 6 വിദ്യാഭ്യാസത്തെക്കുറിച്ചു് സ്വാമി വിവേകാനന്ദൻ

**ഭാരതം ഇത്തരത്തിലുള്ള ഒരു ആധുനികമനുഷ്യനെ വളർത്തിയെടുക്കണമെന്നായിരുന്നു വിവേകാനന്ദൻ ആഗ്രഹിച്ചിരുന്നതു്. അദ്ദേ**

ഹത്തിന്റെ വിദ്യാഭ്യാസ സന്ദേശവും ഈ ലക്ഷ്യം മുന്നിൽക്കണ്ടുകൊണ്ടുള്ളതായിരുന്നു. മനുഷ്യനിർമ്മിതിയുടെയും രാഷ്ട്രനിർമ്മിതിയുടെയും സന്ദേശമായിരുന്നു അത്. നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസവും അതിൽക്കൂടി നമ്മുടെ ദേശീയജീവിതവുംതമ്മിൽ വിളക്കിച്ചേർക്കുന്നതിനുള്ള ശക്തി അതിനുണ്ട്. വിവേകാനന്ദന്റെ ഉദ്ബോധനങ്ങളെക്കുറിച്ച് റൊമെയിൻ റൊളാങ്ങ് പറയുന്നത് നോക്കുക ('വിവേകാനന്ദന്റെ ജീവിതം', പേജ് 146. 5_ാം പതിപ്പ്)

'ബീഥോവന്റേതുപോലുള്ള ശബ്ദശൈലിയും ഹാൻഡൽ സമൂഹഗീതംപോലെ ഹൃദയത്തെ ഇളക്കിമറിക്കുന്ന താളാത്മകതയുമുൾക്കൊള്ളുന്ന മഹത്തായ സംഗീതമായിരുന്നു അദ്ദേഹത്തിന്റെ വാക്കുകൾ. വൈദ്യുതാഘാതമേററാലെന്നപോലെ ശരീരമാസകലം കോരിത്തരിപ്പില്ലാതെ അദ്ദേഹത്തിന്റെ ഉദ്ബോധനങ്ങളെ സ്പർശിക്കുവാൻ എനിക്കു കഴിയുകയില്ല.'

എട്ടു വാല്യങ്ങളിലായി പരന്നുകിടക്കുന്ന സ്വാമി വിവേകാനന്ദന്റെ സമ്പൂർണ്ണകൃതികളിൽനിന്നു സമാഹരിച്ച് കോയമ്പത്തൂർ രാമകൃഷ്ണവിദ്യാലയം പ്രസിദ്ധപ്പെടുത്തിയ വിദ്യാഭ്യാസപരമായ വിവേകാനന്ദന്റെ ഉദ്ബോധനങ്ങളുൾക്കൊള്ളുന്ന 'വിദ്യാഭ്യാസം' എന്ന ചെറുപുസ്തകത്തെ അവതരിപ്പിച്ചുകൊണ്ട് മഹാത്മാഗാന്ധി ഇപ്രകാരം പറയുന്നു:

'തീർച്ചയായും സ്വാമി വിവേകാനന്ദന്റെ എഴുത്തുകൾക്ക് ആരുടെയും അവതാരിക ആവശ്യമില്ല. അവസ്സ് അവയുടേതായ അപ്രതിരോധ്യമായ വശ്യശക്തിയുണ്ട്.'

റൊമെയ്ൻ റൊളാങ്ങ് അഭിപ്രായപ്പെട്ടതുപോലെ വൈദ്യുതാഘാതമേററതുപോലുള്ള കോരിത്തരിപ്പും മഹാത്മാഗാന്ധി പറഞ്ഞതുപോലെയുള്ള അപ്രതിരോധ്യമായ വശ്യശക്തിയും നമുക്ക് അനുഭവപ്പെടാൻ ഈ പുസ്തകത്തിലെ ഏതാനും ഖണ്ഡികകൾ ഉപകരിക്കും. (പജ്. 1_8.)

'മനുഷ്യനിൽ സ്വതേയുള്ള പൂർണ്ണതയുടെ പ്രകാശനമാണു് വിദ്യാഭ്യാസം.'

'ജ്ഞാനം മനുഷ്യനിൽ സഹജമായുണ്ട്. ഒരു അറിവും പുറമെനിന്നു വരുന്നില്ല. ന്യൂട്ടൻ ആകർഷണസിദ്ധാന്തം കണ്ടുപിടിച്ചുവെന്നു നാം പറയുന്നു. അതു് ഏതോ ഒരു മൂലയിൽ അദ്ദേഹത്തെയും കാത്തിരിക്കുകയായിരുന്നോ? അതു് അദ്ദേഹത്തിന്റെ മനസ്സിൽത്തന്നെയുണ്ടായിരുന്നു. സമയം വന്നപ്പോൾ അദ്ദേഹം അതു കണ്ടെത്തി. ലോകം ഇതുവരെ ആർജ്ജിച്ച സമസ്തവിജ്ഞാനങ്ങളും മനസ്സിൽനിന്നു്

ഉദ്ഭവിച്ചതാണ്. പ്രപഞ്ചത്തിന്റെ അനന്തമായ ഗ്രന്ഥശാല നിങ്ങളുടെ മനസ്സിൽത്തന്നെയാണുള്ളത്. ബാഹ്യലോകം നിങ്ങളുടെ സ്വന്തം മനസ്സിനെ പഠിക്കാൻ നിങ്ങളെ സജ്ജമാക്കുന്ന ഒരു പ്രത്യായനം, ഒരു സന്ദർഭം മാത്രം. ആപ്പിളിന്റെ പതനം ന്യൂട്ടന്ന് ഒരു സൂചനമാത്രം നല്കി, അനന്തരം അദ്ദേഹം സ്വന്തം മനസ്സിനെത്തന്നെ പഠിച്ചു. അദ്ദേഹത്തിന്റെ മനസ്സിൽ മുമ്പുണ്ടായിരുന്ന ചിന്തയുടെ കണ്ണികളെ മുഴുവൻ അദ്ദേഹം പുനഃസംവിധാനംചെയ്തു; അവയിൽ നാമിപ്പോൾ ആകർഷണസിദ്ധാന്തമെന്നു വിളിക്കുന്ന ഒരു പുതിയ കണ്ണി അദ്ദേഹം കണ്ടെത്തി. അതു് ആപ്പിളിലോ ഭൂമികേന്ദ്രത്തിലുള്ള മററു യാതൊന്നിലുമോ ഉണ്ടായിരുന്നതല്ല.'

'അതിനാൽ ഭൗതികമോ ആത്മീയമോ ആയ സമസ്തവിജ്ഞാനങ്ങളും മനുഷ്യന്റെ മനസ്സിലാണുള്ളത്. പലതിന്റെ കാര്യത്തിലും അതു് അനാവൃതമായിട്ടില്ല, ആവൃതമായിത്തന്നെയിരിക്കുന്നു. ആവരണം സാവധാനത്തിൽ എടുത്തുമാററപ്പെടുമ്പോൾ 'നാം പഠിക്കുകയാണെ'ന്നു നാം പറയുന്നു. ഈ അനാവരണപ്രക്രിയയുടെ മുന്നേററമാണ് വിജ്ഞാനത്തിന്റെ മുന്നേററത്തെ സൃഷ്ടിക്കുന്നതു്. ഈ ആവരണം ആരിൽനിന്നു് എടുത്തുമാററപ്പെട്ടുകൊണ്ടിരിക്കുന്നുവോ അയാൾ കൂടുതൽ അറിവുള്ളവനാകുന്നു; ഇതു് ആരിലാണോ കട്ടിയായിനില്ക്കുന്നതു് അയാൾ അജ്ഞാനിയുമാകുന്നു. ഇതു് പൂർണ്ണമായും പൊയ്പ്പോയിട്ടുള്ളതു് ആരിൽനിന്നാണോ അയാൾ എല്ലാമറിയുന്നവൻ, സർവ്വജ്ഞൻതന്നെയായിത്തീരുന്നു. ഒരു ലോഹക്കഷണത്തിൽ അഗ്നിയെന്നപോലെ അറിവ് മനസ്സിൽ വർത്തിക്കുന്നു; അതിനെ പുറത്തുകൊണ്ടുവരുന്ന ഘർഷണമാണ് സൂചന.

'നിങ്ങളുടെ തലച്ചോറിൽ കുത്തിക്കയററി ജീവിതം മുഴുവൻ ദഹിച്ചുചേരാതെ അവിടെ തങ്ങിനില്ക്കുന്ന വസ്തുവിവരങ്ങളുടെ ആകെത്തുകയല്ല വിദ്യാഭ്യാസം. നമുക്ക് ജീവനിർമ്മിതിക്കും മനുഷ്യനിർമ്മിതിക്കും സ്വഭാവനിർമ്മിതിക്കുംപററിയ ആശയങ്ങളുടെ സാത്മീകരണമാണാവശ്യം. നിങ്ങൾ ഒരു അഞ്ചു് ആശയങ്ങൾ സാത്മീകരിക്കുകയും അവയെ നിങ്ങളുടെ ജീവിതവും സ്വഭാവവുമാക്കിത്തീർക്കുകയും ചെയ്യുകയാണെങ്കിൽ ഒരു മുഴുവൻ ഗ്രന്ഥാലയവും ഹൃദിസ്ഥമാക്കിയ ഒരാളെക്കാൾ കൂടുതൽ വിദ്യാസമ്പന്നൻ നിങ്ങളായിരിക്കും. വിവരങ്ങളുടെ ശേഖരണമാണ് വിദ്യാഭ്യാസമെങ്കിൽ ഗ്രന്ഥാലയങ്ങൾ ഈ ലോകത്തിലെ മഹാമുനികളും സർവ്വവിജ്ഞാനകോശങ്ങൾ ഋഷിമാരുമായിരിക്കും.'

അന്യരുടെ ചിന്തകൾ ഒരു വിദേശഭാഷയിൽക്കൂടി ഹൃദിസ്ഥമാക്കുകയും അവ നിങ്ങളുടെ തലച്ചോറിൽ കുത്തിനിറച്ച് ചില സർവ്വ

കലാശാലാബിരുദങ്ങൾ കരസ്ഥമാക്കുകയും ചെയ്തിട്ട് നിങ്ങൾ വിദ്യാസമ്പന്നരായിത്തീൎന്നുവെന്നു കരുതുന്നു. ഇതു് വിദ്യാഭ്യാസമാണോ? നിങ്ങളുടെ വിദ്യാഭ്യാസത്തിന്റെ ലക്ഷ്യമെന്താണു്? ഒരു ഗുമസ്ഥന്റെയോ വക്കീലിന്റെയോ അങ്ങേയററം ഗുമസ്ഥന്റെ മറെറാരു രൂപമായ ഒരു ഡെപ്യൂട്ടിമജിസ്ട്രേററിന്റെയോ ഉദ്യോഗലബ്ധി. ആകപ്പാടെ ഇതല്ലേ? ഇതു് നിങ്ങൾക്കോ നിങ്ങളുടെ രാജ്യത്തിനോ എന്തുനന്മയാണു് നല്കുന്നതു്? ഒരുകാലത്തു് പാലും തേനും ഒഴുകിയ രാജ്യമെന്നു കേളികേട്ട ഭാരതത്തിൽ ആഹാരത്തിന്നുവേണ്ടിയുള്ള ദയനീയമായ മുറവിളി ഉയരുന്നതു് കണ്ണുതുറന്നുകാണൂ. നിങ്ങളുടെ വിദ്യാഭ്യാസം ഈ ആവശ്യം നിറവേററുമോ? സാമാന്യജനതയെ ജീവിതസമരത്തിന്നു് സജ്ജരാക്കാൻ സഹായിക്കാത്തതും സ്വഭാവദാർഢ്യവും സമസ്പൃഷ്ടങ്ങളോടുള്ള ദയാവായ്പും ഒരു സിംഹത്തിന്റെ മനക്കരുത്തും ഉളവാക്കാൻ ഉതകാത്തതുമായ വിദ്യാഭ്യാസം ആ പേരിന്നൎഹമാണോ?.

സ്വഭാവരൂപവല്ക്കരണത്തിന്നും മനശ്ശക്തി വൎദ്ധിപ്പിക്കുന്നതിന്നും ബുദ്ധിശക്തി വികസിപ്പിക്കുന്നതിന്നും അതുവഴി ഒരാളെ സ്വന്തം കാലിൽ നില്ക്കാൻ ശക്തനാക്കുന്നതിന്നുംപററിയ വിദ്യാഭ്യാസമാണു് നമുക്കുവേണ്ടതു്. വിദേശനിയന്ത്രണത്തിൽനിന്നു വിമുക്തമായി നമ്മുടേതായ വിജ്ഞാനത്തിന്റെ വ്യത്യസ്തശാഖകളും അതോടൊപ്പം ഇംഗ്ലീഷുഭാഷയും പാശ്ചാത്യശാസ്ത്രവും നാം പഠിക്കേണ്ടതായിട്ടുണ്ടു്. വ്യവസായവികസനം കൈവരുത്തുന്ന സാങ്കേതികവിദ്യയും മറെറല്ലാം നമുക്കാവശ്യമാണു്. അതുവഴി സൎക്കാരുദ്യോഗം തേടുന്നതിന്നു പകരം അവൎക്കു വേണ്ടതും മഴക്കാലത്തെ കരുതലെന്ന നിലയിലും സമ്പാദിക്കാൻ അവൎക്കു കഴിയേണ്ടതുമാണു്.

'എല്ലാ വിദ്യാഭ്യാസത്തിന്റെയും എല്ലാ പരിശീലനത്തിന്റെയും ലക്ഷ്യം മനുഷ്യനിൎമ്മിതിയായിരിക്കണം. എല്ലാ പരിശീലനങ്ങളുടെയും അന്ത്യവും ലക്ഷ്യവും മനുഷ്യനെ വളൎത്തുകയെന്നതാവണം. ഇച്ഛാശക്തിയുടെ പ്രകാശനവും ചൈതന്യവും നിയന്ത്രണാധീനമാക്കുകയും ഫലപ്രദമാക്കിത്തീൎക്കുകയും ചെയ്യുന്ന പരിശീലനമാണു് വിദ്യാഭ്യാസം. ഇരുമ്പിന്റെ മാംസപേശികളും ഉരുക്കിന്റെ സിരാതന്തുക്കളും ഒന്നിന്നും തടുത്തുനിൎത്താൻ കഴിയാത്തതും പ്രപഞ്ചത്തിന്റെ നിഗൂഢതകളിലേയ്ക്കും രഹസ്യങ്ങളിലേയ്ക്കും ചുഴിഞ്ഞിറങ്ങാനും ഏതു തരത്തിലായാലും മരണത്തെ മുഖാമുഖം കണ്ടുകൊണ്ടു് സമുദ്രത്തിന്റെ അഗാധതയിലേയ്ക്കു് ഊളിയിട്ടുപോകേണ്ടിവന്നാൽ അതിന്നും തയ്യാറായി ലക്ഷ്യം നേടുന്നതിന്നും ഉള്ള അതിഗംഭീരമായ ഇച്ഛാശക്തിയാണു് നമ്മുടെ രാജ്യത്തിന്നു് ഇപ്പോൾ ആവശ്യമായിട്ടുള്ളതു്. മനു

ഷ്യനെ വാർത്തെടുക്കുന്ന മതമാണ് നമുക്കാവശ്യം. മനുഷ്യനിർമ്മിതി ക്കുള്ള സിദ്ധാന്തങ്ങളാണ് നമുക്കു വേണ്ടത്. സർവ്വത്ര മനുഷ്യനിർമ്മിതി തിക്കുള്ള വിദ്യാഭ്യാസമാണ് നമുക്കാവശ്യം.

## 7 ആധുനികഭാരതം ചരിത്രത്തിൻെറ ഇരയെന്നതിൽ നിന്നു ചരിത്രത്തിൻെറ സ്രഷ്ടാവായി ഉയർന്നുവരുന്നു

ശതാബ്ദങ്ങളായുള്ള രാഷ്ട്രീയഅടിമത്തത്തിനും സാമൂഹ്യനിശ്ച ലാവസ്ഥയ്ക്കും ശേഷം നമ്മുടെ രാജ്യം ഇന്നു് സ്വതന്ത്രമായിത്തീർന്നിരി ക്കുന്നു. അതിഗംഭീരമായ തോതിലുള്ള സർവ്വതോമുഖമായ ദേശീയ പുനർനിർമ്മാണപരിപാടികളിൽ നാം വ്യാപൃതരായിരിക്കുക യാണ്. കഴിഞ്ഞ ഏഴോ എട്ടോ ശതാബ്ദങ്ങളായി നാം നിശ്ചലരും സർഗ്ഗശക്തിയില്ലാത്തവരുമായിത്തീർന്നിരുന്നു. നമുക്കാകട്ടെ ബാ ഹ്യവും ആന്തരവുമായ വമ്പിച്ച സമ്മർദ്ദങ്ങളെ നേരിടേണ്ടതായും വന്നു. ആ ശതാബ്ദങ്ങളിൽ രാഷ്ട്രീയത്തിലും സമൂഹത്തിലും മതത്തിലും കലയിലും ഏതാനും ചില സൃഷ്ട്യുന്മുഖമായ മനസ്സുകളെ വാർത്തെടുക്കാനും അവരാൽ പ്രചോദിതമായ ചില ചലനാത്മക പ്ര സ്ഥാനങ്ങളെ സൃഷ്ടിക്കാനും നമുക്കു കഴിഞ്ഞിട്ടുണ്ട്. ഭീകരതയുടെയും മർദ്ദനത്തിൻെറയും ആ ഇരുണ്ട നാളുകളെ അതിജീവിക്കാൻ ഇവ നമുക്കു സഹായകമായിത്തീർന്നു. എന്നാൽ അതിജീവിക്കുവാൻമാത്രം. രാജ്യം ആകപ്പാടെ നിശ്ചലാവസ്ഥയിലായിരുന്നു. അതിൻെറ സർഗ്ഗപരമായ ചൈതന്യമാകട്ടെ ഏററവും താഴ്ന്ന നിലയിലും. എന്നാൽ അന്തിമ മായി നമുക്കു് ബ്രിട്ടീഷ്ആക്രമത്തിൻെറ ഇരയായിത്തീരേണ്ടിവന്നു. പൗരാണികവും ജനസമൃദ്ധവുമായ ഒരു രാഷ്ട്രത്തിന്നു് ഫിലിപ്പ്വുഡ് റോഫിൻെറ 'ഇന്ത്യ ഭരിച്ച മനുഷ്യർ (The men who ruled India) എന്ന പുസ്തകത്തിൽ ഉപയോഗിച്ച ഒരു ശൈലിയിൽ പറയുകയാണെ ങ്കിൽ ഒന്നരശതാബ്ദത്തോളം ഒരു ചെറിയ സംഘം ബ്രിട്ടീഷ് 'രക്ഷി താക്കളു'ടെ 'കുട്ടി'യായി വർത്തിക്കേണ്ടിവന്നു. ഏതാനും സഹസ്രാബ്ദ ങ്ങളോളം ചരിത്രത്തിൻെറ സ്രഷ്ടാവായി വർത്തിച്ചിരുന്ന നമ്മുടെ രാജ്യം ആ ഏഴോ എട്ടോ ശതകത്തിൽ ചരിത്രത്തിൻെറ ഇരയായി ജീവിക്കേണ്ടിവന്നു. മററു രാജ്യങ്ങൾ ചരിത്രം സൃഷ്ടിച്ചു, നാമാകട്ടെ അതിൻെറ ഇരയായും തീർന്നു.

ആ ഇരുണ്ടകാലം കഴിഞ്ഞിരിക്കുന്നു. കഴിഞ്ഞ ശതകത്തിലും ഈ ശതകത്തിലും റാം മോഹൻ റോയ്, ശ്രീരാമകൃഷ്ണൻ, സ്വാമിവിവേ കാനന്ദൻ, മഹാത്മാഗാന്ധി മുതലായ ഉജ്ജ്വലവ്യക്തിപ്രഭാവങ്ങളുടെ ഉദയം രാജ്യവ്യാപകമായി മാത്രമല്ല അന്താരാഷ്ട്രവ്യാപകമായും വമ്പിച്ച സ്വാധീനം ചെലുത്താൻ ഉതകുന്ന വിസ്തൃതമായ സർഗ്ഗാ ത്മകചൈതന്യമായി ആധുനികഭാരതത്തെ മാററിയിരിക്കുന്നു.

നമ്മുടെ വിദ്യാഭ്യാസം ഒരുവശത്തു് ആ സർഗ്ഗാത്മകവും ചലനാത്മകവുമായ ആധുനികഭാരതീയപശ്ചാത്തലവുമായും മറുവശത്തു് ദീർഘകാലമായി അടിച്ചമർത്തപ്പെട്ട നമ്മുടെ ദശലക്ഷക്കണക്കിൽ സഹപൗരന്മാരുടെ കതിച്ചുയരുന്ന അഭിവാഞ്ഛകളും അഭിലാഷങ്ങളുമായും ബന്ധപ്പെടുമ്പോൾമാത്രമേ ഒരു ലക്ഷ്യബോധവും ദിശാബോധവും അതുവഴി ഊർജ്ജവും ചലനാത്മകതയും കൈവരിക്കുകയുള്ളു. നമ്മുടെ രാഷ്ട്രീയസ്വാതന്ത്ര്യത്തിന്നു് നമ്മുടെ ജനതയുടെ ഈ അഭിലാഷങ്ങളും അഭിവാഞ്ഛകളും തൃപ്തിപ്പെടുത്തുന്നതിന്നുള്ള ഒരു മാർഗ്ഗമെന്നനിലയ്ക്കല്ലാതെ മററു യാതൊരർത്ഥവുമില്ല. നമ്മുടെ സ്കൂളുകളിലും കോളേജുകളിലും സർവ്വകലാശാലകളിലുമുള്ള ഓരോ കുട്ടിയെയും വിദ്യാഭ്യാസത്തിൻെറ ഈ സാമൂഹ്യപ്രസക്തിയെക്കുറിച്ചു് ബോധവാനാക്കുകയും ജനങ്ങളുടെ ഈ അഭിവാഞ്ഛകളെയും അഭിലാഷങ്ങളെയും തൃപ്തിപ്പെടുത്തുന്ന രാഷ്ട്രത്തിൻെറ ഒരു ഉപകരണമായിത്തീരാൻ പ്രചോദിപ്പിക്കുകയും ചെയ്യേണ്ടതു് നമ്മുടെ കർത്തവ്യമാണു്. മാത്രമല്ല അവനെ അവന്നു ലഭിച്ച വിജ്ഞാനവും അനുഭവവും സ്വഭാവദാർഢ്യവും സമർപ്പണബോധവും കാര്യക്ഷമതയുമാക്കി സാത്മീകരിക്കുന്നതിന്നു് പ്രാപ്തനാക്കുകയും ചെയ്യേണ്ടതുണ്ടു്. ഇതാണു് യഥാർത്ഥമായ അർത്ഥത്തിൽ മൗലികമായ അടിസ്ഥാനവിദ്യാഭ്യാസം; ഒരു വിഷയം പഠിക്കുന്നതും അതിൽ ഒരു ബിരുദം നേടുന്നതും ഒരു ജോലിയിൽ പ്രതിഷ്ഠിതമാകുന്നതും ദ്വിതീയമായ ഒരു കാര്യം മാത്രമാണു്. നമ്മുടെ വിദ്യാഭ്യാസം ഈ വഴിക്കു് നവീകരിച്ചു് നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങൾ അവകൊണ്ടു് എന്തുദ്ദേശിച്ചുവോ അതായതു് രാഷ്ട്രത്തിൻെറ പ്രകാശത്തിൻെറയും ശക്തിയുടെയും പ്രഭവകേന്ദ്രമായിത്തീരുന്നതിന്നു് ഭാരപ്പെടുത്തിയ തലച്ചോറുകൾക്കുപകരം സുശിക്ഷിതമായ മനസ്സുകളുള്ള യുവജനങ്ങളെ സംഘംസംഘമായി വാർത്തു് വിടേണ്ടതുണ്ടു്. അത്തരം യുവാക്കൾ സമർപ്പണത്തിൻെറയും സേവനത്തിൻെറയും സദാചാരപരവും ആത്മീയവുമായ മൂല്യങ്ങൾ ഉൾക്കൊള്ളുന്നതാണു്.

## 8 വിവേകാനന്ദൻെറ വിദ്യാഭ്യാസപരമായ 'രാജ്യദ്രോഹ'മെന്ന സങ്കല്പം

നമ്മുടെ സ്വാതന്ത്ര്യാനന്തരവിദ്യാഭ്യാസത്തിൻെറ സന്തതികളിൽ ഇതിൻെറ അഭാവമാണു് നമ്മുടെ വിദ്യാഭ്യാസത്തെ ഇത്ര ഭയാനകവും നമ്മുടെ ദേശീയമായ ഉദ്ദേശ്യലക്ഷ്യങ്ങളുമായി ബന്ധമില്ലാത്തതുമാക്കിത്തീർത്തതു്. സ്വാമി വിവേകാനന്ദൻ പ്രകടിപ്പിച്ച ആ സവിശേഷമായ അർത്ഥത്തിൽ അതു് വർദ്ധമാനമായതോതിൽ പൗരന്മാരെയല്ല രാജ്യദ്രോഹികളെയാണു് വാർത്തെടുത്തിരുന്നതു്. മററൊരു

വിദേശരാഷ്ട്രത്തിന്റെ താല്പര്യത്തിന്നുവേണ്ടി തന്റെ സ്വന്തം രാഷ്ട്രത്തിന്നെതിരായി പ്രവർത്തിക്കുന്ന ഒരുതരം രാഷ്ട്രീയമായ രാജ്യദ്രോഹത്തെക്കുറിച്ച് നമുക്കറിയാം. ഇത്തരത്തിലുള്ള രാജ്യദ്രോഹം ഏതു് രാഷ്ട്രത്തിലും ദുർലഭമായേ സംഭവിക്കാറുള്ളൂ. എന്നാൽ നമ്മുടെ ജനത ശതാബ്ദങ്ങളായി അനുവർത്തിച്ചുപോരുന്നതും സ്വാതന്ത്ര്യലബ്ധിക്കു ശേഷം വർദ്ധമാനമായവിധത്തിൽ നാം സവിശേഷമായി അനുവർത്തിച്ചുവരുന്നതുമായ, വിവേകാനന്ദൻ വിശേഷിപ്പിച്ച വിദ്യാഭ്യാസപരമായ രാജ്യദ്രോഹത്തെക്കുറിച്ച് ഭാരതീയരായ നമ്മുടെ അടിയന്തിര ശ്രദ്ധ പതിയേണ്ടതുണ്ട്. 1894_ൽ യു. എസ്. എ. യിൽനിന്ന് ഭാരതത്തിലെ ഒരു യുവപ്രവർത്തകന്നയച്ച കത്തിൽ സ്വാമി വിവേകാനന്ദൻ പറയുകയുണ്ടായി: (കംപ്ലീറ്റ് വർക്സ്, വാല്യം 5, പേജ് 58)

'കോടിക്കണക്കിനാളുകൾ വിശപ്പിലും അജ്ഞതയിലും ജീവിക്കുന്നകാലത്തോളം അവരുടെ ചെലവിൽ വിദ്യാഭ്യാസം നേടുകയും അവരെക്കുറിച്ച് അല്പംപോലും ശ്രദ്ധിക്കാതിരിക്കുകയും ചെയ്യുന്ന ഓരോരുത്തനെയും ഞാൻ രാജ്യദ്രോഹിയായിക്കണക്കാക്കും.'

ആധുനികവിദ്യാഭ്യാസം ഭാരിച്ചചിലവുവരുന്ന സംരംഭമാണ്. ശാസ്ത്രത്തിലോ കലയിലോ ഒരു കുട്ടിയെ ബിരുദധാരിയാക്കുന്നതിന്ന് രാഷ്ട്രത്തിന്ന് ഏതാണ്ട് 20,000 ക. ചിലവ് വരുന്നുണ്ട്. ഒരു എഞ്ചിനീയറുടെയോ ഡോക്ടറുടെയോ കാര്യത്തിലാണെങ്കിൽ ഇതിന്റെ നാലിരട്ടിയോളം തുകവരും. ഒരു കുട്ടി നല്കുന്ന ഫീസ് ഈ ചെലവിന്റെ ഒരംശത്തിന്നുമാത്രമേ തികയുകയുള്ളൂ ബാക്കി സംഖ്യ രാഷ്ട്രം അതായതു് ആ വിദ്യാർത്ഥിയല്ലാത്ത മററു ജനങ്ങളാണ് വഹിക്കുന്നതു്.

ജനങ്ങളുടെ ചിലവിൽ ഈ ഭാരിച്ചചിലവുവരുന്ന വിദ്യാഭ്യാസം നേടിയിട്ടും ഒരു വിദ്യാർത്ഥി തന്റെ അറിവും അഭിരുചിയും ഉപയോഗപ്പെടുത്തി ജനങ്ങളെ സേവിച്ചുകൊണ്ട് അവരോട് തനിക്കുള്ള കടമ നിറവേററുന്നില്ലെങ്കിൽ, തന്റെ പ്രവൃത്തി സ്വന്തം ആഹാരസമ്പാദനത്തിന്നും ധനാർജ്ജനത്തിന്നും മാത്രമുള്ള ഒരു മാർഗ്ഗമാക്കി തന്റെ സ്വന്തം കാര്യം മാത്രം നേടുന്ന ഒരു സ്വാർത്ഥിയായിത്തീരുകയും സ്വന്തം ലാഭസന്തോഷങ്ങൾമാത്രം നോക്കി മററുള്ളവർക്കു സേവനം ചെയ്യാതിരിക്കുകയും ചെയ്യുന്നുവെങ്കിൽ വിവേകാനന്ദന്റെ അഭിപ്രായമനുസരിച്ച് അവൻ ഗുരുതരമായ രാജ്യദ്രോഹമായിരിക്കും ചെയ്യുന്നതു്.

കൂടുതൽ വിശാലമായ ഈ സാമൂഹ്യ ലക്ഷ്യങ്ങളില്ലാതെ രാഷ്ട്രം തങ്ങൾക്ക് അതു് ചെയ്തില്ല, ഇതുചെയ്തില്ല എന്ന് എല്ലായ്പ്പോഴും മുറുമുറുക്കുകയും ആവലാതിപ്പെടുകയും ചെയ്യുകയും പലപ്പോഴും സാമൂഹ്യ

വിരുദ്ധ പ്രവണതയുംകൊണ്ടു് അഴിമതിയിലും മററു സാമൂഹ്യ ദുർന്നടപടികളിലുംമുഴകി അവയെ വദ്ധിപ്പിക്കുകയും രാഷ്ട്രത്തിന്റെ ആത്മീയമായ ആരോഗ്യം അപകടപ്പെടുത്തുകയും ചെയ്യുന്നവർ ചല നാത്മക വ്യക്തിത്വങ്ങളല്ല നിശ്ചലവ്യക്തികളാണു്. ഇത്തരം രാജ്യ ദ്രോഹത്തെ നമ്മുടെ ചിരകാലമായ ദേശീയ പാപമെന്നാണു് വിവേ കാനന്ദൻ വിശേഷിപ്പിക്കുന്നതു്. (വിവേകാനന്ദ ഹിസ് കാം ടു ദി നേഷൻ, പേജ്. 86):

'ബഹുജനങ്ങളെ അവഗണിക്കുന്നതാണു് ഏററവും വലിയ ദേ ശീയപാപമെന്നു് ഞാൻ കരുതുന്നു. നമ്മുടെ അധഃപതനത്തിന്റെ ഒരു കാരണവും അതുതന്നെ. ഭാരതത്തിലെ ബഹുജനങ്ങളെ ഒരിക്കൽ ക്കൂടി വിദ്യാസമ്പന്നരാക്കുകയും അവക്കുവേണ്ട ആഹാരം നല്കുകയും അവരെ വേണ്ടപോലെ പരിചരിക്കുകയും ചെയ്യുന്നതുവരെ ഒരു രാഷ്ട്രീയവും വിലപ്പോകില്ല. അവർ നമ്മുടെ വിദ്യാഭ്യാസത്തിന്നു് വേണ്ടി ചെലവഴിക്കുന്നു. അവർ നമുക്കു് ക്ഷേത്രങ്ങൾ പടുത്തുയത്തു ന്നു. പകരമായി അവക്കുകിട്ടുന്നതു് ചവിട്ടു്. അവർ യഥാത്ഥ ത്തിൽ നമ്മുടെ അടിമകളാണു്. നമുക്കു് ഭാരതത്തെ പുനരുദ്ധരിക്ക ണമെങ്കിൽ നാം അവക്കുവേണ്ടി പണിയെടുക്കണം.'

## 9 സ്വാതന്ത്ര്യം: മനുഷ്യവളച്ച്യുടെ ഒരു ഉപാധി

സദാചാരപരവും ആത്മീയവുമായ മൂല്യങ്ങൾകൊണ്ടു് നമ്മുടെ വിദ്യാഭ്യാസത്തെ പ്രചോദിപ്പിക്കുകയെന്നതാണു് ഇതിന്നു് പരിഹാ രം. എതെങ്കിലും ധാമ്മികമോ മതപരമോ ആയ ചട്ടങ്ങൾക്കനുസരി ച്ചുള്ള ഒരുക്കൂട്ടം വിധിനിഷേധങ്ങളെ അടിച്ചേല്പിക്കലോ സ്വീകരി ക്കലോ അല്ല ഇതുകൊണ്ടു് ഉദ്ദേശിക്കുന്നതു്. ഒരു മനുഷ്യൻ കുട്ടിയാ യിരിക്കുമ്പോൾമാത്രമേ പുറമേനിന്നുള്ള വിധിനിഷേധങ്ങളുടെ അടിച്ചേല്പിക്കൽകൊണ്ടു് അവന്നു വല്ല ഗുണവും ലഭിക്കുന്നുള്ളു. യഥാത്ഥത്തിൽ ആ ഘട്ടത്തിലുള്ള അവന്റെ ശാരീരികമായ നില നില്പു് അതിനെ ആശ്രയിച്ചാണു്. ആരുഢയൗവനനായ ഒരാൾക്കു് അതൊരു വീർപ്പുമുട്ടിക്കുന്ന ഇറുകിയ വസ്ത്രവും മുതിന്ന ആൾക്കു് അതു് കൂടുതൽ അസുഖകരമായ ഒരു ഉടുപ്പുമായിരിക്കും. സ്ത്രീപുരുഷ ന്മാരെ നാം ധാമ്മികമായ അത്തരം ഇറുകിയ ഉടുപ്പുകളിലിട്ടു ഞെരു ക്കുകയാണെങ്കിൽ അവരുടെ ധാമ്മികമായി മുൻകൈയ്യെടുക്കാനുള്ള കഴിവിനെ നശിപ്പിച്ചുകൊണ്ടു് നാം അവരുടെ വ്യക്തിപ്രഭാവ ത്തെ വികലമാക്കുകയായിരിക്കും ചെയ്യുന്നതു്. നമ്മുടെ സമൂഹം ഈ വങ്കത്തം നൂററാണ്ടുകളായി അനുവത്തിച്ചുപോന്നിട്ടുണ്ടു്. നാം ദിവസ ത്തിൽ 24 മണിക്കൂറു നൂററാണ്ടുകളായി മനുഷ്യരെ ഈ വിധിനിഷേ ധങ്ങളിൽ, കൂടുതലായി നിഷേധങ്ങളിൽ ബന്ധിച്ചു നിത്തിപ്പോന്നി

ട്ടുണ്ട്. നമ്മുടെ ദേശീയ സ്വഭാവം അതിന്റെ ഈ വങ്കത്തത്തിന്റെ ഭയാനകമായ ഈ മുദ്ര മുൻകൈയെടുക്കാനുള്ള കഴിവില്ലായ്മയിലും പ്രശ്നങ്ങളെ സ്വന്തമായി നേരിടുന്നതിനുള്ള ഇഷ്ടമില്ലായ്മയിലും നമ്മുടെ ഉത്തരവാദിത്തം നമ്മുടെ സഹപ്രവർത്തകരുടെ ചുമലിൽ നിക്ഷേപിക്കുന്നതിലും സ്വന്തമായി ചിന്തിച്ച് സ്വതന്ത്രമായി തീരുമാനമെടുക്കുന്നതിനും അവയുടെ ഭവിഷ്യത്തുകൾ നിർഭയമായി നേരിടുന്നതിനുമുള്ള കഴിവില്ലായ്മയിലും പ്രകടമാകുന്നുണ്ട്. ചലനാത്മകവും വിധായകവുമായ ഗുണങ്ങളെക്കാളേറെ പലപ്പോഴും നിശ്ചലവും നിഷേധകവുമായ സ്വഭാവവിശേഷങ്ങളുടെ ഒരു കെട്ടായിട്ടുള്ള നമ്മുടെ വ്യക്തിത്വത്തിന്റെ ഘടനയിൽ അതു് പ്രതിഫലിക്കുന്നുമുണ്ട്. ഈ സന്നാഹങ്ങൾകൊണ്ട് നമ്മുടെ ജനതയുടെ കുതിച്ചുയരുന്ന പ്രശ്നങ്ങൾക്ക് ഏകപരിഹാരമായ ആ സ്വഭാവോജ്ജ്വലത്തെ ഉല്ലാദിപ്പിക്കാൻ കഴിയുമെന്നു് പ്രത്യാശിച്ചുകൂടാ.

മനുഷ്യവളർച്ചയുടെ പ്രഥമമായ ഉപാധിയാണ് സ്വാതന്ത്ര്യമെന്നു് വിവേകാനന്ദൻ പ്രഘോഷിക്കുന്നു. സ്വാതന്ത്ര്യമെന്നതിൽ തെററുവരുത്തുന്നതിനുള്ള സ്വാതന്ത്ര്യംപോലും അന്തർഭവിച്ചിട്ടുണ്ട്. തെററുകളിൽക്കൂടിയും പരാജയങ്ങളിൽക്കൂടിയുമാണ് മനുഷ്യാത്മാവു് സ്വഭാവദാർഢ്യത്തിലേയ്ക്കു് സ്വയമായി എത്തിച്ചേരുന്നതും തന്റെ ജനതയുടെ ഉയന്ന ഭാഗധേയം കരുപ്പിടിപ്പിക്കുന്നതും. ബാഹ്യമായി അടിച്ചേല്പിക്കപ്പെട്ട നിയമത്തിലും ചട്ടങ്ങളിലും ഒതുങ്ങിനില്ക്കുന്ന ജീവിതം ഒരളവുകഴിഞ്ഞാൽ യാന്ത്രികമായിത്തീന്നു് ആത്മീയമായി വന്ധ്യമായിത്തീരുകയും ചെയ്യുന്നു. തെററുകളുടെയും പരാജയങ്ങളുടെയും മുറുക്കത്തിൽനിന്നു് രക്ഷപ്പെടുമ്പോൾത്തന്നെ സ്വതന്ത്രപ്രവർത്തനത്തിന്റെയും വ്യക്തിത്വ വികാസത്തിന്റെയും ആത്മീയാനന്ദം നാം നഷ്ടപ്പെടുത്തുകയും ചെയ്യുന്നു. ഒരു തീവണ്ടി അതിന്നു കണിശമായി നിർദ്ദേശിക്കപ്പെട്ട മാർഗ്ഗത്തിൽക്കൂടി മാത്രംചലിക്കുന്നു. എന്നാൽ അതിന്നു ആത്മീയവികാസമൊന്നും കൈവരുന്നില്ല. പ്രകൃതിദത്തമായ മാർഗ്ഗത്തിൽക്കൂടി തന്റെ സ്വതന്ത്രമായ ഇച്ഛാശക്തിക്കും നിർദ്ധാരണത്തിന്നുമനുസരിച്ച് വ്യതിചലിച്ചുകൊണ്ട് മാർഗ്ഗമദ്ധ്യേ തെററുവരുത്തിയും തിരുത്തിയും ഊഷ്മളവും സമ്പന്നവും ആത്മീയവുമായ വ്യക്തിപ്രഭാവത്തിലേയ്ക്കുള്ള പ്രക്രിയയിലേയ്ക്കു് വളന്നുകൊണ്ടും സ്നേഹത്തിലും ശുശ്രൂഷയിലും സമർപ്പണത്തിലും സേവനത്തിലും സമൂഹത്തിലെ ഇതര മനുഷ്യരുമായി ഇഴുകിച്ചേരുന്നതിന്നും അവരാൽ അനുപ്രവേശിക്കപ്പെടുന്നതിന്നും ഉള്ള കഴിവു് ആജ്ജിച്ചുകൊണ്ടും ചലിക്കാനുള്ള സ്വാതന്ത്ര്യവും സാമർത്ഥ്യവും മനുഷ്യന്നു് മാത്രമേയുള്ളൂ. ഇതാണ് മനുഷ്യന്റെ ആത്മീയവളർച്ച. മനുഷ്യഘട്ടത്തിലെ സവിശേഷമായ പരിണാമത്തിന്റെ പുരോഗതിയാണിതു കുറിക്കു

ന്നതു്. അവന്റെ സദാചാരപരവും ആത്മീയവുമായ മൂല്യങ്ങളുടെ സാത്മീകരണത്തിന്റെ ഫലമാണിതു്.

## 10 ആത്മീയവളർച്ചയെന്ന നിലയിലുള്ള മാനസിക സാമൂഹ്യപരിണാമം

20-ാം ശതകത്തിലെ ജൈവശാസ്ത്രമനുസരിച്ചുള്ള മാനസിക—സാമൂഹ്യപരിണാമമാണിതു്. 19-ാംശതകത്തിലെ ജൈവശാസ്ത്രത്തിന്നു് പരിണാമസിദ്ധാന്തത്തിൽ സന്മാർഗ്ഗികമായ പെരുമാററത്തിന്നു് സയുക്തികമായ അടിത്തറകാണാൻ കഴിഞ്ഞിരുന്നില്ല. പരിണാമത്തിന്റെയും സന്മാർഗ്ഗത്തിന്റെയും ഗതി സമാന്തരമായിട്ടായിരുന്നു. ഡാർവ്വിന്റെ പ്രമുഖസഹായിയായിരുന്ന തോമസ്ഹക്സ്ലി തന്റെ 'പരിണാമവും സദാചാരവും' എന്ന ഗ്രന്ഥത്തിൽ വ്യക്തമാക്കിയതുപോലെ പരിണാമം നിലനില്പിന്നുള്ള സമരവും അർഹമായതിന്റെ അതിജീവിതവുമാണെങ്കിൽ സന്മാർഗ്ഗമാകട്ടെ കഴിയുന്നേടത്തോളം ജീവികളെ അതിജീവനത്തിന്നു് സമർത്ഥരാക്കുകയാണു് ചെയ്യുന്നതു്. ഡാർവ്വിന്നുശേഷം ജൈവശാസ്ത്രത്തിന്നു് കൈവന്ന പരിണാമാത്മകമായ ഈ വികാസം പരിണാമത്തിൽ മനുഷ്യന്റെ അതുല്യതയുടെയും പരിണാമത്തിന്റെ കേന്ദ്രഭൂതമായ വശം സന്മാർഗ്ഗമാണെന്നതിന്റെയും അംഗീകാരത്തിലേയ്ക്കു് വഴിതെളിയിച്ചു. ജൂലിയൻഹക്സ്ലി 'പരിണാമാത്മകദർശനം' എന്ന തന്റെ പ്രഭാഷണത്തിൽ('ഡാർവ്വിന്നുശേഷമുള്ള പരിണാമം' വാള്യം III, പേജ് 251) ഇപ്രകാരം പ്രസ്താവിക്കുന്നു:-

'മനുഷ്യന്റെ പരിണാമം ജൈവപരമല്ല; മാനസിക-സാമൂഹ്യമാണു്. സഞ്ചിതമായ സ്വയം പുനരുല്പാദനവും മാനസിക പ്രവർത്തനങ്ങളുടെയും അവയുടെ ഉല്പാദനങ്ങളുടെയും സ്വയം വൈവിധ്യങ്ങളും ഉൾക്കൊള്ളുന്ന സാംസ്കാരിക പാരമ്പര്യത്തിന്റെ യന്ത്രസംവിധാനത്താലാണു് അതു് പ്രവർത്തിതമാകുന്നതു്. അതിന്നനുസൃതമായി മനുഷ്യതലത്തിലുള്ള പരിണാമത്തിന്റെ ഭൂരിഭാഗവും നാം നേടുന്നതു് വിജ്ഞാനത്തിന്റെയും ആശയങ്ങളുടെയും വിശ്വാസങ്ങളുടെയും—ശാരീരികഘടനയ്ക്കുപകരം പ്രത്യയ ശാസ്ത്രപരമായ ഒരു പുതിയ മാനസികഘടനയുടെ പ്രബലമായ മാതൃകയിലേയ്ക്കുള്ള കുതിച്ചുചാട്ടത്തിൽക്കൂടിയാണു്.'

മനുഷ്യദശയിൽ പ്രസക്തമായ ഈ പുതിയ മാനസിക സാമൂഹ്യപരിണാമം എന്ന സങ്കല്പത്തിന്റെ വെളിച്ചത്തിൽ മനുഷ്യദശയിലുള്ള ഈ പരിണാമത്തിന്റെ ലക്ഷ്യം 'മഹത്തരമായ പൂർത്തീകരണ'മാണെന്നു് ജൂലിയൻ ഹക്സ്ലി (അതേ പുസ്തകം വോള്യം 2 പേജ് 20-ൽ) അവതരിപ്പിക്കുന്നുണ്ടു്.

നമ്മുടെ ഇന്നത്തെ വിജ്ഞാനത്തിൻെറ വെളിച്ചത്തിൽ മനുഷ്യ ൻെറ സമ്പൂർണ്ണമായ പരിണാമലക്ഷ്യം വെറും അതിജീവനമോ സം ഖ്യാപരമായ വർദ്ധനവോ സംഘടനയുടെ വർദ്ധമാനമായ സങ്കീർണ്ണത യോ സാഹചര്യത്തിൻെറ മേലുള്ള വർദ്ധിച്ച നിയന്ത്രണമോ അല്ല; മറിച്ച് മഹത്തരമായ പൂർത്തീകരണമെന്ന നിലയ്ക്ക് മനുഷ്യവർഗ്ഗത്തി ന്ന് കൂട്ടായും അതിൻെറ ഘടകങ്ങളായ വ്യക്തികൾക്ക് പ്രത്യേക മായും ഉള്ള സംഭാവ്യതകളുടെ സമ്പൂർണ്ണമായ സാക്ഷാൽക്കാരമാ ണെന്നും തെളിഞ്ഞിരിക്കുന്നു.

'പൂർത്തീകരണം' എന്ന ഈ ആശയത്തിൻെറ വ്യാപ്തിയെക്കുറി ച്ചുള്ള ശാസ്ത്രീയപഠനത്തിന്നുവേണ്ടി വാദിച്ചുകൊണ്ടു് ഹക്സ്ലി അതേ പുസ്തകം 21-ാം പേജിൽ ഉപസംഹാരമായി പറയുന്നു:

''മനുഷ്യൻെറ ആത്യന്തികവും പ്രമുഖവുമായ ലക്ഷ്യം മഹത്തര മായ പൂർത്തീകരണമാണെന്നു് ഒരിക്കൽ അംഗീകരിക്കുകയാണെങ്കിൽ നമ്മുടെ മുമ്പാകെയുള്ള മാനസികസാമൂഹ്യപരിണാമത്തിൻെറ സുദീർഘമായ ഗതിയെ സഹായിക്കുന്നതിനും നയിക്കുന്നതിനും മനുഷ്യസാദ്ധ്യതകളുടെ ഒരു ശാസ്ത്രം നമുക്കാവശ്യമായി വരുന്നു.''

മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രമെന്ന ഈ ശാസ്ത്രമാണു് ഭാരതത്തി ൻെറ മഹത്തായ ദർശനമായ വേദാന്തം ലോകത്തിലെ മഹത്തായ മത ങ്ങളുടെയൊക്കെ കേന്ദ്രബിന്ദുവായി കണ്ടുപിടിച്ചതു്. ഉപനിഷത്തു കളുടെയും ഗീതയുടെയും ബുദ്ധൻെറയും ഗുരുനാനാക്കിൻെറയും ശ്രീരാമ കൃഷ്ണൻെറയും സ്വാമി വിവേകാനന്ദൻെറയും കേന്ദ്രബിന്ദുവായ ആശ യം ആത്മീയശാസ്ത്രമായ ഈ അദ്ധ്യാത്മവിദ്യയാണു്. മനുഷ്യവ്യക്തി ത്വത്തിൻെറ അഗാധതയിലേയ്ക്കു് തുളഞ്ഞിറങ്ങി മനുഷ്യനിൽ സഹ ജമായ ദിവ്യത്വവും എല്ലാ ജീവികളിലുമുള്ള ആത്മീയമായ ഏക ത്വവും കണ്ടുപിടിച്ചതും ഈ ദിവ്യത്വം ജീവിതത്തിലും കർമ്മത്തിലും പ്രകാശിപ്പിക്കാനുള്ള വൈദഗ്ദ്ധ്യം കണ്ടെത്തിയതും അതാണു്. അതി നാൽ സ്വാമി വിവേകാനന്ദൻ മതത്തെ മനുഷ്യനിൽ സഹജമായുള്ള ദിവ്യത്വത്തിൻെറ പ്രകാശനമായിട്ടാണു് നിർവ്വചിച്ചിട്ടുള്ളതു്. എല്ലാ സാന്മാർഗ്ഗികബോധവും സൗന്ദര്യാസ്വാദനക്ഷമതയും സ്നേഹത്തിൻെറ യും ദയയുടെയും പ്രകാശനങ്ങളും സേവനത്തിൻെറതും സമർപ്പണ ത്തിൻെറതുമായ കർമ്മങ്ങൾക്കുള്ള മനോഭാവവും മനുഷ്യനിൽ സ്വതഃ സിദ്ധമായ ദിവ്യപ്രകൃതിയുടെ വ്യത്യസ്ത അളവുകളിലുള്ള പ്രകാശന ങ്ങൾ മാത്രമാണു്. മനുഷ്യൻ ജൈവഘടനയെ അതിക്രമിച്ച് ആത്മീയവളർച്ചയിലേയ്ക്കു് പോകുമ്പോളുണ്ടാകുന്ന സ്വാഭാവികമായ ഉപോൽപ്പന്നങ്ങളാണവ. മനുഷ്യൻ ദൈവത്തിൻെറ ശിശുവാണെന്നു് മതങ്ങൾ പറയുന്നതിൻെറ അർത്ഥമിതാണു്. സ്വർഗ്ഗരാജ്യം നമ്മളിലാ ണുള്ളതെന്നു് ക്രിസ്തു ഉറപ്പുനല്കുന്നു. കഠോപനിഷത്തിൽ (III. 12) പറയുന്നതുപോലെ.

ഏഷ സർവ്വേഷു ഭൂതേഷു ഗൂഢോഽത്മാ ന പ്രകാശതേ
ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ.

(ഈ ആത്മാവ് എല്ലാററിലുമടങ്ങിയിരിക്കുന്നു. എന്നാൽ സൂക്ഷ്മമായതിനാൽ അതു് പ്രകാശിച്ചു് കാണുന്നില്ല. സൂക്ഷ്മാൽ സൂക്ഷ്മതരമായ സത്യങ്ങളെ കാണാനുള്ള പരിശീലനം നേടിയ അതിസൂക്ഷ്മവും ഏകാഗ്രവുമായ ബുദ്ധികൊണ്ടു് അത്യന്തസൂക്ഷ്മമായ ഇതിനെ സാക്ഷാൽക്കരിക്കാൻ കഴിയും.)

ഇതാണു് ബ്രഹ്മവിദ്യയെന്നോ അദ്ധ്യാത്മവിദ്യയെന്നോ വിളിക്കപ്പെടുന്ന ശാസ്ത്രം, ഈശ്വരൻെറയും ആത്മാവിൻെറയും ശാസ്ത്രം. എല്ലാററിൻെറയും ആത്മാവായ ദൈവത്തിൻെറ, എല്ലാററിൻെറയും ഹൃദയത്തിൽ കുടികൊള്ളുന്ന ദൈവത്തിൻെറ ശാസ്ത്രം. അതായതു് ജൂലിയൻ ഹക്സ്‌ലി മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രമെന്നു് വിളിക്കുന്ന ആ ശാസ്ത്രത്തിന്നു് നമ്മുടെ വിദ്യാഭ്യാസത്തിൽ അർഹിക്കുന്ന സ്ഥാനം നല്കേണ്ടതാണു്. അതോടുചേർന്നു് ഭൗതികപ്രകൃതിയുടെ എല്ലാ വിഭാഗങ്ങളെയും കുറിച്ചുള്ള ശാസ്ത്രശാഖകളും അതിൻെറ സങ്കേതികമായ സാദ്ധ്യതകളും ഇന്നത്തെ വിദ്യാഭ്യാസത്തിൽ കൂട്ടിച്ചേർക്കേണ്ടതുമുണ്ടു്.

## 11 ഭൗതികശാസ്ത്രവും ആത്മീയതയും സംയോജിപ്പിക്കേണ്ടതിൻെറ ആവശ്യകത

ഈ രണ്ടു് ശാസ്ത്രങ്ങളുടെ സംയോജനംകൊണ്ടുമാത്രമേ സമഗ്രമായ മനുഷ്യപൂർത്തീകരണം സാദ്ധ്യമാവുകയുള്ളൂ. പുരാതനസംസ്കാരം മതത്തെമാത്രം പൂർണ്ണമായി ആശ്രയിച്ചുകൊണ്ടായിരുന്നു; അവയുടെ നേട്ടങ്ങളാകട്ടെ പരിമിതവുമായിരുന്നു. ആധുനികപാശ്ചാത്യസംസ്കാരം സമഗ്രമായും ഭൗതികശാസ്ത്രത്തെ ആശ്രയിച്ചുള്ളതാണെങ്കിലും അതിൻെറ നേട്ടങ്ങളും അപര്യാപ്തവും ഭാഗികവും ആകുന്നു. ഒന്നു് മനുഷ്യൻെറ ശാരീരികവേദനകളും ഭൗതികദാരിദ്ര്യവും ബുദ്ധിമുട്ടുകളും പരിഹരിക്കുന്നതിൽ പരാജയപ്പെട്ടു. എന്നാൽ മറേറതു് മനുഷ്യൻെറ മാനസികരോഗങ്ങളെയും ബാഹ്യമായ സമൃദ്ധിയുടെ നടുവിൽ നിലനിൽക്കുന്ന ആന്തരമായ ദാരിദ്ര്യത്തെയും പരിഹരിക്കുന്നതിൽ പരാജയപ്പെടുകയും ചെയ്തുകൊണ്ടിരിക്കുന്നു. ഭൗതികശാസ്ത്രത്തിന്നു് പ്ലൂട്ടോണിയത്തെ വേർപെടുത്താൻ കഴിയും; എന്നാൽ അതിന്നു് മനുഷ്യഹൃദയത്തിലെ തിന്മകളെ ഇല്ലാതാക്കാൻ കഴിയുകയില്ല എന്നു് ഐൻസ്റ്റൈൻ വിലപിക്കുന്നു. മനുഷ്യൻെറ ജൈവപരമായ വിശപ്പിനെ കുശാഗ്രമാക്കാനും അതിനെ സംതൃപ്തിപ്പെടുത്താൻ വദ്ധമാനമായ വിധത്തിൽ ഉപഭോഗവസ്തുക്കൾ പ്രദാനംചെയ്യാനും അതിന്നു്

കഴിയും. എന്നാൽ മനുഷ്യന്റെ അധികരിച്ച ആസക്തിയെയും അത്യാർത്തിയെയും കുടിയിലും ഔഷധത്തിലും അക്രമവാസനയിലും ആത്മഹത്യയിൽപോലും ഉള്ള അഭിരുചിയെയും നിയന്ത്രിക്കാൻ കഴിയുന്നില്ല. ഇവയാകുന്ന ഇന്നത്തെ മനുഷ്യന്റെ വ്യക്തിപരമായും കൂട്ടായുമുള്ള അസംതൃപ്തിയുടെ മുഖ്യസ്രോതസ്സ്. സമത്ഥ ഈ ആന്തരമായ വൈരുദ്ധ്യത്തിന്റെ പ്രഭവകേന്ദ്രത്തെമായി നിയന്ത്രിക്കുന്നതിന്നുള്ള സാങ്കേതികപരിജ്ഞാനത്തന്ന് ആധുനിക മനുഷ്യൻ മനുഷ്യന്റെ ആത്മീയപ്രകൃതിയുടെ ശാസ്ത്രമായ മതത്തിലേയ്ക്ക് സഹായാഭ്യർത്ഥനയുമായി തിരിയേണ്ടിവന്നിരിക്കുന്നു. ഇതിന്റെ മുമ്പുള്ള ഖണ്ഡികകളിൽ ഉദ്ധൃതമായ ജൂലിയൻ ഹക്സ്‌ലിയുടെ അഭിപ്രായമായ മാനസികസാമൂഹ്യവിപ്ലവത്തിന്റെ ദീർഘമായ പാതയിലേയ്ക്ക് മനുഷ്യനെ നയിക്കുന്നതിന്ന് മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രമായ ഈ ആത്മീയശാസ്ത്രത്തിനേ കഴിയുകയുള്ളൂ പ്രാമാണികരായ ഭൗതികശാസ്ത്രജ്ഞന്മാരടക്കമുള്ള നിരവധി ആധുനികചിന്തകന്മാരുടെ വിശ്വാസവും ആശയും ഇതു് മാത്രമാകുന്നു. ഇതു വ്യക്തമായിക്കാണുന്നതു മഹാനായ ബഹിരാകാശ ഊർജ്ജതന്ത്രജ്ഞൻ ആർ. എ. മില്ലികന്റെ ആത്മകഥയുടെ അന്ത്യഭാഗത്താണ്.

''എല്ലാ മനുഷ്യക്ഷേമവും മനുഷ്യപുരോഗതിയും നിലനില്ക്കുന്നതു് ഒന്നാമതായി മതാവേശത്തിന്റെയും രണ്ടാമതായി ശാസ്ത്രാവേശത്തിന്റെയും രണ്ടു് മഹത്തായ തൂണുകളിന്മേലാണ്. ഒന്നിന്റെ സഹായം കൂടാതെ മറ്റൊന്നിന്ന് വലിയ ഫലപ്രാപ്തിയൊന്നും കൈവരുത്താൻ കഴിയുകയില്ല. രണ്ടാമതു് പറഞ്ഞതിനെ പോഷിപ്പിക്കുന്നതിന്ന് നമുക്ക് സവ്വകലാശാലകളും ഗവേഷണസ്ഥാപനങ്ങളുമെല്ലാമുണ്ടു്. എന്നാൽ എല്ലാവക്കും ഒരാളെങ്കിലുമൊഴിയാതെ പരമമായ അവസരം ഉണ്ടാകുന്നതു് ഒന്നാമത്തേതിലാണ്.''

അത്തരം ശാസ്ത്രജ്ഞന്മാർ എന്നാൽ മതം ഉദ്ദേശിക്കുന്നതു് അന്വേഷിക്കുകയും കണ്ടെത്തുകയും ചെയ്യുന്നവർ എന്നാണ്. അല്ലാതെ ഒരു പ്രത്യേക വിശ്വാസപ്രമാണക്കാരോ വെറും ശുഷ്കതത്ത്വവാദികളോ ആയിട്ടല്ല. അതിനാൽ അവരും ശാസ്ത്രീയമായ അന്വേഷണത്വരയിൽ പങ്കെടുക്കുന്നവരാണ് എന്നു് പ്രാമാണിക ഊർജ്ജതന്ത്രജ്ഞനായ സർ ആർതർ എഡിങ്ടൺ തന്റെ 'ശാസ്ത്രവും അദൃശ്യലോകവും' എന്ന ഗ്രന്ഥത്തിന്റെ 54-ാം പേജിൽ വിശദമാക്കിയിട്ടുണ്ടു്.

''മുമ്പിൽ അന്വേഷണത്വര ലക്ഷ്യമാവുന്നെങ്കിൽമാത്രമേ നിങ്ങൾക്ക് ശാസ്ത്രത്തിന്റെയൊ മതത്തിന്റെയോ യഥാത്ഥ ആവേശം മനസ്സിലാവുകയുള്ളൂ.''

മാനസികസാമൂഹ്യപരിണാമം സ്വാൎത്ഥത്തിലേയ്ക്കും ചൂഷണത്തിലേയ്ക്കും വഴിവെയ്ക്കുന്ന ജൈവപരമായ സ്വാൎത്ഥവ്യക്തിത്വത്തിൻെറ പരിമിതികളുടെ കെട്ടുപാടുകൾ ഭേദിച്ച് നിസ്സ്വാൎത്ഥതയുടെയും സ്നേഹത്തിൻെറയും സേവനത്തിൻെറയും ആത്മീയമായ മേഖലകളിലേയ്ക്ക് വ്യക്തിത്വത്തെ വികസിപ്പിക്കാനുള്ള തീവ്രയത്നത്തിൻെറ പ്രതീകമാണ്. മാനസികസാമൂഹ്യപരിണാമങ്ങളിൽക്കൂടി വ്യക്തിത്വം വ്യക്തിപ്രഭാവമായി വികസിക്കുന്നു. ജൈവഘടനയ്ക്ക് അധീനമായിക്കിടക്കുന്ന സ്വാൎത്ഥപരമായ വ്യക്തിത്വത്തെ പരേതനായ ബർട്രാൻറ് റസ്സൽ ഒരു ബില്യാർഡ് പന്തിനോടുപമിച്ചിരിക്കുന്നു. അത്തരം സ്വാൎത്ഥികളായ വ്യക്തികൾ തമ്മിലുള്ള ബന്ധത്തിൻെറ ഫലം ഒരു ബില്യാർഡ് പന്തും മററൊരു ബില്യാർഡ് പന്തും തമ്മിലുള്ളതുപോലെ വെറും സംഘട്ടനം മാത്രമാകും എന്നും അദ്ദേഹം പറയുന്നു. ഒരു ബില്യാർഡ് പന്തിനു് മററൊരു ബില്യാർഡ് പന്തിലേയ്ക്ക് ഇഴുകിച്ചേരുക സാദ്ധ്യമല്ല. എന്നാൽ മനുഷ്യനു് മററൊരു വ്യക്തിയിൽ സ്നേഹത്തിൽക്കൂടിയും പരസ്പരവിശ്വാസത്തിൽക്കൂടിയും തൻെറ പൂൎത്തീകരണത്തിന്നു് വേണ്ടി ഇഴുകിച്ചേരാൻ കഴിയും. വെറും ശാരീരികഘടനയെ കേന്ദ്രമാക്കിക്കൊണ്ടുള്ള പരിമിതമായ അഹംബുദ്ധിയെ അതിവൎത്തിക്കുന്ന സാന്മാൎഗ്ഗികവും ആത്മീയവുമായ വളച്ച്യാണിതു്. ഇതിനെ ഇരുപതാം ശതകത്തിലെ ജീവശാസ്ത്രം ഗണ്യമായ താന്ത്രികമൂല്യമുൾക്കൊള്ളുന്ന പ്രകൃതിയുടെ സൗകൎയ്യപ്രദമായഒരു താല്ക്കാലിക വിമോഹനപദ്ധതിയായിമാത്രം വീക്ഷിക്കുന്നു. (എച്ച്. ജി. വെൽസ്, ജി. പി. വെൽസ്, ജൂലിയൻ ഹക്സ്ലി എന്നിവർ രചിച്ച 'ദി സയൻസ് ഓഫ് ലൈഫ്' എന്ന ഗ്രന്ഥത്തിലെ 878-ാം പേജ് നോക്കുക.)

അത്തരം ആത്മീയവളൎച്ച്യിൽക്കൂടി പതനം പതനമായി മനുഷ്യൻ പ്രകാശിപ്പിക്കുന്നതു് എല്ലാററിൻെറയും സത്തയായ തൻെറ യഥാൎത്ഥസത്തയെയാണ്. ഈ വളൎച്ച്‌ വന്നു കഴിഞ്ഞാൽ വ്യക്തിത്വം വ്യക്തിപ്രഭാവമായി വളരുന്നു. ജൂലിയൻ ഹക്സ്ലി വ്യക്തികളെയും വ്യക്തിപ്രതിഭാസങ്ങളെയും നിൎവ്വചിക്കുന്നതു് ഇപ്രകാരമാണ്: (തെയിൽ ഹാഡ്ഡീചാർഡിൻെറ 'ദി ഫിനോമിനൻ ഓഫ് മാൻ' എന്ന പുസ്തകത്തിലെ മുഖവുരയിൽ 20-ാം പേജ് നോക്കുക.)

''സ്വന്തം ജൈവപരമായ വ്യക്തിത്വത്തിനെ അതിക്രമിച്ചുകൊണ്ടു് ബോധപൂൎവ്വമായ സാമൂഹ്യപങ്കാളിത്തത്തിലേയ്ക്ക് ഉയൎന്ന വ്യക്തികളാണ് വ്യക്തിപ്രഭാവങ്ങൾ.''

സമൂഹത്തിൽ മനുഷ്യൻെറ ആത്മീയവികാസത്തിന്നുള്ള പ്രാമുഖ്യം ഇതാണ്. അത്തരം വിദ്യാഭ്യാസം മാനസികസാമൂഹ്യപരിണാ

മത്തിന്റെ രാജപാതയിലേയ്ക്കു് വ്യക്തിയെ എത്തിക്കുമെന്നാണു് പ്രതീക്ഷിക്കപ്പെടുന്നതു്. ഇന്നു് അതിന്റെ സ്ഥാനത്തു് അവന്നു് പ്രകൃതി സമ്മാനിച്ച ബൗദ്ധികഘടനയെ ഉപയോഗിച്ചുകൊണ്ടു് സാവധാനത്തിലും അത്യാവശ്യസമയമെട്ടുത്തും അവന്റെ പരിണാമം സാധിക്കുന്നതിന്നു് പകരം അവന്റെ പരിണാമപ്രക്രിയയെ സഹായിക്കുന്ന ഏതു കരണങ്ങളും ത്വരിതഗതിയിൽ സൃഷ്ടിക്കാൻ അതുപയോഗിച്ചുകൊണ്ടു് അവന്നു് കഴിയുന്നു.

## 12 മനുഷ്യപരിണാമത്തിന്റെ മാനദണ്ഡം: വണ്ണവും എണ്ണവും

മാനസികസാമൂഹ്യപരിണാമത്തിൽക്കൂടിയുള്ള എല്ലാ ആത്മീയ വികാസങ്ങളും ഒരാളുടെ വ്യക്തിപ്രഭാവത്തിലെ ത്യാഗം, സേവനം എന്നീ രണ്ടു് മൂല്യങ്ങളുടെ സ്വാധീനത്തെ വെളിപ്പെടുത്തുന്നു. നിഷേധാത്മകമായി അതു് തന്റെ ജൈവപരമായ വ്യക്തിത്വത്തിൽ കുടുങ്ങിക്കിടക്കുന്ന ചെറിയ അഹംഭാവത്തിന്റെ ത്യാഗമാണു്. വിധായകമായി പറയുകയാണെങ്കിൽ അതു് എല്ലാററിന്റെയും ജീവനായ അനന്തമായ ആത്മാവിന്റെ പ്രകാശനവും അതിന്റെ രാജമാർഗ്ഗമെന്ന നിലയിലുള്ള സേവനമനോഭാവത്തിന്റെ പ്രകാശനവുമാണു്. ജൈവപരമായ അതിർത്തിക്കപ്പുറം എത്താത്ത ആത്മീയവളർച്ചയുടെ അഭാവവും തൽഫലമായി വ്യക്തിപരമോ സംഘപരമോ ആയ താല്പര്യത്തെ ദേശീയമായ നന്മയ്ക്കുവേണ്ടി അടിയറവെയ്ക്കാനുള്ള കഴിവുകേടും മതശാസ്ത്രത്തെ നിർവ്വീര്യമായ ഭക്തിയായി മാററിനിർത്തിയ ദുഃസ്ഥിതിയുമാണു് ഭാരതീയസമുദായത്തെ ക്ഷയിപ്പിച്ചതും വിദേശശക്തികളുടെ ആക്രമണത്തിന്നും നിന്ദയ്ക്കും അതിനെ പാത്രമാക്കിയതും. ഇന്നു് നമ്മുടെ രാഷ്ട്രം ത്യാഗം, സേവനം എന്നീ ആത്മീയവും സാന്മാർഗ്ഗികവുമായ മൂല്യങ്ങളെ ഉറപ്പുവരുത്തേണ്ടതുണ്ടു്. ഈ സത്യത്തിലേയ്ക്കു് നമ്മുടെ ശ്രദ്ധയെ ക്ഷണിച്ചുകൊണ്ടു് വിവേകാനന്ദൻ തന്റെ 'രാഷ്ട്രത്തോടുള്ള ആഹ്വാനം' എന്ന ഗ്രന്ഥത്തിലെ 79-ാം പേജിൽ ഇപ്രകാരം പറയുന്നുണ്ടു്.

'ആര്യൻരാഷ്ട്രങ്ങളുടെ ഏററത്തിലും ഇറക്കത്തിലും ഇന്ത്യ കിടക്കേണമെന്നതിന്നു് വല്ല കാരണവും നിങ്ങൾക്കു് നല്ലാനാകുമോ? ബുദ്ധിപരമായ കാര്യത്തിൽ അവർ പിറകിലാണോ? വൈഭവത്തിന്റെ കാര്യത്തിൽ ആക്കെങ്കിലും കീഴെയാണോ? ഇന്ത്യയുടെ കലകൾ, ഗണിതശാസ്ത്രം, ദർശനങ്ങൾ എന്നീ രംഗങ്ങളിലേയ്ക്കു് നിങ്ങൾ നോക്കു. അവയിലുള്ള വൈഭവത്തിന്നു് നേരെ നിങ്ങൾ തലകുലുക്കേണ്ടിവരും. ആകപ്പാടെ ആവശ്യമായിട്ടുള്ളതു് അവളെ ദീർഘകാലമായുള്ള മോഹനിദ്രയിൽനിന്നുണർത്തി രാഷ്ട്രപരമ്പരയിൽ

അവൾക്കുള്ള യഥാർത്ഥസ്ഥാനത്തു് അവളെ പ്രതിഷ്ഠിക്കുകയെന്നുള്ളതാണു്. ത്യാഗവും സേവനവുമാണു് ഭാരതത്തിന്റെ ദേശീയ ആദർശങ്ങൾ. ആ മാർഗ്ഗങ്ങളിൽ അവളെ തീവ്രമായി ഉത്സാഹിപ്പിക്കുക. മറ്റെല്ലാം തനിയേ വന്നുചേർന്നുകൊള്ളും.''

മനുഷ്യജീവിതത്തിന്റെ ഗുണപരമായ എല്ലാററിന്റെയും പശ്ചാത്തലത്തിൽ സനാതനധർമ്മങ്ങളായ ഈ അനശ്വരമൂല്യങ്ങളാണുള്ളതു്. ഇത്തരം ഗുണപരമായ എല്ലാ പുരോഗതികളും ജീവിതത്തിന്റെ ഹൃദയസൗന്ദര്യത്തിൽ അലിഞ്ഞുചേർന്നിരിയ്ക്കുന്നു. അതേ സമയത്തു് ജീവിതത്തെ ജൈവഘടനയുടെയും ഇന്ദ്രിയപരതയുടെയും അടിമത്തത്തിൽനിന്നു് ആത്മീയസ്വാതന്ത്ര്യത്തിലേയ്ക്കു് അതിക്രമിപ്പിയ്ക്കുകയും ചെയ്യുന്നു.

മനുഷ്യഘട്ടത്തിന്റെ മുമ്പേയുള്ള പരിണാമത്തിന്റെ മാനദണ്ഡം എണ്ണത്തിലുള്ള വർദ്ധനവാണു്. എന്നാൽ മനുഷ്യഘട്ടത്തിലെ പരിണാമത്തിൽ എണ്ണത്തിന്റെ സ്ഥാനം ഗുണം കൈവശപ്പെടുത്തുകയും അതു് പ്രബലമായ മാനദണ്ഡമായി നിലനിൽക്കുകയും ചെയ്യുന്നുവെന്നതാണു് 20-ാം ശതകത്തിലെ ജീവശാസ്ത്രത്തിന്റെ സിദ്ധാന്തം. 'ഡാർവിന്നുശേഷമുള്ള പരിണാമം' എന്ന ഗ്രന്ഥത്തിലെ ഒന്നാം വോള്യം 17-ാം പേജിൽ സർ ജൂലിയൻ ഹക്സ്‌ലി ഇപ്രകാരം പറയുന്നു:

''അതിനാൽ മനുഷ്യൻ അതീവ പ്രാമുഖ്യമർഹിക്കുന്നു. ഇവിടെയും അവിടെയും സ്ഥിതിചെയ്യുന്ന വ്യാപകമായ പ്രപഞ്ചപദാർത്ഥങ്ങളുടെയും അതിലടങ്ങിയ ഊർജ്ജത്തിന്റെയും നിലനില്പു് ഗുണപരമായും സമ്പന്നമായും നിലനിൽക്കുന്ന മനസ്സിലേയ്ക്കു് തിരിയുന്ന പ്രവണത കാണിയ്ക്കുന്നുണ്ടെന്നുള്ളതിനെ അവൻ ഓർമ്മിപ്പിക്കുകയാണു്. അതിലുപരി മനസ്സിന്റെ പ്രാമുഖ്യത്തെയും പരിണാമപ്രക്രിയയുടെ സർവ്വാശ്ലേഷകസ്വഭാവത്തെയും അതു് തെളിയിക്കുകയും ചെയ്യുന്നു.''

വീണ്ടും അതേ പുസ്തകം മൂന്നാം വോള്യം 257-ാം പേജിൽ അദ്ദേഹം പറയുന്നു:

''ഞാൻ ഗുണത്തെപ്പററി പറഞ്ഞുവല്ലോ. സംഖ്യാപരമായ വർദ്ധനവിന്റെയും ഐകരൂപ്യത്തിന്റെയും സ്ഥാനത്തു് ഗുണത്തിന്നും സമ്പന്നതയ്ക്കും പ്രാമുഖ്യം നല്കണമെന്നതാണു് നമ്മുടെ പുതിയ വിശ്വാസസമ്പ്രദായത്തിന്റെ ആശയം.''

ഈ പുതിയ വിശ്വാസസമ്പ്രദായത്തിന്നു് പകരമായുള്ള ഭൗതികമായ പ്രയോജനത്തെക്കുറിച്ചു് ചർച്ചചെയ്തുകൊണ്ടു് അതേ പുസ്തകം 259-ാം പേജിൽ ഹക്സ്‌ലി പറയുന്നു:

''മനുഷ്യന്റെ ഭാഗധേയം മനുഷ്യരാശിക്ക് കൂടുതൽ പൂർത്തീകരണം നല്കുകയും മനുഷ്യസമുദായത്തിന് പൂർണ്ണമായ നേട്ടങ്ങൾ കൈവരുത്തുകയും ചെയ്യുകയെന്നതാണ് എന്ന് നാം യഥാർത്ഥത്തിൽ വിശ്വസിക്കുന്നുവെങ്കിൽ ഔപചാരികമായ അർത്ഥത്തിലുള്ള പ്രയോജനം അപ്രധാനമായിത്തീരും. ഭൗതികോല്പാദനങ്ങളുടെ അളവിന്റെ വർദ്ധനവ് തീർച്ചയായും മനുഷ്യന്റെ പ്രാഥമിക കാര്യങ്ങളുടെ സംതൃപ്തിയുടെ അടിസ്ഥാനശിലയാകും. എന്നാൽ അത് ഒരളവ് വരെ മാത്രം. പാനോത്സവത്തിൽനിന്ന് ലഭിക്കുന്ന കലോറികളുടെയോ ടെലിവിഷൻ സെററുകളുടെയോ അലക്കയന്ത്രങ്ങളുടെയോ സംഖ്യ ഒരളവുകഴിഞ്ഞു് വർദ്ധിക്കുന്നതു് അനാവശ്യമാകുമെന്നു മാത്രമല്ല ദോഷവുംകൂടിയാണ്. ഭൗതികോല്പാദനങ്ങളുടെ അളവ് ഒരു ലക്ഷ്യത്തിലേക്കുള്ള മാർഗ്ഗം മാത്രമാണ്. അതിനാൽ അതു് ലക്ഷ്യം തന്നെയല്ല ''

ഗുണമെന്നതു് ഒരു മൂല്യസങ്കല്പമാണ്. മൂല്യങ്ങൾ ഭൗതികങ്ങളോ യാന്ത്രികങ്ങളോ അല്ല, ആത്മീയമാണ്. ഭൗതികത്വത്തെക്കുറിച്ചുള്ള യുദ്ധാനന്തര മോഹഭംഗത്തെ വെളിവാക്കിക്കൊണ്ടു് 'സമൂഹത്തിൽ ശാസ്ത്രത്തിന്റെ സ്വാധീനം' എന്ന ഗ്രന്ഥത്തിലെ 77_ാം പേജിൽ ബർട്രാൻറ് റസ്സൽ പ്രതിഷേധസൂചകമായി പ്രസ്താവിക്കുന്നതു് നോക്കുക:

''യന്ത്രം ചെകുത്താന്റെ ഒരു പുതിയ രൂപവും അതിന്റെ ആരാധന ആധുനികപൈശാചികത്വവുമാണ്. മറെറന്തും യാന്ത്രികമാവാം. എന്നാൽ മൂല്യങ്ങളങ്ങനെയല്ല. ഒരു രാഷ്ട്രീയദാർശനികനും വിസ്മരിക്കാൻ പാടില്ലാത്ത വസ്തുതയാണിതു്.''

പരിണാമം പ്രദാനംചെയ്ത ഏററവും വിലപിടിച്ച മൂല്യം മനുഷ്യാത്മാവിന്റെ സ്വാതന്ത്ര്യമെന്നതാണ്. എല്ലാ വിദ്യാഭ്യാസത്തിന്റെയും മതത്തിന്റെയും, ഒരു ജനാധിപത്യത്തിൽ പ്രത്യേകിച്ചും പ്രാഥമികലക്ഷ്യം അതിനെ വികസിപ്പിക്കുകയെന്നതാണ്. ഈ മൂല്യത്തിന്റെ വികാസം സമ്പാദിക്കുന്നതിന്നു് മുമ്പുള്ള ഒരു നിസ്സാരമായ ഭാഗം മാത്രമാണ് ഭൗതികമായനേട്ടങ്ങളും പ്രേരണകളും. ''ഒരു പാനോത്സവത്തിൽനിന്ന് ലഭിക്കുന്ന കലോറികളും ടെലിവിഷൻ സെററുകളും അലക്കയന്ത്രങ്ങളും ഒരാൾക്ക് ഒരളവിലധികമായാൽ അനാവശ്യവും ദോഷവുമാണ്.'' എന്ന് പ്രസിദ്ധ ജീവശാസ്ത്രജ്ഞനായ ജൂലിയൻ ഹക്സ്‌ലി മുമ്പ് പ്രസ്താവിച്ചതു് അനുസ്മരിക്കുക.

## 13 ചലനാത്മകമായ ആത്മീയതയും വളച്ചുമുട്ടിയ ഭക്തിയും

അളവിനെ ആശ്രയിച്ചുള്ള സംതൃപ്തി ഒരതിർത്തിവരെ എത്തിക്കഴിഞ്ഞാൽ മനുഷ്യൻ പിന്നെ ഗുണപരമായ നിലവാരം ഉയർത്താനാണ് ശ്രമിക്കേണ്ടതു്. അവൻ അങ്ങനെ ചെയ്യുന്നില്ലെങ്കിൽ ഇന്നു് ശാസ്ത്രവും എക്കാലത്തും മതവും താക്കീതു് നല്കിയതുപോലെ അവൻ ശാരീരികമായും ജൈവപരമായും എപ്പോഴും നിശ്ചലാവസ്ഥയിലായിത്തീരും. നിശ്ചലതയെന്നാൽ ആത്മീയമായ മരണമെന്നർത്ഥം. 'എല്ലാ വികാസവും ജീവിതമാണു് എല്ലാ സങ്കോചവും മരണവുമാണു്'' എന്നു് വിവേകാനന്ദൻ പറയുന്നു. ഇന്ദ്രിയതലത്തിലുള്ള നിശ്ചലത സംസാരത്തിന്റെ അഥവാ ലൗകികത്തിന്റെ രോഗമാണെന്നു് വേദാന്തം പറയുന്നു. അതുപോലെ മനുഷ്യരാശിയുടെ എല്ലാ മതപരമായ പാരമ്പര്യങ്ങളും. ശ്രീരാമകൃഷ്ണൻ ഈ പാരമ്പര്യങ്ങളുടെ വിജ്ഞാനത്തെ ഇപ്രകാരം ഒരു സൂക്തത്തിൽ സംഗ്രഹിച്ചിരിക്കുന്നു:

'ഈ ലോകത്തിൽ ജീവിക്കുന്നതിൽ യാതൊരു തരക്കേടുമില്ല. എന്നാൽ ലോകത്തെ നിന്നിൽ ജീവിക്കാനനുവദിക്കരുതു്.'

ഈ ലോകത്തിലല്ലാതെ നാം മറ്റെവിടെ ജീവിക്കാനാണു് ? ദൈവം അവതാരമെടുക്കുമ്പോഴൊക്കെപ്പോലും ഈ ലോകത്തിൽത്തന്നെ ജീവിക്കേണ്ടിവരുന്നു. എന്നാൽ ലൗകികാസക്തി മനുഷ്യനിൽ പ്രവേശിച്ചാൽ അവൻ ജൈവനിലവാരത്തിൽത്തന്നെ വികാസം പ്രാപിക്കാതെ നില്ക്കുന്നു. അവന്റെ ജീവശക്തി അവനിലേയ്ക്കു തന്നെ പിന്തിരിഞ്ഞൊഴുകുന്നു. സർഗ്ഗാത്മകത നഷ്ടപ്പെടുന്നതിന്റെ സൂചനയാണിതു്. ഇതാണു് ലൗകികതല്പരത. അതിന്റെ ദുഷ്യഫലങ്ങളാകട്ടെ സ്വാർത്ഥം, അല്പത്വം, ചൂഷണം, വ്യവഹാരം, സംഘർഷം എന്നിവയാണു്. ഉചിതമായ ഒരു ഉദാഹരണത്തിൽക്കൂടി ഈ സത്യത്തെ ശ്രീരാമകൃഷ്ണൻ പ്രകാശിപ്പിച്ചിരിക്കുന്നു:

'ഒരു വള്ളം വെള്ളത്തിൽ കിടക്കണം വള്ളത്തിന്റെ യഥാർത്ഥസ്ഥാനമതാണു്. എന്നാൽ വെള്ളം വള്ളത്തിൽ കയറിക്കൂടാ. കാരണം വെള്ളത്തിന്റെ യഥാർത്ഥസ്ഥാനമല്ല അതു്. അങ്ങനെയായാൽ വള്ളം മുന്നോട്ടു് പോവുകയില്ല. അതുകൊണ്ടുദ്ദേശിച്ചതെന്താണോ ആ ഒഴുകിപ്പോക്കു് അതിന്നു് അസാദ്ധ്യമാകുന്നു.'

ഭാരതം അവളുടെ മഹാത്മാക്കളായ ആത്മീയഗുരുക്കന്മാരിൽ നിന്നു് നേടിയ ചലനാത്മകആത്മീയതയുടെ സന്ദേശമിതാണു്. വേദോപനിഷത്തുക്കളുടെ കർത്താക്കളായ മുനിമാർ മുതൽ ഭഗവദ് ഗീതവഴി ശ്രീകൃഷ്ണനും ബുദ്ധൻ മുതൽ ശ്രീശങ്കരൻവരേയും മദ്ധ്യകാല

ത്തു് ഗുരുനാനക്കു് മുതൽ മററു് ഋഷിമാർവരേയും നമ്മുടെ ഇക്കാല ത്തു് രാമകൃഷ്ണവിവേകാനന്ദന്മാർവരേയും ആ സന്ദേശം ഭാരതം സ്വീകരിച്ചു പോന്നു. മതത്തെപ്പററി കൂടുതൽ ഊന്നിപ്പറയുന്ന ഹിന്ദു ക്കളുടെയും സിക്കുകാരുടെയും മുസ്ലീങ്ങളുടെയും ക്രിസ്ത്യാനികളുടെയും നിർജ്ജീവമായ ഭക്തിയിൽനിന്നു് വളരെ വ്യത്യസ്തമാണിതു്. ആത്മീ യമായ ദാരിദ്ര്യവും ആത്മീയമായവളർച്ചയ്ക്കു് വേണ്ട പോഷണം ലഭി ക്കായ്കയും മൂലം ആ ഭക്തി ശരിയായ സ്വഭാവഫലങ്ങളുളവാക്കാതെ സാമൂഹ്യമായ ഭിന്നത സൃഷ്ടിക്കുന്ന ഒരു ശക്തിയായിത്തീർന്നിരിക്കു ന്നു. ബാഹ്യമായ ആർഭാടങ്ങളും അതിരു കടന്ന ബഹളങ്ങളും ആന്ത രമായ ഈ ആത്മീയദാരിദ്ര്യത്തെ കാണിക്കുകയാണു് ചെയ്യുന്നതു്. ശ്രീരാമകൃഷ്ണൻ ഇത്തരം നിർജ്ജീവഭക്തിയുടെ ആത്മീയമായ നിഷ്ഫല തയെക്കുറിച്ചു് ഒരു ചെറുകഥയിൽക്കൂടി ഉദാഹരിച്ചുകാണിച്ചിരി ക്കുന്നു:

'ചന്ദ്രികാചർച്ചിതമായ ഒരു നിശയിൽ ഒരുകൂട്ടം കുടിയന്മാർ ഒരു മദ്യഷാപ്പിൽകയറി മൂക്കററം കുടിച്ചു. അനന്തരം അവർ അടുത്തുള്ള ഒരു തടാകത്തിൽ ഒരു തോണി നങ്കൂരമിട്ടതു് കണ്ടു. ആ മനോഹര രാത്രിയിൽ ഒരു വള്ളംകളി ആസ്വദിച്ചു കളയാമെന്നവർ നിശ്ചയി ച്ചു. അവർ തടാകത്തിലേയ്ക്കു് കുതിച്ചു് തോണിയിൽ കയറി. ഉടനെ ശക്തമായി തുഴയുവാനും തുടങ്ങി. രാത്രി മുഴുവൻ ഇതു് തുടന്നു. നേരം പുലർന്നപ്പോഴും കുടിച്ച ലഹരിയെല്ലാം വിട്ടുമാറിക്കഴിഞ്ഞ സമ യത്തു് തങ്ങൾ കയറിയ തോണി കരയിൽനിന്നു് ഒരിഞ്ചുപോലും മുന്നോട്ടു് പോയിട്ടില്ലെന്നു് കണ്ടു് അവർ ആശ്ചര്യപ്പെട്ടു. ലഹരി യിൽ അവർ തുഴയുന്നതിന്നുമുമ്പു് നങ്കൂരം എടുത്തു മാററാൻ അവർ മറന്നു പോയിരുന്നു.'

ഇത്തരം ഭക്തി മതത്തിൻെറ ശാസ്ത്രമോ മനുഷ്യൻെറ ആത്മീയ വികാസത്തിൻെറയും പൂർത്തീകരണത്തിൻെറയും ശാസ്ത്രവും കലയുമോ അല്ല. വെറും മതത്തിൻെറ സാമൂഹ്യരാഷ്ട്രീയപ്രകാശനിയമത്തിൽ നി ശ്ചലമാക്കുകയും ഛിദ്രിപ്പിക്കുകയും ചെയ്യുന്നതും ലൗകികമായ ഭക്തി കുറെക്കൂടി വ്യക്തമായിപ്പറഞ്ഞാൽ ഭക്തിയുടെ നിറം കലർത്തിയ ലൗ കികാസക്തി കലർന്ന മററു വിശ്വാസപ്രമാണങ്ങളിൽ നിന്നു് വേർതി രിഞ്ഞ ഒരു നിർജ്ജീവവിശ്വാസസംഹിതയോ ആയിരിക്കും. ഗുരുനാ നാക്കും മററു് ആത്മീയഗുരുക്കന്മാരും അത്തരം ഭക്തിയുടെ ചങ്ങലയിൽ നിന്നു് മനുഷ്യരാശിയെ മുക്തമാക്കി ശക്തിമത്തായ ആത്മീയതയാ ക്കി ആ ഭക്തിയെ മാററുവാൻ പ്രയത്നിക്കുകയും ചെയ്യുവരാണു്. അത്ത രത്തിലുള്ള എല്ലാ നിശ്ചലമതങ്ങളെയും കുറിച്ചു് 1895_ൽ വിവേകാ നന്ദൻ അമേരിക്കയിൽ നിന്നയച്ച ഒരു കത്തിൽ (ലെറേറർസ് ഓഫ് സ്വാമി വിവേകാനന്ദ പേജ് 211) ഇപ്രകാരം പറയുന്നു:

ഹിന്ദു, ക്രിസ്ത്യൻ എന്നീ പേരുകളെല്ലാം മനുഷ്യനും മനുഷ്യനും തമ്മിലുള്ള സാഹോദര്യത്തെ തടഞ്ഞുനിർത്തുന്ന വലിയ പ്രതിബന്ധങ്ങളാണെന്നു് എന്റെ ഗുരു പറയാറുണ്ട്. ആദ്യമായി അവയെ പൊട്ടിച്ചെറിയുവാനാണു് നാം ശ്രമിക്കേണ്ടതു്. അവയുടെ ഉത്തമമായ ശക്തികളൊക്കെ അവസ്ഥ് നഷ്ടപ്പെട്ടിരിക്കുന്നു. അതു് ഇന്നു് വിഷമയമായ ഒരു സ്വാധീനം മാത്രമായിത്തീർന്നിരിക്കുന്നു. അതിന്റെ മാസ്മരവലയത്തിൽ നമ്മളിൽപ്പെട്ട നല്ലവർപോലും പിശാചുക്കളെപ്പോലെ പെരുമാറുന്നു. നാം ഇതിനെതിരെ കഠിനമായി അദ്ധ്വാനിച്ചു് ജയിക്കേണ്ടതുണ്ട്.

## 14 മനുഷ്യവികാസം: അതിന്റെ ത്രിമുഖമാനം

ഗുരുനാനാക്കിനെപ്പോലെയുള്ള ഗുരുക്കന്മാർ മതത്തിലെ മഹാന്മാരായ വിദ്യാഭ്യാസവിചക്ഷണന്മാരായിരുന്നു. അവരീ ലോകത്തിൽ വന്നതു് മനുഷ്യന്നു് വിശ്വാസപ്രമാണങ്ങളുടെയും ശുഷ്കതത്ത്വവാദങ്ങളുടെയും ഭാണ്ഡം നല്കുവാനോ അഥവാ ഭക്തിയുടെ നിറം പിടിപ്പിച്ച ലൗകികാഭിലാഷവും തജ്ജന്യമായ ഫലങ്ങളും ഉളവാകുന്ന ഒരു പദ്ധതി നൽകുവാനോ ആയിരുന്നില്ല; മനുഷ്യരാശിയെ ചലനാത്മക ആത്മീയതയുടെ സന്ദേശത്തിൽക്കൂടി ഉയർത്തുവാനായിരുന്നു. അതിനാൽ അവരുടെ സന്ദേശത്തിന്റെ കേന്ദ്രബിന്ദു മനുഷ്യന്റെ ആത്മീയവളർച്ച അഥവാ ആത്മീയമാനത്തിലുള്ള മനുഷ്യന്റെ വികാസം ആയിരുന്നു. എല്ലാ യഥാർത്ഥവിദ്യാഭ്യാസത്തിന്റെയും കേന്ദ്രബിന്ദു കുട്ടിയുടെ തലച്ചോറിനെ ഭാരപ്പെടുത്തലല്ല; അവന്റെ മാനസികവും ബുദ്ധിപരവുമായ തലങ്ങളിലേയ്ക്കുള്ള വളർച്ചയാണു്. എല്ലാ യഥാർത്ഥ മതങ്ങളും വിദ്യാഭ്യാസവും എല്ലാ വിദ്യാഭ്യാസവും വികാസവുമാണു്. അതു് പ്രകാരം വിദ്യാഭ്യാസവും മതവും ആദ്യം മുതൽ അവസാനംവരെയുള്ള ഘട്ടങ്ങൾ ഭൗതികാതീതമായ തലങ്ങളിലേയ്ക്കുള്ള അവന്റെ വളർച്ചയിലേയ്ക്കു നയിക്കുന്നു.

ഭൗതികവളർച്ച, ബുദ്ധിപരമായ വളർച്ച എന്നീ സങ്കല്പങ്ങളെക്കുറിച്ചു് നാം വളരെയേറെ പരിചയിച്ചിരിക്കും. ഒരു കുട്ടിക്കു് ജനിച്ച ഉടനെ ഏതാണ്ടു് ഏഴു് റാത്തൽ തൂക്കമുണ്ടാകും. എന്നാൽ അമ്മയുടെ മുലപ്പാലിൽക്കൂടിയും അതിന്നുശേഷം കൂടുതൽ ഗുരുവായ ഭക്ഷണങ്ങളിൽക്കൂടിയും അതു് ശാരീരികമായി എഴുപത്തഞ്ചോ നൂറോ കിലോ തൂക്കമുള്ള ഒരു പുരുഷനോ സ്ത്രീയോ ആയിത്തീരുന്നു. ശാരീരികമായി നമുക്കു് ദൃശ്യമാകുന്ന മനുഷ്യന്റെ വളർച്ചയാണിതു്. എന്നാൽ കുട്ടിക്കു് മാനസികമായ രണ്ടാമതൊരു തലത്തിലുള്ള വളർച്ചകൂടിയുണ്ടാകുന്നുണ്ട്. ജനനം തുടങ്ങി അതിന്റെ അമ്മയിൽനിന്നും അനന്തരം കുടുംബത്തിലെ മററംഗങ്ങളിൽനിന്നും പിന്നീടു് സ്കൂളിലേയും

കോളേജിലേയും അദ്ധ്യാപകരിൽനിന്നും അവസാനമായി സുശി ക്ഷിതമായ സ്വന്തം മനസ്സിൽനിന്നും ഈ ലോകത്തിൽ ശരിക്ക് പിടികിട്ടിയ ബുദ്ധിപരമായ പക്വത പ്രാപിച്ച ഒരു മുതിന്നവനാകു ന്നതുവരെ അവന്ന് പലപടികളായി വിജ്ഞാനം ലഭിച്ചുകൊണ്ടി രിക്കുന്നു. ഇതാണ് ശാരീരികതലത്തിന്നുപരിയായി അവന്ന് ലഭിക്കുന്ന രണ്ടാംഘട്ടമായ മാനസികതലത്തിലെ വികാസം. ലോകം വിദ്യാഭ്യാസമെന്ന് വിളിക്കുന്നത് ഇതിനെയാണ്. ഭാരതീയ സമ്പ്രദായമനുസരിച്ച് കുട്ടിയുടെ ഒന്നാമത്തെ ഗുരു അമ്മയും തുടന്ന് രണ്ടാമത്തെയും മൂന്നാമത്തെയും ഗുരുക്കന്മാർ അച്ഛനുംസ്കൂളി ലേയും കോളേജിലേയും അദ്ധ്യാപകരുമാണ്. ഈ മൂന്ന് ഗുരുക്കന്മാ രുടെയും സഹായത്തിൻെറ ഫലമായി കുട്ടി ഒരു മുതിന്നവനായ തിന്നു് ശേഷം നാലാമത്തെ ഗുരു താൻതന്നെ അതായത്തു് തൻെറ സുശിക്ഷിതമായ മനസ്സുതന്നെ എന്നു് അവൻ മനസ്സിലാക്കുന്നു. ഭാര തീയ സമ്പ്രദായം അതാണ് വിശ്വസിക്കുന്നതു്. ശ്രീമദ്ഭാഗവതം (XI 12. 20) ഇതിനെ ഇപ്രകാരം പ്രകാശിപ്പിച്ചിരിക്കുന്നു:

ആത്മനോഗ്ഗുരുരാത്മൈവ പുരുഷസ്യ വിശേഷതഃ
യത്പ്രത്യക്ഷാനുമാനാഭ്യാം ശ്രേയോ/സൗ അനുവിന്ദതേ

(ഒരാളുടെ ഗുരു അയാാംതന്നെയാണ്. പ്രത്യേകിച്ചും മനുഷ്യനെ സംബന്ധിച്ചിടത്തോളം. കാരണം ശാസ്ത്രീയമാഗ്ഗത്തിൽക്കൂടിയുള്ള വസ്തുതകളുടെ പ്രത്യക്ഷനിരീക്ഷണത്തിൽക്കൂടിയും അതിനെ അടിസ്ഥാനപ്പെടുത്തിയുള്ള അനുമാനത്തിൽക്കൂടിയും അവൻ സ്വന്തം ശ്രേയസ്സ് നേടിയെടുക്കുന്നു.)

ശാരീരികവും മാനസികവും ആയ തലത്തിലുള്ള വളച്ച് മാത്ര മേ മനുഷ്യന്നുള്ളോ എന്നു് ആധുനികപാശ്ചാത്യസംസ്കാരം ചോദി ക്കുന്നു. അല്ല എന്നു് പൗരാണികവും ആധുനികവുമായ ഭാരതീയ സംസ്കാരം പറയുന്നു. ഈ സുപ്രധാനമായ വിഷയത്തെക്കുറിച്ചുള്ള ഭാരതീയ വീക്ഷണം ഇന്നത്തെ പാശ്ചാത്യസംസ്കാരത്തിലെ ഉന്ന തചിന്തകന്മാരുടെ ഹാദ്ദവും ഭക്തിപൂവ്വകവുമായ ശ്രദ്ധയെ പിടിച്ചു പററിക്കൊണ്ടിരിക്കയാണ്.

സുവ്യക്തമായ ഈ രണ്ടുതലങ്ങൾക്കുമുപരി മൂന്നാമതായി മനു ഷ്യനിൽ ആത്മീയമെന്ന വികാസത്തിൻെറ ഒരു തലം കൂടിയുണ്ടെ ന്നു് ഭാരതീയസംസ്കാരം തറപ്പിച്ചുപറയുന്നു. മററു രണ്ടിനെപ്പോലെ യും ഈ തലം സുവ്യക്തമല്ലെങ്കിലും ഇതു് മനുഷ്യൻെറ അതിപ്രധാ നവും അതുല്യവുമായ വികാസത്തിൻെറ തലമാണ്. ഈ തലത്തി ൻെറ വളച്ചയുടെ അഭാവത്തിൽ മററു രണ്ടു തലങ്ങളും വെറും ഒരു ചൂതാട്ടമായിത്തീരുമെന്നു് മാത്രമല്ല മനുഷ്യനെ പൂണ്ണതയി

ലേയ്ക്കു് നയിക്കുന്നതിന്നു് പകരം അപൂർണ്ണതയിലേയ്ക്കു് നയിക്കുന്നതുമായിരിക്കും. ഇതു് ആധുനികസംസ്കാരത്തിൽ വദ്ധമാനമായി പ്രകടിതമാകുന്നുണ്ടു്. അഭൂതപൂർവ്വമായ ബാഹ്യധനത്തിൻെറയും വിജ്ഞാനത്തിൻെറയും അധികാരത്തിൻെറയും ഈ യുഗത്തിലും ആന്തരമായ ദാരിദ്ര്യവും സാമാന്യമായ അസ്വസ്ഥതയും മനുഷ്യൻെറ മുഖത്തു് തുറിച്ചുനോക്കിക്കൊണ്ടിരിക്കുന്ന ദുരന്തം എങ്ങും ദൃശ്യമാണു്. ആധുനിക മതേതര വിദ്യാഭ്യാസത്തിൽക്കൂടി വളരുന്ന ബുദ്ധിജീവികൾ സംവേദനക്ഷമതയില്ലാത്തവരായി പണം, അധികാരം, ഭോഗലാലസത എന്നിവയൊഴിച്ചുള്ള എല്ലാ മൂല്യങ്ങളേയും നിന്ദിക്കുന്നവരായും തീന്നിരിക്കുന്നു. അത്തരം സ്ത്രീപുരുഷന്മാർ ചിലപ്പോൾ ബുദ്ധിരാക്ഷസന്മാരാകാമെങ്കിലും ധാമ്മികമായി മുരടന്മാരാണു്. വിജ്ഞാനവും ഭൗതികവുമായ സുരക്ഷിതത്വവും അവയോടൊപ്പംതന്നെ വൈകാരികമായ അസ്ഥിരതയും ആന്തരമായ അരക്ഷിതത്വവും ഇന്നു് നാം പ്രത്യക്ഷമായിക്കാണുന്നു. ഒരു ശതാബ്ദം മുമ്പു് ജീവിച്ച ഷോപ്പനോവറുടെ താക്കീതു് ഇന്നത്തെ ദുഃഖസത്യമായിത്തീന്നിരിക്കുന്നു. (The World a Will and Idea. Vol 1 Page 404)

''ആവശ്യങ്ങളുടേയും പരിചരണത്തിൻെറയും കാര്യത്തിൽ സുരക്ഷിതരായ മിക്കവാറും ആളുകളും മറെറല്ലാ ഭാരങ്ങളും തങ്ങളിൽ നിന്നു് വലിച്ചെറിഞ്ഞിരിക്കുന്നു. എന്നിട്ടു്, അവർ ഇന്നു് അവക്കു തന്നെ ഒരു ഭാരമായിത്തീന്നിരിക്കുന്നു.''

ശാരീരികവും മാനസികവുമായ ആധുനികമായ അതിപോഷണത്തിൻെറ പിന്നിൽ മനുഷ്യവ്യക്തിത്വത്തിൻെറ അഗാധതലത്തിലുള്ള പോഷകക്കുറവു് ഒളിഞ്ഞിരിപ്പുണ്ടു്. മനുഷ്യവ്യക്തിത്വത്തിനു് നിസ്തുലമായ ഈ തലത്തിലേയ്ക്കുള്ള ഉൾക്കാഴ്ച, ആധുനികമായ ഭൗതികശാസ്ത്രത്തിനോ അതിൻെറ സാമൂഹ്യശാസ്ത്രത്തിനോ ഇല്ല. അതിൻെറ പോഷണത്തിന്നും വളച്ചയ്ക്കും ഉതകുന്ന ശാസ്ത്രമോ കലയോ ഇല്ല. മറിച്ചു് ഭാരതത്തിൻെറ സവിശേഷമായ പഠനം തന്നെ ഈ രംഗത്തെക്കുറിച്ചായിരുന്നു. ഇതിനെക്കുറിച്ചുള്ള അന്വേഷണത്തിന്നുവേണ്ടി ഭാരതം അവളുടെ സാമൂഹ്യവും ഭൗതികവുമായ എല്ലാററിനേയും അവഗണിക്കുകകൂടിയുണ്ടായി. അടുത്ത ശതാബ്ദങ്ങളിൽ ഈ അവഗണനയ്ക്കു് അവൾ വമ്പിച്ച വിലകൊടുക്കേണ്ടിവന്നു. വൈദേശിക അടിമത്തവും സാമൂഹ്യമായ നിശ്ചലാവസ്ഥയും തൽഫലമായി അനുഭവിക്കേണ്ടിവന്നു. നമ്മിപ്പോൾ ആധുനിക പാശ്ചാത്യശാസ്ത്രത്തെയും ആധുനികസാമൂഹ്യരാഷ്ട്രീയവിജ്ഞാനത്തെയും സാത്മീകരിച്ചുകൊണ്ടു് നമ്മെ ഈ അപകടത്തിൽനിന്നു്

രക്ഷപ്പെടുത്തുന്നതിൽ വ്യാപൃതരായിരിക്കുകയാണ്. ഇക്കാര്യത്തിൽ നാം ഒട്ടൊക്കെ വിജയം കൈവരിച്ചിട്ടുണ്ടെങ്കിലും ധാരാളം ഇനിയും ചെയ്യുതീക്കാനുണ്ട്. ഇതു് സത്വരമായി നേടിയെടുക്കുന്നതിനുവേണ്ടി നമ്മുടെ ദേശീയസ്വഭാവത്തിൽ ശാസ്ത്രീയമായ കാര്യക്ഷമതയുടെയും ആത്മീയമായ കാര്യക്ഷമതയുടേയും രണ്ടുതരം ഊർജ്ജവിഭവങ്ങളെ സമന്വയിപ്പിയ്ക്കേണ്ടതുണ്ട്.

## 15 ഗുരുനാനാക്: നിർഭയത്വത്തിന്റെയും മൃദുലതയുടെയും ഒരു സമ്മേളനം

അതിനാൽ ആധുനികവൽക്കരണത്തിന്റെപേരിൽ മനുഷ്യന്റെ ആത്മീയപോഷണത്തിനും വളർച്ചയ്ക്കും സഹായകമായ സുപ്രധാനമായ മനുഷ്യവളർച്ചയുടെ ഈ മൂന്നാമത്തെ തലത്തിന്റെ സാങ്കേതികജ്ഞാനവും ചരിത്രപരമായി ആവശ്യമായ ശാസ്ത്രത്തിന്റെ ജ്ഞാനവും അവഗണിക്കുകയോ ഉപേക്ഷിക്കുകയോ ചെയ്യരുതു്. മനുഷ്യന്റെ ഭൗതികപ്രകൃതിയെക്കുറിക്കുന്ന ശാസ്ത്രങ്ങളുടെമേൽ മനുഷ്യ പ്രകൃതിയെക്കുറിക്കുന്ന ശാസ്ത്രങ്ങൾക്കു് വർദ്ധിച്ചതോതിൽ അംഗീകാരം ലഭിച്ചുവരുന്ന ഈ സന്ദർഭത്തിൽ പൗരാണികവും അതേ അവസരത്തിൽ അത്യാധുനികവും അതിപുരോഗമനപരവുമായ ഈ പ്രത്യയശാസ്ത്രവും ചൈതന്യവും സുപ്രധാനമാണ്. സ്നേഹവും സേവനവും മൃദുലതയും നിർഭയത്വവും വിദ്വേഷത്തെയും ചൂഷണത്തെയും കക്കശതയേയും ഭീരുത്വത്തെയും അപേക്ഷിച്ച് അനശ്വരമായ മൂല്യങ്ങളും പുരോഗമനപരമായ പ്രത്യയശാസ്ത്രങ്ങളുമായി വത്തിക്കുന്നു. ലോകത്തിലെ ആത്മീയഗുരുക്കന്മാരെല്ലാം ഈ പുരോഗമനശക്തികളുടെ മൂത്തിമദ്ഭാവങ്ങളും പ്രതിനിധികളുമാണു്. ഗുരുനാനാക്കിനെപ്പോലെയുള്ള ഗുരുക്കന്മാരിൽ സാമാന്യമായി വേറെ വേറെയായിക്കണ്ടുവരുന്ന ശക്തിയും മൃദുലതയും ധൈര്യവും സൗമ്യതയും സമഞ്ജസമായി സമ്മേളിച്ച രണ്ടു് ഗുണങ്ങളായി വത്തിക്കുന്നു. ഗീത XII 15ൽ ഒരു യഥാത്ഥ ഭക്തന്റെ സ്വഭാവങ്ങളെ വണ്ണിക്കുന്ന ഘട്ടത്തിൽ ഈ നിസ്തുലമായ സമ്മേളനത്തെ

യസ്മാന്നോദ്വിജതേ ലോകോ
ലോകാന്നോദ്വിജതേ ച യഃ

(ലോകത്തെ ഭയപ്പെടുത്താത്തവനും ലോകത്തെ ഭയപ്പെടാത്തവനും ആരോ അവൻ) എന്നു് വണ്ണിച്ചിരിക്കുന്നു.

നാം പലപ്പോഴും ശക്തിയും നിർഭയത്വവും അക്രമത്തോടും രാക്ഷസീയതയോടും ആക്രമണ സ്വഭാവത്തോടും ചൂഷണത്തോടും സഹവത്തിക്കുന്നതായിട്ടാണു് കാണുന്നതു്. അതേ അവസരം മൃദുലതയും

സൗമ്യതയും ഭയത്തോടും ദൗർബ്ബല്യത്തോടും നിസ്സഹായതയോടും ആശ്രിതത്വത്തോടും സഹവർത്തിക്കുന്നതായിട്ടാണ് കണ്ടുവരുന്നത്. ഗുരുനാനാക്കാകട്ടെ പ്രതിനിധാനം ചെയ്യുന്നത് ശക്തവും മൃദുലവും നിർഭീകവും കരുണാർദ്രവുമായ വ്യക്തിപ്രഭാവത്തെ വെളിപ്പെടുത്തി ക്കൊണ്ടുള്ള ഉന്നതമായ മാനസിക സാമൂഹ്യപരിണാമത്തെയും ആത്മീയവികാസത്തെയുമാണ്. സാർവ്വജനീനമായ പ്രേമത്തിൻെറ യും സേവനത്തിൻെറയും സ്വഭാവഫലങ്ങളാണ് ഇത് ഉളവാക്കുന്നത്. ഒരു വ്യക്തിത്വത്തിൽ ശക്തിയും മൃദുലതയും സമ്മേളിക്കുമ്പോൾ എല്ലാവരിലും അത് നിർഭയത്വത്തിൻെറ ഒരു സ്രോതസ്സായിത്തീരു ന്നു. ഒരു ജനാധിപത്യത്തിൻെറ സുസ്ഥിരത അത്തരം വ്യക്തിപ്രഭാ വങ്ങളെ ഏററവുമധികം വാർത്തെടുക്കാൻ കഴിയുന്ന വിദ്യാഭ്യാസത്തെ ആശ്രയിച്ചിരിക്കും. നമ്മുടെ വിദ്യാഭ്യാസം വിവരങ്ങൾ ശേഖരിക്കുന്നതിലുപരിയായി സ്വഭാവനിഷ്ഠ സമ്പാദിക്കുന്നതി ലാണ് കൂടുതൽ ശ്രദ്ധിക്കുന്നതെങ്കിൽ ഗുരുനാനാക്കിനെപ്പോലെ യുള്ള ഇന്ത്യയുടെ ആത്മീയഗുരുക്കന്മാരിൽനിന്ന് ലഭിക്കാവുന്ന ആവേശം ഉൾക്കൊള്ളാൻ സന്നദ്ധമായിരിക്കണം. അത്തരം ആവേ ശം നമ്മുടെ വിദ്യാഭ്യാസത്തെയോ രാഷ്ട്രത്തെയോ നമ്മുടെ ദേശീയ മതേതരത്വത്തിൻെറ ആരോഗ്യപരമായ വശങ്ങളിൽനിന്ന് മാററി നിർത്തുകയില്ല. അത് മതേതരത്വത്തെ പരുഷവും ലൗകികാ സക്തവും അല്ലാതാക്കിത്തീർക്കുകയും സമർപ്പണത്തിൻെറയും സേവന ത്തിൻെറയും ആത്മീയസദാചാരമൂല്യങ്ങൾ കുത്തിനിറച്ചുകൊണ്ട് കൂടുതൽ സാന്മാർഗ്ഗികവും ആരോഗ്യകരവുമാക്കിത്തീർക്കുകയുമാണ് ചെയ്യുന്നത്. ഇതിനെയാണ് വിവേകാനന്ദൻ മനുഷ്യനെ വാർത്തെടു ക്കുന്ന, സ്വഭാവനിഷ്ഠ പടുത്തുയർത്തുന്ന, രാഷ്ട്രനിർമ്മാണത്തിനുതകുന്ന വിദ്യാഭ്യാസമെന്നും മതമെന്നും വിശേഷിപ്പിക്കുന്നത്.

## 16 ഭാരതീയഗൃഹസ്ഥൻ ആത്മീയവളർച്ചയിൽക്കൂടി പൗരനാകണം

ഗുരുനാനാക് നമ്മുടെ ജനങ്ങളെ അവർക്ക് ലഭിച്ച വിജ്ഞാനവും ഉപജീവനത്തിന്ന് വേണ്ടിയുള്ള അറിവുകളും ആന്തരമായ ആത്മീയ വളർച്ചയ്ക്കുള്ള ഫലപുഷ്ടമായ രംഗമാക്കി മാററുന്നതിന്നും സാമാന്യ ജനങ്ങളുടെ ക്ഷേമത്തിന്നുവേണ്ടി കാര്യക്ഷമമാക്കുന്നതിന്നും ഉള്ള ഒരു ജീവിതമാക്കി മാററുന്നതിന്ന് ഉപദേശിക്കുന്നു. ഉപജീവനമാർഗ്ഗം ഒരുവശത്തും സമുദായത്തിൻെറ മുഴുവൻ ക്ഷേമം മറുവശത്തും അതായ ത് ഉപജീവനമാർഗ്ഗവും സാമൂഹ്യക്ഷേമവും ഒരുവശത്തും ആത്മീയ പോഷണം മറുവശത്തും വർത്തിക്കുന്ന രണ്ട് വെള്ളം കടക്കാത്ത അറ കളാണെന്നായിരുന്നു ഗുരുനാനാക്കിൻെറ കാലത്തുള്ള ജനങ്ങളും

ഇക്കാലത്തെ ജനങ്ങൾപോലും ധരിച്ചുവെച്ചിരുന്നതു്. ഒരു ഗൃഹസ്ഥൻ ജൈവപരവും കുടുംബപരവുമായ പരിമിതിയിലൊതുങ്ങി നില്ക്കുന്നതും സ്വന്തം കുടുംബത്തിന്റെ സേവനത്തിനും സ്നേഹത്തിനും മാത്രം ഉഴിഞ്ഞുവെക്കപ്പെടുന്നതും വെറും ലൗകികാസക്തിയാണു്. സാമൂഹ്യക്ഷേമത്തിന്നുവേണ്ടിയുള്ള അന്വേഷണവും സംസ്കാരത്തോടുള്ള അഭിലാഷവും എല്ലാററിലും അന്തര്യാമിയായി വർത്തിക്കുന്ന ദൈവത്തെക്കുറിച്ചുള്ള അന്വേഷണവും സാദ്ധ്യമാകണമെങ്കിൽ തന്റെ വംശപരിധിയിൽനിന്നും അപ്പുറത്തു് നില്ക്കുന്നവരോടും സഹാനുഭൂതിയും സ്നേഹവും സേവനവും പ്രദർശിപ്പിക്കുവാൻ ഉള്ള മനോവികാസം ആർജ്ജിക്കണം. ഇതു വഴി ഗൃഹസ്ഥൻ തന്റെ ആത്മീയവളർച്ചയിൽ കൂടി ഒരു സ്വതന്ത്രമായ സമൂഹത്തിലെ സ്വതന്ത്രനും ഉത്തരവാദിത്വബോധമുള്ളവനുമായ ഒരു പൗരനായിത്തീരുന്നു.

## 17 ത്യാഗവും സേവനവും

രാഷ്ട്രീയം സദാചാരരഹിതമായിത്തീരുമ്പോഴും തൽഫലമായി അധികാരത്തിന്നുവേണ്ടി സ്വയം പരിമിതമായിത്തീരുമ്പോഴും നിരാശാജനകമായ ഒരു പരിശ്രമമായിത്തീരുന്നു. ഒരു പൗരനിൽ ഉള്ള രാഷ്ട്രീയഘടകം സദാചാരവശവുമായി ലയിച്ചുചേരുമ്പോൾ മാത്രമേ മനുഷ്യന്റെ ആത്മീയവളർച്ചയ്ക്കും തൽഫലമായി സ്വതന്ത്രവും ഉത്തരവാദിത്വബോധമുള്ളതുമായ ഒരു വ്യക്തിപ്രഭാവത്തിന്റെ സൃഷ്ടിക്കും സമർത്ഥമാവുകയുള്ളൂ. ഒരു പൗരനിൽ സ്വാതന്ത്ര്യത്തിന്റെയും സാമൂഹ്യബോധത്തിന്റെയും രാഷ്ട്രീയമൂല്യവും ത്യാഗത്തിന്റെയും സേവനത്തിന്റെയും സദാചാരമൂല്യവും സമഞ്ജസമായി സമ്മേളിക്കുന്നതു് നമുക്കു് കാണാൻ കഴിയും. സ്വന്തം കാര്യത്തിന്റെ അതിർവരമ്പുകൾ ലംഘിച്ചുകൊണ്ടു് ആത്മീയമായ വികാസം പ്രാപിച്ച മനുഷ്യനായിത്തീരുമ്പോൾ അതിനെ പ്രകാശിപ്പിക്കുന്ന മനോഭാവവും സേവനപ്രവർത്തനങ്ങളുമാണു് അവനിൽ പ്രകാശിക്കുന്നതു്. ഇതാകട്ടെ മാനസികസാമൂഹ്യപരിണാമവും അതായതു് ആത്മീയവും സാമ്പത്തികവുമായ മനുഷ്യന്റെ വളർച്ചയും അതോടൊപ്പം അവന്റെ ശാരീരികവും മാനസികവുമായ വികാസവുമാണു്. ''മാമനുസ്മര യുദ്ധ്യ ച'' (എന്നെ സദാ അനുസ്മരിക്കുകയും ജീവിതയുദ്ധം തുടരുകയും ചെയ്യുക) എന്നു് ഗീത VIII. 7-ൽ ശ്രീകൃഷ്ണൻ അനുശാസിക്കുന്നു.

നാമവും സേവനവും (നാമജപത്തിൽക്കൂടി ദൈവത്തെ സ്മരിക്കലും സേവനംചെയ്യലും) ഒന്നായിത്തന്നെ പോകുകയും സമൂഹത്തെ ഒരു സംഘാതം അഥവാ സാർവ്വത്രികസാഹോദര്യ സംഘടന ആക്കിത്തീർക്കുകയും വേണം എന്നു് ഗുരുനാനാക് പറയുന്നു.

## 18 ശ്രുതിയേയും സ്മൃതിയേയും വിവേചിച്ചറിയേണ്ട തിൻെറ ആവശ്യകത

മററു മനുഷ്യർക്കു വേണ്ടി സമൂഹത്തിൻെറ ക്ഷേമത്തെ ലക്ഷ്യമാക്കി സേവനം ചെയ്യുന്ന സദാചാരവളച്ചയിൽനിന്നാണ് ആത്മീയ വികാസം ആരംഭിക്കുന്നതു്. എല്ലാവരിലും അന്തര്യാമിയായിവത്തിക്കുന്ന ഈശ്വരനു സമപ്പിക്കുന്ന നിലയിൽ ഒരു ആരാധനയായി സേവനത്തെ കാണുമ്പോൾ അതു് സമുന്നതമായ ആത്മീയനിലയിലേക്കുയരുന്നു. ഈ രണ്ടാംഘട്ടത്തിൽ കണ്ണടച്ചുകൊണ്ടു് ഈശ്വരനെ ധ്യാനിക്കുകയും കണ്ണു് തുറന്നുകൊണ്ടു് ഈശ്വരനാമങ്ങൾ സങ്കീത്തനം ചെയ്യുകയും ചെയ്യുന്നതോടുകൂടി ആത്മീയവികാസം ത്വരിതഗതിയിലായിത്തീരുന്നു. അത്തരം ആരാധന വ്യക്തിപരമായോ കൂട്ടായോ ആവാം. വ്യക്തിസ്വഭാവങ്ങൾക്കനുസൃതമായ മാററങ്ങളോടും കൂട്ടിച്ചേക്കലുകളോടുംകൂടിയുള്ള ലോകമതങ്ങളുടെ പാരമ്പര്യത്തിലെ ശ്രുതിഭാഗങ്ങൾ ഇവയാൽ രൂപീകൃതമാകുന്നു. എന്നാൽ ഇവയെല്ലാം ചലനാത്മകമായ ആത്മീയതയുടെ സുപരീക്ഷിതമായ സാങ്കേതികജ്ഞാനമാകുന്നു.

ഗുരു ഒരിക്കലും തൻെറ സ്വന്തം വിഭാഗത്തിന്നുമാത്രം സേവനം ഒതുക്കിനിത്താനാവശ്യപ്പെടുന്നില്ല. അതാകട്ടെ ചരിത്രപരമായ സാഹചര്യത്തിൻെറ ഫലമായി പിന്നീടുണ്ടായതാണു്. ഒരു വിഭാഗത്തിന്നുവേണ്ടിയുള്ള അത്തരം സേവനപരിമിതി ഒരു വിശ്വാസപ്രമാണത്തിൻെറ മതത്തിലേക്കുള്ള മാഗ്ഗമാണു്. എന്നാൽ നാനാക്കിനെപ്പോലുള്ള ഗുരുക്കന്മാർ അവതരിച്ചതു് ഒരു പ്രത്യേകവിശ്വാസപ്രമാണത്തിലോ വിഭാഗത്തിലോ മനുഷ്യനെ തളച്ചിടാനല്ല. അവനു് മുക്തിനല്കുന്ന ആത്മീയസന്ദേശം വഴി എല്ലാ കെട്ടുപാടുകളിൽനിന്നും സ്വതന്ത്രനാക്കുന്നതിന്നാണു്. ഒരു വെറും രാഷ്ട്രീയസന്ദേശം അതിൻെറ പരിധിയിൽ വളരെ ഇടുങ്ങിയതും ഒററപ്പെട്ടുനില്ക്കുന്നതുമായിരിക്കും. എന്നാൽ യഥാത്ഥമായ ആത്മീയമോ സാന്മാഗ്ഗികമോ ആയ സന്ദേശം അയൽപക്കത്തേക്കുള്ള തടസ്സങ്ങളെ ഛിന്നഭിന്നമാക്കുകയും അതിനെ അതിലംഘിച്ചുകൊണ്ടു് സാവ്വജനീനവും മാനുഷികവുമായ വ്യാപ്തിയിലേക്കെത്തുകയും ചെയ്യുന്നു. മതം രാഷ്ട്രീയത്തിന്നു് അധീനമായിവരുമ്പോൾ അതൊരു പരിമിതമായ വിശ്വാസപ്രമാണമോ വിഭാഗമോ ആയിത്തീന്നുപോകുന്നു. ഇന്ത്യയിൽ ഒരു കൂട്ടം ചരിത്രസാഹചര്യങ്ങളിൽ അനുവദനീയവും മറെറാരുകൂട്ടം സാഹചര്യങ്ങളിൽ തികച്ചും അപ്രസക്തവും ദ്രോഹകരവുമായ വഗ്ഗീയതയെന്നു് വിളിക്കപ്പെടുന്നതു് ഇതിനെയാണു്.

ഒരുവശത്തു് സാർവ്വത്രികമായ ആത്മീയസന്ദേശവും മറുവശത്തു് സാമൂഹ്യരാഷ്ട്രീയനിബന്ധനങ്ങളുടെ ഫലമായി ഒരു പ്രത്യേകവിഭാഗത്തിലും വിശ്വാസത്തിലും കൂടിയുള്ള അതിന്റെ പരിമിതമായ പ്രകടനവും തമ്മിലുള്ള ഈ വ്യത്യാസത്തെയാണു് ഭാരതത്തിന്റെ ആത്മീയപാരമ്പര്യം ശ്രുതിയെന്നും സ്മൃതിയെന്നും വിളിക്കുന്നതു്. ശ്രുതി അനശ്വരവും എക്കാലത്തേയ്ക്കുമുള്ളതും സ്മൃതി താല്ക്കാലികവും പ്രത്യേക കാലഘട്ടത്തിലേയ്ക്കും ചരിത്രസാഹചര്യങ്ങളിലേയ്ക്കും മാത്രം ബാധകമായതുമാണു്. സ്മൃതികൾ കാലഹരണപ്പെട്ടുകഴിഞ്ഞാൽ അവയെ മാററുകയും തൽസ്ഥാനത്തു് പുതിയ സാഹചര്യങ്ങൾക്കനുസൃതമാകുന്ന സ്മൃതികൾ രൂപപ്പെടുത്തുകയും ചെയ്യേണ്ടതാണു് ഈ പ്രക്രിയയാണു് മതത്തെ സമൂഹത്തിലെ പുരോഗമനശക്തിയായി എന്നെന്നും നിലനിർത്തുന്നതു്. ഈ പ്രക്രിയ എവിടെ ഇല്ലാതാകുന്നുവോ അവിടെ ബന്ധപ്പെട്ട മതം കാലവുമായി പൊരുത്തപ്പെടാത്തതായിത്തീരുകയും ആ മതത്തിന്റെ അനുയായികളുടെ വ്യക്തിപ്രഭാവത്തെ പ്രൊക്രൂസ്റ്റ് എന്ന ഗ്രീക്കു് രാക്ഷസൻ പിടിച്ചു് കിടക്കയിൽ കിടത്തി അതിനനുസരിച്ചു് ഒരാളെ വലിച്ചു് നീട്ടുകയോ വെട്ടിച്ചുരുക്കുകയോ ചെയ്യുന്നതുപോലെ വികൃതമാക്കുകയും ചെയ്യുന്നു. മതമാകട്ടെ അത്തരം ഒരു കിടക്കയായിത്തീരുന്നു. ഇതൊക്കെ സംഭവിക്കുന്നതു് സാർവ്വത്രികമായ ശ്രുതി കാലഹരണപ്പെട്ട സ്മൃതിയുടെ അധീശാധികാരത്തിൽ വരുന്നതുകൊണ്ടാണു്. സാമാന്യമായി എല്ലാ സ്മൃതികളെക്കുറിച്ചും ശ്രീരാമകൃഷ്ണന്റെ ഈ അഭിപ്രായം ഭാരതത്തിന്റെ ഈ ആശയത്തെ പ്രകടമാക്കുന്നു:

'മുഗളനാണ്യങ്ങൾക്കു് ഈസ്റ്റിന്ത്യാകമ്പനിയുടെ കീഴിൽ വിലയില്ല.' ടോയിൻബിയുടെ 'ഒരു ചരിത്രകാരന്റെ മതത്തിലേയ്ക്കുള്ള സമീപനം' (പേജ് 262–64) എന്ന ഗ്രന്ഥത്തിൽ ഈ ഭാരതീയആശയത്തിന്റെ പ്രതിദ്ധ്വനി കേൾക്കാം.

'ഇപ്രകാരം നമ്മുടെ കാലത്തെ ഈ സമുദായത്തിൽ സാമൂഹ്യവും ആത്മീയവുമായ സാഹചര്യങ്ങൾക്കനുസരിച്ചു് മനുഷ്യരാശിയുടെ മതപാരമ്പര്യത്തിലെ നെന്മണിയിൽനിന്നു് ഉമിയെ വേർതിരിക്കേണ്ടതു് അത്യാവശ്യമായി വന്നിരിക്കുന്നു....

'എല്ലാ ഉന്നതമതങ്ങളുടെയും ജീവിതത്തിൽ അവയുടെ ചരിത്രപരമായ വിളവുകൾ ശുദ്ധനെന്മണികളല്ലാത്തതുകൊണ്ടു് ഈ നെല്ലും പതിരും വേർതിരിക്കൽ ഒടുങ്ങാത്ത ഒരു പ്രക്രിയയായിരിക്കുന്നു. ഈ ഓരോ ഉന്നതമതങ്ങളുടെ പാരമ്പര്യങ്ങളിൽ രണ്ടുതരം ചേരുവകൾ നമുക്കു കാണാം; ആവശ്യമായ ഉപദേശങ്ങളും സത്യങ്ങളും, അത്യാവശ്യമല്ലാത്ത ആചാരങ്ങളും നിർദ്ദേശങ്ങളും.

'ഈ ആവശ്യമായ സത്യങ്ങളും ഉപദേശങ്ങളും എക്കാലത്തും ഏതു സ്ഥലത്തും സാധുവാണ്. ഇതുവരെയുള്ള മനുഷ്യന്റെ അനുഭവങ്ങൾ കറുത്തകണ്ണടയിൽക്കൂടി നമുക്ക് കാണാൻ കഴിയുന്നതുവരെ അവയ്ക്ക് സാധുത്വമുണ്ട്....എന്നാൽ അതേ അവസരത്തിൽ ആ ഉന്നതമതങ്ങളെല്ലാം ചരിത്രസ്ഥാപനങ്ങളുമാണ്. സ്ഥലകാലങ്ങളിൽക്കൂടി അവ ബഹിർഗ്ഗമിച്ചുകൊണ്ടിരിക്കുന്നു. ഓരോ നിമിഷത്തിലും അവയൊരു ക്ഷേമപഥത്തിലെത്തുമ്പോൾ മനുഷ്യജീവിതത്തിന്റെ തദ്ദേശീയവും താല്ക്കാലികവുമായ സാഹചര്യങ്ങളുമായി അവ ഏററുമുട്ടിക്കൊണ്ടിരിക്കുന്നു.'

ഉന്നതമായ മതത്തിന്റെ സുസ്ഥിരവും സാർവ്വത്രികവും സാധുവുമായ സത്ത അതിന്റെ സന്ദേശം ഒരു പ്രത്യേകസമൂഹത്തിലെ അംഗങ്ങൾക്ക് സമൂഹചരിത്രത്തിന്റെ ഒരു സവിശേഷകാലഘട്ടത്തിൽ പകൻകൊടുക്കുന്നതിന്നു് നല്കേണ്ടിവരുന്ന വിലയാണ് ഈ യാദൃച്ഛികമായ വളച്ച്.'

## 19 ആധുനികഭാരതീയജ്ഞാനം

ആധുനികഭാരതീയജ്ഞാനം അതിന്റെ പുരാതനപാരമ്പര്യത്തിലെ ശ്രുതിയുമായി താദാത്മ്യം പ്രാപിക്കുന്നതിന്നും കണ്ണീരൊഴുക്കാതെ കാലഹരണപ്പെട്ട സ്മൃതികളെ വലിച്ചെറിഞ്ഞു് ആധുനികയുഗത്തിന് പററിയരീതിയിലുള്ള സ്മൃതികളെ നിർമ്മിക്കുന്നതിന്നും വ്യാപൃതമായിരിക്കുകയാണ്. മനുഷ്യന്റെ അന്തസ്സും സമത്വവും അംഗീകരിക്കുകയും അവയെ ഒരു സാമൂഹ്യയാഥാർത്ഥ്യമായി മാററുകയും ചെയ്യുന്നതിന്നു ഊന്നൽ നല്കുന്നതും ആധുനികമനുഷ്യന്റെ ചിന്താഗതികളെയും ആശയങ്ങളെയും പ്രതിഫലിപ്പിക്കുന്നതും നമ്മുടെ ദേശീയമതപാരമ്പര്യത്തിന്റെയും മററു് ലോകമതപാരമ്പര്യങ്ങളുടെയും അനശ്വരമായ ചൈതന്യമുൾക്കൊള്ളുന്നതുമായ തരത്തിലുള്ള നമ്മുടെ പുതിയ സ്മൃതിയാണ് ഇന്ത്യൻ ഭരണഘടന. ഈ പുതിയ സ്മൃതി അതിലെ വ്യവസ്ഥകൾക്കെതിരായുൾക്കൊള്ളുന്ന പ്രാചീനസ്മൃതികളിലെ എല്ലാ വ്യവസ്ഥകളേയും പൊടുന്നനവേതന്നെ നിരാകരിച്ചിരിക്കുന്നു. നമ്മുടെ സ്വതന്ത്രമായ ഭാരതരാഷ്ട്രം ഭാരതത്തിന്റെ മണ്ണിൽ ആദ്യമായി സമത്വസുന്ദരമായ ഒരു സാമൂഹ്യക്രമത്തെ സൃഷ്ടിക്കുന്ന നമ്മുടെ ഭരണഘടനയുടെ ഒരുപകരണമാണ്. നമ്മുടെ രണ്ടാമത്തെ പുതിയ സ്മൃതി വിവാഹം, പൈതൃകാവകാശം എന്നീ വിഷയത്തിൽ നമ്മുടെ പഴയ സ്മൃതിവ്യവസ്ഥകളെ എല്ലാം നിരാകരിച്ചുകൊണ്ടുള്ള ഹിന്ദുകോഡ്ബില്ലാണ്.

ഇന്ത്യയിലെ ജനങ്ങൾക്കെല്ലാം സാമൂഹ്യമായും രാഷ്ട്രീയമായും ഒരു സാർവ്വത്രികമായ ഭാരതീയജനാധിപത്യരാഷ്ട്രീയദേശീയത

അനുഭവിക്കാനുതകുന്നതരത്തിൽ പല മതങ്ങളിലേയും കാലഹരണപ്പെട്ട സ്മൃതികളിൽനിന്നു് വേർപെടുത്തപ്പെട്ട സാമൂഹ്യരാഷ്ട്രീയ നിയന്ത്രണം കൈവരുന്ന പ്രക്രിയ പൂർണ്ണമാകണമെങ്കിൽ ഇന്ത്യൻ പാർലിമെൻറ് വരുംകാലങ്ങളിൽ ഹിന്ദു, മുസ്ലീം, ക്രിസ്ത്യൻ, സിക്കു്, ബൗദ്ധ, ജൈന, പാർസി എന്നിങ്ങനെ എല്ലാവർക്കും ബാധകമായ ഒരു ദേശീയസിവിൽകോഡ് പാർലിമെൻറിൽ പാസാക്കേണ്ടിവരും. അതാകണം നമ്മുടെ മൂന്നാമത്തെ സ്മൃതി.

നമ്മുടെ രാഷ്ട്രീയമായ രാഷ്ട്രത്തിൻെറ വിവേകപൂർവ്വമായ മതേതരനയത്തിൻെറ രണ്ടു് ആരോഗ്യകരമായ ഫലങ്ങളിൽ ഒന്നാണിതു്. മറേറഫലം ഒന്നാമത്തേതിൻെറ ഒരു ഉപോൽപ്പന്നമാണു്. പല മതങ്ങളുടെയും കാലഹരണപ്പെട്ട സ്മൃതികളുടെ ഭാരത്തിൽനിന്നു് അവയെ ക്രമികമായി സ്വതന്ത്രമാക്കുകയെന്നതാണതു്. ഇവ നമ്മുടെ രാജ്യത്തെ രാഷ്ട്രീയമായും സാമൂഹ്യമായും വേറിട്ടുനിർത്തുകയും വിഭജിച്ചുനിർത്തുകയും ചെയ്തുകൊണ്ടു് ഇന്ത്യാവിഭജനംവരെയെത്തിച്ച ഏററവും വലിയ ഒരു തിന്മയായിരുന്നു. മതപാരമ്പര്യത്തിലെ പുരോഗമനപരവും സാർവ്വത്രികവുമായ ശ്രുതിയെ അതായതു് അവയിലെ അവശ്യമായ ആത്മീയസത്യത്തെ സ്വതന്ത്രമായി പ്രകാശിപ്പിക്കുന്നതിനെ എപ്പോഴും ഇവ എതിർത്തുകൊണ്ടിരുന്നു. ഈ കാലഹരണപ്പെട്ട സ്മൃതികൾ പൂർണ്ണവും അന്തിമവുമായ ആചാരങ്ങളായി ഗണിക്കപ്പെട്ടിരുന്നു. അതിനാൽ അവ കഴിഞ്ഞ ശതകങ്ങളിൽ അയവില്ലാത്തതും പിന്തിരിപ്പനും പിന്നോക്കം നോക്കുന്നതുമായ രാഷ്ട്രീയസാമൂഹ്യപ്രത്യയശാസ്ത്രങ്ങളുടെയും പരിപാടികളുടെയും വളർത്തുകേന്ദ്രങ്ങളായിത്തീർന്നു. ഇതിനും പുറമേ മററുള്ള സ്മൃതികൾക്കും അവയുടെ പ്രത്യയശാസ്ത്രങ്ങൾക്കും പരിപാടികൾക്കും നേരേ അസഹിഷ്ണുത പുലർത്തുന്നതുമായിത്തീർന്നു. ഈ നിഷേധാത്മകശക്തികളുടെ പിടിയിൽനിന്നു് സ്വതന്ത്രമാക്കി സാർവ്വത്രികമായ ആത്മീയമൂല്യങ്ങൾ വളർത്തിയെടുക്കുന്നതിനും അന്യോന്യം സഹകരിച്ചുകൊണ്ടു് മനുഷ്യൻെറ ആത്മാവിനെ കൊല്ലുന്ന ആധുനികഭൗതികതത്തിൽനിന്നവനെ രക്ഷിക്കുന്നതിന്നു് ഛിദ്രസാമൂഹ്യവാസനകളുടെയും ഉപയോഗശൂന്യമായ ശുഷ്കവാദങ്ങളുടെയും കല്ലുകൾക്കു് പകരം ആത്മീയതയുടെ അപ്പം അവർക്കു് നല്കുന്നതിന്നു് ശ്രമിക്കുകയും ചെയ്യാനുള്ള അനുകൂലമായ സന്ദർഭം ആധുനിക ഇന്ത്യയിലെ എല്ലാ മതങ്ങൾക്കും ലഭിച്ചിരിക്കുന്നുവെന്നോർക്കുക.

## 20 വിജ്ഞാനത്തോടൊപ്പം വിവേകവും പകരുന്ന ഒരു സർവ്വകലാശാല

നേട്ടങ്ങൾക്കുവേണ്ടി ആവേശപൂർവ്വം പ്രവർത്തിക്കുന്നതിനും വിജ്ഞാനം പ്രസരിപ്പിക്കുന്നതിനും വ്യാപൃതരായിരിക്കുന്ന

വിദ്യാൎത്ഥികളുടെയും അദ്ധ്യാപകരുടെയും ഒരു സംയുക്തസംഘമാണ് യൂണിവേഴ്സിററി. ഒരു ഉന്നതവിദ്യാഭ്യാസകേന്ദ്രമെന്ന നിലയിൽ അതു് അതിൻെറ പഠനരംഗത്തുള്ള എല്ലാ വിജ്ഞാനങ്ങളും നിബ്ബന്ധമായും ഏറെറടുക്കേണ്ടതുണ്ടു്. ഭൗതികരംഗത്തുള്ള ശാസ്ത്രങ്ങളും അതുപോലുള്ള വിഷയങ്ങളും പഠിക്കുന്നതുകൊണ്ടുമാത്രം മനുഷ്യൻെറ വിജ്ഞാനപരിധി അവസാനിക്കുന്നില്ല. ഈ ഭൗതികരംഗത്തു് മാത്രമുള്ള വിജ്ഞാനത്തിൻെറ പരിമിതി പതിനാറാം ശതകം മുതൽ പാശ്ചാത്യമതം ശാസ്ത്രത്തിന്നെതിരായി അസഹിഷ്ണതയുള്ള ശുഷ്കതത്ത്വവാദമായി നിലകൊണ്ടതിന്നെതിരായുള്ള പ്രതികരണമായിരുന്നു. വിജ്ഞാനത്തിന്നുവേണ്ടിയുള്ള അതിൻെറ സേവനം ദൈവശാസ്ത്രസംബന്ധമായ എല്ലാ നിയന്ത്രണങ്ങളിൽനിന്നും കക്ഷതകളിൽനിന്നും വിമുക്തമായ ത്വരിതഗതിയിലുള്ള ഭൗതികശാസ്ത്രങ്ങളുടെ വദ്ധമാനമായ പുരോഗമനമായിരുന്നു. അതിവേഗത്തിലുള്ള ശാസ്ത്രീയവികാസം കൈവന്നു് നാലു ശതകങ്ങൾക്കു് ശേഷം ഭൂമിയിലെ മനുഷ്യരുടെ ചിന്തകളിലും ജീവിതസമ്പ്രദായങ്ങളിലും ഗണ്യമായ പരിവത്തനംവരുത്തിയ ശേഷം ഇരുപതാംശതകത്തിൽ ഭൗതികശാസ്ത്രം സ്വയംതന്നെ അവയുടെ സമ്പ്രദായങ്ങളുടെയും നിഗമനങ്ങളുടെയും പരിമിതിയെക്കുറിച്ചു് ബോധം വന്നതായിത്തീന്നു. മനുഷ്യൻെറ രഹസ്യം ഭൗതികപ്രപഞ്ചത്തിൻെറ രഹസ്യത്തെ മൂടിക്കളയുന്നതായും മനുഷ്യൻെറ ശാരീരികവും മാനസികവുമായ തലങ്ങൾക്കും ഭൗതികതലത്തിൽനിന്നുതന്നെയും ഉപരിയായ ആത്മീയതലത്തിലേക്കെത്തിച്ചേരാനുള്ള ശ്രമം തുടങ്ങുകയും ചെയ്തു. കൂടുതൽ കൂടുതൽ പുതിയതായ കാര്യങ്ങളുടെ സംഘാതങ്ങൾ കൂടുതൽ കൂടുതൽ അഗാധതരമായ അനുഭവതലത്തിൽനിന്നു് ബാഹ്യപ്രകൃതിയിലേയ്ക്കും മനുഷ്യപ്രകൃതിയിലേയ്ക്കും ഉയൎന്നുവന്നതു് ആധുനികശാസ്ത്രത്തെ മനുഷ്യവിജ്ഞാനത്തിൻെറ വ്യാപ്തിയെയും സ്വഭാവത്തെയുംകുറിച്ചുള്ള ഒരു പുനർനിണ്ണയത്തിനു് പ്രേരിപ്പിച്ചു. പശ്ചിമജമ്മനിയിൽ സാങ്കേതികവിദ്യാഭ്യാസത്തെ സംബന്ധിച്ചു് പ്രത്യേകിച്ചും പഠിക്കുവാൻ നിയമിതമായ ഒരു സവ്വകലാശാലാപരിഷ്കരണക്കമ്മീഷൻെറ റിപ്പോട്ടിൽ എല്ലാ ഉന്നത വിദ്യാഭ്യാസങ്ങൾക്കും ബാധകമായ താഴെപ്പറയുന്ന സുപ്രധാനമായ നിദ്ദേശങ്ങൾ അടങ്ങിയിരിക്കുന്നു: (ന്യൂക്ലിയർ ശാസ്ത്രജ്ഞനായ എർവിൻ ഷോർഡിൻജറുടെ 'എന്താണു് ജീവിതം?' എന്ന പുസ്തകത്തിൽ പേജ് 115_ൽ ഉദ്ധരിച്ചതു്.)

''ഒരു സാങ്കേതിക സവ്വകലാശാലയിലെ ഓരോ അദ്ധ്യാപകനും താഴെപ്പറയുന്ന കഴിവുകൾ ഉണ്ടായിരിക്കേണ്ടതാണു്

1 അദ്ദേഹത്തിൻെറ പ്രതിപാദ്യവസ്തുവിൻെറ പരിമിതി. അദ്ദേഹത്തിൻെറ ബോധനത്തിൽ ഈ പരിമിതിയേക്കുറിച്ചു് ശിഷ്യന്മാരെ

ബോധവാന്മാരാക്കുകയും അതവക്ക് കാണിച്ചുകൊടുക്കുകയും ചെയ്യുക. ഈ പരിമിതികൾക്കപ്പുറം പൂർണ്ണമായും സയുക്തികമല്ലാത്തതും എന്നാൽ ജീവിതത്തിൽനിന്നും മനുഷ്യസമൂഹത്തിൽനിന്നും ഉയൻറു വന്നതുമായ ചില ശക്തികൾ പ്രവർത്തിക്കുന്നതു കാണാം.

2 ഓരോ വിഷയത്തിലും അതിൻേറതായ ഇടുങ്ങിയ പരിധിക്കപ്പുറമുള്ള വിസ്തൃമായ ചക്രവാളം അവക്ക് കാണിച്ചുകൊടുക്കുക.

ഇപ്രകാരം ജീവശാസ്ത്രത്തിൽ പുത്തൻശക്തികൾ തെളിവുകളായി വന്നുചേരുന്നതുകൊണ്ട് ഊർജ്ജതന്ത്രത്തിൻേറയും രസതന്ത്രത്തിൻേറയും നിഗമനങ്ങൾ ജീവശാസ്ത്രത്തിൽ പരിഷ്കരിക്കപ്പെട്ടുവരുന്നു. ജീവശാസ്ത്രത്തിൻെറ നിഗമനങ്ങൾ അതുപോലെതന്നെ നരവംശശാസ്ത്രത്തിലും സാമൂഹ്യശാസ്ത്രത്തിലും അതേ കാരണങ്ങളാൽ ഭേദഗതിവരുത്തുന്നു. വേദാന്തം നിർദ്ദേശിക്കുന്നതു് മനുഷ്യൻെറ അനുഭവത്തിൽ നിസ്തുലമായ പുത്തൻശക്തികൾ കാണപ്പെടുന്നതുകൊണ്ട് മനുഷ്യൻെറ അഗാധതലത്തെക്കുറിച്ചുള്ള പൂർണ്ണമായ ശാസ്ത്രം സാംസ്കാരികനരവംശശാസ്ത്രത്തിൻെറയും സാമൂഹ്യശാസ്ത്രത്തിൻെറയും നിഗമനങ്ങളിൽ ഭേദഗതി വരുത്തുമെന്നാണ്. ഒരു ശാസ്ത്രജ്ഞൻ ഊർജ്ജതന്ത്രം, രസതന്ത്രം, ശരീരഘടനാശാസ്ത്രം, ശരീരശാസ്ത്രം എന്നിവയിൽനിന്ന് തൻെറ ഭൗതികശാസ്ത്രങ്ങൾ ആരംഭിച്ചാലും ഈ ശാസ്ത്രങ്ങളുടെ നിഗമനങ്ങളോടുകൂടി അവ അവസാനിക്കുന്നില്ല. അതു് അങ്ങനെ ചെയ്യുകയാണെങ്കിൽ മനുഷ്യവ്യക്തിത്വത്തിൻെറ ആഴത്തിലുള്ള പഠനത്തിൽനിന്ന് പുറത്തുകൊണ്ടുവരപ്പെട്ട പലവസ്തുതകളോടുമുള്ള ശാസ്ത്രീയമായ അക്രമമായിത്തീരും''.

ഒരു ശിഷ്യൻെറ ചോദ്യത്തിനുത്തരമായി, ''കസ്മിന്നു ഭഗവോ വിജ്ഞാതേ സർവ്വമിദം വിജ്ഞാതം ഭവതി'' (ഗുരോ, എന്തറിഞ്ഞാലാണോ ഈ പ്രപഞ്ചമെല്ലാം അറിയപ്പെട്ടതായിത്തീരുന്നതു് ?) മുണ്ഡകോപനിഷത്തിലെ (1. 1. 4) ഗുരു അദ്ദേഹത്തിൻെറ മറുപടിയിൽ എല്ലാ അറിവുകളേയും അപര (സാധാരണ അറിവ്), പര (ഉന്നതമായ അറിവ്, അതായതു് അക്ഷരത്തിൻെറ അറിവ്) എന്നിങ്ങനെ രണ്ടായി വിഭജിച്ചിരിക്കുന്നു. പരാവിദ്യയാകട്ടെ അവികാര്യവും അനശ്വരവുമാണ്.

ഉപനിഷത്തുകൾ വിധായകമായ എല്ലാ അറിവുകളെയും ഭൗതികശാസ്ത്രങ്ങൾ, മാനുഷികശാസ്ത്രങ്ങൾ എന്നിവ മാത്രമല്ല വേദങ്ങളും മററ് വിശുദ്ധങ്ങളായ മതഗ്രന്ഥങ്ങളും കൂടി അവ ക്ഷണപരിണാമികളായിരിക്കയാലും ആപേക്ഷികമായിരിക്കയാലും കേവലജ്ഞാനമല്ലാത്തതുകൊണ്ടും അപരാവിദ്യയിലാണ് ഉൾക്കൊള്ളിച്ചിട്ടുള്ളതു്. പരാവിദ്യയാകട്ടെ അനശ്വരവും കേവലവുമായ ഈശ്വരനെക്കുറിച്ചുള്ള ജ്ഞാനമാണ്. വിശുദ്ധമായ വേദങ്ങളേയും

മററു വിശുദ്ധ മതഗ്രന്ഥങ്ങളെയും പോലും അപരാ എന്ന വിഭാഗത്തിലുൾപ്പെടുത്താനുള്ള ധീരത ഉപനിഷത്തുകൾ പ്രദർശിപ്പിച്ചു. ശ്രീരാമകൃഷ്ണൻ ഇതിനെ ഒരു കഥയിൽക്കൂടി മനോഹരമായി വിശദീകരിച്ചിട്ടുണ്ട്.

''വിശുദ്ധമതഗ്രന്ഥങ്ങൾ അനശ്വരമായ ദൈവത്തെക്കുറിച്ചുള്ള വിജ്ഞാനം നമുക്ക് നല്കും. ദൈവത്തെക്കുറിച്ചുള്ള വിവരങ്ങൾ മാത്രമേ അവ നമുക്ക് നല്കുന്നുളളൂ ഹിന്ദുക്കളുടെ പഞ്ചാംഗത്തിൽ ആ വർഷത്തെ മഴയെക്കുറിച്ചുള്ള പ്രവചനം ചിലപ്പോൾ നല്കിയിട്ടുള്ളതു് കാണാം. എന്നാൽ ആ പഞ്ചാംഗം പിഴിഞ്ഞാൽ ഒരു തുള്ളിവെള്ളംപോലും നിങ്ങൾക്ക് ലഭിക്കുകയില്ല.''

ഉപനിഷത്തുകളിലും മററു് ഭാരതീയ ആത്മീയപാരമ്പര്യത്തിലും ദൈവം അന്വേഷിക്കപ്പെടേണ്ടവനും അനുഭവത്തിൽ സാക്ഷാൽക്കരിക്കപ്പെടേണ്ടവനുമാണ്. വിശുദ്ധമോ അല്ലാത്തതോ ആയ ഗ്രന്ഥങ്ങളിൽക്കൂടി അന്വേഷിക്കപ്പെടേണ്ടവനല്ല. എല്ലാററിലും അന്തര്യാമിയായി വർത്തിക്കുന്ന അനശ്വരയാഥാർത്ഥ്യമായ ദൈവത്തെക്കുറിച്ചുള്ള ശാസ്ത്രത്തിനാണ് പരാവിദ്യ എന്നു പറയുന്നതു്. അതിനാൽ ഇന്ത്യയിലെ എല്ലാ ഉന്നതവിദ്യാഭ്യാസവും അവ യഥാർത്ഥ ഉന്നതവിദ്യാഭ്യാസമാണെങ്കിൽ കുട്ടിക്ക് ഭൗതികശാസ്ത്രങ്ങളും മാനുഷികശാസ്ത്രങ്ങളുമുൾക്കൊള്ളുന്ന മുഴുവൻ ഭൗതികവിജ്ഞാനവും നല്കുന്നതിനു് പുറമെ അതിലപ്പുറം കിടക്കുന്നതിലേയ്ക്കുകൂടി ചൂണ്ടിക്കാണിക്കേണ്ടിയിരിക്കുന്നു. കുട്ടികളുടെ ശ്രദ്ധ ഇടുങ്ങിയ ഭൗതികവിജ്ഞാനത്തിൻെറ പരിധി അതിലംഘിച്ചു് മുമ്പുപറഞ്ഞ പശ്ചിമജർമ്മനിയിലെ സർവ്വകലാശാലാപരിഷ്കരണക്കമ്മീഷൻെറ റിപ്പോർട്ടിൽ പറഞ്ഞതുപോലെ അറിവിൻെറ അഗാധതലങ്ങളിലേയ്ക്കു് ആനയിക്കണം.

വിശുദ്ധമായ അമൃതസർ നഗരത്തിൽ സ്ഥിതിചെയ്യുന്ന ഈ സർവ്വകലാശാല എല്ലാമതങ്ങളിലുംപെട്ട ജനങ്ങളെ സമാശ്ലേഷിക്കുന്ന അനന്തമായ ഹൃദയമുള്ളവനും സഹജീവികളെ സ്നേഹിക്കണമെന്നും ആ സ്നേഹം സേവനത്തിൽക്കൂടി പ്രകാശിപ്പിക്കണമെന്നും പഠിപ്പിച്ചവനും സത്യസന്ധമായ അദ്ധ്വാനത്തിൻെറയും അതിൻെറ അന്തസ്സിൻെറയും സന്ദേശം ഫലപ്രദമായി പ്രവചിച്ചവനും ഒരുവശത്തു് യുക്തിക്കും മനുഷ്യൻെറ ആത്മീയവളർച്ചയ്ക്കും സ്വഭാവശുദ്ധിക്കുംവേണ്ടി വിജയപ്രദമായി പോരാടിയവനും മറുവശത്തു് അന്ധവിശ്വാസത്തിനും മതപരമായ മാന്ത്രികവിദ്യകൾക്കും വിലകുറഞ്ഞ യോഗാത്മകതയ്ക്കും എതിരായി ശബ്ദമുയർത്തിയവനുമായ ഒരു മഹാനായ ആത്മീയഗുരുവിൻെറ നാമമാണു് വഹിക്കുന്നതു്. ഗുരുനാനാക്കിനെപ്പോലെയുള്ള ഭാരതം ജനിപ്പിച്ച ആത്മീയഗുരുക്കന്മാരുടെ പ്രകാശനിര

യിലെ ഒരു ഉജ്ജ്വലനക്ഷത്രമായ ഒരാളുടെ നാമം വഹിക്കുന്ന ഒരു വിദ്യാഭ്യാസസ്ഥാപനത്തിനു് മഹത്തായ ബഹുമതിയും സവിശേഷാധികാരങ്ങളും ഉള്ളതുപോലെതന്നെ ഒട്ടും കുറയാത്ത ഉത്തരവാദിത്വവുമുണ്ടു്. മേൽപറഞ്ഞ പ്രകാശനിരയിൽപെട്ട ആത്മീയഗുരുക്കന്മാരെല്ലാം വിദ്യാഭ്യാസത്തിൻെറ ഉന്നതനിലവാരത്തെ പ്രതിനിധാനം ചെയ്തവരായിരുന്നു. ആ വിദ്യാഭ്യാസത്തിൽക്കൂടി നേടിയ വിജ്ഞാനകുസുമങ്ങൾ വിവേകവും സ്വഭാവദാർഢ്യവും ആകുന്ന ഫലങ്ങൾ പ്രദാനം ചെയ്തു. ബർട്രാൻറു് റസ്സലിനെപ്പോലെയുള്ള ആധുനികചിന്തകന്മാർ സമാധാനവും സന്തുഷ്ടിയും വേണമെങ്കിൽ മനുഷ്യൻ വിജ്ഞാനത്തിൽനിന്നു് വിവേകത്തിലേയ്ക്കുയരേണ്ടതു് അത്യാവശ്യമാണെന്നു് താക്കീതു് നല്കിയിട്ടുണ്ടു്. ('സമൂഹത്തിൻെറ മേൽ ശാസ്ത്രത്തിൻെറ സ്വാധീനം.' പേജ് 120-21)

''നാം മാർഗ്ഗമെന്ന നിലയിൽ വൈദഗ്ധ്യവും ലക്ഷ്യമെന്നനിലയിൽ വിസ്തൃതിത്തവും കാണിക്കുന്ന ഒരു മനുഷ്യവർഗ്ഗത്തിന്നിടയിലാണു്. വിസ്തൃതിത്തത്തിന്നു് ലക്ഷ്യമെന്നനിലയിൽ സ്ഥാനം നല്കിയാൽ അതു് നേടിയെടുക്കുന്നതിന്നാവശ്യമായ വൈദഗ്ധ്യത്തിൻെറ ഓരോ വർദ്ധനവും ചീത്തയായിരിക്കും. അജ്ഞതയുടെയും കഴിവില്ലായ്മയുടെയും ഫലമായി മനുഷ്യരാശി അതിനെ അതിജീവിച്ചിരിക്കുന്നു. എന്നാൽ നേടിയ അറിവും വിസ്തൃതിത്തത്തോടുകൂടിച്ചേർന്ന കാര്യക്ഷമതയും അതിജീവനത്തെ അനിശ്ചിതമാക്കിയിരിക്കുന്നു. വിജ്ഞാനം ശക്തിയാണു്. എന്നാൽ ആ ശക്തിയാകട്ടെ നന്മയ്ക്കു് ഉള്ളതുപോലെ തിന്മയ്ക്കുമുള്ളതാണു്. ഇതു് നമ്മെ നയിക്കുന്നതു് വിജ്ഞാനത്തിന്നനുസൃതമായി മനുഷ്യനിൽ വിവേകവും വർദ്ധിക്കുന്നില്ലെങ്കിൽ വിജ്ഞാനത്തിൻെറ വർദ്ധനവു് ദുഃഖത്തിൻെറ വർദ്ധനവായിത്തീരും.''

## 21 ഉപസംഹാരം

ഇന്ത്യയിലെ ഇന്നത്തെ ചിന്തിക്കുന്ന ഓരോ പൗരനും ജനങ്ങളെ അജ്ഞതയിൽനിന്നു് അറിവിലേയ്ക്കുയർത്തുവാൻ ശ്രമിക്കുക മാത്രമല്ല, അറിവിൽനിന്നു് വിവേകത്തിലേയ്ക്കുയർത്തുവാൻ ശ്രമിക്കുകകൂടി ചെയ്യേണ്ടതാണു്. (ഗീത IV 38)

'ന ഹി ജ്ഞാനേന സദൃശം പവിത്രമിഹ വിദ്യതേ' (ഈ ലോകത്തിൽ ജ്ഞാനത്തിനു് തുല്യമായി പവിത്രമായ യാതൊന്നുംതന്നെയില്ല.) ഈ സർവ്വകലാശാല പഞ്ചാബിലെ ജനങ്ങൾക്കു് മാത്രമല്ല, ഹരിയാനയിലേയും ഹിമാചൽപ്രദേശിലേയും എന്തിനേറെ മറേറ പഞ്ചാബിലേയും അതിർത്തിയിലുള്ള വടക്കുപടിഞ്ഞാറൻ അതിർത്തി സംസ്ഥാനത്തിലേയും ജനതയ്ക്കു് വിജ്ഞാനത്തിൻെറയും വിവേകത്തിൻെറയും ഒരു ദീപസ്തംഭമായി പരിലസിക്കട്ടെ എന്നു് ഞാൻ ആശിക്കുന്നു.

# 17

## സാമൂഹ്യപ്രവർത്തനത്തെക്കുറിച്ചുള്ള ഭാരതീയദർശനം*

### 1 ആമുഖം

ടാററാ ഇൻസ്റ്റിററ്യൂട്ട് ഓഫ് സോഷ്യൽ സയൻസിനോട് അതിൻെറ ബിരുദദാനപ്രസംഗത്തിന് എന്നെ ക്ഷണിച്ചതിന്ന് ഞാൻ കൃതജ്ഞനാണ്. നിങ്ങളുടേത് ഉന്നതമായ പ്രശസ്തിയും കാര്യക്ഷമമായ ഭരണവും സോദ്ദേശ്യകമായ ബോധനവും ഉള്ള ഈ രാജ്യത്തിലെ ഇത്തരത്തിലുള്ള പ്രമുഖസ്ഥാപനമാണ്. സാമൂഹ്യപ്രവർത്തനവും സാമൂഹ്യശാസ്ത്രങ്ങളും പഠിപ്പിക്കുന്ന വിദ്യാലയങ്ങളിലെ അദ്ധ്യാപകരും വിദ്യാർത്ഥികളുമായി എനിക്ക് രക്തബന്ധമുള്ളതുപോലെ തോന്നാറുണ്ട്. ഈ ബന്ധം ഉദിക്കുന്നതു് നമ്മുടെ രണ്ടുപേരുടെയും പഠനം മനുഷ്യശാസ്ത്രത്തെക്കുറിച്ചും അതിൻെറ പ്രായോഗികശ്രമങ്ങളെക്കുറിച്ചും അതിൻെറ വളർച്ച, വികാസം, പൂർത്തീകരണം എന്നിവയെക്കുറിച്ചും ആണെന്നുള്ളതാണ്.

തങ്ങളുടെ ബിരുദം വാങ്ങുന്നതിന്നു് ഇവിടെ വന്നുചേർന്ന എല്ലാ വിദ്യാർത്ഥികളെയും ഞാൻ അനുമോദിച്ചുകൊള്ളട്ടെ. ഈ പ്രത്യേക പഠനവിഭാഗത്തിലും സാമാന്യമായി ആധുനിക വിജ്ഞാനത്തിലും ആധികാരികമായ പ്രാമാണ്യം നേടുന്നതിന്നുപിന്നിൽ നിങ്ങളുടെ കഠിനാദ്ധ്വാനമുണ്ടെന്നു് ഞാൻ കരുതുന്നു. മുന്നിലുള്ള മാർഗ്ഗം ഇതിനെക്കാളും കടുപ്പമേറിയതാണെന്നു് ഞാൻ നിങ്ങളെ ഓർമ്മിപ്പിക്കേണ്ടതില്ല. അതു് സുദീർഘമാണെന്നുമാത്രമല്ല ക്ലിഷ്ടവുമായതുമാണ്. എന്നിരുന്നാലും സന്തോഷപ്രദമായ ഈ സന്ദർഭത്തിലുള്ള എൻെറ ഇന്നത്തെ സാന്നിദ്ധ്യംകൊണ്ടു് അതിൻെറ വൈഷമ്യം കുറയ്ക്കുന്നതിന്നു സാധിച്ചില്ലെങ്കിലും അതു് കൂടുതൽ ഫലപ്രദമാക്കുന്നതിന്നു് നിങ്ങളെ സഹായിക്കാൻ എനിക്കു് കഴിയുമെന്നു് ഞാൻ പ്രത്യാശിക്കുന്നു.

---

*1967 ജൂൺ 3-നു് ബോംബെയിലെ ടാററാ ഇൻസ്റ്റിററ്യൂട്ട് ഓഫ് സോഷ്യൽ സയൻസിൽ ചെയ്ത ബിരുദദാനപ്രസംഗം.

ഡൽഹിയിലെ കാലം മുതൽ എന്റെ പഴയ സുഹൃത്തായ ഈ സ്ഥാപനത്തിന്റെ ഡയറക്ടർ ഡോക്ടർ എം. എസ്. ഗോറേ ഈ സായാഹ്നത്തിൽ നിങ്ങളുടെ ബിരുദദാനപ്രസംഗം ചെയ്യാൻ എന്നെ ക്ഷണിച്ചതു് ഞാൻ സ്വീകരിച്ചതിൽ രണ്ടു് കാരണങ്ങളുണ്ടു്. നിങ്ങളുടെ സമ്പർക്കം എനിക്കും ഒരു ഉത്തേജനമാകുമെന്നുള്ള എന്റെ രഹസ്യമായ ആഗ്രഹവും പ്രത്യാശയും, സാധാരണ ആചാരപ്രകാരമുള്ള ബിരുദദാനപ്രസംഗമെന്ന സമാനപാതമല്ലാത്ത മാദ്ധ്യമത്തിൽക്കൂടി എനിക്കു് കഴിയുമെങ്കിൽ ഒരു കൂട്ടം സുശിക്ഷിതരായ സാമൂഹ്യപ്രവർത്തകർക്കും അദ്ധ്യാപകർക്കും ഉത്തേജനം നല്കുന്നതിനുള്ള ആഗ്രഹവുമാണവ.

## 2 ദാർശനികമായ വീക്ഷണം.

നിങ്ങളുടെ പഠനരംഗം സമൂഹത്തിലെ മനുഷ്യന്റെ ശാസ്ത്രമാണു്. അതു് വളരെ വിസ്തൃതവും സുപ്രധാനവുമായതിനാൽ മനുഷ്യന്റെ സമ്പൂർണ്ണശാസ്ത്രത്തിന്റെ വിസ്തൃതരംഗത്തിന്റെ ഒരുവശം മാത്രമേ അതാവുന്നുള്ളു. നിങ്ങളുടെ പ്രവർത്തനരംഗമാവട്ടെ അതുപോലെ ഈ വ്യാവസായികയുഗത്തിൽ അതിപ്രധാനമെങ്കിലും വിസ്തൃതമായ സാമൂഹ്യപ്രവർത്തനത്തിന്റെ ഒരു ചെറിയ അംശം മാത്രമേ ഉൾക്കൊള്ളുന്നുള്ളു. ഒരാളുടേയും പ്രവർത്തനം ഒരു സമൂഹത്തിന്റെ ആകെ വിസ്തൃതിയുടെ ഒരു ചെറിയ അംശത്തിലധികത്തെ സ്പർശിക്കുകയില്ല. എന്നാൽ അയാളുടെ ചിന്തയും വീക്ഷണവുമാവട്ടെ അങ്ങനെ പരിമിതമാവുന്നില്ല. നിത്യവിസ്തൃതമായ ജീവിതത്തിന്റെ രംഗത്തെ മുഴവൻ അതിന്നു് ആശ്ലേഷിക്കുവാൻ കഴിയും. ചിന്തയുടേയും വീക്ഷണത്തിന്റേയും ഈ ക്രമികമായ വികാസം അന്യഥാ വിരസമാകുമായിരുന്ന ജീവിതത്തെയും പ്രവർത്തനത്തെയും കൂടുതൽ അഗാധവും നന്മനിറഞ്ഞതും പ്രാധാന്യമുള്ളതുമായ ഒന്നാണെന്നുള്ള ബോദ്ധ്യം അവനിൽ അങ്കുരിപ്പിക്കും. ഇതാണു് തത്ത്വശാസ്ത്രം. അതിന്റെ വിരസമായ അർത്ഥത്തിൽ മനസ്സിലാക്കപ്പെടുന്നതുപോലെയല്ല, ആന്തരമായ വളർച്ചയിൽനിന്നും വികാസത്തിൽ നിന്നും ഉദയം ചെയ്യുന്ന ആത്മീയദർശനം എന്ന അർത്ഥത്തിലാണു് ഇതു് പ്രയോഗിച്ചിട്ടുള്ളതു്. എത്ര നിസ്സാരമാണെങ്കിലും ഒരാളുടെ ജീവിതവും പ്രവർത്തനവും ഈ സത്യത്തിന്റെയും ഉല്കൃഷ്ടത്തിന്റെയും അന്വേഷണത്തിന്നു് പൂർണ്ണമായും ശ്രദ്ധയോടു കൂടിയും ജാഗ്രതയോടു കൂടിയും സമർപ്പിക്കപ്പെടുന്നതിൽ നിന്നാണു് ഈ ആന്തരമായ വളർച്ച ഉദ്ഭൂതമാകുന്നതു്. അതിവിസ്തൃതവും വസ്തുതകൾ വൈവിദ്ധ്യമുള്ളവയുമാകുമ്പോൾ അവയെ അടിസ്ഥാനമാക്കിയുള്ള ശാസ്ത്രീയ സിദ്ധാന്തം കൂടുതൽ സത്യസന്ധവും ദൃഢതരവുമായിത്തീരും. അതുപോലെ

ഒരാളുടെ ജീവിതത്തിന്റെയും പ്രവർത്തനത്തിന്റെയും കാര്യക്ഷമത അനുഭവരംഗത്തുള്ള അയാളുടെ പിടിമുറുക്കത്തിന്ന് നേരിട്ട് ആനുപാതികമായിരിക്കും. രംഗം വിസ്തൃതവും പിടി ദൃഢതരവുമാകുമ്പോൾ ഒരാളുടെ ജീവിതവും പ്രവർത്തനവും വളരെ കാര്യക്ഷമമാകും. ഈ ദാർശനികമായ ദൃഢാഭിപ്രായം ഛാന്ദോഗ്യോപനിഷത്തിലെ സുപ്രസിദ്ധമായ ഒരു ഖണ്ഡികയിൽ പ്രകാശിതമായിട്ടുണ്ട്. (I.1.10)

''യദേവ വിദ്യയാ കരോതി, ശ്രദ്ധയാ ഉപനിഷദാ,
തദേവ വീര്യവത്തരം ഭവതി.''

(എന്താണോ വിദ്യകൊണ്ടും ശ്രദ്ധകൊണ്ടും ആന്തരമായ ധ്യാനം കൊണ്ടും നേടുന്നത് അതു മാത്രമാണ് ഉന്നതമായ ഊർജ്ജസ്വലത നേടുന്നത്.)

## 3 സാമൂഹ്യപ്രവർത്തനം: പരമ്പരാഗതവും ആധുനികവും.

സാമൂഹ്യപ്രവർത്തനം എന്നാൽ സാമാന്യമായി സമൂഹത്തിനു വേണ്ടി മനുഷ്യൻ ചെയ്യുന്ന സേവനമെന്നാണർത്ഥം. ഒരു കുടുംബത്തിന്റെ പരിധിയിൽ മാത്രമാകുമ്പോൾ അത് പരിമിതപ്പെടുകയും കുടുംബത്തെ കവിഞ്ഞ് സമൂഹത്തിന് വേണ്ടി ചെയ്യുമ്പോൾ അത് അപരിമിതമായിത്തീരുകയും ചെയ്യുന്നു. അത്തരത്തിലുള്ള എല്ലാ വ്യാപനവും ദാക്ഷിണ്യവും ധർമ്മവുമായി പ്രകാശിതമാകുന്ന സദാചാരത്തിന്റെ ഫലങ്ങളാണ്. ആധുനിക വ്യാവസായികയുഗത്തിന്റെ ആക്രമണംവരെ സാമൂഹ്യപ്രവർത്തനത്തിന്റെ പരിധി ഇതായിരുന്നു. ഇന്ത്യയുടെ കാര്യത്തിൽ മാത്രമല്ല പാശ്ചാത്യ രാജ്യങ്ങളടക്കമുള്ള മനുഷ്യസമൂഹത്തിന്റെ കാര്യത്തിലും എ. ഡി. പതിനെട്ടാം ശതകം വരെ ഇതു തന്നെയായിരുന്നു സത്യം. സാമൂഹ്യ പ്രവർത്തനത്തിന്റെ പരിധി വിസ്തൃതമാക്കി സാമൂഹ്യപ്രശ്നങ്ങളുടെ വെല്ലുവിളിയെ നേരിടേണ്ടതിനെക്കുറിച്ച് ഇവയൊന്നിനും ബോദ്ധ്യമായിരുന്നില്ല. ഏതു പ്രശ്നം ഉയർന്നു വന്നാലും അന്ന് നിലവിലുണ്ടായിരുന്ന കൂട്ടുകുടുംബ വ്യവസ്ഥയോ സമുദായത്തിലെ വ്യക്തികളിൽ മതബോധനം കൊണ്ടുണ്ടായ ഉദാര മനഃസ്ഥിതി കൊണ്ടോ അവയെ പരിഹരിക്കുമായിരുന്നു. പ്രശ്നപരിഹാരത്തിന് രാഷ്ട്രീയത്തിന്റെ ഊർജ്ജസ്വലമായ ഇടപെടലടക്കമുള്ള സംഘടിതമായ സാമൂഹ്യപ്രവർത്തനം ആധുനിക വ്യാവസായിക സാങ്കേതിക സംസ്കാരത്തിൽനിന്നുളവായ പ്രത്യേക സാഹചര്യത്തിന്റെ ഫലമാണ്. ''ഹിന്ദു ധാർമ്മികാദർശങ്ങളുടെ പരിണാമം'' എന്ന വിഷയത്തെക്കുറിച്ച് സർ പി. എസ്. ശിവസ്വാമി അയ്യർ കല്ക്കത്താ സർവ്വകലാശാലയിൽ ചെയ്ത കമലാപ്രഭാഷണങ്ങളുടെ (പേജ് 174–75) ഉദ്ധരണം ഇവിടെ പ്രസക്തമാണ്:

''ഇന്നു് മനസ്സിലാക്കപ്പെട്ടുന്നതുപോലെയുള്ള സാമൂഹ്യസേവനം എന്ന ആശയം ആധുനികകാലത്തിൻെറ ഒരു സ്വഭാവവിശേഷമാണു്. ആദ്യകാലകൃസ്തുമതത്തെക്കുറിച്ചു് ഡീൻ ഇഞ്ജ് അഭിപ്രായപ്പെട്ടതുപോലെ പൗരാണികതത്വത്തിൽ അതിനു് ഒരു കാരണവുമില്ല.''

സാമൂഹ്യസേവനമെന്ന വിഷയത്തെക്കുറിച്ചു് എൻസൈക്ലോപീഡിയ ബ്രിട്ടാനിക്ക ഇപ്രകാരം പറയുന്നു:

''സാമൂഹ്യസേവനം എന്ന സംജ്ഞ ഗ്രെയ്റ്റ് ബ്രിട്ടനിൽ താരതമ്യേന പുതിയതാണു്. ഇരുപതാം ശതകത്തിന്നു മുമ്പു് അതു് ഉപയോഗിച്ചിരുന്നുവെങ്കിൽ അതിന്നു് സാമാന്യമായ അത്ഥം ഭൂതദയ എന്നും കാരുണ്യം എന്നുമായിരുന്നു.''

വ്യാവസായികത്വം പരമ്പരാഗതമായ സാമൂഹ്യബന്ധങ്ങളുടെ രീതിയെ അലങ്കോലപ്പെടുത്തുകയും വദ്ധമാനമായ സാമൂഹ്യചലനത്തെ ഉത്തേജിപ്പിക്കുകയും മനുഷ്യരുടെ ബുഭുക്ഷയെ ഉയത്തുകയും അതിനെ സംതൃപ്തമാക്കുകയും നിരവധി വിവിധങ്ങളായ സാമൂഹ്യപ്രശ്നങ്ങളെ ഉയത്തിക്കൊണ്ടുവരികയും ചെയ്തു. ആധുനികവ്യാവസായികസംസ്കാരം ക്രമികമായി വളന്നുകൊണ്ടിരിക്കുന്ന ആധുനികസാമൂഹ്യശാസ്ത്രത്തിനെ അടിസ്ഥാനപ്പെടുത്തിയുള്ള സവിശേഷമായ വൈദഗ്ദ്ധ്യവും സമീപനസമ്പ്രദായവും ഉൾക്കൊള്ളുന്ന പലതരം പ്രത്യേക സാമൂഹ്യപ്രവത്തനരൂപങ്ങളുടെ പരിണതിയിൽക്കൂടി ഈ പ്രശ്നങ്ങളുടെ വെല്ലുവിളിയെ നേരിടുകയുണ്ടായി. പരമ്പരാഗതസമുദായത്തിലെ സാമാന്യഅത്ഥത്തിലോ വ്യാവസായികസമൂഹത്തിലെ സവിശേഷഅത്ഥത്തിലോ ഗ്രഹിക്കപ്പെട്ടാലും പരിഹാരത്തിന്നായി ഒരു സാമൂഹ്യപ്രവത്തനത്തിൻെറ ദശ്നം ആവശ്യപ്പെടുന്നതരത്തിൽ എല്ലാ സാമൂഹ്യപ്രവത്തനങ്ങളും മനുഷ്യസ്വഭാവത്തെക്കുറിച്ചും അവൻെറ ഭാഗധേയത്തെക്കുറിച്ചും അവൻെറ സാമൂഹ്യപരിതോവസ്ഥയുടെ അത്ഥത്തെയും പ്രാധാന്യത്തെയുംകുറിച്ചും ചില അടിസ്ഥാനപരമായ പ്രശ്നങ്ങരം ഉന്നയിക്കുന്നുണ്ടു്. ഈ സുപ്രധാനമായ പ്രശ്നത്തിന്മേലും മനുഷ്യൻെറ ആത്മീയമായ മുക്തിയുടെയും പൂത്തീകരണത്തിൻെറയും മാഗ്ഗത്തിന്മേലും ഭാരതം എത്രത്തോളം വെളിച്ചം വീശിയിട്ടുണ്ടെന്നുള്ളതു് കാണിക്കുവാൻ നിങ്ങളോടൊപ്പം ഞാനും എൻെറ കഴിവിന്നനുസരിച്ചു് ശ്രമിക്കാം.

## 4 മനുഷ്യനും സമൂഹവും

സമൂഹത്തിൻെറ ഒരു ഏകകമെന്നനിലയിൽ കുടുംബം സമൂഹസംസ്കാരത്തിൻെറയും ധാമ്മികതയുടെയും വളത്തുകേന്ദ്രമാണു്. ആധു

നികയുഗത്തിൽ കുടുംബത്തെ സംബന്ധിച്ചും സമൂഹത്തിൽ അതിന്നുള്ള അടിസ്ഥാനപരമായ പ്രാധാന്യത്തെക്കുറിച്ചുമുള്ള സങ്കല്പത്തിന്നു് മാർക്സിസ്റ്റ് ലെനിനിസ്റ്റ് ചിന്താഗതിയിൽനിന്നു് ഒരു വെല്ലുവിളി നേരിടേണ്ടിവന്നു. എന്നാൽ കാലം ചെല്ലുന്തോറും ഈ വെല്ലുവിളി പ്രക്ഷീണമായിത്തീരുകയും യു. എസ്. എസ്. ആറിലെ ബോൾഷെവിക്ക് വിപ്ലവത്തിൽനിന്നു് കുടുംബം ഹാനിക്കൂടാതെ പുറത്തുവരികയുംചെയ്തു. ജൈവപരവും ആത്മീയവുമായ ബന്ധങ്ങൾ വഴി കൂട്ടിയിണക്കപ്പെട്ട ഗാഢമായ ജൈവപരമായ ഒരു സംഘമാണു് കുടുംബം. ഈ സംഘം ഒരു സമൂഹമായോ അതിൽക്കൂടി ഒരു ഗോത്രമായോ ഒരു രാഷ്ട്രമായോ വികാസം പ്രാപിക്കുമ്പോൾ ജൈവപരമായ ബന്ധത്തിന്നു് പ്രാധാന്യം ചുരുങ്ങുകയും ആത്മീയബന്ധം കൂടുതൽകൂടുതൽ പ്രബലതരമായിത്തീരുകയും ചെയ്യുന്നു. ഈ ആത്മീയബന്ധം സദാചാരബോധമായും സാമൂഹ്യബോധമായും പ്രകാശിതമാകുന്നു. ഈ ബോധവും വികാരവുമാണു് മനുഷ്യന്നു് സംസ്കാരവും പരിഷ്കാരവും ഉന്നതജീവിതവും നേടുന്നതിന്നുള്ള ശ്രമത്തിന്നു് പ്രേരകമായി ഭവിക്കുന്നതു്.

ഇപ്രകാരം ഈ സാമൂഹ്യഭാവവും അതിന്റെ ഉത്തേജകവും മനുഷ്യന്റെ സദാചാരപരവും ധാർമ്മികവുമായ ബോധത്തെ പ്രകാശിപ്പിക്കുന്നതും തദ്വാരാ മനുഷ്യൻ വെറും ജൈവപരമായ വ്യക്തിത്വത്തേക്കാളുയർന്ന ഒരു വ്യക്തിത്വം നേടിയെടുക്കുന്നതും, ഭൗതികമനുഷ്യനുപിന്നിൽ ഒരു ആത്മീയമനുഷ്യൻ, ഐന്ദ്രിയമായ ഒരു താഴ്ന്ന ജീവനുപിന്നിൽ ഒരുയർന്ന മനുഷ്യൻ ഉണ്ടെന്നും ഇതു് വെളിവാക്കുന്നു. രണ്ടാമത്തേതു് മനുഷ്യനെ സ്വാർത്ഥവും വെറും ശാരീരികമായ സന്തർപ്പണത്തിന്നും അതിജീവനത്തിന്നും ഉള്ള മത്സരത്തിന്നും അന്വേഷണത്തിന്നുംവേണ്ടി യത്നിക്കുന്നവനുമാക്കിത്തീർക്കുന്നു. ആദ്യം പറഞ്ഞതാകട്ടെ മററുള്ളവരുടെ കാര്യത്തിൽ കൂടുതൽ ശ്രദ്ധിക്കുന്നവനും സന്മാർഗ്ഗങ്ങളെയും മററുയർന്ന മൂല്യങ്ങളെയും അന്വേഷിക്കുന്നവനുമാക്കിത്തീർക്കുന്നു. ഇതു് മനുഷ്യവ്യക്തിത്വത്തിന്റെ നിത്യമായ ആത്മീയമാനത്തിന്റെ പ്രഥമഘട്ടത്തെ പ്രകാശിപ്പിക്കുന്നു. ഇതു് അവൻ സാമൂഹ്യകാര്യത്തിൽ മാത്രം നേടിയെടുക്കുന്നതുമുതൽ അതവന്നു് ആർജ്ജിതമായ സാംസ്കാരികപാരമ്പര്യത്തിൽക്കൂടി വിജ്ഞാനവും ബോധവും വികസിപ്പിക്കുകയും മൗലികമായ തരത്തിൽ അവൻ സമൂഹത്തിന്നു് കടപ്പെട്ടവനായിത്തീരുകയും ചെയ്യുന്നു. സമൂഹത്തെക്കൂടാതെ മനുഷ്യന്നു് അവന്റെ യഥാർത്ഥമായ വ്യക്തിത്വത്തെ രൂപപ്പെടുത്താൻ സാദ്ധ്യമല്ല. ഈ സാമൂഹ്യകടപ്പാടിനെക്കുറിച്ചുള്ള ബോധവും അതു് പ്രായോഗികതയിൽ കൊണ്ടുവരേണ്ട മാർഗ്ഗവും അതിന്നു് ആപേക്ഷി

കമായ വ്യക്തികളുടെ അവകാശങ്ങളും കടമകളെക്കുറിച്ചും അവകാശങ്ങളെക്കുറിച്ചുമുള്ള ബോധവും ഏതു് മനുഷ്യവിഭാഗങ്ങളുടെയും സാമൂഹ്യതത്ത്വശാസ്ത്രമായിത്തീരുന്നു. ഈ തത്ത്വശാസ്ത്രവും മററു പഴയ സംസ്കാരങ്ങളും അവശ്യമായും മതം നല്കിയിട്ടുള്ള പ്രാപഞ്ചികകാര്യങ്ങളോടു് ഒത്തുചേന്നുപോകാം.

മതത്തിലെ ഈ സാവ്വജനീനമായ സ്വാധീനം ഒരു പ്രധാനപ്പെട്ട സാമൂഹ്യഫലത്തെ ഉളവാക്കിയിട്ടുണ്ടു്. അവകാശങ്ങളെക്കാരം കത്തവ്യങ്ങരംക്കും സവിശേഷഅധികാരങ്ങളെക്കാരം ബാദ്ധ്യതകരംക്കും പ്രാധാന്യം നല്കുന്നതാണതു്. ഇതുകൊണ്ടാണു് മതത്തിൻെറ പ്രചോദനത്താൽ ചെയ്യപ്പെടുന്ന സാമൂഹ്യപ്രവത്തനമടക്കമുള്ള എല്ലാ പ്രവത്തനങ്ങരംക്കും വെറും ഭൗതികോദ്ദേശ്യംമാത്രം ലാക്കാക്കിക്കൊണ്ടുള്ള പ്രവത്തനങ്ങളെക്കാരം കൂടുതൽ തീക്ഷ്ണതയും അഗാധതയും നാം ദശിക്കുന്നതു്. സാമൂഹ്യപ്രവത്തനത്തിൻെറ തത്ത്വശാസ്ത്രത്തിൻെറ ഉദ്ദേശ്യത്തിൻെറ പ്രാധാന്യം വളരെ മഹത്താണു്. ഞാൻ യഥാവസരം അതിനെപ്പററി ചച്ച ചെയ്യാം.

## 5 പ്രകൃതിയും സദാചാരബോധവും

ഓരോ പ്രവൃത്തിയും അതിൻെറ സാഹചര്യത്തിൽ മാററത്തിൻെറ അനുപാതത്തിൽ മാററമുണ്ടാക്കാറുണ്ടു്. മനുഷ്യൻ അവൻെറ ലക്ഷ്യങ്ങരംക്കനുസരിച്ചു് അവൻെറ സാഹചര്യങ്ങരം മാററുവാൻ പ്രവത്തിക്കാറുണ്ടു്. കൈകൊണ്ടുമാത്രം പ്രവത്തിക്കുന്നതുകൊണ്ടു് സാഹചര്യത്തിൽ വരുത്താവുന്ന മാററം വളരെ ചെറുതാണു്. പിന്നീടു് ആ പ്രക്രിയയെ തീവ്രമാക്കുവാൻ ഉപകരണങ്ങരം ഉപയോഗപ്പെടുത്തി. അതു് ഈ ആധുനികയുഗത്തിൽ യന്ത്രങ്ങളിൽക്കൂടിയും ആധുനികസാങ്കേതികവിദ്യയിൽക്കൂടിയും വിപ്ലവാത്മകമായ ഒരു അനുപാതത്തിലെത്തിച്ചേന്നു.

മനുഷ്യൻെറ ജീവിതത്തിന്നു് രണ്ടു് സാഹചര്യങ്ങരം ഉണ്ടു് പ്രാകൃതികവും സാമൂഹ്യവും. അവൻെറ പ്രാകൃതികമായ സാഹചര്യത്തിൽ ഉപകരണങ്ങളും യന്ത്രങ്ങളും വരുത്തുന്ന മാററങ്ങരം അവൻെറ സാമൂഹ്യസാഹചര്യത്തിലും സ്വാധീനം ചെലുത്തുന്നു. സാമൂഹ്യപ്രവത്തനം പ്രാഥമികമായും മനുഷ്യനും അവൻെറ സാമൂഹ്യസാഹചര്യവും അവ തമ്മിലുള്ള പ്രതിപ്രവത്തനവുമാണു്. വൈയക്തികമല്ലാത്ത വസ്തുക്കളും ശക്തികളുമുരംക്കൊള്ളുന്ന പ്രകൃതിസാഹചര്യങ്ങളിൽനിന്നു വ്യത്യസ്തമായി വ്യക്തികളും വസ്തുക്കളും ഉരംക്കൊള്ളുന്ന സാമൂഹ്യസാഹചര്യചരിത്രത്തിൻെറ പരിണാമത്തിലാദ്യമായി വസ്തുനിഷ്ഠമായ ലോകത്തിലെ മൂല്യങ്ങളെക്കുറിച്ചുള്ള സങ്കല്പം ഉരംക്കൊള്ളുന്നു.

ഓരോരുത്തനും അവനവൻെറ മൂല്യം താൻതന്നെ അംഗീകരിക്കുന്നു. എന്നാൽ പലപ്പോഴും മററുള്ളവരിലേയ്ക്കു് അതു് കേന്ദ്രീകരിക്കുന്നതു് അംഗീകരിക്കാൻ തയ്യാറാകുന്നതിൽ പരാജയപ്പെടുന്നു. അവൻെറ സാമൂഹ്യവ്യവസ്ഥയിൽ അവൻെറ ചുററുപാടുമുള്ള വ്യക്തികളിലെ മൂല്യത്തിൻെറ മററു കേന്ദ്രങ്ങളുമായി അവന്നു് ഏററുമുട്ടേണ്ടതായി വരുന്നു. ഈ രണ്ടാമത്തെ കേന്ദ്രത്തെ അംഗീകരിക്കുവാനോ വിലയിരുത്താനോ മനുഷ്യന്നു എളുപ്പമല്ല. അവൻ തൻെറ സഹപ്രവർത്തകനെ തൻെറ ലക്ഷ്യത്തിന്നു് ഉപകരിക്കാവുന്ന ഒരു അവൈയക്തികമായ വസ്തുവായിമാത്രം കല്പിക്കുന്നു. മററവന്നും അവൻേറതായ ഒരു ലക്ഷ്യമുണ്ടെന്നു് അവൻ കരുതുന്നില്ല. ഇതാകട്ടെ മനുഷ്യൻ മനുഷ്യനെ ചൂഷണം ചെയ്യുന്ന ഇരുണ്ടതും ഭയങ്കരവുമായ ചരിത്രത്തിൻെറ രേഖയിൽ വെളിപ്പെടുത്തപ്പെട്ടിട്ടുണ്ടു്. അത്തരം ചൂഷണം നാം വളരെ ഏറെ പറയാറുള്ള സാമ്പത്തികവും രാഷ്ട്രീയവുമായ തരത്തിൽപ്പെട്ടതു മാത്രമല്ല ബുദ്ധിപരവും ധാർമ്മികവും മതപരവുമായ ഇനത്തിൽപ്പെട്ടവ കൂടിയുമാണു്. പുരുഷൻ പുരുഷനെ ചോദ്യം ചെയ്യുക മാത്രമല്ല പുരുഷൻ സ്ത്രീയെ ചൂഷണം ചെയ്യുന്നതും ഇതു് ഉൾക്കൊള്ളുന്നു. ഇത്തരം എല്ലാ ചൂഷണങ്ങളിലും സ്വന്തം ആത്മാവിൽത്തന്നെ മൂല്യത്തെ അംഗീകരിക്കുകയും വസ്തുനിഷ്ഠമായി മൂല്യത്തെ അംഗീകരിക്കാതിരിക്കുകയും ചെയ്യുന്നതായി കാണാം. ഈ സാമൂഹ്യസാഹചര്യത്തിൻെറ നിസ്സാരത അതിൻെറ എല്ലാ വസ്തുതകളും വസ്തുനിഷ്ഠതകളും അവശ്യമായും ആത്മനിഷ്ഠമാണെന്നുള്ളതാണു്. അവനവനെ സാമൂഹ്യവസ്തുതകളിൽ അംഗീകരിക്കുകയെന്നതു് സന്മാർഗ്ഗബോധമാണു്. ഒരിക്കൽ ഇത്തരം അംഗീകാരം വന്നു കഴിഞ്ഞാൽ ചൂഷണം മനുഷ്യർ തമ്മിലുള്ള ബന്ധത്തിലെ സേവനത്തിന്നു് വഴിമാറിക്കൊടുക്കും.

ഈ സാന്മാർഗ്ഗികഭാവത്തിൻെറ സന്ദേശം കാൻറിൻെറ 'Metaphysics of Morals' എന്ന ഗ്രന്ഥത്തിൽ മനോഹരമായി പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു്.

''മനുഷ്യനോടുള്ള പെരുമാററം നിൻെറ സ്വജനത്തോടുള്ളതായാലും അന്യനോടുള്ളതായാലും ഒരു മാർഗ്ഗമെന്ന നിലയ്ക്കല്ലാതെ, ലക്ഷ്യമെന്ന നിലയ്ക്കു് കരുതുക.''

ഇതു് തൽക്ഷണം തന്നെ മനുഷ്യനെ മനുഷ്യൻ ചൂഷണം ചെയ്യാനുള്ള സംഭാവ്യത ഇല്ലാതാക്കുന്നു. ഏതു് സമൂഹത്തിലേയും കോടിക്കണക്കിന്നു് സ്ത്രീപുരുഷന്മാരെ സംബന്ധിച്ചു് അതു് ഒരു യാഥാർത്ഥ്യമല്ല, സംഭാവ്യതമാത്രമാണു്. മററു് കോടിക്കണക്കിലുള്ളവർക്കാകട്ടെ അതൊരു സംഭാവ്യതപോലുമല്ല. അവർ ഈയൊരു സത്യത്തെക്കുറിച്ചു് കേൾക്കുകപോലും ചെയ്തിട്ടില്ല. കഠോപനിഷത്തിലെ

(II. 7) വാക്കുകളിൽ പറഞ്ഞാൽ 'ശ്രവണായാപി ബഹുഭിർയോ ന ലഭ്യഃ ശൃണ്വന്തോഽപി ബഹവോ യം ന വിദ്യുഃ (അതിനെപ്പററി കേൾക്കാൻപോലുമുള്ള സന്ദർഭം പലർക്കും കിട്ടാറില്ല. അതിനെക്കുറിച്ച് കേട്ടവർക്ക് അതു് മനസ്സിലാകുന്നുമില്ല )

## 6 ആത്മീയത ആന്തരജീവിതത്തിൻെറ ശാസ്ത്രമെന്ന നിലയിൽ

ഈ സത്യം മനസ്സിലാക്കുകയും അതിന്നനുസരിച്ച് പ്രവർത്തിക്കുവാൻ ആരംഭിക്കുകയും ചെയ്യുമ്പോൾ മനുഷ്യന്നെന്തു് സംഭവിക്കും? ഞാൻ മുമ്പ് പറഞ്ഞതുപോലെ മനുഷ്യവ്യക്തിത്വത്തിൻെറ അവശ്യമായ ആത്മീയതയുടെ പ്രകാശനത്തിൻെറ പ്രഥമഘട്ടത്തെ അതു് കുറിക്കും. മനുഷ്യജീവിതത്തിൻെറ അർത്ഥത്തിൻെറയും ഭാഗധേയത്തിൻെറയും അന്വേഷണവേളയിൽ ഇതിന്നുള്ള പ്രാധാന്യമെന്തു്? മനുഷ്യനിലുള്ള മൂല്യത്തിൻെറ, മനുഷ്യജീവിതത്തിൻെറ ലക്ഷ്യമായ ദിവ്യപ്രകൃതിയുടെ അഗാധതയിലുള്ള പ്രകാശനത്തിലേയ്ക്കു് അതു് വിരൽ ചൂണ്ടുന്നു. മുമ്പ് പരാമർശിച്ച സ്വാഭാവികവും സാമൂഹ്യവുമായ സാഹചര്യത്തിന്നുപരിയായ ആന്തരമായ ആത്മീയസാഹചര്യമെന്ന ഒരു തൃതീയസാഹചര്യത്തെ അംഗീകരിക്കുന്നതിന്നു് നമ്മെ അതു് നയിക്കുന്നു. ഈ ആന്തരമായ ആത്മീയ സാഹചര്യവും ബാഹ്യമായ സാമൂഹ്യസാഹചര്യവും തമ്മിൽ നിരന്തരമായ പരസ്പരപ്രവർത്തനം നടന്നുകൊണ്ടേയിരിക്കുന്നു. ഈ പരസ്പരപ്രവർത്തനത്തെ വ്യക്തിപരമായോ കൂട്ടായോ കൈകാര്യം ചെയ്യുന്നതനുസരിച്ചാണ് ഒരു വശത്തു് സാമൂഹ്യമായ ആരോഗ്യവും അനാരോഗ്യവും, മനുഷ്യക്ഷേമവും അഥവാ പൂർത്തീകരണരാഹിത്യവും നിലകൊള്ളുന്നതു്.

ഈ സത്യം അംഗീകരിക്കപ്പെടുമ്പോൾ മനുഷ്യൻ സമൂഹത്തിൽ ചെയ്യുന്ന പ്രവർത്തനം ഒരു പുതിയ വെളിച്ചത്തിൽ കാണപ്പെടുന്നു. ഞാൻ മുമ്പ് ചൂണ്ടിക്കാട്ടിയതുപോലെ ഓരോ പ്രവർത്തനവും അതിൻെറ സ്വാഭാവികവും സാമൂഹ്യവുമായ സാഹചര്യങ്ങളിൽ ശക്തിയുടെ അനുപാതത്തിൽ ഒരു മാററം ഉണ്ടാക്കുന്നു. ഇതിൻെറ കൂടെ അതുകൂടി ചേർക്കുകയാണെങ്കിൽ മനുഷ്യൻെറ ആന്തരലോകമെന്നു് വിളിക്കപ്പെടുന്ന തൃതീയ സാഹചര്യത്തിൽ അത്തരമൊരു മാററം അതുളവാക്കുന്നു. ഈ ആന്തരലോകത്തിൻെറ ചൈതന്യത്തെക്കുറിച്ചുള്ള അറിവും ശിക്ഷണവും ആത്മീയതയുടെ ശാസ്ത്രത്തിൻെറയും സാങ്കേതികതയുടെയും വ്യാപ്തി രൂപപ്പെടുത്തുന്നു. ഭാരതീയ ചിന്തയനുസരിച്ച് മതത്തിൻെറ യഥാർത്ഥ അർത്ഥം ഇതാണ്. ബാഹ്യമായ സുപരിചിതമായ ലോകത്തെക്കുറിച്ചുള്ള അറിവും അത്ര തന്നെ അപ

രിചിതമായ ആന്തരലോകത്തെക്കുറിച്ചുള്ള അറിവും ഈ രണ്ടു് അറിവുകളെക്കുറിച്ചുമാണു്, ജ്ഞാനമാണു് ശക്തി എന്നു് പറയപ്പെടുന്നതു്. എല്ലാ സാമൂഹ്യവികാരവും ബോധവും മനുഷ്യവ്യക്തിത്വത്തിന്റെ വികാസത്തിന്റെ സന്തതികളാണു്. സവിശേഷമായ മനുഷ്യതലത്തിലെ പരിണാമത്തിൽ അത്തരം വികാസം ശാരീരികമോ ജൈവപരമോ അല്ല ആത്മീയമാണു്.

## 7 പരിണാമവും സന്മാർഗ്ഗവും

ഇരുപതാം ശതകത്തിലെ ജീവശാസ്ത്രത്തിലുണ്ടായ വിപ്ലവാത്മകമായ മുന്നേററത്തിന്റെ വെളിച്ചത്തിൽ പച്ച് ചെയ്തുകൊണ്ടു് ജൂലിയൻ ഹക്സ്‌ലി മനുഷ്യപരിണാമത്തിന്റെ ലക്ഷ്യം 'കൂടുതൽ മഹത്തായ പൂർത്തീകരണം' ആണെന്നു് പറയുന്നു. ('ഡാർവിന്നു് ശേഷമുള്ള പരിണാമം,' ചിക്കാഗോ യൂണിവേഴ്സിററി ശതാബ്ദി, വാള്യം I, 'ദി എവല്യൂഷൻ ഓഫ് ലൈഫ്'' പേജ് 20)

''നമ്മുടെ ഇന്നത്തെ വിജ്ഞാനത്തിന്റെ വെളിച്ചത്തിൽ മനുഷ്യന്റെ ഏററവും സമഗ്രമായ ലക്ഷ്യം വെറും അതിജീവനമോ സംഖ്യാപരമായ വദ്ധനവോ സംഘടനയുടെ വദ്ധമാനമായ സങ്കീർണ്ണതയോ മനുഷ്യന്റെ സാഹചര്യത്തിന്മേൽ അവനുള്ള വദ്ധിച്ച നിയന്ത്രണമോ അല്ല, എന്നാൽ അതാകട്ടെ കൂടുതൽ മഹത്തായ പൂർത്തീകരണമാണു് – മനുഷ്യജാതി കൂട്ടായും അതിൽപ്പെട്ട ഘടകങ്ങളായ അംഗങ്ങൾ വ്യക്തിപരമായും കൂടുതൽ സാദ്ധ്യതകളെ കൂടുതലായി സാക്ഷാൽക്കരിക്കുന്നതാണു്.''

ഈ പൂർത്തീകരണമെന്ന സങ്കല്പത്തിന്റെ വ്യാപ്തിയെക്കുറിച്ചു് കൂടുതൽ ശാസ്ത്രീയമായി പഠിക്കേണമെന്നു് വാദിച്ചുകൊണ്ടു് ഹക്സ്‌ലി തന്റെ വാക്കുകളെ ഇപ്രകാരം ഉപസംഹരിക്കുന്നു. (അതേ പുസ്തകം, പേജ് 21).

''മനുഷ്യന്റെ അന്തിമമോ അഥവാ പ്രബലമോ ആയ ലക്ഷ്യം കൂടുതൽ പൂർത്തീകരണമാണെന്നംഗീകരിക്കപ്പെട്ടുകഴിഞ്ഞാൽ നമ്മുടെ മുന്നിൽ കിടക്കുന്ന മാനസിക സാമൂഹ്യപരിണാമത്തിന്റെ സുദീർഘമായ ഗതിയിലേയ്ക്കു് നമ്മെ നയിക്കുന്നതിന്നും സഹായിക്കുന്നതിന്നും മനുഷ്യസാദ്ധ്യതകളുടെ ഒരു ശാസ്ത്രം നമുക്കാവശ്യമായിത്തീരും.''

മനുഷ്യസാദ്ധ്യതകളെക്കുറിച്ചുള്ള ഈ ശാസ്ത്രത്തിന്നാണു് ഭാരതം മതം, ആന്തരജീവിതത്തിന്റെ ശാസ്ത്രം എന്നു് പറയുന്നതു്. ഭാരതം ഇതിന്നുവേണ്ടി അന്വേഷണം നടത്തി അതിന്റെ പൗരാണിക ഉപനിഷത്തുകളിൽ ഈ ശാസ്ത്രം കണ്ടെത്തി. അനന്തരം പദാർത്ഥത്തിന്റേയും ജീവിതത്തിന്റേയും ശാസ്ത്രവുമായി ഇതിനെ

സംയോജിപ്പിച്ച് യുക്തിയുക്തവും ഏകീഭവിപ്പിക്കുന്നതുമായ വേദാന്തദർശനം രൂപപ്പെടുത്തുകയും ചെയ്തു.

മനുഷ്യന്റെ ആത്മീയ വളർച്ചയെന്ന ഒന്നുണ്ട്. അതു് വളരെ സ്പഷ്ടമല്ല. എന്നാൽ അതു് കൂടുതൽ സ്പഷ്ടമായ ഭൗതികവളർച്ചയെക്കാൾ സുപ്രധാനമാണു്. അത്തരം ആത്മീയവളർച്ചയിൽക്കൂടി മാത്രമേ മനുഷ്യന്നു് അവനെ സ്വാതന്ത്ര്യത്തിലും ചൂഷണത്തിലും പരിമിതമാക്കുന്ന ജൈവപരമായതിനെ അതിവർത്തിക്കുവാനും, അവന്റെ സഹജീവികളിൽ ശ്രദ്ധയും കാരുണ്യവും വർഷിക്കുവാനും, അവരിലേയ്ക്കു് അനുപ്രവേശിക്കുവാനും അവരാൽ അനുപ്രവേശിക്കപ്പെടുവാനും, ഹാർവാർഡ് സർവ്വകലാശാലയിലെ സോറോക്കിന്നിന്റെ ഭാഷയിൽ പറഞ്ഞാൽ മനുഷ്യഹൃദയത്തിൽ പരാർത്ഥഭാവം വളർത്തുവാനും സാധിക്കുകയുള്ളു. ഈ ആത്മീയവികാസമില്ലെങ്കിൽ മനുഷ്യനും മനുഷ്യനും തമ്മിലുണ്ടാകാവുന്ന ബന്ധം ബർട്രാൻറ് റസ്സലിന്റെ വാക്കുകളിൽ പറഞ്ഞാൽ രണ്ടു് ബില്യാഡ് പന്തുകൾ തമ്മിലുള്ള ബന്ധമാണു്, അതായതു് സംഘട്ടനം.

## 8 എണ്ണവും വണ്ണവും

ബാഹ്യമായ ലോകത്തിൽ നാം എന്തെങ്കിലും ഒരു പ്രവർത്തനം ചെയ്യുമ്പോഴാണു് ആന്തരമായ ലോകത്തിലെ അതിന്റെ ലക്ഷ്യത്തെക്കുറിച്ചുള്ള പ്രശ്നം നേരിടേണ്ടി വരുന്നതു്. ഭൗതികമായ ലക്ഷ്യംവെച്ചുള്ള പ്രവർത്തനത്തെക്കാൾ മതപരമായ ലക്ഷ്യംവെച്ചുകൊണ്ടുള്ള സാമൂഹ്യപ്രവർത്തനമാണു് കൂടുതൽ ഗുണോൽക്കർഷമുള്ളതെന്നാണു് ചരിത്രം വെളിപ്പെടുത്തുന്നതു്. ഒരു ലക്ഷ്യത്തിനുവേണ്ടിയുള്ള പ്രവർത്തനം നടത്തുമ്പോൾ ഏററവുമധികം കഴിവു് പ്രദർശിപ്പിക്കുന്നതാണു് ആത്മീയമായ കഴിവു്. മനുഷ്യന്റെ താഴ്ന്ന ജീവിതത്തിൽനിന്നുടലെടുക്കുന്ന ആദായത്തെയും സന്തോഷത്തെയും അധികാരത്തെയും ലക്ഷ്യമാക്കിയുള്ള പ്രവർത്തനത്തിന്റെ കഴിവു് മനുഷ്യന്റെ ഉന്നതനിലയിൽനിന്നുദയം ചെയ്യുന്ന ആത്മീയമായ വിജ്ഞാനവും ആത്മീയമായ ഇച്ഛാശക്തിയും അധഃകരിക്കുന്നു. ആദ്യത്തേതു് ഇന്ദ്രിയപരനും വലയിതനും പരിമിതനുമായ മനുഷ്യനാണു്. പിന്നത്തേതാകട്ടെ ആത്മീയമായി സ്വതന്ത്രനും മഹാനും അപരിമിതനുമായ മനുഷ്യനാകുന്നു. ഭാരതീയചിന്താഗതിയനുസരിച്ചു് സമുദായത്തിന്റെ നന്മയ്ക്കുവേണ്ടിയുള്ള എല്ലാ പ്രവർത്തനങ്ങളുടേയും ഒരു ലക്ഷ്യം ഈ ആത്മീയമനുഷ്യന്റെ അനാവരണമാണു്. ഭൗതികമായ വീക്ഷണത്തിലുള്ള സാമൂഹ്യപ്രവർത്തനത്തിന്റെ മാനദണ്ഡം അളവു് (എണ്ണം) ആണു്. എന്നാൽ മതപരമായ വീക്ഷണത്തിലുള്ള അതിന്റെ മാന

ദണ്ഡം ഗുണം (വർണ്ണം) ആണ്. വേദാന്തദർശനം ഈ രണ്ടു മാനദണ്ഡങ്ങളുടേയും പ്രാധാന്യത്തെ അംഗീകരിക്കുകയും ഒരു സമഗ്രമായ ആത്മീയതയുടെ വെളിച്ചത്തിൽ അതിനെ സമന്വയിപ്പിക്കുകയും ചെയ്യുന്നു. ഇതാണ് ഗീതയുടെ സാമൂഹ്യപ്രവർത്തനത്തിൻെറയെന്നല്ല എല്ലാ പ്രവർത്തനങ്ങൾക്കുമുള്ള സംഭാവന.

ഗുണത്തിൻെറ പ്രശ്നം വരുമ്പോഴാണ് ഉദ്ദേശ്യം എന്ന വിഷയത്തിനു് പ്രാധാന്യം വരുന്നതു്. ഉദ്ദേശ്യത്തിൽ ധാർമ്മികമായ നിർദ്ധാരണവും ധാർമ്മികമായ നിഗമനവും അടങ്ങിയിട്ടുണ്ട്. ഇതിനെ ആശ്രയിച്ചാണ് ആന്തരമനുഷ്യൻെറ യാഥാർത്ഥ്യത്തിൻെറ വളർച്ചയും ക്ഷീണാവസ്ഥയും. ഒരതിർത്തിവരെ മനുഷ്യജീവിതത്തിനും പ്രവർത്തനത്തിനും എണ്ണത്തിൻെറ അല്ലെങ്കിൽ അളവിൻെറ പരീക്ഷണത്തെ ചെറുത്തു നില്ക്കാൻ കഴിയും. അതിലപ്പുറമായാൽ മനുഷ്യൻ മനുഷ്യത്വമില്ലാത്തവനായി മാറുന്നു. ഗുണപരീക്ഷണത്തെ ജയിക്കുമ്പോഴാണ് അവൻ തൻെറ യഥാർത്ഥമനുഷ്യരൂപത്തിൽ പ്രകാശിക്കുന്നതു്. മനുഷ്യഘട്ടത്തിലെ ഈ പരിണാമത്തെ ഗുണത്തിൻെറ അടിസ്ഥാനത്തിൽ വിലയിരുത്തേണ്ടതിൻെറ പ്രാധാന്യത്തെ ഊന്നിക്കൊണ്ടു് സർ ജൂലിയൻ ഹക്സ്‌ലി പറയുന്നു:

''അതിനാൽ മനുഷ്യൻ വളരെ പ്രാധാന്യമുള്ളവനാണ്. അങ്ങിങ്ങായി വിസ്തൃതമായ സംഖ്യാവർദ്ധനവുകൊണ്ടു് പ്രപഞ്ചത്തിലെ പദാർത്ഥങ്ങളേയും അതിൻെറ ഊർജ്ജത്തേയും മനസ്സിലേയ്ക്കുള്ള പ്രവണതയേയും അതിൻെറ സഹകാരിയായ ഗുണത്തേയും നിലനില്പിൻെറ ആധിക്യത്തേയും എന്തിനേറെ, സർവ്വാശ്ലേഷകമായ പരിണാമപ്രക്രിയയിൽ മനസ്സിൻേറയും ഗുണത്തിൻേറയും പ്രാധാന്യത്തിൻെറ ഒരു തെളിവെന്ന നിലയിൽ അങ്ങിങ്ങായിക്കിടക്കുന്ന ജീവിതസത്തയെയും അനുസ്മരിപ്പിക്കുന്നവനാണവൻ.''

വീണ്ടും അദ്ദേഹം പറയുന്നു: ''ഞാൻ ഗുണത്തെക്കുറിച്ച് സംസാരിച്ചു. അതായതു് എണ്ണത്തിനും ഐകരൂപ്യത്തിനും പകരം ഗുണത്തിനും സമ്പന്നതയ്ക്കും പ്രാധാന്യം നല്കിക്കൊണ്ടുള്ള നമ്മുടെ പുതിയ വിശ്വാസവ്യവസ്ഥയുടെ പ്രബലമായ സങ്കല്പമിതായിരിക്കണം.

പ്രയോജനമെന്ന സങ്കല്പത്തെ ഈ പുതിയ പരിണാമദർശനത്തിൻെറ വെളിച്ചത്തിൽ ചർച്ചചെയ്തുകൊണ്ടു് ഹക്സ്‌ലി തുടരുന്നു:

''മനുഷ്യൻെറ ഭാഗധേയം കഴിയാവുന്നത്ര പൂർത്തീകരണം കൂടുതൽ മനുഷ്യജീവികൾക്കു് നേടിക്കൊടുക്കുകയും മനുഷ്യസമുദാ

യങ്ങൾക്ക് പൂർണ്ണമായ നേട്ടങ്ങൾ കൈവരുത്തുകയും ചെയ്യുകയെന്നതാണെന്ന് നാം യഥാർത്ഥമായി വിശ്വസിക്കുന്നുവെങ്കിൽ സാധാരണ പ്രയോഗിക്കുന്ന അർത്ഥത്തിൽ പ്രയോജനം മറ്റൊന്നിന്നു് വിധേയമായിത്തീരുന്നു. മനുഷ്യന്റെ പ്രാഥമികാവശ്യങ്ങളുടെ നിർവ്വഹണത്തിന്നു് ഭൗതിക ഉത്പന്നങ്ങളുടെ വർദ്ധനവു് ഒരു അടിത്തറയെന്ന നിലയിൽ ആവശ്യമാണു്. എന്നാൽ അതു് ഒരു പരിധിവരെ മാത്രം. ഒരു അളവിൽ കവിഞ്ഞ കലോറികളോ മദ്യസത്ക്കാരങ്ങളോ ടി. വി. സെററുകളോ അലക്കുയന്ത്രങ്ങളോ ഒരു വ്യക്തിയെ സംബന്ധിച്ചേടത്തോളം അനാവശ്യമാണെന്നു മാത്രമല്ല, അതൊരു തിന്മകൂടിയാണു്. ഭൗതികപദാർത്ഥങ്ങളുടെ എണ്ണത്തിലുള്ള വർദ്ധനവു് ഒരു ലക്ഷ്യത്തിലേയ്ക്കുള്ള മാർഗ്ഗം മാത്രമാണു്, അല്ലാതെ അതു് സ്വയം ഒരു ലക്ഷ്യമല്ല.''

മനുഷ്യപരിണാമത്തിൽ ഗുണത്തിന്നുള്ള പ്രാധാന്യത്തെ പ്രകാശിപ്പിച്ചുകൊണ്ടു് ഹക്സ്‌ലി ഉപസംഹരിക്കുന്നു:

'ഇപ്രകാരം പരിണാമദർശനം നമ്മുടെ ജീവിതത്തെ സരളവും മിക്കവാറും വർദ്ധിച്ച തോതിലും പ്രകാശമാനമാക്കുന്നു. അതു് നമ്മുടെ ഭാഗധേയത്തേയും കർത്തവ്യത്തേയും നമുക്കു് കാണിച്ചു തരുന്നു. പദാർത്ഥങ്ങളുടെ മേലുള്ള മനസ്സിന്റെ ആധിപത്യവും വണ്ണത്തിന്നു് എണ്ണത്തിന്റെ വിധേയത്വവും നമുക്കു് കാട്ടിത്തരുന്നു.'

## 9 ഉദ്ദേശ്യത്തിന്റെ പ്രശ്നങ്ങൾ

സാമൂഹ്യസേവനത്തിന്നു് പ്രേരകമായ മതപരമായ ഉദ്ദേശ്യങ്ങൾ സ്വാർത്ഥമായ സുഖഭോഗങ്ങൾ തുടങ്ങി അങ്ങേയററത്തെ നിഃസ്വാർത്ഥമായ സേവനംവരെ നീണ്ടു നില്ക്കുന്നു. ആദ്യത്തേതിൽ ജീവിക്കുമ്പോഴും മരണാനന്തരവും നിലനില്ക്കുന്ന സാമൂഹ്യക്ഷേമത്തിന്നും അതോടൊപ്പം സത്ക്കർമ്മനിരതവും ഭൗതികനേട്ടമുളവാക്കുന്നതുമായ ഒരു ജീവിതം നയിക്കുന്നതിന്നും മരണാനന്തരം ഭൂമിയിലേതിൽനിന്നു് വ്യത്യസ്തമായി സുഖദുഃഖസമ്മിശ്രമല്ലാത്ത തികച്ചും സുഖംമാത്രം അനുഭവിക്കാറുന്ന ഒരു സ്വർഗ്ഗം നേടുന്നതിന്നും ഊന്നൽ നല്കുന്നു. ഇന്നു് ഇതു് നമുക്കു് ബാലിശമായിത്തോന്നുന്നു. മതേതരമായ സുഖലോലുപത ഉളവാക്കുന്നതും നേട്ടങ്ങളേയും സന്തോഷത്തേയും പ്രദാനം ചെയ്യുന്നതുമായ ഭൗതികജീവിതത്തെയാണു് നാം ഇഷ്ടപ്പെടുന്നതു്. മരണാനന്തരസ്വർഗ്ഗത്തിന്നൊന്നും ആരും ആഗ്രഹിക്കുന്നില്ല. എന്നാൽ ഈ ബാലിശമായ ഉദ്ദേശ്യത്തിൽ വെറും ഭൗതികദർശനത്തിന്നു് മനസ്സിലാക്കാൻ കഴിയാത്ത മനുഷ്യന്റെ പ്രകൃതിയേയും ഭാഗധേയത്തേയും കുറിച്ചുള്ള ഒരു അഗാധമായ സത്യം ഒളിഞ്ഞിരിപ്പുണ്ടു്. മനസ്സിന്ന

പ്പുറമുള്ള സത്യത്തിൻെറ പ്രതീകമാണ് സ്വർഗ്ഗം. ഇന്ദ്രിയങ്ങൾക്കും വിഷയലോലുപമായ മനസ്സിന്നും അപ്പുറം കിടക്കുന്ന ഒന്നിൻെറ പൗരാണികപ്രാതിനിധ്യം വഹിക്കുന്ന ഇന്ദ്രിയപരമായ ഒരു സംജ്ഞയാണത്. മറിച്ച് സുഖലോലുപതാവാദം മതേതരമായതായാലും മതപരമായതായാലും തികച്ചും ഇന്ദ്രിയാധീനനും വിഷയസുഖതത്പരനമായ മനുഷ്യൻെറ പ്രകൃതിയെക്കുറിച്ചുള്ള സങ്കല്പത്തിൽനിന്നുടലെടുത്തതാണ്. മനുഷ്യവ്യക്തിത്വത്തിൻെറ ആത്മീയമായ തലത്തിൻേറയോ വെറും സാമ്രാജ്യികപരിഗണനയാൽ പ്രേരിതമായ കർമ്മത്തിൻേറയോ ഒരു അവലോകനംപോലും അവന്ന് ലഭിക്കുന്നില്ല. ഭാരതത്തെ സംബന്ധിച്ച് പറഞ്ഞാൽ അതിൻെറ പുരാതനമായ ഉപനിഷത്തുക്കളിൽ ഈ രണ്ട് ഉന്നതതലങ്ങളും അതിന്ന് ലബ്ധമായിട്ടുണ്ടെന്ന് കാണാം.

## 10 മാനവമഹത്വത്തെക്കുറിച്ചുള്ള ഭാരതത്തിൻെറ ദർശനം.

ഭാരതത്തിൻെറ ആത്മീയയത്നങ്ങളുടെയും സാക്ഷാത്കാരത്തിൻെറയും സമുന്നതമായ സൂചികയെ ഉപനിഷത്തുക്കൾ പ്രതിനിധാനം ചെയ്യുന്നു. ഉപനിഷത്തിലെ ഋഷിമാർ മതത്തിൻെറ വരട്ടുതത്വങ്ങളാലോ സമുദായത്തിൻെറയോ രാഷ്ട്രത്തിൻെറയോ നിർബ്ബന്ധത്താലോ വ്യക്തികളുടെ പ്രേരണയാലോ അല്ലാത്ത വിധത്തിൽ സ്വാതന്ത്ര്യമായും നിർഭയമായും ഉള്ള അനുഭവത്തിൽനിന്ന് സത്യം കണ്ടെത്തുവാൻ ശ്രമിച്ചു. അവരുടെ മഹത്തായ കണ്ടുപിടുത്തം മനുഷ്യൻെറ അപരിമിതത്വവും ദിവ്യത്വവും എല്ലാ ജീവികളുടെയും ഉള്ളിലുള്ള ആത്മീയൈക്യത്തിൻെറ സത്യാവസ്ഥയും ആയിരുന്നു. അവർ മനുഷ്യനിലുള്ള ദിവ്യതയെ ആത്മാവെന്ന് വിളിച്ചു. ആത്മാവിൻെറ യഥാർത്ഥസ്വഭാവമാകട്ടെ നിത്യശുദ്ധബുദ്ധമുക്തസ്വഭാവമാണ്. അതാണ് ഈ പ്രപഞ്ചത്തിൻെറ മുഴുവൻ പരമമായ ആത്മാവ്. എല്ലാററിലുമുള്ള ഈ ആത്മീയ ഐക്യദാർഢ്യത്തിൻെറ മഹത്തായ ദർശനം മാത്രമാണ് യുക്തിപൂർവ്വമായ സദാചാരത്തിൻെറയും മനുഷ്യർ തമ്മിലുള്ള പുരോഗമനപരമായ ബന്ധങ്ങളുടെയും അടിത്തറ. ഉപനിഷത്തുക്കളിൽ ആദ്യത്തേതായ ഈശോപനിഷത്തിലെ ആദ്യമന്ത്രത്തിൽത്തന്നെ ഇത് പ്രകാശിതമായിരിക്കുന്നു:

> ഈശാവാസ്യമിദം സർവ്വം യത് കിഞ്ച ജഗത്യാം ജഗത്
> തേന ത്യക്തേന ഭുഞ്ജീഥാഃ മാ ഗൃധഃ കസ്യസ്വിദ്ധനം.

(ഈ കാണപ്പെട്ടതെല്ലാം ഈശ്വരനാൽ മൂടപ്പെട്ടിരിക്കുന്നു. നീ ത്യാഗം ചെയ്ത് പാലിക്കുക. ആരുടെയും ധനം ആഗ്രഹിക്കരുത്.)

മനുഷ്യജീവിതത്തിൻെറ ലക്ഷ്യം ഈ അനശ്വരമായ സത്യത്തിലേയ്ക്കുള്ള പ്രബുദ്ധതയും ആത്മീയജീവിതത്തിൻെറ പൂർണ്ണമായ സഫ

ലീകരണവുമാണെന്നു് ഉപനിഷത്തുക്കൾ പ്രസ്താവിക്കുന്നു. എന്നാൽ മനുഷ്യൻെറ ശരീരത്തോടും ജ്ഞാനേന്ദ്രിയങ്ങളോടും മനസ്സിനോടും ഉള്ള അടിമത്തത്തിൽനിന്നു് ഉദയം ചെയ്ത അവൻെറ പരിമിതി മൂലം മനുഷ്യനിൽ ഇതു് ഒളിഞ്ഞു കിടക്കുകയാണു്. ഇതാണു് ജ്ഞാതനായ മനുഷ്യനെ നിർമ്മിക്കുന്നതു്. അതിന്നപ്പുറത്തുള്ള മനുഷ്യൻ അലക്സിസ് കാരലിൻെറ ഭാഷയിൽ അജ്ഞാതനാണു്. ജ്ഞാതനായ മനുഷ്യൻ അവശ്യമായും സ്വാർത്ഥിയും എല്ലാ പിരിമുറുക്കത്തിൻെറയും ദുഃഖത്തിൻെറയും യോഗബിന്ദുവുമായിരിക്കും. മനുഷ്യന്മാർ തമ്മിലുള്ള ബന്ധത്തിൽ അവന്നു് നേടാവുന്ന ഏററവും വലുതു് ഒരു പ്രബുദ്ധമായ സ്വാതന്ത്ര്യത്തിൻെറ സദാചാരമായിരിക്കും. അതാകട്ടെ കുറഞ്ഞുകുറഞ്ഞുപോകുന്ന പ്രബുദ്ധതയിലേയ്ക്കും ഏറിയേറി വരുന്ന സ്വാർത്ഥതയിലേയ്ക്കും പലപ്പോഴും ചായ്‌വുള്ളതായിത്തീരുന്നതും കാണാം. ഭാരതീയചിന്തയ്ക്കു് മനുഷ്യനെക്കുറിച്ചുള്ള വികാരങ്ങളാൽ ശക്തമാക്കപ്പെട്ട ഒരു സാമൂഹ്യസദാചാരം വികസിപ്പിക്കുവാൻ മനുഷ്യനെ ആത്മാവായിക്കാണുന്ന ദർശനം പ്രചോദനം നല്കിയിട്ടുണ്ടു്. ഈശ്വരോന്മുഖമായ സ്നേഹവും ഭക്തിയും നിറഞ്ഞ ഒരു മതപരമായ ശിക്ഷണമായി ദർശിക്കുന്നതിന്നും മേല്പറഞ്ഞ ദർശനം പ്രചോദകമായിട്ടുണ്ടു്.

## 11 ഒരു സമഗ്രമായ ആദ്ധ്യാത്മികതയെക്കുറിച്ചുള്ള ഗീതയുടെ സന്ദേശം

മനുഷ്യജീവിതത്തിൻെറ അർത്ഥവും പ്രാധാന്യവും സ്വഭാവവും ഭാഗധേയവും ഗീതയുടെ സന്ദേശത്തിൽ ശ്രീകൃഷ്ണൻ വ്യക്തമാക്കിയിട്ടുണ്ടു്.

ഗീത മനുഷ്യൻെറ ആത്മീയമായ പദവിക്കു് സഹായകമല്ലാത്ത സ്വർഗ്ഗത്തേയും അതിന്നു് പിന്നിലുള്ള സ്വർഗ്ഗീയമായ സുഖാനുഭൂതിയേയും ആരംഭത്തിൽത്തന്നെ നിഷേധിച്ചിട്ടുണ്ടു്. തൽസ്ഥാനത്തു് മനുഷ്യജീവിതത്തിൻെറ പരമോന്നതലക്ഷ്യമായി അവനിൽ സ്വതേയുള്ള ദിവ്യത്വത്തിൻെറ സാക്ഷാല്ക്കാരത്തിന്നാണു് അതു് പ്രാധാന്യം നല്കുന്നതു്. തന്നിലും മററുള്ളവരിലുമുള്ള ഗുണങ്ങളെ ദർശിക്കുവാനുള്ള പരിശീലനവും ആന്തരമായ ധ്യാനവും അതുവഴിയുള്ള സാന്മാർഗ്ഗികതയും ആത്മീയശിക്ഷണവുംമൂലം മനുഷ്യന്നു് തൻെറ ജൈവപരമായ പരിമിതിയെ അതിവർത്തിക്കാനും സഹജമായ ദിവ്യപ്രകൃതിയുടെ സത്യം സാക്ഷാല്ക്കരിക്കാനും കഴിയുമെന്നു് അതു് നമ്മെ ഉദ്ബോധിപ്പിക്കുന്നു. ഇതാണു് മുക്തി അഥവാ ആത്മീയസ്വാതന്ത്ര്യം. മനുഷ്യൻെറ കർമ്മത്തിൻെറ പിന്നിലുള്ള പ്രേരണയും മുന്നിലുള്ള ലക്ഷ്യവും

ഈ സ്വാതന്ത്ര്യമാണെന്നു് വേദാന്തം ഉയർത്തിക്കാട്ടുന്ന എല്ലാ മനുഷ്യജീവികളും ഇപ്പോൾത്തന്നെയോ കാലക്രമേണയോ സാക്ഷാൽക്കരിക്കാൻ പോകുന്നതും ഇതാണു്. ഒരാളും ഇതിൽനിന്നു് ഒഴിവാക്കപ്പെടുന്നില്ല. ഇതു് എല്ലാവരുടേയും യോഗിയുടെയും പാപിയുടെയും സമ്പന്നൻെറയും പാവപ്പെട്ടവൻെറയും, പണ്ഡിതൻെറയും പാമരൻേയും പുരുഷൻെറയും സ്ത്രീയുടെയും ജന്മാവകാശമാണു് എന്നതു തന്നെ കാരണം. ഇതു് നേടുന്നതിന്നുള്ള മാർഗ്ഗത്തേയും സമ്പ്രദായത്തെയുമാണു് വേദാന്തം ധർമ്മം എന്ന സംജ്ഞകൊണ്ടു് വ്യവഹരിക്കുന്നതു്. അതിൽ അഭ്യുദയം (സാമൂഹ്യക്ഷേമത്തിൻെറ സന്മാർഗ്ഗപദ്ധതി) നിഃശ്രേയസം(ആത്മീയമുക്തിയുടെ സന്മാർഗ്ഗപദ്ധതി) ഇവ രണ്ടും ഉൾക്കൊള്ളുന്നു. ഇവയുൾക്കൊള്ളുന്നതാണു് മനുഷ്യനെ സമ്പൂർണ്ണമായ സഫലീകരണത്തിലേയ്ക്കു് നയിക്കുന്ന സമഗ്രമായ ആത്മീയ വിദ്യാഭ്യാസം. ഇവതന്നെയാണു് അവൻെറ എല്ലാ പ്രവർത്തനങ്ങളുടെയും പ്രക്രിയകളുടെയും, അവ രാഷ്ട്രീയമോ സാമ്പത്തികമോ ബുദ്ധിപരമോ സദാചാരപരമോ കലാപരമോ മതപരമോ ആയ രംഗങ്ങളിലുമുള്ളതാവട്ടെ, അവയുടെ ലക്ഷ്യത്തെക്കുറിച്ചുള്ള അന്വേഷണപ്രവണതയും ഫലങ്ങളും. മനുഷ്യൻ തൻെറ താഴ്ന്ന ജീവിതത്തെ കീഴടക്കുന്ന ആന്തരജീവിതത്തിൻെറ വിശുദ്ധിയൊന്നുമാത്രമാണു് ഈ പൂർണ്ണസഫലീകരണത്തിന്നു് അത്യാവശ്യമായിട്ടുള്ളതു്.

ഈ അപരിമിതമായ പശ്ചാത്തലത്തിൽ, മനുഷ്യജീവിതത്തിൻെറ ഗുണപരമായ സമ്പന്നതയിൽ ആണു് ഗീത മനുഷ്യൻെറ എല്ലാ കർമ്മങ്ങളെയും വീക്ഷിക്കുന്നതു്. കർമ്മം അനിവാര്യമാണു്. ഒരു നിമിഷനേരത്തേയ്ക്കെങ്കിലും ഏതെങ്കിലും കർമ്മം ചെയ്യാതെയിരിക്കാൻ മനുഷ്യന്നു് കഴിയുകയില്ല. പ്രകൃതി അതിന്നു് നിർബ്ബന്ധിക്കുന്നു (III.5). എന്നാൽ മനുഷ്യൻെറ നീചപ്രകൃതിയുടെ പ്രേരണയ്ക്കനുസരിച്ചു് ചെയ്യപ്പെടുന്ന കർമ്മങ്ങൾ കൂടുതൽകൂടുതൽ കെട്ടുപാടുകളിലേയ്ക്കും അപൂർണ്ണതയിലേയ്ക്കും നയിക്കുകയും ചെയ്യുന്നു. ദിനംതോറും എവിടേയും നടമാടിക്കൊണ്ടിരിക്കുന്ന മാനുഷികദുരന്തം ഇതാണു്. ലോകത്തിലെ മഹത്തായ സാഹിത്യകൃതികളെല്ലാം ഇതു് നമ്മുടെ മുമ്പാകെ വിശദമായി ചിത്രീകരിച്ചുതന്നിട്ടുണ്ടു് ഗെയ്ഥേയുടെ കഥാപാത്രമായ ഫൌസ്റ്റു് തൻെറ 'കാട്ടിലെ ആത്മഗത'ത്തിൽ ഇപ്രകാരം വിലപിക്കുന്നു:

''അഹോ! മനുഷ്യ, നിൻെറ ഉദ്വിഗ്നാവസ്ഥ, നമ്മുടെ അപൂർണ്ണത ഞാനിപ്പോൾ അറിയുന്നു. ദൈവത്തിലേയ്ക്കു് കൂടുതൽ കൂടുതൽ അടുപ്പിക്കുന്ന ആനന്ദനിർവൃതി നീയെനിക്കു് നല്കി. അതോടൊപ്പം എത്ര തന്നെ ശഹിച്ചാലും എൻെറ അഭിമാനത്തെ തുണ്ടം തുണ്ടമാക്കിയാലും ഒരേയൊരു വാക്കുകൊണ്ടു്, ഒരു ശ്വാസംകൊണ്ടു് നീ തന്ന

എല്ലാ അനുഗ്രഹങ്ങളെയും എടുത്തുമാററാനും ശൂന്യമാക്കാനും കഴിവുള്ള എനിക്ക് ഒഴിവാക്കാൻപററാത്ത ഒരു ഇരുണ്ട കൂട്ടുകാരനേയും നീ എനിക്ക് തന്നു. ആഗ്രഹത്തിൽനിന്ന് സമ്പാദ്യത്തിലേയ്ക്ക് പതിക്കുന്നത് ഗ്ലാനിയിൽനിന്ന് ആഗ്രഹത്തിലേയ്ക്കുവരെയും അവൻ ഒരു കാട്ടുതീ, ഒരു ജ്വാല, എൻെറ ഹൃദയത്തിൽ ഉണ്ടാക്കി.''

## 12 യോഗം ഇരട്ടശേഷിയെന്ന നിലയിൽ

എല്ലാ കമ്മങ്ങളും സയുക്തികമായ സദാചാരത്തിൻെറയും ദശ്നത്തിൻെറയും സഹായത്തോടെ ഒരു പൂണ്ണമനുഷ്യൻെറ ആത്മീയവിദ്യാഭ്യാസമായി പരിവത്തനം ചെയ്യാമെന്ന് ഗീത പറയുന്നു. അനാസക്തിയോടുകൂടി ചെയ്യുന്നകമ്മം മനുഷ്യനെ അവൻെറ അപരിമിതമായ ആത്മീയവ്യക്തിപ്രഭാവത്തിലേയ്ക്ക് ഉയത്താൻ സഹായിക്കുന്നു. പരിമിതവും ഐന്ദ്രിയവും നീചവുമായ ഈ ജീവിതത്തോട് അനാസക്തിയുണ്ടാവുകവഴി വേഡ്സ്വത്ത് പറയുന്നതുപോലെ മനുഷ്യൻ അനശ്വരതയുമായി ഗാഢസൗഹൃദം പ്രാപിക്കുന്നു. അവൻ തൻെറ വ്യക്തിത്വത്തിൻെറ അനന്തമായ വിസ്തൃതിയെ അനുഭവിക്കുന്നു. അവൻെറ ദശ്നവും സഹാനുഭൂതിയും വിസ്തൃതമാവുന്നു. ജീവിതത്തിൽ ഇരട്ടശേഷി അതായത് ബാഹ്യമായ സാമൂഹ്യശേഷിയും ആന്തരമായ ആത്മീയശേഷിയും നേടുവാൻ പര്യാപ്തമായ തന്നിലുള്ള ആത്മീയോജ്ജത്തിൻെറ അനന്തവിസ്തൃതമായ സംഭരണിയെ അവൻ കണ്ടെത്തുന്നു. ആത്മീയജീവിതത്തിൻെറ ശാസ്ത്രവും കലയുമായ ഇതിനെയാണ് ഗീത യോഗമെന്ന് വിളിക്കുന്നത്. ഈ ശാസ്ത്രത്തിന്ന് രണ്ട് സുപ്രധാനനിവ്വചനങ്ങൾ അതു് നല്കുകയും ചെയ്യുന്നു. ഒന്ന് 'യോഗഃ കമ്മസു കൗശലം' (കമ്മത്തിലുള്ള സാമത്ഥ്യമാണ് യോഗം ||. 50) രണ്ട്, 'സമത്വം യോഗ ഉച്യതേ' (സമത്വബുദ്ധിയാണ് യോഗം എന്ന് പറയപ്പെടുന്നത്. || 48)

അഹംഭാവത്തിൽനിന്ന് ആസക്തിയോടുകൂടി ആരംഭിക്കപ്പെട്ട കമ്മം വലിയ കോലാഹലവും കുഴപ്പവുമുണ്ടാക്കുന്നു. ആന്തരമായ ശിക്ഷണമില്ലായ്മയിൽനിന്ന് പുറപ്പെടുന്ന കാര്യക്ഷമതയില്ലായ്മയുടെ അടയാളമാണത്. അതാകട്ടെ ക്രമേണ കമ്മം ചെയ്യുന്നവനെ തൻെറ ആന്തരമായ ക്ഷീണാവസ്ഥയിലേയ്ക്ക് നയിക്കുകയും ചെയ്യുന്നു. യന്ത്രം എത്രത്തോളം പ്രവത്തനക്ഷമമാണോ അതിൻെറ പ്രവത്തനവും അത്രത്തോളം നിശ്ശബ്ദവും അനായാസവുമായിരിക്കും. ആ പ്രവത്തനത്തിൻെറ ഫലവും വലുതായിരിക്കും. ഓടിപ്പഴകിയ കാറുപോലുള്ള കാര്യക്ഷമതയില്ലാത്ത ഒരു യന്ത്രം വളരെ ശബ്ദകോലാഹലങ്ങൾ സൃഷ്ടിക്കുകമാത്രമല്ല ഏററവും കുറഞ്ഞ ഗതിവേഗം മാത്രമേ അതിന്നുണ്ടാവുകയുമുള്ളു. അഗാധമായ സാമൂഹ്യവികാരമുഠംക്കൊ

ളുന്ന പ്രശാന്തവും നിശ്ശബ്ദവും ക്രമികവും കാര്യക്ഷമവുമായ പ്രവൃത്തിയാണ് യഥാർത്ഥആത്മീയതയുടെ ലക്ഷണം. അതിനാൽ ഗീത ഇപ്രകാരം പറയുന്നു || 49)

ദൂരേണ ഹ്യവരം കർമ്മ ബുദ്ധിയോഗാദ്ധനഞ്ജയ
ബുദ്ധൗ ശരണമന്വിച്ഛ കൃപണാഃ ഫലഹേതവഃ

(ആസക്തിയോടുകൂടിചെയ്യുന്ന കർമ്മം ബുദ്ധിയോഗത്തോടുകൂടി ചെയ്യുന്ന കർമ്മത്തെക്കാൾ വളരെ താഴ്ന്നതാണ്. അല്ലയോ അർജ്ജുന, അതിനാൽ നീ ഈ ബുദ്ധിയെ ശരണം പ്രാപിക്കുക. സ്വാർത്ഥലാഭം വെച്ചുകൊണ്ടു കർമ്മം ചെയ്യുന്നവർ കൃപണന്മാരാണ്.)

## 13 കർമ്മത്തിന്നു പിന്നിലുള്ള കർമ്മി

ഉപനിഷത്തുകളിൽനിന്നും ഗീതയിൽനിന്നും ഉൾക്കൊണ്ട സാമൂഹ്യപ്രവർത്തനത്തെക്കുറിച്ചുള്ള ഭാരതത്തിൻെറ ദർശനം സമുദായത്തിലെ ഓരോരുത്തനേയും ഓരോ സാമൂഹ്യപ്രവർത്തകനായിട്ടാണ് സങ്കല്പിക്കുന്നതു്. ഒരു സാധാരണ ഗൃഹനായികയും ഒരു പ്രധാനമന്ത്രിയും ഒരു വിദഗ്ദ്ധസാമൂഹ്യപ്രവർത്തകനും ഒരു കോളേജ് പ്രൊഫസറും തെരുവുതൂപ്പുകാരനും ഭരണകർത്താവും മീൻപിടുത്തക്കാരനും ഫാക്ടറിത്തൊഴിലാളിയും കർഷകനും ആത്മീയഗുരുവുമെല്ലാം സമൂഹമാകുന്ന മുന്തിരിത്തോട്ടത്തിലെ തൊഴിലാളികളാണ്.

പുറമേനിന്നു നോക്കിയാൽ അവരെല്ലാവരും സാമൂഹ്യപ്രവർത്തകരാണ്. എന്നാൽ ആന്തരമായി വീക്ഷിച്ചാൽ, അങ്ങനെ സാദ്ധ്യമാണെങ്കിൽ, അവർ വ്യത്യസ്തനിലകളിലുള്ള ആത്മീയ ഉദ്ഗ്രഥനവും പോഷണവും അഥവാ ശൈഥില്യവും ശോഷണവും വെളിവാക്കുന്ന വിസ്തൃതമായ പരിധിയിലുള്ള വിഭിന്നമായ ഗുണനിലവാരത്തിൽപ്പെട്ടവരാണെന്നു മനസ്സിലാകും. സംസ്കൃതനാടകകൃത്തായ ഭാസൻ വർണ്ണിച്ചതുപോലെ (അവിമാരകം, V 5)

'പ്രാജ്ഞസ്യ മൂർഖസ്യ ച കാര്യയോഗേ
സമത്വമഭ്യേതി തനുർന ബുദ്ധിഃ.'

(ഒരു പ്രാജ്ഞനും വിഡ്ഢിയും കർമ്മം ചെയ്യുമ്പോൾ ശാരീരികനിലകൊണ്ടു നോക്കിയാൽ തുല്യത കാണാം. എന്നാൽ അതു് ബുദ്ധിയുടെ കാര്യത്തിലല്ല.)

അതിനാൽ ഇതിൽ ഓരോ വിഭാഗത്തിന്നും മേൽപറഞ്ഞ ബാഹ്യമായ സാമൂഹ്യശേഷിയും ആന്തരമായ ആത്മീയശേഷിയുമാകുന്ന ഇരട്ടശേഷി നേടുന്നതിന്നു പരിശീലനവും ശിക്ഷണവുമാവശ്യമാണ്. ഒരു സാമൂഹ്യപ്രവർത്തകൻ ബാഹ്യസമൂഹത്തിന്നു ഗോചര

മായ ഫലങ്ങളും അവന്റെ പ്രവത്തനത്തിൽക്കൂടി ഉണ്ടാകണം. അവന്റെ കായ്യക്ഷമതയുടെ മാനദണ്ഡമിതാണ്. എന്നാൽ ഈ മാനദണ്ഡം മാത്രമേയുള്ളവോ ? ആധുനികസമൂഹശാസ്ത്രം ഈയൊരു മാനദണ്ഡംകൊണ്ടുതന്നെ തൃപ്തമാവുന്നതുപോലെയാണ് തോന്നുന്നത്. എന്നാൽ സാമാന്യമായി ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലും മുന്നോക്കരാജ്യങ്ങളിൽ പ്രത്യേകിച്ചും ഉയന്നുവരുന്ന മനുഷ്യനെ സംബന്ധിച്ച അഗാധമായ വീക്ഷണമുൾക്കൊള്ളുന്ന സൈദ്ധാന്തികമായ പരിഗണനകളും പ്രായോഗികമായ പരിഗണനകളും അവയുടെ വിസ്തൃതമായ അനുഭവമേഖലകളും ആധുനികമായ സമൂഹശാസ്ത്രത്തെ പ്രവത്തകന്റെ ആന്തരലോകത്തിലെ കായ്യക്ഷമതയെക്കൂടി ദ്വിതീയ മാനദണ്ഡമായംഗീകരിക്കണമെന്ന് നിബ്ബന്ധിക്കുന്നുണ്ട്. ഇന്നത്തെ നമ്മുടെ അനുഭവം ആന്തരമായ കാര്യക്ഷമത ബാഹ്യമായ കായ്യക്ഷമതയെ ബാധിക്കുമെന്ന് പഠിപ്പിക്കുന്നുണ്ട്. മാനസികമായ അനാരോഗ്യം ശാരീരികമായ ആരോഗ്യത്തെയും ബാധിക്കും. ഒരു പ്രവത്തകൻ വെറും യന്ത്രമല്ല. ഉൽപാദനക്ഷമതയുടെ ശേഷിമാത്രം മാനദണ്ഡമായെടുക്കുന്നത് ഒരു യന്ത്രത്തിന്നുമാത്രം ബാധകമാണ്. ആന്തരജീവിതമെന്ന സുപ്രധാനമായ ദ്വിതീയഘടകത്തെക്കൂടി ഉൾക്കൊള്ളുന്ന മനുഷ്യന്റെ കായ്യത്തിൽ ഇതു് പരാജയപ്പെടുകയേ ഉള്ളൂ. അവന്റെ ആന്തരജീവിതത്തിന്റെ പോഷണം കായ്യക്ഷമതയുടെ സുപ്രധാനമായ ഒരു ഘടകമാണ്. ആധുനികമനുഷ്യനും ആധുനികമായ സമൂഹശാസ്ത്രവും അതിനെ അവഗണിച്ചാൽ അതു് വ്യക്തിയുടെയും സമൂഹത്തിന്റെയും ക്ഷേമത്തെ അപകടത്തിലാക്കും.

ആത്മീയതയുടെ വെളിച്ചത്തിൽ ഒരു പ്രവൃത്തിയും ഉയന്നതോ താഴ്ന്നതോ അല്ല. ഈ മനോഭാവത്തിന്റെ ശിക്ഷണവും നിയന്ത്രണവുമാണ് മനുഷ്യന്റെ ജീവിതത്തിന്നും കമ്മങ്ങൾക്കും ആത്മീയ ദശ്നം നല്കിയ സംഭാവന. ഈ ദശ്നത്തിന്റെ വെളിച്ചത്തിൽ സമുദായം ഭൗതികമായി കണക്കാക്കുന്നപോലെ ലഘുവായ കമ്മം ചെയ്യുന്നവനെയല്ല, ഏതു് കമ്മത്തെയും ലാഘവബുദ്ധിയോടെ ചെയ്യുന്നവനെയാണ് നിസ്സാരനായി കരുതേണ്ടതു്. മഹാനായ ഒരാൾ ചെയ്യുന്ന നിസ്സാരകമ്മംപോലും മഹത്തായ കമ്മമായിത്തീരും. മറിച്ച് നിസ്സാരനായ ഒരാൾ ചെയ്യുന്ന മഹത്തായ കമ്മംപോലും നിസ്സാരമായും തീരും. കബീർ ഒരു തറിയിൽ തുണി നെയ്യുമ്പോഴോ ഗാന്ധിജി ചക്രയിൽ നൂൽ നൂൽക്കുമ്പോഴോ ആ തറിയുടെയും ചക്രയുടെയും പദവി ഉയരുകയാണ് ചെയ്യുന്നതു്. മറിച്ച് ഒരു അത്യാഗ്രഹിയായ പുരോഹിതനോ അഴിമതിക്കാരനായ രാഷ്ട്രീയനേതാവോ പൗരോഹിത്യത്തിന്റെയും രാഷ്ട്രീയത്തിന്റെയും ഉയന്ന സ്ഥാനങ്ങളെ താഴ്ത്തിക്കളയുകയാണ് ചെയ്യുന്നതു്. ബാഹ്യമായ എല്ലാ രംഗങ്ങളിലുമുള്ള

പ്രവൎത്തനങ്ങളെയും ആന്തരമായ മനുഷ്യൻ എങ്ങനെയാണ് ഗണിക്കുന്നതെന്നുള്ളതിന്ന് ഈ ഉദാഹരണങ്ങളിൽനിന്നും മററുദാഹരണങ്ങളിൽനിന്നും മനസ്സിലാക്കാൻ കഴിയും. ഗുണമില്ലാത്ത ജീവിതം വൃഥാ ജീവിതമാണ്. ഗുണമെന്നതു് ഒരു മൂല്യസങ്കല്പമാണ്. മൂല്യങ്ങൾ യാന്ത്രികമല്ല, ആത്മീയമാണ്. ബർട്രാൻറ് റസ്സലിൻെറ പ്രതിഷേധസൂചകമായ വാക്കുകളിൽ പറഞ്ഞാൽ ('സമൂഹത്തിൻെറ മേൽ സയൻസിൻെറ സ്വാധീനം'. പേജ് 77),

"'ഒരു ആരാധനാവസ്തുവെന്നനിലയിൽ യന്ത്രം ചെകുത്താൻെറ ആധുനികരൂപമാണ്, അതിൻെറ ആരാധനയാകട്ടെ ആധുനിക പൈശാചികത്വവും......"

"എന്തും യാന്ത്രികമാവാം, എന്നാൽ മൂല്യങ്ങളങ്ങനെയല്ല. ഒരു രാഷ്ട്രീയദാർശനികനും വിസ്മരിക്കാൻ പാടില്ലാത്ത ഒന്നാണിതു്."

## 14 മനുഷ്യദ്ദരന്തം

എല്ലാ മൂല്യങ്ങളുടെയും കേന്ദ്രബിന്ദു മനുഷ്യനാണ്. എന്നാൽ അവൻെറ വ്യക്തിത്വത്തിൻെറ അഗാധതലത്തിൽ വൎത്തിക്കുന്ന ഈ മൂല്യങ്ങളെ ബാഹ്യജീവിതത്തിലേയ്ക്കും കൎമ്മങ്ങളിലേയ്ക്കും മുക്തമാക്കിക്കൊണ്ടുവരണമെങ്കിൽ അവന്നു് ആന്തരമായ ശിക്ഷണം ആവശ്യമാണ്. മനുഷ്യൻ ചെറുതാകുന്നതു് ഈ ശിക്ഷണത്തിൻെറയും ആത്മീയമായ ഫലങ്ങളുടെയും അഭാവംകൊണ്ടാണ്. അജ്ഞതയും ആത്മീയമായ ആന്ധ്യവും വെറും ശരീരത്തെ കേന്ദ്രീകരിച്ചുകൊണ്ടുള്ള ഇച്ഛാശക്തിയും അവനെ സ്വന്തം നേട്ടത്തിന്നും സന്തുഷ്ടിക്കും മാത്രം വേണ്ടി പ്രവൎത്തിക്കുന്ന ഒരു സ്വാൎത്ഥിയാക്കിത്തീൎക്കുന്നു. ഒരു മഹാൻ മഹാനായിത്തീരുന്നതു് അയാളുടെ ആത്മബോധത്തിൻെറയും സാമൂഹ്യവികാരത്തിൻെറയും ഫലമായിട്ടാണ്. എന്നാൽ വേദാന്തം പറയുന്നതു് എല്ലാ ജീവികൾക്കും ആത്മീയമായ സമത്വവും ഐക്യദാർഢ്യവും വാഗ്ദാനംചെയ്യുന്ന ഒരു അനന്തമായ ആത്മാവു് ഈ ചെറുതിൻെറയും വലുതിൻെറയും പിന്നിലുണ്ടെന്നാണ്. ഗീത പ്രഘോഷിക്കുന്നതുപോലെ (V. 19).

'ഇഹൈവ തൈർജിതഃ സൎഗ്ഗോ യേഷാം സാമ്യേ സ്ഥിതം മനഃ
നിൎദ്ദോഷം ഹി സമം ബ്രഹ്മ തസ്മാത് ബ്രഹ്മണി തേ സ്ഥിതാഃ.'

(ബ്രഹ്മം അപൂൎണ്ണതയില്ലാത്തതും എല്ലാററിലും സമമായിട്ടുള്ളതുമായതിനാൽ സാമ്യതയിൽ മനസ്സ് നിൎത്തിയവൎക്ക് ഈ ജീവിതത്തിൽ തന്നെ പരിമിതമായ ജീവിതത്തെ അതിക്രമിക്കാൻ കഴിയും. അതിനാൽ അവൎക്കു മാത്രമാണ് ബ്രഹ്മത്തിൽ അവസ്ഥിതി കൈവന്നിരിക്കുന്നതു്.)

ശാരീരികപോഷണത്തിൽക്കൂടിയാണ് ഭൗതികശരീരം വളർന്നുകൊണ്ടിരിക്കുന്നത്. ഇതു് ആർക്കും മറെറാരു തെളിവില്ലാതെ തന്നെ അനുഭവത്തിൽ ഉള്ളതാണ്. അതുപോലെത്തന്നെ മിക്കവാറും ബാഹ്യലോകത്തെക്കുറിച്ചും സ്വല്പമായി ആന്തരലോകത്തെക്കുറിച്ചുമുള്ള അറിവും അനുഭവവുമാകുന്ന മാനസികഭക്ഷണത്തിൽക്കൂടിയാകുന്നു ഒരാളുടെ മാനസികമായ വ്യക്തിത്വം വളർന്നുവരുന്നതു്. ഭൗതികമെന്നപോലെ പ്രത്യക്ഷമല്ലെങ്കിലും അവ്യക്തമായ രീതിയിൽ ഈ വളർച്ച്യും യഥാർത്ഥമാണെന്നു് കാണാം. സാമൂഹ്യസാഹചര്യങ്ങളിൽനിന്നു് ഉത്തേജനവും സഹായവും എപ്പോഴും ആവശ്യമായിട്ടുള്ള ലൗകികമനുഷ്യനെ വാർത്തെടുക്കുന്നതു് ഇവ രണ്ടുമാണ്. എന്നാൽ സഹായത്തിനും ഉത്തേജനത്തിന്നുംവേണ്ടിയുള്ള അവൻെറ ആഗ്രഹത്തിന്നു് അനുസൃതമല്ലാത്ത വിധത്തിൽ സാമൂഹ്യസാഹചര്യം ഇടയ്ക്കിടെ മാറുന്നതുകൊണ്ടു് അവൻെറ ആത്മാവിൻെറ സ്വാതന്ത്ര്യവും എപ്പോഴും അപകടത്തിൽപ്പെടുന്നു. സമൂഹത്തിൻെറ ഒരു ഉല്പാദകഘടകം അല്ലാതായിത്തീരുമ്പോഴും അവനെ സംബന്ധിച്ചേടത്തോളം ഇതൊരു ദുരന്തമായിത്തീരുന്നു. ഒരു ഭൗതികപ്രത്യയശാസ്ത്രത്തിൽ അവൻെറ മൂല്യം ഒരു വ്യക്തിയെന്ന നിലയ്ക്കു് അവന്നു് വേണ്ടി മാത്രമല്ല അവൻെറ സമൂഹത്തിനു് വേണ്ടിയുള്ള ഉല്പാദനക്ഷമത അനുസരിച്ചാണ്. തൻെറ ആന്തരഗതിയെത്തന്നെ ജയിക്കാനുള്ള ആത്മീയമായ സ്വാതന്ത്ര്യത്തിൻെറ ഔന്നത്യമവന്നില്ലെങ്കിൽ, സന്തോഷവും പ്രത്യാശയുമില്ലാതെയും പിറുപിറുപ്പോടും ആവലാതിയോടുംകൂടിയുമായാൽത്തന്നെയും അവൻെറ ബാഹ്യസാഹചര്യങ്ങളോടു് ഇണങ്ങി ജീവിച്ചുപോകാനുള്ള വിവേകമെങ്കിലും അവന്നുണ്ടാകേണ്ടതാണ്. ഏററവും മഹത്തായതും നിസ്തുലമായതുമായ മനുഷ്യനെന്ന പരിണാമപ്രതിഭാസത്തിൻെറ ദയനീയമായ ചിത്രവും ഭാഗധേയവുമാണിതു്. മനുഷ്യൻെറ കഴിഞ്ഞ ചില കാലഘട്ടങ്ങളിലേയും ഇപ്പോഴത്തെയും ദുരന്തം ഇതായിരുന്നു. മനുഷ്യൻെറ ഭൗതികമായ ഏററവും നല്ല നേട്ടങ്ങളെ കവച്ചുവെക്കുന്നതാണ് ഇതു്. രാഷ്ട്രീയത്തിൻെറ തോഴിയായിമാത്രം ഔദ്യോഗികമതത്തെ കരുതിയിരുന്ന സമുന്നതമേധാശാലികളായ പൗരാണികഗ്രീക്കുകാരെ പരാമർശിച്ചുകൊണ്ടു് ലോവെസ് ഡിക്കിൻസൻ തൻെറ 'ജീവിതത്തെക്കുറിച്ചുള്ള ഗ്രീക്ക് വീക്ഷണം' എന്ന ഗ്രന്ഥത്തിൻെറ 68-ാം പേജിൽ ഇപ്രകാരം പറയുന്നു:

ഗ്രീക്കുകാർ ഇഹലോകത്തിൽ വളരെ സന്തുഷ്ടരും അധികാരത്തിൽ സ്വതന്ത്രന്മാരും കർമ്മങ്ങളിലും ആസക്തിയിലും തീക്ഷ്ണതയുള്ളവരും ആയിരുന്നെങ്കിലും വാർദ്ധക്യം, മരണം എന്നീ ദുർഗ്രഹങ്ങളായ പ്രതിഭാസങ്ങളുടെ രഹസ്യം അവർക്കു് അജ്ഞാതവും തിക്തവുമായിരുന്നു. ഈ പ്രശ്നത്തിൽ അവർക്കു് അവരുടെ മതത്തിൽനിന്നു്

കാര്യമായ വെളിച്ചമോ ആശ്വാസമോ ലഭിച്ചിരുന്നില്ലെന്നാണ് നമു ക്കനുമാനിക്കാവുന്നത്. അവരുടെ ഹ്രസ്വമായ ജീവിതസംഗീതം അപസ്വരത്തിൽ കലാശിച്ചു. യുക്തിബോധവും അവരുടെ വിശ്വാ സപ്രമാണത്തെ വിമർശിച്ചു. ഈ ന്യൂനത അവരുടെ വികാരം അവ രിൽ അടിച്ചേല്പിച്ചതാണ്.

## 15 ഭാരതത്തിന്റെ പ്രത്യാശയുടെയും സന്തുഷ്ടിയുടെയും സന്ദേശം

മനുഷ്യപ്രകൃതിയെക്കുറിച്ചും ഭാഗധേയത്തെക്കുറിച്ചുമുള്ള ഭാരത ത്തിന്റെ ദർശനം ഈ മാനുഷികദുരന്തത്തെപ്പററി അഗാധമായി സ്പർശി ച്ചിട്ടുണ്ട്. മാത്രമല്ല മനുഷ്യന്റെ കാതുകളിൽ ഒടുങ്ങാത്ത പ്രത്യാശ യുടെയും സംതൃപ്തിയുടെയും സന്ദേശം അതു് എപ്പോഴും മന്ത്രിച്ചുകൊ ണ്ടിരിക്കുകയും ചെയ്യുന്നുണ്ട്. അതാകട്ടെ അവന്റെ സഹജമായ ദിവ്യപ്രകൃതിയെക്കുറിച്ചും അവന്റെ ജന്മാവകാശമായ ആത്മീയ മുക്തിയെക്കുറിച്ചും അവനോട് പറയുന്നു. അവനാകട്ടെ അതേക്കുറിച്ച് ബോധവാനല്ല. അവന്റെ ദുരന്തത്തിന്ന് കാരണം ആത്മീയമായ ആന്ധ്യമാണ്. അവൻ സ്വയം തന്നെ ഈ സത്യത്തിലേയ്ക്ക് ഉണ രേണ്ടതുണ്ട്. അവന്റെ വ്യക്തിജീവിതവും സാമൂഹ്യപ്രവർത്തനങ്ങളും വിജയങ്ങളും പരാജയങ്ങളും സന്തുഷ്ടിയും സന്താപവും ജീവിതത്തി ന്റെ ഉപചയാപചയങ്ങളുമെല്ലാം അവൻ ബുദ്ധിയെ തന്റെ വ്യക്തി ത്വമാകുന്ന രഥത്തെ കാര്യക്ഷമമായി നയിക്കുവാൻ പരിശീലിപ്പി ക്കുകയാണെങ്കിൽ തീർച്ചയായും പദംപദമായി അവൻ ആത്മീയ പ്രബുദ്ധതയിലേയ്ക്കും മോക്ഷത്തിലേയ്ക്കും പൂർത്തീകരണത്തിലേയ്ക്കും പുരോഗമിച്ചുകൊണ്ടിരിക്കും. 1893-ൽ ചിക്കാഗോവിലെ ചരിത്ര പ്രധാനമായ മതസമ്മേളനത്തിൽ, മനുഷ്യരാശിയുടെയെല്ലാം മോ ചനത്തിന്നുവേണ്ടി ഭാരതത്തിലെ പൗരാണികനായ ഒരു ഋഷി മനു ഷ്യരെ അഭിസംബോധനചെയ്തുകൊണ്ടുള്ള ഉപനിഷത്തിലെ ഒരു മന്ത്രം സ്വാമി വിവേകാനന്ദൻ ഉദ്ധരിക്കുകയുണ്ടായി. (ശ്വേതാശ്വത രോപനിഷത്ത് 2. 5, 3.8)

''ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാഃ
ആ യേ ധാമാനി ദിവ്യാനി തസ്ഥുഃ
വേദാഹമേതം പുരുഷം മഹാന്തം
ആദിത്യവർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാ അതിമൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേഽയനായ.''

അല്ലയോ അനശ്വരതയുടെ സന്താനങ്ങളെ, കേട്ടാലും. ദിവ്യ ലോകങ്ങളിലുള്ളവരും കേൾക്കട്ടെ. അന്ധകാരത്തിന്നപ്പുറമുള്ള സൂര്യ

നെപ്പോലെ പ്രകാശിക്കുന്ന മഹാനായ പുരുഷനെ ഞാൻ സാക്ഷാത് കരിച്ചിരിക്കുന്നു. അവനെ അറിയുന്നതുകൊണ്ടു് മാത്രമേ മരണത്തെ അതിക്രമിക്കാൻ കഴിയുകയുള്ളു. ഈ ഉന്നതതലലക്ഷ്യത്തിലേയ്ക്കു് മററു വഴികളൊന്നുംതന്നെയില്ല.

ഇവിടെ നാം കാണുന്നതു് മനുഷ്യൻെറ ജീവിതത്തിന്നും കമ്മ ത്തിന്നുംമേൽ അസാധാരണമായ ഒരു പുതുവെളിച്ചത്തിൻെറ പ്രകാശ കിരണങ്ങരം പ്രസരിക്കുന്നതാണു്. ആത്മജ്ഞാനത്തിൻെറ വെളി ച്ചമാണതു്. ഗീത (IV. 37) അതിനെ ജീവിതത്തിലേയും കമ്മത്തി ലേയും എല്ലാ മാലിന്യങ്ങളേയും ഭസ്മീകരിക്കുന്ന അഗ്നിയായി വണ്ണി ച്ചിരിക്കുന്നു. കമ്മമെന്നാൽ നാം സാധാരണ മനസ്സിലാക്കുന്നതു പോലെ യാന്ത്രികമായ ഒരു ഊജ്ജത്തിൻെറ ചെലവഴിക്കൽ മാത്രമാ ണു്. ഗീത (IV. 16) മുനിമാർപോലും കമ്മമേതു് അകമ്മമേതു് എന്നു് തിരിച്ചറിയാൻ വിഷമിക്കുന്നവരാണു് എന്നും (IV. 17) കമ്മ ത്തിൻെറ ഗതി ഗഹനമാണു് എന്നും പറഞ്ഞിരിക്കുന്നു.

കമ്മവും അകമ്മവും അദ്ധ്വാനവും വിശ്രമവും സാധാരണയായി വിരുദ്ധങ്ങളാണെന്നു് തോന്നാം. എന്നാൽ ശാസ്ത്രീയമായ ഗവേഷ ണം വെളിപ്പെടുത്തുന്നതു് അവ അടിസ്ഥാനപരമായി ഒന്നാണെന്നാ ണു്. എൽ. പി. ജാക്സിൻെറ ഭാഷയിൽ ('സമ്പൂണ്ണമനുഷ്യൻെറ വിദ്യാഭ്യാസം.' പേജ് 102) ഇങ്ങനെ പറയാം:

''നിങ്ങരം അദ്ധ്വാനത്തിലാരംഭിക്കുകയാണെങ്കിൽ അതിൽ കല പ്രയോഗിക്കുന്ന നിമിഷം അതു് വിശ്രമമാകാൻ തുടങ്ങുന്നു. നിങ്ങരം വിശ്രമത്തിലാരംഭിക്കുമ്പോരം ശാസ്ത്രം അതിൻെറ വേരു കരം കണ്ടെത്താൻ തുടങ്ങുമ്പോരം അതു് അദ്ധ്വാനമായി മാറുന്നു.

അഷ്ടാവക്രസംഹിതയിൽ (xviii. 61) ഇപ്രകാരം പറയുന്നു:

നിവൃത്തിരപി മൂഢസ്യ പ്രവൃത്തിരുപജായതേ
പ്രവൃത്തിരപി ധീരസ്യ നിവൃത്തിഫലഭാഗിനീ

(ഒരു മൂഢന്നു് വിശ്രമംപോലും അദ്ധ്വാനമായിത്തീരുന്നു. ഒരു ജ്ഞാനിക്കു് അദ്ധ്വാനം പോലും വിശ്രമത്തിൻെറ ഫലം നല്കുന്നു.)

ആത്മജ്ഞാനത്തിൻെറ വേലിയേററം തുടങ്ങുമ്പോരം അദ്ധ്വാ നവും വിശ്രമവും, വിശുദ്ധവും ഭൗതികവും, ധ്യാനവും കമ്മവും തമ്മി ലുള്ള നേരിയ വ്യത്യാസംപോലും ക്രമേണ മാഞ്ഞുപോകുകയും അനന്തരം തീരെ ഇല്ലാതായിത്തീരുകയും ചെയ്യുന്നു. ഈ സത്യത്തെ പ്രകാശിപ്പിച്ചുകൊണ്ടു് ഗീത പറയുന്നു. (iv. 18):

'കമ്മണ്യകമ്മയഃ പശ്യേദ് അകമ്മണി ച കമ്മയഃ
സ ബുദ്ധിമാൻ മനുഷ്യേഷു സയുക്തഃ കൃത്സ്നകമ്മകൃത്'''

(കർമ്മത്തിൽ അകർമ്മവും അകർമ്മത്തിൽ കർമ്മവും കാണുന്നവനാരോ അവനാണ് മനുഷ്യരിൽ ബുദ്ധിമാൻ; അവനാണ് യോഗി. എല്ലാ കർമ്മങ്ങളും പൂർത്തീകരിച്ചവൻ അവനാണ്.)

## 16 ഭാരതത്തിന്റെ കർമ്മദർശനം

സാമൂഹ്യപ്രവർത്തനമുൾപ്പെടെയുള്ള ഭാരതത്തിന്റെ കർമ്മദർശനം ഉപനിഷത്തുക്കളിൽ വികസിപ്പിച്ചെടുത്ത ആത്മീയദർശനത്തിന്റെ വെളിച്ചത്തിലുള്ള ഗവേഷണത്തിനും സയുക്തികമായ പരിശോധനയ്ക്കും വിധേയമായി രണ്ട് തരത്തിലുള്ള ഊന്നൽ അതായത് മതപരമായ പാരമ്പര്യം അഥവാ ഇഹലോകക്ഷേമം, പരലോകമഹത്വം എന്നിവ നല്കിക്കൊണ്ടുള്ളതാണ്. ഈ ദർശനം ആ കാഴ്ചപ്പാടിൽ മനുഷ്യനെയും ലോകരംഗത്തെയും നോക്കിക്കാണുകയും കർമ്മത്തെക്കുറിച്ചുള്ള മേൽപറഞ്ഞ രണ്ട് പരാമർശങ്ങളുംനിലനിർത്തുകയും അവയെ ആത്മീയവും മാനുഷികവുമായ ലക്ഷ്യത്തിലേയ്ക്ക് രൂപാന്തരപ്പെടുത്തുകയും ചെയ്യുന്നു. അപ്പുറത്തേയ്ക്കുള്ള സ്വർഗ്ഗത്തെക്കുറിച്ചുള്ള മരണാനന്തര പരിശോധനയും ഇഹലോകത്തിലുള്ള ഐന്ദ്രിയസുഖങ്ങളും മനുഷ്യന്റെ ആത്മീയമായ ബോധത്തിലേയ്ക്കും ധാർമ്മികവും ആത്മീയവുമായ സ്വഭാവത്തിന്റെ വളർച്ചയിലേയ്ക്കുമുള്ള ആന്തരമായ വികാസത്തെ ഉത്പാദിപ്പിക്കുന്നു. എല്ലാ മതങ്ങളും ഈ സ്വഭാവവിശേഷത്തിന്റെ കൂടെ ലോകക്ഷേമത്തിൽ അഗാധതാല്പര്യം പുലർത്തുന്ന ദിവ്യനും സർവ്വസ്നേഹിയുമായ ഒരു വ്യക്തിദൈവത്തിനോടുള്ള സ്നേഹവും ഭക്തിയും പ്രകടമാക്കുകയും ചെയ്യുന്നുണ്ട്. ഈ ഐഹികമായ സുഖഭോഗങ്ങളും ഐഹികമഹത്വവും എന്നീ ലക്ഷ്യങ്ങൾ വൈദികസങ്കല്പപ്രകാരമുള്ള ധർമ്മത്തിലേയ്ക്കും യജ്ഞത്തിലേയ്ക്കും ഗീത പ്രഘോഷിക്കുന്ന ലോകസംഗ്രഹം സർവ്വഭൂതഹിതം എന്നീ പരമോന്നതലക്ഷ്യങ്ങളും പ്രാപിക്കുന്നതുവരെയുള്ള സാമൂഹ്യസദാചാരത്തിന്റെ മാനുഷികമൂല്യങ്ങളായി പരിണാമം പ്രാപിക്കുന്നു. (ഗീത iii. 25, xii. 4) ഈ ഉന്നതമായ സദാചാരാഭിലാഷം മഹാഭാരതം ശാന്തിപർവ്വത്തിലെ തുലാധരൻ എന്ന വ്യാപാരി ജാജലി എന്ന സന്ന്യാസിക്ക് നല്കുന്ന ധർമ്മനിർവ്വചനത്തെ അനുസ്മരിപ്പിക്കുന്നു. (ശാന്തിപർവ്വം 254. 9, ഭണ്ഡാർകർ ഒറിയൻറൽ റിസർച്ച് ഇൻസ്റ്റിററ്യൂട്ട് പതിപ്പ്):

> ''സർവ്വേഷാം യഃ സുഹൃന്നിത്യം സർവ്വേഷാം ച ഹിതേ രതഃ
> കർമ്മണാ മനസാ വാചാ സ ധർമ്മം വേദ ജാജലി''

(അല്ലയോ ജാജലീ, കർമ്മവും ചിന്തയും വാക്കും എല്ലാവരുടെയും ക്ഷേമത്തിൽ മുഴുകിയിട്ടുള്ളവനും എല്ലാവരുടെയും സുഹൃത്തും ധർമ്മമറിയുന്നവനുമാണ്.)

വേദാന്തം ഇപ്രകാരം അപ്പുറത്തുള്ള ദൈവശാസ്ത്രത്തിലെ പരലോകം മുതലായവയെ ഇവിടെയുള്ള സ്വഭാവത്തിന്റെയും ദർശനത്തിന്റെയും പൂർണ്ണതയിലേയ്ക്കു് രൂപാന്തരപ്പെടുത്തുന്നു.

സാർവ്വജനീനമായ പരാമർശം മുതൽ വ്യക്തിപരമായ കർമ്മങ്ങൾ വരെ ദർശനം അവയുടെ അവഗാഹത്തെക്കുറിച്ചും കാര്യക്ഷമതയെക്കുറിച്ചും പ്രബോധിപ്പിക്കുകയാണു്. ഒരു അപൂർണ്ണദർശനമായാലും അതു് ഒരു ദർശനവുമില്ലാതിരിക്കുന്നതിനേക്കാൾ നല്ലതാണു്. മനുഷ്യന്റെ സമൂഹത്തിലും സമൂഹത്തിന്നു് വേണ്ടിയുമുള്ള പ്രവർത്തനം അതു് സാമൂഹ്യബോധത്തിന്റെ പിന്തുണയോടെ നിർവ്വഹിക്കപ്പെടുകയാണെങ്കിൽ കൂടുതൽ കാര്യക്ഷമമായിത്തീരും. എന്നാൽ ഈ സാമൂഹ്യബോധം ആത്മീയജ്ഞാനംകൊണ്ടും ആത്മീയബോധംകൊണ്ടും പൂരിതമാണെങ്കിൽ അതു് അങ്ങേയററം കാര്യക്ഷമതയുള്ളതായിരിക്കും. ഇതിന്നു് മാത്രമേ നമ്മുടെ സാമൂഹ്യപ്രവർത്തനത്തെ നാം സേവിക്കുന്ന സ്ത്രീപുരുഷന്മാരുടെ അന്തസ്സും നിലയും വർദ്ധിപ്പിക്കാൻ കഴിയുകയുള്ളൂ സംഖ്യാപരമായ പൂർണ്ണത എത്രത്തോളമുണ്ടെങ്കിലും മനുഷ്യപരിണാമത്തിലുള്ള ഗുണത്തിന്റെ ഉദയത്തിന്നു് ഇതു് എതിരായിത്തീർന്നുപോകും. ഒരു സാമൂഹ്യപ്രവർത്തകനോ പ്രവർത്തകരോ തങ്ങൾ സേവിക്കുന്ന വ്യക്തിയുടെ നിലയും വിലയും ഉയർത്തേണമെങ്കിൽ കാൻറു് ആവശ്യപ്പെട്ടതുപോലെ ആ വ്യക്തിയെ ഒരു മാർഗ്ഗമെന്ന നിലയ്ക്കല്ലാതെ ഒരു ലക്ഷ്യമായിത്തന്നെ കാണേണ്ടതുണ്ടു്.

## 17 ഭാരതീയചിന്തയും ആധുനികവെല്ലുവിളിയും

ഭാരതത്തിന്റെ ആത്മീയപാരമ്പര്യംവഴി നമുക്കു് പൈതൃകമായി ലഭിച്ച കർമ്മദർശനം ആധുനിക മനുഷ്യനെ ആധുനികയുഗത്തിന്റെ വെല്ലുവിളി നേരിടാൻ ആത്മീയമായി സുസജ്ജമാക്കിത്തീർക്കുന്നുണ്ടു്. വിവേകാനന്ദനെപ്പോലുള്ള ആത്മീയ ഗുരുക്കന്മാരിൽ നിന്നു് അതിന്നു് നവ ശക്തിയാർജ്ജിക്കാൻ കഴിഞ്ഞിട്ടുണ്ടു്. വിവേകാനന്ദന്റെ ജീവിതവും പ്രബോധനങ്ങളും ഡോക്ടർ എസ്. രാധാകൃഷ്ണന്റെ വാക്കുകളിൽ പറഞ്ഞാൽ,

''നാം ജീവിക്കുന്ന സ്വാതന്ത്ര്യത്തിന്റെ നവയുഗത്തിന്നു് നമ്മെ സജ്ജരാക്കിത്തീർക്കുന്നുണ്ടു്. നാം ഈയിടെ നേടിയെടുത്ത സ്വാതന്ത്ര്യം എത്രനന്നായി ഏകീഭവിപ്പിക്കാൻ കഴിയുമെന്നു് അവ നമ്മോടു് പറയുന്നുണ്ടു്.'' (Occasional Speeches and Writings· First Series. Page 19)

ഭാരതീയ ചിന്ത സമൂഹസേവനത്തിന്നു് വേണ്ട മൂന്നു് തരം കമ്മ ങ്ങളെപ്പററിപ്പറയുന്നുണ്ടു്. ഭൗതികമായ ആവശ്യങ്ങളെ നിറവേററി ക്കൊടുത്തുകൊണ്ടുള്ള ഭൗതികസഹായം അഥവാ ഭൗതികജീവിത ത്തിൻെറ സംരക്ഷണം, ഭൗതിക വിദ്യാഭ്യാസവും കമ്മശേഷിയും നല്കിക്കൊണ്ടുള്ള ബുദ്ധിപരമായ സഹായം, ആത്മീയ വിജ്ഞാനം പ്രബോധിപ്പിച്ചുകൊണ്ടുള്ള ആത്മീയ സഹായം. മൂല്യങ്ങളുടെ തോതനുസരിച്ചു് നോക്കിയാൽ അവസാനത്തേതാണു് സമുന്നതമായിട്ടുള്ളതു്.

സാമൂഹ്യപ്രവത്തനത്തിൻെറ ഓരോ ദശനത്തിന്നും ഇന്നു് വിരുദ്ധ ങ്ങളായ രണ്ടു് വെല്ലുവിളികളെ നേരിടേണ്ടതുണ്ടു്. അതായതു് ഏററവും ചുരുങ്ങിയ സാമൂഹ്യക്ഷേമം കൈവരുത്തുന്നതിന്നുള്ള അവികസിതരാജ്യങ്ങളുടെ ആഗ്രഹത്തിൻെറ വെല്ലുവിളി, അതിവികസിതമായ ആധുനികക്ഷേമരാഷ്ട്രങ്ങൾ അനുഭവിച്ചുകൊണ്ടിരിക്കുന്ന നിരാശാബോധത്തിൻേറയും പിരിമുറുക്കത്തിൻേറയും ദുഃഖത്തിൻേറയും വെല്ലുവിളി. ഇതിൽ ആദ്യത്തേതു് മനസ്സിലാക്കാവുന്നതേയുള്ളൂ. പിന്നത്തേതു് മനുഷ്യനെത്തന്നെ ഒരു ദുരന്തമായ പ്രഹേളികയാക്കിത്തീക്കുന്നു. ഷോപ്പനോർ ഒരു നൂററാണ്ടു് മുമ്പു് പറഞ്ഞതു് ഇരുപതാം ശതകത്തിൻെറ ഈ അന്ത്യദശയിലും ദയനീയ സത്യമായിത്തീന്നിരിക്കുന്നു. (The World as Will and Idea· Vol. 1 Page 404)

''ആവശ്യങ്ങളെല്ലാം നിറവേറി സുരക്ഷിതരായ എല്ലാവരും ഒടുക്കം എല്ലാഭാരങ്ങളേയും വലിച്ചെറിഞ്ഞു് താന്താങ്ങൾ തന്നെ അവരവക്കു് ഭാരമായിത്തീന്നിരിക്കുന്നു.''

## 18 ഉപസംഹാരം

എല്ലാ ആധുനികക്ഷേമരാഷ്ട്രങ്ങളിലേയും ദശനങ്ങൾ ബാഹ്യമായ പോഷണം ലഭിച്ചിട്ടുകൂടി ആന്തരമായ ശോഷണമെന്ന വെല്ലുവിളിയേയും ബാഹ്യമായ സുരക്ഷിതത്വമുണ്ടായിട്ടും അനുഭവപ്പെടുന്ന ആന്തരമായ അരക്ഷിതത്വത്തിൻെറ വെല്ലുവിളിയേയും നേരിട്ടു് കൊണ്ടിരിക്കുകയാണു്. എന്നാൽ ഈ വെല്ലുവിളി ആധുനിക സാമൂഹ്യസുരക്ഷിതത്വത്തിൻെറ വിമശകനായി വളന്നുവന്നിരിക്കയാണു്. ബർട്രാൻറ് റസ്സൽ അടക്കമുള്ള നിരവധി ആധുനിക ചിന്തകന്മാർ ഇവയ്ക്കെതിരെ ശബ്ദമുയത്തിയിട്ടും ഭാരതീയ വീക്ഷണത്തിൽക്കൂടി പ്രദശിപ്പിച്ച സ്വാമി വിവേകാനന്ദൻെറ താഴെപ്പറയുന്ന പ്രബോധനത്തേക്കാൾ കൂടുതൽ ഉത്തമമോ ബോദ്ധ്യപ്പെടുത്തുന്നതോ ആയ ഒരുത്തരം ആക്കും രൂപപ്പെടുത്താനോ നല്കാനോ കഴിഞ്ഞിട്ടില്ല.

('കർമ്മയോഗം.' അദ്ധ്യായം 3 'കർമ്മരഹസ്യം,' കംപ്ലീററ് വർക്ക്സ് വാല്യം 1 പേജ് 53)

''ലോകത്തിൻെറ ദൈന്യത ഭൗതിക സഹായംകൊണ്ടു മാത്രം പരിഹരിക്കപ്പെടാൻ കഴിയുകയില്ല. മനുഷ്യപ്രകൃതി മാറുന്നതുവരെ ഈ ഭൗതികാവശ്യങ്ങൾ എപ്പോഴും ഉയൎന്നു വന്നു കൊണ്ടിരിക്കും, ദൈന്യാവസ്ഥ എപ്പോഴും അനുഭവപ്പെടുകയും ചെയ്യും. എത്ര അളവിലുള്ള ഭൗതിക സഹായവും സമ്പൂർണ്ണമായി അതിനെ പരിഹരിക്കുകയില്ല. ഈ പ്രശ്നത്തിന്നുള്ള ഏകപരിഹാരം മനുഷ്യരാശിയെ ശുദ്ധീകരിക്കുകയെന്നതാണ്. നാം കാണുന്ന എല്ലാ തിന്മയുടേയും കഷ്ടപ്പാടുകളുടേയും മാതാവ് അജ്ഞതയാണ്. മനുഷ്യന്നു് വെളിച്ചം വരട്ടെ. അവൻ വിശുദ്ധനും ആത്മീയമായി ശക്തനും വിദ്യാസമ്പന്നനുമായിത്തീരട്ടെ. എന്നാൽ മാത്രമേ ലോകത്തിൻെറ ദൈന്യത അവസാനിക്കുകയുള്ളൂ, അതിന്നു് മുമ്പില്ല. നമുക്ക് ഓരോ വീടും ധർമ്മസത്രമായി മാററാം. നാട്ട് മുഴുവൻ ആസ്പത്രികൾ കൊണ്ടുനിറയ്ക്കാം. എന്നാലും മനുഷ്യപ്രകൃതി മാറുന്നതുവരെ മനുഷ്യൻെറ ദൈന്യത തുടൎന്നുകൊണ്ടേയിരിക്കും.'

# 18

## സേവനത്തിൻെറ ദർശനം *

### 1 ആമുഖം

ഈ സായാഹ്നത്തിൽ ലക്നോ സെക്രട്ടേറിയററ് സ്റ്റാഫിൻെറ പ്രത്യേകയോഗത്തെ അഭിസംബോധന ചെയ്യാൻ ക്ഷണിച്ചതിന്നു് ഞാൻ ഇതിൻെറ സംഘാടകരോടു് അതീവ കൃതജ്ഞനാണു്. ഞാൻ ഒരാഴ്ചക്കാലത്തെ സന്ദർശനത്തിന്നായി ലക്നോവിൽ വന്നിരിക്കുകയാണു്. ആ സമയത്തു് ശതക്കണക്കിൽ ജനങ്ങൾ പങ്കെടുക്കുന്ന ഇവിടെ കൂടിയ യോഗമടക്കം പല പൊതുയോഗങ്ങളിലുംവെച്ചു് ഉത്തരപ്രദേശത്തിൻെറ തലസ്ഥാനനഗരിയിലെ പ്രബുദ്ധരായ പൗരന്മാരെ കാണുന്നതിന്നുള്ള അവസരം ഉണ്ടായതിൽ ഞാൻ സന്തുഷ്ടനാണു്.

### 2 മനുഷ്യർ അന്യോന്യമുള്ള ബന്ധത്തിൻെറ പ്രശ്നം

സേവനത്തിൻെറ ദർശനം എന്ന അതിപ്രധാനമായ ഒരു വിഷയത്തെക്കുറിച്ചു് നിങ്ങളോടു് സംസാരിക്കാനാണു് എന്നോടാവശ്യപ്പെട്ടിട്ടുള്ളതു്. ചുററുപാടുമുള്ള ഇന്നത്തെ ഭാരതത്തെ നോക്കുമ്പോൾ സേവനമെന്ന വിഷയത്തെക്കുറിച്ചു് സംസാരിക്കുന്നതു് നമ്മുടെ രാഷ്ട്രത്തെ സംബന്ധിച്ചേടത്തോളം മഹത്തായ ഒരു നേട്ടമായിരിക്കുമെന്നു് ഞാൻ കരുതുന്നു. നമ്മുടെ സമൂഹം ശതാബ്ദങ്ങളായി പലതരത്തിലുള്ള ചൂഷണങ്ങളുടേയും രൂപഭേദങ്ങളെ വഹിച്ചുകൊണ്ടിരിക്കുന്നുണ്ടു്. മനുഷ്യൻ മനുഷ്യനെ ചൂഷണം ചെയ്യുന്നതു്—ബുദ്ധിജീവികൾ സാധാരണ ജനങ്ങളേയും സമ്പന്നർ പാവങ്ങളേയും ഭരണാധികാരികൾ പ്രജകളേയും പുരുഷന്മാർ സ്ത്രീകളേയും ചിലപ്പോൾ സ്ത്രീകൾ അന്യോന്യവും ചൂഷണംചെയ്യുന്നതു് കാണാൻ കഴിയും. ചൂഷണത്തിൻെറ പല രൂപഭേദങ്ങളിലും നാം ഏർപ്പെട്ടിട്ടുണ്ടു്. കഴിഞ്ഞ കുറേ ശതാബ്ദങ്ങളായി വ്യക്തിപരമായും സാമൂഹ്യമായും നാം നയിച്ച നികൃഷ്ടമായ ജീവിതത്തെ വിശദീകരിക്കാൻ അതു മാത്രം

* ലക്നോ സെക്രട്ടേറിയററിലെ വിധാൻ ഭവനിലെ തിലക് ഹോളിൽ 1968 ഏപ്രിൽ 22 നു് ഉത്തരപ്രദേശ് ഗവർമ്മെൻറ് സെക്രട്ടേറിയററ് സ്റ്റാഫിൻെറ പ്രത്യേക യോഗത്തിൽ ചെയ്ത പ്രസംഗം.

മതി. തൽഫലമായി നാം വളരെ കനത്തവില നല്കേണ്ടിവന്നിട്ടുണ്ട്. ഭാരതീയരായ സമ്പന്നരും പാവങ്ങളും ശതാബ്ദങ്ങളായുള്ള രാഷ്ട്രീയ അടിമത്തത്തിനും പലതരം സാമൂഹ്യമായ അവമതികൾക്കും വിധേയരായിട്ടുണ്ട്.

ഇതു് നമ്മുടെ കണ്ണു് തുറപ്പിക്കേണ്ടതായിരുന്നു. എന്നാൽ ഇന്നു് രാഷ്ട്രീയ സ്വാതന്ത്ര്യലബ്ധിക്കുശേഷം ഇരുപതു വഷം കഴിഞ്ഞിട്ടും നാം ചരിത്രത്തിൻെറ പാഠം പഠിച്ചിട്ടില്ലെന്നു് മനസ്സിലാവുന്നു. നമ്മുടെ ജനതയെ പീഡിപ്പിച്ചുകൊണ്ടിരിക്കുന്ന എല്ലാ മാറാവ്യാധികളും നമ്മുടെ ജനത അനുഭവിക്കുന്ന എല്ലാ വിഷമങ്ങളും ഒരേയൊരു കേന്ദ്രത്തിൽനിന്നുദ്ഭവിച്ചതാണു്. അതായതു് ഭാരതീയരായ നാം നമ്മെത്തന്നെ വിലകെടുത്തിയിരിക്കുന്നു. ഭാരതീയൻ ഒരു മനുഷ്യൻ എന്ന നിലയ്ക്കുള്ള അവൻെറ നിലയും വിലയും മനസ്സിലാക്കിയിട്ടില്ല. അവൻെറ സഹജീവികളുടെ നിലയും വിലയും അവനംഗീകരിച്ചിട്ടുമില്ല നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസത്തിൻേറയും പൊതുജീവിതത്തിൻേറയും നങ്കൂരമായി വത്തിക്കേണ്ടതു് ഈ വിഷയമാണു്. വിവേകാനന്ദൻ പറഞ്ഞ മനുഷ്യനിമ്മിതി പടുത്തുയത്തേണ്ടതായ രാഷ്ട്രനിമ്മാണത്തിൻെറ അടിത്തറ ഇതുകൊണ്ടു മാത്രമേ നേടാൻ കഴിയുകയുള്ളു. യുഗങ്ങളായുള്ള ചരിത്രം പിന്നിലുള്ളതും വിവിധ അംശങ്ങളുൾക്കൊള്ളുന്നതുമായ നമ്മുടെ സമൂഹത്തിൽനിന്നു് മഹത്തായ ഒരു ആധുനികരാഷ്ട്രം പടുത്തുയത്തുകയെന്നതു് എളുപ്പമുള്ള കായ്യമല്ല. അഗാധമായ സങ്കല്പങ്ങളുൾക്കൊള്ളുന്ന ഒരു പുതിയ തരം പുരുഷത്വവും സ്ത്രീത്വവും ദശ്നങ്ങളേയും ആശയങ്ങളേയും യഥാർത്ഥരൂപത്തിൽ പുറത്തുകൊണ്ടുവരുവാനുള്ള അതിശക്തമായ ഇച്ഛാശക്തിയും ഇതിന്നാവശ്യമാണു്. സ്വാമി വിവേകാനന്ദൻ എഴുപതു വഷ്ങ്ങൾക്കപ്പുറം തൻെറ മനുഷ്യനിമ്മിതിക്കുള്ള വിദ്യാഭ്യാസത്തെക്കുറിച്ചും മനുഷ്യനിർമ്മിതിക്കുള്ള മതത്തെക്കുറിച്ചുമുള്ള തൻെറ ഗവേഷണത്തിൽ ഇതിൻെറ ആവശ്യം പരാമശിക്കുകയുണ്ടായി. ലോകത്തിലെ മതങ്ങൾ വെറും നിജ്ജീവമായ പ്രഹസനങ്ങളായിത്തീന്നിരിക്കുന്നുവെന്നും നമുക്കു വേണ്ടതു് സ്വഭാവനിഷ്ഠയാണെന്നുമദ്ദേഹം പറഞ്ഞു. ദശലക്ഷങ്ങൾ ജീവിതത്തിലനുവത്തിക്കുന്ന ഈ മതങ്ങൾ അവയുടെ ബാഹ്യമായ ഭക്തിക്കു പിന്നിൽ വളരെയേറെ സ്വാർത്ഥവും സാമൂഹ്യമായ ക്രൂരതയും ഹിംസയും ഒളിപ്പിച്ചുവെച്ചിരിക്കയാണു്. ഇതു് നമ്മുടെ ചരിത്രത്തെ വളച്ചൊടിക്കുകയും ദേശീയമായ വളച്ചയെ മന്ദീഭവിപ്പിക്കുകയും ദേശീയ ലക്ഷ്യങ്ങളെ അട്ടിമറിക്കുകയും ചെയ്തിരിക്കുന്നു. ഭാരതത്തിലെ മതം വളരെക്കാലം മുമ്പുതന്നെ ഭക്തിയുടെ ചായംപൂശിയ ലൗകികതയായി ചുരുങ്ങിയിരിക്കുന്നു. സ്വാതന്ത്ര്യലബ്ധിക്കു് ഇരുപതു വഷങ്ങൾക്കുശേഷവും നാം നമ്മുടെ

രാഷ്ട്രത്തിന്റെ ഭാവിയെക്കുറിച്ച് നിരാശയുളവാക്കുകയും 1947 ലും 1950 ലും അത്യാവേശപൂർവ്വം നാം പടുത്തുയർത്തിയ ശൈശവദശയിലുള്ള ജനാധിപത്യരാഷ്ട്രത്തിന്റെ സുസ്ഥിരതയെക്കുറിച്ച് ഉറപ്പില്ലാതാക്കുകയും ചെയ്തിട്ടുള്ള ഇന്നത്തെ സ്ഥിതിയിൽ നമ്മുടെ രാഷ്ട്രത്തെ സംബന്ധിച്ചിടത്തോളം വിവേകാനന്ദന്റെ മേൽപറഞ്ഞ വാക്കുകൾ പരമപ്രാധാന്യമർഹിക്കുന്നു.

## 3 ത്യാഗവും സേവനവും

അതിനാൽ മനുഷ്യനും മനുഷ്യർ പരസ്പരമുള്ള ബന്ധങ്ങളും എന്ന വിഷയമാണ് നമ്മുടെ ശ്രദ്ധയെ പിടിച്ചുപറേറണ്ട ഇന്നത്തെ ഒരേയൊരു വിഷയം. പൊതുസന്തുഷ്ടിയ്ക്കും ക്ഷേമത്തിന്നും ഉതകുന്നവിധത്തിൽ മനുഷ്യർ തമ്മിലുള്ള ബന്ധത്തിന്റെ രൂപമെന്താണ് ? ചരിത്രം മുഴുവൻ നോക്കിയാൽ മനുഷ്യൻ തന്റെ സഹജീവികളെ ചൂഷണം ചെയ്തിട്ടുള്ളതു് കാണാം. മാർക്സും അദ്ദേഹത്തിന്റെ ചിന്താഗതിയും പ്രാധാന്യം നല്കിക്കാണിച്ചിരിക്കുന്ന സാമ്പത്തികചൂഷണത്തെക്കുറിച്ച് മാത്രമേ നാം സാമാന്യമായി മനസ്സിലാക്കിയിട്ടുള്ളു. എന്നാൽ ചൂഷണം മററു തരത്തിലും ഉണ്ടായിട്ടുണ്ട്; മററു തരത്തിലുണ്ടാകാൻ കഴിയുകയും ചെയ്യും. എത്രയധികം അതിരുകടന്ന വിഭവങ്ങൾ ഒരാൾക്കുണ്ടോ അവയെ അന്യരെ ചൂഷണം ചെയ്യുന്നതിന്നു് അയാൾക്കുപയോഗിക്കാൻ കഴിയും. മറെറാരുവശം ഒരാൾക്കുള്ള അധികരിച്ച ഊർജ്ജവും ബുദ്ധിയും ധനവും അധികാരവും മററുള്ളവരെ സേവിക്കുന്നതിന്നും മററുള്ളവരുടെ ജീവിതം ഉയർത്തുന്നതിന്നും ഉപയോഗിക്കയെന്നതാണ്. സ്വാതന്ത്ര്യലബ്ധിയ്ക്കുശേഷം ഇതിൽ രണ്ടാമത്തേതിന്നു് പകരം നമ്മുടെ രാജ്യം ഒന്നാമത്തേതു് തിരഞ്ഞെടുത്തതെന്തുകൊണ്ട് ? സ്വാമി വിവേകാനന്ദൻ എഴുപതുവർഷങ്ങൾക്കുമുമ്പ് ഇപ്രകാരം പ്രഘോഷണം ചെയ്തു: (കംപ്ലീററ് വർക്സ്, വോള്യം. 5 പേജ് 258)

''ത്യാഗവും സേവനവുമാണ് ഭാരതത്തിന്റെ രണ്ടു് ആദർശങ്ങൾ. ആ മാർഗ്ഗങ്ങളിൽ ഭാരതത്തെ തീവ്രമാക്കുക. മറെറല്ലാം സ്വയം നോക്കിക്കൊള്ളും.''

ക്ഷുദ്രമായ അഹംബോധത്തെ ഉയർന്ന ബോധമാക്കി പ്രകാശിപ്പിക്കുന്നതിന്നു് വേണ്ടി ത്യാഗംചെയ്യുകയെന്നതും സേവനത്തിന്നുള്ള ആവേശം കാണിക്കുകയെന്നതുമാണ് ഇന്ത്യയുടെ രണ്ടു് ആദർശങ്ങൾ. കഴിഞ്ഞ ശതകത്തിലെ മഹത്തായ ദേശീയനവോത്ഥാനത്തിന്റെ സന്ദർഭത്തിൽ രാജ്യം ത്യാഗമനോഭാവവും സേവനൗത്സു

കൃവുംകൊണ്ടു് പ്രചോദിതമാവുകയും കൂട്ടംകൂട്ടമായി അപ്പുണബുദ്ധിയോടുകൂടിയ പ്രവർത്തകരെ ഭാരതത്തിൻെറ സ്വാതന്ത്ര്യത്തിന്നും രാഷ്ട്രനിർമ്മാണത്തിന്നും വേണ്ടി നിയോഗിക്കുകയുമുണ്ടായി. അവരുടെ സംഭാവനകളുടെ ഫലമായി 1947–ൽ രാജ്യം സ്വതന്ത്രമാവുകയും ശതാബ്ദങ്ങളായുള്ള നിശ്ചലതയും അടിമത്തവും അവസാനിക്കുകയും ചെയ്തു. അതിന്നുശേഷം ആ മഹത്തായ മനോഭാവവും ആവേശവും തുടർന്നുകൊണ്ടുപോകാൻ നമുക്കു് കഴിയാതിരുന്നതെന്തുകൊണ്ടു് എന്നതു് ഇന്നും ഒരു രഹസ്യമായിത്തന്നെ നില്ക്കുന്നു. നമ്മുടെ ജനത ശതാബ്ദങ്ങളായുള്ള അടിമത്തത്തിൻെറ അന്ധകാരത്തിൽനിന്നു് സ്വാതന്ത്ര്യത്തിൻെറ വെളിച്ചത്തിലേയ്ക്കു് വന്നിട്ടും ചരിത്രത്തിൻെറ താക്കീതുകളും പാഠങ്ങളും ഇത്ര എളുപ്പത്തിൽ വിസ്മരിക്കുവാനും സർഗ്ഗാത്മകത പ്രദർശിപ്പിക്കാതിരിയ്ക്കാനും കാരണമെന്തെന്നതു് ആശ്ചര്യമുളവാക്കുന്ന കാര്യമാണു്. രാഷ്ട്രീയമായ അടിമത്തത്തിൽനിന്നു് വിമുക്തമായി പുറത്തുവന്ന രാജ്യങ്ങൾ സർഗ്ഗാത്മകമായ ഊർജ്ജം പ്രദർശിപ്പിച്ചതിന്നുള്ള ഉദാഹരണങ്ങൾ ചരിത്രത്തിൽ നിരവധി കാണാം. ഇതിൻെറ പ്രമുഖമായ ഒരു മാതൃകയാണു് ഏഥൻസു്. ഐക്യത്തോടുകൂടി സുസ്ഥിരമായി നടത്തിയ സമരത്തിൻെറ ഫലമായി പേർഷ്യൻ ആക്രമണകാരികളെ തോല്പിക്കുന്നതിൽ വിജയംവരിക്കുകയും ഹ്രസ്വമെങ്കിലും അഗാധമായ അടിമത്തത്തിൽനിന്നു് സ്വതന്ത്രമാവുകയും ചെയ്തപ്പോൾ ഏഥീനിയയുടെ ജനാധിപത്യം സ്വാതന്ത്ര്യത്തിൻെറ ആനന്ദമൂർച്ഛ അനുഭവിയ്ക്കുകയും പിന്നീടുള്ള അൻപതു് വർഷക്കാലം സ്വന്തം ചരിത്രത്തെ മാത്രമല്ല, പാശ്ചാത്യചരിത്രത്തെക്കൂടി പ്രകാശമാനമാക്കത്തക്കവിധത്തിൽ സാംസ്കാരികവും സാമൂഹ്യവും രാഷ്ട്രീയവുമായ ദേശീയജീവിതത്തിൻെറ എല്ലാ തുറകളിലും സർഗ്ഗാത്മക പ്രവർത്തനങ്ങളുടെ ഒരു വേലിയേററം തന്നെ ഉളവാക്കുകയും ചെയ്തു. അതേപോലെ ഏഥീനിയക്കാരനുഭവിച്ചതുപോലെ ഹ്രസ്വകാലത്തെയല്ല ശതാബ്ദങ്ങളായുള്ള അടിമത്തത്തിന്നു് ശേഷം സ്വാതന്ത്ര്യം പ്രാപിച്ചിട്ടും ആനന്ദമൂർച്ഛ നമുക്കു് അനുഭവപ്പെടാതിരിക്കാനും സ്വാതന്ത്ര്യലബ്ധികഴിഞ്ഞു് ഏതാനും കൊല്ലങ്ങൾക്കുള്ളിൽ നമ്മുടെ സർഗ്ഗാത്മകചൈതന്യം വററിവരണ്ടുപോകാൻ നാം അനുവദിച്ചതിന്നും കാരണമെന്തു് ? ഈ സർഗ്ഗാത്മകചൈതന്യം വരണ്ടതോടെ നാം അതുവരെയുണ്ടായിരുന്ന നിശ്ചലാവസ്ഥയിലേയ്ക്കും അലംഭാവത്തിലേയ്ക്കും സ്വാർത്ഥത്തിലേയ്ക്കും വേഗത്തിൽത്തന്നെ വഴുതിവീഴുകയുണ്ടായി. നമ്മുടെ ഹ്രസ്വമായ സ്വാതന്ത്ര്യാനന്തരചരിത്രത്തിലെ ദുരന്തമിതാണു്. സൈനികമായ പരാജയത്തിൻെറയും സാമ്പത്തിക നാശങ്ങളുടെയും രാഷ്ട്രീയമായ ഛിദ്രങ്ങളുടെയും സാമൂഹ്യ

മായ ഇളകിമറിയലുകളുടെയും സ്തബ്ധതയാകുന്ന വില നാം അതിന്നു് നല്കിക്കഴിഞ്ഞു. ഓരോരുത്തനും സ്വന്തം സന്തുഷ്ടിയെമാത്രം അന്വേഷിക്കുന്നവനായതുകൊണ്ടു് ഇന്നു് ആരും ഇവിടെ സന്തുഷ്ടരല്ലാതായിത്തീന്നിരിയ്ക്കുന്നു.

## 4 സർഗ്ഗാത്മകചിന്തയുടെ ആവശ്യം

ഈ പ്രതിഭാസം നമ്മെ സ്വാഗതാർഹമായ സൗഹൃദത്തിൻെറ സദാചാരപാഠവും പരസ്പരാശ്രയത്തിൻെറ പാഠവും പഠിപ്പിച്ചുകൊണ്ടിരിക്കയാണു്. ഇപ്പോഴത്തെ നമ്മുടെ രാഷ്ട്രത്തിൻെറ മാറാവ്യാധികൾ നമ്മുടെ ജനതയിൽ ചിന്താമനോഭാവത്തിന്നും സ്വയം വിമശ്നത്തിന്നും പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നു. നമ്മുടെ ഇന്നത്തെ ദേശീയ ജീവിതത്തിൻെറ ഏററവും പ്രകാശമാനമായ വശമാണിതു്. സർഗ്ഗാത്മകചിന്ത സാമൂഹ്യമായ ആരോഗ്യം ഉദയം ചെയ്യുന്നതിൻെറ വ്യക്തമായ ലക്ഷണമാണു്. എല്ലാ വളച്ചയും വികാസവും പുരോഗതിയും ചിന്തയിൽനിന്നാണുടലെടുത്തതു്. നമ്മുടെ രാഷ്ട്രം ഇരുപതു വഷങ്ങൾക്കശേഷം ചിന്തിക്കാനാരംഭിച്ചിരിക്കുന്നു. വിവേകാനന്ദൻെറ ഭാഷയിൽ ''അശ്രദ്ധയെക്കുറിച്ചു് ചിന്തിക്കായ്ക'' എന്നു് വിളിക്കാം. നാമിന്നു് അകപ്പെട്ടിരിക്കുന്ന കുഴപ്പത്തെക്കുറിച്ചു് നാം ബോധവാന്മാരായിരിക്കുന്നു. ഈ കുരുക്കിൽനിന്നു് എങ്ങനെ പുറത്തുകടക്കാമെന്നതിനെക്കുറിച്ചു് നാം ഗൗരവപൂവ്വം പരിഗണിക്കാൻ ആരംഭിച്ചിരിക്കുന്നു. ഇതു് ആരോഗ്യത്തിലേയ്ക്കും ദേശീയസർഗ്ഗാത്മകതയിലേയ്ക്കും ഉള്ള പ്രവണതയുടെ ആരംഭത്തെക്കുറിക്കുന്ന വ്യക്തമായ ലക്ഷണമാണു്. ഈ പ്രവണതയെ നാം നിലനിത്തുകയും തീവ്രതരമാക്കുകയും ഇതുവരെയുള്ള അലംഭാവത്തോടും അതിൻെറ തിക്തഫലമായ സ്വാത്ഥത്തോടും വിടപറയുകയും ചെയ്യേണ്ടിയിരിക്കുന്നു.

ഇതാണു് ഈ സായാഹ്നത്തിൽ നിങ്ങളുമായി കൂടിച്ചേന്നു് ചിന്തിക്കുവാനും നമ്മുടെ രാഷ്ട്രത്തിൻെറ ആരോഗ്യവും ശക്തിയും എങ്ങനെ പുനസ്ഥാപിക്കണമെന്നു് ആലോചിക്കുവാനും എന്നെ പ്രേരിപ്പിച്ചിട്ടുള്ളതു്. ജീവശാസ്ത്രം നമ്മോടു് പറയുന്നതു് സൃഷ്ടിയിലെ പരസ്പരം ഇടകലന്നു് ചിന്തിക്കുന്ന ഒരേയൊരു ജാതി മനുഷ്യവഗ്ഗമാണെന്നാണു്. ഈ കൂട്ടായിച്ചിന്തിക്കുക എന്ന പ്രക്രിയയിൽക്കൂടിയാണു് പരിണാമത്തിൽ അവൻ പുരോഗതി പ്രാപിച്ചതു്. ഈ പ്രവത്തനത്തിലാണു് ഈ ശാന്തമായ വേളയിൽ നാമൊന്നായി ഏപ്പെട്ടിട്ടുള്ളതു്. ഈ പ്രവത്തനത്തിലാണു് എല്ലാ ദേശാഭിമാനികളായ പൗരന്മാരും അവർ കൂട്ടമായിക്കണ്ടുമുട്ടുമ്പോൾ ഏപ്പെടേണ്ടിയിരിക്കുന്നതു്. ഈ പശ്ചാത്തലത്തിലാണു് സേവനത്തിൻെറ ദശനമെന്ന മഹത്തായ വിഷയത്തെക്കുറിച്ചു് ചച്ചചെയ്യാൻ ഞാൻ ആഗ്ര

ഹിക്കുന്നതു്. സേവനമെന്ന വാക്കു് മിക്കവാറും തൊഴിൽപരമായ അർത്ഥത്തിലാണു് നാം ഉപയോഗിച്ചു പോരുന്നതു്. നമുക്കു് യൂനിയൻ സേവനങ്ങളും സ്റ്റേററു് സേവനങ്ങളും മററു് പലതരം സേവനങ്ങളും ഉണ്ടു്. അതിനെക്കുറിച്ചു് സംസാരിക്കാനല്ല ഞാനിന്നിവിടെ വന്നതു്. സാമാന്യമായി മനുഷ്യർ തമ്മിലുള്ള ബന്ധങ്ങളുടെ വിസ്തൃതമായ രംഗത്തെക്കുറിച്ചും അതിൽ അന്തർലീനമായിരിക്കുന്ന ദർശനത്തെക്കുറിച്ചും ചർച്ചചെയ്യാനാണു്.

## 5 ഒരു സയുക്തികമായ സദാചാരശാസ്ത്രത്തെക്കുറിച്ചുള്ള അന്വേഷണം

ഞാൻ മുമ്പു് പറഞ്ഞതുപോലെ സേവനമാണു് മനുഷ്യർ തമ്മിലുള്ള ഏററവും നല്ല ബന്ധത്തിൻെറ രൂപം. അതിൽ വ്യക്തിയുടെ വളർച്ചയും കൂടുതൽ നന്മയിലേയ്ക്കുള്ള മാററവും അടങ്ങിയിട്ടുണ്ടു്. എന്താണാ മാററം? എന്താണു വളർച്ച? ഈ ശതാബ്ദങ്ങളത്രയും ഈ മഹത്തായ വിഷയത്തെക്കുറിച്ചു് ചർച്ചചെയ്യുകയോ അതു് മനസ്സിലാക്കുകയോ നാം ചെയ്തിട്ടില്ല. കാരണം ശതാബ്ദങ്ങളായി മനുഷ്യവ്യക്തിത്വത്തിൻെറ വികാസത്തിന്നു് ഒരർത്ഥവും കല്പിക്കാത്തവിധത്തിലുള്ള ഒരേകൂട്ടം രൂപങ്ങളിലും നിശ്ചിതമായ ആകൃതിയിലും ഉള്ളതായിരുന്നു നമ്മുടെ അന്യോന്യമുള്ള മാനുഷികബന്ധങ്ങൾ. അവ സയുക്തികമായി നിശ്ചയിക്കപ്പെട്ടതായിരുന്നില്ല, ജാതിഘടകങ്ങളുടെയും സാമ്പ്രദായികമായ മതത്തിൻെറ ആജ്ഞകളുടെയും നിശ്ചയത്തിന്നനുസരിച്ചുള്ളവയായിരുന്നു. അവ മരവിച്ച ചില സമ്പ്രദായങ്ങളുടെയും സ്വഭാവങ്ങളുടെയും മാതൃകകൾക്കു് കീഴടങ്ങിയവയായിരുന്നു. ജാതിസമ്മതിക്കനുസരിച്ചിട്ടുള്ളവയോ ചില ഗ്രന്ഥങ്ങളെ പ്രമാണമാക്കിയുള്ളവയോ ആയിരുന്നു അവ. മനുഷ്യപ്രകൃതിയുടെ തന്നെ സമ്മതിനേടിയ സയുക്തികമായ ഒരുസദാചാരസംഹിത വികസിപ്പിച്ചെടുക്കുന്നതിലും അതിലധിഷ്ഠിതമായ മനുഷ്യസ്വഭാവവും പെരുമാററസമ്പ്രദായവും നിലനിർത്തുന്നതിലും നാം പരാജയപ്പെട്ടു. ഇന്നു് നമ്മുടെ രാഷ്ട്രത്തിന്നാവശ്യമായിട്ടുള്ളതു് മനുഷ്യനും മനുഷ്യനും തമ്മിലുള്ള സർവ്വാശ്ലേഷകമായ ബന്ധം വാർത്തെടുക്കലാണു്. അതാകട്ടെ ജാതിയുടെയോ വിഭാഗങ്ങളുടെയോ സമുദായങ്ങളുടെയോ ഖണ്ഡങ്ങളായിട്ടുള്ളതല്ല. അത്തരം സർവ്വാശ്ലേഷകമായ ബന്ധത്തിൻെറ രൂപീകരണത്തിന്നു് സയുക്തികമായ സദാചാരത്തിൻെറയും ആത്മീയതയുടെയും അനുമതിയാണു് നാം തേടേണ്ടതു്.

സമൂഹത്തിലെ മററു് മനുഷ്യരുടെ സാന്നിദ്ധ്യത്തിൻെറ വെല്ലുവിളി ഓരോരുത്തനും നേരിട്ടുകൊണ്ടിരിക്കയാണു്. താൻതന്നെ തൻെറ സങ്കല്പത്തെയും വിലയിരുത്തലിനേയും ആശ്രയിച്ചുകൊണ്ടു്

സൗഹൃദപരമായോ ശത്രുതാഭാവത്തോടെയോ സമൂഹപരിതോവസ്ഥ കാംക്ക് നേരെ പ്രതികരിക്കാനവനു് കഴിയും. തന്റെ അതിജീവനത്തിലും ശാരീരികസന്തപ്പ്ണത്തിലും മാത്രം ശ്രദ്ധാലുവായ ഒരുവൻ ഇതിൽ ശത്രുതാഭാവത്തെയാണു് തെരഞ്ഞെടുക്കുന്നതു്. ഇതാണു് ഒരാളുടെ പ്രബലമായ ലക്ഷ്യമെങ്കിൽ അയാളുടെ സ്വഭാവം മൃഗങ്ങളുടെതിൽനിന്നു് വളരെയൊന്നും അകലെയല്ല. യഥാർത്ഥ മനുഷ്യനായ ഒരാളും എപ്പോഴും ഈ ലക്ഷ്യത്തോടെ പ്രവർത്തിക്കുകയില്ല. ഏറ്റവും നീചനായ മനുഷ്യനും ഒന്നോ അതിലധികമോ ഇതരന്മാരുടെ കാര്യത്തിലും യഥാർത്ഥ ശ്രദ്ധയുള്ളവനായിരിക്കും. ഇക്കാര്യത്തിൽ അവൻ സ്വന്തം പരിമിതമായ സ്വയം ഭാവത്തെ അതിക്രമിക്കുന്നതായി തോന്നപ്പെടും. മനുഷ്യനിൽ സദാചാരബോധം ഉദയം ചെയ്യുന്നുവെന്നതിന്റെ ഒരു ലക്ഷണമാണിതു്. ഇരുപതാംശതകത്തിലെ ജീവശാസ്ത്രമനുസരിച്ചു് അതിന്റെ സംസ്കാരവും വളർച്ചയും വികാസവും പ്രത്യേകിച്ചും പരിണാമത്തിന്റെ മാനുഷികതലത്തെ പ്രതിനിധാനം ചെയ്യുന്നു.

## 6 പരിണാമവും സദാചാരവും

പത്തൊമ്പതാം ശതകത്തിലെ ജീവശാസ്ത്രത്തിന്നു് പരിണാമസിദ്ധാന്തത്തിൽ സദാചാരബോധത്തിന്നോ ധാർമ്മികമായ പെരുമാറ്റത്തിന്നോ സ്ഥാനം കണ്ടെത്താൻ കഴിഞ്ഞിരുന്നില്ല. സദാചാരവും പരിണാമവും രണ്ടും സമാന്തരമായി പോകുന്നവയായിരുന്നു. തോമസ് ഹക്സ്ലി തന്റെ 'പരിണാമവും സദാചാരവും' എന്ന ഗ്രന്ഥത്തിൽ പ്രകാശിപ്പിച്ചതുപോലെ പരിണാമമെന്നാൽ നിലനില്പിന്നുള്ള സമരവും അർഹമായതിന്റെ അതിജീവനവുമാണു്. അതേയവസരം സദാചാരമെന്നാൽ കഴിയുന്നിടത്തോളം ജനങ്ങളെ അതിജീവനത്തിന്നു് സമർത്ഥരാക്കുകയെന്നതാണു്. എന്നാൽ ഈ ശാസ്ത്രത്തിൽ ഇരുപതാം ശതകത്തിലുണ്ടായിട്ടുള്ള വിപ്ലവാത്മകമായ പുരോഗതി സദാചാരത്തെ മാനുഷികതലത്തിലെ പരിണാമത്തിന്റെ കേന്ദ്രബിന്ദുവാക്കിത്തീർത്തു. തോമസ്ഹക്സ്ലിയുടെ പൗത്രനും ഇന്നത്തെ പ്രശസ്തനായ ജീവശാസ്ത്രജ്ഞനുമായ സർ ജൂലിയൻ 'ഹക്സ്ലി 'പരിണാമത്തെക്കുറിച്ചുള്ള വീക്ഷണം' എന്ന വിഷയത്തെക്കുറിച്ചു് സംസാരിക്കവേ പരിണാമപ്രക്രിയയ്ക്കു് ഒരു ആത്മീയമായ ഔന്മുഖ്യം നല്കുന്നുണ്ടു്: (ഡാർവിന്നു്ശേഷം പരിണാമം, വാള്യം III, പേജ് 215)

'മനുഷ്യന്റെ പരിണാമം ജൈവപരമല്ല. മാനസിക-സാമൂഹ്യമാണു്. സഞ്ചിതമായ സ്വയം പുനരുല്പാദനവും മാനസികപ്രവർത്തനങ്ങളുടെയും അവയുടെ ഉല്പന്നങ്ങളുടെയും സ്വയം വൈവിദ്ധ്യവും ഉൾക്കൊള്ളുന്ന സാംസ്കാരികപാരമ്പര്യം എന്ന യന്ത്രമാണു്

അതിനെ പ്രവർത്തിപ്പിക്കുന്നതു്. അതനുസരിച്ചു് മനുഷ്യതലത്തിലെ പരിണാമത്തിൻെറ വൻചുവടുകൾ നേടുന്നതു് വിജ്ഞാനത്തിൻെറയും ആശയങ്ങളുടെയും വിശ്വാസങ്ങളുടെയും മാനസികസംഘടനയുടെ പുതിയ പ്രബലമായ മാതൃകകളിലേയ്ക്കുള്ള കുതിച്ചുകയററങ്ങളിൽ കൂടിയാണു്. അതാകട്ടെ ശാരീരികമോ ജീവപരമോ ആയ സംഘടനയ്ക്കു് പകരം പ്രത്യയശാസ്ത്രപരമായ സംഘടനയാണു്.

മനുഷ്യതലത്തിലുള്ള പരിണാമത്തിൻെറയോ മനുഷ്യപരിണാമത്തിൻെറ തന്നെയോ ലക്ഷ്യം 'കൂടുതൽ മഹത്തരമായ പൂർത്തീകരണം' ആണെന്ന ഇരുപതാം ശതകത്തിലെ ജീവശാസ്ത്രത്തിൻെറ വിപ്ലവാത്മകമായ പുരോഗതിയുടെ വെളിച്ചത്തിൽ ചർച്ച് ചെയ്തു കൊണ്ടു് സർ ജൂലിയൻ ഹക്സ്‌ലി ഇപ്രകാരം പറയുന്നു:

'നമ്മുടെ ഇന്നത്തെ അറിവിൻെറ വെളിച്ചത്തിൽ മനുഷ്യൻെറ ഏററവും സമ്പൂർണ്ണമായ ലക്ഷ്യം വെറും അതിജീവനമോ എണ്ണത്തിലുള്ള വർദ്ധനയോ സംഘടനയുടെ വർദ്ധമാനമായ സങ്കീർണ്ണതയോ തൻെറ സാഹചര്യങ്ങളുടെ മേലുള്ള വർദ്ധമാനമായ നിയന്ത്രണമോ അല്ല. കൂടുതൽ പൂർത്തീകരണമെന്നതാണു് – മനുഷ്യവർഗ്ഗത്തിൻെറ കൂട്ടായും അതിൻെറ ഘടകങ്ങളായ വ്യക്തികളുടെയും കൂടുതൽ സാദ്ധ്യതകളുടെയും പൂർണ്ണമായ സാക്ഷാല്ക്കാരമാണു്''.

ഈ പൂർത്തീകരണമെന്ന സങ്കല്പത്തിൻെറ വ്യാപ്തിയെക്കുറിച്ചുള്ള ഒരു ശാസ്ത്രീയ പഠനമാവശ്യപ്പെട്ടുകൊണ്ടു് ഹക്സ്‌ലി ഇപ്രകാരം ഉപസംഹരിക്കുന്നു:

''മനുഷ്യൻെറ ആത്യന്തികവും പ്രമുഖവുമായ ലക്ഷ്യം കൂടുതൽ പൂർത്തീകരണമാണെന്നുള്ളതംഗീകരിക്കുകയാണെങ്കിൽ നമ്മുടെ മുമ്പാകെയിരിക്കുന്ന സുദീർഘമായ മാനസികസാമൂഹ്യപരിണാമത്തിൻെറ ഗതിയെ സഹായിക്കാനും നയിക്കാനും നമുക്കു് മനുഷ്യസാദ്ധ്യതകളുടെ ഒരു ശാസ്ത്രം ആവശ്യമാണു്.''

ഈ ശാസ്ത്രമാണു്, അതായതു് മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രം, ലോകമതങ്ങളുടെ ആത്മീയമായ കാതൽ, നമ്മുടെ ഉപനിഷത്തുകളുടെയും ഗീതയുടെയും കേന്ദ്രബിന്ദു അതാണു്.

## 7 മാനസികസാമൂഹ്യപരിണാമം

മാനസിക—സാമൂഹ്യപരിണാമം എന്നതു് കൊണ്ടെന്താണർത്ഥമാക്കുന്നതു്? മററു മൃഗങ്ങളെപ്പോലെ സ്വാർത്ഥിയായ ഒരു മനുഷ്യനിൽ മനസ്സു് തൻെറ ശാരീരികഘടനയ്ക്കുള്ളിൽ പരിമിതമാക്കപ്പെട്ടി

രിക്കുന്നു. ധാർമ്മികനായ ഒരാളിൽ അതു് തന്റെ ശാരീരികഘടനയെ അതിക്രമിച്ചു് മററുള്ളവരിലേയ്ക്കും അനുപ്രവേശിക്കുകയും സമൂഹപരിതോവസ്ഥയിലെ മററു് മനസ്സുകളും തന്നിലേയ്ക്കും സംക്രമിക്കുകയും ചെയ്യുന്നു. ബോധപൂർവ്വമായ സ്വീകരണമെന്ന നിലയിൽ മനുഷ്യർ അന്യോന്യം സ്നേഹിക്കാനുള്ള കഴിവു് ഇതുമൂലം വളർത്തിയെടുക്കുന്നു. ഇപ്രകാരം ഇന്ദ്രിയപരമായ ബുഭുക്ഷയോടുകൂടിയ ശാരീരികമായ വ്യക്തിത്വത്തിൽക്കൂടി പ്രകാശിപ്പിക്കപ്പെടുന്നതിനേക്കാൾ കൂടുതൽ ഉന്നതമായ ഒരു മനുഷ്യവ്യക്തിത്വത്തിന്റെ മാനം മനുഷ്യൻ പ്രകാശിപ്പിക്കുന്നു. ഇതാകട്ടെ തന്റെ താഴ്ന്ന ഭാവത്തെക്കാൾ ഉൽകൃഷ്ടമായ ഭാവത്തിന്റെ പശ്ചാത്തലത്തിലുള്ള ഉൽകൃഷ്ടഭാവത്തിന്റെയും ശാരീരിക മനുഷ്യന്റെ പിന്നിലുള്ള ആത്മീയ മനുഷ്യന്റെയും പ്രകാശനത്തിന്റെ ആരംഭത്തെക്കുറിക്കുന്നു. എല്ലാ സദാചാരസിദ്ധാന്തങ്ങളും മനുഷ്യനിലുള്ള ഈ ഉൽകൃഷ്ടവും നികൃഷ്ടവുമായ ഭാവങ്ങളെക്കുറിച്ചു് പറയുന്നുണ്ടു്. സദാചാരപരമായ ശ്രമങ്ങളിൽക്കൂടിയാണു് മനുഷ്യൻ ഈ ഉൽകൃഷ്ടഭാവത്തെ മുക്തമാക്കി നേടിയെടുക്കുന്നതു്. നീചഭാവത്തെ പരിത്യജിച്ചു് ഉന്നതഭാവത്തെ പ്രകാശിപ്പിക്കലാണിതു്.

''തന്നിലുപരി തന്നെ പടുത്തുയർത്തുന്നില്ലെങ്കിൽ മനുഷ്യനെന്നതു് എന്തൊരു ദയനീയ ജീവിയാണു്!'' എന്നു് വേഡ്സ്‌വർത്ത് പാടുന്നതു് നോക്കുക. അതിന്നനുസൃതമായി ധാർമ്മികവും സാന്മാർഗ്ഗികവുമായ എല്ലാ പ്രതിഭാസങ്ങളും മനുഷ്യന്റെ ഭൗതികേതരമായ മാനത്തിൽനിന്നുള്ള വളർച്ചയാണെന്നു് കാണാം. ഇതാണു് അവന്റെ ആത്മീയവികാസം. ആന്തരമായ മാനത്തിലേയ്ക്കുള്ള വളർച്ച് സർ ജൂലിയൻ ഹക്സ്‌ലി 'പരിണാമപരമായ വീക്ഷണം എന്ന തന്റെ പ്രഭാഷണത്തിൽ ചൂണ്ടിക്കാണിച്ചതു് പോലെ മനുഷ്യതലത്തിന്നു് മുമ്പുള്ള പരിണാമത്തിൽ എണ്ണത്തിലുള്ള വർദ്ധനവിന്നു് കല്പിച്ച പ്രാബല്യത്തിന്റെ സ്ഥാനത്തു് പരിണാമത്തിന്റെ മാനദണ്ഡം ഗുണോൽക്കർഷമാണെന്ന സങ്കല്പം ആദ്യമായി ഉദയം ചെയ്തുവെന്നതാണെന്നു് വ്യക്തമാക്കുന്നതാണു് ഈ ആന്തരമായ വളർച്ച്. (ഡാർവ്വിനു് ശേഷമുള്ള പരിണാമം. വോള്യം III, പേജ് 257)

''ഞാൻ ഗുണത്തെപ്പററി പറഞ്ഞുവല്ലൊ. ഇതായിരിക്കണം എണ്ണത്തിലുള്ള വർദ്ധനവിന്നും ഐകരൂപ്യത്തിന്നും എതിരേയുള്ള ഗുണോൽക്കർഷത്തിന്റെയും സമ്പന്നതയുടെയും പുതിയ നമ്മുടെ വിശ്വാസ വ്യവസ്ഥയുടെ പ്രബലമായ സങ്കല്പം.''

ഈ വിശ്വാസ വ്യവസ്ഥയ്ക്കെതിരായുള്ള ഉപയോഗക്ഷമതയെന്ന വിഷയത്തെക്കുറിച്ചു് ചർച്ചചെയ്തുകൊണ്ടു് ഹക്സ്‌ലി വീണ്ടും പറയുന്നു:

''മനുഷ്യൻെറ ഭാഗധേയം മനുഷ്യജീവികളുടെ സാദ്ധ്യതകളുടെ കൂടുതൽ പൂത്തീകരണവും മനുഷ്യരാശിയുടെ കൂടുതൽ പൂണ്ണമായ നേട്ടവും സാധിപ്പിക്കുകയെന്നതാണെന്നു് നാം യഥാത്ഥത്തിൽ വിശ്വസിക്കുന്നുവെങ്കിൽ പ്രയോജനക്ഷമതയെന്നതു് അതിൻെറ പ്രധാനമായ അത്ഥത്തിൽ പറഞ്ഞാൽ ആദ്യത്തേതിന്നു് വിധേയമായിരിക്കും. ഭൗതികമായ ഉൽപാദനത്തിൻെറ അളവു് മനുഷ്യൻെറ പ്രാഥമികാവശ്യങ്ങളുടെ സന്തപ്പ്ണത്തിന്നു് അടിസ്ഥാനമായിരിക്കേണ്ടതാവശ്യമാണു്; എന്നാൽ അതൊരു പരിധിവരെമാത്രം. ഒരു പ്രത്യേക എണ്ണത്തിൽ കവിഞ്ഞുള്ള കലോറികളോ മദ്യസൽക്കാരങ്ങളോ ടി. വി സെററുകളോ അലക്കു യന്ത്രങ്ങളോ ഒരാറംക്കുണ്ടാവുന്നതു് അനാവശ്യമാണെന്നു് മാത്രമല്ല അനഭികാമ്യവുമാണു്. ഭൗതികോൽപന്നങ്ങളുടെ അളവു് കൂടുതൽ ഉയന്ന ലക്ഷ്യത്തിലേയ്ക്കുള്ള ഒരു മാഗ്ഗം മാത്രമാണു്, അല്ലാതെ അതുതന്നെ ഒരു ലക്ഷ്യമല്ല.''

മനുഷ്യപരിണാമത്തിൻെറ ചാലകം ഗുണോൽക്കഷ്മാണെന്നതിനെ പ്രധാനമായെടുത്തു കാട്ടിക്കൊണ്ടു് ഹക്സ്ലി ഉപസംഹരിക്കുന്നു: (അതേ പുസ്തകം. പേജ് 260_261)

'ഇപ്രകാരം പരിണാമവീക്ഷണം നമ്മുടെ നിലനില്പിനെ സരളവും സവ്വവ്യാപകവുമാക്കി പ്രകാശിപ്പിക്കുന്നു.....നമ്മുടെ ഭാഗധേയവും കത്തവ്യവും അതു് നമുക്കു് കാണിച്ചുതരുന്നു. അതു് പദാത്ഥത്തിൻെറ മേലുള്ള മനസ്സിൻെറ ആധിപത്യവും, അളവിന്നു് ഗുണത്തോടുള്ള വിധേയത്വവും നമുക്കു് കാണിച്ചുതരുന്നു.'

ഇതിനെയാണു് വേദാന്തം മനുഷ്യൻെറ ആത്മീയപരിണാമം, അതായതു് ബാഹ്യജീവിതത്തിൻെറയും പ്രവത്തനത്തിൻെറയുമിടയിലുള്ള മനുഷ്യൻെറ പൂത്തീകരണത്തിലേയ്ക്കുള്ള ആന്തരമായ യാത്ര, എന്നു് വിശേഷിപ്പിച്ചിട്ടുള്ളതു്.

## 8 മനുഷ്യൻെറ ആത്മീയവളച്ച്

ഇന്നത്തെ ലോകഗതിയെ സംബന്ധിച്ചേടത്തോളവും കൂടുതലായി ഭാരതത്തിലെ ഇന്നത്തെ സ്ഥിതിയിലുള്ള മനുഷ്യനെ സംബന്ധിച്ചേടത്തോളവും പ്രസക്തമായ ശ്രദ്ധയഹിക്കുന്ന വിഷയമാണു് മനുഷ്യൻെറ ആത്മീയ വികാസമെന്നതു്. ഇന്ദ്രിയലോലുപതയുടേയും അളവിൻേറയും ഭീകരതയിൽനിന്നും ലൗകികവിഷയതൽപരതയുടെ നിശ്ചലതയിൽനിന്നും സ്വയം രക്ഷപ്പെടുത്താനുള്ള മാഗ്ഗം അവന്നു് അതു് ചൂണ്ടിക്കാണിക്കുകയും ഗുണോൽക്കഷ്ത്തിലേയ്ക്കും പൂത്തീകരണത്തിലേയ്ക്കുമുള്ള അവൻെറ പരിണാമയാത്ര തുടന്നു പോരുന്നതിന്നു് അവനെ സഹായിക്കുകയും ചെയ്യും.

ശാരീരികവളർച്ചയെക്കുറിച്ച് നമുക്ക് മനസ്സിലാക്കാം; അത്ര പ്രകടമല്ലെങ്കിലും ബുദ്ധിപരമായ വളർച്ചയെക്കുറിച്ചും; എന്നാൽ മനുഷ്യന്റെ ധാർമ്മികവും ആത്മീയവുമായ വളർച്ചയാകുന്ന ഈ മറെറാരു വളർച്ചയെന്താണ്? അതു് സൂക്ഷ്മമായ ഒന്നാണെങ്കിലും യഥാർത്ഥമായിട്ടുള്ളതാണ്. മനുഷ്യനെ സംബന്ധിച്ചിടത്തോളം മററ് രണ്ടിനെക്കാളും കൂടുതൽ പ്രാധാന്യമുള്ളതുമാണ്. സ്നേഹിക്കുന്നതിന്നും സേവിക്കുന്നതിന്നുമുള്ള കഴിവുകളുൾക്കൊള്ളുന്ന ധാർമ്മികബോധം ആത്മീയ വളർച്ചയുടെ പ്രത്യക്ഷഫലമാണ്. ഈ വളർച്ച വർദ്ധിച്ച തോതിൽ തന്റെ സഹജീവികളുടെ കാര്യത്തിലുള്ള താൽപര്യവും അവരോടുള്ള സഹാനുഭൂതിയും സ്വന്തം ഇടുങ്ങിയ പരിധിക്കപ്പുറത്തുള്ള വികാസവും കുറിക്കുന്നു. ഈ വളർച്ചയില്ലെങ്കിൽ മനുഷ്യശരീരം അവനു തന്നെ ഒരു കൽത്തുറുങ്കായിത്തീരുന്നു; ഈ വളർച്ചയോടെ അതു് മനുഷ്യപരിണാമത്തിന്റെ പ്രഥമോപകരണമായി, മനുഷ്യന്റെ പൂർത്തീകരണത്തിലേയ്ക്കുള്ള യാത്രയായി രൂപാന്തരപ്പെടുന്നു.

മനുഷ്യനെ സംബന്ധിച്ചിടത്തോളം പരിണാമമനുസരിച്ച് അവനു് കൂടുതൽ മഹത്തായ ബുദ്ധിശക്തി കൈവന്നിട്ടുള്ളതുകൊണ്ടു് ജൈവപരവും ശാരീരികവുമായ പരിണാമത്തിനു് കൂടുതലുള്ള പ്രസക്തി ഇല്ലാതായിരിക്കുന്നു. സമുന്നതമായ ബുദ്ധിവ്യവസ്ഥയുടെ കണ്ടുപിടുത്തത്തിനുള്ള ശക്തി നിമിത്തം പരീക്ഷണങ്ങളിൽക്കൂടിയും തെററുകളിൽക്കൂടിയും വളരെ സാവധാനത്തിൽ പ്രകൃതി അവന്റെ ജൈവഘടനയെ പരിണാമത്തിലേയ്ക്കു് നയിക്കുന്നതിനെക്കാൾ കൂടുതൽ കാര്യക്ഷമതയോടെ അതിലേയ്ക്കു നയിക്കാനുള്ള അവയവങ്ങളും ഉപകരണങ്ങളും അവനു് ബുദ്ധിയുപയോഗിച്ച് കണ്ടുപിടിക്കാൻ കഴിയും. തൽഫലമായി പ്രകൃതിയുടെ അനാവശ്യമായ ദുർവ്യയവും കാലതാമസവും ഒഴിവാക്കാനും കഴിയും. മനുഷ്യനിലുള്ള പരിണാമം അവന്റെ യുക്തിബോധവും ഭാവനയും സ്മരണശക്തിയും ഇച്ഛാശക്തിയും ആകുന്ന പുതിയ കഴിവുകളോടുകൂടി സ്വയം ബോധപൂർവ്വമായിത്തീരുന്നു. മനുഷ്യതലത്തിൽ ജൈവപരമായ പരിണാമം ഇപ്രകാരം അപ്രസക്തമാവുകയും എന്നിട്ടും അവനിൽ പരിണാമം തുടർന്നുകൊണ്ടിരിക്കുകയും ചെയ്യുന്നെങ്കിൽ അതിന്റെ പ്രസക്തിയെപ്പററി ജൈവഘടനയ്ക്കും ശാരീരിക തലത്തിന്നുമപ്പുറം അന്വേഷണം നടത്തേണ്ടതാണ്. ജൂലിയൻ ഹക്സ്ലി മാനസിക–സാമൂഹ്യപരിണാമമെന്നു് പറയുന്നതിന്റെ അർത്ഥമിതാണ്. ഒരു വ്യക്തിയെ വ്യക്തിയെന്നതിൽനിന്നു് വ്യക്തിപ്രഭാവമായി വളർത്തുന്നതു് ബോധപൂർവ്വമായ സാമൂഹ്യപങ്കാളിത്തമാണ്. മൃഗങ്ങൾക്കു് സാക്ഷാത്കരിക്കാൻ കഴിയാത്ത മൂല്യമാണിതു്.

ജീവശാസ്ത്രം പ്രകൃതിയുടെ ആന്തരമായ സമതുലിതാവസ്ഥ നിലനിർത്തുന്ന സിദ്ധാന്തത്തെക്കുറിച്ച് പറയുന്നുണ്ട്. ഇതനുസരിച്ച് ഉയർന്ന സസ്തനികളിൽ ജൈവഘടനയുടെ ആന്തരമായ സ്ഥിതിയെ സ്വയംതന്നെ ദൃഢീകരിക്കാനുള്ള കഴിവ് പ്രകൃതി ഉണ്ടാക്കിത്തീർക്കുന്നു. മനുഷ്യനായി കൂടുതൽ ഉയർന്ന തലച്ചോറ് പരിണാമമനുസരിച്ച് രൂപപ്പെട്ടുവരുന്നതുവരെ ഇതു് സാവധാനത്തിലുള്ള പരിണാമത്തെ സഹായിക്കുന്നു ശാരീരികമായ അതിജീവനത്തിനും ജൈവപരമായ സന്തർപ്പണത്തിനും സംഖ്യാപരമായ വദ്ധനവിനുംവേണ്ടി ഇവയെല്ലാം പ്രകൃതിതന്നെ മനുഷ്യൻെറ താഴ്ന്ന തലച്ചോറിനെ ഏല്പിക്കുകയും തലച്ചോറിൻെറ ഉപരിഭാഗമാകുന്ന ഏററവും അദ്ഭുതകരമായ ഉപകരണത്തെ മുക്തമാക്കി അതിനെ മാനുഷികതലത്തിൽ സവിശേഷമായുള്ള മാനസികവും സാമൂഹ്യവും ധാർമ്മികവും ആത്മീയവുമായ പരിണാമത്തെ തുടർന്നുകൊണ്ടുപോകുന്നതിന്നു് നിയോഗിക്കുകയും ചെയ്യുന്നു.

ഈ സമുന്നതമായ കടമ ഏറെറടുക്കുന്നതിന്നും നിറവേററുന്നതിന്നുമുള്ള തലച്ചോറിൻെറ ഉന്നതഭാഗത്തിൻെറ ശേഷിയും പ്രാപ്തിയും അതിൻെറ ഐന്ദ്രിയമായ ഘടനയോടും അഭിരുചികളോടുമുള്ള അടിമത്തത്തിൽനിന്നുമുള്ള അതിൻെറ മുക്തിക്കും അവൻെറ അധമപ്രകൃതിയുടെ സമ്മർദ്ദങ്ങളിൽനിന്നുള്ള മോചനത്തിന്നും അനുസൃതമായ അനുപാതത്തിലുമായിരിക്കും. യുക്തിക്കും ഭാവനയ്ക്കുമുള്ള കഴിവുകൾക്കൊള്ളുന്ന തലച്ചോറിൻെറ ഉപരിഭാഗത്തിന്നു് ഐന്ദ്രിയോപകരണങ്ങളുടെ അവസാനത്തെ അഗ്രമെന്നനിലയിൽ പ്രവർത്തിച്ചുകൊണ്ടു് അതിനെത്തന്നെ വഞ്ചിക്കുവാനും മറിച്ചു് തന്നോടുതന്നെ സത്യസന്ധത പുലർത്തിക്കൊണ്ടു് യഥാർത്ഥമായ ഉന്നതനിലയിൽ മുക്തമാക്കി ഉയർത്തുവാനും കഴിയും. വേദാന്തം ശമമെന്നും ദമമെന്നും, അതായതു് മനോനിയന്ത്രണമെന്നും ഇന്ദ്രിയനിയന്ത്രണമെന്നും വിശേഷിപ്പിക്കുന്നതു് സദാചാരപരമായ ശിക്ഷണത്തെയാണു്. അതു് ഉയർന്ന തലച്ചോറിനെ ഇപ്രകാരം മോചിപ്പിക്കുകയും മനുഷ്യന്നു് തന്നെ മോക്ഷംനല്കുന്ന ഒരു സഹായിയായിത്തീരുകയും ചെയ്യുന്നു. വേദാന്തം ബുദ്ധിയെന്നു് വിളിക്കുന്ന യഥാർത്ഥരൂപത്തിലുള്ള യുക്തി ഇതാണു്. ഉന്നതമായ തലച്ചോറിനുള്ള ഈ പരിണാമപരമായ പ്രാധാന്യത്തെ സ്പർശിച്ചുകൊണ്ടു് പ്രസിദ്ധ നാഡിരോഗവിദഗ്ദ്ധനായ ഗ്രേ വാൾട്ടർ തൻെറ 'ജീവിക്കുന്ന തലച്ചോറ്'' എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം അദ്ഭുതപ്പെടുന്നു: (പേജ് 18)

''എല്ലാ സസ്തനികൾക്കും സമതുലിതാവസ്ഥ നിലനിർത്തൽ എന്നതുകൊണ്ടുദ്ദേശിക്കുന്നതു് അതിജീവനമാണു്. എന്നാൽ മനുഷ്യനെ സംബന്ധിച്ചു് അതു് മോക്ഷമാണു്.''

ഇപ്രകാരം മനുഷ്യൻെറ ആത്മീയവളർച്ച ഒരു വസ്തുതയാണെന്നു് കാണാം. ഈ വളർച്ചയുടെ ശാസ്ത്രത്തെക്കുറിച്ചും സാങ്കേതികതയെക്കുറിച്ചും എത്രയധികം അറിയുന്നുവോ അത്രയും നമുക്കും നമ്മുടെ രാഷ്ട്രത്തിന്നും നല്ലതാണു്. ശാരീരികവും ബുദ്ധിപരവുമായ വളർച്ചയെക്കുറിച്ചു് നമുക്കറിയാം, നാമതംഗീകരിക്കുകയുംചെയ്യുന്നു; രണ്ടാമത്തേതു് ഒന്നാമത്തേതിനെക്കാൾ അസ്പഷ്ടമാണെങ്കിലും. ഒരു കുഞ്ഞു് ജനിക്കുമ്പോൾ അതിന്നു് ശാരീരികമായ ഏഴു് റാത്തൽ തൂക്കമുണ്ടു്. ദിനംതോറും അതിൻെറ തൂക്കം ഏറിയേറിവരുന്നു അമ്മയുടെ പാലും മററുതരത്തിലുള്ള ആഹാരപാനീയങ്ങളും കഴിക്കുന്നതിൻെറ ഫലമായി അവനോ അവളോ 150 മുതൽ 200 വരെ റാത്തൽ തൂക്കമുള്ള ഒരാളായി ക്രമേണ വളർന്നുവരുന്നു. അതാണു് മനുഷ്യൻെറ പ്രകടമായ ശാരീരികവളർച്ച. തക്കതായ ശാരീരികപോഷണത്തിന്നുള്ള മാർഗ്ഗങ്ങൾവഴി നാം ആ വളർച്ച ഉറപ്പുവരുത്തുന്നു. അത്രത്തോളം പ്രകടമല്ലെങ്കിലും തുല്യപ്രാധാന്യമുള്ളതാണു് അവൻെറ മാനസികവളർച്ചയും. ഒരു ഗ്രാമീണബാലൻ ഭീരുവും ആത്മവിശ്വാസമില്ലാത്തവനുമാകുന്നു. അവനെ നാം സ്കൂളിലയയ്ക്കുക. ഏതാനും ആഴ്ചകൾക്കുള്ളിൽ അവൻ വിജ്ഞാനവും ഉത്സാഹവും ആത്മവിശ്വാസവും നേടിയവനായിത്തീരുന്നു. അവനിൽ തൻെറ വ്യക്തിത്വത്തിൻെറ ബോധം വികസിക്കുന്നു. ഇതു് അവനൊരു ബുദ്ധിരാക്ഷസനായോ വമ്പിച്ച ഇച്ഛാശക്തിയുള്ളവനായോ തീരുന്നതുവരെ തുടർന്നുപോകുന്നു. ഇതാണു് മനുഷ്യൻെറ മാനസികമായ വളർച്ച. സ്ഥാപനത്തിൽവെച്ചോ അല്ലാതെയോ ഉള്ള വിദ്യാഭ്യാസത്തിൽക്കൂടി തക്കതായ മാനസികപോഷണം നൽകുകവഴി ഇതു് ഉറപ്പുവരുത്താം. ഈ രണ്ടുതരം വളർച്ചയും ആവശ്യമാണു്. എന്നാൽ അതുമാത്രം പോരാ. ഏററവും ഊർജ്ജസ്വലവും പ്രധാനവുമായ മൂന്നാമതൊരുതരം വളർച്ചയുണ്ടു്. എന്നാൽ നാമതിനെ അംഗീകരിച്ചിട്ടേയില്ല. അതില്ലാതെ മററുരണ്ടും നിഷ്ഫലമായിരിക്കും. അതിൻെറ അഭാവത്തിൽ പൂർത്തീകരണത്തിന്നു് വേണ്ടിയുള്ള അന്വേഷണം നിഷ്ഫലതയിലും പരാജയത്തിലും കലാശിക്കും. സദാചാരപരമായ അവബോധത്തിലും സാമൂഹ്യവികാസത്തിലുംകൂടി ആദ്യമായി പ്രകടമാവുന്ന അവൻെറ ആത്മീയമായ ഈ വളർച്ച, അവസാനം അവൻെറ വ്യക്തിപ്രഭാവത്തിൻെറ, അതായതു് ആത്മാവിൻെറ അനന്തവും സാർവ്വജനീനവും ദിവ്യവുമായ തലത്തിൻെറ അനുഭൂതിയിൽ പര്യവസാനിക്കും.

## 9 ബുദ്ധിരാക്ഷസന്മാരും ധാർമ്മികവാമനന്മാരും

ആത്മീയ വളർച്ചയ്ക്കു് ഊന്നൽ നല്കാത്ത ഒരു വിദ്യാഭ്യാസം ശാരീരികവും ബുദ്ധിപരവുമായി രാക്ഷസന്മാരെ ജനിപ്പിച്ചേക്കാമെങ്കി

ല്യം അവർ ധാമ്മികമായി വാമനന്മാരായിരിക്കും. ഇവരെയാണ് ഭാരതം രാക്ഷസവഗ്ഗത്തിൽപ്പെട്ടവരെന്ന് വിളിക്കുന്നതു്. അവർ ശാരീരികമായി ശക്തരും ബുദ്ധിശാലികളും ശക്തമായ ഇച്ഛാ ശക്തിയുള്ളവരുമായിരിക്കാമെങ്കിലും ഇവ മുഴുവൻ അവരുടെ പരിമിതമായ നീചഭാവത്തിന്നും ഇന്ദ്രിയലോലുപമായ പ്രകൃതിക്കും അടിമപ്പെട്ടവയായിരിക്കും. ധാമ്മിക ബോധവും സാമൂഹ്യവികാരങ്ങളും വഴി വിശാലതയിലേയ്ക്ക് ഉന്മുഖമായിരിക്കുകയില്ല അതു്. യഥാത്ഥത്തിൽ സമകാലിക പാശ്ചാത്യസംസ്കാരത്തിൻെറ ന്യൂനതയും ഇതു തന്നെയാണ്. ചില ആധുനികചിന്തകന്മാരുടെ അഭിപ്രായത്തിൽ ആധുനികസംസ്കാരം ബുദ്ധിരാക്ഷസന്മാരെയും ധാമ്മികവാമനന്മാരെയുമാണ് സൃഷ്ടിച്ചു വിടുന്നതു്. അപ്പോഠം എന്താണ് വ്യത്യാസം ? വ്യത്യാസം കണിശമായും ഇവിടെയാണ് – ശരീരം വളന്നു, മനസ്സും വളന്നു, എന്നിട്ടും യഥാത്ഥമനുഷ്യൻ വളച്ചയില്ലാതെ ഹ്രസ്വനും നിസ്സാരനുമായി നിലനില്ക്കുന്നു. ഈ വളച്ചയ്ക്കു വേണ്ട ആത്മീയ പോഷണത്തിൻെറ അഭാവത്താൽ അതു് വളച്ച മുരടിച്ചു് നില്ക്കുന്നു. അതിനാൽ മനുഷ്യൻെറ ആത്മീയമായ പദവും ആത്മീയ പോഷണവും വളച്ചയും ഒരു വൈജ്ഞാനികവിഷയം മാത്രമല്ല; മനുഷ്യനെ സംബന്ധിച്ചേടത്തോളം വ്യക്തിപരമായും കൂട്ടായും അതു് മമ്മപ്രധാനമായ ഒരു വിഷയമാണ്. തന്നിൽനിന്നുതന്നെയുള്ള ഈ ആത്മീയ വളച്ചയില്ലാതെ സംസ്കാരത്തിന്ന് അതിജീവിക്കാൻ കഴിയുകയില്ല. ഭാരതത്തിൽ നമ്മുടെ മഹദ്ദശ്നമായ വേദാന്തം മനുഷ്യജീവിതത്തിൻെറ ഈ ആത്മീയമൂല്യത്തെക്കുറിച്ചു് ഊന്നിപ്പറയുന്നുണ്ടു്. മനുഷ്യൻ അവശ്യമായും ദിവ്യനാണെന്ന് അതു് പ്രഘോഷിക്കുന്നു. അവൻ ശരീരമല്ല, മനസ്സല്ല; അനന്തവും സാവ്വജനീനവുമായ ആത്മാവാണ്. ശരീരവും മനസ്സും അവൻെറ ജീവിതലക്ഷ്യത്തിലേക്കെത്താനുള്ള മാഗ്ഗത്തിന്നും ഐന്ദ്രിയമായ സന്തുഷ്ടിക്കും സൗന്ദര്യപരമായ ആനന്ദത്തിന്നും ബുദ്ധിപരമായ വികാസത്തിന്നും സദാചാരപരമായ ബോധത്തിന്നും അവനിൽ സഹജമായ ദിവ്യപ്രകൃതിയുടെ സ്വാതന്ത്ര്യത്തെ പൂണ്ണനിലയിൽ സാക്ഷാല്ക്കരിക്കുന്നതിന്നും ഉതകുന്ന ആത്മീയ വളച്ചയ്ക്കുള്ള ഉപകരണങ്ങഠം മാത്രമാണ്.

## 10 സദാചാരപരമായ ബോധത്തിൻെറ സ്വഭാവം

മനുഷ്യൻെറ ആത്മീയമായ വളച്ച ആദ്യമായി പ്രകാശിക്കുന്നതു് സദാചാരബോധത്തിലും സാമൂഹ്യവികാരത്തിലും ഇതരന്മാരുടെ കാര്യത്തിലുള്ള യഥാത്ഥശ്രദ്ധയിലും കൂടിയാണ്. മനുഷ്യസമൂഹമാണ് അവൻെറ ആദ്ധ്യാത്മിക വിദ്യാഭ്യാസത്തിൻേറയും ആദ്ധ്യാത്മിക വളച്ചയുടേയും വികാസത്തിൻേറയും പരിതോവസ്ഥ സൃഷ്ടിക്കുന്നതു്.

മനുഷ്യൻ രണ്ടു് സാഹചര്യങ്ങളിലാണു് ജീവിക്കുന്നതു്; പ്രകൃതിപരമായും സാമൂഹ്യമായും. എന്നാൽ മിക്കജനങ്ങളും രണ്ടാമത്തേതിനേയല്ല, ഒന്നാമത്തേതിനെ മാത്രമേ അംഗീകരിക്കുന്നുള്ളു അഥവാ രണ്ടാമത്തേതിനെ ഒന്നാമത്തേതിൻെറ ഒരനുബന്ധം മാത്രമായിട്ടേ കരുതുന്നുള്ളു. എന്നാൽ രണ്ടാമത്തേതാകട്ടെ സുപ്രധാനമായതാണു്. നമ്മുടെ ചുററുപാടുമുള്ള നക്ഷത്രഖചിതമായ ആകാശവും നദികളും പർവ്വതങ്ങളും വൃക്ഷങ്ങളും ഭവനങ്ങളും മേശകളും കസേലകളും നമ്മുടെ ഒന്നാമത്തെ സാഹചര്യത്തിൽപ്പെടുന്നു. മനുഷ്യൻ ഈ സാഹചര്യത്തെ അവൻെറ ഉദ്ദേശ്യങ്ങൾക്കു വേണ്ടി ചൂഷണം ചെയ്യുന്നു. അവ അങ്ങനെ ചൂഷണം ചെയ്യപ്പെടാൻ ഉദ്ദേശിച്ചുകൊണ്ടുള്ളവയാണു്. കാരണം അതിന്നു് സ്വന്തമായ പ്രയോജനങ്ങളൊന്നുമില്ല. ഒരു മേശ മനുഷ്യൻെറ ഉപയോഗത്തിന്നുള്ളതാണു്; അതുപോലെ ഭവനവും ഭൂമിയും വായുവും നദികളും പർവ്വതങ്ങളുമെല്ലാം.

എന്നാൽ രണ്ടാമത്തെ സാഹചര്യം ഇതരമനുഷ്യരാൽ രൂപീകൃതമാവുന്ന സാമൂഹ്യസാഹചര്യമാണു്. അതിൻെറ അഭാവത്തിൽ മനുഷ്യജീവിതത്തിൻെറ അനുപാതം വെറും പ്രാഥമികമായിത്തീൎന്നു പോകുന്നു. മനുഷ്യാത്മാവിൻെറ വളൎച്ചയ്ക്കുവേണ്ട അത്യാവശ്യമായ സാഹചര്യമാണിതു്. ഒരാളെ സമൂഹത്തിൽനിന്നു് അകററിനിൎത്തി നോക്കു, അയാൾ നിങ്ങളുടെ നഗരത്തിലെ ചെന്നായബാലനായ രാമുവിനെപ്പോലെയായിത്തീരും. സാമൂഹ്യസാഹചര്യത്തിൽ ബോധപൂർവ്വമായ പങ്കാളിത്തമില്ലാത്തതുകൊണ്ടു് അയാൾ ഒരു മനുഷ്യവ്യക്തിപ്രഭാവമായി വളരുകയില്ല. അതിനാൽ സാമൂഹ്യസാഹചര്യത്തിൻെറ പ്രാധാന്യം എല്ലാ സദാചാരദൎശനങ്ങളിലും എല്ലാ സാമൂഹ്യരാഷ്ട്രീയ ചിന്താഗതികളിലും അംഗീകരിക്കപ്പെട്ടിട്ടുണ്ടു്. ഒരു സാമൂഹ്യപരിതോവസ്ഥയിൽ എന്താണു് അന്തൎഭവിച്ചിട്ടുള്ളതു്? ഞാൻ ജീവിക്കുന്നതു് പ്രകൃതിയിലുള്ള പദാൎത്ഥങ്ങളും പ്രക്രിയകളും മാത്രം സൃഷ്ടിച്ച ഒരു സാഹചര്യത്തിലല്ല. മററു് മനുഷ്യജീവികളും കൂടി അതിലുൾക്കൊള്ളുന്നുണ്ടു്. എന്താണീ മററു് മനുഷ്യജീവികൾ? മനുഷ്യർ അന്യോന്യമുള്ള ബന്ധത്തിൻെറ വെല്ലുവിളിയുടെ പ്രശ്നം സൃഷ്ടിക്കുന്നതു് ഈ ചോദ്യവും അതിന്നു് മനുഷ്യൻെറ മറുപടിയുമാണു്. ഈ വെല്ലുവിളിക്കുള്ള മനുഷ്യൻെറ തക്കതായ പ്രതികരണം അവൻെറ ജീവിതത്തെ ജൈവപരമോ ശാരീരികമോ ആയ നിലയിൽനിന്നു് സദാചാരപരവും ആത്മീയവുമായ നിലയിലേയ്ക്കു് ഉയൎത്തുന്നു.

ഓരോ മനുഷ്യനും തന്നെത്തന്നെ കൎത്താവായും, അതായതു് ഒരവസാനമൂല്യമായും മറെറല്ലാററിനേയും ഒരു പദാൎത്ഥമായും തൻെറ അവസാന മൂല്യത്തിലെത്താനുള്ള ഒരു മാൎഗ്ഗമായും കരുതുകയാണു്

ചെയ്യുന്നതു്. സാന്മാർഗ്ഗികമായി പരിഷ്കരിക്കപ്പെടാത്ത നിലയിൽ അതാണു് മനുഷ്യൻെറ അനുഭവം. മേശയും മററു് വസ്തുക്കളും പദാർത്ഥങ്ങളാണു്. അതിനെ ഉപയോഗിക്കേണ്ട കർത്താവാണു് ഞാൻ. പദാർത്ഥങ്ങൾക്കു് സ്വന്തമായ ഒരുദ്ദേശ്യമൊന്നുമില്ലെന്നും അവ ഒരു കർത്താവിൻെറ ഭോഗത്തിന്നു് വേണ്ട ഉപാധികളാണെന്നുമുള്ള സാംഖ്യദർശനത്തിൻെറ കാരിക ശങ്കരൻ ബ്രഹ്മ സൂത്രഭാഷ്യത്തിൽ ഉദ്ധരിച്ചിട്ടുണ്ടു്.

''സംഹതാനാം പരാർത്ഥവത് പുരുഷസ്യ''

(എല്ലാ സംഹതങ്ങളും, അതായതു് വിഷയങ്ങളും ഭൂതങ്ങളുടെ സംയോഗമാണു്. അവയ്ക്കു് സ്വന്തമായ ലക്ഷ്യങ്ങളൊന്നുമില്ല. അവ മനുഷ്യനായ കർത്താവിൻെറ ഭോഗത്തിന്നു് മാത്രമുള്ളവയാണു്.)

## 11 ഒരു സാമൂഹ്യമായ ഭോഗ്യവസ്തുവിൽ ഭോക്താവിനെ കണ്ടെത്തൽ

ഞാൻ ഈ ആശയം എന്നിൽ ത്തന്നെ പ്രയോഗിക്കുമ്പോൾ ഞാൻ ആ കർത്താവാണെന്നും മററുള്ളവയെല്ലാം എൻെറ ലക്ഷ്യത്തെ സാധിപ്പിക്കുന്നതിനുള്ള ഉപാധികളുടെ വിഭാഗത്തിൽപ്പെട്ട ഭോഗവസ്തുക്കളാണെന്നും അംഗീകരിക്കുന്നു. മനുഷ്യൻ ഈ സൂക്തത്തെ പ്രകൃതിയിൽനിന്നു് സാമൂഹ്യസാഹചര്യത്തിലേയ്ക്കു് പ്രയോഗിക്കാൻ ശ്രമിച്ചാൽ അയാൾ ഗുരുതരമായ ഒരു സാന്മാർഗ്ഗികമായ തെററു് ചെയ്യുകയായിരിക്കും. അയാൾ തൻെറ സഹജീവികളെ ചൂഷണം ചെയ്യുന്നവനായിത്തീരുന്നു. തൻെറ ഭാര്യയേയും കുട്ടികളേയും സേവകന്മാരേയും മററുള്ള മനുഷ്യരേയുമെല്ലാം തൻെറ കാര്യത്തിന്നുള്ള വസ്തുക്കളായിക്കാണുന്നു. അതിനാൽ മററു മനുഷ്യരെ ചൂഷണം ചെയ്യുന്നതിന്നുള്ള ഈ പ്രവണത പ്രകൃതി സാഹചര്യത്തിൽനിന്നു് സാമൂഹ്യസാഹചര്യത്തിന്നുള്ള സവിശേഷത മനസ്സിലാക്കാത്തതിൽ നിന്നാണ് ഉദ്ഭവിക്കുന്നതു്. ഈ സവിശേഷത എവിടെയാണു് കിടക്കുന്നതു്? സാമൂഹ്യസാഹചര്യം ഉണ്ടാക്കിത്തീർക്കുന്ന മററു് മനുഷ്യർ വെറും വസ്തുക്കളല്ല; തൻെറ പ്രകൃതിയുടെ സാഹചര്യത്തിൽനിന്നുള്ള ഒരു വികാസമല്ല, തന്നെപ്പോലെ തന്നെ അനുഭോക്താക്കളാണു് എന്ന നിസ്തുലമായ വസ്തുതയിലാണു് കിടക്കുന്നതു്. അതിനാൽ സദാചാരം തൻെറ ശാരീരികഭാവത്തിൽനിന്നു തന്നെ വിടുത്തി സാമൂഹ്യസാഹചര്യത്തെ അതുപോലെ തന്നെ വീക്ഷിക്കണമെന്നാണു്. ഈ നിസ്സംഗത്വം സ്വന്തം സമുന്നതഭാവത്തെ മുക്തമാക്കുന്നതിന്നും തൻെറ സാമൂഹ്യസാഹചര്യത്തെ വസ്തുക്കളെന്ന നിലയിൽ കാണുന്നതിന്നും സഹായിക്കും. അപ്പോൾ അയാൾ തൻെറ സാമൂഹ്യസാഹചര്യം ഭോഗ്യവസ്തുക്കളല്ല, തന്നെപ്പോലെതന്നെ ഭോക്താക്കളാണെന്നു് കണ്ടെത്തും.

ഈ കണ്ടുപിടുത്തമാണ് മനുഷ്യനെ സംസ്കാരത്തിലേയ്ക്കും പരിഷ്കാരത്തിലേയ്ക്കും സന്മാർഗ്ഗത്തിലേയ്ക്കും ആത്മസാക്ഷാത്കാരത്തിലേയ്ക്കും പരിണാമത്തിന്റെ സവിശേഷമായ മാനുഷികതലത്തിലേയ്ക്കും നയിക്കുന്നതു്. അതിനാൽ സാന്മാർഗ്ഗികമായ മനോഭാവത്തെ ഒരു സാമൂഹ്യഭോഗ്യവസ്തുവിൽ ഭോക്താവിനെ കണ്ടെത്തൽ എന്നു് നിർവ്വചിക്കാം. രണ്ടുതരം ഭോഗ്യവസ്തുക്കളുണ്ടു്. ഒന്നു് പ്രകൃത്യാ ഉള്ളതും മറെറാന്നു് സാമൂഹ്യമായിട്ടുള്ളതും. സാമൂഹ്യമായ ഭോഗ്യവസ്തുക്കളിൽ മനുഷ്യജീവികളാണടങ്ങിയിട്ടുള്ളതു്. ഒരു സാമൂഹ്യഭോഗ്യവസ്തുവിൽ ഞാൻ ഭോക്താവിനെ കാണുകയാണെങ്കിൽ ഞാൻ എന്റെ സാന്മാർഗ്ഗികബോധം പ്രദർശിപ്പിക്കുകയാണു് ചെയ്യുന്നതു്. ആ സാമൂഹ്യഭോഗ്യവസ്തുവിനെ എന്റെ ലക്ഷ്യപ്രാപ്തിക്കുവേണ്ടിയുള്ള ഒരു മാർഗ്ഗമെന്ന നിലയിലല്ല ആത്യന്തികലക്ഷ്യംതന്നെ അതാണെന്ന നിലയ്ക്കാണു് ഞാൻ കരുതാൻ തുടങ്ങുക. സദാചാരബോധത്തിന്റെ വികാസത്തോടുകൂടി മനുഷ്യൻ മനുഷ്യനല്ലാത്ത മററു് സജീവവസ്തുക്കളേയും കൂടുതൽ കൂടുതൽ അവ തന്നെയാണു് ആത്യന്തികലക്ഷ്യം എന്ന നിലയ്ക്കു് കരുതാനും പഠിക്കുന്നു. ഇതാകട്ടെ മനുഷ്യർ പരസ്പരമുള്ള ബന്ധങ്ങളിൽ പൊടുന്നനവേ തന്നെ വിപ്ലവാത്മകമായ ഒരു മാററം കൈവരുത്തുന്നു. ഒരു ഭോഗ്യവസ്തുവെന്ന നിലയിൽ ഒരാറം അയാളുടെ വീടിനെയോ മരസാമാനങ്ങളേയോ നദികളേയൊ പർവ്വതങ്ങളേയൊ ചൂഷണം ചെയ്യുന്നു. എന്നാൽ ലക്ഷ്യംതന്നെ അതാണെന്നുള്ള ഒരു ഭോക്താവെന്ന നിലയിൽ തന്റെ സഹജീവികളെ മനുഷ്യൻ സേവിക്കുകയും സഹജീവിയുടെ ലക്ഷ്യത്തെ സാക്ഷാത്കരിക്കാൻ അയാളെ സഹായിക്കുകയുമാണു് ചെയ്യുന്നതു്. ഇവിടെ ഓരോരുത്തനും ഒരേയവസരത്തിൽ ആ സാഹചര്യത്തിൽ അടങ്ങിക്കിടക്കുന്ന പാരസ്പര്യവും പരസ്പരാശ്രയത്വവും തെളിയിച്ചുകൊണ്ടു് സാമൂഹ്യസാഹചര്യത്തെ സംബന്ധിച്ചേടത്തോളം മാർഗ്ഗവും ലക്ഷ്യവുമായി വർത്തിക്കുന്നു. ചരിത്രാരംഭകാലം മുതല്ക്കുതന്നെ മനുഷ്യരാശി വേണ്ടതുപോലെ മനസ്സിലാക്കാത്ത ഒരു സത്യമാണിതു്. സദാചരബോധമുള്ള ഏററവും ചെറിയ ഒരു ന്യൂനപക്ഷത്തെ ഒഴിച്ചു നിർത്തിയാൽ മിക്കവാറും മനുഷ്യരും മററു് മനുഷ്യരെ ചൂഷണം ചെയ്യപ്പെടാനുള്ള വെറും ഭോഗ്യവസ്തുക്കളെന്ന നിലയ്ക്കാണു്. അവരുടെ ലക്ഷ്യങ്ങളെ സാക്ഷാത്കരിക്കാനുതകുന്ന വിധത്തിൽ ഭോക്താക്കളെന്ന നിലയിൽ സേവിക്കപ്പെടേണ്ടവരായിട്ടല്ല കണക്കാക്കുന്നതു്.

## 12 സേവനം: അതിനുള്ള മനോഭാവവും ആവേശവും

അതിനാൽ സദാചാരം പരസ്പരാശ്രയത്തിന്റെയും പരസ്പരസേവനത്തിന്റെയും മഹത്തായ സന്ദേശവുമായിട്ടാണു് നമ്മുടെ അടുത്തു

വരുന്നതു്. തനിക്കുതന്നെ ക്ഷേമം കൈവരണമെങ്കിൽ അയാരം മററുള്ളവക്കും ക്ഷേമം ഉറപ്പു വരുത്താൻ ശ്രമിക്കേണ്ടതാവശ്യമാണു്. ഗീത (III. 11) ഉദ്ഘോഷിക്കുന്നതു് നോക്കുക:

പരസ്പരം ഭാവയന്തഃ ശ്രേയഃ പരമവാപ്സ്യഥ

(അന്യോന്യം പോഷിപ്പിച്ചും സേവിച്ചും നിങ്ങരം പരമമായ ശ്രേയസ്സിനെ നേടുവിൻ).

ജമ്മൻ ദാശ്നികനായ കാൻറ് 'സദാചാരങ്ങളുടെ ഭൗതികാതീതശാസ്ത്രം (Metaphysics of Morals, ലണ്ടൻ 1909, പേജ് 47) എന്ന ഗ്രന്ഥത്തിൽ സദാചാരമനോഭാവത്തെ മനോഹരമായ ഈ വാക്യത്തിൽ നിവ്വചിച്ചിരിക്കുന്നു:

'മനുഷ്യരാശിയെ, നിങ്ങളുടെ സ്വന്തം ആളായാലും മററൊരാളായാലും ഏതു് നിലയിലായാലും ഒരു ലക്ഷ്യമെന്നനിലയിൽ കാണുക, ഒരിക്കലും ഒരു മാഗ്ഗമെന്ന നിലയിലാവരുതു്''.

ഓരോരുത്തനും താൻ തന്നെ ഓരോ ലക്ഷ്യമാണു്, തൻെറ സഹജീവികളെ സംബന്ധിച്ചാവട്ടെ ഓരോ മാഗ്ഗവുമാണു്. ഈ മനോഭാവത്തിൻെറ വെളിച്ചത്തിൽ മനുഷ്യർ തമ്മിലുള്ള പരസ്പരബന്ധത്തെക്കുറിച്ചുള്ള പഠനം മനുഷ്യൻ മനുഷ്യനെ ഏതു രൂപത്തിൽ ചൂഷണം ചെയ്യുന്നതും അങ്ങേയററത്തെ അസാന്മാഗ്ഗികതയും നീചസ്വഭാവവുമാണെന്നു് വെളിപ്പെടുത്തുന്നു. നാടുവാഴി സമൂഹവ്യവസ്ഥിതിയിൽ പുരുഷൻ സ്ത്രീയെ ചൂഷണം ചെയ്തതു് സ്വന്തമായി വ്യക്തിത്വമുള്ളവരം എന്ന നിലയ്ക്കല്ല. അവൻെറ ഒരു ഭോഗ്യവസ്തുവെന്ന നിലയ്ക്കായിരുന്നു. ഇതേ പെരുമാററം അവൻ പരിചാരകന്മാരോടും തൊഴിലാളികളോടും സമൂഹത്തിലെ മററു വിഭാഗങ്ങളോടും അനുവത്തിച്ചുപോന്നു. എന്നാൽ ഇന്നത്തെ നമ്മുടെ ജനാധിപത്യസാഹചയ്യത്തിൽ ഈ തെററായ മനോഭാവവും മാഗ്ഗങ്ങളും പാടേ മാററുകയും• ഓരോ മനുഷ്യനെയും ലക്ഷ്യമെന്ന നിലയിൽ വീക്ഷിക്കുകയും വേണം. അപ്രകാരം മനുഷ്യരന്യോന്യമുള്ള ബന്ധങ്ങരം രൂപാന്തരപ്പെട്ടു് ആത്മീയമായ മാനം എന്നറിയപ്പെടുന്ന പുതിയ ഒരു മാനത്തിലേയ്ക്കു് വളച്ച് പ്രാപിക്കുകയും വേണം. ഈ വളച്ചയുടെ ഫലവും ഉപോത്പന്നവുമാണു് സേവനത്തിൻെറ മനോഭാവവും ആവേശവുമായിത്തീരേണ്ടതു്. ഇതു് മനോഭാവത്തിൻെറയും ആവേശത്തിൻെറയും ആത്മീയത പ്രവൃത്തിയുടെ കാര്യത്തിൽ ഒരു സവിശേഷാധികാരബോധം തന്നെ പ്രകാശിപ്പിക്കുകയും ചെയ്യുന്നു. മററുള്ളവരെ ലക്ഷ്യത്തിലേയ്ക്കു് നയിക്കാൻ അവരെ സഹായിക്കയെന്നതു് തൻെറ സവിശേഷാധികാരമാണെന്നു് ഈ മനോഭാവം പ്രഘോഷിക്കുന്നു.

ഭർത്താവും ഭാര്യയും മാതാപിതാക്കളും കുട്ടികളും സമൂഹത്തിലെ മററംഗങ്ങളും അന്യോന്യം മററുള്ളവരുടെ സന്തുഷ്ടിയും ക്ഷേമവും വർദ്ധിപ്പിക്കുന്നതിനുള്ള പ്രവർത്തനങ്ങളിൽ നിരതരായിരിക്കുമ്പോൾ അവർ തങ്ങളുടെ സന്തുഷ്ടിയും ക്ഷേമവും വർദ്ധിപ്പിക്കുന്നുവെന്ന് മാത്രമല്ല തങ്ങളുടെ ആത്മീയവികാസത്തെ ഉറപ്പുവരുത്തുകയും ചെയ്യുന്നു.

ഇത് ബാഹ്യവും സാമൂഹ്യവുമായ സാഹചര്യമെന്നറിയപ്പെടുന്ന മററു രണ്ടെണ്ണത്തിനുംപുറമെ തൻെറ ആന്തരജീവിതത്തിൻെറ സാഹചര്യമെന്ന മൂന്നാമതൊരു സാഹചര്യത്തെക്കൂടി വെളിപ്പെടുത്തുന്നു. ഈ മൂന്നാമത്തെ സാഹചര്യത്തെ അർഹിക്കുന്ന ഗൗരവത്തോടെ അംഗീകരിക്കുമ്പോൾ മാത്രമേ മനുഷ്യൻ തൻെറ ബാഹ്യജീവിതത്തിൻെറയും പ്രവർത്തനങ്ങളുടെയും സാഹചര്യത്തിൽ തൻെറ ആത്മീയവികാസത്തെ ഉറപ്പുവരുത്തുന്നുള്ളു. തൻെറ ബാഹ്യജീവിതത്തെയും പ്രവർത്തനത്തെയും പ്രചോദിപ്പിക്കുന്ന സേവനത്തിൻെറയും സമർപ്പണത്തിൻെറയും ആവേശത്തിൽക്കൂടി ഈ ആന്തരജീവിതത്തിൻെറ പോഷണം അവൻ സാധിക്കുന്നു. അനന്തരം അത് യോഗമായി രൂപാന്തരപ്പെടുന്നു. അതിൽക്കൂടി പുറമെയുള്ള ഉല്പാദനക്ഷമമായ അദ്ധ്വാനവും സേവനത്തിൻെറയും സമർപ്പണത്തിൻെറയും ആന്തരമായ ആത്മീയമനോഭാവവും എന്ന ദ്വിവിധകാര്യശേഷി അവൻ നേടിയെടുക്കുന്നു. ഇരട്ടശേഷി, അതായത് ബാഹ്യമായ ഉല്പാദനക്ഷമമായ സാമൂഹ്യശേഷിയും ആന്തരമായ ആത്മീയവ്യക്തിത്വത്തിൻെറ ശേഷിയുമാണ് ഗീതയിലെ യോഗത്തിൻെറ സന്ദേശം. (II. 50)

'യോഗഃ കർമ്മസു കൗശലം'

(കർമ്മസാമർത്ഥ്യമാണ് യോഗം.) അല്ലാതെ വളരെ വിലകുറഞ്ഞ യോഗാത്മകതയോ മായാജാലമോ അല്ല. അതിനാൽ സേവനമാണ് മുൻപുദ്ധരിച്ചതുപോലെ ജൂലിയൻ ഹക്സ്ലിയുടെ ഭാഷയിൽ മനുഷ്യരാശി മുഴുവനും അതിൻെറ അവിഭാജ്യഘടകങ്ങളായ അംഗങ്ങൾ വ്യക്തിപരമായും തങ്ങളുടെ സാദ്ധ്യതകളെ സമ്പൂർണ്ണമായി സാക്ഷാൽക്കരിക്കുകയെന്ന ലക്ഷ്യമുള്ള ഏതു് സമൂഹത്തിലെയും മാനുഷികബന്ധത്തിൻെറ സാധുവായ രൂപം.

## 13 ഐഹികതയും ആത്മീയതയും

മനുഷ്യരാശി ഇതുവരെ നേടിയിട്ടുള്ള ഏതു് പരിഷ്കാരവും സംസ്കാരവും സ്ത്രീപുരുഷന്മാരുടെ ആത്മീയശക്തികളെ ഉണർത്തിവിട്ടതിൻെറ ഫലമാണ് മനുഷ്യൻ അവശ്യമായും ആത്മീയമാണ്. എന്നാൽ ഈ ആത്മീയത അന്തർഭാഗത്തൊളിഞ്ഞുകിടക്കുകയാണ്.

അതു് അവ്യക്തമായിക്കിടക്കുന്നു. നമ്മുടെ ജീവിതത്തിൻെറയും പ്രവത്തനത്തിൻെറയും സാഹചയ്യത്തിൽ നാമതു് പ്രകാശിപ്പിയ്ക്കുകയും ഒരു ധാമ്മികമായ ഇച്ഛാശക്തി വികസിപ്പിക്കുകയും ചെയ്യേണ്ടതുണ്ടു്. കേവലം ബുദ്ധിയെമാത്രം വളത്തുകയും മൃഗീയവാസനയ്ക്ക് മൂച്ചുകൂട്ടുകയും അതേ അവസരത്തിൽ ധാമ്മികമായൊരിച്ഛാശക്തി വികസിപ്പിയ്ക്കാതിരിക്കുകയും ചെയ്യുന്ന ഏതു വിദ്യാഭ്യാസവും മനുഷ്യനും സമൂഹത്തിന്നും വിനാശകരമാണു്. ഈ ഒരേ കാരണത്താൽ നിരവധി സംസ്കാരങ്ങരം നശിച്ചുപോയിട്ടുണ്ടു്. മനുഷ്യൻ ധാമ്മികമായി ക്ഷയിച്ചുപോയ കാലഘട്ടങ്ങരം നമുക്കുണ്ടായിരുന്നുവെന്നു് നമ്മുടെ ചരിത്രംതന്നെ വെളിപ്പെടുത്തിയിട്ടുണ്ടു്. ബുദ്ധനു് തൊട്ടുമുമ്പു് ഉയന്നകിടയിലുള്ളവർ ആഡംബരത്തിലും സ്വയം വീപ്പിക്കുന്നതിലും ഊഷരമായ ദാശനിക അനുമാനങ്ങളിലും മുഴുകിക്കഴിയുകയും താഴ്ന്ന വിഭാഗത്തിൽപ്പെട്ടവർ അജ്ഞതയിലും അന്ധവിശ്വാസത്തിലും കഷ്ടപ്പാടിലും കഴിഞ്ഞുകൂട്ടുകയും ചെയ്തിരുന്നു. അപ്പോഴാണു് ഭാരതം ബുദ്ധനെപ്പോലുള്ള ഒരു മഹാനായ ഗുരുവിനെ സംഭാവനചെയ്തതു്. സമൂഹം ചലനരഹിതമാകുയും ഐഹികതയുടെ ചളിയിൽ ആണ്ടുപോകുകയും ചെയ്തതായദ്ദേഹം കണ്ടു. ത്യാഗത്തിൻെറയും സേവനത്തിൻെറയും ആദ്ധ്യാത്മികസന്ദേശം അദ്ദേഹം പ്രചരിപ്പിക്കുകയും അതാകട്ടെ സമൂഹത്തെ പുരോഗതിയുടെയും സമൃദ്ധിയുടെയും പാതയിലേയ്ക്കു് നയിയ്ക്കുകയും ചെയ്തു. ബുദ്ധഗയയിൽനിന്നു് പ്രബുദ്ധത നേടിയതിന്നുശേഷം അദ്ദേഹം സാരനാഥിൽ നടത്തിയ പ്രഥമമായ പ്രഭാഷണം 'ധമ്മചക്രപ്രവത്തനസൂത്രം' എന്ന അത്ഥവത്തായ ശീഷ്കത്തിലാണറിയപ്പെടുന്നതു്.

ധമ്മത്തിൻെറ ചക്രം, സമൂഹത്തിൻെറ ചക്രം, സംസ്കാരത്തിൻെറ ചക്രം, ഇതു് നമ്മുടെ ചളി നിറഞ്ഞ ഒരു ഗ്രാമവീഥിയിൽ കാളവണ്ടി എങ്ങനെ ആണ്ടു നിശ്ചലമായിക്കിടക്കുന്നുവോ അതുപോലെ ഐഹികതയുടെ ചളിക്കുണ്ടിൽ പൂണ്ടുകിടന്നു പോയിരുന്നു. അപ്പോരം വണ്ടിക്കാരനും മററും ചക്രം തങ്ങളുടെ ചുമലിലേററി ഇളക്കിയപ്പോരം വണ്ടി ഇളകാൻ തുടങ്ങി. അതുപോലെ ബുദ്ധൻ വരികയും സമൂഹത്തിൻെറ ചക്രം തൻെറ ചുമലിലേററുകയും ചെയ്തതോടെ അതു് ചലിക്കാനും തുടങ്ങി. അദ്ദേഹത്തിൽനിന്നും അദ്ദേഹത്തിൻെറ പ്രസ്ഥാനത്തിൽനിന്നും പ്രസരിച്ച ആത്മീയത ഐഹികാഭിലാഷങ്ങരംകൊണ്ടും അന്ധവിശ്വാസങ്ങരംകൊണ്ടും മുരടിച്ചു പോയ സമൂഹത്തെ ചലനാത്മകതയെന്തെന്നു പഠിപ്പിക്കുകയും അനന്തരം ബുദ്ധനിലുണ്ടായിരുന്ന ചലനാത്മകമായ ഈ ആത്മീയചൈതന്യം ഒരായിരം വഷങ്ങ

ളോളം ഭാരതത്തെ സമൃദ്ധിയുടെയും മഹത്ത്വത്തിൻെറയും പാതയിലൂടെ നയിക്കുകയും ഭാരതത്തിന്നു പുറത്തേയ്ക്കും അതിനെ വ്യാപിപ്പിക്കുകയും ഏഷ്യയെ മുഴുവൻ നമ്മുടെ മഹത്തായ രാജ്യത്തോടു് അഗാധമായ ആത്മീയകടപ്പാടുള്ളതാക്കിത്തീർക്കുകയും ചെയ്തു. ഇതു് നമ്മുടെ ചരിത്രത്തിൽ നിരവധി തവണ സംഭവിച്ചിട്ടുണ്ടു്. നമ്മുടെ സുദീർഘമായ ചരിത്രത്തിൻെറ ആകർഷകമായ നൈരന്തര്യത്തിൽ ഗണ്യമായിട്ടുള്ളതു് ഇതുമാത്രമാണു്. റോമൻസംസ്കാരവും അതിൻെറ അന്ത്യഘട്ടത്തിൽ ഐഹികതയുടെ ഈ നിശ്ചലാവസ്ഥ പ്രദർശിപ്പിക്കുകയുണ്ടായി. ആർഭാടവും അനായാസജീവിതത്തോടുള്ള പ്രേമവും മററു തരത്തിൽ അനുഗൃഹീതരായ ആ രാജ്യത്തിൻെറ പൗരന്മാരുടെ ചൈതന്യം അപ്പടി ചോർത്തിക്കളഞ്ഞു. തത്ഫലമായി റോമൻ പൗരന്മാർ തങ്ങളുടെ മഹത്തായ സാമ്രാജ്യത്തിൻെറ രക്ഷയ്ക്കുവേണ്ടിപ്പോലും പ്രവർത്തിക്കാനോ ധനം ഉല്പാദിപ്പിക്കുവാനോ കഷ്ടതകൾ സഹിക്കാനോ തയ്യാറായില്ല. അവർ തങ്ങളുടെ സാമ്രാജ്യത്തിൻെറ രക്ഷക്കുവേണ്ടി അയൽരാജ്യങ്ങളിൽനിന്നുവന്ന കൂലിപ്പട്ടാളത്തെ ആശ്രയിക്കേണ്ടിവന്നു. അടിമകളുടെയും മററു ജനങ്ങളുടെയും പ്രവർത്തനത്തെ കാർഷികമായും വ്യാവസായികവുമായുള്ള ഉല്പാദനത്തിന്നു വേണ്ടി ഉപയോഗപ്പെടുത്തേണ്ടതായും വന്നു. തത്ഫലമാകട്ടെ വിദേശാക്രമണം വന്നപ്പോൾ സാമ്രാജ്യത്തിൻെറ രക്ഷയ്ക്കുവേണ്ടിയുള്ള ഒരു ദേശീയഇച്ഛാശക്തി ഇല്ലാതാകുകയും വീണ്ടും ഒരിക്കലും എഴുന്നേല്ക്കാത്തവിധത്തിൽ ആ സംസ്കാരം നശിച്ചുപോകുകയും ചെയ്തു.

## 14 സാമൂഹ്യോന്മുഖമായ ഇച്ഛയിൽ സ്വഭാവം കേന്ദ്രബിന്ദു

നമ്മൾക്കു് പല പാഠങ്ങളും താക്കീതുകളും നല്കുന്ന ഭൂതകാലമനുഷ്യചരിത്രത്തിൻെറ അദ്ധ്യായങ്ങളാണിവയൊക്കെ. നമ്മൾ പ്രമുഖരായ ഒരു ന്യൂനപക്ഷത്തിൽനിന്നല്ലാതെ കോടിക്കണക്കിലുള്ള നമ്മുടെ സാധാരണജനതയിൽനിന്നു് ശക്തിയാർജ്ജിച്ചുകൊണ്ടു് നമ്മുടെ സമൂഹത്തിൽ, നമ്മുടെ പവിത്രമായ മണ്ണിൽ ഒരു പുതിയ രാഷ്ട്രം പടുത്തുയർത്താൻ ശ്രമിക്കുകയാണു്. നമ്മുടെ ദീർഘകാലചരിത്രത്തിൽ ആദ്യമായി ഉന്നതനിലയിലുള്ള ഒരു ന്യൂനപക്ഷത്തിൻെറതല്ലാതെ നമ്മുടെ വർഗ്ഗമോ ജാതിയോ, വിഭാഗമോ പരിഗണിക്കാതെ കോടിക്കണക്കിലുള്ള സാമാന്യജനങ്ങളുടെ അനുമതിയുടെ ബലത്തിന്മേൽ നമ്മുടെ രാഷ്ട്രത്തിൻെറ രാഷ്ട്രീയഘടന കെട്ടിപ്പടുക്കുകയാണു്. നമ്മുടെ ഭരണഘടനയിൽ ഉപയോഗിച്ച ഭാഷയാകട്ടെ ഇന്ത്യയിലെ ജനങ്ങളായ നാം നമുക്കു് തന്നെ ഈ ഭരണഘടനയെ പ്രദാനം ചെയ്യുന്നുവെന്നാണു്. ഭരണഘടന നമ്മുടെ ദേശീയവീക്ഷണത്തിൻെറയും, തവരയുടെയും വരാനിരിക്കുന്ന മഹത്തായ കാര്യങ്ങളെക്കുറിച്ചുള്ള വാഗ്ദാനത്തി

ൻെറയും ഇരിപ്പിടം മാത്രമാണ്. എന്നാൽ നമ്മുടെ വാഗ്ദാനങ്ങരം പ്രാവത്തികമാക്കുന്നതിന്നും നമ്മുടെ ദശ്നം സാക്ഷാത്കരിക്കുന്നതിനും നാം കഠിനാദ്ധ്വാനം ചെയ്യേണ്ടതുണ്ട്. സത്യസന്ധമായി പെരുമാറാനും കായ്യക്ഷമമായി പ്രവത്തിക്കാനും അന്യോന്യം സഹകരിക്കാനും പഠിക്കാതെ നമുക്ക് ഇതെങ്ങനെ ചെയ്യാൻ കഴിയും ! കൂട്ടായി പ്രവത്തിക്കുകയും സംഘബോധത്തോടെ അന്യോന്യം സഹകരിക്കുകയും ചെയ്യുകയെന്ന ഈ ആശയങ്ങളെല്ലാമാണ് ജൂലിയൻ ഹക്സ്‌ലി മാനസികസാമൂഹ്യപരിണാമത്തിൻെറ പ്രഥമഫലം എന്ന് പരാമശിച്ചത്. മനുഷ്യൻെറ ആത്മീയതയുടെ ആരംഭത്തേയും അവൻെറ ഉന്നതമായ ഭാവത്തിൻെറ പ്രകാശനത്തെയും ഇത് കുറിക്കുന്നു.

ഒരു സാമൂഹ്യോന്മുഖമായ ഇച്ഛയിലെ സ്വഭാവത്തിൻെറ കേന്ദ്രബിന്ദുവാണിത്. സ്വഭാവനിഷ്ഠയോടെ പരസ്പരവിശ്വാസവും, സഹകരണവും, സംഘബോധവും, സവ്വതോമുഖമായ കായ്യക്ഷമതയും കൈവരുന്നു. സ്വഭാവനിഷ്ഠകൊണ്ട് ഒരാരം തന്നിൽനിന്നും അതീതമായി പോകാനും മററുള്ളവരുടെ ഹൃദയങ്ങളിൽ സ്നേഹം പകരാനും അവരുടെ ഹൃദയങ്ങളിൽ പ്രതികരണങ്ങരം ഉളവാക്കിക്കാനും പ്രാപ്തനാകുന്നു. സ്വഭാവശേഷിയോടെ ഒരു പുതിയ മനുഷ്യൻ രംഗത്തു് വരികയാണ്. എല്ലാ ഈടുററ മനുഷ്യബന്ധങ്ങളുടെയും അടിത്തറ സ്വഭാവശുദ്ധി മാത്രമാണ്. സ്വഭാവശുദ്ധി എടുത്തുകളയുക, അപ്പോരം സാമൂഹ്യഘടന മുഴവൻ ഖണ്ഡം ഖണ്ഡമായി നിലംപരിശാകുന്നു. വിവേകാനന്ദൻ 70 വഷങ്ങരക്കു മുമ്പുതന്നെ അത്തരം സ്ഥാപനങ്ങളുടെ പിന്നിലുള്ള ശക്തികേന്ദ്രമായ സ്വഭാവശേഷി നേടാതെ പാശ്ചാത്യസ്ഥാപനങ്ങളേയും പാശ്ചാത്യരീതികളേയും ജീവിതക്രമങ്ങളേയും അനുകരിക്കാനുള്ള ഭാരതീയരുടെ പ്രവണതയ്ക്കെതിരെ താക്കീതു നല്കിയിട്ടുണ്ട്. 1897–ൽ ലാഹോറിലെ പൗരന്മാരെ അഭിസംബോധന ചെയ്തുകൊണ്ട് 'വേദാന്തം' എന്ന വിഷയത്തെക്കുറിച്ച് സംസാരിക്കവെ അദ്ദേഹം പറഞ്ഞു. (സ്വാമി വിവേകാനന്ദൻെറ സമ്പൂണ്ണ കൃതികരം വാല്യം III. 9–ാം പതിപ്പ്. പേജ് 429–31)

''നിങ്ങരക്ക് ആയിരക്കണക്കിന്ന് സൊസൈററികളും, ഇരുപതിനായിരം രാഷ്ട്രീയയോഗങ്ങളും അമ്പതിനായിരം സ്ഥാപനങ്ങളും ഉണ്ടാക്കാൻ കഴിഞ്ഞേക്കാം. എന്നാൽ സഹാനുഭൂതിയും, സ്നേഹവും എല്ലാവരെക്കുറിച്ചും ചിന്തിക്കുന്ന ഹൃദയവും ഇല്ലെങ്കിൽ ഇവയൊക്കെ ഉപയോഗശൂന്യങ്ങളായിരിക്കും. ഭാരതത്തിൽ ബുദ്ധൻെറ ഹൃദയം ഒരിക്കൽക്കൂടി വരുന്നില്ലെങ്കിലും ഭഗവാൻ കൃഷ്ണൻെറ വാക്കുകരം പ്രാവത്തികമാക്കുന്നില്ലെങ്കിലും നമുക്ക് യാതൊരു രക്ഷയുമില്ല. യൂറോപ്യന്മാരെയും അവരുടെ സമൂഹങ്ങളേയും യോഗങ്ങ

ളേയും അനുകരിക്കുന്നതു് നിങ്ങൾ തുടൻകൊണ്ടേയിരിക്കും. ഇവ പടുത്തുയർത്തുന്നതിന്നുള്ള ഹൃദയം എവിടെയാണു് ? നാം ഒരു ചെറിയ ജോയിൻറ്സ്റ്റോക്ക് കമ്പനി ആരംഭിക്കുമ്പോഴത്തന്നെ നാം പരസ്പരം വഞ്ചിക്കാൻ ശ്രമിക്കുകയും അതു് മുഴുവൻ പൊട്ടിത്തകൻ് നിലംപതിക്കുകയും ചെയ്യുന്നു. നിങ്ങൾ ഇംഗ്ലീഷുകാരെ അനുകരിക്കണമെന്നും അവരെപ്പോലെ ഒരു വലിയ രാഷ്ട്രമായിത്തീരണമെന്നുമൊക്കെ സംസാരിക്കുന്നു. എന്നാൽ അതിന്നുള്ള അടിത്തറകൾ എവിടെ ? നമ്മുടേതു് വെറും മണലാണു്. നിമിഷങ്ങൾക്കകം കെട്ടിടം തകൻ് വീഴും.

''അതിനാൽ ലാഹോറിലെ യുവജനങ്ങളെ, അദ്വൈതത്തിൻെറ ശക്തമായ കൊടിക്കൂറ ഒന്നുകൂടി ഉയർത്തൂ. ഒരേ ദൈവംതന്നെയാണു് എല്ലാവരിലുമുള്ളതെന്നു് നിങ്ങൾ കാണുന്നതുവരെ മറെറാന്നിലും നിങ്ങൾക്ക് ആ ആശ്ചര്യകരമായ സ്നേഹത്തെ അനുഭവിക്കാൻ കഴിയുകയില്ല. പ്രേമത്തിൻെറ പതാക പറപ്പിക്കൂ. എഴുന്നേൽക്കൂ, ഉണരൂ ലക്ഷ്യമെത്തുംവരെ വിശ്രമിക്കാതിരിക്കൂ. എഴുന്നേൽക്കൂ, ഒരിക്കൽ കൂടി എഴുന്നേൽക്കൂ. ത്യാഗം കൂടാതെ ഒന്നും സാദ്ധ്യമല്ല. നിങ്ങൾക്കു മററുള്ളവരെ സഹായിക്കണമെങ്കിൽ നിങ്ങളുടെ ആ ചെറിയ അഹംബുദ്ധി പോകാതെ നിവൃത്തിയില്ല. ക്രിസ്ത്യാനികളുടെ ഭാഷയിൽ പറയുകയാണെങ്കിൽ നിങ്ങൾക്കൊരേ സമയത്തു് ദൈവത്തേയും, ധനദേവതയേയും സേവിക്കാൻ കഴിയുകയില്ല. വൈരാഗ്യവും, ത്യാഗവും വളർത്തുക. നിങ്ങളുടെ പൂർവ്വികന്മാർ മഹത്തായ കാര്യങ്ങൾ ചെയ്യുന്നതിന്നുവേണ്ടി ലോകം ഉപേക്ഷിച്ചവരാണു്. ഇന്നാകട്ടെ തങ്ങളുടെ സ്വന്തം മുക്തിക്കുവേണ്ടി ലോകത്തെ ഉപേക്ഷിക്കുന്നവരാണു്. എല്ലാം വലിച്ചെറിയുക. നിങ്ങളുടെ മുക്തിപോലും, പോയി അന്യരെ സഹായിക്കൂ. ഹോ ! നിങ്ങളെപ്പോഴും ധീരമായ വാക്കുകൾ പറയുന്നു. എന്നാൽ നിങ്ങളുടെ മുമ്പാകെ പ്രായോഗിക വേദാന്തമുണ്ടു്. നിങ്ങളുടെ ഈ നിസ്സാരജീവിതത്തെ ഉപേക്ഷിക്കുക. ഞാനോ നിങ്ങളോ നമ്മെപ്പോലുള്ള ആയിരക്കണെക്കിനു് ആളുകളോ പട്ടിണികൊണ്ടു് മരിക്കട്ടെ. ഈ രാഷ്ട്രം ജീവിക്കുന്ന കാലംവരെ അതിത്ര കാര്യമാണോ ?

''രാഷ്ട്രം നശിച്ചുകൊണ്ടിരിക്കുകയാണു്. അസംഖ്യം ജനങ്ങളുടെ ശാപം നമ്മുടെ തലയിലുണ്ടു്, അവർ ദാഹംകൊണ്ടു് ചാകുമ്പോൾ നാം അവക്കു് കുടിക്കാൻ ഓടയിലെ വെള്ളമാണു് നല്കിയതു്. അതേ അവസരം ഒരിക്കലും വററാത്ത നദീജലം ഒഴുകിക്കൊണ്ടിരുന്നു. സമൃദ്ധിയെ മുന്നിൽ കണ്ടുകൊണ്ടു് അസംഖ്യം ലക്ഷങ്ങളെ നാം പട്ടിണി കിടക്കാൻ വിട്ടു; അസംഖ്യം ലക്ഷങ്ങളോടു് നാം

വേദാന്തം പ്രസംഗിച്ചു. അവരെ നാം നമ്മുടെ ശക്തി മുഴവൻ ഉപയോഗിച്ച് വെറുക്കുകയും ചെയ്തു. ആ അസംഖ്യം ദശലക്ഷങ്ങൾക്ക വേണ്ടി നമ്മൾ ലോകാചാരം എന്ന സിദ്ധാന്തം കണ്ടുപിടിച്ചു. ഒരു ഔൺസുപോലും പ്രവൃത്തിയിൽ വരുത്താതെ നാം ദൈവത്തിന്റെ കണ്ണിൽ എല്ലാവരും ഒന്നാണെന്ന് സൈദ്ധാന്തികമായി മാത്രം സംസാരിച്ചു......ഈ കളങ്കം കഴുകിക്കളയുക. എഴുന്നേൽക്കു, ഉണരു, ഈ നിസ്സാരജീവിതം പോയാൽ എന്തുവരാൻ ? എല്ലാവരും ഒരിക്കൽ മരിക്കണം, ഋഷിയും, പാപിയും, ഉള്ളവനും, ഇല്ലാത്തവനും. ആക്കും ശരീരം നിലനില്ക്കുന്നില്ല. എഴുന്നേൽക്കു, ഉണരു, പൂർണ്ണമായും ആത്മാർത്ഥതയുള്ളവരാകു. നമ്മുടെ ഇന്ത്യയിൽ ആത്മാർത്ഥത ഭയങ്കരംതന്നെ. നമുക്ക വേണ്ടതു് സ്വഭാവമാണു്. ആ സ്ഥിരതയും, സ്വഭാവനിഷ്ഠയും ഭീകരമായ മരണത്തെപ്പോലുള്ള ഒന്നിനോടുപോലും പററിപ്പിടിക്കാൻ മനുഷ്യനെ സമർത്ഥനാകുന്നു.''

## 15 അനുകരണവും സാത്മീകരണവും

പാശ്ചാത്യജനതയെ വെറുതെ അനുകരിക്കുന്നതിനും അവരുടെ മഹത്ത്വത്തിന്റെ 'ഫലങ്ങ'ളുടെ പിന്നാലെ ഓടുന്നതിനും ശ്രമിക്കുന്നതിനുപകരം പാശ്ചാത്യമഹത്ത്വത്തിന്റെ 'അടിവേരു്' സാത്മീകരിക്കുകയാണു് നാം ചെയ്യേണ്ടതു്. അപ്പോൾ മാത്രമേ അവരുടെ മാതൃകയിൽ നമ്മുടെ സ്ഥാപനങ്ങളെ വളർത്തിക്കൊണ്ടുവരുവാനും നമ്മുടെ ദേശീയ ലക്ഷ്യങ്ങൾക്കവേണ്ടി അവയെ ഉപയോഗിക്കുവാനും നമുക്ക് കഴിയുകയുള്ളു. അവർ അവരുടെ സ്ഥാപനങ്ങൾ പടുത്തുയർത്തിയിട്ടുള്ളതു് സ്വഭാവനിഷ്ഠയുടേയും സന്മാർഗ്ഗബോധത്തിന്റേയും സാമൂഹ്യബോധത്തിന്റേയും സ്വഭാവശേഷിയുടേയും അടിസ്ഥാനത്തിലാണു്. നാം ഇതാണു് ആദ്യമായി ഉണ്ടാക്കേണ്ടതു്. എന്നാൽ മാത്രമേ നമ്മുടെ പരസ്പര സഹായ സ്ഥാപനങ്ങളും, ക്ഷേമസംഘടനകളും സ്വകാര്യ-പൊതുമേഖലകളിലെ പദ്ധതികളും മററു കൂട്ടായുള്ള എല്ലാ സംരംഭങ്ങളും നിലനില്ക്കുകയും വളരുകയും ചെയ്യുകയുള്ളു. കഴിഞ്ഞ അറുപതോ എഴുപതോ വർഷങ്ങളായി ഇന്ത്യയിൽ ഏതെല്ലാം രചനാത്മകപ്രവർത്തനങ്ങൾ നടന്നിട്ടുണ്ടോ അവയെല്ലാം ഈ പുരോഗതിയുടെ ആധുനികമായ ആവേശം ഉൾക്കൊണ്ടവരും ഇതു പുതുതായ സാമൂഹ്യബോധവും ആർജ്ജിച്ചവരുമായ ഒരു വിഭാഗം ജനങ്ങളുടെ പ്രവർത്തനങ്ങൾകൊണ്ടും തൽഫലമായ സ്വഭാവശേഷികൊണ്ടുമാകുന്നു. ഇന്നു് നമ്മുടെ രാഷ്ട്രം ഈ സ്വഭാവശേഷിയെ നമ്മുടെ പരിമിതമായ അഹംഭാവത്തിൽനിന്നു് അപ്പുറത്തുള്ള ഉന്നതമായ ബോധത്തിലേയ്ക്കു് വളർത്തിക്കൊണ്ടു് ഒരു വിശാലമായ പരിധിയിൽ പ്രയുക്തമാക്കേണ്ടതുണ്ടു്. ഇതു മാത്രമേ നമ്മുടെ ജനങ്ങളുടെ

ധാർമ്മികമായ നില ഉയർത്താനും നമ്മുടെ രാഷ്ട്രത്തിന്റെ ആത്മശക്തി സമുന്നത നിലയിലെത്തിക്കുവാനും മാർഗ്ഗമായുള്ള. ഇതാണ് മനുഷ്യന്റെ ശക്തിയുടെ പ്രാഥമികമായ സ്രോതസ്സ് എന്ന് വേദാന്തം പറയുന്നു. കാരണം ഇത് അവനിൽ സഹജമായുള്ളതാണ്. മാത്രമല്ല അതിനെ മെരുക്കിയെടുക്കുന്നതിന്നും സമ്പത്ത്, പൈതൃകം, ശക്തി എന്നിങ്ങനെ വിളിക്കപ്പെടുന്ന എല്ലാ ബാഹ്യമായ ശക്തികളുടേയും സ്രോതസ്സിനെ ഉയർത്തിക്കൊണ്ടുവരുന്നതിന്നും അത് പ്രാപ്തമാക്കുന്നു. 'ആത്മനാ വിന്ദതേ വീര്യം' (ആത്മാവിൽക്കൂടിയാണ് മനുഷ്യൻ മഹത്തായ വീര്യം നേടുന്നത്. കേനോപനിഷത്ത് ||. 4) ജീവിതം ഈ ദിശയിലേയ്ക്ക് നീങ്ങുമ്പോൾ സേവനവും സമർപ്പണവും കൂടുതൽ നൈസർഗ്ഗികമായിത്തീരുകയും അതുവഴി പുറമേയ്ക്കുള്ള, മനുഷ്യന്റെ നേർക്കുള്ള മനുഷ്യനിൽ അടങ്ങിയ നിഗ്ഗൂഢമായ ദൈവത്തിലേയ്ക്കുള്ള ഗതി കൂടുതൽ അനായാസമായി മനുഷ്യനിലേയ്ക്ക് തിരിയുകയും ചെയ്യുന്നു.

## 16 ഭാരതം: ഒരു സുശക്തമായ നരവംശശാസ്ത്ര ഗവേഷണാലയം

സ്വാതന്ത്ര്യലബ്ധി മുതൽ നമ്മുടെ സ്വതന്ത്രരാഷ്ട്രം പല സേവന പ്രസ്ഥാനങ്ങളും സ്ഥാപിച്ചിട്ടുണ്ട്. നമുക്ക് പതിമൂന്നോ പതിന്നാലോ കേന്ദ്രസർവ്വീസുകളും നിരവധി സ്റ്റേറ്റ് അടിസ്ഥാനത്തിലുള്ള സർവ്വീസുകളുമുണ്ട്. ഇവയെല്ലാം ചില പ്രത്യേക ഉദ്ദേശങ്ങൾക്കുവേണ്ടിയുള്ള സവിശേഷ സർവ്വീസുകളാണ്. അവയ്ക്ക് അവയുടേതായ പ്രസക്തിയുണ്ട്. എന്നാൽ നാം നമ്മുടെ സമൂഹത്തിന്റെ നിലയിൽ സേവനപ്രസ്ഥാനമെന്ന് പറയുമ്പോൾ ഈ സർവ്വീസുകളെയൊന്നുമല്ല ഉദ്ദേശിക്കുന്നത്. ഒരാൾ ചെയ്യേണ്ടുന്ന കർത്തവ്യത്തോടുള്ള മനോഭാവം, തന്റെ സഹപൗരന്മാരോടുള്ള മനോഭാവം, ആത്മീയമായ വളർച്ചയെ കാംക്ഷിക്കുന്ന ഒരു വ്യക്തിയെന്നനിലയ്ക്കുള്ള മനോഭാവം അതായത് ആത്മബോധത്താലും സന്മാർഗ്ഗബോധത്താലും സാമൂഹ്യവികാരത്താലും അനുഗൃഹീതമായ മനോഭാവം എന്നാണ്. ഇവിടെയാണ് മനുഷ്യൻ അവന്റെ പരിമിതമായ അഹംബോധത്തിൽനിന്ന് അപ്പുറം നില്ക്കുന്ന എന്തോ ഒന്നിലേയ്ക്കുയരുന്നത്. ഇവിടെയാണ് പരിണാമം വെറും ജൈവപരമായ കാര്യമായി ഒതുങ്ങിനില്ക്കാതെ സമുന്നതമായ ആത്മീയ മേഖലയിലേയ്ക്കുയരുന്നത്.

ഭാരതം മുഴുവൻ ഇന്ന് നാമോരോരുത്തരും ഒരു നരവംശശാസ്ത്രഗവേഷണാലയമായി, മനുഷ്യനെന്ന വിഷയത്തെക്കുറിച്ചും അവന്റെ വളർച്ച, വികാസം, പൂർത്തീകരണം എന്നിവയെക്കുറിച്ച്

പരീക്ഷണം നടത്താൻപററിയ സുശക്തമായ ഒരു സാമൂഹ്യശാസ്ത്ര ഉപകരണമെന്ന നിലയ്ക്കും ഗണിക്കേണ്ടതുണ്ട്. ഈ മഹത്തായ സംരംഭത്തിന്നാവശ്യമായ നേതൃത്വവും പ്രേരണയും ആധുനികചിന്തയുടെയും ആധുനിക സാങ്കേതികതയുടെയും പിന്തുണയോടെയുള്ള നമ്മുടെ അനശ്വരമായ ആത്മീയപാരമ്പര്യത്തിന്നു് നല്കാൻ കഴിയും. നമ്മുടെ 55 കോടി ജനങ്ങളുടെ പുരുഷത്വവും സ്ത്രീത്വവും പടുത്തുയർത്തുന്നതിൽക്കൂടി രാഷ്ട്രനിർമ്മാണമെന്ന കൃത്യം നമുക്കു് ധീരമായി നേരിടാൻ കഴിയും. ഏതു് ബുദ്ധിശാലികളും വീരന്മാരുമായ ജനങ്ങൾക്കും ഏററവും ഉൽക്കൃഷ്ട പ്രദാനംചെയ്യുന്ന കർമ്മമാണിതു്. ഭാരതത്തിൽ ഏതുമാതിരി സമൂഹമാണു് രൂപപ്പെട്ടുവരേണ്ടതെന്നും നമ്മുടെ ജനതയ്ക്കു് ഏതു തരം മാനവമഹത്ത്വമാണു് ലക്ഷ്യമാക്കുന്നതെന്നും നാം നമ്മോടുതന്നെ ചോദിക്കേണ്ടതുണ്ട്. നമ്മുടെ ജനത വേണ്ടത്ര സഹിച്ചുകഴിഞ്ഞു. ചൂഷണംചെയ്യപ്പെടാനല്ലാതെ മററൊന്നിന്നും നാമവരെ ഗണിച്ചിരുന്നില്ല. ആദ്യം വിദേശഅക്രമികളും പിന്നീടു് ഉള്ളിൽത്തന്നെയുള്ള അക്രമികളും ചൂഷകരും നിരന്തരമായി മനുഷ്യലക്ഷ്യത്തെ അട്ടിമറിച്ചതിൻെറ ഫലമായുണ്ടായ വളർച്ചയുടെ മുരടിപ്പിൻെറ മുദ്ര നമ്മുടെ രാഷ്ട്രം ഇന്നും വഹിയ്ക്കുന്നുണ്ട്. ശതാബ്ദങ്ങളായി നമ്മുടെ രാഷ്ട്രത്തിൻെറ വിഷമായി നിന്നുകൊണ്ടിരുന്നതു് നമ്മുടെ ഹൃദയകാഠിന്യമായിരുന്നു. ദുർബ്ബലന്മാർക്കും പിന്നോക്കക്കാർക്കും നമ്മുടെ സമൂഹത്തിൽ ഒരു സ്ഥാനവുമുണ്ടായിരുന്നില്ല. അവരെപ്പോഴും ഭിത്തിയ്ക്കുടുത്തേയ്ക്കു് തള്ളപ്പെട്ടിരുന്നു.

നേരത്തെ ഉദ്ധരിയ്ക്കപ്പെട്ട വിവേകാനന്ദൻെറ ഭാഷയിൽ പറഞ്ഞാൽ ഈ ദേശീയമായ പാപം, ''നമ്മുടെ ദേശീയ ബഹുമതിയുടെമേലുള്ള ഈ കളങ്കം'' ഇന്നു് നാം നിർമ്മാർജ്ജനം ചെയ്യേണ്ടതുണ്ട്. സ്വതന്ത്രഇന്ത്യയിലെ ഓരോ അഭ്യസ്തവിദ്യനായ പൗരൻെറയും മഹത്തായ സന്ദർഭവും സവിശേഷാധികാരവുമാണതു്. സമകാലിക ലോകവ്യവസ്ഥിതി നമ്മുടെ സുദീർഘമായ ചരിത്രത്തിലാദ്യമായി ഇതുവരെയും ഭേദിക്കാൻ കഴിയാതിരുന്ന സ്വാർത്ഥം, ചൂഷണം, അജ്ഞത, അന്ധവിശ്വാസം, അടിമത്തം, അതിൻെറ അനുഗാമികളായ അസൂയ, അതിനെ ഉറപ്പിക്കുന്ന നിർജ്ജീവമായ ഭക്തിയുടെ ചായംപൂശിയ ലൗകികതൃഷ്ണ എന്നിവയുടെ കോട്ടയെ വിജയപ്രദമായി തകർക്കുവാൻ ഏററവും പററിയ സാഹചര്യമാണു് നമുക്കു് നല്കുന്നതു്. ഈ ഇരുണ്ട ശക്തികൾ ആയിരത്തിൽപരം വർഷങ്ങളായി നമ്മുടെ ദേശീയവളർച്ചയെ മുട്ടിച്ചുകളയുകയും ചരിത്രത്തെ വികലമാക്കിത്തീർക്കുകയും ചെയ്തുവരുന്നു. നമ്മുടെ രാഷ്ട്രം ഈ സുദീർഘമായ കാലഘട്ടത്തിൽ ചരിത്രത്തിൻെറ നിർമ്മാതാവെന്ന

നിലവിട്ട് ചരിത്രത്തിൻെറ പിൻപുറമായിത്തീൎന്നിരിക്കുന്നുവെന്ന തിക്തവും സ്വാഗതാൎഹവുമായ പാഠം ആ ചരിത്രം നമ്മെ പഠിപ്പിക്കുന്നുണ്ട്. മററു രാഷ്ട്രങ്ങൾ ചരിത്രനിൎമ്മാതാക്കളായി; നാമാകട്ടെ ആ ചരിത്രത്തിൻെറ ഇരകളായിത്തീൎന്നു. നമ്മുടെ വിഷ്ലുത്തങ്ങളും മുൻവിധികളും അല്പത്വവും നീചത്വവും, ഒരു ദേശീയ ലക്ഷ്യത്തിന്നുവേണ്ടി ഒന്നിച്ചുനില്ക്കാനുള്ള നമ്മുടെ കഴിവില്ലായ്മയും രാഷ്ട്രീയമായ ദൎശനത്തിൻെറയും വിവേകത്തിൻെറയും അഭാവവും, ഇവയെല്ലാം ഭാരതത്തെ ഒരു സുശക്തമായ ജനതയുൾക്കൊള്ളുന്ന രാഷ്ട്രമാക്കി വികസിപ്പിക്കുന്നതിന്നെതിരായി അണിനിരന്നു.

## 17 ഭാരതത്തിൻെറ അനശ്വരവും നിത്യവും അരോഗവുമായ ആത്മാവിന്നു് പററിയ അരോഗദൃഢമായ ഒരു ശരീരം നിൎമ്മിക്കേണ്ടതിൻെറ ആവശ്യകത

ഭാരതത്തിൻെറ ആത്മാവ് അനശ്വരമാണ്, അതു് പ്രകാശമാനവും വിശുദ്ധവും സുശക്തവുമാണ്. ആ അനശ്വരമായ ഭാരതത്തിൻെറ ജീവദായകമായ സ്പൎശനം മുഴുവൻ ലോകത്തിന്നും അനുഭവപ്പെടുന്നു. ഞാൻ തന്നെ ലോകത്തിൻെറ വിവിധഭാഗങ്ങളിൽ സഞ്ചരിച്ചപ്പോൾ ആ അനശ്വരമായ ഭാരതത്തിന്നുള്ള സാൎവ്വജനീനമായ പ്രചാരത്തെ നേരിട്ട് കണ്ടിരിക്കുന്നു. ലോകത്തിൻെറ എല്ലാ ഭാഗത്തുമുള്ള സംവേദനക്ഷമതയുള്ള ജനങ്ങളെല്ലാം അതിനെ ബഹുമാനിക്കുകയും അതിനോട് പ്രതികരിക്കുകയും ചെയ്യുന്നുണ്ട്. ചരിത്രകാലം മുഴുവൻ അതങ്ങനെത്തന്നെയായിരുന്നു. എന്നാൽ ആ അനശ്വരമായ ആത്മാവിൻെറ ഊൎജ്ജത്തിൻെറ പ്രവാഹത്തിന്നു് സഹായകമല്ലാത്ത തികച്ചും കൊള്ളരുതാത്ത ഒരു ജനത ഉൾക്കൊള്ളുന്ന മറെറാരിന്ത്യയും ശതക്കണക്കിൽ വൎഷങ്ങളായി ഇവിടെയുണ്ട്. ലോകമാകട്ടെ നമ്മുടെ രാഷ്ട്രത്തിൻെറ അക്ഷയമായ ആത്മാവിൻെറ ചൈതന്യത്തെയും വിശുദ്ധിയെയും കൊണ്ടാടുമ്പോൾത്തന്നെ അതിന്നു് പററിയ ഒരു ജനതയുൾക്കൊള്ളുന്ന രാഷ്ട്രം നമുക്കില്ലാത്തതിലുള്ള ദുരവസ്ഥയിൽ സഹതപിക്കുകയും ചെയ്യുന്നു. ആ ജനതയുൾക്കൊള്ളുന്ന രാഷ്ട്രത്തിൻെറ മനസ്സിന്നും ശരീരത്തിന്നും ആവശ്യമായ പോഷണമില്ലാത്തതുകൊണ്ട് അനുദിനം ക്ഷീണിച്ചുകൊണ്ടിരിക്കുന്നു. ആ ക്ഷീണവും നിൎജ്ജീവമായ കാലഘട്ടവും സ്വതന്ത്ര ഇന്ത്യയിലെ പൗരന്മാൎക്ക് നേരിടുകയും പരിഹാരം കാണുകയും ചെയ്യേണ്ട ഒരു വമ്പിച്ച പൈതൃകത്തെ ആൎജ്ജിച്ചുവെച്ചിരിക്കയാണ്.

ഈ വമ്പിച്ച ദേശീയ വെല്ലുവിളിക്കുനേരേയുള്ള തക്കതായ പ്രതികരണംകൊണ്ടു മാത്രമേ നമ്മുടെ ഭാരതത്തിലെ യുവജനങ്ങളെ പുരോഗമനോന്മുഖരായും ചലനാത്മകതയുള്ളവരായും രാഷ്ട്രത്തിൻെറ ഭാവിയുടെ പ്രത്യാശകളായും തീക്കുവാൻ കഴിയുകയുള്ളു. അവസ്ഥ നേരിട്ടു് പരിഹാരം കാണുന്നതു് അവരുടെ കത്തവ്യവും വിശേഷാധികാരവുമാണെന്നു് അവർ കരുതേണ്ടതുണ്ടു്. സ്വാതന്ത്ര്യലബ്ധിക്കു ശേഷം ആയിരക്കണക്കിലായി നാം വാത്തുവിടുന്ന സംസാരിക്കുകയും അലറുകയും സ്വാത്ഥം വെച്ചുപുലത്തുകയും മനുഷ്യവിദ്വേഷം പ്രചരിപ്പിക്കുകയും മുറുമുറുക്കുകയും ചെയ്യുന്ന ഒരു ജാതി യുവജനങ്ങൾക്കു് പകരം വമ്പിച്ച ആത്മവിശ്വാസവും ഭാരതജനതയിലുള്ള വിശ്വാസവും അവരുടെ ഭൂതകാലചരിത്രത്തിലും ഭാവിഭാഗധേയത്തിലും വിശ്വാസമുള്ളവരും പ്രവത്തിക്കുന്നതിനുള്ള ഇച്ഛാശക്തിയുള്ളവരും അന്യോന്യം സഹകരിച്ചു പ്രവത്തിക്കാനുള്ള ശേഷിയുള്ളവരുമായ ഒരു പുതിയതരം ഇന്ത്യയുടെ ദേശീയ ജീവിതത്തിൻെറ രംഗത്തു് കൊണ്ടുവരും. ഇതു് ഇന്ത്യയുടെ ആത്മീയ വളച്ചയുടേയും വികാസത്തിൻെറയും സാമ്പത്തികവും ജനസംഖ്യാപരവുമായ വികാസത്തിൻെറയും ലക്ഷണമായിരിക്കും. അതാകട്ടെ ഇന്ത്യയെ വീണ്ടും ദേശീയമായും അന്തർദ്ദേശീയമായും ചരിത്രത്തിൻെറ നിമ്മാതാവാക്കിത്തീക്കും.

ഇതാണു് ഇന്നു് ഓരോ അഭ്യസ്തവിദ്യനായ പൗരനും നേടിയെടുക്കേണ്ട വികസ്വരവും ചലനാത്മകവുമായ മനസ്സും ഭാവവും. നാമിന്നു് എന്തു ചെയ്യുന്നുവോ അതാണു് ഇന്ത്യയുടേയും ലോകത്തിൻെറ തന്നെയും ഭാഗധേയത്തെ അടുത്ത ആയിരം വഷങ്ങൾക്കോ അതിലധികം കാലത്തേയ്ക്കോ രൂപപ്പെടുത്താൻ പോകുന്നതു്. ഇന്നു് നമ്മളിലോരോരുത്തനിലും ചുമപ്പാൻ വേണ്ടി നല്കപ്പെട്ടിരിക്കുന്ന ഭാരിച്ച ഉത്തര വാദിത്വത്തെയാണിതു് കാണിക്കുന്നതു്. ശതാബ്ദങ്ങളായുള്ള അടിമത്തത്തിൽനിന്നും സാമൂഹ്യമായ അസ്ഥിരതയിൽനിന്നും രാഷ്ട്രീയമായി നാം സ്വാതന്ത്ര്യം നേടിയശേഷം മനുഷ്യൻെറ സവ്വതോമുഖമായ വളച്ചയ്ക്കും രാഷ്ട്രത്തിൻെറ വ്യഗ്രതയ്ക്കും പ്രചോദകമായ ഒരു ഭരണഘടന നാം വാത്തെടുത്തു. യാതൊരു വ്യത്യാസവുമില്ലാതെ എല്ലാ പൗരന്മാരുടെയും ചിന്തയേയും കമ്മത്തെയും ഉദ്ദീപിപ്പിക്കുന്നതും സഗ്ഗാത്മകതയെ പോഷിപ്പിക്കാൻ സഹായിക്കുന്നതുമായ എല്ലാത്തരം സ്വാതന്ത്ര്യങ്ങളേയും ആ ഭരണഘടന ഉറപ്പുവരുത്തുകയും അനുവദിക്കുകയും ചെയ്തു. മാത്രമല്ല, ആകഷകവും സയുക്തികവുമായ പഴയ വേദാന്തത്തിൻെറ ആത്മീയപാരമ്പര്യവും അതിനുറപ്പുനല്കിയ ശ്രീരാമകൃഷ്ണൻ, വിവേകനന്ദസ്വാമി എന്നീ ആധുനികരായ ആത്മീയഅതികായന്മാരുടെ ചൈതന്യവും പ്രകൃതിയാൽ

സമൃദ്ധമായി അനുഗ്രഹിക്കപ്പെട്ട സമ്പന്നമായ ഈ രാജ്യവും അതിലെ മനോഹരവും ആകർഷകങ്ങളുമായ ഭൂവിഭാഗങ്ങളും വൈവിധ്യമാർന്ന അഭിരുചിയും കഴിവുകളും കൊണ്ട് അനുഗൃഹീതമായ ഒരു ജനതയും, ഇവയൊക്കെ ഉൾക്കൊള്ളുന്ന മനുഷ്യവർഗ്ഗത്തിന്റെ ഏഴിലൊരംശം വരുന്ന നമ്മുടെ രാജ്യത്തെ മനുഷ്യവളർച്ചയുടെയും വികാസത്തിന്റെയും ഫലപ്രദമായ ഒരു പരീക്ഷണശാലയായും ഈ പ്രഭാഷണത്തിന്റെ ആദ്യഭാഗത്ത് ഉദ്ധരിക്കപ്പെട്ട ജൂലിയൻ ഹക്സ്‌ലിയുടെ ഭാഷയിൽ പറയുകയാണെങ്കിൽ മനുഷ്യസാദ്ധ്യതകളുടെ ഗവേഷണാലയമായും മാററുവാൻ ഉത്തേജകമായ ഒരു പരിതോവസ്ഥയാണ് നാമിന്ന് പ്രദാനം ചെയ്യുന്നത്.

## 18 ആധുനികഭാരതത്തിലെ പൗരസ്ത്യ – പാശ്ചാത്യസംഗമം

ഈ മഹത്തായ കർമ്മരംഗത്ത് നമ്മുടെ സഹായത്തിന്ന് അനശ്വരമായ വേദാന്തത്തിന്റെ ആത്മീയപാരമ്പര്യവും ആധുനികപാശ്ചാത്യപാരമ്പര്യവുമാകുന്ന മർമ്മപ്രധാനമായ അനുഗ്രഹത്തിന്റെ രണ്ട് അരുവികളുണ്ട്. വേദാന്തത്തിൽനിന്ന് മനുഷ്യന്റെ ദിവ്യതയാകുന്ന അനശ്വരസത്യവും അവന്റെ നിലനിൽപിന്റെ ദാർഢ്യവും നമുക്ക് പഠിക്കാൻ കഴിയുന്നു. ആധുനിക ചിന്തയിൽനിന്ന് വേദാന്തദർശനത്തെ പ്രായോഗികമാക്കുന്നതിന്നുള്ള ശാസ്ത്രീയവും സാങ്കേതികവുമായ കാര്യക്ഷമത നമുക്ക് കൈവരുന്നു. മനുഷ്യന്റെ സമ്പൂർണ്ണമായ വളർച്ചയ്ക്കും വികാസത്തിന്നും ഓരോ പൗരനിലും സാംസ്കാരികമായ ഈ രണ്ട് അരുവികളുടെ സംഗമം ആവശ്യമാണ്. ഇന്നത്തെ എല്ലാ പുരോഗമനചിന്തകളുടെയും വിഷയം മനുഷ്യനും അവന്റെ വളർച്ചയും വികാസവും പൂർത്തീകരണവും എന്നതാണ്. പൗരാണിക വേദാന്തത്തിന്റെയും ആധുനിക സാമൂഹ്യ-രാഷ്ട്രീയ ചിന്തയുടെയും കേന്ദ്രബിന്ദുവായ വിഷയമതാണ്. ഭാരതീയ സമൂഹത്തിന്ന് ആധുനികയുഗത്തിൽ ഈ രണ്ട് അരുവികളാലും ഫലപുഷ്ടമായിത്തീരാനുള്ള സന്ദർഭമുണ്ട്. യഥാർത്ഥത്തിൽ വിവേകാനന്ദൻ ചൂണ്ടിക്കാണിച്ചതുപോലെ ഭാരതീയചരിത്രത്തിൽ ആധുനികയുഗത്തിന്റെ പ്രാധാന്യം കണിശമായും ഇതാണ്. വേദാന്തത്തിന്റെയും ആധുനിക ചിന്തയുടെയും സാത്മീകരണം ഭാരതത്തെ ആത്മീയമായി മാത്രമല്ല, ബുദ്ധിപരമായും സാമ്പത്തികമായും സാമൂഹ്യമായും മഹത്തായ രാജ്യമാക്കിത്തീർക്കും. അതിന്റെ മഹത്തായ ചരിത്രഭൂതകാലം മുതൽ മുമ്പത്തെ യുഗങ്ങളിലേതിനേക്കാൾ അത് മഹത്തരവും കൂടുതൽ സർഗ്ഗാത്മകവുമായ ഒരു ഭാവിയിലേയ്ക്ക് മുന്നേറും.

ഈ എല്ലാ മഹത്ത്വത്തിന്റെയും പിന്നിൽ സർഗ്ഗാത്മകബുദ്ധി, സ്വഭാവദാർഢ്യം എന്നീ രണ്ട് മഹത്തായ ശക്തികൾ കിടക്കുന്നുണ്ട്.

ഒരു ജനതയെന്ന നിലയ്ക്കു് നാം ബുദ്ധി കുറഞ്ഞവരായിരുന്നില്ല; എന്നാൽ നമ്മുടെ ഹ്രസ്വദൃഷ്ടിയോടുകൂടിയ മതസാമൂഹ്യനയത്തിൻെറ ഫലമായി അതിൻെറ പോഷണം ഒരു ന്യൂനപക്ഷത്തിൽമാത്രമായി ഇടുക്കിക്കളയുകയാണുണ്ടായതു്. സാമൂഹ്യബോധത്തിൻെറ അഭാവത്തിൽ നമുക്കു് സ്വഭാവക്ഷമത നഷ്ടപ്പെട്ടു. സ്വഭാവോന്മുഖമല്ലാത്ത നമ്മുടെ ബുദ്ധിശക്തി ചലനരഹിതമായും സർഗ്ഗാത്മകത നേടുന്നതിനു് കഴിവററതായും തീൻ. കഴിഞ്ഞ ചുരുക്കം ശതാബ്ദങ്ങളായി ധാരാളം വിജ്ഞാനംനേടിയ, ചിലപ്പോഠം സവ്വവിജ്ഞാന കോശത്തിനു് സദൃശരായ വ്യക്തികളെ നാം ഉൽപാദിപ്പിച്ചിട്ടുണ്ടു്; എന്നാൽ അവരിൽ മിക്കവരും സർഗ്ഗാത്മകതയില്ലാത്തവരും നിശ്ചലരും വന്ധ്യരും സ്വഭാവനിഷ്ഠകൊണ്ടും സങ്കല്പദാർഢ്യംകൊണ്ടും സമൂഹത്തെ ചലിപ്പിക്കാൻ കഴിവററവരുമായിരുന്നു. ആധുനികഭാരതം ഇവിടത്തെ ഓരോ പൗരനും സർഗ്ഗാത്മകബുദ്ധിയും സ്വഭാവദാർഢ്യവുമെന്ന വ്യക്തിപ്രഭാവത്തിൻെറ ഊജ്ജസ്രോതസ്സുകളായ ഈ രണ്ടിനേയും നേടിയെടുക്കുവാനുള്ള പരമമായ സന്ദർഭം പ്രദാനം ചെയ്യുന്നുണ്ടു്. മനുഷ്യോന്മുഖമായ ബുദ്ധിയും വികാരവും ഇച്ഛയുമാണു് ഒരു മനുഷ്യൻെറ സ്വഭാവക്ഷമതയുടെ കേന്ദ്രം. അങ്ങനെയുള്ള ഒരാഠക്കു് സേവനമനോഭാവം അയാളുടെ സ്വന്തം മാനസിക സാമൂഹ്യ പരിണാമത്തിൻെറ ഉപോൽപ്പന്നമായും അയാളുടെ സ്വന്തം ആത്മീയവളർച്ചയുടെ നൈസർഗ്ഗിക പ്രകാശനമായും സ്വഭാവികമായും കൈവരുന്നു.

## 19 ആത്മീയത മനുഷ്യൻെറ ജന്മാവകാശം

പാർലമെൻറിൽ ഒരു നിയമം പാസ്സാക്കുക വഴി മനുഷ്യനെ ധാമ്മികനാക്കിത്തീക്കാൻ കഴിയുകയില്ല എന്നു് വിവേകാനന്ദൻ നമുക്കു് താക്കീതു് നല്കിയിട്ടുണ്ടു്. എന്നാൽ സ്വാതന്ത്ര്യലബ്ധിക്കുശേഷം നാം പാർലമെൻറിലും സംസ്ഥാനനിയമസഭകളിലും നിയമങ്ങഠം പാസ്സാക്കിക്കൊണ്ടു് മനുഷ്യനെ പരിഷ്കരിക്കുവാൻ പരിശ്രമിച്ചുകൊണ്ടിരിക്കയാണു്. ഇതാണു് നമ്മുടെ വലിയ നിർഭാഗ്യം. സ്വാഭാവികമായും നാമതിൽ പരാജയപ്പെടുകയും ചെയ്തു. ഇന്നു് മനുഷ്യനെ കൂടുതൽ നല്ലവനായി മാററിയെടുക്കേണമെങ്കിൽ ''മനുഷ്യനിൽ സ്വതേയുള്ള പൂർണ്ണതയുടെ പ്രകാശനം'' എന്നു് വിവേകാനന്ദൻ നിവ്വചിച്ച ആ വിദ്യാഭ്യാസത്തിൽക്കൂടി മാത്രമേ സാദ്ധ്യമാവുകയുള്ളവെന്നു് നമുക്കു് ബോദ്ധ്യമായിട്ടുണ്ടു്. അത്തരത്തിലുള്ള വിദ്യാഭ്യാസം സ്ഥാപനപരമായ വിദ്യാഭ്യാസത്തെ കവിഞ്ഞുനില്ക്കുന്ന ഒന്നാണു്. അതാകട്ടെ മനുഷ്യൻ തന്നിൽ സഹജമായി കുടികൊള്ളുന്ന ആത്മീയതയെ പ്രകാശിപ്പിക്കുക മാത്രമല്ല,

അന്യരിലുള്ള ആത്മീയതയെ പ്രകാശിപ്പിക്കുവാൻ സഹായിക്കുകയും ചെയ്യുന്നു. എന്നാൽ നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസം കൂടുതൽ മാനസികമായ നിശ്ചലതയ്ക്കും കൂടുതൽ സ്വാതന്ത്ര്യത്തിനും വഴിവെക്കുന്നതാണ്. ലോകത്തിന്റെ നാനാഭാഗത്തുമുള്ള സമകാലിക വിദ്യാഭ്യാസത്തെ സംബന്ധിച്ചും മിക്കവാറും ഇതുതന്നെയാണ് യാഥാർത്ഥ്യം. സ്വാതന്ത്ര്യ ആധുനികസംസ്കാരത്തിന്റെ കേന്ദ്രബീജമായിത്തീർന്നിരിക്കുന്നുവെന്നും മനുഷ്യഹൃദയത്തിൽ അല്പമെങ്കിലും നിഃസ്വാർത്ഥത ഉണ്ടാക്കിയാൽമാത്രമേ ആധുനികസംസ്കാരത്തെ രക്ഷപ്പെടുത്താൻ കഴിയുകയുള്ളുവെന്നും ടോയ്ൻബിയും ഹാർവാഡ് സർവ്വകലാശാലയിലെ പ്രമുഖ സാമൂഹ്യശാസ്ത്രജ്ഞനായ സോറോക്കിനും നമുക്ക് താക്കീതു നല്കിയിട്ടുണ്ട്. ഇന്നത്തെ ഈ കുഴപ്പത്തിൽനിന്ന് സംസ്കാരത്തെ രക്ഷിക്കണമെങ്കിൽ മനുഷ്യഹൃദയത്തിൽ അല്പംകൂടി സ്നേഹം നട്ടുവളർത്തേണ്ട ആവശ്യകതയെക്കുറിച്ച് ബർട്രാൻറ്റസ്സലും പറയുന്നുണ്ട്.

ഈ നിഃസ്വാർത്ഥത അതായത് സ്നേഹം മനുഷ്യഹൃദയത്തിൽ എങ്ങനെ ഉല്പാദിപ്പിക്കാം എന്നതാണ് ഇന്നത്തെ ദേശീയ പ്രാമുഖ്യത്തെക്കാൾ കവിഞ്ഞുനില്ക്കുന്ന ഒരു വിഷയം. ഇവിടെ സാങ്കേതികവിദ്യക്ക് നമ്മെ സഹായിക്കാൻ കഴിയുകയില്ല. മനുഷ്യരിൽ കുത്തിവെക്കാനുള്ള ഒരു പുതിയ സീറം കണ്ടുപിടിച്ചുകൊണ്ട് മനുഷ്യനെ നല്ലവനും ദയാലുവും പരാർത്ഥിയുമാക്കിത്തീർക്കാൻ നമുക്ക് കഴിയുകയില്ല. ശാസ്ത്രത്തിന്ന് പ്ലൂട്ടോണിയത്തെ വേർതിരിച്ചെടുക്കാൻ കഴിയും; എന്നാൽ മനുഷ്യഹൃദയത്തിലുള്ള തിന്മയെ വേർപെടുത്തുവാൻ അതിന് കഴിയുകയില്ല എന്ന് ഐൻസ്റ്റൈൻ പറയുന്നു. ഞാൻ മുമ്പ് പറഞ്ഞതുപോലെ പാർലമെന്റിൽ പാസ്സാക്കുന്ന നിയമംവഴിയും ഇതു് സാദ്ധ്യമല്ല. രാഷ്ട്രീയവും ഭരണപരവുമായ നടപടികളിൽ കൂടി നേടിയെടുക്കുന്ന സാമൂഹ്യ സാമ്പത്തിക പരിഷ്കാരങ്ങൾക്ക് തനിച്ചും നല്ല മനുഷ്യനെയോ സന്തുഷ്ടനായ മനുഷ്യനെയോ ഉല്പാദിപ്പിക്കാൻ കഴിയുകയില്ല. അവയ്ക്ക് അങ്ങേയററം നല്ലവനോ സന്തുഷ്ടനോ ആയ മനുഷ്യനെ ഉണ്ടാക്കുന്നതിന്നുവേണ്ട സാഹചര്യം രൂപപ്പെടുത്താൻ കഴിഞ്ഞെന്നുവരാം.

മൂന്നാമത്തേതോ ആന്തരമായ ആത്മീയ സാഹചര്യത്തെയും മനുഷ്യന്റെ ഊർജ്ജവിഭവങ്ങളെ നേരിട്ട് കറന്നെടുത്തുകൊണ്ടും അവന്റെ വ്യക്തിപ്രഭാവത്തിന്റെ ആത്മീയമായ അഗാധതയിലുള്ള അനന്തമായ വിഭവങ്ങളിലേക്ക് ചുഴിഞ്ഞിറങ്ങിക്കൊണ്ടും മനുഷ്യന്റെ ആത്മീയസാഹചര്യത്തിന്റെ പോഷണം സാധിക്കുന്നതിൽക്കൂടി മാത്രമേ മനുഷ്യന്ന് സദാചാരബോധവും ധാർമ്മികബോധവും വളർത്തിയെടുക്കാൻ സാധിക്കയുള്ളൂ.

ബുദ്ധനും് അനന്തമായ കാരുണ്യവും സേവനമനോഭാവവുമുണ്ടാ യിരുന്നു. ഇവ അദ്ദേഹം കഴിച്ച ഭക്ഷണത്തിൽനിന്നോ അദ്ദേഹത്തി ൻെറ ബാഹ്യജീവിതത്തിൻെറ സാമൂഹ്യ-രാഷ്ട്രീയസാഹചര്യത്തിൽ നിന്നോ ലഭിച്ചതല്ല. അദ്ദേഹം അനന്തമായ തൻെറ വ്യക്തിപ്രഭാവ ത്തിലേയ്ക്കു് വളന്നു; സ്വന്തം പ്രകൃതിയുടെ സഹജമായ പൂർണ്ണതയെ അദ്ദേഹം പ്രകാശിപ്പിച്ചു. എല്ലാ മനുഷ്യപ്രകൃതിയുടെയും ജന്മാവകാ ശമാണതു്. സാധാരണ ജനങ്ങളുടെ കാര്യത്തിൽ ഈ പ്രകാശനത്തി ൻെറ ആദ്യഘട്ടത്തിൽ ബാഹ്യമായ സാഹചര്യത്തിന്നു് പ്രസക്തിയു ണ്ടു്. എന്നാൽ ചില ഘട്ടങ്ങളിൽ ബാഹ്യസാഹചര്യങ്ങളുടെ കളി പ്പാട്ടമായി നില്ക്കാതെ മനുഷ്യൻ സ്വയം തന്നെ ഇതുമായി മല്ലിട്ടു് ജയിക്കേണ്ടതുണ്ടു്. വേദാന്തമതമനുസരിച്ചു് ആത്മീയമായ ശാസ്ത്ര ത്തിൻെറയും സാങ്കേതികതയുടെയും വ്യാപ്തി രൂപപ്പെടുത്തുന്നതു് ആന്തരലോകത്തിലെ ഈ ശക്തികളുടെ വിജ്ഞാനം കൊണ്ടും അവ യുടെ ശിക്ഷണംകൊണ്ടുമാണു്. തൻെറ സ്വന്തം പരിണാമത്തിനുള്ള ഉത്തരവാദിത്വം പ്രകൃതിമാതാവിൻെറ കയ്യിൽനിന്നു് മനുഷ്യൻ തന്നെ ഏറ്റെടുക്കേണ്ടതുണ്ടു്. പ്രകൃതിയാകട്ടെ അതിന്നാവശ്യമായ ഉപകരണങ്ങളും അവന്നു് നല്കിയിട്ടുണ്ടു്. ആധുനികസാമൂഹ്യസുര ക്ഷിതത്വദർശനങ്ങളിലുള്ള ഇതിൻെറ അഭാവമാണു് മനുഷ്യൻെറ ഇന്നത്തെ ദുരന്തം. ഷോപ്പനോർ ഏതാണ്ടു് ഒരു ശതാബ്ദത്തിന്നുമുമ്പു് പ്രവചിച്ചപോലെ (ലോകം ഒരു ഇച്ഛയും ആശയവുമെന്ന നില യിൽ', വാല്യം I, പേജ് 404)

'ആവശ്യങ്ങളും മററു പരിചരണങ്ങളും വേണ്ടാത്ത എല്ലാവരും ഒടുവിൽ എല്ലാ ഭാരങ്ങളും വലിച്ചെറിഞ്ഞു് അവരവർതന്നെ അവര വക്കു് ഭാരമായിത്തീന്നിരിക്കുന്നു.'

മനുഷ്യനെ അവൻെറ ആന്തരമായ ശൂന്യതയിൽനിന്നു് വീണ്ടെ ടുക്കേണമെങ്കിൽ വേദാന്തത്തിൻെറ ഒരേയൊരു പ്രബോധനം എപ്പോ ഴും മനസ്സിൽ സൂക്ഷിക്കേണ്ടതുണ്ടു്. മനുഷ്യൻ അവശ്യമായും ദിവ്യ നും പരിപൂർണ്ണനുമാണു് എന്നതാണു്. ഓരോരുത്തൻെറ ഹൃദയത്തി ലും അനന്തമായ ഊർജ്ജം കുടികൊള്ളുന്നുണ്ടു്. അതവൻെറ ജന്മാവകാ ശമാണു്. അതു് അന്യരോടു് യാചിച്ചിട്ടോ കടം വാങ്ങിയിട്ടോ ലഭിക്കേണ്ടതല്ല. നമ്മുടെ മഹാനായ രാഷ്ട്രീയനേതാവു് ലോകമാ ന്യതിലകൻ, 'സ്വരാജ്യം എൻെറ ജന്മാവകാശമാണു്' എന്ന, നമ്മു ടെ രാഷ്ട്രീയജീവിതത്തെ വിളക്കിച്ചേർത്ത മഹത്തായ ആ രാഷ്ട്രീയ

ന്നു. സമ്പത്തിന്നും സ്നേഹത്തിന്നും വിദ്യാഭ്യാസത്തിന്നും സംസ്കാരത്തിന്നും മനുഷ്യൻ സമൂഹത്തിൽ പാട്ടപ്പെടുന്നതു് അവൻെറ സഹജമായ ആത്മീയതയുടെ പ്രകാശനത്തിന്നു് വേണ്ടിയുള്ള മറെറാരു നിശ്ശബ്ദമായ സമരമായും തീരേണ്ടതുണ്ടു്.

ഭാരതം ഇന്നു പഠിക്കേണ്ട ഏററവും അമൂല്യവും അടിയന്തരവുമായ പാഠമിതാണു്. ഇക്കഴിഞ്ഞ കാലത്തു് നമ്മുടെ ജനങ്ങൾ വീണുപോയ അജ്ഞേയററത്തെ ലൗകികതയും 'ഞാനും എൻെറതും ആദ്യം ഏററവും പിന്നിൽ പിശാചു്' എന്ന നയവും ഭാരതീയവ്യക്തിത്വത്തെ ഹ്രസ്വമാക്കുകയും കൂട്ടായ മനുഷ്യലക്ഷ്യത്തെ അട്ടിമറിക്കുകയും മാത്രമേ ചെയ്തിട്ടുള്ളു. ഇതാണു് നമ്മുടെ ജനങ്ങൾ വ്യാപകമായ തോതിൽ എല്ലാ തരത്തിലുമുള്ള അഴിമതികളിലും അന്യായകർമ്മങ്ങളിലും മുഴുകുവാനുള്ള കാരണം. മററു രാഷ്ട്രങ്ങൾക്കറിയാത്ത പല രൂപത്തിലുള്ള അഴിമതികളും നാം കണ്ടുപിടിച്ചിട്ടുണ്ടു്. ഇന്നു് വളരെക്കാലമനുഭവിച്ച അടിമത്തമനോഭാവത്തെ വെളിവാക്കുന്ന പലതരം അച്ചടക്കമില്ലായ്മയിലും നാം വ്യാപൃതരാണു്. അടിമകൾ മാത്രമേ ശിക്ഷണത്തെ വെറുക്കുകയുള്ളു; സ്വതന്ത്രരൊരിക്കലും അങ്ങനെ ചെയ്യുകയില്ല. 1947-ൽ നമുക്കു കൈവന്ന ബാഹ്യസ്വാതന്ത്ര്യം നമ്മളിൽ പലരിലും ആന്തരസ്വാതന്ത്ര്യമായി ഇനിയും വളരേണ്ടതുണ്ടു്.

ഈ സാമൂഹ്യമായ മാറാവ്യാധികൾ മനുഷ്യൻ തന്നെ മാനസിക-ശാരീരികഅതിർത്തികളിൽ മാത്രം ചുരുക്കിക്കളയുന്ന വീക്ഷണത്തിൻെറ സന്തതിയാണു്. ആ വീക്ഷണത്തിൽ ആത്മീയമനുഷ്യനെ എവിടെയും കാണുകയില്ല. സന്മാർഗ്ഗബോധവും സാമൂഹ്യമായ ശ്രദ്ധയും സ്വയം ശിക്ഷണത്തിൻെറ ആവേശവും ഭാവവും ആത്മീയതയുടെ ഫലങ്ങളാണു്. നമുക്കു് നമ്മുടെ രാഷ്ട്രത്തെ ഈടുററ അടിത്തറയിൽ പടുത്തുയർത്തണമെങ്കിൽ നാം അതിനെ ആത്മീയമായ അടിത്തറയിൽ നിർമ്മിക്കണം, സാമ്പത്തികമായി നന്നാവാനുള്ള നടപടികൾകൊണ്ടുമാത്രം കഴിയുകയില്ല. ഇതിനെയാണു് വിവേകാനന്ദൻ രാഷ്ട്രനിർമ്മാണത്തെ വീക്ഷിച്ചുകൊണ്ടുള്ള മനുഷ്യനിർമ്മിതി എന്നു് വിവരിച്ചിട്ടുള്ളതു്. എല്ലാ രാജ്യതന്ത്രവും സാമ്പത്തികശാസ്ത്രവും ശാസ്ത്രവും മതവും മനുഷ്യവളർച്ചയേയും പൂർത്തീകരണത്തെയും സാധിപ്പിക്കാൻ വേണ്ടിയാണു്. നിർഭാഗ്യവശാൽ സ്വാതന്ത്ര്യലബ്ധിയ്ക്കുശേഷം നാം നമ്മിലും മററുള്ളവരിലുമുള്ള മനുഷ്യനെ അവഗണിക്കുകയും അവൻെറ ബാഹ്യമായ ചുററുപാടുകളിൽ ഏകാഗ്രതയർപ്പിക്കുകയും ചെയ്തു. ഇപ്രകാരം സാമ്പത്തികശാസ്ത്രത്തിൻെറയും മററു സാഹചര്യങ്ങളുടെയും സമ്മർദ്ദം മൂലം നമ്മുടെ ഉറുപ്പികയുടെ മൂല്യശോഷണം

വരുത്തിയതിന്നെത്രയോമുമ്പ് നാം മാനുഷികമൂല്യങ്ങളെ ശോഷിപ്പിച്ചുകളഞ്ഞു. അതുകൊണ്ടാണ് ഇന്നു നാം ഇത്രയും കുഴപ്പത്തിലായതു്.

## 20 നമ്മുടെ സ്വാതന്ത്ര്യാനന്തരതലമുറ

ഇന്നത്തെ തലമുറയിൽപ്പെട്ട കുട്ടികളിൽ ഒരു നവീനഭാരതം ഉയൎന്നുവരുന്നുണ്ടു്. കഴിഞ്ഞ തലമുറകളിലെ കുട്ടികളിൽനിന്നു് വ്യത്യസ്തരാണവർ. അവർ കൂടുതൽ ബുദ്ധിശാലികളും ചുണയുള്ളവരും ഊർജ്ജസ്വലരും നിർഭയരും വക്രതയില്ലാത്തവരുമാണ്. ഇവരൊക്കെ തനിത്തങ്കസ്വഭാവമുള്ള നിധികളാണു്; എന്നാൽ സാമൂഹ്യബോധത്തിൻെറയും സാമൂഹ്യഉത്തരവാദിത്തത്തിൻെറയും മററു വ്യക്തികളുടെയും ഗ്രൂപ്പുകളുടെയും കാര്യത്തിൽ ന്യൂനതയുള്ളവരുമാണ്, കൂടുതൽ ഉയൎന്ന അസഹിഷ്ണുതയും അക്രമണോത്സുകതയുമാണ് അവർ കാണിക്കുന്നതു്. തൽഫലമായി അവരവൎക്കു തന്നെയും രാഷ്ട്രത്തിന്നും പ്രശ്നമായിത്തീൎന്നിരിക്കുന്നു. നമ്മുടെ പ്രായമായവൎക്കു് അവരിലുള്ള നാട്ടുവാഴി മനോഭാവം വെച്ചുപുലൎത്തിക്കൊണ്ടു് പുതിയ തലമുറയ്ക്കു മാതൃകയാവാൻ പററുകയില്ല. മൃതമായ ഭൂതകാലത്തിൽ മയങ്ങിപ്പോയ അവരെ ജീവസ്സുററ വൎത്തമാനകാലത്തിൻെറ വിഷമതകളെ നേരിടാനും പ്രകാശമാനമായ ഭൂതകാലത്തിലേയ്ക്കു് നയിക്കുന്നതിന്നു് ഉത്തരവാദിത്തപൂൎണ്ണവും സൎഗ്ഗാത്മകവുമായ അവരുടെ പങ്കു് വഹിക്കുന്നതിന്നും നാം വിളിച്ചുണൎത്തേണ്ടതുണ്ടു്. വെള്ളപ്പൊക്കം, ഭൂകമ്പം എന്നിവയുണ്ടാകുമ്പോൾ നമുക്കനുഭവപ്പെടുന്ന അശിക്ഷിതമായ ഭൗതികശക്തികൾ പോലെ ഇപ്പോൾ പ്രവൎത്തിച്ചുകൊണ്ടിരിക്കുന്ന അവരുടെ ഊർജ്ജം ദേശീയോന്മുഖമായ ഇച്ഛയിൽക്കൂടിയുള്ള സ്വയം ശിക്ഷണം വഴി സൎഗ്ഗാത്മകമാക്കിത്തീൎക്കേണ്ടതുണ്ടു്. നമ്മുടെ ശാസ്ത്രീയ സാങ്കേതികത്വം പ്രകൃതിയിലെ ഈ ഭൗതികശക്തികളെ മനുഷ്യൻെറ സന്തുഷ്ടിയും ക്ഷേമവും വൎദ്ധിപ്പിക്കുവാൻ മെരുക്കിയെടുക്കുന്നതിൽ വ്യാപൃതമായിരിക്കുകയാണ്. നമ്മുടെ യുവാക്കളെ അവരുടെയും രാഷ്ട്രത്തിൻെറയും ക്ഷേമം വൎദ്ധിപ്പിക്കുന്നതിന്നു് പററിയ വിധത്തിൽ അവരുടെ ഊർജ്ജത്തെ മെരുക്കിയെടുക്കുന്നതിന്നു് ഇതേ വിധത്തിലുള്ള ഒരു ആത്മീയ സാങ്കേതികവിദ്യ നമുക്കിന്നാവശ്യമായിട്ടുണ്ടു്. നമ്മുടെ കുട്ടികൾക്കു് അവരുടെ ദേശീയ ജനതയെ പുനർനിൎമ്മിക്കുന്നതിന്നാവശ്യമായ സാമൂഹ്യ ഉത്തരവാദിത്വത്തിൻെറ ഭാരം ഏറെറടുക്കാൻ പററിയ സാമ്രാഗ്ഗിക വിദ്യാഭ്യാസമിതാണ്. ഇപ്പോൾ മിക്കവാറും നശീകരണാത്മകവും സ്വയം നിഷേധകവുമായ മാൎഗ്ഗത്തിൽക്കൂടി പ്രകടിപ്പിക്കപ്പെടുന്ന അവരുടെ വമ്പിച്ച ഊർജ്ജങ്ങളെ സൎഗ്ഗാത്മകവും രചനാത്മകവുമായ ദിശയിലേയ്ക്കു തിരിച്ചു വിടാൻ അതിൽക്കൂടി അവർ പഠിക്കുന്നു. അതിൽക്കൂടി അവർ നിരാശാഭരിതരാവുകയില്ലെന്നു

മാത്രമല്ല, രാഷ്ട്രത്തിൻെറ പ്രകാശമാനമായ പ്രത്യാശകളായിത്തീരുകയും ചെയ്യും.

വിവേകാനന്ദൻ നാം ചലനാത്മകമായ ശാന്തതയാകുന്ന സത്വഗുണമാണെന്നു് മൂഢമായി തെററിദ്ധരിച്ചിരിക്കുന്ന തമസ്സിലാണ്ടു കിടക്കുന്ന നമ്മുടെ രാഷ്ട്രത്തെ സത്വഗുണത്തിൻെറ സമതുലിതാവസ്ഥയിലേയ്ക്കുയരുന്നതിന്നു മുമ്പുള്ള ഊർജ്ജസ്വലമായ രജോഗുണത്തിലേയ്ക്കു് തട്ടിയുണർത്തുകയുണ്ടായി. ഇന്നത്തെ നമ്മുടെ രാഷ്ട്രം പുതിയ യുവതലമുറയിൽക്കൂടി ഈ രജോഗുണം നേടിയെടുത്തിട്ടുണ്ടു്. നമ്മുടെ ഓരോ യുവാവിൻേറയും യുവതിയുടേയും കണ്ണുകളിൽ മുമ്പോട്ടേയ്ക്കു് ചലിക്കാനും അവരുടെ ഊർജ്ജങ്ങളെ സ്വയം ശിക്ഷണത്തിലും സദാചാരബോധത്തിലുംകൂടി സത്വഗുണത്തിൻെറ ഉയന്ന മേഖലകളിലേയ്ക്കു് ഉയത്തിക്കൊണ്ടുപോകാനും മന്ത്രിക്കുന്നുണ്ടു്. രജോഗുണത്തിൻെറ നിലവാരത്തിലുള്ള ഊർജ്ജം രാക്ഷസമാതൃകയിൽപ്പെട്ട സ്വാത്മപരവും സ്വയം നിഷേധകവുമായ ഊജ്ജമാണു്. അതേ ഊജ്ജംതന്നെ അന്ധവും ഉദ്ദേശ്യരഹിതവും നശീകരണാത്മകവുമായിത്തീരുമ്പോൾ പലപ്പോഴും താഴ്ന്ന താമസപ്രകൃതിക്കു് വിധേയമായിത്തീരുന്നു. ഇന്നത്തെ യൗവനയുക്തമായ ജീവചൈതന്യം ഉദ്ദേശ്യരഹിതവും ലക്ഷ്യരഹിതവുമായിത്തീന്നുപോയിരിക്കുന്നു. ഇതു് വളരെക്കാലത്തേയ്ക്കു് തുടന്നുപോയാൽ അതു് വ്യക്തിക്കും സമൂഹത്തിനും നാശം വിതയ്ക്കും. അടുത്ത ഉയന്ന ഘട്ടത്തിലേയ്ക്കു് അതിനെ വളത്തിക്കൊണ്ടുവരികയെന്നതാണു് അതിനെ സൃഗ്ഗാത്മകമാക്കിത്തീക്കാനുള്ള ഒരേയൊരു മാഗ്ഗം. അപ്പോളതു് മനുഷ്യപ്രകൃതിയിലെ സത്വഗുണത്തിൻെറ നിയന്ത്രണത്തിലും ശിക്ഷണത്തിലുമായിത്തീരുന്നു. അനന്തരം അതു് ത്യാഗത്തിൻേറയും സേവനത്തിൻേറയും മനോഭാവവും ആവേശവുമുൾക്കൊള്ളുന്ന സാമൂഹ്യാഭിമുഖമായ ഇച്ഛാശക്തിയായി പ്രകാശിക്കും. ഗീതയിലെ (VI-5, 6) ശ്രീകൃഷ്ണഭഗവാൻെറ വീരോചിതമായ ഉദ്ബോധനം ഉൾക്കൊണ്ടു് തങ്ങൾതന്നെ നേടിയെടുക്കേണ്ട ആത്മീയ വിദ്യാഭ്യാസമാണിതു്; അല്ലാതെ രാഷ്ട്രം തങ്ങൾക്കുവേണ്ടി ഇതു ചെയ്തില്ല, അതു ചെയ്തില്ല എന്നു് ആവലാതിപ്പെടുകയല്ല നമ്മുടെ യുവാക്കൾ ചെയ്യേണ്ടതു്.

## 21 ഭീരുവും വീരനും

എവിടെയെങ്കിലും എപ്പോഴെങ്കിലും ഏതെങ്കിലും ഗ്രൂപ്പുകളോ വിഭാഗങ്ങളോ ദേശീയപ്രശ്നങ്ങളെക്കുറിച്ചു് സംവേദനമുള്ളവരാകണം. രാഷ്ട്രത്തിൻെറ നിലനില്പിന്നുള്ള ത്വരയ്ക്കു് അവർ പ്രതികരിക്കണം. ഇന്നത്തെ അധോഗതിയിലേയ്ക്കുള്ള പ്രവണതയ്ക്കും നിരാശാ

ഭാവത്തിനുമെതിരെ ആത്മവിശ്വാസത്തോടെയും പ്രത്യാശയോടെയും രാഷ്ട്രത്തെ മുന്നോട്ടു നയിക്കാൻ അവക്കു കഴിയണം. ശക്തിയായ ധാരണകളും ആ ധാരണകൾക്കനുസരിച്ചു ജീവിക്കാൻ കരുത്തുമുള്ള നമ്മുടെ ചില സ്ത്രീ പുരുഷന്മാരിൽ ഈ പ്രോമിത്തിയൻ തീപ്പൊരി ജ്വലിച്ചുകൊണ്ടിരിക്കുന്നുവെന്നു് ഇതു കാണിക്കുന്നു. പലപ്പോഴും മനുഷ്യൻ സാമൂഹ്യപ്രശ്നങ്ങൾ സൃഷ്ടിക്കുകയാണോ അല്ല സാമൂഹ്യ പ്രശ്നങ്ങൾ മനുഷ്യനെ സൃഷ്ടിക്കുകയാണോ എന്നീ ചോദ്യങ്ങൾ സ്വയം ചോദിച്ചുകൊണ്ടു് ഒരു ദുഷ്ടവൃത്തത്തിൽ അകപ്പെട്ടുകൊണ്ടിരിക്കും. ഭീരുക്കളാകട്ടെ അതിൽത്തന്നെ കുടുങ്ങി വെറുതെ പരസ്പരം ചർച്ചചെയ്തുകൊണ്ടു് ഒടുവിൽ നിരാശാഭരിതരായിത്തീരും. അവക്കു് കെട്ടുകെട്ടായുള്ള അഭിപ്രായങ്ങളുണ്ടായിരിക്കും. ഒരു ശാസ്ത്രജ്ഞൻെറ ഭാഷയിൽ പറഞ്ഞാൽ ലോകത്തെ അല്പംപോലും ചലിപ്പിക്കാനുള്ള ശക്തിയില്ലാത്ത അപക്വമനസ്സുകളുടെ ആക്രോശങ്ങൾ മാത്രമായിരിക്കും അവ. എന്നാൽ വീരമനസ്കരായ ആളുകൾ അഭിപ്രായങ്ങളെ ദൃഢധാരണകളാക്കി മാററുകയും എല്ലാ ദുഷ്ടവൃത്തങ്ങളേയും ഭേദിക്കുന്ന ശക്തിയാക്കി വികസിപ്പിക്കുകയും ചെയ്യും. അവരാണു് ചരിത്ര സ്രഷ്ടാക്കൾ. അവർ മുന്നോട്ടു പോവുകയും രാഷ്ട്രം അവരുടെ പിന്നാലെ പോവുകയും ചെയ്യും.

സാമൂഹ്യോന്മുഖമായ ഇച്ഛയെ കേന്ദ്രീകരിച്ചുകൊണ്ടുള്ള സ്വഭാവ ദാർഢ്യമാണിതു്. ഭാരതത്തിലെ ജനങ്ങൾക്കു് ഈ ശതാബ്ദങ്ങളിലെല്ലാം നഷ്ടപ്പെട്ടുപോയ അനുഗ്രഹമാണിതു്. ഭാരതീയർ പ്രമുഖ നേതാക്കളായ വിവേകാനന്ദൻ, ഗാന്ധിജി മുതലായവരിൽനിന്നു് നേടിയെടുത്ത അനുഗ്രഹമിതാണു്. ശ്രീകൃഷ്ണൻ ഗീതയിലെ രണ്ടാമദ്ധ്യായത്തിൽ വിശദീകരിച്ച വ്യവസായാത്മികയായ ബുദ്ധി ഇതാണു്. ഈ ധമ്മം സ്വല്പമെങ്കിലും ആചരിക്കുന്നതുകൊണ്ടു് ഒരു വ്യക്തിയും രാഷ്ട്രവും മഹത്തായ ഭയത്തിൽനിന്നു് രക്ഷപ്പെടും. (സ്വൽപമപ്യസ്യ ധമ്മസ്യ ത്രായതേ മഹതോ ഭയാത്) ശരീരത്തിനുള്ള ഭക്ഷണം ഉല്പാദിപ്പിക്കുന്ന കാര്യത്തിൽ എത്ര പോരായ്മകൾ നമുക്കുണ്ടായാലും—ഇതുപോലും ഇപ്പോൾ ഊജ്ജസ്വലമായി നേരിട്ടു് പരിഹരിക്കപ്പെട്ടുകൊണ്ടിരിക്കയാണു്—രാഷ്ട്രം മനസ്സിന്നും ആത്മാവിന്നും പോഷണം നല്കുന്ന ഭക്ഷണത്തിൻെറ കായ്യത്തിൽ ഒരിക്കലും അപര്യാപ്തമായിട്ടില്ല. എന്നാൽ പിന്നീടു പറഞ്ഞ രംഗത്തു് സമൃദ്ധിയെ മുമ്പിൽ കണ്ടുകൊണ്ടു് നാം പട്ടിണി കിടക്കുന്നുവെന്നതാണു് ദുരന്തം.

ആധുനികഭാരതത്തിന്നു് സമുന്നതമായ ആശയങ്ങൾ ഉണ്ടെന്ന മഹത്തായ അനുഗ്രഹം മാത്രമല്ല ഉള്ളതു്. ഈ ആശയങ്ങൾക്കനുസ

രിച്ച് ജീവിതം നയിച്ച മഹാത്മാക്കളായ പുരുഷന്മാരും സ്ത്രീകളും അതിനുണ്ട്. ശ്രീരാമകൃഷ്ണനെപ്പോലെയും സ്വാമിവിവേകാനന്ദനെപ്പോലെയുമുള്ള മഹത്തായ ആത്മീയപ്രതിഭാസങ്ങൾക്കപ്പുറമേ ഇക്കാലത്തു് ഈശ്വരചന്ദ്രവിദ്യാസാഗർ, മഹാത്മാഗാന്ധി മുതലായ സമുന്നതമായ സ്വഭാവദാർഢ്യവും സ്വപ്രത്യയസ്ഥൈര്യവും പ്രദർശിപ്പിച്ചവരും മററുള്ളവർക്കുവേണ്ടി ജീവിച്ചവരുമായ ദശക്കണക്കിൽ മഹാന്മാർ വേറെയുമുണ്ട്. അവരുടെ മഹത്വം സഹജമായിരുന്നു; അല്ലാതെ സമൂഹത്തിൽ അവർക്കുണ്ടായിരുന്ന അധികാരത്തിൽനിന്നും സ്ഥാനമാനങ്ങളിൽനിന്നും ലഭിച്ചതായിരുന്നില്ല. മാനവമഹത്ത്വത്തിന്റെ അനുഭവവും മനുഷ്യാത്മാവിന്റെ യഥാർത്ഥമഹത്ത്വവും നമുക്കവർ പ്രദാനം ചെയ്തു. സ്വാർത്ഥം മാത്രം വെച്ചുപുലർത്തുകയും തന്നെക്കുറിച്ചു മാത്രം ചിന്തിക്കുകയും മററുള്ളവരെ ചൂഷണം ചെയ്യുകയും ഒരു ദിവസം മരിച്ചുപോകുകയും ചെയ്യുന്നതു് മാനവമഹത്വത്തെക്കുറിക്കുന്നില്ല, മനുഷ്യാത്മാവിന്റെ യഥാർത്ഥമഹത്ത്വത്തെ അതു് പ്രകടിപ്പിക്കുന്നുമില്ല. മനുഷ്യത്വത്തോടെ ജീവിക്കാനും സ്വന്തം കാലിൽ നില്ക്കാനും മററുള്ളവരെ കൈനീട്ടി കരകയററാനും ഓരോ ഔൺസു് അമിതമായ ഊർജ്ജവും കോടിക്കണക്കിലുള്ള തന്റെ സഹജീവികൾക്കു് സന്തുഷ്ടിയും ആനന്ദവും നല്കുന്നതിന്നു് വിനിയോഗിക്കുവാനും തയ്യാറാവുക എന്നതാണു് മനുഷ്യന്റെ യഥാർത്ഥമഹത്ത്വം. മൈസൂർ മഹാരാജാവിന്നു് 1894 ൽ ചിക്കാഗോവിൽനിന്നു് അയച്ച ആ കത്തിൽ ('ലെറേറർസ് ഓഫ് സ്വാമി വിവേകാനന്ദ' പേജ് 141) വിവേകാനന്ദൻ വ്യക്തമാക്കി:

''ജീവിതം ഹ്രസ്വമാണു്; ലോകത്തിന്റെ പൊങ്ങച്ചങ്ങളാകട്ടെ ക്ഷണികവുമാണു്. മററുള്ളവർക്കുവേണ്ടി ജീവിക്കുന്നവർ മാത്രമേ യഥാർത്ഥത്തിൽ ജീവിക്കുന്നുള്ളൂ. ശേഷമുള്ളവർ ജീവനുള്ളവരെന്നതിനെക്കാൾ മൃതരാണു്.''

മനുഷ്യത്വത്തിന്റെ ഈ മഹത്ത്വം നേടാൻ ശ്രമിക്കുന്നതിന്നു പകരം കഴിഞ്ഞ ഏതാനും ശതകങ്ങളിലായി ഭാരതീയർ ഭക്തിയുടെയും ദിവ്യതയുടെയും മഹത്ത്വത്തെ നേടിയെടുക്കാൻ ശ്രമിച്ചുകൊണ്ടു് കുതിരയ്ക്കു മുമ്പാകെ വണ്ടികെട്ടുകയാണു് ചെയ്തിരുന്നതു്. ഈ ശ്രമത്തിൽ ദിവ്യത്വവും മനുഷ്യത്വവും അവർക്കു നഷ്ടപ്പെടുകയും ചെയ്തു. യഥാർത്ഥദിവ്യത്വം മനുഷ്യത്വത്തിലധിഷ്ഠിതമാണെന്ന കാര്യം അവർ ശരിക്കും മറന്നു. മനുഷ്യത്വമില്ലാതെ നേടിയെടുക്കുന്ന ദിവ്യത്വം വളരെ വിലകുറഞ്ഞതായിരിക്കും. ഗീത ഇതിനെക്കുറിച്ചു് നമ്മെ താക്കീതു് ചെയ്യുന്നുണ്ടെങ്കിലും നാമതു് കാര്യമായെടുത്തിട്ടില്ല. (III-4)

'ന കർമ്മണാമനാരംഭാത്
നൈഷ്കർമ്മ്യം പുരുഷോശ്നതേ'

(കർമ്മങ്ങൾ ആരംഭിച്ചതുകൊണ്ടുമാത്രം നൈഷ്കർമ്മ്യത്തിന്റെ–ധ്യാനത്തിന്റെ – ഫലം ഒരാൾക്ക് ലഭിക്കുന്നില്ല.) നാം ദിവ്യന്മാരായില്ലെന്നുമാത്രമല്ല, അങ്ങേയററം ലൗകികതയിൽ ആണ്ടുമുഴുകുകയും യഥാർത്ഥ അർത്ഥത്തിൽ മനുഷ്യർതന്നെ അല്ലാതായിത്തീരുകയും ചെയ്തു. നമ്മുടെ സമൂഹത്തിന്റെ ശതാബ്ദങ്ങളായുള്ള ദീർഘകാലത്തെ നിർജ്ജീവാവസ്ഥയും തൽഫലമായുണ്ടായ ദാരിദ്ര്യം, സാമൂഹ്യമായ അനീതി, ക്രൂരത, അലസത, തിന്മയ്ക്കെതിരെ പ്രതികരിക്കാതിരിക്കൽ എന്നീ മാറാവ്യാധികൾ ഇതല്ലാതെ മററൊന്നുമല്ല തെളിയിക്കുന്നത്. നമ്മുടെ ദേശീയസ്വഭാവത്തിന്റെ ആഴത്തിലുള്ള ഈ വ്യാധിയെ തിരിച്ചറിഞ്ഞത് വിവേകാനന്ദൻ മാത്രമാണ്. അതിനാൽ മനുഷ്യത്വവും ശക്തിയും വളർത്തിയെടുക്കാനും മനുഷ്യത്വമാണ് യഥാർത്ഥ ആത്മീയതയുടെ ആദ്യപടിയെന്ന് പ്രഘോഷിക്കുവാനും അതു് രാഷ്ട്രത്തിന്ന് മനസ്സിലാക്കിക്കൊടുക്കാനും മുതിർന്നു. ഗീതയ്ക്കുശേഷം ആദ്യമായി മനുഷ്യനിർമ്മിതിക്കുള്ള വിദ്യാഭ്യാസത്തിന്റെയും മനുഷ്യനിർമ്മിതിക്കുള്ള മതത്തിന്റെയും പ്രവാചകനായി അദ്ദേഹം മാറി.

## 22 പൗരനായി വളരുന്ന ഗൃഹസ്ഥൻ

അത്തരം ഒരു വിദ്യാഭ്യാസത്തിന്റെയും മതത്തിന്റെയും പ്രഥമ ഫലം സേവനമാണ്. അതു് ത്യാഗംചെയ്യാൻ ആരെങ്കിലും സമ്മർദ്ദം ചെലുത്തുന്നതുകൊണ്ടോ അല്ലെങ്കിൽ ബാഹ്യമായ പ്രേരണകൊണ്ടോ ഉണ്ടാകുന്നതല്ല, നൈസർഗ്ഗികമായിത്തന്നെയുള്ള സേവനമനോഭാവമാണ്. മനുഷ്യന്റെ ആത്മീയമായ വളർച്ചയും ജൈവനിലയിൽ നിന്നു് അപ്പുറത്തേയ്ക്കുള്ള പരിണാമത്തിന്റെ ചലനാത്മകമായ ഗതിയെയും അതിൽ നമുക്ക് കാണാൻ കഴിയും. എവിടെ ഈ ചലനാത്മകമായ പരിണാമഗതിയില്ലയോ അവിടെ മനുഷ്യജീവിതം ലൗകികതയിൽ ചുഴ്ന്നുപോകുകയും കെട്ടിനില്ക്കുകയും ചെയ്യുന്നു. അത്തരം നിശ്ചലത മരണമാണെന്നാണ് വേദാന്തം പറയുന്നത്. ശരീരത്തിന്റെ മരണത്തെക്കാൾ ഭയപ്പെടേണ്ടതിതിനെയാണ്. ഈ ആത്മീയമരണമില്ലാതാക്കാൻ ശ്രീരാമകൃഷ്ണൻ ഇപ്രകാരം നമ്മെ ഉദ്ബോധിപ്പിക്കുന്നു:

''ഈ സംസാരത്തിൽ അഥവാ ലോകത്തിൽ ജീവിക്കുക; എന്നാൽ സംസാരത്തെയോ ലൗകികാഭിലാഷത്തെയോ നിന്നിൽ ജീവിക്കാനനുവദിക്കരുതു്; അതു നിന്നെ നിശ്ചലനാക്കും. ഒരു വള്ളം വെള്ളത്തിലാവണം; അതാണതിന്റെ സ്വാഭാവികസ്ഥാനം;

എന്നാൽ വെള്ളത്തെ വള്ളത്തിൽ കയറാനനുവദിക്കരുതു്; അങ്ങനെയായാൽ വള്ളം എന്തിനുവേണ്ടി ഉദ്ദേശിച്ചുവോ ആ ഉദ്ദേശ്യനിർവ്വഹണത്തിന്നു് അസമർത്ഥമായിത്തീരും.''

ഈ ഉദാഹരണത്തിൽ ശ്രീരാമകൃഷ്ണൻ സാമൂഹ്യസദാചാരത്തിൻെറയും പ്രായോഗികമതത്തിൻെറയും സമ്പൂർണ്ണമായ സന്ദേശം അടക്കിവെച്ചിരിക്കുന്നു. ഒരു ഗൃഹസ്ഥൻ പൗരനായി രൂപപ്പെടുന്നതിനെ ഇതിൽ വിഭാവനം ചെയ്തിരിക്കുന്നു, അതു് ശാരീരികമായി പരിമിതരാക്കപ്പെട്ട സ്ത്രീയെയോ പുരുഷനെയോ ത്യാഗത്തെയും സേവനത്തെയും പ്രകടിപ്പിയ്ക്കുന്ന പൗരത്വത്തിൻെറ ആത്മീയവികാസത്തിലേയ്ക്കുള്ള സ്വാതന്ത്ര്യത്തിലേയ്ക്കു് വളർത്തുന്നു. നാം അപ്രകാരം ചെയ്യുമ്പോൾ നമ്മുടെ പുതിയ ജനാധിപത്യഘടനയുടെ അടിത്തറ പാറമേൽ പടുത്തുയർത്തുകയാണു്. ഇന്നാകട്ടെ അതിന്നു് പൂഴിയുടെ അടിത്തറയേയുള്ളൂ. യേശുക്രിസ്തു ഒരു കഥയിൽ വ്യക്തമാക്കിയതുപോലെ, (മത്തായി. 7, 24–27) ''പൂഴിയിൽ പടുത്തുയർത്തപ്പെട്ട ഒരു കെട്ടിടം അധികകാലം നിലനില്ക്കുകയില്ല.''

ഇന്നു് ഇതേ ചോദ്യം നാം നമ്മോടു് ചോദിക്കേണ്ടതുണ്ടു്. ഏതു് അടിത്തറയിലാണു് ഭാരതത്തിൻെറ ദേശീയജീവിതം നാം പടുത്തുയർത്താൻ പോകുന്നതു് ? ആ കെട്ടിടം അങ്ങിങ്ങായി എല്ലാ സ്ഥലത്തും നമ്മുടെ വിദ്യാഭ്യാസ വികസനരംഗത്തുകൂടിയും ശാസ്ത്രീയഗവേഷണം, വ്യാവസായിക–കാർഷിക വികാസം, പ്രതിരോധം സാമൂഹ്യക്ഷേമമെന്നീരംഗങ്ങളിൽക്കൂടിയും ഉയർന്നുകൊണ്ടിരിയ്ക്കുയാണു്. അടുത്ത ഇരുപതോ ഇരുപത്തഞ്ചോ വർഷങ്ങൾക്കുള്ളിൽ മനുഷ്യജീവിതത്തിൻെറ സാഹചര്യത്തെ സംബന്ധിക്കുന്ന നമ്മുടെ മിക്കവാറും സാമൂഹ്യപ്രശ്നങ്ങൾ നമുക്കു് പരിഹരിക്കാനാവും. എന്നാൽ നമ്മുടെ സാഹചര്യപ്രശ്നങ്ങളെ പരിഹരിക്കുന്നതിൽ നാം മുന്നേറിക്കൊണ്ടിരിക്കുമ്പോൾ ഒരു പ്രശ്നം ബാക്കിനില്ക്കുകയും അതു് കൂടുതൽ അപ്രാപ്യമായിരിക്കുകയും ചെയ്യും. ഈ വികസനങ്ങളിൽക്കൂടിയെല്ലാം ഏതുതരം മനുഷ്യരാണു് പുറത്തുവരാനിരിക്കുന്നതെന്ന മഹത്തായ ചോദ്യമാണതു്. ആ മനുഷ്യർ തങ്ങളുടെ വർദ്ധിച്ചവിജ്ഞാനം മററുള്ളവരെ ചൂഷണംചെയ്യാനുപയോഗിക്കുന്ന സമർത്ഥരും വക്രബുദ്ധികളുമായിരിയ്ക്കുമോ ? തന്നിൽനിന്നു് പുറമെ ആകർഷണകേന്ദ്രമായിട്ടുള്ള ലൗകികാഭിലാഷമുള്ളവരും ഇന്ദ്രിയ സന്തർപ്പണങ്ങളിൽമാത്രം ഒതുങ്ങിനില്ക്കുന്നവരും മാത്രമായിരിക്കുമോ അവർ ? തങ്ങളുടെ പരിണാമം മാനസിക സാമൂഹ്യ നിലയിലേയ്ക്കു് വികസിപ്പിച്ചവരും ഉന്നതമായ മൂല്യങ്ങളെക്കുറിച്ചു് ബോധവാന്മാരും അതിനെ സാക്ഷാൽക്കരിക്കാൻ യത്നിക്കുന്നവരും സാക്ഷാൽക്കരിച്ചവരും തങ്ങളിൽത്തന്നെയുള്ള മൂന്നു വിധം ശക്തികളെ ഉദ്ഗ്രഥി

ക്കാൻ പ്രയത്നിക്കുന്നവരുമായ ഊർജ്ജസ്വലരായ വ്യക്തികളായിരിക്കുമോ അവർ ? ഇപ്പോാംമുതല്ക്കുതന്നെ മാനവമഹത്വമെന്ന നമ്മുടെ സമൂഹത്തിൻെറ കേന്ദ്രഭൂതമായ പ്രശ്നം നേരിടാൻ നാം ശ്രമിക്കേണ്ടതുണ്ട്. ഉദിച്ചുയരുന്ന ഭാരതത്തിൽ ഏതുതരം സ്ത്രീപുരുഷന്മാരാണ് നമുക്കാവശ്യം ? ആ ഭാരതം തൻെറ മഹത്തായ ഭൂതകാലത്തിൽ നിന്ന് കൂടുതൽ മഹത്തായ ഭാവിയിലേയ്ക്ക് തുടന്നുപോകണമെങ്കിൽ അതു് തൻെറ പാരമ്പര്യത്തിലെ ഈടുററ ഘടകങ്ങളെയും പാശ്ചാത്യപാരമ്പര്യത്തെയും ഉദ്ഗ്രഥിക്കേണ്ടതുണ്ട്. ഈ പൗരസ്ത്യ–പാശ്ചാത്യസംഗമം ഒരു വലിയ അളവിൽ വിവേകാനന്ദനിൽ കാണാം. ഓരോ ഭാരതീയ പൗരനം അവനിലോ അവളിലോ ഒരളവിൽ ഇതു് ആജ്ജിക്കേണ്ടതുണ്ട്. ഈ ദിശയിലേയ്ക്ക് നീങ്ങാൻ ഓരോ ഭാരതീയനെയും വിവേകാനന്ദൻ ഉദ്ബോധിപ്പിക്കുന്നു. (കംപ്ലീററ് വർക്സ് വോള്യം 5, 8–ാം പതിപ്പ് പേജ് 25–30)

''നിങ്ങാക്ക് സമത്വബോധത്തിലും സ്വാതന്ത്ര്യബോധത്തിലും കമ്മത്തിലും ഊർജ്ജസ്വലതയിലും ഒരു പാശ്ചാത്യനാവാനും അതേയവസരത്തിൽ മതപരമായ സംസ്കാരത്തിലും വാസനകളിലും നട്ടെല്ലെന്നനിലയിൽ ഒരു ഹിന്ദുവാകാനും കഴിയുമോ ? ഇങ്ങനെയാകേണ്ടതുണ്ട്. നാമങ്ങനെയാകും. നിങ്ങളെല്ലാം അതിന്നുവേണ്ടി ജനിച്ചവരാണ്. നിങ്ങളിൽത്തന്നെ വിശ്വസിക്കുക. മഹത്തായ സങ്കല്പങ്ങളാണ് മഹത്തായ കമ്മങ്ങളുടെ മാതാക്കൾ. എപ്പോഴും മുന്നോട്ട്. ദരിദ്രരോടും ചവിട്ടിമെതിയ്ക്കപ്പെട്ടവരോടും മരിയ്ക്കാറായാലും സഹാനുഭൂതി. ഇതാണ് നമ്മുടെ മുദ്രാവാക്യം

എന്തൊരു ശ്രേഷ്ഠമായ മാനവമഹത്വത്തിൻെറ ദശ്നമാണ് ഇവിടെ അവതരിയ്ക്കപ്പെട്ടിട്ടുള്ളതു്! ഓരോ ഭാരതീയപൗരനും അവനിൽ എത്രത്തോളം ഈ ദശ്നത്തിൻെറ ശക്തിയുണ്ടോ അത്രയും അതിനോട് കൂട്ടിച്ചേക്കാൻ പരിശ്രമിയ്ക്കേണ്ടതാണ്. ചിലർ അധികവും ചിലർ കുറച്ചും അതു് നേടിയെടുക്കാൻ കഴിവുള്ളവരായിരിയ്ക്കാം; എന്നാൽ ഒരോരുത്തക്കും അവരവർ നീങ്ങിക്കൊണ്ടിരിയ്ക്കുന്ന ആ മാനവമഹത്വത്തിൻെറ പൊതുവായ ഒരാദശ്മുണ്ട്. സ്വയം നിഷേധകവും നശീകരണാത്മകവും എന്ന നില അവസാനിച്ച് ചലനാത്മകവും സൽഗ്ഗാത്മകവുമായ ദേശീയ ഊർജ്ജത്തിൻെറയും ലക്ഷ്യങ്ങളുടെയും ആരോഗ്യകരമായ ഒരു ദിശ ഇതു് പ്രദാനം ചെയ്യും. അപ്പോാം ഭാരതത്തിൻെറ മുന്നോക്കമുള്ള ഗതി ഇന്നത്തെ അന്ധവും ഇടറിക്കൊണ്ടുള്ളതുമായ കാൽവെപ്പിന്നു പകരം ക്രമികവും, ഉറച്ചതും, സുവിശദവുമായ ദശ്നത്തോടുകൂടിയുള്ള കാൽവെപ്പുകളായിരിയ്ക്കും.

ഭാരതത്തിൻെറ പരമാധികാരമുള്ള ജനാധിപത്യറിപ്പബ്ലിക്കിൽ പൗരത്വത്തിൻെറ സവിശേഷ അവകാശവും, അവസരവും ഇതാണ്. ഈ പൗരത്വം ജാതി, സമുദായം, തൊഴിൽ, ലിംഗം, സമൂഹത്തിലെ സ്ഥാനം എന്നിവയിൽ അധിഷ്ഠിതമായ എല്ലാ വിഭാഗീയതകളേയും ഖണ്ഡിക്കുകയും ഭാരതത്തിലെ അമ്പത്തഞ്ച് കോടിജനങ്ങളുടെ ഐക്യത്തിൻേറയും, കൂറിൻേറയും, സേവനത്തിൻേറയും കേന്ദ്രബിന്ദുവായി അതു് തീരുകയും ചെയ്യും. ഭാരതീയൻെറ അടിസ്ഥാനപരവും വേർപ്പെടുത്താനാവാത്തതുമായ വ്യക്തിത്വമാണ് ഭാരതീയ പൗരത്വം. വ്യക്തിത്വത്തിൻെറ മററെല്ലാവശത്തിനും ദ്വിതീയ പ്രാധാന്യമേയുള്ളു. എന്നാൽ ഇതാകട്ടെ പ്രാഥമികമാണ്. ഒരാൾ കൃഷിക്കാരനാകാം, മറെറാരാൾ ചെരുപ്പുകുത്തിയാകാം, ഒരാൾ ഭരണാധികാരിയാകാം, മറെറാരുവൾ ഗൃഹനായികയാവാം, ഒരാൾ പ്രധാനമന്ത്രിയാകാം, മറെറാരാൾ വ്യവസായ തൊഴിലാളിയാകാം, ഒരാൾ രാഷ്ട്രപതിയാകാം, മറെറാരാൾ സാധാരണ സ്കൂൾ മാസ്റ്ററാകാം, ഇവയൊക്കെ വേർപ്പെടുത്താനും മാററാനും കഴിയും. എന്നാൽ അവരിലോരോരുത്തനും സ്വതന്ത്ര ഇന്ത്യയിലെ പൗരത്വത്തിൽ പരസ്പരം അഭേദ്യമായി യോജിപ്പിക്കപ്പെട്ടിരിക്കുന്നു. ഇവയെല്ലാം പൗരൻമാർ തെരഞ്ഞെടുക്കുന്നതോ, പൗരത്വത്തിൻെറ സവിശേഷ അവകാശങ്ങളും ഉത്തരവാദിത്തം നിറവേററാൻ അവരോട് ആവശ്യപ്പെടുന്നതോ ആയ വിവിധപ്രവർത്തനങ്ങളാണ്. ഇതിൻെറ വെളിച്ചത്തിൽ ചെരുപ്പുകുത്തിയുടേതു മുതൽ പ്രധാനമന്ത്രിയുടേതുവരെയുള്ള എല്ലാ പ്രവർത്തനങ്ങളും സേവനമായി രൂപാന്തരപ്പെടുന്നു; അതായതു് ഓരോന്നും ദേശീയ പ്രാധാന്യമുള്ളതായി ഗണിക്കപ്പെടുന്ന രാഷ്ട്രസേവനം. ഒരു സാധാരണ ഗൃഹനായിക അവരുടെ ഗൃഹഭരണം കാര്യക്ഷമമായി നടത്തുകയും അവരുടെ കഴിവുകൾക്കും പരിമിതികൾക്കും അനുസരിച്ച് ദേശീയകാര്യങ്ങളിൽ പങ്കാളിയാവുകയും അവരുടെ കുട്ടികൾക്ക് പൗരത്വത്തിൻെറ യോഗ്യതകളിലും, സൗന്ദര്യത്തിലും, ശിക്ഷണം നല്കുകയും ചെയ്യുന്നു. സാമൂഹ്യ ഉത്തരവാദിത്തത്തെക്കുറിച്ചുള്ള ഒരു ബോധവും, പരിമിതമായ ജൈവഘടനയിൽനിന്ന് തൻെറ ചുററുപാടുമുള്ള സമൂഹത്തിൻെറ ഭാരങ്ങളിലും സന്തോഷങ്ങളിലും ബോധപൂർവ്വം പങ്കാളിയായി ഉയരുവാനുള്ള ഒരു ഇച്ഛയും ഈ പൗരത്വം ഉൾക്കൊള്ളുന്നുണ്ടു്.

ഇതാണ് മനുഷ്യൻെറ ആത്മീയ വളർച്ച. ഈ ആധുനികമായ പൗരത്വസങ്കൽപ്പം വേദാന്തത്തിൻെറ വെളിച്ചത്തിൽ അവശ്യം ഒരു ആത്മീയ സങ്കൽപ്പമായിത്തീരുന്നു. കാരണം അതു് പരിമിതമായ ഒരാളുടെ അഹംബോധത്തിൽനിന്ന് അയാളെ സാമഗ്ര്യികബോധ

ത്തിൻേറയും സാമൂഹ്യവികാരത്തിൻേറയും അനുഭവേത്തിലേയ്ക്കു് ഉയ ത്തുന്ന എന്നതുതന്നെ. ഒരു വെറും ശരീരത്തിൻെറ പരിമിതികളിൽ ഒതുങ്ങിനില്ക്കുന്ന വ്യക്തി അത്തരം ബോധപൂവ്വമായ സാമൂഹ്യപങ്കാളി ത്തത്തിൽക്കൂടി ഒരു വ്യക്തിപ്രഭാവമായി രൂപാന്തരപ്പെടുന്നു. വെറും ഒരു ഗൃഹസ്ഥൻ, ബോധത്തിൻെറ വികാസം, താദാത്മ്യം, ശാരീരി കവും ജൈവവുമായ ഘടനക്കപ്പുറത്തുള്ള സഹതാപം എന്നിവ പ്രത്യ ക്ഷമാക്കുന്ന ഒരു പൗരനായിത്തീരുന്നു. ഇതാണു് രാഷ്ട്രീയമോ, സാമ്പാ ശ്റ്റികമോ ആയ പൗരത്വത്തിൻെറ ഘടകങ്ങളും മനുഷ്യൻെറ ആത്മീ യാനുഭവം അഥവാ പ്രായോഗിക വേദാന്തത്തിലെ ആത്മീയതയു മായി വിളക്കിച്ചേത്തിട്ടുള്ള ഒരു പുരുഷനോ സ്ത്രീയോ. ഇതാണു് ഗീതയുടെ കേന്ദ്രബിന്ദുവായ സന്ദേശം. ഈ പൗരത്വത്തിൻെറ ശക്തി യിൽ മാത്രമേ, അതു് ഉറപ്പുനല്കുന്ന സ്വഭാവമഹത്ത്വത്തിൽ മാത്രമേ നമ്മുടെ ജനാധിപത്യരാഷ്ട്രത്തിൻെറ ഘടനയെ ശക്തിപ്പെടുത്താനും നമ്മുടെ ശ്രേഷ്ഠമായ ഭരണഘടനയുടെ അസ്ഥിക്കൂടത്തിന്നു് മാംസ വും, രക്തവും വെപ്പിക്കാനും നമുക്കു് കഴിയുകയുള്ളു.

## 23 മാനുഷികമായ അന്തസ്സിൻെറ യഥാത്ഥ അടിത്തറ

നമ്മളിലോരോരുത്തരും ഏതുരംഗത്തു് പ്രവത്തിക്കുന്നവരാ യാലും അവശ്യം ഭാരതത്തിലെ പൗരന്മാരാണു്. പൗരനെന്ന നില യ്ക്കു് നമുക്കുണ്ടാക്കാവുന്ന പരസ്പരബന്ധം സേവനത്തിൻേറതാണു്. നാം ഭരണാധികാരികളോ ഡോക്ടർമാരോ നിയമജ്ഞന്മാരോ എഞ്ചിനീയർമാരോ മന്ത്രിമാരോ നിയമനിമ്മാതാക്കളോ അദ്ധ്യാപക ന്മാരോ ഗൃഹനായികമാരോ വ്യവസായികളോ തൊഴിലാളികളോ ആരെങ്കിലുമാവട്ടെ, നമ്മുടെ പ്രാഥമികമായ വ്യക്തിത്വം നമ്മുടെ സ്വതന്ത്ര ഇന്ത്യയിലെ പൗരത്വമാണെന്നും ആ പൗരത്വത്തിൻെറ ഉത്തരവാദിത്വമാണു് നാമീ ജോലികളിൽ കൂടി നിറവേററുന്നതെന്നും എപ്പോഴും ഓമ്മിക്കേണ്ടതുണ്ടു്. ഒരു ജീവിതവൃത്തി സമ്പാദിക്കയെ ന്നതു് ഈ ദേശീയ ഉത്തരവാദിത്വത്തിൻെറ ഒരു അഭേദ്യമായ ഭാഗമാ യിത്തീരുകയും അതു് ആ ഉത്തരവാദത്തിന്നു് വിധേയമായിത്തീരു കയും ചെയ്യുന്നു. ഈ മനോഭാവം പൊടുന്നനവെ എല്ലാ പ്രവത്തനങ്ങ ളെയും സേവനങ്ങളാക്കി മാററുന്നു; അഥവാ വേദാന്തത്തിൻെറ ഭാഷ യിൽ പറഞ്ഞാൽ എല്ലാ പ്രവൃത്തികളും ആരാധനയാക്കി മാററുന്നു, അതായതു് മനുഷ്യനിലുള്ള ദൈവത്തിൻെറ ആരാധന, വിരാട്ടിൻെറ ആരാധന. നിരത്തുവക്കത്തെ സാധുവായ ചെരിപ്പുകുത്തിയും മന്ത്രാല യത്തിലെ ശക്തനായ ഭരണാധികാരിയും, രണ്ടു പേരും, സാമൂഹ്യ സേവനത്തിലാണേപ്പെടുന്നതു്. ഈ സത്യത്തെക്കുറിച്ചു് അവരിലോ

രോരുത്തനേയും ബോദ്ധ്യപ്പെടുത്തണമെന്ന മാത്രമേയുള്ളു; ഓരോരുത്തനും അവൻെറ യഥാർത്ഥ അന്തസ്സും വിലയും മനസ്സിലാക്കുമ്പോൾ മാത്രമേ അതു് സാദ്ധ്യാമാവുകയുള്ളു. ഒരു പ്രവൃത്തിയും ഉയന്നതോ താഴ്ന്നതോ ആയിട്ടില്ല; എന്നാൽ നമ്മുടെ ഉദ്ദേശ്യമാണു് അതിനെ ഉയന്നതോ താഴ്ന്നതോ ആക്കുന്നതു്. അമ്പലത്തിലെ പുരോഹിതൻെറ പ്രവൃത്തിയ്ക്കു പിന്നിൽ ഭക്തിയുടെ ആവേശമില്ലെങ്കിൽ അയാളുടെ പ്രവൃത്തി താഴ്ന്നതും, ഒരു കഷ്കൻെറയോ വ്യവസായത്തൊഴിലാളിയുടെയോ അദ്ധ്വാനത്തിന്നു പിന്നിൽ ദേശസേവനത്തിൻെറ ആവേശമുണ്ടെങ്കിൽ അവരുടെ പ്രവൃത്തി ഉയന്നതുമായിരിക്കും. മൂന്നു് 'P' കളാൽ അതായതു് Pay(ശമ്പളം), Prospect (ഭാവി), Promotion (ഉദ്യോഗക്കയററം) എന്നിവയാൽ പ്രചോദിതമാണെങ്കിൽ ഒരു ഭരണാധികാരിയുടെ പ്രവൃത്തി വളരെ അധമവും നിശ്ചലവും വിരസവുമായിരിക്കും. എന്നാൽ ദേശീയമായ സ്വപ്നത്തിൻെറ ആവേശത്താലും സേവനത്താലും പ്രകാശിതമാണെങ്കിൽ അതു് ഉന്നതവും ശ്രേഷ്ഠവുമായിരിക്കും.

അതിനാൽ സേവനത്തിൻെറ ആവേശം ലൗകികമായ വിലയിരുത്തലിൽ ഉന്നതമോ അധമമോ ആയ എല്ലാ പ്രവത്തനങ്ങളെയും സാന്മാഗ്ഗികവും ആത്മീയവുമായ വിലയിരുത്തലിൽ ഉന്നതമായ പ്രവൃത്തിയാക്കിമാററും; കാരണം എല്ലാ പ്രവത്തനങ്ങളുടെയും പിന്നിലുള്ള പ്രവത്തകരെ ആ ആവേശം ആത്മീയതയുടെ സമുന്നത നിലവാരത്തിലേക്കുയത്തും. ആ നിലവാരത്തിൽ മനുഷ്യൻെറ ജീവിതത്തിൽ ഗുണപരമായ മെച്ചം നേടിയെടുക്കാൻ അവന്നു് കഴിയുന്നു.

അതിനാൽ സേവനത്തിന്നുള്ള ആവേശം മനുഷ്യൻെറ മുഴുവൻ ജീവിതവും പ്രവത്തനവും ആത്മീയവൽക്കരിക്കുന്ന ഒരു സാവ്വജനീനമായ പരിതോവസ്ഥയായിത്തീരുന്നു. ദശനത്തിൻെറ വെളിച്ചത്തിൽ ജീവിതത്തിന്നും പ്രവത്തനത്തിന്നും ഈ രൂപാന്തരമാണു് സംഭവിക്കുന്നതു്. ഇന്നു് ഭാരതത്തിലുള്ള നാം ഈ ദശനത്താൽ പ്രചോദിതരാകേണ്ടതുണ്ടു്. ഭാരതത്തെ ശക്തിപ്പെടുത്താനും ദേശീയോദ്ഗ്രഥനവും സവ്വതോമുഖമായ ദേശീയ കാര്യക്ഷമതയും നേടുന്നതിന്നും ഇതിന്നുമാത്രമേ കഴിയുകയുള്ളു. ഈ ദശനം ഭാരതത്തിന്നു് സമുന്നതമായ മാനവമഹത്ത്വവും അതു് ജീവിതത്തെയും സ്വഭാവത്തെയും പ്രചോദിപ്പിക്കാനുള്ള വ്യഗ്രതയെയും പഠിപ്പിക്കുന്നു. ഇത്തരം പ്രജ്ഞ അഥവാ സഗ്ഗാത്മകബുദ്ധിശക്തി ഉള്ള സ്ത്രീപുരുഷന്മാരിലാണു് ഒരു രാഷ്ട്രത്തിൻെറ ശക്തിസ്രോതസ്സു് കിടക്കുന്നതു്, അല്ലാതെ അതിൻെറ ഖജനായിലോ പ്രതിരോധസംഘടനയിലോ വിദേശസഖ്യത്തിലോ അല്ല എന്നു് വിദുരൻ മഹാഭാരതത്തിൽ പറയുന്നു.

**'യത് ബലാനാം ബലം ശ്രേഷ്ഠം തത് പ്രജ്ഞാബല മുച്യതേ'**

## 24 ദേശീയോദ്ഗ്രഥനത്തിൻെറ സദാചാര ശാസ്ത്രം

സദാചാരബോധത്തിൻെറ ഫലമാണ് ദേശീയോദ്ഗ്രഥനം. ഇഷ്ടികകരം കൂട്ടിവെക്കുന്നതുകൊണ്ടുമാത്രം ഒരു കെട്ടിടമുണ്ടാകാത്തതു പോലെ വ്യക്തികരം കൂടി നില്ക്കുന്നതുകൊണ്ടുമാത്രം ഒരു രാഷ്ട്രവും ഉണ്ടാവുകയില്ല. ഇഷ്ടികകരം അന്യോന്യം ഒരു കെട്ടിടത്തിൻെറ ഘടനയ്ക്കുവേണ്ടി യോജിപ്പിച്ചുനിർത്തുന്നത് സിമൻറാണ്. സദാചാര ബോധമാണ് ഒരു രാഷ്ട്രത്തിൻെറ ഉദ്ഗ്രഥിതഘടനയെ സഹായി ക്കുന്ന മനുഷ്യനെയും മനുഷ്യനെയും യോജിപ്പിച്ചുനിർത്തുന്ന സിമൻറ് അഥവാ കൃഷ്ണൻ മഹാഭാരതത്തിലെ കർണ്ണപർവ്വത്തിൽ നിർവ്വചിച്ചതു പോലെ ധർമ്മം എന്നാണിതിനെ വിളിക്കേണ്ടതു്.

'ധാരണാത് ധർമ്മമിത്യാഹുഃ
ധർമ്മോ ധാരയതേ പ്രജാഃ'.

നമ്മുടെ ഈ അനുഗൃഹീത രാജ്യത്തിലേക്ക് തള്ളിവിട്ടിട്ടുള്ള അൻപത്തഞ്ചുകോടി ജനങ്ങരം സ്വയം ഒരു രാഷ്ട്രമായിത്തീരുന്നില്ല. മനുഷ്യരെ പരസ്പരം യോജിപ്പിക്കുന്ന ഒരഭേദ്യമായ തത്വമോ മൂല്യ മോ നമുക്കാവശ്യമാണ്. നാമോരോരുത്തരും നമ്മിൽ നിന്നുതന്നെ നിർമ്മിക്കേണ്ട സദാചാരബോധമാണ് ആ തത്വം. മനുഷ്യൻ തൻെറ ആത്മീയവികാസത്തിൽ സ്വതന്ത്രമാക്കേണ്ട ആത്മീയമൂല്യ മതാണ്. സദാചാരബോധം മനുഷ്യന്നു് പുറത്തുവെച്ച് നിർമ്മിക്കാ നാവില്ല. അതു് പ്രതിഫലമോ മററു പ്രേരണയോ നല്കി ഉല്പാദിപ്പി ക്കാനോ അഥവാ ഒരു സീറം കുത്തിവെച്ച് ഉണ്ടാക്കാനോ കഴിയുന്ന തല്ല. ഈ സംസാരത്തിൻെറ അഥവാ ലൗകികതയുടെ നിശ്ചലത യിൽ സംതൃപ്തനായി കഴിഞ്ഞുകൂടുന്ന കാലംവരെ മനുഷ്യന്നു് ഭൗതിക വും മററുമായ ഏതെല്ലാം പ്രേരണകളുണ്ടായാലും അവന്നു് ഈ മൂല്യം നിർമ്മിക്കാൻ കഴിയുകയില്ല. ഈ മൂല്യം മനുഷ്യൻെറ ആത്മീയ വള ർച്ചയുടെ ഉല്പന്നമാണ്. ആ വളർച്ച അവനെ ശാരീരികവും ഐന്ദ്രി യവുമായ ഭീകരതയ്ക്കപ്പുറം കൊണ്ടുപോകുന്നു. ഞാൻ, എൻേറതു് എന്നീ ലൗകികമായ മായയുടെ ഭീകരതയ്ക്കപ്പുറം കൊണ്ടുപോകുന്നു.

ഈ മൂല്യം നമ്മുടെ വ്യാപകമായ ജനസംഖ്യയിൽ വർദ്ധിച്ചുവരു ന്ന വിഭാഗത്തിൻെറ ഹൃദയങ്ങളിൽ മുക്തമാക്കപ്പെട്ടുകഴിഞ്ഞാൽ മനു ഷ്യവർഗ്ഗത്തിൻെറ ഏതാണ്ട് ഏഴിലൊരു ഭാഗത്തിൽ മനുഷ്യ ഉദ്ഗ്രഥ നത്തിൻെറ ഗംഭീരമായ പ്രതിഭാസം നമുക്ക് ദൃശ്യമാകും. അതു് ഇന്ത്യയെ പ്രബുദ്ധമായ മനുഷ്യരാശിയുടെ ദേശീയമായ സംഭരണ വൈദ്യുതസെല്ലിൻെറ തകിടാക്കിമാററും. അതുവഴി നാം എല്ലാ

കാൽവെപ്പുകളും നമ്മുടെ വ്യാവസായിക ഏകീകരണത്തിന്നും രാജ്യത്തിന്റെ വികാസത്തിന്നുതകുന്ന ദേശീയ വൈദ്യുത ബാററിത്തകിടാക്കിയെടുക്കുന്നതിന്ന വേണ്ടിയായിരിക്കും. ഇതാണ് മനുഷ്യനിർമ്മിതിയിൽക്കൂടിയുള്ള ഈടുററ രാഷ്ട്രനിർമ്മാണം. കഠോപനിഷത്തിൽനിന്ന് വിവേകാനന്ദൻ നമുക്ക് ഉദ്ധരിച്ചുതന്ന 'എഴുന്നേൽക്കൂ ! ഉണരൂ ! ലക്ഷ്യപ്രാപ്തിവരെ പിന്തിരിയൊല്ല' എന്നതാണ് നമുക്കിന്ന് പ്രചോദനമായിരിക്കേണ്ട കാഹളധ്വനി.

## 25 അവൈയക്തികമായ കൂറിന്നുള്ള കഴിവ്

നാളത്തെ തിളങ്ങുന്ന ഭാരതത്തിന്റെ ചിത്രം അതു് ഇന്നെന്താണെന്നുള്ള നമ്മുടെ അറിവുകൊണ്ടു് വികലമാക്കപ്പെടുന്നു. വർത്തമാനകാലം അസന്നിഗ്ദ്ധമായും അശ്രുഭേകരമാണ്; എന്നാൽ അതാകട്ടെ രാഷ്ട്രീയമായ വിവരക്കേടിന്റെയും നമ്മുടെ ജനങ്ങളുടെ ധാർമ്മികമായ നിശ്ചലതയുടെയും സുദീർഘപാരമ്പര്യത്തിന്റെ സന്തതിയാണ്. ഓരോ പൗരനും ഈ ദേശീയ ദൗർബ്ബല്യത്തെക്കുറിച്ച് ബോധവാനാവുകയും ബോധപൂർവ്വം അതിനെ അവസാനിപ്പിയ്ക്കുവാൻ ശ്രമിയ്ക്കുകയും ചെയ്യേണ്ടതുണ്ടു്. ഭൂതകാലത്തു് ഇന്ത്യയിൽ അനേകം രാഷ്ട്രീയ സ്റ്റേററുകൾ നമ്മൾ സ്ഥാപിച്ചിട്ടുണ്ടു്. എന്നാൽ അതെങ്ങനെ, എന്തുകൊണ്ടു് പരാജയപ്പെട്ടുവെന്നും കെട്ടുറപ്പുള്ള ഒരു ദേശീയരാഷ്ട്രം സ്ഥാപിക്കുന്നതിൽ നാമെന്തുകൊണ്ടു പരാജയപ്പെട്ടുവെന്നും പഠിക്കുന്നതിൽ ഇന്നു് നമുക്കു് സ്വാഗതാർഹമായ പല പാഠങ്ങളുമടങ്ങിയിട്ടുണ്ടു്. നമ്മുടെ പണ്ടത്തെ രാഷ്ട്രങ്ങൾ ഭരണാധിപനെ കേന്ദ്രീകരിച്ചുകൊണ്ടുള്ളവയായിരുന്നു. രാഷ്ട്രത്തിന്റെ ഹൃദയം രാജാവോ ചക്രവർത്തിയോ ആയിരുന്നു. 'യഥാ രാജാ തഥാ പ്രജാ' എന്നായിരുന്നു അന്നത്തെ നില. അധികാരത്തിലുള്ളവരായിരുന്നു എണ്ണപ്പെട്ടിരുന്നതു്. അതു് ചിലപ്പോൾ സർവ്വസൈന്യാധിപനോ വൈസ്രോയിയോ അതിൽനിന്നു് താഴെയുള്ള അധികാരം കൈയാളുന്നവരോ ആയിരിയ്ക്കും. ജനങ്ങളുടെ കൂറ് ഭരണാധികാരിയായ വ്യക്തിയോടോ അഥവാ അദ്ദേഹത്തിന്റെ ആജ്ഞാനുവർത്തികളായ കീഴുദ്യോഗസ്ഥന്മാരോടോ ആയിരിക്കും. സംസ്ഥാനതലത്തിലായാലും കേന്ദ്രതലത്തിലായാലും ഇന്ത്യയിലെ ഒരു സ്റ്റേററിനോടു് ഒരു അവൈയക്തികമായ രാഷ്ട്രീയക്കൂറ് വളർത്തിയെടുക്കുന്നതിൽ നമ്മുടെ മഹത്തായ രാജ്യം പരാജയപ്പെട്ടിരിക്കുന്നു. ഒരു ഭരണകർത്താവിന്റെ മരണമോ സ്ഥാനത്യാഗമോ അഥവാ ഒരു സർവ്വസൈന്യാധിപന്റെ മരണമോ സ്ഥാനനഷ്ടമോ സംഭവിക്കുമ്പോൾ നമ്മളുടെ കൂറ് ചലിച്ചുപോകുന്നു.

നമ്മുടെ സ്റ്റേററുകളുടെയും ജനങ്ങളുടെയും ഈ ദൗർബ്ബല്യം വിദേശ അക്രമികാം ശരിക്കു് മനസ്സിലാക്കിയിട്ടുണ്ടെന്നു് തോന്നുന്നു. യുദ്ധത്തിൽ ഒരു സർവ്വസൈന്യാധിപനോ ഒരു ചക്രവത്തിയോ കൊല്ലപ്പെട്ടപ്പോഠം അതുവരെ അക്രമികളോട്ട് ധൈര്യപൂർവ്വം പോരാടിയ നമ്മുടെ ദേശീയ യോദ്ധാക്കളുടെ ആത്മവീര്യം ഉരുകിപ്പോകുന്നതു് ഇന്ത്യാചരിത്രത്തിൽ ഒററപ്പെട്ട സംഭവമല്ല. വിദേശഅക്രമികാം അവരുടെ അസ്ത്രമോ വെടിയുണ്ടയോ അമ്പാരിയിൽ ആസനസ്ഥനായ രാജാവിൻെറയോ ചക്രവത്തിയുടെയോ സർവ്വസൈന്യാധിപൻെറയോ നേക്കു് അയക്കാറുണ്ടു്. അക്രമികാം ചക്രവത്തിയോ സൈന്യാധിപനോ കൊല്ലപ്പെട്ടുവെന്ന വ്യാജവാത്ത പട്ടാളക്കാക്കിടയിൽ പ്രചരിപ്പിച്ചു് അവരുടെ വീര്യം ഉരുക്കിക്കളയാറുമുണ്ടു്. പട്ടാളവും സാധാരണ ജനവും മാത്രമല്ല, ഉദ്യോഗസ്ഥന്മാരും നാടുവാഴി പ്രഭുക്കന്മാരും ഇന്ത്യയിലെ സ്റ്റേററിനോട്ട് അവൈയക്തികമായ കൂറു വളത്തിയെടുക്കുന്നതിൽ പരാജയപ്പെട്ടവരാണു്. അവരുടെ കൂറാകട്ടെ പ്രാഥമികമായും തങ്ങളോടും തങ്ങളുടെ താല്പര്യത്തോടും രണ്ടാമതായി തങ്ങളുടെ താല്പര്യം നേടുന്നതിന്നു് ഒരു മാർഗ്ഗമെന്നനിലയിൽ ഭരണാധികാരിയോടുമാണു്.

ഇന്ത്യയിൽ ഈടുററ ഒരു രാഷ്ട്രീയ സ്റ്റേററ് പടുത്തുയർത്തുന്നതിന്നു് വേണ്ട ഭൂതകാലശ്രമങ്ങളുടെ പരാജയത്തിൻെറ പാഠങ്ങാം നമ്മുടെ ഇന്നത്തെ ജനതയുടെ മനസ്സിലും ഹൃദയത്തിലും കത്തിച്ചുകളയേണ്ടതാണു്. വെറും വൈയക്തികമായ കൂറിൻെറ അടിത്തറയിൽ സുശക്തവും ഈടുററതുമായ ഒരു രാഷ്ട്രം പടുത്തുയർത്താൻ സാദ്ധ്യമല്ലെന്ന സത്യം നാം ഗ്രഹിക്കേണ്ടതുണ്ടു്. നമ്മുടെ പുതിയ സ്വതന്ത്രരാഷ്ട്രത്തിൻെറ നേരെയും നമ്മുടെ ഭരണഘടനയിൽ രൂപംകൊണ്ട സമുന്നതമായ തത്ത്വങ്ങാംക്ക നേരെയും ഒരു അവൈയക്തികമായ കൂറു് നാം വളത്തിയെടുക്കേണ്ടതുണ്ടു്. നമ്മുടെ ഭരണഘടനയോടു് ബഹുമാനവും നിയമവാഴ്ചയോടു് അവൈയക്തികമായി പ്രതികരിക്കാനുള്ള ശേഷിയും നാം വളത്തിയെടുക്കണം. ഈ അവൈയക്തിക പശ്ചാത്തലത്തിൽ നമുക്കു് സമൃദ്ധമായി പൈതൃകമെന്നനിലയിൽ കൈവന്നിരിക്കുന്ന വൈയക്തികമായ കൂറിൻെറ വികാരം ദേശീയോദ്ഗ്രഥനത്തെ കൂടുതൽ ശക്തിപ്പെടുത്താനുള്ള ഒരു സ്രോതസ്സായിത്തീരുകയും ചെയ്യും. നമ്മുടെ ശൈശവജനാധിപത്യരാഷ്ട്രത്തിനോടു് അവൈയക്തികമായ കൂറു് വളത്തിയെടുക്കാൻ നാം സാവധാനത്തിൽ വേദനയോടെ പഠിച്ചുകൊണ്ടിരിക്കയാണു്. കഴിഞ്ഞ ഇരുപതുവഷങ്ങളായി അതു് എത്രത്തോളം ശക്തിപ്രദശിപ്പിച്ചുവോ എത്ര മുറുക്കവും വിഷമവും അതു് അഭിമുഖീകരിക്കുകയും ചെറുത്തുനില്ക്കുകയും ചെയ്തുവോ അതിനെ

ല്ലാമുള്ള ശക്തി ഈ സ്രോതസ്സിൽനിന്നു് നേടിയതാണു്. അതുപോലെ ഏതെല്ലാം ദൗർബല്യങ്ങൾ അവ പ്രദർശിപ്പിച്ചുവോ അവയെല്ലാം നമ്മുടെ ഈ അടിസ്ഥാനപരമായ ഗുണം ആർജ്ജിക്കുന്നതിന്നു് വേണ്ടി ഇനിയും എത്ര ദൂരം പോവേണ്ടതുണ്ടെന്നു വെളിപ്പെടുത്തുന്നു. അതുവഴി നമ്മുടെ സ്റ്റേററിനെ രാഷ്ട്രീയമായി ശക്തിപ്പെടുത്തുകമാത്രമല്ല സ്റ്റേററിലുള്ള കൂട്ടായും സ്ഥാപനപരമായുമുള്ള പ്രവൎത്തനങ്ങളെ ശക്തിപ്പെടുത്തുന്നതിന്നും ശുദ്ധീകരിക്കുന്നതിന്നും വികസിപ്പിക്കുന്നതിന്നും അതിന്റെ നൈരന്തര്യത്തെ ഉറപ്പുവരുത്തുന്നതിന്നും അത്യാവശ്യമാണു്.

ഇന്ന ആൾ ഇന്ന സ്ഥാപനത്തിന്റെ അധിപനായിരിക്കുമ്പോൾ ഇന്ന സ്ഥാപനത്തോടു് എനിക്കു് വളരെ താല്പര്യമുണ്ടായിരുന്നു, ഇപ്പോൾ അയാൾ പോയി അതോടെ എന്റെ താല്പര്യവുമവസാനിച്ചു എന്നു് ജനങ്ങൾ പറയുന്നതു് ഇന്ത്യയിൽ ദുർലഭമല്ല. ഒരു സ്ഥാപനം ഒരു പ്രത്യേകസാമൂഹ്യവീക്ഷണത്തെ പ്രതിനിധാനം ചെയ്യുകയും അതിന്റെ സാക്ഷാൽക്കാരത്തിന്നു് പരിശ്രമിക്കുകയും ചെയ്യുന്നു. ആ ദർശനത്തിന്നോടാണു് നമ്മുടെ കൂറെങ്കിൽ അതിന്റെ തലപ്പത്തു് ആരുവന്നാലും പോയാലും ശരി സാഹചര്യമെത്രമാറിയാലും നമുക്കു് അതിന്റെ ആദർശങ്ങളിൽനിന്നും പരിപാടികളിൽനിന്നും പിന്തിരിഞ്ഞു പോകാൻ കഴിയുന്നതല്ല.

## 26 ഭാവനാപൂർവ്വമായ സഹാനുഭൂതിക്കുള്ള ശേഷി

ഈ അവൈയക്തികമായ കൂറു് വളൎത്തുന്നതിൽ മനുഷ്യനിൽ ആത്മീയമായ വളൎച്ച മാനസികശാരീരികവളൎച്ചയിൽനിന്നു് മാനസിക–സാമൂഹ്യതലത്തിലേയ്ക്കുള്ള വളൎച്ച ഉൾക്കൊള്ളുന്നുണ്ടു്. സന്മാൎഗ്ഗശാസ്ത്രവും യഥാൎത്ഥരാജ്യതന്ത്രവും തമ്മിലുള്ള അഭേദ്യമായ ബന്ധത്തെ ഇതു് പ്രഘോഷിക്കുന്നു. അത്തരം അവൈയക്തികവളൎച്ചയിൽക്കൂടി മനുഷ്യൻ കൂടുതൽ സമ്പന്നമായ ഒരു വ്യക്തിപ്രഭാവമായിത്തീരുന്നുവെന്നു് സന്മാൎഗ്ഗശാസ്ത്രം പറയുന്നു. ഈ അവൈയക്തിക–വൈയക്തിക മനുഷ്യൻ ചേൎന്നാണു് പൗരത്വത്തിന്റെ സദാചാരാംശം ഉടലെടുക്കുന്നതു്, അതില്ലാത്ത പൗരത്വം അവനോ അവളോ ഇരുപത്തൊന്നു വയസ്സുതികയുന്നതുവരെ ക്യൂവിൽ കാത്തുനില്ക്കേണ്ടിവരുന്ന പൗരത്വമെന്നുമാത്രമേ അൎത്ഥമാക്കുന്നുള്ളു. നിർഭാഗ്യവശാൽ രണ്ടാമതുപറഞ്ഞ പൗരത്വത്തിന്റെ വീക്ഷണമാണു് ഇന്ത്യയിലെ മിക്കവാറും ജനങ്ങൾ ധരിക്കുകയും അതിന്നനുസരിച്ചു പ്രവൎത്തിക്കുകയും ചെയ്യുന്നതു്. അതിന്റെ ഫലമാണു് ഇന്നത്തെ ദേശീയദൗർബല്യവും നിരാശയും. സ്വജനപക്ഷപാതം, കൈക്കൂലി. വ്യാപാരത്തിലുള്ള അഴിമതി മുതലായ ഇന്ത്യയെ ബാധിച്ചിരിക്കുന്ന

തിന്മകളുടെയൊക്കെയും പ്രഭവകേന്ദ്രം പ്രകാശമാനമായ ദയയുടെ മേലുള്ള അന്ധമായ മായയാണ്. ലൗകികനായ വ്യക്തിയിൽ ഈ നിസ്സംഗതയുടെ അഭാവം, ആ അവൈയക്തികതയിലേയ്ക്കുള്ള ആത്മീയ വളർച്ചയുടെ അഭാവം മായയാണ്. അതിന്റെ അഭാവത്തിനു മാത്രമേ മനുഷ്യന്നു യോഗ്യത കുറഞ്ഞ തന്റെ ബന്ധുക്കളുടെയും യോഗ്യത കൂടുതലുള്ള മററു വ്യക്തികളുടെയും കാര്യത്തിൽ ഒരു തീരുമാനമെടുക്കേണ്ടിവരുമ്പോൾ ന്യായമാർഗ്ഗത്തെ അനുഗമിക്കാനുള്ള മാനസികവൈശദ്യവും ധാർമ്മികശക്തിയും പ്രദാനം ചെയ്യാൻ സാധിക്കൂ. തന്നോടും തന്റെ ബന്ധുക്കളോടുമുള്ള മമത മായയും എല്ലാവരോടുമുള്ള പ്രേമം ദയയുമാണെന്നു് ശ്രീരാമകൃഷ്ണൻ പറയാറുണ്ടു്.

ഒരു പൗരന്റെ ആത്മീയവളർച്ച സമൂഹത്തിലെ നീതിബോധം വികസിപ്പിക്കുന്നുവെന്നു മാത്രമല്ല – വ്യക്തികളേയും സംഘങ്ങളേയും ഒരു വികസ്വരസമ്പദ്‌വ്യവസ്ഥയുടെ ന്യൂനതകളെ ദയാപൂർവ്വം അംഗീകരിക്കുവാൻ പററിയ ഏററവും സുസ്ഥിരവും അഭേദ്യവുമായ ഒരു സാമൂഹ്യശക്തിയാണു് നീതി എന്നതു് — അതാകട്ടെ ഒരു പൗരന്റെ സഹാനുഭൂതിക്കും സഹജീവിസ്നേഹത്തിനുള്ള കഴിവു് വർദ്ധിപ്പിക്കുകയും ചെയ്യുന്നു. കഴിഞ്ഞ ശതകങ്ങളിൽ നമ്മുടെ സ്വഭാവത്തിന്റെ ചേരുവകൾ വിധായകഗുണങ്ങളെക്കാൾ ഒരു കെട്ടു് നിഷേധകഗുണങ്ങളായിരുന്നു. ഇതുകൊണ്ടു് സഹാനുഭൂതിക്കുള്ള നമ്മുടെ പരമ്പരാഗതമായ കഴിവു് വളരെ പരിമിതമായിരുന്നു. മുമ്പു സൂചിപ്പിച്ച വൈയക്തികഘടകത്തിന്നനുസരിച്ചായിരുന്നു നമുക്കു് രാഷ്ട്രത്തോടുള്ള പരമ്പരാഗതമായ കൂറും. നമ്മുടെ മതപരവും സാമൂഹ്യവുമായ നിയമസംഹിതകൾ ദയയും സഹാനുഭൂതിയും നമ്മെ പഠിപ്പിച്ചിട്ടുണ്ടു്. എന്നാൽ മനുഷ്യന്റെ കഷ്ടപ്പാടുകളുടെ നേർക്കുള്ള നമ്മുടെ പ്രതികരണം ഭാവനാത്മകമോ ജീവസ്സുററതോ ആയിരുന്നില്ല. ഒരു ജനതയെന്ന നിലയ്ക്കു് നമ്മൾ കഷ്ടപ്പാടുകൾക്കും ബുദ്ധിമുട്ടുകൾക്കും നേരേനിന്നുകൊണ്ടു് പ്രതികരിക്കാതിരുന്നിട്ടില്ല. എന്നാൽ ഈ പ്രതികരണം ഒന്നോ രണ്ടോ നാണയത്തുട്ടുകളെടുത്തു് കഷ്ടപ്പെടുന്നവനു് കൊടുക്കുന്നതോടെ അവസാനിക്കുന്നു. ഇതാകട്ടെ കഷ്ടപ്പെടുന്നവന്റെ കഷ്ടപ്പാടുകൾ അവസാനിക്കുന്നതു് കാണാനുള്ള ധാർമ്മികമായ ശ്രദ്ധയോടുകൂടി ചെയ്യുന്നതാണെന്നതിനെക്കാൾ ആ കഷ്ടപ്പാടു് കാണുന്നതിൽനിന്നു് നമുക്കാശ്വാസം ലഭിച്ചല്ലോ എന്ന മനോഭാവത്തോടെയാണു് ചെയ്യുന്നതെന്നു് തോന്നിപ്പോകും. സാമൂഹ്യമായ വ്യാധികൾ കണ്ടുപിടിച്ചു് അവയെ ഉന്മൂലനാശം ചെയ്യണമല്ലോ എന്നതിനെക്കുറിച്ചു് നാം ശ്രദ്ധിക്കാറില്ല. ഈ നിർജ്ജീവമായ സഹാനുഭൂതി ഇന്നത്തെ നിശ്ചലതയിൽനിന്നും ക്ഷേതിയുടെ

ചായംപൂശിയ ഭൗതികാഭിലാഷത്തിൽനിന്നും സ്വന്തം കാര്യത്തിനു വേണ്ടിയുള്ള സാമൂഹ്യ രാഷ്ട്രീയ മനോഭാവത്തിൽനിന്നും വന്നതാണ്.

ഭക്തിയുടെ ചായംപൂശിയ ലൗകികതല്പരതയ്ക്കുപകരം ചലനാത്മകമായ ഒരു ആത്മീയതയേയും നമ്മുടെ നിഷേധകമായ ഗുണങ്ങൾക്കും സ്വാർത്ഥപ്രേരിതമായ സാമൂഹ്യ രാഷ്ട്രീയ മനോഭാവങ്ങൾക്കും പകരമായി അഗാധമായ ഒരു സാമൂഹ്യവികാരം വളർത്തിയെടുക്കാനും നാം അവൈയക്തിക സഹാനുഭൂതിക്കുള്ള ശേഷിയും വിസ്തൃതപരിധിയുള്ളതും ജീവസ്സുററതുമായ ഒരു സഹാനുഭൂതി വികസിപ്പിക്കുകയായിരിക്കും. ഇതാണ് ഭാവനാത്മകമായ സഹാനുഭൂതി. ഇതു് മുമ്പിലുള്ള മൂർത്തമായ കഷ്ടപ്പാടുകളോട് ഒട്ടിച്ചു നിർത്തിയതോ കഷ്ടപ്പെടുന്ന ആൾക്ക് ഒരു നാണയത്തുട്ട് നല്കി തൃപ്തിപ്പെടുത്തുന്നതോടുകൂടി അവസാനിക്കുന്നതല്ല. ഭാവനാത്മകമായ സഹാനുഭൂതി മനുഷ്യവ്യക്തിത്വത്തിൻെറ കൂടുതൽ അഗാധമായ കേന്ദ്രത്തിൽനിന്ന് ഉദ്ഭവിക്കുന്നതാണ്. ചലനാത്മകമായ സദാചാരബോധവും സാമൂഹ്യമൂല്യങ്ങളും ഉദ്ഭവിക്കുന്ന ആത്മീയ തലത്തിൽനിന്നാണതു് ഉദയംചെയ്യുന്നതു്.

ഇതാണ് ഒരു പൗരൻെറ വ്യക്തിപ്രഭാവം. അത്തരം പൗരന്മാർ മാത്രമേ സാമൂഹ്യമായ ആരോഗ്യത്തിനും സാമൂഹ്യ പുരോഗതിക്കും ഉറപ്പായിത്തീരുന്നുള്ളൂ. അത്തരം പൗരന്മാരടങ്ങിയ ഒരു സാമൂഹ്യ പരിതോവസ്ഥയിൽനിന്ന് ഭരണാധിപന്മാരെ തെരഞ്ഞെടുക്കുമ്പോൾ ഭരണം സാമൂഹ്യമായ ത്വരകൾക്കും ആവശ്യങ്ങൾക്കും നേരെ പ്രതികരിക്കുന്നതായിത്തീരുന്നു. ഒരു പോലീസ്‌രാഷ്ട്രവും ക്ഷേമരാഷ്ട്രമാകാൻ ലക്ഷ്യംവെച്ചുകൊണ്ടുള്ള ഒരു രാഷ്ട്രവും തമ്മിലുള്ള വ്യത്യാസം രണ്ടാമത്തേതിന്ന് സാമൂഹ്യമായ കാര്യങ്ങളോട് പ്രതികരണമുണ്ടെന്നതിലാണ്. അവൈയക്തികമായ സഹാനുഭൂതി പ്രദർശിപ്പിക്കുവാനും ഭാവനാത്മകമായ സഹാനുഭൂതി ഉളവാക്കാനുമുള്ള അമൂല്യമായ ശേഷി ഉണ്ടാക്കുന്ന ഭരണാധിപന്മാരുടെ ആത്മീയവികാസത്തിൻെറ സന്താനമാണിതു്. മന്ത്രാലയങ്ങളും മററ് ഓഫീസുകളും മനുഷ്യജീവിതത്തിൻെറ അഭിലാഷങ്ങളുടെ യഥാർത്ഥമായ രംഗത്തുനിന്ന് വിദൂരസ്ഥമായി വർത്തിക്കുകയാണ്. എന്നാലും ഭരണാധികാരി തൻെറ ഭാവനാത്മകമായ സഹാനുഭൂതി വഴി വിദൂരവർത്തിയായ സാമൂഹ്യ സ്ഥിതിഗതികളെ ഗ്രഹിക്കുകയും അവയോട് പ്രതികരിക്കുകയും ചെയ്യുന്നു. ഈ ഭാവനാത്മക സഹാനുഭൂതികൊണ്ട് അദ്ദേഹം തൻെറ മുമ്പാകെ കിടക്കുന്ന ഫയൽ മനുഷ്യൻെറ അഭിലാഷങ്ങളേയും ആഗ്രഹങ്ങളേയും വാക്കുകളിൽക്കൂടി മന്ത്രിച്ചുകൊണ്ട് ജീവിതത്തിൻെറ തുടിപ്പ് പ്രദർശിപ്പിക്കുന്നു. ഓരോ പൗരനും സുദൃർല്ലഭ

മായ ഈ കഴിവു് വികസിപ്പിക്കേണ്ടതാണു്. ഭരണാധികാരികാം ക്കും രാഷ്ട്രീയക്കാക്കും ഇതു് കൂടുതൽ ആവശ്യവുമാണു്. ഇതില്ലാതെ അവസ്ഥ് ഒന്നായോ ഒത്തുചേന്നോ ഒരു രാഷ്ട്രത്തെ പ്രശ്നങ്ങളുടെ നരക മാക്കി മാററാൻ കഴിയും; എന്നാൽ ഇതുണ്ടെങ്കിൽ അവക്കു് ഒരു രാഷ്ട്രത്തെ പ്രശ്നങ്ങളുടെ തമസ്സിൽനിന്നു് സന്തുഷ്ടിയുടേയും പ്രത്യാശ യുടേയും വെളിച്ചത്തിന്റെ ഉന്നതിയിലേയ്ക്കു് ഉയത്താനും കഴിയും.

## 27 ചലനാത്മകമായ ആത്മീയത

ഭാരതീയരുടെ ഈ രൂപാന്തരമാണു് നമ്മുടെ രാഷ്ട്രീയത്തെയും ഭരണത്തെയും അടിയന്തരബോധംകൊണ്ടും ഉദ്ദേശ്യദിശാബോധങ്ങരം കൊണ്ടും പൂരിതമാക്കേണ്ടതു്. ഈ ഭാവനാത്മകമായ സഹാനുഭൂതി കൊണ്ടു് ഭരണത്തിൽ ത്വരിതഗതിയിൽ കാര്യങ്ങരം നീങ്ങിക്കൊ ണ്ടിരിക്കുകയും സാമാന്യക്ഷേമമെന്ന ഭാഗധേയത്തിലേയ്ക്കു് രാഷ്ട്രം ത്വരിതഗതിയിൽ പ്രയാണം ചെയ്യുകയും ചെയ്യും. ശതാബ്ദങ്ങളാ യി നിശ്ചലമാക്കപ്പെട്ട വികസനവും മനുഷ്യരുടെ കുതിച്ചുയരുന്ന അഭിലാഷങ്ങളും സ്വാതന്ത്ര്യലബ്ധിക്കുശേഷം കോടിക്കണക്കിലാളു കളുടെ ഹൃദയങ്ങളിൽനിന്നു് കുതിച്ചുവരുന്ന ഏററവും ചുരുങ്ങിയ സന്തുഷ്ടിക്കും ക്ഷേമത്തിനും വേണ്ടിയുള്ള അത്യാഗ്രഹവും വിവേകാ നന്ദന്റെ തുളച്ചുകയറുന്ന വാക്കുകളിൽ പറഞ്ഞാൽ 'വളരെക്കാലമാ യി മൃഗങ്ങളുടെ അയൽപക്കക്കാരായി ജീവിതം നയിച്ചുവരുന്ന മനു ഷ്യരുടെ' അഭിലാഷവുമുരംക്കൊള്ളുന്ന നമ്മുടേതുപോലുള്ള ഒരു രാഷ്ട്ര ത്തിന്റെ ഭരണത്തിന്നു് അതൊരു വമ്പിച്ച ആസ്തിയാണു്. ഭരണാ ധികാരിക്കു് ഈ വസ്തുതകളുടെ ഗ്രഹണവും അതിനോടുള്ള തക്കതായ പ്രതികരണവും അയാളുടെ സ്വഭാവവും കാര്യക്ഷമതയും വളത്തുന്ന തിന്നുള്ള ഒരേയൊരു വിദ്യാകേന്ദ്രമായും അയാളുടെ യുവസഹജമായ ആവേശവും ജീവിതത്തിലും പ്രവത്തനത്തിലുമുള്ള സന്തോഷവും നല്കുന്ന മനോഹരസ്ഥാപനമായും തീരുന്നു.

ഇന്ത്യയിലെ സ്ത്രീപുരുഷന്മാരിൽ പൊതുവായും കേന്ദ്രത്തിലേ യും സ്റ്റേററുകളിലേയും ഭരണാധികാരികളിൽ പ്രത്യേകമായും ഉണ്ടാ വേണ്ടുന്ന മഹത്ത്വവും യോഗ്യതയും ഇത്തരത്തിലുള്ളതായിരിക്കണം. അതാകട്ടെ സേവനത്തിന്നുള്ള ആവേശത്തെ സവ്വവ്യാപിയും ഇന്ന ത്തെ നമ്മുടെ രാഷ്ട്രത്തിന്റെ ചക്രവാളത്തിൽ അടിഞ്ഞുകൂടിയ അന്ധ കാരത്തെയും നിരാശയേയും തുടച്ചുമാററി പ്രകാശം പ്രസരിപ്പിക്കുന്ന തും പൗരന്മാരുടെ ജീവിതത്തിന്റെ ആത്മീയഗുണങ്ങളെ വളത്തുന്ന തുമായ ഒരു തത്ത്വമായിത്തീരുകയും ചെയ്യുന്നു. ആത്മീയത കൈവരി ക്കാൻവേണ്ടി അങ്ങിങ്ങായി പോകുന്നതു് ശ്വസിക്കുന്നതിന്നു് അങ്ങി ങ്ങായി പോകുന്നതുപോലെയാണു്. അതെല്ലാം ഇപ്പോരം ഇവിടെ

ത്തന്നെയുണ്ട്. ആത്മീയതയെന്നാൽ വില കുറഞ്ഞ മായാജാലമോ വില കുറഞ്ഞ യോഗാത്മകതയോ അല്ലെന്നും അതിനെ തേടേണ്ടത് ഗുഹകളിലോ വനാന്തരങ്ങളിലോ അല്ലെന്നും അത് ഓരോരുത്തന്റെ യും ജന്മാവകാശമാണെന്നും ഉപചയത്തിലും അപചയത്തിലും ഓരോ രുത്തന്റേയും ജീവിതത്തിലും കർമ്മത്തിലും വളർത്തിയെടുക്കേണ്ട ഒന്നാണതെന്നും നാം മനസ്സിലാക്കേണ്ടതാണ്.

ആധുനികയുഗത്തിൽ വിവേകാനന്ദൻ നമ്മുടെ മുമ്പാകെവെച്ച പ്രായോഗികവും സാക്ഷാത്കരിക്കപ്പെടാവുന്നതുമായ ഈ ആദർശത്താൽ നമ്മുടെ ജനത പ്രചോദിതരാകേണ്ടതുണ്ട്. ഏതെങ്കിലും ഒരാദർശത്തിന്നുവേണ്ടി ജീവിക്കുകയെന്നതാണ് ഒരു ജെല്ലി ഫിഷിനെപ്പോലെ ദീർഘകാലം നിലനില്ക്കുന്നതിനെക്കാൾ നല്ലതെന്ന് അദ്ദേഹം ഉദ്ബോധിപ്പിച്ചിട്ടുണ്ട്. കഴിഞ്ഞ സായാഹ്നത്തിൽ രവീന്ദ്രാലയത്തിൽ ഞാൻ ചെയ്ത പൊതുപ്രഭാഷണത്തിൽ മഹാഭാരതത്തിൽ വിദുല എന്ന രാജ്ഞി അവരുടെ പുത്രനായ സഞ്ജയകുമാരന്ന് നല്കിയ ഉപദേശം ഞാൻ ഉദ്ധരിച്ചിരുന്നുവല്ലൊ. അത് നമ്മുടെ എല്ലാ യുവാക്കൾക്കുമുള്ള ഒരു വീരസന്ദേശമായിത്തുടിക്കുന്നു: (ഉദ്യോഗപർവ്വം 120, 15)

മുഹൂർത്തം ജ്വലിതം ശ്രേയോ
ന തു ധൂമായിതം ചിരം.

(ഒരു നിമിഷമെങ്കിലും ജ്വലിക്കുന്നതാണ് ദീർഘകാലം പുകഞ്ഞുകൊണ്ടിരിക്കുന്നതിനേക്കാൾ നല്ലത്.)

ശങ്കരനെപ്പോലെയും വിവേകാനന്ദനെപ്പോലെയുമുള്ള ഭാരതത്തിലെ ചില മഹാന്മാർ ഹ്രസ്വകാലം മാത്രമേ ജീവിച്ചുള്ളുവെങ്കിലും ഉജ്ജ്വലമായി ജീവിക്കുകയാണുണ്ടായത്. ദൈവത്തോടും മനുഷ്യനോടും മനുഷ്യനിലുള്ള ദൈവത്തോടും തീവ്രമായ സമർപ്പണബുദ്ധി പ്രദർശിപ്പിച്ച ജീവിതമായിരുന്നു അവരുടേത്. അതാകട്ടെ മനുഷ്യചരിത്രത്തിന്റെ ഗതിയെത്തന്നെ മാററിമറിക്കുകയുമുണ്ടായി. അലക്ഷ്യമായി ദീർഘകാലജീവിതം നയിക്കുന്നതിനേക്കാൾ നല്ലത് ഒരു ആദർശത്തിന്നും ദർശനത്തിന്നും വേണ്ടി തീവ്രമായി ജീവിക്കുന്നതാണ്. ഭാരതത്തിന്റെ അന്തരീക്ഷത്തിൽ ഇന്ന് കാണുന്ന മനുഷ്യനോടുള്ള വൈമുഖ്യത്തിന്റേയും നിരാശാബോധത്തിന്റെയും മേഘങ്ങളെ തുരത്തിയോടിക്കാൻ പററിയ ശക്തമായ ഒരു വികാരമാണിത്. വിദ്യാസമ്പന്നരായ സ്ത്രീപുരുഷന്മാർ ഓരോരുത്തരും തന്നെത്താൻ പഠിക്കേണ്ടതും പഠിപ്പിക്കേണ്ടതും തങ്ങൾ ഇന്ത്യയിലാണെന്ന് മാത്രമല്ല തങ്ങൾ ഇന്ത്യയുടെതാണെന്നും

രാഷ്ട്രത്തിൻെറ ക്ഷേമത്തിന്നു് ഉത്തരവാദികളാണെന്നുമാണു്. നമ്മുടെ രാഷ്ട്രത്തിൻെറ ലക്ഷ്യസാദ്ധ്യത്തിന്നുവേണ്ടിയുള്ള ഉപകരണങ്ങളാവാൻ നമ്മളോടു് രാഷ്ട്രം ആവശ്യപ്പെട്ടിരിക്കയാണെന്ന സങ്കല്പത്താൽ നാം പ്രചോദിതരാകണം. ഇന്നത്തെ ഇന്ത്യക്കാരായ നമുക്കു് ഇതിനേക്കാറം വലിയൊരു മഹത്ത്വം മറെറാന്നു് ലഭിക്കാനുണ്ടോ! നമ്മുടെ രാഷ്ട്രത്തിൻെറ ചരിത്രത്തിൽ ഏററവും സർഗ്ഗാത്മകമായ ഒരു കാലഘട്ടത്തിലാണു് നമ്മരം ജീവിക്കുന്നതെന്നും ചെറുതോ വലുതോ ആയ നമ്മുടെ സംഭാവനകരം അതിന്നുവേണ്ടി അർപ്പിക്കാൻ നാം പ്രത്യേകഅവകാശമുള്ളവരാണെന്നും ഉള്ളതിനേക്കാറം മഹത്തായ എന്താണു് നമുക്കു് കൈവരാനുള്ളതു്! മനുഷ്യദ്വേഷവും നിരാശാബോധവും അവയുടെ മരണത്തിൻെറ തണുത്തകൈകരം ഒരു വ്യക്തിയിൽ പതിപ്പിച്ചാൽ അയാരം ഉന്നതമൂല്യങ്ങരംക്കുനേരേ പ്രതികരിക്കാൻ അസമർത്ഥനായിരിക്കുകയും സ്വന്തം സ്വാർത്ഥതാല്പര്യങ്ങളൊഴികെ മററുള്ള മൂല്യങ്ങളെക്കുറിച്ചു് സംശയാത്മാവുമായിരിയ്ക്കും. ബർനാഡ്ഷാ ഇത്തരക്കാരെക്കുറിച്ചു് സുപ്രസിദ്ധമായ ഒരു ഖണ്ഡികയിൽ ഇപ്രകാരം പ്രസ്താവിക്കുന്നു:

''നിങ്ങരം സുശക്തമാണെന്നു് കരുതുന്ന ഒരു ലക്ഷ്യത്തിന്നുവേണ്ടി നിങ്ങരം ഉപയോഗിക്കപ്പെടുന്നുവെന്നതിലാണു് ജീവിതത്തിലെ യഥാർത്ഥ സന്തോഷം. പ്രകൃതിയുടെ ഒരു ശക്തിയായിത്തീരുക, വ്യാധികളെയും അവശതകളെയും കുറിച്ചും ലോകം നിങ്ങളെ സന്തുഷ്ടരാക്കാൻ എപ്പോഴും നിങ്ങരംക്കുവേണ്ടി സമയം ചിലവഴിക്കുന്നില്ലെന്നതിനെക്കുറിച്ചും പരാതിപ്പെടുന്ന വെറുമൊരു നിർജ്ജീവവസ്തുവാകരുതു് നിങ്ങരം.''

ഇന്നത്തെ ഭാരതീയൻെറ മുമ്പിലുള്ള രണ്ടു് പോംവഴികരം ഇവ മാത്രമാണു്. ഭാരതീയ ദേശീയജീവിതത്തിൻെറ മഹത്തായ വൈദ്യുതിപ്രവാഹം ഇവിടെയുണ്ടു്, അതിൻെറ ഗതിയെ ത്വരപ്പെടുത്തിക്കൊണ്ടും ആ പ്രവാഹത്താൽ ത്വരപ്പെട്ടുകൊണ്ടും എൻെറ ലഘുത്വവും, നീചത്വവും ആ മഹത്തായ ദേശീയപങ്കാളിത്തത്തിൽ നഷ്ടപ്പെട്ടുകൊണ്ടു് ഞാനും അതിൻെറ ഒരു ഭാഗമായിരിക്കുന്നു. എന്നാൽ ആ പ്രവാഹത്തിൽനിന്നു് ഞാൻ എന്നെ വേർപെടുത്തുകയാണെങ്കിൽ ഞാൻ കെട്ടിനിൽക്കുന്ന വെള്ളം നിറഞ്ഞതും രോഗാണുക്കരം ഉള്ളതുമായ ഒരു തടാകമോ വല്ലായ്മയെക്കുറിച്ചും അവശതയെക്കുറിച്ചും എപ്പോഴും പരാതിപ്പെടുകയും സമുദായം എനിക്കു് ഈ നന്മ ചെയ്തില്ല, ആ നന്മചെയ്തില്ല എന്നു് ആവലാതിപ്പെടുകയും ചെയ്യുന്ന ഒരു നിർജ്ജീവവസ്തുവായിത്തീരും. 'എല്ലാ വികാസവും ജീവിതവും, എല്ലാ സങ്കോചവും മരണവുമാണെ'ന്നു് വിവേകാനന്ദൻ പറയുന്നു.

മിക്ക ജനങ്ങളും രാഷ്ട്രത്തെ നിരാശയുടെയും, ശൈഥില്യത്തിന്റെയും വക്കുവരെ എത്തിക്കുന്ന ആത്മീയമായ സങ്കോചത്തിന്റെ മാർഗ്ഗം സ്വീകരിച്ചവരാണ്. ഇന്നുമുതല്ക്ക് കൂടുതൽക്കൂടുതൽ ആളുകൾ വികാസത്തിന്റെ മാർഗ്ഗം കൈക്കൊള്ളട്ടെ; സാമൂഹ്യബോധത്തിന്റെയും സഹാനുഭൂതിയുടെയും വികാസവും ശാന്തവും, നിശ്ശബ്ദവും സംഘബോധത്താൽ പ്രചോദിതമായ കഠിനാദ്ധ്വാനം ചെയ്യാനുള്ള ശേഷിയും നമുക്ക് കൈവരട്ടെ. രാജ്യത്തിന്റെ അധോഗതിയിലേയ്ക്കുള്ള ഈ പ്രവണതയെ തടഞ്ഞുനിർത്തി രാഷ്ട്രത്തെ പുരോഗതിയിലേയ്ക്കും, സമൃദ്ധിയിലേയ്ക്കും, ഐക്യത്തിലേയ്ക്കും ശക്തിയിലേയ്ക്കും നമുക്ക് തിരിച്ചുവിടാൻ കഴിയും.

## 28 ഭർത്തൃഹരിയുടെ സാമൂഹ്യവിഭജനം

കവിയും സമ്രാട്ടുമായ ഭർത്തൃഹരി ഒരു സമൂഹത്തിലെ ജനങ്ങളുടെ ഇനത്തെക്കുറിച്ച് പറയുന്ന കാര്യങ്ങൾ ശ്രദ്ധിച്ചാൽ നമ്മുടെ ഇന്നത്തെ സമുദായത്തിന്റെ രോഗനിദാനത്തെപ്പററി നമുക്ക് കൂടുതൽ മനസ്സിലാക്കാൻ കഴിയും. ഭർത്തൃഹരി മദ്ധ്യപ്രദേശത്തിന്നടുത്തുള്ള മാൾവയിൽ 1300 കൊല്ലങ്ങൾക്കു മുമ്പ് ജീവിച്ച ഒരു മഹാത്മാവാണ്. തന്റെ 'നീതിശതക'ത്തിൽ (പദ്യം 64) അദ്ദേഹം പറയുന്നു:

> ഏതേ സത്പുരുഷാഃ പരാർത്ഥഘടകാഃ
> സ്വാർത്ഥാൻ പരിത്യജ്യ യേ
> സാമാന്യാസ്തു പരാർത്ഥമുദ്യമഭൃതഃ
> സ്വാർത്ഥാവിരോധേന യേ
> തേഽമീ മാനുഷരാക്ഷസാഃ പരഹിതം
> സ്വാർത്ഥായ നിഘ്നന്തി യേ
> യേ തു ഘ്നന്തി നിരർത്ഥകം പരഹിതം
> തേ കേന ജാനീമഹേ.

(അന്യന്മാക്കു വേണ്ടി തങ്ങളുടെ സ്വന്തം താല്പര്യങ്ങളെ ബലികഴിക്കാനൊരുക്കമുള്ള ചില സൽപുരുഷന്മാരുണ്ട്; എന്നാൽ തങ്ങളുടെ സ്വന്തം താല്പര്യങ്ങൾക്ക് ഹാനിവരുത്താതെ തന്നെ മററുള്ളവരുടെ നന്മയ്ക്കുവേണ്ടി പ്രവർത്തിക്കുന്ന സാമാന്യജനങ്ങളുണ്ട്. അതുപോലെ മററുള്ളവരുടെ നന്മ തങ്ങളുടെ സ്വാർത്ഥം നേടുന്നതിന്നു വേണ്ടി ഹനിക്കാൻ ഒരുമ്പെടുന്ന മനുഷ്യരാക്ഷസന്മാരുണ്ട്. എന്നാൽ അഹോ കഷ്ടം ! തങ്ങൾക്കോ മററുള്ളവർക്കോ യാതൊരു നന്മയും കൈവരുന്നില്ലെങ്കിലും അന്യന്മാരുടെ നന്മയെ നശിപ്പിക്കാൻ ഒരുമ്പെടുന്നവരെക്കുറിച്ച് ഞാൻ എന്തു പറയട്ടെ !)

ഇതിൽ ഒന്നാമത്തെ വിഭാഗത്തിൽപ്പെട്ടതു് സത്പുരുഷന്മാരാണു്. ഇവരെ എന്താണു് നന്മയുള്ളവരാക്കിത്തീർത്തതു് ? സ്വാത്ഥോദ്ദേശത്താൽ ദൂഷിതമാകാത്ത കവിഞ്ഞൊഴുകുന്ന നന്മയാണവരുടേതു്. അത്തരക്കാർ തങ്ങളുടെ സ്വാത്ഥതാല്പയ്യങ്ങളെ പരിഗണിക്കാതെ അന്യന്മാരുടെ ക്ഷേമത്തെ ഉറപ്പുവരുത്തുന്നതിന്നു് എപ്പോഴും ബദ്ധശ്രദ്ധരാണു്. ഏതു് സമൂഹത്തിലേയും മഹത്തായ ഇനം ഇവരാണു്. ആത്മീയമായ രത്നങ്ങളാണിവർ. ബൈബിളിലെ പുതിയ നിയമത്തിൻെറ ഭാഷയിൽപ്പറഞ്ഞാൽ ഇവർ ഭൂമിയുടെ ഉപ്പാകുന്നു.

ദിവ്യാവതാരങ്ങരം എന്നനിലയിൽ ലോകം ഗണിക്കുന്നവർക്കു പുറമെ ഗാന്ധിജിയെപ്പോലുള്ള മനുഷ്യരും സൽപുരുഷവിഭാഗത്തിൽപ്പെട്ടവരാണു്. ഗാന്ധിജിക്കു് ഒരു ബാരിസ്റ്ററായി ജീവിച്ചുകൊണ്ടു് സുഖസൗകര്യങ്ങളോടുകൂടിയ ഒരു ജീവിതം നയിക്കാമായിരുന്നു. എന്നാൽ അദ്ദേഹം തന്നിൽ മററുള്ളവരെ കണ്ടെത്തുകയും തന്നിൽത്തന്നെ മരിക്കുകയും മററുള്ളവക്കുവേണ്ടി ജീവിക്കുകയും ചെയ്തു. അദ്ദേഹം കോടിക്കണക്കിന്നു് സഹജീവികളെ അടിമത്തത്തിൽ നിന്നും ഭയത്തിൽനിന്നും മോചിപ്പിക്കുവാനും അവരെ അവരുടെ പുരുഷത്വത്തിൻെറയും, സ്ത്രീത്വത്തിൻെറയും, അന്തസ്സിനെയും വിലയേയും ബോദ്ധ്യപ്പെടുത്തുന്നതിന്നും സ്വയം ഉഴിഞ്ഞുവെയ്ക്കുകയാണുണ്ടായതു്.

കവി പിന്നെ രണ്ടാമത്തെ വിഭാഗത്തെക്കുറിച്ചു് പറയുന്നു. സമൂഹത്തിൽ ഭൂരിഭാഗംവരുന്ന സാമാന്യജനങ്ങളെക്കുറിച്ചു് അവരുടെ മനസ്സിൻെറ പ്രകൃതി എങ്ങനെയാണു്? അവർ തങ്ങളുടെ സ്വാത്ഥതാല്പയ്യങ്ങളുമായി ഏററുമുട്ടാത്തിടത്തോളം മററുള്ളവരുടെ താല്പയ്യങ്ങരംക്കുവേണ്ടി പ്രവത്തിക്കാൻ ഒരുക്കമുള്ളവരാണു്. 'പ്രബുദ്ധമായ സ്വാത്ഥതാല്പയ്യ' മെന്നു് ബ്രിട്ടീഷുകാരുടെ സദാചാരശാസ്ത്രവും രാഷ്ട്രീയദശ്നവും വിളിക്കുന്നതു് അതിനെയാണു്. ഏതു് സമൂഹത്തിലും ഇത്തരക്കാരായിരിക്കും ഭൂരിഭാഗവും. ഇന്ത്യക്കു് ഇന്നാവശ്യം വ്യവസായികളുടെയും, വ്യാപാരികളുടെയും നേരെ പ്രത്യേകിച്ചും ഈ ദശ്നത്തിൻെറ ബുദ്ധിപൂവ്വമായ വിലയിരുത്തലും പ്രയോഗവുമാണു്.

രാഷ്ട്രത്തിൻെറ സമൃദ്ധിയും വളച്ചയും തങ്ങളുടെ സ്വാത്ഥതാല്പയ്യങ്ങരംക്കാവശ്യമാണെന്നു്, അവർ മനസ്സിലാക്കേണ്ടതുണ്ടു്. ജനങ്ങളുടെ ക്രയശക്തി വ്യാപകമായിരിക്കണമെന്നു് വളന്നുവരുന്ന സമ്പദ്‌വ്യവസ്ഥ ആവശ്യപ്പെടുന്നുണ്ടെന്നു് വ്യവസായികളും, വ്യാപാരികളും മനസ്സിലാക്കേണ്ടതുണ്ടു്. സമ്പന്നർ കൂടുതൽ സമ്പ

ന്നരാവുകയും ദരിദ്രർ കൂടുതൽ ദരിദ്രരാവുകയും ചെയ്യുന്ന യുക്തിഹീനമായ ധനസമ്പാദനം ഒരു സ്വതന്ത്രവ്യാപാര രാഷ്ട്രത്തിൽപ്പോലും നശീകരണാത്മകമായ ഒരു ധനാജ്ജനപ്രക്രിയയായിരിക്കും. വ്യത്യാസം കണിശമായും ഇവിടെയാണ്. രണ്ടാമതു് പറഞ്ഞതിൽ സ്വാത്ഥതാല്പര്യമായിരിയ്ക്കും ലക്ഷ്യം. ഒന്നാമത്തേതിൽ പ്രബുദ്ധമായ സ്വാത്ഥതാല്പര്യമായിരിയ്ക്കും.

അന്യന്മാക്ക് നന്മചെയ്യുന്നതിന്നു് ജനങ്ങൾ സ്വാത്ഥതാല്പര്യം ത്യജിക്കണമെന്നു് സദാചാരം ആവശ്യപ്പെടുന്നില്ല. അതു് സ്വാത്ഥതാല്പര്യം നേടുന്നതിന്നു് അവരെ അനുവദിക്കുന്നുണ്ട്. എന്നാൽ അവരുടെ സ്വാത്ഥസങ്കല്പം സമൂഹത്തിലെ മനുഷ്യർ തമ്മിലുള്ള ആശ്രിതത്വം എന്ന സത്യത്തെയും കൂടി കണക്കിലെടുത്തുകൊണ്ടു് കൂടുതൽ വിശാല സങ്കല്പമാക്കിത്തീർക്കണമെന്നു് അതു് അവരെ ഉപദേശിക്കുന്നുണ്ട്. ഞാൻ എന്റെ പരിസരങ്ങൾ ശുചീകരിക്കുകയും ഞാൻ താമസിക്കുന്ന നഗരമോ ഗ്രാമമോ ശുചിയാക്കിവെയ്ക്കപ്പെടുന്നുണ്ടോയെന്നു് ശ്രദ്ധിയ്ക്കാതിരിക്കുകയും ചെയ്യുകയാണെങ്കിൽ എന്റെ സാഹചര്യത്തിന്റെ ശുചിത്വമില്ലായ്മയിൽനിന്നു് പൊട്ടിപ്പുറപ്പെടുന്ന സാംക്രമികരോഗത്തിന്റെ ഭവിഷ്യത്തിൽനിന്നു് എനിയ്ക്കു് രക്ഷനേടാൻ കഴിയുകയില്ല. അതിനാൽ എന്റെ സാഹചര്യം ശുചിയുള്ളതാവാൻ ശ്രദ്ധിക്കണമെന്നതു് എന്റെ സ്വന്തം താല്പര്യത്തിന്നുതന്നെ ആവശ്യമാണ്. സമൂഹങ്ങൾ വിശാലങ്ങളും ജനസംഖ്യ വദ്ധിച്ചതുമാകുമ്പോൾ മനുഷ്യന്റെ സാത്ഥസങ്കല്പവും തദനുസൃതമായി വിസ്തൃതമാകേണ്ടതുണ്ട്. സ്വാത്ഥതാല്പര്യത്തെക്കുറിച്ചുള്ള സങ്കുചിതമായ ആശയം പടുത്തുയത്തപ്പെടുന്നതു് സമൂഹയന്ത്രസംവിധാനത്തെക്കുറിച്ചും അതിന്റെ അതിസൂക്ഷ്മമായ പരസ്പരാശ്രിത പ്രക്രിയയെക്കുറിച്ചുള്ള അജ്ഞതയുടെ അടിത്തറയിലാണ്. അതിനാൽ അതു് അപ്രബുദ്ധമായ സ്വാത്ഥതാല്പര്യമാണ്. ദേശീയവും അന്തർദ്ദേശീയവുമായ പരസ്പരബന്ധങ്ങൾ കൂടുതൽ സങ്കീണ്ണങ്ങളായിത്തീരുന്ന സമൂഹത്തിലാണു് ഇതു് കൂടുതൽ തെളിവുറ്റതാകുന്നതു്. അതിനാൽ സ്വാത്ഥതാല്പര്യത്തെ പ്രബുദ്ധമായ വിതാനത്തിലേയ്ക്കു് ഉയത്തേണ്ടതുണ്ട്. ഈ പ്രബുദ്ധമായ സ്വാത്ഥതാല്പര്യത്തിന്റെ ദശനം ഇന്നു് സാമ്പത്തികസമൃദ്ധി പങ്കുവെയ്ക്കുന്നതിലും സാങ്കേതികവിദ്യ വ്യാപാരത്തിൽക്കൂടിയും മുന്നോക്ക രാജ്യങ്ങൾ വികസ്വരരാജ്യങ്ങൾക്കു് സഹായം നല്കുന്നതിൽക്കൂടിയും പഠിപ്പിയ്ക്കുന്നതിലും അന്താരാഷ്ട്രീയബന്ധങ്ങളെ പ്രചോദിപ്പിക്കുന്നു. എന്നാൽ ഇതു് ദേശീയസമൂഹങ്ങളിൽത്തന്നെ കൂടുതലായി പ്രാവത്തികമാക്കേണ്ടതുണ്ട്. പ്രബുദ്ധതയുടെ സ്പർശനംകൊണ്ടു് അവിടെ എല്ലാ സ്വാത്ഥതാല്പര്യങ്ങളും വിമലീകരിക്കപ്പെടേണ്ടതുണ്ട്.

കവി പിന്നെ മൂന്നാംതരത്തിൽപെട്ട മനുഷ്യരാക്ഷസന്മാരെക്കുറിച്ചാണ് വർണ്ണിക്കുന്നത്. എന്താണ് അവരിലുള്ള പൈശാചികത്വം? തങ്ങളുടെ നേട്ടങ്ങൾക്കും സന്തുഷ്ടിക്കും വേണ്ടി അവർ മററുള്ളവരുടെ ക്ഷേമത്തെ നശിപ്പിക്കുന്നു. ഇവരാണ് രാക്ഷസവിഭാഗത്തിൽ പെട്ടവർ. സ്വാതന്ത്ര്യലബ്ധിക്കുശേഷം ഇത്തരക്കാരെ ധാരാളക്കണക്കിൽ നാം പടച്ചുവിട്ടുകൊണ്ടിരിക്കുകയാണെന്ന് പറയേണ്ടി വന്നതിൽ എനിക്ക് ദുഃഖമുണ്ട്. ഭക്ഷണത്തിലും ഔഷധത്തിലും സങ്കല്പിക്കാവുന്ന ഏതു് രൂപത്തിലും മായം ചേക്കലും അഴിമതിയും നമ്മുടെ രാജ്യത്തെ ഇന്ന് കാൻതിന്നുകൊണ്ടിരിക്കയാണ്. ഈ പീഡനത്തിൻെറ സ്രോതസ്സ് എവിടെയാണ്? കോടിക്കണക്കിന് ജനങ്ങൾക്ക് കഷ്ടപ്പാടും അസന്തുഷ്ടിയും വരുത്തിവെച്ചുകൊണ്ട് സ്ത്രീപുരുഷന്മാർ തങ്ങളുടെതന്നെ നേട്ടങ്ങൾക്കും സന്തുഷ്ടിക്കും വേണ്ടി പ്രവത്തിക്കുവാൻ സന്നദ്ധരായിരിക്കുന്നു. അവരെന്തുകൊണ്ടാണ് അങ്ങനെ ചെയ്യുന്നതു്? അവർ തങ്ങളുടെ ശാരീരികവും ജൈവഘടനാപരവുമായ അതിരത്തിക്കപ്പുറം വളരാൻ കൂട്ടാക്കുന്നില്ലെന്നതുതന്നെ കാരണം. വിദ്യാഭ്യാസംകൊണ്ട് അവർ ബുദ്ധിയും ഇച്ഛാശക്തിയും മൂർച്ചയുള്ളതാക്കിത്തീത്തിരിക്കുന്നുവെങ്കിലും അവയ്ക്ക് ധാമ്മികമായ ഒരു ഔന്മുഖ്യം നല്കുന്നതിലവർ പരാജയപ്പെട്ടിരിക്കുന്നു. താഴ്ന്ന നിലവാരത്തിൽ ഈ മഹത്തായ ശക്തികളെ ഉപയോഗപ്പെടുത്തുകവഴി അവർ സാമൂഹ്യതിന്മകളുടെയും കഷ്ടപ്പാടുകളുടെയും സമത്ഥമായ ഉപകരണങ്ങളായിത്തീന്നിരിക്കുന്നു. ഇതാണ് മനുഷ്യരാക്ഷസന്മാരെന്നതുകൊണ്ടുദ്ദേശിക്കുന്നതു്. ഈ ലക്ഷ്യത്തോടെ ഇത്തരക്കാരിലൊരാൾ തനിക്ക് കൂടുതൽ ലാഭം ലഭിക്കുന്നതിന്നു വേണ്ടി ഔഷധത്തിൽ മായം ചേക്കുന്നു. മറെറാരിടത്തു് ഈ ഔഷധം ശതക്കണക്കിൽ കുട്ടികളിൽ നിഷ്ഫലമായി പ്രയോഗിക്കപ്പെടുകയും തന്മൂലം കുട്ടികൾ മൃതിയടയുകയും ചെയ്യുന്നു. അയാളുടെ പ്രവൃത്തികളുടെ സാമൂഹ്യഭവിഷ്യത്തുകളെക്കുറിച്ചു് അയാൾ ശ്രദ്ധിക്കുന്നതേയില്ല. അയാൾ സ്വന്തം വ്യാപാരത്തിൽനിന്നുള്ള ലാഭത്തെ മാത്രം കൊതിക്കുന്നു. സഹജീവികൾക്ക് അതുകൊണ്ടു നേരിടുന്ന ഭവിഷ്യത്തുകളെക്കുറിച്ചു് അയാൾ ആർദ്രതയില്ലാത്തവനായിത്തീരുന്നു. ഇതാണ് അധമനിലയിലുള്ള രാക്ഷസമനുഷ്യവിഭാഗം. എന്നാൽ സമൂഹത്തിൻെറയും രാഷ്ട്രത്തിൻെറയും പ്രവത്തനത്തിൻെറ ഫലമായി ഇവരെ രൂപാന്തരപ്പെടുത്താനും പ്രബുദ്ധമായ സ്വാത്ഥതാല്പര്യമുള്ള രണ്ടാം വിഭാഗക്കാരായിത്തീക്കാനും കഴിയും.

കവിക്ക് ഈ മൂന്നു വിഭാഗത്തിൽപ്പെട്ട ജനങ്ങളുടെ സമ്പ്രദായത്തെയും ലക്ഷ്യത്തെയും കുറിച്ച് മനസ്സിലാക്കാൻ കഴിയും. എന്നാൽ

അടുത്ത നാലാം വിഭാഗത്തിൽ പെട്ടവരെക്കുറിച്ച് മനസ്സിലാക്കാൻ കഴിയാതെ ആശ്ചര്യചകിതനായി അദ്ദേഹം പറയുന്നു.

''തേ കേ ന ജാനീമഹേ''

(എനിക്കവരെ മനസ്സിലാക്കാൻ കഴിയുന്നില്ല.) എന്തുകൊണ്ട് ? അവർ അശ്രദ്ധമായ നശീകരണത്തിൽ വിശ്വസിക്കുന്നുവെന്നതാണ് കാരണം. തങ്ങൾക്ക് യാതൊരു നേട്ടങ്ങളുമില്ലെങ്കിലും അന്യരുടെ ക്ഷേമത്തെ നശിപ്പിക്കുന്നതിൽ സംതൃപ്തി അടയുന്നവരാണവർ. ധാർമ്മികമായ വൈകല്യമുള്ള ഇത്തരം ചുരുക്കം വ്യക്തികൾ ഏതു സമുദായത്തിലുമുണ്ട്. നമ്മുടെ രാജ്യത്തു് ഇത്തരത്തിലുള്ള ഒരു നല്ല വിഭാഗം ഇന്നുണ്ട്.

ഇതാണ് എല്ലായിടത്തുമുള്ള മനുഷ്യസമൂഹത്തിന്റെ ചിത്രം. ഈ നാലുതരക്കാർ നമ്മുടെ ഇന്ത്യയിലുള്ളതുപോലെതന്നെ യു. എസ്. എസ്. ആറിലും അമേരിക്കയിലും ജപ്പാനിലും ചൈനയിലും ലോകത്തിലെ മററു രാജ്യങ്ങളിലുമുണ്ട്. ഈ വിഭാഗക്കാരുടെ അനുപാതത്തിൽ മാത്രമേ വ്യത്യാസമുള്ളു. അനുപാതത്തിലുള്ള ഈ വ്യത്യാസമാണ് സമൂഹവും സമൂഹവും തമ്മിലുള്ള വ്യത്യാസത്തെ ഉണ്ടാക്കുന്നതു്.

ഒന്നാം വിഭാഗത്തിൽപ്പെട്ട സൽപുരുഷന്മാർ ചുരുങ്ങിയ തോതിൽ എല്ലാ സമൂഹത്തിലുമുണ്ട്. അവർ നിഃസ്വാർത്ഥികളും കാരുണ്യശാലികളും ധാർമ്മികമായി ജാഗരൂകരും ആത്മീയമായി സംവേദനമുള്ളവരുമാണ്. ഓരോ സമൂഹവും ഈ ചെറിയ ന്യൂനപക്ഷത്തെ അത്യാവേശപൂർവ്വം സൃഷ്ടിച്ച് പോഷിപ്പിക്കേണ്ടതാവശ്യമാണ്. രണ്ടാം തരത്തിൽപ്പെട്ട പ്രബുദ്ധമായ സ്വാർത്ഥതാല്പര്യമുള്ള സാമാന്യ ജനങ്ങൾ എല്ലാ സമൂഹത്തിലും ഭൂരിപക്ഷമുണ്ടായിരിക്കും. എന്നാൽ വിദ്യാഭ്യാസത്തിൽക്കൂടിയും മററു നിവാരണമാർഗ്ഗങ്ങളിൽക്കൂടിയും ഓരോ സമൂഹവും മൂന്നാംതരത്തിൽപ്പെട്ടവരെ തികച്ചും നശിപ്പിക്കാൻ കഴിഞ്ഞില്ലെങ്കിലും അവരുടെ സംഖ്യ കുറച്ചുകൊണ്ടുവരാനുള്ള നടപടികളെങ്കിലും സ്വീകരിക്കേണ്ടതാണ്. നാലാംതരത്തിൽപ്പെട്ടവർ സമ്പൂർണ്ണമായി നശിപ്പിക്കപ്പെടണം. അവരെ വീണ്ടും തല പൊക്കാൻ അനുവദിക്കയേ അരുതു്. രണ്ടാംവിഭാഗത്തിൽപ്പെട്ടവരെ സംബന്ധിച്ചേടത്തോളം അവർ സ്വാർത്ഥതാല്പര്യങ്ങളിൽ കൂടുതൽ വ്യാപൃതരാവുകയും പ്രബുദ്ധമായ സ്വാർത്ഥതാല്പര്യത്തിൽ അല്പംമാത്രം ശ്രദ്ധചെലുത്തുകയും ചെയ്തുകൊണ്ട് മൂന്നാംവിഭാഗത്തിലേയ്ക്ക് വഴുതിപ്പോകാതിരിക്കാൻ വലിയ ശ്രദ്ധ ചെലുത്തേണ്ടതാണ്. തങ്ങളുടെ സ്വാർത്ഥതാല്പര്യം സമൂഹത്തിന്റെ വിശാലതാല്പര്യങ്ങൾക്ക് വിധേയമാക്കി കൂടുതൽ ഉജ്ജ്വലമാക്കിത്തീർക്കുവാൻ ഈ വിഭാഗത്തെ

പ്രത്യേകിച്ചും ജാഗരൂകരാക്കി നിത്തേണ്ടതാണ്. ഒരു രാഷ്ട്രത്തിൻെറ ധാമ്മികമായ ആരോഗ്യം മുകളിലിരിക്കുന്ന ചെറിയ ന്യൂനപക്ഷമായ സത്പുരുഷവിഭാഗത്തിൽനിന്നു് പ്രചോദനമുൾക്കൊണ്ടുകൊണ്ടു് നിലനില്ക്കുന്ന ഈ വലിയ വിഭാഗത്തെ സമ്പൂണ്ണമായും ആശ്രയിച്ചിരിക്കുകയാണു്.

ഞാൻ മുമ്പു സൂചിപ്പിച്ചപോലെ നമ്മുടെ സമൂഹത്തിൻെറ അടിസ്ഥാനപരമായ ആരോഗ്യത്തിൻെറ യഥാത്ഥലക്ഷണമായി നമ്മുടെ നാട്ടിൽ കണ്ടുവരുന്ന സ്വയം വിമശ്നം രാഷ്ട്രത്തിൻെറ ഇന്നത്തെ രോഗങ്ങൾക്കു് പരിഹാരമായ ധാമ്മികശക്തിയെ ഉണത്തിവിടാൻ കഴിവുള്ളതായിത്തീരുമെന്നു് ഞാൻ ആശിക്കുന്നു. രോഗം ധാമ്മികരോഗമായതിനാൽ അതിൻെറ പരിഹാരവും ധാമ്മികപരിഹാരമായിരിക്കണം. നമ്മുടെ രാഷ്ട്രം ശാരീരികമായും മാനസികമായും അരോഗദൃഢമായിരിക്കണമെന്നു് നാമെല്ലാം ആഗ്രഹിക്കുന്നു. നമ്മുടെ ശാരീരികരോഗങ്ങൾക്കു് പരിഹാരം കാണുന്നതിൽ നാം ഗണ്യമായി വിജയം കൈവരിച്ചിട്ടുണ്ടു്. രണ്ടു് ശതകങ്ങൾക്കുമുമ്പുവരെ മനുഷ്യക്കു് ഭയാനകമായിരുന്ന മലമ്പനിയെ നാം കീഴ്പ്പെടുത്തി. ആപൽക്കാരിയായ ക്ഷയരോഗത്തെ കീഴടക്കാനുള്ള മാഗ്ഗത്തിലാണു് നമ്മൾ; അതുപോലെത്തന്നെ കുഷ്ഠത്തെയും. തൽഫലമായി സ്വാതന്ത്ര്യലബ്ധിക്കുശേഷം രാഷ്ട്രത്തിൻെറ ജീവിതാവധി ഇരുപത്തൊമ്പതിൽനിന്നു് അമ്പതാക്കി ഉയത്താൻ നമുക്കു് കഴിഞ്ഞിട്ടുണ്ടു്. രാഷ്ട്രത്തിൻെറ സാമാന്യമായ ആരോഗ്യം മെച്ചപ്പെടുത്തിയതിന്നും പുറമെയാണിതു്. എന്നാൽ നമ്മുടെ രാഷ്ട്രം ഇന്നു് അഭിമുഖീകരിക്കുന്ന വെല്ലുവിളി നമ്മുടെ മനസ്സിനേയും ഹൃദയത്തേയും ബാധിച്ചിരിക്കുന്ന മാറാവ്യാധിയുടേതാണു്. മനുഷ്യകാര്യങ്ങളിലുള്ള തികഞ്ഞ വൈമുഖ്യം, സ്വാത്ഥം, മററുള്ളവരുടെ കാര്യത്തിലുള്ള അശ്രദ്ധ എന്നിവ വൈറസ്സുകളുണ്ടാക്കുന്ന മാരകമായ ശാരീരികരോഗങ്ങളെക്കാൾ കൂടുതൽ മാരകമാണു്. കാരണം സ്വതന്ത്രരും ഐകമത്യമുള്ളവരും പുരോഗതിയിലേയ്ക്കു് കുതിക്കുവാൻ ഒരുക്കമുള്ളവരുമായ ഒരു ജനതയായിരിക്കും നമ്മളെന്ന പ്രതിജ്ഞയുടെ അടിത്തറ ഇതു് അരിച്ചുകളയുന്നുവെന്നതാണു്. ഈ രോഗം നമ്മുടെ യുവജനങ്ങളടക്കമുള്ള ജനതയെ ആക്രമിച്ചുകഴിഞ്ഞിരിക്കുന്നുവെന്ന സത്യത്തിനു നേരെ കണ്ണടയ്ക്കാൻ നമുക്കു കഴിയുകയില്ല. ഈ രോഗം കൂടുതൽ പുരോഗമിക്കുന്നതു തടയാനും ജനതയിൽനിന്നു് അതിനെ നിമ്മാജ്ജനം ചെയ്യാനും നാം ഊർജ്ജസ്വലമായ നടപടികൾ സ്വീകരിക്കേണ്ടതാണു്. തദനന്തരം ഈ മാനസികമായ മാരകരോഗാണുക്കൾ വീണ്ടും നമ്മുടെ സമൂഹത്തെ ആക്രമിക്കാനിടവരരുതെ

ന്നതിൽ നമ്മുടെ രാഷ്ട്രം ജാഗരൂകമായിരിക്കേണ്ടതാണ്. ഇതാണ് ഓരോ ദേശാഭിമാനിയായ പൗരന്റെയും ഉത്തരവാദിത്വം. മദ്ധ്യകാലത്തോ മററു കാലഘട്ടങ്ങളിലോ ഉണ്ടായതുപോലെ ഇന്ന് നമ്മെ ഭരിക്കാൻ നമ്മുടെ മുകളിൽ ഒരു രാജാവോ ചക്രവർത്തിയോ ഇല്ല. സ്വാതന്ത്ര്യരും സുശിക്ഷിതരും ഉത്തരവാദിത്വബോധമുള്ളവരും പ്രതികരണശേഷിയുള്ളവരുമായ പൗരന്മാരിൽനിന്ന് ശക്തിയുൾക്കൊണ്ടിട്ടുള്ള ഒരു ജനാധിപത്യവ്യവസ്ഥിതിക്ക് കീഴിലാണ് നാമിന്ന് ജീവിക്കുന്നത്. അവർക്ക് രാഷ്ട്രീയവും മതവും ഒന്നായ ദേശസേവനമാണ്. അവരിൽ രാഷ്ട്രത്തിന്റെ ഐക്യവും ശക്തിയും തുടർച്ചയായ പുരോഗതിയും ഉറപ്പുള്ളതായിത്തീർന്നിരിക്കുന്നു.

## 29 ഉപസംഹാരം

അതിനാൽ സേവനത്തിന്റെ ദർശനമെന്ന വിഷയം എന്നതുകൊണ്ട് നമ്മുടെ സർവ്വകലാശാലകളിലെ മരവിച്ച തത്വജ്ഞാനപഠനത്തിനുള്ള വിദ്യാലയചർച്ചയല്ല ഉദ്ദേശിച്ചിട്ടുള്ളത്. അത് ജനങ്ങളുടെ ഓരോ വിഭാഗത്തിന്റെയും മനസ്സും ഹൃദയവും ഇളക്കിമറിക്കണം. ഇപ്രകാരം മാത്രമേ ഈ വിപ്ലവാത്മകമായ പരിവർത്തനഘട്ടത്തിന്റെ ആവർത്തിച്ചുകൊണ്ടുള്ള വെല്ലുവിളികളെ നേരിടാൻ ആവശ്യമായ ശക്തി നമ്മുടെ രാജ്യത്തിന് ആർജ്ജിക്കാൻ കഴിയുകയുള്ളു. ഈ വെല്ലുവിളികൾക്കു നേരെ തക്കതായ രീതിയിൽ പ്രതികരിക്കുന്നതിൽ ഇന്ത്യ വിജയിച്ചാൽ അത് ഇന്ത്യയ്ക്കു മാത്രമല്ല, മുഴുവൻ മനുഷ്യരാശിക്കും പ്രത്യാശയുടെ ദീപസ്തംഭമായി പരിണമിക്കും. നമ്മുടെ സുദീർഘമായ ചരിത്രത്തിൽ ദേശീയമായ നിലനില്പിനും അഖണ്ഡതയ്ക്കും നേരെ ഉയർന്ന നിരവധി വെല്ലുവിളികൾക്ക് നാം വിജയപ്രദമായി പ്രതികരിച്ചിട്ടുണ്ട്. ഈ വെല്ലുവിളിയേയും അതുപോലെത്തന്നെ നാം നേരിടുകയും മറികടക്കുകയും ചെയ്യും. നമ്മിലും നമ്മുടെ രാഷ്ട്രത്തിന്റെ ഭാഗധേയത്തിലുമുള്ള ഈ വിശ്വാസത്തോടുകൂടി ഇന്നു മുതൽ നാമേർപ്പെട്ടിട്ടുള്ള ജീവിതത്തിന്റെയും കർമ്മത്തിന്റെയും രംഗങ്ങളിലെല്ലാം പ്രത്യാശയോടും ധൈര്യത്തോടും കൂടി നമുക്കു കടന്നു വരാം.

# 19

## മാനവമഹത്ത്വം*

### 1 ആമുഖം

ബോംബെയിൽ ജീവിതത്തിന്റെ എല്ലാ തുറകളിലും മഹത്ത്വത്തെ പ്രോത്സാഹിപ്പിക്കുന്ന ഒരു വിഭാഗമുണ്ടെന്ന് കാണുന്നതിൽ ഞാൻ വളരെ സന്തുഷ്ടനാണ്. ഇവിടെ വന്ന് ഒരു പ്രഭാഷണം ചെയ്യാൻ എന്നോടാവശ്യപ്പെട്ടപ്പോൾ ഞാൻ ഈ പ്രത്യേക പരിപാടിയെ വളരെ ഇഷ്ടപ്പെടുന്നുവെന്നും മഹത്ത്വത്തെ പ്രോത്സാഹിപ്പിക്കുന്നതിനുവേണ്ടിയുള്ള ഭാരതീയകേന്ദ്രത്തിലെ അംഗങ്ങളെ കാണുന്നതിനും ആ കേന്ദ്രത്തിന്റെ ആഭിമുഖ്യത്തിൽ പ്രസംഗിക്കുന്നതിനും താൻ വളരെ ഇഷ്ടപ്പെടുന്നുവെന്ന് കല്ക്കത്തയിൽനിന്ന് ഞാൻ തത്ക്ഷണംതന്നെ മറുപടി അയയ്ക്കുകയുണ്ടായി. മഹത്ത്വത്തെക്കുറിച്ചുള്ള അന്വേഷണം എന്നതായിരുന്നു നിർദ്ദിഷ്ടവിഷയം. ഈ വർഷങ്ങളൊക്കെയും നമ്മുടെ സമൂഹത്തിന്റെ ഇന്നത്തെ സാഹചര്യത്തിലും സ്വാതന്ത്ര്യലബ്ധിയ്ക്കുശേഷം നമുക്ക് ചുററുപാടും ദ്രുതഗതിയിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന മാററങ്ങളുടെയിടയിലും ഞാൻ ഈ വിഷയത്തെക്കുറിച്ച് അഗാധമായി ചിന്തിക്കുകയും സംസാരിക്കുകയും ചെയ്തുപോരികയായിരുന്നു. എന്നാൽ ഇന്നത്തെ നമ്മുടെ ദേശീയചക്രവാളത്തിൽ ദൃശ്യമാകുന്ന പ്രവണത നമ്മെ നിരാശരാക്കത്തക്കവിധത്തിലുള്ള സ്ത്രീപുരുഷന്മാർ ഭാരതത്തിന്റെ രംഗത്ത് കടന്നുവരുന്നുവെന്നുള്ളതാണ്. ഇവിടെ നിന്നുകൊണ്ടാണ്, ഭാരതത്തെ ഇഷ്ടപ്പെടുന്ന ഓരോരുത്തനും നാം എവിടെയ്ക്കാണ് പോകുന്നതെന്ന് ചിന്തിക്കേണ്ടത്.

### 2 സാധകമായ ചിന്തയുടെ ആവശ്യകത

ഭാരതം മുഴുക്കെ നാം നമ്മുടെ സമൂഹത്തിന്റെ ജീർണ്ണതകളെക്കുറിച്ച് ചർച്ച ചെയ്യാൻ മണിക്കൂറുകൾ ചെലവഴിച്ചുകൊണ്ടിരിക്കയാണ്. എന്നാൽ അതിനോടൊപ്പംതന്നെ ചില സാധകമായ ചിന്തകളിൽ വ്യാപൃതരാവുന്നതും ഈ ന്യൂനതകളെ എങ്ങനെ പരിഹരിക്കാമെന്ന്

---

* 1968 മാർച്ച് 9-ാം തീയതി ബോംബെയിലെ സഹ്കർ ഭവനിൽ ഭാരതീയകേന്ദ്രം സംഘടിപ്പിച്ച ഒരു യോഗത്തിൽ ചെയ്ത പ്രഭാഷ

നമ്മോടുതന്നെ ചോദിക്കുന്നതും ഈ ശിഥിലീകരണപ്രവണത യിൽനിന്നു് രാജ്യത്തെ എങ്ങനെ പിന്തിരിപ്പിക്കാമെന്നു് ആലോചി ക്കുന്നതും ഇന്ത്യയിൽ കൂടുതൽ മെച്ചപ്പെട്ട സ്ത്രീപുരുഷന്മാരെ എങ്ങ നെ സൃഷ്ടിക്കാമെന്നു് ചിന്തിക്കുന്നതും നല്ല കാര്യമായിരിക്കും. ഈ ലക്ഷ്യത്തിനുവേണ്ടി നടത്തുന്ന ഏതു പ്രവർത്തനവും വളരെ അഭികാ മ്യവും ഈ സമയത്തു് അടിയന്തരവുമായ കാര്യമായിരിക്കും. ഓരോ മാതാവും പിതാവും തങ്ങളുടെ കുട്ടികൾ ഏതുതരം സമൂഹത്തിൽ വള രുകയും വികസിക്കുകയും വേണമെന്നുള്ളതിനെക്കുറിച്ചു് അഗാധമാ യി ആലോചിക്കേണ്ടതുണ്ടു്. നാമിതിന്നു് ആവശ്യമായ ഉത്തേജനം നല്കുന്നില്ലെങ്കിൽ നമ്മുടെ യുവതലമുറ വളച്ചൊടിക്കപ്പെട്ട വ്യക്തി ത്വങ്ങളായി വളരുന്നതു് നാം കാണേണ്ടി വരും. മററുവിടെയു മെന്നപോലെ ഒരു വലിയ അളവോളം ഇതു് ഇവിടെ സംഭവിക്കുന്നു ണ്ടു്. ഇന്ത്യയിൽ നമുക്കു് ഇതിനേക്കാൾ മെച്ചപ്പെട്ട ആശയങ്ങൾ നല്കാനില്ലെങ്കിൽ നാം നിരാശകൊണ്ടു് കൈമലർത്തുകയാണു് വേണ്ട തു്. എന്നാൽ നമുക്കു് അത്തരം ആശയങ്ങളില്ലേ ? നമ്മുടെ സ്വന്തം പൈതൃകത്തിൽനിന്നും പാശ്ചാത്യപൈതൃകത്തിൽനിന്നും അഗാധ മായ ആശയങ്ങൾ നമുക്കു് നല്കാനുണ്ടെന്നതാണു് വസ്തുത. ഈ ആശയങ്ങൾ നമ്മുടെ ജനങ്ങൾക്കു് നല്കുകയാണെങ്കിൽ നമ്മുടെ സാ മൂഹ്യചക്രവാളത്തിൽ ഒരു പുതുതായ അന്വേഷണം പ്രത്യക്ഷപ്പെടും.

## 3 മാനവമഹത്ത്വത്തെക്കുറിച്ചുള്ള അന്വേഷണം

നമ്മുടെ ഇന്നത്തെ ഇന്ത്യയിൽ പലമാതിരി അന്വേഷണങ്ങളി ലും നാമേർപ്പെടുന്നുണ്ടു്. അവയിൽ മിക്ക ജനങ്ങൾക്കും ധനാന്വേഷണ മാണു് പ്രധാനം. ധനത്തിന്നുള്ള അന്വേഷണം, ഭോഗസുഖങ്ങൾക്കു ള്ള അന്വേഷണം, അധികാരത്തിന്നുള്ള അന്വേഷണം, ഈ മൂന്നു് അന്വേഷണങ്ങൾ സ്വാതന്ത്ര്യലബ്ധിക്കുശേഷമുള്ള ഇരുപതു് വർഷക്കാ ലമായി നമ്മുടെ ഹൃദയങ്ങളെ മരവിപ്പിച്ചിരിക്കയാണു്. മാത്രമല്ല, അതു് ജനങ്ങളുടെ സർഗ്ഗാത്മകമായ ആവേശത്തെ നശിപ്പിക്കുകയും രാഷ്ട്രത്തെ ശിഥിലീകരണത്തിന്റെ വക്കുവരെ എത്തിച്ചിരിക്കുകയുമാ ണു്. ഈ ദുഷ്പ്രവണതയിൽനിന്നു് രാജ്യത്തെ പിന്തിരിപ്പിക്കുകയും മററുള്ള എല്ലാ അന്വേഷണങ്ങളെയും ശുദ്ധീകരിക്കുകയും അവയിൽ എന്തൊക്കെ തിന്മകളുണ്ടോ അവയൊക്കെ നശിപ്പിക്കുകയും ചെയ്യേ ണമെങ്കിൽ ഒരു പുതിയ അന്വേഷണപദ്ധതി കൂടിയേ കഴിയൂ. ആ പുതിയ അന്വേഷണമാകട്ടെ, മഹത്ത്വത്തെക്കുറിച്ചുള്ള അന്വേഷണ മായിരിക്കും.

നിങ്ങളിൽ ഈ പുതിയ അന്വേഷണത്തിൽ താൽപര്യം പ്രദർശി പ്പിക്കുന്ന ഒരു വിഭാഗം ഉണ്ടെന്നുകണ്ടതുകൊണ്ടാണു് നിങ്ങളുടെ ഈ

പ്രവർത്തനപരിപാടിയിൽ ഉടനെതന്നെ സംബന്ധിക്കുന്നതിനും ഈ പ്രധാനപ്പെട്ട വിഷയത്തെക്കുറിച്ച് നിങ്ങളോടൊത്തു ചിന്തിക്കുന്നതിനും ഞാൻ സമ്മതിച്ചത്. കാരണം ഒരു ചെറിയ വിഭാഗത്തിലാകുമ്പോൾ മാത്രമെ ഫലപ്രദമായി ചിന്തിക്കുന്നതിനും സംസാരിക്കുന്നതിനും സാധിക്കുകയുള്ളു. ജീവശാസ്ത്രജ്ഞന്മാർ മനുഷ്യസമൂഹത്തെ പ്രകൃതിയിലുള്ള ''പരസ്പരം ചിന്തിക്കുന്ന ഒരേ ഒരു വർഗ്ഗം'' എന്നാണ് വിശേഷിപ്പിച്ചിട്ടുള്ളത്. അതിനാൽ മനുഷ്യർ തമ്മിൽ കണ്ടുമുട്ടുമ്പോഴും അവർ തമ്മിൽ ചിന്തിക്കുമ്പോഴും അവരുടെ ചിന്തയ്ക്ക് ഒരു സർഗ്ഗാത്മകമായ ലക്ഷ്യവും ദിശയും ഉണ്ടായിരിക്കുകയും സമൂഹത്തിൽഒന്നാകെ പ്രചോദനം നൽകുന്ന ഒരു പ്രത്യേകതരം ഊർജം ഉൽപാദിപ്പിക്കപ്പെടുകയും ചെയ്യുന്നു. ചിന്ത അല്പംപോലുമില്ലെന്നുള്ളതാണ് നമ്മുടെ ഏററവും വലിയ നിർഭാഗ്യം. നമുക്ക് വികാരവും വിറളിപിടിക്കലും വിറളിപിടിച്ച പ്രവർത്തനങ്ങളുമുണ്ട്. ശാന്തവും നിശ്ശബ്ദവും ആയ ചിന്തകൾ നമ്മുടെ ഉന്നത വിജ്ഞാനകേന്ദ്രങ്ങളായ സർവ്വകലാശാലകളിൽനിന്നുപോലും അപ്രത്യക്ഷമായിരിക്കുന്നു. ഇതു് ദേശീയമായ അധഃപതനത്തിൻെറ ഒരു വ്യക്തമായ മാർഗ്ഗമാണ്. ശാന്തമായി ചിന്തിക്കാനുള്ള ശേഷി ഇല്ലാത്തതും ഭാവിയിലെ സ്ത്രീപുരുഷൻമാർ ഏതു തരത്തിൽപ്പെട്ടവരായിരിക്കണമെന്നു ചിന്തിക്കാൻ കൂട്ടാക്കാത്തതുമായ ഒരു രാഷ്ട്രവും മഹത്ത്വം നേടിയിട്ടില്ല. ഇങ്ങനെ ശാന്തമായി ചിന്തിക്കാതിരുന്നതിൽക്കൂടി വന്നുചേർന്ന അധഃപതനം നമ്മുടെ ഭാരതത്തിലെ നിരവധി സംവേദനക്ഷമതയുള്ള ആളുകളെ അതിൻെറ ഭവിഷ്യത്തുകളെ ബോധിക്കുവാൻ പ്രേരിപ്പിച്ചിട്ടുണ്ട്. അവർ വ്യക്തിപരമായും കൂട്ടായും ചിന്തിക്കുകയും ഈ ചോദ്യം തങ്ങളോടുതന്നെ ചോദിക്കുകയും ചെയ്തിട്ടുണ്ട്. നാം എവിടെക്കാണ് പോകുന്നതു് ? ഇന്നത്തെ നിഷേധാത്മകമായ പ്രവണതയെ തിരുത്താൻ എങ്ങനെ കഴിയും. ? ഈ ചെറിയ പരസ്പരം ചിന്തിക്കുന്ന വിഭാഗങ്ങളിൽവെച്ചാണ് നമുക്ക് സാമൂഹ്യപ്രശ്നങ്ങളെ ഫലപ്രദമായും ശാന്തമായും ചർച്ചചെയ്യാനും ഈ അധഃപതനത്തിൻെറ പ്രവണതയിൽനിന്നു് നാടിനെ പിന്തിരിപ്പിക്കാനും സാധിക്കുകയുള്ളു.

നമ്മുടെ മുമ്പാകെയുള്ള പ്രഥമവും പ്രധാനവുമായ പരിഗണനയ്ക്കുള്ള പ്രശ്നം ഭാരതീയസമൂഹത്തിലെ മനുഷ്യനെന്നുള്ളതാണ്. ഭാരതത്തിൽ ഏതു് തരത്തിലുള്ള മാനവമഹത്ത്വമാണ് നാം കാണാനാഗ്രഹിക്കുന്നതു'' ? ഈ ചോദ്യങ്ങൾ ചോദിക്കേണ്ടതും അവയ്ക്ക് ഉത്തരം കണ്ടുപിടിക്കേണ്ടതും അത്യന്താപേക്ഷിതമാണ്. ഇപ്രകാരം മാത്രമെ സാമൂഹ്യമായ ഊർജം ഒരു ലക്ഷ്യത്തിനുവേണ്ടി സഹായകമാക്കാനും ഒരു ദിശയിലേയ്ക്ക് വികസിപ്പിക്കുന്നതിന്നു് ഉപയുക്തമാ

ക്കാനും കഴിയുകയുള്ളു. അല്ലാത്തപക്ഷം ഈ ഊർജ്ജങ്ങൾ സ്വയം നിഷേധകമാർഗ്ഗങ്ങളിൽക്കൂടി പ്രവർത്തിക്കാൻ തുടങ്ങും. സാമൂഹ്യമായ ഊർജ്ജങ്ങൾക്ക് പ്രവർത്തിക്കുന്നതിന്ന് ഒരു ദിശ നൽകാഞ്ഞാലുള്ള ഫലം അധികമായ പ്രവർത്തനവും അധികമായ ചലനവും കാര്യമായ പുരോഗതി ഇല്ലായ്മയുമാണ്. ഇപ്പോൾ മിക്കവാറും ജനങ്ങളും അവരുടെ മുമ്പാകെ വിദൂരമായ ഒരു ചക്രവാളം കണാതെയും ജീവിതത്തിൽ മഹത്തായ ഒരു ലക്ഷ്യം ഇല്ലാതെയും മണിക്കൂറുകൾക്കും ദിവസങ്ങൾക്കും ഉള്ളിൽമാത്രം ഒതുങ്ങിനിൽക്കുന്ന താൽകാലികജീവിതം നയിക്കുന്നവരാണ്. അതാകട്ടെ ഏതു സംസ്കാരത്തിനും അപകടകാരിയുമാണ്. എപ്പോഴെല്ലാം ഒരു സംസ്കാരം താൽകാലികമായ ഈ ദൈനംദിനമനോഭാവം വളർത്തിയിട്ടുണ്ടോ അപ്പോഴെല്ലാം അതു് നശിക്കുകയും ചെയ്തിട്ടുണ്ട്. ശക്തിമത്തായ റോമൻ സാമ്രാജ്യം, ദൂരദൃഷ്ടിയും മുൻവീക്ഷണവുമില്ലാതെയും മുമ്പിൽ വിദൂരചക്രവാളം കാണാതെയും ദൈനംദിനവും മണിക്കൂറുകൾക്കുള്ളിൽ ഒതുങ്ങി നിൽക്കുന്നതുമായ ജീവിതം അവിടത്തെ ജനങ്ങൾ നയിച്ചതിന്റെ ഫലമായി നശിച്ചുപോയിട്ടുണ്ട്. എന്നാൽ അതിന്നുമുമ്പുള്ള ശതാബ്ദങ്ങളിൽ റോമൻ സമൂഹത്തിനും രാഷ്ട്രത്തിനും ഗംഭീരമായ ലക്ഷ്യബോധവും ദിശാബോധവുമുണ്ടായിരുന്നു.

ഈ ദിശാബോധമില്ലായ്മ ഇന്നു് ബ്രിട്ടൻ, ജർമ്മനി, ജപ്പാൻ, മുതലായ നിരവധി രാഷ്ട്രങ്ങളെ ബാധിച്ചിട്ടുണ്ട്. ബ്രിട്ടനിൽ ഉദാഹരണമായി രണ്ടാം ലോകമഹായുദ്ധത്തിനുശേഷമാണ് ഈ ലക്ഷ്യം - ദിശാബോധമില്ലായ്മ വന്നുചേർന്നതു്. ഒരു ഇരുന്നൂറോ മുന്നൂറോ വർഷങ്ങൾക്ക് മുമ്പ് ബ്രിട്ടീഷുകാരനായ ഒരു കുട്ടിക്ക് ഉണ്ടായിരുന്ന അതിശക്തമായ ഈ ലക്ഷ്യബോധം ഇന്നു പരിക്ഷീണമാവുകയും പുതുതായ ഒന്നു് തൽസ്ഥാനത്തു് വന്നുചേരാതിരിക്കുകയും ചെയ്തു. ആകെ മാറിപ്പോയ യുദ്ധാനന്തരലോകത്തിൽ ബ്രിട്ടന്നു് എങ്ങനെ ഒരു പുതിയ സ്ഥാനം കണ്ടുപിടിക്കാൻ കഴിയുമെന്നതു് 'ബ്രിട്ടൻ ഇന്നു്'' എന്ന ശീർഷകത്തിൽ ബി. ബി. സിയിൽക്കൂടി ചെയ്ത ഒരു പ്രഭാഷണപരമ്പരയുടെ സാമാന്യവിഷയമായിരുന്നു. ബ്രിട്ടൻ അതിന്നു പോംവഴി കാണുന്നതുവരെ ബ്രിട്ടീഷുകാരനായ കുട്ടി ഒരു താൽകാലിക ജീവിതം മാത്രം നയിക്കുകയും ബ്രിട്ടീഷ്ജനത ഈ താൽകാലികജീവിതത്തിൽ അന്തർഭവിച്ചിരിക്കുന്ന പ്രശ്നങ്ങളാൽ പീഡിപ്പിക്കപ്പെടുകയും ചെയ്യും.

## 4 മാനവ മഹത്ത്വം വിവേകാനന്ദനിൽ

നമ്മുടെ കാര്യത്തിൽ സ്ഥിതിഗതികൾ അല്പം വ്യത്യസ്തമാണ്. നമുക്ക് സുദീർഘവും സമാകർഷകവുമായ ഒരു ചരിത്രവും വളരെ സമ്പ

ന്നമായ ഒരു സാംസ്കാരിക പാരമ്പര്യവുമുണ്ട്. നമ്മുടെ മഹാന്മാരായ ചിന്തകന്മാർ ജീവിതത്തിലും ഹൃദയാനുഭവത്തിലും ആണ്ടിറങ്ങി ഏതു് സംസ്കാരത്തെയും പരിഷ്കാരത്തെയും പ്രചോദിപ്പിക്കാൻ പററിയ മാനവമഹത്ത്വത്തിൻെറ ദർശനം നമുക്ക് പ്രദാനം ചെയ്തിട്ടുണ്ട്. എന്നാൽ ശതാബ്ദങ്ങളായി നാം ഈ ദർശനത്തിന്നനുസൃതമായി ജീവിച്ചിരുന്നില്ലെന്നതുകൊണ്ട് നാം കെട്ടിനിന്നു് മലിനമായി. ആ നിശ്ചലാവസ്ഥയിൽനിന്നു് ആധുനിക പാശ്ചാത്യസംസ്കാരവുമായുള്ള സമ്പർക്കം നമ്മെ രക്ഷപ്പെടുത്തി. തൽഫലമായി ഒരു ശതാബ്ദത്തിലധികമായി നമ്മുടെ സമൂഹം ഗംഭീരമായ ഒരു നവോത്ഥാനത്തിൻെറ അനുഭവത്തിൽക്കൂടി കടന്നുവരികയും നമ്മുടെ പൈതൃകമായ മൂല്യങ്ങളെ പാശ്ചാത്യരിൽനിന്നു് നാം സ്വീകരിച്ച മൂല്യങ്ങളുമായി തട്ടിച്ചുനോക്കുകയും പുനർനിർണ്ണയം ചെയ്യുകയുമുണ്ടായി. ഇന്ത്യയിലെ ഏതാനും ചില മഹാമനസ്കരം നമ്മുടെ മഹത്തായ ദേശീയ പാരമ്പര്യത്തെ മനസ്സിലാക്കുകയും പാശ്ചാത്യ പാരമ്പര്യത്തിൻെറ പരീക്ഷിതമായ അംശങ്ങളെ അതിൽ ലയിപ്പിക്കാൻ ശ്രമിക്കുകയുമുണ്ടായി. ശേഷമുള്ള ഭാരതീയസമൂഹത്തിന്നു് മഹാന്മാരായ വഴികാട്ടികളായി അവർ നിലനിന്നു. അവർ പടിഞ്ഞാറിൻെറയും കിഴക്കിൻെറയും മനോഹരമായ ചാരിത്ര്യമഹത്ത്വത്തെ തങ്ങളിൽ ഉദ്ഗ്രഥിക്കുകയും ഇന്ത്യയിൽ ഇന്നുകാണുന്ന ആധുനിക പരിവർത്തനഘട്ടത്തെ ഉദ്ദേശ്യപൂർവ്വവും ഫലപ്രദവുമാക്കിത്തീർക്കണമെങ്കിൽ ഭാരതീയനായ കുട്ടിക്കു് ഇന്ത്യയിലെ ആധുനിക പരിവർത്തനഘട്ടത്തിൻെറ ചലനാത്മകസ്വഭാവം മനസ്സിലാക്കിക്കൊടുക്കുകയും അവന്നു് നേതൃത്വം നൽകുകയും ചെയ്യേണ്ടതുണ്ടെന്നു് കാണിച്ചുകൊടുക്കുകയും ചെയ്തു.

ഈ ചിന്തകരുടെ ഇടയിൽ തൻെറ ജീവിതം മുഴുക്കെ മഹത്ത്വത്തെ യഥാർത്ഥമായി അന്വേഷിച്ച രാജാ റാംമോഹൻ റായിയാണു് പ്രഥമഗണനീയൻ. ഇന്ത്യയിലെ ആധുനിക നവോത്ഥാനത്തിൻെറ ആദ്യകാലഘട്ടത്തിലെ അതിമനോഹരമായ ഉല്പന്നം അദ്ദേഹമാണ്. അദ്ദേഹത്തിൻെറ ജീവിതം ഉദിച്ചുയർന്നുകൊണ്ടിരിക്കുന്ന ദേശീയ ജീവിതത്തെ പലകോണുകളിൽക്കൂടിയും സ്പർശിക്കുകയും താൻ തൊട്ടതിനെയെല്ലാം പ്രകാശമാനമാക്കിത്തീർക്കുകയും ചെയ്തു. ആധുനിക ഭാരതീയ നവോത്ഥാനത്തിൻെറ പ്രഭാതനക്ഷത്രമായി അദ്ദേഹത്തെ ഗണിക്കാം. കഴിഞ്ഞ ശതകത്തിലെ ആദ്യദശയിലാണു് അദ്ദേഹം വന്നതു്. ഒടുവിൽ മറെറാരു ഗണനീയനായ വ്യക്തി ഇവിടെ വന്നുചേർന്നു. സ്വാമി വിവേകാനന്ദനായിരുന്നു അതു്. അദ്ദേഹത്തിൽ പൗരസ്ത്യവും പാശ്ചാത്യവും സമഞ്ജസമായി സമ്മേളിച്ചിരുന്നു. അദ്ദേഹത്തിൻെറ സ്വഭാവമഹത്ത്വം സാർവ്വജനീനതയുടെ ലക്ഷണം പ്രകടി

പ്പിച്ചു. പാശ്ചാത്യർക്കും പൗരസ്ത്യർക്കും അദ്ദേഹത്തിൻെറ സാന്നിദ്ധ്യത്തിൽ വളരെ സുഖവും സമാധാനവും അനുഭവപ്പെട്ടു. അതു് സമുന്നതമായ ഒരു നേട്ടമായിരുന്നു. നാമെല്ലാം ആ പൂർണ്ണത നേടിയില്ലെങ്കിലും ഇന്ത്യയിലെ ഓരോ കുട്ടിയും അദ്ദേഹത്തിൻെറ ഉദ്ഗ്രഥനത്തെ നേടുന്നതിനും ഒരളവുവരെ സ്വഭാവമഹത്ത്വം ഉളവാക്കുന്നതിനും ഈ പുതിയ സമരത്തിലേയ്ക്കു് കുട്ടിയെ ഉപനയിക്കേണ്ടതു് അത്യാവശ്യമാണു്.

## 5 മാനവ മഹത്ത്വത്തിനു് വേണ്ടിയുള്ള വിദ്യാഭ്യാസം

അതാകുന്നു, അഥവാ ആയിരിക്കണം നമ്മുടെ ദേശീയ വിദ്യാഭ്യാസത്തിൻെറ ലക്ഷ്യം. ഈ യുഗത്തിലെ പൗരന്മാരായി, കഴിഞ്ഞ യുഗത്തിലെ പൗരൻമാരായിട്ടല്ല അവരെ വളർത്തേണ്ടതു്. ഈ യുഗം മനുഷ്യ പൂർത്തീകരണത്തിൽ ധാരാളം സംഭാവനകൾ അർപ്പിക്കാൻ കഴിയുന്നതാണു്. ഇന്നത്തെ പൗരൻമാർ ഈ യുഗത്തിൻെറ ആവേശം നിഃശ്വസിക്കുന്നവരാകണം. ഒരു രാഷ്ട്രത്തിനും ഒററപ്പെട്ടു ജീവിക്കുവാനോ ഒരു മനുഷ്യനും പ്രത്യേക ഗോത്രമായിട്ടോ പ്രാദേശികനായിട്ടോ ജീവിക്കാനോ കഴിയാത്ത ഒരു യുഗത്തിലാണു് നാം ജീവിക്കുന്നതു്. നമ്മുടെ ഹൃദയവും മനസ്സും ലോകം നമുക്കു് നൽകുന്ന ഉത്തമമായതിനെ സ്വീകരിക്കാൻ തുറന്നിടേണ്ടതാണു്. ലോകത്തിനു് നമുക്കു് ധാരാളം സംഭാവനകൾ നല്കാൻ കഴിയും അതിനാൻ ഈ യുഗം ഒരു പുതിയതരം മഹത്ത്വത്തെ അതായതു് സ്ത്രീപുരുഷൻമാർ ലോകം അവക്കു നൽകുന്ന ഏററവും ഉത്തമമായതിനെ സ്വീകരിച്ചു് പോഷിപ്പിച്ചുവരേണ്ട ഒരു മഹത്ത്വത്തെ നേടിയെടുക്കേണ്ട യുഗമാണു്. ഇന്ത്യയിൽ നമുക്കിന്നു് നമ്മുടെ പൗരാണികപാരമ്പര്യത്തിൽനിന്നും അതിനെക്കുറിച്ചുള്ള പ്രഗല്ഭരായ വ്യക്തികളുടെ ആധുനികമായ വ്യാഖ്യാനങ്ങളിൽനിന്നും ലഭ്യമാണു്. ഈ രാഷ്ട്രത്തിന്നോ ആ രാഷ്ട്രത്തിന്നോ മാത്രമല്ല മനുഷ്യരാശിക്കു് മുഴുവൻ ഗുരുനാഥൻമാരും പ്രഗല്ഭരായ വഴികാട്ടികളും ആയിത്തീർന്ന മഹാവ്യക്തികൾ നമുക്കുള്ളതുപോലെ മറെറാരു രാഷ്ട്രത്തിന്നും ആ മഹത്തായ സവിശേഷ അവകാശം ഇല്ല.

സ്വാമി വിവേകാനന്ദൻെറ സ്ഥിരമായ ഒരു ചർച്ചാവിഷയമാണു് മാനവമഹത്ത്വമെന്നതു്. നമുക്കു് ഭാരതീയമഹത്ത്വത്തെക്കുറിച്ചോ, പാശ്ചാത്യമഹത്ത്വത്തെക്കുറിച്ചോ, മറേറതെങ്കിലും മഹത്ത്വത്തെക്കുറിച്ചോ സംസാരിക്കാം. അതിന്നു് കഴിഞ്ഞ ശതകംവരെയുള്ള പ്രസക്തിയേയുള്ളു. ഇന്നു് നമ്മുടെ കുട്ടികളിൽ മാനവമഹത്ത്വമാണു് നമുക്കു് കാണേണ്ടതു്. 'നീ ഒരു മനുഷ്യനാണോ' എന്നു് വിവേകാനന്ദൻ വീണ്ടും വീണ്ടും ചോദിക്കാറുണ്ടു്. 'നീ ഏതു മതത്തിൽപ്പെട്ടവ

നാണെന്നു് അറിയുന്നതിനോ ഏതു് വർഗ്ഗത്തിലോ സമുദായത്തിലോ പെട്ടവനാണെന്നു് അറിയുന്നതിനോ എനിക്കു് അശേഷം താല്പര്യമില്ല. നീ ഒരു മനുഷ്യനാണോ ? അതാണു് അടിസ്ഥാനപരമായ ചോദ്യം. ഒരു കുട്ടിക്കു് തങ്ങളുടെ ബാല്യകാലത്തു് പുരുഷത്വത്തെക്കുറിച്ചും, സ്ത്രീത്വത്തെക്കുറിച്ചുമുള്ള ഈ മഹാമന്ത്രത്തെക്കാരം മെച്ചപ്പെട്ട മററു് എന്തൊരു പ്രചോദനമാണു് നല്കാനുള്ളതു് ? വിവേകാനന്ദൻ ആവർത്തിച്ചു പറയുന്നു: 'നമുക്കു് മനുഷ്യനിർമ്മിതികളുള്ള വിദ്യാഭ്യാസമാണു് ആവശ്യമായിട്ടുള്ളതെന്നു്'. 'മനുഷ്യനിർമ്മിതികളുള്ള വിദ്യാഭ്യാസം, മനുഷ്യനെ വാർത്തെടുക്കുന്ന മതം' ഇതാണു് അദ്ദേഹത്തിൻെറ മഹത്തായ വാക്കുകരം. അദ്ദേഹം അതുകൊണ്ടു് ഉദ്ദേശിക്കുന്നതെന്തു്? 'സ്വന്തം കാലിൽ എഴുന്നേററുനിന്നു് മനുഷ്യരാവുക, എന്നിട്ടു് നിങ്ങളുടെ സഹായഹസ്തം നിങ്ങളുടെ സഹജീവികരംക്കു് നേരെ നീട്ടുക.' എന്നു് അദ്ദേഹം പറയാറുണ്ടു്. ഈ മഹത്തായ ആശയങ്ങരം ഒരു നവമന്ദമാരുതനെപ്പോലെ നമ്മുടെ നേക്കു് വീശുന്നു. കാരണം ശതാബ്ദങ്ങളായി നമുക്കു് ഈ സ്വഭാവമഹത്ത്വത്തിൻെറ സങ്കല്പം നഷ്ടപ്പെട്ടിരിക്കയായിരുന്നു.

## 6 മൂന്നു് 'പി'കളുടെ മോഹവലയം

## (പി എന്നാൽ **Pleasure, Profit and Power)**

ഈ പ്രസ്ഥാനം നിങ്ങരം പുതുതായി ആരംഭിച്ചതു് മഹത്ത്വത്തെ പ്രോത്സാഹിപ്പിക്കുന്നതിനാണല്ലോ. കഴിഞ്ഞ രണ്ടു് ദശകത്തിൽ (Pleasure) ഇന്ദ്രിയസംതൃപ്തി, ആദായം (Profit), അധികാരം (Power) എന്നിങ്ങനെയുള്ള മൂന്നു് 'P' കളുടെ പിന്നാലെയുള്ള പോക്കു് ഒഴികെ മാനവമഹത്ത്വത്തിൻെറ എല്ലാസങ്കല്പങ്ങളോടും നാം വിടപറഞ്ഞു കഴിഞ്ഞു എന്നു് ഞാൻ മുമ്പേ തന്നെ പറഞ്ഞുവല്ലൊ. സ്വഭാവമഹത്ത്വം വളർത്തുന്നതിനും കാര്യക്ഷമത വർദ്ധിപ്പിക്കുന്നതിനും സാമൂഹ്യബോധം ഉളവാക്കുന്നതിനുമുള്ള വീരോചിതമായ സാഹസികാവേശം നമ്മളിലില്ലാതിരിക്കാനുള്ള കാരണമെന്തു് ? സ്വാതന്ത്ര്യലബ്ധിക്കുശേഷം കഴിയുന്നത്ര അധികാരത്തിൻെറയും ഇന്ദ്രിയസുഖത്തിൻെറയും ലാഭത്തിൻെറയും മഷി വലിച്ചെടുക്കാവുന്നവിധത്തിൽ നാം വെറും പുതിയ ബ്ലോട്ടിങ്ങ്പേപ്പറുകളെ പോലെ ആവാൻ കാരണമെന്തു് ? അതിനു പിന്നിൽ സാമൂഹ്യമായ ഒരു ചരിത്രമുണ്ടു്.

ആത്യന്തികമായി കഴിഞ്ഞ ഏതാനും ശതകങ്ങളായി ഒരു ചെറിയ ന്യൂനപക്ഷത്തിനു് ബാധകമായ വിധത്തിൽ ഏററവും ഉന്നതവും ഇന്ദ്രിയാതീതവുമായ മനുഷ്യജീവിതത്തിൻെറ ചിത്രമാണു് നാം ഭാരതീയജനതക്കുമുമ്പാകെ പ്രദർശിപ്പിച്ചതു്. ഇതാകട്ടെ നമ്മുടെ കോടി

ക്കണക്കിന്ന് ജനങ്ങ**ം**ക്ക് പോഷണം നല്കാത്തതും അഥവാ തെററായി പോഷണം നല്കിയതുമായിരുന്നു. അവക്കു നല്കാൻ ഒരു സന്ദേശമോ അതിന്നുണ്ടായിരുന്നില്ല. അതിനാൽ ആശയങ്ങ**ം** അവക്ക് ദഹിക്കുന്നേതുമായിരുന്നില്ല സാമാന്യമായി മനസ്സിലാക്കപ്പെടുന്ന മതം മുക്തിക്കോ മോക്ഷത്തിനോ ഉള്ള അല്പം ചിലക്കു് മാത്രം ബാധകമാകുന്ന മാഗ്ഗമായിരുന്നു. എന്നാൽ മതത്തെ സംബന്ധിച്ച് സ്വഭാവശേഷി സാമൂഹ്യബോധം സാമൂഹ്യസേവനം എന്നിങ്ങനെയുള്ള സാന്മാഗ്ഗികമഹത്വമെന്നുള്ള മറെറാരു സങ്കല്പമുള്ളതിന്നു് നാം പ്രാധാന്യം നല്കിയില്ല. നാം ആകട്ടെ പരലോകമഹത്വത്തിന്നു് മാത്രമേ പ്രാധാന്യം നല്കിയിട്ടുള്ളു. ഇഹലോകത്തിലുള്ള സാധകങ്ങളായ ഗുണങ്ങളേയും അനുഗ്രഹങ്ങളേയും ഉപയോഗപ്പെടുത്തി സാന്മാഗ്ഗികമായി ഊജ്ജസ്വലരാകാനും വ്യക്തിപരവും കൂട്ടായുമുള്ള മനുഷ്യസാദ്ധ്യതകളെ പൂണ്ണമായി സാക്ഷാത്കരിച്ചും എല്ലാവക്കും അന്തസ്സോടുകൂടിയ ജീവിതം നയിക്കാനും ശ്രമിക്കുന്നതിന്നു് നാം ശ്രദ്ധിച്ചില്ല. തത്ഫലമായി നാം മനുഷ്യജീവിതത്തിൻെറ സമുന്നതലക്ഷ്യമായ മോക്ഷം നേടിയില്ലെന്നു് മാത്രമല്ല നേടിയെടുക്കാവുന്ന സ്വഭാവനിഷ്ഠയോ കാര്യക്ഷമതയോ പൊതുക്ഷേമമോ കൈവരുത്തുന്നതിൽ പരാജയപ്പെടുകയും ചെയ്തു. മുക്തിയുടെ എവറസ്റ്റ് കൊടുമുടി കയറുന്നതിന്നു മുമ്പ് ഒരാ**ം** ചെറിയ ചെറിയ കുന്നുകളാകുന്ന എളുപ്പത്തിൽ പ്രാപിക്കാൻ കഴിയുന്ന ആദശങ്ങളെ നേടിയെടുക്കേണ്ടതുണ്ടു്. അപ്രകാരം ചെയ്യുന്നതിൽ പരാജയപ്പെട്ടാൽ അത്തരക്കാർ ലൌകികവും ആത്മീയവുമായ ജീവിതത്തിലും പരാജയപ്പെടും. ഗീത നമുക്കു് താക്കീതു് നല്കുന്നു:

ന കമ്മണാം അനാരംഭാത് നൈഷ്കമ്മ്യം പുരുഷോ$\int$ശ്നുതേ' (കമ്മം ചെയ്യാത്തതുകൊണ്ടു്മാത്രം ഒരാ**ം**ക്കു് ധ്യാനത്തിൻെറ ഗുണം ലഭിക്കുന്നില്ല).

നമ്മുടെ വിദ്യാഭ്യാസം ഒരു പൗരനു് വേണ്ട ഗുണങ്ങളോ വൈശിഷ്ട്യങ്ങളോ നമ്മിൽ വളത്തണമെന്ന ലക്ഷ്യത്തോടെയുള്ളതല്ല. അതു് നമ്മെ സംബന്ധിച്ചിടത്തോളം മാനവമഹത്വത്തിൻെറ പുതിയൊരു സങ്കല്പമോ ഗീതയിൽ വിശദമാക്കിയ പൗരാണികമാനവമഹത്വസങ്കല്പത്തിൻെറ ഒരു പുതിയ ധാരണയോ ആണു്. പൗരനെന്നാൽ ഒരു വ്യക്തിപ്രഭാവമാണു് വെറുമൊരു വ്യക്തിയല്ല. ജീവശാസ്ത്രജ്ഞനായ ജൂലിയൻ ഹക്സിലിയുടെ നിവ്വചനമനുസരിച്ച് ഒരു വ്യക്തിപ്രഭാവമെന്നാൽ ജൈവഘടനയെ അതിവത്തിച്ച് ബോധപൂവ്വമായ സാമൂഹ്യപങ്കാളിത്തത്തിലേയ്ക്കു് എത്തിച്ചേന്ന വ്യക്തിയാണു്. അയാ**ം** മററു് മനുഷ്യരു**ം**ക്കൊള്ളുന്ന സമൂഹത്തിൽ ജീവിക്കുന്നവനാണു്.

അയാൾ അവരോട് പ്രതികരിക്കുകയും അവരിൽനിന്ന് പ്രതികരണം നേടുകയും ചെയ്യുന്നു. ഈ പ്രക്രിയയിൽ അയാൾ ഗംഭീരമായ ആത്മീയപ്രചോദനം ഉൾക്കൊള്ളുന്ന ഒരുതരം സ്വഭാവവും മഹത്ത്വവും വളർത്തിയെടുക്കുന്നു.

## 7 പൗരനായിവളരുന്ന ഗൃഹസ്ഥൻ

ചില കാര്യങ്ങൾ ആഗ്രഹിക്കപ്പെടാൻ പററുന്നതായിട്ടുണ്ട്. ഞാൻ മുമ്പ് പറഞ്ഞതുപോലെ ഒരു മരണാനന്തരമഹത്ത്വത്തിൻെറ രൂപത്തിലുള്ള പരലോകത്തിലെ മുക്തിയെക്കുറിച്ച് അന്വേഷിച്ച് ഊർജ്ജം ചെലവഴിക്കാൻ കഴിവില്ലാത്ത സാധാരണ പൗരൻമാരെ ഉയർത്തിക്കൊണ്ടു വരുന്നതിൽ നാം ശ്രദ്ധിച്ചില്ല. നമുക്ക് നേടാനുള്ളതൊക്കെ മരണാനന്തരം നേടാമെന്നും ഈ ലോകം വിട്ടുകളയാമെന്നും ഉള്ള ധാരണയായിരുന്നു ഉണ്ടായത്. അതായിരുന്നു നാം സാധാരണ ശീലിച്ച തത്ത്വചിന്ത. എന്നാൽ ലോകം പോകട്ടെയെന്നു പറഞ്ഞാൽ അതു് പോകുകയില്ല; അതു് അവിടെയുണ്ട്, ഞാനും അവിടെയുണ്ട്. മനുഷ്യനും ഇവിടെയുള്ള അവൻെറ ഐശ്വര്യവും വിസ്മരിക്കപ്പെടുകയും അവഗണിക്കപ്പെടുകയും ചെയ്തു. മനുഷ്യനിർമ്മിതിയുടെ പ്രക്രിയയിലേയ്ക്കും തൽഫലമായുള്ള രാഷ്ട്രനിർമ്മാണത്തിലേയ്ക്കും ഗൃഹസ്ഥനെ ഉപനയിച്ച് ആത്മീയമായി വളച്ച് പ്രാപിച്ച പൗരനായി തീർക്കുന്നതിന്ന് ആവശ്യമായ മഹത്വത്തിൻെറ വെല്ലുവിളി നാം വ്യാപകമായും അവഗണിക്കുകയാണുണ്ടായത്.

ആത്മീയതയുടെ പ്രഥമമായ ഘട്ടവും മനുഷ്യന്മാർ തമ്മിലുള്ള ബന്ധങ്ങളുടെ സാമാഗ്ര്യികമായ രംഗവും വളർത്തിയെടുക്കാൻ ഉന്നതമായ ആത്മീയതയെക്കുറിച്ചുള്ള അതായതു് മോക്ഷത്തെക്കുറിച്ചുള്ള നേരിട്ട അന്വേഷണം സഹായകമാകുകയില്ലയെന്ന വസ്തുത നാം മനസ്സിലാക്കേണ്ടതാണ്. ആദ്യത്തേതിൻെറ സാങ്കേതികവിദ്യ ആന്തരമായ ധ്യാനമാർഗ്ഗമാണ്. രണ്ടാമത്തേതിൻെറ സാങ്കേതികവിദ്യ നമ്മുടെ സാമൂഹ്യപരിസരങ്ങൾക്കും ചുററുപാടുമുള്ള പ്രകൃതിക്കും അനുസൃതമായ കർമ്മങ്ങളിൽക്കൂടിയും സാമൂഹ്യപ്രവർത്തികളിൽക്കൂടിയും ശരീരത്തെയും, ഇന്ദ്രിയങ്ങളേയും, മനസ്സിനേയും പരിശീലിപ്പിക്കുകയെന്നതാണ്. ഒന്നാമത്തേതിനെ സമ്പൂർണ്ണമായി അനുകരിച്ചതിൻെറ ഫലമായി നാം കുറേ മഹാന്മാരായ യോഗികളെയും ആന്തരമായ ഒരളവോളം ശക്തിയെയും ഉല്പാദിപ്പിച്ചു രണ്ടാമത്തേതിനെ അവഗണിച്ചതുകൊണ്ടു് നാം മനുഷ്യസ്വഭാവത്തിൻെറ യഥാർത്ഥ അടിത്തറയായ കാര്യക്ഷമതയും സാമൂഹ്യമായ സന്ദർഭത്തിന്നനുസരിച്ച മഹത്ത്വത്തിൻെറ അന്വേഷണത്തേയും സ്ത്രീപുരുഷൻമാർ പരസ്പരം

ഒരുമിച്ച് പ്രവർത്തിക്കേണ്ട ഒന്നാണെന്ന വസ്തുതയേയും സാമൂഹ്യമായ നിലനിൽപ്പിൻെറ ആനന്ദത്തിന്നും സന്തോഷത്തിന്നും ഉതകുന്ന സാമൂഹ്യോന്മുഖമായ ഇച്ഛയെ പരിശീലിപ്പിക്കുന്ന രംഗത്തേയും നശിപ്പിക്കുകയാണുണ്ടായത്.

നമുക്ക് സാമൂഹ്യഗുണങ്ങളോ അനുഗ്രഹങ്ങളോ വികസിപ്പിക്കാൻ കഴിഞ്ഞില്ല. നാം അങ്ങേയററത്തെ സ്വാർത്ഥികളായിത്തീർന്നു. അന്തിമമായി ഞാനെന്നും എൻേറതെന്നും ഉള്ള ഭാവനയെ മുമ്പിൽ വെക്കുകയും പിശാച് പിന്നിൽ പോകട്ടെയെന്ന പറഞ്ഞു് തള്ളുകയും ചെയ്തു. അതാണ് നമ്മുടെ ദൈനംദിനപ്രവർത്തനങ്ങളെ നയിക്കുന്ന മുദ്രാവാക്യമായിത്തീർന്നതു്. ഇതു് ഇന്ത്യൻജനതയുടെ സ്വഭാവവൈകല്യവും നമ്മുടെ കഴിഞ്ഞ ഏതാനും ശതകങ്ങളിലെ രാഷ്ട്രീയവും സാമൂഹികവുമായ ചരിത്രത്തിലെ വൈകല്യമായിത്തീരുകയും ചെയ്തു. ഇതിൻെറ ഫലമാണ് അന്യരുടെ കാര്യം അനുവദിക്കുന്നതിലുള്ള നമ്മളുടെ കഴിവില്ലായ്മ. 'എൻെറ വീക്ഷണം നിലനില്ക്കണം.' മററവൻെറ വീക്ഷണത്തോട് പ്രതികരിക്കേണ്ട ഒരാവശ്യവും എനിക്കില്ല. ഇതു് നമ്മെ ഭരിക്കുന്ന വികാരമായിത്തീർന്നു. രണ്ടാമത്തെ പരാജയം 'നിങ്ങൾക്ക് വേണ്ടി എനിക്കെന്തു ചെയ്യാൻ കഴിയും' 'എനിക്കെങ്ങനെ നിങ്ങളെ സേവിക്കാം?' എന്ന മനോഭാവത്തോടെ മററുള്ളവരോട് പ്രതികരിക്കാനുള്ള കഴിവുകേടാണ്. ഒരു സമൂഹം ഇത്തരത്തിലുള്ള വ്യക്തികളെ സമൃദ്ധമായി സൃഷ്ടിച്ച് വിടുകയാണെങ്കിൽ സമൃദ്ധമായ കുഴപ്പങ്ങളും അവർ പ്രതീക്ഷിക്കേണ്ടതാണ്. ഓരോരുത്തനും തനിക്ക് വേണ്ടിത്തന്നെ ജീവിക്കുകയും പിശാചിനെ പിന്തള്ളുകയും ചെയ്യുകയാണെങ്കിൽ പിശാചിന്നു് അധികം പ്രലോഭനങ്ങളൊന്നും വേണ്ടതില്ല. അയാൾ തയ്യാറായിവരിക തന്നെ ചെയ്യും ഒരു തുർക്കിപഴമൊഴി പറയുന്നതുപോലെ 'പിശാച് നല്ല മനുഷ്യരെ പ്രലോഭിപ്പിക്കുന്നു. എന്നാൽ ചീത്ത മനുഷ്യർ പിശാചിനെ പ്രലോഭിപ്പിക്കുന്നു.' നമ്മൾ പിശാചിനെ നമ്മുടെയടുത്തേയ്ക്ക് വരാനും നമ്മെ നശിപ്പിക്കാനും നാം അതിനെ പ്രലോഭിപ്പിച്ചു. എന്നാൽ അതാകട്ടെ നമ്മെ നശിപ്പിക്കുകയും ചെയ്തു. ഞാൻ പറയുന്നതു മാത്രമാണ് ശരി 'ഞാൻ ആരേയും കൂട്ടാക്കുന്നില്ല.' ഈ വീക്ഷണം മാററുന്നകാലംവരെ നമുക്ക് യാതൊരു പ്രത്യാശക്കും അവകാശമില്ല. വെറുതെ ജനങ്ങളോട് ഇതു് ചെയ്യണമെന്നു് പറയുകയോ, കോപ്പിപുസ്തകത്തിലെഴുതിയ പഴഞ്ചൊല്ല്പോലെ അവരെ ഉപദേശിക്കുകയോ ചെയ്യുന്നതുകൊണ്ടു് നമ്മെ രക്ഷിക്കാനാവില്ല. മനുഷ്യൻെറ വളർച്ചയെക്കുറിച്ചുള്ള യഥാർത്ഥ ധാരണയും മനുഷ്യൻെറ മഹത്വത്തെക്കുറിച്ചുള്ള അടിസ്ഥാനപരമായ പുതുധാരണയും മനുഷ്യർ പരസ്പരമുള്ള

ബന്ധങ്ങളിൽ അതു് നേടിയെടുക്കാനുള്ള ശ്രമവും മാത്രമേ നമ്മുടെ ദൂഷിച്ച മനോഭാവത്തെ മാററി സന്മനോഭാവമാക്കിത്തീക്കാൻ നമ്മെ സഹായിക്കുകയുള്ളു. ഇവിടെ എനിക്കു് രണ്ടു് കാര്യങ്ങളെക്കുറിച്ചു് അങ്ങേയററം ഊന്നിപ്പറയേണ്ടതുണ്ടു്. 1 മാനവ മഹത്ത്വത്തിൻെറ സാമൂഹ്യമായ സാഹചര്യം. 2 സംഘബോധത്തോടെ ചെയ്യുന്ന പ്രവർത്തനത്തിൻെറ പ്രാധാന്യം.

ഈ രണ്ടു് പ്രധാനപ്പെട്ട മൂല്യങ്ങളാണു് നമ്മുടെ ഇന്നത്തെ ദേശീയ ദൗർബ്ബല്യത്തിൻേറയും, ശിഥിലീകരണത്തിൻേറയും പ്രവണതകളിൽനിന്നു് രാജ്യത്തെ പിന്തിരിപ്പിക്കാൻ ആഗ്രഹിക്കുന്നുവെങ്കിലും നമ്മുടെ ഭാരതീയ സമൂഹത്തിൽ കൂടുതൽ മെച്ചപ്പെട്ടതരം മനുഷ്യരെ രൂപപ്പെടുത്താൻ ആഗ്രഹിക്കുന്നുണ്ടെങ്കിലും നാം പ്രത്യേകം ഊന്നൽ നൽകേണ്ട കാര്യങ്ങൾ.

## 8 ധ്യാനവും സാമൂഹ്യപ്രവർത്തനവും

ഞാൻ മുമ്പു് പറഞ്ഞതുപോലെ ഉന്നതമായ ആത്മീയജീവിതത്തിലും പരലോകസംബന്ധിയായ മതാന്വേഷണങ്ങളിലും നാം സമൂഹത്തിൽനിന്നു് പിന്തിരിയുവാനും ധ്യാനനിരതനാവാനും ഉള്ള സാങ്കേതികവിദ്യയെയാണു് അനുഗമിച്ചതു്. ധ്യാനമെന്നതു് സമുന്നതമായ ഒരു ആത്മീയാനുഭവമാണു്. ഒരാൾക്കു് അതിൻെറ സാങ്കേതികത്വം എളുപ്പത്തിൽ ഗ്രഹിക്കാനുള്ള കഴിവുണ്ടെങ്കിൽ അതേററവും ഉയന്ന മഹത്ത്വത്തിലേയ്ക്കു് അയാളെ എത്തിയ്ക്കും. എന്നാൽ മുമ്പു് തന്നെയുള്ള സാമൂഹ്യമായ ശിക്ഷണത്തിൻെറ സഹായമില്ലാത്ത മിക്കവാറും ജനങ്ങൾക്കു് സമൂഹത്തിൽനിന്നു് പിന്തിരിയുകയും ധ്യാനനിരതരാവുകയും ചെയ്തുകൊണ്ടു് ആ ആത്മീയമഹത്ത്വം നേടിയെടുക്കാനുള്ള കഴിവില്ലെന്നതാണു് സത്യം. ഇതു് സമ്മതിക്കാത്തതു് നമ്മുടെ സമൂഹത്തിൻെറ ഒരു വലിയ കുററമാണു്. നാം അതു് തന്നെ പിന്തുടരുകയാണിപ്പോഴും.

ഒരു ബുദ്ധനോ അദ്ദേഹത്തെപ്പോലുള്ള ചുരുക്കം ചിലക്കോ ധ്യാനനിരതരായിരിക്കാനും അതിൻെറ സമുന്നതമായ ഫലം കൊയ്യെടുക്കാനും കഴിയും. എന്നാൽ കോടിക്കണക്കിൽ വരുന്ന സാമാന്യജനങ്ങൾക്കു് ധ്യാനമെന്നതു് അലസതയ്ക്കും ഉറക്കത്തിനും ഉള്ള ഒരു ഒഴിവുകഴിവു് മാത്രമാണു്. ഇന്ത്യയിൽ അനുവത്തിയ്ക്കുന്ന മതങ്ങൾ അധികവും ഈ അലസതയും ഉറക്കം തൂക്കലും വളത്തുന്നവയുമാണു്. ഇന്ത്യയിലെ ഒരു സാധാരണ മനുഷ്യനോ പ്രവത്തകനോ ഊജ്ജസ്വലതയോ ഉണച്ചയോ പ്രദശിപ്പിയ്ക്കാറില്ല. അതു് അവന്നു് ബുദ്ധിയില്ലാത്തതുകൊണ്ടല്ല; അവൻെറ മാനസികമായ

ഊർജ്ജം മതത്തെക്കുറിച്ചുള്ള തെററിദ്ധാരണ നിമിത്തം സുസജ്ജമാക്കിത്തീർക്കുന്നില്ല. അവൻ സ്വയം ചോദിക്കുന്നു. ഈ കുഴപ്പത്തിൽ എന്തിന്ന് ഞാൻ ചാടണം ? എനിക്കതിൽനിന്ന് തെററി മാറി രക്ഷപ്പെട്ടുകൂടേ ? അതുകൊണ്ട് പണ്ടത്തേതുപോലെത്തന്നെ ഇന്നും സ്ഥിരമായി അവൻ അതിൽനിന്ന് പിന്തിരിഞ്ഞുനില്ക്കുകയാണ്. നമ്മുടെ ആപ്പീസുകളിലോ, കൃഷിസ്ഥലങ്ങളിലോ വ്യവസായശാലകളിലോ പണിയെടുക്കുന്ന ചിലരെ കണ്ടാൽ അവരിൽ മിക്കവരും പകുതി ഉറക്കം തൂങ്ങികളാണെന്ന് തോന്നിപ്പോകും. ഊർജ്ജസ്വലതയോ, ദിശാബോധമോ, ആത്മവിശ്വാസമോ അവരിൽ കാണുകയേയില്ല. കാരണം അവരിൽ കുത്തിച്ചെലുത്തപ്പെട്ട തത്ത്വജ്ഞാനം എല്ലാ പ്രവർത്തനവും ഭൗതികജീവിതംപോലും നിരർത്ഥകമാണെന്നുള്ളതാണ്. കണ്ണടച്ച് പുറത്തേയ്ക്ക് നോക്കാതെ ഉള്ളിൽത്തന്നെ നോക്കിയാൽ സ്വഭാവമഹത്ത്വമില്ലാതെതന്നെ ഏതോ മായികമായ ഇടപെടൽ നിമിത്തം നമ്മുടെ കാര്യങ്ങളൊക്കെ നേടാൻ കഴിയുമെന്നാണ് പൊതുവിശ്വാസം. നിങ്ങൾ കണ്ണടയ്ക്കുമ്പോൾ നിങ്ങളുടെ ചുററുപാടുമുള്ള ഭാര്യ, ഭർത്താവ്, അച്ഛൻ, അമ്മ, അയൽക്കാരൻ എന്നിവരടങ്ങുന്ന നിങ്ങൾക്ക് ചുററുമുള്ള ലോകത്തിന്ന് നേരെയാണ് നിങ്ങൾ കണ്ണടയ്ക്കുന്നത്. അവരൊന്നും പിന്നെ നിങ്ങളെ സംബന്ധിച്ചിടത്തോളം ഇല്ല. നിങ്ങൾ മാത്രമായിത്തീരുന്നു. ആ യഥാർത്ഥത്തിലുള്ള ആനന്ദാനുഭൂതി നിങ്ങൾക്ക് ഉളവാക്കാൻ കഴിഞ്ഞാൽ അതൊരു സമുന്നതമായ ആശയം തന്നെയായിരിക്കും. എന്നാൽ കോടിക്കണക്കിൽവരുന്ന ഭൂരിഭാഗം ജനങ്ങൾക്കും ആ ആശയം അത്ര വേഗം ദഹിക്കുകയില്ല. അത് അവരെ സംബന്ധിച്ചിടത്തോളം ഒരു വിഷമായി പരിണമിക്കുന്നു. അതാകട്ടെ സമൂഹത്തെ വളരെയേറെ അധഃപതിപ്പിക്കുന്നു. മാത്രമല്ല ഒരു ഉന്നതമായ ആദർശത്തെയും അത് തരംതാഴ്ത്തിക്കളയുന്നു. ഒരു യഥാർത്ഥമായ മതപ്രചോദനത്തെ സ്വാർത്ഥത്തിൻെറയും അല്പത്വത്തിൻെറയും, നീചത്വത്തിൻെറയും, അലസതയുടെയും താഴ്ന്ന നിലവാരത്തിലേയ്ക്ക് അത് അധഃപതിപ്പിയ്ക്കുന്നു. മതത്തിൻെറ യഥാർത്ഥവ്യാപ്തിയും, അർത്ഥവും തെററിദ്ധരിച്ചത് നമ്മുടെ അവയെക്കുറിച്ചുള്ള ധാരണയ്ക്ക് വളരെ ദ്രോഹകരമായിത്തീർന്നിട്ടുണ്ട്. കഴിഞ്ഞ ഏതാനും ശതകങ്ങളിലായി ഭാരതീയമനസ്സിനെ ബാധിച്ചിട്ടുള്ള തൽഫലമായ ദൗർബ്ബല്യത്തെ പ്രകാശിപ്പിക്കുന്ന ഒരു ജർമ്മൻകവിയുടെ കവിതാശകലമുണ്ട്.

''നിദ്ര മധുരമാണ്; മരണമാണ് കൂടുതൽ മെച്ചം.
ജനിയ്ക്കാതിരിക്കലായിരുന്നു ഏററവും മെച്ചമായത്''.

## 9 'മൃഗത്തെ നേരിടുക'

ഒരു ഇന്ത്യക്കാരൻ പ്രശ്നത്തെ ധൈര്യപൂർവ്വം നേരിടുന്നതിനു് പകരം അതിൽനിന്നു് ഒഴിഞ്ഞുമാററാനാണു് ശ്രമിക്കുക. ഗീതയനുസരിച്ചുള്ള അവൻെറ ദർശനം ആ ദൗർബ്ബല്യം തെററാണെന്നു് അവനെ ഉപദേശിക്കുന്നുണ്ടെങ്കിലും അവൻ പ്രശ്നത്തെ അഭിമുഖീകരിക്കാൻ കഴിയാത്തവനാണെന്ന ദൗർബ്ബല്യത്തിന്നിരയാവുകയാണു് ചെയ്യുന്നതു്.

ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ നൈതത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൗർബ്ബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ

(അല്ലയോ പാർത്ഥ!, നീ ആണും പെണ്ണും കെട്ടവനാകരുതു്; അതു് നിനക്കു് ചേർന്നതല്ല നീ ഈ ഹൃദയഭീരുത്വം ഉപേക്ഷിച്ചു് അല്ലയോ വീരാ എഴുന്നേൽക്കു.)

പ്രശ്നങ്ങളെ തരണം ചെയ്യുന്നതിന്നു പകരം അതിൽനിന്നു് ഒഴിഞ്ഞുമാറാതെ 'മൃഗത്തെ നേരിടുക' എന്ന സന്ദേശമാണു് വിവേകാനന്ദൻ നമുക്കു് നല്കിയതു്. അവയിൽനിന്നു് ഓടിഒളിക്കുന്നതുകൊണ്ടു് അവയില്ലാതാവുകയോ അവയുടെ സമ്മർദ്ദത്തിൽനിന്നും, വെല്ലുവിളിയിൽനിന്നും നമുക്കു് മുക്തരാവാൻ കഴിയുകയോ സാദ്ധ്യമല്ല.

എന്നാൽ മാനവമഹത്വത്തെ സംബന്ധിച്ചിടത്തോളം അതു് ഒരു പുതിയ തത്ത്വശാസ്ത്രമാണു്. അതു് മുമ്പുണ്ടായിരുന്നില്ലയെന്ന അർത്ഥത്തിലല്ല പറയുന്നതു്. അതു് നമ്മുടെ സാഹിത്യത്തിൽ മുഴക്കെയുണ്ടു്. പ്രത്യേകിച്ചും ഗീതയിൽ; ഇന്നാകട്ടെ വിവേകാനന്ദസാഹിത്യത്തിലും. ഏതു് പ്രശ്നവും മനുഷ്യബുദ്ധിക്കും, മനുഷ്യാത്മാവിനും പ്രശ്നമാണെന്ന ആധുനികയുഗത്തിലെ മാനവമഹത്ത്വത്തിൻെറ പാശ്ചാത്യദർശനം നമ്മുടെ മേല്പറഞ്ഞ ദർശനത്തെ അരക്കിട്ടുറപ്പിച്ചിട്ടുണ്ടു്. അതു് മനുഷ്യനെ പ്രശ്നത്തിൽനിന്നു് ഓടിയൊളിക്കാൻ പഠിപ്പിക്കുന്നില്ല. ജീവിതത്തിൻെറ വെല്ലുവിളികളെ നേരിടാൻ മനുഷ്യനെ സമർത്ഥനാക്കുകയാണു ചെയ്യുന്നതു്. കയറിയെത്താനാവാത്ത ഒരു കൊടുമുടിയുണ്ടെങ്കിൽ അതു് കയറാൻ മനുഷ്യനെ വെല്ലുവിളിക്കുന്നു. നമുക്കു് കാൽ കുത്താൻ കഴിയാത്ത സമുദ്രത്തിൻെറ അഗാധതയുണ്ടെങ്കിൽ നാം അതിലേയ്ക്കു് ഇറങ്ങി അതിനെ സ്പർശിക്കുന്നു. ഇതാണു് നിരന്തരമായ ശ്രമവും, നിരന്തരമായ സമരവും തടസ്സങ്ങളെ മറി കടക്കലും ചെയ്തുകൊണ്ടു് എല്ലാററിൻെറ മേലും മനുഷ്യൻെറ ആധിപത്യം സ്ഥാപിക്കാനുള്ള ഇന്നത്തെ മനുഷ്യൻെറ ആവേശം.

ഇതാണു് പുതിയ തരം മാനവമഹത്ത്വം. കഴിഞ്ഞ ഏതാനും ശതകങ്ങളിലായി നമ്മെ സംബന്ധിച്ചിടത്തോളം നവീനമായതു്.

നമുക്കത്് പണ്ടുണ്ടായിരുന്നു. ഈ മഹത്തായ വിരോചിതമായ മാനവമഹത്ത്വത്തിൻെറയും പൗരുഷത്തിൻെറയും ശക്തിയുടെയും സന്ദേശം ഈ രാജ്യത്തിന്ന് 3500 വഷ്ങ്ങൾക്ക് മുമ്പുതന്നെ നല്കപ്പെട്ടിട്ടുണ്ട്. പാശ്ചാത്യആദശ്ങ്ങൾക്കുപോലും അതിന്നു ശേഷം അതിനെ മെച്ചപ്പെടുത്താൻ കഴിഞ്ഞിട്ടില്ല. അതാണ് ഭഗവദ്ഗീതയുടെ സന്ദേശം. മനുഷ്യനെ ഏതു് വിഘ്നങ്ങളേയും ജയിക്കാൻ കഴിവുള്ള ജേതാവായും ഏതു് വിഷമഘട്ടത്തെയും തരണം ചെയ്യാൻ കഴിവുള്ള ആത്മാവായി ഏതെങ്കിലും സാഹിത്യം വണ്ണിക്കുന്നുണ്ടെങ്കിൽ അതു് ഗീത മാത്രമാണ്. അതിൽ പൗരുഷവും ശക്തിയും ധ്യാനത്തോടും, ഇന്ദ്രിയാതീതമായ അനുഭൂതിയോടും അഭേദ്യമായ വിധം ബന്ധപ്പെട്ടിട്ടുള്ള രണ്ടു് മുഖ്യഗുണങ്ങളായി വണ്ണിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ഗീത നമുക്ക് ഒരു വെളിപാട്ട് ഗ്രന്ഥവും ഭക്തിസംവദ്ധകവുമായ ഒരു ഗ്രന്ഥമാണ്. പക്ഷെ സമൂഹത്തിൽ മാനവമഹത്ത്വത്തെ വളത്തുന്ന ഒരു ഗ്രന്ഥമെന്ന നിലയിൽ നാം അതിനെ ഉപയോഗപ്പെടുത്തിയില്ല. ആധുനികയുഗത്തിലെങ്കിലും പാശ്ചാത്യസംസ്കാരം വിഘ്നങ്ങളെ എതിരിട്ടു തോല്പിക്കുന്നതു് കൺമുമ്പാകെ കണ്ടിട്ടുണ്ടെങ്കിലും ഇന്ത്യക്കാരായ നാം ഒരു വലിയ അളവുവരെ അതിൽ ഏപ്പെടേണ്ടതായിരുന്നു. ഈ പൗരുഷത്തിൻേറയും, ശക്തിയുടെയും ദശനത്തിന്ന് നേരെ കണ്ണടക്കാതെ കണ്ണു് തുറന്നുകൊണ്ടു് സംഘബോധത്തോടുകൂടി പ്രവത്തിക്കുകയും സാമൂഹ്യമൂല്യങ്ങളും പൗരത്വത്തിൻെറ അനുഗ്രഹങ്ങളും വികസിപ്പിച്ചുകൊണ്ടും വളന്നുവരുന്ന മററു ജനവിഭാഗങ്ങളെ നാം അംഗീകരിക്കുകയും നമ്മുടെ രാഷ്ട്രത്തിൽ സാംസ്കാരികവും, സാമൂഹ്യവുമായ മഹത്ത്വം സൃഷ്ടിക്കുന്നതിന്ന് അവയെ നാം ഉൾക്കൊള്ളുകയും ചെയ്യേണ്ടതായിരുന്നു.

## 10 പ്രോമിത്യൂസിൻെറ തീപ്പൊരിയും ഭഗീരഥനും

ആധുനികപാശ്ചാത്യചിന്തയുടെ തത്ത്വദർശനവും സന്ദേശവുമിതാണ്; ആ സന്ദേശം ഗ്രീസ് റോമൻ ചിന്തകളോളം തന്നെ പൗരാണികമാണ്. പൗരാണികഗ്രീക്ക് സംസ്കാരത്തിലെ പ്രോമിത്യൂസിൻെറ ആവേശമെന്ന് വിളിക്കപ്പെടുന്ന ഒരു മഹത്ത്വത്തിൻെറ പ്രതീകം പാശ്ചാത്യസംസ്കാരത്തിലുണ്ട്. ഓരോ കുട്ടിയിലും ഈ പ്രോമിത്യൻ തീപ്പൊരി ഉജ്ജ്വലിപ്പിക്കുന്നതിന്ന് സഹായിക്കാൻ നമുക്ക് കഴിഞ്ഞാൽ നിങ്ങൾക്കൊരു പുതിയ ഇന്ത്യ ഉയിത്തെഴുന്നേൽക്കുന്നതു കാണാം. പ്രോമിത്യൂസ് മനുഷ്യചിന്തയുടെയും പ്രവത്തനത്തിൻെറയും നങ്കൂരമായിത്തീരുന്ന ഗണനീയമായ പൗരുഷത്തിൻെറ ഒരു മാതൃകയാണ്. നമുക്ക് ഇന്ത്യയിൽ ഓരോ വിഘ്നവും വെല്ലുവിളിയായി സ്വീകരിക്കുന്ന ഭഗീരഥനെന്ന ഒരു പ്രോമിത്യൻ മാതൃകയുണ്ട്.

തന്റെ ജനങ്ങൾക്ക വേണ്ടിയും തന്റെ രാജ്യം പുഷ്ടിപ്പെടുന്നതിന്ന വേണ്ടിയും സ്വർഗ്ഗത്തിൽനിന്നു് ഗംഗാജലത്തെ ഭൂമിയിലേയ്ക്കു് കൊണ്ടു വരുന്നതിന്നു് അദ്ദേഹത്തിന്നു് വിഘ്നങ്ങളുടെ ഒരു പരമ്പര തന്നെ മറികടക്കേണ്ടിവന്നിട്ടുണ്ടു്. വർഷങ്ങളോളം നീണ്ടുനിന്ന വീരോചിതമായ അദ്ധ്വാനത്തിന്നുശേഷം ഗംഗ ഹിമാലയത്തിൽനിന്നു് ഹിന്ദുസ്ഥാനിലെ സമതലങ്ങളിൽക്കൂടി ഒഴുകുന്നതുകണ്ടു് സംതൃപ്തിയടയാൻ അദ്ദേഹത്തിന്നു് കഴിഞ്ഞു. അന്നുമുതൽ ഇന്ത്യയിലെ ജനങ്ങൾക്കു് ആ നദി സമൃദ്ധിയുടെയും ഐശ്വര്യത്തിന്റെയും പുണ്യത്തിന്റെയും സമർപ്പണത്തിന്റെയും നദിയായിത്തീൎന്നു. നമ്മുടെ സാംസ്കാരിക ചരിത്രത്തിൽ ഗംഗയെ ഭൂമിയിലേയ്ക്കു് കൊണ്ടുവന്ന മനുഷ്യൻ എല്ലാ പൗരുഷത്തിന്റെയും ശ്രേഷ്ഠതയുടെയും പ്രതീകമായിത്തീൎന്നു. അഗാധമായ മാനുഷികബോധത്തോടുകൂടിയ മാനവമഹത്ത്വത്തിന്റെ പുതിയ പാതയിലേയ്ക്കു് പ്രവേശിക്കാൻ തക്കവണ്ണമുള്ള ഭഗീരഥന്റെയും പ്രോമിത്യൂസിന്റെയും തീപ്പൊരി നമ്മുടെ കുട്ടികളിൽ എപ്പോഴാണു് വേരൂന്നുക ? ഐഹികമായാലും പാരത്രികമായാലും ജീവിതത്തിന്റെ പ്രാഥമികലക്ഷ്യം സ്വാൎത്ഥമാകാൻ നിവൃത്തിയില്ല. മോക്ഷംപോലും സ്വാൎത്ഥപരമായ ഒരന്വേഷണമാണു്. കോടിക്കണക്കിൽ ജനങ്ങൾ കഷ്ടപ്പാടിൽ കഴിയുമ്പോൾ മോക്ഷത്തിന്റേതായാലും എനിക്കു് സ്വന്തമായി എങ്ങനെ ആ ആനന്ദം ആസ്വദിക്കാൻ കഴിയും ? നമ്മുടെ വീക്ഷണത്തിലും ദൈനന്ദിനദർശനത്തിലും നാം നേടേണ്ട പുതിയ ആശയമതാണു്. അടുത്തമുറിയിൽ ഒരു സഹോദര സന്ന്യാസി വയറിളക്കം പിടിച്ചു് കഷ്ടപ്പെടുമ്പോൾ അയാളുടെ കഷ്ടപ്പാടിനെ വിസ്മരിച്ചുകൊണ്ടു് മറ്റൊരു സന്ന്യാസി ധ്യാനനിരതനായിരിക്കുന്നതുകണ്ട ബുദ്ധദേവൻ കഷ്ടപ്പെടുന്ന സന്ന്യാസിയുടെ അടുത്തുചെന്നു് അദ്ദേഹത്തെ ശുശ്രൂഷിച്ചുകൊണ്ടിരുന്നു. ആദ്യത്തെ സന്ന്യാസി ധ്യാനം കഴിഞ്ഞു് പുറത്തുവന്നപ്പോൾ ബുദ്ധൻ, 'പുറത്തുപോകു നിങ്ങളെന്റെ ഉദ്ബോധനം മനസ്സിലാക്കിയിട്ടില്ല മറ്റൊരാൾ കഷ്ടപ്പെടുമ്പോൾ നിങ്ങൾ ധ്യാനമുപേക്ഷിച്ചു് അയാളെ ശുശ്രൂഷിക്കേണ്ടതായിരുന്നു.' എന്നാണു് പറഞ്ഞതു്. ഇവിടെ മനുഷ്യന്റെ കാര്യത്തിൽ ഒരു പുതിയ ശ്രദ്ധയുണ്ടു്. പൂൎണ്ണമായും ധ്യാനനിരതമായി ജീവിക്കണമെന്നു് ഉപദേശിച്ച ബുദ്ധൻ പോലും മനുഷ്യന്റെ കാര്യത്തിൽ ഇത്ര അഗാധമായ ശ്രദ്ധ പതിപ്പിക്കുന്നുവെങ്കിൽ സമൂഹവൎത്തികളായ നമ്മൾ ഇതിനെക്കാൾ എത്ര മടങ്ങു് അധികം ശ്രദ്ധ പതിപ്പിക്കേണ്ടതുണ്ടു് !

നമ്മളിൽ ഭൂരിഭാഗമാളുകളും അങ്ങിനെ നമ്മുടെ ജീവിതത്തിലും കൎമ്മങ്ങളിലും ഈ ദൎശനത്തെ സ്വീകരിക്കുകയാണെങ്കിൽ അതിൽ

നിന്നുതന്നെ യഥാർത്ഥധ്യാനവും ഇന്ദ്രിയാതീതമായ അനുഭൂതിയും കൈവന്നുകൊള്ളും. ഇതാണ് ഗീത പ്രബോധിപ്പിക്കുന്നത്. ഗീതയാകട്ടെ കർമ്മത്തിന്റെയോ ധ്യാനത്തിന്റെയോ മാർഗ്ഗത്തിൽ യാതൊരു വ്യത്യസ്തതയും കാണുന്നില്ല.

''ഏകമപ്യാസ്ഥിതഃ സമ്യഗുഭയോർവിന്ദതേ ഫലം'' (കർമ്മത്തിലോ ധ്യാനത്തിലോ ഏതിലെങ്കിലുമൊന്നിൽ സ്ഥിരമായി നിൽക്കുന്നുവെങ്കിൽ നീ രണ്ടിന്റെയും ഫലം കൊയ്തെടുക്കും.)

അതാണ് ഗീതയുടെ പ്രബോധനം. നമ്മുടെ ജനങ്ങൾ അതിന്റെ സിദ്ധാന്തവും പ്രയോഗവും ഗ്രഹിച്ചുകഴിഞ്ഞാൽ മറെറല്ലാതരം മാനവമഹത്ത്വവും ഉദ്ഭവിക്കുന്ന മനുഷ്യസൃഷ്ടിയുടെയും രാഷ്ട്രനിർമ്മാണത്തിന്റെയും സാഹസികമായ പാതയിൽ രാഷ്ട്രത്തെ ഉടൻതന്നെ ഉപനയിക്കാൻ കഴിയും. അതിന്റെ മൂലവും ഫലങ്ങളും അവിടെത്തന്നെയുണ്ട്. ഫലങ്ങളെക്കുറിച്ച് നാം വൃഥാ അന്വേഷിക്കേണ്ടതില്ല. പ്രാഥമികമായി നാം അതിന്റെ അടിവേരു് മാത്രം അന്വേഷിക്കണം. ആ അടിവേരിൽനിന്നു് അവിടെയുള്ള ഫലങ്ങളെല്ലാം ഉണ്ടായിക്കൊള്ളും. വിവേകാനന്ദൻ പറഞ്ഞതുപോലെ എല്ലാ മാനവിക മഹത്ത്വത്തിന്റെയും ആ മൂലവേരു് തന്നിൽത്തന്നെയുള്ള വർദ്ധമാനമായ വിശ്വാസമാണ്. അനന്തമായ ശക്തികൾ നമ്മളിൽ കുടികൊള്ളുന്നുണ്ട്. കാരണം വിശുദ്ധവും ദിവ്യവുമായ ആത്മാവാണ് നാം. ഇതിലുള്ള വിശ്വാസം ശ്രദ്ധ അഥവാ ആത്മശ്രദ്ധ എന്ന പേരിലാണറിയപ്പെടുന്നത്. ഈ ശ്രദ്ധയില്ലാതെ ഒരാൾക്കും ഒരു രാഷ്ട്രത്തിനും മഹത്ത്വത്തിന്റെ ഔന്നത്യം അളക്കാൻ കഴികയില്ലെന്നു് വേദാന്തം തീർച്ചപ്പെടുത്തിയിരിക്കുന്നു. വിദ്യാഭ്യാസവും മതവും മനുഷ്യനെ തന്നിലുറങ്ങിക്കിടക്കുന്ന ശക്തികളെ പ്രകാശിപ്പിക്കാൻ സഹായിക്കുന്നു. ഈ പ്രകാശനത്തിന്റെ രംഗമെന്താണ്? ജീവിതം തന്നെ. ഈ മഹത്തായ ഗുണങ്ങളും കഴിവുകളും പ്രകാശിപ്പിക്കേണ്ട മഹത്തായ യുദ്ധക്കളമായ കുരുക്ഷേത്രമാണിതു്. ജീവിതത്തെ വെല്ലുവിളിയായി സ്വീകരിക്കുക. അതിനെ ഒരു യുദ്ധക്കളമാക്കി മാററുക. ഒരു ശ്രേഷ്ഠമായ സമൂഹത്തിലെ വ്യക്തിയായി പൗരന്മാരെ വളർത്തിയെടുക്കാനും സ്വഭാവനിഷ്ഠ ഗുണഗണങ്ങൾ കാരുണ്യം കാര്യക്ഷമത സമർപ്പണബോധം എന്നിവ വളർത്തിക്കൊണ്ടുവരാനും ഇവയ്ക്കു് കഴിയണം.

## 11 സ്വാതന്ത്ര്യവും ഉത്തരവാദിത്തവും

ഇന്നു് രാഷ്ട്രീയമായ അടിസ്ഥാനത്തിൽ മാത്രമല്ല, ഇന്ത്യയിൽ നാമിന്നു് സാമാന്യമായി മനസ്സിലാക്കിയിട്ടുള്ളതു് അതിലാണല്ലോ, നമ്മുടെ പൗരൻമാരിൽ വ്യാപകമായ അടിത്തറയിൽ പൗരത്വസങ്കല്പം നമ്മുടെ യുവജനങ്ങളിൽ കുത്തിവെക്കേണ്ടതുണ്ട്. ആൺകുട്ടി

കളും പെൺകുട്ടികളും 21 വയസ്സ് തികയുമ്പോൾ കൃവിൽനിൽക്കുക യും അതോടെ സ്വയം പൗരൻമാരായിത്തീരുകയും ചെയ്യുന്നു. അത് ഉടൻതന്നെ 18വയസ്സാകാനും മതി. അത് മാത്രമാണ് ഇന്ത്യയിൽ നാമിന്ന് പൗരത്വത്തെക്കുറിച്ചറിയുന്നത്. അവനോ അവളോ വിശാലഹൃദയത്തോടും 21വയസ്സിലോ 18വയസ്സിലോ ഏതിലാ യാലും സമൂഹത്തിൻെറ ഭാരം വഹിക്കാൻ പാറിയ വിശാലമായ ചുമലുകളോടുംകൂടിയ പക്വതയുള്ള പൗരരായിത്തീരാൻ വേണ്ട പൗരത്വആദർശങ്ങൾ പഠിപ്പിക്കുന്ന വിദ്യാഭ്യാസതത്ത്വങ്ങളും അനുഷ്ഠാ നങ്ങളും സാങ്കേതികവൈദഗ്ധ്യങ്ങളും അവക്ക് ഉണ്ടാകേണ്ടതുണ്ട്. നമ്മുടെ വിദ്യാഭ്യാസത്തിൽ ഒരു സ്വതന്ത്രസമൂഹത്തിലെ സ്വതന്ത്ര അംഗമെന്ന നിലയിലും കർത്തവ്യബോധമുള്ള പൗരനെന്ന നിലയിലു മുള്ള മാനവമഹത്ത്വമെന്ന സങ്കല്പത്തിന് ഊന്നൽ നൽകി കാണുന്നി ല്ല. ഉത്തരവാദിത്തബോധം പൊടുന്നനവെ മനുഷ്യൻെറ ആത്മീയ മായ നിലവാരം വർധിപ്പിക്കുകയും സാമൂഹ്യരാഷ്ട്രീയ ബോധത്തിൽ അവനെയോ അവളെയോ പക്വതയുള്ളവരാക്കിത്തീർക്കുകയും ചെയ്യു ന്നു. നമുക്ക് സ്വാതന്ത്ര്യം ലഭിച്ചതു മുതൽ ഇന്ത്യയിൽ ഏതെങ്കിലും ഒന്ന് നമുക്ക് നഷ്ടപ്പെട്ടിട്ടുണ്ടെങ്കിൽ ഈ പക്വതയും അതിൻെറ ഫലമായ ഉത്തരവാദിത്തബോധവുമാണ്. അധ്യാപകൻമാർ വിദ്യാർഥികൾ, വ്യവസായികൾ, ഭരണാധികാരികൾ, മന്ത്രിമാർ, എം. എൽ. എ മാർ, എം. പി.മാർ, എന്നിവരുൾപ്പെടുന്ന നമ്മുടെ സമൂഹത്തിൻെറ വലിയ ഒരു വിഭാഗത്തിൽനിന്ന് സാമൂഹ്യമായ ഉത്തരവാദിത്തം പുറംതള്ളപ്പെടുകയോ അഥവാ അവരിൽ അത് ഉദയം ചെയ്യാതിരിക്കുകയോ ചെയ്തിട്ടുണ്ട്. മനുഷ്യൻ ഏത് സമ്പർക്കത്തിലും ഏത് സ്വഭാവത്തിലും ഏർപ്പെട്ടാലും ഉത്തരവാദി ത്തബോധം കൈവരുന്നതോടെ അവന്ന് ഒരു പുതിയ വീക്ഷണം ഉണ്ടായിത്തീരുന്നു. ആ ഉത്തരവാദിത്തബോധം എടുത്തു കളഞ്ഞാൽ ഞാൻ മദം പൊട്ടിയോടുന്ന ഒരാളായിത്തീരും. മിക്ക ജനങ്ങളും സമൂഹ ത്തിലും വ്യക്തിപരമായും അഥവാ ഒരു സംഘത്തിലും സർഗ്ഗാത്മക മായി എന്ത് ചെയ്യേണമെന്നറിയാതെ അധികരിച്ച ഊർജ്ജം ഇങ്ങനെ മദം പൊട്ടിയോടുന്നതിൽ ചെലവഴിക്കുകയാണ്.

## 12 മാനുഷികചൈതന്യവും അതിൻെറ മനുഷ്യോന്മുഖമായ ശക്തിയും

ഭാഗ്യവശാൽ കഴിഞ്ഞ ഏതാനും വർഷങ്ങളായി നമുക്ക് ശതാ ബ്ദങ്ങളോളം ഇല്ലാതിരുന്ന ഒന്ന് നേടാൻ കഴിഞ്ഞിട്ടുണ്ട്. അത് ഗംഭീരമായ ചൈതന്യത്തെക്കുറിച്ചുള്ള ബോധമാണ്. നമ്മുടെ ഉന്നതരായ യുവജനങ്ങൾ ചൈതന്യം തുള്ളിത്തുളുമ്പുന്നവരാ

ണ്ട്. ഒരു അൻപതു് വർഷങ്ങൾക്കുമുമ്പ് ഇങ്ങനെയായിരുന്നില്ല. അവർ വാടി ഭീരുക്കളായി ആത്മവിശ്വാസം നശിച്ചവരായി തമസ്സി ന്റെ മായയിൽപ്പെട്ടവരായിരുന്നു. ഇന്നാകട്ടെ അവരിൽ ആത്മവി ശ്വാസവും, ഊർജ്ജവും ചൈതന്യവുമുണ്ട്. നാമിന്നു് രജസ്സിലേയ്ക്കു് ഉയ ന്നിരിക്കുന്നു. എന്നാൽ സൃഷ്ടാത്മകമായ ഉദ്ദേശമോ ദിശയോ നമുക്കി ല്ല. കാരണം ആ രജസ്സ് തമസ്സിന്റെ നിയന്ത്രണത്തിലായിരിക്കു ന്നു. ദിശാബോധമില്ലാത്ത ഊർജ്ജം സ്വയം നിഷേധകമായ ഊർജ്ജ മാണു്. മനുഷ്യന്റെ ഊർജ്ജം ഇന്നു് മനുഷ്യോന്മുഖമായി തിരിയേണ്ട തുണ്ടു്. ഇതു് രജസ്സ് സത്വഗുണത്തിന്റെ നിയന്ത്രണത്തിലാകു മ്പോൾ മാത്രമെ കൈവരികയുള്ളു. നല്ല മനുഷ്യൻ ഒരു സമൂഹത്തി ലെ മൂല്യങ്ങളുടെ മുഖ്യകേന്ദ്രമായിരിക്കും. ആ സമൂഹമാകട്ടെ ഈ സാംസ്കാരിക മൂല്യങ്ങളുടെ വിളഭൂമിയുമായിരിക്കും. ഇതാണു് മനുഷ്യ ന്റെ ആത്മീയവളർച്ചയുടെ ആരംഭവും സ്വഭാവമഹത്വമാകുന്ന വർണ്ണ രാജിയുടെ ക്രമികമായ ഉദയവും. ഇതു മുതൽ ജീവിതം ഒരു ഉൽകൃഷ്ട ദർശനത്തിന്റെ അധീനത്തിലായിത്തീരുന്നു. ഈ പുതിയ തത്വശാ സ്ത്രത്താൽ പ്രോജ്ജ്വലിതമാകുമ്പോൾ ഒരു ചെരുപ്പുകുത്തി വയററു പിഴപ്പിനുവേണ്ടിയുള്ള വെറും ചെരുപ്പുകുത്തിയല്ല, സമൂഹത്തിലെ ഒരു പ്രവൃത്തിക്കാരനുമല്ല. ഒരു പുതിയ മഹത്വമുള്ള വ്യക്തി പ്രഭാവമായി അവൻ പ്രത്യക്ഷമാകുന്നു. വ്യക്തിമാഹാത്മ്യത്തി ന്റെയും, സാമൂഹ്യ ഉത്തരവാദിത്തത്തിന്റെയും ഒരു പുതിയ ബോധ ത്തിൽ നിന്നു് ഉടലെടുക്കുന്ന ഒരു നവീന വീക്ഷണത്തിന്റെ അനുഗ്രഹത്താൽ അവൻ സ്പർശിക്കപ്പെടുന്നു. അവൻ തന്റെ ഊർജ്ജ ത്തെ സമൂഹ നന്മയ്ക്കുവേണ്ടി ഉപയോഗിക്കുകയും സ്വന്തം ആത്മീയ തലത്തിലേയ്ക്കു് പ്രകാശിക്കുവാൻ ഉപയോഗപ്പെടുത്തുകയും ചെയ്യുന്നു. പിന്നീടൊരിക്കലും അവനെ ഒരു താഴ്ന്ന വ്യക്തിയായിട്ടോ അവന്റെ തൊഴിലിനെ താഴ്ന്ന തൊഴിലായിട്ടോ കരുതുകയി ല്ല. വ്യക്തിപരമായ അന്തസ്സിന്റെ ഒരു ബോധം പൊടുന്നനവെ തന്നെ പ്രവൃത്തിയെ മുഴുവൻ രൂപാന്തരപ്പെടുത്തുന്നു. അതുപോലെ ഒരു അദ്ധ്യാപകനോ, ഭരണാധിപനോ, വ്യവസായിയോ നിയമ നിർമ്മാതാവോ, എല്ലാവരും തങ്ങളുടെ കർത്തവ്യത്തിൽ പുതിയ അർത്ഥവും, പ്രാധാന്യവും കണ്ടെത്തുന്നു. ഇങ്ങനെ സംഭവിക്കുകയാ ണെങ്കിൽ മനുഷ്യന്റെ ജീവിതത്തിന്റെയും, കർമ്മത്തിന്റെയും എല്ലാ വശങ്ങളിലും എന്തൊരു മാററമാണുണ്ടായിത്തീരുക ! ഈ ദർശനമാ ണു് അതായതു് മനുഷ്യസാദ്ധ്യതകളുടെ ദർശനമാണു് നമ്മെ ഇന്നു് പ്രചോദിപ്പിക്കേണ്ടതും. അതിൽനിന്നു് മാനവമഹത്വത്തിന്റെ പ്രകാശമാനമായ സമസ്ത വർണ്ണരാജികളും ഉദ്ഭവിക്കും.

## 13 അമിതമായ രാഷ്ട്രീയത്തിൻെറ ഭീകരത

മൂന്നുതരം 'പി'കളെ അന്വേഷിച്ച് നടക്കുന്ന രാഷ്ട്രീയക്കാരനടക്കം ഒരു തരം ജനങ്ങളെമാത്രമെ ഇന്ത്യ ഇന്നു് ഉല്പാദിപ്പിക്കുന്നുള്ളു. കോടിക്കണക്കിനുള്ളവർ ഓരോ മുക്കിലും മൂലയിൽനിന്നും വന്നുകൊണ്ടിരിക്കുകയാണു്. ചരിത്രം നമ്മെ പഠിപ്പിക്കുന്ന ഒരേയൊരു കാര്യം ഇതാണു്, ഒരു രാഷ്ട്രത്തിന്നു് രാഷ്ട്രീയം അമിതമായാൽ അതു് വാടി നശിച്ചുപോകും. ഒലിവർ ഗോൾഡ്സ്മിത്തു് പറഞ്ഞതിനെ അല്പമൊന്നു് ഭേദപ്പെടുത്തിയാൽ എന്തും കൂടുതലാകുന്നതു് ഒരു രാജ്യത്തെ നശിപ്പിക്കും. രാഷ്ട്രീയക്കാർ കൂടുതലാകുമ്പോൾ മനുഷ്യർ കുറയും. അതാണു് ഓരോ ദിവസവും ഇന്ത്യയിൽ സംഭവിച്ചുകൊണ്ടിരിക്കുന്നതു്. പിഞ്ചുകിടാങ്ങൾക്കു പോലും എപ്പോഴും രാഷ്ട്രീയം കളിക്കണം. എന്തൊരു വിനാശകരമായ നില ! ഒരു കമ്പോളത്തിൽ ഒരു വസ്തു മാത്രം കൂടുതലായാൽ അതു് വളരെ വിലകുറഞ്ഞതായിത്തീരുന്നു. അമിതമായ രാഷ്ട്രീയം രാഷ്ട്രീയത്തിൻെറ ഗുണത്തെയും മനുഷ്യൻെറ ധാർമ്മികനിലവാരത്തെയും നശിപ്പിക്കുകയും മനുഷ്യസമൂഹത്തിൻെറ ഘടനയെത്തന്നെ താറുമാറാക്കുകയും ദേശാഭിമാനത്തെവികലമാക്കുകയും ചെയ്യുന്നു. ജനങ്ങളിൽ രാഷ്ട്രീയബോധം വികസിക്കുന്നതു് ആരോഗ്യകരവും, അത്യാവശ്യവുമാണു്. എന്നാൽ അധികാരത്തിനു് മാത്രം കൊതിക്കുകയും നാം വളരെയേറെ പ്രതീക്ഷിക്കുന്ന ജനങ്ങളിൽ ഒരു വിഭാഗം അതിൻെറ നേട്ടത്തിനു് ആഗ്രഹിക്കുകയും ചെയ്യുന്നതു് ഒരു ദുരന്തമാണു്. നാം ഭിന്നിപ്പിനെക്കുറിച്ച് സംസാരിക്കുമ്പോഴും കാലുമാററത്തെക്കുറിച്ച് സംസാരിക്കുമ്പോഴും അവ നമ്മുടെ രാഷ്ട്രഘടനയെ കാർന്നുതിന്നുന്ന ഗുരുതരമായ രോഗത്തിൻെറ അതായതു് പ്ലേഗിനേക്കാളും കുഷ്ഠത്തേക്കാളും വിനാശകരമായ മനുഷ്യനോടുള്ള വിരക്തി എന്ന രോഗത്തിൻെറ ലക്ഷണമാണു്. ഞാനെന്നും എൻേറതെന്നും മാത്രമുള്ള സ്വഭാവം മനുഷ്യൻ പ്രദർശിപ്പിക്കുന്നിടത്തു് സാമൂഹ്യ ജീവിതം വളരെ താഴ്ന്നപടിയിലാണു് നില്ക്കുന്നതെന്നു് കാണാം. ഇവിടെ മനുഷ്യവൈശിഷ്ട്യത്തിൻെറ സ്പർശനമേ ഇല്ല.

'മതം ഒഴിഞ്ഞ വയറുകൾക്കുള്ളതല്ല' എന്ന ശ്രീരാമകൃഷ്ണൻെറ പ്രസിദ്ധമായ ചൊല്ലു് വികസിപ്പിച്ച് 'രാഷ്ട്രീയം ഒഴിഞ്ഞവയറുകൾക്കുള്ളതല്ല, അല്പവികസിത സമൂഹങ്ങൾക്കുള്ളതുമല്ല' എന്നാക്കിത്തീർക്കേണ്ടതുണ്ടു്. അവക്കുള്ള ആരോഗ്യദായകമായ മുദ്രാവാക്യം നിഗ്ഗുണ്ടമായ വിജ്ഞാനസമ്പാദനം അതിനെ ബുദ്ധിപൂർവ്വമായും, കഠിനമായും, സഹകരണാത്മകമായും, ഉല്പാദനകർമ്മത്തിൽ ഉപയോഗപ്പെടുത്തുക; എന്നതാണു്.

വിഭജനത്തിനുമുമ്പു് ഞാൻ കറാച്ചിയിലായിരുന്നപ്പോൾ കറാച്ചിയിലെ രാഷ്ട്രീയക്കാരെ അവിടുത്തെ ദിനപത്രങ്ങൾ എപ്പോഴും മാറി

കൊണ്ടിരിക്കുന്ന കൂറുള്ളവരാണെന്നു് വിമർശിക്കാറുണ്ടായിരുന്നു. അന്നു് ഇന്ത്യയിൽ അതു് അത്രത്തോളം പ്രത്യക്ഷമായിരുന്നില്ല. പത്രങ്ങൾ എല്ലാ വെള്ളപ്പൊക്കകാലങ്ങളിലും ഗതി മാറാറുള്ള സിന്ധുനദിയോടാണു് അവരെ ഉപമിച്ചതു്. സിന്ധിലെ രാഷ്ട്രീയം അന്നു് സിന്ധുനദിയുടെ ഗതിപോലെതന്നെ പ്രവചിക്കാനാകാത്തതായിരുന്നു. ഒരു മന്ത്രിസഭയും മൂന്നോ നാലോ മാസങ്ങൾക്കപ്പുറം അതിജീവിച്ചിരുന്നില്ല. കറാച്ചിയിലെ ഒരു പത്രാധിപർ സിന്ധിലെ രാഷ്ട്രീയ സ്ഥിതിഗതികളെ ആകെ വിലയിരുത്തിക്കൊണ്ടു് രണ്ടു് വരി ഇംഗ്ലീഷ് പദ്യം ഉദ്ധരിച്ചതു് ഞാനോർക്കുന്നു.

''നമ്മൾ ആദർശങ്ങളെ വിഴുങ്ങട്ടെയെന്നു് വിചാരിച്ചു് കാരുണ്യശാലിയായ ദൈവം നമ്മെ മുഴുവൻ പൊള്ളയാക്കിത്തീർത്തു.''

അതു് നമ്മുടെ സ്വാതന്ത്ര്യാനന്തരസമൂഹത്തിലെ ഇന്നത്തെ മനുഷ്യനെ സംബന്ധിച്ചിടത്തോളം എത്ര ശരിയാണു്! നാം നമ്മുടെ തത്വങ്ങളെ വിഴുങ്ങട്ടെയെന്നു് വിചാരിച്ചു് കാരുണ്യശാലിയായ ദൈവം നമ്മിൽ പലരേയും പൊള്ളമനുഷ്യരാക്കിത്തീർത്തു. നമുക്കു് വല്ല തത്വങ്ങളുമുണ്ടെങ്കിൽ നമുക്കതിനെ വിഴുങ്ങാമായിരുന്നു. ഒന്നുമില്ലെന്നു് വിചാരിക്കുക. ആ വസ്തുക്കൾതന്നെ ദുർലഭമായിത്തീരും. അപ്പോൾ നമ്മുടെ ഭാഗധേയം എന്താകും?

## 14 ഒരു പുതിയ രാഷ്ട്രീയതത്വര ആവശ്യമുണ്ടു്

മനുഷ്യവൈശിഷ്ട്യത്തെക്കുറിച്ചുള്ള പുതിയ ഒരു സങ്കല്പം നമ്മുടെ യുവജനങ്ങളെ പ്രചോദിപ്പിക്കേണ്ടതുണ്ടു്. കോളേജിലോ സർവ്വകലാശാലയിലോ ചേരുന്നതോടെ അവരുടെ കഴിവുകൾക്കനുസരിച്ച വ്യത്യസ്തരംഗങ്ങളിൽ വൈശിഷ്ട്യം നേടുന്നതിനുള്ള ആവശ്യകതയും അതിനുവേണ്ട സാങ്കേതികജ്ഞാനവും അവക്കു് ഇതുവഴി പഠിക്കാൻ കഴിയും. ഇന്ത്യയിൽ വികസിതമാക്കാൻ കാത്തുകൊണ്ടിരിക്കുന്ന ബുദ്ധിപരവും സാമൂഹ്യവും രാഷ്ട്രീയവും കലാപരവും മതപരവുമായ എത്രതരം വൈശിഷ്ട്യങ്ങളുണ്ടു്! ഈ ബഹുമുഖമായ വൈശിഷ്ട്യങ്ങളാണു് ഒരു രാഷ്ട്രത്തെ മഹത്താക്കിത്തീർക്കാൻ പോകുന്നതു്.

വൈശിഷ്ട്യമാണു് ഇന്ത്യയുടെ രോഗത്തിന്നു് ഇന്നൊരു ശരിയായ കുറിപ്പടി സ്വഭാവവൈശിഷ്ട്യം വളർത്തുക. എന്നാൽ നിങ്ങളുടെ പെരുമാററവും പ്രവർത്തനവും നിങ്ങളിലുള്ള വൈശിഷ്ട്യത്തെ വെളിവാക്കും. നിങ്ങളുടെ വാഗൺ ഒരു ഉയർന്ന താരത്തോടു് കൊളുത്തിയിടുക. അങ്ങനെ ചെയ്യാൻ മക്കളെ മാതാപിതാക്കന്മാർ പ്രചോദിപ്പിക്കട്ടെ. എന്നാൽ ഇന്ത്യയിലെ മിക്കവാറും അഭ്യസ്ത

വിദ്യരായ മാതാപിതാക്കരം മദ്ധ്യവർത്തിവർഗ്ഗത്തിൽപ്പെട്ട മാതാപിതാക്കരം പ്രത്യേകിച്ചും, കുട്ടികളുടെ മുമ്പാകെ പരീക്ഷപാസ്സാവുക, ബിരുദമെടുക്കുക, ധാരാളം സമ്പാദിക്കാനുള്ള ജോലിനേടുക എന്നതിൽക്കവിഞ്ഞ യാതൊരു ലക്ഷ്യവും വെയ്ക്കാറില്ല. മനുഷ്യവൈശിഷ്ട്യമെന്നുപറയുന്ന ഒന്നു് ഉള്ളതുതന്നെ അവർ വിസ്മരിക്കുന്നുവെന്നു് തോന്നുന്നു. ഒരാരം വർഷത്തിൽ പന്ത്രണ്ടായിരമോ പതിനായിരമോ അല്ല കേവലം മൂവായിരമോ രൂപ സമ്പാദിക്കുന്നുവെന്നിരിക്കട്ടെ. എന്നാൽ മനുഷ്യനിൽ പ്രഥമപ്രാമുഖ്യമുള്ള അന്തർലീനമായ വൈശിഷ്ട്യമെന്നൊന്നുണ്ടു്. ആ വൈശിഷ്ട്യം പണംകൊണ്ടു് വില്ക്കാവുന്നതോ വാങ്ങാവുന്നതോ അല്ല. മററുള്ളവയെല്ലാം ഈ മാനവമഹത്ത്വത്തിന്റെ രണ്ടാംസ്ഥാനത്തുമാത്രം നില്ക്കുന്നവയാണു്. ഈ ആശയം നമ്മുടെ യുവജനങ്ങരംക്കു് നേരത്തെതന്നെ പഠിപ്പിയ്ക്കുന്നില്ലെങ്കിൽ നാമിന്നു് കടന്നുപോകുന്ന ദുരന്തത്തിന്റെ ആഴം വർദ്ധിപ്പിക്കുകയായിരിയ്ക്കും ചെയ്യുന്നതു്. ഒരാരം ഒരു തൊഴിലോ ഒരു സ്ഥാനമോ വഹിയ്ക്കുന്നുവെന്നിരിയ്ക്കട്ടെ. അയാളുടെ ഒരേയൊരു മൂല്യം ആ സ്ഥാനം മാത്രമായിരിയ്ക്കും. അതു് അയാളിൽനിന്നു് എടുത്തുകളഞ്ഞാൽ അയാരം വെറും ശൂന്യം. അതിനാൽ സ്വാഭാവികമായും ആ സ്ഥാനത്തോടൊട്ടിനില്ക്കാൻ അയാരം പരമാവധി ശ്രമിക്കും. പുറത്തുപോയാൽ അയാരം ഒന്നുമല്ലെന്നറിയുന്നതുകൊണ്ടു് ഒരിക്കലും താൻ പുറത്താവാൻ അയാരം അനുവദിക്കുകയില്ല. എന്നാൽ നമ്മുടെ ദേശീയവിദ്യാഭ്യാസത്തിൽ അഭേദ്യമായ മഹത്ത്വം വളർത്തിയെടുക്കാൻ നാമൊരു കുട്ടിയെ സഹായിക്കുന്നുവെന്നിരിക്കട്ടെ, അനന്തരം അവൻ ഒരു തൊഴിലോ സ്ഥാനമോ വഹിയ്ക്കുന്നുവെന്നുംവെയ്ക്കുക. അവനായിരിയ്ക്കും അതിനെ അലങ്കരിയ്ക്കുന്നതു്. മറിച്ചല്ല.

## 15 അന്തർല്ലീനമായ വൈശിഷ്ട്യവും 'ചാലാകി'യും

അതു് മാനവമഹത്ത്വത്തിന്റെ എന്തു് മനോഹരമായ സങ്കല്പമാണു്! ഇന്ത്യയിൽ നമുക്കിതൊരു പുതിയ പാഠമാണു്. ഞാനതൊരു പുതിയ പാഠമാണെന്നു് പറയുന്നതു് കഴിഞ്ഞ കുറേ ശതകങ്ങളായി നാം നമ്മുടെ കുട്ടികളെ പഠിപ്പിച്ചിട്ടുള്ളതു് സ്വയം മഹത്ത്വമാർജ്ജിക്കുന്നതിന്നുവേണ്ടി അവർ പരിശ്രമിക്കേണമെന്നല്ല, അവരുടെ പിതാക്കളിൽനിന്നോ പ്രപിതാക്കളിൽനിന്നോ ജാതിമാഹാത്മ്യത്തിൽനിന്നോ സാമൂഹ്യപൈതൃകത്തിൽനിന്നോ കടം വാങ്ങിയ മഹത്ത്വത്തിൽ അവർ പ്രകാശിക്കേണമെന്നാണു്. നമ്മുടെ സമൂഹത്തിൽ മാനവമഹത്ത്വം എന്നൊന്നിനെക്കുറിച്ചു് ഊന്നിപ്പറയാനോ ആ മൂല്യബോധത്തെ പ്രകീർത്തിക്കാനോ വളർത്താനോ

നാം നമ്മുടെ കുട്ടികളെ സജ്ജരാക്കിയിട്ടില്ല. പൂജ്യത്തിന്നു് മാത്രമായി ഒരു വിലയുമില്ല. അതിനെ ഏതെങ്കിലുമൊരു സംഖ്യക്കു് ശേഷം ചേർത്തുവെയ്ക്കുക. അപ്പോൾ അതിന്നു് മൂല്യമുണ്ടാകുന്നു. അതുപോലെ ആരുടെയോ എന്തിൻെറയോ വലത്തുവശത്തുനിന്നു് ഒരു മൂല്യമുണ്ടാക്കാൻ ശ്രമിക്കുന്ന പൂജ്യങ്ങളാണു് നമ്മൾ. ഇതു് മാറണം. ഓരോ കുട്ടിയും അവനോ അവളോ വെറും സ്ഥാനം കൊണ്ടുള്ള മൂല്യമല്ല, അഭേദ്യമായൊരു മൂല്യം നേടേണ്ടതുണ്ടെന്നു് പഠിപ്പിയ്ക്കപ്പെടേണ്ടതാണു്, അഭേദ്യമായൊരു വ്യക്തിവൈശിഷ്ട്യത്തെ വികസിപ്പിച്ചെടുക്കാൻ അവനെ പ്രബോധിപ്പിക്കണം. ഇപ്രകാരം കുട്ടിക്കാലം മുതല്ക്കുതന്നെ ഒരു പുതിയ തത്ത്വശാസ്ത്രം, മാനവമഹത്ത്വത്തെക്കുറിച്ചുള്ള ഒരു പുതിയ ദർശനം, ആത്മവിശ്വാസത്തെക്കുറിച്ചുള്ള ഒരു പുതിയ സങ്കല്പം, ഏതു തടസ്സങ്ങളേയും തട്ടിമാററി കഠിനാദ്ധ്വാനത്തിൽക്കൂടി മുന്നോട്ടുപോകാനുള്ള മഹത്ത്വം കുട്ടികളിൽ അങ്കുരിപ്പിക്കേണ്ടതാണു്. നമ്മുടെ കുട്ടികളെ വീണ്ടും വീണ്ടും പഠിപ്പിക്കേണ്ട വല്ല ഒരു പാഠവുമുണ്ടെങ്കിൽ സ്വാമി വിവേകാനന്ദൻ ബംഗാളിഭാഷയിൽ പ്രകാശിപ്പിച്ചപോലെ ഒരു മഹത്തായ കർമ്മവും മഹത്ത്വവും 'ചാലാകി' യിൽക്കൂടി അഥവാ കൗശലത്തിൽക്കൂടി നേടിയെടുക്കാൻ കഴിയില്ല; കഠിനാദ്ധ്വാനത്തിൽക്കൂടി മാത്രമേ കഴിയുകയുള്ളൂ എന്ന ആശയമല്ല.

''ചാലാകി ദ്വാരാ കോ നോ മഹദ്കാര്യ് ഹോയ് ന.''
(കൗശലംകൊണ്ടു് മഹത്തായ കർമ്മമോ യഥാർത്ഥ മഹത്ത്വമോ നേടാൻ കഴിയില്ല.)

ഒരാൾ അതിന്നുള്ള വില നല്കേണ്ടതുണ്ടു്. വിദ്യാർത്ഥികൾക്കു് പരീക്ഷ ഏതെങ്കിലും കൗശലംവഴി ജയിക്കണം; ജനങ്ങൾ ഏതെങ്കിലും കൗശലമുപയോഗിച്ചു് ധനമാർജ്ജിക്കണം; തൊഴിലും ഉദ്യോഗക്കയററവും നേടണം. ഈ പ്രവണത മാററിയില്ലെങ്കിൽ സമൂഹത്തിൻെറ ഘടനതന്നെ നശിപ്പിക്കപ്പെടും. ഒരു രാഷ്ട്രത്തിൻെറ ആരോഗ്യവും ശക്തിയും പരിരക്ഷിക്കുന്നതിന്നും സ്വാതന്ത്ര്യം നിലനിർത്തുന്നതിന്നും ജാഗ്രൂകത ആവശ്യമാണു്. അതിനാൽ സംവേദനക്ഷമതയുള്ളവരും അതിസൂക്ഷ്മമായ ചലനത്തെപ്പോലും ഗ്രഹിക്കാൻ കഴിവുള്ളവരും ഭാരതീയ ഹൃദയത്തിൻെറ ഇന്നത്തെ മഹത്തായ അഭിലാഷങ്ങളോടു് പ്രതികരിക്കാൻ കഴിവുള്ളവരുമായ ജനങ്ങൾ ഉണ്ടെന്നെഴുന്നേററു് കൗശലംകൊണ്ടു് ത്വരിതഗതിയിൽ ഫലം നേടാനുള്ള ഈ പ്രവണതയ്ക്കെതിരായി നിരന്തരം സമരം നടത്തേണ്ടതാണു്. ദൈവത്തെപ്പോലും സാമർത്ഥ്യംകൊണ്ടു് അടുത്തുവരുത്താൻ ശ്രമിക്കുന്നവരാണിന്നു് നാം. മതത്തെ ഏററവും വിലകുറഞ്ഞതാക്കാൻ നമ്മളിൽ പലരും ആഗ്രഹിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നു.

ശരിയായ വിലനല്കിയാലല്ലാതെ ഒരാറംക്കു് നേടിയെടുക്കുവാൻ കഴിയാത്തത്രയും മഹത്തായൊരു മൂല്യമാണു് ദൈവമെന്നതു്. തക്കതായ വില നല്കാൻ തയ്യാറാണെങ്കിൽ തൻെറ നിലയിലേയ്ക്കു് ദൈവത്തെ താഴ്ത്തിക്കൊണ്ടുവരാൻ കഴിയും. എത്ര വില കുറയ്ക്കാമോ അത്ര വില കുറച്ചുകൊണ്ടു് മതത്തെ നമ്മുടെ നിലവാരത്തിലേയ്ക്കു് താഴ്ത്തിക്കൊണ്ടുവരാനാണു് ഇന്നു് നമ്മുടെ ശ്രമം. നമ്മുടെ വിദ്യാസമ്പന്നരായ വിഭാഗം പ്രത്യേകിച്ചും വിലകുറഞ്ഞ മതത്തെ അന്വേഷിക്കുകയാണു്.

മതത്തെയും മററു മാനുഷികമഹത്ത്വങ്ങളെയും വിലകുറഞ്ഞതാക്കിത്തീർക്കാനുള്ള ശ്രമം നമ്മുടെ ചരിത്രത്തിലെ കഴിഞ്ഞ രണ്ടു ശതകങ്ങളിൽ വളരെ വദ്ധിച്ചുവരികയായിരുന്നു. ഈയ്യിടെയായി അതു് വളരെയേറെ വദ്ധമാനമായി. മൂന്നു് മാസംകൊണ്ടു് ദൈവത്തെ സാക്ഷാൽക്കരിക്കാമെന്നു് ഒരു മതവില്പനക്കാരൻ പറയുന്നു; ആയിരക്കണക്കിൽ അഭ്യസ്തവിദ്യർ അവന്റെ പിന്നാലെ ഓടുന്നു. ഈ എല്ലാ വിലകുറഞ്ഞ വസ്തുക്കളും നമ്മുടെ അടുത്തേയ്ക്കു് വരികയോ നാം ആയിരക്കണക്കിൽ അതിന്നടുത്തേയ്ക്കു് പോവുകയോ ചെയ്യുന്നു. മതമെന്തെന്നു് നമുക്കറിയില്ല. അതു് അങ്ങാടിയിൽനിന്നു് വാങ്ങാൻ കഴിയുന്ന ഒരു ചരക്കാണെന്നു് നാം കരുതുന്നു. മഹത്തായ ഉപനിഷത്തുകറം അതു് ''മൂച്ചയേറിയ കത്തിയുടെ വായ്ത്തലയിൽക്കൂടിയുള്ള നടത്തം പോലെ''യാണെന്നു് വണ്ണിച്ചതു് നാം മറക്കുന്നു. ആത്മീയ മഹത്ത്വത്തിലേയ്ക്കു് മാത്രമല്ല ഏതു മഹത്ത്വത്തിലേയ്ക്കുമുള്ള യാത്ര എത്ര കക്ശമാണു്! ഒരു വീരാത്മാവിനല്ലാതെ അതിൽ വിജയം കൈവരിക്കുക സാദ്ധ്യമല്ല.

ദൈവത്തെ സാക്ഷാൽക്കരിക്കാനുള്ള യഥാത്ഥ കൗശലം (ചാതുറി അഥവാ ചാലാകി) ദൈവം എല്ലാ ഹൃദയങ്ങളിലും കുടികൊള്ളുന്നുവെന്നു് സാക്ഷാൽക്കരിക്കയാണെന്നു് ദൈവം മനുഷ്യനോടു് പറയുന്നതായി ശ്രീമദ് ഭാഗവതത്തിൽ കാണാം. (XI. XXIX. 22)

''ഏഷാ ബുദ്ധിമതാം ബുദ്ധിഃ
 മനീഷാ ച മനീഷിണാം
യത് സത്യം അനൃതേനേഹ
 മർത്ത്യേനാപ്നോതി മാമൃതം''

ഇതാണു് ബുദ്ധിമാന്മാരുടെ ബുദ്ധിയും വിവേകികളുടെ വിവേകവും. അതായതു് ഈ ജീവിതത്തിൽത്തന്നെ മാറിമറിയുന്നതും നശ്വരവുമായ ശരീരത്തിൻെറ സഹായത്തോടെ സത്യവും അനശ്വരവുമായ എന്നെ സാക്ഷാൽകരിക്കുക.)

ഈ വീരോചിതമായ സങ്കല്പം, വീരോചിതമായ സമരം, പരിശ്രമം, നേട്ടം എന്നിവ നമ്മുടെ കുട്ടികളിൽ കുത്തിവെയ്ക്കണം. കുട്ടിക

ളോടു് നാം ഇപ്രകാരം പറയണം: നിന്റെ ജീവിതരംഗമേതുമാകട്ടെ. ഏതുതരത്തിലുള്ള ജീവിതവും നീ നയിക്കുക. നിന്നിൽ അന്തർലീനമായ അനന്തമായ സാദ്ധ്യതകളെ പ്രകാശിപ്പിക്കാൻ ശ്രമിക്കുന്ന ഒരു മനുഷ്യനായി നീ തീരുക. നിനക്കു് ഞങ്ങളുടെ ആശംസകൾ. മഹാഭാരതത്തിൽ മനുഷ്യമഹത്വമെന്ന ഉയർന്ന സങ്കല്പത്തെക്കുറിച്ച് ഒരു അമ്മ മകനോടു പറയുന്ന ഹ്രസ്വമായൊരു വരി എന്റെ മനസ്സിലിപ്പോൾ കടന്നുവരുന്നു. ഇത്രയും ചുരുങ്ങിയ വാക്കുകളിൽ ഇത്രയേറെ തത്വശാസ്ത്രവും പ്രചോദനവും ഒതുക്കിവെയ്ക്കാൻ കഴിയുമെന്നതു് രോമാഞ്ചകരമായിത്തോന്നുന്നു. (ഉദ്യോഗപർവ്വം 131. 13)

''മുഹൂർത്തം ജ്വലിതം ശ്രേയോ,
ന തു ധൂമായിതം ചിരം''

(ഒരു മുഹൂർത്തനേരമെങ്കിലും ജ്വലിച്ചുകൊണ്ടു ജീവിക്കുന്നതാണു് യുഗങ്ങളോളം പുകഞ്ഞുകൊണ്ടു ജീവിക്കുന്നതിനെക്കാൾ നല്ലതു്.)

## 16 മനുഷ്യനും പണവും

നാലായിരം വർഷങ്ങൾക്കു് മുമ്പു് നമ്മുടെ ഒരമ്മ ഒരു മകനു് കൊടുത്ത പ്രചോദനം ഇന്നത്തെ മാതാക്കളിൽനിന്നു് നമ്മുടെ കുട്ടികൾക്കു് ലഭിക്കട്ടെ. ഉദാഹരണമായി ശങ്കരാചാര്യർ മുപ്പത്തിരണ്ടു് വർഷമേ ജീവിച്ചുള്ളു. എന്നാൽ അതെത്ര വിശിഷ്ടമായ വർഷങ്ങൾ! അദ്ദേഹം ഒരു ലക്ഷ്യത്തിനുവേണ്ടി ജീവിക്കുകയും ഇന്ത്യയുടെ മനസ്സിലും മുഖത്തും അദ്ദേഹത്തിന്റെ വ്യക്തിപ്രഭാവത്തിന്റെ മുദ്ര പതിപ്പിക്കുകയും ചെയ്തു. വിവേകാനന്ദൻ മുപ്പത്തൊമ്പതു് വർഷമേ ജീവിച്ചുള്ളു. എന്നാൽ എന്തൊരു തീക്ഷ്ണമായ ജീവിതമായിരുന്നു അതു്! ചില മഹാന്മാർ ഹ്രസ്വജീവിതമേ നയിച്ചുള്ളുവെങ്കിലും ആ ജീവിതങ്ങൾ തീവ്രോജ്ജ്വലമായിരുന്നു. കുട്ടികൾക്കു് ഈ മഹത്തായ മാതൃകകൾ ചെറുപ്രായത്തിൽത്തന്നെ ലഭിക്കട്ടെ.

വിവേകാനന്ദനെക്കുറിച്ച് കൊച്ചുകുട്ടിയായ നരേന്ദ്രനായിരുന്നപ്പോൾ നടന്ന മനോഹരമായ ഒരു സംഭവമുണ്ടു്. ഞാനതിവിടെ പറയാൻ ആഗ്രഹിക്കുന്നതു് മാനവമഹത്വത്തെ പ്രോത്സാഹിപ്പിക്കുന്ന മഹത്വപോഷണമെന്ന വിഷയത്തിന്റെ കേന്ദ്രമാണതു് എന്നതുകൊണ്ടാണു്. ധാരാളം പണം സമ്പാദിക്കുകയും നിർലോഭമായി അതു് ചെലവഴിക്കുകയും ചെയ്ത കൽക്കത്താ ഹൈക്കോടതിയിലെ ഒരു വക്കീലായിരുന്നു നരന്റെ അച്ഛൻ. അദ്ദേഹം സമ്പാദിച്ചതിലേറെ ചെലവു് ചെയ്തു; അദ്ദേഹം അത്രയും വിശാലമനസ്കനായിരുന്നു. വളർന്നു വരുന്ന കുട്ടികൾക്കു വേണ്ടി അച്ഛൻ ഒന്നും നേടിവെക്കാത്തതുകൊണ്ടു് നരന്റെ അമ്മ ഉൽക്കണ്ഠാകുലയായി. അവരുടെ ഭാവിയിൽ എന്തു് സുരക്ഷിതത്വമാണുള്ളതു്? അതിനാൽ അമ്മ ഒരുദിവസം

നരനെ വിളിച്ച് അവനോട് പറഞ്ഞു: അച്ഛൻെറ അടുക്കൽ നിനക്കു വേണ്ടി എന്താണ് സമ്പാദിച്ചു വെച്ചുന്നതെന്ന് ചോദിക്കു. കുട്ടി ധീരനായതുകൊണ്ട് അവൻ നേരെ അച്ഛൻെറ അടുക്കൽച്ചെന്ന് ചോദിച്ചു: അച്ഛാ, അങ്ങെന്താണ് എനിക്ക് സമ്പാദിച്ചുതരാൻ പോകുന്നത്? തൽക്ഷണം അച്ഛൻ മറുപടി പറഞ്ഞു. ഇന്ന് ഈ ചോദ്യം ചോദിക്കുന്ന ഓരോ കുട്ടിയോടും അവരുടെ അച്ഛന്മാർ ഇങ്ങനെ ഉത്തരം പറയണമെന്ന് ഞാനാഗ്രഹിക്കുന്നു. നീ ചെന്ന് കണ്ണാടിയിൽ നോക്കുക. അപ്പോൾ നിനക്ക് മനസ്സിലാകും നിനക്കെന്താണ് ഞാൻ ബാക്കിവെക്കാൻ പോകുന്നതെന്ന്. കുട്ടി കണ്ണാടിയിൽ നോക്കി. തൽക്ഷണം തന്നെ അച്ഛനെന്താണുദ്ദേശിച്ചതെന്ന് മനസ്സിലായി, ഒരു ഉജ്ജ്വലമായ മുഖം പ്രകാശിക്കുന്ന കണ്ണുകൾ, നിറയെ ആത്മവിശ്വാസം, പൗരുഷത്തിൻെറയും ശക്തിയുടെയും ഒരു ചിത്രം. അതായിരുന്നു ആ കുട്ടി. ഇതിലപ്പുറം ഒരാൾക്കെന്താണ് വേണ്ടതു്? ഇവ കൊണ്ട് നിങ്ങൾക്ക് ലോകത്തിലെന്തും നേടാം. ഇവയില്ലാതെ മാതാപിതാക്കൾ നിങ്ങൾക്കൊരു വമ്പിച്ച ബാങ്ക് എക്കൗണ്ട് മാത്രം നല്കിയാൽ നിങ്ങൾക്കൊന്നും നേടാൻ കഴിയുകയില്ല. അതാണ് അടിസ്ഥാനപരമായ മാനവമഹത്ത്വം.

നാം നമ്മുടെ കുട്ടികൾക്ക് പണം നല്കുന്നു; നാം അവർക്കു വേണ്ടി ബാങ്ക് എക്കൗണ്ടുകൾ സൂക്ഷിക്കുന്നു. നമ്മുടെ കുട്ടികൾക്ക് വല്ലതും സമ്പാദിച്ചുകൊടുക്കാൻ വേണ്ടി പലവിധം ക്രമക്കേടുകളിലും നാം വ്യാപൃതരാവുന്നു. ഈ നടപടികൾ മൂലം നാം നമ്മുടെ കുട്ടികളെ നശിപ്പിക്കുകയും നമ്മുടെ രാഷ്ട്രത്തിൻെറ പുരുഷത്വവും സ്ത്രീത്വവും ചോർത്തിക്കളയുകയും ചെയ്യുന്നു. പണം ചെലവഴിക്കാനുള്ളതാണ്. അതു് ഒരു വേലക്കാരനെന്ന നിലയ്ക്കു് നല്ലതാണെങ്കിലും ഒരു യജമാനനെന്ന നിലയ്ക്കു് ചീത്തയുമാണ്. അതു് ഒഴുകിക്കൊണ്ടിരിക്കട്ടെ. എല്ലായിടത്തും അതു് സന്തുഷ്ടിയുണ്ടാക്കട്ടെ. നമ്മുടെ കുട്ടികളും അതിലൊരു ഭാഗമാവുന്നു. നമ്മുടെ കുട്ടികളോട് നാം പറയണം. ഞങ്ങൾ നിങ്ങൾക്ക് വിദ്യാഭ്യാസം നല്കും, പൗരുഷവും ശക്തിയും ധൈര്യവും പ്രദാനം ചെയ്യും, നീന്താനുള്ള പരിശീലനം നല്കും, എന്നിട്ട് ജീവിതസാഗരത്തിൽ നിങ്ങളെ വിടും. ആഴുകയോ നീന്തുകയോ ചെയ്യുക; അതു് നിങ്ങളെ ആശ്രയിച്ചിരിക്കും.

## 17 നമ്മുടെ നാട്ടുവാഴിപൈതൃകത്തിൻെറ സ്വാധീനതയെ മറികടക്കേണ്ട ആവശ്യകത

ഇത്തരം പരിശീലനം നമ്മുടെ കുട്ടികളിലെ ഉത്തമാംശത്തെ പുറത്തേയ്ക്കു് കൊണ്ടുവരും. അതു് യഥാർത്ഥമായ മാനവമഹത്ത്വത്തിൻെറ പ്രകാശനത്തിന്ന് സഹായകമായിത്തീരും. ഇന്ത്യക്കാരായ

രക്ഷിതാക്കരംക്ക് സ്വന്തം കുട്ടികളോട് മററു കുട്ടികളെ ഒഴിച്ചു നിർത്തിക്കൊണ്ടുള്ള അന്ധമായ ആസക്തി വളരെക്കാലമായി ഒരു നാടുവാഴി സ്വഭാവവും പൈതൃകവുമെന്ന നിലയിൽ നമ്മുടെ കൂടെയുണ്ട്. അവരിൽനിന്നു് വീരോചിതമായ അംശം പുറത്തുകൊണ്ടുവരാൻ കഴിയാത്ത വിധത്തിലുള്ള ഈ അന്ധമായ ജൈവഘടനാപരമായ ആസക്തിയുടെ സന്താനമാണു് നമ്മുടെ ജനങ്ങളുടെ സ്വഭാവവൈകല്യങ്ങളിലധികവും. സ്നേഹത്തിന്നു് അതു് കഴിയുമെങ്കിലും മമതയ്ക്കു് അതു് കഴിയുകയില്ല. സ്വന്തം കുട്ടികളോടുള്ള സ്നേഹത്തോടെ സ്നേഹം അവസാനിക്കാൻ പാടില്ല. പരീക്ഷകളിൽ സ്വന്തം കുട്ടികരംക്ക് കൂടുതൽ മാർക്ക് ലഭിക്കാൻ ശ്രമിക്കുന്ന ചിലരുണ്ട്. അതിന്നു വേണ്ടി അവർ അദ്ധ്യാപകന്നു് കൈക്കൂലിനല്കുന്നു. ചിലരാകട്ടെ തങ്ങളുടെ കുട്ടികരംക്ക് പ്രമോഷൻ കിട്ടാൻ വേണ്ടി വിദ്യാഭ്യാസ അധികൃതർക്ക് കൈക്കൂലി കൊടുക്കുന്നു. ഏതെങ്കിലും വളഞ്ഞ വഴിയിൽ മററുള്ളവരുടെ ചെലവിൽ തങ്ങളുടെ കുട്ടികരംക്ക് കാര്യം നേടിക്കൊടുക്കുന്നു. എന്തുകൊണ്ടാണവർ തങ്ങളുടെ കുട്ടികളോടു് സ്വന്തം കാലിൽ നില്ക്കാൻ ആവശ്യപ്പെടാത്തതു്? മാതാപിതാക്കരംക്ക് അവരോടു് സ്വാമി വിവേകാനന്ദന്റെ വാക്കുകളിൽ, നിങ്ങരം സ്വന്തം കാലിൽ നില്ക്കുകയും മനുഷ്യരാവുകയും ചെയ്യുക എന്നു് പറയാൻ കഴിയുന്നില്ല.

എന്നാൽ നമ്മുടെ ഭൂരിഭാഗം മാതാപിതാക്കരംക്കും അങ്ങനെ പറയാൻ കഴിയുകയില്ല. അവരുടെ നാടുവാഴിശൈലിയിലുള്ള വളർത്തലും വീക്ഷണവും അവരുടെ കുട്ടികരം എക്കാലവും അവരെ ആശ്രയിക്കണമെന്ന മനോഭാവമാണു ഉളവാക്കുന്നതു്. അതു് ഒരു മായയായി അവർക്കനുഭവപ്പെടുന്നു. ആ മായ ബന്ധനവും ദയ മുക്തിയുമാണെന്നു് ശ്രീരാമകൃഷ്ണൻ പറയുന്നു. മായ എന്നതു് ഞാൻ എന്നും എന്റേതു് എന്നുള്ളതും, ദയ എന്നതു് നീ എന്നും ഞാൻ എന്നുള്ളതുമാകുന്നു. ഈ മായയ്ക്കപ്പുറം കടക്കാനും ദയാ മനോഭാവത്തിലെത്താനും കഴിയുന്നതുവരെയും, ശാരീരികവും ജൈവവുമായ ഘടനയ്ക്കപ്പുറമുള്ള ആത്മീയ തലത്തിലേയ്ക്കു് ഈ കെട്ടുപാടു് ഭേദിച്ചു് ഉയരാൻ കഴിയുന്നതുവരെയും, ഒരു സ്വതന്ത്രരാഷ്ട്രത്തിലെ പൗരത്വത്തിന്റെ നിലയിലേയ്ക്കു് ഉയർന്നുവരാൻ നമുക്ക് കഴിയുകയില്ല. ഈ മായ അഥവാ ലൗകികത നമ്മളിൽ കൂടുതലാണു്. എന്തായാലും നാം ലൗകികന്മാരാണല്ലൊ, യോഗികളല്ലല്ലൊ എന്നു് പറഞ്ഞുകൊണ്ടു് തന്നെത്താൻ ആശ്വസിപ്പിക്കാൻ തുടങ്ങിയിട്ടു് വളരെക്കാലമായി.

ഈ ലോകത്തിൽ ജീവിക്കുന്നതുകൊണ്ടു് നാം ലൗകികന്മാരാകണമെന്നില്ല എന്നതു് നാം സൗകര്യപൂർവ്വം വിസ്മരിക്കുന്നു. ശ്രീരാമകൃഷ്ണൻ പറയുന്നു: ഈ ലോകത്തിൽ ജീവിക്കൂ. എന്നാൽ ലൗകികത നിന്നിൽ പ്രവേശിക്കാനനുവദിക്കരുതു്. അതു് നിശ്ചലാവസ്ഥ

സൃഷ്ടിക്കുകയേ ഉള്ളൂ. അദ്ദേഹം തുടന്നു പറയുന്നു: ഒരു വള്ളം വെള്ളത്തിലായിരിക്കണം. വള്ളത്തിന്റെ ഉചിതമായ സ്ഥാനമതാണ്. എന്നാൽ വെള്ളം വള്ളത്തിലിരിക്കാനനുവദിക്കരുതു്. വള്ളം എന്തിന്നു വേണ്ടി ഉദ്ദേശിച്ചുവോ അതു് അപ്പോരം അസമത്ഥമായിത്തീരും.

## 18 സ്വജനപക്ഷപാതത്തിന്റെ ശരീരവ്യവച്ഛേദശാസ്ത്രം.

നമ്മുടെ ഭരണത്തിന്റെ ഏതു് ഡിപ്പാർട്ടുമെന്റിലും ഏതു് തലത്തിലും സ്വജനപക്ഷപാതം നടമാടുകയാണ്. രണ്ടു് ഉദ്യോഗാത്ഥികരം തമ്മിൽ ആർ നല്ലതെന്നു് തീരുമാനിക്കുന്നതിൽ നമ്മളിൽ മിക്കവക്കും വസ്തുനിഷ്ഠമായി വിലയിരുത്താൻ കഴിയുകയില്ല. ഒരാരം മറെറാരാളെക്കാരം കൂടുതൽ യോഗ്യതയുള്ളവനായിരിക്കാം; എന്നാൽ മറേറയാരം ബന്ധപ്പെട്ട വ്യക്തിക്കു് അല്പം ബന്ധുത്വമുള്ള ആളാണെങ്കിൽ അയാളുടെ തീരുമാനം സ്വാഭാവികമായും ബന്ധുവിന്നു് അനുകൂലമായിത്തിരിയുന്നു. കൂടുതൽ പ്രാപ്തിയുള്ളവൻ പിൻതള്ളപ്പെടുകയും ചെയ്യുന്നു. ഇതു് തീച്ചയായും തെററാണ്. നീതിയുടെയും ന്യായത്തിന്റെയും നിഷേധമാണിതു്. ഇത്തരം നിഷേധങ്ങളുടെ കൂമ്പാരം സമൂഹഘടനയെത്തന്നെ നശിപ്പിക്കുന്നു. ഇത്തരത്തിലുള്ള മുൻവിധി ഒരാളുടെ ജൈവഘടനാപരമായ പരിമിതിയിൽ നിന്നു് ഉദ്ഭവിക്കുന്ന അന്ധമായ മമതയുടെ സന്താനമാണ്. അതാകട്ടെ ഒരാളുടെ വീക്ഷണവും സഹാനുഭൂതിയും ജൈവപരമായ ബന്ധത്തിലും ജാതിബന്ധത്തിലും ഒതുക്കിനിത്തിക്കളയുന്നു. ഈ എല്ലാതരം വീക്ഷണങ്ങളുടെയും സഹാനുഭൂതിയുടെയും പരിമിതികരം നമ്മുടെ രാഷ്ട്രനിമ്മാണത്തിന്റെ സുസ്ഥിരമായ രാഷ്ട്രീയഘടനക്കും പുരോഗമനാത്മകമായ സാമൂഹ്യസ്ഥാപനങ്ങരംക്കുമെതിരെ ശതാബ്ദങ്ങളായി പോരടിച്ചു നില്ക്കുകയാണ്. ഇന്നു് ഒരു പൗരൻ ഒരു ചെറിയ ഗൃഹത്തിന്റെ നായകനോ നായികയോ എന്ന നിലവിട്ടു് ദേശീയപ്രശ്നങ്ങളെ വിശാലമായ വീക്ഷണത്തിൽ ദർശിക്കുന്ന പൗരനായി മാറേണ്ടതാണ്. അവന്റെ സഹാനുഭൂതിയും താല്പര്യങ്ങളും ദേശവ്യാപകമായിരിക്കണം. ചരിത്രപരമായി നോക്കിയാൽ നാം നല്ല ഗൃഹസ്ഥന്മാരായിരുന്നു. പരിമിതമായ കുടുംബവൃത്തത്തിൽ നാം പരസ്പരസ്നേഹത്തിന്റെയും സേവനത്തിന്റെയും ഉത്തമമായ മാതൃകകളായിട്ടുണ്ട്. എന്നാൽ ഇന്നു് അതുമാത്രം പോരാ; ഗൃഹസ്ഥൻ പൗരനായി വളരണം. അതാകട്ടെ അവശ്യമായും ആത്മീയവളച്ച്യാണ്. ഇതു് രാജ്യത്തെ സവ്വതോമുഖമായ പുരോഗതിയിലെത്തിക്കുന്ന ഒരു പുതിയ ഭാരം മാനവമഹത്ത്വത്തിന്റെ പുഷ്ടിതാവസ്ഥയായിത്തീരും.

## 19 ആത്മീയവികാസത്തിൻെറ ആവശ്യകത

ഇതു് അത്യാവശ്യമായും സാവധാനത്തിലുള്ള ഒരു പ്രക്രിയയാണു്. കാരണം, ഇതുകൊണ്ടർത്ഥമാക്കുന്നതു് നാം പഠിച്ചിട്ടുള്ള നിരവധി പഴഞ്ചൻസമ്പ്രദായങ്ങളെയും ശീലങ്ങളെയും വിസ്മരിക്കുകയും പുതുതായ പലതിനെയും പഠിക്കുകയുമെന്നതാണു്. പ്രത്യേകിച്ചും നമ്മുടേതുപോലുള്ള ഒരു പഴയ സമൂഹത്തിന്നു് അതു് വളരെ വിഷമകരമായൊരു പ്രക്രിയയാണു്. എന്നാൽ ചില പുതുതായ കാര്യങ്ങൾ പഠിക്കുന്നതിൽനിന്നോ പഴയ കാര്യങ്ങൾ മറക്കുന്നതിൽനിന്നോ നമുക്കു് തീരെ വിട്ടു നിൽക്കാൻ കഴിയുകയില്ല. പുതിയ സ്ഥിതിഗതികളുടെ നേക്കുള്ള പ്രതികരണമെന്ന നിലയിൽ ഒരു സമൂഹം പുതിയ മൂല്യങ്ങളെ ഉൾക്കൊള്ളാതിരുന്നാൽ അതു് സ്വന്തം ശവകുടീരത്തിലെ സ്മാരകഫലകം എഴുതുകയായിരിക്കും. ചരിത്രകാരന്മാർ പറയുംപോലെ ഒടുവിൽ വന്ന ഫ്രഞ്ചു് ബോർബോണുകൾ 'പുതുതായൊന്നും പഠിക്കുകയോ പഴയതൊന്നും വിസ്മരിക്കുകയോ ചെയ്തില്ല.' അങ്ങനെയാണു് 1789 ൽ ഫ്രഞ്ചു് വിപ്ലവം സംഭവിച്ചതു്. നമ്മുടെ ജനങ്ങളെക്കുറിച്ചും പിന്നീടു് പുതുതായൊന്നും പഠിക്കാത്തവരെന്നും പഴയതൊന്നും വിസ്മരിക്കാത്തവരെന്നും പറയാനിട വരുത്തരുതു്. പലതും മറക്കേണ്ടതായിട്ടുണ്ടു്, പലതും തീരെ ഉപേക്ഷിക്കേണ്ടതായിട്ടുമുണ്ടു്. അദ്ഭുതകരമായ പലതും പഠിക്കേണ്ടതുണ്ടു്. അവയുടെ മർമ്മമാകട്ടെ സമൂഹകാര്യങ്ങളിലുള്ള ശ്രദ്ധയും മററു വ്യക്തികളോടുള്ള പ്രതികരണവും മററു മനുഷ്യരുടെ കാര്യത്തിലുള്ള യഥാർത്ഥശ്രദ്ധയുമാണു്. അതാകട്ടെ സന്മാർഗ്ഗത്തിൻെറ സത്തയും സ്വഭാവത്തിൻെറ സ്രോതസ്സും മറെറല്ലാ വൈശിഷ്ട്യങ്ങളുമാകുന്നു. ഭാരതീയാത്മാവിന്നു് ഇന്നു് ആവശ്യമായ അടിസ്ഥാനപരമായ പോഷണമിതാണു്. മതത്തിൻെറ സമാധിപോലുള്ള പരമോന്നതസ്ഥാനം, ഈ അടിസ്ഥാനം നമ്മളിലുന്നതുവരെയും ആത്മീയവളർച്ചയുടെ പ്രഥമഘട്ടങ്ങളായ സ്വഭാവശേഷി, സാന്മാർഗ്ഗികബോധം എന്നിവയിൽ ആരോഹണം ചെയ്യുന്നതുവരെയും വളരെ വളരെ വിദൂരമായിത്തന്നെ വർത്തിക്കും. ഋഷിത്വം നേടുകയെന്നതു് വളരെ പ്രയാസമേറിയതാണു്. എന്നാൽ നാം അതിന്നുവേണ്ടി പരിശ്രമിച്ചു. അതിനാൽ ഇന്ത്യയിൽ നമുക്കിന്നു് കപടയോഗിമാർ ഏറെയാണു്, യഥാർത്ഥയോഗിമാരാകട്ടെ വിരളവും. യോഗിത്വത്തിൻെറ അടിത്തറ ഒന്നാമതായി മനുഷ്യത്വത്തിൽ പ്രതിഷ്ഠിച്ചിരുന്നെങ്കിൽ നാം കൂടുതൽ വിവേകികളാകുമായിരുന്നു. ഋഷിത്വം മനുഷ്യത്വത്തിൽ പ്രതിഷ്ഠിതമാകണം. ആദ്യം മനുഷ്യനാകുക, പിന്നീടു് മനുഷ്യനാക്കാൻ പരിശ്രമിക്കുക എന്നതായിരുന്നു വിവേകാനന്ദൻെറ നിരന്തരമായ ഉദ്ബോധനം. ആദ്യം പൗരരാകുക, അനന്തരം ഋഷിമാരായി ഉയരുക. മററുള്ള

വരുടെ കാര്യത്തെക്കുറിച്ച് ശ്രദ്ധാലുക്കളാവുക, ഇവിടെയാണ് ഒരു പുതിയ സ്വഭാവവൈശിഷ്ട്യം നമ്മിലെല്ലാം വന്നു ചേരുന്നത്. ഇന്നു നമുക്കതിന്റെ അത്യാവശ്യമുണ്ട്. പ്രശ്നങ്ങൾ അവിടെയുണ്ടെങ്കിൽ പരിഹാരമാർഗ്ഗങ്ങളും അവിടെത്തന്നെയുണ്ട്. രാസവസ്തുക്കൾ ഒന്നിച്ചുചേർക്കുക; അക്കീകരണം ദൈവനിയമങ്ങൾക്കനുസരിച്ച് നടന്നുകൊള്ളും എന്ന് വിവേകാനന്ദൻ പറയാറുണ്ട്.

## 20 അഭിപ്രായങ്ങളും ദൃഢബോധവും

ഞങ്ങൾ ഒരു പുതിയ പ്രത്യയശാസ്ത്രത്തെയോ അഭിപ്രയാത്തെയോ അന്വേഷിക്കുന്നവരല്ല. അത് അവിടെ നമ്മുടെ വരുതിയിൽത്തന്നെയുണ്ട്. എന്നാൽ, വിശദമായ ചിന്തയും ജീവിതത്തിലും കർമ്മത്തിലും ആശയങ്ങൾ പ്രകാശിപ്പിക്കുന്നതിനുള്ള ഒരളവോളം ഇച്ഛാശക്തിയും – ഇതുമാത്രമാണ് നമുക്കാവശ്യം. നമ്മുടെ ജനങ്ങൾക്ക് ഒരളവ് സ്വപ്രത്യയസ്ഥൈര്യം ഉണ്ടാവേണ്ടതുണ്ട്. നമുക്ക് കെട്ടുകെട്ടായി അഭിപ്രായങ്ങളുണ്ട്. എന്നാൽ ദൃഢമായ വിശ്വാസങ്ങൾ കുറച്ചേയുള്ളു. ഹൃദയത്തിലുള്ള ദൃഢവിശ്വാസങ്ങളല്ലാതെ തലയിലുള്ള അഭിപ്രായങ്ങളല്ല സ്വഭാവം ഉണ്ടാക്കുന്നത്. അത് യഥാർത്ഥമായ മനുഷ്യോൽക്കർഷത്തെ ഉണ്ടാക്കുന്നു, സാഹചര്യത്തിന്റെ മേൽ മനുഷ്യനുള്ള സ്വാധീനത്തെ അതുണ്ടാക്കിത്തീർക്കുന്നു.

ആ രൂപാന്തരങ്ങൾ ഇന്ത്യയിൽ വരേണ്ടതുണ്ട്. അവ ഈ തലമുറയ്ക്ക് വന്നുചേരേണ്ടതുണ്ട്. എന്നാൽ വളർന്നുവരുന്ന ഇളംതലമുറയ്ക്ക് അത് കൈമാറാൻ കഴിയും. ഇന്ന് നമ്മുടെ ജനങ്ങളിൽ വളരെയേറെപ്പേർക്ക് നമ്മുടെ ദേശീയ പശ്ചാത്തലവും സാമൂഹ്യവും ചരിത്രപരവുമായ പശ്ചാത്തലവും അറിയാനുള്ള മഹത്തായ സന്ദർഭങ്ങൾ വന്നുചേർന്നിട്ടുണ്ട്. അതുവഴി നമ്മുടെ സമൂഹത്തിൽ ശതാബ്ദങ്ങളായി നിലനില്ക്കുന്ന പഴയ കറകൾ തുടച്ചുനീക്കി പുരോഗമനപരവും മനുഷ്യത്വപരവുമായ ഒരു പുതിയ സമൂഹത്തെ സൃഷ്ടിക്കാൻ കഴിയും. എത്ര വർദ്ധിച്ച തോതിലുള്ള മനുഷ്യോർജ്ജവിഭവങ്ങളും തൽഫലമായി എത്ര വിപ്ലവാത്മകമായ സാമൂഹ്യപരിവർത്തനവും ഇന്ത്യയിൽ നമുക്ക് പ്രതീക്ഷിക്കാൻ കഴിയുകയില്ല! നാം ഇതിനെപ്പററി ബോധവാന്മാരാവുകയും ആ ദിശയിലേയ്ക്ക് നീങ്ങുകയും ചെയ്യുകമാത്രമേ വേണ്ടതുള്ളു. അത് വേണ്ടത്ര സമയമെടുക്കട്ടെ. സാർത്ഥവാഹകസംഘം യഥാർത്ഥദിശയിലേയ്ക്ക് നീങ്ങിക്കഴിഞ്ഞുവെന്ന് നാം ഉറപ്പുവരുത്തുക. ഓരോ നഗരത്തിലും ഗ്രാമത്തിലും രാഷ്ട്രത്തെ സ്നേഹിക്കുന്ന വൈകാരികക്ഷമതയുള്ള ജനങ്ങൾ ഒന്നായിച്ചേരുകയും ഒന്നായി ചിന്തിക്കുകയും രാഷ്ട്രത്തെ സർവ്വതോമുഖമായ വികാസത്തിന്റെ പാതയിലേക്കെത്തിക്കുവാൻ എല്ലാ സ്ഥലത്തേക്കും മാനവമഹത്ത്വ സങ്കല്പത്തെ ഉയർത്തി

ക്കാട്ടുകയും ചെയ്യേണ്ടതാണ്. നമുക്ക് വ്യവസായവളർച്ചയും സാമ്പത്തികവളർച്ചയും മററു പലതരം വളർച്ചയും ആവശ്യമാണ്. എന്നാലവ അവസാനവളർച്ചയല്ല. അവയാകട്ടെ മനുഷ്യാത്മാവിന്റെ വളർച്ച, മനുഷ്യജീവിതത്തിന്റെ ഗുണനിലവാരം എന്ന ഒരേയൊരു വളർച്ചയ്ക്കു വിധേയമാണ്. എന്താണ് മനുഷ്യ ജീവിതത്തിലെ ഈ ഗുണം? നാമീചോദ്യം വീണ്ടും വീണ്ടും ചോദിക്കുന്നു. മാനുഷികതലത്തിലെ പരിണാമത്തിന്റെ മാനദണ്ഡം ഗുണമാണെന്ന് മഹാനായ ജീവശാസ്ത്രജ്ഞൻ സർ ജൂലിയൻ ഹക്സ്ലി പറയുന്നു. നാമിന്ന് ഇന്ത്യയിൽ ഈ ചോദ്യം ചോദിക്കേണ്ടതുണ്ട്: നാം പരിണമിക്കുകയാണോ, നാം പുരോഗമിക്കുകയാണോ? അങ്ങനെയാണെങ്കിൽ മനുഷ്യജീവിതത്തിന്റെ ഗുണം പുഷ്ടമാകേണ്ടതുണ്ട്. ഗുണമെന്നത് വ്യാപകമായ ബോധത്തിന്റെയും മനുഷ്യന്റെ കാര്യത്തിലുള്ള വികസിതമായ ശ്രദ്ധയുടെയും അർപ്പണത്തിന്നും സേവനത്തിന്നുമുള്ള ശേഷിയുടെയും ലക്ഷണമാണ്.

## 21 മഹത്വത്തെക്കുറിച്ചുള്ള അന്വേഷണം – ഒരാളുടെ ജീവിതത്തിലെ ധ്രുവനക്ഷത്രം

ഈ പ്രാഥമികാവശ്യം നിറവേററുമ്പോൾ മതത്തിന്റെ സമുന്നതമായ സങ്കല്പം നിറവേററപ്പെട്ടു. അതുകൊണ്ട് ഞാൻ ആരംഭത്തിൽ പറഞ്ഞതുപോലെതന്നെ മാനവമഹത്വത്തെക്കുറിച്ചുള്ള അന്വേഷണമാണ് നമ്മുടെ രാഷ്ട്രത്തിന്ന് ഇന്ന് ലഭിക്കേണ്ട സർവ്വവ്യാപകമായ വിദ്യാഭ്യാസം. അതിന്റെ സ്ഥാനത്ത് സ്വാതന്ത്ര്യലബ്ധിക്കുശേഷം നാം സ്വീകരിച്ചത് കൊല്ലംതോറും അനേകം എഞ്ചിനീയർമാരെയും ഡോക്ടർമാരെയും അഭിഭാഷകന്മാരെയും മററ് സാമൂഹ്യപ്രവർത്തകരെയും അപ്രാപ്തമായൊരു സമ്പ്രദായത്തിൽക്കൂടി നമ്മുടെ വിദ്യാഭ്യാസ സമ്പ്രദായമാകുന്ന മില്ലിൽനിന്ന് പുറത്തേക്കുവിടുകയെന്ന ഉപരിപ്ലവമായ നയമാണ്. കിട്ടിയ സ്വാതന്ത്ര്യം വർദ്ധിപ്പിക്കാനും പരിരക്ഷിക്കുവാനും ആഗ്രഹിക്കുന്ന ഒരു സ്വതന്ത്രരാഷ്ട്രം വെറും സാമൂഹ്യപ്രവർത്തകരെ ഉല്പാദിപ്പിച്ചാൽ മാത്രം പോരാ. വിവിധങ്ങളായ സാമൂഹ്യകർത്തവ്യങ്ങളെ നിറവേററുന്നതിന്ന് ശിക്ഷണം ലഭിച്ച പൗരന്മാരെയും സൃഷ്ടിക്കേണ്ടതുണ്ട്. അത്തരത്തിലുള്ള കർത്തവ്യങ്ങൾ മാത്രമേ സർഗ്ഗാത്മകങ്ങളാവുകയുള്ളൂ. നാം എവിടെയായിരുന്നാലും, ഏത് മുക്കിലും മൂലയിലുമായിരുന്നാലും നമ്മുടെ രാഷ്ട്രത്തിലെ അന്തരീക്ഷത്തിൽനിന്ന് നമ്മുടെ എല്ലാ കുട്ടികളോടും പുരുഷന്മാരോടും സ്ത്രീകളോടുമൊരു ചോദ്യമുയർന്നുവരണം. നിങ്ങൾ സർഗ്ഗാത്മകമായ സാമൂഹ്യകർത്തവ്യങ്ങൾ നിർവ്വഹിക്കുന്ന പൗരനാണോ? നിങ്ങളുടെ ജീവിതത്തിലും കർമ്മത്തിലും വൈശിഷ്ട്യം പുല

ത്തുന്ന ആളാണോ ? നിങ്ങരം ചെയ്യുന്ന പ്രവൃത്തിയും ചിന്തയും നിങ്ങളുടെ സാമൂഹ്യ ബന്ധങ്ങളും നിങ്ങളുടെ ജീവിതംതന്നെയും വൈശിഷ്ട്യത്തിൻെറ സ്പർശനമേററതാണോ ? നിങ്ങളതിന്നുവേണ്ടി ശ്രമിക്കാറുണ്ടോ ? ഈ ചിന്ത, കൂടുതൽ കൂടുതൽ മെച്ചപ്പെട്ടതു ചെയ്യാനുള്ള ചിന്ത, തനിക്കും കൂടി വളച്ച്യുണ്ടാകുന്ന വിധത്തിൽ സമൂഹത്തിൻെറ ക്ഷേമത്തെക്കുറിച്ച് എപ്പോഴും മനസ്സുകൊടുത്താലോചിക്കുക. അതായിരിക്കണം ഒരാളുടെ ധ്രുവനക്ഷത്രം.

സമൂഹത്തിലെ മനുഷ്യർ തമ്മിലുള്ള ഈ പ്രവർത്തനം, അന്യോന്യപോഷണം, ഗീത മൂന്നാമദ്ധ്യായത്തിലെ ഭാഷയിൽ പറയുകയാണെങ്കിൽ 'പരസ്പരം ഭാവയന്തഃ ശ്രേയഃ പരമവാപ്സ്യഥ' എന്നതുമാത്രമേ ഒരു സമൂഹമനുഷ്യൻെറ ജീവിതത്തെയാകെ ഉയർത്താൻ പര്യാപ്തമാവുകയുള്ളു. നാം ഇന്ന് ഇന്ത്യയിൽ ഈ വിശ്വാസം എല്ലാ ലഭ്യമായ മാദ്ധ്യമങ്ങളിൽക്കൂടിയും സ്കൂളുകരം, കോളേജുകരം, യോഗങ്ങരം, അസംബ്ലികരം, റേഡിയോ, ടെലിവിഷൻ, പത്രങ്ങരം, മാസികകരം ആനുകാലികപ്രസിദ്ധീകരണങ്ങരം എന്നിവയിൽക്കൂടിയെല്ലാം അവതരിപ്പിക്കേണ്ടതാണ്. ഇങ്ങനെയാകുമ്പോരം നാം നമ്മുടെ ജോലി ചെയ്തുതീർത്തുവെന്ന് കരുതാം. കാരണം, ഞാൻ മുമ്പ് വിവേകാനന്ദൻെറ വാക്കുകളുദ്ധരിച്ചതുപോലെ നാം രാസപദാർത്ഥങ്ങരം ഒന്നിച്ചുചേർത്താൽ അക്രീകരണം പ്രകൃതിനിയമങ്ങരംക്കനുസരിച്ച് നടന്നുകൊള്ളും. ആരോഗ്യകരങ്ങളായ ആശയങ്ങളും മൂല്യങ്ങളും ചുററുപാടും പരക്കട്ടെ; ശേഷമുള്ളത് മനുഷ്യനിൽ സ്വതേയുള്ള നന്മയ്ക്കും അവ ന്ന് ഉരംക്കൊള്ളാനുള്ള കഴിവിന്നും മനുഷ്യഹൃദയത്തിൽ എപ്പോഴുമുള്ള ദിവ്യത്വത്തിന്നും വിട്ടുകൊടുക്കുക.

## 22 ഉപസംഹാരം

### ശാസ്ത്രത്തിൻെറയും ആദ്ധ്യാത്മികതയുടെയും ഉദ്ഗ്രഥനം

ലോകം മുഴുക്കെ ഇന്ന് ഒരു ആവേശവും ചോദ്യം ചെയ്യലുമുണ്ട്. ആധുനികശാസ്ത്രവും സാങ്കേതികവിദ്യയും അവയുടെ സന്തതിയായ വ്യവസായവിപ്ലവവും പാശ്ചാത്യരാഷ്ട്രങ്ങളിലും പൗരസ്ത്യരാഷ്ട്രമായ ജപ്പാനിലും ഉയന്ന അളവിലുള്ള ഭൗതികപുരോഗതി നേടിക്കൊടുത്തു. അതേ മാർഗ്ഗത്തിൽക്കൂടി അവ നേടിയെടുക്കാൻ മററു രാഷ്ട്രങ്ങളും ശ്രമിച്ചുകൊണ്ടിരിക്കയാണ്. യുദ്ധാനന്തരവർഷങ്ങരംക്കു ശേഷം ലോകത്തിലെ രാഷ്ട്രങ്ങരം വികസിതമെന്നും അവികസിതമെന്നും ഇതിൻെറ വെളിച്ചത്തിൽ വിഭജിക്കപ്പെടുകയുണ്ടായി. അതുപോലെ തന്നെ അല്പവികസിതമെന്നും പിന്നോക്ക രാഷ്ട്രങ്ങളുമെന്ന വിഭജനവുമുണ്ടായി. അല്പവികസിതരാഷ്ട്രങ്ങളുടെ ജീവിതനിലവാരം ഉയർത്തു

ന്നതിന്ന് ആരോഗ്യകരമായ അന്താരാഷ്ട്രീയ സഹകരണവും ലഭിച്ചു പോരുന്നുണ്ട്. ആ വികാസത്തിന്റെ നിലവാരം അളക്കുന്നത് പൂർണ്ണമായും ഭൗതികസാമ്പത്തികവളർച്ചയുടെ അടിസ്ഥാനത്തിലാണ്. അത്തരം വികാസത്തിന്റെ സാധാരണയുള്ള മാനദണ്ഡം വൈദ്യുതിയുടെ പ്രതിശീർഷഉൽപാദനവും ഉപഭോഗവുമാണ്. ഈ മാനദണ്ഡമനുസരിച്ച് നോക്കിയാൽ യു. എസ്. ഏറ്റ ആണ് ഏററവും പുരോഗതി പ്രാപിച്ച രാജ്യം. യു. എസ്. എസ്. ആറും പശ്ചിമജർമ്മനി, ജപ്പാൻ മുതലായവയും അതിനെ പിന്തുടർന്നുവരുന്നു. ആ വഴിക്ക് ഇന്ത്യയുടെ സ്ഥാനം പത്താമത്തേതോ പന്ത്രണ്ടാമത്തേതോ ആയിരിക്കാം.

എന്നാൽ ഈ വികാസമാനദണ്ഡം ഇന്ന് ചോദ്യം ചെയ്യപ്പെട്ടുവരികയാണ്. പുരോഗതി പ്രാപിച്ച രാഷ്ട്രങ്ങളിലാണ് ഈ ചോദ്യം ചെയ്യൽ കൂടുതൽ വ്യക്തമായിക്കാണുന്നത്. ഇതാകട്ടെ നിസ്സംഗരായ ചിന്തകന്മാർ അവരുടെ രാജ്യത്തിലെ സമ്പൂർണ്ണമായ സാമൂഹ്യസ്ഥിതിഗതികളുടെ യാഥാർത്ഥ്യത്തെക്കുറിച്ച് ചിന്തിക്കുന്നതിന്റെ ഫലമാണ്. സാമാന്യമായ മനുഷ്യന്റെ സഫലീകരണമില്ലായ്മയും ഭൗതികമായ സമൃദ്ധിയും സഹവർത്തിക്കുന്നുവെന്ന സമകാലിക ദുരന്തത്തിന്റെ ഫലമായ കുററകൃത്യങ്ങളും ലൈംഗിക കുററങ്ങളും മയക്കമരുന്നുകളുടെ ഉപയോഗവും ഈ രാജ്യങ്ങളിലെ ആത്മഹത്യയുടെ തോതിലുള്ള വർദ്ധനവും കൂടുതൽ സമഗ്രമായ മനുഷ്യപ്രകൃതിയുടെയും മനുഷ്യപൂർത്തീകരണത്തിന്റെയും ധാരണയുടെ വെളിച്ചത്തിൽ ഒരു പുനഃപരിശോധനയ്ക്ക് നിർബ്ബന്ധിതമായിരിക്കയാണ്. ഇതുവരെ ദേശീയവളർച്ച് അഥവാ ദേശീയപുരോഗതി എന്നിവയെക്കുറിച്ച് നിലനിന്നിരുന്ന സാമ്പത്തികമാനദണ്ഡവും പുനഃപരിശോധനയ്ക്ക് വിധേയമായിരിക്കുന്നു. ആ മാനദണ്ഡം ആവശ്യമാണെങ്കിലും പര്യാപ്തമായിട്ടില്ല. ആ മാനദണ്ഡത്തിന്റെ അടിസ്ഥാനത്തിൽ അല്പവികസിതങ്ങളെന്ന വിഭാഗത്തിൽ പെടുത്തിയ ചില രാഷ്ട്രങ്ങൾ മററു ചില മാനദണ്ഡംവെച്ചു നോക്കുമ്പോൾ വികസിതങ്ങളെന്ന വിഭാഗത്തിൽ പെടുന്നുവെന്ന വസ്തുത ഇന്ന് കൂടുതൽ കൂടുതൽ ബോദ്ധ്യപ്പെട്ടുകൊണ്ടിരിക്കയാണ്. മൊത്തത്തിലുള്ള മനുഷ്യപൂർത്തീകരണത്തിന്റെ വിലയിരുത്തലിൽ ഈ മററു മാനദണ്ഡങ്ങളാണ് കൂടുതൽ അർത്ഥവത്തായിട്ടുള്ളത് എന്നും ബോദ്ധ്യമായിക്കൊണ്ടിരിക്കുന്നു.

ദേശീയപുരോഗതിയുടെ അഥവാ വികാസത്തിന്റെ ഈ ദ്വിതീയമാനദണ്ഡം വേദാന്തദർശനത്തിൽ ആത്മീയോർജ്ജത്തിന്റെ പ്രതിശീർഷഉൽപാദനവും ഉപഭോഗവും എന്നീ വാക്കുകളിലാണ് പ്രകാശിതമായിട്ടുള്ളത്. വൈദ്യുതിപോലെയോ മററു രൂപങ്ങളിലുള്ള ഭൗതികോർജ്ജംപോലെയോ അനുഭവവേദ്യമാണ് ഈ ഊർജ്ജസ്രോ

ത്വം. അതിന്റെ സ്രോതസ്സാകട്ടെ മനുഷ്യവ്യക്തിത്വത്തിന്റെ ദിവ്യമായ അഗാധതയാണ്. മറ്റു ഊർജ്ജസ്രോതസ്സുകളെപ്പോലെ ബാഹ്യപ്രകൃതിയല്ല. വേദാന്തമതമനുസരിച്ച് അതുല്യമായ ഈ ഊർജ്ജത്തിന്റെ ഉൽപാദനത്തിന്റെയും ഉപയോഗത്തിന്റെയും ശാസ്ത്രവും സാങ്കേതികവിദ്യയും മതമാണ്. മറ്റെല്ലാ ഊർജ്ജവിഭവങ്ങളും അവയുടെ ഉൽപന്നങ്ങളും ലയിച്ചു ചേരേണ്ടതു് ഈ ഊർജ്ജത്തിലാണ്. അതുവഴി മനുഷ്യൻ അവന്റെ അന്തസ്സും ആരോഗ്യവും സർവ്വതോമുഖമായ ക്ഷേമവും പുനഃസ്ഥാപിക്കണം. ഇന്ത്യ ഈ ആത്മീയ ഊർജ്ജവിഭവത്തിന്റെ ശാസ്ത്രവും സാങ്കേതികവിദ്യയും അതിന്റെ ചരിത്രപരമായി സമ്പാദിച്ച പിടിമുറുക്കവും ഈയ്യിടെയായി നേടാൻ ശ്രമിക്കുന്ന വികാസത്തിന്റെ ഭൗതികമാനദണ്ഡത്തോടൊപ്പം പരിരക്ഷിച്ചുകൊള്ളും. ഈ ഭൗതികശാസ്ത്രത്തിന്റെയും ആത്മീയ ശാസ്ത്രത്തിന്റെയും ഉദ്ഗ്രഥനത്തിന്നു് മാത്രമേ കുററമററ സർവ്വതോമുഖമായ മാനവമഹത്ത്വത്തിന്നു് ഉറപ്പുവരുത്താൻ കഴിയുകയുള്ളൂ.

# 20

## സംസ്കൃതത്തിന്റെ മൂല്യം*

### 1 ആമുഖം

ഇരുപതാംശതകത്തിന്റെ ജീവശാസ്ത്രപ്രകാരം സംസ്കാരമെന്നാൽ തലമുറ തലമുറയായി നേടിവെയ്ക്കുകയും സംപ്രേഷണം ചെയ്യുകയും ചെയ്യുന്ന സഞ്ചിതമായ അനുഭവമാണ്. ചിന്തയും അനുഭവവും വിനിമയം ചെയ്യാൻ സംസ്കാരം സംസ്കരിച്ചെടുക്കുന്ന ഉപകരണമാണ് ഭാഷ. വിനിമയം ചെയ്യപ്പെടുന്ന ചിന്തയുടെയും അനുഭവത്തിന്റെയും ആഴം എത്രയുണ്ടോ അതു് വിനിമയം ചെയ്യാനുള്ള ഉപകരണത്തിന്റെയും പുഷ്ടി അത്രത്തോളമുണ്ടായിരിയ്ക്കും.

### 2 ലോകഭാഷകളുടെയിടയിൽ സംസ്കൃതത്തിന്റെ സ്ഥാനം

സാംസ്കാരികവിനിമയത്തിന്നുള്ള ഒരുപകരണമെന്ന നിലയിൽ ലോകഭാഷകളുടെയിടയിൽ സംസ്കൃതം നിസ്തുലമായ സ്ഥാനം വഹിയ്ക്കുന്നു. ഒന്നാമതായി, ചരിത്രാതീതകാലംമുതൽ ചരിത്രത്തിന്റെ ഇടപെടലില്ലാതെ നമുക്ക് കൈവന്ന ഒരേയൊരു ഭാഷയാണതു്. രണ്ടാമതായി, ദേശീയവും അന്തർദേശീയവുമായ ഒരു വിസ്തൃത ഭാഷാകുടുംബത്തിന്റെ അമ്മയായും പോഷണകർത്രിയായും നില്ക്കുന്ന ഒരേയൊരു ഭാഷയാണതു്. മൂന്നാമതായി, ശാസ്ത്രീയമായ സ്വരസംബന്ധിയായ ഒരു അക്ഷരമാലയെ വികസിപ്പിയ്ക്കുകയും അതിന്റെ ആദിമകാലത്തുതന്നെ ഒരു ഭാഷാശാസ്ത്രം രൂപപ്പെടുത്തുകയും ചെയ്ത ഒരേയൊരു ഭാഷയാണതു്. നാലാമതായി, ആന്തരമായ ലോകത്തിന്റെയും ഐന്ദ്രിയമായ അനുഭവത്തിന്റെയും തലത്തിൽ നിന്നു് അതീതമായ യാഥാർത്ഥ്യലോകത്തിന്റെയും മനുഷ്യന്റെ അഗാധതയുടെയും ശാസ്ത്രമായ ഉപനിഷത്തുകളിലെ അഖണ്ഡമായ അനുഭൂതിപരമ്പരയുടെ പുനഃപരിശോധനയ്ക്കു വിധേയമായ അദ്ധ്യാത്മവിദ്യയെന്നറിയപ്പെടുന്ന ശാസ്ത്രത്തിന്റെ മാതാവും ഉറവിടവും ആശയവിനിമയമാദ്ധ്യമവും സംസ്കൃതമാണ്.

---

* മദിരാശി സംസ്കൃത അക്കാദമിയുടെ സംസ്കൃതകോളേജിന്റെയും ഓറിയന്റൽ ഹൈസ്കൂളിന്റെയും 1970-ലെ സോവനീറിന്ന് കൊടുത്ത ലേഖനം.

## 3 മനുഷ്യജീവിതത്തിലേയ്ക്ക് അതിന്റെ അതുല്യമായ സംഭാവന

സംസ്കൃതം ഇന്നു് ഒരു സംസാരഭാഷയല്ല. അതു് വിധായക ശാസ്ത്രങ്ങളുടെയോ രാഷ്ട്രീയത്തിന്റെയോ ധനതത്വശാസ്ത്രത്തിന്റെയോ യുദ്ധത്തിന്റെയോ രാജ്യതന്ത്രത്തിന്റെയോ മാദ്ധ്യമവുമല്ല. മനുഷ്യന്റെ ദൈനംദിനജീവിതത്തിൽ അതിന്നിന്നു് കാര്യമായ പങ്കൊന്നുമില്ല. ജീവനവൃത്തിയുടെ കാര്യത്തിൽ അതിന്നു് കാര്യമായ സംഭാവനയൊന്നും ചെയ്യാനില്ല, ഇംഗ്ലീഷിന്റെയും മററു് ലോകഭാഷകളുടെയും കർത്തവ്യവും ഇതുവരെ ഇതുതന്നെയായിരുന്നു. അതിലേയ്ക്കു് നാമും നമ്മുടെ മററു ദേശീയഭാഷകളെ പുരോഗമനോന്മുഖമായി വികസിപ്പിച്ചുകൊണ്ടിരിയ്ക്കയാണു്. എന്നാൽ ഈ ഘടകം കാരണമായി സംസ്കൃതം അപ്രസക്തമാണെന്നു് കരുതുന്നതു് വലിയ വിഡ്ഢിത്തമായിരിക്കും. ജീവിതമാർഗ്ഗം ഉണ്ടാക്കുകയെന്നതു് മനുഷ്യനെപ്പോലെയുള്ള ഉന്നതമായ പരിണാമദശയിലെത്തിയ ഒരു ജീവിയെ സംബന്ധിച്ചിടത്തോളം ആവശ്യമായ ലക്ഷ്യമാണെങ്കിലും അതുമാത്രംകൊണ്ടു് അവന്നു് മതിയാകുന്നതല്ല. അതു് അവശ്യമായും എണ്ണത്തിന്റെ കാര്യത്തിലുള്ള ഒരു സങ്കല്പം മാത്രമാണു്. മനുഷ്യൻ ജീവിതസമ്പാദനമാർഗ്ഗം നേടിക്കഴിഞ്ഞാലും വിസ്തൃതമായ ഒരു രംഗം ഒന്നുമില്ലാതെ ശേഷിച്ചിരിക്കും. അവിടെയും വിളവുണ്ടാക്കേണ്ടതു് അവന്റെ ജീവിതത്തിന്റെ ഗുണപരമായ പോഷണത്തിന്നു് അത്യാവശ്യമാണു്. മനുഷ്യജീവിതത്തിന്റെ ആത്മീയപോഷണത്തിന്റെ ഈ മർമ്മപ്രധാനമായ രംഗത്തും അവനെ യഥാർത്ഥപൂർത്തീകരണത്തിന്റെ ബോധത്തിലേയ്ക്കു് നയിയ്ക്കുന്നതിന്നും ലോകത്തിലെ സംസ്കൃതമൊഴിച്ചുള്ള മററു് ചുരുക്കം ഭാഷകൾമാത്രമേ സുസജ്ജമായും സംഭാവനയ്ക്കു് ചരിത്രപരമായി നിയന്ത്രിതമായും ഇരിക്കുന്നുള്ളൂ. സംസ്കൃതം എല്ലാ ആധുനികമനുഷ്യരാശിയ്ക്കും മററു ഭാഷകളെക്കാൾ വിദ്യാഭ്യാസപരമായ അവസരം നല്കുന്നു. നമ്മുടെ ചില പ്രത്യേകവിഭാഗത്തിന്നും ദേശീയ ജനവിഭാഗത്തിന്നും പ്രത്യേക പ്രദേശങ്ങൾക്കും അനുയോജ്യമായ വിധത്തിൽ രൂപപ്പെടുത്തുകയും വികസിപ്പിച്ചെടുക്കുകയും ചെയ്ത നമ്മുടെ മററു് ദേശീയഭാഷകളിൽനിന്നു് വ്യത്യസ്തമായി ഈ മഹത്തായ ലോകഭാഷ ഭാരതീയജനതയെ ആകെ ലക്ഷ്യംവെച്ചുകൊണ്ടു് വികസിപ്പിയ്ക്കുകയും രൂപപ്പെടുത്തുകയും ചെയ്ത ഒരു ഉപകരണമാണു്.

## 4 ഭാവിഭാരതത്തിൽ അതിൻെറ സ്ഥാനം

സംസ്കൃതം പദാൎത്ഥലോകത്തിലേയ്ക്കുള്ള ഒരു ജനലല്ല; അതു് മനുഷ്യാത്മാവിൽനിന്നു് മനുഷ്യാത്മാവിലേയ്ക്കും പ്രകൃതിയുടെ ആത്മാവിലേയ്ക്കുമുള്ള ഒരു ജനലാണു്; എപ്പോഴും അങ്ങനെ ആയിരിക്കുകയും ചെയ്യും. ഏതാനും ദശകങ്ങളിലെ ശാസ്ത്രീയവും വ്യാവസായികവും ആധുനികയുഗത്തിൻെറ സാമൂഹ്യ രാഷ്ട്രീയ സാങ്കേതികവിദ്യയും കാരണം നമ്മുടെ ജനതയുടെ ജീവിതത്തിൽനിന്നു് ശതാബ്ദങ്ങളായി നീണ്ടുനിന്ന സാമ്പത്തികസമ്പത്തും എടുത്തുമാററപ്പെട്ടപ്പോൾ ഭാരതത്തിലെ മനുഷ്യൻ വ്യാപകമായ തരത്തിൽ ആത്മീയാന്വേഷണത്തിനുള്ള വിശപ്പും ദാഹവും ഉൾക്കൊള്ളുന്നതും പക്വമനസ്സിനും ആത്മാവിനും ആഗ്രഹിയ്ക്കുന്നതും ചരിത്രപരമായി നിയന്ത്രിതമായ അവൻ ആത്മീയഭക്ഷ്യപേയങ്ങൾക്കു് ആഗ്രഹിയ്ക്കുന്നതുമായ ഒരനുഭൂതി അവനിൽ ഉദയം ചെയ്യുകയുണ്ടായി. അനന്തരം അവൻ അവൻെറ സംസ്കാരം അവനുവേണ്ടി നേടിവെച്ചിട്ടുള്ള ആത്മീയതയുടെ സമ്പന്നമായ നിധിയെ വീണ്ടും കണ്ടെത്തുകയും ആ പ്രക്രിയയിൽ ആത്മീയപോഷണത്തിന്നു് തുറന്നുവെച്ചിട്ടുള്ള കവാടത്തെ പുനർദർശിക്കുകയുമുണ്ടായി.

## 5 ഉപസംഹാരം

ഭാരതത്തിലെ ജനങ്ങൾ ആത്മീയ ഹൃദയത്തിൻെറ വിശപ്പു് അനുഭവിക്കുന്ന കാലത്തോളം സംസ്കൃതം മൃതമാവുകയില്ല. മനുഷ്യൻെറ അനുഭൂതിയെ പോഷിപ്പിക്കുന്നതും ഉയൎത്തുന്നതും മോഹിപ്പിക്കുന്നതുമായ എല്ലാററിലേയ്ക്കുമുള്ള ജനൽ സംസ്കൃതമാണു്. മനുഷ്യനെ എല്ലാ വാക്കുകൾക്കും ചിന്തകൾക്കും കാലദേശങ്ങൾക്കും അതീതമായി വൎത്തിക്കുന്ന സത്യത്തെ എപ്പോഴും ചൂണ്ടിക്കാണിച്ചുകൊണ്ടിരിക്കുന്ന വാഗ്ദേവതയുടെ വിശുദ്ധശരീരമാണു് സംസ്കൃതം.

# 21

## മാനവമഹത്ത്വത്തിനു വേണ്ടിയുള്ള അന്വേഷണം*

### 1 ആമുഖം

ഇന്നു് ഇന്ത്യയിൽ നാം പലതരത്തിലുള്ള അന്വേഷണങ്ങളിൽ വ്യാപൃതരാണു്. മിക്ക ജനങ്ങൾക്കും അവയിലേററവും പ്രധാനപ്പെട്ടതു് ധനസമ്പാദനത്തിനുള്ള അന്വേഷണമാണു്. ധനാന്വേഷണം, ഇന്ദ്രിയ സുഖങ്ങൾക്ക വേണ്ടിയുള്ള അന്വേഷണം, അധികാരത്തിനു വേണ്ടിയുള്ള അന്വേഷണം ഈ മൂന്നു് അന്വേഷണങ്ങളും നമ്മുടെ സ്വാതന്ത്ര്യലബ്ധിക്കശേഷമുള്ള 31 വർഷങ്ങളായി നമ്മുടെ ജനങ്ങളുടെ ഹൃദയങ്ങളെ മരവിപ്പിക്കുകയും നമ്മുടെ ജനതയുടെ സർഗ്ഗാത്മകമായ ആവേശത്തെ മിക്കവാറും നശിപ്പിക്കുകയും രാഷ്ട്രത്തെ നിരാശയുടെ വക്കവരെയെത്തിക്കുകയും ചെയ്തിരിക്കയാണു്. ഈ ദുഷിച്ച പ്രവണതയെ മാററിയെടുക്കുന്നതിനു് മറെറല്ലാ അന്വേഷണങ്ങളേയും അവയിലെ തിന്മകളെ നശിപ്പിച്ചു് ശുദ്ധി ചെയ്ത ഒരു പുതിയ അന്വേഷണപദ്ധതിക്കു് മാത്രമേ കഴിയുകയുള്ളൂ. ആ പുതിയ അന്വേഷണമാണു് മാനവമഹത്ത്വത്തിനു വേണ്ടിയുള്ള അന്വേഷണം.

### 2 നമ്മുടെ കുട്ടികളുടെ സാന്മാർഗ്ഗിക വിദ്യാഭ്യാസം

ഇന്നത്തെ തലമുറയിൽപ്പെട്ട നമ്മുടെ കുട്ടികളിൽ ഒരു നവീന വിദ്യാഭ്യാസം ഉയന്നു വരികയാണു്. അവർ കഴിഞ്ഞ തലമുറകളിൽപ്പെട്ട കുട്ടികളിൽനിന്നു് വ്യത്യസ്തരാണു്. നമ്മുടെ വേദാന്തം വിശേഷിപ്പിക്കുന്ന നിഷ്ക്രിയമായ തമോഗുണത്തിന്നെതിരായി ഊർജ്ജസ്വലമായ രജോഗുണമുള്ളവരാണു് അവരിൽ മിക്കവരും. അവരാകട്ടെ കൂടുതൽ ബുദ്ധിശാലികളും കൂടുതൽ ജിജ്ഞാസുക്കളും കൂടുതൽ ഊർജ്ജസ്വലരും കൂടുതൽ നിർഭയരും ഏറെ ഋജുബുദ്ധികളുമാണു്; ഇവയൊക്കെ നമ്മുടെ തങ്കംപോലെ വിലപിടിച്ച സ്വഭാവത്തിൻെറ ആസ്തിയാണു്. സ്വാമി വിവേകാനന്ദൻെറ ഭാഷയിൽ ഈ സ്വഭാവങ്ങൾ മനുഷ്യൻെറ ആത്മീയ വളച്ച്യുടെ ആദിമഘട്ടങ്ങളാണു്. ഇങ്ങ

---

* ''നമ്മുടെ ഭാവിയെ രൂപപ്പെടുത്തൽ'' എന്ന ശീഷ്കത്തിൽ, 1978 ഒക്ടോബർ 1-ാം തീയതിയത്തെ 'Times of India, Illustrated weekly' എന്ന മാസികക്കു് നല്കിയ പ്രത്യേകലേഖനം.

നെയൊക്കെ ആണെങ്കിലും അവക്ക് സാമൂഹ്യബോധമോ സാമൂഹ്യ മായ ഉത്തരവാദിത്വമോ മററു വ്യക്തികളുടേയും സംഘങ്ങളുടേയും കാര്യത്തിൽ താല്പര്യമോ ഇല്ലെന്ന ന്യൂനതയുണ്ട്. അവർ പരുഷതയും അസഹിഷ്ണതയും ആക്രമണോൽസുകതയും ഉള്ളവരായി വിദ്യാഭ്യാ സത്തിൻെറ ഊർജ്ജത്തിൽനിന്ന് സാംസ്കാരികമായ ഊർജ്ജത്തിൻെറ ബന്ധം വേർ പെടുത്തിയിരിക്കുന്നുവെന്ന് തെളിയിക്കുന്നു. തൽഫല മാകട്ടെ അവർ അവക്കു തന്നെയും രാഷ്ട്രത്തിന്നും ഒരു പ്രശ്നമായി മാറി യിരിക്കുന്നു. ഈ പ്രവണത നമ്മുടെ വേദാന്തം വിശേഷിപ്പിക്കുന്നതു പോലെ തമസ്സിൻെറ നിയന്ത്രണത്തിൽപ്പെട്ട രജസ്സിനെയാണു കാണിക്കുന്നത്. അവർ തങ്ങളുടെ ആത്മീയവളച്ച്യിൽ ഒരടികൂടി മുന്നോട്ടുപോയി രജോഗുണത്തെ സത്വഗുണത്തിൻെറ നിയന്ത്രണ ത്തിലാക്കുകയും തമോഗുണത്തെ രജോഗുണത്തിൻെറ നിയന്ത്രണത്തി ലാക്കുകയും ചെയ്യേണ്ടതാണ്. വളരെയേറെ നാടുവാഴിമനോഭാവ ത്തോടു കൂടിയ പഴയ തലമുറയ്ക്കു് പുതിയ തലമുറയുടെ മാതൃക കളയു വാൻ സാദ്ധ്യമല്ല. മൃതമായ ഭൂതകാലത്തിൻെറ വിഭ്രാമകതയിൽനി ന്നു് നമ്മുടെ യുവജനങ്ങളെ പിന്തിരിപ്പിച്ച് ജീവിക്കുന്ന വർത്തമാന കാലത്തിൻെറ വെല്ലുവിളികളെ നേരിടാനും മഹത്തായ ഭാവിയുടെ സന്തുഷ്ടിയിലേയ്ക്കു് രാജ്യത്തെ നയിക്കുന്നതിന്നുള്ള ഉത്തരവാദിത്വവും സർഗ്ഗാത്മകമായ പങ്കും ചുമലിൽ വഹിക്കുന്നതിന്നുമുള്ള കഴിവും അവ ക്കുണ്ടാക്കേണ്ടതാണ്. വെള്ളപ്പൊക്കത്തിലോ ഭൂകമ്പത്തിലോ ഉണ്ടാ കുന്ന മാതിരി നാമിന്നനുഭവിക്കുന്ന അശിക്ഷിതവും നശീകരണാത്മ കവുമായ അവരുടെ പ്രവർത്തനങ്ങൾ സ്വയം ശിക്ഷണത്തിൽക്കൂടി യും സാമൂഹ്യോന്മുഖമായ ഇച്ഛാശക്തിയിൽക്കൂടിയും സർഗ്ഗാത്മകവും ഉത്തരവാദിത്വബോധവും ഉള്ളതാക്കിത്തീർക്കേണ്ടതുണ്ട്.

നമ്മുടെ ശാസ്ത്രീയമായ സാങ്കേതികവിദ്യ പ്രകൃതിയുടെ ഭൗതിക ശക്തികളെ മനുഷ്യൻെറ സന്തുഷ്ടിക്കും ക്ഷേമത്തിന്നും വേണ്ടി മെരു ക്കിയെടുക്കുന്നതിൽ വ്യാപൃതമായിരിക്കുകയാണ്. നമുക്കു് യുവജന ങ്ങളുടെ സ്വന്തം ക്ഷേമവും രാഷ്ട്രത്തിൻെറ ക്ഷേമവും കൈവരുന്നതിന്നു വേണ്ടി യുവാക്കളുടെ ഊർജ്ജത്തെ മെരുക്കിയെടുക്കുന്ന അതേ വിധ ത്തിലുള്ള ഒരു ആത്മീയ സാങ്കേതികവിദ്യ ആവശ്യമുണ്ട്. നമ്മുടെ ജനതയെ പുനർനിർമ്മിക്കുകയും അതു വഴി യുവാക്കളുടെ ഇന്നു് നശീ കരണാത്മകമായും സ്വയം നിഷേധകമായും പാഴായിപ്പോകുന്നതും ഒടുവിൽ അവർ നിരാശയിലേയ്ക്കു് മുങ്ങിപ്പോകുന്നതുമായ സാഹചര്യ മുളവാക്കുന്നതുമായ വമ്പിച്ച ഊർജ്ജത്തെ സാമൂഹ്യമായ ഉത്തരവാദി ത്വത്തിൻെറ ഭാരം വഹിക്കാൻ കഴിവുള്ളതാക്കിത്തീർക്കുന്ന സാന്മാ ർഗ്ഗിക വിദ്യാഭ്യാസം അവക്കു നല്കുകയും അവരെ രാഷ്ട്രത്തിൻെറ പ്രകാശമാനമായ പ്രത്യാശയായി രൂപാന്തരപ്പെടുത്തുകയും ചെയ്യേണ്ട താണ്.

## 3 ത്യാഗവും സേവനവും

സ്വാമി വിവേകാനന്ദൻെറ സ്ഥിരമായ ഒരു വിഷയമാണ് മാനവമഹത്ത്വമെന്നത്. നമ്മുടെ യുവാക്കളിൽ ഇന്ന് കണ്ടു വരുന്ന രജോഗുണത്തെ സ്വാഗതം ചെയ്യുന്നതോടൊപ്പം അവരിലോരോരുത്തരുടേയും ചെവിയിൽ അവരുടെ ഊർജ്ജത്തിൻെറ നിലവാരത്തെ സ്വയം ശിക്ഷണത്തിൽക്കൂടിയും സാന്മാർഗ്ഗികവും സാമൂഹ്യവുമായ ഉന്മുഖതയിൽക്കൂടിയും ഉയർത്തി സത്വഗുണത്തിൻെറ നിലവാരത്തിൽ കൊണ്ടുവരേണമെന്നുമുള്ള വേദാന്തസന്ദേശം മന്ത്രിക്കുകയും ചെയ്യും. ആ ഊർജ്ജം പിന്നീട് സാമൂഹ്യോന്മുഖമായ ഇച്ഛയും ലക്ഷ്യവും അർപ്പണവും അതിൻെറ ഫലമായുള്ള നൈസർഗ്ഗികമായ ത്യാഗത്തിനും സേവനത്തിനുമുള്ള മനോഭാവവും പ്രദർശിപ്പിച്ചുകൊള്ളും.

എല്ലാ യഥാർത്ഥവിദ്യാഭ്യാസത്തിൻേറയും യഥാർത്ഥമതത്തിൻേറയും പ്രഥമഫലം ത്യാഗവും സേവനവുമാണ്. അതിൽനിന്ന് നിർബ്ബന്ധിക്കുന്നുവെന്ന് തോന്നാതെതന്നെ സ്വാഭാവികമായും നൈസർഗ്ഗികമായും ബാഹ്യപ്രേരണകറം കൂടാതെയും ത്യാഗമനോഭാവമുണ്ടായിത്തീരുന്നു. ഇവിടെ ഇരുപതാം ശതകത്തിലെ ജീവശാസ്ത്രം വിഭാവനംചെയ്യുന്ന മനുഷ്യൻെറ ജൈവഘടനയ്ക്കപ്പുറത്തുള്ള മാനസികസാമൂഹ്യതലത്തിലേയ്ക്കുള്ള പരിണാമം, അതായത് മനുഷ്യൻെറ ആത്മീയവികാസം പ്രകടമാവുന്നു. ഈ ചലനാത്മകമായ പരിണാമത്തിൻെറ പുരോഗതി ഇല്ലാത്തിടത്ത് മനുഷ്യജീവിതം ലൗകികതയിൽ ഒട്ടിപ്പോവുകയും നിശ്ചലമായിത്തീരുകയും ചെയ്യുന്നു അത്തരം നിശ്ചലതയെ വേദാന്തം ആത്മീയ മരണമെന്നാണ് വിളിക്കുന്നത്. മനുഷ്യൻെറ നിലയിലുള്ള അത്രയും ഉയർന്ന പരിണാമദശയിൽ സ്ഥിതിചെയ്യുന്ന ഒരു വർഗ്ഗത്തിന്ന് ഈ മരണം ശാരീരികമരണത്തെക്കാറം ഭയാനകമാണ്. ശ്രീരാമകൃഷ്ണൻ ഈ ആത്മീയ മരണത്തെ ഒഴിവാക്കാൻ വേണ്ടി മനുഷ്യനെ ഉദ്ബോധിപ്പിക്കുന്നു. അദ്ദേഹം പറയുന്നു:

''ഈ സംസാരത്തിൽ അഥവാ ലോകത്തിൽ ജീവിക്കുക; എന്നാൽ സംസാരത്തെ നിന്നിൽ ജീവിക്കാനനുവദിക്കരുത്; അതു നിന്നെ നിശ്ചലനാക്കും. ഒരു വള്ളം വെള്ളത്തിലായിരിക്കണം; അതാണതിൻെറ സ്വാഭാവികസ്ഥാനം; എന്നാൽ വെള്ളത്തെ വള്ളത്തിൽ കടക്കാനനുവദിക്കരുത്; അതാകട്ടെ വള്ളം എന്തിന്നുവേണ്ടി ഉദ്ദേശിക്കപ്പെട്ടുവോ അതിന്ന് അതു് അസമർത്ഥമായിത്തീരും.''

## 4 ആത്മീയമായി പൗരനായി വളരുന്ന ഗൃഹസ്ഥൻ

ഈ മാതൃകാപാഠത്തിൽ ശ്രീരാമകൃഷ്ണൻ സാമൂഹ്യസദാചാരത്തിൻെറയും പ്രായോഗികമതത്തിൻെറയും സമ്പൂർണ്ണമായ സന്ദേശം അട

ക്കിവെച്ചിട്ടുണ്ട്. ഗൃഹസ്ഥൻ പൗരനായി രൂപപ്പെടുന്നതു് ഇതിൽ ഭാവന ചെയ്യപ്പെട്ടിരിക്കുന്നു. ജൈവപരമായും ശാരീരികമായും പരിമിതരായ സ്ത്രീപുരുഷന്മാരെ പൗരത്വത്തിന്റെ ആത്മീയതയുടെ വിസ്തൃതിയിലേയ്ക്കും സ്വാതന്ത്ര്യത്തിലേയ്ക്കും വളരുന്നതിന്നു് അതു് ഉദ്ബോധിപ്പിക്കുകയും ആ വളർച്ച ത്യാഗവും സേവനവുമായി പ്രത്യക്ഷമാവുകയും ചെയ്യുന്നു. ഇന്നു് നമ്മുടെ സമൂഹത്തിൽ ഇത്തരത്തിലുള്ള സ്ത്രീപുരുഷന്മാരെയാണു് നാം വർദ്ധമാനമായ വിധത്തിൽ വാർത്തെടുക്കേണ്ടതു്. അങ്ങനെ ചെയ്താൽ നാം പുതിയ ജനാധിപത്യഘടനയുടെ അടിത്തറ പാറയിൽ ഉറപ്പിക്കുകയായിരിക്കും. എന്നാൽ ഇന്നു് അതിന്റെ അടിത്തറ വെറും പൂഴിയാണു്. യേശു തന്റെ ഒരു ഉപമയിൽ പറഞ്ഞതുപോലെ (മാത്യു 7. 24–27) പൂഴിയിൽ പടുത്തുയർത്തിയ കെട്ടിടം ഈടു് നില്ക്കുകയില്ല

## 5 ദേശീയവികസനം—സാമ്പത്തികവും മാനുഷികവും

ഇന്നു് ഈ ഒരേയൊരു ചോദ്യം നാം ചോദിക്കേണ്ടതുണ്ടു്. ഭാരതീയദേശീയജീവിതത്തിന്റെ വാർപ്പു് ഏതടിസ്ഥാനത്തിലാണു് നാം കെട്ടിപ്പടുക്കാൻ പോകുന്നതു്? നമ്മുടെ വിദ്യാഭ്യാസവികാസരംഗത്തും ശാസ്ത്രീയഗവേഷണരംഗത്തും വ്യാവസായിക–കാർഷികവികസനരംഗത്തും പ്രതിരോധരംഗത്തും സാമൂഹ്യക്ഷേമരംഗത്തും ഒക്കെയായി പല സ്ഥലങ്ങളിലും ഈ ഘടന ഉയർന്നുവരുന്നുണ്ടു്. ഈ ശതകത്തിന്റെ അന്ത്യമാകുമ്പോഴേയ്ക്കു് നാം നമ്മുടെ സാമ്പത്തികവും സാമൂഹ്യവുമായ പ്രശ്നങ്ങൾ മിക്കവാറും പരിഹരിച്ചിട്ടുണ്ടാവും. എന്നാൽ നാം ഭൗതികമായ സാഹചര്യത്തിന്റെ രംഗത്തു് വികാസം കൈവരിച്ചാലും ആ പ്രശ്നങ്ങളുടെ പരിഹാരത്തിൽ മുന്നോട്ടു പോകുന്തോറും മറ്റൊരു ദുഷ്പ്രാപമായ പ്രശ്നം പിന്നേയും ബാക്കിനില്ക്കും. ഈ വികാസത്തിൽക്കൂടിയെല്ലാം ഏതു തരം മനുഷ്യരായിരിക്കും പുറത്തേയ്ക്കു് വരിക എന്ന വമ്പിച്ച ഒരു ചോദ്യമായിരിക്കുമതു്. തങ്ങളുടെ വർദ്ധിച്ച വിജ്ഞാനം മററുള്ളവരെ ചൂഷണംചെയ്യാനുപയോഗിക്കുന്ന കൗശലക്കാരും വക്രബുദ്ധികളുമായിരിക്കുമോ അവർ? തങ്ങളുടെ താല്പര്യത്തിന്റെ കേന്ദ്രം തങ്ങൾതന്നെയായിക്കാണുന്ന ലൗകികവ്യക്തികളായിരിക്കുമോ അവർ? ഇന്ദ്രിയാഭിലാഷങ്ങളുടെ ലോകത്തിൽ നിശ്ചലരായി ജീവിക്കുന്നവരായിരിക്കുമോ അവർ? അല്ല, കൂടുതൽ മൂല്യങ്ങൾ സാക്ഷാത്കരിക്കാൻ യത്നിക്കുന്നവരും പരേതനായ ബർട്രാൻറ് റസ്സൽ സൂചിപ്പിച്ചതുപോലെ അവനവനും സമൂഹവും, അവനവനും ബാഹ്യപ്രകൃതിയും, അവനവനിൽത്തന്നെയുള്ള വിവിധശക്തികളും തമ്മിലുള്ള ത്രിവിധമായ ഉദ്ഗ്രഥനം സാധിക്കാൻ ശ്രമിക്കുന്ന മാനസിക–സാമൂഹ്യതലത്തിലേയ്ക്കുയർന്ന ചലനാത്മകവ്യക്തികളായിരിക്കുമോ അവർ?

ഇതു മുതൽ സമൂഹത്തിന്റെ മാനവമഹത്ത്വത്തിന്റെ പ്രശ്നം എന്ന കേന്ദ്രഭൂതമായ പ്രശ്നം നാം പരിഹരിക്കേണ്ടതുണ്ട്. ഉയർന്നു വരുന്ന ഇന്ത്യയിൽ ഏതുതരം സ്ത്രീപുരുഷന്മാരാണ് നമുക്കാവശ്യം എന്നു് നിർണ്ണയിക്കേണ്ടതുണ്ട്. ഇന്ത്യ അതിന്റെ മഹത്തായ ഭൂതകാലം തുടരുകയും മഹത്തരമായ ഭാവിയിലേയ്ക്കു് കുതിക്കുകയും ചെയ്യണമെങ്കിൽ നമ്മുടെ സുപരീക്ഷിതവും ഈടുററതുമായ പാരമ്പര്യത്തിന്റെ അംശങ്ങളും ആധുനികപാശ്ചാത്യപാരമ്പര്യത്തിന്റെ ഉത്തമമായ അംശങ്ങളും ഉദ്ഗ്രഥിക്കേണ്ടതുണ്ട്. സ്വാമി വിവേകാനന്ദനിൽ ഈ പൗരസ്ത്യപാശ്ചാത്യസംഗമം വലിയ അളവിൽ കാണാം. വിവേകാനന്ദന്റെ ജീവിതം എന്ന ഗ്രന്ഥത്തിൽ ഒരു നൂറു് വ്യത്യസ്തരാഷ്ട്രങ്ങളുൾക്കൊള്ളുന്ന ഒരു രാഷ്ട്രത്തിന്റെ ഐക്യത്തിന്റെ മൂർത്തിമദ്ഭാവം എന്നു് വിശേഷിപ്പിച്ചുകൊണ്ടു് (പേജ് 314) റൊമെയ്ൻ റോളാ പറയുന്നു:

''സമതുലിതാവസ്ഥയും ഉദ്ഗ്രഥനവും എന്ന രണ്ടു വാക്കുകളിൽ വിവേകാനന്ദന്റെ രചനാത്മകപ്രതിഭയെ ഒതുക്കാം. ആത്മാവിന്റെ എല്ലാ മാർഗ്ഗങ്ങളും അദ്ദേഹം സമാശ്ലേഷിക്കുന്നു. നാലു് യോഗങ്ങളും അവയുടെ സമ്പൂർണ്ണനിലയിൽ അതായതു് ത്യാഗവും സേവനവും, കലയും ശാസ്ത്രവും, മതവും കർമ്മവും, ഏററവും ആത്മീയവും ഏററവും പ്രായോഗികവും....എല്ലാ മാനുഷികോർജ്ജത്തിന്റേയും സുസ്വരതയുടെ മൂർത്തിമദ്ഭാവമായിരുന്നു അദ്ദേഹം,''

## 6 ഓരോ പൗരനിലുമുള്ള പൗരസ്ത്യപാശ്ചാത്യസംഗമം

ഇന്ത്യയിലെ ഓരോ പൗരനും ഇന്നു് ഈ ഉദ്ഗ്രഥനം ഒരളവു വരെ നേടിയെടുക്കണം. ഈ വഴിക്കു് പ്രയത്നിക്കാൻ ഓരോ ഇന്ത്യക്കാരനേയും വിവേകാനന്ദൻ ഉദ്ബോധിപ്പിക്കുന്നു. (കംപ്ലീററ് വർക്ക്സ് ഭാഗം V പേജ് 9_30):

''സമത്വബോധത്തിന്റേയും സ്വാതന്ത്ര്യത്തിന്റേയും കർമ്മശേഷിയുടേയും ഊർജ്ജത്തിന്റേയും കാര്യത്തിൽ ഒരു പാശ്ചാത്യനേക്കാളും പാശ്ചാത്യനാവാനും അതേ സമയത്തു് മതസംസ്കാരത്തിന്റേയും വാസനകളുടേയും കാര്യത്തിൽ ഒരു ഹിന്ദുവെന്ന നിലയിൽ നട്ടെല്ലോടെ ജീവിക്കാനും നിങ്ങൾക്കു് കഴിയുമോ? ഇങ്ങനെ ചെയ്യേണ്ടതുണ്ടു്. നിങ്ങൾ ജനിച്ചതുതന്നെ അതിന്നാണ്. സ്വയം വിശ്വാസം വളർത്തുക. മഹത്തായ സങ്കല്പങ്ങളാണ് മഹത്തായ കർമ്മങ്ങളുടെ മാതാക്കൾ. ഇന്നുമുതലെപ്പോഴും ദരിദ്രരോടും അധഃസ്ഥിതരോടും മരിക്കുമെന്നു വന്നാൽപ്പോലും സഹാനുഭൂതി കാണിക്കുക, ഇതാണ് നമ്മുടെ മുദ്രാവാക്യം.''

ഇന്ത്യയിലെ സ്ത്രീപുരുഷന്മാരിൽ സാമാന്യമായും രാഷ്ട്രീയക്കാരിലും കേന്ദ്രസംസ്ഥാനങ്ങളിലെ ഭരണാധികാരികളിലും പ്രത്യേകമായും ഇറങ്ങിവരേണ്ടതു് ഇത്തരം മഹത്ത്വമാണു്. അതു് സേവനമനോഭാവത്തെ സർവ്വവ്യാപകമായൊരു തത്ത്വമാക്കിത്തീർക്കുകയും ഇന്നു് നടമാടുന്ന അന്ധകാരത്തിൻേറയും നിരാശയുടേയും ചക്രവാളത്തെ പ്രകാശമാനമാക്കി പൗരന്മാരുടെ ജീവിതത്തിൻെറ ആത്മീയമായ ഗുണത്തെ ഉയർത്തുകയും ചെയ്യും. ആത്മീയമായിത്തീരാൻവേണ്ടി അങ്ങിങ്ങു് സഞ്ചരിക്കുന്നതു് ശ്വാസംകഴിക്കാൻ അങ്ങിങ്ങു് സഞ്ചരിക്കുംപോലെയാണു്. സമസ്തവും ഇവിടെത്തന്നെയുണ്ടു്. ആത്മീയതയെന്നാൽ അദ്ഭുതപ്രകടനത്തിലുള്ള താല്പര്യമോ മായാവിദ്യയോ വിലകുറഞ്ഞ യോഗാത്മകതയോ അല്ല എന്നും അതു് ഗുഹകളിലോ വനാന്തരങ്ങളിലോ തേടി നേടേണ്ടതല്ലെന്നും അതു് എല്ലാവരുടെയും ജന്മാവകാശമാണെന്നും ഉയർച്ച്‌ താഴ്ചകൾക്കിടയിൽ ഒരാളുടെ ജീവിതത്തിലും കർമ്മത്തിലും വളർത്തിയെടുക്കേണ്ടതാണെന്നും നാം മനസ്സിലാക്കേണ്ടതുണ്ടു്.

## 7 ദീർഘകാലം പുകഞ്ഞുപോകുന്നതിനേക്കാൾ നല്ലതു് ഒരു നിമിഷം ഉജ്ജ്വലിക്കുന്നതാണു്

ആധുനികയുഗത്തിൽ വിവേകാനന്ദൻ നമ്മുടെ മുമ്പാകെവെച്ച പ്രായോഗികവും ശ്രേഷ്ഠതരവും സാക്ഷാൽക്കരിക്കപ്പെടാവുന്നതുമായ ഈ ആദർശത്തിൽ നമ്മുടെ ജനത പ്രചോദിതരാകേണ്ടതുണ്ടു്. ഒരു ജെല്ലി ഫിഷിൻെറ ജീവിതം നയിക്കുന്നതിനേക്കാൾ നല്ലതു് ഒരു നിമിഷം ഒരാദർശത്തിനുവേണ്ടി ജീവിക്കുന്നതാണെന്നു് അദ്ദേഹം നമ്മെ ഉദ്ബോധിപ്പിക്കാറുണ്ടു്. മഹാഭാരതത്തിൽ വിദുല എന്ന രാജ്ഞി അവരുടെ മകൻ സഞ്ജയനു നല്കിയ വീരോചിതമായ സന്ദേശം നമ്മുടെ ഇന്നത്തെ യുവാക്കൾക്കെല്ലാമുള്ള സന്ദേശമാണു് (ഉദ്യോഗപർവ്വം 133, 15):

"മുഹൂർത്തംജ്വലിതം ശ്രേയോ നതു ധൂമായിതം ചിരം"

(അനേകകാലം പുകഞ്ഞുകൊണ്ടു ജീവിക്കുന്നതിനേക്കാൾ നല്ലതു് ഒരു നിമിഷം ജ്വലിച്ചു് ജീവിക്കുന്നതാണു്.)

ശങ്കരനെപ്പോലെയും വിവേകാനന്ദനെപ്പോലെയുമുള്ള ഇന്ത്യയിലെ ചില മഹാത്മാക്കളുടെ ജീവിതം ഹ്രസ്വമായിരുന്നെങ്കിലും തീക്ഷ്ണതയുള്ളതായിരുന്നു. അവരുടേതു് ദൈവത്തിന്നും മനുഷ്യന്നും മനുഷ്യനിലുള്ള ദൈവത്തിന്നും തീക്ഷ്ണമായർപ്പിച്ച ജീവിതമായിരുന്നു; മനുഷ്യജീവിതത്തിൻെറ ഗതിതന്നെ അതു് മാററിമറിച്ചുകളഞ്ഞു. ഒരാദർശത്തിന്നും ദർശനത്തിനുംവേണ്ടി തീവ്രമായി ജീവിക്കു

ന്നതാണ്. വിരസമായി ദീർഘകാലം ജീവിക്കുന്നതിനേക്കാം നല്ലതു്. ഭാരതത്തിൻെറ അന്തരീക്ഷത്തിൽനിന്നു് മനുഷ്യനോടുള്ള വിരക്തിയുടെയും നിരാശാബോധത്തിൻെറയും മേഘങ്ങളെ ആട്ടിയോടിക്കാൻ പററിയ ശക്തിമത്തായൊരു വികാരമാണിതു്. ഓരോ അഭ്യസ്തവിദ്യനായ പൗരനും താൻ ഇന്ത്യയിലാണെന്നു് മാത്രമല്ല, താൻ ഇന്ത്യയുടെതാണെന്നും ഇന്ത്യക്കുവേണ്ടിയാണെന്നും ഇന്ത്യയുടെ ക്ഷേമത്തിന്നുത്തരവാദിയാണെന്നും സ്വയം പഠിപ്പിക്കേണ്ടതുണ്ടു്. നമ്മുടെ രാഷ്ട്രത്തിൻെറ ഉദ്ദേശ്യലക്ഷ്യങ്ങാംക്കു് വേണ്ടിയുള്ള ഒരു ഉപകരണമായി പ്രവർത്തിക്കുവാൻ തന്നോടാവശ്യപ്പെട്ടിരിക്കയാണെന്നുള്ള ബോധത്താൽ നമ്മാം പ്രചോദിതരായിത്തീരണം. ഇന്ത്യക്കാരൻ അവൻെറ രാഷ്ട്രത്തിൻെറ സുദീർഘമായ ചരിത്രത്തിലെ ഏററവും സർഗ്ഗാത്മകമായ കാലഘട്ടത്തിൽ ജീവിക്കാനിടവന്നവനാണെന്നും വലുതോ ചെറുതോ ആയ രീതിയിൽ തൻെറ സംഭാവന രാജ്യത്തിന്നർപ്പിക്കാനുള്ള സവിശേഷാധികാരം അവന്നു് സിദ്ധിച്ചിരിക്കുന്നുവെന്നതിനേക്കാം എന്തൊരു മഹത്തായ സന്ദർഭമാണു് അവന്നു് കൈവരാനിരിക്കുന്നതു്! മനുഷ്യവിമുഖതയും നിരാശാബോധവും അവയുടെ മരണത്തിൻെറ തണുത്ത കരങ്ങാംകൊണ്ടു് ഒരു വ്യക്തിയെ സ്പർശിച്ചാൽ അയാാം ഉയന്ന മൂല്യങ്ങളോടു് പ്രതികരിക്കാൻ അശക്തനും സ്വന്തം താല്പര്യമൊഴികെ മററു് മൂല്യങ്ങളെക്കുറിച്ചെല്ലാം സംശയമുള്ളവനുമായിത്തീരും.

## 8 ഉപസംഹാരം

നമുക്കു് സുദീർഘവും ആകർഷകവുമായ ഒരു ചരിത്രവും വളരെ സമ്പന്നമായൊരു പാരമ്പര്യവുമുണ്ടു്. നമ്മുടെ മഹാത്മാക്കളായ ചിന്തകന്മാർ ജീവിതത്തിലേക്കെടുത്തുചാടി അനുഭവസമ്പന്നമായ ഹൃദയത്തിൽനിന്നും ഏതു് സംസ്കാരത്തെയും പരിഷ്കാരത്തെയും പ്രചോദിപ്പിക്കാൻ പററിയ മാനവമഹത്ത്വത്തിൻെറ ദർശനം നമുക്കു് നല്കിയിട്ടുണ്ടു്. എന്നാൽ ശതാബ്ദങ്ങളായി ഈ ദർശനത്തിന്നനുസരിച്ചു് ജീവിക്കുന്നതിൽ നാം പരാജയപ്പെടുകയും അങ്ങനെ നിശ്ചലരാവുകയും ചെയ്തു. ആ നിശ്ചലാവസ്ഥയിൽനിന്നു് ആധുനിക പാശ്ചാത്യ സംസ്കാരവുമായുള്ള സമ്പർക്കമാണു് നമ്മെ രക്ഷപ്പെടുത്തിയതു്. തൽഫലമായി ഒരു നൂറു് വർഷമായി നമ്മുടെ സമൂഹം ഒരു ഉത്തിഷ്ഠതയുടെ ഗംഭീരമായ അനുഭവത്തിൽക്കൂടി, ഒരു സർവ്വവ്യാപകമായ പുനരുത്ഥാനത്തിൽക്കൂടി കടന്നുവന്നുകൊണ്ടിരിക്കയാണു്. ഇതിൻെറ ഗതിയിൽ നമ്മുടെ സ്വന്തം പൈതൃകമായ മൂല്യങ്ങളും പാശ്ചാത്യരിൽനിന്നു് നാം സ്വീകരിച്ച മൂല്യങ്ങളും തമ്മിലുള്ള ഒരു താരതമ്യ വിവേചനം നടത്തിക്കൊണ്ടിരിക്കയാണു്. മഹാത്മാഗാന്ധിയെപ്പോ

ലുള്ള ഒരു ചെറിയ ന്യൂനപക്ഷം മഹാത്മാക്കൾക്ക് നമ്മുടെ ദേശീയ പാരമ്പര്യം ഗ്രഹിക്കുവാനും അതു് സുപരീക്ഷിതമായ പാശ്ചാത്യ പാരമ്പര്യത്തിലെ അംശങ്ങളുമായി സാത്മീകരിക്കാനും കഴിഞ്ഞു. അവർ സ്വന്തം ദേശീയ പാരമ്പര്യത്തിലെ ദുർബലവും ദ്രോഹകരവുമായ അംശങ്ങളിൽ പൂഴ്ന്നുപോയിട്ടുള്ളവരും അത്രതന്നെ ആധുനിക പാശ്ചാത്യപാരമ്പര്യത്തിന്റെ ദ്രോഹകരവും നിശ്ചലവും വിലകുറഞ്ഞതുമായ അംശങ്ങളിൽ കണ്ണ് മഞ്ഞളിച്ചുപോയവരും ഉൾക്കൊള്ളുന്ന ഭാരതീയ സമൂഹത്തിലെ ബാക്കി ജനങ്ങൾക്ക് മഹാന്മാരായ മാർഗ്ഗദർശികളായിത്തീർന്നു. ഈ ന്യൂനപക്ഷം പൗരസ്ത്യവും പാശ്ചാത്യവുമായ ഏറ്റവും നല്ല സ്വഭാവമഹത്വത്തെ തങ്ങളിൽത്തന്നെ ഉദ്ഗ്രഥിക്കുകയും ഇന്ത്യയിലെ കുട്ടികൾക്ക് ഈ ആധുനിക പരിവർത്തനയുഗത്തിൽ ഈ രണ്ടു ചലനാത്മക പ്രകൃതിയേയും അവരുടെ സ്വഭാവത്തിൽ സാത്മീകരിക്കാൻ സന്ദർഭമുണ്ടാക്കിക്കൊടുത്താൽ ഇന്ത്യയിലെ ആധുനിക പരിവർത്തനദശയെ സോദ്ദേശ്യകവും ഫലപ്രദവുമാക്കിത്തീർക്കാൻ കഴിയുമെന്ന് കാണിച്ചുകൊടുക്കുകയും ചെയ്തു.

# 22

## യുവജനങ്ങളും സമകാലിക ഉച്ഛൃംഖലസമൂഹവും *

### 1 ആമുഖം

രണ്ടാംലോകമഹായുദ്ധത്തിന്റെ അന്ത്യത്തോടെ ലോകത്തിലെ വികസിതരാജ്യങ്ങളിലെല്ലാം ഉച്ഛൃംഖലതയുടെ ദർശനത്തിന്റെ വൻതോതിലുള്ള ആക്രമണം നടക്കുകയുണ്ടായി; എന്നാൽ കഴിഞ്ഞ ഒരു ദശകമായി ഈ പ്രവണതയ്ക്കെതിരായ പ്രതികരണമാരംഭിച്ചിരിക്കയാണ്. ഈ ദർശനം ജനങ്ങളുടെ ആത്മാവിനെ നശിപ്പിക്കുന്നു, അവരുടെ സന്തുഷ്ടിയെയും സമാധാനത്തെയുംകൂടി നശിപ്പിക്കുന്നു. ചില ഘട്ടത്തിൽ മനുഷ്യന്റെ ആത്മാവ് ഈ ആത്മാവിനെ ഹനിക്കുന്ന ദർശനത്തിനെതിരായി പ്രതികരിക്കുന്നു. യു. എസ്. എ, ഹോളണ്ട്, ആസ്ത്രേലിയ മുതലായ വികസിതരാജ്യങ്ങളിൽ അത്തരത്തിലുള്ള പ്രതികരണങ്ങൾ വ്യക്തമായിക്കണ്ടിട്ടുണ്ട്.

സാന്മാർഗ്ഗികവും ആത്മീയവുമായ ശിക്ഷണത്തിന്റെ അഭാവത്തിൽ മനുഷ്യൻ ആത്മീയമായി ദുർബ്ബലനാകുന്നു. എല്ലാ തരത്തിലുള്ള തിന്മകളും അവനിൽ പ്രവേശിക്കുന്നു, അവനിൽക്കൂടി അവ സമൂഹത്തിലും പ്രവേശിക്കുന്നു. തൽഫലമായി സമൂഹം ജീർണ്ണിക്കുകയും അവസാനം മരിക്കുകയും ചെയ്യുന്നു ഇന്ന് ആധുനികപാശ്ചാത്യസംസ്കാരത്തെ പീഡിപ്പിച്ചുകൊണ്ടിരിക്കുന്ന ജീർണ്ണതയുടെയും മരണത്തിന്റെയും മുന്നോടിയായ ഉച്ഛൃംഖലതയുടെ പ്രതിഭാസം ചരിത്രത്തിൽ പുത്തനല്ല. ഈ സ്കൂളിലെ കുട്ടികളായ നിങ്ങൾ ക്രിസ്തുവിനുമുമ്പ് ഏതാണ്ട് ആറ് ശതകം മുമ്പുമുതൽ ക്രിസ്തുവിനുശേഷം ഏതാണ്ട് അഞ്ച് ശതകംവരെ നിലനിന്നിരുന്ന റോമാസാമ്രാജ്യമെന്ന ആ സുശക്തമായ സ്ഥാപനത്തെയും അതിന്റെ സംസ്കാരത്തെയും കുറിച്ച് വായിച്ചിട്ടുണ്ടോ എന്ന് എനിക്കറിയില്ല റോമൻ

---

* 1970 മെയ് 26-ന് സൗത്ത്പസഫിക്കിലെ ഫിജി റിപ്പബ്ലിക്കിലെ നാഡിയിലെ രാമകൃഷ്ണമിഷൻ വിവേകാനന്ദഹൈസ്കൂളിൽ ചെയ്ത പ്രഭാഷണത്തിന്റെയും സ്കൂളിന്റെ 1978-ലെ വാർഷികപ്പതിപ്പിൽ പ്രസിദ്ധപ്പെടുത്തിയ ലേഖനത്തിന്റെയും രത്നച്ചുരുക്കം.

സമൂഹം ഈ ഉച്ഛൃംഖലതയുടെ ദർശനത്താൽ ശക്തമായി ആക്രമി ക്കപ്പെട്ടിരുന്നു. ലൈംഗികകൃത്യങ്ങൾ, ആക്രമണോത്സുകത, മദ്യ പാനാസക്തി എന്നീ തിന്മകൾ ആ സമൂഹത്തിൽ അതിന്റെ അന്ത്യഘട്ടത്തിൽ നുഴഞ്ഞിറങ്ങുകയും തൽഫലമായി അതു് ജീർണ്ണി ക്കുകയും മരിക്കുകയും ചെയ്ത ചരിത്രം വളരെ വിശദമായി എഡ്വേർ ഡ് ഗിബ്ബൺ 'റോമാസാമ്രാജ്യത്തിന്റെ ക്ഷയവും പതനവും' ('Decline and Fall of Roman Empire') എന്ന തന്റെ സുപ്രസി ദ്ധ ഗ്രന്ഥത്തിൽ വിവരിച്ചിട്ടുണ്ടു്.

## 2 ഉച്ഛൃംഖലസമൂഹം കുട്ടികളിലുളവാക്കുന്ന ദൂഷിച്ച ഫലങ്ങൾ

അത്തരമൊരു പ്രക്രിയ ആധുനികപാശ്ചാത്യസംസ്കാരത്തെ ബാധിച്ചുകൊണ്ടിരിക്കുന്നതു് നാമിപ്പോൾ കണ്ടുവരികയാണു്. അത്തരമൊരു ജീർണ്ണതയും അതിൽനിന്നുദ്ഭൂതമാകുന്ന തിന്മകളും കൂടു തൽ പ്രതികൂലമായി ബാധിക്കുന്നതു് കുട്ടികളെയാണു്. കുട്ടികൾ ക്കു് വീട്ടിൽ സ്നേഹിക്കുന്ന മാതാപിതാക്കളാവശ്യമാണു്. അച്ഛന്റെ യും അമ്മയുടെയും ലാളനയും വീട്ടിൽ ശാന്തമായ അന്തരീക്ഷവും ഇല്ലാതിരുന്നാൽ കുട്ടികൾക്കു് വളരാനും അവരിലുള്ള സാദ്ധ്യത കളെ അനാവരണം ചെയ്യാനുമെങ്ങനെ കഴിയും? എന്നാൽ ഉച്ഛൃം ഖലസമൂഹത്തിനും പ്രശാന്തമായ ഭവനങ്ങൾക്കും സഹവർത്തിത്വം സാദ്ധ്യമല്ല. നമ്മളവയിൽ ഏതെങ്കിലുമൊന്നു തെരഞ്ഞെടുക്കേ ണ്ടിവരും. ഉച്ഛൃംഖലമായൊരു സാഹചര്യത്തിൽ കുട്ടികൾ മാനസി കവും വൈയക്തികവുമായ അഭാവങ്ങളും വൈകൃതങ്ങളും സഹി ക്കേണ്ടിവരും. അതേ കുട്ടികൾ വളരുന്തോറും സമൂഹം ജീർണ്ണിച്ചു നശിക്കുന്നതുവരെ ഉച്ഛൃംഖലതയെന്ന മാറാവ്യാധി അവരിൽ കൂടു തൽ കൂടുതൽ ആഴത്തിൽ തുടന്നുപോകും.

ഇന്നത്തെ കുട്ടികൾ സമകാലികസമൂഹത്തിന്റെ ഈ യാഥാ ർത്ഥ്യത്തിനുനേരെ ഉണരുകയും ഗൃഹമെന്നതു് ഒരു പുണ്യസ്ഥലമാ ണെന്ന ആശയം വളർത്തിക്കൊണ്ടുവരികയും ആ പുണ്യസ്ഥലത്തി ന്റെ പരിസരങ്ങളിൽ ഉച്ഛൃംഖലതയുടെ രോഗബീജങ്ങൾ ആക്ര മിക്കുന്നതു് തടയുകയും വേണം. കുട്ടികളുടെ മാനസികവും വൈ കാരികവും ആത്മീയവുമായ വികാസത്തിന്നു് അച്ഛന്റെയും അമ്മ യുടെയും സ്നേഹവാത്സല്യങ്ങളാവശ്യമാണു്. മാതാപിതാക്കൾ അന്യോന്യം സ്നേഹിച്ചുകൊണ്ടു് ഗൃഹത്തിൽ സ്നേഹത്തിന്റെ ഒരന്ത രീക്ഷം സൃഷ്ടിക്കണം. കുട്ടികൾ അതിനെ അനുകരിക്കാനിടവരണം. ഇന്നു് കൂടുതൽ കൂടുതൽ ജനങ്ങൾ ഐന്ദ്രിയങ്ങളായ ആഗ്രഹങ്ങൾക്കും അവയുടെ സന്തർപ്പണത്തിന്നും ലക്കും ലഗാനുമില്ലാതെ പ്രയത്നിച്ചു

കൊണ്ടിരിക്കയാണ്. അവർ ഇന്ദ്രിയസുഖത്തെ, കൂടുതൽ ഇന്ദ്രിയസുഖത്തെ, അതിലും കൂടുതൽ ഇന്ദ്രിയസുഖത്തെ അന്വേഷിച്ചുകൊണ്ടിരിക്കുകയാണ്. അതാകട്ടെ തങ്ങളുടെ കുട്ടികളെ ആശ്ലേഷിക്കേണ്ട ശുദ്ധമായ മനുഷ്യസ്നേഹത്തിന്നെതിരെ പ്രക്ഷുബ്ധമായിരിക്കുകയാണ്. കുടുംബത്തെ ഒന്നാക്കി നിർത്തുന്നകാര്യം അവർക്ക് കൂടുതൽ കൂടുതൽ വിഷമകരമായിത്തോന്നുന്നു. മൃദുവായ മനുഷ്യസ്നേഹമാണ് മാതാപിതാക്കളെയും കുട്ടികളെയും ഒരുമിച്ചുചേർത്തു നിർത്തുന്ന സിമെൻറ്. അതു് ഒലിച്ചുപോയാൽ ഭവനം തകരുകയും കുട്ടികൾ പരിശുഷ്കരായിത്തീരുകയും മാതാപിതാക്കൾ ശുഷ്കരും പൂർത്തീകരണത്തിന്നു് സാദ്ധ്യമല്ലാത്തവരായിത്തീരുകയും ചെയ്യും. ഇപ്രകാരം സാന്മാർഗ്ഗികമോ ധാർമ്മികമോ ആയ മൂല്യങ്ങളാൽ പ്രചോദിതമാകാത്ത അനിയന്ത്രിതമായ വൈയക്തിക സന്തുഷ്ടിക്കുവേണ്ടി മാത്രമുള്ള പരക്കംപാച്ചിൽ മനുഷ്യജീവിതത്തെയും അഭിരുചിയെയും പടിപടിയായി താഴ്ത്തിക്കൊണ്ടിരിക്കുകയും അങ്ങനെ ഒരു കുടുംബത്തിൻെറയും ഒരു സമൂഹത്തിൻെറയും ഒരു മുഴുവൻ സംസ്കാരത്തിൻെറയും നാശം വരുത്തിത്തീർക്കുകയും ചെയ്യും. അതുകൊണ്ടാണ് ഭാരതീയചിന്ത ഇന്ദ്രിയസന്തർപ്പണത്തിൻെറ അഥവാ കാമത്തിൻെറയും അർത്ഥത്തിൻെറയും സന്തർപ്പണത്തിൻെറ അടിത്തറയായി ധർമ്മത്തെ നിർദ്ദേശിച്ചിട്ടുള്ളതു്.

## 3 വിദ്യാഭ്യാസം യുവാക്കൾക്കു് സ്വഭാവരൂപം പകരുന്നതാവണം

സ്കൂളിൽനിന്നു് നിങ്ങൾക്കു ലഭിക്കുന്ന വിദ്യാഭ്യാസം വായിക്കാനും എഴുതാനും ഇംഗ്ലീഷ് സംസാരിക്കാനുമുള്ള പ്രാപ്തി നല്കുക മാത്രമല്ല, ശാസ്ത്രത്തിലും മററു വിഷയങ്ങളിലുമുള്ള പാഠങ്ങൾ പഠിപ്പിക്കുക മാത്രമല്ല, മനോഹരമായ ഒരു സ്വഭാവത്തെ കരുപ്പിടിപ്പിക്കുന്നതിന്നു് നിങ്ങളെ പ്രാപ്തരാക്കുകയും വേണം. സ്വഭാവമെന്നാൽ അർത്ഥമാക്കുന്നതെന്തു് ? യുവജനങ്ങൾ ശാരീരികമായി വളരേണ്ടതുണ്ട്. മാനസികവും ആത്മീയവുമായ മറെറല്ലാ വികസനങ്ങളുടെയും അടിത്തറ അതാണ്. ശാരീരികവികാസമെന്നാൽ വ്യായാമം, കളികൾ, പോഷകാഹാരങ്ങൾ എന്നിവ വഴി അരോഗദൃഢമായൊരു ശരീരത്തെ വളർത്തിയെടുക്കുക എന്നാണ്. മാനസികാരോഗ്യമെന്നാൽ സമ്പൂർണ്ണമായ ആന്തരശിക്ഷണം വഴി സന്തോഷപൂർണ്ണമായ മനോഭാവമുണ്ടാക്കുക എന്നതാണ്. എന്നെ നിയന്ത്രിക്കാൻ ആർക്കും കഴിവില്ല; ഞാൻ സ്വയം തന്നെ എൻെറ മനസ്സിനേയും ഇന്ദ്രിയവ്യവസ്ഥയേയും അവയുടെ ഊർജ്ജത്തെയും വികാരങ്ങളെയും മെരുക്കിയെടുക്കേണ്ടതുണ്ട്. നാമവയെ മെരുക്കിയെടുത്താൽ മാത്രം

പോരാ, അതിനെ സർഗ്ഗാത്മകോർജ്ജമായി മാററുകയും ആ ശിക്ഷിതമായ ഊർജ്ജത്തെ വിവിധ കർമ്മരംഗങ്ങളിൽ പ്രയോഗിക്കുകയും വേണം. അങ്ങനെയാണൊരാൾ സ്വഭാവം വളർത്തിയെടുക്കേണ്ടതു്. ആ സ്വയം ശിക്ഷണത്തിൽനിന്നു് ഒരു സാമൂഹ്യോന്മുഖമായ ഇച്ഛ ഉയർന്നുവരുന്നു. സാമൂഹ്യോന്മുഖമായ ഇച്ഛയിൽ സ്വഭാവം കേന്ദ്രീകരിക്കപ്പെടുന്നു. വികാരങ്ങളെ നിയന്ത്രിക്കുകയും കർമ്മത്തിലേയ്ക്കു് നയിക്കുകയും ചെയ്യുന്നതാണു് സ്വഭാവക്ഷമതയെന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. വിദ്യാഭ്യാസം ഈ സ്വഭാവോർജ്ജം കുട്ടികളിലുളവാക്കണം. യുവാക്കളിലും മുതിർന്നവരിലും സർഗ്ഗാത്മകോർജ്ജം പ്രദാനംചെയ്യുന്ന ആ സ്വഭാവോർജ്ജമാണിന്നു് ഇല്ലാത്തതു്. ഇന്ദ്രിയസന്തർപ്പണത്തിനും ഇന്ദ്രിയഭോഗങ്ങൾക്കും ഉള്ള അനിയന്ത്രിതമായ പരക്കംപാച്ചിൽ സർഗ്ഗാത്മകതയെ നശിപ്പിക്കുന്നു. അങ്ങനെയാണിന്നു് കോടിക്കണക്കിനു് ജനങ്ങൾ സ്വയം നശിച്ചുകൊണ്ടിരിക്കുന്നതു്. ഇതു് വിദ്യാഭ്യാസത്തിൻെറ ഒരു അഭേദ്യവശമായി കരുതപ്പെട്ടാലിരുന്നാൽ ജനങ്ങൾക്കു് ആത്മാവിൻെറ സൗന്ദര്യവും ആന്തരവ്യക്തിത്വത്തിൻെറ സൗന്ദര്യവും സ്വഭാവസൗന്ദര്യവും വളർത്തിയെടുക്കാൻ സാദ്ധ്യമല്ലാതാവും. അതിനാൽ വിദ്യാഭ്യാസം വെറും സാക്ഷരത്വമോ വിഷയങ്ങളുടെ പഠനമോ പരീക്ഷ പാസാവലോ ബിരുദസമ്പാദനമോ അല്ല.

## 4 ആധുനികവും ആധുനികത്വവും

ഒരു ഉച്ഛൃംഖലസമൂഹം വിലകുറഞ്ഞ ആധുനികത്വത്തിൻെറ ചിഹ്നമാണു്. ആ വിലകുറഞ്ഞ ആധുനികത്വവും യഥാർത്ഥമായ ആധുനികവും തമ്മിൽ വലിയ അന്തരമുണ്ടു്. ആധുനികമെന്നു് പറഞ്ഞാൽ ശാസ്ത്രീയവും മനുഷ്യത്വപരവും ആവുകയെന്നാണു്. ആധുനികകാലഘട്ടം ആധുനികശാസ്ത്രത്തിൻെറ സൃഷ്ടിയാണു്. ആധുനികശാസ്ത്രമാകട്ടെ ഒരു ആധുനികമനുഷ്യത്വത്തിലേയ്ക്കു് നയിക്കുകയും ചെയ്യുന്നു. ശാസ്ത്രമെന്നാൽ ആത്മാർത്ഥമായ സത്യാന്വേഷണവും അങ്ങനെ നേടിയ വിജ്ഞാനവും ശക്തിയും മനുഷ്യൻെറ കഷ്ടപ്പാടുകളെ ലഘൂകരിക്കുവാൻ പ്രയോഗിക്കലുമെന്നാണർത്ഥം. പ്രകാശരൂപത്തിലുള്ള ശാസ്ത്രമാണിതു്. എന്നാൽ ഫലരൂപത്തിലുള്ള ശാസ്ത്രം, ശാസ്ത്രത്തിൻെറ സാങ്കേതികവും വ്യാവസായികവുമായ ഫലം, എന്ന ഒരു വശംകൂടിയുണ്ടു്. ശാസ്ത്രത്തിൻെറ ഫലങ്ങൾക്ക പിന്നാലെ മാത്രം ഓടുകയും അതിൻെറ വേരുകൾ അവഗണിക്കുകയും അതിൻെറ വ്യാവസായികോല്പാദനങ്ങളിൽനിന്നു് ലഭിക്കുന്ന ഇന്ദ്രിയസന്തർപ്പണംമാത്രം കൂടുതൽകൂടുതൽ അഭിലഷിക്കുകയും ശാസ്ത്രത്തെത്തന്നെ കൂടുതൽ ഉപരിപ്ലവമായ സുഖസൗകര്യങ്ങളാണെന്നു് തെററിദ്ധരിക്കുകയും ചെയ്യുമ്പോൾ ആധുനികം ആധുനികരീതിയായി മാറുന്നു. ഇതാണു് ഒരു സംസ്കാരത്തെ ഉച്ഛൃംഖലതയിലേയ്ക്കും ജീർണ്ണതയിലേയ്ക്കും

മരണത്തിലേയ്ക്കും നയിക്കുന്നതു്. നിരവധി മഹാത്മാക്കളായ ശാസ്ത്രജ്ഞന്മാർ ആധുനികശാസ്ത്രത്തെ ഇങ്ങനെ വിലയിടിച്ചുകളയുന്നതിന്നെതിരെ പ്രതിഷേധമുയർത്തിയിട്ടുണ്ടു്. അതിനാൽ ശാസ്ത്രം ഈ ഉച്ഛൃംഖലതയ്ക്കു് അനുമതിനല്കിയിട്ടുണ്ടെന്നു് ധരിക്കരുതു്. ശാസ്ത്രത്തിന്റെ ഫലങ്ങൾ നമ്മുടെ മൃഗശാലയിലെ മൃഗങ്ങൾക്കുകൂടി ആസ്വദിക്കാൻ കഴിയും; എന്നാൽ ശാസ്ത്രത്തിന്റെ വേരുകൾ മനസ്സിലാക്കണമെങ്കിൽ സത്യത്തോടുള്ള പ്രേമം, നിസ്സംഗത, കണിശത, അന്വേഷണത്തിന്നുള്ള ആവേശം എന്നിവയ്ക്കുവേണ്ടിയുള്ള സുശിക്ഷിതമായൊരു മനസ്സു് ആവശ്യമാണു്. നിങ്ങളൊരു ശാസ്ത്രജ്ഞനാണെങ്കിൽ, ശാസ്ത്രത്തോടുള്ള ആവേശവും പ്രവണതയും നിങ്ങൾക്കുണ്ടെങ്കിൽ യഥാർത്ഥത്തിൽ അതു് ആധുനികമാണു്; അതു് യഥാർത്ഥത്തിൽ അദ്ഭുതകരവുമാണു്. കാരണം, ആ ആവേശവും പ്രവണതയും എല്ലാ ഭൗതികശാസ്ത്രത്തിന്റെയും അന്വേഷണത്തിന്നപ്പുറമുള്ള, ബാഹ്യപ്രകൃതികളുടെ അതിർത്തികൾക്കപ്പുറമുള്ള എല്ലാ ഭൗതികശാസ്ത്രങ്ങളുടെയും അന്വേഷണരംഗമായ മനുഷ്യന്റെ അസാധാരണവും രഹസ്യാത്മകവും ആകർഷകവുമായ ആന്തരപ്രകൃതിയുടെ ലോകത്തിലേയ്ക്കു് നിങ്ങളെ എത്തിക്കും. ഭൗതികേതരമായ ആ രംഗത്തെ ഭാരതത്തിലെ പൗരാണികദർശനമായ വേദാന്തം അദ്ധ്യാത്മവിദ്യ, അഗാധതയിലുള്ള മനുഷ്യന്റെ ശാസ്ത്രം, അനന്തവും വിശുദ്ധവും സ്വാതന്ത്ര്യവുമായ ആത്മാവെന്നനിലയിലുള്ള മനുഷ്യശാസ്ത്രം എന്നും പരേതനായ സർ ജൂലിയൻ ഹക്സ്‌ലിയുടെ ഭാഷയിൽ പറഞ്ഞാൽ മനുഷ്യസാദ്ധ്യതകളുടെ സമ്പൂർണ്ണശാസ്ത്രം എന്നും വിളിക്കുന്നതു്. 'എന്നെക്കുറിച്ചുള്ള യഥാർത്ഥസത്യമെന്തു് ?' എന്നു ചോദിക്കുക, അദ്ധ്യാത്മവിദ്യയുടെ സഹായത്തോടെ നിങ്ങളുടെ ആന്തരസത്തയെക്കുറിച്ചുള്ള വസ്തുതകളെ കണ്ടുപിടിക്കുക, നിങ്ങളുടെ ജീവിതത്തെയും നിങ്ങളുടെ സമൂഹത്തിന്റെ ജീവിതത്തെയുംകുറിച്ചുള്ള പ്രകാശമാനമായ സത്യങ്ങൾ നിങ്ങൾ കണ്ടെത്തും. ശാസ്ത്രത്തെ റേഡിയോ, ടി. വി., കാർ, ശീതീകരണികൾ എന്നീ സുഖസൗകര്യങ്ങൾ പ്രദാനം ചെയ്യുന്ന സാങ്കേതികവിദ്യയും വ്യവസായവും മാത്രമായി മനസ്സിലാക്കിയിട്ടുള്ളവരാൽ നിങ്ങൾ വഴിതെററിപ്പോകാതിരിക്കണം. ഇവയൊക്കെ ശാസ്ത്രത്തിന്റെ നിസ്സാരഫലങ്ങളാണു്. സത്യാന്വേഷണവും വിശദമായ ചിന്തയുമാണു് ശാസ്ത്രത്തിന്റെ ഉത്തമമായ ഭാഗം.

## 5 ഭൗതികശാസ്ത്രവും ആത്മീയശാസ്ത്രവും സംയോജിപ്പിക്കുന്ന വിദ്യാഭ്യാസം

യു. എസ്. എ. യിൽ ഞാൻ ശാസ്ത്രത്തിന്റെ ഈ ഫലങ്ങളാലാകർഷിക്കപ്പെട്ടു് അതിന്റെ പിന്നാലെ ഓടുന്നവരും അതാണു് ശാസ്ത്രീയമെന്നു് കരുതുന്നവരുമായ ഒട്ടേറെ യുവജനങ്ങളെ കാണുക

യുണ്ടായി. അതേയവസരത്തിൽ ശാസ്ത്രത്തിന്റെ സംഭാവനകളായ ഈ സുഖസൗകര്യങ്ങളെ ശാസ്ത്രത്തിന്റെ വിലയിടിച്ചുകളയുന്നതായി കണ്ടു് അവയിൽ മടുപ്പു് തോന്നുകയും മനുഷ്യൻ വെറും പദാർത്ഥത്തിന്റെ ഒരു കട്ടയല്ല 'അമൃതസ്യ പുത്ര'നാണെന്നുദ്ഘോഷിക്കുന്ന അഗാധമനുഷ്യനെ സംബന്ധിച്ചുള്ള സമുന്നതമായ ശാസ്ത്രത്തിന്നുവേണ്ടി ഉന്മുഖരാകുന്ന മററനേകം യുവജനങ്ങളെയും കണ്ടു. ഈ അന്വേഷണം യുവാക്കളെ മാത്രമല്ല, മററനേകം പാശ്ചാത്യശാസ്ത്രജ്ഞന്മാരെയും ഭാരതത്തിന്റെ അനശ്വരദർശനമായ വേദാന്തത്തിലെത്തിക്കുകയുണ്ടായി. പൗരസ്ത്യചിന്തകൾ വിശിഷ്യ ഭാരതീയദർശനവും ആത്മീയതയും നിരവധി പാശ്ചാത്യശാസ്ത്രജ്ഞന്മാരെ ഹഠാദാകർഷിച്ചിട്ടുണ്ടു്. ഹിന്ദുക്കളുടെയും ബുദ്ധമതക്കാരുടെയും താവോയിസ്ററുകളുടെയും പ്രപഞ്ചശാസ്ത്രം അത്തരത്തിലുള്ള നിരവധി ശാസ്ത്രജ്ഞന്മാരെ ആകർഷിച്ചുകൊണ്ടിരിക്കുകയാണു്. കാരണം, ആ പ്രപഞ്ചശാസ്ത്രം പ്രപഞ്ചത്തിലെ ആത്മീയവും ഭൗതികവുമായ എല്ലാററിനെയും ഉൾക്കൊള്ളുന്നുവെന്നതുതന്നെ. അവ രണ്ടും വെള്ളം കടക്കാത്ത രണ്ടു് അറകളായിട്ടോ, ഒന്നിനൊന്നു് വിരുദ്ധമായിട്ടോ കണക്കാക്കപ്പെട്ടിട്ടില്ല. അതു് വേദാന്തം ബ്രഹ്മം എന്ന പദംകൊണ്ടും ബുദ്ധമതം ധർമ്മകായം എന്ന പദംകൊണ്ടും ചൈനയിലെ താവോയിസം താവോ എന്ന പദംകൊണ്ടും സൂചിപ്പിക്കുന്ന അനന്തസത്യമാണു്. ഈ ഏകമായ യാഥാർത്ഥ്യം ബാഹ്യലോകവും ശരീരവും മനസ്സും മനുഷ്യന്റെ ആത്മാവുമൊക്കെയായിത്തീർന്നിരിക്കുന്നു.

അതിനാൽ ശാസ്ത്രത്തെ മനസ്സിലാക്കാനുള്ള വഴി ഭൗതികശാസ്ത്രം മാത്രമല്ല. ശാസ്ത്രീയഗവേഷണം വിദ്യാർത്ഥിയെ ഭൗതികേതര നിലയിലുള്ള അനുഭവത്തിലേയ്ക്കുമെത്തിക്കണം. എല്ലാ സാമൂഹ്യ(സാന്മാർഗ്ഗി)കവും ധാർമ്മികവുമായ മൂല്യങ്ങളുടെയും സ്വഭാവനിഷ്ഠയുടെയും ആന്തരശാന്തിയുടെയും ജീവിതപൂർത്തീകരണത്തിന്റെയും സ്രോതസ്സായ ആത്മീയതയുടെ ശാസ്ത്രമാണിതു്. നമ്മുടെ വിദ്യാഭ്യാസസ്ഥാപനങ്ങളിലെ വിദ്യാഭ്യാസത്തിൽ ഭൗതികശാസ്ത്രങ്ങളും ആത്മീയശാസ്ത്രവും, വിദ്യാഭ്യാസവും സ്വഭാവനിഷ്ഠയും, വിജ്ഞാനവും വിവേകവും സംയോജിപ്പിച്ചിട്ടുള്ള ഒരു വിദ്യാഭ്യാസമാതൃക രൂപപ്പെടുത്തേണ്ടതുണ്ടു്. ഇതാണു് വേദാന്തത്തിന്റെ ഏകീകരണദർശനവും സന്ദേശവും.

## 6 മനുഷ്യന്റെ സഹജമായ ദിവ്യത്വത്തിൽ വൈദാന്തിക സന്ദേശത്തിന്റെ സ്വാധീനം

പൗരാണികകാലത്തു് ബുദ്ധമതം അതിന്റെ സന്ദേശം ഇന്ത്യയിൽനിന്നു് ചൈന, ജപ്പാൻ, കൊറിയ, മംഗോളിയ, തിബററു്, മററു് തെക്കുകിഴക്കൻ ഏഷ്യൻ രാജ്യങ്ങൾ എന്നിവിടങ്ങളിൽ പ്രച

രിപ്പിച്ചതുപോലെ ഈ ആധുനികയുഗത്തിൽ സ്വാമി വിവേകാനന്ദൻ അമേരിക്ക, ഇംഗ്ലണ്ട്, മററു പാശ്ചാത്യനാടുകൾ എന്നിവിടങ്ങളിൽ വേദാന്തത്തിൻെറ സന്ദേശമെത്തിച്ചു. വിവേകാനന്ദൻ പ്രചരിപ്പിച്ച വേദാന്തം കമ്മ്യൂണിസ്ററ് നഗരങ്ങളായ മോസ്കോ പോലുള്ള സ്ഥലങ്ങളിൽക്കൂടി പ്രൊഫസർമാരുടെയും ഗവേഷണവിദ്യാർത്ഥികളുടെയും സർവ്വകലാശാലാവിദ്യാർത്ഥികളുടെയും പ്രശംസയ്ക്കു പാത്രമാകത്തക്കവിധത്തിൽ അത്രയും സയുക്തികവും സാർവ്വജനീനവും പ്രായോഗികവും ആയിരുന്നുവെന്ന് കഴിഞ്ഞ 1977 ഒക്ടോബറിൽ ഞാൻ മോസ്കോവിൽ മേൽപ്പറഞ്ഞവരടങ്ങുന്ന സദസ്സിൽ പ്രസംഗിക്കാൻ ചെന്നപ്പോൾ മനസ്സിലാക്കാൻ കഴിഞ്ഞു. 'സ്വാമി വിവേകാനന്ദൻെറ മാനവദർശനം, എന്ന വിഷയത്തെക്കുറിച്ച് സംസാരിക്കണമെന്ന് അവരെന്നോടാവശ്യപ്പെട്ടു. അവർക്കെല്ലാവർക്കും സരളമായ ഇംഗ്ലീഷ് ഭാഷ മനസ്സിലാക്കാൻ കഴിഞ്ഞിരുന്നു. അതിനാൽ റഷ്യൻ പരിഭാഷ കൂടാതെ തന്നെ ഞാൻ ഏററവും സരളമായ ഇംഗ്ലീഷിൽ സാവധാനത്തിൽ സംസാരിക്കാൻ തുടങ്ങി. മനുഷ്യനെ ദിവ്യതയുടെ ഒരു തീപ്പൊരിയായിട്ടാണ് സ്വാമി വിവേകാനന്ദൻ ദർശിച്ചതെന്ന് ഞാൻ പറഞ്ഞപ്പോൾ എന്തൊരു ഹൃദ്യമായ പ്രതികരണമായിരുന്നു അവരിൽനിന്നുണ്ടായിരുന്നത് ! നിങ്ങൾ ഈ നിസ്സാരമായ ജൈവഘടനയല്ല, അനന്തവും ദിവ്യവുമായ എന്തോ ഒന്ന് നിങ്ങളിലൊളിഞ്ഞുകിടപ്പുണ്ട്. നിങ്ങളുടെ വിദ്യാഭ്യാസകാലത്ത് ജീവിതപ്രക്രിയയിൽ അത് പ്രകാശിപ്പിക്കപ്പെടുകയും അനാവരണം ചെയ്യപ്പെടുകയും വേണ്ടതുണ്ട്.

എന്നാൽ അതെങ്ങനെ പ്രകാശിപ്പിക്കണം ? എങ്ങനെ അനാവരണം ചെയ്യണം ? അതാണ് നമ്മുടെ പ്രശ്നം. അതിന്നൊരു ശാസ്ത്രമുണ്ടെന്നും ഒരു സാങ്കേതികവിദ്യയുണ്ടെന്നും വേദാന്തം നമ്മോട് പറയുന്നു. നാം മററുള്ളവരെ സ്നേഹിക്കുമ്പോഴും മററുള്ളവരെ സേവിക്കുമ്പോഴും നാം ധ്യാനത്തിലിരിക്കുമ്പോഴും സന്മാർഗ്ഗികളും ധാർമ്മികരും ആയിരിക്കുമ്പോഴും നാം നമ്മുടെ ദിവ്യപ്രകൃതിയെ പ്രകാശിപ്പിക്കുകയാണ്. മറിച്ച് നാം അസന്മാർഗ്ഗികളും അധർമ്മികളും മൃഗീയമായ സന്തുഷ്ടിക്ക് പിന്നാലെ ഓടുന്നവരും, സ്വയം ശിക്ഷണവും വിവേകവുമില്ലാതെ കുററകൃത്യങ്ങളിലേർപ്പെടുന്നവരുമാകുമ്പോൾ ചാരം അഗ്നിയെ മൂടുന്നതുപോലെ അജ്ഞാനാന്ധകാരത്തിൽ നമ്മുടെ ദിവ്യപ്രകൃതിയെ മൂടുകയാണ് ചെയ്യുന്നതെന്ന് വിവേകാനന്ദൻ വേദാന്തത്തിൻെറ കർത്തവ്യം എന്ന പ്രഭാഷണത്തിൽ വ്യക്തമാക്കിയിട്ടുണ്ട്. (കംപ്ലീററ് വർക്സ്, വാല്യം III, പേജ് 19):

'എഴുന്നേൽക്കൂ ! ഉണരൂ ! ഈ ദൗർബല്യത്തിൻെറ മോഹവലയത്തിൽ നിന്നുണർന്നെഴുന്നേൽക്കൂ. ആരും യഥാർത്ഥത്തിൽ ദുർബ്ബലരല്ല.

ആത്മാവ് അനന്തവും സർവ്വശക്തവും സർവ്വജ്ഞവുമാണ്. എഴുന്നേററ് നിൽക്കു. ദൈവം നിങ്ങളിലുണ്ടെന്ന് ഉറപ്പിച്ചു പ്രഘോഷിക്കു. അദ്ദേഹത്തെ നിഷേധിക്കരുത്''.

''നിങ്ങൾ നിങ്ങളെത്തന്നെയും ഓരോരുത്തനെയും അവൻെറ യഥാർത്ഥപ്രകൃതി എന്താണെന്ന് പഠിപ്പിക്കു. ഉറങ്ങുന്ന ആത്മാവിനെ തട്ടിയുണർത്തു. അതെങ്ങനെ ഉണരുന്നുവെന്ന് കാണുക. അധികാരം വരും മഹത്ത്വം വന്നുചേരും, നന്മയും വിശുദ്ധിയും വന്നുചേരും, വിശുദ്ധമായതെന്തൊക്കെയുണ്ടോ അവയൊക്കെ വന്നുചേരും, ഈ ഉറങ്ങുന്ന ആത്മാവിനെ സ്വയം ബോധത്തോടുകൂടിയ പ്രവർത്തനത്തിലേക്ക് തട്ടിയുണർത്തിയാൽ.'

ഞാൻ എൻെറ പ്രസംഗവേളയിൽ മോസ്കോസർവ്വകലാശാലയിൽ ഈ കാര്യങ്ങൾ പറഞ്ഞപ്പോൾ ചോദ്യോത്തരസമയത്ത് അവിടത്തെ ഒരു പ്രൊഫസർ എഴുന്നേററുനിന്ന് എന്നോടിപ്രകാരം ചോദിച്ചു ''മനുഷ്യനിൽ അങ്ങനെയുള്ള ഒരു ദിവ്യകേന്ദ്രമുണ്ടോ? അതൊരു അദ്ഭുതകരമായ ആശയം തന്നെ. എനിക്കതിനെക്കുറിച്ച് കൂടുതൽ അറിയണമെന്നുണ്ട്.''

ഞാൻ ഈ പ്രധാനമായ ചോദ്യത്തെ വിശദീകരിക്കാൻ പത്തു നിമിഷമെടുത്തു.

നിങ്ങളുടെ യു. എസ്. എസ്. ആറിലെ മാർക്സിസ്റ്റ് സമൂഹം സമാധാനവും സുസ്വരതയും സ്ഥാപിക്കുന്നതിന്ന് പരിശ്രമിക്കുകയാണല്ലോ. അത്തരമൊരു സമൂഹം സംസ്ഥാപിതമായാൽ പിന്നീട് ഒരു രാഷ്ട്രീയഭരണകൂടത്തിൻെറ ആവശ്യമില്ലാതാകും. അത് കാലാന്തരത്തിൽ കൊഴിഞ്ഞു വീഴും. ഭരണകൂടത്തിൻെറ സമ്മർദ്ദമില്ലാതെ തന്നെ ഓരോരുത്തനും അത്തരമൊരു സമൂഹത്തിൽ ധാർമ്മികമായി പെരുമാറും. എന്നാൽ ഞാൻ തുടർന്നു, അൻപത്വർഷങ്ങൾ കഴിഞ്ഞിട്ടും ഭരണകൂടം കൊഴിഞ്ഞു വീഴുന്നത് നിങ്ങൾ കാണുന്നില്ല. ഭരണകൂടത്തിൻെറ നിയന്ത്രണം നിയമങ്ങളുടെ ആധിക്യം പോലീസിൻെറ നിയന്ത്രണം എന്നിവ കൂടുതൽ കൂടുതൽ വർദ്ധിക്കുകയാണ്. കുററകൃത്യങ്ങളും മദ്യപാനാസക്തിയും ഏറിയേറിവരുന്നു. പല പാശ്ചാത്യസമൂഹങ്ങളിലുമെന്നപോലെ യു. എസ്. എസ്. ആറിലും ഇവയൊക്കെ സംഭവിച്ചുകൊണ്ടിരിക്കയാണ്. യു. എസ്. എസ്. ആർ. ഭരണാധികാരികൾ ഈ പ്രവണതകളിൽ വളരെ അസന്തുഷ്ടരാണെന്ന് ഇതിനിടെ ചില വർത്തമാനപത്രങ്ങളിൽ റിപ്പോർട്ടുണ്ടായിരുന്നു. നിങ്ങൾ ജനങ്ങളെ ബാഹ്യമായ നിയമങ്ങളുടെയും ചട്ടങ്ങളുടെയും

പോലീസിൻെറയും പട്ടാളത്തിൻെറയും സഹായത്തോടെ കൈകാര്യം ചെയ്യാൻ തുനിഞ്ഞാൽ ഇവയൊക്കെ പ്രതീക്ഷിക്കാമെന്നു് മനസ്സിലാക്കേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. ജനങ്ങളിൽ അവരിൽ നിന്നുതന്നെയുള്ള ഒരു ശിക്ഷണബോധം അവരുടെ സഹജമായ ദിവ്യപ്രകൃതിയെ ശിവബോധത്തെ ഉണർത്തിയിട്ടു് ഉണ്ടാക്കേണ്ടതുണ്ടു്. ഇപ്രകാരം ആത്മീയമായി അവരെ വളർത്തിയാൽ സാന്മാർഗ്ഗികവും ധാർമ്മികവുമായ അവരുടെ പ്രവർത്തനങ്ങളും പെരുമാററവും സ്വഭാവരീതികളും ആ ആത്മീയവളർച്ചയുടെ ഉപോൽപന്നമെന്നനിലയിൽ സ്വാഭാവികവും നൈസർഗ്ഗികവുമായിത്തീരും. ബാഹ്യമായ നിയന്ത്രണവും ചട്ടങ്ങളും ഈ ആന്തരശിക്ഷണത്തിന്നും ആത്മീയവളർച്ചക്കും ആദിമദശയിൽ ഒരു സഹായമാകുമെന്നുമാത്രം. മനുഷ്യൻെറ നീചപ്രേരണകളെ നിയന്ത്രിക്കുവാൻ ആത്മീയതയുടെ ഒരു പുതിയ ഊർജ്ജം തന്നെ അവനിൽ ഉൽപാദിപ്പിക്കേണ്ടതുണ്ടു്.

വേദാന്തത്തിൻെറ കേന്ദ്രഭൂതമായ ഈ സത്യത്തെക്കുറിച്ചു് ഞാൻ വിശദീകരിച്ചപ്പോഠം ശ്രോതാക്കളിൽനിന്നുണ്ടായ ആശ്ചര്യകരമായ പ്രതികരണത്തിൽ ഞാൻ ആകൃഷ്ടനായിപ്പോയി.

## 7 ഉപസംഹാരം

ഞാൻ ഈ സംഭവം ഇവിടെ വർണ്ണിച്ചതു് എല്ലായിടത്തും നിരവധി പേർ അക്രമം മദ്യാസക്തി ലൈംഗികാസക്തി പിരിമുറുക്കം അസന്തുഷ്ടി എന്നിവയുളവാക്കുന്ന ഇന്നത്തെ വിലകെട്ടതും നീചവും ശൂന്യവുമായ ജീവിതത്തിൽ മനം മടുത്തിട്ടുള്ളവരാണെന്നു് കാണിക്കാൻവേണ്ടിയാണു്. ഇപ്പോഴോ താമസിച്ചിട്ടോ എന്നെങ്കിലുമൊരു മാററമുണ്ടാകണം. എത്ര വേഗമാകുന്നോ അത്രയും നല്ലതു്. നമ്മളാദ്യമായി നമ്മുടെ വിശുദ്ധരായ കുട്ടികളിൽ ഈ മാററം ആരംഭിക്കുക. നമ്മുടെ കുട്ടികഠം ഈ പ്രശ്നങ്ങളെക്കുറിച്ചും അവയുടെ പരിഹാരത്തെക്കുറിച്ചും ചിന്തിക്കട്ടെ. അവരെ ഈ സമകാലികസാമൂഹ്യരോഗത്തെക്കുറിച്ചും അതിൻെറ നിവാരണമാർഗ്ഗത്തെക്കുറിച്ചും മനുഷ്യരാശിയുടെ സമ്പന്നവും ഉജ്ജ്വലവുമായ ആത്മീയദർശനപാരമ്പര്യത്തിൽക്കൂടി ചിച്ചുചെയ്യാൻ അദ്ധ്യാപകരും രക്ഷിതാക്കളും സഹായിക്കേണ്ടതുണ്ടു്. ശകലിതമായ ഭവനങ്ങളുടെയും രോഗബാധിതങ്ങളായ സമൂഹങ്ങളുടെയും സ്ഥാനത്തു് ഊഷ്മളമായ സ്നേഹവും ബഹുമാനവും നിറഞ്ഞുതുളുമ്പുന്നതും സർഗ്ഗാത്മകവും ആരോഗ്യകരവുമായ സന്തുഷ്ടി വിളയാടുന്നതുമായ ഒരു ഗൃഹാന്തരീക്ഷത്തിൻെറ സംസൃഷ്ടിക്കു് ഉന്മുഖമാകട്ടെ അവരുടെ വിദ്യാഭ്യാസം. നമ്മുടെ വിദ്യാഭ്യാസത്തിൻെറ ഈ ഔന്മുഖ്യം അത്യാവശ്യവും അടിയന്തിരവുമാണു്. ഫിജിയിലെ

പോലെയും ഇന്ത്യയിലെപ്പോലെയുമുള്ള നമ്മുടെ വികസ്വരസമൂഹങ്ങൾക്ക് നമ്മുടെ ജനതയുടെ ശരീരവും ആത്മാവും നശിപ്പിക്കുന്ന ഉച്ഛൃംഖലതത്ത്വശാസ്ത്രത്തിന്റെ ആഡംബരം വെച്ചുപുലർത്താൻ സാദ്ധ്യമല്ല. നിങ്ങളെല്ലാവരും ഊർജ്ജവും പ്രത്യാശയും നിറഞ്ഞ ചൈതന്യം തുളുമ്പുന്ന കുട്ടികളാണ്. പ്രത്യാശയെന്നാൽ ഭാവിയുടെ സന്തുഷ്ടമായ മാടിവിളിക്കലെന്നാണർത്ഥം. ആ ഭാവി അതിന്റെ പ്രചോദനത്തിൻകീഴിൽ വർത്തമാനകാലത്തെ രൂപപ്പെടുത്താൻ നിങ്ങളെ മാടിവിളിക്കുകയും സഹായിക്കുകയും ചെയ്യട്ടെ. നിങ്ങൾക്കെല്ലാവർക്കും എന്റെ സ്നേഹവും ആശംസകളും.

# 23

## സമുദ്രമഥനം കഥയുടെ ആന്തരതത്വം*

### 1 ആമുഖം

ഹൈന്ദവപാരമ്പര്യത്തിലെ സമുദ്രമഥനം എന്ന പൗരാണിക കഥയ്ക്കു് ഈ ആധുനിക യുഗത്തിൽ പ്രത്യേകിച്ചും മനുഷ്യരാശിക്കു് മുഴുവനും സാധകമാകുന്ന അഗാധമായ ഒരു ആന്തരാർത്ഥമുണ്ടു്. കഴിഞ്ഞ 400 വർഷങ്ങളായി ഈ പുരാണകഥയിൽ പരാമർശിച്ച സമുദ്രമഥനം ശാസ്ത്രീയമായ കണ്ടു പിടുത്തങ്ങൾവഴിയും സാങ്കേതിക കണ്ടുപിടുത്തങ്ങൾ വ്യാവസായിക വളർച്ചകൾ, സാമൂഹ്യസാമ്പത്തിക പരിപാടികൾ എന്നിവയിൽക്കൂടിയും നടത്തിക്കൊണ്ടിരിക്കുകയാണു്. മനുഷ്യൻ സന്തുഷ്ടിയുടേയും, ആനന്ദത്തിൻേറയും, പൂർത്തീകരിക്കപ്പെട്ട ജീവിതത്തിൻേറയും അമൃതം ലഭിക്കുന്നതിന്നു് അവൻെറ ജീവിതത്തിൻെറയും, അനുഭവത്തിൻെറയും സമുദ്രത്തെയും പ്രകൃതിയെ മുഴുവൻ തന്നെയും കടഞ്ഞുകൊണ്ടിരിക്കയാണു്. ഈ മഥനം ആധുനികകാലഘട്ടത്തിൽ തീവ്രമായിത്തീർന്നിരിക്കുകയാണു്.

### 2 പൗരാണികകഥയും ആധുനിക യാഥാർത്ഥ്യവും

ദേവന്മാരും, അസുരന്മാരുംകൂടി സമുദ്രം(പാലാഴി) ശക്തിയായി കടഞ്ഞപ്പോൾ നല്ലതും, ഉപയോഗപ്രദവും, ആകർഷകവുമായ പല വസ്തുക്കളും കിട്ടിയപ്പോൾ വിഷവും അമൃതും കിട്ടിയെന്നു് പുരാണ കഥ പറയുന്നു. ആധുനികമഥനം കൊണ്ടും അതുപോലെ ഉപകാര പ്രദവും ദ്രോഹകരവുമായ വസ്തുക്കൾ സമൃദ്ധിയായി ലഭിച്ചിട്ടുണ്ടു്. ഗുണകരമായ വസ്തുക്കൾ പൊന്തിവരുമ്പോൾ ജനങ്ങൾ അതിന്നു് നേരെ ഓടി അതു് കരസ്ഥമാക്കാനും ആസ്വദിക്കാനും ശ്രമിക്കുന്നു. ദ്രോഹകരമായ വസ്തുക്കൾ ഉയർന്നു വരുമ്പോൾ അവർ അവയിൽ നിന്നു് ഭയചകിതരായി ഓടി മറയുന്നു. പുരാണകഥയിലെ ദേവന്മാരും, അസുരന്മാരും അതേ വിധത്തിൽ തന്നെയാണു് പെരുമാറി

---

* 1978-ൽ ഹൈദരബാദിലെ ഒരു സ്വീകരണമുറിയിൽവെച്ചുണ്ടായ പ്രസംഗത്തിൻെറ രത്നച്ചുരുക്കം. 1978-ജൂണിൽ ന്യൂഡെൽഹിയിലെ മന്ഥൻ എന്ന പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയതു്.

യത്രേ. ഗുണപ്രദവും ആകർഷകവുമായ വസ്തുക്കളുടെയിടയിൽ പുരാണ കഥയനുസരിച്ച് സമ്പത്തിൻെറയും, ക്ഷേമത്തിൻെറയും അധിദേവതയായ ലക്ഷ്മിയും ആരോഗ്യത്തിൻെറയും, ദീർഘായുസ്സിൻെറയും ദേവനായ ധന്വന്തരിയും ഉയൎന്നു വന്നു. മഥനത്തിൽ പങ്കെടുത്തവൎക്ക് അമരത്വം നല്കാൻ സമൎത്ഥമായ അമൃതപാത്രവും കൊണ്ടാണ് ധന്വന്തരി പാലാഴിൽ നിന്നുയൎന്ന് വന്നത്. അതാകട്ടെ അമൃതം ഞങ്ങൾക്ക് ലഭിക്കേണമെന്നും മററുള്ളവൎക്ക് ലഭിക്കരുതെന്നുമുള്ള മനോഭാവത്തോടെ രണ്ടു വിഭാഗങ്ങളും മത്സരിക്കുന്നതിന്നും ശണ്ഠകൂടുന്നതിന്നും, തിക്തമായ യുദ്ധം തന്നെ നടത്തുന്നതിന്നും ഇടയാക്കിത്തീൎത്തു സമുദ്രത്തിൽനിന്നുയൎന്നുവന്ന ഭയങ്കരമായ വിഷം ഹാലാഹലമെന്നും അഥവാ കാളകൂടമെന്നും അറിയപ്പെടുന്നു. അതു് ഉയൎന്നുവന്നപ്പോൾ എല്ലാവരും പരിഭ്രമിച്ച് നാലു ഭാഗത്തേയ്ക്കും ഓടി.

ഈ പുരാണകഥയിൽ ചിത്രീകരിക്കപ്പെട്ടിട്ടുള്ള ഈ സംഭവം ആധുനികലോകത്തിൽ ആധുനികമനുഷ്യൻ യഥാൎത്ഥജീവിതത്തിൽ സൃഷ്ടിച്ച് വെച്ചിട്ടുള്ള സ്ഥിതിഗതികൾക്ക് തുല്യമാണ്. ആധുനിക ശാസ്ത്രം, സാങ്കേതികവിദ്യ, വ്യവസായം, വൈദ്യശാസ്ത്രം, ധനതത്വശാസ്ത്രം, രാജ്യതന്ത്രം, കലകൾ എന്നിവ കടഞ്ഞെടുത്തതു് മനുഷ്യൻെറ ജീവിതസന്തുഷ്ടി വൎദ്ധിപ്പിക്കുന്നതിനുള്ള ഉപകാരപ്രദമായ ഉല്പന്നങ്ങൾ എന്ന നിലക്കായിരുന്നു. എന്നാൽ സമുദ്രമഥനംകൊണ്ടു വിഷങ്ങളും ലഭിച്ചു, അതായതു് മയക്കുമരുന്നുകൾ, ലൈംഗികകൃത്യങ്ങൾ, കുററകൃത്യങ്ങൾ, ഞരമ്പു രോഗങ്ങൾ, മാനസികമായ പിരിമുറുക്കങ്ങൾ, സൎവ്വോപരി എല്ലാ സംസ്കാരത്തിൻെറയും അന്തകനായ ഭാവിയിൽ വരാൻ സാദ്ധ്യതയുള്ള ആണവയുദ്ധവും, ഹൈഡ്രജൻ ബോംബും.

പുരാണകഥയിൽ വരച്ചു കാണിച്ചിട്ടുള്ള ഹാലാഹലവിഷം ഉയൎന്നുവന്നതു് കണ്ടപ്പോഴുണ്ടായ ഭയാശങ്കകൾ ഇന്നത്തെ യഥാൎത്ഥ ജീവിതത്തിലും ചിത്രീകരിക്കപ്പെടുന്നുണ്ടു്. പുരാണത്തിൽ അതിന്നു ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുള്ള പരിഹാരം സമകാലിക മനുഷ്യരുടെ മാറാവ്യാധികളെ സംബന്ധിച്ചും വലിയ പ്രാധാന്യവും പ്രസക്തിയുമുള്ളതാണ്. ഇവയൊക്കെ ചൂണ്ടിക്കാണിക്കുന്നതു് പഴയ പുരാണകഥയും ആധുനിക യാഥാൎത്ഥ്യവും സമ്മേളിക്കുന്ന സംഗമസ്ഥാനമാണ്.

## 3 മഹായോഗിയായ ശിവനെ ശരണം പ്രാപിക്കുക

പുരാണകഥ പ്രകാരം ഈ വിഷത്തെ നേരിടാൻ കഴിയാതെ ബ്രഹ്മാവിനാൽ അനുഗതനായി ദേവന്മാരും അസുരന്മാരും സഹായാൎത്ഥം ശിവനെ സമീപിച്ചു. ശിവനാകട്ടെ എല്ലാവരിലുമുള്ള ഏകവും അനന്തവും, ദിവ്യവുമായ ബോധാവസ്ഥയിൽ എപ്പോഴും

മുഴകിയിരിക്കുന്നവനുമാണ്.. മാത്രമല്ല എല്ലാ ജീവജാലങ്ങളോടും കാരുണ്യമുള്ളവനുമാണ്. ഈ രണ്ടു ഗുണങ്ങളും ശിവനെ യോഗത്തിന്റെയും, യോഗിമാരുടെയും ദേവനാക്കിത്തീർത്തിരിക്കുന്നു. ശിവന്റെ ഈ ഗുണഗണങ്ങൾ പില്ക്കാലത്തുണ്ടായ ഇന്ത്യാചരിത്രത്തിലെ യഥാർത്ഥജീവിതത്തിൽ പ്രബുദ്ധനും കാരുണ്യശാലിയുമായ ബുദ്ധാവതാരമായി പ്രത്യക്ഷപ്പെട്ടിരിക്കുന്നു. പിന്നീടുണ്ടായ ഭാരതത്തിന്റെയും, തെക്കുകിഴക്കൻ ഏഷ്യയുടെയും, ചരിത്രത്തിലും, സംസ്കാരത്തിലും ശിവനും, ബുദ്ധനും തമ്മിലും, ശൈവസിദ്ധാന്തവും, ബൗദ്ധസിദ്ധാന്തവും തമ്മിലും സ്വാഭാവികമായി വിളക്കി ചേർക്കപ്പെട്ടിരിക്കുന്നു.

## 4 ശിവൻ വിഷം പാനം ചെയ്യുകയും ലോകത്തെ രക്ഷിക്കുകയും ചെയ്യുന്നു

പുരാണകഥയനുസരിച്ച് ശിവന്റെ നിത്യവാസസ്ഥാനം ഹിമാലയത്തിലെ ഉന്നതശിഖരമായ കൈലാസത്തിലാണ്. അവിടെ അദ്ദേഹം ഉമ അഥവാ സതി എന്നു പേരുള്ള ദിവ്യമാതാവായ തന്റെ പത്നിയുമൊരുമിച്ച് അനന്തമായ ആത്മനിർവൃതിയിൽ മുഴകിയിരിക്കുന്നു. എല്ലാവരും കൈലാസത്തിൽ ചെന്ന് അവരുടെ കഷ്ടപ്പാടുകളും, പ്രശ്നങ്ങളും, ശിവന്റെ മുമ്പാകെ വെയ്ക്കുന്നു. ശിവനാകട്ടെ അവരുടെ സങ്കടങ്ങളിൽ അഗാധമായി മനസ്സലിഞ്ഞ് ഭാര്യയോട് ഇപ്രകാരം പറയുന്നതായി ശ്രീമദ്ഭാഗവതത്തിൽ (XIII. 7. 36 – 38) ശുകമഹർഷി പറഞ്ഞിരിക്കുന്നു.

തദ് വീക്ഷ്യ വ്യസനം താസാം കൃപയാ ഭൃശപീഡിതഃ
സർവ്വഭൂതസുഹൃദ് ദേവഃ ഇദമാഹ സതീം പ്രിയാം.

(ജനങ്ങളുടെ ഈ കഷ്ടപ്പാടുകൾ കണ്ടിട്ട് എല്ലാ ജീവജാലങ്ങളുടെ സുഹൃത്തും എല്ലാ ജനങ്ങളുടെയും ദുഃഖം സ്വന്തം ആത്മാവിൽ അനുഭവിക്കുന്ന ആളുമായ ശിവന്റെ ഹൃദയത്തിൽ കാരുണ്യം ഉറന്നു. അനന്തരം തന്റെ പ്രിയപത്നിയായ സതിയോട് അദ്ദേഹം ഇപ്രകാരം പറഞ്ഞു.)

അഹോ ബത ഭവാന്യേതത് പ്രജാനാം പശ്യ വൈശസം
ക്ഷീരോദമഥനോദ്ഭൂതാത് കാളകൂടാത് ഉപസ്ഥിതം

(അഹോ ഭവാനി, സമുദ്രമഥനംചെയ്തപ്പോൾ ഉയർന്നുവന്ന ഹാലാഹല വിഷത്തിൽനിന്നും ജനങ്ങൾക്കുണ്ടായ വലിയ കഷ്ടപ്പാടുകൾ നീ കണ്ടാലും.)

''ആശാം പ്രാണ പരിപ്സൂനാം വിധേയം അഭയം ഹി മേ
ഏതാവാൻ ഹി പ്രഭോരർത്ഥോ യദ് ദീനപരിപാലനം''

(ഈ കഷ്ടപ്പെടുന്ന ജനങ്ങൾക്ക് അവരുടെ ജീവിതം എങ്ങനെയെങ്കിലും രക്ഷപ്പെട്ടുകിട്ടേണ്ടതുണ്ട്. എന്റെ കർത്തവ്യമാകട്ടെ എനിയ്ക്ക് അഭയവും രക്ഷയും നല്കുകയെന്നതാണ്. ദുഃഖാക്രാന്തരായ ജനങ്ങളെ രക്ഷിക്കുകയെന്നതാണ് ശക്തിയും അധികാരവുമുള്ളവരുടെ ജീവിതസാഫല്യവും.)

അനന്തരം ശിവൻ തീരുമാനമെടുത്തു. (ശ്ലോകം 40, ഉത്തരാർദ്ധം)
''തസ്മാദിദം ഗരം ഭുഞ്ജേ പ്രജാനാം സ്വസ്തിരസ്തു മേ''

(അതിനാൽ എന്റെ ജനങ്ങൾക്ക് നന്മയുണ്ടാവാൻ ഞാൻ വിഷം കുടിയ്ക്കുന്നു.)

ശിവനാകട്ടെ പതറാതെ ആ വിഷം കഴിച്ചു. ശുകമുനി അതിനെ വ്യാഖ്യാനിക്കുന്നു (അതേ പുസ്തകം, ശ്ലോകം 43, 44):

''തസ്യാപി ദർശയാമാസ സ്വവീര്യം ജല-കല്മഷഃ
യച്ചകാരഗളേ നീലം തച്ച സാധോർ വിഭൂഷണം''

(ജലത്തിന്റെ ചീത്തസന്തതിയായ ആ വിഷം ശിവങ്കലും തന്റെ ശക്തികാണിച്ചു. അതു് അദ്ദേഹത്തിന്റെ ഗളത്തിൽ നീലനിറത്തിലുള്ള അടയാളമുണ്ടാക്കി. എന്നാൽ ശിവനെപ്പോലുള്ളൊരു വിശിഷ്ടവ്യക്തിയ്ക്ക് അതൊരു വിഭൂഷണമായിത്തന്നെ തീർന്നു.)

''തപ്യന്തേ ലോകതാപേന പ്രായശഃ സാധവോ ജനാഃ
പരമാരാധനം തദ്ഹി പുരുഷസ്യാഖിലാത്മനഃ''

(നല്ലവരുടെ ഹൃദയങ്ങൾ ജനങ്ങളുടെ സങ്കടം കാണുമ്പോൾ ഉരുകിപ്പോകുന്നു. അതു് മാത്രമാണ് എല്ലാവരുടെയും ആത്മാവായ പരമദിവ്യപുരുഷന്റെ ആരാധന.)

കാരുണ്യം, സമർപ്പണം, സേവനം എന്നിവയാണ് വേദാന്തമനുസരിച്ച് ദൂരെയല്ലാത്ത, എല്ലാവരിലുമുള്ള ആത്മാവിന്റെ ആരാധനയ്ക്കുള്ള മാർഗ്ഗം. ദിവ്യപുരുഷനെ ആരാധിക്കാനുള്ള യഥാർത്ഥവഴി ഇന്നതാണെന്ന് കഷ്ടപ്പെടുന്ന ജനങ്ങളുടെ പരപ്രേരണ കൂടാതെയുള്ള സേവനം വഴി ഇവിടെ ചൂണ്ടിക്കാണിച്ചിരിയ്ക്കുന്നു. ഇപ്രകാരം ശിവൻ ഭയങ്കരമായ ഈ വിഷത്തെ പാനംചെയ്ത് ലോകത്തെ രക്ഷിച്ചു. തന്റെ അനന്തമായ പ്രകൃതിയെക്കുറിച്ച് എപ്പോഴും ബോധമുള്ളവനും എപ്പോഴും അതിൽ മുഴുകിയവനുമായ ശിവനെന്ന ദേവന്നു് ഈ ശക്തമായ വിഷം കഴിയ്ക്കുകയെന്നതു് നിസ്സാ

രമാണ്. അതിനാൽ വിഷത്തിന്ന് അദ്ദേഹത്തിൻെറ കണ്ഠത്തിൽ ഒരു നീല അടയാളം സൃഷ്ടിക്കാനല്ലാതെ മറെറാന്നും ചെയ്യാൻ കഴിഞ്ഞില്ല. അന്നുമുതൽ ശിവന്ന് 'നീലകണ്ഠൻ' എന്ന ഒരു പുതിയനാമംകൂടി സിദ്ധിച്ചു. സാധാരണക്കാർക്കാണെങ്കിൽ വിദൂഷണം (വൈരൂപ്യം) ആയിത്തീരുമായിരുന്ന ഈ അടയാളം ശിവനെപ്പോലുള്ള ഒരാൾക്ക് ഒരു വിഭൂഷണം (അലങ്കാരം) ആയി പരിണമിച്ചു. അതു് അദ്ദേഹത്തിന്ന് നിലവിലുള്ള ആരാദ്ധ്യമായ ഗുണങ്ങൾക്കും നാമങ്ങൾക്കും പുറമെ മറെറാരു ആരാദ്ധ്യമായ ഗുണവും നാമവും കൂടി നേടിക്കൊടുത്തു.

## 5 പുരാണത്തിലെ ശിവനും ആധുനിക മനുഷ്യനും

ഇതാണ് സമുദ്രമഥനം എന്ന പുരാണകഥയും അതിൽ ശിവൻെറ പങ്കും. എന്നാൽ ഈ കഥയ്ക്ക് നിങ്ങളും ഞാനുമായുള്ള ബന്ധം, വിശേഷിച്ചും ഈ ആധുനികയുഗത്തിലെ ജനങ്ങളുമായുള്ള ബന്ധം, എന്താണ്? സമുദ്രമഥനത്തിൽനിന്നുണ്ടായ ഹാലാഹലം പോലെയുള്ള ദുഷ്പ്രാപമായ പ്രശ്നങ്ങൾ ആധുനിക മനുഷ്യന്നുണ്ടെന്നുള്ളതു് നേരാണ്. ആസന്നഭാവിയിലുണ്ടാകാവുന്ന ഒരു ആണവയുദ്ധത്തിൻെറ ഭയാനകതയ്ക്ക് പുറമെ സമൂഹത്തിൽ നടമാടുന്ന മാനസിക രോഗത്തിൻെറയും ഞരമ്പുരോഗത്തിൻെറയും മയക്കമരുന്നുകളുടെയും കുററകൃത്യങ്ങളുടെയും ലൈംഗിക കൃത്യങ്ങളുടെ ഭയാശങ്കകളും അവിടെയുണ്ടു്. എന്നാൽ തിബത്തിലുള്ളതും ഇപ്പോൾ കമ്മ്യൂണിസ്റ്റ്ചൈനയുടെ അധീനതയിലുള്ളതുമായ കൈലാസപർവ്വതത്തിൽ ജീവിക്കുന്ന പുരാണത്തിലെ ശിവന്ന് ആധുനിക മനുഷ്യൻെറ കഷ്ടപ്പാടുകളെ എങ്ങനെ ലഘൂകരിക്കാൻ കഴിയും? അതു് ന്യായയുക്തമായൊരു ചോദ്യമാണ്.

പുരാണത്തിലെ ശിവൻ ഇവിടെനിന്ന് വളരെ നാഴികയകലെയുള്ള ടിബററിലല്ല നമ്മുടെയെല്ലാം ഉള്ളിലിരിക്കുന്ന അനന്തമായ ആത്മാവിൻെറ പ്രതീകം മാത്രമാണെന്ന് വേദാന്തം ഉദ്ഘോഷിക്കുന്നു. നമ്മുടെ ശരീരത്തിന്ന് നാം കഴിക്കുന്ന ഭക്ഷണം ദഹിപ്പിക്കാനുള്ള ഊർജ്ജം ഉണ്ടു്. അതാകട്ടെ നമുക്ക് ശാരീരികോർജ്ജം പ്രദാനം ചെയ്യുന്നു. ദഹനമില്ലാതാകുകയോ ദഹനശക്തി കുറയുകയോ ചെയ്യുമ്പോൾ നാം കഴിച്ച ഭക്ഷണം വിഷമായിമാറുകയും ശരീരം മുഴുവൻ അതു് വ്യാപിക്കുകയും ചെയ്യുന്നു. ഇപ്രകാരം പോഷകാഹാരങ്ങൾകൊണ്ടും, വ്യായാമംകൊണ്ടും നാം നമ്മുടെ ശരീരത്തെ ശക്തിപ്പെടുത്തുകയും ആരോഗ്യം വീണ്ടെടുക്കുന്നതിന്ന് അതിനെ ഉപയോഗപ്പെടുത്തി ശരീരത്തിലെ വിഷം കളയുന്ന വിഷവിരുദ്ധവസ്തുക്കൾ ഉപയോഗിക്കുകയും ചെയ്യുന്നു. അതുപോലെ നമ്മുടെ മനസ്സിനും നാം

നേടുന്ന അറിവിനെ ദഹിപ്പിക്കാനുള്ള ശക്തിയുണ്ട്. അതാകട്ടെ നമ്മുടെ ജീവിതത്തിലും കർമ്മത്തിലും കാര്യക്ഷമത നൽകുന്നു. എന്നാൽ നമ്മുടെ മിക്ക അനുഭവങ്ങളും ദഹിപ്പിച്ച് ചേർക്കാനുള്ള കഴിവ് നമുക്കില്ല. അവ നമ്മുടെ മനസ്സിൽ കുരുക്കുകളായും സങ്കീർണ്ണതകളായും അടിഞ്ഞുകൂടുകയും നമ്മുടെ മാനസികഘടനയിൽ അതു് വിഷമായിത്തീരുകയും ക്രമേണ ഞരമ്പുരോഗമായും മാനസികതകർച്ചയായിത്തീരുകയും ലൈംഗിക കുററങ്ങളിലേയ്ക്കും മയക്കുമരുന്നിലേയ്ക്കും, കുററകൃത്യങ്ങളിലേയ്ക്കും അവ നയിക്കുകയുംചെയ്യുന്നു.

## 6 വേദാന്തം മനുഷ്യോജ്ജ്വവിഭവത്തിന്റെ ശാസ്ത്രമെന്ന നിലയിൽ

ഈ മാനസികവിഷമങ്ങളെ നമുക്കെങ്ങനെ കൈകാര്യം ചെയ്യാം? ഭക്ഷണത്തിൽനിന്നും പോഷകാഹാരത്തിൽനിന്നും ലഭിക്കുന്ന ശാരീരികോർജ്ജംകൊണ്ടോ ബുദ്ധിപരമായ വിജ്ഞാനത്തിൽനിന്നു് ലഭിക്കുന്ന മാനസികോർജ്ജംകൊണ്ടോ ഈ വിഷശക്തിയെ ഇല്ലാതാക്കാൻ സാധ്യമല്ല. ഈ ചോദ്യം ഗൗരവത്തോടെയും, ആത്മാർത്ഥതയോടെയും ചോദിക്കുമ്പോൾ മാത്രമെ പ്രതീകാത്മകമായ പുരാണത്തിലെ ശിവന്റെ മഹാസത്യത്തെക്കുറിച്ച് പ്രതികരിക്കാനുള്ള കഴിവ് നമുക്കുണ്ടാവുകയുള്ളു. ആ സത്യമാകട്ടെ മനുഷ്യൻ നിത്യമുക്തനും, നിത്യശുദ്ധനും, നിത്യപ്രകാശകനുമായ ശിവനാണെന്നുള്ളതാണ് 'ചിദാനന്ദരൂപഃ ശിവോഹം ശിവോഹം' എന്നു് ശങ്കരാചാര്യർ പാടുന്നു. ആധുനിക മനുഷ്യനു് വേദാന്തത്തിന്റെ കേന്ദ്രഭൂതമായ സത്യം ഉപദേശിച്ചുകൊണ്ടു് വിവേകാനന്ദൻ മനുഷ്യൻ അവശ്യം ദിവ്യനാണെന്നു് പറയുന്നുണ്ടു്. ഈ സത്യം പാലിൽ വെണ്ണയെന്നപോലെ എല്ലാവരിലും ഒളിഞ്ഞുകിടപ്പുണ്ടെന്നും, അതിനെ പുറത്തു് കൊണ്ടുവരണമെങ്കിൽ മഥനം, ആവശ്യമാണെന്നും ഉപനിഷത്തു് പറയുന്നുണ്ടു്. അമൃതബിന്ദു ഉപനിഷത്തു് ഗാംഭീര്യത്തോടെ ഉദ്ഘോഷിക്കുന്നു. (മന്ത്രം 20)

ഘൃതമിവ പയസി നിഗൂഢം ഭൂതേഭൂതേ വസതി വിജ്ഞാനം,
സതതം മന്ഥയിതവ്യം മനസാ മന്ഥാനഭൂതേന

(പാലിൽ വെണ്ണ ഒളിഞ്ഞിരിക്കുമ്പോലെ ശുദ്ധബോധം എല്ലാവരിലും വർത്തിക്കുന്നു. മനസ്സാകുന്ന കടകോൽകൊണ്ടു് നിരന്തരമായി കടഞ്ഞിട്ടു് അതു് പുറത്തേക്കെടുക്കേണ്ടതാണു്.)

സമുദ്രമഥനത്തിൽ മനുഷ്യനിൽ അടങ്ങിയ ശിവപ്രകൃതിയെ സാക്ഷാൽക്കരിക്കുന്ന അനുഭവവും ജീവിതവുംകൂടി ഉൾപ്പെടുമെങ്കിൽ

ഭൗതികശാസ്ത്രവും സാങ്കേതികവിദ്യയും ഉപയോഗിച്ചുകൊണ്ടുള്ള ബാഹ്യപ്രകൃതിയുടെ മഥനം മനുഷ്യന് വളരെ ഗുരുതരമായ അപകടം ഉണ്ടാക്കുകയില്ല. അതു് ഹാലാഹലമോ മററു് വിഷങ്ങളോ ഉല്പാദിപ്പിക്കുന്നതായാൽക്കൂടി മനുഷ്യനിലെ ഉണർന്നുകഴിഞ്ഞ ശിവപ്രകൃതി ആ വിഷങ്ങളെ മുഴുവൻ ദഹിപ്പിച്ചുകൊള്ളുന്നു.

അതിനാൽ ഈ പുരാണകഥ മനുഷ്യനു് ഒന്നാമതായി അവനിൽനിന്നു് വേർപെടുത്താനാവാത്ത ശിവപ്രകൃതി എന്ന സത്യത്തെയും രണ്ടാമതായി ഈ സത്യത്തിലേയ്ക്കു് അവൻ ഉണരേണ്ട ആവശ്യകതയേയും മൂന്നാമതായി പ്രകൃതി മനുഷ്യന്നു് ഇതു് നേടിയെടുക്കുന്നതിന്നും മുക്തനാകുന്നതിന്നും ഉള്ള ശാരീരികമായ കഴിവും നല്കിയിട്ടുണ്ടെന്നും ഇതു് ചൂണ്ടിക്കാണിക്കുന്നു

യോഗത്തിന്റെ യഥാർത്ഥ അർത്ഥവും വ്യാപ്തിയും ഇതാണു്; അല്ലാതെ ചില ആസനങ്ങളോ പ്രാണായാമങ്ങളോ അല്ല. മനുഷ്യൻ അവന്റെ ബാഹ്യമായ വെല്ലുവിളികളെ ശാരീരികവും, ബുദ്ധിപരവുമായ ഊർജ്ജംകൊണ്ടു് നേരിടുകയും മറികടക്കുകയും ചെയ്യുന്നതുപോലെ അവന്റെ ആന്തരജീവിതത്തിലെ വെല്ലുവിളികളെ നേരിട്ടു് തരണം ചെയ്യുന്നതിനു് അവന്റെ ആത്മീയമായ ഊർജ്ജം സ്വയം ഉല്പാദിപ്പിച്ചുകൊണ്ടാണു്. ഈ ആത്മീയജീവിതത്തിന്റെ ശാസ്ത്രവും, കലയും, സാങ്കേതികവിദ്യയുമാണു് യോഗമെന്നു് വേദാന്തം പറയുന്നു. ആന്തരലോകത്തിന്റെ ഊർജ്ജത്തെക്കുറിച്ചറിയാതെയും അതിൽ ഒരടിമയായും ജീവിക്കവെ ബാഹ്യലോകത്തിന്റെ യജമാനനായി വർത്തിക്കുന്നുവെന്നതാണു് ആധുനികമനുഷ്യന്റെ ദുരന്തം. വേദാന്തവും യോഗവും വികസിപ്പിച്ചെടുത്ത മനുഷ്യോർജ്ജവിഭവത്തിന്റെ മഹത്തായ ശാസ്ത്രത്തിൻ്റെ സഹായത്തിൽക്കൂടി ആധുനികമനുഷ്യന്നു് ശിവനെക്കുറിച്ചുള്ള ഈ മഹാതത്ത്വം ഗ്രഹിക്കാൻ കഴിഞ്ഞാൽ ഈ ദുരന്തം ഒഴിവാക്കാൻ കഴിയുന്നതാണു്. അതായതു് നമ്മുടെ ശരീരത്തിന്നും ഇന്ദ്രിയവ്യവസ്ഥയ്ക്കും മാനസികഘടനയ്ക്കും പിന്നിൽ അനന്തവും അനശ്വരവുമായ ദിവ്യപ്രകൃതി അതായതു് ആത്മാവു് കിടക്കുന്നുണ്ടു്. മനുഷ്യന്റെ ഊർജ്ജവിഭവങ്ങൾ സംഘടിപ്പിക്കപ്പെട്ടിട്ടുള്ളതു് ആരോഹണക്രമത്തിൽ സൂക്ഷ്മം, മഹാന്തം, പ്രത്യഗാത്മാവു് എന്നിങ്ങനെ ആന്തരമായ രീതിയിലാണു്. ബാഹ്യമായ സ്ഥൂലശരീരം മാംസപേശികൾ. നാഡീവ്യവസ്ഥ, മാനസികഘടന, അത്യഗാധതയിലുള്ള ആത്മാവു് എന്നിവയിലെല്ലാം എല്ലാ ജീവികളിലും ഈ ശിവപ്രകൃതി വ്യാപിച്ചിട്ടുണ്ടു്.

## 7. ശിവസത്യത്തിനു് ആധുനികമനസ്സിന്റെ മേലുള്ള സ്വാധീനം.

ഞാൻ ഈ പുരാണകഥയും അതിലന്തർഭവിച്ചിരിക്കുന്ന അഗാധമായ സത്യത്തിന്റെ പ്രതീകത്തെയും പാശ്ചാത്യരായ നിരവധി ശ്രോതാക്കളുടെ മുമ്പാകെ വിശദീകരിച്ചപ്പോഴെല്ലാം അതിന്റെ നേക്കു് സത്വരവും ഗംഭീരവുമായ ആകർഷണമാണവർക്കുണ്ടായതു്. അവരുടെ സമകാലികജീവിതത്തിന്റെയും സാമൂഹ്യസ്ഥിതിഗതികളുടെയും നേരിട്ടുള്ള പരാമർശമാണതെന്നും അതിനാൽ അതിന്നു് വർത്തമാനകാലജീവിതത്തിൽ പ്രസക്തിയുണ്ടെന്നും അവർക്കു് തോന്നിയെന്നതാണു് കാരണം. മാംസപേശികളുടെ ഊർജ്ജം കൊണ്ടോ യന്ത്രവൽകൃതമായി അതിനെ വർദ്ധിപ്പിച്ചതുകൊണ്ടോ ഈ ബഹിരാകാശയുഗത്തിൽ കൈവന്ന ബൗദ്ധികമായ ഊർജ്ജം കൊണ്ടോ ആധുനികമനുഷ്യനെ രക്ഷിക്കാൻ കഴിയുകയില്ല എന്ന സത്യം അവർ മനസ്സിലാക്കിയിട്ടുണ്ടു്. ദൈവത്തിന്റെ ഊർജ്ജംകൊണ്ടുമാത്രമേ ആധുനികലോകത്തെ നാശത്തിൽനിന്നു് രക്ഷപ്പെടുത്താൻ കഴിയുകയുള്ളുവെന്നും ആ ദൈവീകമായ ഊർജ്ജം എല്ലാററിനും പിറകിലായി ആധുനിക ഊർജ്ജതന്ത്രമനുസരിച്ചു് മാറിമറിയുന്ന ഓരോ കണത്തിന്നുള്ളിലും അപരിമിതമായ ആണവോർജ്ജം സ്ഥിതിചെയ്യുന്നതുപോലെ വർത്തിക്കുന്നുണ്ടെന്നും ഉള്ള സത്യം അവർ മനസ്സിലാക്കിയിട്ടുണ്ടു്. മനുഷ്യന്റെ ആത്മീയോർജ്ജത്തിന്റെ ശാസ്ത്രം നിലനില്ക്കുന്നുവെന്നു് മാത്രമല്ല അവന്നു് ആ സത്യം അന്വേഷിക്കാനും സാക്ഷാത്ക്കരിക്കാനും നിത്യമുക്തിയും അഭയവും പൂർത്തീകരണവും നേടിയെടുക്കാനുള്ള ജൈവഘടനാപരമായ കഴിവും പ്രകൃതി അവന്നു് നല്കിയിട്ടുണ്ടെന്നും വേദാന്തം ചൂണ്ടിക്കാണിച്ചിട്ടുള്ളതു് അവന്നു് അറിയാം.

വ്യക്തിഗതമായ ജീവിതവും വ്യക്തികൾ തമ്മിലുള്ള ബന്ധവും വർദ്ധിച്ചതാണു്. ജീവിതമാകുന്ന പാൽക്കടൽ മഥനം ചെയ്യുന്നതിൽ മനുഷ്യൻ വ്യാപൃതനായിരിക്കുന്നു. അവനോ അവളോ സ്കൂളിൽ ചേർന്നു്, ഡിഗ്രിയെടുത്തു, ഒരു തൊഴിൽ കരസ്ഥമാക്കി, വിവാഹം കഴിച്ചു, സന്താനലബ്ധിയുണ്ടായി, സാമൂഹ്യപ്രവർത്തനങ്ങളിലിടപെട്ടു, തന്റെ സഹജീവികളുടെ പ്രശംസ കൊതിച്ചുകൊണ്ടിരിക്കുന്നു. ആ മഥനത്തിന്റെ ഒരു ഭാഗമാണിവയൊക്കെ; ഇവയൊക്കെയും ഉൽകൃഷ്ടവും മനോഹരവുമാണു്. എന്നാൽ ഇവയിലൊക്കെ വ്യാപൃതരാകുമ്പോഴും വ്യക്തിപരവും വ്യക്തികൾ അന്യോന്യവുമുള്ള പ്രശ്നങ്ങൾ ഉയർന്നുവരുന്നു; അവയിൽ ചിലതു് വിഷമയമായിത്തീരുന്നു. നിർഭാഗ്യവശാൽ ഈ അസാധാരണവും ഭൗതികേതരവുമായ വിഷയത്തെക്കുറിച്ചോ അതിനോടെങ്ങനെ ഇടപെടേണമെന്നതിനെക്കുറിച്ചോ

മനുഷ്യന് ഒന്നുമറിയില്ല; അവനെ സംബന്ധിച്ചേടത്തോളം അവ അസൗകര്യമുളവാക്കുന്നതും ബുദ്ധിമുട്ടിക്കുന്നതുമായിത്തീരുന്നു. ഒരു കവി പാടുന്നത് നോക്കുക:

'ഹാ ! സന്തോഷത്തിന്റെ ക്ഷേത്രത്തിൽത്തന്നെ ആവരണംചെയ്യപ്പെട്ട വിഷാദാത്മകത്വത്തിന്റെ പരമാധികാരമുള്ള ശ്രീകോവിൽ കാണുന്നു.' അപ്പോൾ നാം നമ്മുടെ ദൈനംദിനജീവിതത്തിലെന്താണ് ചെയ്യുക? നാം അവയെ ഒരു ഭാഗത്തേയ്ക്ക് മാററി നിർത്തുകയും അവയെ വിസ്മരിക്കാൻ ശ്രമിക്കുകയും ചെയ്യും. അഥവാ ഒരു ഭർത്താവ് അവയെ ഭാര്യയുടെ അടുത്തേയ്ക്ക് തള്ളിമാററുകയും ഭാര്യ ഭർത്താവിന്റെ അടുത്തേയ്ക്ക് തള്ളിമാററുകയും ചെയ്യുമ്പോഴും ഇരുവർക്കും ജീവിതമഥനത്തിൽ നിന്നുയർന്നുവരുന്ന നല്ല കാര്യങ്ങൾ മാത്രമേ ആവശ്യമുള്ളവെന്ന് വരുന്നു. തള്ളിമാററപ്പെട്ട വിഷത്തിന്നെന്ത് സംഭവിക്കുന്നു ? അത് അടിഞ്ഞുകൂടി സമയം വരുമ്പോൾ നിസ്സാരമോ ഗുരുതരമോ കൂടുതൽ ഗുരുതരമോ ആയ മാനസിക–സാമൂഹ്യവ്യാധികളായി പൊട്ടിത്തെറിക്കുന്നു.

അവയെ ഭൗതികമായ വിഷത്തിന്റെ കാര്യത്തിലെന്നപോലെ അവ ഉയരുമ്പോൾത്തന്നെ നശിപ്പിക്കാനും അവയെ നേരിടാനുമുള്ള മറുവിഷം നമ്മുടെ പക്കലുണ്ടായിരുന്നുവെന്ന് വിചാരിക്കുക. മനുഷ്യന്റെ ശാരീരികാരോഗ്യത്തോട് കിടനില്ക്കുന്നതും ക്ഷേമത്തോട് കിടനില്ക്കുന്നതുമായ എന്തൊരു മനോഹരമായ ആത്മീയാരോഗ്യമായിരിക്കും മനുഷ്യരാശിക്ക് ഉണ്ടാവുക ! നമ്മുടെ ബഹുമുഖമായ ഭൗതികശാസ്ത്രങ്ങൾക്ക് നമ്മെ അത്തരം ആത്മീയമായ വിഷപ്രത്യൗഷധങ്ങൾ നല്കി സഹായിക്കാൻ കഴിയുമെന്ന് നമുക്ക് പ്രത്യാശിച്ചുകൂടേ ? അതിന് ബുദ്ധിശാലികളായ സാമാന്യമനുഷ്യരുടെ മാത്രമല്ല മിക്ക ശാസ്ത്രജ്ഞന്മാരുടെയും അഭിപ്രായം ഉറപ്പിച്ചുള്ള നിഷേധമാണ്. ഐൻസ്റ്റീൻ ഉറപ്പിച്ചു പറയുന്നു: 'ശാസ്ത്രത്തിന് പ്ലൂട്ടോണിയത്തെ വേർതിരിക്കാൻ കഴിയും; എന്നാൽ അതിന്ന് മനുഷ്യനിലുള്ള തിന്മയെ വേർതിരിച്ചെടുക്കാൻ കഴിയുകയില്ല.' അതിനുള്ള ഏകമാർഗ്ഗം മനശ്ശാസ്ത്രത്തിന്റെ നേരെ അതായത് വേദാന്തത്തിലും യോഗത്തിലും വിശദീകരിക്കപ്പെട്ട മനുഷ്യപ്രകൃതിയുടെ ശാസ്ത്രത്തിന്റെ നേരെ തിരിയുകയെന്നത് മാത്രമാണ്.

വേദാന്തം മനുഷ്യരോട് പറയുന്നു: അത്തരത്തിലുള്ള എല്ലാ വിഷങ്ങളേയും ദഹിപ്പിച്ചു കളയുന്ന നിങ്ങളിൽ നിത്യമായിട്ടുള്ള ശിവശക്തിയെ പ്രാർത്ഥിച്ചു വരുത്തുക. കുണ്ഡലിനീയോഗത്തിൽ പ്രകാശി

പ്പിക്കപ്പെട്ടതുപോലെ നമ്മുടെ ധാർമ്മികവും, ആത്മീയവുമായ ജീവിതത്തെ ഉണർത്തുന്നതിൽക്കൂടി ശിവപ്രകൃതിയെ പ്രബുദ്ധമാക്കാൻ കഴിയും. കുണ്ഡലിനീശക്തി സുഷുമ്നനാഡിയിലെ 6 ആധാരചക്രങ്ങളിൽ ഏററവും താണ 3 ചക്രങ്ങളിലായി ഉറങ്ങിക്കിടക്കുകയാണ്. അതു് തലച്ചോറിലെ ആയിരം ദളങ്ങളുള്ള സഹസ്രാരത്തിലേയ്ക്കു് ഉയന്നു് ശിവനുമായി സമ്മേളിക്കുന്നു. ഈ ഉയർച്ചയിലേയ്ക്കുള്ള ഓരോ അടിയും മനുഷ്യൻെറ നിത്യജീവിതത്തിലെ ആത്മീയവും ധാർമ്മികവുമായ ജീവിതത്തിൻെറ ഉപോല്പന്നമാണ്. അവൻെറ ആത്മീയമായ ഊർജ്ജത്തെ അതു് വർദ്ധിപ്പിച്ചുകൊണ്ടേയിരിക്കും. ആധുനികമനുഷ്യൻ നേടിയെടുത്തിട്ടുള്ള ശാരീരികവും, ബുദ്ധിപരവുമായ കാര്യക്ഷമതയെ അവനു് സമാധാനവും സമ്പൂർണ്ണമായ ജീവിതസഫലീകരണവും കൈവരുത്തണമെങ്കിൽ ഈ ആത്മീയമായ കാര്യക്ഷമതയുമായി കൂട്ടിച്ചേർക്കേണ്ടതുണ്ട്.

## 8 മനുഷ്യൻെറ ദഹനശക്തി: ശാരീരികവും ബുദ്ധിപരവും ആത്മീയവുമായവ

ശിവൻ എന്ന പദത്തിനു് അർത്ഥം മംഗളകരമായതു്, നല്ലതു് എന്നൊക്കെയാണ്. യേശുക്രിസ്തു പറയുന്ന ഈശ്വരനല്ലാത്ത മറെറാന്നും നന്മയുള്ളതായിട്ടില്ല. അദ്ദേഹം കൂടുതലായി ഉറപ്പിച്ചു പറയുന്ന ദൈവം അഥവാ സ്വർഗ്ഗരാജ്യം നമ്മളിലാണു് ഉള്ളതെന്നു്. നമ്മളീ സത്യം നിരന്തരം ഓർക്കുകയാണെങ്കിൽ നമ്മുടെ സന്തോഷസന്താപസമ്മിശ്രമായ അനുഭവങ്ങളെയും, ജയാപജയങ്ങളെയും സാത്മീകരിക്കാനും ദഹിപ്പിച്ചു് ചേർക്കാനുമുള്ള ഗംഭീരമായ ആത്മീയശേഷി നമുക്കു് വളർത്തിയെടുക്കാൻ കഴിയും. എന്നാൽ ജീവിതത്തിൻെറ കുതിരസവാരി നമുക്കു് സമ്പൂർണ്ണമായി ആസ്വദിക്കാൻ കഴിയും. കുതിരകൾക്കു് നമ്മുടെ ജീവിതം വിട്ടുകൊടുത്തു് നാം അതിൻെറ ഇരയാകാതിരിക്കാനും നമ്മുടെ ചെലവിൽ കുതിരകളെ സന്തോഷമാസ്വദിപ്പിക്കാതിരിക്കാനും നമുക്കു് കഴിയും. വിവേകാനന്ദൻ ഒരിക്കൽ ഭഗിനി നിവേദിതയോടു് ഇപ്രകാരം പറഞ്ഞു:

ഭാവിഭാരതത്തിൽ നമ്മുടെ സ്ത്രീകൾ ശാസ്ത്രീയമായി ചിന്തിക്കുന്നവരും, ആധുനികരും, പ്രായോഗികമതികളും ആയിരിക്കുമ്പോൾ അവരുടെ പ്രവർത്തനങ്ങൾക്കിടയിൽ അല്പസമയം മതം പരിശീലിക്കുകയാണെങ്കിൽ അതായതു് അവരിൽ സഹജമായിട്ടുള്ള ശിവപ്രകൃതി അവരെ അനുസ്മരിപ്പിക്കത്തക്ക വിധത്തിൽ എപ്പോഴും ശിവാ ശിവാ എന്നു് ഉച്ചരിച്ചുകൊണ്ടിരുന്നാൽത്തന്നെ അവരെ സംബന്ധിച്ചിടത്തോളം അതു് തക്കതായ ഒരു ആത്മീയപരിശീലനമായിരിക്കും.

എന്തൊരു അദ്ഭുതകരമായ പ്രബോധനം ! എത്ര സരളം, എന്നാൽ എത്ര കാര്യക്ഷമം !

ഞാൻ യു. എസ്. എ.യിൽ ഒരു പ്രഭാഷണപര്യടനത്തിലായിരുന്നപ്പോൾ ഒരു മുറിയിൽവെച്ചുള്ള സംഭാഷണമദ്ധ്യേ എൻെറ ശ്രോതാക്കളോട് അമേരിക്കക്കാരുടെ ശാരീരികമായ ദഹനശക്തിയെ ഞാൻ ഇഷ്ടപ്പെടുന്നുവെന്ന് പറഞ്ഞു് പ്രശംസിക്കാറുണ്ട്. അവർ ഗുരുത്വമുള്ളതും പൊരിച്ചതുമായ മാംസഭക്ഷണം ആസ്വദിക്കാൻ കഴിവുള്ളവരാണ്. ഇവിടത്തെ നമ്മുടെ ജനങ്ങളെ സംബന്ധിച്ചും അതു് ശരിയാണ്. അതു നല്ലതുതന്നെ. വിവിധ തരത്തിലുള്ള നമ്മുടെ സാംസ്കാരികമതങ്ങളുടെ ശക്തവും രുചികരവുമായ ഭക്ഷണത്തെ ദഹിപ്പിക്കാൻ കഴിയുന്നതും നല്ലതുതന്നെ. എന്നാൽ അവരും നമ്മളും ബുദ്ധിപരമായ ഭക്ഷണത്തിൻെറ നിലയിലെത്തുമ്പോഴാണ് വിഷമങ്ങൾ ഉണ്ടാകുന്നതു്. ആ രംഗത്തു് നിർഭാഗ്യവശാൽ അവരുടേയും നമ്മളുടേയും ദഹനശക്തി ദുർബലമാണ്. എല്ലായിടത്തും ജനങ്ങൾ മൃദുവായതും മുമ്പുതന്നെ ദഹിപ്പിക്കപ്പെട്ടതുമായ ബുദ്ധിപരമായ ഭക്ഷണത്തെ മാത്രമേ തേടുന്നുള്ളു. കോളേജിലോ, സർവ്വകലാശാലയിലോ, ഡെൽഹിയിലെ പൊതുലൈബ്രറികളിലോ ചെന്നു നോക്കുക, ഗൗരവമുള്ള സാഹിത്യഗ്രന്ഥങ്ങൾക്ക് ചുരുക്കം ചിലർ മാത്രമേ പോകുന്നതു കാണാറുള്ളു. നിസ്സാരമായ പുസ്തകങ്ങളെല്ലാം പല തവണ ആളുകൾ കൊണ്ടുപോകാറുണ്ടെങ്കിലും കനപ്പെട്ട പുസ്തകങ്ങൾ വായിക്കാനെടുക്കുന്നവർ ഒരു പിടി വായനക്കാർ മാത്രമാണ്.

യു. എസ്. എ.യിലെ ഓഹിയോ സ്റ്റേററിലെ സുപ്രസിദ്ധമായ ക്ലീവ്ലാൻറ് ലൈബ്രറിയിൽ 2 തവണ സ്വീകരണത്തിനും പ്രഭാഷണത്തിനും ഞാൻ ക്ഷണിക്കപ്പെടുകയുണ്ടായി. ലോകത്തിലെ ഏററവും വലിയ ഗ്രന്ഥാലയങ്ങളിലൊന്നാണതു്. അത്രയധികം ഗ്രന്ഥങ്ങളവിടെയുണ്ട്. കോൺഗ്രസ്സിൻെറ ലൈബ്രറി മാത്രമേ അതിനെ കവച്ചുവെയ്ക്കുന്നതായുള്ളു. ഇന്ത്യയെപ്പററി മാത്രം ഒരു ലക്ഷം ഗ്രന്ഥങ്ങൾ അവിടെയുണ്ട്. വിലയേറിയ പുസ്തകങ്ങൾ ആളുകൾ ഗ്രന്ഥാലയത്തിൽനിന്നു് പുറമേയ്ക്കു് വായിക്കാനെടുത്തു് കൊണ്ടുപോകാറുണ്ടോയെന്നു് ഞാൻ ലൈബ്രേറിയനോട് ചോദിച്ചപ്പോൾ അദ്ദേഹം ദുഃഖത്തോടെ ഇല്ലയെന്നേ മറുപടി പറഞ്ഞുള്ളു. ഇതാണു് ലോകം മുഴുക്കെയുള്ള കഥ. നമ്മുടെ സർവ്വകലാശാലകളുടെയും സ്ഥിതിഗതികൾ ഇതുതന്നെ. തങ്ങൾക്ക് നിർദ്ദിഷ്ടമായ കോഴ്സുകൾക്ക് വേണ്ട പുസ്തകങ്ങളുടെ കാര്യത്തിൽക്കൂടി നമ്മുടെ വിദ്യാർത്ഥികൾ വളരെ മൃദുവായതും മുൻകൂട്ടി ദഹിപ്പിക്കപ്പെട്ടതുമായ ബുദ്ധിപരമായ ഭക്ഷണത്തെ (പുസ്തകത്തെ) മാത്രമെ അന്വേഷിക്കാറുള്ളു. അവയുടെ മൂലഗ്ര

നഥങ്ങളുടെ കാര്യമിരിക്കട്ടെ. പാഠപുസ്തകങ്ങൾകൂടി വായിക്കാതെ അവർ ഒഴിവാക്കാൻ ശ്രമിക്കുന്നു. ശാരീരികമായ ദഹനശക്തി വളർന്നു കൊണ്ടിരിക്കുന്നുണ്ടെങ്കിലും ബുദ്ധിപരമായ ദഹനശക്തി ക്ഷയിച്ചു കൊണ്ടിരിക്കുകയാണ്. അപ്പോൾ ആത്മീയമായ ദഹനശക്തിയെന്ന പേരിലറിയപ്പെടുന്ന ഏററവും പ്രധാനമായ മൂന്നാമത്തെ ദഹനശക്തി കാണാൻപോലുമില്ലെന്നതിൽ ഒരാശ്ചര്യവുമില്ല. മനസ്സിന്റെയും, ആത്മാവിന്റെയും മാറാവ്യാധികൾ എപ്പോഴും നിരന്തരം വർദ്ധിച്ചു കൊണ്ടിരിക്കയാണെന്നതും അദ്ഭുതാവഹമായ കാര്യമല്ല.

## 9 വിദ്യാഭ്യാസം: ആശയങ്ങളുടെ ദഹനവും സാത്മീകരണവുമെന്ന നിലയിൽ

എവിടെയുമുള്ള മനുഷ്യന് തന്റെ മതേതരവിദ്യാഭ്യാസം കാര്യക്ഷമമാക്കാൻ അവന്റെ ബുദ്ധിപരമായ ദഹനശക്തി വർദ്ധിപ്പിക്കേണ്ടതുണ്ട്. ഇതു് നമ്മുടെ രാജ്യത്തു് അത്യന്താപേക്ഷിതമാണ്. നാം ഒരു വിഷയം പഠിക്കുമ്പോൾ അതിനെ പൂർണ്ണമായി ദഹിപ്പിക്കുകയും സാത്മീകരിക്കുകയും വേണം. ഉദാഹരണമായി ചരിത്രപഠനമെടുക്കുക. ഒരു ഭാരതീയവിദ്യാർത്ഥി ഭാരതചരിത്രം പഠിക്കുമ്പോഴും അതു് ദഹിപ്പിച്ച് സാത്മീകരിക്കുമ്പോഴും അയാൾ നല്ല ഒരു ദേശാഭിമാനിയും പൗരനുമായിത്തീരുന്നു. നമ്മുടെ ആഭ്യന്തരകലഹങ്ങളും ദേശീയമായ കുറും സമർപ്പണമില്ലായ്മയും വിദേശാക്രമണത്തിനു് വിധേയത്വവും വീണ്ടും വീണ്ടുമുള്ള ദേശീയമായ ചൂഷണവും പഠിക്കുക വഴി ഒരാൾ തന്റെ രാജ്യത്തിന്റെ ചരിത്രത്തിന്റെ സത്യം മനസ്സിലാക്കുന്നു. ഈ സത്യം ആ വിദ്യാർത്ഥിയുടെ ആത്മാവിനെ എരിക്കുകയും അയാൾ ഇപ്രകാരം പ്രതിജ്ഞയെടുക്കുകയും ചെയ്യുന്നു. എന്റെ രാജ്യം ഇനിയൊരിക്കലും അടിമയാവുകയില്ല. എന്റെ ജീവിതവും വീക്ഷണവും സ്വഭാവവും അതിന്നു് ഉറപ്പു് നല്കും. ഇതാണ് ചരിത്രത്തിന്റെ മാനസികമായ ദഹിച്ചു ചേരലിന്റേയും സാത്മീകരണത്തിന്റെയും ഫലം. ഇതുപോലെതന്നെയാണ് ശാസ്ത്രം വ്യാകരണം പൗരധർമ്മം സമൂഹശാസ്ത്രം എന്നീ വിഷയങ്ങളുടെയും സ്ഥിതി.

ഇന്ത്യയുടെ ഭാവി എന്ന തന്റെ മഹിരാശി പ്രഭാഷണത്തിന്റെ വേളയിൽ സ്വാമി വിവേകാനന്ദൻ മനോഹരമായ ഒരു ഖണ്ഡികയിൽ വിദ്യാഭ്യാസം എന്നാൽ വിജ്ഞാനത്തിന്റേയും ആശയങ്ങളുടെയും ദഹനവും സാത്മീകരണവുമാണെന്ന വിദ്യാഭ്യാസാദർശത്തെ അവതരിപ്പിച്ചിട്ടുണ്ട്. (കംപ്ലീററ് വർക്കു് വാല്യം III പേജ് 302)

''നിങ്ങളുടെ തലച്ചോറിൽ കടത്തിവിടുകയും അവിടെ ജീവിതകാലം മുഴുവൻ ദഹിക്കാതെ കിടക്കുകയും ചെയ്യുന്ന വിവരങ്ങളുടെ അളവല്ല വിദ്യാഭ്യാസം. നമുക്ക് ജീവിതം പടുത്തുയർത്തുന്നതും മനുഷ്യനെ വാർത്തെടുക്കുന്നതും സ്വഭാവം രൂപീകരിക്കുന്നതുമായ ആശയങ്ങളുടെ സാത്മീകരണമാണാവശ്യം. നിങ്ങൾക്ക് സാത്മീകരിക്കപ്പെട്ട അഞ്ചു ആശയങ്ങൾ ഉണ്ടെങ്കിൽ അവ നിങ്ങളുടെ ജീവിതത്തെയും സ്വഭാവത്തെയും രൂപപ്പെടുത്തുമെങ്കിൽ ഒരു വലിയ ഗ്രന്ഥാലയം മുഴുവൻ ഹൃദിസ്ഥമാക്കിയ ഒരാളേക്കാൾ വിദ്യാസമ്പന്നനാണ് നിങ്ങളെന്നു പറയാം.''

ഭർത്തൃഹരി നീതിശതകത്തിൽ പറയുന്നതു് നോക്കുക:

'യഥാ ഖരഃ ചന്ദനഭാരവാഹീ ഭാരസ്യ വേത്താ ന തു ചന്ദനസ്യ'

(ഒരു ഭാരം ചന്ദനമുട്ടി വഹിച്ചുകൊണ്ടുപോകുന്ന കഴുത ചന്ദനത്തിൻെറ ഭാരമല്ലാതെ അതിൻെറ മൂല്യത്തെക്കുറിച്ചറിയുന്നില്ല.)

''വിദ്യാഭ്യാസമെന്നതു് വിവരങ്ങളുടെ ശേഖരണമാണെങ്കിൽ ലോകത്തിലെ മഹാൻമാരായ മുനിമാർ ഗ്രന്ഥാലയങ്ങളും ഋഷിമാർ സർവ്വവിജ്ഞാനകോശങ്ങളുമായിരിക്കും.''

ആശയങ്ങളും വിവരങ്ങളും വിഴുങ്ങുകയും അതു് പരീക്ഷയുടെ ഉത്തരക്കടലാസ്സുകളിൽ ഛർദ്ദിക്കുകയും ചെയ്തുകൊണ്ടു് നമ്മൾ നമ്മുടെ വിദ്യാഭ്യാസത്തെ ഭാരംമാത്രം അറിയുന്നതും മൂല്യത്തെക്കുറിച്ചറിയാത്തതുമായ ചന്ദനഭാരവാഹിയായ കഴുതയുടെ നിലയിലേയ്ക്കു് നമ്മുടെ വിദ്യാഭ്യാസത്തെ മാററിക്കളയലായിരിക്കും. അതു് തലച്ചോറിനെ ഭാരപ്പെടുത്തുന്നതും മനോനിയന്ത്രണമുണ്ടാക്കാത്തതുമായ വിദ്യാഭ്യാസവുമാണു്.

## 10 മനുഷ്യൻെറ ആന്തരമായ ആരോഗ്യം അനുഭവങ്ങളുടെയും ദഹനത്തിൻെറയും സാത്മീകരണത്തിൻെറയും ഉല്പന്നം

ഇനി ആത്മീയമായ ദഹനമെന്ന മൂന്നാമത്തെ ദഹനത്തിൻെറ തലത്തിലേയ്ക്കു് നാമെത്തിച്ചേരുക. അതാകട്ടെ എല്ലാ അനുഭവങ്ങളേയും ദഹിപ്പിച്ചുചേർക്കാനും സാത്മീകരിക്കാനുമുള്ള കഴിവാണു്. നിങ്ങൾ ഒരു അനുഭവം ദഹിപ്പിക്കുകയും അതിനാൽ ശക്തിയാർജ്ജിക്കുകയും ചെയ്തു കഴിഞ്ഞാലോ നിങ്ങൾക്കു് സ്വതേയുണ്ടായിരുന്ന വ്യക്തിത്വത്തിൻെറ അനുഭവത്തിൻെറ ഊർജ്ജത്തോടു് അതിനെ സാത്മീകരിച്ചാലോ ആ ദഹിപ്പിക്കപ്പെട്ട അനുഭവത്തെ നിങ്ങളുടെ ആരംഭത്തിലുള്ള വ്യക്തിത്വത്തെ എടുത്തുകളയുന്നു. ആദ്യത്തേതാണു് ആന്തരമായ

ആരോഗ്യത്തിനുള്ള മാർഗ്ഗം. രണ്ടാമത്തേതു് ആന്തരമായ അനാരോഗ്യത്തിലേയ്ക്കുള്ള മാർഗ്ഗമാണു്. എല്ലാ മാനസികരോഗങ്ങളും ഞരമ്പുതകർച്ചയും അനുഭവങ്ങളെ മനുഷ്യൻ ദഹിപ്പിക്കാത്തതുകൊണ്ടും അനുഭവങ്ങൾ ദഹിക്കാത്തതുകൊണ്ടും ആണെന്നതിന്റെ സൂചനയാണു്. ആധുനികമനശ്ശാസ്ത്രവും മാനസികഅപഗ്രഥനവും വ്യക്തിത്വത്തിന്റെ വക്രതയെന്നും സങ്കീർണ്ണതകളെന്നും മനുഷ്യന്റെ മാനസിക വിഭ്രാന്തിയെന്നും വിളിക്കുന്നതു് ഈ ദഹിച്ചു ചേരാത്ത അനുഭവങ്ങളെയാണു്. ഇതു് സ്വന്തം അനുഭവത്തിൽക്കൂടി മനുഷ്യന്റെ ദഹിപ്പിച്ചു ചേർക്കലിന്റെ ഉല്പന്നമാണു്. ഈ അനുഭവങ്ങൾ മുഴുവൻ ദഹിപ്പിച്ചു ചേർക്കുന്നതിനു് മനുഷ്യന്റെ ആത്മീയശക്തിക്കുമാത്രമെ സഹായിക്കാൻ കഴിയുകയുള്ളു. അതാകട്ടെ ദഹിച്ചു ചേരാത്ത ഒരനുഭവത്തേയും മാനസികസങ്കീർണ്ണതകളാകാൻ അനുവദിക്കുകയില്ല. അവനിൽ അന്തർലീനമായിരിക്കുന്ന ശിവപ്രകൃതിയെ ഉണർത്തുന്നതിൽമാത്രമേ അത്തരം ശക്തി കൈവരികയുള്ളു. ഈയൊരു മാർഗ്ഗമാണു് മാനസികമായ വൈകൃതത്തേയും തകർച്ചയേയും തടയാനുള്ള മാർഗ്ഗം. മനശ്ശാസ്ത്രവും മാനസികഅപഗ്രഥനവും അത്തരമൊരു തകർച്ചയുണ്ടായാൽ അതിനെ ശമിപ്പിക്കാനുള്ള മാർഗ്ഗങ്ങൾ മാത്രമാണു്.

എല്ലാ ധാർമ്മികശക്തിയും മനുഷ്യന്റെ ശിവപ്രകൃതിയെന്ന സത്യത്തിലേയ്ക്കുള്ള ഉണർച്ചയുടെ ഉപോല്പന്നം മാത്രമാണു്. ഇവിടെ ഒരാളെനിക്കു് ഒരു ദശലക്ഷം ഡോളർ കൈക്കൂലിതരാമെന്നു പറയുന്നുവെന്നിരിക്കട്ടെ. എനിക്കു് ആ പ്രലോഭനത്തെ ചെറുത്തു് നില്ക്കാൻ കഴിയുമോ? എത്ര ആൾക്കു് ആ ചെറുത്തുനില്പു് കഴിയും? എന്തിനു് ദശലക്ഷം ഡോളർ? ഒരു ബുദ്ധിശാലിയുടേയും ഉന്നത സർവ്വകലാശാലാബിരുദധാരിയുടേയും ഇച്ഛയെ തകർക്കാൻപോലും ഏതാനും ഉറുപ്പികയ്ക്കു് കഴിയും. സുഖാവഹമായ ഒരു ബാങ്കു് അക്കൗണ്ടു് അവർക്കുണ്ടാകാമെങ്കിലും, ഉയർന്ന ബുദ്ധിപരമായ ധനം ഉണ്ടാകാമെങ്കിലും അവരെത്ര പാവപ്പെട്ടവരാണു്! നമ്മുടെ രാജ്യത്തും, പുറം രാജ്യങ്ങളിലും ഉള്ള അനേകജനങ്ങളെ ബാധിച്ചിട്ടുള്ള ആത്മീയ ദാരിദ്ര്യം ഇതാണു്. എന്നാൽ അവരിൽ കുറച്ചാളുകൾക്കു് മാത്രമേ തങ്ങൾ ആന്തരമായ ദാരിദ്ര്യം അനുഭവിക്കുന്നുണ്ടെന്നു് മനസ്സിലാക്കാൻ കഴിയുന്നുള്ളു. ധനത്തിന്റെ ശക്തിയിൽനിന്നും, ശരീരശക്തിയിൽനിന്നും, ബുദ്ധിശക്തിയിൽനിന്നും ഉയർന്നുവരുന്ന ശക്തി എത്രത്തോളമുണ്ടെന്നവർക്കറിയാം. എന്നാൽ ലൈംഗികമായോ, ധനസംബന്ധമായോ ഉള്ള ഒരു ചെറിയ പ്രലോഭനത്തെ ശ്രീരാമകൃഷ്ണന്റെ ഭാഷയിൽ കാമകാഞ്ചനങ്ങളിൽ ഈ പറഞ്ഞ ശക്തികളെല്ലാം ഒഴുകിപ്പോകുന്നു. അതേയവസരം ഇത്തരം പ്രലോഭനങ്ങളുടെ

തരംഗമാലകളുടെ വീണ്ടും വീണ്ടുമുള്ള ആഞ്ഞടിയിലും ആത്മശക്തി ഒരു മനുഷ്യനെ സുസ്ഥിരമായി നിർത്തുന്നു, ഇതു് ധനമല്ലെങ്കിലും, ശക്തിയല്ലെങ്കിലും. എന്താണു് ധനം? എന്താണു് ശക്തി? മണ്ണിൽ ആഴത്തിൽ വേരൂന്നിയ വൃക്ഷം കൊടുംകാററുകാറുകൾ്ക്കു് എതിരേയും ഉറച്ചുനില്ക്കുന്നു; എന്നാൽ ആഴത്തിൽ വേരൂന്നാത്തവൃക്ഷം മന്ദമാരുതൻ തട്ടുമ്പോഴുംപോലും പുഴങ്ങിവീഴുന്നു. യേശു പറയുന്നതുപോലെ പാറമേൽ പടുത്തുയർത്തിയ ഒരു ഭവനം ഈടുനില്ക്കുന്നു. എന്നാൽ പൂഴിയിൽ പടുത്തുയർത്തിയതു് എളുപ്പം മറിഞ്ഞു വീഴുന്നു.

'ഒരു വിവേകിയായ മനുഷ്യൻ പാറമേൽ അവൻെറ ഭവനം പണിയുന്നു. പേമാരി വർഷിച്ചാലും, വെള്ളപ്പൊക്കം വന്നാലും, കാററു് ആഞ്ഞടിച്ചാലും അതു് പുഴങ്ങിവീഴുന്നില്ല; കാരണം അതു് ഉറപ്പിച്ചിട്ടുള്ളതു് പാറമേലാണെന്നതുതന്നെ. എന്നാൽ ഒരു വിഡ്ഢി പൂഴിയിൽ അവൻെറ വീടുണ്ടാക്കുന്നു. മാരി വർഷിക്കുമ്പോഴും, വെള്ളപ്പൊക്കമുണ്ടാകുമ്പോഴും, കാററു് വീട്ടിനു് നേരെ ആഞ്ഞടിക്കുമ്പോഴും അതു് വീണു പോകുന്നു. അതിൻെറ വീഴ്ചയാകട്ടെ വമ്പിച്ചതായിരിക്കും.'

ഇതാണു് ശിവബോധത്തിൽ വേരുറച്ച മനുഷ്യൻേറയും സ്ഥിതി, തൻെറ ശിവപ്രകൃതിയാകുന്ന പാറയുടെ അടിത്തറയിൽ മനുഷ്യൻെറ സ്വഭാവം പടുത്തുയർത്തുകയാണതു്. ആധുനിക മനുഷ്യനും, ആധുനികരായ കുട്ടികളും മാനസിക സംഘർഷങ്ങൾക്കു് കൂടുതൽ കൂടുതൽ വശംവദരാകുന്നു. കാരണം അവരുടെ ജീവിതവൃക്ഷത്തിൻെറ വേരുകൾ അന്തർലീനമായ ശിവപ്രകൃതിയുടെ അടുത്തൊന്നും സ്പർശിക്കുന്നില്ലെന്നതാണു്. ആരംഭത്തിൽ തങ്ങളുടെ സ്വതേയുള്ള ശിവപ്രകൃതിയെ സ്പർശിക്കുവാൻ മിക്ക ആളുകളേയും ക്രമത്തിൽ കൂടുതൽ കൂടുതൽ പരിശീലിപ്പിക്കണം. കാലാന്തരത്തിൽ സ്ഥിരമായും സ്പർശിക്കുവാൻ പരിശീലിപ്പിക്കണം. അത്തരത്തിലുള്ള ഏതാനും ദശലക്ഷം ജനങ്ങളെ വാർത്തെടുക്കാൻ നമ്മുടെ രാജ്യത്തിനു് കഴിഞ്ഞാൽ നാം യഥാർത്ഥത്തിൽ മഹത്തായ ഒരു ജനതയായിരിക്കും. അപ്പോൾ ഇന്ത്യയുടെ വിശാലമായ കപടമായ ജനാധിപത്യരാജ്യമെന്നപദവി ആശാവഹമായ മഹത്തായ ജനാധിപത്യമെന്ന നിലയിലേയ്ക്കു് രൂപാന്തരപ്പെടും. ശ്രീകൃഷ്ണൻ ഗീതയിൽ (II. 40) ഈ ശിവബോധത്തിൻെറ ഒരു ചെറിയ അംശംപോലും ഒരു പുരുഷനോ സ്ത്രീയ്ക്കോ മഹത്തായ ശക്തി പ്രദാനംചെയ്യുമെന്നു് പറയുന്നുണ്ടു്.

'സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്'' അതു് മനുഷ്യനെ കാരുണ്യവാനും, സ്വാഭാവികമായും സഹജീവികളെ സേവിക്കാനുള്ള മനോഭാവമുള്ളവനുമാക്കിത്തീർക്കും. അതിൻെറ പൂർണ്ണമായ

സാക്ഷാല്ക്കരണം ഒരാശക്ക് അനന്തമായ ശക്തിയും, അനന്തമായ കാരുണ്യവും പ്രദാനം ചെയ്യും. സ്വാമി വിവേകാനന്ദന് ഈ സംഭവം 1857 ൽ ഇന്ത്യയിൽ നടന്ന വിപ്ലവത്തിൽനിന്നു് ഒരു ഭാഗം വർണ്ണിച്ചുകൊണ്ടു് പറയാൻ വളരെ ഇഷ്ടമായിരുന്നു. ഒരു ബ്രിട്ടീഷ് പട്ടാളക്കാരൻ ഒരു ഹിന്ദുസന്ന്യാസിയെ കത്തികൊണ്ടു് കുത്തി. ലഹളയിലെ പട്ടാളക്കാർ ആ ബ്രിട്ടീഷ് പട്ടാളക്കാരനെ പിടികൂടി മരിക്കാറായ ആ ദിവ്യാത്മാവിന്റെ മുമ്പാകെ കൊണ്ടുചെന്നു് പറഞ്ഞു. അങ്ങു് സമ്മതം തരിക. ഞങ്ങളിപ്പോഠംത്തന്നെ ഇവനെ കൊല്ലാം. ആ മഹാത്മാവാകട്ടെ തന്നെ കുത്തിയ പട്ടാളക്കാരന്റെ നേക്കു് തിരിഞ്ഞു് നീയും എന്റെ ആത്മാവു് തന്നെയാണു്, തത്ത്വമസി (അതു നീയാകുന്നു) എന്നു് മന്ത്രിച്ചുകൊണ്ടു് സമാധിപൂകി. ഈ കഥ വിവരിച്ചതോടെ, അതാണു് ശക്തി! അതാണു് ശക്തി! എന്നു് വിവേകാനന്ദൻ ഉച്ചൈസ്സ്വരം വിളിച്ചു പറഞ്ഞു.

ഇതിൽ ഇതിന്നുമുമ്പുള്ള ആറു് ശ്ലോകങ്ങളിലുംകൂടി മൂന്നാമത്തെ അദ്ധ്യായത്തെ ഉപസംഹരിച്ചുകൊണ്ടു് മനുഷ്യന്റെ ആത്മാവു് നിത്യശുദ്ധവും നിത്യമുക്തവും കളങ്കമോ കുററമോ ഏൽക്കാത്തതും ആണെന്നും മനുഷ്യന്റെ ഇന്ദ്രിയങ്ങളെയും മനസ്സിനെയും ബുദ്ധിയേയും പീഡിപ്പിക്കുന്നതു് മാത്രമാണു് പാപമെന്നും ഉള്ള സത്യം ഗീത പ്രഘോഷിക്കുന്നു. ഈ മൂന്നെണ്ണം മാത്രമാണു് മനുഷ്യനെയും സമൂഹത്തെയും ബാധിക്കുന്ന ധാർമ്മികമായ രോഗത്തിന്റെ കേന്ദ്രബിന്ദു. ഇത്തരം രോഗങ്ങളെ മനുഷ്യജീവിതത്തിൽ അവന്റെ അഗാധതയിൽ വത്തിക്കുന്ന ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സു് ബുദ്ധി എന്നിവയുടെ പിന്നിലായി സ്ഥിതിചെയ്യുന്ന നിത്യശുദ്ധമായ ശിവപ്രകൃതികൊണ്ടു് നശിപ്പിക്കാൻ കഴിയും. മനുഷ്യൻ ഈ ഉജ്ജ്വലസത്യത്തിന്മേൽ നിലയുറപ്പിച്ചുകൊണ്ടു് വ്യക്തിപരവും സാമൂഹ്യവുമായ ജീവിതത്തെയും അതിന്റെ പ്രശ്നങ്ങളെയും കൈകാര്യം ചെയ്യട്ടെ എന്നു് വേദാന്തം പറയുന്നു.

ഇപ്രകാരം സാധാരണ മനുഷ്യജീവിതത്തിൽപോലും യഥാത്ഥമായ സ്വഭാവനിഷ്ഠ ആത്മശക്തിയാണു്. അതാകട്ടെ ഇന്ദ്രിയ അഭിലാഷങ്ങളാകുന്ന അസംസ്കൃതപദാത്ഥങ്ങളെ മനോഹരവും, ഗുണപ്രദവുമായ നല്ല പൂർത്തീകരിക്കപ്പെട്ട ഉല്പന്നങ്ങളാകുന്ന പ്രേമം, കാരുണ്യം, സേവന മനോഭാവം, അപ്പ്ണബോധം, ചെറുതും വലുതുമായ എല്ലാ പ്രലോഭനങ്ങളേയും എളുപ്പത്തിൽ ചെറുത്തു് നില്ക്കാനുള്ള കഴിവു് എന്നിവയാകുന്ന ഉല്പന്നങ്ങളാക്കി സംസ്കരിച്ചെടുക്കാൻ പ്രാപ്തനാക്കുന്നു. ഖനിയിൽനിന്നു് കുഴിച്ചെടുക്കപ്പെട്ട സ്വർണ്ണ അയിരിനെ ശുദ്ധീകരിച്ചു് ഒടുവിൽ ഏററവും വിലപിടിച്ച സ്വർണ്ണക്കട്ടക

ളാക്കിത്തീർക്കുന്നതുപോലെ നമ്മുടെ ദൈനംദിനജീവിതാനുഭവങ്ങളെ നമ്മുടെ ശിവപ്രകൃതിയുടെ ശക്തികൊണ്ട് ശുദ്ധീകരിച്ച് വിദ്വേഷത്തെ പ്രേമമായും അക്രമത്തെ അക്രമരാഹിത്യമായും, പിരിമുറുക്കത്തെ ശാന്തിയായും മാററിത്തീർക്കേണ്ടതാണ്.

## 11 ആത്മാവ് ആത്മീയാരോഗ്യത്തിൻെറ നിത്യമായ കേന്ദ്രബിന്ദുവും മനുഷ്യനിലുള്ള ഊർജ്ജവുമെന്ന നിലയിൽ

വെറും ബുദ്ധിശക്തികൊണ്ട ഇതൊന്നും നേടിയെടുക്കാൻ കഴിയുകയില്ല. ഏററവും വലിയ ബുദ്ധിശാലികൾപോലും ഏററവും ചെറിയ പ്രലോഭനത്തിൻെറ മുമ്പിൽ വീണുപോവുകയും ദൈനന്ദിനാനുഭവങ്ങളാകുന്ന അസംസ്കൃത പദാർത്ഥങ്ങളെ സ്വഭാവമഹത്ത്വമാകുന്ന പൂർത്തീകരിക്കപ്പെട്ട ഉൽപന്നമായി പരിഷ്കരിച്ചെടുക്കുന്നതിൽ പരാജയപ്പെട്ടുപോവുകയും ചെയ്തിട്ടുണ്ട്. ഈ ബുദ്ധിശക്തി വേദാന്തം ബുദ്ധി എന്ന് വിളിക്കുന്ന പ്രബുദ്ധമായ യുക്തിയെന്ന ഉയർന്ന കഴിവായി രൂപപ്പെടുത്തപ്പെടേണ്ടതുണ്ട്. എല്ലാ കുററകൃത്യങ്ങളുടെയും ദൗർബ്ബല്യങ്ങളുടെയും പിരിമുറുക്കത്തിൻെറയും അശാന്തിയുടെയും സ്രോതസ്സായ കാമം, ലോഭം എന്നിവയുടെ ഊർജ്ജത്തെ ശുദ്ധീകരിച്ചെടുക്കേണ്ടത് എങ്ങനെയെന്ന് ശ്രീകൃഷ്ണൻ ഗീത മൂന്നാമദ്ധ്യായത്തിലെ 47-ാം ശ്ലോകത്തിൽ ചൂണ്ടിക്കാണിക്കുന്നുണ്ട്.

> ''ഏവം ബുദ്ധേ: പരം ബുദ്ധ്വാ സംസ്ഥഭ്യാത്മാനമാത്മനാ
> ജഹി ശത്രും മഹാബാഹോ കാമരൂപം ദുരാസദം''

(ഇപ്രകാരം ബുദ്ധിയേക്കാൾ വലുതായ ആത്മാവിനെ ശുദ്ധമായ ബുദ്ധികൊണ്ട് സാക്ഷാൽക്കരിച്ച് ആത്മാവിനെ ആത്മാവ് കൊണ്ട് നിയന്ത്രിച്ച് അല്ലയോ മഹാബാഹോ, കാമരൂപവും നിയന്ത്രിക്കാൻ ദുഷ്കരവുമായ ശത്രുവിനെ ജയിച്ചാലും.)

## 12 മനുഷ്യവികാരങ്ങളെ നിയന്ത്രിക്കാനുള്ള രണ്ട മാർഗ്ഗങ്ങൾ

ഇരുപതാം ശതകത്തിലെ ജീവശാസ്ത്രം അതിൻെറ സൂക്ഷ്മമായ നിലയിലും മോളിക്യൂളിൻെറ നിലയിലും മനുഷ്യൻെറ വൈകാരികചാല്യങ്ങളെ നിയന്ത്രിക്കാൻ സഹായിക്കുന്ന വിവിധതരം ഉപകരണങ്ങൾ വികസിപ്പിച്ചെടുക്കുന്നുണ്ട്. ഇന്ന് അമേരിക്കയിൽ മാനസികാസ്പത്രികളിലെ പല രോഗികളുടെയും തലച്ചോറിൻെറ ചില പ്രത്യേകഭാഗങ്ങളിൽ സൂക്ഷ്മമായ ഇലക്ട്രോഡുകൾ കുത്തിവെച്ചിട്ട

ണ്ട്. രോഗിയുടെ കോപം അനിയന്ത്രിതമായിത്തീന്നാൽ നേഴ്സ് ഒരു സ്വിച്ചമത്തുകയേ വേണ്ടു. അയാൾ വീണ്ടും ശാന്തനായിത്തീരുന്നു. എം. ഐ. ടി. യുടെ പ്രൊഫസർ ഡെൽഗാഡോ മദംപൊട്ടി വരുന്ന ഒരു കാളക്കൂററൻെറ തലച്ചോറിൽ ഇത്തരം ഇലക്ട്രോഡുകൾ കടത്തി ഒരു ബട്ടനമത്തി അതിനെ ശാന്തനും നിയന്ത്രണാധീനനുമാക്കിയിട്ടുണ്ട്. ഇന്നു് അനിയന്ത്രിതമായ മനുഷ്യവികാരങ്ങളെ അത്തരം ഉപകരണങ്ങൾകൊണ്ടു് നിയന്ത്രണാധീനമാക്കാം. എന്നാൽ മാനസികാസ്പത്രികളിലെ രോഗികളിലല്ലാതെ സാധാരണ മനുഷ്യരുടെ വികാരങ്ങളെ നിയന്ത്രിക്കുന്നതിനും ഇത്തരം ബാഹ്യോപകരണങ്ങളെ ആശ്രയിക്കുന്നതു് അഭികാമ്യമാണോ ? ആധുനികഭൗതികവാദവും പ്രചോദനാത്മകമായ മനശ്ശാസ്ത്രവും പഠിപ്പിക്കുന്നതുപോലെ മനുഷ്യൻ ശരീരമനസ്സുകളുടെ ഒരു സംഘാതം മാത്രമാണെങ്കിലും അബാധിതമായ ഒരു തലവും മനുഷ്യനിലില്ലെങ്കിലും ഈ ബാഹ്യോപകരണങ്ങളെ വദ്ധിച്ച തോതിൽ അവലംബിക്കയെല്ലാതെ മററു് യാതൊരു രക്ഷയും പോംവഴിയും അവന്നില്ല. മനുഷ്യൻ ആത്മാവാണെന്ന അദ്ധ്യാത്മശാസ്ത്രമാകുന്ന വേദാന്തത്തിലെ മനുഷ്യൻെറ അഗാധതലവീക്ഷണം ലോകത്തിൽ മുഴുവൻ വ്യാപിക്കുന്നില്ലെങ്കിൽ കൂടുതൽ കൂടുതലാളുകൾ സൂക്ഷ്മമായ എലക്ട്രോഡുകൾ തലച്ചോറിൽ കുത്തിക്കയററിക്കൊണ്ടുനടക്കുകയും ആവശ്യം വരുമ്പോൾ അവയുടെ സ്വിച്ചു് അമത്തുകയും വിടുകയും ചെയ്യുകൊണ്ടേയിരിക്കും. ഭത്താവിന്നു് കോപം വദ്ധിക്കുമ്പോൾ അയാളെ ശാന്തനാക്കാൻ ഭാര്യയ്ക്കു് അത്തരം ഒരു സ്വിച്ചു് അമത്തിയാൽ മതിയാകും; അതുപോലെതന്നെ മറിച്ചും.

ഇത്തരം ഉപകരണങ്ങളുടെ വ്യാപകമായ ഉപയോഗം മനുഷ്യസമൂഹത്തെ പുറമെയുള്ള ജൈവഎഞ്ചിനീയർമാരാൽ നയിക്കപ്പെടുകയും നിയന്ത്രിക്കപ്പെടുകയും ചെയ്യുന്ന ഒരു മൃഗവളത്തുകേന്ദ്രമായി മാററും. ഇതു് നിരാശാജനകമായ ഒരു നിലയാണ്. ഏററവും പ്രകാശമാനമായതും പ്രത്യാശയാൽ പ്രചോദിതമായതുമായ മറുവശം ഓരോ മനുഷ്യനിലും അന്തർല്ലീനമായ ശിവപ്രകൃതിയെ വികസിപ്പിക്കുന്ന ആത്മീയശാസ്ത്രത്തിൻെറ അറിവും സാങ്കേതികവിദ്യയും വ്യാപകമായി പ്രചരിപ്പിച്ചുകൊണ്ടു് എല്ലാ വൈകൃതങ്ങളുമാകുന്ന വിഷയങ്ങളെയും പുരാണത്തിലെ ശിവൻ ഹാലാഹലവിഷത്തെയെന്നപോലെ തങ്ങളിൽ ലയിപ്പിക്കാൻ കഴിയുന്ന ജനങ്ങളെ വാത്തെടുക്കണം. ഇവയാണ് മനുഷ്യവികാരങ്ങളെ നിയന്ത്രിക്കുന്നതിന്നുള്ള രണ്ടു മാർഗ്ഗങ്ങൾ അതായതു് ജൈവഎഞ്ചിനീയറിങ്ങിൽക്കൂടി പുറമെ നിന്നുള്ള നിയന്ത്രണം, ആത്മീയശിക്ഷണത്തിൽക്കൂടിയുള്ള ആന്തരമായ നിയന്ത്രണം രണ്ടാമതു് പറഞ്ഞതിൽക്കൂടി ഉളവാകുന്ന ശക്തികൊണ്ടു് മനുഷ്യനു്

തന്റെ മാനസികവിഷങ്ങളെ ദഹിപ്പിക്കാൻ കഴിയുമെന്നു് മാത്രമല്ല, ആ ശക്തിയെ ഉപയോഗിച്ച് അന്യന്മാരെ അവരുടെ മാനസികവിഷങ്ങളെ ദഹിപ്പിക്കുന്നതിന്നു് സമർത്ഥരാക്കാനും കഴിയും. എല്ലാവരുടെയും ഹൃദയത്തിൽ ലീനമായിരിക്കുന്ന ഒരേ ദിവ്യശക്തിയെ മുമ്പ് ശ്രീമദ്ഭാഗവതത്തിലെ ഒരു ശ്ലോകത്തിൽ വർണ്ണിച്ചതുപോലെ, ആരാധിക്കാൻ ഏററവും ഉത്തമമായ മാർഗ്ഗം അതാണു്. 'പരമാരാധനം തദ് ഹി പുരുഷസ്യാഖിലാത്മനഃ' 'ഓരോ ജീവനും ശിവനാകുന്നു. ജീവന്റെ സേവനമാണു് ശിവാരാധനം' എന്നു് ശ്രീരാമകൃഷ്ണൻ പറയുന്നു.

## 13 ഉപസംഹാരം

1977 ഒക്ടോബറിൽ 'സ്വാമി വിവേകാനന്ദന്റെ മാനവദർശനം' എന്ന വിഷയത്തെ ആസ്പദിച്ച് ഞാൻ മോസ്കോസ്റ്റെയ്ററ് സർവ്വകലാശാലയിൽ പ്രസംഗിക്കവെ വിവേകാനന്ദന്റെ മാനവദർശനത്തിന്റെ ആത്മീയമായ അടിത്തറ മനുഷ്യനിൽ സഹജമായ ദിവ്യത്വമാണെന്ന വേദാന്തപ്രബോധനത്തെക്കുറിച്ച് സംസാരിക്കുകയുണ്ടായി. മാത്രമല്ല, മനുഷ്യന്റെ അന്തസ്സും മഹത്ത്വവും കേന്ദ്രബിന്ദുവായ തത്ത്വശാസ്ത്രത്തെ അടിസ്ഥാനമാക്കി പാശ്ചാത്യമാനവികത്വത്തെപ്പോലെതന്നെ മാർക്സിസ്റ്റ്മാനുഷ്യകവും ആവശ്യമാണെന്നു പറയുകയുണ്ടായി. ശ്രോതാക്കളുടെ പ്രതികരണം ഹൃദയംഗമവും നൈസർഗ്ഗികവുമായിരുന്നു. മനുഷ്യസാദ്ധ്യതകളുടെ ഈ വേദാന്തശാസ്ത്രവും ആ സാദ്ധ്യതകളുടെ പരമോന്നതനിലയായ ശിവപ്രകൃതിയെന്ന സത്യവുമാണു് സമുദ്രമഥനമെന്ന ഈ പുരാണകഥ രസകരമായും മനുഷ്യനെ സംബന്ധിച്ച് പ്രസക്തിയുള്ളതായും ചിത്രീകരിച്ചിട്ടുള്ളതു്.

# 24

## പൗരാണികമായ ഉൾക്കാഴ്ചയും ആധുനികകണ്ടുപിടുത്തങ്ങളും *

### 1 ആമുഖം

ബോംബെ ഭാരതീയവിദ്യാഭവൻ സംഘടിപ്പിച്ച 'പൗരാണികമായ ഉൾക്കാഴ്ചയും ആധുനികകണ്ടുപിടുത്തങ്ങളും' എന്ന വിഷയത്തെ ആസ്പദിച്ചുള്ള സിമ്പോസിയത്തിൽ പങ്കെടുക്കുന്നതിന്ന് ഈ സായാഹ്നത്തിൽ ഇവിടെ എത്തിച്ചേർന്നതിൽ ഞാൻ വളരെ സന്തുഷ്ടനാണ്. രണ്ടുദിവസം നീണ്ടുനില്ക്കുന്ന ഈ യോഗത്തിൽ ഇന്ത്യക്കാരായ നമുക്കും മനുഷ്യരാശിക്ക് മുഴുവനും എത്രത്തോളം ഈ വിഷയം പ്രസക്തിയുള്ളതാണെന്ന് നമ്മെ ഉദ്ബോധിപ്പിക്കുവാൻ നിരവധി മഹാമനസ്സുകൾ ഇവിടെ എത്തിച്ചേരുന്നുണ്ട്.

ഭവൻ കഴിഞ്ഞ മുപ്പതുകൊല്ലത്തിലേറെയായി ഇത്തരം പ്രവൃത്തനങ്ങളിൽ വ്യാപൃതമായിരിക്കുകയാണ്. ഇപ്പോൾ സംഘടിപ്പിച്ച ഈ സിമ്പോസിയത്തിന്ന് ഒരു നിസ്തുലതയുണ്ട്, അതായത് ഭൂതകാലത്തിലെ മഹത്തായ വിജ്ഞാനവും ആധുനികകാലത്തെ വ്യാപകമായ വിജ്ഞാനവും സംബന്ധിപ്പിക്കുവാനുള്ള ഒരു ശ്രമമാണിതെന്നും രണ്ടും ആധുനികകാലത്തെ മനുഷ്യനെ സംബന്ധിച്ച് നിർബന്ധമായ ആവശ്യമാണെന്നുമുള്ളതാണത്. ഈ സിമ്പോസിയവും ഈ സിമ്പോസിയത്തെ അടിസ്ഥാനമാക്കി തുടർന്നുള്ള നടപടികളും, പൗരാണിക ഋഷിമാരുടെ സമീപനവും ഇന്നത്തെ ശാസ്ത്രജ്ഞന്മാരുടെ സമീപനവും തമ്മിൽ വ്യത്യസ്തതയുണ്ടെങ്കിലും എല്ലാ വിജ്ഞാനവും ഒന്നാണെന്നും യാഥാർത്ഥ്യം ഏകമാണെന്നും ഉള്ള ഒരുൾക്കാഴ്ച നമുക്ക് നല്ലാനുദ്ദേശിച്ചുകൊണ്ടുള്ളതാണ്.

---

*പൗരാണിക ഉൾക്കാഴ്ചയും ആധുനികകണ്ടുപിടുത്തങ്ങളും എന്ന വിഷയത്തെക്കുറിച്ച് 1977 ഏപ്രിൽ 30-ാംനു ബോംബെ ഭാരതീയവിദ്യാഭവനിൽ നടന്ന ദ്വിദിനസിമ്പോസിയത്തിന്റെ ഉദ്ഘാടനവേളയിൽ ചെയ്ത മുഖ്യ പ്രഭാഷണം.

## 2 നാനാത്വത്തിൽ ഏകത്വമെന്ന ഭാരതത്തിൻെറ ദർശനം

വിഭാഗങ്ങളുടെയും സ്വരച്ചേർച്ചയില്ലായ്മയുടെയും ഈ ലോകത്തിന്നുപിന്നിൽ കിടക്കുന്ന സുസ്വരതയെ കാണാനുള്ള കഴിവു കൊണ്ടു് പ്രത്യേകം അനുഗ്രഹീതമായ ഒരു രാജ്യമാണു് നമ്മുടേതു്. നമ്മുടെ ആ കഴിവു് നാം നിലനിർത്തുകയും കൂടുതൽ വികസിപ്പിക്കുകയും വേണ്ടതുണ്ടു്. ഇന്നു് മനുഷ്യമനസ്സു് നേടിയിട്ടുള്ള വിജ്ഞാനത്തിൻെറ ലോകം വളരെ വിസ്തൃതവും വൈവിധ്യപൂർണ്ണവുമാണു്. എന്നാൽ ആധുനികമനുഷ്യൻ ഈ വിജ്ഞാനശകലങ്ങളെല്ലാം ഒന്നിച്ചു് യോജിപ്പിക്കുകയും അവൻെറ സ്വന്തം ജീവിതത്തിൽ സുസ്വരതയുണ്ടാക്കാൻ സാധിക്കാത്തവനായിത്തീരുകയും ചെയ്തിരിക്കുന്നു. അവൻെറ ബാഹ്യവും ആഭ്യന്തരവുമായ ജീവിതത്തെയും പൗരാണികതയേയും ആധുനികതയേയും വിശ്വാസത്തെയും യുക്തിയേയും മതത്തെയും ശാസ്ത്രത്തെയും ഒത്തൊരുമിപ്പിച്ചു് കൊണ്ടുപോകാൻ അവൻ അപ്രാപ്തനായിരിക്കുന്നു. എവിടെയും കലഹവും വിഭാഗീയതയും മാത്രമേ ഉള്ളൂ. ഇതിൻെറ സ്വാധീനം മനുഷ്യജീവിതത്തിൽ കാണാം, അതു് ശകലിതമായിരിക്കുന്നു. സ്ത്രീപുരുഷന്മാർക്കു് അന്യതാബോധമുണ്ടായിരിക്കുന്നു. ഈ സാഹചര്യത്തിൽ നാം ഒന്നിച്ചിരിക്കുകയും ഇതിൻെറയൊക്കെ അർത്ഥമെന്താണെന്നു് മനസ്സിലാക്കാൻ ശ്രമിക്കുകയും ചെയ്യുന്നതു് നല്ലതാണു്. ശാസ്ത്രീയവിജ്ഞാനത്തിൻെറയും ആത്മീയമായ ഉരംക്കാഴ്ചയുടെയും ഈ സാഹചര്യത്തിൽ മനുഷ്യൻെറ ഈ വൈകൃതമെങ്ങനെയുണ്ടായി?

ഞാൻ നിങ്ങളുടെ മുമ്പാകെ മുഖ്യപ്രഭാഷണത്തിന്നുവേണ്ടി ഏതാനും നിമിഷം നില്ക്കുന്നതു് നാനാത്വത്തിൽ ഏകത്വമെന്ന ഭാരതീയദർശനത്തിൻെറ പ്രധാനഘടകങ്ങളെ പ്രകാശിപ്പിച്ചു കാണിക്കാനാണു്. ഈ നാനാത്വം ബാഹ്യലോകത്തെ സംബന്ധിച്ചു മാത്രമല്ല, ആന്തരലോകത്തെ സംബന്ധിച്ചും സ്പർശിക്കുന്നതാണു്. നമ്മുടെ സാധാരണയായ അനുഭവം നമ്മെ ബോധിപ്പിക്കുന്നതു് നമ്മളെല്ലാവരും വ്യത്യസ്തരാണെന്നാണു്. നമുക്കോരോരുത്തർക്കും പ്രത്യേകമായ വ്യക്തിത്വമുണ്ടു്; അതുപോലെതന്നെ ബാഹ്യലോകവും പ്രത്യേക അണുക്കളെക്കൊണ്ടും ശക്തികളെക്കൊണ്ടും നിർമ്മിതമാണു്. പൗരാണികഭാരതം ഈ സാധാരണ അനുഭവത്തിൽ ചുഴിഞ്ഞിറങ്ങി ഈ നാനാത്വത്തിന്നിടയിൽ മൗലികമായ ഏകത്വമുണ്ടോ എന്നു പരിശോധിക്കാൻ സശ്രദ്ധമായ ഉത്സാഹം പ്രദർശിപ്പിച്ചു. മനുഷ്യമനസ്സിൻെറ വിജ്ഞാനതൃഷ്ണതന്നെ അതിൻെറ പ്രാഥമികലക്ഷ്യമാണു്. ഒരു കുട്ടി പിറന്നാൽ അതിൻെറ മനസ്സിൽ അഞ്ചു് ഇന്ദ്രിയങ്ങളിലുംകൂടി ഒഴുകിവരുന്ന വസ്തുസഞ്ചയം അവൻെറ മനസ്സിനെ കഴ

പ്പത്തിലാക്കുന്നു. എന്നാൽ ആ ലോകത്തെ മനസ്സിലാക്കുന്നതിന്നുള്ള ശ്രമത്തിൽക്കൂടി കുട്ടിയിൽ സംഭവിക്കുന്ന പത്തുക്കെയുള്ളവിജ്ഞാനത്തിൻെറ വളച്ച് നമുക്കു് സൂക്ഷിച്ചുനോക്കിയാൽ കാണാം. ഒന്നാമതായി ഈ വ്യത്യസ്ത പദാത്ഥങ്ങളുടെ ഘടകങ്ങളെക്കുറിച്ചും പിന്നീടു് അവയുടെ പരസ്പരബന്ധങ്ങളെക്കുറിച്ചും അവൻ മനസ്സിലാക്കാൻ ശ്രമിക്കുന്നു; ക്രമേണ അവൻ പ്രത്യേക വ്യക്തികളും ചുററുപാടുമുള്ള വസ്തുക്കളും തമ്മിലുള്ള ബന്ധത്തിൻെറ സുസ്വരതയെ മനസ്സിലാക്കാൻ ശ്രമിക്കുന്നു. അവൻെറ അറിവിൻെറ ഓരോ പുരോഗതിയും ലോകത്തെക്കുറിച്ചുള്ള അവൻെറ പിടിപാടു് വദ്ധിപ്പിക്കുന്നു.

## 3 ഭൗതികശാസ്ത്രങ്ങളും മനുഷ്യൻെറ നിഗൂഢതയും

ഇന്നു് നാം സുസ്വരതയുടെയും ഉദ്ഗ്രഥനത്തിൻെറയും മഹത്തായ ഈ പ്രാഥമിക അനുഭവങ്ങളെ സമുന്നതമായ നിലയിൽ എത്തിക്കേണ്ടതുണ്ടു്. മനുഷ്യൻെറ ഈ മഹത്തായ രണ്ടു് ശിക്ഷണങ്ങളെയും, അതായതു് തനിക്കു് ചുററുപാടുമുള്ള ഭൗതികലോകത്തിൻെറ വസ്തുതകളെ സ്പശിക്കുന്ന ഭൗതികശാസ്ത്രവും മനുഷ്യൻെറ അഗാധതയിൽ വത്തിക്കുന്ന നിഗൂഢതയുമായി ബന്ധപ്പെട്ട മതവും തമ്മിൽ സുസ്വരതയിൽ യോജിപ്പിച്ചുകൊണ്ടു് ഒരേകീകൃതജീവിതം നയിക്കുവാനും യാഥാത്ഥ്യത്തിൻെറ ഒരു സംക്ഷിപ്തവീക്ഷണമുണ്ടാക്കാനും സാധിക്കേണ്ടതുണ്ടു്. സമകാലികലോകത്തിൻെറ സ്ഫോടനാത്മകമായ വിജ്ഞാനവികാസത്തിൻെറ ചക്രവാളത്തിൽനിന്നു് ഉദിച്ചുയന്നുകൊണ്ടിരിക്കുന്ന സംഘഷമിതാണു്.

ഇന്നു് ബാഹ്യലോകത്തെ അങ്ങേയററത്തോളം കണ്ടുപിടിക്കാവുന്ന അതിത്തിവരെ എത്തിയിട്ടും മനുഷ്യൻെറ അഗാധതയിൽ നിഗൂഢമായി വത്തിക്കുന്ന ബോധാവസ്ഥയുടെ വെല്ലുവിളിയെ ഇപ്പോഴും നേരിടേണ്ടിവരുന്നുവെന്ന സംഗതി ഭൗതികശാസ്ത്രംതന്നെ സമ്മതിക്കുന്നുവെന്നതിൽ നാം സന്തുഷ്ടരാകേണ്ടതുണ്ടു്. ഒരു ശിശുവെന്നനിലയിൽ ബാഹ്യപ്രപഞ്ചത്തിൻെറ രഹസ്യങ്ങളിൽനിന്നാരംഭിച്ചു് ഒരു ശാസ്ത്രജ്ഞനെന്നനിലയിൽ ആ രഹസ്യങ്ങളുടെ അന്വേഷണത്തിൽ വളരെയേറെ പുരോഗതിനേടിക്കൊണ്ടു് ഈ ശതാബ്ദത്തിൽ ഭൗതികശാസ്ത്രം മനുഷ്യൻെറ അഗാധമായ നിഗൂഢതകളുമായി മല്ലിട്ടുകൊണ്ടിരിക്കുകയാണു്. മനുഷ്യജീവിതം ഇന്നു് മാനസികമായ പിരിമുറുക്കവും നൈഷ്ഫല്യബോധവും കഷ്ടപ്പാടുംകൊണ്ടു് പീഡിപ്പിക്കപ്പെടുന്നുവെങ്കിൽ അതിന്നു് കാരണം തന്നെപ്പററിത്തന്നെയുള്ള അറിവു് മനുഷ്യന്നു് ഇല്ലാത്തതുകൊണ്ടാണു്, അല്ലാതെ ബാഹ്യലോകത്തെ സംബന്ധിച്ചുള്ള സ്ഫോടനാത്മകമായ അറിവിന്നോത്തു് പുരോഗതി കൈവരിക്കാത്തതുകൊണ്ടല്ല.

ആധുനികമനുഷ്യനും ആധുനികചിന്തയും അവഗണിച്ചിട്ടുള്ള ഈ രംഗത്തു് നമ്മുടെ പൗരാണിക ഋഷിമാരുടെ ഉൾക്കാഴ്ച വമ്പിച്ച സഹായം നല്കുമെന്നു് നമുക്കു് വിശ്വസിക്കാം. അവരാകട്ടെ അവർക്കു് ചുററുപാടുമുള്ള ലോകത്തെയും മനസ്സിലാക്കാൻ ശ്രമിച്ചിട്ടുണ്ടു്. പൗരാണികഭാരതം ഭൗതികശാസ്ത്രങ്ങളിലും അന്നത്തെ ലോകനിലയനുസരിച്ചു് വളരെയേറെ സംഭാവനകളർപ്പിച്ചിരുന്നുവെന്നു് മററു പ്രഭാഷകന്മാരിൽനിന്നു് നിങ്ങൾ കേട്ടുവല്ലോ. എന്നാൽ ഈ ശാസ്ത്രീയ സംഭാവനകൾ ഇന്ത്യയെ സംബന്ധിച്ചിടത്തോളം ദ്വിതീയപ്രാധാന്യം മാത്രമുള്ളവയാണു്, കാരണം ഇന്ത്യ അതേ ശാസ്ത്രീയാവേശത്തോടും കണിശതയോടുംകൂടി മനുഷ്യന്റെ നിഗൂഢലോകത്തെക്കുറിച്ചു് അന്വേഷണം ചെയ്യാൻ തുടങ്ങിയെന്നതാണു്. ബാഹ്യലോകത്തെ സംബന്ധിച്ചിടത്തോളമുള്ള സത്യാന്വേഷണത്തിൽ വികസിപ്പിച്ച ശാസ്ത്രീയശിക്ഷണം മനുഷ്യനെ ആന്തരലോകത്തിലെ സത്യങ്ങളെക്കുറിച്ചു് അന്വേഷിക്കുവാനും അതിൽനിന്നു് അഗാധമായ ദാർശനികവും ആത്മീയവുമായ ഉൾക്കാഴ്ച നേടിയെടുക്കുന്നതിന്നു് അവനെ പ്രാപ്തനാക്കുവാനും ഉതകി. അതുകൊണ്ടാണു് ഈ ഉൾക്കാഴ്ചകളിൽനിന്നു് നമുക്കു് ലഭിച്ചതു് ഒരുകെട്ടു് തണുത്തുറഞ്ഞ നിഗൂഢതകളും വൈകല്യത്തിൽനിന്നുണ്ടായ അന്ധവിശ്വാസങ്ങളുമല്ലാതായതു്. അതിന്നു് പകരം അതു് സുപരീക്ഷിതവും പരീക്ഷിക്കപ്പെടാവുന്നതുമായ മനുഷ്യന്റെയും പ്രപഞ്ചത്തിന്റെയും സ്വഭാവത്തെക്കുറിച്ചുള്ള സത്യങ്ങളാണു്.

## 4 ഉൾക്കാഴ്ചകളും കണ്ടുപിടുത്തങ്ങളും — അവയുടെ പരസ്പരബന്ധം

അത്തരം ഉൾക്കാഴ്ചകളെക്കുറിച്ചു് സംസാരിക്കുമ്പോൾ അതു് വെറും ഉജ്ജ്വലമായൊരു ഭാവനയോ അതിന്റെ വെറും സാങ്കല്പികമായ ഉത്പന്നമോ ആണുദ്ദേശിക്കുന്നതെന്നു് ധരിക്കാതിരിക്കാൻ ഞാൻ ഊന്നിപ്പറയുന്നു. മറിച്ചു് അതു് സത്യത്തെയാണു് ഉദ്ദേശിക്കുന്നതു്, ഓരോ മനുഷ്യന്റെയും ഹൃദയത്തിൽ ഒളിഞ്ഞുകിടക്കുന്ന സത്യത്തിന്റെയും സത്യത്തെയാണു്. (സത്യസ്യസത്യം) —അതായതു് ഋഷിമാർ പരിശോധിച്ചു് നല്കിയതും മററുള്ളവർക്കു് പരിശോധിച്ചുനോക്കാവുന്നതുമായ സത്യമാണു് അതുകൊണ്ടുദ്ദേശിച്ചിട്ടുള്ളതു്.

ആധുനികശാസ്ത്രജ്ഞന്മാരുടെ ഭൗതികശാസ്ത്രരംഗത്തെ സംഭാവനകളെ പരാമർശിക്കുമ്പോൾ ഉപയോഗിക്കുന്ന കണ്ടുപിടുത്തങ്ങളെന്ന സംജ്ഞയും ആത്മീയതയുടെ രംഗത്തുള്ള നമ്മുടെ പൗരാണിക ഋഷിമാരുടെ സംഭാവനകൾ പരാമർശിക്കുമ്പോൾ ഉപയോഗിക്കുന്ന

ഉൾക്കാഴ്ചകൾ എന്ന സംജ്ഞയും സ്വല്പം വിശദീകരണമർഹിക്കുന്നുണ്ട്. എല്ലാ ആത്മീയ ഉൾക്കാഴ്ചകളും സത്യത്തിന്റെ കണ്ടുപിടുത്തമാണ്. അതുപോലെ എല്ലാ ശാസ്ത്രീയകണ്ടുപിടുത്തങ്ങളും ഭൗതികപ്രപഞ്ചത്തിന്റെ സത്യത്തിലേയ്ക്കുള്ള ഉൾക്കാഴ്ചകളുമാണ്. കണ്ടുപിടുത്തമെന്നാൽ മുമ്പുതന്നെയുള്ള ഒരു വസ്തുവിനെ മറനീക്കി വീണ്ടും കണ്ടെത്തലാണ്. ഉൾക്കാഴ്ചയെന്നാൽ ഒരു വസ്തുവിന്റെ ഹൃദയത്തിലേയ്ക്ക് ശ്രമരഹിതമായും നൈസർഗ്ഗികമായുമുള്ള നേരിട്ടുള്ള കണ്ടെത്തലാണ്. എന്നാൽ ആ അനായാസത ഭാരതം തപസ്സ് എന്ന് വിശേഷിപ്പിക്കുന്ന ധാർമ്മികവും ആത്മീയവുമായ വമ്പിച്ച പരിശ്രമമില്ലാതെ പുറത്തുകൊണ്ടുവരാൻ കഴിയുന്നതല്ല. ഒന്നാമത്തേതിൽ ഇന്ദ്രിയങ്ങളേയും ബുദ്ധിയേയും തീക്ഷ്ണവും തുളച്ചുകയറുന്നതുമാക്കാൻ പററിയ പരിശീലനവും അദ്ധ്വാനവും ആവശ്യമാണ്. എന്നാൽ ഭൗതികശാസ്ത്രത്തിന്റെ മഹത്തായ കണ്ടുപിടുത്തങ്ങളുടെ അവസാനഘട്ടം പലപ്പോഴും ശ്രമസഹിതമായ കണ്ടുപിടുത്തത്തെക്കാൾ അനായാസമായ ഉൾക്കാഴ്ചയായിട്ടാണ് തീരാറുള്ളത്. വിജ്ഞാനം അറിയുന്നതിൽനിന്ന് അറിയപ്പെടാത്തതിലേയ്ക്ക് കുതിയ്ക്കുമ്പോൾ ശാസ്ത്രീയമായ കുതിച്ചുചാട്ടത്തിന്റെ പ്രത്യേക ചേഷ്ടയാണിത്. എന്നാൽ ഈ അവസാനഘട്ടത്തിലെ അനായാസത മുമ്പ് പിന്നിട്ട പടികളുടെ പിന്നിലുള്ള കഠിനാദ്ധ്വാനത്തെ ആശ്രയിച്ചാണ് നില്ക്കുന്നത്. അല്ലാത്തപക്ഷം ഉൾക്കാഴ്ചയെന്നത് രൂക്ഷമായ ശാസ്ത്രീയപരീക്ഷണങ്ങളെ നേരിടാൻ അസമർത്ഥമായ ഒരു ചൂതുകളിയായി തരംതാണുപോകും. ഉൾക്കാഴ്ചയ്ക്ക് ഭൗതികശാസ്ത്രരംഗത്ത് ഉയർന്ന ഒരു സ്ഥാനമുണ്ട്; അതുപോലെ തന്നെ ഒരാളുടെ ബാഹ്യലോക ജീവിതത്തിന്റെയും കർമ്മങ്ങളുടെയും വിജയത്തിന്റെയും. ഈ സന്ദർഭത്തിൽ മനശ്ശാസ്ത്രവിദഗ്ദ്ധനായ ജെറാൾഡൈൻ കോസ്റ്റർ (Yoga and Western Psychology, Harper Colophen പതിപ്പ്, 1972 പേജ് 92) എന്ന ഗ്രന്ഥത്തിൽ നല്കിയ അതിന്റെ നിർവ്വചനം നമുക്ക് അംഗീകരിക്കാം.

''നല്കപ്പെട്ട ഏതെങ്കിലും ആശയത്തോടോ ഉത്തേജനത്തോടോ കൂടുതൽ മെച്ചപ്പെട്ട വൈവിധ്യവും ബന്ധങ്ങളുടെ എണ്ണവും ഉണ്ടാക്കാൻ സമർത്ഥമായ കഴിവും ആ കഴിവുള്ള ഭാഗ്യവാനായ വ്യക്തിയെ ഒരു പ്രത്യേകം സാഹചര്യത്തോട് അപൂർവ്വതയോടെ പ്രതികരിക്കാനുള്ള പ്രാപ്തിയും ഉണ്ടാകുന്ന സവിശേഷമായ സാമർത്ഥ്യമെന്നാണ് അത് നിർവ്വചിക്കപ്പെട്ടിരിക്കുന്നത്,''

ആത്മീയമായ ഉൾക്കാഴ്ചയ്ക്ക് മേൽപറഞ്ഞ രീതിയിലുള്ള ഉൾക്കാഴ്ചകളിൽനിന്നുള്ള വ്യത്യാസം ആദ്യത്തേതിന്റെ പ്രവർത്തനരംഗം

ഏററവും അടുത്തതും ഗാഢബന്ധമുള്ളതും അനുഭോക്താവിൻെറ, ജ്ഞാതാവിൻെറ, ദ്രഷ്ടാവിൻെറ, ആത്മാവിൻെറ ആന്തരലോകമെന്നു് വിശേഷിപ്പിക്കുന്ന നേരിട്ടുള്ള അനുഭവരംഗമാണു്. അതു് അനാത്മാവായ ബാഹ്യലോകപദാർത്ഥങ്ങളുടെ വിദൂരവും പരോക്ഷവും മദ്ധ്യവർത്തിയുമായ അനുഭവരംഗത്തുനിന്നു് വ്യത്യസ്തമാണു്. ആത്മീയശാസ്ത്രം പറയുന്നതു് ഈ ആത്മാവു് അഥവാ ജ്ഞാതാവു് സ്വയംപ്രകാശകവും വിജ്ഞാനസ്വരൂപി അഥവാ ബോധസ്വരൂപിയുമാണെന്നാണു്. അതിനാൽ വിജ്ഞാനത്തെ ജ്ഞാനമാക്കി മാററുന്ന ഈ ഗവേഷണരംഗത്തു് എല്ലാ തരത്തിലുള്ള അറിയലും ആയിത്തീരലാണു്; എന്നാൽ ബാഹ്യലോകത്തിലെ അന്വേഷണങ്ങളെക്കുറിച്ചു് ഇങ്ങനെ പറഞ്ഞുകൂടാ.

ഉൾക്കാഴ്ചയെന്നാൽ ഉള്ളിൽത്തന്നെ കാണലെന്നാണർത്ഥം. സ്വാഭാവികമായും അതു് മാംസളചക്ഷുസ്സുകളിൽനിന്നു് സ്വതന്ത്രമായ മനോദൃഷ്ടികൊണ്ടുള്ള കാണലായിരിക്കും. കണ്ടുപിടുത്തമെന്നാൽ പുറം കാഴ്ചയാണു്. വ്യക്തമായും മാംസളചക്ഷുസ്സുകളും അവയ്ക്കു് സഹായകമായ ബാഹ്യമായ ഇന്ദ്രിയങ്ങളും ഉപകരണങ്ങളും കൊണ്ടുള്ള കാണലാണതു്. എന്നാൽ അത്തരം കണ്ടുപിടുത്തങ്ങളിലും മനുഷ്യൻെറ ബാഹ്യദൃഷ്ടിക്കു് വിഷയമായ വസ്തുക്കളുടെ മേൽ മനസ്സു് പ്രവർത്തിക്കുന്നുണ്ടു്. ഈ ഘട്ടത്തിൽ ഞാൻ മുമ്പു് പറഞ്ഞതുപോലെ കണ്ടുപിടുത്തത്തിലും ഉൾക്കാഴ്ച അടങ്ങിയിട്ടുണ്ടു്.

കണ്ടുപിടുത്തവും ഉൾക്കാഴ്ചയും തമ്മിലുള്ള പരസ്പരബന്ധത്തെക്കുറിച്ചുള്ള വേദാന്തത്തിൻെറ അഭിപ്രായത്തെ പരാമർശിച്ചുകൊണ്ടു് സ്വാമി വിവേകാനന്ദൻ തൻെറ 'കർമ്മയോഗ'ത്തിൽ (കംപ്ലീററ് വർക്സ് വാല്യം 1, പേജ് 27, 28) ഇപ്രകാരം പറയുന്നു:

''മനുഷ്യരാശിയുടെ ലക്ഷ്യം ജ്ഞാനമാണു്. പൗരസ്ത്യതത്ത്വശാസ്ത്രം നമ്മുടെ മുമ്പാകെ വെച്ചിട്ടുള്ള ഒരു ആദർശം അതാണു്. സുഖമല്ല മനുഷ്യൻെറ ലക്ഷ്യം ജ്ഞാനമാണു്....''

''ഈ ജ്ഞാനവും മനുഷ്യനിൽ സഹജമായുണ്ടു്. ഒററിവും പുറമേനിന്നു് വരുന്നില്ല; എല്ലാം ഉള്ളിൽത്തന്നെയുണ്ടു്. ഒരാൾ 'അറിയുന്നു', കണിശമായ മനശ്ശാസ്ത്രഭാഷയിൽ 'കണ്ടുപിടിക്കുന്നു' അഥവാ അനാവരണം ചെയ്യുന്നു', പഠിക്കുന്നു എന്നൊക്കെ വ്യവഹരിക്കുമ്പോൾ അനന്തമായ ജ്ഞാനത്തിൻെറ ഖനിയായ സ്വന്തം ആത്മാവിൻെറ മൂടി നീക്കുന്നുവെന്നാണർത്ഥം.''

''ന്യൂട്ടൻ ആകർഷണതത്ത്വം കണ്ടുപിടിച്ചുവെന്നു് നാം പറയുന്നു. അതു് ഏതെങ്കിലും ഒരു മൂലയിൽ അദ്ദേഹത്തെയും കാത്തു് ഇരിക്കു

കയായിരുന്നോ ? അദ്ദേഹത്തിന്റെ മനസ്സിൽത്തന്നെയായിരുന്നു അതു സമയമായപ്പോൾ അദ്ദേഹമതു് കണ്ടെത്തി. ലോകം നേടിയ എല്ലാ അറിവും മനസ്സിൽനിന്നു് വന്നതാണു്. നിങ്ങളുടെ സ്വന്തം മനസ്സാണു് പ്രപഞ്ചത്തിലെ അനന്തമായ ഗ്രന്ഥാലയം. ബാഹ്യലോകം ഒരു സൂചന, നിങ്ങളുടെ സ്വന്തം മനസ്സിനെക്കുറിച്ചു് പഠിക്കാൻ ഒരുക്കിവെച്ചിട്ടുള്ള ഒരു സന്ദർഭം മാത്രമാണു്. എന്നാൽ നിങ്ങളുടെ പഠനത്തിന്റെ ലക്ഷ്യം എപ്പോഴും സ്വന്തം മനസ്സു് തന്നെ. ആപ്പിളിന്റെ പതനം ന്യൂട്ടന്നു് ഒരു സൂചന നൽകി. സ്വന്തം മനസ്സുതന്നെ അദ്ദേഹം പഠിക്കാൻ തുടങ്ങി. മനസ്സിലുള്ള ചിന്തയുടെ മുമ്പത്തെ ശൃംഖലകളെല്ലാം അദ്ദേഹം പുനസ്സംവിധാനം ചെയ്യുകയും അവയിലൊരു പുതിയ കണ്ണി കണ്ടെത്തുകയും ചെയ്തു. അതിനെയാണു് നാം ആകർഷണനിയമം എന്നു് വിളിക്കുന്നതു്. അതു് ആപ്പിൾ പഴത്തിലോ ഭൂമിക്കു് മദ്ധ്യത്തിലുള്ള യാതൊന്നിലുമോ ആയിരുന്നില്ല.''

''അതിനാൽ എല്ലാ അറിവുകളും ഭൗതികമായാലും ആത്മീയമായാലും മനുഷ്യന്റെ മനസ്സിലാണുള്ളതു്. പലതിന്റെയും കാര്യത്തിൽ അതു് അനാവരണം ചെയ്യപ്പെടുന്നില്ല. ആവൃതമായിത്തന്നെ നിൽക്കുന്നു. അതിന്റെ മൂടി സാവധാനത്തിൽ എടുത്തുമാററപ്പെട്ടപ്പോൾ നാം പഠിക്കുകയാണു് എന്നു് നാം പറയുന്നു. അനാവരണപ്രക്രിയയുടെ പുരോഗതിക്കനുസരിച്ചാണു്, അറിവിന്റെ പുരോഗതി. ഈ ആവരണം ആരിൽനിന്നു് എടുത്തുകളയുന്നുവോ അയാളാണു് കൂടുതൽ അറിവുള്ള മനുഷ്യൻ. ആരിലാണോ ഈ ആവരണം കട്ടിപിടിച്ചിരിക്കുന്നതു് അയാൾ അജ്ഞാനി. ആരിൽനിന്നു് ഇതു് സമ്പൂർണ്ണമായും നീങ്ങിക്കഴിഞ്ഞുവോ അയാൾ സർവ്വജ്ഞൻ. സർവ്വജ്ഞന്മാരുണ്ടായിട്ടുണ്ടു്, ഇനി ഉണ്ടാവുകയും ചെയ്യും എന്നു് ഞാൻ വിശ്വസിക്കുന്നു. വരാനിരിക്കുന്ന യുഗചക്രങ്ങളിൽ നിരവധി സർവ്വജ്ഞന്മാർ വരാനിടയുമുണ്ടു്. ഒരു കൊള്ളിക്കഷ്ണത്തിൽ തീയെന്നപോലെ മനസ്സിൽ അറിവു് നിൽക്കുന്നു. അതിനെ പുറത്തുകൊണ്ടുവരുന്ന ഘർഷണമാണു് സൂചന.''

ബൃഹദാരണ്യകോപനിഷത്തിലെ ഉജ്ജ്വലമായ 'ന ദൃഷ്ടേഃ ദ്രഷ്ടാരം പശ്യേഃ' (ദൃശ്യത്തിന്റെ ദ്രഷ്ടാവിനെ കാണാൻ കഴിയുകയില്ല) എന്ന ഖണ്ഡികയെ വ്യാഖ്യാനിച്ചുകൊണ്ടു് ശങ്കരാചാര്യർ പറയുന്നു:

''ദൃഷ്ടേഃ ദ്രഷ്ടാ ഹി ആത്മാ. ദൃഷ്ടിഃ ദ്വിവിധാ ഭവതി, ലൗകികീ പാരമാർത്ഥികീ ച ഇതി. തത്ര ലൗകികീ, ചക്ഷുഃസംയുക്താ അന്തഃകരണവൃത്തിഃ സക്രിയതേ ഇതി, ജായതേ വിനശ്യതി ച. യാതു ആത്മനോ ദൃഷ്ടിഃ, അഗ്ന്യുഷ്ണപ്രകാശാദിവത്, സാ ച ദ്രഷ്ടുഃ സ്വരൂപവത് ജ്ഞായതേ, ന വിനശ്യതി ച.''

(യഥാർത്ഥത്തിൽ ആത്മാവാണ് ദൃശ്യത്തിന്റെ ദ്രഷ്ടാവ്. ദൃഷ്ടി രണ്ടുതരത്തിലുണ്ട്, ലൗകികം (വ്യാവഹാരികം അഥവാ ലൗകികം) പാരമാർത്ഥികം(പരമാർത്ഥത്തിലുള്ളത് അഥവാ ആത്മീയം) ഇവയിൽ ലൗകികം മാംസചക്ഷുസ്സിനോട് ബന്ധപ്പെട്ട മനസ്സിന്റെ സ്പന്ദനമാണ്. അതിനാൽ ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്ന ഒരു പ്രക്രിയയാണത്. മറിച്ച് ആത്മാവിന്റെ ദൃശ്യം അഗ്നിയുടെ ചൂടും പ്രകാശവുമെന്നപോലെ ദ്രഷ്ടാവിന്റെ സ്വഭാവവും തന്മൂലം ഉദയാസ്തമയങ്ങളില്ലാത്തതുമാണ്.

## 5 നമ്മുടെ സമ്പന്നമായ സാംസ്കാരിക പൈതൃകം— വിവേകം പ്രയോഗിക്കേണ്ടതിന്റെ ആവശ്യകത

പൗരാണികഭാരതം ബാഹ്യപ്രകൃതിയുടേയും, മനുഷ്യന്റെ ആന്തരപ്രകൃതിയുടേയും സത്യങ്ങളുമായി ബന്ധപ്പെട്ടുകിടന്നിരുന്നു. അതിനാൽ മഹത്വത്തിലും ചൈതന്യത്തിലും ഒളിമങ്ങാത്ത ഒരു സംസ്കാരത്തിന്റെ ഈടുററ ഒരു കെട്ടിടം ഭാരതത്തിന് പടുത്തുയർത്താൻ കഴിഞ്ഞു. അത് നമുക്ക് പൈതൃകമായി ലഭിക്കുകയും ചെയ്തു. ഇന്ന് ഈ അഗാധമായ സത്യങ്ങൾ എന്തൊക്കെയാണെന്നും നമ്മുടെ ഭൂതകാലത്തിൽനിന്നുതന്നെ നമുക്ക് പൈതൃകമായി കൈവന്ന ഒരുകെട്ട് അന്ധവിശ്വാസങ്ങളുടേയും അന്ധമായ ആശയങ്ങളുടേയും പിടിയിൽനിന്ന് ആ സത്യത്തെ വേർതിരിച്ചെടുക്കേണ്ടത് എങ്ങനെയെന്നും നമുക്ക് അറിയാമെന്നത് നല്ല കാര്യമാണ്. ഈ വിഷയത്തിന്റെ പ്രാധാന്യത്തെക്കുറിച്ച് നാം പൂർണ്ണമായും ബോധവാന്മാരാകുകയും ശാസ്ത്രത്തിന്റെ പരീക്ഷണത്തെ അതിജീവിക്കാൻ കഴിയുന്ന ആ ഉൾക്കാഴ്ചകളെക്കുറിച്ചുള്ള അന്വേഷണത്തിന്റെ ആരംഭം മാത്രമാണ് ഈ ചർച്ചയെന്ന് കരുതുകയും ചെയ്യേണ്ടതാണ്. നമ്മുടെ പാരമ്പര്യത്തിൽ കെട്ടുകെട്ടായ അന്ധവിശ്വാസങ്ങളും നമുക്ക് ഉപലബ്ധമായിട്ടുണ്ട്, എന്ന കാര്യവും നാം തുറന്ന് സമ്മതിക്കേണ്ടതുണ്ട്. കഴിഞ്ഞ കുറേ ശതകങ്ങളായി കൂടുതൽ കൂടുതൽ കനപ്പെട്ടുവരുന്ന ഈ അന്ധവിശ്വാസങ്ങളുടെ നടുവിലും നാം അഗാധവും, പ്രകാശമാനവുമായ സത്യങ്ങളെ കണ്ടുമുട്ടുന്നുണ്ട്. ആ സത്യങ്ങൾക്ക് ആധുനിക ഭൗതിക ശാസ്ത്രജ്ഞന്മാരും അവരുടെ കണ്ടുപിടുത്തങ്ങൾവഴി പ്രാധാന്യം നല്കിയിട്ടുമുണ്ട്. അതാകട്ടെ ആധുനിക മനുഷ്യനെ അഗാധമായി സ്പർശിക്കുന്ന ആത്മീയവിശപ്പിന്ന് എതിരെ പ്രതികരിക്കുന്നുമുണ്ട്. കഴിഞ്ഞ ശതകത്തിൽ ജീവിച്ചവരും, ശാസ്ത്രീയസത്യങ്ങളുടെ ലോകത്തിലേയ്ക്ക് ഭാരതീയ മനസ്സ് നല്കിയ ചില അമൂല്യ സംഭാവനകളെക്കുറിച്ച് ഉജ്ജ്വലമായി പ്രകീർത്തിച്ചവരുമായ ശാസ്ത്രജ്ഞന്മാർക്ക് പുറമെ നമ്മുടെ

തത്ത്വശാസ്ത്രത്തിന്റേയും, ആത്മീയതയുടേയും ഉൾക്കാഴ്ചകളുടെ ശാസ്ത്രീയമൂല്യങ്ങളെക്കുറിച്ച് പ്രശംസാപൂർവ്വം സംസാരിച്ചുകൊണ്ടിരിക്കുന്നവരുമായ യുദ്ധാനന്തരകാലഘട്ടത്തിലെ പാശ്ചാത്യശാസ്ത്രജ്ഞന്മാരുടെ സംഖ്യ വർദ്ധമാനമായിക്കൊണ്ടിരിക്കുകയാണെന്നും നാം മനസ്സിലാക്കേണ്ടതുണ്ട്.

അതിനാൽ നമ്മുടെ പാരമ്പര്യത്തിലെ സത്യവും, അനശ്വരമായതും എന്താണെന്നും അസത്യവും, നൈമിഷികവും ആയത് എന്താണെന്നും തമ്മിൽ വിവേചിക്കേണ്ട കനത്ത ജോലി നമുക്കുണ്ട്; നമ്മുടെ തത്ത്വശാസ്ത്രമായ വേദാന്തത്തിൽ വിവേകം എന്നപേരിലറിയപ്പെടുന്ന ഒരു പ്രക്രിയയ്ക്ക് ഉന്നതസ്ഥാനമാണ് നല്കപ്പെട്ടിരിക്കുന്നത്. പാരമ്പര്യത്തെക്കുറിച്ച് മാത്രമല്ല വേദാന്തം വിവേകം എന്ന പദം പ്രയോഗിക്കുന്നത്. എല്ലാ മനുഷ്യർക്കും മിശ്രരൂപത്തിലനുഭവപ്പെടുന്ന എല്ലാ അനുഭവങ്ങളേയും പൊതുവായി ലക്ഷ്യം വെച്ചുകൊണ്ടാണ്. അതായത് സഹജമായതും പരിഷ്കരിക്കപ്പെടാത്തതും, സത്യവും, അസത്യവും, യഥാർത്ഥവും, അയഥാർത്ഥവും. തെററും ശരിയും എന്നിവയൊക്കെ ഈ മിശ്രരൂപത്തിൽ അടങ്ങും. ഇത് തന്നെ ശങ്കരാചാര്യർ ബ്രഹ്മസൂത്രഭാഷ്യത്തിന്റെ ആരംഭവാക്യങ്ങളിൽ ഇങ്ങനെ സൂചിപ്പിച്ചിരിക്കുന്നു:

''സത്യാനൃതേ മിഥുനീകൃത്യ നൈസർഗ്ഗികോ/യം ലോകവ്യവഹാരഃ''

നമ്മുടെ പൗരാണികരായ ഋഷീശ്വരന്മാർ മനുഷ്യരാശിക്ക് പൈതൃകമായി നല്കിയ മനസ്സിനേയും ശരീരത്തേയും കണിശമായി വിവേചനം ചെയ്യുന്ന ഈ ദാർശനികവും ആത്മീയവുമായ ഉൾക്കാഴ്ച നാം പ്രയോഗിക്കുമ്പോൾ ആധുനികഭൗതികശാസ്ത്രത്തിന്റെ കടുത്ത പരീക്ഷണത്തെ അതിജീവിക്കാൻ അവയ്ക്ക് കഴിയുമെന്നു് മാത്രമല്ല ശാസ്ത്രത്തെതന്നെയും, വിജ്ഞാനത്തിന്റേയും, അനുഭവത്തിന്റേയും സമുന്നത മേഖലയിലേയ്ക്ക് ഉയർത്താനും കഴിയുമെന്നു് കാണുമ്പോൾ നാം അഭിമാനപുളകിതരാകും. മനുഷ്യന്റേയും, പ്രകൃതിയുടേയും അഗാധതയിൽനിന്നു് ഉയിർക്കൊണ്ട ഒരു ദർശനത്തിന്റെ അടിത്തറയിലാണ് നാം സംസ്കാരത്തെ വികസിപ്പിച്ചെടുത്തത് എന്നതിൽ നമുക്ക് സന്തോഷത്തിന്റെ വകയുണ്ട്. ആ ദർശനത്തിന്റെ വികാസത്തിന്റെ പശ്ചാത്തലത്തിൽ ഉപനിഷത്തിലെ മഹാന്മാരായ ഋഷീശ്വരന്മാർ സത്യത്തിനും, മനുഷ്യന്റെ സന്തുഷ്ടിക്കും സ്നേഹത്തിനും വേണ്ടിയുള്ള അഞ്ഞേയററത്തെ പ്രേരണയും, വികാരവും പ്രദർശിപ്പിച്ചിട്ടുണ്ട്. ആ സത്യത്തോടുള്ള സ്നേഹത്തിന് വേണ്ടി ദേശീയമായ വിശ്വാസപ്രമാണങ്ങളേയും ശുഷ്കതത്ത്വവാദങ്ങളേയും അടക്കം പരി

ത്യജിക്കാൻ അവർ ഒരുക്കവുമായിരുന്നു. ആ ആവേശം നമ്മുടെ ഉപനിഷത്തുകളിലെ പല ഖണ്ഡികകളിലും പ്രത്യേകിച്ച് നമ്മുടെ ഇന്നത്തെ റിപ്പബ്ലിക്കിന്റെ ദേശീയമുദ്രാവാക്യങ്ങളുടെ മകുടമായി അലങ്കരിച്ചിട്ടുള്ള 'സത്യമേവ ജയതേ' (സത്യം മാത്രം ജയിക്കുന്നു) എന്ന മുണ്ഡകോപനിഷത്തിലെ പ്രസിദ്ധമായ മന്ത്രത്തിൽ ദർശിക്കാൻ കഴിയും. തങ്ങളുടെ അഹംബുദ്ധിയെപ്പോലും സത്യാന്വേഷണത്തിൽ അവർ പരിത്യജിച്ചു.

## 6 വിവേകമായി വളരുന്ന വിജ്ഞാനം;

ഇന്ന് നമ്മിൽത്തന്നെ വികസിപ്പിക്കേണ്ട മനോഭാവമിതാണ്. നമ്മുടെ പൗരാണിക ഉൾക്കാഴ്ചകളെക്കുറിച്ച് അറിയാൻ ശ്രമിക്കുകയും ആധുനികപാശ്ചാത്യശാസ്ത്രത്തിന്റെ മഹത്തായ കണ്ടുപിടുത്തങ്ങളുമായി അവയെ ബന്ധിപ്പിക്കാനും ഇന്ത്യയിലേയും, മറുനാടുകളിലേയും മനുഷ്യരാശിയുടെ മുമ്പാകെ വിവേകത്തിന്റെ നിലയിലേയ്ക്കുയന്ന സുപരീക്ഷിതമായ വിജ്ഞാനത്തിന്റെ ഘടനയെ പ്രദർശിപ്പിക്കുമ്പോഴും നാം ഈ മനോഭാവം നമ്മിൽ വളർത്തേണ്ടതാണ്. ആധുനികശാസ്ത്രീയവിജ്ഞാനത്തിന്റേയും, ആധുനികലോകത്തിന്റേയും അഭിലാഷവും ദിശയും ഇതു തന്നെയാണ്. വിജ്ഞാനശകലങ്ങൾ ഈ വിവേകത്തെ നമുക്ക് പ്രദാനം ചെയ്യുകയില്ല. ഈ വിജ്ഞാനശകലങ്ങളെ മുഴുവൻ പ്രകാശമാനവും രക്ഷാദക്ഷവുമായ വിവേകമാക്കി രൂപാന്തരപ്പെടുത്താൻ ഒരു സംക്ഷിപ്തദർശനത്തിനേ സാധിക്കുകയുള്ളു. അത്തരം വിജ്ഞാനം ദൈനംദിനം വളർന്നുകൊണ്ടിരിക്കുകയാണ്. എന്നാൽ സ്ഫോടനാത്മകമായ ഈ വിജ്ഞാനത്തിന്റെ വളർച്ചയെ ക്രമപ്രകാരവും, സാർത്ഥകമായ പ്രാധാന്യത്തോടെയും ഉപയോഗിക്കണമെങ്കിൽ ഉൾക്കാഴ്ചയിൽനിന്നുടലെടുത്ത വിവേകത്തിന്റെ സഹായം ആവശ്യമാണ്.

രണ്ടാംലോകയുദ്ധത്തിനുശേഷം അത്തരത്തിലുള്ള വിജ്ഞാനം മനുഷ്യനിലും അവന്റെ സാമൂഹ്യസ്ഥിതിഗതികളിലും വക്രതകൾ സൃഷ്ടിച്ചതു് കണ്ടപ്പോൾ വിജ്ഞാനം വിവേകമായി വികസിപ്പിക്കേണ്ട ആവശ്യകത നിർബ്ബന്ധമായിത്തീർന്നു. ആധുനികകാലഘട്ടത്തിലെ ഏററവും സ്വാധീനമുള്ള ചിന്തകന്മാരിൽ ഒരാൾ പരേതനായ ബർട്രാൺഡ് റസ്സലായിരുന്നു. 'സമൂഹത്തിൽ ശാസ്ത്രത്തിന്റെ സ്വാധീനം' എന്ന അദ്ദേഹത്തിന്റെ യുദ്ധാനന്തരപ്രഭാഷണങ്ങളുടെ സമാഹാരമായ ഗ്രന്ഥത്തിൽ അദ്ദേഹം പറയുന്നു. (പേജ് 120-121)

'നാം മനുഷ്യന്റെ കൗശലം ഒരു മാർഗ്ഗവും, മനുഷ്യന്റെ വിഡ്ഢിത്തം ലക്ഷ്യവുമാക്കിയ ഒരു വർഗ്ഗക്കാരുടെ നടുവിലാണ് ജീവിക്കുന്നതു്.

ഈ ഖണ്ഡികയുടെ അവസാനഭാഗത്ത് അദ്ദേഹം ഇപ്രകാരം താക്കീത് നല്കുകയും ചെയ്യുന്നു:

'മനുഷ്യൻ വിജ്ഞാനത്തോളം തന്നെ വിവേകത്തിലും വികസിക്കുന്നില്ലെങ്കിൽ വിജ്ഞാനത്തിന്റെ വികാസം ദുഃഖത്തിന്റെ വർദ്ധനവായി മാറും.'

ഈ പ്രസ്താവന പ്രായോഗികവീക്ഷണത്തിൽ നോക്കിയാൽ മനുഷ്യൻ വെറും വിജ്ഞാനത്തിൽനിന്ന് വിവേകത്തിലേയ്ക്ക് ഉയരേണ്ടത് എത്രമാത്രം അടിയന്തരമാണെന്ന് ബോദ്ധ്യമാകും. നിർവ്യാജമായ ആത്മീയഉൾക്കാഴ്ചകൾ അടങ്ങുന്ന ആ വിവേകമാണ് എല്ലായിടത്തുമുള്ള ഋഷിമാർ, പൗരസ്ത്യഋഷിമാർ പ്രത്യേകിച്ചും മനുഷ്യരാശിക്ക് നല്കിയത്.

മനുഷ്യമനസ്സിന്റെ ഏകീകരണത്തിൽക്കൂടിയുള്ള മനുഷ്യജീവിതത്തിന്റെ ഏകീകരണം എന്ന് പേർ നല്കപ്പെട്ടിട്ടുള്ള ഈ ചർച്ചയ്ക്ക് മഹത്തായ പ്രവർത്തനവ്യാപ്തിയുണ്ട്. ആ ഐക്യത്തിൽക്കൂടി വ്യക്തിപരവും സാമൂഹ്യവുമായ ജീവിതത്തിൽ സുസ്വരത കൈവരുത്താൻ കഴിയും. ഭൗതികശാസ്ത്രങ്ങൾ തന്നത്താൻ പ്രത്യേകിച്ചും ഈ യുദ്ധാനന്തരവർഷങ്ങളിൽ ദാർശനികവും ആത്മീയവുമായ ഉൾക്കാഴ്ചയുടെ ദിശയിൽക്കൂടി പുരോഗമിച്ചുകൊണ്ടിരിക്കുകയാണ്. യഥാർത്ഥത്തിൽ എല്ലാ ഭൗതികശാസ്ത്രങ്ങളും ഉൾക്കാഴ്ചകളുള്ള കഴിവിൽക്കൂടി പരീക്ഷിതമായ ഈ വിജ്ഞാനശകലങ്ങളെ ഏകീകൃതവിജ്ഞാനമാക്കാനുള്ള അന്വേഷണത്തിൽ വ്യാപൃതമാണ്. മനുഷ്യവിജ്ഞാനവും, അനുഭവവും ഏകീകരിക്കാനുള്ള ഈ ത്വരയുടെ അടിത്തറയിലാണ് ശാസ്ത്രത്തിന്റെ പദ്ധതികൾ തന്നെ ഉറപ്പിച്ചിട്ടുള്ളത്. മുമ്പ് പറയപ്പെട്ട ഉൾക്കാഴ്ച ഭൗതികശാസ്ത്രത്തെ ജ്ഞാതമായതിൽനിന്ന് അജ്ഞാതമായതിലേയ്ക്ക് കുതിച്ചുചാടാനും പഴയ വിജ്ഞാനത്തിൽ നിന്ന് പുതിയ വിജ്ഞാനത്തെ നേടാനും സമർത്ഥമാക്കുന്നുണ്ട്. ക്വാണ്ടം സിദ്ധാന്തത്തിലും ആപേക്ഷികസിദ്ധാന്തത്തിലും ഈ പ്രതിഭാസം ഒരു ഔന്നത്യത്തെ നേടിയിട്ടുണ്ട്. ഇവിടെ ഭൗതികശാസ്ത്രം വസ്തുനിഷ്ഠമായ ഭൗതികമേഖലയുടെ അഥവാ നിരീക്ഷിതമായ അതീന്ദ്രിയപദാർത്ഥങ്ങളുടെ അതിർത്തിയെ ലംഘിച്ച് ഇന്ദ്രിയാതീതമായ യാഥാർത്ഥ്യങ്ങളുടെ ആശ്ചര്യകരമായ ഒരു പുതിയ ലോകത്തിലേയ്ക്ക് കടക്കുകയും ഭൗതികശാസ്ത്രത്തേയും ആധുനികമനുഷ്യനേയും നിരീക്ഷകന്റെ അതായത് സ്വന്തം ബോധത്തിന്റെ ആശ്ചര്യകരവും അനന്തവുമായ നിഗൂഢതകളുടെ കരയിലേക്കെത്തിച്ചിരിക്കുകയുമാണ്. ഇന്ന് ആധുനികഭൗതികശാസ്ത്രത്തിന്റെ അത്യഗാധമായ നിഗൂഢതകളുടെ കരയിലേക്കെത്തി

ച്ചിരിക്കുകയുമാണ്. ഇന്ന് ആധുനികഭൗതികശാസ്ത്രത്തിൻെറ അത്യഗാധമായ നിഗൂഢതകളിലേയ്ക്കു് ചെല്ലുന്ന നിരീക്ഷകൻെറ ബോധത്തിന് പരമപ്രാധാന്യം ലഭിച്ചിരിക്കുകയാണ്.

## 7 അദ്വൈതദർശനം

ബോധാവസ്ഥ അഥവാ വിജ്ഞാനം നിങ്ങളിലും എന്നിലും നമ്മിലെല്ലാവരിലുമുണ്ടെന്ന് അനുഭവം തെളിയിക്കുന്നുണ്ട്. ഉപനിഷത്തുക്കളിലെ ഋഷിമാർ അതിൻെറ അർത്ഥവും പ്രാധാന്യവും മനസ്സിലാക്കാനും അതിലേയ്ക്കു് അഗാധമായി ചെല്ലാനും വിശേഷിച്ച് ബോധാവസ്ഥയുടെ ഉന്നതപ്രകാശനത്തെ പ്രാപിക്കാനും പരിശ്രമിച്ചിട്ടുണ്ട്. അവരുടെ മനുഷ്യനിലവാരത്തിന്നപ്പുറം ധ്യാനംകൊണ്ടും ആന്തരമായ ചുഴിഞ്ഞിറങ്ങൽകൊണ്ടും അവരുടെ ഇന്ദ്രിയകരണങ്ങളുടെയും ഇന്ദ്രിയോന്മുഖമായിപ്പോകുന്ന മനസ്സിൻെറയും പരിമിതിയെ ഭേദിച്ച് ബോധതലത്തിൻെറ പരിമിതിയെ അതിലംഘിച്ച് പ്രത്യേകമായ ഇന്ദ്രിയശക്തിക്കുവേണ്ടിയുള്ള കഴിവില്ലായ്മ മറികടന്ന് അതിൻെറ യഥാർത്ഥപ്രകൃതി അദ്വൈതപരവും അനന്തവുമാണെന്ന് അവർ തെളിയിച്ചിട്ടുണ്ട്. അവർ ഈ ലോകത്തെയും വിവിധങ്ങളായ അതിലെ വസ്തുക്കളെയും സാക്ഷാൽക്കരിച്ച് അവ ഒരു ശുദ്ധബോധത്തിൻെറ വൈവിധ്യങ്ങളാണെന്ന് മനസ്സിലാക്കുകയും ചെയ്തു. ആധുനികഭൗതികശാസ്ത്രം അതിൻെറ പരിമിതമായ ഗവേഷണവ്യാപ്തിക്കിടയിൽ കാണപ്പെടുന്ന എല്ലാ പദാർത്ഥങ്ങളുടെയും പിന്നിൽ ഒരു ഏകീകൃതഊർജ്ജരംഗമാണുള്ളതെന്ന് തെളിയിക്കുകയും ഇപ്പോൾ അതുല്യമായ ബോധാവസ്ഥയുടെ കവാടത്തിൽ മുട്ടിക്കൊണ്ടിരിക്കുകയും ചെയ്യുകയാണല്ലോ. എന്നാൽ നമ്മുടെ ഋഷിമാരാകട്ടെ അദ്വൈതമായ ശുദ്ധബോധമാണ് ആത്യന്തികയാഥാർത്ഥ്യമെന്ന് പണ്ടുതന്നെ കണ്ടുപിടിച്ചുകഴിഞ്ഞതാണ്.

ഈ അദ്വൈതദർശനം പ്രപഞ്ചത്തിലെ ഭൗതികവും ഭൗതികേതരവും അചേതനവും സചേതനവും വേദാന്തഭാഷയിൽ അചിത്തും ചിത്തും എന്നിങ്ങനെയുള്ള വൈവിദ്ധ്യങ്ങളുടെ പശ്ചാത്തലത്തിൽ വർത്തിക്കുന്ന മൗലികമായ ഏകത്വത്തെ വെളിപ്പെടുത്തുന്നു. ബാഹ്യമായ യാഥാർത്ഥ്യത്തിന്നും ആന്തരമായ യാഥാർത്ഥ്യത്തിന്നും തമ്മിലും ഒരു മൗലികമായ ഏകത്വമുണ്ട്. ആന്തരം, ബാഹ്യം എന്നിങ്ങനെയുള്ള പദങ്ങളും സങ്കല്പങ്ങളും യാഥാർത്ഥ്യത്തെ അറുത്തുമുറിക്കുന്നില്ല; ആരംഭത്തിൽ പഠനത്തിന്നും ഗവേഷണത്തിന്നും അതു് സഹായകമാണെങ്കിലും അതു് യാഥാർത്ഥ്യത്തെത്തന്നെ പരിമിതപ്പെടുത്തുന്നില്ല എന്ന് വേദാന്തം പറയുന്നു. ഭൂമിയുടെ ഉപരിതലത്തെ ചുററി

നിൽക്കുന്ന ഒരേയൊരു സമുദ്രമേ ഉള്ളു; എന്നാൽ പഠനത്തിനും പ്രായോഗികകാര്യങ്ങൾക്കും വേണ്ടി ആ സമുദ്രത്തെത്തന്നെ ഇന്ത്യാസമുദ്രം ശാന്തസമുദ്രം എന്നൊക്കെ വിളിക്കുന്നതിൽ യാതൊരു തെററുമില്ല.

ഭാരതത്തിലെ ഋഷിമാർ അവരുടെ ഏകത്വദർശനത്തെ മററുള്ളവരെ ഗ്രഹിപ്പിക്കുവാൻ കണിശമായ ശാസ്ത്രീയസങ്കല്പങ്ങളും ശാസ്ത്രീയസംജ്ഞകളുമുണ്ടാക്കിയിട്ടുണ്ട്. അവർ ബാഹ്യലോകത്തിന്റെ ഏകത്വത്തെ സൂചിപ്പിക്കാൻ ബ്രഹ്മമെന്നും ആന്തരലോകത്തിന്റെ ഏകത്വത്തെക്കുറിക്കാൻ ആത്മാവെന്നുമുള്ള സംജ്ഞകൾ നിർമ്മിച്ചു. യാഥാർത്ഥ്യത്തിന്റെ ബാഹ്യമായ ഏകത്വത്തെ അതായതു് പരാക്രൂപത്തെ, യാഥാർത്ഥ്യത്തിന്റെ ആന്തരരൂപമായ 'പ്രത്യക്രൂപ'ത്തോടു് സമീകരിച്ചു. ബ്രഹ്മത്തെ ആത്മാവോടു് സമീകരിച്ചു. ആത്യന്തികശുദ്ധബോധമാകുന്ന യാഥാർത്ഥ്യത്തെ ചിത്സ്വരൂപമെന്നും അതിനോടു് പ്രാണം വൈ ബ്രഹ്മ, 'ഖം ബ്രഹ്മ' എന്നിവയെ സമീകരിച്ചു. ബ്രഹ്മമാണു് യഥാർത്ഥത്തിൽ ഊർജ്ജം' എന്നും ബ്രഹ്മമാണു് ശൂന്യത്തിലെ അനന്തമായ സത്യം' എന്നും 'ബ്രഹ്മമാണു് ആനന്ദ മെന്നും ഛാന്ദോഗ്യോപനിഷത്തിൽ (4. 10. 4) പറയുന്നതുപോലെ അവർ വിളിച്ചു വന്നു.

ഉപനിഷത്തുകളിലെ ഋഷിമാർ ധ്യാനത്തിൽക്കൂടി നേടിയ അഗാധമായ ഉൾക്കാഴ്ചകളാണിവയെല്ലാം. 'ധ്യാനൈനേകം സർവ്വമേവൈതദ് യദേതദ് അഭിശബ്ദിതം' എന്നു മനുസ്മൃതി (6. 82) പറയുന്നു.

''ഈ ബ്രഹ്മത്തെ ശ്രദ്ധായോഗംകൊണ്ടും ഭക്തി, ധ്യാനം എന്നിവയെക്കൊണ്ടും സാക്ഷാൽക്കരിക്കണമെന്നു് കൈവല്യോപനിഷത്തു് (1. 2) ഉപദേശിക്കുന്നു.

''ശ്രദ്ധാഭക്തിധ്യാനയോഗാത് അവൈഹി''

കഠോപനിഷത്താകട്ടെ (6. 9):

''ന സംദൃശേ തിഷ്ഠതി രൂപമസ്യ
ന ചക്ഷുഷാ പശ്യതി കശ്ചനൈനം
ഹൃദാ മനീഷാ മനസാഭിക്ലൃപ്തോ
യ ഏതദ് വിദുഃ അമൃതാസ്തേ ഭവന്തി''

(അതിന്റെ രൂപം കാണപ്പെടാൻ കഴിയില്ല; ആർക്കും മാംസചക്ഷുസ്സുകൊണ്ടു് അവനെ കാണാൻ കഴിയില്ല. ബുദ്ധിയുടെ പൂർണ്ണനിയന്ത്രണത്തിലുള്ള മനസ്സുള്ളവന്റെ ഹൃദയത്തിൽ മാത്രമേ അവൻ പ്രത്യക്ഷമാകുന്നുള്ളു ഇതറിയുന്നവൻ അനശ്വരനായിത്തീരുന്നു.)

ശ്വേതാശ്വതരോപനിഷത്തു് പ്രഘോഷിക്കുന്നു (1. 16):

''സർവ്വവ്യാപിനമാത്മാനം ക്ഷീരേ സർപ്പിരിവാർപ്പിതം
ആത്മവിദ്യാതപോമൂലം തദ് ബ്രഹ്മോപനിഷത്പരം''

(വെണ്ണ പാലിൻെറ എല്ലാ ഭാഗത്തും പരന്നിരിക്കുന്നതുപോലെ ആത്മാവു് എല്ലാററിലും വ്യാപിച്ചിരിക്കുന്നു. ബ്രഹ്മത്തിൻെറ പരമമായ ഈ രഹസ്യമാണു് തപസ്സിൽക്കൂടിയും ആത്മശാസ്ത്രത്തിൽക്കൂടിയും സാക്ഷാൽക്കരിക്കപ്പെട്ടിരിക്കുന്നതു്.)

## 8 സാധകശാസ്ത്രങ്ങൾക്കു് പൗരാണികഭാരതത്തിൻെറ സംഭാവനകൾ

തത്വശാസ്ത്രത്തിലും ഞാൻ മുമ്പു് പറഞ്ഞപോലെ നമ്മുടെ രാജ്യത്തിൻെറ സംഭാവനകൾ മഹത്തരങ്ങളാണെങ്കിലും ഭൗതികശാസ്ത്രരംഗത്തും മഹത്തായകണ്ടുപിടുത്തങ്ങൾ നമ്മുടെ രാജ്യത്തുണ്ടായിട്ടുണ്ടു്. എന്നാൽ കഴിഞ്ഞ ഏതാനും ശതകങ്ങളിൽ ഈ രംഗത്തു് നാം നിശ്ചലരായിരിക്കയാണു്. ആധുനികപാശ്ചാത്യനാടുകളാകട്ടെ നമ്മെയും ചൈനയെയും ലോകത്തിലെ മററു് ഭാഗങ്ങളേയും പിന്നിട്ടു് വളരെയേറെ മുന്നോക്കം പോയിരിക്കുകയാണു്. ഇതിന്നു് പാശ്ചാത്യനാടുകളോടു് നമുക്കു് കൃതജ്ഞതയുണ്ടു്. ആധുനികപാശ്ചാത്യനാടുകളാൽ പ്രചോദിതരായി നാം നമ്മുടെ ശാസ്ത്രീയമായ മുന്നേററം പുനരാരംഭിച്ചിരിക്കയാണു്. സ്വാതന്ത്ര്യലബ്ധിക്കുശേഷം അതിന്നുള്ള ആവേശം വർദ്ധിച്ചുവരികയുമാണു്. നമുക്കു് തത്വശാസ്ത്രത്തിലും മതത്തിലും പൗരാണികമായിത്തന്നെയുള്ള കഴിവു് ആധുനികയുഗത്തിലെ ഉജ്ജ്വലതാരങ്ങളായ ശ്രീരാമകൃഷ്ണൻ, സ്വാമി വിവേകാനന്ദൻ, രമണമഹർഷി എന്നിവരിലൂടെ തുടർന്നുപോന്നുകൊണ്ടിരിക്കുന്നു. നാം സാവധാനത്തിൽ നമ്മുടെ രാജ്യത്തിൻെറ കഴിഞ്ഞകാലത്തെ ശാസ്ത്രീയനേട്ടങ്ങളെക്കുറിച്ചു് ബോധവാന്മാരായിക്കൊണ്ടിരിക്കുന്നുണ്ടു്. മാത്രമല്ല അതിൽക്കൂടി കഴിഞ്ഞകാലങ്ങളിൽ നമ്മുടെ രാജ്യം എല്ലാ അറിവുകളേയും ഗവേഷണത്തിന്നു് വിധേയമാക്കിയിരുന്നുവെന്നും അതിൻെറ ഒരു ശകലം മാത്രമായിരുന്നില്ലെന്നും വേദം എന്ന സംജ്ഞ വിസ്തൃതമായ അതിൻെറ അർത്ഥത്തിലാണു് മനസ്സിലാക്കപ്പെട്ടിരുന്നതെന്നും ഉള്ളതിനെക്കുറിച്ചു് നാം ബോധവാന്മാരായിക്കൊണ്ടിരിക്കുകയാണു്. നമ്മുടെ ചില ശാസ്ത്രജ്ഞന്മാരും പണ്ഡിതന്മാരും ഭാരതത്തിൻെറ ഭൗതികശാസ്ത്രസംബന്ധിയായ ചില ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ടെങ്കിലും 'ചൈനയുടെ ശാസ്ത്രവും സംസ്കാരവും' എന്ന വിഷയത്തെക്കുറിച്ചു് ബൃഹത്തായ എട്ടു് വാല്യങ്ങൾക്കൊള്ളുന്ന ഒരു പരമ്പര

പ്രസിദ്ധപ്പെട്ടത്തിയ ജോസഫ് നീധാമിൻെറ രീതി അവലംബിച്ചു കൊണ്ടു് 'ഭാരതത്തിൻെറ ശാസ്ത്രവും സംസ്കാരവും' എന്ന ക്രമികമായൊരു പരമ്പരതന്നെ പ്രസിദ്ധീകരിക്കേണ്ടതു് ഏററവും അടിയന്തിരമായ നമ്മുടെ ആവശ്യമാണു്. നമ്മുടെ യുഗാന്തരങ്ങളായുള്ള വിജ്ഞാന അന്വേഷണത്തെക്കുറിച്ചു് നമുക്കും അന്യന്മാക്കും മനസ്സിലാക്കാൻ കഴിയാത്തവിധത്തിൽ ഇന്നുള്ള ആ വലിയ വിടവു് നികത്തുവാൻ ഇതുകൊണ്ടു് സാധിക്കുമെന്നതു് തീച്ചയാണു്.

## 9 യുദ്ധാനന്തര ഊജ്ജതന്ത്രവും അദ്വൈത ദർശനവും

1976 ഓക്ടോബർ, നവംബർ മാസങ്ങളിൽ ഞാൻ യു. എസ്. ഏ. യിൽ പര്യടനം നടത്തിക്കൊണ്ടിരിക്കേ എനിക്കു് മേൽപറഞ്ഞ കാര്യങ്ങളിലും നാമിന്നു് ഇവിടെ നടത്തിക്കൊണ്ടിരിക്കുന്ന ചച്ചാവിഷയത്തിലും വളരെ പ്രസക്തിയുള്ള യുദ്ധാനന്തര ഊജ്ജതന്ത്രത്തെക്കുറിച്ചു് പ്രതിപാദിക്കുന്ന നിസ്തുലമായൊരു ഗ്രന്ഥം കാണാനിടയായി. യു. എസ്. ഏ. യിലെ ബെക്ക്ലി യൂനിവേഴ്സിററിയിലെ സൈദ്ധാന്തിക ഊജ്ജതന്ത്രവിഭാഗത്തിലെ പ്രൊഫസറായ ഫ്രിജോഫ് കാപ്ര രചിച്ച'താവോ ഓഫ് ഫിസിക്സ്'' എന്ന ഗ്രന്ഥമായിരുന്നു അതു്. 'തവോ' എന്നതു് ദിവ്യപഥം എന്നതിൻെറ ചൈനീസ് വാക്കാണു്. ഈ ഗ്രന്ഥത്തിൻെറ ആരംഭത്തിലുള്ള പേജുകളിൽ ത്തന്നെ ശാസ്ത്രമെന്നതു്, ഊജ്ജതന്ത്രമെന്നതു് മുഴുവൻ സാങ്കേതിക വിദ്യമാത്രമല്ലെന്നാണു് പറയുന്നതു്. സത്യാന്വേഷണമാവേണ്ടതും നാം ജീവിക്കുന്ന ലോകത്തിൻെറ പ്രകൃതിയെക്കുറിച്ചു് അറിയാൻ ശ്രമിക്കേണ്ടതുമായ ശുദ്ധശാസ്ത്രമെന്നൊന്നുണ്ടു് എന്നു് അദ്ദേഹം സമ്മതിക്കുന്നു. ഈ അന്വേഷണത്തിൽ മനുഷ്യൻെറ അഗാധരഹസ്യങ്ങളെക്കുറിച്ചും അവൻെറ ബോധത്തെക്കുറിച്ചും അറിയുന്നതിന്നു് അതുമായി മല്ലിടേണ്ട ഒരു ഘട്ടത്തിലാണു് ഇന്നു് ഭൗതികശാസ്ത്രം ചെന്നെത്തിയിരിക്കുന്നതെന്നു് അദ്ദേഹം പറയുന്നു. ആധുനികശാസ്ത്രജ്ഞന്മാർ ഈ വിഷയത്തെക്കുറിച്ചു് അഗാധമായി ചിന്തിക്കേണ്ട കാലം ആസന്നമായിരിക്കുന്നുവെന്നു് അദ്ദേഹം പറയുന്നു. അപ്പോഠം പൗരസ്ത്യനാട്ടുകളിലെ ഋഷീശ്വരന്മാരും യോഗികളും വിശിഷ്യ ഹിന്ദു ബൗദ്ധതാവോയിസ്റ്റുകളും ശതാബ്ദങ്ങൾക്കുമുമ്പുതന്നെ നേരിട്ടുള്ള ഗവേഷണാനുഭവങ്ങളിൽക്കൂടി ബോധാവസ്ഥയെക്കുറിച്ചു് അഗാധതരമായ നിഗമനങ്ങളിലെത്തിച്ചേന്നിരുന്നുവെന്നു് അവക്കു് മനസ്സിലാകുമെന്നാണു് കാപ്ര തുടന്നു പറയുന്നതു്. (പേജ് 25)

''പൗരസ്ത്യജ്ഞാനത്തിൻെറ അന്തസ്സത്തയും പാശ്ചാത്യ ശാസ്ത്രവും തമ്മിൽ വിടത്താനാവാത്ത സുസ്വരതയുണ്ടെന്നു് കാണിച്ചു

കൊണ്ടു് ശാസ്ത്രത്തിൻെറ പ്രതിച്ഛായ പരിഷ്കരിക്കേണ്ട ഉദ്ദേശ്യമാണു് ഈ ഗ്രന്ഥത്തിനുള്ളതു്. ആധുനിക ഊർജ്ജതന്ത്രം സാങ്കേതികവിദ്യയേക്കാൾ എത്രയോ ദൂരം മുന്നോട്ടു് പോയിട്ടുണ്ടെന്നും ഊർജ്ജതന്ത്രത്തിൻെറ മാർഗ്ഗം ആത്മീയ ജ്ഞാനത്തിലേയ്ക്കും ആത്മസാക്ഷാത്ക്കാരത്തിലേയ്ക്കും ഹൃദയപൂർവ്വമുള്ള ഒരു മാർഗ്ഗമായിത്തീരാൻ കഴിയുന്നതാണെന്നും സൂചിപ്പിക്കാനുള്ള ശ്രമമാണു് ഈ ഗ്രന്ഥത്തിലുള്ളതു്.''

ഈ ഗ്രന്ഥത്തിൻെറ അവസാനത്തെ അദ്ധ്യായത്തിൻെറ മുമ്പത്തെ അദ്ധ്യായത്തിൽ (പേജ് 300) പ്രൊഫസ്സർ കാപ്ര പറയുന്നു.

''ആധുനിക ഊർജ്ജതന്ത്രത്തിൽ ബോധത്തിൻെറ ചോദ്യമുയരുന്നു വരുന്നതു് ആണവപ്രതിഭാസത്തിൻെറ നിരീക്ഷണവുമായി ബന്ധപ്പെട്ടിട്ടാണു്. 'ക്വാണ്ടം സിദ്ധാന്തം' വ്യക്തമാക്കുന്നതു് ഈ പ്രതിഭാസത്തെ പ്രക്രിയാശൃംഖലകളുടെ ഒരു കണ്ണിയെന്നനിലയ്ക്കും, അതിൻെറ അററം മനുഷ്യനിരീക്ഷകൻെറ ബോധതലത്തിൽ കിടക്കുന്നതുമായ നിലയിലാണു് മനസ്സിലാക്കാൻ കഴിയുക.''

യൂജിൻ വിഗ്നർ എന്ന ഊർജ്ജതന്ത്രജ്ഞൻെറ ഭാഷയിൽ പറയുകയാണെങ്കിൽ തൻെറ ഗ്രന്ഥമായ (Symmetries and Reflections—Scientific Essays, Page 172)

''ക്വാണ്ടം സിദ്ധാന്തത്തിൻെറ നിയമങ്ങൾ ബോധാവസ്ഥയെ സ്പർശിച്ചുകൊണ്ടല്ലാതെ പൂർണ്ണമായും സുസ്ഥിരമായ മാർഗ്ഗത്തിൽ രൂപീകരിക്കുകയെന്നതു് അസാദ്ധ്യമാവുന്നു.''

വിഗ്നറുടെ ഈ പരാമർശത്തെക്കുറിച്ചു് പ്രൊഫസർ കാപ്ര പറയുന്നു:

''ഊർജ്ജതന്ത്രജ്ഞന്മാർക്കു് തങ്ങളുടെ ഗവേഷണമണ്ഡലത്തിൽ മനുഷ്യബോധത്തിൻെറ സ്വഭാവത്തെ ഉൾപ്പെടുത്തണമെന്നു് യഥാർത്ഥമായ ആഗ്രഹമുണ്ടെങ്കിൽ പൗരസ്ത്യ ആശയങ്ങളുടെ പഠനം അവർക്കു് ഉത്തേജകമായ പുതിയ വീക്ഷണകോണുകളെ പ്രദാനം ചെയ്യും''

ഗ്രന്ഥത്തിൻെറ അവസാനഭാഗത്തു് പ്രൊഫസർ കാപ്ര ഇപ്രകാരം പറയുന്നു. (പേജ് 305):

''യോഗികളുടേതിൽനിന്നു് വ്യത്യസ്തമായി ഊർജ്ജതന്ത്രജ്ഞന്മാർ അവരുടെ ഗവേഷണങ്ങളെ ആരംഭിക്കുന്നതു് പദാർത്ഥലോകത്തെക്കുറിച്ചു് പഠിച്ചുകൊണ്ടാണു്. പദാർത്ഥലോകത്തിൻെറ അഗാധതയിലേയ്ക്കു് ചുഴിഞ്ഞിറങ്ങിക്കൊണ്ടു് അവർ എല്ലാ വസ്തുക്കളുടേയും അവശ്യമായ ഐക്യത്തെക്കുറിച്ചു് ബോധവാന്മാരായിത്തീർന്നിരിക്കുന്നു. അതിനുംപുറമേ അവരും അവരുടെ ബോധവും ഈ ഐക്യ

ത്തിന്റെ അഭേദ്യമായ ഒരു ഭാഗമാണെന്നുകൂടി അവർ പഠിച്ചു കഴിഞ്ഞു. ഇപ്രകാരം യോഗിയും, ഊർജ്ജതന്ത്രജ്ഞനും ഒരേ നിഗമനത്തിലാണെത്തിച്ചേർന്നിട്ടുള്ളത്. ഒരാൾ ആന്തരലോകത്തിൽനിന്നാരംഭിച്ചു, മററയാൾ ബാഹ്യലോകത്തിൽനിന്നാരംഭിച്ചു. അവരുടെ വീക്ഷണങ്ങളുടെ സമാനത ആത്യന്തികസത്യമായ ബാഹ്യമായ ബ്രഹ്മവും ആന്തരസത്യമായ ആത്മാവും ഒന്നുതന്നെയാണെന്ന പൗരാണികഭാരതീയവിജ്ഞാനത്തെ സ്ഥിരപ്പെടുത്തുകയാണ് ചെയ്യുന്നത്.''

ഇവിടെ യാഥാർത്ഥ്യം ഒന്നേയുള്ളുവെന്നും അതേക്കുറിച്ച് പുറമേ നിന്നും അതുപോലെ ഉള്ളിൽനിന്നും നമുക്ക് പഠിക്കാൻ കഴിയുമെന്നുമുള്ള ചൈനയിലേയും ഇന്ത്യയിലേയും പൗരാണികഋഷിമാരുടെ ആശയങ്ങളെ പ്രതിധ്വനിപ്പിക്കുന്ന ശ്രദ്ധേയമായ ഒരു ആശയമാണ് ആധുനികശാസ്ത്രം നമ്മുടെ മുമ്പാകെ അവതരിപ്പിച്ചിട്ടുള്ളത്. ഈ നിലപാട് അറിയുന്നത് നമ്മെ സംബന്ധിച്ചിടത്തോളം ഗുണകരമാണ്. ഈ അടിസ്ഥാനപരമായ ഐക്യത്തിന്റെ ദർശനത്തെക്കുറിച്ച് പ്രൊഫസർ കാപ്ര പറയുന്നു (അതേപുസ്തകം, പേജ് 140):

''പൗരസ്ത്യയോഗാത്മകശാസ്ത്രത്തിൽ ഈ സാർവ്വത്രികമായ പരസ്പരം ഇണങ്ങിച്ചേരലിൽ മനുഷ്യനായ നിരീക്ഷകനും അവന്റെ ബോധവും ഉൾപ്പെടുന്നുണ്ട്, ആണവ ഊർജ്ജതന്ത്രത്തിന്റെ കാര്യത്തിലും ഇതു യാഥാർത്ഥ്യംതന്നെ...... ഹൈസൻബെർഗ് (Physics and Philosophy) എന്ന ഗ്രന്ഥത്തിൽ ''പ്രകൃതിശാസ്ത്രം പ്രകൃതിയെ വിവരിക്കുകയും വിശദീകരിക്കുകയും മാത്രമല്ല ചെയ്യുന്നത്; അതു പ്രകൃതിയും നമ്മളും തമ്മിൽ അന്യോന്യമുള്ള കളിയുടെ ഒരു ഭാഗവുമാണ്.''

ഇവിടെയാണ് നമ്മുടെ ഉപനിഷത്തുക്കളുടെ ആത്മാവ് സാവധാനത്തിൽ ആധുനികശാസ്ത്രത്തിന്റെ അഗാധതലങ്ങളിലേയ്ക്ക് സമീപിക്കുന്നതും ചുഴിഞ്ഞിറങ്ങുന്നതും കാണാൻ കഴിയുക. ഇന്ത്യയെ സംബന്ധിച്ചിടത്തോളം അടുത്തകാലംവരെ പാശ്ചാത്യർ ചെയ്തതുപോലെ ഭൗതികശാസ്ത്രത്തെയും ആത്മീയശാസ്ത്രത്തെയും വെള്ളം കടക്കാത്ത അറകളായി വിഭജിക്കാൻ ഒരിക്കലും ശ്രമിച്ചിട്ടില്ല. ഭാരതീയദർശനം മനുഷ്യന്റെ മനസ്സിനെപ്പോലും പദാർത്ഥമായേ കണ്ടിട്ടുള്ളു; പദാർത്ഥത്തിന്റെ സൂക്ഷ്മരൂപം മാത്രമാണ് മനസ്സ്. അതനുസരിച്ച് പാശ്ചാത്യദർശനത്തിൽ മനസ്സും പദാർത്ഥവും തമ്മിലുള്ള കലഹം നമ്മുടെ ദർശനത്തിൽ ഒരിക്കലും ഉയർന്നുവന്നിട്ടില്ല. പൗരാണിക ഉൾക്കാഴ്ചകളും ആധുനികകണ്ടുപിടുത്തങ്ങളും തമ്മിലുള്ള സമന്വയം എന്ന മഹത്തായ വിഷയത്തെക്കുറിച്ചുള്ള താല്പര്യം ഇപ്പോൾ

അന്താരാഷ്ട്രീയമാനം കൈക്കൊണ്ടിരിക്കുന്നു. ഇതിനെ നാനാത്വത്തിന്ന് പിന്നിലുള്ള ഏകത്വമെന്ന നമ്മുടെ സ്വന്തം മഹത്തായ ദർശനത്തിൻെറ വെളിച്ചത്തിൽ നേരിടേണ്ടിയിരിക്കുന്നു. 1896–ൽതന്നെ ലണ്ടനിലെ 'കേവലവും പ്രാതിഭാസികവും' എന്ന വിഷയത്തെക്കുറിച്ചുള്ള ഒരു പ്രഭാഷണത്തിൽ സ്വാമി വിവേകാനന്ദൻ ഇപ്രകാരം പറഞ്ഞു (കംപ്ലീററ് വർക്സ്, വാല്യം II, 9–ാം പതിപ്പ്, പേജ് 14):

''ശാസ്ത്രം എവിടത്തേയ്ക്കാണ് പോകുന്നതെന്ന് നിങ്ങൾ കാണുന്നില്ലേ? മനസ്സിൻെറ പഠനത്തിൽക്കൂടിയാണ് ഭാരതം ആരംഭിച്ചത്. യൂറോപ്യൻ രാഷ്ട്രങ്ങളാകട്ടെ ബാഹ്യപ്രകൃതിയിൽനിന്നാരംഭിച്ചു. എന്നാൽ ഇന്ന് അവരും അതേ ഫലങ്ങളിലേയ്ക്കുതന്നെ എത്തിച്ചേർന്നുകൊണ്ടിരിക്കുന്നു. മനസ്സിൽക്കൂടിയുള്ള അന്വേഷണം വഴി എല്ലാററിൻെറയും ആന്തരാത്മാവും എല്ലാററിൻെറയും സത്തയും യാഥാർത്ഥ്യവുമായ ആ സാർവ്വജനീനമായ ഏകത്വത്തിലേയ്ക്കെത്തിച്ചേർന്നു......ഭൗതികശാസ്ത്രത്തിൽക്കൂടിയും അതേ ഏകത്വത്തിലേയ്ക്കുതന്നെ നാം എത്തിച്ചേരുന്നു.''

## 10 സർ. ജെ. സി. ബോസിലുള്ള ഉൾക്കാഴ്ചകളുടെയും കണ്ടുപിടുത്തങ്ങളുടേയും സംയോജനം

ഈ പ്രപഞ്ചത്തിൻെറ മൗലികമായ ഏകത്വത്തെക്കുറിച്ച് ആധുനിക ശാസ്ത്രം മനസ്സിലാക്കിക്കൊണ്ടിരിക്കുന്നത് ഈ അടുത്ത കാലത്ത് മാത്രമല്ല. കഴിഞ്ഞ ശതകത്തിൻെറ അവസാനത്തിലും ഈ ശതാബ്ദത്തിൻെറ ആരംഭത്തിലും നമ്മുടെ രാജ്യം ജഗദീശ്ചന്ദ്രബോസ് എന്ന ഒരു മഹാനായ ശാസ്ത്രജ്ഞനെ സംഭാവന ചെയ്തു. അദ്ദേഹമാകട്ടെ വളരെ സമർത്ഥമായ ശാസ്ത്രീയോപകരണങ്ങൾ കൊണ്ടും ഊർജ്ജതന്ത്രത്തിലും സസ്യശാസ്ത്രത്തിലും മനുഷ്യശരീരശാസ്ത്രത്തിലും നടത്തിയ ധീരമായ ശാസ്ത്രീയപരീക്ഷണങ്ങൾകൊണ്ടും ആശ്ചര്യകരമായ കണ്ടുപിടുത്തങ്ങൾ ലോകത്തിന്ന് മുമ്പാകെ കാഴ്ചവെക്കുകയും ആധുനിക പാശ്ചാത്യശാസ്ത്രത്തിന്ന് മുമ്പാകെ ആദ്യമായി ലോഹങ്ങൾക്കും ചെടികൾക്കും മനുഷ്യർക്കും തമ്മിൽ മൗലികമായി ഏകത്വമുണ്ടെന്ന നമ്മുടെ രാജ്യത്തിൻെറ പൗരാണികമായ ഉൾക്കാഴ്ചയെ പുനഃപ്രമാണീകരിച്ചുകൊടുക്കുകയും ചെയ്തു. മദ്ധ്യകാലദശകങ്ങളിൽ അദ്ദേഹത്തിൻെറ കൃതികൾ അല്പം അവഗണിക്കപ്പെട്ട നിലയിലായിരുന്നുവെങ്കിലും യുദ്ധാനന്തരകാലഘട്ടത്തിലെ ശാസ്ത്രജ്ഞന്മാരുടെ വർദ്ധമാനമായ ശ്രദ്ധ അദ്ദേഹത്തിൻെറ കൃതികളിലിന്ന് പതിഞ്ഞിരിക്കയാണ്. സമസ്തപ്രപഞ്ചത്തിൻെറയും അടിയിൽ ആത്മീയമായ ഏകത്വമാണുള്ളതെന്ന നമ്മുടെ പൗരാണികമായ ഉൾക്കാഴ്ചയെക്കുറിച്ചുള്ള പുനഃപ്രമാണീകരണം നമ്മുടെ സ്വന്തം ആധു

നിക ശാസ്ത്രജ്ഞനിൽനിന്നു തന്നെ ഉണ്ടായി എന്നതു് ഭാരതീയരായ നമുക്കു് അഭിമാനാർഹമാണു്. ജെ. സി. ബോസ് ആധുനിക ശാസ്ത്രീയഗവേഷണത്തിന്റെയും കണ്ടുപിടുത്തത്തിന്റെയും അതികഠിനമായ പദ്ധതിയിൽക്കൂടെയാണു് അതു് കണ്ടുപിടിച്ചതു്. അദ്ദേഹം പൗരാണികമായ ഉൾക്കാഴ്ചകളും ആധുനികമായ കണ്ടുപിടുത്തങ്ങളും തമ്മിലുള്ള ഗാഢമായ ബന്ധത്തെക്കുറിച്ചു് തികച്ചും ബോധവാനായിരുന്നുവെന്നു് ലണ്ടനിലെ റോയൽ സൊസൈററിയിൽ 1901 മെയ് 10-ാംനു ചെയ്ത അദ്ദേഹത്തിന്റെ പ്രഭാഷണത്തിന്റെ അവസാനഭാഗത്തുനിന്നു് നമുക്കു് മനസ്സിലാക്കാം.

''ഞാനീ സായാഹ്നത്തിൽ ചേതനവും അചേതനവുമായ വസ്തുക്കളിലുള്ള പിരിമുറുക്കത്തിന്റെയും ഉൽക്കണ്ഠയുടെയും ചരിത്രത്തിന്റെ സ്വയം രേഖപ്പെടുത്തപ്പെട്ട റിക്കാർഡുകൾ നിങ്ങൾക്കു് കാട്ടിത്തന്നു. ആ എഴുത്തുകൾ തമ്മിലെന്തുസാമ്യം! നിങ്ങൾക്കു് മററു ഭാഗത്തെക്കൂടാതെ ഒരു ഭാഗത്തെക്കുറിച്ചു് മാത്രം പറയാൻ കഴിയാത്തവിധത്തിൽ അത്രയും തുല്യത അതിനുണ്ടു്. ഒന്നിലുള്ളതുപോലെ മറേറതിലും വൃദ്ധിക്ഷയങ്ങളുള്ള പ്രതികരണനാഡികളെ നാം ശ്രദ്ധിച്ചുവല്ലോ. ക്ഷീണിക്കുമ്പോൾ താഴ്ന്നുപോകുന്ന പ്രതികരണവും ഉത്തേജനം നല്കിയപ്പോൾ ഉണർന്നെഴുന്നേററ പ്രതികരണവും വിഷം നല്കിയപ്പോൾ ചത്തുപോകുന്ന പ്രതികരണവും ചേതനാചേതന വസ്തുക്കളിൽ ഒരുപോലെയുള്ളതു് നാം ദർശിച്ചു.'

''അത്തരം പ്രതിഭാസങ്ങളിൽ നമുക്കു് എങ്ങനെ ഒരു അതിർത്തിരേഖ വരഞ്ഞു എവിടെയാണു് ഭൗതികമായ അന്ത്യം അവിടെയാണു് ശാരീരികമായ ആരംഭം എന്നൊക്കെ എങ്ങനെ പറയാം? അത്തരം കേവലമായ തടസ്സങ്ങളൊന്നും നിലനില്ക്കുന്നേയില്ല.''

''ഈ റിക്കാർഡുകൾ പദാർത്ഥത്തിന്റെ സാമാന്യവും തുടർന്നു നില്ക്കുന്നതുമായ ചില ഗുണങ്ങളെക്കുറിച്ചു് നമ്മോടു് പറയുന്നില്ലേ? ചേതനയിൽ കാണപ്പെടുന്ന പ്രേരകമായ പ്രക്രിയകൾ അചേതനത്തിലും ഒളിഞ്ഞിരിക്കുന്നതായി അവ നമുക്കു് കാട്ടിത്തരുന്നില്ലേ? ശാരീരികമായതു് ശാരീരികരാസപദാർത്ഥവുമായി ബന്ധപ്പെട്ടതാണു്, പെട്ടെന്നുള്ള കുതിച്ചു ചാട്ടമല്ല. ഏകരൂപമായതും തുടർന്നുള്ളതുമായ മുന്നേററത്തിന്റെ നിയമമാണു്. അങ്ങനെയാണെങ്കിൽ നാം നമ്മിൽനിന്നു് ഇതുവരെയും അകന്നുപോയ രഹസ്യാന്വേഷണത്തിൽ പുതുതായ ധൈര്യത്തോടെ ശ്രമിക്കേണ്ടതുണ്ടു്. വൈരുദ്ധ്യമായി തോന്നിയതിനെ പുതിയ സുസ്വരമായ സരളതയാക്കിത്തീർത്തു് ഉൾപ്പെടുത്തിക്കൊണ്ടാണു് ശാസ്ത്രത്തിന്റെ ഓരോ അടിവെപ്പു

മുണ്ടായിട്ടുള്ളതു്. അതിൻെറ പുരോഗതി ബാഹ്യമായ നാനാത്വത്തിന്നടിയിലെ ഏകത്വത്തിലേയ്ക്കുള്ള വിശദമായ സങ്കല്പത്തിലേക്കാണു് എപ്പോഴും ലക്ഷ്യം വെച്ചിരുന്നതു്.''

''ഈ സ്വയംകൃതമായ രേഖകരംക്കു് മൂകസാക്ഷിയായിരിക്കുകയും അവയിൽ എല്ലാററിലും സവ്വവ്യാപകമായ ഏകത്വത്തെ സങ്കല്പിക്കുകയും അതായതു് പ്രകാശത്തിലുള്ള ചുഴികളിലും ഭൂമിയിലെ ജീവസ്പന്ദനത്തിലും നമുക്കുപരി പ്രകാശിക്കുന്ന സൂര്യതേജസ്സിലും എല്ലാമടങ്ങിയിട്ടുള്ള ഏകത്വത്തെ ദശിച്ചപ്പോഴമാണു് ഞാൻ ആദ്യമായി മനസ്സിലാക്കിയതു് ആ സന്ദേശത്തിൻെറ അല്പഭാഗം മൂവായിരം കൊല്ലങ്ങരംക്കു് മുമ്പു് ഗംഗാതീരത്തു് വസിച്ചിരുന്ന നമ്മുടെ പൂവ്വികന്മാർ പ്രഘോഷിച്ചിരുന്നുവെന്നതു്.''

''മാറി മറിഞ്ഞു കൊണ്ടിരിക്കുന്ന ഈ പ്രപഞ്ചത്തിൻെറ നാനാത്വത്തിന്നടിയിൽ ഏകത്വത്തെ മാത്രം ദശിച്ചവരുടേതാണു് അനശ്വരമായ സത്യം, മററാരുടേയുമല്ല, മററാരുടേയുമല്ല.'

പ്രഭാഷണമവസാനിപ്പിച്ചപ്പോഴുണ്ടായ ഗംഭീരമായ ഹഷാരവം ആയോഗത്തിൽ ഹാജരായിരുന്ന പ്രമുഖ ഊജ്ജതന്ത്രജ്ഞനും ലോഹങ്ങളുടെ മഹാനായ പ്രാമാണികനെന്നു് ബോസ് വിശേഷിപ്പിച്ച വ്യക്തിയുമായ സർ റോബട്ടു് ഓസ്റ്റിൻ നിശബ്ദനായിപ്പോയെന്നു് ഒരു സമകാലികറിപ്പോട്ടു് പറയുന്നു. അദ്ദേഹം സന്തോഷാധിക്യത്താൽ വിളിച്ചു പറഞ്ഞുവത്രെ.

''ഞാൻ എൻെറ ജീവിതം മുഴവൻ ലോഹങ്ങളുടെ ഗുണങ്ങളെക്കുറിച്ചു് പഠിച്ചു — അവയ്ക്കു് ജീവനുണ്ടെന്നറിഞ്ഞതിൽ ഞാൻ സന്തോഷിക്കുന്നു.''

ബോസ് തൻെറ പ്രഭാഷണത്തിൻെറ അന്ത്യത്തിലുദ്ധരിച്ച കഠോപനിഷത്തിലെ മന്ത്രം വീണ്ടും കേരംക്കണമെന്നു് അദ്ദേഹം ആവശ്യപ്പെട്ടു. മാത്രമല്ല ബോസിനോടദ്ദേഹം ഇപ്രകാരംചോദിച്ചുവത്രെ:

' ഒരു ഭാവിജീവിതമുണ്ടെന്നു് നിങ്ങരംക്കു് പറയാൻ കഴിയുമോ ? എൻെറ ശരീരം മരിച്ചാൽ എനിയ്ക്കു് എന്തു് സംഭവിക്കും ?''

സമകാലിക ശാസ്ത്രലോകത്തിൽ ബോസിൻെറ കണ്ടുപിടുത്തങ്ങളുടെ സ്വാധീനത്തെക്കുറിച്ചു് പീററർ ടോംകിൻസും ക്രിസ്റ്റോഫർ ബേഡും അവരുടെ അടുത്ത കാലത്തു് പ്രസിദ്ധീകരിച്ച 'ചെടികളുടെ രഹസ്യജീവിതം' [പേജ് 114] എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു:

'1919 – ലും '20 – ലും ലണ്ടനിലും യൂറോപ്പിലുമുള്ള ബോസിന്റെ പര്യടനവേളയിൽ സുപ്രസിദ്ധ ശാസ്ത്രജ്ഞനായ പ്രൊഫസർ ജോൺ ആർതർ തോംസൺ 'ന്യൂ സ്റ്റേറ്റ്സ്മാൻ' എന്ന പത്രത്തിൽ ഇപ്രകാരം എഴുതി:

''ഭാരതീയപ്രതിഭകൾക്കനുസരിച്ച് ഗവേഷകൻ നാം സൂചിപ്പിച്ച ഏകത്വത്തിലേയ്ക്ക് കൂടുതൽ ഊന്നേണ്ടതുണ്ട്, ചേതനവസ്തുക്കളിലും ഭൗതികപദാർത്ഥങ്ങളിലും ഉള്ള പ്രതികരണത്തെക്കുറിച്ചും സ്മരണയെക്കുറിച്ചും അന്വേഷിക്കേണ്ടതുണ്ട്. മാത്രമല്ല ഊർജ്ജതന്ത്രവും ശരീരശാസ്ത്രവും മനഃശാസ്ത്രവും കൂട്ടിമുട്ടുന്ന സംഗമസ്ഥാനത്തിന്റെ അതിർവരമ്പുകളെക്കുറിച്ച് മുൻകൂട്ടി ശ്രദ്ധിക്കേണ്ടതുമുണ്ട്. നമ്മുടെ ഇടയിലേയ്ക്ക് അഭിമാനപൂർവ്വം സ്വാഗതം ചെയ്യേണ്ട ഗവേഷണങ്ങളുടെ രാജകുമാരന്റെ ചോദ്യങ്ങളാണിതു്,''

'സാധാരണയായി മിതഭാഷിയായ 'ലണ്ടൻ ടൈംസ്'' എഴുതി:

''ഇംഗ്ലീഷുകാരായ നാം അപരിഷ്കൃത ജീവിതത്തിന്റെ പരുഷമായ ഇന്ദ്രിയവേദ്യമായ വിഷയങ്ങളിൽ ഇപ്പോഴും മുഴുകിക്കിടക്കുമ്പോൾ സൂക്ഷ്മദർശിയായ പൗരസ്ത്യൻ പ്രപഞ്ചത്തെ മുഴുവൻ ഒന്നായി ഉദ്ഗ്രഥിക്കുകയും അതിന്റെ മാറിമറിഞ്ഞുകൊണ്ടിരിക്കുന്ന പ്രതിഭാസങ്ങൾക്കിടയിലുള്ള ഏകത്വത്തെ ദർശിക്കുകയും ചെയ്യു.''

## 11 തത്ത്വവും മതവും

മുമ്പേ ഞാൻ ആധുനിക ഊർജ്ജതന്ത്രത്തെയും അതിന്റെ അഗാധതരമായ ആണവമാനത്തെയും കുറിച്ചു മാത്രമല്ല ഭൗതികമായ പദാർത്ഥവിവരങ്ങളെ നിരീക്ഷിക്കുകയും പഠിക്കുകയും ചെയ്യുന്ന മനുഷ്യബോധത്തിന്റെ അതുല്യമായുള്ള അദ്വൈത എന്ന രഹസ്യത്തെക്കുറിച്ചും പരാമർശിക്കുകയുണ്ടായി. ഇവിടെ നമുക്ക് അദ്ഭുതാവഹമായ ഒരു സമ്പർക്കബിന്ദുവുണ്ട്. ഇപ്പോൾമുതൽ ഈ രണ്ടും എങ്ങനെ ബന്ധിക്കുന്നുവെന്നും അതുവഴി ഏകീകൃതമായ ഒരു സമഗ്രയാഥാർത്ഥ്യത്തെ സൃഷ്ടിക്കുന്നതിൽ അതു് അന്യോന്യം എത്രത്തോളം സഹായകമാണെന്നുള്ളതും ആധുനികശാസ്ത്രത്തിന്നു് ഗവേഷണം ചെയ്യാൻ കഴിയും. ഭാരതത്തെ സംബന്ധിച്ചിടത്തോളം പൗരാണിക വേദാന്തം അതിന്റെ വിശാലമായ സാഹിത്യത്തിലെ നിരവധി ഖണ്ഡികകളിൽ ഈ ഐക്യത്തെ പ്രകാശിപ്പിച്ചിട്ടുണ്ട്. ഞാൻ താഴെ അഗാധമായ അത്തരത്തിലൊരു പ്രഘോഷണം നിങ്ങളുടെ മുമ്പാകെ വെയ്ക്കാം. ശങ്കരാചാര്യരുടെ ഗുരുവിന്റെയും ഗുരുവായ ഗൗഡപാദാചാര്യരുടെ മാണ്ഡൂക്യോപനിഷത്തിന്റെ കാരികയിൽ നിന്നെടുത്തതാണിതു് (2. 38)

തത്ത്വമാദ്ധ്യാത്മികം ദൃഷ്ട്വാ തത്ത്വം ദൃഷ്ട്വാ തു ബാഹ്യതഃ
തത്ത്വീഭൂതഃ തദാരാമഃ തത്ത്വാദ് അപ്രച്യുതോ ഭവേത്'''

ആത്മാവിൻെറ ആന്തരലോകത്തിൽ ഒളിഞ്ഞിരിക്കുന്ന തത്ത്വത്തെ അഥവാ സത്യത്തെ സാക്ഷാൽക്കരിച്ചിട്ട് ബാഹ്യലോകത്തിൽ (അനാത്മാവിൽ) ഒളിഞ്ഞിരിക്കുന്ന തത്ത്വത്തെ സാക്ഷാൽക്കരിച്ചു കൊണ്ടും ഒരാൾ സത്യമായിത്തീരുകയും ആ സത്യത്തിൽ രമിക്കുകയും ആ സത്യത്തിൽനിന്ന് ഭ്രംശിക്കാതിരിക്കുകയുംചെയ്യണം.

സംസ്കൃതത്തിൽ തത്ത്വം എന്ന വാക്കിന്ന് ആത്മനിഷ്ഠമായ സങ്കല്പത്തിൽനിന്ന് വ്യത്യസ്തമായ ഭൗതികശാസ്ത്രത്തിൽ പറയുന്ന വസ്തുനിഷ്ഠമായ സത്യം എന്നാണർത്ഥം. ഗവേഷണത്തിൽക്കൂടി വെളിപ്പെടുത്തപ്പെട്ട ഒരു വസ്തുവിൻെറ യഥാർത്ഥ സ്വഭാവമെന്നാണതിന്നർത്ഥം. ''തസ്യഭാവഃ തത്ത്വം'' എന്നാണ് ശങ്കരാചാര്യർ അതിനെ നിർവ്വചിച്ചിട്ടുള്ളതു്. നമ്മുടെ വ്യക്തിഗതമായ മുൻഗണനകളുടെ നിറം ചാർത്തിയ പ്രകാശത്തിൽക്കൂടി കാണപ്പെടുന്ന തത്ത്വത്തിനാണ് സംസ്കൃതത്തിൽ മതം എന്നു പറയുന്നതു്. അതിനാൽ തത്ത്വം സത്യത്തെയും മതം വിശ്വാസത്തെയും കുറിക്കുന്നു. മനുഷ്യജീവിതത്തിൽ മതത്തിന്ന് ഏറെ വ്യാപ്തിയുണ്ട്, എന്നാൽ അതു് തത്ത്വത്തിൽ അധിഷ്ഠിതമായിരിക്കണം. അപ്പോൾ അതു് രചനാത്മകവും മനുഷ്യജീവിതത്തിൻെറ സുസ്വരതയുടെ സ്രോതസ്സും ആയിത്തീരും. തത്ത്വത്തിൽനിന്ന് വേർതിരിഞ്ഞു് ആവേശത്തോടെയും തീക്ഷ്ണതയോടെയും ആയിത്തീന്നാൽ അതു് ശുഷ്കതത്ത്വവാദമാവുകയും ശണ്ഠയിലേയ്ക്കും അക്രമത്തിലേയ്ക്കും നയിക്കുകയും ചെയ്യും. അനേകം മതങ്ങളുണ്ട് — വൈഷ്ണവമതം, ശാക്തമതം, ശൈവമതം, ബൗദ്ധമതം, കൃസ്തുമതം, ഇസ്ലാംമതം എന്നിങ്ങനെ. എന്നാൽ ഇവയെല്ലാക്കൈ പിന്നിലുള്ള സത്യം ഒന്നുമാത്രമേയുള്ളൂ. സർവ്വാശ്ലേഷകമായ തത്ത്വദർശനത്തിൻെറ വെളിച്ചത്തിൽ മതത്തിൻെറ സർഗ്ഗാത്മകവും സമാധാനപരവുമായ പങ്ക് ശ്രീമദ് ഭാഗവതത്തിലെ സുപ്രസിദ്ധവും ഗംഭീരവുമായ ഈ ശ്ലോകം വിശദീകരിച്ചിട്ടുണ്ട്. (I. 2. 11)

''വദന്തി തത്തത്ത്വവിദഃ തത്ത്വം യദ്ജ്ഞാനമദ്വയം
ബ്രഹ്മേതി പരമാത്മേതി ഭഗവാനിതി ശബ്ദ്യതേ''

(ഏകവും അദ്വയവുമായ ശുദ്ധബോധമാണ് തത്ത്വം. തത്ത്വജ്ഞന്മാർ ഈ സത്യത്തെ ബ്രഹ്മമെന്നും യോഗികൾ പരമാത്മാവെന്നും ഭക്തന്മാർ ഭഗവാനെന്നും വിളിക്കുന്നു.)

## 12 തത്ത്വാന്വേഷണം: മനുഷ്യജീവിതത്തിൽ അതിന്റെ സ്വാധീനം

ഉപനിഷത്തുകളിലെ ഈയൊരു തത്ത്വത്തെക്കുറിച്ച് അന്വേഷിച്ചവരായിരുന്നു അവർ. ആദ്യമായി അതിനെ അവരുടെ അഹംബോധത്തിലും പിന്നെ ബാഹ്യപ്രപഞ്ചത്തിലും അനാവരണം ചെയ്തു. അതിനെ അവർ ആത്മാവ് അഥവാ ബ്രഹ്മമെന്നും അനന്തമായ ശുദ്ധബോധത്തിന്റെ സ്വഭാവമെന്നും വിളിച്ചു. ഈശോപനിഷത്ത് എന്ന ആദ്യത്തെ ഉപനിഷത്ത് ആദ്യത്തെ മന്ത്രത്തിൽ തന്നെ ഈ സത്യം പ്രഖ്യാപിക്കുന്നുണ്ട്. ''ഈശാവാസ്യമിദം സർവ്വം യത്കിഞ്ച ജഗത്യാം ജഗത്'' (ഈ മാറിക്കൊണ്ടിരിക്കുന്ന പ്രപഞ്ചം മുഴുവൻ ഈശ്വരനാൽ മൂടപ്പെട്ടിരിക്കുന്നു.) മനുഷ്യൻ ഈ സത്യം സാക്ഷാൽക്കരിച്ചാലോ അതിന്റെ സാക്ഷാത്കാരത്തിലേയ്ക്ക് പുരോഗമിച്ചാലോ അയാൾ ഈ ഹ്രസ്വമായ അഹംബുദ്ധിക്കപ്പുറത്തുള്ള ആത്മീയതയിലേയ്ക്ക് വികസിക്കുന്നു. ആ ആത്മീയവളർച്ചകൊണ്ട് അയാൾ വിജ്ഞാനത്തിൽനിന്ന് വിവേകത്തിലേക്കുയരുന്നു. അതിന്റെ സ്വാധീനമാകട്ടെ മനുഷ്യർ തമ്മിലുള്ള ബന്ധത്തിന്റെ എല്ലാ വശങ്ങളിലും പ്രത്യക്ഷമാവുന്നു. നിർഭയത്വവും സമദർശിത്വവും സ്വസ്ഥതയും സമാധാനവും ജീവിതസാഫല്യവും അതുകൊണ്ട് സാധിക്കുന്നു. മനുഷ്യജീവിതത്തിലെ ദാർശനിക ദർശനത്തിന്റെ പ്രാധാന്യവും അതാണ്. ഇന്ന് മനുഷ്യജീവിതത്തിലെ വെല്ലുവിളികൾ ഈ ഏകീകരണദർശനംകൊണ്ട് നേരിടേണ്ടതുണ്ട്. ഒരാൾ എല്ലാററിനേയും ആത്മാവിലും ആത്മാവിനെ എല്ലാററിലും ദർശിക്കുമ്പോൾ അയാൾക്ക് ഒരാളെയും വെറുക്കാൻ കഴിയുകയില്ല എന്ന് ഈശോപനിഷത്ത് പ്രഖ്യാപിക്കുന്നു (മന്ത്രം 6). ഈ അടിസ്ഥാനമായ എല്ലാററിന്റേയും പശ്ചാത്തലത്തിലായ ഏകീകരണദർശനമില്ലാതെ ഇന്നത്തെ യുദ്ധം, അക്രമം, കുററവാസന എന്നിങ്ങനെയുള്ള ആധുനികസമൂഹത്തിന്റെ ഭേദബുദ്ധിയിൽനിന്നും ശകലിതവിജ്ഞാനത്തിൽനിന്നും ജീവിതവീക്ഷണത്തിൽനിന്നും ഉയർന്നുവന്ന ഈ തിന്മകളെയൊക്കെ മറെറന്തുകൊണ്ട് നേരിടാനാണ്? ഭൗതികലോകത്തെ സംബന്ധിച്ചേടത്തോളം ആധുനികഭൗതികശാസ്ത്രം ഈ ഏകീകരണദർശനത്തെ നമുക്ക് പ്രദാനംചെയ്യുന്നുണ്ട്. ആന്തരലോകത്തെ സംബന്ധിച്ചേടത്തോളം മതശാസ്ത്രം ഈ ഏകീകരണദർശനത്തെ നമുക്ക് നല്കുന്നു. ഈ രണ്ടിനേയും തത്ത്വത്തിന്റെ ഉന്നതമായ ദർശനം വഴി വേദാന്തം നമുക്ക് അത്യഗാധമായ ജ്ഞാനം അഥവാ സമഗ്രമായ ഐക്യത്തിന്റെ സമ്യഗ്ജ്ഞാനം പ്രദാനം ചെയ്യുന്നു.

## 13 ഉപസംഹാരം

നിരവധി പ്രമുഖന്മാരായ ചിന്തകന്മാരും ശാസ്ത്രജ്ഞന്മാരും തങ്ങൾക്ക് ലഭിച്ചിട്ടുള്ള വിജ്ഞാനവും അനുഭവവും പങ്കുവെയ്ക്കാൻ പോകുന്ന ഈ ചർച്ചയുടെ പരിപാടികൾ ആധുനികഭാരതത്തിലെ വിജ്ഞാനത്തിൽനിന്ന് വിവേകത്തിലേയ്ക്കുള്ള വികാസത്തിലും ഇവിടെയും അവിടെയും എവിടെയുമുള്ള മനുഷ്യന്റെ നന്മയ്ക്കുവേണ്ടിയുള്ള ഒരു നാഴികക്കല്ലായിത്തീരുമെന്ന് ഞാൻ ആശിക്കുന്നു. ഇപ്പോഴത്തെ സമകാലിക വിദേശസന്ദർശകന്മാരുടെ അഭിപ്രായത്തിൽ തന്നെ നമ്മുടെ രാജ്യം യുഗാന്തരങ്ങളായി വിജ്ഞാനത്തിന്റെയും വിവേകത്തിന്റെയും നാടായിരുന്നു. എന്നാൽ കഴിഞ്ഞ ഏതാനും ശതാബ്ദങ്ങളിൽ നമ്മൾ വിജ്ഞാനാന്വേഷണത്തിലും വിവേകപോഷണത്തിലും അവഗണനകാണിക്കുകയും നമ്മുടെ മനസ്സിനെയും ഹൃദയത്തെയും ആക്രമിക്കുവാൻ അജ്ഞതയേയും അന്ധവിശ്വാസത്തെയും ആവേശത്തെയും ഭയത്തെയും അനുവദിക്കുകയും തൽഫലമായി നമ്മുടെ രാഷ്ട്രത്തിലേയ്ക്ക് നിരവധി കഷ്ടപ്പാടുകളേയും ദൗർഭാഗ്യങ്ങളേയും ക്ഷണിച്ചുവരുത്തുകയുമുണ്ടായി.

ഇന്ന് സാവധാനത്തിൽ പാശ്ചാത്യനാടുകളിൽനിന്ന് വിജ്ഞാനം ആഗമിച്ചുകൊണ്ടിരിക്കുകയാണ്. അതായത് മുണ്ഡകോപനിഷത്ത് വിവരിക്കുന്നതുപോലെ(1.4) അപരാവിദ്യയാകുന്ന വിജ്ഞാനം അതായത് ഭൗതികശാസ്ത്രം ധനതത്ത്വശാസ്ത്രം രാജ്യതന്ത്രം ഇവയോടൊപ്പമുള്ള മററു ഭൗതികശാസ്ത്രങ്ങളും; ഇതോടൊപ്പംതന്നെ നമ്മുടെ ജനങ്ങളുടെയിടയിൽ നമ്മുടെ സുപരീക്ഷിതമായ ആത്മജ്ഞാനത്തിന്റെ പൗരാണികമായ പരാവിദ്യയുടെ പുനരുജ്ജീവനത്തെക്കുറിച്ചുള്ള താൽപര്യവും വർദ്ധിച്ചുവരുന്നുണ്ട്. ഭാരതത്തെ നാം പരാവിദ്യയും അപരാവിദ്യയുമാകുന്ന അതായത് ഭൗതികശാസ്ത്രവും ആത്മീയശാസ്ത്രവുമാകുന്ന സമസ്തവിജ്ഞാനങ്ങളുടെയും ഒരു കേന്ദ്രമാക്കാൻ കഠിനമായി പാടുപെടേണ്ടതുണ്ട്. ഇന്ത്യക്കാരായ നമ്മുടെയും മററവിടെയുമുള്ളവരുടേയും അമൂല്യമായ ദേശീയലക്ഷ്യമായിരിക്കുമത്.

# 25

# സ്വാമി വിവേകാനന്ദനും നമ്മുടെ ദേശീയപ്രശ്നങ്ങളും*

## 1 ആമുഖം

ഈ പ്രഭാതത്തിൽ ഈ സമ്മേളനത്തെ അഭിസംബോധന ചെയ്യാൻ എന്നെ ക്ഷണിച്ചതിന്നു് ഞാൻ റോട്ടറിയോഗത്തിന്നും വിശിഷ്യ റോട്ടറി ഗവർണറും എന്റെ ഏററവും അടുത്ത സുഹൃത്തുമായ അമ്പാലയിലെ എഛ്. കെ. ദാസിന്നും പ്രത്യേകം കൃതജ്ഞത പ്രകാശിപ്പിക്കുന്നു. അദ്ദേഹത്തിന്റെ ക്ഷണമനുസരിച്ചാണു് ഞാൻ കല്ക്കത്തയിൽനിന്നു് ഇത്രയും ദൂരെ വന്നുചേർന്നതു്. ഞാൻ ഇതിന്നുമുമ്പു് നിരവധി റോട്ടറി യോഗങ്ങളെ അഭിസംബോധന ചെയ്തിട്ടുണ്ടു്. ഒരു ചെറിയ സംഘം എനിക്കു് പരിചയമുള്ള ആളുകൾ അടങ്ങുന്നതും, അവരാകട്ടെ സ്വഭാവനിഷ്ഠയുള്ളവരുമാണെന്നതുകൊണ്ടാണു് ഇത്തരം യോഗങ്ങളിൽ പങ്കെടുക്കാൻ ഞാൻ നിർബ്ബന്ധിതനായതു്.

## 2 നമ്മുടെ സ്വാതന്ത്ര്യാനന്തരമനുഷ്യന്റെ സ്ഥിതിഗതികൾ

ഇത്തരം ഒരവസരത്തിൽ നിങ്ങൾ നിങ്ങളുടെ ജില്ലാ റോട്ടറി സമ്മേളനം ചേരുമ്പോൾ നമ്മുടെ രാഷ്ട്രം നിരവധി പ്രശ്നങ്ങളെ നേരിട്ടു കൊണ്ടിരിക്കയാണു്. ആ അവസരത്തിൽ എനിക്കു് നല്കിയിട്ടുള്ള ചുരുങ്ങിയ സമയം ഈ പ്രശ്നങ്ങളെക്കുറിച്ചു് ചർച്ചചെയ്യാനും എനിക്കു കഴിയാവുന്നേടത്തോളം നല്ല പരിഹാരമാർഗ്ഗം നിർദ്ദേശിക്കാനും മാത്രമേ കഴിയുകയുള്ളു. നമ്മുടെ രാഷ്ട്രം വിഷമകരമായ കാലഘട്ടത്തിൽക്കൂടി കടന്നു പൊയ്ക്കൊണ്ടിരിക്കയാണെന്നതിനെക്കുറിച്ചു് ബോധമില്ലാത്തവർ ഇന്നു് ഇന്ത്യയിൽ ആരും ഉണ്ടാവുകയില്ല. എന്നാൽ ഇന്ത്യയിലെ പൗരന്മാർ എന്ന നിലയ്ക്കു് ഈ വെല്ലുവിളികളെ നേരിടാനും നമ്മുടെ സമൂഹത്തിന്മേൽ സ്വാധീനം ചെലുത്തിക്കൊണ്ടിരിക്കുന്ന ശക്തികളെ മനസ്സിലാക്കാനും അതിനെ നേരിട്ടു് ആകാവുന്നേടത്തോളം ഉന്മൂലനാശം വരുത്താനുമുള്ള ഉത്തരവാദിത്തവും

* 1968 ജനവരി 7-നു് ന്യൂഡൽഹിയിലെ മാവലങ്കർ ഹാളിൽ നടന്ന ജില്ലാ റോട്ടറി യോഗത്തിൽചെയ്ത പ്രഭാഷണം.

സവിശേഷാധികാരവും നമുക്കുണ്ട്: പ്രശ്നങ്ങൾ നമ്മെ നില തെററിക്കുകയും ഭയപ്പെടുത്തുകയും ചെയ്യുകയാണെങ്കിൽ നാം സമരം ചെയ്ത് നേടിയ സ്വാതന്ത്ര്യത്തിന്റെ ഏററവും താഴ്ന്ന രീതിയിലുള്ള പ്രകാശനമായിരിക്കും അത്. അൻപതോ അറുപതോ വർഷങ്ങൾക്കു മുമ്പ് രാജ്യം തികച്ചും വ്യത്യസ്തമായിരുന്നു. അന്നത്തെ ഇന്ത്യക്കാർ മാനസികഘടനയിലും അഭിലാഷങ്ങളിലും ആശയങ്ങളിലും തികച്ചും വ്യത്യസ്തരായിരുന്നു. എന്നാൽ ഇന്ന് സമഗ്രമായ ഒരു മാററം നിങ്ങൾക്ക് കാണാൻ കഴിയും. ഈ മാററം പ്രത്യേകിച്ചും യുവാക്കളിൽ പ്രത്യക്ഷമാണ്. അവരിൽ സ്വാതന്ത്ര്യത്തിന്ന് മുമ്പുള്ള തലമുറയിലെ യുവാക്കളിൽ ഉള്ളതിനേക്കാൾ കൂടുതൽ ആത്മവിശ്വാസവും ഊർജ്ജവും ചൈതന്യവും ബുദ്ധിശക്തിയുമുണ്ട്. രണ്ട് ദശകങ്ങൾക്ക് മുമ്പുവരെ ജനങ്ങൾ അവരാലോ മററുള്ളവരാലോ നിയന്ത്രിക്കപ്പെടാൻ കഴിവുള്ളവരായിരുന്നു. എന്നാൽ സ്വാതന്ത്ര്യലബ്ധിക്കുശേഷം നമ്മുടെ യുവജനങ്ങളിലുള്ള വ്യാപകമായ ഊർജ്ജം സംഘടിതപ്രസ്ഥാനങ്ങളായി പ്രകാശിപ്പിക്കപ്പെടുകയാണെങ്കിൽ ഭൂകമ്പമോ വെള്ളപ്പൊക്കമോ പോലെയുള്ള ഭൗതികശക്തിയായിരിക്കും അത്. ഈ പുതിയ മനുഷ്യോർജ്ജം ചുററുപാടും കുഴപ്പത്തിന്റെയും നാശത്തിന്റെയും വിത്തു വിതച്ചുകൊണ്ട് പാഴാക്കിക്കളയുകയാണ്. രാഷ്ട്രമാകട്ടെ ഈ പ്രതിഭാസത്തിന്ന് അമ്പരപ്പോടെ സാക്ഷിയായി നില്ക്കുന്നു. ഈ പ്രതിഭാസം ഒരു പ്രത്യേകചരിത്രപരമായ പശ്ചാത്തലത്തിൽ വെയ്ക്കുവാനും ആധുനിക ഇന്ത്യയുടെ മഹാശില്പിയായ സ്വാമി വിവേകാനന്ദൻ നമുക്ക് നല്കിയ ഉണർച്ച്യുളവാക്കുന്നതും കരുത്താർജ്ജിക്കാൻ പോന്നതുമായ ദർശനത്തിന്റെ വെളിച്ചത്തിൽ വീക്ഷിക്കുവാനും ഞാൻ നിങ്ങളെ ക്ഷണിക്കട്ടെ.

## 3 ഭാരതീയമനുഷ്യത്വത്തെ ബാധിച്ച വ്യാധിയെക്കുറിച്ചുള്ള വിവേകാനന്ദന്റെ രോഗനിർണ്ണയം

പാശ്ചാത്യനാടുകളിൽ നാലുവർഷത്തെ വിജയകരമായ പ്രവർത്തനം കഴിഞ്ഞു് സ്വാമി വിവേകാനന്ദൻ ഇന്ത്യയിലേയ്ക്ക് മടങ്ങുമ്പോൾ അദ്ദേഹത്തിന്റെ അതേ കപ്പലിൽ സഹചാരിയായിരുന്ന ഒരു പാശ്ചാത്യവനിത അദ്ദേഹത്തോട് ''സ്വാമിജി നിങ്ങളുടെ രാജ്യം വളരെ ധാർമ്മികമായ രാജ്യമാണ്'' എന്ന് പറയുകയുണ്ടായി. അവർക്ക്ങ്ങനെ തോന്നാൻ കാരണമെന്തെന്ന് സ്വാമിജി ചോദിച്ചപ്പോൾ അവർ മറുപടി പറഞ്ഞു: ''ഇന്ത്യയിൽ കുററകൃത്യങ്ങൾ വളരെക്കുറച്ചേ ഞങ്ങൾ കേൾക്കാറുള്ളു എന്നാൽ അമേരിക്കയും ഇംഗ്ലണ്ടുംപോലുള്ള രാജ്യങ്ങളിലെ വർത്തമാനപത്രങ്ങളിൽ ധാരാളം കുററകൃത്യങ്ങളെക്കുറി

ച്ചുള്ള റിപ്പോർട്ടുകൾ ഞങ്ങൾ കാണാറുണ്ട്.'' സ്വാമിജി ഒന്നു ദീർഘ നിശ്വാസം ചെയ്തശേഷം അവരോടിങ്ങനെ പറഞ്ഞു. ''ഞാൻ അതു് നേരെ തിരിച്ചാവാൻ ആഗ്രഹിക്കുന്നു. ഇന്ത്യയിൽ കുററകൃത്യങ്ങൾ കുറേക്കൂടി ഏറിവരുന്നതു് കാണാനാണു് എൻെറ ആഗ്രഹം. ഒരു കുററകൃത്യം ചെയ്യാനുള്ള ജീവചൈതന്യംപോലും അവിടത്തെ ജനങ്ങൾക്കില്ല.''

ഇതായിരുന്നു തൻെറ കാലത്തുള്ള ഇന്ത്യയെക്കുറിച്ച് ആ മഹാനായ ഗുരുവിൻെറ പ്രതികരണം. എന്നാൽ അദ്ദേഹത്തിൻെറ ഇന്ത്യ അദ്ദേഹം ഇന്നു് സന്ദർശിക്കുകയാണെങ്കിൽ നമ്മുടെ യുവതലമുറയിലെ ഊർജ്ജവും ജീവചൈതന്യവും കണ്ടു് അദ്ദേഹം സന്തോഷിക്കുമായിരുന്നു. ഇന്നത്തെ ഇന്ത്യയിലെ ജനങ്ങൾ യുവാക്കളും വൃദ്ധരും ഹിംസപരമായ പ്രക്ഷോഭങ്ങളിൽക്കൂടിയും കുററകൃത്യങ്ങളിൽക്കൂടിയും അവരുടെ ചൈതന്യം കാണിച്ചുകൊണ്ടിരിക്കയാണു്. വിവേകാനന്ദൻെറ ദൃഷ്ടിയിൽ ഇന്നു് ഇന്ത്യയിൽ നാമനുഭവിക്കുന്ന കഷ്ടപ്പാടുകളെല്ലാം നമ്മളിൽ പലരും അനുഭവപ്പെടുന്നതിൽനിന്നു് തികച്ചും വ്യത്യസ്തമായിരിക്കും. അദ്ദേഹം കണ്ടതു് ശതാബ്ദങ്ങളായി സുസജ്ജമാക്കപ്പെടാത്തതും നിശ്ചലമായ ജനതയോടുകൂടിയതും മനുഷ്യൻെറ അന്തസ്സിനെക്കുറിച്ചോ സ്വാതന്ത്ര്യത്തെക്കുറിച്ചോ ഒരു ബോധവുമില്ലാത്ത, ഒരിക്കലും മാററമില്ലാത്ത വിരസമായ സ്വഭാവത്തോടുകൂടിയ ഒരു രാഷ്ട്രമെന്ന നിലയാണു്. ആധുനികയുഗത്തിൻെറ സന്ദർഭങ്ങളിലേയ്ക്കും യാഥാർത്ഥ്യങ്ങളിലേയ്ക്കും ഇന്ത്യയെ ഉണർത്തുവാൻ അദ്ദേഹം ശ്രമിച്ചു. അദ്ദേഹത്തിൻെറ രാജ്യവാസികളിൽ പലർക്കും ധാർമ്മികതയും നന്മയുമായിത്തോന്നിയതാകട്ടെ അദ്ദേഹത്തിന്നു് നിശ്ചലവും കെട്ടിനില്ക്കുന്നതുമായ ജീവിതവും സ്വഭാവവും മനോദൗർബ്ബല്യവുമായിട്ടാണു് തോന്നിയതു്. അപൂർവ്വത, സർഗ്ഗാത്മകത, കണ്ടുപിടുത്തത്തിന്നുള്ള കഴിവു് എന്നിവയെല്ലാം ചതച്ചരക്കപ്പെട്ടു. നമ്മുടെ മതം അധികവും അദ്ദേഹത്തിന്നു് ഭക്തിയുടെ ചായം പൂശിയ ലൗകികാഭിലാഷമായിട്ടാണു് അനുഭവപ്പെട്ടതു്. ശതാബ്ദങ്ങളായി നിലനിന്നുവന്ന ഈ നിർജ്ജീവതയെ ചിത്രീകരിക്കുവാൻ സംസ്കൃതഭാഷയിലെ 'തമസ്സ്'' എന്ന വാക്കാണു് അദ്ദേഹം ഉപയോഗിച്ചതു്; 'സത്വം' എന്നതല്ല തമസ്സിൻെറ ശാന്തത അലസതയുടെയും ആത്മാവിൻെറ ഉറക്കം തൂങ്ങലിൻേറയും സന്തതിയാണെങ്കിൽ സത്യത്തിൻെറ ശാന്തത ഉന്നതമായ ഊർജ്ജകേന്ദ്രത്തെ ചലനാത്മകമായ സമതുലിതാവസ്ഥയിൽ നിർത്തിയതിൻെറ ഫലമാണു്. ഒരാൾക്കു തമസ്സിൽനിന്നു് രജസ്സിൽക്കൂടി സത്വത്തിലെത്തുകയല്ലാതെ തമസ്സിൽനിന്നു് നേരിട്ടു് സത്വത്തിലെത്തുക സാദ്ധ്യമല്ല. അതിനാൽ തമസ്സ് സമുന്നതമായ സത്വത്തിലേയ്ക്കുയർത്തപ്പെടുന്നതിന്നു് മുമ്പു് ആദ്യം രജസ്സായി മാററപ്പെടേണ്ടതുണ്ടു്. ഒരു

മനുഷ്യന്റെയോ ഒരു രാഷ്ട്രത്തിന്റെയോ സ്വഭാവവികാസത്തിന്നുള്ള വഴി ഇതാണെന്ന് വിവേകാനന്ദൻ പറയുന്നു. അദ്ദേഹത്തിന്ന് തന്റെ നാട്ടുകാർ തമസ്സിന്റെ അലസതയിൽ നിന്നുണർന്ന് രജസ്സിന്റെ ഊർജ്ജം നേടുകയും അതിൽനിന്ന് സ്വയം ശിക്ഷണത്തിന്റെ ഫലമായി സത്വത്തിലേയ്ക്ക് ഉയർന്ന് സ്വഭാവനിഷ്ഠയായും തന്റെ സഹജീവികളുമായി സഹകരിച്ചുകൊണ്ട് ശാന്തമായും നിശ്ശബ്ദമായും സൃഷ്ടാത്മകമായും പ്രവർത്തിക്കാനുള്ള കഴിവും നേടേണ്ടതുണ്ട്. ഇതാണ് യഥാർത്ഥപുരുഷന്റെ പൗരുഷവും സ്ത്രീയുടെ സ്ത്രീത്വവും എന്നാൽ ഊർജ്ജമില്ലെങ്കിൽ എന്തിനെയാണ് ശിക്ഷണം ചെയ്യേണ്ടതു് ? ജലപ്രവാഹമില്ലെങ്കിൽ എന്തിനെയാണ് അണകെട്ടി നിർത്തേണ്ടതു് ?

അതിനാൽ ഒരു രാഷ്ട്രത്തിന്റെ ആദ്യത്തെ കാൽവെയ്പു് ഊർജ്ജസമ്പാദനത്തിലായിരിക്കണം. രാഷ്ട്രത്തിലെ സ്വാതന്ത്ര്യാനന്തരതലമുറ അതു് നേടിയെടുക്കുന്നുണ്ട്. രാഷ്ട്രീയസ്വാതന്ത്ര്യത്തിന്നും സാമൂഹ്യനീതിയ്ക്കും വേണ്ടിയുള്ള സമരത്തിന്റെ ദശകങ്ങളിൽ രാഷ്ട്രത്തിന്ന് അതിന്റെ പരിശീലനം ലഭിച്ചിട്ടുണ്ട്. ഇതു് നമുക്ക് രാഷ്ട്രീയസ്വാതന്ത്ര്യം നേടിത്തന്നു. അതിന്റെ ഉദയത്തോടെ ഒരളവു് ആത്മവിശ്വാസവും പ്രത്യാശയും നമുക്ക് കൈവന്നു. ഇവ വ്യാപകമായ ഊർജ്ജം വർദ്ധമാനമായ രീതിയിൽ പുറത്തേക്കൊഴുകിവരുന്നതിന്റെ ലക്ഷണമായിരുന്നു. നമ്മുടെ ജനതയുടെ ചില വിഭാഗങ്ങളും സംഘങ്ങളും വളരെക്കാലമായി ദേശീയജീവിതത്തിന്റെ നിർജ്ജീവസാക്ഷികളായിരുന്നു; സജീവപങ്കാളികളായിരുന്നില്ല. ഇന്ത്യ ഇന്നൊരു സ്വതന്ത്രരാഷ്ട്രമാണ്. അതിന്റെ ഓരോ പൗരനും സമ്പൂർണ്ണമായ ചിന്താസ്വാതന്ത്ര്യവും പ്രകാശനസ്വാതന്ത്ര്യവും അതു് അനുവദിക്കുന്നുണ്ട്. നമ്മുടെ ജനതയുടെ സഹജമായ കഴിവുകളെ പ്രകാശിപ്പിക്കാൻ അതു സന്ദർഭങ്ങളും പ്രദാനം ചെയ്യുന്നുണ്ട്. ഒരാളെയും ജീവിതത്തിൽ ഏതു് സ്ഥാനം നേടുന്നതിൽനിന്നും അതു് വിലക്കുന്നില്ല. രാഷ്ട്രത്തിന്റെ ലഭ്യമായ വിഭവങ്ങളുടെ കുറവും സ്വഭാവശേഷിയില്ലായ്മയും മാത്രമേ അതിനെ പരിമിതമാക്കുന്നുള്ളു.

അതിനാൽ ഇന്നു നമുക്ക്—ദീർഘകാലത്തെ അടിമത്തവും മറ്റനാവസ്ഥയും അനുഭവിച്ച നമുക്ക്—സ്വയംപ്രകാശിക്കാനുള്ള സന്ദർഭം വർദ്ധിച്ച സ്വാതന്ത്ര്യത്തിന്റെ സാഹചര്യം നല്കിയിരിക്കയാണ്. രജോഗുണത്തിന്റെ നിലയിൽ അത്തരം പ്രകാശനം കടിഞ്ഞാണില്ലാത്ത ധാരാളിത്തമായിത്തീരും. തമസ്സിന്റെ അധീനത്തിലാകുമ്പോൾ അതു അക്രമണാത്മകവും നശീകരണപരവുമായിത്തീരും. മനുഷ്യന്റെ ഊർജ്ജം ആത്മശിക്ഷണംകൊണ്ട് അവന്റെ സത്വഗുണത്തിന്ന് മുമ്പേ പ്രകാശിക്കുന്ന നിലയാണതു്. മനുഷ്യോർജ്ജം തമസ്സിൽനിന്ന് രജസ്സിലേയ്ക്ക്

ഉയരുമ്പോരം അതു പ്രശ്നങ്ങളുടെയത്രതന്നെ നേട്ടങ്ങളുമുണ്ടാകും, വിജയംപോലെതന്നെ വെല്ലുവിളിയും ഉയർത്തും. വെല്ലുവിളി നേരിട്ടില്ലെങ്കിൽ വിജയം പരാജയമായി കലാശിക്കും. വിജയം തനിയേ തന്നെ യഥാർത്ഥവിജയമാവുന്നു. നമ്മുടെ ചുററുപാടുമുള്ള പ്രതിഭാസങ്ങളെ ദർശിക്കാൻ വിവേകാനന്ദൻ ഇന്നു് വരികയാണെങ്കിൽ അദ്ദേഹം വളരെ സന്തുഷ്ടനായിരിക്കും. അദ്ദേഹം പറയും 'ജനങ്ങളുടെ വിദ്യാഭ്യാസത്തിൻെറ പ്രഥമഘട്ടം ആരംഭിച്ചുകൊണ്ടിരിക്കയാണു്. അതു് വളരെ ദൂരം മുന്നിട്ടുകഴിഞ്ഞു. എന്നാൽ വിദ്യാഭ്യാസത്തിൻെറ പ്രഥമഘട്ടത്തിൻെറ അനന്തരഘട്ടങ്ങളായ, രാഷ്ട്രനിർമ്മാണത്തിൻെറ അടിത്തറയെന്നു അദ്ദേഹം പ്രഘോഷിച്ച മനുഷ്യനിർമ്മിതിയുടെ വിദ്യാഭ്യാസത്തിലേയ്ക്കു് നീങ്ങണം' എന്നു്.

## 4 നമ്മുടെ സ്വാതന്ത്ര്യാനന്തരതലമുറ

ആയിരക്കണക്കിൽ നമ്മുടെ യുവജനങ്ങരം നമ്മുടെ തെരുവുകളിൽ ഒരു ഘോഷയാത്രയിൽ പങ്കെടുക്കുന്നതുകണ്ടാൽ ഏതോ ഇതിനിടെ കഴിഞ്ഞ കൊയിനാ ഭൂകമ്പംപോലെയോ വിനാശകരമായ വെള്ളപ്പൊക്കംപോലെയോ എന്തോ ഒരു പ്രകൃതിക്ഷോഭം നടക്കുന്നതായിട്ടാണു് നമുക്കു് തോന്നുക. അതുപോലെ നമ്മുടെ സ്ത്രീപുരുഷന്മാരുടെ ഹൃദയത്തിലും ഏതോ ഭൗതികശക്തി ചലിച്ചുകൊണ്ടിരിക്കയാണു്. ഈ കഴിഞ്ഞ ശതകത്തിൽ നാം കണ്ടതുപോലുള്ള ഭീരുക്കളും എന്തിനും തലതാഴ്ത്തിക്കൊടുക്കുന്നവരുമായ ആളുകളെ നാമിനി ഒരിടത്തും കാണുകയില്ല. ദീർഘകാലം അടിമത്തം അനുഭവിച്ചവരും മററുള്ളവരാൽ രൂപപ്പെടുത്താവുന്ന മെഴുകുപോലുള്ള മനസ്സുള്ളവരും തൽഫലമായി മനുഷ്യൻെറ അന്തസ്സും മൂല്യവും നശിച്ചുപോയവരുമായ ഒരു രാഷ്ട്രത്തിന്നു് ഇതു് മഹത്തായ ഒരു ആസ്തിയാണു്. ഇന്നു് നമ്മുടെ സ്വാതന്ത്ര്യാനന്തരതലമുറയിൽ സ്വാതന്ത്ര്യാവേശവും ഊർജ്ജസ്വഭാവവും ചൈതന്യബോധവും ബുദ്ധികൂർമ്മതയും ഒരളവുവരെ നിർഭയത്വവും കാണാൻ കഴിയും. അൻപതു വർഷങ്ങരംക്കുമുമ്പു് മുതിർന്നവരിൽപോലും ഇതു് കാണാൻ കഴിഞ്ഞിട്ടില്ല. ഇതു് ദേശീയവളർച്ചയുടേയും വികാസത്തിൻേറയും യഥാർത്ഥമായ ലക്ഷണമാണു്. ഒരു രാഷ്ട്രത്തിന്നും ഉറക്കംതൂങ്ങുന്ന മാന്ദ്യത്തിൽനിന്നും കീഴ്വഴക്കങ്ങളിൽനിന്നും ചിലപ്പോരം അനിഷ്ടകരമായ കാര്യങ്ങളെ ഉളവാക്കുന്ന അതിക്രമങ്ങളിൽക്കൂടിയും കടന്നുപോകാതെ ധാർമ്മികതയുടെ ഉന്നതമേഖലകളിൽ എത്താൻ കഴിഞ്ഞിട്ടില്ല. യൗവനാരംഭത്തിൽനിന്നു് വളർന്നുനില്ക്കുന്ന ഒരു ഘട്ടത്തിലുള്ള ഒരു ജനതയുടെ ഇത്തരം ചെയ്തികളിൽനിന്നു് രക്ഷപ്പെടാനോ അതിൽനിന്നു് തെന്നിമാറാനോ നമുക്കു് കഴിയില്ല.

എന്നാൽ ഞാൻ മുമ്പ് സൂചിപ്പിച്ചതുപോലെ ഈ പ്രഥമ ഘട്ടം അനന്തരഘട്ടങ്ങളാൽ അനുഗമിക്കപ്പെടണം. യൗവനാരംഭമെന്നതു് മുതിർന്ന സ്ത്രീത്വത്തിന്റെയോ പുരുഷത്വത്തിന്റെയോ പക്വതയിലേയ്ക്കുള്ള മാർഗ്ഗത്തിലെ ഒരു ഘട്ടം മാത്രമാണു്. അന്ത്യമായ വിശ്രമസ്ഥാനമായ ഒരു ആത്യന്തിക ലക്ഷ്യമായി അതിനെ കരുതരുതു്. ഇന്നു് നമ്മുടെ രാജ്യത്തിന്റെ മുമ്പാകെയുള്ള വെല്ലുവിളി അതാണു്. നമ്മുടെ കുട്ടികൾ ശാന്തരും എന്തിനും തലകുനിയ്ക്കുന്നവരും മുമ്പത്തെപ്പോലെ ഏതുതരത്തിലും കൈകാര്യം ചെയ്യപ്പെടാവുന്നവരുമാണെന്നു് നാം ധരിയ്ക്കരുതു്. ഈ ശതാബ്ദങ്ങൾ മുഴുവൻ ഇന്ത്യയിലെ നിരവധി രക്ഷിതാക്കളുടെ ഹൃദയങ്ങളിൽ നിന്നൊഴുകിവന്ന പ്രാർത്ഥന അതായിരുന്നു. തങ്ങളുടെ കുട്ടികൾ മെരുക്കമുള്ളവരാകണമെന്നും ചോദ്യം ചെയ്യാത്ത അനുസരണയുള്ളവരാകണമെന്നും അവരുടെ രക്ഷിതാക്കളുടെ മാതൃകയിൽക്കവിഞ്ഞ ഒന്നുമായിത്തീരാൻ ശ്രമിക്കരുതെന്നും നമ്മുടെ എത്ര രക്ഷിതാക്കന്മാരാണു് ആഗ്രഹിച്ചുകൊണ്ടിരിക്കുന്നതു്! തങ്ങളുടെ കുട്ടികൾ മാത്രമല്ല ഭാര്യമാരും തൊഴിലാളികളും കീഴുദ്യോഗസ്ഥന്മാരുമെല്ലാം ഇങ്ങനെ മെരുക്കവും അനുസരണയും എങ്ങനെയും കൈകാര്യം ചെയ്യപ്പെടാവുന്നവരും ആക്കിത്തീർക്കാനാണു് ആഗ്രഹിക്കുന്നതു്. അതായിരുന്നു നാടുവാഴിത്തത്തിന്റെയും മദ്ധ്യകാലത്തിന്റെയും അവരുടെ സുസ്ഥിരമായ മൂല്യങ്ങളുടെയും മാർഗ്ഗം. രാഷ്ട്രമിന്നു് അതിനെ പിന്നിലാക്കി ചലനാത്മകശക്തിയോടും ജനാധിപത്യത്വരയോടുംകൂടി ആധുനികഘട്ടത്തിൽ ആധുനികലോകത്തു് കടന്നുവരാനാണാഗ്രഹിക്കുന്നതു്. അവിടെ മനുഷ്യന്റെ ലക്ഷ്യം സ്വയം പ്രകാശനവും സ്വയം സഫലീകരണവുമാണു്.

ഇന്നു് സ്വതന്ത്രമനസ്സരും ഊർജ്ജസ്വലരും ചേതനയുള്ളവരുമായ കുട്ടികൾ ജനിയ്ക്കുന്നതു് തങ്ങളുടെ ഒരു സവിശേഷാവകാശമാണെന്നു് ജനങ്ങൾ പഠിക്കേണ്ടതുണ്ടു്. അതുപോലെ സ്വതന്ത്രമനസ്സരും നിർഭയരും ബുദ്ധിശാലികളുമായ കീഴുദ്യോഗസ്ഥന്മാരും വയലുകളിലും വ്യവസായശാലകളിലും ബുദ്ധിശാലികളും ആത്മാഭിമാനികളും ഊർജ്ജസ്വലരുമായ തൊഴിലാളികളും ഉണ്ടാകുന്നതു് ഒരു സവിശേഷാവകാശമായി കരുതേണ്ടതാണു്. അത്തരത്തിലുള്ളവരുമായി സഹവസിയ്ക്കുന്നതിന്നും പ്രവർത്തിയ്ക്കുന്നതിന്നും നമുക്കു് സന്തോഷമുണ്ടാകണമെങ്കിൽ നാം പുതിയ ഊർജ്ജകേന്ദ്രങ്ങളേയും അവരെ കൈകാര്യം ചെയ്യാനുള്ള സാങ്കേതികവിദ്യകളെയും വികസിപ്പിച്ചെടുക്കുകയും ചെയ്യേണ്ടിവരും. ഇതാണു് സാമൂഹ്യോന്മുഖമായ ഇച്ഛാശക്തിയെ പ്രദാനം ചെയ്യുന്നതും ചുററുപാടുമുള്ള ജനങ്ങളിൽ

നിന്നൊഴുകിവരുന്ന പുതിയ ഊർജ്ജത്തെ എല്ലാവരുടെ നന്മയ്ക്കും ക്ഷേമത്തിനുംവേണ്ടി തിരിച്ചുവിടാൻ പര്യാപ്തമായ സ്വഭാവനിഷ്ഠയിൽ കലാശിക്കുന്ന ബുദ്ധിപരവും സദാചാരപരവുമായ ശിക്ഷണം. വിവേകാനന്ദൻ ഭാവനയിൽക്കണ്ട ഇന്ത്യാക്കാരുടെ വികാസത്തിന്റെയും വളർച്ചയുടെയും മാർഗ്ഗമിതാണ്. സ്വാതന്ത്ര്യമെന്നാൽ ഇത്തരത്തിലുള്ള വളർച്ചയും വികാസവും നേടിയെടുക്കുന്നതിനുള്ള സാഹചര്യം മാത്രമാണ്. നമ്മുടെ ഭരണഘടന അനുവദിച്ചിട്ടുള്ളതും ഉറപ്പുനല്കിയിട്ടുള്ളതും നമ്മുടെ രാഷ്ട്രം ആവേശപൂർവ്വം ഉയർത്തിപ്പിടിച്ചിട്ടുള്ളതുമായ ചിന്താസ്വാതന്ത്ര്യത്തിന്റെയും പ്രവർത്തനസ്വാതന്ത്ര്യത്തിന്റെയും ഉദ്ദേശ്യമിതാണ്.

## 5 മുന്നോട്ട് കുതിക്കുവാനുള്ള വിവേകാനന്ദന്റെ ആഹ്വാനം

ഇപ്രകാരം നമ്മുടെ ജനതയുടെ വികാസത്തിന്റെ അടുത്തഘട്ടം യുവജനങ്ങളിൽ പ്രകാശിക്കുന്ന വർദ്ധമാനമായ ഭൗതികോർജ്ജത്തെ പിടിച്ചെടുക്കുകയും അതിന് ഒരു സർഗ്ഗാത്മകദിശ കാട്ടിക്കൊടുക്കുകയുമാണ്. ഇന്നത്തെ ഒരേയൊരു പ്രശ്നം ഈ ദിശയുടെ പ്രശ്നമാണ്. ഊർജ്ജം ഉത്ഭവിച്ചിരിക്കുന്നു. എന്നാൽ അത് ഏത് ദിശയിലേക്ക് തിരിച്ചുവിടണമെന്നറിയുന്നില്ല. ദിശാലക്ഷ്യമില്ലാത്ത ഊർജ്ജം മിക്കവാറും സ്വയം നിഷേധകവും സ്വയം വിനാശകരവുമാകുന്നു. മനുഷ്യോർജ്ജത്തിന് നിസ്സംശയം വിമർശനാത്മകവും സർഗ്ഗാത്മകവുമായ മനുഷ്യചിന്തയിൽനിന്നാണ് മാർഗ്ഗദർശനം ലഭിക്കുന്നത്. കഴിഞ്ഞ രണ്ട് ദശകങ്ങളായി ഇന്ത്യയിൽ ചിന്തയിൽനിന്നുള്ള നേതൃത്വമാണ് നമുക്ക് ലഭിക്കാതിരുന്നിട്ടുള്ളത്. തൽഫലമാകട്ടെ ഇന്ന് നാം ചുറ്റുപാടും കാണുന്നവതന്നെ. വിശാലമായ ഊർജ്ജം അങ്ങിങ്ങായി ചിതറിപ്പോവുകയും നമ്മുടെ യുവാക്കളിലും മുതിർന്നവരിലും പത്രങ്ങളിലും നിയമസഭകളിലും വ്യാവസായിക സംരംഭങ്ങളിലും സ്കൂളുകളിലും കോളേജുകളിലും നശിപ്പിക്കപ്പെടുകയും സ്വയം വിനാശകരമായ മാർഗ്ഗങ്ങളിൽ തിരിഞ്ഞുപോവുകയും ചെയ്യുന്നു. പ്രകാശിതമായ ഊർജ്ജത്തെ നാം അനുമോദിക്കുന്നുവെങ്കിലും ഈ ഊർജ്ജം സ്വയം നിഷേധകമാർഗ്ഗത്തിൽക്കൂടി, അതിനെ ശിക്ഷണംചെയ്ത് ആരോഗ്യകരമായ പന്ഥാവിലേക്ക് തിരിച്ചുവിടാനുള്ള കഴിവില്ലായ്മകൊണ്ട് പാഴായിപ്പോകുന്നതിനെ ദർശിക്കാതിരിക്കാൻ നിവൃത്തിയുമില്ല.

ഇതാണ് നമ്മുടെ മുമ്പാകെയുള്ള ഏറ്റവും വലിയ വെല്ലുവിളി. നിയന്ത്രണത്തിൽക്കൂടെയും ശിക്ഷണത്തിൽക്കൂടെയും ഈ വർദ്ധമാനമായ മനുഷ്യോർജ്ജം എല്ലാ ജനവിഭാഗങ്ങളിലുംകൂടി മനുഷ്യസൃഷ്ടിയിലേക്കും രാഷ്ട്രനിർമ്മാണത്തിലേക്കും തിരിച്ചുവിടുകയെന്നതാണ് നമ്മുടെ ജനങ്ങളുടെ ലക്ഷ്യമാകേണ്ടത്. നമ്മുടെ രാഷ്ട്രത്തിന്റെ വിവേക

ത്തിന്റെ പരിശോധനയായിരിക്കമിതു്. പ്രശ്നങ്ങളെ ഭയപ്പെടാത്തതും ദേശാഭിമാനപരമായ പങ്കാളിത്തത്തിൽക്കൂടി പുതിയ ഊജ്ജകേന്ദ്രങ്ങളെ കറന്നെടുക്കുകയും അതിൽത്തന്നെ ഒരളവോളം അച്ചടക്കവും അന്തസ്സും നിലനിത്തുകയും ചെയ്യാൻ കഴിയുന്ന തരത്തിലുള്ള നേതൃത്വമാണു് നമുക്കിന്നാവശ്യം. അത്തരം നേതൃത്വം ഇന്നു് രാഷ്ട്രീയത്തിലും ഭരണത്തിലും മാത്രമല്ല, വിദ്യാഭ്യാസത്തിലും വ്യവസായത്തിലും ദേശീയജീവിതത്തിന്റെ മമ്മപ്രധാനമായ മററു വിഭാഗങ്ങളിലും ആവശ്യമാണു്. അത്തരം പ്രബുദ്ധവും ശിക്ഷിതവുമായ നേതൃത്വത്തിന്നു് മാത്രമേ രാജ്യത്തെ നിരാശയുടെയും വ്യത്ഥതാബോധത്തിന്റെയും താഴ്വരയിൽനിന്നു് പ്രത്യാശയുടെയും നേട്ടത്തിന്റെയും സമുന്നതമേഖലയിലേയ്ക്കു് ഉയത്താൻ കഴിയുകയുള്ളു. അത്തരം നേതൃത്വത്താൽ നയിക്കപ്പെടുന്ന നമ്മുടെ ജനതയുടെ അപ്രകാരമുള്ള ഊജ്ജവിഭവങ്ങൾകൊണ്ടു് നമ്മുടെ രാഷ്ട്രത്തിന്നു് അതിന്റെ അയ്യായിരം കൊല്ലം പഴക്കമുള്ള ചരിത്രത്തിൽ കിടപിടിക്കാനാവാത്ത ഒരു മഹത്ത്വവും ശക്തിയും ആജ്ജിക്കാൻ കഴിയും.

## 6 മനുഷ്യത്വത്തെക്കുറിച്ചു് വിവേകാനന്ദന്റെ സന്ദേശം

അതിനാൽ വിവേകാനന്ദൻ എപ്പോഴും സംസാരിച്ചതു് മനുഷ്യനെ വാത്തെടുക്കുന്ന വിദ്യാഭ്യാസത്തെക്കുറിച്ചും മനുഷ്യനെ വാത്തെടുക്കുന്ന മതത്തെക്കുറിച്ചുംമാത്രമാണു്. ചില വിശ്വാസപ്രമാണങ്ങളെ മാത്രം അടിസ്ഥാനമാക്കിയുള്ള മതങ്ങൾ രാഷ്ട്രത്തെ ശിഥിലീകരിക്കുകയല്ലാതെ ഏകീകരിക്കുകയില്ലെന്നു കണ്ടെത്തുകൊണ്ടു് അത്തരം മതങ്ങളെക്കുറിച്ചു് അദ്ദേഹം ശ്രദ്ധിക്കാറേയില്ല. ഒരാൾ ഹിന്ദുമതത്തിലോ മുസ്ലീംമതത്തിലോ ക്രസ്തുമതത്തിലോ പെട്ടവനാണോ എന്നൊന്നും അദ്ദേഹം ചിന്തിക്കാറില്ല. സ്വഭാവനിഷ്ഠയും സ്വാതന്ത്ര്യദാഹവും സാമൂഹ്യവികാരവുമുള്ള ആളുകളെ കണ്ടുപിടിക്കാനേ അദ്ദേഹം ശ്രദ്ധിക്കാറുള്ളു. നമ്മുടെ ജനങ്ങൾ സ്വന്തം കാലിൽ നില്ക്കാനും മററുള്ളവരെ സ്വന്തം കാലിൽ നിത്താനുമുള്ള കഴിവുള്ളവരായിരിക്കണം. 1896–ജൂൺ 7–നു് സിസ്റ്റർ നിവേദിതയ്ക്കു് എഴുതിയ ഒരു എഴുത്തിൽ അദ്ദേഹം ഇങ്ങനെ അഭിപ്രായപ്പെടുന്നു. (സ്വാമിവിവേകാനന്ദന്റെ എഴുത്തുകൾ; 1960 പതിപ്പു്, പേജു് 352) ''ലോകമതങ്ങളെല്ലാം നിജ്ജീവമായ വിനോദങ്ങളായിരിക്കുന്നു. ലോകത്തിന്നു് വേണ്ടതു് സ്വഭാവനിഷ്ഠയാണു്. ജ്വലിക്കുന്ന നിസ്വാത്ഥമായ സ്നേഹമുള്ള വ്യക്തികളെയാണു് ലോകത്തിന്നാവശ്യം. അത്തരത്തിലുള്ള സ്നേഹം ഓരോ വാക്കിനേയും ഇടിവാളിന്നു് സമമാക്കിത്തീക്കും.''

1964–ൽ ഇന്തോനേഷ്യയിൽ ആഘോഷിക്കപ്പെട്ട വിവേകാനന്ദ ശതാബ്ദി ആഘോഷങ്ങളിൽ സംബന്ധിക്കുന്നതിന്നു് ഞാൻ

അവിടെ ഉണ്ടായിരുന്നു. ആ സമയത്തു് പ്രസിഡണ്ടു് സുകാർണോ ഇന്തോനേഷ്യൻ ഭാഷയിലും ഇംഗ്ലീഷിലും 'സ്വര വിവേകാനന്ദ' അഥവാ വിവേകാനന്ദന്റെ സ്വരം എന്ന ശീർഷകത്തിലുള്ള വിവേകാനന്ദനെക്കുറിച്ചുള്ള ഒരു ഗ്രന്ഥം പ്രകാശനം ചെയ്തു. അതിന്റെ ആമുഖത്തിൽ വിവേകാനന്ദന്റെ വാക്കുകൾ ഉദ്ധരിച്ചുകൊണ്ടു് തനിക്കു് രാജ്യസേവനത്തിന്നു് സമർപ്പണം ചെയ്യാനുള്ള പ്രചോദനം നൽകിയതു് അദ്ദേഹമാണെന്നു് പറഞ്ഞിരുന്നു. ''സ്വാമി വിവേകാനന്ദൻ! എന്തൊരു നാമധേയം!...അദ്ദേഹമാണു് പറഞ്ഞതു നാം വേണ്ടതിലേറെ കരഞ്ഞു, ഇനി കരയരുതു്; സ്വന്തം കാലിൽനിന്നു് മനുഷ്യനാവുക.

വിവേകാനന്ദന്റെ ഈ വാക്കുകൾ ഇന്നു് നമ്മെ ഒരു പുതിയ ധൈര്യവും ദൃഢനിശ്ചയവുംകൊണ്ടു് പ്രചോദിപ്പിക്കും. തീർച്ചയായും നാം വളരെക്കാലം കരഞ്ഞു. എന്നാൽ ഇതു് കരയാനുള്ള സമയമല്ല. നമ്മുടെ ദോത്തി മാടിക്കെട്ടി വളരെക്കാലം അടിമത്തത്തിലായിരുന്ന രാഷ്ട്രത്തിന്നു് രാഷ്ട്രീയസ്വാതന്ത്ര്യം ലഭിച്ച ഈ അവസരത്തിൽ പൗരുഷത്തോടെ പ്രശ്നങ്ങളെ നേരിടുക. അദ്ദേഹം നമുക്കു് ശക്തിമത്തായ വിശ്വാസത്തിന്റെയും പ്രത്യാശയുടെയും ദർശനം നല്കി. മനുഷ്യനിലും മററുള്ളവരിലും തന്നിൽത്തന്നെയുമുള്ള വിശ്വാസം – അതുവഴി മററുപ്രകാരത്തിൽ സാധുക്കളും എന്തിന്നും തലകുനിക്കുന്നവരുമായ ജനങ്ങളുടെ വർദ്ധമാനമായ ഊർജ്ജത്തെ പ്രശ്നപരിഹാരത്തിന്നുള്ള കാര്യക്ഷമതയുള്ള ഏജൻസികളായി മാററാൻ നമുക്കു് സാധിക്കുന്ന ഈ ഊർജ്ജത്തെ തനിയെ വിട്ടാൽ ഒരു സമൂഹത്തെ നശിപ്പിക്കാൻ കഴിയും. വേണ്ടതുപോലെ കൈകാര്യംചെയ്യുകയും നിയന്ത്രിക്കുകയും ചെയ്താൽ ആ സമൂഹത്തെ സർവ്വതോമുഖമായ സന്തുഷ്ടിയിലേയ്ക്കും ക്ഷേമത്തിലേയ്ക്കും നയിക്കാൻ കഴിയുമെന്നുമാത്രമല്ല, പുറമേയുള്ള മററു് ലോകങ്ങളെ സ്വാധീനിക്കാനും അതുകൊണ്ടു് കഴിയും.

അതാണു് നമ്മുടെ മുമ്പാകെയുള്ള വെല്ലുവിളിയും അവസരവും. ഈ വിശ്വാസവും ധീരതയും ദൃഢനിശ്ചയവും ഉള്ള വിദ്യാസമ്പന്നരും സുശിക്ഷിതരുമായ നിരവധി സ്ത്രീപുരുഷന്മാരെ നമുക്കു് ആവശ്യമുണ്ടു്, ഈ ദേശീയവീക്ഷണംകൊണ്ടു് ദേശീയപ്രശ്നങ്ങളെ പരിഹരിക്കാനുള്ള ബുദ്ധിശക്തിയും ഫലപ്രദമായ നേതൃത്വവും അവർ പ്രദാനം ചെയ്യും. ഞാൻ നേതൃത്വം എന്നു് പറയുമ്പോൾ വെറും രാഷ്ട്രീയക്കാരുടേയോ ഭരണാധികാരികളുടേയോ നേതൃത്വമെന്നല്ല അതിന്നർത്ഥം. യൂണിയൻഗവമെണ്ടു് മുതൽ ഗ്രാമീണതലംവരെയുള്ള ദേശീയസംരംഭങ്ങളുടെ എല്ലാ വിഭാഗങ്ങളും അത്തരം ഊർജ്ജവും വീക്ഷണവുമുള്ള നേതാക്കളെ ആവശ്യപ്പെടുന്നുണ്ടെന്നാണു്. ഉല്പാദനത്തിന്റെയും

വിതരണത്തിന്റെയും രംഗങ്ങളിലും മാത്രമല്ല, വിദ്യാഭ്യാസത്തിന്റെയും സാമൂഹ്യക്ഷേമത്തിന്റെയും പത്രപ്രവത്തനത്തിന്റെയും കലകളുടേയും രാജ്യതന്ത്രത്തിന്റെയും ഭരണത്തിന്റെയും രംഗങ്ങളിൽ മുഴവൻ നമുക്ക് അത്തരക്കാരെ ആവശ്യമുണ്ട്. അത്തരം നേതൃത്വത്തിന്റെ സൃഷ്ടിയാണ് ചലനാത്മകമായ ജനാധിപത്യസാമൂഹ്യക്രമത്തിന്റെ പരീക്ഷണരംഗം. യഥാത്ഥത്തിൽ വെറും ഒരു ഗൃഹനായികമുതൽ എല്ലാ പൗരന്മാരെയും അവനവന്റെ പങ്ക് ചെറുതോ വലുതോ എന്നു് നോക്കാതെ ഈ കൃത്യത്തിൽ പങ്കാളികളാക്കേണ്ടതുണ്ട്.

അത്തരം നേതൃത്വം ഒരാളിൽ അടിച്ചേല്പിക്കുന്നതല്ല; കൗശലം കൊണ്ട് ഒരാൾക്ക് നേടിയെടുക്കാവുന്നതുമല്ല. യഥാത്ഥവിദ്യാഭ്യാസം വഴി ലഭിച്ച വ്യക്തിത്വത്തിന്റെ വളച്ച്യുടെ ഫലമാണതു്. വിവേകാനന്ദന്റെ നിവ്വചനമനുസരിച്ച് പറഞ്ഞാൽ ആശയങ്ങളുടെ സാത്മീകരണത്തിൽക്കൂടിയും മനസ്സിന്റെ ശിക്ഷണത്തിൽക്കൂടിയും നേടാവുന്നതാണതു്. അല്ലാതെ തലച്ചോറിനെ ഭാരപ്പെടുത്തിക്കൊണ്ട് നേടിയെടുക്കാവുന്നതല്ല. അപ്പോൾ നമ്മുടെ വ്യക്തിപരമായ നിസ്സാരമായ അഭിലാഷങ്ങളും അഭിവാഞ്ഛകളും വ്യാപകമായ ദേശീയാഭിലാഷങ്ങൾക്കും അഭിവാഞ്ഛകൾക്കും കുതിച്ചുയരുന്ന ദേശീയപ്രശ്നങ്ങൾക്കും വിധേയമാക്കിത്തീക്കാൻ നാം പഠിക്കും. ഒരാൾ ഇതു് ചെയ്യുകയാണെങ്കിൽ അയാൾ വെറുമൊരു വ്യക്തിയെന്ന നിലവിട്ട് ബോധപൂവ്വമായ സാമൂഹ്യപങ്കാളിത്തത്തിൽക്കൂടി അയാൾ ഒരു വ്യക്തിപ്രഭാവമായി ഉയരും. അയാൾ ദേശീയജീവിതത്തിന്റെ പ്രവാഹത്തിൽ ഒരു ഭാഗമായിത്തീരും. ഈ രൂപാന്തരമാണ് വിദ്യാഭ്യാസം ഒരു വ്യക്തിയിലുണ്ടാക്കിത്തീക്കുന്നതു്. തന്റെ നിസ്സാരാഭിലാഷങ്ങൾ മാത്രം തൃപ്തിപ്പെടുത്തുന്നതിന്നും നിസ്സാരപ്രശ്നങ്ങൾ മാത്രം പരിഹരിക്കുന്നതിന്നും ശ്രമിക്കുന്ന നിശ്ചലനായൊരു വ്യക്തി സാമൂഹ്യസംവേദനക്ഷമതയുള്ള, ചിലപ്പോൾ അതു് വളരെ ഉയൎന്നനിലവാരത്തിൽത്തന്നെയുള്ള വ്യക്തിപ്രഭാവമായി വളരുകയും അദ്ദേഹത്തിന്റെ ജീവിതവും ഭാഗധേയവും തന്റെ ജനങ്ങളുടെ ജീവിതവും ഭാഗധേയവുമായി ഇടകലൎന്നുകൊണ്ടുള്ളതായി പരിണമിപ്പിക്കുകയും ചെയ്യും. മഹാത്മാഗാന്ധിയെപ്പോലുള്ള ഒരാളുടെ മാനസികഘടന ഇപ്രകാരമുള്ളതാണ്. ഇതാണൊരു മനുഷ്യന്റെ ആത്മീയവളച്ച്. ഇന്നു് ഈ വളച്ച് നമ്മിൽ ചെറിയതോ വലിയതോ ആയ തോതിൽ ഉണ്ടായിവരേണ്ടതുണ്ട്.

## 7 മനുഷ്യവളച്ച്യുടെ പ്രശ്നം

ഞാൻ വളച്ച് എന്ന വാക്ക് ഉപയോഗിച്ചുവല്ലോ. ഈ സന്ദഭത്തിൽ ഉപയോഗിക്കുവാൻ പററിയ ശരിയായ വാക്ക് അതാണ്.

ഇന്ത്യയിൽ ഉപനിഷത്തുകളും ഗീതയും മതത്തെയും സദാചാരത്തെയും ധാർമ്മികതയേയും മനുഷ്യവളർച്ചയെന്നനിലയിൽ സമീപിക്കാനാണ് നമ്മെ പഠിപ്പിച്ചിട്ടുള്ളത്. എന്നാൽ കഴിഞ്ഞ ശതാബ്ദങ്ങളിൽ മനുഷ്യജീവിതത്തെയും ഭാഗധേയത്തെയും ഈ വളർച്ചയെന്ന നിലയിൽ വീക്ഷിക്കാൻ നാം തുനിഞ്ഞില്ല. നാമാകട്ടെ ചലനരഹിതമായ അലംഭാവത്തിൽ വർദ്ധമാനമായ വിധത്തിൽ മുഴുകി മനുഷ്യജീവിതത്തിന്റെ മാനദണ്ഡം ഗുണത്തേക്കാൾ അളവാക്കി മാററി. തൽഫലമാകട്ടെ ഭൗതികമായി വളരെ വർദ്ധിച്ച ജനസംഖ്യയും അതേയവസരത്തിൽ ദേശീയപ്രശ്നങ്ങളെക്കുറിച്ച് ഭാവനചെയ്യാനോ അവയ്ക്ക് പരിഹാരം കാണാനോ അസമർത്ഥന്മാരും മാനസികമായി സങ്കുചിതന്മാരുമായ കുറേ ജനങ്ങൾ ഉണ്ടായി എന്നതാണ്. മനുഷ്യനെയോ രാഷ്ട്രത്തെയോ സംബന്ധിച്ചിടത്തോളം അത് ജീവിതത്തിന്റെയല്ല, മരണത്തിന്റേതാണ്. എല്ലാ വികാസവും ജീവിതവും എല്ലാ സങ്കോചവും മരണവുമാണെന്ന് സ്വാമി വിവേകാനന്ദൻ പറയുന്നു. ഇന്ന് നമ്മുടെ വ്യക്തികൾക്കും രാഷ്ട്രത്തിന്നും കൂടുതൽ കൂടുതൽ ജീവചൈതന്യമുണ്ടാവാനാണ് നാം പരിശ്രമിക്കുന്നതെങ്കിൽ ഈ മനുഷ്യവളർച്ചയുടെയും വികാസത്തിന്റെയും മനുഷ്യവ്യക്തിത്വത്തിന്റെ വികാസത്തിന്റെയും വളർച്ചയുടെയും ഉറവുവററാത്ത സന്ദേശം നാം മനസ്സിലാക്കേണ്ടതുണ്ട്.

നാം ഭൗതികമായി വളരുന്നു; മാനസികമായും വളർച്ചനേടുന്നുണ്ട്. എന്നാൽ മനുഷ്യന്റെ ആത്മീയവളർച്ച എന്ന മൂന്നാമതൊരു വളർച്ചയുണ്ട്. ശാരീരികവളർച്ച നമുക്ക് വ്യക്തമാണ്. ഒരു കുട്ടി ജനിക്കുമ്പോൾ ആറോ ഏഴോ റാത്തൽ തൂക്കമുണ്ടാകും. ഓരോ ദിവസം ചെല്ലുന്തോറും ആദ്യം അമ്മയുടെ മുലപ്പാലിൽക്കൂടിയും പിന്നീട് പോഷകാഹാരങ്ങളിൽക്കൂടിയും അതിന്റെ തൂക്കം വർദ്ധിച്ചുകൊണ്ടേയിരിക്കുന്നു. ഇരുപത്തഞ്ചോ മുപ്പതോ വർഷങ്ങൾകൊണ്ട് അവനോ അവളോ അറുപതോ എൺപതോ കിലോഗ്രാം തൂക്കംവെക്കുന്നു. ഗംഭീരമായൊരു വളർച്ചയാണിവിടെ നടന്നത്. അതാകട്ടെ ദൃശ്യവും അനുഭവവേദ്യവുമാണ്. മനുഷ്യചരിത്രത്തിന്റെ യുഗാന്തരങ്ങളിൽക്കൂടിയാണ് അതിന്റെ നിയമങ്ങളും സാങ്കേതികവിദ്യകളും നാം സമർത്ഥമായി പഠിച്ചത്. മൂന്നുവാക്കുകളെ ചുററിപ്പററിക്കൊണ്ടാണവ നില്ക്കുന്നത്. ഭക്ഷണം, ദഹനം, സാത്മീകരണം.

രണ്ടാമത്തെ തരം വളർച്ച മാനസികവളർച്ചയാണ്. അത് ആദ്യത്തേതിനോളം വ്യക്തമല്ല. എന്നാൽ അതിനേക്കാൾ സത്യമല്ലാത്തതുമല്ല. അജ്ഞനും ഭീരുവും ആത്മവിശ്വാസമില്ലാത്തവനും ആയ ഒരു ഗ്രാമീണബാലനെ സ്കൂളിലയക്കുന്നുവെന്ന് വെക്കുക. ഏതാനും

മാസങ്ങൾക്കുള്ളിൽ അവൻ അല്പം വിജ്ഞാനം നേടുകയും അല്പം ആത്മവിശ്വാസം കൈവരിക്കയും ചെയ്യും. കുട്ടി ഒരു പുതിയ മാനത്തിലേയ്ക്കു് വളൎന്നു കഴിഞ്ഞു. അവന്റെ മാനസികവളൎച്ച ആരംഭിച്ചു് ഏതാനും വൎഷങ്ങൾക്കുള്ളിൽ അവൻ ഒരു ബുദ്ധിരാക്ഷസനായി മാറിയെന്നു് വരാം.

നമുക്കറിയാവുന്നതും നമ്മിലും നമ്മുടെ കുട്ടികളിലും ഉണ്ടാവാൻ ശ്രമിക്കുന്നതുമായ രണ്ടുതരം വളൎച്ചയാണിവ. ഈ രണ്ടുതരം വളൎച്ചയും ശതാബ്ദങ്ങളായി നാം അവഗണിച്ചിരിക്കുകയായിരുന്നു. പ്രത്യേകിച്ചും ഒന്നാമത്തേതിനേക്കാൾ രണ്ടാമത്തേതിനെ. എന്നാൽ ഈ രണ്ടു് തുറകളിലും അതായതു് ശാരീരികവും മാനസികവുമായ വൎദ്ധിച്ച സൗകര്യങ്ങൾ ശാസ്ത്രീയപോഷണത്തിന്നും വിദ്യാഭ്യാസത്തിന്നും ഊന്നൽ നൽകുന്നുള്ള ശക്തമായ പരിശ്രമത്തിൽ നാം വ്യാപൃതരായിരിക്കയാണു്. ഈ രണ്ടു് നടപടികളും ജനാധിപത്യത്തിന്റെ ആരോഗ്യത്തിന്നും ശക്തിക്കും അടിസ്ഥാനശിലകളാണു്. ജെഫേഴ്സൻ പറഞ്ഞതുപോലെ ഒരു ജനാധിപത്യരാഷ്ട്രത്തിന്നു് ഒരേ സമയം അജ്ഞവും സ്വതന്ത്രവുമായിരിക്കാൻ കഴിയുകയില്ല. ഒരു രാജ്യത്തിന്റെ ശക്തി കിടക്കുന്നതു് ശാരീരികാരോഗ്യവും മാനസികമായ പ്രബുദ്ധതയും ഉണൎവ്വും വിശ്വാസവുമുള്ള ഒരു ജനതയിലാണു്. നമ്മുടെ രാഷ്ട്രം ഇന്നു് ജനങ്ങൾക്കു് തക്കതായ ശാരീരികവും മാനസികവുമായ പോഷണങ്ങൾ നല്കിക്കൊണ്ടു് ഈ രണ്ടുതരം വളൎച്ചയും ഉറപ്പുവരുത്താനുള്ള ശ്രമത്തിൽ ഉത്സാഹപൂൎവ്വം ഏൎപ്പെട്ടിരിക്കയാണു്.

## 8 പരിണാമം—ജൈവപരവും ആത്മീയവും

മനുഷ്യന്റെ വളൎച്ച ശകലം ശകലമായിട്ടല്ല സമഗ്രമായിട്ടുള്ളതായിരിക്കണമെന്നു് നമ്മുടെ മഹാന്മാരായ ഗുരുനാഥന്മാർ ഉപദേശിച്ചുതന്നിട്ടുണ്ടു്. ഏതെങ്കിലും ഒരുവശം നാം അവഗണിക്കുകയാണെങ്കിൽ വ്യക്തിത്വം അസന്തുലിതമായിത്തീരും. ഉജ്ജ്വലബുദ്ധിശക്തിയുള്ള ഒരാൾ ഭക്ഷണവും വേണ്ടത്ര വ്യായാമവും സ്വീകരിക്കാതെ അവയെ അവഗണിക്കുന്നതുപോലെ ആയിരിക്കുമതു്. വ്യക്തിത്വത്തിന്റെ സമഗ്രമായ വികാസമാണു് നമുക്കാവശ്യം. മനുഷ്യന്റെ സൎവ്വതോമുഖമായ വികാസത്തിന്നാണു് നമ്മുടെ ശ്രമമെങ്കിൽ മേൽപറഞ്ഞ ശാരീരികവും ബുദ്ധിപരവുമായ വളൎച്ചകൾക്കപ്പുറമേ ചിലതുംകൂടി അത്യാവശ്യമായി വേണ്ടതുണ്ടു്. മൂന്നാമത്തെ മാനത്തിലേയ്ക്കുള്ള ആ വളൎച്ച നമുക്കു് ആവശ്യമുണ്ടു്. അതു് മേൽപറഞ്ഞ രണ്ടു് വളൎച്ചകളേക്കാളും അവ്യക്തമാണു്. എന്നാൽ കൂടുതൽ ചൈതന്യവത്തായ ഇതാണു് ആത്മീയവളൎച്ച. സാന്മാൎഗ്ഗികബോധം ധാൎമ്മികബോധം കലാപരമായ സംവേദനക്ഷമത എന്നുവേണ്ട പൂൎണ്ണതയിലേയ്ക്കുള്ള എല്ലാവിധ ശ്രമങ്ങളും മനുഷ്യന്റെ ഈ ആത്മീയതല

ത്തിലുള്ള വളർച്ചയിൽ നിന്നാണ് ഉദ്ഭവിക്കുന്നത്. യഥാർത്ഥത്തിലുള്ള എല്ലാ സ്വഭാവനിഷ്ഠയും ഈ ആത്മീയവളർച്ചയുടെ സന്തതിയാണ്. മനുഷ്യതലത്തിലെ പരിണാമത്തിലെ സവിശേഷതയാണിതു കുറിക്കുന്നതു" എന്നു് ഇരുപതാംശതകത്തിലെ ജൈവശാസ്ത്രം പറയുന്നു. ഡാർവിന്നു് ശേഷമുള്ള പരിണാമം (വാള്യം III പേജ് 251) എന്ന ഗ്രന്ഥത്തിലെ പരിണാമാത്മകദർശനം എന്ന പ്രഭാഷണത്തിൽ ജൂലിയൻ ഹക്സ്‌ലി പറയുന്നു.

''മനുഷ്യപരിണാമം ജൈവപരമല്ല മാനസികസാമൂഹ്യമാണ്. സാംസ്കാരികപാരമ്പര്യവും സഞ്ചിതമായ മാനസികപ്രവർത്തനങ്ങളുടെയും അവയുടെ ഉൽപന്നങ്ങളുടെയും പുനരുത്പാദനവും സ്വയം വൈവിദ്ധ്യവും അതുറക്കൊള്ളുന്നുണ്ട്. ഇവയുടെ യന്ത്രസംവിധാനങ്ങളാണ് അതു് കൈകാര്യം ചെയ്യുന്നതു്. ഇതിന്നനുസരിച്ച് മനുഷ്യതലത്തിലെ പരിണാമത്തിലെ വലിയ കാൽവെയ്പു് നേടുന്നതു് പുതിയ തരം അറിവിന്റെയും ആശയങ്ങളുടെയും വിശ്വാസങ്ങളുടെയും ശാരീരികമോ ജൈവപരമോ ആയ സംഘടനയ്ക്കു് പകരം പ്രത്യയശാസ്ത്രത്തിന്റെയും മാനസികസംഘടനയിലേയ്ക്കുള്ള കുതിച്ചുചാട്ടത്തിൽക്കൂടിയാണ്.''

ഇരുപതാംശതകത്തിലെ ജൈവശാസ്ത്രത്തിലെ വിപ്ലവാത്മകമായ ഈ പുരോഗതിയുടെ വെളിച്ചത്തിൽ അവതരിപ്പിക്കുമ്പോൾ മനുഷ്യപരിണാമത്തിന്റെ ലക്ഷ്യം കൂടുതൽ മഹത്തായ പൂർത്തീകരണം എന്നാതാണെന്നാണ് ഹക്സ്‌ലി അഭിപ്രായപ്പെടുന്നതു് (അതേ പുസ്തകം വാള്യം I പേജ് 20)

'ഇന്നത്തെ വിജ്ഞാനത്തിന്റെ വെളിച്ചത്തിൽ മനുഷ്യന്റെ സമ്പൂർണ്ണമായ ലക്ഷ്യം വെറും അതിജീവനമോ സംഖ്യാപരമായ വർദ്ധനവോ സംഘടനയുടെ വർദ്ധമാനമായ സങ്കീർണ്ണതയോ സാഹചര്യങ്ങളുടെ മേലുള്ള വർദ്ധിച്ചുവരുന്ന നിയന്ത്രണമോ ആണെന്നു് തോന്നുന്നില്ല. കൂടുതൽ പൂർത്തീകരണവും മനുഷ്യരാശിയുടെ കൂട്ടായും അവയിലെ ഘടകങ്ങളായും വർത്തിക്കുന്ന വ്യക്തികളുടെ കൂടുതൽ സാദ്ധ്യതകളുടെ പൂർണ്ണമായ സാക്ഷാത്ക്കാരവും ആണെന്നാണ്.'

പരിണാമാത്മകദർശനം എന്ന ആ പ്രഭാഷണത്തിൽത്തന്നെ മനുഷ്യന്നു് മുമ്പുള്ള ജൈവപരമായ പരിണാമത്തിൽ പ്രാമുഖ്യം വഹിച്ചിരുന്ന അളവിന്റെ സ്ഥാനം മനുഷ്യഘട്ടത്തിലെ പരിണാമത്തിൽ ഗുണപരമായ മാനദണ്ഡമായി ഉയർന്നു വന്നതിനെ ചൂണ്ടിക്കാട്ടിക്കൊണ്ടു് ഹക്സ്‌ലി പ്രഘോഷിക്കുന്നു. (അതേ പുസ്തകം; വാളം III, പേജ് 257-59)

'ഞാൻ ഗുണോൽക്കർഷത്തെപ്പററി പറഞ്ഞുവല്ലോ. നമ്മുടെ പുത്തൻ വിശ്വാസസമ്പ്രദായത്തിൽ ഇതായിരിക്കണം പ്രമുഖമായ സങ്കല്പം. അതായതു് അളവിന്നും ഐകരൂപ്യത്തിന്നും പകരം ഗുണോത്ക്കർഷവും സമൃദ്ധിയും.'

'മനുഷ്യൻെറ ഭാഗധേയം മനുഷ്യരാശിക്കു് മനുഷ്യസമൂഹം കൂടുതൽ മഹത്തായ പൂർത്തീകരണം സാധിപ്പിച്ചുകൊടുക്കുക എന്നതാണെന്നു് യഥാർത്ഥത്തിൽ നാം വിശ്വസിക്കുന്നുവെങ്കിൽ സാധാരണ ആചാരപരമായ അർത്ഥത്തിൽ ഉപയോഗിക്കുന്ന ഉപയോഗക്ഷമത മറെറാന്നിന്നു് വിധേയമായിത്തീരും. തീർച്ചയായും പ്രാഥമികമായ മനുഷ്യാവശ്യങ്ങളുടെ സന്തർപ്പണത്തിൻെറ അടിത്തറ ഭൗതികപദാർത്ഥങ്ങളിലെ സമൃദ്ധിയിലാണെന്നതു് ശരിതന്നെ. എന്നാൽ അതു് ഒരതിർത്തിവരെമാത്രം. ഒരളവിലപ്പുറമുള്ള കലോറികളോ മദ്യപാനോത്സവങ്ങളോ ടി. വി. സെററുകളോ അലക്കുയന്ത്രങ്ങളോ ഒരാൾക്കുണ്ടാവുന്നതു് അനാവശ്യമെന്നു മാത്രമല്ല അനഭികാമ്യവുമാണു്. ഭൗതികോൽപാദനങ്ങളുടെ അളവു് കൂടുതൽ ഉയർന്ന ലക്ഷ്യത്തിലേയ്ക്കുള്ള മാർഗ്ഗം മാത്രമാണു്, അതു് തന്നെത്താൻ ലക്ഷ്യമല്ല.'

ആത്യന്തികമായി മനുഷ്യൻെറ ഈ മാനസിക-സാമൂഹ്യവളർച്ചയോടുകൂടിയാണു് അവൻെറ ജീവൻ ശാരീരികവും ജൈവപരവുമായ അതിരുകളെ അതിലംഘിച്ചു് സമൂഹത്തിലെ മററു് ജീവന്മാരുമായി ഏകീഭവിക്കുന്നതു്. അതാണു് മനുഷ്യതലത്തിലെ പരിണാമത്തെ ഉണ്ടാക്കുന്നതു്. ഇതാണു് മനുഷ്യൻെറ ആത്മീയവളർച്ചയുടെ ആരംഭത്തെക്കുറിക്കുന്ന ധാർമ്മികതയുടെയും സന്മാർഗ്ഗികതയുടെയും സാമൂഹ്യബോധത്തിൻെറയും നേട്ടം. ഈ വളർച്ചയാകട്ടെ താഴ്ന്നതും ജൈവപരവും പരിക്ഌപ്തവുമായ മനോഭാവത്തിൻെറ ത്യാഗവും അനന്തവും സമുന്നതവും മററുള്ളവരുമായി താദാത്മ്യം പ്രാപിച്ചു് അവക്കു് സേവനം ചെയ്യാനുള്ള മനോഭാവവുമായി രൂപംകൊള്ളുന്നു. ത്യാഗവും സേവനവുമാണു് ഭാരതത്തിൻെറ രണ്ടു് ആദർശങ്ങൾ. അതിൻെറ ഗതി ആ വഴികളിലൂടെ തീവ്രീകരിക്കപ്പെടുത്തുക, ബാക്കിയെല്ലാം തനിയെ ശരിയായിക്കൊള്ളും എന്നാണു് സ്വാമി വിവേകാനന്ദൻ പറയുന്നതു്. മനുഷ്യൻെറ ആത്മീയപോഷണത്തെ കൈവരുത്തുന്നതു് അവയാണു്.

## 9 ധാർമ്മികത: നിശ്ചലവും ചലനാത്മകവും

വിധിനിഷേധങ്ങളെയാണു് നമ്മുടെ ജനത ധാർമ്മികത എന്നു ധരിച്ചിരിക്കുന്നതു്; വിശേഷിച്ചു് നിഷേധങ്ങളെ. ക്ഷേമം, പരനീയം, സാമൂഹ്യമായ പെരുമാററം എന്നിവ ഏതു് തരത്തിൽ

ആയിരിക്കരുത് എന്നുള്ളതിനെക്കുറിച്ചുള്ള ഒരു കെട്ടാണ് നമ്മുടെ സ്വഭാവം. ഞാൻ ഇന്നതു് ഭക്ഷിക്കുകയില്ല, ഇന്നതു് കുടിക്കുകയില്ല, കളവുപറയുകയില്ല, ആരെയും ദ്രോഹിക്കുകയില്ല, ഇത്തരത്തിലുള്ള നിഷേധകങ്ങളുടെ ആചരണമാണ് ധാർമ്മികതയെന്നാണ് നാം മനസ്സിലാക്കിയിട്ടുള്ളതു്. നാം എന്തു ചെയ്യുന്നില്ല എന്നതിനേക്കാൾ നാം എന്തു് ഏതു് മനോഭാവത്തോടെ ചെയ്യുന്നുവെന്നതിലാണ് നമ്മുടെ സ്വഭാവവികാസം എന്നുള്ള കാര്യം നാം മനസ്സിലാക്കാറില്ല. നിങ്ങൾ ഒരാളെ വെറുക്കുന്നില്ല എന്നതിനേക്കാൾ നിങ്ങൾ ഒരാളെ സ്നേഹിക്കുന്നുവെന്നതാണ് പ്രധാനം. മേശയും ചുമരും കസേരയും ആരെയും വെറുക്കുന്നില്ല, അവ ഒരു തെററും ചെയ്യുന്നില്ല. എന്നാൽ അവ മേശയും ചുമരും കസേരയും മാത്രമാണ്. എന്നാൽ മനുഷ്യന് സ്നേഹിക്കാനും വെറുക്കാനും തെററു് ചെയ്യാനും നല്ല കാര്യത്തിനുവേണ്ടി ത്യാഗമനുഷ്ഠിക്കാനും പുതിയ അഭിലാഷങ്ങൾക്കും തവരകൾക്കുംവേണ്ടി അസ്വസ്ഥത പ്രകടിപ്പിക്കാനും നേടിയതിനേക്കാൾ കൂടുതൽ നേടുവാനും കഴിയുന്നു. ഇവയിൽക്കൂടിയെല്ലാം പ്രകാശിക്കുന്നതു് അവന്റെ ആന്തരജീവിതത്തിന്റെ ചലനാത്മകതയാണ്.

ഇതു വന്നു കഴിഞ്ഞാൽ സദാചാരമനോഭാവത്തിന്റെ സ്വഭാവത്തെ നിർവ്വചിച്ചുകൊണ്ടു് ജർമ്മൻ തത്ത്വജ്ഞാനിയായ കാൻറു് പറഞ്ഞതുപോലെ 'മനുഷ്യൻ സഹജീവികളോടു് പെരുമാറേണ്ടതെങ്ങനെയെന്നു് പഠിക്കുകയും സദാചാരമനോഭാവം എപ്പോഴും മാർഗ്ഗം മാത്രമല്ല, ലക്ഷ്യം തന്നെയാണെന്നു് കരുതുകയും ചെയ്യും.' മനുഷ്യൻ മൂന്നു് സാഹചര്യങ്ങളിലാണ് ജീവിക്കുന്നതു്, അതായതു് ഒന്നു് സ്വാഭാവികമായ, രണ്ടു് സാമൂഹ്യമായ, മൂന്നു് ആത്മീയമായ. അവന്റെ പുറമേയുള്ള സാഹചര്യങ്ങളിൽ മേശ, കസേര, ഭവനം, മററു വസ്തുക്കൾ, നദികൾ, വനങ്ങൾ, നക്ഷത്രഖചിതമായ ആകാശം എന്നീ പ്രകൃതിയിലെ പദാർത്ഥങ്ങളെല്ലാം ഉൾപ്പെടുന്നു. സാമൂഹ്യമായ പദാർത്ഥങ്ങളിൽ മററു മനുഷ്യജീവികൾ ഉൾപ്പെടുന്നു. ആദ്യം പറഞ്ഞതിനെ അവൻ അവന്റെ വിശപ്പിന്റെയും ആഗ്രഹത്തിന്റെയും സന്തർപ്പണത്തിനു വേണ്ടിയുള്ള ഒരു മാർഗ്ഗമായിട്ടാണ് കരുതുന്നതു്. എന്നാൽ ഒരു സാമൂഹ്യപദാർത്ഥമായ രണ്ടാമത്തേതിനോടും ഇതേ വിധത്തിൽത്തന്നെ പെരുമാറിയാൽ അതു് വലിയ ഒരു സാന്മാർഗ്ഗികമായ തെററായിത്തീരും. കാരണം മററു് പ്രകൃതിപദാർത്ഥങ്ങളിൽനിന്നു് വ്യത്യസ്തമായി ആ സാമൂഹ്യപദാർത്ഥം തന്നെത്താൻ ഒരു ലക്ഷ്യമായതുകൊണ്ടു് അതിനെ മുഴക്കെ ഒരു മാർഗ്ഗം മാത്രമായി കരുതിക്കൂടെന്നുള്ള കാര്യം അംഗീകരിക്കാൻ അവന്നു് കഴിഞ്ഞില്ലെന്നതാണ്. അത്തരം പെരുമാററത്തെയാണ് ചൂഷണമെന്നും തികച്ചും

അസന്മാർഗ്ഗികമെന്നും വിളിക്കാറുള്ളതു്. തന്റെ ഉള്ളിൽത്തന്നെയുള്ള ഒരു അനുഭോക്താവിനെ അവൻ കാണുകയും അതിന്നനുസരിച്ചു് അവനെത്തന്നെ ലക്ഷ്യമായി കണക്കിലെടുക്കുകയും ചെയ്യുന്നതുകൊണ്ടു് സാന്മാർഗ്ഗികമായ ബോധം മററു് മനുഷ്യരേയും അനുഭോക്താക്കളായും സ്വയം ലക്ഷ്യങ്ങളായും മാത്രം കാണുവാൻ അവനെ പഠിപ്പിക്കുന്നു. അതിനാൽ സാന്മാർഗ്ഗികബോധം എന്നതു് സാമൂഹ്യപദാർത്ഥത്തിലെ അനുഭോക്താവിന്റെ അംഗീകരണമാണു്. ഇതാണു് മനുഷ്യന്റെ ആന്തരജീവിതത്തിന്റെ കെട്ടിനില്ക്കുന്ന ജലാശയത്തെ ഇളക്കുന്നതും അതിനെ ധാർമ്മികമായ ചലനാത്മകതയാക്കിത്തീർക്കുന്നതും.

ഈ ആന്തരജീവിതത്തിന്റെ ചലനാത്മകതയാണു് സർവ്വതോമുഖമായ നിശ്ചലതയിലേയ്ക്കു് കലാശിച്ചതും നാം ഈ ശതാബ്ദങ്ങൾ മുഴുവൻ കളഞ്ഞുകുളിച്ചതും. ആ നിശ്ചലാവസ്ഥ ഇന്നു് മാറിപ്പോയ്ക്കൊണ്ടിരിക്കയാണു്. ഇന്ത്യക്കാർ ഇന്നു് മുമ്പോട്ടു് പോയ്ക്കൊണ്ടിരിക്കയാണു്. ഈ മുന്നോക്കഗതി ആന്തര ജീവിതത്തിലേയ്ക്കു് ആണ്ടിറങ്ങുമ്പോൾ ആത്മീയവളർച്ചയും ധാർമ്മികശക്തിയും തൽഫലമായുണ്ടാകുന്നു. ഈ ചലനാത്മകമായ ആന്തരഗതി ആരംഭിച്ചാൽ മനുഷ്യൻ ശരീരത്തെ ഒരു യജമാനനെന്ന നിലയ്ക്കല്ലാതെ ഭൃത്യനെന്ന നിലയ്ക്കു് കാണാൻ തുടങ്ങും. അതുവരെ ശരീരം ആത്മാവിന്റെ ഒരു കാരാഗൃഹമായിരുന്നു. അതു് അതിന്റെ ശവകുടീരവുമായിരുന്നു. ഇപ്പോൾ അതിനെക്കൊണ്ടു് എന്തുദ്ദേശിച്ചുവോ ആ ഉദ്ദേശം നിറവേററുന്നതിനും സ്വഭാവനിഷ്ഠയും ജീവിതസഫലീകരണവും നേടുവാനുതകുന്നതുമായ ഒരു നല്ല ഉപകരണമായിത്തീർന്നിരിക്കുന്നു. അതു് അയാൾക്കു മാത്രമല്ല; അയാളുടെ സമൂഹത്തിലെ സഹജീവികൾക്കും ഉതകുന്നതായിത്തീരുന്നു. ശരീരം നാം താമസിക്കുന്ന ഭവനം പോലെയായിത്തീരുന്നു. നാം അതിൽനിന്നു് പുറത്തുവരാൻ സ്വാതന്ത്ര്യമുള്ളവരല്ലെങ്കിൽ അതു് നമുക്കൊരു കാരാഗൃഹമാകും. കാരണം കാരാഗൃഹത്തിന്റെ നിർവ്വചനം അതാണു്. കാരാഗൃഹമെന്നാൽ പുറത്തേയ്ക്കു് പോകാനോ അകത്തേയ്ക്കു് ഇഷ്ടാനുസാരം വരാനോ സ്വാതന്ത്ര്യമില്ലാത്ത ഒരു വീടു് എന്നാണർത്ഥം. ഒരു ഭവനം സ്വാതന്ത്ര്യമനുവദിക്കുകയാണെങ്കിൽ അതു് കാരാഗൃഹമല്ലാതായിത്തീരും. ശരീരത്തോടും അതിന്റെ ആവശ്യങ്ങളോടുമുള്ള അടിമത്തവും മമതയും മനുഷ്യനെ അവന്റെ ശരീരത്തിലുള്ള തടവുകാരനാക്കിത്തീർക്കുന്നു. അതിലിരിക്കുമ്പോൾ അവൻ സ്വതന്ത്രനാവുന്നില്ല. എന്നാൽ അതിലിരിക്കുമ്പോൾ തന്നെ അതിന്റെ ആത്മീയ മുക്തിയെ ഉറപ്പു പറയാൻ അവൻ സ്വതന്ത്രനാണു്. മനുഷ്യരാശിയുടെ ആത്മീയജ്ഞാനം നമ്മോടു് പറയുന്നതു് ഈ ശരീരത്തെ ഏററവും നന്നായി പ്രയോജനപ്പെടുത്താൻ കഴിയുന്നതു് അപ്പോഴാണെന്നാണു്. ഈ മമത പൊട്ടിച്ചാൽ മാത്രമേ

അവൻ ആത്മീയമായി വളച്ച് പ്രാപിക്കുകയും അവന്ന് ആത്മീയ സ്വാതന്ത്ര്യവും മററുള്ളവരോടുള്ള സ്നേഹവും വളത്താൻ കഴിയുകയുമുള്ള അവരുടെ ദുഃഖത്തിലും സന്തോഷത്തിലും ആഗ്രഹങ്ങളിലും അഭിവാഞ്ഛകളിലും താദാത്മ്യപ്പെട്ടവാനും അവന്നു് കഴിയുന്നു. മനുഷ്യൻെറ മാനസികശാരീരികഊജ്ജ്ഘടന ഒരു നിശ്ചലതടാകമായി നില്ക്കാൻ അനുവദിക്കരുതു്. അതു് മററുള്ളവരിൽ അനുപ്രവേശിച്ചും അവരാൽ അനുപ്രവേശിപ്പിക്കപ്പെട്ടുകൊണ്ടുമുള്ള ഒഴുകിക്കൊണ്ടിരിക്കുന്ന ഒരു ഊജ്ജപ്രവാഹമായിത്തീരട്ടെ

ഈ സാമൂഹ്യ പരസ്പരപ്രവത്തനത്തിൻെറ സന്ദർഭത്തിലാണു് മനുഷ്യൻ സ്വഭാവനിഷ്ഠയും ആത്മീയവളച്ചയും നേടുന്നതു്; ആധുനികജൈവശാസ്ത്രം സമൂഹത്തെ കൂട്ടായിചിന്തിയ്ക്കുന്ന ഒരു സംഘമെന്നാണു് നിവ്വചിക്കുന്നതു്. അതാകട്ടെ പരസ്പരം വികാരംകൊള്ളുന്ന ഒരു സംഘവുമാണു്. മൃഗങ്ങൾക്കും മനുഷ്യനെപ്പോലെതന്നെ ഭാവവികാരങ്ങളുണ്ടു്. എന്നാൽ അവയാകട്ടെ അവയുടെ വികാരങ്ങളുടെ പൂണ്ണനിയന്ത്രണത്തിലാണു്. എന്നാൽ മനുഷ്യൻ ഏററവും പൗരാണികൻ മുതൽ ഉത്തേജകപ്രതികരണസംവിധാനത്തിന്നിടയിൽ അഥവാ യുക്തിയെ എങ്ങനെ ഘടിപ്പിക്കണമെന്നും അതുവഴി അവനവനെക്കുറിച്ചുള്ള അറിവു് നേടുന്നതിനുള്ള ആദ്യത്തെ പടിയെന്നനിലയിൽ വികാരങ്ങളുടെയും ഭാവങ്ങളുടെയുംമേൽ വദ്ധമാനമായ നിയന്ത്രണം എങ്ങനെ നേടണമെന്നും പഠിച്ചിട്ടുള്ളവനാണു്. പരസ്പരം വികാരംകൊള്ളുന്ന പ്രക്രിയയെ നിയന്ത്രിക്കുന്ന പരസ്പരചിന്തയ്ക്കുള്ള കഴിവിൽനിന്നു് സംജാതമാകുന്ന ഈ ആത്മജ്ഞാനത്തിൽനിന്നാണു് മററു സൃഷ്ടികളുടെമേൽ പരമാധികാരം ലഭിച്ചിട്ടുള്ളതു്. ഇതിൻെറ ഫലമാവട്ടെ അവന്നു് സ്വതേയുള്ള ജൈവഘടനാപരമായ വ്യക്തിത്വത്തിനുപരി സദാചാരബോധത്തിൽക്കൂടിയും സ്വയം ശിക്ഷണത്തിൽക്കൂടിയും സാമൂഹ്യവ്യക്തിത്വം വളത്തിയെടുക്കാൻ കഴിഞ്ഞുവെന്നതാണു്. ഇതാണു്മനുഷ്യൻെറ ആത്മീയവളച്ചയുടെ ലക്ഷണം.

## 10 മനുഷ്യനും അവൻെറ സാഹചര്യവും

സ്വാതന്ത്ര്യലബ്ധിമുതൽക്കു് സാമ്പത്തികം, സാമൂഹ്യം, രാഷ്ട്രീയം എന്നീ വിവിധരംഗങ്ങളിൽ നാം വളച്ച്പ്രകടിപ്പിക്കുകയുണ്ടായി. നമ്മുടെ വ്യാവസായികവളച്ച ആകർഷകമാണു്. അതിൻെറ പശ്ചാത്തലത്തിൽ അതിനെ നിലനിത്തുന്നതിനുവേണ്ടി ദേശീയ ശാസ്ത്രഗവേഷണാലയങ്ങളുടേയും മററു് ഗവേഷണസ്ഥാപനങ്ങളുടേയും ഒരു ശൃംഖലതന്നെ വളന്നുവരികയുണ്ടായി. നമ്മുടെ സ്വതന്ത്രഭരണഘടനയും അതിൻെറ കീഴിൽ നടത്തപ്പെട്ട നിരവധി പൊതുതെരഞ്ഞെടുപ്പുകളും നമ്മുടെ സാമാന്യജനങ്ങളുടെ രാഷ്ട്രീയ

മാന്ദ്യത്തെ ഛിന്നഭിന്നമാക്കുകയും ഇരുപതുവർഷത്തിലൊരിക്കൽ നാവക്ക് അയ്യായിരംവർഷത്തെ ചരിത്രകാലത്തു് ലഭിക്കാത്ത രാഷ്ട്രീയവിദ്യാഭ്യാസം നേടിക്കൊടുക്കുകയും ചെയ്യുകയുണ്ടായി. വ്യവസായവല്ക്കരണം നമ്മുടെ സാമൂഹ്യപരിതോവസ്ഥയുടെ ശതാബ്ദങ്ങളോളം പഴക്കമുള്ള നിദ്രാലുത്വത്തിൽനിന്നു് കുലുക്കിയുണർത്തുകയും മനുഷ്യവളർച്ചയ്ക്കു് അവശ്യം ആവശ്യമായ സാമൂഹ്യചലനങ്ങളും മാററങ്ങളും സൃഷ്ടിക്കുകയുമുണ്ടായി. നമ്മുടെ വിദ്യാഭ്യാസപരമായ വികാസത്തിന്റെ സഹായത്തോടെ ആധുനികലോകത്തെ രൂപപ്പെടുത്തുന്ന ശക്തികളെക്കുറിച്ചു് നമ്മുടെ ജനങ്ങളെ ബോധവാന്മാരാക്കുകയും അവരിൽ ഒരളവുവരെ ആത്മവിശ്വാസം കൈവരുത്തുകയും ചെയ്തു. ഇവയൊക്കെ വളരെക്കാലമായി ചരിത്രത്തിന്റെ സൃഷ്ടികളെന്ന പദവിയെ ഉപേക്ഷിക്കുവാനും ചരിത്രത്തിന്റെ സ്രഷ്ടാക്കളെന്ന പദവിയിലേയ്ക്കുയരാനുമുള്ള ത്വര അവരിൽ ബീജാവാപം ചെയ്യാനും സഹായകമായിത്തീർന്നു.

ഇവയാണു് അത്യാകർഷണങ്ങളായ നേട്ടങ്ങൾ. അവ തെററാത്ത ഭാഷയിൽ നമ്മോടുപറയുന്നതു് മുമ്പു് പരാമൃഷ്ടമായ ആത്മീയപാരമ്പര്യത്തിന്റെ വാക്കുകളിൽപ്പറഞ്ഞാൽ നമ്മുടെ ജനങ്ങൾ അവരുടെ അതുവരെയുണ്ടായിരുന്ന തമോഗുണത്തിൽനിന്നു സാമൂഹ്യപരിണാമത്തിന്റെ രജോഗുണത്തിലേക്കുയർന്നുകഴിഞ്ഞുവെന്നാണു്. എന്നാൽ ഇവ സാഹചര്യനേട്ടങ്ങൾ മാത്രമാണെന്ന കാര്യം നാം വിസ്മരിക്കരുതു്. ഇതിന്നനുസൃതമായി ശരീരത്തിന്നുള്ളിൽത്തന്നെ തത്തുല്യമായ പോഷണം ഉണ്ടാകുന്നില്ലെങ്കിൽ ഈ ആന്തരലോകം കാലാന്തരത്തിൽ ബാഹ്യസാഹചര്യങ്ങളാൽ കടന്നാക്രമിക്കപ്പെടുകയും അതിന്റെ ഒരു വികാസം മാത്രമെന്ന പദവിയിലേയ്ക്കു് ചുരുങ്ങിപ്പോവുകയും ചെയ്യും. ഇതു് ഒടുവിൽ മനുഷ്യനെ യന്ത്രവൽകൃതമാക്കുകയും ക്രമേണ അവന്റെ ആത്മീയമായ മരണത്തിൽ കലാശിപ്പിക്കുകയും ചെയ്യും. ഇന്നു് പാശ്ചാത്യനാടുകളിലെ മനുഷ്യന്റെ ദുരവസ്ഥ ഇതാണു്. അവിടത്തെ ചിന്തകന്മാർ ഈ പ്രശ്നപരിഹാരത്തിന്നു് ഒരിക്കൽക്കൂടി ലോകമതങ്ങൾ ഉയർത്തിപ്പിടിച്ച മനുഷ്യാത്മാവിന്റെ പരമാധികാരമെന്ന സത്യം വിളംബരംചെയ്യുകയാണു്. ബർട്രാൻറ് റസ്സലിന്റെ പ്രതിഷേധസൂചകമായ വാക്കുകളിൽ പറയുകയാണെങ്കിൽ ('സമൂഹത്തിൽ ശാസ്ത്രത്തിന്റെ സ്വാധീനം', പേജ് 77):

''ഒരു ആരാധനാവസ്തുവെന്ന നിലയിൽ യന്ത്രം ചെകുത്താന്റെ ആധുനികരൂപമാണു്. അതിന്റെ ആരാധനയാകട്ടെ ആധുനിക പൈശാചികത്വവും............ എന്തും യാന്ത്രികമാവാം, എന്നാൽ മൂല്യങ്ങളങ്ങനെയല്ല. നമ്മുടെ ഒരു രാഷ്ട്രീയദാർശനികനും വിസ്മരിക്കാൻപാടില്ലാത്ത ഒന്നാണിതു്.''

## 11 ആത്മീയതയും മനുഷ്യസഫലീകരണവും

അതിനാൽ നമ്മുടെ രാഷ്ട്രത്തിന്റെ വ്യാവസായികവും സാമ്പത്തികവുമായ വളർച്ചയോടുകൂടിത്തന്നെ നമ്മുടെ ജനങ്ങളുടെ ആത്മീയ വളർച്ചയും ഉറപ്പു വരുത്തുന്നതിന്നുവേണ്ട നടപടികളും നാം സ്വീകരിക്കേണ്ടതുണ്ട്. ഇന്ത്യക്കാരൻ തന്റെ ബാഹ്യസാഹചര്യങ്ങളുടെ ഒരു കാവൽക്കാരനെപ്പോലെയുള്ള പ്രവർത്തകനായിത്തീരുന്നതിൽനിന്ന് രക്ഷപ്പെടുന്നതിന്നുവേണ്ടിയും അവൻ അവന്റെ ആത്മീയമായ അന്തസ്സ് മനസ്സിലാക്കുകയും ആ ആന്തരമായ ശക്തിയുടെ പോഷണംവഴി തന്റെയും കൂട്ടായുമുള്ള ചലനാത്മകമായ സാഹചര്യത്തെ നിയന്ത്രിക്കാനും ഉപയോഗിക്കാനും കഴിവുള്ളവനായിത്തീരുന്നതിന്ന് വേണ്ടിയുമാണിത്.

മുമ്പ് പറഞ്ഞ ശാരീരികവും ബൗദ്ധികവുമായ വളർച്ചയ്ക്കുപരിയായി വർത്തിക്കുന്ന അവന്റെ ആത്മീയവളർച്ചയെന്ന മൂന്നാമത്തെ വളർച്ചയുടെ പ്രാധാന്യത്തെയാണ് ഇത് പ്രഘോഷിക്കുന്നത്. ഈ മൂന്നാമത്തെ വളർച്ചയുടെ അവഗണനയാണ് ആധുനികയുഗം ബുദ്ധിപരമായി രാക്ഷസന്മാരും ധാർമ്മികമായി പിഗ്മികളും, ബുദ്ധിപരമായ ശക്തിയും ആത്മീയമായ ശോഷണവും, ബാഹ്യമായ സമ്പന്നതയും ആന്തരമായ ദാരിദ്ര്യവും എന്നീ നിലകളിലുള്ള പ്രശ്നങ്ങളുമായി മല്ലിടാൻ കാരണമായത്. മനുഷ്യൻ തന്റെ ബാഹ്യജീവിതത്തിലെ വിഷമകരമായ പ്രശ്നങ്ങളെ പരിഹരിക്കുമ്പോൾ അവന്റെ ആന്തരജീവിതം ദുഷ്കരമായ പ്രശ്നങ്ങളെ ഉയർത്തിക്കൊണ്ടിരിക്കുന്നു. ഷോപ്പനോവർ (The World as Will and Idea, വാല്യം I പേജ് 404) എന്ന ഗ്രന്ഥത്തിൽ തീക്ഷ്ണമായി പ്രകാശിപ്പിച്ചതുപോലെ:

''ആവശ്യങ്ങളും ലാളനകളും സംതൃപ്തമാക്കപ്പെട്ട എല്ലാ ജനങ്ങളും ഒടുവിൽ എല്ലാ ഭാരങ്ങളെയും വലിച്ചെറിഞ്ഞ് അവരവർതന്നെ അവരവക്ക് ഭാരമായിത്തീർന്നിരിക്കുന്നു.''

ഇന്ന് സാങ്കേതികമുന്നേററം കൈവരിച്ച മിക്ക നാടുകളിലേയും മനുഷ്യരുടെ പ്രശ്നം അവരവർ തന്നെയാണ്. അവന്ന് ശാരീരികവും മാനസികവുമായ അദ്ധ്വാനത്തിൽക്കൂടി സാമൂഹ്യസുരക്ഷിതത്വം നേടാൻ കഴിഞ്ഞിട്ടുണ്ടെങ്കിലും ഇപ്പോഴും അവന്ന് അരക്ഷിതാവസ്ഥയാണ് അനുഭവപ്പെടുന്നത്. ആധുനികലോകം മനുഷ്യന്ന് ആന്തരമായ ശാന്തിയും സുരക്ഷിതത്വവും സഫലീകരണബോധവും നല്കുന്ന വിജ്ഞാനത്തെയും സാങ്കേതികത്വത്തെയും അന്വേഷിച്ചുകൊണ്ടിരിക്കയാണ്. ഭാരതത്തിന്റെ വേദാന്തത്തിലുള്ള ആത്മീയതയുടെ ശാസ്ത്രമിതാകുന്നു. അവൈയക്തികവും സയുക്തികവും പരീക്ഷണ

വിധേയവും അതിനാൽ സാർവ്വത്രികവുമായ ആത്മീയസത്യങ്ങളെയാണ് അതു് പ്രഘോഷിക്കുന്നതു്. അതു് മഹത്തായ ലോകമതങ്ങളെ അവയുടെ വരട്ടു വാദത്തിൽനിന്നും വിശ്വാസപ്രമാണങ്ങളിൽ നിന്നും മുക്തമാക്കാൻ സഹായിക്കുന്നു. ശാസ്ത്രങ്ങളുടെയും മഹാശാസ്ത്രമായ ആത്മീയതയെന്നു് വിളിക്കപ്പെടുന്ന അതിനെ 'അദ്ധ്യാത്മവിദ്യാ വിദ്യാനാം' എന്നു് ഗീത വർണ്ണിച്ചിരിക്കുന്നു (X. 32) അതിന്നുവേണ്ടി ആത്മാർത്ഥമായി അന്വേഷിക്കുന്ന ആധുനികമനുഷ്യനുവേണ്ട പോഷണം അതു് നല്കുകയും ചെയ്യുന്നു.

ഇന്ത്യക്കാർക്കു് അവരുടെ സ്വന്തം നിർവ്യാജമായ ആത്മീയ പാരമ്പര്യത്തിൽ മർമ്മപ്രധാനമായ ഈ പോഷണം ലഭ്യമാണു്: നമ്മുടെ കാലത്തെ രാമകൃഷ്ണ – വിവേകാനന്ദന്മാരുൾപ്പെടെയുള്ള ആത്മീയാന്വേഷകരുടേയും ഗുരുക്കന്മാരുടേയും തലമുറകൾ പരിശോധിക്കുകയും വികസിപ്പിക്കുകയും ചെയ്തതിന്റെയും ഫലമായി സുശക്തമാക്കപ്പെട്ടതാണു് ആ പാരമ്പര്യം. നമ്മുടെ ജനങ്ങൾ, വിശിഷ്യ അഭ്യസ്തവിദ്യർ മതത്തിന്റെ പേരിൽ ഏതെല്ലാം അന്ധവിശ്വാസങ്ങളിലേയ്ക്കും സിദ്ധിപ്രദർശനങ്ങളിലേയ്ക്കും ഓടുന്നുവോ അത്തരം സിദ്ധികളും അന്ധവിശ്വാസങ്ങളുമായി അതിന്നു് യാതൊരു ബന്ധവുമില്ല. നമ്മുടെ ജനങ്ങൾ മായാജാലങ്ങളെ മതത്തിൽനിന്നു് എത്രവേഗം വേർപെടുത്തുന്നുവോ അത്രയും അവർക്കും അവരുടെ മതത്തിന്നും അതു് നല്ലതായിരിക്കും. മായാനിർമ്മിതമായ ഒരു ഫലം നമ്മുടെ വിശപ്പിനെ ശമിപ്പിക്കുകയില്ല; ഒരു യഥാർത്ഥഫലത്തിന്നു് മാത്രമേ അതു് സാധിക്കയുള്ളു. മായാജാലത്തിന്നു് മനുഷ്യനെ ശക്തനാക്കാനോ അവന്നു് സഫലീകരണബോധം പ്രദാനം ചെയ്യാനോ കഴിയുകയില്ല. ആത്മീയതയുടെ ശാസ്ത്രത്തിന്നു് മാത്രമേ അവന്നു് അവന്റെ അനന്തമായ ദിവ്യതയെക്കുറിച്ച് ബോദ്ധ്യപ്പെടുത്തിക്കൊണ്ടു് ഇതു് കൈവരുത്താൻ സാധിക്കയുള്ളു. ഉപനിഷത്തുക്കൾ ആത്മീയതയെ ഓരോരുത്തന്റേയും ജന്മാവകാശമായി പ്രഖ്യാപിക്കുകയും അതിനെ അവഗണിച്ചാൽ അതു് വിനാശകരമായിരിക്കുമെന്നു് താക്കീതു് നല്കുകയും ചെയ്യുന്നു.' ആത്മനാ വിന്ദതേ വീര്യം'' (ആത്മസാക്ഷാത്കാരത്തിൽക്കൂടി മാത്രമേ മനുഷ്യന്നു് മഹത്തായ വീര്യം ആർജ്ജിക്കാൻ കഴിയുകയുള്ളു.) എന്നു് കേനോപനിഷത്തു് പറയുന്നു. 'ഇഹചേദവേദീത് അഥ സത്യമസ്തി; ന ചേദിഹാവേദിത് മഹതീ വിനഷ്ടിഃ' (ഒരാൾ അതു് ഇവിടെത്തന്നെ സാക്ഷാത്കരിച്ചാൽ ഇവിടെത്തന്നെ യഥാർത്ഥജീവിതം അയാൾക്കുണ്ടു്. ഇതയാൾ മനസ്സിലാക്കാതിരുന്നാൽ അയാൾക്കുള്ള നഷ്ടം വലുതായിരിക്കും )

## 12 നമ്മുടെ ഇപ്പോഴത്തെ ആത്മീയപോഷണക്കുറവ്

മർമ്മപ്രധാനമായ ഈ ആത്മീയശാസ്ത്രത്തെ അവഗണിച്ചതുകൊണ്ടുണ്ടായ ഈ തിക്തമായ പാഠം സ്വാതന്ത്ര്യാനന്തരഭാരതത്തിലുണ്ടായ നമ്മുടെ ജനതയുടെ ധാർമ്മികക്ഷയത്തിൽ ധാരാളമായിക്കാണാം. സാമൂഹ്യവിരുദ്ധപ്രവർത്തനങ്ങളിൽ വ്യാപൃതരാകാനുള്ള പ്രലോഭനങ്ങളെ ചെറുത്തു നില്ക്കാനുള്ള ശക്തി മനുഷ്യന്റെ ശാരീരികവളർച്ചയിൽ നിന്നോ മാനസികവളർച്ചയിൽ നിന്നോ ഉദ്ഭവിക്കുന്ന ശാരീരികമോ ബൗദ്ധികമോ ആയ ശക്തിയല്ല. ഈ രണ്ടുതരത്തിലുള്ള വളർച്ചയും കൈവന്നിട്ടുള്ള സ്ത്രീപുരുഷന്മാർ, കഷ്ടമെന്നു പറയട്ടെ, സാധാരണ പ്രലോഭനങ്ങളെപ്പോലും ചെറുത്തുനില്ക്കാൻ അസമർത്ഥരാണ്; വലിയ പ്രലോഭനങ്ങളെക്കുറിച്ച് പറയേണ്ടതില്ലല്ലോ. സ്വാർത്ഥം, ലോഭം, ക്രോധം, അസൂയ, അല്പത്വം, നീചത്വം എന്നീ വികാരങ്ങളെ ചെറുത്തു തോല്പിക്കാൻ സഹായകമായ ആത്മീയപോഷണത്തിൽ നിന്നുളവാകുന്ന ധാർമ്മികശക്തി അവർ പ്രദർശിപ്പിക്കാറില്ല. ഇതു് പ്രഘോഷിക്കുന്നതു് മനുഷ്യന്റെ മറ്റെല്ലാവളർച്ചയുടെയും പ്രാഥമികഘട്ടമെന്ന നിലയിൽ ഈ ആത്മീയവളർച്ച അവയുടെ നിലനില്പിന്നുവേണ്ടിത്തന്നെ നിലനില്ക്കണമെന്നും ഇവയൊക്കെ ആ ആത്മീയവളർച്ചയെ ആശ്രയിച്ചാണു് നില്ക്കുന്നതെന്നുമാണു്.

തികഞ്ഞ സ്വാർത്ഥം, ഒളിഞ്ഞിരിക്കുന്ന കാപട്യം, ചൂഷണം, കൈക്കൂലി, അഴിമതി, രാഷ്ട്രീയത്തിലും വ്യവസായരംഗത്തും കച്ചവടത്തിലുമുണ്ടാകുന്ന എല്ലാ അന്യായങ്ങളും, നമ്മുടെ കോളേജുകളിലും സ്കൂളുകളിലും പലപ്പോഴും കണ്ടുവരുന്ന വിദ്യാർത്ഥികളന്യോന്യം പുസ്തകങ്ങളും മററു് വസ്തുക്കളും മോഷ്ടിക്കുക എന്ന ചെറിയ നീചവും, സർവ്വോപരി പ്രതിജ്ഞ ചെയ്തതിൽനിന്നുതന്നെ പുറകോട്ടു് പോകുകയും പരസ്പരവിശ്വാസം നശിപ്പിക്കുകയും ചെയ്യുന്ന പ്രവണതകളും വർദ്ധമാനമായ നമ്മുടെ ജനങ്ങളുടെ ആത്മീയമായ പോഷണക്കുറവാണു് വെളിപ്പെടുത്തുന്നതു്. ആംഗലകവിയായ ഗോൾഡ് സ്മിത്ത് താക്കീതു് നല്കുന്നതുപോലെ:

'എവിടെ സമ്പത്തു് സഞ്ചയിക്കപ്പെടുകയും മനുഷ്യൻ ക്ഷയിക്കുകയും ചെയ്യുന്നുവോ ആ രാജ്യം ദ്രുതഗതിയിൽ വ്യാധികൾക്കിരയാകുന്നു.'

നമ്മുടെ വർഗ്ഗങ്ങൾ സ്വാതന്ത്ര്യാനന്തരമുള്ള ഈ ചുരുങ്ങിയ കാലഘട്ടത്തിൽ സമ്പത്തിൽ ക്ഷയിച്ച അത്രയും വ്യാപ്തിയിൽ ദീർഘകാലമനുഭവിച്ച ദാരിദ്ര്യത്തിന്റെ ഫലമായി അവർ ക്ഷയിച്ചിരുന്നില്ല. എന്നാൽ ഇന്നു് നമ്മുടെ വർഗ്ഗങ്ങളുടെ ക്ഷയം സാമാന്യജനങ്ങളിലേയ്ക്കുകൂടി കിനിഞ്ഞിറങ്ങിയിരിക്കുന്നു. നാം നമ്മുടെ രാഷ്ട്രത്തെ വ്യാവ

സായികവും സാമ്പത്തികവുമായ ഒരു രാക്ഷസനാക്കി വളത്തുകയും ഒരു ധാമ്മികമായ പിശാചിയായി നിലനിത്തുകയും ചെയ്യേണ്ടതുണ്ടോ? പ്രത്യേകിച്ചും ശേലക്ഷണങ്ങരം ദാരിദ്ര്യത്തിൻെറയും തമസ്സിൻെറയും നടക്ക കിടക്കമ്പോരം ? ഇതുവരെയും ഇതായിരുന്നു പ്രവണത. ആ പ്രവണതയുടെ വിഷമയമായ ഫലങ്ങരം ഇന്നത്തെ നമ്മുടെ പ്രിയങ്കരമായ രാഷ്ട്രത്തിൻെറ ഐക്യത്തെക്കുറിച്ചും അഖണ്ഡതയെക്കുറിച്ചുമുള്ള ഭയാശങ്കകളെന്ന നിലയിലും നമ്മുടെ പുത്തൻസ്വാതന്ത്ര്യത്തിൻെറ ഭാവിയെക്കുറിച്ചുള്ള നിരാശാബോധമെന്ന നിലയിലും നാമിന്ന് കൊയ്തെടുത്തുകൊണ്ടിരിക്കയാണ്. ഈ ഭയാശങ്കകളും നിരാശയും നമ്മുടെ ജനതയിൽ ചിന്താമനോഭാവവും സ്വയം വിമശനസ്വഭാവവും ഈ അധഃപ്പതനത്തിലേയ്ക്കുള്ള പ്രവണതയിൽനിന്ന് രാജ്യത്തെ തിരിച്ചുകൊണ്ടുവരാനുള്ള ആഗ്രഹവും സൃഷ്ടിച്ചിരിക്കയാണ്. സ്വാതന്ത്ര്യലബ്ധിക്കുശേഷം നമ്മുടെ രാഷ്ട്രം ചിന്തകളോട് വിടപറഞ്ഞു് ഒരു ത്തരവാദിത്വവുമില്ലാത്ത മധുവിധു ആഘോഷിക്കുകയായിരുന്നു. ഈ മധുവിധുമനോഭാവം കഠിനാദ്ധ്വാനത്തെയും സമ്പാദ്യത്തെയും വിസ്മരിച്ചുകൊണ്ട് അതിരു കടന്നുപോയാൽ വിവാഹസംബന്ധമായാലും അതു് വിനാശകരമായിത്തീരും. ഇതുവഴി നാം നമ്മുടെ സഞ്ചിതങ്ങളായ രത്നങ്ങളെ നശിപ്പിക്കുന്നതിൽ മാത്രമല്ല നമ്മുടെ സഞ്ചിതമായ ധാമ്മികആസ്തികളെ നശിപ്പിക്കുകയും ചെയ്യുകയായിരിക്കും. നിരന്തരമായ ജാഗ്രതയാണ് സ്വാതന്ത്ര്യത്തിൻെറയും സംസ്കാരത്തിൻെറയും പരിഷ്കാരത്തിൻെറയും വിലയും ഉറപ്പുമെന്ന സത്യസന്ധമായ സൂക്തത്തെ മനസ്സിലാക്കാൻ നമുക്കു കഴിഞ്ഞില്ല. രാഷ്ട്രം എവിടേയ്ക്കു പൊയ്ക്കൊണ്ടിരിക്കുന്നു എന്ന ചോദ്യവും പുതുതായ വിലയിരുത്തലും മാത്രമാണ് അന്യഥാ കാർമേഘങ്ങരം ഉരുണ്ടുകൂടിയ ഭാരതീയാന്തരീക്ഷത്തിലെ ഓരേയൊരു രജതരേഖ; രാഷ്ട്രത്തിൽ ഒരു പുതിയ ആത്മവിശ്വാസത്തിൻെറയും സ്വയം പര്യാപ്തതയുടെയും ഒരു പുതിയ തരംഗം വ്യാപകമായ രീതിയിൽ മുക്തമാക്കി വിടേണ്ടതും ഈ മനോഭാവവും ആവേശവും നിർഭയമായും വിമശനാത്മകമായുമുള്ള ചിന്തകരം നിലനിത്തേണ്ടതുമുണ്ട്.

## 13 സർഗ്ഗാത്മകചിന്തയുടെ ആവശ്യകത

സംസ്കാരത്തിൻെറ എല്ലാ വികാസത്തിന്നും വളച്ചയ്ക്കും പിന്നിലുള്ള ചലനശക്തി ചിന്തയാണ്. ലോകവ്യാപകമായ സ്വാധീനശക്തിയുള്ള ആധുനികപാശ്ചാത്യസംസ്കാരത്തിന്ന് പിന്നിൽ അതിൻെറ ശാസ്ത്രീയവും സാമൂഹ്യ_രാഷ്ട്രീയവുമായ ചിന്തയാണുള്ളതു്. പ്രകൃതിയിലെയും ജീവിതത്തിലെയും സത്യത്തെ അന്വേഷിക്കുന്നതിന്ന് സമപ്പിതവും ബൗദ്ധികമായ ശിക്ഷണത്തിൻെറയും വിമശനാത്മക

മായ അന്വേഷണത്തിന്റെയും നിസ്സംഗതയുടെയും വസ്തുനിഷ്ഠതയുടെയും പിൻബലമുള്ളതും ചിന്തയിലും സംസാരത്തിലുമുള്ള കണിശമായ ശിക്ഷണത്തോട് സംയോജിക്കപ്പെട്ടതുമായ ചിന്താശക്തിയാണ് ശാസ്ത്രത്തിന്റേതു്. ശുദ്ധശാസ്ത്രത്തിന്റെ മൂലചൈതന്യം വളരെ വേഗത്തിൽ പ്രയുക്തശാസ്ത്രത്തിന്റെയും സാങ്കേതികവിദ്യയുടെയും കണ്ടുപിടുത്തങ്ങളുടെ വമ്പിച്ച ഫലങ്ങളായിരുന്നു. ലോകവ്യാപകമായ മനുഷ്യന്റെ ജീവിതമാർഗ്ഗങ്ങളെക്കുറിച്ചുള്ള ചിന്തയുടെ സ്ഫോടകമായ സ്വാധീനമാണ് അതിനുണ്ടായിരുന്നതു്. ഇന്ത്യ സ്വതന്ത്രയാകുന്നതിന്നു് വളരെക്കാലം മുമ്പുതന്നെ അതിന്റെ മഹാനായ ഗുരുനാഥനും ഉദ്ബോധകനുമായ വിവേകാനന്ദൻ ആധുനിക ശാസ്ത്രത്തിന്റെ ഈ ഫലങ്ങളെ സ്വാഗതം ചെയ്യുകയും പാശ്ചാത്യ ജീവിതസമ്പ്രദായങ്ങളെ അടിമകളെപ്പോലെ അനുസരിച്ച് സംതൃപ്തി നേടുന്നതിന്നു് പകരം തന്റെ ജനങ്ങളെ ആധുനിക ശാസ്ത്രത്തിന്റെ ഈ അന്തഃസത്തയെ ഉൾക്കൊള്ളാനും അതുവഴി രാജ്യത്തിന്റെ സർഗ്ഗാത്മകശക്തിയെ ആധുനികവൽക്കരിക്കാനും ആഹ്വാനം ചെയ്തിരുന്നു. എന്നാൽ സ്വാതന്ത്ര്യലബ്ധിമുതൽക്കുതന്നെ നമ്മുടെ ജനത ആധുനിക ശാസ്ത്രത്തിന്റെ ഫലങ്ങൾക്ക് പിന്നാലെയാണു്, വേരുകൾക്ക് പിന്നാലെയല്ല, പാഞ്ഞുപോയതു്. ആധുനിക സംസ്കാരത്തിന്റെ എല്ലാ സൗകര്യങ്ങളും മറ്റൊരാളുടെ കയ്യിൽക്കൂടി കടം വാങ്ങുകയും ദാനം വാങ്ങുകയും ചെയ്യുവാനായിരുന്നു അവരുടെ അത്യാഗ്രഹം, അല്ലാതെ ആ ശാസ്ത്രീയാവേശത്തെ വിമർശനാത്മകമായി സമീപിക്കാനും അതിന്റെ വേരുകൾ ഇന്ത്യയിൽ നട്ടുപിടിപ്പിച്ച്, സാത്മീകരിച്ച്, അതിന്റെ വമ്പൻവിള നേരിട്ടുതന്നെ രാജ്യത്തിന്നു് അനുഭവിക്കാൻ കൊടുക്കാനുമായിരുന്നില്ല നമ്മുടെ ശ്രമം. ഇന്ത്യയുടെ ശാസ്ത്രീയമായ ഭൂതകാലത്തിന്റെ മഹത്വത്തെ വേണ്ടത്ര വിശദമായി വൈകാരികമായുൾക്കൊള്ളാനും ഒരിക്കൽക്കൂടി ആധുനിക യുഗത്തിലെ ശാസ്ത്രത്തിന്റെ അപൂർവ്വമായ ആവാസകേന്ദ്രമായി അതിനെ മാറ്റുവാനുമുള്ള ബോധം നമുക്കുണ്ടായില്ല.

## 14 മനുഷ്യന്റെ പ്രാഥമികത്വം

ശാസ്ത്രത്തിലോ വിദ്യാഭ്യാസത്തിലോ രാഷ്ട്രീയത്തിലോ ധനസമ്പാദനത്തിലോ എന്തിനേറെ മതത്തിൽത്തന്നെയോ ആയാൽപോലും ദേശീയ സംരംഭങ്ങളുടെ ഏതു് രംഗത്തും നാം അവജ്ഞയും യാചനയും ദാനങ്ങളും ഒഴിവാക്കി അതിന്നു് പകരം സംഘർഷങ്ങളെയും വിഷമതകളെയും സ്വാഗതം ചെയ്യാനുള്ള വീരോചിതമായ മനോഭാവം കൈവെടിഞ്ഞിരിക്കയാണു്. നാം അനായാസമായതും വിലകുറഞ്ഞതുമായ മാർഗ്ഗങ്ങളെ സ്വീകരിക്കുകയും തൽഫലമായി സർവ്വതോമുഖമായ നിലവാരത്തകർച്ചയിലും അപ്രാപ്തിയിലും എത്തി

ച്ചേരുകയും ചെയ്യിരിക്കയാണു്. ദേശീയവും അന്തർദേശീയവുമായ ശക്തികളുടെ നിബ്ബന്ധത്തിന്റെ ഫലമായി നാം ഉറപ്പിക്കയുടെ വില ശോഷിപ്പിക്കുന്നതിന്നെത്രയോ മുമ്പുതന്നെ മനുഷ്യന്റെ വില നാം ഇപ്രകാരം ശോഷിപ്പിച്ചു കഴിഞ്ഞിരുന്നു. നമുക്കു് ഇപ്പോഴെങ്കിലും സാഹചര്യത്തിന്നുപരി മനുഷ്യന്റെ പ്രാഥമികത്വമാണു്, സമഗ്രമായ അവന്റെ പ്രാഥമികവളച്ച്യാണു് വ്യാവസായികവും വ്യാപാരപരവുമായ വളച്ച്യേക്കാളുപരിയായിട്ടുള്ളതെന്നും രണ്ടാമത്തു് പറഞ്ഞതിന്റെ ഉപയോഗക്ഷമതയുടെയും വിലയുടെയും മാനദണ്ഡം ആദ്യത്തേതാണെന്നും ബോദ്ധ്യമായിക്കഴിഞ്ഞാൽ ഇവയൊക്കെ വലിയ ദേശീയ നേട്ടങ്ങളായിത്തീരും.

മനുഷ്യന്റെ പ്രാഥമികത്വമെന്ന ഈ ആശയം, അവന്റെ സവ്വതോമുഖമായ വളച്ച്യും വികാസവും പൂത്തീകരണവുമാണു് നാം ഇന്നു് മനസ്സിലാക്കേണ്ടതും, അതിനാൽ പ്രചോദിതരാകേണ്ടതും. ശതാബ്ദങ്ങളായുള്ള വിദേശാക്രമങ്ങളുടെയും അടിച്ചമത്തലുകളുടെയും ഭാഗികമായ ഫലമായും കൂടുതലായി നമ്മുടെതന്നെ ആന്തരമായ ദൗബ്ബല്യങ്ങൾ വഴിയായും ആ ദൗബ്ബല്യങ്ങളാകട്ടെ ഭാഗികമായി നോക്കിയാൽ അപര്യാപ്തമായ തത്ത്വജ്ഞാനംകൊണ്ടും തെററായതും പലപ്പോഴും വിനാശകരമായതുമായ പരസ്പര ബന്ധങ്ങളുടെയും മനോഭാവങ്ങളുടെയും ഫലമായി വന്നു ചേന്നതാണു്—നമ്മുടെ ജനത വളച്ച് മുട്ടിയതിന്റെ മുദ്ര ഇന്നും കാട്ടിക്കൊണ്ടിരിക്കുന്നുണ്ടു്. സ്വന്തം കാര്യാത്ഥവും സ്വാത്ഥവും ലൗകികതയുടെ ഒരു ദശനം തന്നെ ഉണ്ടാക്കിത്തീത്തിട്ടുണ്ടു്. നാം ഇന്ത്യയെ ചുരുക്കം ചില യഥാത്ഥ ഋഷിമാരുടെയും ദശലക്ഷക്കണക്കിൽ ലൗകിക ജനതയുടെയും ഒരു രാജ്യമാക്കിമാററിയിരിക്കുകയാണു്. വിവേകാനന്ദൻ കാട്ടിത്തന്നതുപോലെ നമ്മുടെ ജനങ്ങൾ മോക്ഷത്തിന്റെയോ മുക്തിയുടെയോ വിദൂരവും ദിവ്യവുമായ ആശയങ്ങൾ നല്ലിയെങ്കിലും അതിന്നിടയിലുള്ള സുപ്രാപ്യമായ ആദശങ്ങളൊന്നും തങ്ങൾക്കു് നല്ലിയില്ല. ഇതിന്റെ ഫലമായി സാധാരണ ജനങ്ങളിൽ ആത്മീയമായ പോഷകക്കുറവും ഭക്തിയുടെ പകിട്ടാന്ന ലൗകികതയുടെ രൂപത്തിലുള്ള വിലകുറഞ്ഞ മതവും അനുഭവിക്കേണ്ടിവന്നു. നമ്മുടെ അലസതയും മാന്ദ്യവും സ്വാത്ഥവും നമ്മെ പലപ്പോഴും വക്രചിന്താഗതിക്കാരും സ്വഭാവക്ഷമതയില്ലാത്തവരും മററുള്ളവരുടെ കാര്യത്തിൽ യഥാത്ഥ താൽപര്യമില്ലാത്തവരുമാക്കിത്തീക്കാനുള്ള ഒരുകാരണം ഈ ഉയന്ന ആഷചിന്തയാകുന്ന മോക്ഷത്തെ ഗീതയുടെ ഉപദേശത്തിന്നു് വിരുദ്ധമായി എല്ലാവരുടെയും ധമ്മമായി തെററായ രീതിയിലും തെററായ സ്ഥാനത്തും അവതരിപ്പിച്ചുവെന്നതാണു്. സമുന്നതമായ ആത്മീയതയിലേയ്ക്കുള്ള ശരിയായ മാഗ്ഗത്തിന്നുള്ള നിഷ്ഠ സമൂഹസേവനത്തിൽക്കൂടി ലഭ്യമാകുമെന്ന ഗീതയുടെ പൊരുൾ നാം മനസ്സിലാക്കിയില്ല (III. 4).

''ന കർമ്മണാമനാരംഭാത് നൈഷ്കർമ്മ്യം പുരുഷോഽശ്നുതേ
ന ച സന്ന്യസനാദേവ സിദ്ധിം സമധിഗച്ഛതി''

(കർമ്മം ആരംഭിക്കാത്തതുകൊണ്ടു മാത്രം മനുഷ്യൻ നൈഷ്കർമ്മ്യത്തിന്റെ ഫലം അനുഭവിക്കുന്നില്ല. കർമ്മം പരിത്യജിച്ചതുകൊണ്ടുമാത്രം അവൻ ആത്മീയ പൂർണ്ണതയിലേയ്ക്കു് എത്തുന്നുമില്ല.)

മനുഷ്യത്വത്തിന്റെ പരിശീലനത്തിൽക്കൂടി മാത്രമേ ഋഷിമാരുടെ നിലയിലേക്കെത്താൻ സാധിക്കുകയുള്ളുവെന്നതു് നാം സൗകര്യപൂർവ്വം മറന്നു കളഞ്ഞു. അതായതു് ഭൗതികശരീരത്തിലും ഇന്ദ്രിയസ്വഭാവത്തിലും കേന്ദ്രീകൃതമായ അവന്റെ താഴ്ന്ന ജീവിതത്തിന്റെ ശിക്ഷണത്തിലും നിയന്ത്രണത്തിലും കൂടി സദാചാരബോധവും സാമൂഹ്യസംവേദനവും വളർത്തിയെടുത്തുകൊണ്ടു് മാത്രമേ ഉന്നതനിലയിലെത്താൻ കഴിയൂ എന്നതു് നാം വിസ്മരിച്ചു. ഇതു് കാണിക്കുന്നതു് ലൗകികമനുഷ്യൻ ആത്മീയ മനുഷ്യനായി വളരുന്നതും ഋഷിയായിത്തീരാനുള്ള മാർഗ്ഗത്തിൽ അവൻ പ്രവേശിക്കുന്നതുമാണു്. ജൂലിയൻഹക്സ്ലി മാനസിക സാമൂഹ്യപരിണാമമെന്നു് പരാമർശിക്കുന്നതു് ഇതിനെയാണു്. ഗീത 'കർമ്മസുകൗശലം' എന്നു് നിർവ്വചിക്കുന്ന യോഗവും ഇതു തന്നെയാണു്.

## 15 ഗൃഹസ്ഥന്റെ പൗരനായുള്ള വളർച്ച.

ഭാരതീയ സാമൂഹ്യശാസ്ത്രം ഗൃഹസ്ഥന് സമുന്നതപദവിയാണു് കല്പിച്ചിട്ടുള്ളതു്. ബ്രഹ്മചര്യം, വാനപ്രസ്ഥം, സന്ന്യാസം എന്നീ മൂന്നു് ആശ്രമങ്ങളിൽ പെട്ടവരേയും ശാരീരിക വൈകല്യമുള്ള സഹജീവികളേയും നിലനിർത്തുന്നതു് ഗൃഹസ്ഥന്റെ ബുദ്ധിപരമായ കഠിനാദ്ധ്വാനമാണു്. അതിനാൽ സാമൂഹ്യദാർശനികനായ മനു 'മനുസ്മൃതി'യിൽ (III 78) ഗൃഹസ്ഥാശ്രമമാണു് ഏറ്റവും പ്രമുഖമായ ആശ്രമമെന്നു് വിശേഷിപ്പിക്കുന്നു.

''യസ്മാത് ത്രയോഽപ്യാശ്രമിണോ ജ്ഞാനേനാന്നേന ചാന്വഹം
ഗൃഹസ്ഥേനൈവ ധാര്യന്തേ തസ്മാത് ജ്യേഷ്ഠാശ്രമീ ഗൃഹീ''

(മറ്റു മൂന്നു് ആശ്രമങ്ങളിലേയും അംഗങ്ങൾ ഗൃഹസ്ഥന്റെ ജ്ഞാനവും അന്നവും കൊണ്ടാണു് നിലനില്ക്കുന്നതു്. അതിനാൽ ഗൃഹസ്ഥാശ്രമമാണു് ജ്യേഷ്ഠാശ്രമം. പ്രമുഖമായ ആശ്രമം.)

ഈ ഉത്തമ ഗൃഹസ്ഥാശ്രമത്തിന്റെ ആദർശത്തിൽ വെള്ളം ചേർത്തു് അതിനെ നാം സ്വയം പര്യാപ്തമായ ലൗകികതയാക്കിത്തീർത്തു. കഴിഞ്ഞ ശതകങ്ങളിൽ അതിനെ നാം 'സംസാരി' അഥവാ ലൗകികൻ എന്ന മറെറാരു സങ്കല്പത്തിനുകൂടി കീഴ്പെടുത്തി. സമുദായ

ത്തിലെ ജനങ്ങൾക്ക് സന്മാർഗ്ഗബോധവും ക്ഷേമവും പ്രദാനം ചെയ്യേണമെന്ന ആവശ്യത്തെ ഗൃഹസ്ഥൻ താൻ ഋഷിയല്ല, സംസാരിയാണെന്നു് പറഞ്ഞു് നിരസിക്കുകയാണുണ്ടായതു്. മനുഷ്യനു് ഋഷിയുടെ ഔന്നത്യത്തിലേക്കുയരാൻ കഴിഞ്ഞില്ലെങ്കിൽ ലൗകികതയിൽ ആകണ്ഠം മുഴുകുകയാണു് നല്ലതെന്ന വിനാശകരമായ അഭിപ്രായത്തെ ആധുനിക ഭാരതം തിരുത്തിക്കൊണ്ടിരിക്കുകയാണു്. ഈ തെററായ ദർശനം നമ്മുടെ ദശലക്ഷക്കണക്കിനാളുകളെ അവക്കു് നേടാൻ കഴിയുന്ന മാനവമഹത്വത്തിന്റെ സന്ദർഭങ്ങളിൽനിന്നു് പിന്തിരിപ്പിക്കുകയും മനുഷ്യന്റെ യഥാർത്ഥമായ അന്തസ്സും മൂല്യവും ബോദ്ധ്യപ്പെടുത്തുന്നതിൽ നാം പരാജയപ്പെടുകയും ചെയ്തു. ആത്മീയമായി വളരുന്നതിൽനിന്നു് അതു് അവരെത്തടയുകയും മാനസിക സാമൂഹ്യ ധാർമ്മിക പരിണാമത്തിലേയ്ക്കുള്ള പോക്കിനെ തടസ്സപ്പെടുത്തുകയും ഭക്തിയുടെ നിറപ്പകിട്ടാന്ന ലൗകികതയിൽ അവരെ സംതൃപ്തരാക്കുകയും ചെയ്തു. ആധുനികഭാരതം ഈ തെററായദർശനത്തെ ഉപേക്ഷിക്കാനും പൗരനായി വളർച്ച പ്രാപിക്കുന്ന ഗൃഹസ്ഥന്മാരെ നിർമ്മിക്കുന്ന ശരിയായ ദർശനത്തെ സ്വീകരിക്കാനും തന്റെ ജനങ്ങളെ ആഹ്വാനം ചെയ്യുന്ന ഇതാണു് അവന്റെയോ അവളുടെയോ മാനസിക സാമൂഹ്യവികാസം. ജീവൻ കുടുംബമെന്ന പരിമിതത്ത്വത്തിൽ കേന്ദ്രീകരിച്ചു് നില്ക്കുന്നതിൽനിന്നു് അതിന്റെ പരിധി തട്ടിമാററി ബോധപൂർവ്വമായ സാമൂഹ്യപങ്കാളിത്തത്തിൽക്കൂടി ഒരു സാമൂഹ്യവ്യക്തിപ്രഭാവമായി വികസിക്കുന്നു ഇതാണു് രാഷ്ട്രീയവും സദാചാരപരവുമെന്നു് വിളിക്കപ്പെടുന്ന പൗരത്വത്തിന്റെ രണ്ടു് ആധുനിക സങ്കല്പങ്ങൾ. വെറും രാഷ്ട്രീയ ചേരുവ മനുഷ്യനെ ഒരു സ്വതന്ത്രസമുദായമായി ബന്ധിപ്പിക്കുന്നു. സദാചാരപരമായ അംശവും അവനെ അതേ സ്വതന്ത്രസമുദായത്തിലെ അംഗമാക്കിത്തീർക്കുന്നു. എന്നാൽ രണ്ടാമത്തെഘടകമാണു് അവന്റെ മാനസിക സാമൂഹ്യവളർച്ചയെക്കുറിക്കുന്നതു്. അതിനാൽ ഒരു സ്വതന്ത്രസമുദായത്തിലെ സ്വതന്ത്രനും ഉത്തരവാദിത്തമുള്ളവനുമായ ഒരു 'യഥാർത്ഥപൗര'നെന്ന നിലയ്ക്കാണു് യഥാർത്ഥ പൗരൻ നിർവ്വചിക്കപ്പെട്ടിരിക്കുന്നതു്. മനുഷ്യന്റെ ആത്മീയ വളർച്ചയുടെ ഉപോല്പന്നമാണു് സ്വാതന്ത്ര്യവും ഉത്തരവാദിത്തബോധവുമെന്ന ആത്മീയ മൂല്യങ്ങൾ, അവ ബാഹ്യസാഹചര്യങ്ങളിൽനിന്നു് വരുന്നതല്ല. ബാഹ്യസാഹചര്യങ്ങളുടെ സ്വാഭാവികവും സാമൂഹ്യവുമായ തക്കതായ പ്രവർത്തനങ്ങളിൽക്കൂടിയുള്ള ആന്തരമായ ആത്മീയ അഗാധതയിൽനിന്നാണു് അതുയന്നു വരുന്നതു്. സാങ്കേതികവും സാമൂഹ്യരാഷ്ട്രീയവുമായ പ്രക്രിയകളിൽക്കൂടിയാണതു് സാധിതപ്രായമാകുന്നതു്. ഈ എല്ലാ മൂല്യങ്ങളും മനുഷ്യനിൽ പ്രകാശിക്കുന്നുണ്ടു്. അവയാകട്ടെ സാമൂഹ്യസാഹചര്യത്തിന്റെ തോതു് ഉയർത്തിപ്പിടിക്കാൻ എപ്പോഴും സഹായകമാവുകയും ചെയ്യും.

മനുഷ്യനും അവന്റെ സാമൂഹ്യസാഹചര്യങ്ങളും തമ്മിലുള്ള പരസ്പര പ്രവർത്തനമാണ് സന്മാർഗ്ഗത്തിന്റെയും രാഷ്ട്രീയത്തിന്റെയും ശക്തികളാൽ നിയന്ത്രിക്കപ്പെടുകയും നയിക്കപ്പെടുകയും ചെയ്യേണ്ടതു്. ഈ രണ്ടു് ശക്തികളും ഒന്നായി പ്രവർത്തിക്കുന്നിടത്തു് യഥാർത്ഥ പൗരത്വവും സാമാന്യമായ മനുഷ്യക്ഷേമവും ഉണ്ടാകുന്നു. എവിടെ സന്മാർഗ്ഗപരമായ ഈ വശം അവഗണിക്കപ്പെടുന്നുവോ നമുക്കു് ലൗകികപൗരനേയും പൗരത്വത്തിന്റെ നിറം ചാർത്തിയ രാഷ്ട്രീയലൗകികതയേയും ഭക്തിയുടെ നിറം ചാർത്തിയ മതലൗകികതയെപ്പോലെ തന്നെ ലഭിക്കുന്നു. നിർഭാഗ്യവശാൽ സ്വാതന്ത്ര്യലബ്ധിക്കുശേഷം ഇത്തരത്തിലുള്ള പൗരന്മാരെയാണു് നാം വാർത്തെടുത്തുകൊണ്ടിരിക്കുന്നതു്. മനുഷ്യന്റെ ആത്മീയവളർച്ച, പൗരനായി വളരുന്നതിന്റെ പ്രാധാന്യം, നാമിനിയും മനസ്സിലാക്കേണ്ടിയിരിക്കുന്നു. അതിലേയ്ക്കു് ശാരീരികമായോ ബുദ്ധിപരമായോ വളരുന്നതോടെ നാം സംതൃപ്തരാവുന്നു. ഓരോ പുതിയ തലമുറയും കൃവിൽ നില്ക്കുകയും അവനോ അവളോ പതിനെട്ടു് വയസ്സു് തികയുമ്പോൾ ഭാരതീയപരമാധികാരജനാധിപത്യറിപ്പബ്ലിക്കിന്റെ പൗരനായിത്തീരുകയും ചെയ്യുന്നു; അവനോ അവളോ അവനിലോ അവളിലോ ഉള്ള സ്വാതന്ത്ര്യവാഞ്ഛയെ നേടിയെടുക്കണമെന്നില്ല. സ്വയം ശിക്ഷണവും ദേശീയഉത്തരവാദിത്തവും ഏതിൽനിന്നുണ്ടായോ ആ സ്വാതന്ത്ര്യത്തിന്റെ ബോധം അവന്നു് പിന്നെ ഉണ്ടാവുന്നുമില്ല. നമ്മുടെ മിക്കവാറും സമകാലിക ദേശീയ രോഗങ്ങൾ ഈ വിലകുറഞ്ഞതും അനായാസവുമായ പൗരത്വത്തിന്റെ സങ്കല്പത്തിൽനിന്നുണ്ടായതാണെന്നു് കാണാം.

## 16 മനുഷ്യൻ – പക്ഷമതിയും അപക്ഷമതിയും

അത്തരത്തിലുള്ള സന്മാർഗ്ഗികബോധത്താലും ദേശീയ ഉത്തരവാദിത്തത്താലും നിലനിർത്തപ്പെടാത്ത പൗരത്വമുള്ള സ്ഥലത്തു് വ്യക്തി തനിക്കു ലഭിക്കുന്ന ഓരോ സന്ദർഭവും രാഷ്ട്രത്തേയും സമൂഹത്തേയും തനിക്കോ തന്റെ കുടുംബത്തിന്നോ വേണ്ടി ചൂഷണം ചെയ്യാൻ ഉപയോഗിക്കുകവഴി സ്വന്തം ലൗകികതയുടെ നിരുത്തരവാദിത്തം നടമാടുന്നു. അവന്റെയോ അവളുടെയോ കയ്യിൽ ഒരു സ്വതന്ത്രരാഷ്ട്രത്തിന്റെയോ സമൂഹത്തിന്റെയോ മുഖ്യധാരയായ സാമൂഹ്യനീതി നിരന്തരമായി അപകടപ്പെട്ടുകൊണ്ടിരിക്കുന്നു. ഇന്നു് നമ്മുടെ രാഷ്ട്രത്തെ കാർന്നുതിന്നുകൊണ്ടിരിക്കുന്ന സ്വജനപക്ഷപാതം എന്ന വ്യാധിയുടെ ഉദ്ഭവസ്ഥാനമിതാണു്. തങ്ങളുടെ അവകാശങ്ങൾക്കുമീതേ ന്യായയുക്തമല്ലാത്ത രീതിയിൽ ഉദ്യോഗനിയമനം, ഉദ്യോഗക്കയററം, പെർമിററുകൾ നൽകൽ, പ്രവേശനം, പാണ്ഡിത്യത്തിന്റെ അംഗീകരണം എന്നിവയുടെ കാര്യത്തിലായാലും ഇന്നു് നടമാടുന്ന സാമൂഹ്യപ്രക്ഷോഭങ്ങൾക്കും സ്ഫോടനങ്ങൾക്കും കാരണം ഇവയൊക്കെയാണു്.

ഈ ദേശീയ ഉത്തരവാദിത്തബോധമാണ് മനുഷ്യന്റെ ധാർമ്മികമായ ഗൗരവത്തിന്റെയും പക്വതയുടെയും ലക്ഷണം. അതിന്റെ അഭാവം എവിടെയുണ്ടോ അവിടെ അപക്വതയും കാണാം. സ്വാമി വിവേകാനന്ദൻ അദ്ദേഹത്തിന്റെ ഒരു പ്രഭാഷണത്തിൽ അത്തരക്കാരെ 'മീശയുള്ള ശിശുക്കൾ' എന്നാണ് വിശേഷിപ്പിച്ചിട്ടുള്ളത്. അവരുടെ ശാരീരികവളർച്ചയ്ക്കും പക്വതയ്ക്കും അനുയോജ്യമായ മാനസികവളർച്ചയും പക്വതയും അവർക്ക് കൈവന്നിട്ടില്ല. സ്വാതന്ത്ര്യലബ്ധിക്കുശേഷം ഇന്ത്യയിൽ ഇത്തരം 'മീശയുള്ള ശിശു'ക്കളെ നാം ധാരാളം ഉല്പാദിപ്പിച്ചിട്ടുണ്ട്. അവർക്ക് മാനസികവും ധാർമ്മികവുമായ പക്വതയുടെ ദർശനം നല്കേണ്ടതുണ്ട്. ഇതിന്നായി സ്വാർത്ഥത്തിന്റെയും ചൂഷണത്തിന്റെയും ഉപരിയായി രാഷ്ട്രത്തിന്റെ മുമ്പാകെ കൂടുതൽ ഉന്നതമായ മാനവമഹത്ത്വത്തിന്റെ സങ്കല്പം അവതരിപ്പിക്കേണ്ടതുണ്ട്. വിവേകാനന്ദൻ ആധുനികഭാരതത്തിന്നു ഉദ്ബോധിപ്പിച്ച ത്യാഗത്തിന്റെയും സേവനത്തിന്റെയും സന്ദേശമാണ് അതുൾക്കൊള്ളുന്നത്.

## 17 ആത്മീയതയും ലൗകികതയും

താഴ്ന്നതും ജൈവപരമായി പരിമിതമായതും ചൂഷണത്തിന്നും സ്വാർത്ഥത്തിന്നും വേണ്ടിയുള്ള നിരന്തരമായ പ്രവണതയോടും പ്രേരണയോടുംകൂടിയ അധഃപതനാവസ്ഥ പരിത്യജിച്ച് സേവനമനോഭാവത്തോടും പ്രേരണയോടും കൂടിയ ആത്മീയസ്വാതന്ത്ര്യം നേടിയ മനുഷ്യന്റെ ഉന്നതപ്രകൃതിയെ പ്രകാശിപ്പിക്കലാണ് യഥാർത്ഥമായ വളർച്ച. പരിത്യാഗത്തിന്റെയും സേവനത്തിന്റെയും ഈ രണ്ട് മൂല്യങ്ങളേയും വിളക്കിച്ചേർത്ത് പുറത്തുവിടുന്ന ശക്തി നമ്മുടെ രാഷ്ട്രത്തിന്റെ ജനങ്ങളുടെ ആത്മീയവളർച്ചയും സാമൂഹ്യസാമ്പത്തികവളർച്ചയും മററ് ബാഹ്യമായ രംഗങ്ങളിലുള്ള വളർച്ചയും സമാനമാക്കിത്തീർക്കാനുപകരിക്കും. മനുഷ്യനെക്കുറിച്ചുള്ള ഉദ്ദേശം പ്രചോദിപ്പിക്കുകയും ദേശീയമായ ഉത്തരവാദിത്തം നിലനിർത്തുകയും ചെയ്തുകൊണ്ടുള്ള ഏതു് പ്രവർത്തനവും സേവനമായിത്തീരും. ഇതിന്റെ വെളിച്ചത്തിൽ ഒരു പ്രവർത്തനവും ഉയർന്നതോ താഴ്ന്നതോ അല്ല. ഒരു ചെരിപ്പുകുത്തിയോ ഭരണാധികാരിയോ വ്യവസായിയോ തൊഴിലാളിയോ കർഷകനോ പ്രൊഫസറോ ഭരണാധികാരിയോ ഒരു സാധാരണ ഗൃഹനായികയോ ആരെങ്കിലുമാകട്ടെ, ആ പ്രവൃത്തികൾ ചെയ്യുന്നവരുടെ ആത്മീയമഹത്ത്വം ഉയർത്തുകവഴി അതു് എല്ലാ പ്രവർത്തനങ്ങളേയും സമുന്നതമഹത്ത്വമുള്ളതാക്കിത്തീർക്കുന്നു. അത്തരത്തിലുള്ള ഓരോ പ്രവർത്തനവും സമൂഹത്തിലെ സമ്പത്തിന്നും ക്ഷേമത്തിന്നും മുതൽക്കൂട്ടായിത്തീരുമെന്നു് മാത്രമല്ല. ആ പ്രവൃത്തി ചെയ്യുന്നയാ

ളുടെ ആത്മീയമായ അഭ്യുന്നതിയും രാഷ്ട്രത്തിൻെറ ധാർമ്മികശക്തിയും ഉയർത്തുകയും ചെയ്യുന്നുണ്ട്. ഈ ദർശനത്തിന്നനുസരിച്ചുള്ള പ്രവർത്തനം മനുഷ്യനിൽ ഭദ്രമായ സ്വഭാവക്ഷമത അതായത് ഉല്പാദനപരമായ കാര്യക്ഷമത ബാഹ്യമായും വ്യക്തിപ്രഭാവത്തിലുള്ള നിഷ്ഠ ആന്തരമായും വളർത്തിക്കൊണ്ടുവരുന്നു. ''യോഗഃ കർമ്മസു കൗശലം'' എന്ന ഗീതയുടെ നിർവ്വചനത്തിൻെറ പൊരുളിതാണ്.

നാം ഗാർഹസ്ഥ്യമെന്ന ആശയത്തെ പൗരത്വമെന്ന ആശയവുമായി സംയോജിപ്പിക്കുമ്പോൾ മനുഷ്യൻെറ മൂന്നാമത്തെ വളർച്ചയായ ആത്മീയതലത്തിലെ വളർച്ചയെന്ന ഒരു പുതിയതരം മാനവമഹത്വം നമ്മിൽ വെളിപ്പെടുന്നു. ഒരു ഗൃഹസ്ഥൻ കഴിഞ്ഞ ശതകങ്ങളിൽ തൻെറ താല്പര്യം തന്നിലേയ്ക്കും തൻെറ ചെറിയ കുടുംബത്തിലേയ്ക്കും മാത്രം കേന്ദ്രീകരിച്ചിരുന്നു. എന്നാൽ ഒരു പൗരൻ തൻെറ ചെറിയ കുടുംബപരിമിതികൾക്കപ്പുറത്ത് ഉയർന്നുനിന്നുകൊണ്ട് സമൂഹത്തെ മുഴുവൻ സ്നേഹംകൊണ്ടും സേവനംകൊണ്ടും സമാശ്ലേഷിച്ചിരുന്നു. ചുരുങ്ങിയതോ വലിയതോ ആയ അളവിൽ ഈ പൗരത്വത്തെ സാത്മീകരിച്ച അത്തരം ജനങ്ങളുടെ കൈകാര്യമാണ് നമ്മുടെ സമൂഹത്തിന്നാവശ്യം. നമ്മുടെ ദശലക്ഷക്കണക്കിന്ന് പൗരന്മാർ വെളിച്ചത്തിന്നും ജീവനുംവേണ്ടി ആക്രന്ദനം ചെയ്യുകയാണ്. കാലാകാലങ്ങളായി അവർ തമസ്സിൽപ്പെട്ട് എല്ലാററിൻെറയും അഭാവം അനുഭവിക്കുകയാണ്. അവക്ക് കൂടുതൽ മെച്ചപ്പെട്ടതും പൂർണ്ണമായതുമായ ജീവിതാനുഗ്രഹം കൈവരുന്നതുവരെ നമ്മുടെ രാഷ്ട്രീയസ്വാതന്ത്ര്യത്തിന്ന് യാതൊരർത്ഥവുമില്ല. നമ്മുടെ ഇന്നത്തെ ജനാധിപത്യത്തിലുള്ള എല്ലാ വിദ്യാസമ്പന്നരുടെയും ഉത്തരവാദിത്തവും സവിശേഷാധികാരവും ഇതാണ്.

നമ്മുടെ അഭ്യസ്തവിദ്യർ ഈ സത്യം സാക്ഷാത്കരിക്കുമ്പോഴും സ്വാതന്ത്ര്യത്തിൻെറയും സ്വയം ശിക്ഷണത്തിൻെറയും ഉത്തരവാദിത്തത്തിൻെറയും മൂല്യങ്ങളെ സാത്മീകരിക്കുമ്പോഴും സ്വതന്ത്ര ഇന്ത്യയുടെ മനസ്സിലും മുഖത്തും സ്വാഗതാർഹമായ ഒരു മാററം ദൃശ്യമാകും. അത് നമുക്ക് ശക്തിയും സ്വഭാവനിഷ്ഠയും സംഘബോധത്തിന്നുള്ള ശേഷിയും കൈവരുത്തും. നമ്മുടെ രാജ്യത്തെ മദ്ധ്യകാലത്തിൽനിന്ന് ആധുനികയുഗത്തിലേയ്ക്കും നാടുവാഴിത്ത വീക്ഷണത്തിൽനിന്ന് ജനാധിപത്യവീക്ഷണത്തിലേയ്ക്കും കൊണ്ടുവരുവാനുള്ള മാർഗ്ഗമിതാണ്. ഇതാണ് ശരിയായ പുരോഗതിയും യഥാർത്ഥമായ ആത്മീയതയും. ആധുനികനായിത്തീരുകയെന്നാൽ അന്നപാനാദികളുടെയും വസ്ത്രധാരണത്തിൻെറയും വിലകുറഞ്ഞ സാർവ്വലൗകികതയുടെയും ആഴം കുറഞ്ഞ മാർഗ്ഗത്തിൻെറ പിന്നാലെ ഓടുകയല്ല, മറിച്ച്

സമത്വം, സ്വാതന്ത്ര്യം, ഊർജ്ജം, സംഘപ്രവർത്തനബോധം എന്നിവയിൽക്കൂടി പുരോഗതിക്കുള്ള ആവേശത്തെ സാത്മീകരിക്കയെന്നാണർത്ഥം.

ഞാൻ നേരത്തെ പറഞ്ഞതുപോലെ സ്വാതന്ത്ര്യവും ഉത്തരവാദിത്തവും ആത്മശിക്ഷണത്തെ ഉറംക്കൊള്ളുന്നുണ്ട്. അടിമകരം മാത്രമേ മററുള്ളവരുടെ മേൽ ആധിപത്യം ചെലുത്താനും അവരെ അടിമകളാക്കാനും സ്വയം ശിക്ഷണത്തെ വെറുക്കാനും ആഗ്രഹിക്കുകയുള്ളൂ. സ്വതന്ത്രനായൊരാരം അവ രണ്ടും ആഗ്രഹിക്കുകയില്ല. നമ്മുടെ സ്വാതന്ത്ര്യലബ്ധിക്കുശേഷമുള്ള ശിക്ഷണരാഹിത്യത്തിൻെറ പൊട്ടിത്തെറി ഒരു സത്യമാണു് വെളിപ്പെടുത്തുന്നതു്; നമ്മുടെ ആന്തരജീവിതം ശതാബ്ദങ്ങരം നീണ്ടുനിന്ന അടിമത്തത്തിൻെറ ഫലമായി പീഡിപ്പിക്കപ്പെട്ടുകൊണ്ടിരിക്കുന്നുണ്ടെന്നതാണു് അതു്. 'ഇന്ത്യയുടെ ഭാവി' എന്നൊരു പ്രഭാഷണത്തിൽ വിവേകാനന്ദൻ: ''അടിമയാണെന്ന വിചാരം ഉപേക്ഷിക്കൂ. മനുഷ്യൻെറ അന്തസ്സും നിലയും വിലയും അംഗീകരിക്കൂ. രാഷ്ട്രത്തെ ജാതി, വിശ്വാസപ്രമാണം, ലിംഗം എന്നിവ നോക്കാതെ സേവിച്ചുകൊണ്ടു് ഒരു പുതിയ ദേശീയസ്വഭാവവും ഭാഗധേയവും വളർത്തിയെടുക്കൂ.'' എന്നു് ഉദ്ബോധിപ്പിച്ചു.

ഗൃഹസ്ഥൻ പൗരനായി വളരുന്നതിൻെറ ഈ പുതിയ ദർശനം ശ്രീരാമകൃഷ്ണൻ വളരെ സരളവും ഉജ്ജ്വലവുമായ വാക്കുകളിൽ ഇപ്രകാരം പ്രകാശിപ്പിച്ചിരിക്കുന്നു: ''ഈ സംസാരത്തിൽ, ഈ ലോകത്തിൽ ജീവിക്കുക. കാരണം ജീവിതത്തിനുള്ള ഒരേയൊരു സ്ഥലമിതാണു് അതിൻെറ വിഷമങ്ങളും നേട്ടങ്ങളും എന്തുതന്നെയായാലും; ഋഷിമാരും ഈശ്വരാവതാരങ്ങളുംകൂടി ഈ സമുദായത്തിലാണു് ജീവിക്കുന്നതു്, എന്നാൽ സംസാരം നിങ്ങളുടെ ഉള്ളിൽ കടക്കാനോ അവിടെ ജീവിക്കാനോ അനുവദിക്കരുതു്. അങ്ങനെയായാൽ നിങ്ങളുടെ ജീവിതത്തിനു് ചുററുപാടും ആരോഗ്യകരമായ മാററങ്ങരം വരുത്തിക്കൊണ്ടൊഴുകുന്ന ഒരരുവി എന്നതിനുപകരം അതു് നിങ്ങളുടെ ജീവിതത്തെ കെട്ടിനിർത്തുന്ന ഇരുണ്ട വിഷമയമായ ഒരു നിശ്ചലതടാകമായിത്തീരും. ഒരു വള്ളം വെള്ളത്തിലായിരിക്കണം; അതാണതിൻെറ ശരിയായ സ്ഥാനം. അവിടെയേ അതിനു് യഥാർത്ഥപ്രവർത്തനം സാധിക്കയുള്ളൂ. എന്നാൽ വെള്ളത്തെ വള്ളത്തിൽ പ്രവേശിക്കാനനുവദിക്കരുതു്. കാരണം വള്ളം എന്തിനുവേണ്ടിയുണ്ടാക്കിയോ ആ ഉദ്ദേശത്തെത്തന്നെ അതു് നശിപ്പിച്ചു കളയും.''

ഈ ചുരുക്കം ചില വാക്കുകളിൽ ശ്രീരാമകൃഷ്ണൻ നമുക്കു് സാമൂഹ്യവും സാമഗ്ഗികവും മതപരവുമായ ഒരു സംയുക്തസന്ദേശം നൽകിയിരിക്കുകയാണു്. ഈ ലോകത്തിൽ ജീവിക്കുകയെന്നതു്

ലൗകികനായിത്തീരുകയെന്നുള്ളതല്ല. ലൗകികത ആത്മീയമായൊരു രോഗമാണ്. അതാകട്ടെ സ്വാർത്ഥം, നീചത്വം, അസൂയ, ചൂഷണം, വ്യവഹാരപ്രവണത മുതലായ മനുഷ്യൻെറ സാമൂഹ്യജീവിതത്തെ പ്രാഥമികാനുപാതത്തിലേയ്ക്കു ചുരുക്കിക്കളയുന്ന തിന്മകളാകും. ഇതാണ് നമ്മുടെ രാജ്യത്തിൻെറ നിരാശാജനകമായ അനുഭവം. ലൗകികത മനുഷ്യനിൽ പ്രവേശിച്ചാൽ അവൻ ബർനാഡ്ഷാ പറഞ്ഞതുപോലെ ''രോഗത്തിൻെറ ഒരു ചെറുകട്ടയോ ലോകം എപ്പോഴും തന്നെ സന്തുഷ്ടനാക്കാൻ ശ്രമിക്കുന്നില്ലെന്ന ആവലാതി പറഞ്ഞുകൊണ്ടിരിക്കുന്ന ഒരു വസ്തുവോ ആയിത്തീരും.'' ജീവിതം പിന്നീട് ഒരു കുരുക്ഷേത്രമായി പ്രത്യേകമായ ഒരു മനുഷ്യതലത്തിലേയ്ക്കു് അഥവാ മാനസിക-സാമൂഹ്യ-ധാർമ്മിക-ആത്മീയതലത്തിലേയ്ക്കുള്ള പരിണാമം ഇല്ലാതാക്കിക്കളയുന്നു. ഇന്ത്യ പരിണാമത്തെ ഉയർന്ന രംഗത്തിലേക്കെത്തിച്ചിട്ടുണ്ട്. എന്നാൽ അതു് ഒരു ചെറിയ ന്യൂനപക്ഷത്തെ മാത്രമാണ്. അവളുടെ ദശലക്ഷക്കണക്കിനു് വരുന്ന ജനങ്ങളെ അവർ സമ്പന്നരാകട്ടെ ദരിദ്രരാകട്ടെ അഭിജ്ഞരോ അജ്ഞരോ ആയിരിക്കട്ടെ ഈ സംസാരത്തിൻെറ നിശ്ചലതയിലേയ്ക്കു് തള്ളിക്കളഞ്ഞു. ആധുനികയുഗത്തിൽ ഇതു് ഒരു വിപ്ലവാത്മകമായ മാററമായിത്തീർന്നു. വിവേകാനന്ദൻ ഇപ്രകാരം പ്രഘോഷിച്ചു. ' നമ്മുടെ ദീർഘകാല ഇന്ത്യാചരിത്രത്തിലെ ആധുനികയുഗം അതിൻെറ സാമൂഹ്യപരിണാമത്തിൽ വളരെ കണിശമായി പ്രമുഖസ്ഥാനമർഹിക്കുന്നുവെന്നു് പ്രഖ്യാപിക്കുന്നു. മാത്രമല്ല ഈ പരിശ്രമത്തിലും നമ്മുടെ ദശലക്ഷക്കണക്കിനു് ജനങ്ങളെ അവരുടെ മാനുഷികമായ അന്തസ്സും വിലയും എന്താണെന്നു് ബോദ്ധ്യപ്പെടുത്തുന്നതിന്നും അതിൻെറ വിജയസാദ്ധ്യതകൾ എത്രത്തോളമുണ്ടെന്നു് മനസ്സിലാക്കിക്കുന്നതിന്നും വളരെ പരിശ്രമിച്ചു. അതിൻെറ നിലനില്പ്പിന്നു ആധുനികശാസ്ത്രവും സാങ്കേതികവിദ്യയും സാമൂഹ്യ-രാഷ്ട്രീയ ചിന്തയും നൽകിയ സംഭാവനകൾക്കു് നാം കൃതജ്ഞരാകുക.''

## 13 ഭാരതീയ റോട്ടറി അതിൻെറ ദേശീയമായ പങ്കു്

ഇന്നത്തെ നമ്മുടെ രാഷ്ട്രത്തിൻെറ പ്രശ്നങ്ങൾ നമ്മുടെ രാഷ്ട്രത്തിൻെറ സാമൂഹ്യരാഷ്ട്രീയയൗവനാരംഭത്തിൻെറ പ്രശ്നങ്ങളാണ്. പതിമൂന്നോ പതിനാലോ വയസ്സിലേയ്ക്കു് പ്രവേശിക്കുന്ന ഒരു കുട്ടി നേരിടേണ്ട മാനസികപ്രശ്നങ്ങളുടെ പെരുപ്പിച്ചുള്ള വ്യാഖ്യാനമാണതു്. ഇന്നത്തെ ശക്തമായ യു. എസ്. എ. അടക്കമുള്ള മററു രാഷ്ട്രങ്ങളും ഈ യൗവനാരംഭഘട്ടത്തിൽക്കൂടി കടന്നു പോകുമ്പോൾ ഈ പ്രശ്നങ്ങളൊക്കെ അഭിമുഖീകരിച്ചിട്ടുണ്ട്. അവയിൽ മിക്കതും അവരുടെ ദുഷ്പ്രവേശ്യമായ ചില പ്രശ്നങ്ങളാണ്. ഇന്നും അവർ അവയെ

നേരിട്ടുകൊണ്ടുതന്നെയിരിക്കയാണ്. അതിനാൽ നമ്മുടെ പ്രശ്നങ്ങൾ കണ്ടു് നാം അമ്പരക്കേണ്ടതില്ല. നമ്മിലും മററുള്ളവരിലും സ്വാതന്ത്ര്യത്തിൻെറയും ഉത്തരവാദിത്തത്തിൻെറയും ആത്മീയമൂല്യങ്ങൾ കുത്തിവെച്ചുകൊണ്ടു് നാം നമ്മുടെ രാജ്യത്തെ മുതിൎന്നവരുടെ പക്വതയിലേയ്ക്കു നയിക്കുക. പ്രശ്നങ്ങളെ അനുഭവിച്ചുകൊണ്ടും കൈകാര്യം ചെയ്തുകൊണ്ടും മാത്രമേ ക്രമേണ നമുക്കവയെ തരണം ചെയ്യാൻ കഴിയുകയുള്ളു. മററുള്ള രാജ്യങ്ങളുടെ പൂൎണ്ണമായ വിവേകത്തിൽനിന്നു് നമുക്കു് ആരംഭിക്കാൻ കഴിയുകയില്ല. അവരുടെ വിവേകത്തിന്നു് നമ്മെ നയിക്കാനും ചിലപ്പോൾ ശാസിക്കാനും കഴിയും. എന്നാൽ നാം സ്വയം തന്നെ വിവേകമാൎജ്ജിക്കുന്നതിന്നുള്ള ശ്രമത്തിന്നു് പകരം വെക്കാവുന്നതല്ല അതു്. നാം രഷ്ട്രീയസ്വാതന്ത്ര്യത്തിന്നു് വേണ്ടി ശ്രമിച്ചതു് ശരിയായി പെരുമാറുന്നതിന്നു് വേണ്ടി മാത്രമല്ല വങ്കത്തങ്ങളും തെററും വരുത്താൻ വേണ്ടികൂടിയാണ്. അല്ലെങ്കിൽ സ്വാതന്ത്ര്യം സ്വാതന്ത്ര്യമാവുകയില്ല. നാം അടിമത്തത്തിലായിരുന്നപ്പോൾ ദുൎല്ലഭമായേ കുററങ്ങൾ ചെയ്തിരുന്നുള്ളു. അടിമയും അവൻെറ പ്രവൃത്തനങ്ങളും സാമ്രാജ്യികമായ വിധിക്കു് വിഷയമാവാറില്ല അതു് സ്വതന്ത്രൎക്കും അവരുടെ പ്രവൎത്തനങ്ങൾക്കും മാത്രമുള്ള ഒരു സവിശേഷാവകാശമാണ്. അതിനാൽ നമ്മുടെ രാഷ്ട്രം സ്വാതന്ത്ര്യം പ്രാപിച്ചശേഷം ചെയ്തുപോയ തെററുകളെക്കുറിച്ചു് നാം അത്രയേറെ പരിഭ്രാന്തരാവേണ്ടതില്ല. യഥാൎത്ഥസ്വാതന്ത്ര്യത്തിൽത്തന്നെ രാഷ്ട്രത്തെ തെററുകളിൽനിന്നും അവയുടെ ഭവിഷ്യത്തുകളിൽ നിന്നും രക്ഷപ്പെടുത്താനുള്ള ശക്തിയും അന്തൎഭവിച്ചിട്ടുണ്ടു്. 'ഗീതാഞ്ജലി'യിൽ മഹാകവി ടാഗോർ പ്രാൎത്ഥിച്ചതുപോലെ ''ആ സ്വാതന്ത്ര്യസ്വൎഗ്ഗത്തിലേയ്ക്കു് അല്ലയോ പിതാവേ എൻെറ രാജ്യം ഉണരേണമേ!'' എന്നു് നമുക്കും പ്രാൎത്ഥിക്കാം.

ആയിരക്കണക്കിന്നു് പൗരന്മാർ ഉൾക്കൊള്ളുന്ന 'റോട്ടറി' പോലുള്ള പ്രസ്ഥാനങ്ങൾക്കു് വിദ്യാഭ്യാസത്തിൻെറയും ജീവിതത്തിലെ മററു് നന്മകളുടെയും അനുഗ്രഹം മാത്രമല്ല ഉള്ളതു്, ഉത്തരവാദിത്തവും സന്ദൎഭവും തങ്ങളെയും സഹപൗരന്മാരെയും സ്വാതന്ത്ര്യത്തിൻെറ പൗരത്വമൂല്യങ്ങളും സ്വയംശിക്ഷണവും പഠിപ്പിക്കാനുള്ള സവിശേഷാവകാശങ്ങൾകൂടി കൈവന്നിട്ടുണ്ടെന്നു് ഓൎക്കേണ്ടതാണ്. ഇതാണു് പ്രായോഗികദേശാഭിമാനം; ഇവിടെയാണു് പ്രായോഗികരാജ്യതന്ത്രവും മതവും ഏകീഭവിച്ചുനില്ക്കുന്നതു്. ''ആവുക; ആക്കിത്തീൎക്കുക'' എന്നതായിരിക്കണം നമ്മുടെ മുദ്രാവാക്യമെന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. ആദ്യം നിങ്ങൾ മനുഷ്യരാവുക, എന്നിട്ടു് മററുള്ളവരേയും മനുഷ്യരാവാൻ സഹായിക്കുക. അദ്ദേഹം ചൈതന്യദായകവും പവിത്രീകൃതവും ഏകീകരണസ്വഭാവമുള്ളതുമായ ഒരു മന

ഷ്യനെ വാരിത്തടക്കുന്ന വിദ്യാഭ്യാസത്തിന്റെയും മതത്തിന്റെയും സന്ദേശം നമുക്കിടയിൽ പ്രചരിപ്പിച്ചു. ഇന്നു് നമ്മുടെ യുവജനങ്ങളിൽ ഉയർന്ന വൈകാരികോർജ്ജത്തിന്റെ പ്രകാശനം ദൃശ്യമാണു്; എല്ലാ സ്വഭാവത്തിന്റെയും അസംസ്കൃതപദാർത്ഥമാണതു്; എന്നാലതു് അസംസ്കൃതപദാർത്ഥം മാത്രമാണു്. അതിനു് ശുദ്ധീകരണപ്രക്രിയ ആവശ്യമാണു്. സുശിക്ഷിതവും സാമൂഹ്യോന്മുഖവുമായ ധാർമ്മികമൂല്യശക്തിയാൽ സുനിയന്ത്രിതവും സാമൂഹ്യമായി ഉപയോഗപ്രദമായ മാർഗ്ഗങ്ങളിലേക്കു് തിരിച്ചുവിടപ്പെട്ടതുമായ ഈ വൈകാരികോർജ്ജമാണു് സ്വഭാവമെന്നു് വിവേകാനന്ദൻ പറയുന്നു. ആ വൈകാരികോർജ്ജവിതാനം എവിടെ കുറയുന്നുവോ അതിന്റെ ഫലമായ സ്വഭാവവും അവിടെ താഴ്ന്നനിലവാരത്തിലായിരിക്കും. എവിടെ ആ ഊർജ്ജം അധികരിക്കുന്നുവോ തത്ഫലമായ സ്വഭാവവും അവിടെ ഉയർന്നനിലവാരത്തിലായിരിക്കും.

## 19 വിവേകാനന്ദൻ: എല്ലാ മാനുഷികോർജ്ജത്തിന്റെയും സ്രഷ്ടാരത

നമുക്കിന്നു് കാര്യക്ഷമമായുള്ള പുരുഷത്വത്തെയും സ്ത്രീത്വത്തെയും ഉല്പാദിപ്പിക്കാനുള്ള ഈ വൈകാരികോർജ്ജമാകുന്ന അസംസ്കൃതപദാർത്ഥം സമൃദ്ധമായുണ്ടു്. ഇതിനെ സ്വഭാവശുദ്ധിയാക്കി മാറ്റുവാനുള്ള ശാസ്ത്രവും സാങ്കേതികവിദ്യയുമാണു് നാമും വിവേകാനന്ദനിൽനിന്നു് പഠിക്കേണ്ടതു്. അഞ്ചുവർഷം മുമ്പു് 'രാമലീലാമൈതാന'ത്തു് വിവേകാനന്ദശതാബ്ദി ആഘോഷത്തെ അഭിസംബോധന ചെയ്തുകൊണ്ടു് പ്രധാനമന്ത്രി ജവഹർലാൽനെഹ്റു വിവേകാനന്ദസാഹിത്യം പഠിക്കാൻ നമ്മുടെ യുവാക്കളെ ആഹ്വാനം ചെയ്തു. തദവസരത്തിലദ്ദേഹം ഇപ്രകാരം പറഞ്ഞു: 'രാഷ്ട്രത്തിന്റെ സർവ്വതോമുഖമായ നന്മയ്ക്കുവേണ്ടി പ്രവർത്തിക്കുന്നതിനുള്ള പ്രചോദനം നല്കാൻ ശക്തിയുള്ള ഉദ്ബോധനങ്ങൾ നടത്തിയ ഒരു ഗുരുവിനെ അവരുടെമുമ്പാകെ വെയ്ക്കേണ്ടിവന്നാൽ വിവേകാനന്ദനെയായിരിക്കും താൻ വെയ്ക്കുക. അദ്ദേഹത്തിന്റെ ഇന്ത്യയെക്കണ്ടെത്തൽ എന്നഗ്രന്ഥത്തിൽ നെഹ്റു താഴെ പറയുന്ന പ്രശംസയാണു് സ്വാമിജിക്കു് നല്കിയതു്. (പേജ് 400)

''ഭൂതകാലത്തിൽ വേരാഴ്ന്നും ഭാരതത്തിന്റെ പൈതൃകത്തിൽ പൂർണ്ണമായി അഭിമാനിച്ചുകൊണ്ടും ജീവിച്ച വിവേകാനന്ദൻ ജീവിതപ്രശ്നങ്ങളെ സമീപിക്കുന്നതിൽ ആധുനികൻതന്നെയായിരുന്നു. അദ്ദേഹം ഇന്ത്യയുടെ ഭൂതകാലത്തെയും, വർത്തമാനകാലത്തെയും തമ്മിൽ യോജിപ്പിക്കുന്ന ഒരു പാലമാകുന്നു.''

റൊമെയ്ൻ റൊളങ്ങാകട്ടെ തന്റെ 'വിവേകാനന്ദന്റെ ജീവിതം' എന്ന ഗ്രന്ഥത്തിൽ വിവേകാനന്ദനെ 'മാനുഷികോർജ്ജത്തിന്റെ സുസ്വരതയുടെ മൂർത്തിമദ്ഭാവ' മായിട്ടായിരുന്നു പരാമർശിച്ചത്. എല്ലാ മാനുഷികോർജ്ജവും സുസ്വരമാക്കിമാററാനുള്ള ശേഷിയും നമ്മുടെ ദേശീയഭൂതകാലവും വർത്തമാനകാലവും തമ്മിലുള്ള വിടവ് നികത്താനുമുള്ള കഴിവ് ചില അളവിൽ എല്ലാ ഭാരതീയപൗരന്മാരിലുമുണ്ട്. ഇതിനുള്ള അനുഗ്രഹം ഇപ്പോഠം ഇംഗ്ലീഷിൽ എട്ട് വോള്യങ്ങളിലായും ഹിന്ദിയിൽ പത്ത് വോള്യങ്ങളിലായും അതുപോലെ മററ് മിക്കദേശീയഭാഷകളിലും നമുക്ക് ലഭ്യമായിട്ടുള്ള വിവേകാനന്ദസാഹിത്യത്തിൽക്കൂടി രാഷ്ട്രത്തിന്ന് കൈവരും. നാം ഈ അനുഗ്രഹം വിശിഷ്യ കൊളമ്പോമുതൽ അൽമോറവരെയുള്ള പ്രഭാഷണത്തിൽക്കൂടിയും കത്തുകളിൽക്കൂടിയും നമ്മുടെ യുവജനങ്ങഠക്ക് ലഭ്യമാക്കേണ്ടതുണ്ട്. റൊമെയിൻ റൊളാങ് തന്റെ 'വിവേകാനന്ദന്റെ ജീവിതം' (പേജ് 162) എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു:

''വിവേകാനന്ദന്റെ വാക്കുകഠം ബീഥോവന്റെ ശൈലീഗുണവും ഹാൻഡൽ സംഘഗാനങ്ങളുടെ ആത്മാവിനെ ഇളക്കിമറിക്കുന്ന താളവും ഒത്തിണങ്ങിയ മഹത്തായ സംഗീതമാണ്. എനിക്ക് മുപ്പതുവർഷമായി ഞാനുമായി ചേർപ്പെട്ടിട്ടുള്ള വിവേകാനന്ദന്റെ വാക്കുകഠം ഇപ്പോഴും ഒരു വൈദ്യുതാഘാതംപോലെ അനുഭവപ്പെടാതെ സ്പർശിക്കാൻ കഴിയുന്നില്ല. ആ വീരന്റെ ചുണ്ടുകളിൽക്കൂടി നേരിട്ടൊഴുകിവന്ന ആ കത്തിജ്ജ്വലിക്കുന്ന വാക്കുകഠം അവിടെയുണ്ടായിരുന്ന ശ്രോതാക്കളിൽ എത്രമാത്രം ആഘാതമുളവാക്കിയിരിക്കണം!''

## 20 ഉപസംഹാരം

ഈ സാഹിത്യം നമ്മെ നമ്മളുടെ അലംഭാവത്തിൽനിന്ന് തട്ടിയുണർത്താൻ സഹായിക്കുകയും നമ്മുടെ സ്വാർത്ഥത്തിൽനിന്ന് നമ്മെ ഉയർത്തുകയും മാനസികമായ നമ്മുടെ ദുർമേദസ്സിനെ അകററുകയും ചെയ്യും. അത് ഇന്നത്തെ നമ്മുടെ നീറുന്ന പ്രശ്നങ്ങളെക്കുറിച്ച് ബോധവാന്മാരാകാൻ സഹായിക്കുകയും ദേശീയമായ പ്രതിബദ്ധതാബോധത്തിൽക്കൂടി അവയുടെ പരിഹാരത്തിന്ന് പ്രയത്നിക്കാനുള്ള ഉപകരണങ്ങളാകാനുള്ള തീവ്രമായ അഭിലാഷം സൃഷ്ടിക്കുകയും ചെയ്യും. നമ്മുടെ മിക്ക വിദ്യാസമ്പന്നരും ഈ മാറാവ്യാധിയുള്ളവരും ഈ പരിഹാരമാവശ്യമുള്ളവരുമാണ്.

ഈ കാര്യത്തിൽ ഇപ്പോഴത്തെ വിഷയത്തെ സംബന്ധിച്ച് ഉന്നതമായ പ്രസക്തിയുള്ള, നമ്മുടെ സംവേദനക്ഷമതയുള്ളൊരു യുവാവുമായി ഇടപെടേണ്ടിവന്നപ്പോഴുണ്ടായ ഒരനുഭവം നിങ്ങളുമായി പങ്കു

വെക്കുന്നതിനേക്കാൾ മെച്ചപ്പെട്ടതായി എനിക്ക് യാതൊന്നും ചെയ്യാനില്ല. ഏതാനും മാസങ്ങൾക്കുമുമ്പ് സുപ്രസിദ്ധകലാകാരനായ ശ്രീ ഉദയശങ്കറിന്റെ പത്നിയും സ്വയമൊരു സുപ്രസിദ്ധകലാകാരിയുമായ ശ്രീമതി അമലാശങ്കർ അവരുടെ വാരാണസിയിൽ സംഗീതവിദ്യാർത്ഥിയായ ഇരുപതുവയസ്സുള്ള മകനെയും കൂട്ടി കല്ക്കത്തയിലെ രാമകൃഷ്ണാമിഷൻ സംസ്കാരകേന്ദ്രത്തിലായിരുന്ന എന്റെയടുത്തേയ്ക്ക് വരുകയുണ്ടായി. അവർ വാരാണസിയിലേയ്ക്ക് മടങ്ങുന്നതിനുമുമ്പ് എന്നോട് വിട പറയാൻ വന്നതായിരുന്നു. ഞാൻ ആ കുട്ടിയോട് അയാൾ വിവേകാനന്ദന്റെ ഗ്രന്ഥങ്ങൾ വായിച്ചിട്ടുണ്ടോ എന്ന് ചോദിച്ചു. അയാൾ പറഞ്ഞത് 'വിവേകാനന്ദസൂക്തങ്ങൾ' എന്ന ചെറിയ ഗ്രന്ഥം വായിച്ചിട്ടുണ്ടെന്നാണ്. അത് ഒരു വിശപ്പുണ്ടാക്കുന്നഗ്രന്ഥം മാത്രമാണെന്ന് ഞാൻ മറുപടി പറഞ്ഞു. ഞാൻ അയാളുടെ അമ്മയോട് സ്ഥാപനത്തിലെ ബുക്സ്റ്റാളിൽനിന്ന് വിവേകാനന്ദന്റെ 'കൊളംബോ മുതൽ അൽമോറ വരെ' എന്ന ഗ്രന്ഥത്തിന്റെ ഒരു കോപ്പി വാങ്ങിക്കൊടുക്കാൻ നിർദ്ദേശിച്ചു. അതനുസരിച്ച് അവർ അതിന്റെ ഒരു പ്രതി വാങ്ങി. ഞാനാകട്ടെ ഇത് വളരെ പ്രചോദനം നല്കുമെന്ന് പറഞ്ഞുകൊണ്ട് അതിൽ ഒപ്പിട്ട് അത് ആനന്ദിന്റെ കൈയിൽ കൊടുത്തു.

അമ്മയും മകനും വേഗം എന്നോട് യാത്ര ചോദിച്ചു പിരിഞ്ഞു. മകനാകട്ടെ പിറേറദിവസം മാത്രമേ വാരാണസിയിലേക്കു മടങ്ങിയുള്ളൂ. ഏതാനും ദിവസങ്ങൾക്കുശേഷം അമ്മ വാരാണസിയിൽനിന്ന് അവക്ക് അപ്പോൾ ലഭിച്ച ഒരു കത്ത് വളരെ സന്തോഷത്തോടെ ഫോണിൽകൂടി എന്നെ വായിച്ചു കേൾപ്പിച്ചു. അതിൽ അവൻ എഴുതിയിരുന്നത്, തീവണ്ടി ഹൗറാ സ്റ്റേഷൻ വിട്ടശേഷം അവൻ വിവേകാനന്ദന്റെ ഗ്രന്ഥത്തിൽത്തന്നെ മുഴുകി. കമ്പാർട്ട്മെന്റ് നിറയെ യാത്രക്കാരുണ്ടായിരുന്നു. അതിലധികം പേരും റെയിൽവേക്കാർ തന്നെയായിരുന്നു. അവർ പലതും, പല നിന്ദ്യങ്ങളായ കാര്യങ്ങളും നിസ്സാരകാര്യങ്ങളും സംസാരിച്ചുകൊണ്ടേയിരുന്നു. തങ്ങൾക്കുള്ള അവശതകളും റെയിൽവേ ഭരണത്തിന്റെ കൊള്ളരുതായ്മകളും ഗവണ്മെണ്ടിന്റെ പ്രാപ്തിക്കുറവും വിമർശിച്ചുകൊണ്ടുള്ളൊരു ബഹളമായിരുന്നു. ഇത് കുറെനേരം നീണ്ടുനിന്നു. പെട്ടെന്ന് ഗ്രന്ഥത്തിൽ ആമഗ്നനായിരുന്ന് ഈ ബഹളത്തിലൊന്നും പങ്കെടുക്കാതെനിന്ന ആനന്ദിന്റെയടുത്തേയ്ക്ക് ഒരു റെയിൽവേ ജീവനക്കാരൻ വന്നു. അയാൾ എന്താണ് വായിച്ചുകൊണ്ടിരിക്കുന്നതെന്ന് ദേഷ്യത്തോടെ ചോദിച്ചുകൊണ്ട് അയാളിൽനിന്നു ബുക്ക് തട്ടിപ്പറിച്ച് തന്നെത്താൻ അത് വായിച്ചു തുടങ്ങി. അല്പസമയത്തിന്നുശേഷം ആ ബുക്ക് അയാളെ വശീകരിച്ചുവെന്ന് തോന്നുന്നു, അയാളതിന്റെ പാരായണ

ത്തിൽ മുഴുകി. മററുള്ള യാത്രക്കാർ മുമ്പത്തെപ്പോലെ വിനോദിച്ചു കൊണ്ടിരുന്നു. അല്പനിമിഷങ്ങൾക്കുശേഷം ഈ ഉദ്യോഗസ്ഥൻ അപ്പോഴും നിസ്സാരസംസാരത്തിൽ മുഴുകിയിരുന്ന സഹപ്രവർത്തകരെ നോക്കി നാവടക്കിവെക്കാനും വിവേകാനന്ദനു് പറയാനുള്ളതെന്താണെന്നു് ശ്രദ്ധിക്കാനും അട്ടഹസിച്ചുകൊണ്ടു് പറഞ്ഞു. കമ്പാർട്ട്മെൻറു് മുഴുവൻ നിശ്ശബ്ദമായി സ്വാമിയുടെ ആ പുസ്തകത്തിലെ രാഷ്ട്രത്തിൻെറ ദാരിദ്ര്യപ്രശ്നങ്ങളും ജനങ്ങളുടെ നിരക്ഷരതയും ഹൃദയശൂന്യതയും ഉന്നതവർഗ്ഗങ്ങളുടെ സ്വഭാവവൈകല്യവും പരാമർശിക്കുന്നതും ഇവ പരിഹരിച്ചു് എങ്ങനെ ദേശീയജീവിതം നന്നാക്കാമെന്നു പ്രതിപാദിക്കുന്നതുമായ ഖണ്ഡികകൾ ഓരോന്നോരോന്നായി അവരുടെ മുമ്പാകെ വായിച്ചുതീർത്തു. ആനന്ദ് എഴുതിയിരിക്കുകയാണു്: ഇതു് കമ്പാർട്ട്മെൻറിലെ സാഹചര്യത്തിലും ചർച്ചാവിഷയത്തിലും ഒരു വിപ്ലവാത്മകമായ പരിവർത്തനം യാത്രയുടെ അവസാനംവരെ നിലനിർത്തി. യാത്രക്കാരാകട്ടെ ദേശീയപ്രശ്നങ്ങളെക്കുറിച്ചും പൗരന്മാരെന്നനിലയ്ക്കു് അവരുടെ ദേശീയഉത്തരവാദിത്തങ്ങളെക്കുറിച്ചും അവരെ ബോധവാന്മാരാക്കി. നിസ്സാരവും ലാഘവവുമായ മനോഭാവത്തിനുപകരം ദേശീയനിർബ്ബന്ധത്തിൻെറയും വ്യക്തിപരമായ ഇടപെടലിൻെറയും ബോധം അവരിലുളവാക്കി.

ആനന്ദ് ആ അനുഭവത്താൽ പ്രചോദിതനായി അമ്മയ്ക്കു് ആ മനോവികാരം വിവരിച്ചുകൊടുക്കാനുള്ള വാക്കുകൾ ലഭിക്കാത്തവനായി എന്നാൽ വിവേകാനന്ദസാഹിത്യത്തിൽ ഉൾക്കൊണ്ട മാനവമഹത്വമെന്ന അനുഗ്രഹത്തെ ഉൾക്കൊണ്ടു് രാഷ്ട്രത്തിൻെറ ഒരുപകരണമെന്ന നിലയിൽ ആയിത്തീർന്നു. മാത്രമല്ല അതുവരെ ലാഘവബുദ്ധിയോടുകൂടി അലസരായി ജീവിച്ച ഏതാനും പൗരന്മാർക്കു് വിവേകാനന്ദസാഹിത്യത്തിൻെറ മാഹാത്മ്യം മനസ്സിലാക്കിക്കൊടുക്കാനുള്ള സവിശേഷാവകാശവും കൈവന്നു.

അതുപോലെ നമ്മുടെ ദശലക്ഷക്കണക്കിൽ യുവാക്കളും വൃദ്ധന്മാരും നമ്മുടെ രാജ്യത്തിൻെറ സമരങ്ങളെപ്പററിയോ ഈ മഹത്തായ സാഹിത്യത്തിൽ അവയ്ക്കു് സ്വീകരിക്കാൻ പററിയ ശക്തിയേയും പ്രചോദനത്തെയുംകുറിച്ചോ അതിന്നുള്ള സന്ദർഭങ്ങൾ കാത്തുനില്ക്കുന്നുണ്ടെന്നതിനെക്കുറിച്ചോ തികച്ചും അജ്ഞരായി നിസ്സാരമായ ജീവിതം നയിക്കുന്നവരുണ്ടു്. ഭക്ഷ്യവിതരണത്തിൻെറ കാര്യത്തിലും സാങ്കേതികപരിജ്ഞാനത്തിൻെറ കാര്യത്തിലും നമ്മുടെ രാജ്യത്തിൻെറ നില എന്തുതന്നെയായാലും കുറേ വർഷങ്ങൾകൂടി നാം അന്യനാടുകളിൽനിന്നു് ഇവ സ്വീകരിക്കേണ്ടതായി വരും. മനുഷ്യസൃഷ്ടിക്കോ രാഷ്ട്രനിർമ്മാണത്തിന്നോ ഉള്ള ആശയങ്ങളുടെയും പ്രത്യയശാസ്ത്രങ്ങളുടെയും കാര്യത്തിൽ നമുക്കൊരു കുറവുമില്ല. ഈ രംഗത്തു് നമുക്കു് അമിതമായ വിഭവങ്ങളുണ്ടു്. നാമിപ്പോൾ ചെയ്യുന്നതുപോലെ അതു് അന്യനാടുകളിലേയ്ക്കു് കയററി അയക്കാനുമുള്ള കഴിവു് ഇപ്പോൾ

ത്തന്നെ നമുക്കുണ്ട്. നന്നേ ചുരുങ്ങിയത് ഈ രംഗത്ത് സമൃദ്ധി കണ്ടുകൊണ്ട് നാം പട്ടിണികിടക്കുകയാണ്. നാം ആത്മീയമായി പട്ടിണികിടക്കുന്നത് നിർത്തുക. നമ്മുടെ അന്നും ഇന്നുമുള്ള സമ്പന്നമായ ആത്മീയവും സാംസ്കാരികമായ പൈതൃകവുംകൊണ്ട് നാം നമ്മെ ശക്തരാക്കുക. വിവേകാനന്ദൻ ഉപനിഷത്തുകളുടെ ഈ സന്ദേശങ്ങൾ ഗ്രന്ഥങ്ങളുടെ ഇരുട്ടിൽനിന്നും പണ്ഡിതന്മാരുടെ പിടിയിൽനിന്നും മോചിപ്പിച്ച് ഓരോരുത്തരുടെയും ദൈനംദിനജീവിതത്തിന്റെ പകൽവെളിച്ചത്തിലേയ്ക്ക് കൊണ്ടുവന്നു. മനുഷ്യാത്മാവിന്റെ മഹത്ത്വവും അനന്തമായ ശക്തിയും സാദ്ധ്യതകളും അതിനെ പ്രകാശിപ്പിക്കേണ്ടതിന്റെ ആവശ്യകതയുമാണ് ഈ സന്ദേശത്തിലെ കേന്ദ്രഭൂതമായ ആശയം. അദ്ദേഹം വേദാന്തത്തെ മനുഷ്യവികാസത്തിന്റെ വളർച്ചയുടെയും പൂർത്തീകരണത്തിന്റെയും ശാസ്ത്രമായി വിശദീകരിച്ചു. ജൂലിയൻ ഹക്സ്‌ലിയുടെ ഭാഷയിൽ പറഞ്ഞാൽ ആധുനികയുഗത്തിലെ അടിയന്തരാവശ്യമായ 'മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്ര ത്തിലേയ്ക്ക് ചൂണ്ടിക്കൊണ്ടുള്ളതായിരിക്കണമത്'.

ഓരോ പാപിക്കും ഓരോ ഭാവിയും ഓരോ ഋഷിക്കും ഓരോ ഭൂതവുമുണ്ടെന്ന് മനുഷ്യാനുഭവം നമ്മോട് പറയുന്നു. ഇന്നത്തെ തെമ്മാടിയായൊരു ചെറുപ്പക്കാരൻ നാളത്തെ സുശിക്ഷിതനായൊരു പൗരനാകാം. നമുക്കു വേണ്ടത് കൂടുതൽ വിദ്യാഭ്യാസവും കുറച്ച് അവജ്ഞയുമാണ്. ഈ വിദ്യാഭ്യാസം ആന്തരമനുഷ്യന്റെ നിത്യവിശുദ്ധിയുടെയും പൂർണ്ണതയുടെയും ഉണർത്തെഴുന്നേല്പിക്കലായിരിക്കണം. ഈ ഉണർച്ചയാണ് വിവേകാനന്ദൻ ഇന്ന് കിഴക്കും പടിഞ്ഞാറുമുള്ളവരെ പഠിപ്പിക്കുന്നത്. പ്രചോദനത്തിന്റെ ഭാരം വഹിക്കുന്ന അദ്ദേഹത്തിന്റെ വാക്കുകളുടെ ഒരു മിന്നലാട്ടം കാണിച്ചുകൊണ്ട് ഞാനിതു് ഉപസംഹരിക്കട്ടെ. കൊളംബോ മുതൽ അൽമോറ വരെ ദേശത്തെ ഉണർത്തിക്കൊണ്ട് അദ്ദേഹം നടത്തിയ ചുഴലിക്കാററുപോലുള്ള പര്യടനവേളയിൽ 1894 – ൽ തമിഴ്നാട്ടിലെ കുംഭകോണത്തിൽ 'വേദാന്തത്തിന്റെ കർത്തവ്യം' എന്ന വിഷയത്തെ അധികരിച്ച് അദ്ദേഹം ചെയ്ത പ്രസംഗത്തിൽ പറയുന്നു: (കംപ്ലീററ് വർക്സ് ഓഫ് സ്വാമി വിവേകാനന്ദ, വാല്യം III, 9–ാം പതിപ്പ് പേജ് 193)

''നിങ്ങളെ ഓരോരുത്തനെയും അവന്റെ യഥാർത്ഥ പ്രകൃതിയെക്കുറിച്ച് പഠിപ്പിക്കുക. നിദ്രകൊള്ളുന്ന ആത്മാവ് എങ്ങനെ ഉണരുന്നുവെന്ന് നോക്കുക. ശക്തി വന്നുകൊള്ളും, മഹത്ത്വം വന്നുകൊള്ളും, നന്മയും വിശുദ്ധിയും വന്നുകൊള്ളും. വിശിഷ്ടമായ എന്തുണ്ടോ അവയെല്ലാം ഈ ഉറങ്ങിക്കിടക്കുന്ന ആത്മാവിനെ സ്വയംബോധത്തോടുകൂടിയ പ്രവർത്തനത്തിലേയ്ക്ക് തട്ടിയുണർത്തിയാൽ തനിയേതന്നെ വന്നുകൊള്ളും.''

# 26

# ഒരു കൂടിക്കാഴ്ച - I

## 1 രാഷ്ട്രീയത്തെക്കുറിച്ചുള്ള ഒരു സംവാദം

ഈ കൂടിക്കാഴ്ചയിൽ മൂന്ന് സംവാദങ്ങൾ ഉൾപ്പെട്ടിട്ടുണ്ട്. 'രാഷ്ട്രീയത്തെക്കുറിച്ചുള്ള സംവാദം', 'ശാസ്ത്രത്തെയും മതത്തെയും കുറിച്ചുള്ള സംവാദം , 'വേദാന്തത്തിന്റെ അർത്ഥത്തെക്കുറിച്ചുള്ള സംവാദം'. ഇവ അമേരിക്കൻ തിരക്കഥാകൃത്തും പല ദേശീയമാസികകളിലും ലേഖനങ്ങൾ നല്കുന്നവനുമായ ഡേവിഡ് ചാൻഡ്ലർ അദ്ദേഹത്തിന്റെ 1962-ലെ ഇന്ത്യയിലേക്കുള്ള മൂന്നാമത്തെ യാത്രയിൽ സ്വാമി രംഗനാഥാനന്ദനുമായി ചെയ്തവയാണ്. അമേരിക്കൻ സഹായത്തോടെ വിദ്യാഭ്യാസപരമായ തിരക്കഥകൾ ഇന്ത്യാഗവണ്മെണ്ടിന് വേണ്ടി രചിക്കുവാനായിരുന്നു അദ്ദേഹം ഇവിടെ വന്നത്. ആ അവസരത്തിൽ ന്യൂഡൽഹിയിലെ രാമകൃഷ്ണമിഷനിൽ സ്വാമിജി എല്ലാ ഞായറാഴ്ചയും ചെയ്തുകൊണ്ടിരുന്ന ഗീതാപ്രഭാഷണങ്ങളിൽ സംബന്ധിച്ചപ്പോഴുണ്ടായ അദ്ദേഹവുമായുള്ള ഡേവിഡിന്റെ കൂടിക്കാഴ്ചയാണിത്.

ഈ കൂടിക്കാഴ്ച യു. എസ്. എ. യിലെ ഹോളിവുഡിലെ വേദാന്തസൊസൈററി 1953 സെപ്തംബറിലും ഒക്ടോബറിലും നവംബറിലും ഡിസംബറിലും 1954 ജനുവരിയിലും ഫെബ്രുവരിയിലും പ്രസിദ്ധപ്പെടുത്തിയിരുന്നു. (അതിന്റെ പ്രസിദ്ധീകരണം 1970 മുതൽ നിന്നുപോയി.)

ഇന്ത്യയുടെ തലസ്ഥാനത്തുള്ള രാമകൃഷ്ണമിഷനിലെ സ്വാമി വളരെ തിരക്കു പിടിച്ച പരിപാടികളുള്ളൊരു വ്യക്തിയാണ് മിഷൻ മൈതാനത്ത് എല്ലാ ഞായറാഴ്ചയും സ്വാമി മുസ്ലീംകളും സിക്കുകാരും കൃസ്ത്യാനികളുമടങ്ങുന്ന ഒരു വമ്പിച്ച ജനസമൂഹത്തെ അഭിസംബോധന ചെയ്തുകൊണ്ട് ഭഗവദ്ഗീതയെക്കുറിച്ച് പ്രസംഗിക്കാറുണ്ട്. എല്ലാ വിഭാഗത്തിൽപ്പെട്ട ഹിന്ദുക്കളും സ്ത്രീകളും സർവ്വകലാശാലാ അദ്ധ്യാപകന്മാരും ഗവണ്മെണ്ട് ക്ലാർക്കുമാരും വിദ്യാർത്ഥികളും അദ്ദേഹത്തെപ്പോലുള്ള സന്ന്യാസികളും ഇന്ത്യയുടെ വിഭജനത്തിന്ന് ശേഷവും

കറാച്ചിയിൽനിന്ന് ന്യൂഡൽഹിയിലേയ്ക്കു് വരാറുണ്ട്. പാശ്ചാത്യമനസ്സുകൾക്ക് ഏററുമുട്ടേണ്ടി വരുന്ന വിഷമതകളെക്കുറിച്ച് അസാമാന്യമായ ഗ്രാഹ്യതയുള്ളൊരാളാണ് സ്വാമിയെന്ന് എനിക്കു തോന്നിയിട്ടുണ്ട്. അദ്ദേഹത്തിൻെറ ഞായറാഴ്ച പ്രഭാഷണങ്ങൾ സംഘടിതത്വത്തിൻെറയും വൈശദ്യത്തിൻെറയും മാതൃകകളായിരുന്നു. എങ്കിലും ഒരു ആയുഷ്കാലം മുഴുവൻ പാശ്ചാത്യമായ ഗവേഷണാത്മകമായ യുക്തിയുടെ സ്വഭാവം എനിക്ക് മടുപ്പുണ്ടാക്കിയിരുന്നു. അദ്ദേഹം തിരക്കുള്ള ആളായിരുന്നുവെന്ന് എനിക്ക് അറിയാമായിരുന്നെങ്കിലും ഞാൻ സ്വകാര്യമായദ്ദേഹത്തെ കാണാൻ ശ്രമിച്ചു. ഇവിടെ അച്ചടിച്ചിട്ടുള്ളതിൽ ഞങ്ങൾ തമ്മിൽ സ്വകാര്യമായി നടന്ന സംഭാഷണങ്ങളും സ്വാമി മിഷനിലും ഡൽഹി സർവ്വകലാശാലയിലും അഖിലേന്ത്യാ റേഡിയോവിലും ചെയ്ത പ്രഭാഷണങ്ങളും കൂട്ടിച്ചേർത്തിട്ടുണ്ട്.

ഒരു ധാർമ്മികമായ ബോധം നല്കാനല്ലാതെ മതത്തിന്ന് രാഷ്ട്രീയമായി വല്ല ഇടപാടുമുണ്ടോ? വിശ്വാസത്തിന്നുവേണ്ടിയുള്ള അന്വേഷണം തികച്ചും വ്യക്തിപരമാണോ? മതം മുഴുവൻ ലോകത്തിൻെറ ബാക്കി ഭാഗങ്ങളെ എങ്ങനെയെങ്കിലും തുലയാൻ വിട്ടു് സ്വന്തം യോഗാത്മകതയിലും ധ്യാനത്തിലും മാത്രം ഉറച്ചുനില്ക്കുന്നതാണോ? എന്നെല്ലാം ഞാൻ സ്വാമിജിയോടു ചോദിച്ചു

അദ്ദേഹം ഇപ്രകാരം ഉത്തരം പറഞ്ഞു: പ്രാഥമികമായി നോക്കിയാൽ മതമെന്നതു് അഗാധമായും വ്യക്തിപരമായ ഒരു മൂല്യമാണ്. ഐന്ദ്രിയവും ആപേക്ഷികവുമായ മൂല്യങ്ങൾ കഴിഞ്ഞാൽ ഇന്ദ്രിയാതീതവും കേവലവുമായ മൂല്യത്തെ അന്വേഷിച്ചുകൊണ്ടിരിക്കുന്ന വ്യക്തിയെയാണ് അതു് പിടികൂടുന്നതു്. ആത്മീയത—ദൈവികത —അതുതന്നെ ഒരു അവസാനലക്ഷ്യമാണ്. ഏററവും ഉന്നതമായ മഹത്ത്വം എന്നാണ് ഭാരതീയചിന്ത അതിനെ പരാമർശിക്കുന്നതു്, മതത്തിൻെറ ഈ ഭാഗം നിഃശ്രേയസം, സത്യസാക്ഷാത്കാരത്തിൽക്കൂടി ലഭിക്കുന്ന സ്വാതന്ത്ര്യത്തിൻെറ പൂർണ്ണത, എന്നതാണ്: മനുഷ്യൻ അന്വേഷിക്കുന്ന അത്യുന്നതമായ ലക്ഷ്യം അതാണ്.

മനുഷ്യൻ അവൻെറ അഗാധമായ സ്ഥൂലവും പവിത്രീകൃതവുമായ സന്തോഷത്തിന്നും സംതൃപ്തിക്കുംവേണ്ടി സാമൂഹ്യമായ കാര്യങ്ങളിൽ ശ്രദ്ധ പതിപ്പിക്കുമ്പോഴുണ്ടാകുന്ന ആനന്ദമാണ് മററു് ലക്ഷ്യങ്ങളും മൂല്യങ്ങളും. ഈ ലക്ഷ്യത്തെയാണ് നാം അഭ്യുദയം എന്നു് പറയുന്നതു്. ഒരു സമൂഹത്തിൻെറയോ സംഘത്തിൻെറയോ ഇടയിലല്ലാതെ ഈ രണ്ടാമത്തേതിനെ നമുക്ക് നേടുവാൻ കഴിയുകയില്ല. ആത്യന്തികമായ ആത്മീയത നേടുന്നതിന്നാകട്ടെ ഒരാൾ ഏകാന്തതയിൽനിന്ന് കൂടുതൽ ഏകാന്തതയിലേയ്ക്കു് ഗമിക്കേണ്ടതായുണ്ട്.

മതം അതിൻെറ യഥാർത്ഥസ്വഭാവത്തിൽ സമൂഹങ്ങരം തമ്മിലും വ്യക്തിപരമായതുമാണെങ്കിലും സാമൂഹ്യബന്ധത്തിൻെറ സുപ്രധാന രംഗത്തു് അതിന്നു് ദ്വിതീയമെങ്കിലും പ്രമുഖമായൊരു പങ്കുണ്ടു്.

ഞാൻ പറഞ്ഞതുപോലെ ചരിത്രത്തിൽനിന്നു് നമുക്കു് മനസ്സിലാവുന്നതു് സാമൂഹ്യബന്ധങ്ങളുടെ രംഗത്തു് മതം പങ്കു് വഹിക്കുമ്പോരം അതു് അക്കാലത്തെ സമൂഹത്തിലെ ഏററവും പിന്നോക്കക്കാരായവരുടെ ഭാഗം ചേൎന്നുകൊണ്ടും അവൎക്കു് പിന്തുണയും പലപ്പോഴും ന്യായീകരണവും നല്കിക്കൊണ്ടും മനുഷ്യപുരോഗതിക്കും ക്ഷേമത്തിന്നും വിലങ്ങുതടിയായി നിന്നിട്ടുണ്ടു്. അതിനെപ്പററി താങ്കളെന്തു പറയുന്നു ?

ചരിത്രത്തിൽ അത്തരം പല സംഭവങ്ങളും തീൎച്ചയായും ഉണ്ടായിട്ടുണ്ടു് എന്നു് സ്വാമി പറഞ്ഞു. രാഷ്ട്രീയത്തിൽ മതത്തിനുള്ള പങ്കു് എന്ന വിഷയത്തെ പരാമൎശിക്കുന്നതു് വളരെ ആയാസകരമായൊരു കൃത്യമാണു്. പ്രത്യേകിച്ചും ഇന്നത്തെ ഇന്ത്യയിൽ മതത്തിൻെറ പങ്കിനെക്കുറിച്ചു് വിലയിരുത്താൻ അസാദ്ധ്യമായവിധത്തിൽ മതത്തെ ദുരുപയോഗപ്പെടുത്തിക്കൊണ്ടിരിക്കുന്ന ഈ സമയത്തു്, മറെറാരുവശം ദശലക്ഷങ്ങളുടെ സന്തുഷ്ടിയും ക്ഷേമവും ആവശ്യമുള്ള സമയത്തു്.

എന്നാലും ഈ കാൎയ്യം നേരിടുന്നതു് വളരെ പ്രയോജനപ്രദമായിരിക്കും. വ്യക്തിയെ സംബന്ധിച്ചും സമൂഹത്തിൻെറ സുസ്ഥിരതയ്ക്കും ആരോഗ്യത്തിന്നും സംഭാവനചെയ്യാൻ കഴിയുന്ന ഒരു സാമൂഹ്യശക്തിയെന്ന നിലയ്ക്കും മതത്തിൻെറ വ്യാപ്തിയെ കണിശമായി പരാമൎശിക്കേണ്ടതുണ്ടു്. രാഷ്ട്രീയവും മതവും ഒരു സമീപനം നേടുന്നതിന്നുവേണ്ടി വേദാന്തംപോലുള്ളൊരു ദൎശനത്തിൻെറ സഹായം ആവശ്യപ്പെടുന്നുണ്ടു്. വേദാന്തമാകട്ടെ ജീവിതത്തെ സമഗ്രമായും ദൎശിക്കുന്ന ഒരു ദൎശനമായതുകൊണ്ടു് അതിൻെറ പ്രഖ്യാപിതമായ ലക്ഷ്യം മനുഷ്യരാശിയുടെ ഒന്നാകെയുള്ള ക്ഷേമവും സന്തുഷ്ടിയുമാണു് എന്ന കാൎയ്യം വിസ്മരിക്കരുതു്.

എന്നാൽ നമ്മുടെ ലോകം മുഴുക്കെ അന്യോന്യം പൊരുത്തപ്പെടാത്തവയാണു്. ചലനമില്ലാത്ത പദാൎത്ഥങ്ങരംക്കെതിരെയുള്ള അപ്രതിഹതമായ ശക്തികളാണു്. ഈ കുഴപ്പങ്ങരംക്കും വിവിധങ്ങളായ ക്രൂരതകരംക്കും എതിരെ മതത്തിന്നു് വല്ലതും ചെയ്യാൻ സാധിക്കുമോ ?

സ്വാമി പറഞ്ഞു: 'മതത്തിന്നു് തീൎച്ചയായും മൎമ്മപ്രധാനവും പുരോഗമനോന്മുഖവും ചലനാത്മകവുമായ ഒരു പങ്കു് വഹിക്കാൻ കഴിയും. മനുഷ്യനെ കൂടുതൽ ഉയൎന്ന ഒരു സദാചാരതലത്തിൽ

ഏത്തിക്കുകയെന്നതാണ് മതത്തിന്റെ ലക്ഷ്യം. പഴയകാലത്തു് നമ്മുടെ പ്രശ്നങ്ങൾ വളരെ ചുരുക്കവും താരതമ്യേന സരളവുമായിരുന്നു. ഗോത്രങ്ങളും വർഗ്ഗങ്ങളും ആയി സംഘടിപ്പിച്ചിട്ടുള്ള മനുഷ്യരുമായാണ് നമുക്കു് പെരുമാറേണ്ടിയിരുന്നതു്. എന്നാൽ ഇന്നത്തെ പ്രശ്നങ്ങൾ അതികായമായിരിക്കുന്നു. നമുക്കു് ചെറിയ ദേശീയ സംഘങ്ങളെ നേരിട്ടാൽപോരാ; വിശാലമായ ദേശീയസമുദായങ്ങളുടെയും മുഴുവൻ മനുഷ്യരാശിയുടെതന്നെയും പ്രശ്നങ്ങളെ നമുക്കു് കൈകാര്യം ചെയ്യേണ്ടതുണ്ടു്. നാം ആധുനികലോകമാകുന്ന ആർത്തിരമ്പുന്ന കടലിൽ മുങ്ങിപ്പോവുകയോ അഥവാ അതിനെ നീന്തിക്കടക്കുകയോ ചെയ്യാലും ആത്മീയമായ ഏകത്വത്തിന്റെയും മനുഷ്യരാശിയുടെ സമത്വത്തിന്റെയും അടിത്തറയിൽ ലോകത്തെ ഏകകുടുംബമായി സംഘടിപ്പിക്കാനുള്ള നമ്മുടെ കഴിവിനെ ആശ്രയിച്ചിരിക്കും അതു്.

അതെ, ഇതുപോലുള്ള ചിലതൊക്കെ താനും കേൾക്കുകയുണ്ടായെന്നു് സ്വാമി പറഞ്ഞു. കാറ്റും കോളും നിറഞ്ഞ സമുദ്രത്തെ എങ്ങനെ നീന്തിക്കടക്കാമെന്നതിനെക്കുറിച്ചു് മതങ്ങൾ വിഭാജിച്ചു് കാണിച്ചുതരും. ഓരോരുത്തനും അവന്റേതായ ഉത്തരം അതിനുണ്ടായിരിക്കും.

ഓരോ മതത്തിനും വിശേഷമായും പ്രാദേശികമായുമുള്ള ചില അംശങ്ങൾക്കപ്പുറമേ ചില സാർവ്വത്രികമായ അംശങ്ങളുമുണ്ടായിരിക്കും. എല്ലാ മതങ്ങളിലുമുള്ള മനുഷ്യനാവേണ്ടിയുള്ള സാർവ്വത്രിക അംശങ്ങളുടെ സന്ദേശം ഏതാണ്ടു് ഒന്നുതന്നെയായിരിക്കും. എന്നിരുന്നാലും മതം അവയുടെ അനുയായികൾ പ്രയോഗിക്കുമ്പോൾ കൂടുതൽ പ്രാദേശികവും സാർവ്വത്രികാംശത്തിനു് ഹാനികരമായ തദ്ദേശവീക്ഷണവും പ്രവർത്തനവുമായിത്തീരാറുണ്ടെന്നതു് സത്യമാണു്. മതസംഘടനകൾ വർഗ്ഗീയപ്രവണതകളും കൂറുകളും വളർത്തിയെടുത്തിട്ടുമുണ്ടു്.

എന്നാൽ ഇന്നത്തെ ലോകത്തിൽ പ്രാദേശികത്വമുള്ള യാതൊന്നിനും സ്ഥിതിഗതികളെ സംതൃപ്തമാക്കാൻ കഴിയില്ല. ഇന്നു് നമുക്കു് അസംഖ്യം ശക്തികളെയും ആശയങ്ങളെയും മനുഷ്യന്റെ വർഗ്ഗത്തിനും വിശ്വാസപ്രമാണങ്ങൾക്കും അതീതമായിനില്ക്കുന്ന അഭിവാഞ്ഛകളെയും കാണാൻ കഴിയും. അതിനാൽ സമ്പത്തിന്റെയും നിക്ഷേപത്തിന്റെയും പ്രശ്നം വളരെ വലുതാണു്. സങ്കുചിതമോ സ്വാർത്ഥപരമോ ആയ ഒരു വീക്ഷണത്തിനും ആധുനികകാലത്തിന്റെ ആവശ്യങ്ങൾക്കു് ഉത്തരംനല്കാൻ കഴിയുകയില്ല. നാം വസ്തുതകളെ വിസ്തൃതമായ പരിധിയിൽ കാണേണ്ടതുണ്ടു്.

അതിന്നു് എല്ലാ മതങ്ങളിലേയും സാർവ്വത്രികാംശങ്ങളെ പ്രാദേശികവും ദേശീയവുമായ ചട്ടക്കൂട്ടിൽനിന്നു് മുക്തമാക്കേണ്ടതുണ്ടു്. എന്നാൽമാത്രമേ മതത്തെ ലോകത്തിലെ ഒരു പുരോഗമനശക്തിയാക്കിത്തീർക്കാൻ കഴിയുകയുള്ളൂ

ദേശീയതയ്ക്കുപരിയായുള്ള ഒരു ശാസ്ത്രത്തെ നമുക്കു് ആവശ്യപ്പെട്ടുകൂടേ ?

സ്വാമി ഉത്തരം പറഞ്ഞു: 'ഇന്നത്തെ ലോകം ശാസ്ത്രത്തിലും സാങ്കേതികത്വത്തിലും ഉണ്ടായ ശക്തമായ പുരോഗതിയ്ക്കു് സാക്ഷിയാണു്. എന്നാൽ ശാസ്ത്രീയചിന്തയുടെയും സാങ്കേതികത്വത്തിന്റെയും ആധിപത്യത്തിലുണ്ടായ ഈ വിപ്ലവങ്ങൾ കൈവന്നിട്ടും ആധുനികമനുഷ്യന്നു് മതത്തെ പാടേ നിരാകരിയ്ക്കാൻ കഴിഞ്ഞിട്ടില്ല. ഇന്നത്തെ യുക്തിവാദിയായ മനുഷ്യൻ മുൻവാതിലിൽക്കൂടി തന്റെ ജീവിതത്തിൽ കടക്കാൻ മതത്തെ അനുവദിച്ചിട്ടില്ല എന്നാൽ അവന്റെ, ജീവിതത്തിന്റെ, പിൻവാതിലിൽക്കൂടി അതു് കടന്നുവരുന്നുണ്ടു്. മതം ഇപ്പോഴും മർമ്മപ്രധാനമായൊരു ശക്തിതന്നെയാണെന്നാണു് അതു് കാണിക്കുന്നതു . എന്നാൽ ഇപ്രകാരം കടക്കുന്ന മതം യുക്തിചിന്തകൊണ്ടു് ശുദ്ധീകരിക്കപ്പെടാത്തതിനാൽ മിക്കവാറും വൈകാരികവും സാമുദായികവും പിന്തിരിപ്പൻ സ്വഭാവമുള്ളതുമായിരിക്കും. മതം മനുഷ്യരാശി മുഴുവൻ ഏകവും അവിഭാജ്യവുമാണെന്ന വീക്ഷണത്തോടുകൂടിയതും സയുക്തികമായ ചിന്തയുടെ സന്താനമായും വന്നാൽ അതു് വീക്ഷണത്തിലും പ്രവർത്തനത്തിലും പുരോഗമനാത്മകമായിരിക്കും.

മതത്തിന്റെ യഥാർത്ഥമായ ലക്ഷ്യവും പ്രവർത്തനവും മനുഷ്യസംസ്കാരത്തിന്റെ ചരിത്രത്തിൽ വിശാലമായി എഴുതപ്പെട്ടിട്ടുണ്ടു്. മനുഷ്യനെ സംസ്കൃതനും ശുദ്ധീകൃതനുമാക്കുകയാണു് അതിന്റെ ലക്ഷ്യം. സ്ത്രീപുരുഷന്മാർ യഥാർത്ഥത്തിൽ സംസ്കാരമുള്ളവരാകുന്നതു് അവർ ചിന്തകൾ വിമലീകരിക്കുമ്പോഴും ഭാവങ്ങളും വികാരങ്ങളും സഹൃദമാകുമ്പോഴുമാണു്. മതത്തിന്റെ കർത്തവ്യം ഒരാളിൽനിന്നു് മറ്റൊരാളിലേയ്ക്കും രണ്ടാമനിൽനിന്നു് മൂന്നാമനിലേയ്ക്കും നാലാമനിലേയ്ക്കും ഒരു ഗ്രൂപ്പിൽനിന്നു് മറ്റൊരു ഗ്രൂപ്പിലേയ്ക്കും നിത്യവിസ്തൃതമായിക്കൊണ്ടിരിക്കുന്ന മനുഷ്യന്റെ സൗഹൃദം ചുരുങ്ങിവരികയും മനുഷ്യർ തമ്മിലുള്ള സമ്പർക്കത്തിന്റെ ദൂരം ചുരുക്കുമ്പോഴും മായ്ച്ചുകളയുമ്പോഴും മാത്രമായിരിക്കും.

ഞാൻ പറഞ്ഞു: മതത്തിന്നു് അതിന്റേതായ പ്രവർത്തനം പഴയകാലത്തുണ്ടായിരുന്നു. എന്നാൽ ഇപ്പോഴില്ല എന്നു് ചിലർ പറയുന്നുണ്ടല്ലോ. മതം കത്തിത്തീർന്നുപോയ ഒരു ശക്തിയാണു്. ഇന്നത്തെ

ആധുനിക ശാസ്ത്രീയ ലോകത്തിന്റെ ആവശ്യങ്ങൾക്ക് ഉത്തരം നൽകാൻ അതിന്നു് കഴിവില്ല. അതിനാൽ ഇപ്പോൾ അതിന്റെ ആവശ്യവുമില്ല. മാത്രമല്ല, ഈ ശാസ്ത്രീയ – സാങ്കേതിക പുരോഗതിയുടെ നാളുകളിൽ മതം അതിന്റെ ഉപയോഗക്ഷമതയെ കവിഞ്ഞുനിൽക്കുകയും ചെയ്യുന്നു. എന്റെ പ്രായത്തിലുള്ള യുക്തിശാലിയായൊരു പാശ്ചാത്യയുവാവിന്റെ അഭിപ്രായമിതാണെന്നു് ഞാൻ പറയും. മാർക്സിസ്റ്റുകാരല്ലാത്ത ഞങ്ങളിൽ ചിലർക്കുകൂടി മതം മനുഷ്യന്റെ മയക്കുമരുന്നാണെന്ന കുററാരോപണത്തിൽ അൽപം നീതിയുണ്ടെന്നു് തോന്നാറുണ്ടു്. തീർച്ചയായും മാർക്സും എഴുത്തുകാരായ എന്റെ സ്നേഹിതന്മാരടക്കമുള്ള ചിലമതവിമർശകന്മാരും മതം സാമൂഹ്യം, രാഷ്ട്രീയം, സാമ്പത്തികം, എന്തിനേറെ ബുദ്ധിപരമായ പുരോഗതി എന്നിവയ്ക്കുകൂടി ഒരു വിലങ്ങുതടിയാണെന്നു് കാണുന്നുണ്ടു്. അവർ പറയുന്നു, മതമെന്നതു് അവർക്കു് സഹായകമല്ലാത്തതും ഭയങ്കരമായ വിഘ്നം സൃഷ്ടിക്കുന്നതുമായ ഒരു പൗരാണികതടസ്സമാണെന്നും അതാണു് ഇന്നത്തെ മനുഷ്യന്റെ നിർഭാഗ്യമെന്നും. എന്റെ ചില സ്നേഹിതന്മാർ പറയുന്നതു്, നമുക്കിന്നാവശ്യം സാമൂഹ്യമായ പുരോഗതിയാണെന്നും ഇതിന്നു് മതത്തെ അവഗണിക്കണമെന്നുമാണു്. മതത്തിന്നെതിരായ ഈ വിമർശനത്തിന്റെ പരിധി എത്രത്തോളം സാധുവാണു്?

സ്വാമി പറഞ്ഞു: ശാസ്ത്രീയകണ്ടുപിടുത്തങ്ങളിലും യാന്ത്രികകണ്ടുപിടുത്തങ്ങളിലും ഭൗതികപുരോഗതിയിലും നാം ത്വരിതഗതിയിൽ മുന്നേറിയിട്ടുണ്ടെന്നതു് തീർച്ചയായും ശരിയാണു്. എന്നാൽ നാം ഈ അഹങ്കരിക്കുന്ന നേട്ടങ്ങളുടെയും പുരോഗതിയുടെയും മാർഗ്ഗത്തിൽ നാം മനുഷ്യനെന്നനിലയിൽ പിന്നോക്കം പോയിട്ടുണ്ടോ? നമ്മുടെ അയൽക്കാരോടും സഹജീവികളോടുമുള്ള നമ്മുടെ പെരുമാററത്തിൽനിന്നു് നാം എത്രത്തോളം പിന്നോക്കമാണെന്നു് തെളിയുന്നുണ്ടു്. സാമൂഹ്യ അനുകമ്പയുടെയും സഹാനുഭൂതിയുടെയും കാര്യത്തിൽ നാം അല്പമെങ്കിലും മുന്നോട്ടു് നീങ്ങിയിട്ടുണ്ടോ? ഉത്തരം ''ഇല്ല'' എന്ന തറപ്പിച്ച വാക്കായിരിക്കും. ഇതൊക്കെ ഉണ്ടായിട്ടും നാമോരോരുത്തരിലും കാട്ടാളൻ ഒളിഞ്ഞുകിടപ്പുണ്ടു്. പരിഷ്കാരമെന്നതു് പഴയ കാട്ടാളത്തിന്റെ പുറമെയുള്ള ഒരാവരണം മാത്രമാണു്.

മനുഷ്യനിലുള്ള കാട്ടാളത്തത്തെപ്പററിയുള്ള ആധുനിക മനശ്ശാസ്ത്രത്തിന്റെ കണ്ടുപിടുത്തം ഇന്നത്തെ പരിഷ്കൃതവ്യക്തിക്കു് നേരിടുകയും പരിഹരിക്കുകയും ചെയ്യേണ്ട ഗുരുതരമായ ഒരു പ്രശ്നമാണു്. നമ്മുടെ യുക്തിബോധവും പ്രബുദ്ധതയും മററും തൊലിപ്പുറം മാത്രമുള്ളതാണു്. കാട്ടാളൻ കിടക്കുന്നതു് യുക്തിയുടെയും അടിയിലാണു്; അതു് മിക്കവാറും യുക്തിവിരുദ്ധവുമാണു്. ചിലപ്പോൾ അതു് ഉപരിതലത്തി

ലേയ്സ്ക്ക് പൊങ്ങിവന്നു് എല്ലാ യുക്തിബോധത്തെയും മനുഷ്യത്വത്തെയും തുടച്ചുമാററിക്കളയും. നമ്മുടെ മുമ്പാകെയുള്ള ഇന്നത്തെ പ്രശ്നം ആന്തരമായ ഈ കാട്ടാളത്തത്തെ മെരുക്കിയെടുത്തു് ഒരു ഉദ്ഗ്രഥിത വ്യക്തിത്വവും ചലനാത്മകസ്വഭാവവുമാക്കി രൂപപ്പെടുത്തി കാട്ടാളന്റെ ശക്തി പ്രബുദ്ധമായ ബുദ്ധിയുടെ നേതൃത്വത്തിൽ കൊണ്ടുവന്നു് അതിനെ മയപ്പെടുത്തുക എന്നതാണു്. വ്യക്തിയിലും സമൂഹത്തിലുമായാലും അനിയന്ത്രിതമായ വികാരം മനുഷ്യജീവിതഗതിയെത്തന്നെ താറുമാറാക്കിക്കളയുന്ന ഒരു പ്രവണത സൃഷ്ടിച്ചുകളയും. അന്യോന്യം പൊരുത്തപ്പെടാത്ത ഈ ലോകത്തിൽ സുസ്വരതയും പൊരുത്തവും ഉണ്ടാക്കുന്നതിന്നു് വേണ്ടിയുള്ള ഉത്തരം ലഭിക്കുന്നതിന്നു് ലോകം മതത്തെത്തന്നെ സമീപിക്കേണ്ടിവരും. മതം ഇന്നു് ദശലക്ഷക്കണക്കിനു് ജനങ്ങളുടെ കൂട്ടായ ജീവിതത്തിലും സമൂഹത്തിലും രാഷ്ട്രങ്ങളിലും, അങ്ങനെ വിസ്തൃതമായൊരു രംഗത്തു് പങ്കുവഹിക്കേണ്ടതുണ്ടു്.

മതം കാലഹരണപ്പെട്ടതല്ല; അതിൽനിന്നു് വളരെ വിദൂരമാണതു്. വർഷങ്ങളോളമുള്ള പരിഷ്കാരത്തിന്റെയും ജനാധിപത്യത്തിന്റെയും പുരോഗതിയുടെയും ഫലങ്ങളുണ്ടായിട്ടും മുപ്പതു് വർഷക്കാലത്തിനുള്ളിൽ പരസ്പരം നശിപ്പിക്കുന്ന രണ്ടു അപരിഷ്കൃത യുദ്ധങ്ങൾ ഇവിടെ പൊട്ടിപ്പുറപ്പെട്ടു. ഈ നിലയ്ക്കു് മനുഷ്യനെ പരിഷ്കൃതനെന്നു് വിളിക്കാമോ? മതത്തെ അതിജീവിച്ചവനെന്നു് അവനെ സംബോധനചെയ്യാമോ? ഇല്ല നമ്മുടെ വികാരങ്ങളെ ഇണക്കാൻ നമുക്കു് കഴിഞ്ഞിട്ടില്ല. നമ്മുടെ ഉള്ളിലെ മൃഗങ്ങൾക്കാണു് ഇപ്പോഴും പരമാധികാരം. മനുഷ്യൻ സുസ്വരതയോടെ ജീവിക്കണം. സ്വന്തമായി മാത്രമല്ല മററു സാഹചര്യത്തിലും ആന്തരമായും ബാഹ്യമായും ആർജ്ജവമുള്ളവനായിരിക്കണം. ഇതാണു് സംസ്കാരത്തിന്റെ യഥാർത്ഥമായ അളവു്. ഇതാണു് മതത്തിന്റെ മർമ്മപ്രധാനമായ കർത്തവ്യം. ഇന്നു് സംസ്കാരം മതത്തെ സഹായത്തിന്നുവേണ്ടി ക്ഷണിക്കേണ്ടതുണ്ടു്.

ഭൗതികപുരോഗതിക്കു് ഇന്നു് ലോകത്തിൽ യാതൊരു സ്ഥാനവുമില്ലെന്നാണോ സ്വാമിജിയുടെ അഭിപ്രായം.

ഞാനങ്ങനെ പറഞ്ഞില്ല, സ്വാമി ഉത്തരം നല്കി: മനുഷ്യസമുദായത്തിന്റെ പുരോഗതിയിലും പരിണാമത്തിലും ഭൗതികത്തിനും അർഹമായ സ്ഥാനമുണ്ടു്. എന്നാൽ അതു് മനുഷ്യന്റെ മനസ്സിനേയും ഹൃദയത്തെയും അടക്കി ഭരിച്ചാൽ അതു് അപകടകാരിയായിത്തീരും. സാമ്രാജ്യികവും ആത്മീയവുമായ അടിത്തറയിൽനിന്നു് അതു് മോചിതമായാൽ ഇന്നെല്ലായിടത്തും അതു് ഒരു അപകട

കേന്ദ്രമായിത്തീരും. മനുഷ്യനിലുള്ള ദൈവത്തിൻെറമേൽ ഇന്നു് അവനിലുള്ള മൃഗമാണു് കൊടികുത്തി വാഴുന്നതു്. ഇന്നത്തെ ലോകത്തിലെ പ്രമുഖശക്തികൾ അക്രമവും വിദ്വേഷവുമാണു്. മതത്തിൻെറ ഉദ്ദേശ്യലക്ഷ്യങ്ങൾ മനുഷ്യനിലുള്ള അക്രമത്തിൻെറയും വിദ്വേഷത്തിൻെറയും ശക്തികളെ ഞെരുക്കിയെടുത്തു് അവയെ ആത്മീയമായ ശക്തിയായും പ്രേരണയായും ഉന്നതനിലയിൽ പ്രകാശിപ്പിക്കുവാൻ സഹായിക്കുകയെന്നതാണു്. പ്രേരണകൾ തനിയേതന്നെ നല്ലതോ ചീത്തയോ അല്ല. അതു് നന്മയോ തിന്മയോ ആകുന്നതു് നാം അതിനെ ഉപയോഗിക്കുന്നതിന്നു് അനുസരിച്ചാണു്. നമുക്കു് നമ്മുടെ അസംസ്കൃതമായ പ്രേരണകളേയും ഊർജ്ജങ്ങളേയും നിലനിർത്തി ആന്തരമായ ഒരു സാങ്കേതികമാർഗ്ഗത്തിൽക്കൂടി അവയെ സർഗ്ഗാത്മക ശക്തിയായി രൂപാന്തരപ്പെടുത്താം. മതശാസ്ത്രം പഠിപ്പിക്കുന്ന ഈ ആന്തരമായ സാങ്കേതികമാർഗ്ഗത്തിൽക്കൂടി നമ്മുടെ ലൈംഗികവികാരത്തെ നിയന്ത്രിച്ചു് അതിനെ അത്യുന്നത നിലയിലുള്ള ഒരു പ്രചോദനമായി അതിനെ ഉന്നമിപ്പിക്കാം. തൻെറ എല്ലാ വികാരങ്ങളേയും ചിത്തവൃത്തികളേയും നിയന്ത്രിച്ച ആൾക്കുമാത്രമേ മതഭക്തനായ വ്യക്തിയെന്നു് പറഞ്ഞുകൂട. അദ്ദേഹം വിശുദ്ധനും ദിവ്യനുമായിത്തീരുന്നു. അദ്ദേഹത്തിന്നു് സമുന്നതവും ശ്രേഷ്ഠവും യഥാർത്ഥവുമായ വിദ്യാഭ്യാസം കൈവന്നിരിക്കുന്നു. അത്തരത്തിലുള്ളൊരു വ്യക്തി താൻ സ്വയം സാത്മാർഗ്ഗികവും ആത്മീയവുമായ നിലയിൽ ഉയരുക മാത്രമല്ല മററുള്ളവരെ അങ്ങനെ ഉയർത്തുകയും ചെയ്യുന്നു.

ഇത്രയും വിസ്തൃതമായ ഉദ്ദേശ്യലക്ഷ്യങ്ങളോടുകൂടിയ മതത്തിന്നു് രാഷ്ട്രീയത്തിൻെറ സങ്കുചിതരംഗത്തു് എന്തു് പങ്കു് വഹിക്കാൻ കഴിയുമെന്നു് ഞാൻ സ്വാമിയോടു് ചോദിച്ചു.

സ്വാമി പറഞ്ഞു: സമഗ്രാധിപത്യ പ്രത്യയശാസ്ത്രം നിലനില്ക്കുന്ന രാജ്യങ്ങളിൽ രാഷ്ട്രീയമാണു് എല്ലാം. മനുഷ്യജീവിതത്തിൻെറ നാനാതുറവശവും രാഷ്ട്രീയത്തിൽനിന്നു് അപ്പുറത്തായി നിൽക്കുന്നില്ല. ഏതുതരം സമഗ്രാധിപത്യവും മനുഷ്യവ്യക്തിത്വത്തെ ചെറുതാക്കാനുള്ള പ്രവണതകൾ കാണിക്കുന്നു. രാഷ്ട്രീയത്തെ അതിവർത്തിക്കുന്ന എത്രയോ രംഗങ്ങൾ നമ്മുടെ ജീവിതത്തിൽ വിസ്തൃതമായിട്ടുണ്ടു്. രാഷ്ട്രീയത്തിന്നും മനുഷ്യജീവിതത്തിൻെറ കൂട്ടായപ്രവർത്തനത്തിൽ ന്യായയുക്തമായി ജീവിക്കാനും ജീവിതത്തിൻെറ ആവശ്യങ്ങളായ ചില മൂല്യങ്ങൾക്കുവേണ്ടി പരിശ്രമിപ്പിക്കാനും സഹായിക്കാൻ കഴിയും. ഇന്ത്യയിൽ വിശേഷിച്ചും രാഷ്ട്രീയം ഇന്നു് ജീവിതത്തിൻെറ മൗലികഭാവമായിത്തീർന്നിരിക്കുന്നു. കാരണം നമ്മുടെ പുരാതന ഋഷീശ്വരന്മാർ സമഗ്രമായ വിധത്തിൽ അഭ്യുദയമെന്നു്

വിശേഷിപ്പിച്ച ആ മൂല്യത്തിൻെറ സാക്ഷാത്കാരത്തിന്നു് വേണ്ടി ആക്രന്ദനം ചെയ്യുകയാണു്. അതിനാൽ നമുക്കു് അവയെ അവഗണിക്കാൻ സാദ്ധ്യമല്ല. രാഷ്ട്രീയത്തിന്നു് അർഹമായ ശ്രദ്ധ നല്കുന്നതോടൊപ്പം മനുഷ്യജീവിതത്തിൻെറ മറ്റു് വശങ്ങൾക്കും പ്രവർത്തനങ്ങൾക്കും പ്രാധാന്യം നല്കേണ്ടതുണ്ടു്. സമുദായത്തിൽനിന്നു വേറിട്ടു് നിൽക്കുന്ന ഒരു വ്യക്തിയല്ല മനുഷ്യൻ. അവനൊരു സാമൂഹ്യഘടകവുമാണു്. അംഗങ്ങളെന്ന നിലയിൽ വ്യക്തികളായാലും രാഷ്ട്രങ്ങളായാലും നാം സമൂഹത്തിൻെറ അഭേദ്യമായ ഭാഗങ്ങളാണു്. നാം നമ്മുടെ പെരുമാററവും സ്വഭാവവും പ്രവർത്തനവും സമൂഹത്തിൻെറ മുഴവൻ ക്ഷേമത്തെ മുന്നിൽ കണ്ടുകൊണ്ടു് ക്രമീകരിക്കേണ്ടതുണ്ടു്.

താങ്കൾക്കു് രാഷ്ട്രീയത്തെപ്പററിയുള്ള ഒരു നിർവ്വചനവും ഇന്നത്തെ ലോകത്തിൽ ഇതു് ഏതൊരു നേട്ടത്തിന്നുവേണ്ടി പ്രവർത്തിക്കേണമെന്നതിനെക്കുറിച്ചുള്ള ഒരു പ്രസ്താവനയും നല്കാൻ കഴിയുമോ?

കഴിയുമെന്നു് തോന്നുന്നു. ഒന്നാമതായി മതം തനിയേ നടക്കുന്നില്ലെന്നും മററുള്ളവരോടു് ഒപ്പം ചേർന്നു് നടക്കുകയാണെന്നും നിങ്ങൾ കണ്ടില്ലേ?

അതെ മഹത്തായ മതപരമായ ഉൾക്കാഴ്ചയുടെ ഭാഗമായ സത്യങ്ങളെക്കുറിച്ചു് അറിയിക്കാതെ ഒരു രാഷ്ട്രത്തെ സംഘടിപ്പിക്കാൻ കഴിയുകയില്ലെന്നു് നിങ്ങൾക്കു് അഭിപ്രായമില്ലേ?

സ്വാമീ അതു് സാദ്ധ്യമല്ലെന്നുള്ളതു് എനിക്കു് സംശയരഹിതമാണു്.

ഇനി നമുക്കു് രാഷ്ട്രീയത്തെ നിർവ്വചിക്കാം, സ്വാമി പറഞ്ഞു. മനുഷ്യൻെറ കൂട്ടായ ക്ഷേമത്തെ ഉറപ്പുവരുത്തുന്ന ഒരു സാമൂഹ്യശാസ്ത്രമാണു് രാഷ്ട്രീയം. ഇന്നത്തെ ലോകത്തിൽ ഏതു് നേട്ടത്തിന്നു് പരിശ്രമിക്കുന്നതിന്നും രാഷ്ട്രീയം മനുഷ്യക്ഷേമത്തിനെ ഉറപ്പുവരുത്തുന്നതിന്നു് സഹായകമായി നില്ക്കണം. അതിന്നു് നമുക്കു് വിജ്ഞാനവും വികാരസ്പർശമില്ലാത്ത ചിന്തയും ആവശ്യമാണു്. ചരിത്രത്തിൻെറ വശത്തിൽ ഒരു സമൂഹത്തിൻെറയും രാഷ്ട്രത്തിൻെറയും പരിണാമത്തെ കുറിച്ചു് പഠിക്കേണമെങ്കിൽ വളരെ സാവധാനത്തിലും സൂക്ഷ്മതയിലും മനുഷ്യൻെറ സംഘടനാപ്രക്രിയ കൂടുതൽ കൂടുതൽ വിശാലമായ ഗ്രൂപ്പുകളായതെങ്ങനെയെന്നു് നാം ശ്രദ്ധിക്കേണ്ടതുണ്ടു്. ആധുനികലോകം ദേശീയവും ബഹുദേശീയവുമായ രൂപത്തിൽ സമുന്നതമായ രാഷ്ട്രീയസത്തയായി രൂപപ്പെട്ടിരിക്കുന്നു. ഈ കൂട്ടായ സത്തയിൽ നിന്നപ്പുറത്തേയ്ക്കു് ലോകം ഇനിയും പുരോഗമിച്ചിട്ടില്ല. പരമാധികാരമുള്ള സ്റ്റേററിൻെറ അതിർത്തിക്കപ്പുറം നാം ഇതുവരെ എത്തി

ച്ചേർന്നിട്ടില്ല. രാഷ്ട്രീയ സ്റ്റേറ്റുകളുടെ അതിർത്തിക്കപ്പുറത്തേയ്ക്കു് വികസിക്കുകയും ആത്യന്തികമായി മനുഷ്യരാശിയുടെ മുഴുവനായ ഒരു രാഷ്ട്രീയ സംഘടനയെന്ന നിലയ്ക്കു് ഒരു ലോകരാഷ്ട്രമായി രൂപപ്പെടുകയും ചെയ്യുകയെന്നതാണു് നമ്മുടെ മുമ്പാകെയുള്ള ഇന്നത്തെ യഥാർത്ഥ പ്രശ്നം. ആരംഭത്തിൽ ഒരു രാഷ്ട്രത്തിന്റെ ഉള്ളിലുള്ള മനുഷ്യരുടെ ക്ഷേമം ഉറപ്പുവരുത്തി അവസാനമായി ലോകജനതയെ മുഴുവൻ ഒരു സമുദായമായി ഗണിച്ചു് സംരക്ഷിക്കുകയെന്നതാണു്. സർവ്വോപരി ഈ മാനുഷികൈക്യമാണു് എല്ലാമതങ്ങളും നമ്മുടെ മുമ്പാകെ വെച്ചതു്. മതം രാഷ്ട്രീയത്തെ ആ അന്ത്യത്തിലേയ്ക്കു് നയിക്കണം. അതുകൊണ്ടാണു് മതമാണു് രാഷ്ട്രീയത്തിന്റെ കേന്ദ്രബിന്ദുവെന്നും എല്ലാ ജീവിതത്തിന്റെയും കേന്ദ്രമതാണെന്നും പറയുന്നതു്.

## 2 ശാസ്ത്രത്തെയും മതത്തെയുംകുറിച്ചുള്ള സംവാദം

ഗൗരവാവഹമായ ഉദ്ദേശ്യലക്ഷ്യങ്ങളോടെ ചോദ്യം ചെയ്യുകയും ലഭിച്ച ഉത്തരത്തെ ശരിയോ തെറ്റോ എന്നു് പരിശോധിക്കുകയും ചെയ്യുന്ന മനസ്സിനു് ചിന്തയുടെയും വസ്തുതകളുടെയും ലോകത്തെ മുൻകൂട്ടി മനസ്സിലാക്കാനുള്ള ഫലനാത്മകമായ ഗുണവിശേഷമുണ്ടു്. അങ്ങനെ മുന്നോട്ടു് നോക്കുമ്പോൾ അപരീക്ഷിതമായ ശുഷ്കവാദത്തിന്റെയും സൗകര്യപ്രദങ്ങളായ വിശ്വാസങ്ങളുടെയും മാർഗ്ഗത്തിലുള്ള ശാന്തതയ്ക്കു് ഭംഗംവരിക സ്വാഭാവികമാണു്. ശാസ്ത്രം പരീക്ഷിതമായ അറിവാണു്. ഇന്നത്തെ ശാസ്ത്രത്തിന്റെ സ്ഫോടനാത്മകമായ സ്വഭാവം അപ്രവേശ്യമായ ശുഷ്കവാദങ്ങൾക്കും ഊഹങ്ങൾക്കും അപരീക്ഷിത വിശ്വാസങ്ങൾക്കും എതിരായുള്ള പരീക്ഷിതമായ വിജ്ഞാനത്തിന്റെ ചരിതഗതിയിലുള്ള ഉല്പന്നമാണു്.

ഈ ശുഷ്കവാദങ്ങളും ഊഹങ്ങളും അപരീക്ഷിത വിശ്വാസങ്ങളും, അതു് ഒരു മതത്തിൽ നിന്നോ മറ്റേതു മതത്തിൽ നിന്നോ ഉദ്ഭവിച്ചതായിരിക്കാം, ഓരോ അവസരത്തിലും ഒന്നാമതായി ഉദ്ഭവസമയം, ശാസ്ത്രീയ പുരോഗതിയുടെ ഓരോഘട്ടം എന്നീ സന്ദർഭങ്ങളിലെല്ലാം അതിനെ തടസ്സപ്പെടുത്തിക്കൊണ്ടേയിരിക്കും.

സ്വാമി പറഞ്ഞു: ഞാൻ തീർച്ചയായും അതിനോടു യോജിക്കുന്നു. അജ്ഞതയുടെയും മുൻവിധിയുടെയും 'ബാസ്റ്റീൽ കോട്ട' അന്വേഷണത്തിന്റെയും ജ്ഞാനദീപ്തിയുടെയും അപ്രതിഹതമായ തരംഗാവലിയിൽ ''സത്യമേവ ജയതേ, നാനൃതം'' എന്ന ഉപനിഷദ്വാക്യത്തെ സാധൂകരിച്ചുകൊണ്ടു് ഒന്നൊന്നായി തകർന്നു വീണുപോയി.

അപ്പോൾ താങ്കൾ മതവും ശാസ്ത്രവും തമ്മിൽ ഒരു പിണക്കവും കാണുന്നില്ലേ? ഞാൻ ചോദിച്ചു.

അജ്ഞതയുമായി മാത്രമേ ശാസ്ത്രത്തിന്നു് പിണക്കമുള്ളൂ എന്നു് സ്വാമി പറഞ്ഞു. ശാസ്ത്രത്തിൻെറ ചരിത്രമെന്നാൽ വെറും അഭിപ്രായങ്ങളുടെയും മുൻവിധികളുടെയും ശുഷ്കതത്ത്വവാദത്തിൻെറയും മേൽ സ്വതന്ത്രാന്വേഷണബുദ്ധി നേടിയ വിജയത്തിൻെറ രഹസ്യമാണു്. മാനസികമായി മാത്രമല്ല ഭൗതികമായും സമൃദ്ധമായ ഫലം നല്കിയ മനുഷ്യാവേശത്തിൻെറ ശ്രദ്ധേയമായ സാഹസമാണതു്.

ശാസ്ത്രത്തിൻെറ വിജയമെന്നാൽ അതിൻെറ എതിർപക്ഷത്തിൻെറ പരാജയമെന്നാണർത്ഥം. ചരിത്രത്തിൻെറ വിശിഷ്യ ആധുനിക യൂറോപ്യൻ ചരിത്രത്തിൻെറ നിർഭാഗ്യകരമായ ഏടുകളിലൊന്നു് മുൻവിധികളുടെ ശക്തി സംഘടിത മതത്തിൻെറ ഭാഗത്തുനിന്നാണു് വന്നതെന്നുള്ളതാണു്. കഴിഞ്ഞശതകത്തിൻെറ അവസാനത്തോടെ ശാസ്ത്രത്തിന്നു് ഉന്നതമായ അന്തസ്സും പ്രാമാണികത്വവും കൈവരികയും മതം അപകടകാരിയായ ഒരു തെററായും പിന്നീടു് നിരുപദ്രവിയായ വ്യാമോഹമായും തരംതാഴ്ത്തപ്പെട്ടുപോവുകയും ചെയ്തു.

ഓ, അപ്പോഠം അതു് ശരിയാണു് ഇല്ലേ സ്വാമി ? പാശ്ചാത്യലോകത്തു് കഴിഞ്ഞ ശതകത്തിൽ മതം ഗ്രസിക്കപ്പെട്ടുപോയി. എന്നാൽ താല്ക്കാലികമായെങ്കിലും നാം അതിലേയ്ക്കു് മടങ്ങി വരുന്നതെന്തിനാണു് ? നമ്മിൽ പലരും അതു് ഇപ്പോഴും ചില ഉത്തരങ്ങഠം തരേണ്ടതുണ്ടെന്നും കഴിഞ്ഞ ശതാബ്ദം കഴിഞ്ഞു് ഈ ശതാബ്ദം വന്നിട്ടും ചില മൂല്യങ്ങഠം കണ്ടെത്താൻ നമുക്കു് കഴിഞ്ഞിട്ടില്ലെന്നതുകൊണ്ടുമായിരിക്കാം. ഇതെല്ലാം ഒരു പിന്നോക്കം പോക്കല്ലേ ? മനുഷ്യൻെറ എല്ലാ സംശയങ്ങളും അവസാനിക്കാനും ജീവിതം സൗകര്യപ്രദമാകാനും അനായാസവും വൈഷമ്യമില്ലാത്തതുമാകാനും നമ്മുടെ വിശ്വാസത്തെക്കുറിച്ചുള്ള അന്വേഷണം സുഖപ്രദമായ ഒരു ഗുഹയിലേയ്ക്കു് ഇഴഞ്ഞുപോവുകയല്ലേ ? ഇതുകൊണ്ടല്ലേ നമ്മിൽ ചിലർ ഇന്നു് മതത്തിലേയ്ക്കു് തിരിയുന്നതു് ?

അതു ശരിയാണു്, സ്വാമി പറഞ്ഞു. പത്തൊമ്പതാംശതകത്തിൽ, പ്രത്യേകിച്ചും യൂറോപ്പിൽ മതത്തിൻെറമേൽ ഗ്രഹണം ബാധിച്ചതു് കണ്ടു് പല ചിന്തകന്മാരുടെയും ഹൃദയങ്ങളിൽ മനുഷ്യനും അവൻെറ സംസ്കാരവും പിഴുതെറിഞ്ഞിട്ടുള്ള ചില അഗാധമൂല്യങ്ങളെക്കുറിച്ചുള്ള അസ്വസ്ഥമനോഭാവം ഉദിക്കുകയുണ്ടായി. ശാസ്ത്രത്തിൻെറ ആവേശത്തിനും ചൈതന്യത്തിനും നിരക്കുന്ന തരത്തിൽ മതത്തിൻെറ അർത്ഥവും വ്യാപ്തിയും പുനർവിചിന്തനം ചെയ്യാനുള്ള ശ്രമവും അവർ നടത്തി. ആധുനികമനുഷ്യൻെറ മാനസികജീവിതം വിശ്വാസവും യുക്തിയും തമ്മിലുള്ള വിടവു് നികത്തിക്കൊണ്ടു്

പുനർനിർമ്മാണം ചെയ്യുകയെന്ന മഹത്തായ കൃത്യത്തിന് ആത്മീയ ജീവിതത്തെക്കുറിച്ചുള്ള സങ്കല്പം നല്കുന്നതിൽ ഭാരതീയചിന്തയ്ക്കുള്ള സ്ഥാനം നിസ്തുലവും അനശ്വരവുമാണ്.

ഉപനിഷത്തിന്റെ കാലം മുതല്ക്കുതന്നെ ഭാരതം നിഷ്ഠയോടെ മതത്തെ ആത്മാവിന്റെ സമുന്നതമായ സാഹസമായും ഒളിഞ്ഞു കിടക്കുന്ന സത്തയുടെ അർത്ഥത്തെ സാക്ഷാൽക്കരിക്കുന്ന ഒരു കേന്ദ്രീകൃതമായ ജീവിതപരിശ്രമമായിട്ടും സാക്ഷാൽക്കരിക്കാൻ ശ്രമിച്ചിട്ടുണ്ട്. നിങ്ങൾ പറഞ്ഞതുപോലെ ഒരാൾക്ക് ശല്യമില്ലാതെ ജീവിക്കാനുള്ള ഒരു ഗുഹയെക്കുറിച്ചുള്ള അന്വേഷണമല്ല വിശ്വാസത്തെക്കുറിച്ചുള്ള അന്വേഷണം. ഇന്ത്യയിൽ വിശ്വാസമെന്നാൽ വിശ്രമിക്കാവുന്ന ഒരു സ്ഥാനമല്ല. ആത്മസാക്ഷാൽക്കാരത്തിനുവേണ്ടിയുള്ള അത്യാവേശത്തോടെ ആത്മാവിനെ അഗ്നിപരീക്ഷയ്ക്ക് വിധേയമാക്കുന്ന ഒരു അഗ്നിശിഖയാണത്. ഈ അത്യാവേശവും വിഷമതകളും ഇല്ലായിരുന്നുവെങ്കിൽ വിശ്വാസികളുടെ വിശ്വാസം വിശ്വാസമില്ലാത്തവരുടെ അവിശ്വാസത്തിൽനിന്ന് അധികം വ്യത്യസ്തമായിരുന്നില്ല. സ്വാമി വിവേകാനന്ദന്റെ അഭിപ്രായത്തിൽ മിക്ക ജനങ്ങൾക്കും വിശ്വാസമെന്നാൽ 'അശ്രദ്ധയെക്കുറിച്ച് ചിന്തിക്കാതിരിക്കുകയെന്നതിന്റെ' മറ്റൊരു പേരാണ്.

ഇത്തരം വർഗ്ഗങ്ങളിൽപ്പെട്ട ജനങ്ങളുടെ മതപരമായ ആത്മാർത്ഥത, വിശിഷ്യ ഒരു പള്ളിയുടെയോ മതപരമായ ഒരു രാഷ്ട്രത്തിന്റെയോ സംഘടിതമായ സ്ഥാപനത്തിന്റെയോ കീഴിലാകുമ്പോൾ ഒരു പക്ഷെ, അക്രമണോത്സുകമായ മതപ്രചാരമായും അഥവാ ജിഹാദുകളായോ, കുരിശുയുദ്ധങ്ങളായോ രൂപം കൊണ്ടിട്ടുണ്ടാകും. ആന്തരമായ ആത്മീയവിശപ്പിൽനിന്ന് ഉണർന്നുവരുന്ന ആ ആത്മാർത്ഥതയുടെ അർത്ഥം അവക്ക് മനസ്സിലാകുകയില്ല.

ഒരു ശുഷ്കവാദമോ, വിശ്വാസപ്രമാണമോ വിറളിപിടിച്ച പ്രവർത്തനങ്ങളോ ഈ മതപരമായ ഹൃദയത്തിന്റെ വിശപ്പിനെ സംതൃപ്തമാക്കാൻ പര്യാപ്തമല്ല. അതിന്റെ ഭക്ഷണം ആത്മസാക്ഷാത്ക്കാരമാണ്. മതമെന്നത് ആന്തരമായ ഒരു അനുഭവമാണ്. ആത്മീയമായ വസ്തുതകളുമായുള്ള സ്പർശനമാണ്. അത് ഒരു വിശ്വാസത്തിന്റെ കാര്യമോ ശുഷ്കതത്ത്വവാദമോ ഒന്നുമല്ല. അതിനാൽ ഇന്ത്യയിൽ സർവ്വശക്തമായ ഒരു പള്ളി വിശ്വാസികളെ മുഴുവൻ ഒരു ശുഷ്കതത്ത്വവാദത്തിന്റെയോ വിശ്വാസപ്രമാണത്തിന്റെയോ അടിത്തറയിൽ സംഘടിപ്പിക്കുന്നതിന് ഉയർന്നുവരികയോ അതിന്റെ അഭിപ്രായങ്ങൾക്കും, നിഗമനങ്ങൾക്കും ദിവ്യപ്രാമാണികത അവകാ

ടപ്പെടുകയോ ചെയ്യില്ല. മതമെന്നതു് ഒരു അന്വേഷണവ്യഗ്രതയായി കണക്കാക്കപ്പെടുന്ന ഒരു രാജ്യത്തു് അത്തരമൊരു പ്രാമാണിക സ്ഥാപനത്തിനു് വളർന്നുവരാൻ സാദ്ധ്യമല്ല.

വിശ്വാസപ്രമാണത്തിൻെറയോ ശ്രുഷ്ടതത്ത്വവാദത്തിൻെറയോ മാർഗ്ഗത്തിൽനിന്നു് വ്യത്യസ്തമായിട്ടുള്ള മതത്തിൻെറ ആത്മീയവീക്ഷണം മതത്തെ സഹിഷ്ണുതാബോധവും ചോദ്യം ചെയ്യലും സ്വന്തം മേഖലയിൽ അന്വേഷണം നടത്തുകയും ചെയ്യുകയെന്ന കൃത്യങ്ങളെ പ്രോത്സാഹിപ്പിക്കുന്നുവെന്നു മാത്രമല്ല ജീവിതത്തിൻെറ മറ്റെല്ലാ തുറകളിലും ഇവയെയൊക്കെ പോഷിപ്പിക്കുകയും ചെയ്യുന്നു. മതത്തിൻെറ അർത്ഥത്തെക്കുറിച്ചുള്ള അന്വേഷണാവേശം ഒരു സാധകനെ മതഗ്രന്ഥങ്ങളിലെ പ്രാമാണികവചനങ്ങൾക്കും വിധിനിഷേധങ്ങൾക്കും അപ്പുറത്തേക്കെത്തിക്കും എന്നു് ഭഗവദ്ഗീത പ്രഖ്യാപിക്കുന്നു. വെറും വിശ്വാസിയെന്നതിലുപരി അയാൾ സ്വയം ഒരു പരീക്ഷകനായിത്തീരുന്നു. ഭാരതീയമതചിന്ത ജിജ്ഞാസയ്ക്കു് പ്രാധാന്യം കല്പിച്ചിരിക്കുന്നു, അതു് ബ്രഹ്മജിജ്ഞാസയായാലും ശരി, ധർമ്മജിജ്ഞാസയായാലും ശരി.

മതത്തെക്കുറിച്ചും, ചിന്തയെക്കുറിച്ചുമുള്ള ഉദാത്തമായ മനോഭാവം ഇന്ത്യ അവളുടെ ഉപനിഷത്തുകളിൽനിന്നു് പഠിച്ചു മനുഷ്യൻെറ മാനസികജീവിതത്തിൻെറ ഏകീകൃതവീക്ഷണത്തിൻെറ ഫലവും എല്ലാ അറിവുകൾക്കും, അതു് മതപരമായാലും മതേതരമായാലും സാർവ്വത്രികമായാലും എല്ലാ വിശ്വാസങ്ങളേയും അംഗീകരിക്കുകയും സാത്മീകരിക്കുകയും ചെയ്യാനുള്ള ഇന്ത്യയുടെ മനോഭാവത്തിൽനിന്നുളവായ ഫലവുമാണു്. രണ്ടുതരത്തിലുള്ള അറിവുകൾ പോഷിപ്പിക്കേണ്ടതുണ്ടെന്നു് നമ്മുടെ ഒരു ഉപനിഷത്തു് പറയുന്നു. പരാവിദ്യ അഥവാ ഏറ്റവും പരമമായതു്, അപരാവിദ്യ അഥവാ സാധാരണ അറിവു്. സാധാരണ അറിവു് അഥവാ അപരാവിദ്യയിൽ വേദങ്ങൾ, ശാസ്ത്രങ്ങൾ, കലകൾ എന്നിങ്ങനെ നശിക്കുന്നതും മാറിക്കൊണ്ടിരിക്കുന്നതുമായ വിഷയങ്ങളാണടങ്ങിയിരിക്കുന്നതു്. അനശ്വരമായതിനെ അറിയുന്ന വിദ്യ പരാവിദ്യയാണു്. രണ്ടാമതു് പറഞ്ഞതു് ആദ്യം പറഞ്ഞതിൻെറ അടിത്തറയാണു്–'ബ്രഹ്മവിദ്യാ സർവ്വവിദ്യാപ്രതിഷ്ഠാ.'

സ്വാമീ, ഇതേ മാതിരി സംസാരത്തിൽ വളരെ അക്ഷമ പ്രദർശിപ്പിക്കുന്ന കുറച്ചു ശാസ്ത്രജ്ഞന്മാരേയല്ല ഞാൻ കണ്ടിട്ടുള്ളതു്. അവരെയോ അവരുടെ വീക്ഷണകോണുകളെയോ പരാമർശിക്കുന്നതിൽ ഞാൻ വ്യസനിക്കുന്നു. പാശ്ചാത്യരായ ഞങ്ങൾ എപ്പോഴും ഞങ്ങളുടെ മനസ്സിൻെറ പിന്നിൽ ഇതിനെക്കുറിച്ചു് ആലോചിക്കുക

കയും അതിനെ ലയിപ്പിക്കുകയും ചെയ്യാറുണ്ട്. ഈ നിഗൂഢതയെക്കുറിച്ചോ അജ്ഞാതവും, അനശ്വരമായതിനെക്കുറിച്ചോ സംസാരിക്കുന്നത് അവർക്ക് വളരെ അരോചകമായി തോന്നുന്നു.

സ്വാമി പറഞ്ഞു: സൃഷ്ടിതത്ത്വവാദം ശാസ്ത്രീയമായ സ്വതന്ത്ര അന്വേഷണത്തിനു മതത്തിന്റെ അത്രതന്നെ ശത്രുവാണെന്നു മറക്കരുതു്. ഇന്നത്തെ ശാസ്ത്രജ്ഞന്മാർ ശാസ്ത്രത്തിന്റെ കർത്തവ്യവും, വ്യാപ്തിയും വളരെ ഇടുങ്ങിയതായിക്കാണുകയും അവരുടെ ആ സൃഷ്ടിവാദത്തിനപ്പുറത്തേയ്ക്കു് അറിവിലേയ്ക്കും, ഏകീകൃതമായ അനുഭവത്തിലേയ്ക്കും കടക്കുമ്പോൾ അതിനെ ആക്രന്ദപൂർവ്വം തടഞ്ഞുനിർത്തുകയും ചെയ്യുന്നു. ആ മാർഗ്ഗം പണ്ട് മതത്തിനു് അപകടകരമായതുപോലെ ഇന്നു് ശാസ്ത്രത്തിനും അപകടമുണ്ടാക്കിവെയ്ക്കുന്നു. അത്തരം ഒരു വീഴ്ചയിൽനിന്നു് ശാസ്ത്രത്തെ രക്ഷിക്കാൻ അതിന്റെ വിശാലമായ ലക്ഷ്യത്തെ കുറിച്ചുള്ള കൂടുതൽ മഹത്തരവും സ്വതന്ത്രവുമായ അന്വേഷണബുദ്ധിക്കേ സാദ്ധ്യമാവുകയുള്ളു.

യഥാർത്ഥത്തിൽ പറയുകയാണെങ്കിൽ പരാവിദ്യയെ അതായതു് അജ്ഞാതമായതിനെയും തീർച്ചയില്ലാത്തതിനേയുംകുറിച്ചു് ആലോചിക്കുന്നതുതന്നെ വളരെ ആശ്ചര്യത്തോടുകൂടിയും പരിഭ്രമത്തോടുകൂടിയും ആയിരിക്കണമെന്നു് വിചാരിക്കുന്ന ധാരാളം ശാസ്ത്രജ്ഞന്മാരുണ്ട്. മൗണ്ട് പലോമറിൽ 200 ഇഞ്ചു് ദൂരദർശിനികൊണ്ട് പ്രവർത്തിക്കുന്ന എന്റെ ഒരു നക്ഷത്രശാസ്ത്രജ്ഞനായ സുഹൃത്തിനെക്കുറിച്ചു് ഞാനാലോചിക്കുകയാണു്. ഒരു രാത്രി സംഭാഷണവേളയിൽ എന്തോ ഒന്നിനെക്കുറിച്ചു് അദ്ദേഹത്തിന്റെ പത്നി ഭയാനകമായവിധത്തിൽ യുക്തിബോധം പ്രദർശിപ്പിച്ചപോയതായി ഞാനോർക്കുന്നു. എല്ലാം വളരെ കണിശമായിരുന്നു. അവർ തന്റെ മഹാനായ ശാസ്ത്രജ്ഞനായ ഭർത്താവിന്റെ നേരെ തിരിഞ്ഞു് ഇപ്രകാരം പറഞ്ഞു: ''അതു് അങ്ങനെയല്ലേ'' അയാളാകട്ടെ ''ഞാനറിയില്ല. നീ ഇനിയും കൂടുതൽനേരം അവിടെ നോക്കിയാൽ നിനക്കു് തീർച്ചയില്ലാത്ത പലതും അവിടെയുണ്ടാകും.''

ജെ. ഏ. തോംസൺ ഇപ്രകാരമാണു് അതിനെപ്പറ്റി പറഞ്ഞതെന്നു് സ്വാമി സൂചിപ്പിച്ചു. ''ബുദ്ധിയുടെ അവസാനത്തിൽ മനുഷ്യർ മതക്ഷേത്രനാവുന്നതു് അവസാനിക്കുന്നില്ല. അതേ, നിങ്ങൾ പറഞ്ഞതു് ശരിയാണു്. ഒരിക്കലും നിങ്ങൾക്കു് തീർച്ചയാക്കാൻ കഴിയാത്ത പലതും ഇവിടെയുണ്ടെന്നു് അറിയുന്ന ശാസ്ത്രജ്ഞന്മാരിന്നുണ്ട്.'' 19-ാം ശതകം കുഴപ്പങ്ങളുടെയും ഭിന്നതകളുടേയും കാലമായിരുന്നെങ്കിൽ 20-ാം ശതകം അതിനോടു് വിടപറയുകയും, ശാസ്ത്രത്തിന്റെ മാർഗ്ഗവും മതത്തിന്റെ മാർഗ്ഗവും രണ്ടും എത്തി

ച്ചേരുന്നതു് ഒരു സ്ഥലത്താണെന്നു് പുനരവലോകനംചെയ്തു് പരസ്പരം മനസ്സിലാക്കാനുള്ള ആത്മാർത്ഥമായ ശ്രമങ്ങൾ നടന്നുകൊണ്ടിരിക്കുകയുമാണു്.

20-ാം ശതകത്തിലെ ശാസ്ത്രത്തിന്റെ വിനയബുദ്ധി 19-ാം ശതകത്തിലെ ശാസ്ത്രവുമായുള്ള അന്തരത്തെ സ്വാഗതപൂർവ്വം അവതരിപ്പിക്കുന്നു. അന്നത്തെ ശാസ്ത്രത്തിന്റെ ഇടുങ്ങിയ അറകളിൽനിന്നു് അപ്പുറത്തേയ്ക്കു് കടക്കാനും വ്യക്തിപരമായ അഭിപ്രായങ്ങൾകൊണ്ടു് മുൻവിധി എഴുതപ്പെടാതിരിക്കാനുമുള്ള സ്വാതന്ത്ര്യമായ അന്വേഷണബുദ്ധി ശാസ്ത്രീയപഠനത്തിനു് ആവശ്യമാണെന്നും വെറും വിഷയം മാത്രം പഠിക്കുന്നതുകൊണ്ടു് ആയില്ലെന്നും ഇന്നു് അതിന്നു് ബോദ്ധ്യം വന്നിട്ടുണ്ടു്. വീണ്ടും തോംസണെ ഉദ്ധരിച്ചുപറയുകയാണെങ്കിൽ ''ശാസ്ത്രം ചില പ്രത്യേകപദാർത്ഥങ്ങളോ, വസ്തുതകളോകൊണ്ടു് മൂടപ്പെടുന്നില്ല. അതാകട്ടെ ബുദ്ധിപരമായ ഒരു മനോഭാവത്തിന്റെ ലക്ഷണമാണു്. ഒരു പ്രത്യേക അന്വേഷണസമ്പ്രദായത്തിലും അതു് ബദ്ധമല്ല. അതാകട്ടെ തെളിവുകളുടെ അടിസ്ഥാനത്തിൽ നിഗമനങ്ങളിലെത്തിച്ചേരുന്ന ആത്മാർത്ഥമായ വിമർശനാത്മക ചിന്തകളാണു്.'' ഒരു ശിക്ഷണമെന്ന നിലയ്ക്കും, ആവേശമെന്ന നിലയ്ക്കും ശാസ്ത്രത്തിന്റെ കൂടുതൽ വിശാലമായ വീക്ഷണം മതം രൂപപ്പെടുത്തിയ ആന്തരലോകത്തെക്കുറിച്ചുള്ള വസ്തുതകളെക്കുറിച്ചു് ശാസ്ത്രീയമായി പഠിക്കാനും നമ്മെ പ്രാപ്തരാക്കുന്നു.

ഇതാകുന്നു മതത്തെക്കുറിച്ചുള്ള ഭാരതീയ സമീപനം. ഈ സമീപനത്തിന്റെ അഭാവമാണു് യൂറോപ്പിലെ മതത്തെ പുരോഗതി പ്രാപിക്കുന്ന വിജ്ഞാനത്തിന്റെ വെല്ലുവിളിയെ നേരിടാൻ സുസജ്ജമാക്കുന്നതിൽ കൂടുതൽ കൂടുതൽ പരാജയപ്പെട്ടുപോകാൻ കാരണം. 1896 - ൽ ഇംഗ്ലണ്ടിൽവെച്ചു് ചെയ്ത ഒരു പ്രസംഗത്തിൽ ആധുനികമനുഷ്യനിൽ ഈ അവഗണന സൃഷ്ടിച്ച ഫലം ആററിക്കുറുക്കി സ്വാമി വിവേകാനന്ദൻ എന്തുപറഞ്ഞുവെന്നുള്ളതിനെക്കുറിച്ചു് ഞാൻ നിങ്ങളുടെ മുമ്പാകെ വായിക്കാം.

''അടിത്തറ മുഴുവൻ അവിശ്വാസം നിറഞ്ഞിരുന്നു; ആധുനികമനുഷ്യൻ പുറമെ എന്തുതന്നെ പറഞ്ഞാലും ഹൃദയത്തിന്റെ നിഗൂഢതയിൽ അവന്നു് വിശ്വസിക്കാൻ സാദ്ധ്യമല്ല എന്നതായിരുന്നു അവസ്ഥ. ചില വസ്തുതകൾ സംഘടിതപ്രസ്ഥാനങ്ങളുടെ പുരോഹിതന്മാർ പറഞ്ഞതുകൊണ്ടുമാത്രമോ ചില ഗ്രന്ഥങ്ങളിൽ അങ്ങനെ എഴുതപ്പെട്ടിരിക്കുന്നു എന്നതുകൊണ്ടുമാത്രമോ അയാളെപ്പോലുള്ള മററാൾ വിശ്വസിക്കുന്നുവെന്നതുകൊണ്ടുമാത്രമോ അയാൾക്കു് വിശ്വാസം വരണമെന്നില്ല.''

ഇന്നു് നിലവിലുള്ള ശാസ്ത്രവും മതവും തമ്മിലുള്ള കലഹം തീർക്കുന്നതിനു് മതത്തിന്റെ നേരേ ഒരു സയുക്തികമായ സമീപനം ആവശ്യമാണെന്നു് പറഞ്ഞുകൊണ്ടു് അദ്ദേഹം തുടരുന്നു:

'യുക്തി കണ്ടുപിടിച്ചതുകൊണ്ടുമാത്രം മതം സ്വയം ന്യായീകരിക്കുമെങ്കിൽ അതിൽക്കൂടി മറെറല്ലാ ശാസ്ത്രങ്ങളും സ്വയം ന്യായീകരിക്കുകയില്ലേ ? ബാഹ്യമായ വിജ്ഞാനത്തിനും ശാസ്ത്രത്തിനും നാം പ്രയോഗിക്കുന്ന അതേ ഗവേഷണസമ്പ്രദായം മതശാസ്ത്രത്തിനും പ്രായോഗികമാക്കാമോ? എന്റെ അഭിപ്രായത്തിൽ അങ്ങനെയാകാമെന്നാണു്. മാത്രമല്ല എത്ര വേഗം അങ്ങനെ ചെയ്യുന്നുവോ അത്രയും നല്ലതാണെന്നുകൂടി എനിക്കഭിപ്രായമുണ്ടു്. അത്തരം ഗവേഷണമാർഗ്ഗങ്ങൾ സ്വീകരിച്ചാൽ മതം നശിപ്പിക്കപ്പെട്ടുപോകുമെങ്കിൽ അതു് എക്കാലവും ഉപയോഗശൂന്യവും ഉപയോഗരഹിതമായ അന്ധവിശ്വാസവുമായിരിക്കും; അതു് എത്രവേഗം പോകുന്നുവോ അത്രയും നല്ലതു്........അനാവശ്യമായതെല്ലാം തൂത്തുകളയണം എന്നതിൽ സംശയമില്ല. എന്നാൽ മതത്തിന്റെ മർമ്മപ്രധാനമായ ഭാഗങ്ങൾ ഈ ഗവേഷണത്തിന്റെ ഫലമായി വിജയകാഹളം മുഴക്കി പുറത്തു് വരും.''

വിവേകാനന്ദൻ പറഞ്ഞതു് ഉദ്ധരിച്ചുകൊണ്ടു് മതത്തിന്റെ ഒരു ശാസ്ത്രമുണ്ടെന്നും ശാസ്ത്രവും മതവും തമ്മിൽ ഒരു കലഹവുമില്ലെന്നമാണു് അങ്ങു് പറഞ്ഞതെന്നു് അല്ലയോ സ്വാമി ഞാൻ മനസ്സിലാക്കുന്നു. ഞാൻ പറഞ്ഞതു് ശരിയല്ലേ ?

കണിശമായും ശരി. സ്വാമി പറഞ്ഞു മതത്തിന്റെ പരിശീലനം ആന്തരമായ ജീവിതത്തെ കുറിച്ചുള്ള നിസ്തന്ത്രമായ അന്വേഷണമല്ലാതെ മറെറാന്നല്ല. നമ്മുടെ ആനന്ദകരമായ നിഗൂഢശക്തിയെ അനാവരണം ചെയ്യാനുള്ള അനാസക്തമായ പഠനമാണു് അതു്. നമ്മെ നയിക്കുന്ന വെളിച്ചവും നമ്മെ രൂപപ്പെടുത്തിയ നിയമങ്ങളും. പ്രകൃതി ശാസ്ത്രങ്ങളുടെ വിഷയം അറിയപ്പെടുന്ന മനുഷ്യനും അവന്റെ ശരീരവും സാഹചര്യവുമാണെങ്കിൽ മതശാസ്ത്രത്തിന്റെ വിഷയം അജ്ഞാതനായ മനുഷ്യനെ സംബന്ധിച്ച ഗവേഷണമാണു്. ഈ രണ്ടു് ശാസ്ത്രങ്ങളുടെയും ഉദ്ഗ്രഥനമാണു് തത്വജ്ഞാനത്തിന്റെ സമുന്നതമായ കർത്തവ്യമെന്നു് ഭാരതം പണ്ടുതന്നെ മനസ്സിലാക്കിയിട്ടുണ്ടു്. ഉപനിഷത്തുകളുടെ കാലംമുതല്ക്കു തന്നെ വേദാന്തം ഈ രാജ്യത്തു് ആചരിച്ചു വന്നതു് ആ കർത്തവ്യമാണു്. നമ്മുടെ ദേശീയചിന്തയുടേയും, സംസ്കാരത്തിന്റേയും സർവ്വവ്യാപകവും, ഫലപ്രദവുമായ സ്വാധീനം ചെലുത്തിക്കൊണ്ടു് വേദാന്തം ഫലശൂന്യമായ യുക്തിയുടെ വിശ്വാസത്തോടുള്ള എതിർപ്പോ, മറിച്ചോ ഇവിടെ പ്രദർശിപ്പിച്ചി

ല്ല. അതുപോലെ അസഹിഷ്ണുതയുടെയും, പീഡനങ്ങളുടേയും ഉല്പത്തിലും, അഭിപ്രായത്തെ അടിച്ചമർത്തുന്ന രീതിയിലും ആപത്ക്കരമായി ഒന്നും ഇവിടെ സംഭവിച്ചമില്ല.

മനുഷ്യനെയും അവൻെറ സംസ്കാരത്തെയും സംരക്ഷിക്കുന്നതിന്നും, വളർത്തുന്നതിനും ശാസ്ത്രവും, മതവും മുമ്പുണ്ടായിരുന്ന അവയുടെ മുൻവിധി നീക്കി കൂടുതൽ അടുത്തുവരുന്ന ഇക്കാലത്ത് ശാസ്ത്രത്തെക്കുറിച്ചും, മതത്തെക്കുറിച്ചുമുള്ള വേദാന്തത്തിൻെറ സമീപനം ഇന്ന് അത്യാവശ്യമായിട്ടുണ്ട്. അത്തരമൊരു ഉദ്ഗ്രഥനത്തിൻെറ തത്വശാസ്ത്രത്തിന്ന് മാത്രമേ മതവിശ്വാസത്തിൻെറ സുഗന്ധവും, ശാസ്ത്രത്തിൻെറ യുക്തിയും സമഞ്ജസമായി സമ്മേളിപ്പിക്കാൻ കഴിയുകയുള്ളു. ആധുനികമനുഷ്യനെ അന്തസ്സുള്ളവനാക്കിയും തൻെറ സാഹചര്യത്തിലുള്ള ലോകത്തോട്, ഏകീഭവിച്ചുംകൊണ്ട് പൂർവ്വസ്ഥിതിയിലാക്കിയും പുനർനിർമ്മിക്കുവാൻ അതിന്നു മാത്രമേ കഴിയുകയുള്ളു.

## 3 വേദാന്തത്തിൻെറ അർത്ഥത്തെക്കുറിച്ചുള്ള ഒരു സംവാദം.

ഞാൻ ന്യൂഡെൽഹി വിടേണ്ട സമയമായപ്പോൾ രംഗനാഥാനന്ദ സ്വാമിയെ സന്ദർശിക്കാൻ ചെന്നു. നമ്മൾ സംസാരിച്ചതെല്ലാം എന്നിൽ ശരിക്കും ദഹിച്ചു ചേർന്നുവെന്ന് എനിയ്ക്ക് നിശ്ചയമില്ലെന്ന് ഞാൻ പ്രസ്താവിച്ചു. ഞാൻ ഏതായാലും ഇതു് വ്യക്തമായി നേടിയിട്ടുണ്ട് എന്നായിരുന്നു എൻെറ വിചാരം. പാശ്ചാത്യബുദ്ധിജീവികളുടെ അബോധപൂർവ്വമായ ദാർശനികമായ ഇടുങ്ങിയ ചിന്താഗതിയെ ഞാൻ അതിക്രമിച്ചിരിക്കുന്നു എന്ന് ഞാൻ വിചാരിച്ചു. പാശ്ചാത്യബുദ്ധിജീവികളുടെ ചിന്തയും, പ്രകാശനവും, പദസഞ്ചയങ്ങളുമെല്ലാം പൗരസ്ത്യരാജ്യങ്ങളിൽനിന്നു വന്ന ആശയങ്ങൾ ഒരു ജാതി പുഷ്പിതങ്ങളായ വാക്കുകൾ മാത്രമാണെന്നും ചില പ്രത്യേക വിശ്വാസപ്രമാണങ്ങളോ മദ്ധ്യകാല അവശിഷ്ടങ്ങളോ ആണെന്നുമായിരുന്നു. ഈ മനോഭാവം പൗരസ്ത്യ തത്വജ്ഞാനത്തെക്കുറിച്ചുള്ള തെററായ പ്രയോഗങ്ങളുടെ ഫലമായിരുന്നു. അതിനേക്കാൾ ചിലതുകൂടി അതിലുണ്ടായിരുന്നു. വേദാന്തം ഒരു ശുഷ്കവാദമെന്ന നിലയ്ക്കല്ല എന്നെ സംബന്ധിച്ചിടത്തോളവും, എൻെറ ലോകത്തേയും കാലത്തേയും സംബന്ധിച്ചിടത്തോളവും, അർത്ഥമുള്ള ഒരു ജീവിതവീക്ഷണമെന്ന നിലയ്ക്ക് പിന്തുടരണമെന്ന് ഞാൻ മനസ്സിലാക്കി. ഇതു് ഡാർജിലിംഗിൽ നിന്നു് കാഞ്ചൻജംഗ കാണുന്നതുപോലെ പത്തു് നിമിഷത്തിനുള്ളിൽ മേഘങ്ങൾ മാറി പോകുകയും അനന്തരം തലയുയർത്തിനില്ക്കുന്ന വിസ്തൃതമായ വലിയ ശിഖരം നിങ്ങളുടെ മുമ്പാകെ അലറിവരികയും പിന്നീട് നശിച്ചുപോകുകയും ചെയ്യുന്നതുപോലെയായിരുന്നു. മേഘങ്ങൾ വീണ്ടും അവിടെ അടിഞ്ഞുകൂടുന്നുവെന്നു് നിങ്ങൾക്ക

റിയാം. എന്നാൽ അതു് കാണാത്തവരോടു് എങ്ങനെ പറഞ്ഞു് മനസ്സിലാക്കികൊടുക്കാൻ കഴിയും? അതിനെ വിവരിക്കാൻവേണ്ട നേരം നിങ്ങൾ അതിനെ കണ്ടുവോ?. നിങ്ങൾ കണ്ടതു മുഴുവൻ നിങ്ങൾ വിശ്വസിക്കുന്നുവെന്നു് തീർച്ചയുണ്ടോ ? ഞാൻ ഒരു നോക്കു് കണ്ടതിന്റെ വിസ്തൃതമായ ഒരു രൂപരേഖ എനിക്കു് നല്ലുവാനും ഞാൻ കൂടുതൽ നോക്കേണ്ടതും പഠിക്കേണ്ടതും അദ്ദേഹം എനിക്കു് കാട്ടിത്തന്നതിനെ വിവരിച്ചുകൊടുക്കേണ്ടതും എങ്ങനെയാണെന്നു് പറഞ്ഞുതരേണമെന്നു് എനിക്കു് സ്വാമിയോടു് ചോദിക്കണമെന്നുണ്ടായിരുന്നു. ഞങ്ങൾ ചരിത്രപരമായ ഒരു നിർവ്വചനത്തോടെ ആരംഭിക്കേണ്ടതായിരുന്നു. വേദാന്തമെന്നാൽ ശരിക്കെന്താണു് ?

പൗരാണിക ഇന്ത്യാചരിത്രത്തിലെ വൈദികകാലത്തിന്റെ അന്തിമഘട്ടത്തിൽ തീവ്രമായ പ്രവർത്തനങ്ങൾ നടന്നിരുന്നുവെന്നു് സ്വാമി പറഞ്ഞു. ഞങ്ങളുടെ മഹാത്മാക്കളായ ചില ചിന്തകന്മാരും, ഋഷികളും ജീവിതത്തിന്റെ പ്രശ്നങ്ങളും, അനുഭവങ്ങളുമായി മല്ലടിച്ചു. ഈ പ്രയത്നങ്ങളുടെ രേഖകൾ വരുംതലമുറക്കു് വേണ്ടി ഉപനിഷത്തുകളാകുന്ന രേഖകളിൽ രേഖപ്പെടുത്തി സൂക്ഷിക്കപ്പെട്ടു. ആ ഉപനിഷത്തുക്കളാണു് വിസ്തൃതവും വിവിധവുമായ വൈദികസാഹിത്യത്തിലെ അന്ത്യമായ ഭാഗം. വേദാന്തങ്ങളുടെ കടഞ്ഞെടുത്ത സത്തായതുകൊണ്ടു് ഉപനിഷത്തുകൾ വേദാന്തമെന്ന പേരിലറിയപ്പെടുന്നു.

ഉപനിഷത്തുകളുടെ ഏറ്റവും പ്രധാനമായ ഗുണങ്ങളിലൊന്നു് സത്യത്തെക്കുറിച്ചുള്ള നിർഭയമായ അന്വേഷണമാണു്. അവയിൽ ശിഷ്യന്മാരും, ഗുരുക്കന്മാരും മതത്തിന്റെയും, തത്വജ്ഞാനത്തിന്റെയും അടിസ്ഥാനപരമായ പ്രശ്നങ്ങളെക്കുറിച്ചു് ചർച്ചചെയ്യുകയും തത്വങ്ങൾ കണ്ടെത്തുകയും ചെയ്തതായി നാം കാണുന്നു. മാക്സ്മുള്ളർ അഭിപ്രായപ്പെട്ടതുപോലെ ''പൊതുജനങ്ങളെ പ്രീതിപ്പെടുത്തുന്നതിനോ, വിമർശകന്മാരെ സന്തോഷിപ്പിക്കുന്നതിനോ ഉള്ള ചിന്തകളൊന്നും അവരെ അലട്ടിയിരുന്നില്ല.'' സത്യാന്വേഷണത്തിന്നു് എന്തു് ത്യാഗവും വലിയതല്ല എന്നവർ കരുതി. ഭൗതികമായ സുഖങ്ങളുടേയും സ്വർഗ്ഗീയമായ ആകർഷണങ്ങളുടേയും കാര്യമവിടെ നില്ക്കട്ടെ. അവ പരിത്യജിക്കുന്നതിനെക്കാൾ കൂടുതൽ വിഷമകരമായ കാര്യങ്ങൾ ത്യജിക്കാൻ സത്യാന്വേഷികൾ തയ്യാറാകണമെന്നുള്ള ശാസന അവർ സ്വീകരിച്ചു. അവക്കു് പ്രിയപ്പെട്ട അഭിപ്രായങ്ങളും, സന്തോഷിപ്പിക്കുന്ന മുൻവിധികൾപോലും പരിത്യജിക്കാൻ അവർ സന്നദ്ധരായിരുന്നു.

ഉപനിഷത്തിൽ സത്യാന്വേഷണത്തിനു് വേണ്ട സർവ്വസമാശ്ലേഷകമായ സ്വാതന്ത്ര്യത്തിന്റെ അന്തരീക്ഷം നിലവിലുണ്ടായിരുന്ന

വെന്നുള്ളതു് രണ്ടാമത്തെ പ്രമുഖമായ സ്ഥിതിവിശേഷമായിരുന്നു. സത്യാന്വേഷണത്തിന്റെ പ്രേരണ പടിപടിയായി ഉയർന്നുപോകത്തക്കവിധത്തിൽ അതിന്നു് പററിയ പരിപൂർണ്ണമായ സ്വാതന്ത്ര്യത്തിന്റെ അന്തരീക്ഷം ഇവിടെയുണ്ടായിരുന്നു. അധികാരത്തെ ഭയപ്പെടുകയോ ശുഷ്കവാദങ്ങളോടു് സ്നേഹം പ്രദർശിപ്പിക്കുകയോ ചെയ്യാതെ തത്ത്വജ്ഞാനവും, മതവും ഒന്നായി ഉദ്ഗ്രഥിക്കത്തക്കവിധത്തിൽ യുക്തിബോധവും, ആത്മീയതയും വേദാന്തത്തിൽ ഏകീഭവിച്ചു.

വീണ്ടും ഞാൻ പറഞ്ഞു. എനിക്കു് എന്റെ പാശ്ചാത്യമുൻവിധികൾക്കു് ശബ്ദം നല്കേണ്ടതുണ്ടു്. ഈ വൻകെട്ടിടങ്ങൾ ലോകത്തിൽനിന്നുള്ള ഒരു വൻമാററമാണോ? അല്ല. ഈ കർമ്മത്തിന്റെ ലോകത്തിൽനിന്നുള്ള ഒരു പിൻമാററമാണോ ഇതെന്നു് വിചാരിക്കുന്നതിൽ വല്ല തെററുമുണ്ടോ ?

സ്വാമി മന്ദഹസിച്ചുകൊണ്ടു് തീരെയില്ല എന്നു് പറഞ്ഞു. മാക്സ്മുള്ളർ ഭാരതീയഋഷിമാരുടെ ധൈര്യത്തിലും ചിന്തയുടെ സമഗ്രതയിലും ആശ്ചര്യഭരിതനായി പ്രസ്താവിച്ചതു് ഞാൻ വീണ്ടും നിങ്ങളുടെ മുമ്പാകെ വായിക്കാം.

''പൗരാണികവേദാന്തത്തെ പരിശോധിക്കുമ്പോൾ ഈ മനോഭാവം എനിക്കു് തടഞ്ഞുനിർത്താൻ കഴിയുന്നില്ല. മററു തത്ത്വജ്ഞാനികൾ ഈ ലോകത്തിന്റെ യാഥാർത്ഥ്യം നമുക്കു് അനുഭവപ്പെടുന്നതുപോലെയല്ലെന്നു് നിഷേധിക്കപ്പെടുന്നതുപോലെ ഒരേയവസരത്തിൽ അഹം ബുദ്ധിയും, ഇന്ദ്രിയങ്ങളും, മനസ്സും അതിൽ അന്തർലീനങ്ങളായ പ്രപഞ്ചങ്ങളുമെല്ലാം മിഥ്യയാണെന്നു് നിഷേധിക്കാൻ ആരും ധൈര്യപ്പെട്ടിട്ടില്ല. മാത്രമല്ല ജീവനെ ശരീരത്തിൽനിന്നും, ആത്മാവിൽനിന്നുമുയർത്തി സ്വർഗ്ഗത്തോടും, ഭൂമിയോടും യോജിപ്പിച്ചു് ദൈവത്തോടും, മനുഷ്യനോടും, ബ്രഹ്മത്തോടും, ആത്മാവിനോടും സംയോജിപ്പിച്ചു് വേദാന്തദാർശനികന്മാർ ഈ പ്രാതിഭാസികജീവിതത്തിലെ പ്രവർത്തിക്കുകയും അനുഭവപ്പെടുന്ന ലോകത്തിലെ കർമ്മങ്ങൾ പൂർത്തീകരിക്കുകയും ചെയ്യേണ്ട ഒന്നിനേയും നശിപ്പിച്ചിട്ടില്ല. മറിച്ചു് അവർ കാണിച്ചുതന്നതു് ഒരു യാഥാർത്ഥ്യം ഇല്ലാതെ ഒരു പ്രാതിഭാസികവും ഉണ്ടാവുകയില്ലെന്നാണു്. ആ നന്മയും, ഗുണവും, വിശ്വാസവും, കർമ്മവും ജീവനെ ആത്മാവിലേയ്ക്കു് അതായതു് സ്വന്തം ഭവനത്തിലേയ്ക്കു് തിരിച്ചുകൊണ്ടുവരുന്ന ഉന്നതമായ അറിവു് നേടുകയെന്നതു് അത്യാവശ്യമാണെന്നാണു്.''

അപ്പോൾ വേദാന്തം നമ്മോടു് ജീവിതത്തെ നിഷേധിക്കണമെന്നു് പറയുന്നില്ല; ഇല്ലേയെന്നു് ഞാൻ ചോദിച്ചു. ഒരിക്കലുമില്ല; സ്വാമി മറുപടി പറഞ്ഞു. സ്ഥലകാലങ്ങളുടെ ലോകത്തിൽ ആത്മാ

വിൻെറ ഒരു സാഹസമായിട്ടാണ് ജീവിതം വീക്ഷിക്കപ്പെടുന്നത്. കഠോപനിഷത്തിലെ ഒരു സുപ്രസിദ്ധമായ ഖണ്ഡികയിൽ ഈ ആശയം അത്ഥവത്തായ ഒരു തേരിൻെറ പ്രതിമാനംകൊണ്ട് വിശദീകരിക്കപ്പെട്ടിട്ടുണ്ട്. മനുഷ്യൻ തൻെറ ശരീരം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്നീ ഉപകരണങ്ങളോടുകൂടി ഒരു തേരിൻെറ പ്രതീകമായി സങ്കല്പിച്ചിരിക്കുന്നു. അതിനു് കുതിരകളും, കടിഞ്ഞാണും, തേരിൽ സഞ്ചരിക്കുന്നവരുമുണ്ട്. ഇതിൽ ശരീരം തേരും, ഇന്ദ്രിയങ്ങൾ കുതിരകളും, മനസ്സ് കടിഞ്ഞാണും, തേരിൽ യാത്രചെയ്യുന്നവൻ ജീവനുമാണു്. അത്തരത്തിലുള്ള ഒരു രഥം പാതയിലേയ്ക്ക് നയിച്ച് നിശ്ചിതമായ ലക്ഷ്യത്തിലേയ്ക്ക് നയിക്കപ്പെടുന്നു. യാത്രയുടെ വിജയം പാതയുടെ നിരപ്പിനെക്കാൾ രഥത്തിൻെറ ശക്തിയേയും, കുതിരകളുടെ ചൈതന്യത്തേയും, കടിഞ്ഞാണിൻെറ മുറുക്കത്തേയും, സാരഥിയുടെ ശ്രദ്ധയേയും ആശ്രയിച്ചിരിക്കും. ഇവയിലേതെങ്കിലുമൊന്ന് ദുബ്ബലമായാൽ ആ പരിശ്രമം മുഴുവൻ നാശത്തിൽ കലാശിക്കും.

അതിനാൽ ജീവിതം സഗ്ഗാത്മകമായ ഒരു സാഹസമാണു്. അതിൻെറ പൂത്തീകരണം അതിൻെറ ഗതിയേയും ചലനാത്മകമായ അവസാനപ്രക്രിയയേയും ആശ്രയിച്ചാണ്, അല്ലാതെ അലസമായ അലംഭാവത്തെയല്ല. 'എല്ലാ വികാസവും ജീവിതമാണ്; എല്ലാ സങ്കോചവും മരണമാണ്.' എന്നു് സ്വാമി വിവേകാനന്ദൻ പറയാറുണ്ട്. ജീവരാശിയുടെ ഐക്യത്തിൻെറ ക്ഷേത്രത്തിലേയ്ക്കുള്ള സുദീഘമായ യാത്രയിൽ മനുഷ്യൻ വിവിധഘട്ടങ്ങളിലുള്ള സത്യത്തിൻേറയും, സൗന്ദയ്യത്തിൻേറവും, ശിവത്തിൻേറയും ശാരീരികമോ, മാനസികമോ, വ്യക്തിപരമോ, സാമൂഹ്യമോ ആയ മഹത്വത്തെ അനുഭവിക്കുന്നു. ഏറ്റവും ഉന്നതനിലയിൽ അവനു് അതിൻെറ പരമാവസ്ഥ വാഗ്ദാനം ചെയ്യപ്പെടുന്നു. എന്നാൽ ജീവിതത്തിൽക്കൂടിയുള്ള ഈ സുദീഘവും, ക്ലിഷ്ടവുമായ യാത്ര വിജയിക്കണമെങ്കിൽ ഫലപ്രദമായ വ്യക്തിത്വപരിശീലനമാവശ്യമാണ്. ഉപനിഷത്തുകളിലെ സ്മരണീയമായ മന്ത്രത്തിൽ ആ പരിശീലനത്തെക്കുറിച്ച് സൂചിപ്പിച്ചിട്ടുണ്ട്. അവിടെ ശരീരത്തിൻെറ ശക്തിയും, ഇന്ദ്രിയങ്ങളുടെ ചൈതന്യവും, ഇച്ഛാശക്തിയും, സ്വപ്രത്യയസ്ഥൈയ്യവും, ദശനത്തിൻെറ വൈശദ്യവും, നിഗമനത്തിൻെറ പ്രശാന്തതയും സംയോജിപ്പിക്കാൻ നമ്മോട് ആവശ്യപ്പെടുന്നു. സാരഥിയെന്നനിലയിൽ പ്രബുദ്ധമായ ബുദ്ധിശക്തിയും കടിഞ്ഞാണെന്നനിലയിൽ ഉറച്ചതീരുമാനവുമുള്ള ഒരാൾ സമുന്നതമായ മഹത്വം നേടുന്നു എന്നു് അതു് നമ്മോട് പറയുന്നു.''

അങ്ങനെയോ! ഞാൻ പറഞ്ഞു: അതു് പ്രവർത്തനത്തിന്റെ ഒരു ചാട്ടം തന്നെയാണല്ലോ. ഒരാളെങ്ങനെ പെരുമാറണമെന്നതിനെക്കുറിച്ചുള്ള ഒരുക്കൂട്ടം ചട്ടങ്ങൾ അല്ലേ?

സ്വാമി പറഞ്ഞു: ജീവിതത്തിന്റെ അർത്ഥത്തെക്കുറിച്ചും അനുഭവത്തെക്കുറിച്ചും വ്യക്തികളെ നോക്കാതെയും സത്യത്തിനു് വേണ്ടിയുള്ള വിശുദ്ധമായ ആവേശത്താൽ നയിക്കപ്പെട്ടതുമുള്ള അന്വേഷണം അതിന്റെ ദർശനത്തെ സാർവ്വത്രികഗുണമുള്ളതാക്കി തീർക്കുകയും അതിന്റെ സന്ദേശത്തെ അനശ്വരമാക്കിത്തീർക്കുകയും ചെയ്യുന്നതെങ്ങനെയെന്നു് പ്രബോധിപ്പിച്ചിട്ടുണ്ടു്. മററു് രാജ്യങ്ങളിലുള്ള തത്വജ്ഞാനങ്ങളിൽനിന്നും ഇവിടെത്തന്നെയുള്ള മററു് സമ്പ്രദായങ്ങളിനിന്നും വ്യത്യസ്ഥമായി വേദാന്തം ജീവിക്കുന്ന ഒരു ദർശനമാണു്. മങ്ങിയ പൗരാണികകാലത്തു് ആദ്യമായി അതു് വിശദീകരിക്കപ്പെട്ടതുമുതൽ ഇന്നത്തെ നമ്മുടെ സ്വന്തം കാലഘട്ടംവരെയും ഭാരതത്തിന്റെ ആത്മാവിന്റെ ചലനങ്ങളുടെ പിന്നിലുള്ള ആത്മീയ പ്രചോദനമായി അതു് നിലകൊണ്ടുവരുന്നു. കേന്ദ്രീകൃതമായ അളവിലുള്ള ആ പ്രചോദനത്തിന്റെ സാന്നിദ്ധ്യം ഇന്ത്യാ ചരിത്രത്തിന്റെ സ്മരണീയമായ സർഗ്ഗാത്മകഅദ്ധ്യായങ്ങളിലേയ്ക്കു് നയിച്ച ഗീതയുടേയും ബുദ്ധന്റേയും ശങ്കരന്റേയും പൗരാണികകാലത്തും ശ്രീരാമകൃഷ്ണന്റെയും സ്വാമി വിവേകാനന്ദന്റെയും ആധുനികകാലത്തും നമ്മുടെ പൗരാണികവും ആധുനികവുമായ ചരിത്രത്തിൽ അത്തരം അതിർത്തികൾ ഉണ്ടായിട്ടുണ്ടു്.

ഉപനിഷത്തുകൾ നമ്മുടെ നിത്യജീവിതത്തിലെ പെരുമാററത്തെക്കുറിച്ചു് ചട്ടങ്ങളും നിയമങ്ങളും നിർമ്മിക്കുന്നതിൽ താല്പര്യം കാണിച്ചിരുന്നില്ല. അവ അങ്ങനെ ചെയ്തിരുന്നെങ്കിൽ അതിന്റെ കാലംവരെമാത്രം നിലനിൽക്കുന്നതും പിന്നീടു് അപ്രത്യക്ഷമാകുന്നതുമായ ഒരു സമ്പ്രദായമായി ചുരുങ്ങിപ്പോകുമായിരുന്നു. ഒരു കാലത്തു പോഷകമായ ചട്ടങ്ങളും നിയമങ്ങളും മറെറാരു കാലത്തു് ശോഷകമായി തീർന്നുപോകുമായിരുന്നു. ഉപനിഷത്തുകൾ ഈ മനുഷ്യനിലും പ്രകൃതിയിലുമുള്ള സമയാതീതയാഥാർത്ഥ്യത്തെ അഭിസംബോധനചെയ്യുകയും ഒടുങ്ങാത്ത അനശ്വരതയ്ക്കു വേണ്ടിയുള്ള നാമരഹിതമായ ദാഹത്തെ ശമിപ്പിക്കുന്നതിനുള്ള ആത്മീയഭക്ഷണം നൽകുകയുമാണുണ്ടായതു്. മനുഷ്യന്റെ നിത്യജീവിതത്തിൽ അവൻ എങ്ങനെ പെരുമാറണമെന്നതിനെക്കുറിച്ചും മററുമുള്ള നിയമാവലികൾ ഉണ്ടാക്കാനുള്ള ചുമതല ധർമ്മശാസ്ത്രങ്ങളായ സ്മൃതികൾക്കു് വിട്ടുകൊടുക്കുകയാണു് ചെയ്തതു്. ഇന്നു് രാഷ്ട്രീയഭരണഘടനകൾക്കും സാമൂഹ്യമനഃസാക്ഷിക്കും വിട്ടുകൊടുക്കുന്നതുപോലെ.

ഞാൻ പറഞ്ഞു: അപ്പോൾ സ്വാമി അതെന്താണു പറയുന്നതു് ? ഞാനീകാണുന്നതിന്റെ സ്വഭാവമെന്തു്? ഒരാൾക്കതു് കാണിച്ചുതരാമോ?

സ്വാതന്ത്ര്യമാണതിന്റെ വിഷയം അതിന്റെ സന്ദേശമാകട്ടെ നിർഭയത്വവുമെന്ന് സ്വാമി മറുപടി പറഞ്ഞു. അത് സ്ത്രീപുരുഷൻമാരെ എല്ലാ തുറകളിലുമുള്ള ആത്മാവിന്റെ ശക്തമായ സാഹസത്തിന്നും ഓരോരുത്തനും അത് സാക്ഷാൽക്കരിക്കുന്നതിന്ന് അവന്റെയോ അവളുടെയോ അത്യാവശ്യമായ ആത്മീയവും ദിവ്യവുമായ പ്രകൃതിയും പരിമിതിയിൽനിന്ന് എങ്ങനെ അതിവർത്തിക്കാമെന്നു അത് ബോദ്ധ്യമാക്കുന്നു.

സാമൂഹ്യമോ മതപരമോ രാഷ്ട്രീയമോ ജീവിതത്തിന്റെ തന്നെയോ എല്ലാ മഹത്തായ ചലനങ്ങളും ഓരോ ജൈവവസ്തുവിലും അന്തർലീനമായ സ്വാതന്ത്ര്യത്തിന്റെ പ്രകാശനവും അത് പ്രദർശിപ്പിക്കുന്നു. ഒരു കോശത്തിലോ ശരീരത്തിലോ ഒരു സാമൂഹ്യപദ്ധതിയിലോ രാഷ്ട്രീയസമ്പ്രദായത്തിലോ ആപേക്ഷികത്വത്തിന്റെ ഒരു ബന്ധത്തിൽ അനന്തത കുടുങ്ങിപ്പോകുന്നു.

ജീവിതത്തിന്റെ അടിത്തറയും ലക്ഷ്യവും സ്വാതന്ത്ര്യമാണ്. ഇതാണ് വേദാന്തത്തിന്റെ അഭിപ്രായം. അതിനാൽ കഠോപനിഷത്തിലെ സുസ്ഥിരമായ വാക്കുകൾ ഉത്തിഷ്ഠത! ജാഗ്രത! മഹാൻമാരെ സമീപിക്കുക എന്നിട്ട് നിങ്ങൾ പ്രബുദ്ധരാവുക! എന്നാണ്.

ഭൗമവും പ്രാദേശികവുമായ അടിസ്ഥാനപരവും ഉറവുവററാത്തതുമായ സ്മൃതികളെ ഐക്യരൂപ്യം വൈശേധ്യപൂർവ്വം അത്തു ചുമതലപ്പെട്ടത്തിയിരിക്കുന്നു. വേദാന്തം മനുഷ്യജീവിതത്തിലും അവന്റെ ഭാഗധേയത്തിലും അനശ്വരമായ സമ്പത്ത് ഉറപ്പിക്കുക മാത്രമല്ല ഭാരതീയ സംസ്കാരപരീക്ഷണത്തിന് അനുയോജ്യമാകുവാൻ അതിന്റെ അനശ്വരതയെ ഉറപ്പ് വരുത്തുകയും ചെയ്യുന്നു.

നമ്മുടെ എല്ലാ സാംസ്കാരികവും മതപരവുമായ ചരിത്രത്തിന്റെ സവിശേഷതയായ ആകർഷകമായ സഹിഷ്ണുതയുടെ രേഖയ്ക്ക് നാം ഉപനിഷത്തുകളോട് കടപ്പെട്ടിരിക്കുന്നു. ജീവിതത്തിന്റെ ആ ഉറവു വററാത്ത സ്രോതസ്സ് ചിലപ്പോൾ വററിവരണ്ടുപോകുമെന്ന് തോന്നിയ അവസരത്തിലെല്ലാം അതിനെ കാലാനുസൃതം നവീകരിച്ചതിന് നാം അവയോട് കടപ്പെട്ടിരിക്കുന്നു. മാത്രമല്ല സർവ്വശക്തവും അപ്രമാദിത്വവുമായ ഒരു പള്ളിയുടെ ധൃഷ്ടതത്ത്വവാദത്തിന്റെ കനത്തകരങ്ങൾ നമ്മുടെ ദേശീയജീവിതത്തിലും മനസ്സിലും ബാധിക്കാത്തതിലും നാം അവയോട് കടപ്പെട്ടിരിക്കുന്നു. ഇപ്രകാരം ഇനി വരാനിരിക്കുന്ന യുഗങ്ങളിൽ സ്വതന്ത്രബുദ്ധി അപ്രതിഹതമായി ഉയർന്നു പൊങ്ങുകയും പ്രവർത്തിക്കാനാരംഭിക്കുകയും ചെയ്യും. ഇതു് ഭാരതത്തിന്റെ സുദീർഘചരിത്രത്തിലെ ആകർഷകമായ ഒരു സ്വഭാവവിശേഷമായിരിക്കും. അതുപോലെത്തന്നെ ലോകം മുഴുവൻ അവ ഉയർന്നു പൊങ്ങുകയും ചെയ്യും.

# 27

## ഒരു കൂടിക്കാഴ്ച - II

### 1 ആമുഖം

ശ്രീ പ്രദീപ്സിംങ്: സർ, താങ്കളെപ്പോഴാണ് ജനിച്ചത് ?

സ്വാമി രംഗനാഥാനന്ദ: കേരളത്തിലെ തൃശ്ശൂർ പട്ടണത്തിൽ നിന്ന് 6 നാഴിക അപ്പുറത്തുള്ള തൃക്കൂർ എന്ന കുഗ്രാമത്തിൽ 1908 ഡിസംബർ 15-ാം തിയ്യതി.

പി. എസ്: താങ്കളുടെ കുട്ടിക്കാലം, യൗവ്വനാരംഭം, യുവത്വകാലം എന്നിവയെക്കുറിച്ച് ചില വിശദവിവരങ്ങൾ താങ്കൾക്ക് തരാൻ കഴിയുമോ ?

സ്വാമി: ഒരു ശിശുവെന്ന നിലയ്ക്കു് എനിക്ക് വളരെ ഊർജ്ജസ്വലത തോന്നിയിരുന്നു. കുട്ടിക്കാലത്തു് തോട്ടപ്പണിയിലും, നീന്തലിലും ഞാൻ വലിയ താല്പര്യം പ്രദർശിപ്പിച്ചിരുന്നു. ഇന്നും ഞാൻ വളരെ വേഗതയുള്ള ഒരു നീന്തല്ക്കാരനാണ്. വ്യായാമത്തിൽ കൂടുതൽ ശ്രദ്ധിച്ചിരുന്നു. 14-ാമത്തെ വയസ്സിൽ വിവേകാനന്ദസാഹിത്യത്തിൽ തത്പരനാകുന്നതുവരെ ഞാൻ പഠനത്തിൽ അത്രത്തോളം താല്പര്യം കാണിച്ചിരുന്നില്ല.

പി. എസ്: താങ്കൾ മററു കുട്ടികളോടു് കൂടിച്ചേർന്ന് കളിച്ചിരുന്നുവോ ?

സ്വാമി: ധാരാളം, ധാരാളം. കളിക്കാനും, പ്രവർത്തിക്കാൻ പോലും കുട്ടികൾ കൂടുന്നിടത്തു് ഞാനും ഉണ്ടായിരിക്കും. 1917-18 എന്നീ കൊല്ലങ്ങളിൽ എന്റെ ഗ്രാമത്തിൽ വലിയ മഴ പെയ്താൽ ചളിപിളിയാകുന്ന ഒരു പാതയേ ഉണ്ടായിരുന്നുള്ളു. ഞാൻ എന്റെ പ്രായക്കാരായ കുട്ടികളെ സംഘടിപ്പിച്ചു് പാത കൂടുതൽ മെച്ചപ്പെട്ടതാക്കിത്തീർത്തിരുന്നു. അത്തരത്തിലുള്ള സംഘം ചേർന്നുള്ള പ്രവർത്തനങ്ങളെ

---

കാൺപൂരിലെ ഇന്ത്യൻ ഇൻസ്റ്റിററ്യൂട്ട് ഓഫ് ടെക്നോളജിയിലെ ഒരു വിദ്യാർത്ഥിയായ ശ്രീ പ്രദീപ്സിങ്ങ് 1979 ൽ ഐ. ഐ. ടി. യിൽ സ്വാമിയുടെ പ്രഭാഷണവേളയിൽ നടത്തിയ കൂടിക്കാഴ്ചയുടെ വിവരം 1979 ഏപ്രിൽ 26-ാം തിയ്യതിയിലെ ഭവാൻസ് ജേർണലിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു.

ഞാൻ സ്നേഹിക്കുകയും, സംഘടിപ്പിക്കുകയും ചെയ്തിരുന്നു. എനിക്ക് കളി വളരെയിഷ്ടമായിരുന്നു.

പി. എസ്: ഏതുതരത്തിലുള്ള കളികൾ?

സ്വാമി: മിക്കവാറും ഗ്രാമീണമായ കളികൾ. നിങ്ങൾ ഹഡുഡുഡു അഥവാ കബഡി എന്നു വിളിക്കുന്ന കളി എനിക്കേററവും പ്രിയങ്കരമായിരുന്നു. പിന്നീട് മാർബ്ൾകളി. ഞാൻ ഉച്ചക്ക് കളിക്കാനിരുന്നാൽ വൈകുന്നേരം 7 മണിക്കേ അവിടെ നിന്നെഴുന്നേല്ക്കാറുള്ളു. ഞാൻ മാർബ്ൾ കളിയിൽ വിദഗ്ധനായിരുന്നു. യഥാർത്ഥത്തിൽ ഞാനെന്തു ചെയ്തിരുന്നുവോ ആ അവസരങ്ങളിൽ ലോകം മുഴുവൻ മറന്നുകൊണ്ടുള്ളതരത്തിൽ അവയിൽ മുഴുകിയിരുന്നു.

പി. എസ്: ഇത്രയും കുട്ടിക്കാലത്തു് തന്നെ താങ്കളെങ്ങനെയാണ് സന്യാസ ജീവിതത്തിൽ ആകൃഷ്ടനായതു് ?

സ്വാമി: വളരെ ചെറുപ്പത്തിൽത്തന്നെ എൻെറ ഭവനത്തിൽ മതപരമായ അന്തരീക്ഷമായിരുന്നു. ശ്രീമദ്ഭാഗവതം മുതലായ വിശുദ്ധഗ്രന്ഥങ്ങൾ അമ്മയും, അച്ഛനും വായിക്കാറുണ്ടായിരുന്നു. ഞാനാകട്ടെ അടുത്തുള്ള ശിവക്ഷേത്രത്തിൽ കൃത്യമായി പോകാറുമുണ്ട്. അപ്പോൾ പല പദ്യങ്ങളും, കീർത്തനങ്ങളും പ്രത്യേകിച്ചും ശങ്കരാചാര്യരുടെ സംസ്കൃതസ്തോത്രങ്ങൾ ഞാൻ ഹൃദിസ്ഥമാക്കാറുണ്ട്. 'ശ്രീരാമകൃഷ്ണവചനാമൃതം' എന്ന മഹത്തായ ഗ്രന്ഥം വായിച്ചപ്പോഴാണ് എൻെറ ജീവിതത്തിലൊരു വഴിത്തിരിവുണ്ടായതു്. ആത്മീയമായ വികാരങ്ങളും ഭാവങ്ങളും അസ്പഷ്ടവും അസംഘടിതവുമായ കാലത്തിനു് ശേഷം വിശദമാക്കപ്പെട്ടു.

വിവേകോദയം ഹൈസ്കൂളിലെ ഗ്രന്ഥശാലയിൽനിന്നു് എൻെറ സുഹൃത്തു് ഒരു പുസ്തകം കടമെടുത്തു. അയാളതു് വായിച്ചതിനു ശേഷം എൻെറയടുത്തു് വന്നു് എന്നോടു് ചോദിച്ചു. താങ്കൾക്കു് ഈ പുസ്തകം വായിക്കണമോ? അതെ എന്നു് ഉത്തരം നല്കിക്കൊണ്ടു് അതു് എന്താണെന്നറിയാതെ തന്നെ ഞാൻ പുസ്തകമെടുത്തു.

വായന തുടങ്ങിയപ്പോൾ അതു് എന്നെ പിടിച്ചു നിർത്തിയതുപോലെ തോന്നി. വചനാമൃതവായന അവസാനിപ്പിച്ചശേഷം എൻെറ സുഹൃത്തു് മറെറാരു പുസ്തകവുമായി എൻെറയടുത്തു് വന്നു. അങ്ങനെ വിവേകാനന്ദൻെറ കൃതികളും കിട്ടിയപ്പോൾ എൻെറ മനസ്സിൽ ഒരു പൊട്ടിത്തെറി തന്നെ നടന്നു.

പി. എസ്: ആ സമയത്തു് താങ്കൾക്കു് 14 വയസ്സോ?

സ്വാമി: $14\frac{1}{2}$ വയസ്സ്. $17\frac{1}{2}$ വയസ്സു വരെ ഈമാതിരി പഠനം നിലനിന്നു. ഈ സുദീർഘമായ പഠനത്തിൽനിന്നു് രണ്ടു് മഹത്തായ

ആശയങ്ങൾ എന്റെ മനസ്സിൽ ശക്തിയായി ഉദിച്ചു. ഒന്നു് നമ്മുടെ ആത്മീയ പാരമ്പര്യത്തിന്റെ കേന്ദ്രമായ ദൈവത്തെ സ്നേഹിക്കുക. മററൊന്നു് മനുഷ്യനെ സ്നേഹിക്കുക, അതായതു് സാമാന്യജനങ്ങളെ സ്നേഹിക്കുക.

പി. എസ്: ഇത്രയും ചെറുപ്രായത്തിലോ?

സ്വാമി: ഈ രണ്ടു് ലക്ഷ്യങ്ങളെക്കുറിച്ചും പൂർണ്ണമായ ഉറപ്പും വൈശദ്യവും എനിക്കുണ്ടായിരുന്നു. അലട്ടിനോ സങ്കോചത്തിനോ യാതൊരു ആവശ്യവുമുണ്ടായിരുന്നില്ല. ഈ ജീവിതം ദൈവത്തിനും, മനുഷ്യനും, മനുഷ്യനിലുള്ള ദൈവത്തിനും സമർപ്പിക്കപ്പെടണമെന്ന ആശയം എന്റെ മനസ്സിൽ തറച്ചു. സ്വാമി വിവേകാനന്ദൻ വീണ്ടും വീണ്ടും ഇതു് ഊന്നിപ്പറയുന്നുണ്ടു്. 'ഇവ നോക്കൂ – ദരിദ്രൻമാർ, ദുഷിതർ ചൂഷിതർ അവരാണു് നിങ്ങളുടെ ദൈവം. അവരെ ആരാധിക്കൂ, സേവിക്കൂ.'

പി. എസ്: താങ്കളുടെ കുടുംബത്തിന്റെ സ്വാധീനം ഇതിൽ വന്നിട്ടുണ്ടെന്നു് തോന്നുന്നു. താങ്കളുടെ ഭവനത്തിൽ ഒരു ആത്മീയ അന്തരീക്ഷം നിലനിന്നിരുന്നുവെന്നു് താങ്കൾ പറഞ്ഞിരുന്നുവല്ലോ.

സ്വാമി: ഇല്ല. അവർ മതഭക്തന്മാരായിരുന്നു. എന്നാൽ ഞാൻ അവരെ ആത്മീയതയുള്ളവരെന്നു് വിളിക്കുകയില്ല. കാരണം ഈ മാതിരി മതം ഇന്നതു് ചെയ്യണം, ഇന്നതു് ചെയ്യരുതു് എന്ന നാട്ടു വാഴി സമൂഹസ്ഥിതിയുമായി ബന്ധപ്പെട്ടതാണു്. അതു് ആ നാട്ടു വാഴി സമ്പ്രദായത്തിന്റെ പരിമിതിയിൽ സാമാന്യമായി പറ ഞ്ഞാൽ മനുഷ്യത്വപരവും സന്മനോഭാവമുള്ളതുമായിരുന്നു. ഞാൻ അല്പം കൂടി വളർന്നപ്പോൾ നാട്ടുവാഴി വ്യവസ്ഥ എനിക്കു് ചേർന്നതാ യില്ല. അസ്പൃശ്യത ആരംഭത്തിൽത്തന്നെ എന്നിൽ അറപ്പുളവാക്കി യിരുന്നു. ഞാൻ എന്റെ ഗ്രാമത്തിൽ ഇതിനെക്കുറിച്ചുള്ള ചട്ടങ്ങ ളെല്ലാം ലംഘിക്കാൻ തുടങ്ങി. ഞാൻ സ്കൂളിൽ പോകുകയും കുളിക്കാ തെ മടങ്ങിവരികയും ചെയ്തു. അസ്പൃശ്യരെ തൊട്ടതിനുശേഷം ഞാൻ എല്ലാവരെയും തൊടാൻ തുടങ്ങി.

പി. എസ്: താങ്കൾക്കു് അതിനു പിന്നിലുള്ള ആശയമെന്താ യിരുന്നു?

സ്വാമി: അതു് അപ്പാടെ തെററാണു് എന്നു് എനിക്കറിയാമായി രുന്നു. മനുഷ്യനോടു് മററുതരത്തിൽ പെരുമാറേണ്ടതിന്റെ ആവശ്യ മെന്തു്? ഇവയൊന്നും നമ്മോടു് ആരും വന്നു പറഞ്ഞിട്ടില്ല. അതു് തനിയേതന്നെ വന്നുചേർന്നതാണു്. അതിനാൽ ഞാൻ അസ്പൃശ്യ രുമായി സ്നേഹത്തിൽ വർത്തിക്കുകയും വീട്ടിലുള്ള എല്ലാവരുടെയും

എതിർപ്പിന്ന് എതിരായി അവരുമായി സഹഭോജനം നടത്തുകയും ചെയ്തു. എന്നാൽ ഞാനതിൽ അല്പം പോലും കലുങ്ങിയില്ല. അതു കൊണ്ടാണ് അസ്പൃശ്യർ എന്നെ ആരാധിച്ചത്. യഥാർത്ഥത്തിൽ ഞാൻ സന്യാസവൃത്തിയിലേയ്ക്ക് പോകുന്നുവെന്നറിഞ്ഞപ്പോൾ അവർ കരയുകയാണുണ്ടായത്. എന്തൊരു വികാരമായിരുന്നു അവർക്ക്. വിവേകാനന്ദസാഹിത്യം വായിച്ചതിന്നുശേഷം ഇതു് ദാർശനികമായി ശക്തമായിത്തീർന്നു.

പി. എസ്: താങ്കൾ പോകുന്ന ഈ ജീവിതത്തിന്ന് നേരെ താങ്കളുടെ മാതാപിതാക്കൾക്കുണ്ടായ വിചാരമെന്തായിരുന്നു?

സ്വാമി: അവർക്ക് ഞാൻ അവരുടെകൂടെ വേണമെന്ന് ഉണ്ടായിരുന്നു. എന്നാൽ പൊതുജനകാര്യത്തിൽ എനിക്ക് സാധാരണയിൽക്കവിഞ്ഞ ശ്രദ്ധയുണ്ടായിരുന്നുവെന്ന് അവർക്കറിയാം. വീട്ടിലായാലും, പുറത്തായാലും ഞാൻ ഒരിക്കലും എന്നെപ്പററി ശ്രദ്ധിക്കാറില്ല. അതുകൊണ്ട് എല്ലായിടത്തുമുള്ള രക്ഷിതാക്കൾ പ്രതീക്ഷിക്കുന്നതുപോലെ അവർക്കെന്നോട് വലിയ ആദരവും അവരുടെ കുടുംബ കാര്യങ്ങളിൽ സാമ്പത്തികസ്ഥിതി മെച്ചപ്പെടുത്തുന്നതിനും മററും ഞാൻ സഹായകമാകുമെന്നും അവർ പ്രതീക്ഷിച്ചിരുന്നു.

ഞാൻ ആദ്യമൊക്കെ ഇത്തരമാതിരി സാഹിത്യകൃതികളിൽ താല്പര്യം കാണിച്ചപ്പോൾ അവർ അതിൽ എതിർപ്പൊന്നും പ്രകടിപ്പിച്ചിരുന്നില്ല. എന്നാൽ ഞാനതിൽ അഗാധമായിത്തന്നെ വ്യാപൃതനാവുകയാണെന്ന് കണ്ടപ്പോൾ അവർ ഭയപ്പെട്ടു. ഒരിക്കൽ അവർ എന്നെ അതിൽനിന്ന് തടയുവാനും അല്പം നിർബ്ബന്ധം ചെലുത്താനും തുടങ്ങി. എന്നാൽ ഞാൻ എന്റെ നിലപാടിൽ ഉറച്ചുനിന്നുകൊണ്ട് പറഞ്ഞു. 'ഇതെന്റെ വ്യക്തിപരമായ കാര്യമാണ്, എന്താണോ നല്ലതായി തോന്നുന്നത് ഞാനതു ചെയ്യും.'

അതു് 15–ാം വയസ്സിലായിരുന്നു. അതിന്നുശേഷം അവർ ഒരിക്കലും എന്നെ ബുദ്ധിമുട്ടിച്ചിട്ടില്ല. ഞാൻ ഈയൊരു കാര്യത്തിൽ ഉറച്ചുനിന്നുവെന്നല്ലാതെ വീട്ടിലുള്ള മററെല്ലാസംഗതികളിലും വളരെ സരണശീലവും, അച്ചടക്കവും പ്രദർശിപ്പിച്ചിരുന്നു.

പി. എസ്: എല്ലാ സ്ഥലത്തുമുള്ള രാമകൃഷ്ണാമിഷ്യനിൽ ചേരാൻ താങ്കൾക്ക് പ്രേരണ എങ്ങനെ ലഭിച്ചു ?

സ്വാമി: സ്വാമി വിവേകാനന്ദൻ തന്റെ എഴുത്തുകളിൽക്കൂടിയും, പ്രഭാഷണങ്ങളിൽക്കൂടിയും അതെല്ലാം നിങ്ങളെ അറിയിക്കും. 'പൊതുജനങ്ങളുടെ മുഴുവൻ നന്മയ്ക്കും വേണ്ടി ഒരാളുടെ ജീവിതം എന്തു

കൊണ്ടു് ത്യജിച്ചുകൂടാ ?' എന്നു് അദ്ദേഹം വീണ്ടും വീണ്ടും ആവർത്തിക്കാറുണ്ടു്. 'യുഗങ്ങളായി ദശലക്ഷങ്ങൾ പട്ടിണി കിടക്കുമ്പോൾ സ്വയം പ്രചാരത്തിനുവേണ്ടി ഈ ജീവിതം ഉപയോഗപ്പെടുത്തിയിട്ടു് എന്തു് ഫലം ? മഹത്തായ കർമ്മം അനുഷ്ഠിക്കാനുള്ള സമയമിതാണു്.' ഇതേമാതിരി ആശയങ്ങൾ വിവേകാനന്ദന്റെ പ്രഭാഷണങ്ങളിലും, കത്തുകളിലും സുലഭമായി കാണാം. ഞാൻ അവ വായിക്കുമ്പോൾ എന്റെ കണ്ണിൽനിന്നു് ധാരധാരയായി വെള്ളമൊഴുകാറുണ്ടു്. എന്തൊരു ശ്രേഷ്ഠമായ ജീവിതമായിരിക്കും അതു് ! അതിനാൽ ആ ആശയം എന്റെ മനസ്സിൽ വളർന്നു; മൂന്നുവർഷത്തിനുള്ളിൽ അതു് ശരിയായി വേരുറച്ചു—ഇതാണു് എന്റെ ജീവിതലക്ഷ്യമെന്നു്.

ഒരിക്കൽ (193?ൽ)ഞാൻ ആന്ധ്രപ്രദേശിലെ മദനപ്പള്ളിയിൽ ഒരു പൊതുയോഗത്തിൽ പ്രസംഗിക്കുകയായിരുന്നു. ശ്രോതാക്കൾ ആരെന്നു് എനിക്കറിവില്ലായിരുന്നു. അവർ എന്നോടു് ഈ ചോദ്യം ചോദിച്ചു: 'ഒരു സന്ന്യാസിയാകാൻ താങ്കളെ പ്രേരിപ്പിച്ചതെന്താണു് ?' ഞാൻ ഉത്തരം പറഞ്ഞു: 'ഞാൻ വിവേകാനന്ദന്റെ പ്രഭാഷണങ്ങൾ വായിച്ചപ്പോൾ ഈ പ്രത്യേകവാക്യം എനിക്കു് വലിയ പ്രചോദനം നല്കി: 'നിയമജ്ഞന്മാരായി ശണ്ഠയുണ്ടാക്കുന്നതിനേക്കാൾ മഹത്തായ കാര്യങ്ങൾ ഈ രാജ്യത്തു് ചെയ്യുതീർക്കേണ്ടതായിട്ടുണ്ടു്.'

ശ്രോതാക്കളുടെയിടയിൽനിന്നു് ഗംഭീരമായ ഹർഷാരവമുയർന്നു. കാരണം അവരിൽ മിക്കവാറും ആളുകൾ വക്കീലന്മാരായിരുന്നു. ഇതേമാതിരി സാഹിത്യങ്ങൾ വെറും ഗ്രന്ഥങ്ങളല്ല, ഒരു സന്ദേശമാണു്. അതിൽ ഒരു സവിശേഷശക്തിയുണ്ടു്. ഓരോ വാക്കും ഓരോ ശക്തിസ്രോതസ്സാണു്. ഇതു് എന്റെ അനുഭവമാണു്. മാത്രമല്ല, സാഹിത്യത്തിന്നു് നോബൽസമ്മാനം ലഭിച്ചയാളും രാമകൃഷ്ണ വിവേകാനന്ദന്മാരുടെ ജീവചരിത്രകർത്താവുമായ മഹാനായ ഫ്രഞ്ചു് സാഹിത്യകാരൻ റൊമെയ്‌ൻ റൊളാങ്ങ് അടക്കമുള്ള ആയിരങ്ങളുടെയും അനുഭവവുമതാണു്. വിവേകാനന്ദനെക്കുറിച്ചുള്ള ഗ്രന്ഥത്തിൽ അദ്ദേഹം ഇപ്രകാരം പറയുന്നു:

ഹേൻഡൽ സമൂഹഗാനത്തിന്നുള്ളതുപോലെ ആത്മാവിനെ ത്രസിപ്പിക്കുന്ന താളലയങ്ങളുൾക്കൊള്ളുന്നതാണു് അദ്ദേഹത്തിന്റെ വാക്കുകൾ. മുപ്പതുകൊല്ലം മുമ്പേയുള്ള പുസ്തകങ്ങളുടെ ഏടുകളിൽ അങ്ങിങ്ങായി ചിതറിക്കിടക്കുന്ന അദ്ദേഹത്തിന്റെ വാക്കുകൾ വൈദ്യുതാഘാതംപോലെ രോമാഞ്ചം കൊള്ളാതെ സ്പർശിക്കാൻ എനിക്കു് കഴിയുന്നില്ല. ആ വീരന്റെ ചുണ്ടുകളിൽനിന്നു തന്നെ ചുട്ടനീറുന്ന ആ വാക്കുകൾ അടർന്നുവീണപ്പോൾ എന്തൊരു കോരിത്തരിപ്പായിരിക്കണം അവ ശ്രോതാക്കളിൽ ഉളവാക്കിയിരിക്കുക !

ഞാൻ അതു് ആദ്യമായി വായിച്ചപ്പോൾ, 'എത്ര ശരിയാണു്!' എന്നു് ഞാൻ പറഞ്ഞുപോയി. എന്നോടൊപ്പം അങ്ങനെ ആഘാതമേററ ആയിരങ്ങൾ വേറെയുമുണ്ടാകും. ഗംഭീരമായ ആ ആഘാതം.

ഇന്നും നൂറുകണക്കിനാളുകൾക്കു് ആ കോരിത്തരിപ്പു് അനുഭവപ്പെടുന്നുണ്ടു്. വിരസമായ ജീവിതം പിടിച്ചുകുലുക്കപ്പെടുന്നു. ശ്രേഷ്ഠവും ഉപയോഗപ്രദവുമായ ഒരു യഥാർത്ഥ ലക്ഷ്യം ജീവിതത്തിന്നു് കൈവരുന്നു. അതു് മഹത്തായ ഒരു പ്രേരണയാണു്.

പി. എസ്സ്: രാമകൃഷ്ണമിഷനിൽ ചേർന്നപ്പോൾ അങ്ങയുടെ ആദ്യത്തെ അഭിപ്രായമെന്തായിരുന്നു ?

സ്വാമി: വീടിനോടുള്ള ആകർഷണം ഉണ്ടായിരുന്നിട്ടും ഞാൻ മിഷൻേറതാണെന്ന ഒരു ബോധം എനിക്കുണ്ടായിരുന്നു. എനിക്കു് വീട്ടിൽ സ്നേഹമയികളായ മാതാപിതാക്കളും സഹോദരിമാരും സഹോദരന്മാരും കേരളത്തിലെ അതിമനോഹരമായ ഗ്രാമീണാന്തരീക്ഷവുമുണ്ടായിരുന്നു.

പി. എസ്സ്: അതു് ആശ്രമത്തിൽനിന്നു് എത്ര അകലെയായിരുന്നു ?

സ്വാമി: ഒരു മുന്നൂറു് നാഴികയപ്പുറം. അതിനാൽ അവയെല്ലാം വിടുന്നതിന്നു് എനിക്കു് അല്പം പ്രയാസം തോന്നി. എന്നാൽ ഒരു ആശ്രമത്തിൽ മഹത്തായ ഒരു ജീവിതം നയിക്കാൻ ലഭിച്ച സന്ദർഭമാണല്ലോ എന്ന ചിന്ത മററെല്ലാ വികാരങ്ങളെയും മറികടക്കാൻ എന്നെ പ്രാപ്തനാക്കി. അതു് ഒരു ദരിദ്രമായ ആശ്രമമായിരുന്നു. ഭക്ഷണം ചുരുക്കമാണെന്നു് മാത്രമല്ല സൗകര്യവും വളരെ കുറവായിരുന്നു. എന്നാൽ അതുകൊണ്ടെന്തു് ? ശ്രീരാമകൃഷ്ണനാണു് നമുക്കു് ഈ ജീവിതം തന്നതു്. അതു് അദ്ദേഹത്തിൻേറതാണു്. അദ്ദേഹത്തിൻെറ മഹത്തായ ആ കർമ്മം നിറവേററുന്ന ഒരു ഉപകരണം മാത്രം ഞാൻ. ആ ചിന്തയാണെന്നെ പിടിച്ചുനിർത്തിയതു്. ആദ്യത്തെ ആറുവർഷം ഞാൻ കഠിനമായി അദ്ധ്വാനിക്കേണ്ടിവന്നു.

പി. എസ്സ്: സാധാരണഗതിയിൽ എങ്ങനെയൊക്കെയായിരുന്നു താങ്കളുടെ അവിടത്തെ ജീവിതം ?

സ്വാമി: മൈസൂരിലെ ആശ്രമത്തിന്നു് പണമൊന്നുമുണ്ടായിരുന്നില്ല. അവിടെ ഭൃത്യന്മാരോ പാചകക്കാരോ ഇല്ലായിരുന്നു. അതുകൊണ്ടു് പാചകവൃത്തിയും പാത്രം കഴുകലും വൃത്തിയാക്കലും എല്ലാം ഞാൻതന്നെ ചെയ്യേണ്ടിവന്നു. ആറു വർഷത്തോളം പാചകനും പാത്രം കഴുകുന്നവനും വീടു് കാക്കുന്നവനും തോട്ടക്കാരനുമെല്ലാം ഞാൻതന്നെ.

ഞാൻ അവയെല്ലാം വളരെ സന്തോഷപൂർവ്വം നിർവ്വഹിച്ചു. ഇന്നും ഞാൻ അക്കാര്യങ്ങൾ ഓർക്കുമ്പോൾ എന്തൊരു സന്തോഷമാണു് തോന്നുന്നതു്!

പി. എസ്സ്: താങ്കൾ സന്ന്യാസദീക്ഷ സ്വീകരിക്കുമ്പോൾ എന്തൊക്കെ വികാരങ്ങളാണുണ്ടായിരുന്നതെന്നു് ഓർക്കുന്നുണ്ടോ ?

സ്വാമി: ഓ, ഉണ്ടു്. ഊട്ടിയിൽവെച്ചായിരുന്നു ആ സംഭവം. ആ സന്ദർഭത്തിൽ ശ്രീരാമകൃഷ്ണൻെറ ഒരു ശിഷ്യനായ ശിവാനന്ദ സ്വാമികൾ എന്നൊരാൾ അവിടെ താമസിച്ചിരുന്നു. താരകൻ എന്നായിരുന്നു അദ്ദേഹത്തിൻെറ യഥാർത്ഥ നാമധേയം. മഹാപുരുഷ് മഹാരാജ് എന്നായിരുന്നു ഞങ്ങൾ അദ്ദേഹത്തെ വിളിച്ചിരുന്നതു്. രാമകൃഷ്ണപരമ്പരയിലെ രണ്ടാമത്തെ പ്രസിഡണ്ടായിരുന്നു അദ്ദേഹം. മൈസൂരിലെ മഠാധിപതിയായ സ്വാമി സിദ്ധേശ്വരാനന്ദൻ എന്നെ തൃശ്ശൂരിൽനിന്നു് ഊട്ടിവഴിയായി മൈസൂരിലേയ്ക്കു് കൊണ്ടുപോയി. സിദ്ധേശ്വരാനന്ദൻ പിന്നീടു് പാരീസിന്നടുത്തുള്ള ഗ്രററ്സ് എന്ന സ്ഥലത്തു് ഒരു രാമകൃഷ്ണാശ്രമം സ്ഥാപിച്ചയാളായിരുന്നു. ഞാൻ വീടു് വിട്ടയുടനെ ഏററവും സ്നേഹിക്കാൻ പററിയ ആളും താൻ ഗുരുവാണെന്നും മററുമുള്ള നാട്യങ്ങളൊന്നും ഇല്ലാത്തവനും ആയ ശിവാനന്ദസ്വാമികളിൽനിന്നു് സന്ന്യാസദീക്ഷ സ്വീകരിച്ചുകൊള്ളാൻ അദ്ദേഹം ഉപദേശിച്ചു.

അതേ ദിവസംതന്നെ മൂന്നോ നാലോ മററു് യുവാക്കളും ദീക്ഷ സ്വീകരിച്ചിരുന്നു. ആ അവസരത്തിൽ ദീക്ഷയെക്കുറിച്ചു് യാതൊന്നും എനിക്കറിവില്ലായിരുന്നു. അതിനാൽ ഞാൻ അദ്ദേഹത്തിന്നടുത്തു് ഇരുന്നു. അദ്ദേഹമാകട്ടെ എനിക്കൊരു മന്ത്രം ചൊല്ലിത്തരികയും ചെയ്തു. അനന്തരം അദ്ദേഹം ''നീ ഗുരുദക്ഷിണയായി എന്തെങ്കിലും കൊണ്ടുവന്നിട്ടുണ്ടോ ?'' എന്നു് ചോദിച്ചു. എൻെറ കയ്യിൽ ഒന്നുമില്ലെന്നു് ഞാൻ ദുഃഖത്തോടെ പറഞ്ഞു: ''ഒരു മുണ്ടും ഷർട്ടും ടൗവ്വലും മാത്രമേ ഞാൻ വീടുവിടുമ്പോൾ കൊണ്ടുവന്നിട്ടുള്ളൂ.'' അപ്പോൾ അദ്ദേഹം തൻെറവലത്തുവശത്തുള്ള മൂന്നോ നാലോ മാങ്ങ എടുത്തു് എൻെറ കയ്യിൽത്തന്നു് ''ഇതെനിക്കുതന്നെ മടക്കിത്തരൂ'' എന്നു പറഞ്ഞു. ഇതായിരുന്നു എൻെറ ഗുരുദക്ഷിണ, ഇത്രയും നിസ്സാരമായ കാര്യം!

ഞാൻ ആ മന്ത്രദീക്ഷ എടുത്തപ്പോൾ പത്താമത്തെ വയസ്സിൽ കണ്ട ഒരു സ്വപ്നത്തെക്കുറിച്ചു് ഓർത്തു. ഈ പ്രത്യേകസന്ദർഭത്തിൽ ആ സ്വപ്നം പുനരഭിനയിക്കപ്പെടുമ്പോലെ എനിക്കു് തോന്നി. ഞാൻ ഉയർന്നുയർന്നുയർന്നുപോയി. ഒടുക്കം ഒരു ദിവ്യാത്മാവിൻെറ, അതായ

ത്തു് ശിവന്റെ അടുത്തേയ്ക്കു് ഞാൻ ആനയിക്കപ്പെട്ടു ഞാൻ അദ്ദേഹത്തിന്റെ അടുത്തിരുന്നപ്പോൾ അദ്ദേഹം എന്നോടെന്തോ പറയുന്നതായി എനിക്കുതോന്നി.

ഞാൻ എന്റെ അമ്മയോടു് ഈ സ്വപ്നത്തെക്കുറിച്ചു പറഞ്ഞപ്പോൾ അവർ അതു് ആരോടും പറയരുതെന്നും അത്രയും മനോഹരമായ ഒരു കാഴ്ചയാണു് അതെന്നും പറയുകയുണ്ടായി. ഉയർന്നസ്ഥലമായ ഊട്ടിയിൽ വൃദ്ധനായ ശിവാനന്ദജിയുടെ അടുത്തിരുന്നു് അതു് യഥാർത്ഥത്തിൽ പുനരഭിനയിക്കപ്പെടുകയായിരുന്നു അതിനാൽ അതൊരു രസകരമായ അനുഭവമായിരുന്നു.

പി. എസ്സ്: 'ബ്രഹ്മചാരി' പട്ടത്തെക്കുറിച്ചു് താങ്കൾ ദയവുചെയ്തു് എന്തെങ്കിലും പറയുമോ ?

സ്വാമി: അക്കാലത്തു് മൂന്നുവർഷത്തോളം നിരീക്ഷണകാലമെന്നാണു് അറിയപ്പെട്ടിരുന്നതു്. 1929 – ൽ ഞാൻ ബ്രഹ്മചര്യവ്രതം സ്വീകരിച്ചു. ഞാൻ കൽക്കത്തയ്ക്കടുത്തുള്ള ബേലൂർമഠത്തിലേയ്ക്കു് പോയി. അതു് ആശ്ചര്യകരമായൊരു സംഭവമായിരുന്നു. ഞാൻ ചെന്നപ്പോൾ ശിവാനന്ദസ്വാമിയും എന്റെ മുമ്പാകെ ഉണ്ടായിരുന്നു. പലതരം മന്ത്രങ്ങൾ ജപിക്കുകയും ഹോമങ്ങൾ നടത്തുകയും ചെയ്യുന്നുണ്ടായിരുന്നു. ഈ മന്ത്രങ്ങൾ ആശ്ചര്യകരങ്ങളാണു്. ഈ മന്ത്രങ്ങളുടെ സത്ത ''ഞാൻ എന്റെ ജീവിതം അതിന്റെ എല്ലാ കഴിവുകളോടുംകൂടി ദൈവത്തെയും മനുഷ്യനെയും സേവിക്കുന്നതിന്നു വേണ്ടി സമർപ്പിക്കുന്നു.'' എന്നതാണു്.

ചടങ്ങുകൾക്കുശേഷം ഒരു പുതിയ പേരും ഒരു പുതിയ ജോഡി വസ്ത്രവും ഞങ്ങൾക്കു് കിട്ടി. മാതാപിതാക്കൾ നല്കിയ പേർ ശങ്കരൻ എന്നായിരുന്നു. ഇപ്പോൾ അതു് യതിചൈതന്യൻ എന്നായി. ചൈതന്യം എന്ന വാക്കിനർത്ഥം ആത്മബോധമെന്നാണു്. അടുത്ത നാലുവർഷങ്ങളിൽ ഇതുതന്നെ തുടർന്നു. അനന്തരം 1933 – ൽ സന്യാസദീക്ഷ നല്കപ്പെട്ടു. അതാകട്ടെ അസാധാരണമായ ഒന്നാണു്. വൈദികസന്യാസം, അതിന്റെ മന്ത്രങ്ങൾ, അതിന്റെ സമ്പ്രദായം എല്ലാം അസാധാരണങ്ങളാണു്. സമുന്നതമായ തത്വദർശനം അവിടെ പ്രായോഗികതലത്തിലാക്കപ്പെടുന്നു. ''ഞാൻ ശരീരമല്ല, മനസ്സല്ല, ഇന്ദ്രിയങ്ങളല്ല, നിത്യമുക്തനും നിത്യശുദ്ധനുമായ ആത്മാവാണു്.''

ഈ ജ്ഞാനം ഞങ്ങൾ മനസ്സിൽ ഉറപ്പിച്ചുനിർത്തേണ്ടതുണ്ടു്. ആ ബോധം നിലനിർത്തിത്തരേണമേ എന്നു് ഞങ്ങൾ ദൈവത്തോടു് പ്രാർത്ഥിക്കുന്നു. അതിനുശേഷം അവസാനമായി കാവിനിറത്തിലുള്ള ഒരു ജോഡി വസ്ത്രങ്ങൾകൂടി നല്കപ്പെടുന്നു. 'ആനന്ദ'' എന്ന

വസാനിയ്ക്കുന്ന ഒരു പുതിയപേരും നല്കപ്പെടുന്നു. പേർ തെരഞ്ഞെടുക്കുന്നതു് ഗുരുവാണു്. സ്വാമി രംഗനാഥാനന്ദൻ എന്ന പേർ എനിയ്ക്കു് വന്നതു് അങ്ങനെയാണു്. അതാണു് എന്റെ സന്ന്യാസനാമധേയം. ശിവാനന്ദസ്വാമിയാണു് ഇതു ചെയ്തതു്.

പി. എസ്സ് : ഈ മിഷനിൽ താങ്കൾക്കുണ്ടായ പല ഗുരുക്കന്മാരിലുംവെച്ചു് താങ്കളെ ഏററവും ആകർഷിച്ചതാരാണു് ?

സ്വാമി: നോക്കൂ, ശ്രീരാമകൃഷ്ണശിഷ്യന്മാരിൽ എല്ലാവരും ഒരേ വിഭാഗത്തിൽപ്പെടുന്നവരാണു്. അവരിൽ പലരേയും കാണുന്നതിന്നു് എനിയ്ക്കു് അവസരമുണ്ടായിട്ടുണ്ടു്. വിവേകാനന്ദസ്വാമികൾ, മാതൃദേവി, ബ്രഹ്മാനന്ദസ്വാമികൾ എന്നിവരൊക്കെ പോയ്ക്കഴിഞ്ഞിരുന്നു. അതിനാൽ ഞങ്ങൾക്കു് ഗ്രന്ഥങ്ങളിൽക്കൂടിയും പാരമ്പര്യത്തിൽക്കൂടിയും മാത്രമേ അവരെപ്പററി പഠിയ്ക്കാൻ കഴിഞ്ഞിട്ടുള്ളൂ. അഖണ്ഡാനന്ദസ്വാമിയെപ്പോലുള്ള പല ശ്രീരാമകൃഷ്ണശിഷ്യന്മാരും മിഷ്യനിൽ ഉണ്ടായിരുന്നു. എന്നാൽ ഗുരു എന്ന നിലയിൽ നേരിട്ടു് സമീപിയ്ക്കാൻ കഴിഞ്ഞിരുന്നതു് ശിവാനന്ദസ്വാമിയെ മാത്രമായിരുന്നു. അദ്ദേഹം വളരെ ശ്രദ്ധേയനും ഹൃദയാലുവും അത്യാധുനികനുംകൂടിയായിരുന്നു. അദ്ദേഹത്താൽ പ്രചോദിതരായ മററു് ആയിരക്കണക്കിൽ ആളുകളുണ്ടായിരുന്നു.

പി. എസ്സ്: താങ്കളുടെ ഇപ്പോഴത്തെ ജീവിതത്തെക്കുറിച്ചു് പറയുകയാണെങ്കിൽ താങ്കൾ യാത്രയിലല്ലാത്തപ്പോൾ നിത്യകർമ്മങ്ങൾ എന്തൊക്കെയാണു് ?

സ്വാമി: ഞാൻ ഒരു കേന്ദ്രത്തിന്റെ ചാർജ്ജു് വഹിക്കുമ്പോൾ ആ കേന്ദ്രത്തിന്റെ എല്ലാ ഉത്തരവാദിത്തങ്ങളും സ്വാഭാവികമായും എന്നിലായിരിക്കും. ഞങ്ങളുടെ വ്യക്തിപരമായ ജീവിതം തുടരുകയും ചെയ്യും. നിത്യം ധ്യാനം, സ്വാദ്ധ്യായം, അനന്തരം മററു പ്രവർത്തനങ്ങളും.

പി. എസ്സ്: അങ്ങയുടെ ഇഷ്ടവിനോദങ്ങളും താല്പര്യങ്ങളും എന്തൊക്കെയാണു് ?

സ്വാമി: മനുഷ്യന്നു് പ്രിയമായിട്ടുള്ളതെന്തും എനിയ്ക്കും പ്രിയം തന്നെ. അതിനാൽ എന്റെ താല്പര്യത്തിന്റെ അവസാനമെവിടെ എന്നു് എനിക്കറിഞ്ഞുകൂടാ. സത്ക്കർമ്മങ്ങളും എന്റെ ഇഷ്ടവിനോദമാണു്. ഉദാഹരണമായി ചേരികൾ വൃത്തിയാക്കലോ കുഷ്ഠരോഗികളെ ശുശ്രൂഷിക്കലോ യുവവിദ്യാർത്ഥികളെക്കണ്ടു് സംസാരി

സ്കൂളോ ഭരണാധികാരികൾമുതൽ വ്യാപാരികൾവരെയുള്ള ശ്രോതാക്കളെ അഭിസംബോധന ചെയ്യലോ എല്ലാം എനിക്ക് ഇഷ്ടം തന്നെ. യഥാർത്ഥത്തിൽ നാം എന്തു് ചെയ്യുന്നതും ഈശ്വരാരാധനയായി കരുതണം. 'പ്രവൃത്തി തന്നെയാണ് ആരാധന' എന്ന ഉദ്ബോധനം ഞാൻ പൂർണ്ണമായും സ്വീകരിക്കുന്നു.

പി. എസ്സ്: താങ്കൾക്ക് വല്ല പ്രത്യേക ആഹാരത്തോട് അഭിരുചിയുണ്ടോ?

സ്വാമി: എല്ലാം എനിക്കിഷ്ടമുണ്ട്. എന്തൊക്കെ ലഭ്യമാണോ, ഞാൻ അവയെല്ലാം ഇഷ്ടപ്പെടുന്നു. ഞാൻ മനസ്സിനോട് പറയും, ''നീ ഇപ്പോൾ അതെടുക്കണം, നീ അതു് ഇഷ്ടപ്പെടണം'' എന്ന്. ഉടനെ മനസ്സ് പറയുന്നു: ''ഞാൻ അതിഷ്ടപ്പെടുന്നു'' എന്ന്. ഒരിക്കൽ ഒരു ഡോക്ടർ എന്നോട് പറഞ്ഞു; മൂന്നു റാത്തൽ പാൽ കൊണ്ട് ഒരു ദിവസം കഴിയണമെന്ന്. ഉടൻതന്നെ ഞാൻ അതു് ഇഷ്ടപ്പെടാൻ തുടങ്ങി. വെറും ചപ്പാത്തിപോലും ഞാൻ ആറുമാസം ഭക്ഷിച്ചു. ''ഇതു് നീ ഇഷ്ടപ്പെടണം'' എന്ന് നിങ്ങൾ മനസ്സിനോട് പറഞ്ഞാൽ അതു് അതിനെ ഇഷ്ടപ്പെടാൻ തുടങ്ങും. മനോഹരമായൊരു ആശയമാണതു്.

പി. എസ്സ്: ഓരോ മനുഷ്യനും ചില ന്യൂനതകളുണ്ടെന്ന് പറയപ്പെടുന്നു. അനേകവർഷത്തെ തീവ്രമായ ശിക്ഷണത്തിനുശേഷവും താങ്കളിൽ മെച്ചപ്പെടാനിരിക്കുന്നതു് എന്താണെന്ന് പറയാമോ?

സ്വാമി: അതു് തുടർന്നുപോകുന്ന ഒരു കാര്യമാണ്. ശ്രീരാമകൃഷ്ണൻ ബങ്കാളിയിൽ പറയാറുണ്ട് ''ജതോ ദിൻ ബാചി, തതോ ദിൻ ഷിഖി'' (ഞാൻ ജീവിക്കുന്ന കാലംവരെ പഠിക്കേണ്ടതുമുണ്ട്) ഞാൻ ഈ ആശയത്തോട് പൂർണ്ണമായും യോജിക്കുന്നു. അതിനാൽ നാം കൂടുതൽ കൂടുതൽ മെച്ചപ്പെടാൻ ശ്രമിക്കുക. നാം ജീവിക്കുന്ന കാലത്തോളം ഇതാണ് മനുഷ്യന്റെ വികാസത്തിന്റെ സങ്കല്പം. എല്ലാവരും ഈ ആശയം സ്വീകരിക്കേണ്ടതാണെന്ന് നാം ആവശ്യപ്പെടുന്നു.

പി. എസ്സ്: ദൈവം എന്ന സങ്കല്പത്തെക്കുറിച്ച് ചുരുക്കത്തിൽ ഒന്നു പറയാമോ?

സ്വാമി: ദൈവസങ്കല്പമോ? ആ സങ്കല്പം ഒരാശയം മാത്രമാണ്. സങ്കല്പിക്കുന്നവന്റെ പിന്നിലെ ആത്മാവാണ് ദൈവം. മനുഷ്യന്റെ അനശ്വരമായ ആത്മാവ്. അതാണ് ദൈവത്തെക്കുറിച്ചുള്ള വേദാന്തത്തിന്റെ സങ്കല്പം.

ബൃഹദാരണ്യകോപനിഷത്തിൽ യാജ്ഞവല്ക്യൻ എന്ന ഋഷിയോട് ''അനന്തനും എല്ലാവരുടെയും അന്തർവർത്തിയുമായ അനശ്വ

രാത്മാവിനെക്കുറിച്ചുള്ള അനുഭവങ്ങൾ എന്തൊക്കെയാണ്''' എന്ന് ചോദിക്കുന്നുണ്ട്. വെറും സാങ്കല്പികമായ ബ്രഹ്മത്തെക്കുറിച്ചല്ല അനുഭവത്തിലുള്ള യഥാർത്ഥബ്രഹ്മത്തെക്കുറിച്ച്. അതാണ് ഉപനിഷത്തുക്കളുടെ അടിസ്ഥാനപരമായ പ്രബോധനം. ദൈവത്തെ സാക്ഷാൽക്കരിക്കാം. എങ്ങനെ? അദ്ദേഹമാണ് എല്ലാററിന്റെയും അന്തര്യാമി. നമ്മുടെ ബോധത്തിന്റെ പിന്നിൽ വർത്തിക്കുന്ന ഏററവും അടുത്ത യാളും അവൻ തന്നെ. അതാണ് ദിവ്യതയെക്കുറിച്ചുള്ള ആശയം. ''നിങ്ങൾ ഉണർന്നിരിക്കുമ്പോഴും പ്രവർത്തിക്കുമ്പോഴും കണ്ണുതുറന്ന് ദൈവത്തെ കാണുക. ധ്യാനത്തിലിരിക്കുമ്പോൾ കണ്ണടച്ച് ദൈവത്തെ കാണുക. അപ്പോൾ സർവ്വത്രദൈവം മാത്രമായിരിക്കും.

പി. എസ്സ്: താങ്കളുടെ ജീവിതത്തിലെ ഏററവും വിഷമം പിടിച്ച നിമിഷങ്ങൾ ഏതായിരുന്നു ?

സ്വാമി: ഒരു സ്ഥാപനം നടത്തുമ്പോൾ പല വിഷമങ്ങളുമുണ്ടാകും. അതു മറെറാരുതരത്തിൽ ആകുമെന്നു പ്രതീക്ഷിച്ചുകൂടാ. കർമ്മംതന്നെ ഒരു വലിയ വെല്ലുവിളിയാണ്. എത്രമാത്രം ശക്തിയുണ്ടോ സമർപ്പണബോധത്തോടെയും പ്രാർത്ഥനാമനോഭാവത്തോടെയും നാം കർമ്മം ചെയ്യാൻ ശ്രമിക്കുക. തെററുണ്ടായിരിക്കും, എന്നാൽ അവയത്ര ഗുരുതരമാവുകയില്ല. തെററില്ലാത്ത ജീവിതത്തെ നമുക്ക് പ്രതീക്ഷിച്ചുകൂടാ. ''തെററുകളെ സാരമാക്കേണ്ട. ഈ ജീവിതരണാങ്കണത്തിൽ തെററുകളുടെ പൊടി ഉയരണം. അത്രയും തൊലിക്കട്ടിയില്ലാത്തവന്ന് അതു സഹിക്കാൻ സാദ്ധ്യമല്ല. അവൻ അണിയിൽ നിന്ന് പുറത്തുപോകട്ടെ.'' സ്വാമി വിവേകാനന്ദന്റെ വാക്കുകളാണിവ.

നിങ്ങൾ പ്രവർത്തിക്കുമ്പോൾ തെററുകൾ ഉണ്ടാകും. അതുകൊണ്ട് ഞാൻ പ്രവർത്തിക്കില്ലെന്ന് പറഞ്ഞു വെറുതെ ഇരിക്കുന്നതു് ശരിയായ മനോഭാവമല്ല. തികഞ്ഞ ഉദ്ദേശ്യശുദ്ധിയോടെയും ലക്ഷ്യബോധത്തോടെയും തെററ് പററുമ്പോൾ തിരുത്തിക്കൊണ്ടും പ്രവർത്തിക്കുക.

പി. എസ്സ്: രാമകൃഷ്ണമിഷനിൽ വളരെ ഊർജ്ജസ്വലമായി എത്രകാലം താങ്കൾക്ക് പ്രവർത്തിക്കാൻ കഴിയുമെന്നാണ് താങ്കൾ കരുതുന്നതു്?

സ്വാമി: അഞ്ചോ പത്തോ കൊല്ലത്തെ ഊർജ്ജസ്വലമായ പ്രവർത്തനം കഴിയുമെന്ന് തോന്നുന്നു. സാമാന്യമായി ഞങ്ങൾ നല്ല ആരോഗ്യം പരിരക്ഷിക്കാൻ ശ്രമിക്കാറുണ്ട്. കാരണം പ്രവർത്തനങ്ങൾ ആരോഗ്യം അതിപ്രധാനമാണെന്നതുതന്നെ. സ്വന്തം കാര്യത്തിന്നുവേണ്ടിയല്ല. ഈ ശരീരം ശ്രീരാമകൃഷ്ണന്റെ കാര്യങ്ങൾക്കുവേണ്ടി നല്കപ്പെട്ടതാണ്. അതിനാൽ ഈ മനോഭാവം ഞങ്ങൾക്ക ശരീരത്തെ അരോഗദൃഢമാക്കിവെക്കുവാൻ സഹായിക്കും.

എന്നാലും വയസ്സാകുന്തോറും ശരീരം ക്ഷീണിച്ചുകൊണ്ടേയിരിക്കും. അതു് സ്വാഭാവികം മാത്രമാണു്. അക്കാര്യം അപ്പോൾ നോക്കാം. എന്നാൽ നമ്മുടെ നല്ല ജീവിതകാലം അന്യന്മാർക്കുവേണ്ടിയുള്ള സേവനത്തിൽ ചെലവഴിച്ചുവല്ലോ എന്നു് നമുക്കു് സന്തോഷിക്കാൻ കഴിയും. ഒരാളുടെ ജീവിതം ജനങ്ങൾക്കും ദൈവത്തിന്നും വേണ്ടി വ്യയം ചെയ്യപ്പെട്ടല്ലോ എന്ന ചാരിതാർത്ഥ്യം വളരെ വലുതാണു്. ബുദ്ധൻ ആനന്ദഭിക്ഷുവിനോടു് പറഞ്ഞു ''അല്ലയോ ആനന്ദ! ഈ ശരീരം വളരെ ശക്തമായിരുന്നു. ഇതു് മലകയറിയിറങ്ങുകയും വനാന്തരങ്ങൾ താണ്ടുകയും ചെയ്തു. ഇപ്പോൾ ഇതിന്നു നേരെനില്ക്കാൻ തന്നെ കഴിയുന്നില്ല. ശരീരത്തിൻെറ പ്രകൃതി നോക്കൂ ഒരു പഴയ മാടിനെ വണ്ടിയോടെന്നപോലെ ഇതിനെ ചേർത്തുകെട്ടിയിടേണ്ടിയിരിക്കുന്നു.'' എന്നാൽ മനുഷ്യൻെറ ആത്മാവു് നിത്യമുക്തമാണു്. ഈ മനോഭാവം നിലനിർത്തിക്കൊണ്ടേയിരിക്കണം. ശ്രീരാമകൃഷ്ണൻ പറയാറുണ്ടു്. ''അല്ലയോ ശരീരമേ! നീ നിൻെറ രോഗത്തിൽ വ്യാപൃതമാവുക. അല്ലയോ മനസ്സേ! നീ ദൈവികാനന്ദത്തിൽ മുഴുകുക'' മനഃശക്തിയുണ്ടെങ്കിൽ അതുകൊണ്ടുതന്നെ നമുക്കു് ജീവിക്കാം. ചിലപ്പോൾ ശരീരം മനസ്സിനെ വലിച്ചു താഴ്ത്തികളയും. എന്നാൽ നാം അതിനെ ചെറുക്കണം.

പി. എസ്സ്: പ്രസിദ്ധരായ ഗ്രന്ഥകാരന്മാരുടെയിടയിൽ ശ്രദ്ധേയമായൊരു പ്രവണതകാണാറുണ്ടു്. ഉദാഹരണമായി പ്രവചനങ്ങൾ സ്വീകരിക്കുകയും അവർ പ്രവർത്തനങ്ങൾ അവസാനിപ്പിച്ചാൽ ആത്മീയമായ കർമ്മങ്ങൾ ആരംഭിക്കുകയും ചെയ്യുക. ജോർജ്ജ് ഫോർമാൻ ഒരുദാഹരണം. ജീവിതം അക്രമത്തിലും രക്തം ചിന്തലിലും ചെലവഴിച്ചിട്ടുള്ള ആളുകളിൽ ഇത്തരം മാററങ്ങൾ ഉണ്ടാവാൻ കാരണമെന്തെന്നാണു് താങ്കൾ കരുതുന്നതു്?

സ്വാമി: ഇപ്പോൾ ലോകത്തിൻെറ ചില ഭാഗങ്ങളിൽ നിങ്ങൾക്കറിയാം സാമാന്യമായിവന്നിട്ടുള്ള ഒരു ആത്മീയഅഭിവാഞ്ഛയുടെ ഫലമായിരിക്കണമതു്. ഒരു പക്ഷേ അവർ യാദൃച്ഛികമായി ഒരു ഗ്രന്ഥം വായിക്കുകയോ ഒരു മഹാത്മാവുമായി സമ്പർക്കത്തിലേർപ്പെടുകയോ ചെയ്തിരിക്കാം. അതു് മാററത്തിന്നൊരു കാരണമാണു്. അങ്ങനെയാണു് ബോധോദയമുണ്ടാവുക. നാം അതിനെ ആത്മീയ പ്രബുദ്ധത എന്നു് വിളിക്കുന്നു ഒരു മനോഹരമായ ആശയം. നിങ്ങൾ ഒരു വിരസമായ ജീവിതം നയിക്കുകയായിരുന്നു. ഇവിടെ ഒരു പുതുജീവിതം കാണുന്നു.

പി. എസ്സ്: മുഹമ്മദാലി എന്ന പ്രസിദ്ധ മുഷ്ടിയുദ്ധവിദഗ്ദ്ധൻ മുസ്ലീങ്ങളോടു് താൻ അല്ലാഹുവിൻെറ സന്ദേശവാഹകനാണെന്നു് പ്രഖ്യാപിച്ചുകൊണ്ടേയിരിക്കുന്നു. അയാളുടെ ജീവിതത്തിൽ കാ

ങ്ങുന്ന സ്വയംശിക്ഷണവും കഠിനാദ്ധ്യാനവും ഒരു മഹാനായ യോഗിയാകാനുള്ള കഴിവ് അയാൾക്കുണ്ടെന്ന് താങ്കൾക്ക് തോന്നുന്നില്ലേ ?

സ്വാമി: തീർച്ചയായും. ഒരൊററവളയ്ക്കൽ മതി. എന്തുകൊണ്ട് ? നമ്മളിൽ എല്ലാവരിലും ദിവ്യത ഉറങ്ങിക്കിടക്കുന്നുണ്ടെന്നാണ് വേദാന്തത്തിൻെറ ഉദ്ബോധനം. ഒരു ഖനിയിൽനിന്ന് ഒരു കല്ല് നീക്കുമ്പോഴേയ്ക്കും ഒരു നിധി ലഭിക്കുന്നതുപോലെ ഇന്ത്യയിലെ പല ഗ്രന്ഥികാരും സമുന്നതരായ ആത്മീയക്കാരാണ്. അവർ ഹനുമാൻെറ ഭക്തന്മാരാണ്.

പി എസ്സ്: ഇന്ത്യയിൽ ആത്മീയബോധം ഏററവും ഉയർന്നതെപ്പോഴായിരുന്നു ?

സ്വാമി: സ്വാമി വിവേകാനന്ദൻെറ അഭിപ്രായം ഞാൻ നിങ്ങളോട് പറയാം. കാരണം ഞാൻ അതിനെയാണ് ഏറെ വിലമതിയ്ക്കുന്നത്. ബുദ്ധൻെറ കാലത്ത് ആദ്യത്തെ ഏതാനും ശതകങ്ങളിൽ അങ്ങേയററത്തെ ധാർമ്മികവികാസമുണ്ടായിരുന്നു. അനന്തരം പല പുതിയ സ്വാധീനങ്ങളുടെയും ഫലമായി ബുദ്ധമതം ദുഷിച്ചു. ബുദ്ധന്ശേഷമുള്ള കാലം ധാർമ്മികതയും ആത്മീയജീവിതവും വളരെ സ്വാഭാവികമായിരുന്നു. അതേ മാനുഷിക പ്രതികരണങ്ങൾ ഇക്കാലത്തും വരാം.

പി. എസ്സ്: ഭാവിയിലെ മാനുഷികബന്ധങ്ങളെ ശാസ്ത്രത്തിലും സാങ്കേതികവിദ്യയിലുമുള്ള പുരോഗതി എങ്ങനെ ബാധിയ്ക്കും ?

സ്വാമി: അത് വളരെ മോശമായിരുന്നു. ഇന്നത്തെ മനുഷ്യൻെറ തത്വശാസ്ത്രം ഇങ്ങനെതന്നെ പോവുകയാണെങ്കിൽ എന്താണത് ? ഒരു ജൈവഘടന ജൈവസംതൃപ്തിക്കുവേണ്ടിമാത്രം പ്രയത്നിക്കുകയെന്നത്. നമ്മൾ അനന്തമായ ആത്മാവാണ്. അതാണ് നമ്മുടെ യഥാർത്ഥപ്രകൃതി. ഈ മനോഭാവം നിലനില്ക്കുകയാണെങ്കിൽ ഇവയൊന്നിനും നമ്മെ ഉപദ്രവിയ്ക്കാൻ കഴിയുകയില്ല. അല്ലാത്തപക്ഷം നാം ഒരു മൃഗസംരക്ഷണസമൂഹമായി അധഃപതിച്ചു പോകും. ഈ അഗാധമായ തത്വജ്ഞാനം ഒരിക്കൽ കൈവന്നാൽ മനുഷ്യൻെറ സ്ഥിതിഗതികളെ ഇവയൊന്നിനും ബാധിക്കാൻ സാദ്ധ്യമല്ല. നാം ജീവിതത്തെ സമുന്നതമായ ഒരു മാനത്തിൽ ദർശിക്കുന്നു. ആ സമുന്നതമായ മാനം ഇന്ന് കാണപ്പെടുന്നില്ല. അത് അവഗണിക്കപ്പെടുന്നു. നിസ്സാരമാക്കപ്പെടുന്നു. അതാണിന്ന് കുഴപ്പങ്ങൾ. അല്ലെങ്കിൽ കുഴപ്പങ്ങളൊന്നുമില്ല. ലോകത്തെക്കുറിച്ചുള്ള അറിവും ദൈവത്തെക്കുറിച്ചുള്ള അറിവും എന്നിങ്ങനെ രണ്ട് മാനങ്ങൾ അറിവിനുണ്ട് എന്ന് നമുക്കറിവുള്ളകാലത്തോളം അറിവ് നമുക്ക് ഒരിക്കലും അപകടകാരിയാകുന്നില്ല.

# 28*

# ഒരു കൂടിക്കാഴ്ച - III

## 1 ആമുഖം

സ്വാമി രംഗനാഥാനന്ദൻ രാമകൃഷ്ണപരമ്പരയിലെ ഒരു സന്ന്യാസിവര്യനും അതിൻെറ ഹൈദരാബാദ് കേന്ദ്രത്തിൻെറ തലവനുമാണ്. ഈ വഷം ജനുവരിയിൽ മദ്രാസിലെ അടയാറിലെ അന്താരാഷ്ട്രീയപഠനഗവേഷണകേന്ദ്രം സംഘടിപ്പിച്ച ദ്വിദിനഅന്തർയോഗത്തെ സ്വാമിജിയാണ് നയിച്ചത്. അന്തര്യോഗത്തിലെ ആകർഷകമായ വിഷയമാകട്ടെ ഹിന്ദുക്കളുടെ മിസ്റ്റിക് തത്ത്വശാസ്ത്രമായ പുരാതനമായ കഠോപനിഷത്തായിരുന്നു. തദനന്തരം ഫിനിക്സിൻെറ പത്രാധിപരായ എമിലിയോ ആത്മീയപ്രബോധനത്തിൻെറ ചില വശങ്ങളെക്കുറിച്ച് സ്വാമിജിയുമായി സംസാരിച്ചു.

ഫിനിക്സ് : താങ്കൾ രാമകൃഷ്ണപരമ്പരയെക്കുറിച്ച് ഞങ്ങളോട് വല്ലതും പറയുമോ? ആ പരമ്പരയിലെ അംഗമാകുന്നതിന് എന്തൊക്കെ ആവശ്യമാണ്?

സ്വാമിജി : അതിൽ ഈ പ്രത്യേകപരമ്പരയിൽ സമർപ്പണബുദ്ധിയോടെ ജീവിയ്ക്കുകയും അതിനെ സേവിക്കുകയും ചെയ്യണം. സമർപ്പിതജീവിതം ! അതുകൊണ്ട് ഏതെങ്കിലും ശുഷ്കവാദത്തെയോ വിഭാഗീയതയെയോ സ്വീകരിക്കുന്നുവെന്ന് അർത്ഥമില്ല. ഹിന്ദുമതത്തിൻെറതന്നെ ഒരു പാരമ്പര്യമായ രാമകൃഷ്ണപരമഹംസരുടെ ഉദ്ബോധനങ്ങളെ ഞങ്ങൾ അനുസരിക്കുകയും മററുമതങ്ങളെ അംഗീകരിക്കുകയും ചെയ്യുന്നു. എന്നാൽ ഞങ്ങൾ ഒരു പ്രത്യേക വിഭാഗമല്ല. സന്ന്യാസിമാരെന്നനിലയിൽ മററ് സന്ന്യാസിപരമ്പര

* 1979 ജനവരിയിൽ തിയോസഫിക്കൽ സൊസൈററിയുടെ തലസ്ഥാനമായ മദിരാശിയിലെ അഡയാറിൽ അന്താരാഷ്ട്രീയപഠനഗവേഷണകേന്ദ്രത്തിൽ സ്വാമി നടത്തിയ ദ്വിദിന ആത്മീയ അന്തര്യോഗത്തിൽ തിയോസഫിക്കൽ സൊസൈററിയുടെ യുവജനവിഭാഗത്തിൻെറ മാസികയായ ഫിനിക്സ് റൈസിങ്ങി' നുവേണ്ടി അതിൻെറ പത്രാധിപർ എമിലിയോ നടത്തിയതും ആ പത്രത്തിൻെറ 1979 മൂന്നും നാലും പതിപ്പുകളിൽ പ്രസിദ്ധപ്പെടുത്തിയതുമായ കൂടിക്കാഴ്ചയിലെ സംഭാഷണം.

പോലെ ഞങ്ങൾക്കും ഒരു ഗുരുവുണ്ട്. ആർക്കും ആ ഗുരുവിനെ സ്വീകരിയ്ക്കാം. ആർക്കും ഞാൻ രാമകൃഷ്ണന്റെ ഭക്തനാണെന്നു പറയാം.

ഫിനിക്സ് : ഒരു സ്വാമിയാവുകയെന്നു പറഞ്ഞാൽ എന്താണ് അർത്ഥമാക്കുന്നത് ? എങ്ങനെയാണ് ഒരാൾ ഒരു സ്വാമിയാകുന്നത്?

സ്വാമിജി : സ്വാമി എന്ന വാക്കിന്ന് ശരിയായ അർത്ഥം യജമാനൻ, തന്റെ തന്നെ യജമാനൻ എന്നാണ്. ഇന്ത്യയിലെ സന്ന്യാസിമാരെ അങ്ങനെയാണ് സാധാരണ വിളിച്ചുവരുന്നത്. കാരണം അവർ അവരുടെ യജമാനന്മാർതന്നെയാണ്.

രാമകൃഷ്ണപരമ്പരയിലെ ഒരു സന്ന്യാസിയാകണമെങ്കിൽ ഒരാൾ ചെറുപ്പത്തിൽത്തന്നെ അതിൽ ചേരണം. സാമാന്യമായി ഞങ്ങൾ മുപ്പതുവയസ്സിൽ താഴെയുള്ള യുവാക്കളെ മാത്രമേ എടുക്കാറുള്ളു. അയാൾക്ക് നന്നേ ചുരുങ്ങിയത് ഒരു ഹൈസ്കൂൾയോഗ്യതയെങ്കിലും വേണം. ഗുരുതരമായ ശാരീരികവ്യാധികളൊന്നും പാടില്ല. വീട്ടിൽ തന്നെ ആശ്രയിച്ചുകഴിയുന്നവരോ മററു ബന്ധുക്കളോ ഉണ്ടാകരുത്. വിവാഹബന്ധംപാടില്ല. അവിവാഹിതനായിത്തന്നെ കഴിയാൻ തയ്യാറായിരിക്കണം. സർവ്വോപരി ഒരാൾ ദൈവത്തോടു സ്നേഹമുള്ളവനും ത്യാഗശീലമുള്ളവനും ആയിരിക്കണം. അങ്ങനെയുള്ളവരെയാണ് സാധാരണ സ്വീകരിക്കാറുള്ളത്.

അനന്തരം ഈ പരമ്പരയിൽ ഒൻപതുവർഷത്തെ പരിശീലനം കഴിക്കണം. ആദ്യത്തെ അഞ്ചുവർഷം അയാൾക്ക് പ്രഥമസന്ന്യാസമായ ബ്രഹ്മചര്യം നല്കുന്നു. അയാളുടെ പേരും മാററിക്കളയുന്നു. പിന്നത്തെ നാലുവർഷങ്ങളിൽ അയാൾക്ക് അവസാനത്തെ സന്ന്യാസം നല്കുന്നു. അതിന്നുശേഷം അയാളുടെ പേര് ഒടുവിൽ ആനന്ദ എന്നവസാനിക്കുന്ന ഒരു നാമമായി മാററുന്നു. ഉദാഹരണം വിവേകാനന്ദൻ (വിവേകംകൊണ്ട് ആനന്ദിക്കുന്നവൻ എന്നർത്ഥം).

ഇപ്രകാരം ഞങ്ങൾ പല സമുദായത്തിൽനിന്നും ജാതികളിൽ നിന്നും എന്തിനേറെ യു. എസ്. എ., ഇംഗ്ലണ്ട് മുതലായ വിദേശങ്ങളിൽനിന്നുപോലും വന്നുചേർന്ന ഏതാണ്ട് ആയിരം പേരുണ്ട്. അതൊരു അന്താരാഷ്ട്രീയ സന്ന്യാസിപരമ്പരയാണ്.

ഫിനിക്സ്: യഥാർത്ഥത്തിൽ ഒരു സ്വാമി ആയിത്തീരണമെങ്കിൽ ഈ പരിശീലനത്തിൽ എന്താണ് മാനദണ്ഡം ?

സ്വാമിജി: ഒൻപതു വർഷങ്ങൾക്കുശേഷം അയാൾ അതിന്ന് കൊള്ളുന്നവനാണെന്ന് തോന്നിയാൽ അയാളെ ഒന്നാമതായി വൈദ്യപരിശോധനയ്ക്കും ആത്മീയതയ്ക്കും വിധേയനാക്കുന്നു. അയാളുടെ ആത്മീയമായ യോഗ്യത യഥാർത്ഥമാണെന്നുകണ്ടാൽ അയാൾക്ക് ഈ

വസ്ത്രം നല്കുകയും പുതിയ പേർ പ്രദാനം ചെയ്യുകയും ചെയ്യുന്നു. ഇവയൊക്കെ സന്ന്യാസത്തിലേയ്ക്കു് ഉപനയിക്കപ്പെടുന്നതിൻെറ ഭാഗങ്ങളാണു്. ഇത്തരത്തിലുള്ള ഉപനയനം ആയിരക്കണക്കിനു് വർഷങ്ങൾക്കു മുമ്പു് വേദകാലം മുതല്ക്കേ തുടങ്ങിയതാണു്. ഞങ്ങളതിനെ വൈദികസന്ന്യാസമെന്നു വിളിക്കുന്നു.

ഫിനിക്സ്: ഒരു സ്വാമിയും സാധുവും തമ്മിലുള്ള വ്യത്യാസമെന്താണു് ?

സ്വാമിജി: സാധു എന്നാൽ ഒരു നല്ല മനുഷ്യൻ എന്നുമാത്രമേ അർത്ഥമുള്ളു. അയാൾ ഒരു പ്രത്യേക പരമ്പരയിൽപ്പെടണമെന്നില്ല. സാധു എന്ന വാക്കിൻെറ യഥാർത്ഥമായ അർത്ഥം നല്ലതു് എന്നാണു്. സ്വാമി എന്നതു് സന്ന്യാസിമാർ ഉപയോഗിക്കുന്ന ഒരു സ്ഥാനപ്പേരാണു്. വലിയ ആത്മീയനേട്ടങ്ങളൊന്നും ഇതു് ഉൾക്കൊള്ളുന്നില്ല. കേവലം ഒരു സന്ന്യാസിയെന്നുമാത്രം. ഒരു സന്ന്യാസിമഠത്തിൻെറ പരമ്പരയിലേയ്ക്കു് ഉപനയിക്കപ്പെട്ടാൽ മിസ്റ്റർ എന്നു വിളിക്കുന്നതിനുപകരം സ്വാമിയെന്നേ സംബോധനചെയ്യാവൂ.

ഫിനിക്സ്: ഒരു സ്വാമിക്കു ബ്രഹ്മചര്യം അത്യാവശ്യമാണോ?

സ്വാമിജി: അതെ. ആജീവനാന്തബ്രഹ്മചര്യം. ഒരു സ്വാമി ഒരിക്കലും വിവാഹിതനാകുന്നില്ല.

ഫിനിക്സ്: ഒരാൾ നിങ്ങളുടെ മുമ്പാകെ വരുന്നതിനു മുമ്പു് വിവാഹിതനാണെങ്കിലോ ?

സ്വാമിജി: ഞങ്ങൾ അയാളെ സ്വീകരിക്കുകയില്ല. ഞങ്ങൾ അയാളോടു പറയും നിങ്ങൾ ഇപ്പോഴുള്ളതുപോലെ തുടർന്നുപോവുക. അതും ശ്രേഷ്ഠമായ ഒരു മാർഗ്ഗംതന്നെയാണു്. നിങ്ങൾക്കവിടെ അദ്ഭുതാവഹമായ കർമ്മങ്ങൾ ചെയ്യാൻ കഴിയും. ഇതിലേയ്ക്കു് മാറേണ്ടതില്ല.

ഫിനിക്സ്: ഒരു ഗൃഹസ്ഥനു് എന്തു് നേടാൻ കഴിയും ?

സ്വാമിജി: പൂർണ്ണമായ സാക്ഷാത്കാരം അയാൾക്കും നേടാം.

ഫിനിക്സ്: അതു് വളരെ വിഷമംപിടിച്ചതല്ലേ ?

സ്വാമിജി: ചില വശങ്ങളിൽ അതു് എളുപ്പമാണു് ജീവിതം കൂടുതൽ എളുപ്പമായിരിക്കും. അദ്ദേഹത്തിനു് ആവശ്യമായ പണം ഉള്ളതുകൊണ്ടു് ഭക്ഷണകാര്യവും മററും വേഗത്തിൽ നിറവേറും. അതേ അവസരത്തിൽ ഒരു സന്ന്യാസിയെ സംബന്ധിച്ചിടത്തോളം എല്ലാം അനിശ്ചിതമാണു്, എത്ര അനാസക്തനാണു് അയാളെങ്കിലും. അതുകൊണ്ടു് അയാൾക്കു് സാക്ഷാത്കാരം ലഭിക്കും. എന്തുകൊണ്ടു്? കാരണം സത്യം അയാളിൽ ഒളിഞ്ഞിരിക്കുന്നു. അതാകട്ടെ എല്ലാവ

രുടേയും ജന്മാവകാശമാണ്. അയാൾക്ക് ദൈവത്തെ സാക്ഷാത്ക രിക്കാൻ കഴിയും. കാരണം ദൈവമാണ് അദ്ദേഹത്തിൻെറ പ്രകൃതി തന്നെ.

ഫിനിക്സ്: അയാൾക്ക് എങ്ങനെയത്തു് നടത്തിക്കൊണ്ടുപോ കാം ? എവിടെ നിന്നു് ആരംഭിക്കണം ?

സ്വാമിജി: അയാൾ തൻെറ മനോഭാവം മാററണം. അയാളുടെ മാനുഷികബന്ധങ്ങളിൽ ദൈവത്തെ പ്രതിഷ്ഠിക്കണം. ഭാര്യ, കുട്ടി കൾ, ഭർത്താവ് ഇവയിലെല്ലാം ദൈവത്തെക്കുറിച്ചുള്ള ഊന്നൽ ഏതു ഭാഗത്തുനിന്നും വരണം.

ഫിനിക്സ്: ഇതിന്നർത്ഥം അന്ത്യമായ സാക്ഷാത്കാരം നേടുന്ന തിനുമുമ്പ് ആദ്യം വിവാഹിതനായാലും പിന്നീടയാൾ ബ്രഹ്മചാരി ആകണമെന്നാണോ ?

സ്വാമിജി: അതു് അയാൾക്ക് വേണ്ടത്ര ആത്മീയശക്തിവരു മ്പോൾ തനിയേ വന്നുകൊള്ളും. അനന്തരം ഭാര്യയുടേയോ ഭർത്താവി ൻേറയോ സമ്മതത്തോടെതന്നെ അവർക്ക് ബ്രഹ്മചര്യജീവിതം നയിക്കാൻ കഴിയും. അതു് ഒരു ഉയർന്ന ആദർശമാണ്.

ഫിനിക്സ്: ഒരു ആത്മീയ ജീവിതത്തിന് ഇതു് അത്യാവ ശ്യമാണോ?

സ്വാമിജി: അത്യാവശ്യമല്ല വേണ്ടതു് മനോനിയന്ത്രണമാണ്. തികഞ്ഞ മനോനിയന്ത്രണം ആവശ്യമാണ്. ഇന്ദ്രിയലാലസമായ ഒരു ജീവിതം ആത്മീയമാർഗ്ഗത്തിൽ സഹായകമല്ല. വൈവാഹിക ജീവിതംതന്നെയും ഒരു നിയന്ത്രിതജീവിതമാകുന്നു. ഒരാൾ ഒരിക്കൽ വിവാഹം കഴിച്ചാൽ തൻെറ പങ്കാളി ഒഴിച്ച് മററ് എതിർലിംഗ ത്തിൽപ്പെട്ടവരെയെല്ലാം സഹോദരിമാരോ സഹോദരന്മാരോ ആയി കാണണം. ലൈംഗികസ്വഭാവത്തിലുള്ള ബന്ധം ഒരാളുമായി മാത്രമേ പാടുള്ളു. മററുള്ളവരെയെല്ലാം ഭക്തിബഹുമാനങ്ങളോടെ വീക്ഷിക്കണം. ഭാരതീയജനത ഇതൊരു വിശാലമായ തോതി ലാണ് അനുഗമിക്കുന്നതു്. ഒരു ചെറിയപെൺകുട്ടിയെപ്പോലും അമ്മേ എന്നാണ് വിളിക്കുന്നതു്.

ഫിനിക്സ്: ഗാന്ധിജി ഒരു പടികൂടി മുമ്പോട്ടുപോയി ദമ്പതി കൾക്കുപോലും ബ്രഹ്മചര്യമാകാമെന്ന് വിധിക്കുന്നു. അദ്ദേഹം അതി നെ വിവാഹിതബ്രഹ്മചര്യം എന്നാണ് വിളിക്കുന്നതു്.

സ്വാമിജി: അദ്ദേഹം ഒരു ഉയർന്ന ആദർശത്തെക്കുറിച്ചാണ് സംസാരിക്കുന്നതു്. എന്നാൽ അദ്ദേഹത്തിൻെറ ചുററുമുള്ളയാളുകൾക്ക് അവിടംവരെ എത്താൻ കഴിയുന്നില്ല. അദ്ദേഹത്തിനുതന്നെയും ദൗർബ്ബ ല്യങ്ങളുണ്ടായിരുന്നു. പിന്നീട് അവയെ ഒക്കെ അദ്ദേഹം മറികടന്നു.

അതുകൊണ്ടു് മററുള്ളവരുടെ ദൗബ്ബല്യങ്ങളെ അദ്ദേഹം ശ്രദ്ധിച്ചില്ല. ശരിയായ പ്രബോധനത്തിൽ നിങ്ങളുടെ കഴിവിന്റെ അളവിന്നനുസരിച്ചു് പ്രവത്തിക്കുക എന്നാണു് നാം പറയാറുള്ളതു്. എല്ലാവക്കുമായി ഒരു നിലപാടില്ല. ഓരോരുത്തക്കും അവക്കുള്ള നിലവാരമുണ്ടു്. ശാരീരികനിലയിൽ എത്രത്തോളം ജീവിതം നിയന്ത്രിക്കുന്നുവോ അത്രത്തോളം ആത്മീയതലത്തിൽ നിങ്ങൾ ഉയരും എന്നതിലായിരിക്കണം ഊന്നൽ. നിയന്ത്രണമെന്നതു് കൂടുതൽ ഔന്നത്യത്തിലേയ്ക്കു് പോകാനുള്ള ഒരു മാഗ്ഗമാണു്, അല്ലാതെ അതു് സ്വയം ഒരു ലക്ഷ്യമല്ല. നമുക്കു് ശരീരത്തെ അതിവത്തിക്കണം. ആത്മീയോജ്ജത്തെ ഉയന്നതലത്തിലേയ്ക്കു് കൊണ്ടുവരണം.

ഫിനിക്സ്: താങ്കൾ യുവാക്കളെ മാത്രമേ സന്ന്യാസപരമ്പരയിലേയ്ക്കു് സ്വീകരിക്കുന്നുള്ളു. എന്നാൽ പലരും കരുതുന്നതു് തത്വജ്ഞാനവും ആത്മീയതയും ജീവിതത്തിന്റെ ഒടുവിൽ വന്നുകൊള്ളും. യുവാക്കൾ തങ്ങളുടെ ഊജ്ജം കുടുംബത്തിന്നും തങ്ങൾക്കുവേണ്ടിത്തന്നെയും ഉപയോഗിക്കണമെന്നാണു്.

സ്വാമിജി: ഈ വീക്ഷണം ഞങ്ങൾ അംഗീകരിക്കുന്നു. കോടിക്കണക്കിലാളുകളെ സംബന്ധിച്ചിടത്തോളം അതുതന്നെയാണു് മാഗ്ഗം. എന്നാൽ ബാഹ്യലോകത്തിലെ നിയന്ത്രണത്തിൽക്കൂടിയല്ലാതെ പോകാൻ ആഗ്രഹിക്കുന്ന ഒരു പിടി ജനങ്ങളുണ്ടെങ്കിൽ അവരെന്തിനാണു് അതിലെ പോകുന്നതു്? ആഹ്വാനം വന്നിരിക്കുന്നു. എനിക്കു് നേരേ ആത്മീയ ജീവിതത്തിലേയ്ക്കു് കടക്കണം. അതു് ഓരോരുത്തക്കും തുറന്നിട്ടിരിക്കയാണു്. ആ ആഹ്വാനത്തിന്റെ ശക്തിക്കനുസരിച്ചിരിക്കുമതു്; ഒരാൾ എവിടെ നില്ക്കുന്നു എന്നതിനെ ആശ്രയിച്ചിരിക്കുകയും ചെയ്യും. ഒരാൾ തന്റെ പല ജന്മങ്ങളിലും ലൗകികജീവിതം ആസ്വദിച്ചിരിക്കാം. ഒടുവിലത്തെ ജന്മത്തിൽ 'എനിക്കു് ഈശ്വരനെ നേടണം' എന്ന ഒരു ആന്തരമായ ആശയം ഉദിക്കുന്നു. ആഗ്രഹങ്ങളുടെ സമപ്പണമില്ലാതെ നമുക്കു് ആത്മീയക്കാരാവാൻ കഴിയില്ല. നിങ്ങൾക്കിപ്പോൾ ആത്മീയക്കാരനാണെന്നു് തോന്നിക്കഴിഞ്ഞാൽ ആ അനുഭവത്തോടെ ആ ആഗ്രഹം നിങ്ങൾ അവസാനിപ്പിക്കുന്നു. വീണ്ടും അതിന്റെ ആവശ്യം നിങ്ങൾക്കില്ല.

മിക്കജനങ്ങളും ഇനിയും ആ നിലയിൽ എത്തിയിട്ടില്ല. അതിനാൽ ജീവിതം ആദ്യമായി ആസ്വദിക്കണം. നാം എല്ലാം സമപ്പിക്കുന്നതിന്നു് മുമ്പു് സമപ്പിക്കപ്പെടാൻ നമ്മുടെയടുത്തു് വല്ലതും വേണം. അതുകൊണ്ടാണു് ഭഗവദ്ഗീതയുടെ ആദ്യഭാഗം മനുഷ്യത്വത്തെക്കുറിച്ചും ശക്തിയെക്കുറിച്ചും പഠിപ്പിക്കുന്നതു്. എന്നാൽ ദ്വിതീയഭാഗം പരിപൂണ്ണമായ സമപ്പണമാണു് ഉദ്ബോധിപ്പിക്കു

ന്നതു്. അതിനാൽ പ്രഥമഘട്ടം അഹംബുദ്ധിയെ വികസിപ്പിക്കലാണു്. ദ്വിതീയഘട്ടമാകട്ടെ അതിനെ സമർപ്പിക്കലും.

ക്രമേണ യഥാർത്ഥത്യാഗം വന്നുകൊള്ളും. ഒരാൾ ധനവും അധികാരവും ആഹ്ലാദവും അനുഭവിച്ചു് അതു് അവസാനിപ്പിക്കുന്നു. പിന്നീടു് അയാൾക്കു് അതിനോടു് ആകർഷണമില്ല. കൂടുതൽ മെച്ചപ്പെട്ടതായ കാര്യങ്ങളെക്കുറിച്ചാണു് അയാൾക്കു് ചിന്തിക്കേണ്ടതു്. ആ ഘട്ടത്തിൽ മാത്രമാണു് ഒരാൾ ദൈവത്തിൽ തത്പരനാകുന്നതു്.

ഫിനിക്സ്: കഴിഞ്ഞ കുറേ വർഷങ്ങളായി പാശ്ചാത്യനാടുകളിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന ആത്മീയ ജീവിതത്തിലേയ്ക്കുള്ള സുശക്തമായ ഉണർച്ചയും താൽപര്യവും താങ്കൾ എങ്ങനെയാണു് വിശദീകരിക്കുന്നതു്? അതു് യഥാർത്ഥമായ താൽപര്യമോ അല്ല, ക്ഷണികമായ താത്പര്യമോ?

സ്വാമിജി: അതു് യഥാർത്ഥമാണു്. അതിനെ എളുപ്പത്തിൽ വിശദീകരിക്കാനും കഴിയും. മൂന്നു കാര്യങ്ങൾ മനസ്സിലാക്കേണ്ടതുണ്ടു്. ഭോഗം, യോഗം, രോഗം. ഭോഗമെന്നാൽ ഇന്ദ്രിയതലത്തിലുള്ള ആഹ്ലാദം, ജൈവതലത്തിലുള്ള സംതൃപ്തി. യോഗമെന്നാൽ ആത്മീയമായ അഭിലാഷം, ഭോഗമില്ലാതെ യോഗം ഉണ്ടാവുകയില്ല. ആദ്യമായി ഭോഗമാണുണ്ടാവുന്നതു്. ഭോഗം അവസാനിച്ചു കഴിഞ്ഞാൽ പിന്നീടു് നിങ്ങൾക്കു് തെരഞ്ഞെടുക്കാവുന്നതു് യോഗത്തെയോ അഥവാ രോഗത്തെയോ ആണു്. യോഗം ഇടയിൽ കടന്നുവരാത്ത ഭോഗം രോഗത്തിലേയ്ക്കു് നയിക്കും. അതായതു് ആത്മീയ വളർച്ച ഇടക്കില്ലാതെ ഇന്ദ്രിയാഭിലാഷങ്ങൾ മാത്രമായാൽ അതു് ശാരീരികവും മാനസികവുമായ രോഗത്തിലേയ്ക്കു് നമ്മെ നയിക്കും.

ഇന്നു് ലോകം ഭോഗത്തെ കണ്ടു കഴിഞ്ഞു. ചിലർ യോഗം ആരംഭിച്ചുവെന്നു് ഞാൻ വിശ്വസിക്കുന്നു. അങ്ങനെയല്ലേ? ജനങ്ങൾക്കു് കൂടുതൽ മെച്ചപ്പെട്ട ഒരു ആത്മീയ ജീവിതത്തിലേയ്ക്കു് വളരണമെന്നുണ്ടു്. പാശ്ചാത്യനാടുകളിൽ ഭോഗം സമൃദ്ധമായുണ്ടു്. അതുകൊണ്ടാണു് അവിടുത്തെ യോഗം യഥാർത്ഥ അനുഭവമായിത്തീരുന്നതു്. ജനങ്ങൾക്കു് അതാവശ്യമുണ്ടു്. കൂടുതൽ മനോഹരമായ കാര്യങ്ങൾ നേടേണ്ടതുണ്ടു്. യുവജനങ്ങൾ ഉന്നതമായ എന്തിനേയോ കുറിച്ചു് അന്വേഷിക്കുന്നു. ധ്യാനം, പ്രാർത്ഥന, സമർപ്പണം, ചോദ്യംചെയ്യൽ, അന്വേഷണം എന്നിങ്ങനെ.

ഫിനിക്സ്: ദീർഘകാലം ആത്മീയതയുടെ കേന്ദ്രമായിരുന്ന ഇന്ത്യയിൽ ഉത്തേജിപ്പിക്കാൻ കൂടുതൽ ഭോഗങ്ങളൊന്നുമില്ലാതെ തന്നെ കൂടുതൽ ഉയർന്നതിലേയ്ക്കു് താല്പര്യം കാണിക്കുന്നതെങ്ങനെ?

സ്വാമിജി: ഇതിന്നു കാരണം ഇന്ത്യാചരിത്രത്തിന്റെ ആദിമ ഘട്ടങ്ങളിൽ ഉപനിഷത്തുകളിൽക്കൂടി നേടിയ ആത്മീയോന്മുഖമായ മനോഹര സംസ്കാരമാണ്. ആ ഘട്ടത്തിലായിരുന്ന ഭാവനാശാലികളായ പലരും മതത്തെ വെറും കവിതയല്ലാതെ ശാസ്ത്രമായി സ്വീകരിച്ചിരുന്നത്. ശങ്കരാചാര്യരെപ്പോലുള്ളവരും ശ്രീകൃഷ്ണൻ, ഉപനിഷത്തുക്കളുടെ ദ്രഷ്ടാക്കളായ ഋഷിമാർ എന്നിവരും വളരെ ബുദ്ധിശാലികളായിരുന്നു. അവർ ഭാരതീയ ചിന്തയ്ക്കും ജീവിതത്തിനും സ്ഥിരമായി ഈ രാജ്യത്ത് നിലനില്ക്കുന്ന ഒരു ഘടകമെന്ന നിലയിൽ ആത്മീയമായ ആഭിമുഖ്യം പ്രദാനം ചെയ്തു.

ഇവിടെ ജനങ്ങൾ മതത്തെ ബഹുമാനിക്കുന്നു. ഒരു സൈനികപ്രതിഭയേയോ ബുദ്ധിജീവിയേയോ ബഹുമാനിക്കുന്നതിനെക്കാൾ എത്രയോ ഉപരിയായിട്ടാണ് മതപരമായി പ്രവർത്തിക്കുന്ന ഒരു മഹാത്മാവിനെ ഇവിടെ ബഹുമാനിക്കുന്നത്. ഇന്ത്യയിൽ വിജ്ഞാനവും ധനവും ബഹുമാനിക്കപ്പെടുന്നുണ്ട്; എന്നാൽ ഒരു അവതാരപുരുഷനെയാണ് ഏററവും അധികം ബഹുമാനിക്കുന്നത്. അദ്ദേഹം ഒരു ദരിദ്രനായിരിക്കാം. എന്നാൽ ഈശ്വരസാക്ഷാത്കാരം ലഭിച്ച ഒരാളാണെങ്കിൽ രാജാക്കന്മാർ പോലും അദ്ദേഹത്തെ വണങ്ങും. അത് സംസ്കാരത്തിന്റെ ഒരു ലക്ഷണമാണ്.

ഫിനിക്സ്: താങ്കൾ അദ്വൈതമാണ് പഠിപ്പിക്കുന്നതെന്ന് പറഞ്ഞുവല്ലോ.

സ്വാമിജി: അദ്വൈതം തന്നെ. എന്നാൽ അതിൽ ദ്വൈതവും അടങ്ങിയിട്ടുണ്ട്. യഥാർത്ഥഅദ്വൈതത്തിൽ എല്ലാ ദ്വൈതവും അടങ്ങിയിരിക്കുന്നു.

ഫിനിക്സ്: താങ്കൾ യോഗവും വേദാന്തവുംകൂടി പഠിപ്പിക്കുന്നില്ലേ? അദ്വൈതത്തോട് ബന്ധിപ്പിച്ചുകൊണ്ട് ഈ വാക്കുകളെ അങ്ങയ്ക്ക് നിർവ്വചിച്ചു തരാമോ?

സ്വാമിജി: വേദാന്തം സാമാന്യമായി പറഞ്ഞാൽ അദ്വൈതം, വിശിഷ്ടാദ്വൈതം, ദ്വൈതം എന്നീ മൂന്ന് തത്ത്വജ്ഞാനസിദ്ധാന്തങ്ങളും അടങ്ങിയിട്ടുള്ളതാണ്. ചിലപ്പോൾ അദ്വൈതത്തെ മാത്രമായും ചിലർ വേദാന്തമെന്ന് പറയാറുണ്ട്. എന്നാൽ അതും ശരിയല്ല. വേദാന്തം എല്ലാ സമ്പ്രദായങ്ങളും ഉൾക്കൊള്ളുന്നു. ഉപനിഷത്തുകളുടെ പ്രബോധനങ്ങളും വേദാന്തമാണ്. ആത്മസാക്ഷാൽക്കാരത്തിന്നുള്ള മാർഗ്ഗം എന്നാണ് യോഗം എന്ന പദംകൊണ്ട് വളരെ സാമാന്യമായി ഉദ്ദേശിക്കുന്നത്. സാമാന്യമായി പറഞ്ഞാൽ യോഗമെന്നാൽ വേദാന്തത്തിന്റെ പ്രായോഗികരൂപമാണ്.

ഫിനിക്സ്: ഈ പരമ്പരയിലുള്ള അംഗങ്ങൾ രാമകൃഷ്ണന്റെ ഭക്തന്മാരാണെന്നതു് വളരെ ശരിയാണോ? കാരണം കൂടുതൽ യുക്തിയുക്തമായ ജ്ഞാനമാർഗ്ഗത്തിലാണു് ഭക്തിമാർഗ്ഗത്തിലുള്ളതിനേക്കാൾ അവർ വിശ്വസിക്കുന്നതെന്നു് തോന്നുന്നു.

സ്വാമിജി: രണ്ടുതരക്കാരും അതിലുണ്ടു്. രാമകൃഷ്ണൻ തന്നെയും ജ്ഞാനം, ഭക്തി, കർമ്മം എന്നിവയുടെയെല്ലാം സമുച്ചയമായിരുന്നു. അദ്ദേഹം അതുപോലെ ജീവിക്കുകയും മററുള്ളവർക്ക് അങ്ങനെ ജീവിക്കാൻ പ്രോത്സാഹനം നല്കുകയും ചെയ്തിരുന്നു.

ഫിനിക്സ്: ആ അന്തര്യോഗത്തിൽ താങ്കൾ പറഞ്ഞു ഉപനിഷത്തുകൾ അനുസരിച്ച് ജീവിതത്തിന്റെ ലക്ഷ്യം ജ്ഞാനലബ്ധിയാണെന്നു്? ഏതു തരത്തിലുള്ള ജ്ഞാനം.

സ്വാമിജി: ഏതു് ജ്ഞാനവും. നിങ്ങളുടെ ജീവിതത്തിലുണ്ടാകുന്ന സന്തോഷത്തിൽനിന്നും സന്താപത്തിൽനിന്നും ജ്ഞാനം നേടുക എന്നാണുദ്ദേശിച്ചിട്ടുള്ളതു്. അനുഭവത്തിൽനിന്നു് ജ്ഞാനം പിഴിഞ്ഞെടുക്കുവാൻ മനസ്സിനെ നിയന്ത്രിച്ചു നിർത്തേണ്ടതുണ്ടു്. മനുഷ്യനു് മാത്രമേ ഇതു് സാധിക്കുകയുള്ളൂ. കാരണം അന്വേഷണത്തിനുള്ള കഴിവു് അവനു് മാത്രമേയുള്ളൂ. മൃഗങ്ങൾ ജ്ഞാനത്തെ അന്വേഷിക്കുന്നില്ല. അവ വാസനാതലത്തിൽ മാത്രമാണു് ജീവിക്കുന്നതു്. അതേയവസരത്തിൽ മനുഷ്യനാകട്ടെ ബോധപൂർവ്വമായ ജ്ഞാനാന്വേഷണത്തിന്റെ നിലയിലേയ്ക്കു് ഉയരാൻ കഴിയും.

ഫിനിക്സ്: എന്നാൽ ആത്യന്തികമായി ഒരു പ്രത്യേകതരത്തിലുള്ള ജ്ഞാനത്തെയല്ലേ നാം അന്വേഷിച്ചുകൊണ്ടിരിക്കുന്നതു്?

സ്വാമിജി: ആ ജ്ഞാനം ശാരീരികവും ശാരീരികാതിവർത്തിയുമാണു്. ഭൗതികശാസ്ത്രങ്ങൾ, രാജ്യതന്ത്രം, ധനതത്ത്വശാസ്ത്രം എന്നിവയെല്ലാം വിജ്ഞാനം തന്നെ. സദാചാരവും മതവും വിജ്ഞാനമാണു്. ഭൗതികശാസ്ത്രവുമുണ്ടു്, ആത്മീയശാസ്ത്രവുമുണ്ടു്. മനുഷ്യൻ ഈ രണ്ടു വിജ്ഞാനത്തെയും അന്വേഷിക്കണം. ആദ്യം അന്വേഷിക്കേണ്ടതു് ലോകത്തെ സംബന്ധിച്ച വിജ്ഞാനമാണു്. പിന്നീടു് പക്വതവന്നു കഴിഞ്ഞാൽ ജീവിതം ശാരീരികതലത്തിൽനിന്നും അപ്പുറമുള്ള തടക്കം ഉള്ള നിലയെക്കുറിച്ച് അന്വേഷിക്കുന്നു.

ഫിനിക്സ്: ഭൗതികജ്ഞാനത്തിന്റെ അന്വേഷണത്തിൽക്കൂടി നമുക്ക് അല്പമെങ്കിലും ആത്മീയമായ ബോധം ഉളവാകുമോ?

സ്വാമിജി: അവ രണ്ടും തമ്മിൽ ഒരു വിടവ് നിങ്ങൾ ഉണ്ടാക്കുന്നില്ലെങ്കിൽ ഈ അന്വേഷണം തന്നെ കൂടുതൽ ഉന്നതമായ ശ്രദ്ധയി

ലേയ്ക്കു് നിങ്ങളെ എത്തിക്കും. കാരണം ഇന്നു് ശാസ്ത്രത്തിൽ സംഭവിക്കുന്നതുപോലെ നിങ്ങൾക്കു് ലഭിക്കാവുന്ന അറിവുകൾ അനിശ്ചിതവും ആത്യന്തികനിഗമനത്തിൽ എത്തിച്ചേരാത്തതും ആകുന്നു. അപ്പോൾ മൗലികമായ ചോദ്യങ്ങൾ ഉയരുകയായി. അതാണിന്നു് ശാസ്ത്രത്തിൽ ഉണ്ടായിക്കൊണ്ടിരിക്കുന്നതു്. ഭൗതികലോകത്തെക്കുറിച്ചുള്ള അറിവു് നിങ്ങളെ ഭൗതികേതരവും ഇന്ദ്രിയാതീതവുമായ ഏതോ ഒന്നിലേയ്ക്കു എത്തിക്കുന്നു. വിജ്ഞാനം യാഥാർത്ഥ്യത്തെക്കുറിച്ചുള്ള അവിരതമായ ബോധത്തിന്റെ വികാസമാണു്. ആദ്യമായി അതിന്നു് ഒരു ഉപരിതലയാഥാർത്ഥ്യമുണ്ടു്. പിന്നീടു് അതു് കൂടുതൽ അഗാധമായ യാഥാർത്ഥ്യമായി മാറുന്നു. ഒന്നാമതായി നിങ്ങൾ നിങ്ങളെ ഒരു ശരീരമായി അറിയുന്നു. പിന്നീടു് കൂടുതൽ അഗാധമായി ഒരു ആത്മാവെന്നനിലയിൽ അറിയുന്നു. മതേതരവും പാവനവും ദൈവത്തിന്റെ രണ്ടു് വശങ്ങളാണു്. എല്ലാ വിജ്ഞാനങ്ങളും പാവനമാണു്. കാരണം ഈ പ്രപഞ്ചം ദിവ്യതയുടെ പ്രകാശനമല്ലാതെ മറ്റൊന്നല്ല. അതാണു് ഈശോപനിഷത്തിലെ പ്രഥമമന്ത്രം. വസ്തുക്കളുടെ ഹൃദയത്തിലേയ്ക്കു് നിങ്ങൾ നോക്കിയാൽ നിങ്ങൾക്കു് ദൈവത്തെയല്ലാതെ മറ്റൊന്നിനേയും കാണാൻ കഴിയില്ല. ഉപരിതലത്തിൽ നിങ്ങൾ തന്മാത്രകളേയും പരമാണുക്കളേയും മററും കാണുന്നു. എന്നാൽ കൂടുതൽ അഗാധതയിലേയ്ക്കു് പോകുമ്പോൾ എല്ലാററിന്റെയും സത്തയായ ശുദ്ധബോധമല്ലാതെ മറ്റൊന്നുമില്ലെന്നു് കാണാം. അതാണു് ആത്മാവു്; അതാണു് ഉപനിഷത്തുക്കളുടെ ഭാഷയിൽ ബ്രഹ്മം.

ഫിനിക്സ്: സർവ്വകലാശാലാ വിദ്യാഭ്യാസം ആത്മീയമാർഗ്ഗത്തിലേയ്ക്കു് ഒരു തടസ്സമെന്നോ സഹായമെന്നോ താങ്കൾ പറയുന്നതു് ?

സ്വാമിജി: ഒരു സാധകമായ മാർഗ്ഗത്തിൽ അതിന്റെ സ്ഥാനത്തു് അതിനെ നിർത്തിയാൽ അതൊരു സഹായമാണു്. നിങ്ങളുടെ ഔപചാരികവിദ്യാഭ്യാസം കഴിഞ്ഞാൽ താൻ നേടിയ അറിവു് ഇത്രമാത്രമേ ഉള്ളുവെന്നും നാം അന്വേഷിച്ചു കണ്ടെത്തേണ്ട അവിജ്ഞാതമായ മേഖലകൾ ഇനിയുമുണ്ടെന്നും മനസ്സിലാക്കണം. എന്നാൽ നിങ്ങൾക്കു് ലഭിച്ച വിദ്യാഭ്യാസം സ്വയം പര്യാപ്തമായ ഒന്നാണെന്നും അതിനപ്പുറം ഒന്നുമില്ലെന്നും ധനാർജ്ജനം മാത്രമാണു് ലക്ഷ്യമെന്നും മനസ്സിലാക്കിയാൽ അതു് തികച്ചും അപര്യാപ്തമായിരിക്കും. അതാകട്ടെ നിങ്ങളുടെ മനോഭാവത്തെ ആശ്രയിച്ചിരിക്കും.

നിങ്ങൾ ഒരു വിഷയം മനസ്സിലാക്കിയെന്നു് കാണുന്നു. അനന്തരം പുതിയ ചില വസ്തുതകൾ നിരത്തിക്കൊണ്ടു് മറ്റൊരു വിഷയം ഉയർന്നുവരുന്നു. ഒരാൾ അതിനെക്കുറിച്ചും ഗ്രഹിക്കാൻ പ്രാപ്തനാവണം. വിജ്ഞാനം ശാരീരികമായതിൽനിന്നു് മാനസികമായ

തിലേയ്ക്കും അവിടെനിന്നു് ആത്മീയമായ അറിവിലേയ്ക്കും നമ്മെ നയിക്കുന്നു. ശരീരശാസ്ത്രം വലിയ വിജ്ഞാനംതന്നെ. എന്നാൽ നാഡിശാസ്ത്രം കൂടുതൽ മെച്ചപ്പെട്ടതാണു്. മനശ്ശാസ്ത്രമാകട്ടെ അതിനെക്കാരം അഗാധമാണു്. അവസാനമായി ആത്മീയശാസ്ത്രമാണു് ഏററവും അഗാധമായിട്ടുള്ളതു്. ഒന്നു് മറെറാന്നിലേയ്ക്കു് നയിക്കണം. നാം ശാരീരികനിലവാരത്തിൽമാത്രം തങ്ങിനിന്നുപോകരുതു്.

ഫിനിക്സ്: നിരീശ്വരവാദികളെക്കുറിച്ചു് എന്തുപറയുന്നു? തീർച്ചയായും അവരുടെ മനോഭാവം വ്യത്യസ്തമാണു്.

സ്വാമിജി: യഥാർത്ഥത്തിൽ ആർക്കും അദ്വൈതമനുസരിച്ചു് നിരീശ്വരവാദിയാവാൻ കഴിയില്ല. നിങ്ങരം ഈശ്വരനെ നിഷേധിക്കുമ്പോരം ബാഹ്യമായ ഏതോ ഒരു സങ്കല്പത്തെ നിഷേധിക്കുകയാണു്; നിങ്ങളെത്തന്നെ നിഷേധിക്കാൻ നിങ്ങരംക്കു് ആവുകയില്ല. അതാണു് യഥാർത്ഥമായ ദൈവം. അതിനാൽ തൻെറതന്നെ ഉന്നതമായ മാനത്തെ അവഗണിച്ചുകൊണ്ടു് ശാരീരികതലത്തിൽമാത്രം ജീവിക്കുന്നവരൊഴികെ മററാരും യഥാർത്ഥ നിരീശ്വരവാദികളല്ല. ഇതാണു് അദ്വൈതം പറയുന്നതു്. അതിനാൽ നിരീശ്വരവാദികരം ഇന്ത്യയിലൊരിക്കലും പീഡിപ്പിക്കപ്പെട്ടിട്ടില്ല. 'നാസ്തിക'നായി ഇവിടെ ആരും ഉണ്ടായിട്ടില്ല.

ഫിനിക്സ്: അദ്വൈതത്തിന്നു് ഇന്ത്യമുഴുവൻ അത്രയധികം ആധിപത്യശക്തിയുണ്ടോ?

സ്വാമിജി: അതേയതെ. ഭാരതീയ മനസ്സിനെ യഥാർത്ഥത്തിൽ അടക്കിഭരിക്കുന്നതു് അദ്വൈതംതന്നെയാണു്. അതിന്നു് മുഖ്യകാരണം ശങ്കരാചാര്യരുടെ അതിഗംഭീരമായ അന്തസ്സും ധൈഷണികമായ ആകർഷണീയതയുംതന്നെ. ചിലപ്പോരം അദ്വൈതം ദ്വൈതവിരുദ്ധവും ഭക്തിവിരുദ്ധവും മററുമാകാറുണ്ടു് എന്നതു് തെററാണു്. അതു് യഥാർത്ഥ അദ്വൈതമല്ല. അദ്വൈതം സർവ്വസമാശ്ലേഷിയായ ഒന്നാണു്. ശങ്കരാചാര്യർതന്നെയും ഭക്തിക്കും ദ്വൈതമതങ്ങരംക്കും വലിയസ്ഥാനം നല്കിയിട്ടുണ്ടു്. ഇന്നു് അദ്വൈതത്തെ നാം മനസ്സിലാക്കുന്നതു് സർവ്വസമാശ്ലേഷിയായ ഈ അർത്ഥത്തിലാണു്. വിഭാഗീയ ചിന്തയില്ലാത്ത എല്ലാവരിലും അതു് ശക്തമായ സ്വാധീനം ചെലുത്തിയിട്ടുണ്ടു്, അജ്ഞേയവാദികളിൽ പോലും. അദ്വൈതത്തെ ഒരു കമ്മ്യൂണിസ്റ്റ്പോലും ബഹുമാനിക്കും.

ഫിനിക്സ്: താങ്കരം ഇതു് വ്യക്തിപരമായ അനുഭവത്തിൽനിന്നു് മനസ്സിലാക്കിയതാണോ? താങ്കരം സോവിയററ്യൂനിയനിൽ ഉണ്ടായിരുന്നുവെന്നു് ഞാൻ കേട്ടിട്ടുണ്ടു്. അതെങ്ങനെ സംഭവിച്ചു?

സ്വാമിജി: മോസ്ക്കോ സർവ്വകലാശാല എന്നെ ക്ഷണിച്ചു. 1977_ൽ ഞാൻ അവിടെ സംസാരിച്ചു. 1961_ൽ ഞാൻ മററ് കിഴക്കൻ രാജ്യങ്ങൾ സന്ദർശിച്ചപ്പോഴം അവിടെ പോയിരുന്നു. ചെക്കോസ്ലോവാക്യയിലും പോളണ്ടിലും 1969_ൽ ക്യൂബയിലും, 1970_ൽ യുഗോസ്ലാവിയയിലും ഞാൻ പോയിരുന്നു.

ഫിനിക്സ്: സോവിയററ് യൂണിയനെക്കുറിച്ച്, അവിടത്തെ ജനങ്ങളുടെ മനോഭാവത്തെക്കുറിച്ച് താങ്കളുടെ അഭിപ്രായമെന്തായിരുന്നു?

സ്വാമിജി: ഭാരതീയ ചിന്തയെക്കുറിച്ച് അവക്ക് വലിയ മതിപ്പുണ്ടായിരുന്നതായിതോന്നി. ഗീത, ഉപനിഷത്തുക്കൾ മുതലായ നമ്മുടെ മഹാഗ്രന്ഥങ്ങളെക്കുറിച്ചും ടാഗോർ, വിവേകാനന്ദൻ എന്നിവരെക്കുറിച്ചും മനസ്സിലാക്കാൻ അവർ വളരെ ആഗ്രഹിക്കുന്നതായിതോന്നി. സങ്കുചിതമനസ്സതയോ കമ്മ്യൂണിസ്റ്റ്‌വിരുദ്ധതയോ അവരിൽ കണ്ടില്ല. ഞങ്ങൾ കമ്മ്യൂണിസത്തിന്നെതിരായി സംസാരിച്ചുമില്ല. കമ്മ്യൂണിസ്റ്റ്പ്രസ്ഥാനത്തിലെ അക്രമങ്ങളെ ഞങ്ങൾ ഒരു തത്ത്വം, ഒരു ആദർശം എന്നനിലയിൽ അപലപിക്കുന്നുണ്ട്. എന്നാൽ ഞങ്ങൾ കമ്മ്യൂണിസത്തിന്ന് എതിരല്ല. മറിച്ചും ഒരു പള്ളി മറെറാരു പള്ളിക്കെതിരായി സമരം ചെയ്തുവെന്നുവരാം. എന്നാൽ ഞങ്ങൾ ഒരു പള്ളിയല്ല, ഒരു തത്ത്വശാസ്ത്രമായതിനാൽ ഞങ്ങൾക്ക് പ്രയാസങ്ങളൊന്നുമില്ല. തീർച്ചയായും മതം എന്ന പേർ അവരിഷ്ടപ്പെടുന്നില്ല. ആ വാക്ക് മാത്രമേ പ്രശ്നമായിട്ടുള്ളൂ 'ജീവിത തത്ത്വശാസ്ത്രത്തെ'ക്കുറിച്ച് നിങ്ങൾ സംസാരിക്കുന്നതിൽ അവക്ക് യാതൊരു വിഷമവുമില്ല.

ഉദാഹരണമായി 'സ്വാമി വിവേകാനന്ദൻ – അദ്ദേഹത്തിൻെറ മാനുഷികം' എന്നവിഷയത്തെക്കുറിച്ച് സംസാരിക്കണമെന്ന് അവരെന്നോട് ആവശ്യപ്പെട്ടു. ഞാൻ പറഞ്ഞു ''ആധുനിക പാശ്ചാത്യ മാനുഷികം ഒരു മനോഹരമായ ദർശനമാണ്. അതിന്ന് ഒരു ന്യൂനതയേ ഉള്ളൂ അഗാധവർത്തിയായ മനുഷ്യനെ സംബന്ധിച്ച് അതിന്ന് അറിയില്ല. ആ വിജ്ഞാനം വേദാന്തത്തിലേ ഉള്ളൂ. മനുഷ്യൻ യഥാർത്ഥത്തിൽ ദിവ്യനാണ്. അവൻ ദിവ്യത്വം പ്രകാശിപ്പിക്കുമ്പോൾ അവൻെറ മാനുഷികം സ്വാഭാവികവും നൈസർഗ്ഗികവും ഈടുററതുമായിത്തീരുന്നു. അപ്പോൾ അവനെ ധാർമ്മികനാക്കാൻ ചില നിയമങ്ങൾ സഹായിക്കുന്നു. നമുക്കിന്ന് ലോകത്തിൽ ആവശ്യമതാണ്. അവക്ക് ആ ആശയം ഇഷ്ടപ്പെട്ടു. വളരെയേറെ അത് അവരെ ആകർഷിച്ചു.

ഫിനിക്സ് : പാശ്ചാത്യനാടുകളെ കമ്മ്യൂണിസ്റ്റ് രാജ്യങ്ങളുമായി താങ്കൾ എങ്ങനെയാണ് താരതമ്യപ്പെടുത്തിയത് ?

സ്വാമിജി : സ്വാഭാവികമായും പാശ്ചാത്യനാടുകളിലെ സമൂഹം കമ്മ്യൂണിസ്റ്റ്രാജ്യങ്ങളിലെ അയവില്ലാത്ത സമൂഹത്തേക്കാൾ കൂടുതൽ സ്വാതന്ത്ര്യമാണ്. കമ്മ്യൂണിസ്റ്റ്രാജ്യങ്ങൾ സ്വാതന്ത്ര്യത്തേക്കാൾ സമത്വത്തിൽ അധിഷ്ഠിതമാണ്. എന്നാൽ പാശ്ചാത്യനാടുകൾ സമത്വത്തേക്കാൾ സ്വാതന്ത്ര്യത്തിന്നാണ് മുൻഗണന നല്കുന്നത്.

എന്നാൽ ഞാൻ എല്ലാ സോഷ്യലിസ്റ്റ് രാജ്യങ്ങളിലും ഒരു കാര്യം പ്രത്യേകം കണ്ടു. അസഭ്യജീവിതം എവിടെയുമില്ല, ലൈംഗികചൂഷണമില്ല, സ്ത്രീകളുടെ നേരേ പൂർണ്ണമായ ബഹുമാനം കണ്ടു. വലിയ ഉദ്യോഗങ്ങളിലും സ്ഥാനങ്ങളിലുമെല്ലാം പുരുഷന്മാർക്കൊപ്പം സ്ത്രീകൾക്കും സമത്വം കല്പിച്ചത് കാണാൻകഴിഞ്ഞു. അത് ഞാൻ വളരെ ഇഷ്ടപ്പെട്ടു.

ഫിനിക്സ് : സ്വാമി വിവേകാനന്ദൻ പലപ്പോഴും ഗൂഢതക്കെതിരായി സംസാരിക്കാറുണ്ട്. എന്നിട്ടും പല ആത്മീയഗുരുക്കന്മാരും യോഗ്യതയുള്ള ചുരുക്കം ചില ശിഷ്യർക്ക് മാത്രമേ ഗൂഢവിദ്യകൾ ഉപദേശിക്കാറുള്ളു. ഉദാഹരണമായി യേശുക്രിസ്തു ബഹുജനങ്ങൾക്ക് കഥകൾ പറഞ്ഞുകൊടുത്തു. അവയുടെ യഥാർത്ഥ അർത്ഥം പന്ത്രണ്ട് അന്തരംഗശിഷ്യന്മാർക്കേ ഉപദേശിച്ചുകൊടുത്തുള്ളൂ.

സ്വാമിജി : അത് ഉപദേശകന്റെ മനോഭാവം മാത്രമാണ്. ഞാൻ കുട്ടികളോട് സംസാരിക്കുമ്പോൾ ആശയങ്ങൾ വിശദീകരിക്കാൻ കഥകൾ ഉപയോഗിക്കാറുണ്ട്. എന്നാൽ ഒരു പോസ്റ്റ് ഗ്രാജ്വേറ്റ് ക്ലാസ്സിലാണ് സംസാരിക്കുന്നതെങ്കിൽ എന്റെ ആശയങ്ങൾ കൂടുതൽ നേരിട്ട് തന്നെ എനിക്ക് പ്രകാശിപ്പിക്കാം. അത് വെറുമൊരു ബോധനരീതിമാത്രമാണ്, അതിലൊരു നിഗൂഢതയുമില്ല. യഥാർത്ഥമതത്തിൽ നിഗൂഢതയില്ല. അതെപ്പോഴും പകൽ വെളിച്ചത്തിലെന്നപോലെ തുറന്നുവെയ്ക്കപ്പെട്ടതാണ്.

ഫിനിക്സ് : ഓരോ മതത്തിനും അതിന്റേതായ ഒരു ഗൂഢഭാഗമുണ്ടെന്ന് പറയുന്നുണ്ടല്ലോ.

സ്വാമിജി : ഗൂഢമെന്ന വാക്കിന്നർത്ഥം വിശുദ്ധമെന്നാണെങ്കിൽ അതിൽ തെറ്റൊന്നുമില്ല. എന്നാൽ അത് രഹസ്യമല്ല. വിശുദ്ധമായത് രഹസ്യമാകണമെന്നില്ല. രഹസ്യമായതെല്ലാം വിശുദ്ധമാകണമെന്നുമില്ല. അതിനാൽ നാം നിഗൂഢതയെക്കുറിച്ച് സംസാരിക്കുമ്പോൾ രഹസ്യമെന്നല്ല അർത്ഥമാക്കുന്നത്, ചില അഗാധ

തകം, വിശുദ്ധി, തെരുവുകളിലെറിഞ്ഞുകൊടുക്കാൻ പാറാത്ത എന്തോചിലതു് എന്നൊക്കെയാണു്. അതിനാൽ ഗ്രഹിക്കാൻ കഴിവുള്ള ശിഷ്യന്മാർക്കുമാത്രം വസ്തുതകൾ വിശദീകരിച്ചുകൊടുക്കുന്നു. മററുള്ളവർക്കു് നല്ലമ്പോൾ അതു് കുറച്ചു് നേർപ്പിക്കേണ്ടിവരും. അതു കൊണ്ടു് അതിനെ ഗൂഢമെന്നു് പറഞ്ഞുകൂടാ. ഗൂഢതയിൽ എപ്പോഴും ഒരു അധികാരഭ്രാന്തുണ്ടു്. ജനങ്ങൾ തങ്ങളുടെ കച്ചവടരഹസ്യങ്ങൾ സൂക്ഷിക്കണമെന്നു് കരുതാറുണ്ടു്. അങ്ങനെയാണു് നമുക്കു് മതങ്ങളും രഹസ്യമാവണമെന്ന ആശയം ലഭിച്ചതു്. അവർ വിചാരിക്കുന്നതു് ''ഞാൻ രഹസ്യങ്ങൾ പുറത്താക്കിയാൽ എനിക്കു് അധികാരം നഷ്ടപ്പെടും'' എന്നാണു്. അങ്ങനെയാണു് ചില ഗുരുക്കന്മാർ അവരുടെ ശിഷ്യന്മാരെ നിരന്തരമായി നിയന്ത്രണത്തിൽ വെച്ചുകൊണ്ടിരിക്കുന്നതു്; അതു് ശരിയല്ല. യഥാർത്ഥമതത്തിൽ അധികാരഭ്രാന്തില്ല. ഏതു് സത്യമുണ്ടെങ്കിലും ഒരാൾ അതു് ജനങ്ങളുമായി പങ്കുവെയ്ക്കണം. അതു് മനസ്സിലാകുന്നവർക്കു് മനസ്സിലാകും. മററുള്ളവർക്കു് സരളമായവഴിയിൽക്കൂടി അതു് വിശദീകരിച്ചുകൊടുക്കണം. എന്നാൽ അതു് രഹസ്യമല്ല.

ഫിനിക്കു് : മാർഗ്ഗത്തിലുള്ള അപകടത്തെപ്പററി എന്തു പറയുന്നു. ഒരു പക്ഷെ ചിലതു് രഹസ്യമാക്കിവെയ്ക്കേണ്ടിവരും. സാമാന്യജനങ്ങളുടെ കൈയ്യിൽ അതു് അപകടകാരിയായിരിയ്ക്കുകയും ചെയ്യും.

സ്വാമിജി : ചില കാര്യങ്ങൾ തൽക്ഷണം പുറത്തുവിട്ടുകൂടാ. ഉദാഹരണമായി ഒരു കുട്ടിയുടെ കൈയ്യിൽ തീപ്പെട്ടികൊടുത്താൽ അവൻ അഗ്നികൊണ്ടു് പരീക്ഷണം ചെയ്തു് കൈ പൊള്ളിയ്ക്കും. ഇതു് മനുഷ്യസ്ഥിതിനോക്കി ഇടപെടുമ്പോഴുള്ള വെറും വിവേകം മാത്രമാണു്. എന്നാൽ സാമാന്യമായി ഇതുകൊണ്ടല്ല ജനങ്ങൾ രഹസ്യങ്ങൾ സൂക്ഷിക്കുന്നതു്. മററുള്ളവരുടെമേൽ ആധിപത്യംചെലുത്താൻ കച്ചവടരഹസ്യം സൂക്ഷിക്കുന്നതുപോലെയാണു്.

ബുദ്ധൻ എല്ലാം പുറത്തുവിടുന്നതിന്റെ അദ്ഭുതകരമായ ഒരു മാതൃക നല്കി. അദ്ദേഹം 'ചുരുട്ടിപ്പിടിച്ച മുഷ്ടി'യിൽ ഒന്നും വെച്ചില്ല. അദ്ദേഹം തന്റെ ഉദ്ബോധനത്തിൽ പങ്കെടുക്കാൻ എല്ലാവരേയും ക്ഷണിക്കുകയും അവ സയുക്തികവും പ്രായോഗികവും സാർവ്വജനീനവും ആണെങ്കിൽമാത്രം സ്വീകരിച്ചാൽമതിയെന്നു് അഭ്യർത്ഥിക്കുകയും ചെയ്തു. ജനങ്ങൾ അതിനെപ്പററി തങ്ങളാൽ കഴിയുംവണ്ണം ആലോചിക്കുകയും കഴിയുംവിധം ആഗിരണം ചെയ്യുകയും ചെയ്തു.

ഫിനിക്സ് : താങ്കൾതന്നെ ഈ തുറന്നുപറയലിൻെറയും സാർവ്വ ജനീനതയുടെയും മനോഭാവം പ്രദർശിപ്പിക്കുന്നുണ്ടല്ലോ. ഇതു് രാമ കൃഷ്ണസന്ന്യാസിപരമ്പരയുടെ മുഴുവൻ സവിശേഷലക്ഷണമാണോ ?

സ്വാമിജി: സത്യം ഒരുവിഭാഗത്തിൻേറതു മാത്രമല്ലെന്നും അതു് സാർവ്വത്രികവും എല്ലാവർക്കും തുറക്കപ്പെട്ടതുമാണെന്നും ഞങ്ങൾ വിശ്വ സിക്കുന്നു. ഞങ്ങൾക്ക് ജനങ്ങൾതമ്മിൽ കൂടുതൽ സഹിഷ്ണുതയും ധാരണയും പ്രോത്സാഹിപ്പിക്കണമെന്നല്ലാതെ ആരുമായും ശണ്ഠകൂ ടുകയോ ആരെയും വിമർശിക്കുകയോ ചെയ്യണമെന്നില്ല ഞങ്ങൾ ഒരുവനേയും തിരസ്കരിക്കുകയോ ആക്ഷേപിക്കുകയോ ചെയ്യുന്നില്ല. അതിനുപകരം എല്ലാവരേയും സ്വീകരിക്കണമെന്ന മനോഭാവമേ ഞങ്ങൾക്കുള്ളൂ. ഐക്യത്തിന്നും സമാധാനത്തിന്നുംവേണ്ടി പ്രവ ർത്തിക്കുകയാണു് ഞങ്ങളുടെ ആവശ്യം. അതാണു് ഞങ്ങളുടെ മുഖ്യ മായ സന്ദേശം.

# 29

## വേദാന്തവും മനുഷ്യരാശിയുടെ ഭാവിയും*

### 1 ആമുഖം

ജൂലായ് മുതൽ സെപ്റ്റംബർവരെ പത്താഴ്ചക്കാലത്തോളം എൻെറ വാഷിക്രപ്രഭാഷണപര്യടനത്തിന്നു് ഹോളണ്ട്, ബെൽജിയം യു. എസ്. എ. (മാഷ്ഫീൽഡ്, ഫിലാഡെൽഫിയ, വാഷിങ്ടൺ ഡി. സി, കൊളമ്പസ്, ചിക്കാഗോ, ഗേഞ്ജസ്, ഡിട്രോയററ്, സാൻഫ്രാൻസിസ്കോ, ഹോളിവുഡ്, ഹോണോലുലു,) അസ്ട്രേലിയ (സിഡ്നി, കാൻബറാ, ന്യൂകാസ്ൽ, പെത്ത്), സിങ്കപ്പൂർ എന്നിവിടങ്ങളിൽ പോയിരുന്നതുകൊണ്ടു് ഞാൻ ഇന്ത്യക്കു് പുറത്തായിരുന്നു .

### 2 വേദാന്തത്തിൻെറ മാനുഷികപ്രസക്തിയെക്കുറിച്ചുള്ള കൂടുതൽ ദൃഢമായ സങ്കല്പം.

ഇന്ത്യ പൗരാണികകാലംമുതല്ക്കുതന്നെ വികസിപ്പിച്ചെടുത്തതും നമ്മുടെ ഈ കാലഘട്ടംവരെ മഹഷിമാരിൽക്കൂടിയും മുനികളിൽക്കൂടിയും ചിന്തകന്മാരിൽക്കൂടിയു കൈമാറി തുടൎന്നുകൊണ്ടുവരുന്നതുമായ മഹത്തായ വേദാന്തദശനത്തിന്നു് ഗംഭീരമായ മാനുഷികപ്രസക്തിയെക്കുറിച്ചു് എല്ലായിടത്തും കൂടുതൽ ദൃഢമായ ധാരണ ഉണ്ടാക്കിയ ഉത്തേജകമായ ഒരു പര്യടനമായിരുന്നു അതു്. അതു് ഒരു മായാവിദ്യയോ വിലകുറഞ്ഞ നിഗൂഢതയോ അല്ല. അതു് മനുഷ്യവളച്ചയുടെയും വികാസത്തിൻെറയും സഫലീകരണത്തിൻെറയും ശുദ്ധമായ സന്ദേശമാകുന്നു. മനുഷ്യൻെറ പൂണ്ണമായ അനാവരണത്തിൻെറയും മനുഷ്യപരിണാമത്തിൻെറയും സയുക്തികമായ ദശനമാണതു്. അതിനേറതായ ഒരു ശാസ്ത്രവും ഒരു സാങ്കേതികതവും അതിന്നുണ്ടു്. നമ്മുടെ രാജ്യം ഈ ശാസ്ത്രവും സാങ്കേതികതവുമടങ്ങുന്ന മററു് പല ഗ്രന്ഥങ്ങൾക്കു പുറമേ ഉപനിഷത്തുകൾ, ഭഗവദ്ഗീത എന്നീ രണ്ടു് മഹാഗ്രന്ഥങ്ങളേയും സൃഷ്ടിക്കുകയുണ്ടായി. ഈ ആധുനികയുഗത്തിൽ ഈ മഹത്തായ ദശനങ്ങളെ പ്രബോധിപ്പി

---

* 1979 ഒക്ടോബർ 14-നു് ന്യൂഡൽഹിയിലെ രാമകൃഷ്ണമിഷനിൽ ചെയ്ത പൊതുപ്രഭാഷണത്തിൻെറ ടെയ്പ്പ്റെക്കോഡിനെ അടിസ്ഥാനമാക്കി.

കുന്നതിന്നു് നമ്മുടെ രാജ്യം ശ്രീരാമകൃഷ്ണൻ, സ്വാമി വിവേകാനന്ദൻ, ശാരദാദേവി എന്നീ പല അസാധാരണ വ്യക്തിപ്രതിഭാസങ്ങളേയും സൃഷ്ടിക്കുകയുണ്ടായി.

## 3 വേദാന്തവും ഭാരതീയരും

ഞാൻ സന്ദർശിച്ച രാജ്യങ്ങളിലെല്ലാം ഉള്ള ജനങ്ങളോട് ഈ വിഷയങ്ങളെക്കുറിച്ചു് സംസാരിച്ചപ്പോൾ വേദാന്തത്തിന്റെ ഈ സ്വാധീനം എത്ര ഗംഭീരമാണെന്നു് എനിക്കു് അനുഭവപ്പെട്ടു. ഇന്ത്യയിൽത്തന്നെ ഇത്രയളവിലുള്ള സ്വാധീനം എനിക്കു് കാണാൻ കഴിഞ്ഞിട്ടില്ല. കാരണം നമ്മുടെ ജനങ്ങൾക്കു് അതിനെക്കുറിച്ചു് ആദ്യം തന്നെ അറിയുമെന്നും ആദ്യംതന്നെ അവയെ പരിചയമുണ്ടെന്നും അവക്കു് വിശ്വാസമുള്ളതുകൊണ്ടായിരുന്നു. എന്നാൽ നമ്മുടെ ജനങ്ങൾ അതിനെക്കുറിച്ചു് അറിയുന്നുണ്ടെന്നു് കരുതുന്നതു് ഒരു മായാവിദ്യയോ അന്ധവിശ്വാസമോ എന്ന നിലയ്ക്കു് ബഹുജനങ്ങളിൽ കുഴപ്പം സൃഷ്ടിക്കുന്ന രീതിയിലാണെന്നു് പറയേണ്ടി വന്നതിൽ എനിക്കു് ഖേദമുണ്ടു്. ശുദ്ധമായ ആത്മീയതയുടേയും ദാർശനികതയുടെയും വേദാന്തതലത്തെക്കുറിച്ചു് അറിയുന്നവർ നമ്മുടെ നാട്ടിൽ വളരെ ചുരുക്കം പേരേയുള്ളു. ഇതിന്റെ ഫലമാകട്ടെ വിദേശത്തു് താമസിക്കുന്ന നമ്മുടെ ജനതയ്ക്കു് വളരെ വികസിതമായ ആ രാജ്യങ്ങളിലെ ആധുനികകാലത്തിന്റെ വെല്ലുവിളികളെ നേരിടേണ്ടി വരുമ്പോൾ മായംകൊണ്ടും അന്ധവിശ്വാസംകൊണ്ടും കലർപ്പുചേരാത്ത നമ്മുടെ വേദാന്തത്തിന്റെ ആത്മീയസന്ദേശം സ്വന്തം സാംസ്കാരികപാരമ്പര്യത്തിന്റെ മൂല്യങ്ങളെ സംരക്ഷിക്കുന്നതിന്നും അങ്ങനെ ആന്തരമായ ശക്തിയും സമാധാനവും നേടുന്നതിന്നും സാധിക്കുന്നുവെന്നതാണു്. അതിന്റെ സ്വാധീനം പെട്ടെന്നു് അവക്കു് അനുഭവപ്പെടുകയും ഈ ആധുനികയുഗത്തിൽ എവിടെയുമുള്ള സ്ത്രീപുരുഷന്മാർക്കു് അവ എത്ര ഗംഭീരമായ പ്രോത്സാഹനം നല്കുന്നുണ്ടെന്നു് മനസ്സിലാവുകയും ചെയ്യും.

പല സ്ഥലങ്ങളിലും അത്തരം അനുഭവങ്ങൾ എനിക്കുണ്ടായിട്ടുണ്ടു്. 1979 ആഗസ്റ്റ്-സെപ്റ്റംബർ മാസങ്ങളിൽ സിഡ്നിയിലെ രാമകൃഷ്ണവേദാന്തസൊസൈററിയുടെ വാർഷികവേദാന്തഅന്തർയ്യോഗ പരിപാടികളിൽ സംബന്ധിക്കുന്നതിന്നു് ഞാൻ കഴിഞ്ഞ ആഗസ്റ്റു് മാസത്തിൽ ആസ്ട്രേലിയയിൽ ആയിരുന്നു. സിഡ്നിയിൽനിന്നു് ഏതാണ്ടു് 210 കിലോമീററർ അകലെയുള്ള അയൽനഗരമായ ന്യൂകാസ്ലിൽനിന്നുള്ള ഒരു ക്ഷണമനുസരിച്ചാണു് ഞാൻ അവിടെ ചെന്നതു്. നമ്മുടെ കുറേ ആളുകൾ അവിടെ കുടിയേറിപാർക്കുന്നുണ്ടായിരുന്നു. അവരിൽ മിക്കവരും വലിയ ബിരുദധാരികളായ എഞ്ചിനീയർമാർ, ഡോക്ടർമാർ, സർജ്ജന്മാർ തുടങ്ങി അന്താരാഷ്ട്രപ്രശസ്തി

ആർജ്ജിച്ചവരായിരുന്നു. ഞാൻ അവരുടെകൂടെ ഒരു ദിവസം മുഴുവൻ ചെലവഴിച്ചു. അവരാകട്ടെ പൊതുയോഗത്തിലും വേറെ മുറികളിൽവെച്ചുള്ള പ്രഭാഷണങ്ങളിലും സംബന്ധിച്ചിരുന്നു. അവിടെ ഞാൻ ഉപനിഷത്തുകളുടെയും ഗീതയുടെയും രാമകൃഷ്ണവിവേകാനന്ദന്മാരുടെയും സന്ദേശങ്ങളെക്കുറിച്ചാണ് സംസാരിച്ചത്. അവയിൽ പലരും പലക്കും പൊതുവിഷയങ്ങളായിരുന്നു. അവരാകട്ടെ ഹിന്ദുമതത്തെ ഭക്തി, ജ്ഞാനം എന്നിവയോടുകൂടി ആത്മാർത്ഥമായി പിന്തുടരുന്നവരുമായിരുന്നു. മതത്തിലെ വിധായകവും നിഷിദ്ധവുമായ കർമ്മങ്ങളെക്കുറിച്ചും പുരാണകഥകൾ, അനുഷ്ഠാനങ്ങൾ, എന്നിനേറെ അതിലെ മായാവിദ്യകളേയും അന്ധവിശ്വാസങ്ങളേയും കുറിച്ചുപോലും അറിയുന്നവരും അവയെ അവരുടെ സരളമായ ഭക്തിയുടെ ഭാഗങ്ങളായി വിശ്വസിക്കുന്നവരുമായിരുന്നു. അവക്ക് തങ്ങളുടെ ഹിന്ദുമതത്തെയും സംസ്കാരത്തെയും അവർ മനസ്സിലാക്കിയതുപോലെ പരിരക്ഷിക്കേണമെന്നുമുണ്ടായിരുന്നു. എന്നാൽ അത്തരം ഹിന്ദുമതം ഇന്നത്തെ സമൂഹത്തിലെ വ്യാവസായികവും ഭൗതികവുമായ വമ്പിച്ച സംസ്കാരത്തിൻെറ സമ്മർദ്ദം താങ്ങാൻ കഴിവുള്ളതായിരിക്കുകയില്ല എന്നും അവക്ക് ആശങ്കയുണ്ടായിരുന്നു.

നമുക്കറിയാം നമ്മുടെ സ്വന്തം രാജ്യത്തിൽത്തന്നെ മതത്തിൻെറ ഈ വശങ്ങളുടെ സഹായത്തോടെ ആധുനികവെല്ലുവിളിയെ നേരിടാൻ സാധിക്കുകയില്ലെന്ന ധാരണ നമുക്കുതന്നെ ഉണ്ടെന്ന്. എന്നാൽ ആത്മീയവും ദാർശനികവുമായ വേദാന്തത്തിൻെറ വിസ്തൃതിയെക്കുറിച്ചുള്ള വിശദീകരണം കേട്ടപ്പോൾ അവരുടെ പ്രതികരണം സാധകവും സുശക്തവും നൈസർഗ്ഗികവുമായിരുന്നു. അവരിൽ ഒരു ഡോക്ടർ എഴുന്നേററുനിന്ന് പറഞ്ഞു: ''നമ്മുടെ വികാരങ്ങൾ വാക്കുകളിൽ പ്രയോഗിച്ചിട്ടെന്താണ് ? നാമിപ്പോൾ ആശ്ചര്യകരമായ ചിലതൊക്കെ കേട്ടു. ഇപ്പോൾ നാം നമ്മുടെ മാതൃരാജ്യത്തിൻെറ ദർശനത്തിൻെറയും വേദാന്തത്തിലെ ആത്മീയതയുടെയും ശക്തിയും പ്രസക്തിയും മനസ്സിലാക്കിക്കഴിഞ്ഞു.'' അവരിൽ പലരും പ്രസക്തമായ ഗ്രന്ഥങ്ങൾക്കുവേണ്ടിയുള്ള തങ്ങളുടെ ആഗ്രഹം വെളിപ്പെടുത്തി. ചിലരാകട്ടെ അടുത്ത വാരാന്ത്യത്തിൽ, അതായത് 1980 ആഗസ്റ്റ് – സെപ്തംബർ മാസത്തിൽ സിഡ്നിയിലെ രാമകൃഷ്ണവേദാന്തസൊസൈററി സംഘടിപ്പിക്കുന്ന ആത്മീയ അന്തര്യോഗത്തിൽ പങ്കെടുക്കാനുള്ള തങ്ങളുടെ അത്യാവേശവും വെളിവാക്കി.

## 4 വേദാന്തവും പാശ്ചാത്യജനതയും

നമ്മുടെ ജനങ്ങളെ സംബന്ധിച്ചിടത്തോളം അവർ ഇന്ത്യയിലായാലും പുറമെയായാലും സ്വന്തം ആത്മീയമായ വേരുകളിലേയ്ക്ക് തിരിച്ചുവരികയാണെന്നതു സ്വാഭാവികംതന്നെ. എന്നാൽ പാശ്ചാ

ത്യജനതയെ സംബന്ധിച്ച് ഈ വിഷയം തികച്ചും പുതിയതാണെ ങ്കിലും അതിനോടുള്ള പ്രതികരണം ഗംഭീരവും ബോധപൂർവ്വകവും തൽക്ഷണം ഉളവാകുന്നതുമാകുന്നു. അവരിൽ പലരും ഇക്കാര്യങ്ങ ളൊന്നും മുമ്പ് കേട്ടിട്ടുപോലുമില്ല. കഴിഞ്ഞ ഏതാനും ശതകങ്ങളി ലായി അവർ പഠിച്ചുപോന്ന മതം അവരെ സയുക്തികമായ അന്വേ ഷണത്തിനോ ചോദ്യം ചെയ്യലിനോ അവരെ അനുവദിച്ചിരുന്നില്ല. അതു് മനുഷ്യൻെറ ആദിപാപത്തിൻെറ ഫലമായി അവനു് വന്നു ചേർന്ന സഹജമായ അധഃപതനവും കുററബോധവുമാണു് ഊന്നിപ്പറ ഞ്ഞിരുന്നതു്. മോക്ഷമെന്നതു് ഒരു മരണാനന്തരസമ്പാദ്യം മാത്ര മാണു്. ആധുനികതലമുറ ഇത്തരം വിശ്വാസങ്ങളെയൊക്കെ എതി ർത്തു. എന്നിട്ടും അവൻെറ ആത്മീയമായ ബുഭുക്ഷ അസംതൃപ്തമായി നില്ക്കുകതന്നെ ചെയ്തു. മാത്രമല്ല, കാലം പോകുന്തോറും ആത്മീയ പോഷണത്തിന്നു് എവിടേയ്ക്കാണു് തിരിയേണ്ടതെന്നു് വഴികാട്ടുന്ന തിന്നുപോലും ആരുമില്ലാതെ ബുദ്ധിമുട്ടേണ്ടിവന്നു. അതിലിടയ്ക്കു് അപ്രതീക്ഷിതമായി ഉപനിഷത്തുകളുടെ അനുഭവങ്ങളെക്കുറിച്ചും മററും കേൾക്കാനിടവന്നപ്പോൾ അവർക്കു് ആനന്ദവും സംതൃപ്തി യുമുണ്ടായി. അഗാധമായ ഈ സാഹിത്യകൃതികളിലെ വാക്കും ചിന്തകളും അവരിൽ ബോംബുഷെല്ലുകൾ പൊട്ടിത്തെറിക്കുമ്പോലെ പ്രകമ്പനമുളവാക്കി.

ഞാൻ കഴിഞ്ഞ ജൂലായിൽ ഹോളണ്ടിൽ 'തൈത്തീരിയോപ നിഷത്തു'' പഠിപ്പിക്കുകയായിരുന്നു. റൈൻ നദി പശ്ചാത്തലമാ യുള്ള ആർഹം നഗരത്തിലെ മനോഹരമായി സംവിധാനം ചെയ്യ പ്പെട്ട ഊസ്റ്റർബീക്ക് സാംസ്കാരികഹോട്ടലിൽ ഒരാഴ്ചക്കാലം നീണ്ടു നില്ക്കുന്ന വേദാന്ത അന്തർയ്യോഗത്തിന്നു് ഞാനും നാല്പതോ അമ്പതോ ആളുകളും താമസിക്കുകയായിരുന്നു. അവർ മിക്കവരുടെയും കയ്യിൽ ഈ ഉപനിഷത്തിൻെറ മദിരാശി രാമകൃഷ്ണമഠത്തിൽനിന്നു പ്രസിദ്ധ പ്പെടുത്തിയ ഇംഗ്ലീഷിലുള്ള പദാനുപദ തർജ്ജമയുണ്ടായിരുന്നു. അവ രിൽ ഒന്നോ രണ്ടോ ഇന്ത്യക്കാരടക്കം ഡോക്ടർമാർ, പ്രൊഫസർമാർ, ഗൃഹനായികമാർ, യുവവിദ്യാർത്ഥികൾ എന്നിവരെല്ലാം അടങ്ങിയി രുന്നു. ഞാൻ ആ ഉപനിഷത്തിലെ, പ്രത്യേകിച്ചും 2, 1, 4 എന്നീ മന്ത്രങ്ങൾ അവയുടെ രാജകീയപ്രൗഢിയോടെ വായിക്കാനും തർജ്ജമ ചെയ്യാനും വിശദീകരിക്കാനും ആരംഭിച്ചപ്പോൾ ആ ജനങ്ങളുടെ അത്യഗാധമായ ശ്രദ്ധയും പ്രതികരണവും അവർണ്ണനീയമായിരുന്നു.

ബ്രഹ്മവിദ് ആപ്നോതി പരം. തദേഷാഭ്യുക്താ
സത്യം ജ്ഞാനം അനന്തം ബ്രഹ്മ.
യോ വേദ നിഹിതം ഗുഹായാം പരമേ വ്യോമൻ
സോഽശ്നുതേ സർവ്വാൻ കാമാൻ സഹ ബ്രഹ്മണാ വിപശ്ചിതേഽതി
യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ
ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കദാചന.

(ബ്രഹ്മത്തെ അറിയുന്ന ആൾ പരമമായതിനെ നേടുന്നു; അതിനെക്കുറിച്ച് ഈ മഹത്തായ മന്ത്രമുണ്ട്: ബ്രഹ്മം സത്യവും ശുദ്ധബോധവും അനന്തവുമാണ്. ഈ സത്യമറിയുന്ന ആരും സ്വന്തം ഹൃദയാകാശത്തിൻെറ പരമമായ അനന്തതലത്തിൽ എല്ലാ ആഗ്രഹങ്ങളെയും അനുഭവിക്കുകയും അതോടൊപ്പം ബ്രഹ്മജ്ഞാനം നേടുകയുംചെയ്യുന്നു...

എവിടെ എത്താൻ കഴിയാതെ വാക്കുകൾ മനസ്സോടുകൂടി മടങ്ങിവരുന്നുവോ ആ ബ്രഹ്മത്തിൻെറ ആനന്ദം അനുഭവിക്കുന്നവന് ഒരിടത്തുനിന്നും ഭയമില്ല.)

സത്യം ശുദ്ധബോധത്തിൻെറ സ്വഭാവമാണ്. ശുദ്ധബോധമാകട്ടെ അനന്തവിസ്തൃതമാണെന്ന് ഈ മന്ത്രം പറയുന്നു. ഈ സത്യം വിദൂരതയിലോ ഉന്നതമായ ആകാശത്തിലോ പ്രപഞ്ചത്തിനപ്പുറത്തോ ഒന്നുമല്ല, നിങ്ങൾക്കേററവും അടുത്താണ്. നിങ്ങളുടെ ആത്മാവിൻെറ നിശ്ശബ്ദമായ അഗാധതയിൽ എപ്പോഴും ഉള്ള ഒന്നാണത്. ഈ സത്യം നിങ്ങൾ സാക്ഷാത്കരിച്ചാൽ മഹത്തായ എന്തോ ഒന്ന് നിങ്ങൾക്ക് ലഭിക്കുന്നു. നിങ്ങൾ അനുഗൃഹീതരും നിർഭയരുമായിത്തീരുന്നു. ദൈവം ഒരു മജിസ്ട്രേററിനെപ്പോലെ പ്രപഞ്ചത്തിനപ്പുറത്ത് വളരെയകലെ ഇരിക്കുന്ന ഒരാളും മനുഷ്യർ ഭയഭക്തിയോടുകൂടി സമീപിക്കേണ്ട ഒരാളുമാണെന്ന നിലയിലല്ല വേദാന്തം ദൈവത്തെ അവതരിപ്പിക്കുന്നത്. അദ്ദേഹം നിങ്ങളുടെതന്നെ അനന്തമായ ആത്മാവാണ്, പ്രിയപ്പെട്ടവയിൽവെച്ച് പ്രിയപ്പെട്ടതാണ് – 'തദ് ഏതത് പ്രേയഃ, സർവ്വസ്മാത് അസ്മദ് പ്രിയതരഃ' – ഏററവും അടുത്തുള്ളതിനേക്കാൾ അടുത്തത് – 'തദിഹ അന്തികേച' എന്ന് മററുചില ഉപനിഷത്തുക്കൾ അതിനെ വർണ്ണിച്ചിരിക്കുന്നു. വളരെയേറേ മന്ത്രങ്ങളിൽക്കൂടി ഉപനിഷത്തുകൾ ഈ സത്യത്തിലേയ്ക്ക് മനുഷ്യരുടെ ശ്രദ്ധയെ ആഹ്വാനം ചെയ്യുകയും അവരിലുള്ള ഈ അഗാധമായ രഹസ്യത്തെ സാക്ഷാത്കരിക്കണമെന്ന് ഊന്നിപ്പറയുകയും ചെയ്തിട്ടുണ്ട്. അതാണ് മനുഷ്യവളർച്ചയുടെയും വികാസത്തിൻെറയും പൂർത്തീകരണത്തിൻെറയും മാർഗ്ഗം. ആ അഗാധമായ സന്ദേശം എല്ലായിടത്തുമുള്ള സ്ത്രീപുരുഷന്മാരോടും കുട്ടികളോടും ഉള്ളതാണ്. അതിൻെറ പ്രതികരണം സ്വാഭാവികമായിത്തന്നെ പൊടുന്നനവെയുള്ളതും ഗംഭീരവുമായിരുന്നു.

ലോകത്തിൻെറ മറെറാരുവശത്ത്, ആസ്ട്രേലിയയിൽ ഒരു മാസത്തിനുശേഷം ഒരു വാരക്കാലം നീണ്ടുനില്ക്കുന്ന വേദാന്തഅന്തേവ്യോഗമുണ്ടായിരുന്നു. ഇതാകട്ടെ സിഡ്നിയിൽ നിന്ന് ഏതാണ്ട് അറുപതു നാഴിക അകലെയുള്ള ല്യൂറാ നഗരത്തിൽ (നമ്മുടെ തമിഴ്നാട്ടിലെ നീലഗിരിക്ക് സദൃശമായൊരു സ്ഥലത്ത്) പീററും ശ്രീമതി

യോനേമാലിക്കെയും ചേർന്നു നിർമ്മിച്ചതും ഗണേശാശ്രമമെന്നു് അവർ നാമകരണം ചെയ്തതുമായ ഒരു സ്ഥലമായിരുന്നു അതു്. ധ്യാനത്തിന്നും പഠനത്തിന്നും വേണ്ടിയുള്ള ആ ചാപ്പലിൽ ഗണേശന്റെ അതിമനോഹരമായി അലങ്കരിക്കപ്പെട്ട ഒരു ബിംബവുമുണ്ടായിരുന്നു. വിജ്ഞാനത്തിന്റെയും വിജയത്തിന്റെയും ഹൈന്ദവപ്രതീകമാണല്ലോ ഗണേശൻ. ശ്രീരാമകൃഷ്ണൻ, മാതൃദേവി, വിവേകാനന്ദൻ, യേശുകൃസ്തു, ബുദ്ധൻ എന്നിവരുടെ ഛായാപടങ്ങളും അവിടെ ദിവ്യതയുടേയും സമാധാനത്തിന്റെയും പരിമളം വീശിയിരുന്നു.

## 5 ബൃഹദാരണ്യകോപനിഷത്തിലെ വേദാന്തത്തിന്റെ സിംഹഗർജ്ജനം

അമ്പതാളുകളോ അടങ്ങുന്ന അന്തർയ്യോഗത്തിന്നുവന്ന ആ സംഘത്തിന്നു മുഴുവൻ ആശ്രമാന്തരീക്ഷം വളരെ പിടിച്ചതായിത്തോന്നി. അവിടെ ശങ്കരാചാര്യരുടെ ഭാഷ്യത്തോടുകൂടിയ ഈ ഉപനിഷത്തു് മുഴുവൻ എന്റെ അടുത്തിരുന്നു് അവർ പഠിച്ചു. പ്രധാനപ്പെട്ട 'ബൃഹദാരണ്യകോപനിഷത്തിനെക്കുറിച്ചു് 1979 മേയിൽ ഡൽഹിയിലെ ഇതേ ഹാളിൽവെച്ചു് ഞാൻ മൂന്നു് പ്രഭാഷണങ്ങൾ ചെയ്തിരുന്നു. ഈ ഗ്രന്ഥത്തിൽ ആവിഷ്കരിക്കപ്പെട്ട പല പ്രബോധനങ്ങളുടെയുമിടയിൽ പരമപ്രധാനമായതു് ആത്മാവെന്നനിലയ്ക്കുള്ള മനുഷ്യന്റെ മഹത്ത്വവും സഹജമായ സ്വാതന്ത്ര്യവും അന്തസ്സും വിശുദ്ധിയുമാണ്. പ്രബുദ്ധരായ സ്ത്രീപുരുഷന്മാരായ മഹർഷിമാരുടെ പ്രകാശമാനങ്ങളായ പല ഖണ്ഡികകളിലുമാണ് ഈ പ്രബോധനങ്ങൾ ഉൾക്കൊള്ളുന്നതു്. വേദാന്തത്തിന്റെ സിംഹഗർജ്ജനം മുഴങ്ങട്ടെ, എന്നാൽ ഭയത്തിന്റെയും വിദ്വേഷത്തിന്റെയും കുറുക്കന്മാർ അവയുടെ മാളങ്ങളിലേയ്ക്കു് ഓടിയൊളിക്കും' എന്നു് വിവേകാനന്ദൻ പറയുകയുണ്ടായി. ആ സിംഹഗർജ്ജനമാണു് നമുക്കു് ഈ ഉപനിഷത്തിൽനിന്നു് ലഭിക്കുക. വേദാന്തകേസരിയുടെ അത്തരമൊരു ഗർജ്ജനത്തിൽ ഉപനിഷത്തു് മനുഷ്യനെക്കുറിച്ചു് പറയുകയാണു്, തന്റെ സ്വഭാവത്തെക്കുറിച്ചുള്ള ഈ സത്യം അറിയാത്തവൻ ദേവന്മാർക്കുള്ള കന്നുകാലികളെപ്പോലെയാണു് — പശുരേവം സ ദേവാനാം (1. 4. 10)

'ബ്രഹ്മ വാ ഇദം അഗ്ര ആസീത്, തദ് ആത്മാനമേവ അവേത്, അഹം ബ്രഹ്മാസ്മി ഇതി. തസ്മാദ് തത് സർവ്വം അഭവത്. തദ് യോ ദേവാനാം പ്രത്യബുദ്ധ്യത, സ ഏവ തദ് അഭവത്; തഥാ ഋഷീണാം തഥാ മനുഷ്യാണാം. തദ് ഹ ഏതദ് പശ്യൻ ഋഷി വാമദേവ പ്രതിപേദേ—അഹം മനുരഭവം, സൂര്യശ്ചേതി.

തദിദം അപ്യേതർഹി, യ ഏവം വേദ, അഹം ബ്രഹ്മാസ്മി ഇതി, സ ഇദം സർവ്വം ഭവതി; തസ്യ ഹ ന ദേവശ്ച ന അഭൂത്യാ ഈശതേ; ആത്മാ ഹ്യേഷാം സ ഭവതി.

അഥ യോ അന്യാം ദേവതാം ഉപാസ്തേ അന്യോ അസൗ, അന്യോ അഹം അസ്മി ഇതി, ന സ വേദ; യഥാ പശുരേവം സ ദേവാനാം.

യഥാ ഹ വൈ ബഹവഃ പശവോ മനുഷ്യം ഭുഞ്ജ്യുഃ ഏവം ഏകൈകഃ പുരുഷോ ദേവാൻ ഭുനക്തി, ഏകസ്മിൻ ഏവ പശൗ ആദീയ മാനേ അപ്രിയം ഭവതി, കിമു ബഹുഷു.

തസ്മാത് ഏഷാം തദ് ന പ്രിയം, യത് ഏതദ് മനുഷ്യവിദ്യുഃ

ആരംഭത്തിൽ ഈ പ്രപഞ്ചം ബ്രഹ്മമായിരുന്നു. അതു് അതിനെ മാത്രമേ അറിഞ്ഞിരുന്നുള്ളു. 'ഞാൻ ബ്രഹ്മമാണു്' എന്നു്. അതി നാൽ അതു് എല്ലാമായിത്തീർന്നു. ദേവന്മാരിൽ ആരെല്ലാമതിനെ അറിഞ്ഞോ അവരും അതായിത്തീർന്നു. അതുപോലെതന്നെ മുനിമാ രും മനുഷ്യരും. വാമദേവൻ എന്ന ഋഷി ഇതിനെ സാക്ഷാത്ക്കരിച്ച ശേഷം 'ഞാൻ മനുവും സൂര്യനു'മാണെന്നറിഞ്ഞു.

അതുപോലെ ഇന്നുവരെ 'ഞാൻ ബ്രഹ്മമാണു്' എന്നറിഞ്ഞവ രെല്ലാം പ്രപഞ്ചവുമായി ഐക്യം പ്രാപിച്ചിരുന്നു. ദേവന്മാർക്കുപോ ലും അവനെതിരായി നില്ക്കാൻ കഴിഞ്ഞില്ല; കാരണം അവൻ അവരു ടേയും ആത്മാവായി താദാത്മ്യം പ്രാപിച്ചിരുന്നു.

അവൻ വേറെ, ഞാൻ വേറെ എന്ന ഭാവനയോടെ മറ്റൊരു ദേവനെ ആരാധിക്കുന്നവൻ ആത്മാവിന്റെ സത്യം അറിയുന്നില്ല. അവൻ ദേവന്മാർക്കു കാലിക്കൂട്ടം പോലെയാകുന്നു.

അനവധി കാലിക്കൂട്ടം ഒരാളെ സേവിക്കുന്നതുപോലെ ഓരോരു ത്തനും ദേവന്മാരെ സേവിക്കുന്നു. അവയിൽ ഒരു കാലിയെ നരി യോ മറ്റോ കൊണ്ടുപോയാലും, അതു് മനോവേദനയ്ക്കു കാരണമായി ത്തീരുന്നു. പിന്നെ പല കാലികളേയും കൊണ്ടുപോയാലുള്ള കഥ പറയാനുണ്ടോ ?

'അതിനാൽ അവരുടെ ദേവന്മാർക്കു് അവർ ആത്മജ്ഞാനിക ളാകുന്നതു് ഇഷ്ടപ്പെടുകയില്ല.

ഒരു ചെമ്മരിയാട്ടിൻകൂട്ടം ഒരു ഇടയന്റെ സ്വത്താണു്. അതുപോ ലെതന്നെ വെറും ശാരീരികനിലവാരത്തിൽ മാത്രം ഒതുങ്ങി ജീവി ക്കുന്ന സ്ത്രീപുരുഷന്മാർ പ്രകൃതിയിലെ അദൃശ്യശക്തികളുടെ സ്വത്താ ണു്; അവർ സൃഷ്ടികളാണു്, നിസ്സഹായരാണു്. എന്നാൽ നിങ്ങളെ ന്തിനു് അവരേപ്പോലെയിരിക്കണം ? എന്നു് ഉപനിഷത്തു് അത്തര ക്കാരോടെല്ലാം ചോദിക്കുന്നു. എന്നിട്ടു് മറുപടി പറയുകയാണു്: കാരണം നിങ്ങൾ സർവ്വശക്തിയുടെയും നിർഭീകതയുടെയും നിങ്ങളുടെ സ്വാതന്ത്ര്യത്തിന്റെയും അന്തസ്സിന്റെയും യഥാർത്ഥസ്രോതസ്സായ

നിങ്ങളുടെ സ്വന്തം ആത്മാവിനെ സാക്ഷാത്ക്കരിക്കുന്നില്ല. ആ അറിവിൻെറ ഒരു ചെറിയ അംശംപോലും നിങ്ങളെ മുക്തരും നിർഭയരുമാക്കിത്തീർക്കും.' അതിനാൽ നാം ദേവന്മാർക്ക പശുക്കളെന്നപോലെ ആയിത്തീരരുതു് എന്നു് ഉപനിഷത്തു് പ്രബോധിപ്പിക്കുന്നു. ആ ഭാഷയാണു് പ്രയോഗിക്കപ്പെട്ടതു്; അതാകട്ടെ ജീവിതത്തെയും നിസ്സഹായതയേയും ധ്വനിപ്പിക്കുന്നു. ഈ വെറും ജീവികളെന്നനിലയും ബാഹ്യലോകത്തെ സംബന്ധിച്ചുള്ള വിജ്ഞാനത്തിൽക്കൂടി നിങ്ങൾക്കു് അല്പം അതിക്രമിക്കാൻ കഴിഞ്ഞേക്കാം; എന്നാൽ അദ്ധ്യാത്മവിദ്യയിൽക്കൂടിമാത്രമേ പൂർണ്ണമായി അതിക്രമിക്കാൻ കഴിയുകയുള്ളു എന്നു വേദാന്തം ഉദ്ഘോഷിക്കുന്നു.

വെറും ജീവിയെന്ന നില, നിസ്സഹായത, നൈഷ്ഫല്യം എന്നിവ ഭൗതികശാസ്ത്രത്തിലും സാങ്കേതികവിദ്യയിലും ഭൗതികസമ്പത്തിലും അങ്ങേയററത്തെ പുരോഗതി നേടിയിട്ടുള്ള സമൂഹങ്ങളുടെയും കൂടി സവിശേഷസ്വഭാവമായിത്തീർന്നിരിക്കുന്നു. വെറും ജീവിയെന്ന നിലയെ പൂർണ്ണമായി അതിവർത്തിക്കുന്ന യഥാർത്ഥമുക്തി നിത്യശുദ്ധബുദ്ധമുക്തസ്വഭാവിയായ പരമാത്മാവാകുന്ന തൻെറ യഥാർത്ഥസ്വരൂപത്തിൻെറ സാക്ഷാത്ക്കാരത്തിൽക്കൂടിയേ സാദ്ധ്യമാകുകയുള്ളവെന്നു് വേദാന്തം പറയുന്നു. ഈ സാക്ഷാത്ക്കാരമാകട്ടെ തൽക്ഷണം തന്നെ ബാഹ്യവും ആന്തരവുമായ പ്രകൃതിയുടെയും പ്രകൃതിയിലെ അദൃശ്യശക്തികളുടേയും ദേവന്മാരുടെയും അടിമത്തത്തിൽ നിന്നു നമ്മെ മോചിപ്പിക്കുന്നു. എല്ലാററിൻെറയും ആത്മാവാണു് താനെന്ന സത്യം അയാൾ സാക്ഷാത്ക്കരിക്കുന്നു. പൗരാണികകാലത്തു് വാമദേവൻ എന്ന മുനി ഈ അഗാധമായ സത്യത്തെ സാക്ഷാത്ക്കരിച്ചിരുന്നു. ഇതോടെ അദ്ദേഹം എല്ലാവരുമായും, അതായതു് മഹാനായ ഹിന്ദുസ്മൃതികാരൻ മനുവുമായും സൂര്യനുമായുംകൂടി ഐക്യം പ്രാപിച്ചു. ഈ ഖണ്ഡികയെക്കുറിച്ചുള്ള ശങ്കരാചാര്യരുടെ ഭാഷ്യം വെളിവാക്കുന്നതു് നോക്കുക:

'ബ്രഹ്മത്തെ സാക്ഷാത്ക്കരിക്കുന്നതിനുമുമ്പുതന്നെ എല്ലാം ബ്രഹ്മമെന്ന നിലയിൽ സത്യത്തിൽ ഒന്നുതന്നെയായിരുന്നു. എന്നാൽ അജ്ഞാനമാകട്ടെ താൻ ബ്രഹ്മമല്ലെന്നും എല്ലാമായും താദാത്മ്യമുള്ളതല്ലെന്നുമുള്ള ആശയം അവനിൽ അദ്ധ്യാരോപിക്കുകയാണുണ്ടായതു്.'

'ദേവന്മാർ മഹാന്മാരായതുകൊണ്ടു് ഈ ബ്രഹ്മജ്ഞാനത്തിൽക്കൂടി എല്ലാമായും താദാത്മ്യം പ്രാപിച്ചുകഴിഞ്ഞവരാണെന്നു് അവരുടെ അസാധാരണമായ ശക്തികണ്ടു് ചിലർ വിചാരിച്ചേക്കാം. എന്നാൽ ഈ കാലത്തു് അവ പ്രത്യേകിച്ചു് മനുഷ്യർക്ക അവരുടെ പരിമിതമായ ശക്തി കാരണം ഒരിക്കലും നേടിയെടുക്കാൻ കഴിയുകയില്ല.'

ഈ അഭിപ്രായത്തെ നിരാകരിക്കാൻ ഗ്രന്ഥം ഇപ്രകാരം പറയുന്നു. ഇന്നുവരെ അതുപോലെ ആരു് അതിനെ അറിഞ്ഞുവോ— ഞാൻ ബ്രഹ്മമാണെന്ന സത്യം—അയാൾ എല്ലാമായിത്തീരുന്നു.'

'ബ്രഹ്മത്തെക്കുറിച്ചോ ബ്രഹ്മജ്ഞാനത്തെക്കുറിച്ചോ വാമദേവനെപ്പോലുള്ള പ്രബലന്മാരും ഇന്നത്തെ ദുർബ്ബലരായ മനുഷ്യനും തമ്മിൽ യാതൊരു വ്യത്യാസവുമില്ല.'

'ദേവന്മാർ ഉത്തമർണ്ണന്മാർ അധമർണ്ണന്മാരോടു് ചെയ്യുമ്പോലെ തങ്ങളെ ആശ്രയിച്ചു ജീവിക്കുന്ന മനുഷ്യരെ തങ്ങളുടെ നിലനില്പിനുവേണ്ടി ബ്രഹ്മജ്ഞാനം നേടുന്നതിൽനിന്നു് തടയുമെന്നു് ന്യായമായും ഊഹിക്കേണ്ടിയിരിക്കുന്നു. ദേവന്മാർ അവരുടെ സ്വന്തം ശരീരങ്ങളെപ്പോലെ തങ്ങളുടെ കന്നുകാലികളെ പോററിവളർത്തുന്നു. ഓരോരുത്തനും അവക്കു് കന്നുകാലികളെപ്പോലെയാണെന്നു് ശ്രുതി പറയുന്നു. മനുഷ്യർ ചെയ്യുന്ന ഹോമാദ്യനുഷ്ഠാനങ്ങൾ ദേവന്മാക്കു് ജീവിതവൃത്തിക്കുള്ള വലിയ സ്രോതസ്സുകളാണു്. തൽക്ഷണംതന്നെ അതു് പറയുന്നു: 'അതിനാൽ മനുഷ്യർ ആത്മജ്ഞാനം നേടുന്നതു് ദേവന്മാർ ഇഷ്ടപ്പെടുന്നില്ല ' അനിഷ്ടം, രക്ഷ എന്നീ വാക്കുകളിൽനിന്നു് നമുക്കു മനസ്സിലാവുന്നതു് മനുഷ്യക്കു് ബ്രഹ്മജ്ഞാനം ലഭിക്കുന്നതോടുകൂടി തങ്ങളുടെ പശുക്കളായ അവർ തങ്ങളെ ആശ്രയിക്കുന്നതു് നിർത്തുകയും അതോടെ തങ്ങളുടെ ഭോഗവസ്തുക്കളെന്നനിലയിൽ അവർ നഷ്ടപ്പെടുകയും ചെയ്യുമെന്നു് ദേവന്മാർ ഭയപ്പെടുന്നുവെന്നാണു്. അതിനാൽ ബ്രഹ്മജ്ഞാനം ലഭിക്കാൻ പോകുന്നവനെ അതിൽനിന്നു് അവർ തടയും; അവർ ശക്തന്മാരുമാണല്ലോ.'

'അതുകൊണ്ടു് ദേവന്മാക്കു് ഒരു അജ്ഞാനിയായ മനുഷ്യനെ നശിപ്പിക്കാനും സഹായിക്കാനും കഴിയും. ഇപ്രകാരം ചൂണ്ടിക്കാണിക്കപ്പെട്ടിരിക്കുന്നു. ഈ ലോകത്തിൽ പശുക്കൾ, കുതിരകൾ എന്നീ മൃഗങ്ങൾ യജമാനനും നിയന്താവുമായ മനുഷ്യനെ എങ്ങനെ സേവിക്കുന്നുവോ അതുപോലെ നിരവധി മൃഗങ്ങൾക്കു് തുല്യനായ ഓരോ അജ്ഞാനിയും ദേവന്മാരെ സേവിക്കുന്നു ഇതിലെ അവസാനമാക്കു് പൂർവ്വികന്മാരുടെ ആത്മാക്കളേയും അതായതു് പിതൃക്കളേയും ധ്വനിപ്പിക്കുന്നുണ്ടു്. അവൻ വിചാരിക്കുന്നു: 'ഇന്ദ്രനും മററുള്ള ദേവന്മാരും എന്നിൽ നിന്നു് വ്യത്യസ്തരും എന്റെ യജമാനന്മാരുമാണു്. ഞാൻ ഭൃത്യൻ സ്തുതി. അഭിവാദനം, യജ്ഞം എന്നിവയിൽക്കൂടി എങ്ങനെ തന്റെ യജമാനന്മാരെ സേവിക്കുന്നുവോ അതുപോലെ ഞാനും അവരെ ആരാധിക്കുകയും തൽഫലമായി അവർ അനുവദിക്കുന്ന സമൃദ്ധിയും സ്വാതന്ത്ര്യവും നേടുകയും ചെയ്യുന്നു. ഇവിടെ ഒരാളുടെ നിരവധി കാലികളിൽനിന്നു് ഒന്നിനെയാണെങ്കിലും നരിയോ മറേറാ

പിടിച്ചുപോയാൽ വലിയ മനോവേദനയുളവാക്കുന്ന എന്ന വാക്കുകൾ നീക്കം ചെയ്തിരിക്കുന്നു. അതുപോലെ പല കാലികൾക്കും തുല്യനായ മനുഷ്യൻ താൻ ദേവന്മാർ വളർത്തുന്ന ജീവികളാണെന്ന ആശയം ഉപേക്ഷിക്കുമ്പോൾ ദേവന്മാർക്ക് അത് വല്ലാതെ വേദനയുളവാക്കുമെന്നുള്ളതിൽ എന്താശ്ചര്യമാണുള്ളത്? അതിനാൽ അത് അവർ ഇഷ്ടപ്പെടുകയില്ല. ഈ ദേവന്മാർ ആത്മാവിന്റെയും ബ്രഹ്മത്തിന്റെയും ഏകത്വമെന്ന സത്യം മനുഷ്യർ അറിയണമെന്നത് ഇഷ്ടപ്പെടുകയില്ല.

## 6 മനുഷ്യസ്വാതന്ത്ര്യത്തെക്കുറിച്ചും അന്തസ്സിനെക്കുറിച്ചുമുള്ള വേദാന്തത്തിന്റെ സന്ദേശം

ആത്മാവിന്റെ സത്യത്തെയും അത് സാക്ഷാൽക്കരിക്കാനുള്ള മനുഷ്യന്റെ കഴിവിനെയും കുറിച്ച് വാമദേവനെപ്പോലെയുള്ള മഹാത്മാക്കളും ഇന്നത്തെ ദുർബ്ബലമനുഷ്യരുംതമ്മിൽ യാതൊരു വ്യത്യാസവുമില്ലെന്ന വേദാന്തത്തിന്റെ ധീരമായ പ്രഖ്യാപനവും ഈ സാക്ഷാൽക്കാരം ഓരോ മനുഷ്യന്റെയും ജന്മാവകാശമാണെന്നുള്ള മനുഷ്യമഹത്ത്വത്തെക്കുറിച്ചുള്ള ഉദ്ഘോഷണവും എത്ര ഗംഭീരമായിരിക്കുന്നു! പ്രകൃതി മനുഷ്യന്ന് ഇതിനെക്കുറിച്ചന്വേഷിക്കാനും ഈ സത്യത്തെ സാക്ഷാത്കരിക്കാനുമുള്ള ശാരീരികശേഷി നല്കിയിട്ടുണ്ട്; നമ്മളത് കണക്കിലെടുക്കേണ്ടണമെന്നേയുള്ളൂ. എന്നാൽ നാം മിക്കവരും അതിൽ ഉദാസീനത കാണിക്കുകയും അതിനെ അവഗണിക്കുകയുമാണ് ചെയ്യാറുള്ളത്. ആ മനോഭാവത്തെ അകററണമെന്നാണ് ഉപനിഷത്തുകൾ പറയുന്നത്. ഈ ഉപനിഷത്തിന്റെ എല്ലാ ഖണ്ഡികകളിലും യജമാനനും ഭൃത്യനും, സമ്പന്നനായ കുലീനനും നിസ്സ്വനായവനും അജ്ഞനമായ കുടിയാനും, ശക്തനായ മുതലാളിയും ചൂഷിതനായ തൊഴിലാളിയും — എന്നീ തരത്തിൽപ്പെട്ടവർ തമ്മിലുള്ള മാനുഷികബന്ധത്തെക്കുറിച്ച് ഗാഢമായി പരാമർശിക്കുന്നുണ്ട്. ആദ്യം പറഞ്ഞവർ പിന്നീടുള്ളവരുടെ വിദ്യാഭ്യാസപരമായും സാമ്പത്തികമായും ഉയരാനുള്ള ഏതവസരങ്ങളേയും അട്ടിമറിച്ചുകളയുന്നു. 'സാമാന്യജനങ്ങൾക്ക് വിദ്യാഭ്യാസം നല്കിക്കഴിഞ്ഞാൽ നമ്മെ പിന്നെ ആർ പരിചരിയ്ക്കും?' എന്ന അഭിപ്രായത്തോടെ പത്തൊമ്പതാം നൂററാണ്ടിൽ ബ്രിട്ടീഷ് പാർലമെന്റിൽ സാർവ്വത്രിക പ്രാഥമിക വിദ്യാഭ്യാസബില്ലിനെ ടോറികൾ എന്ന പ്രതിപക്ഷം എതിർത്തുപോലെയാണിത്. അറിവും ആത്മവിശ്വാസവും ഉണർന്നുകഴിഞ്ഞാലും ജനാധിപത്യ പൗരത്വബോധത്തിൽനിന്ന് സമത്വബോധം ഉയർന്നുവന്നാലും സാമാന്യജനങ്ങൾ വെറും വളർത്തുമൃഗങ്ങളാണെന്ന ധാരണയിൽ നിസ്സ

ഹായതയും ആശ്രയശീലവും ഭയവും ഉപേക്ഷിക്കുകയും തങ്ങളുടെ അന്തസ്സിനേയും സഹജമായ പൗരുഷത്തെയും സ്ത്രീത്വത്തെയും മനുഷ്യത്വത്തെയും സ്വാതന്ത്ര്യത്തെയും കുറിച്ച് ബോധവാന്മാരായിത്തീരുകയും ചെയ്യും.

സാമൂഹ്യസ്ഥിതിഗതികളിൽ വേദാന്തം പ്രയോഗത്തിൽവരുന്നതു് ഇങ്ങനെയാണ്. 1897 – ൽ ഇന്ത്യയുടെ ഭാവി എന്ന വിഷയത്തെക്കുറിച്ച് വിവേകാനന്ദൻ മദിരാശിയിലെ വമ്പിച്ച ശ്രോതാക്കളെ അഭിസംബോധനചെയ്തുകൊണ്ട് ഇതിനെ പരാമർശിച്ച് ഇങ്ങനെ ശക്തമായ വാക്കുകൾ ഉച്ചരിക്കുകയുണ്ടായി (കംപ്ലീററ് വർക്സ്. വോള്യം III പേജ് 294 — 97) :

''ഇന്ത്യയുടെ മണ്ണിൽനിന്ന് പ്രത്യേകാവകാശങ്ങളും സവിശേഷാനുകൂല്യങ്ങളും പോയ്ക്കഴിഞ്ഞു, എന്നെന്നേയ്ക്കുമായി പൊയ്ക്കഴിഞ്ഞു........''

''ഓരോ പ്രഭുത്വത്തിന്റെയും കർത്തവ്യം സ്വന്തം ശവക്കുഴി തോണ്ടുകയെന്നതാണ്. അതു് എത്രവേഗം ചെയ്യുന്നുവോ അത്രയും നല്ലതു്. എത്ര താമസിക്കുന്നുവോ അത്രയും അതു് ചീഞ്ഞളിഞ്ഞു് നാശമടയും.''

ഉപനിഷത്തുകളിലേയും വിവേകാനന്ദസാഹിത്യത്തിലേയും ഇത്തരം ഖണ്ഡികകൾ വായിച്ച് വ്യാഖ്യാനിച്ചുകൊടുക്കുമ്പോൾ ശ്രോതാക്കളുടെ ഇടയിൽ ബോംബുകൾ പൊട്ടിത്തെറിച്ചാലെന്നപോലുള്ള അനുഭവമാണ് ഉണ്ടാകാറുള്ളതു്. ഇത്തരം അനുഭവങ്ങൾ ശ്രോതാക്കൾക്ക് യാജ്ഞവല്ക്യമുനിയും പത്നിയായ മൈത്രേയിയും തമ്മിലുള്ള വേദാന്തഭാഷണവും ബ്രഹ്മവാദിനിയായ ഗാർഗ്ഗിയും യാജ്ഞവല്ക്യനും ജനകരാജാവിന്റെ സദസ്സിൽവെച്ച് നടത്തിയ ബൃഹദാരണ്യകോപനിഷത്തിലെ തത്തുല്യമായ ഖണ്ഡികകളും വിവരിച്ചുകൊടുത്തപ്പോഴാണ് ഉണ്ടായതു്. പുറമേകാണുന്ന മനുഷ്യനും അവന്റെ പിന്നിലുള്ള യഥാർത്ഥ മനുഷ്യനും ആരാണെന്ന സത്യം വ്യാഖ്യാനിക്കുന്നതുകൊണ്ട് ലോകത്തിൽ എല്ലായിടത്തുമുള്ള എല്ലാവരെ സംബന്ധിച്ചും ഈ ഉന്നതമായ ദാർശനികവും ആത്മീയവുമായ ഖണ്ഡികകൾ തീവ്രമായ പ്രസക്തിയുള്ളതായിത്തീരുന്നു.

## 7 വേദാന്തത്തിന്റെ വെളിച്ചത്തിൽ ആസ്തിക്യവും നാസ്തിക്യവും

നമുക്ക് നമ്മെപ്പററിത്തന്നെ എത്ര കുറച്ച് മാത്രമേ അറിയുകയുള്ളൂ. ഈ മനുഷ്യശരീരത്തെക്കുറിച്ചും ഇന്ദ്രിയ വ്യവസ്ഥയെക്കുറിച്ചും കുറേയധികം അറിയാം. ഇന്ദ്രിയവ്യവസ്ഥയുടെ ഒരു തുടർച്ചയെന്ന

നിലയിൽ മനസ്സിനെക്കുറിച്ചും അല്പമറിയാം. ഇത്രയുമാണ് നമ്മെപ്പററി നമുക്കറിയുന്നത്. നമുക്ക് നമ്മെപ്പററി അറിയുന്നതിനേക്കാളെത്രയോ ഏറെ അറിയാത്തതാണുള്ളത്. നമ്മിലോരോരുത്തരിലും എത്രയെറേ സാദ്ധ്യതകൾ ഒളിഞ്ഞിരിപ്പുണ്ട്. മനുഷ്യസാദ്ധ്യതകളെക്കുറിച്ചുള്ള ഒരു ശാസ്ത്രമുണ്ട്. വേദാന്തം—അതിൻെറ ദർശനം വികസിപ്പിച്ചെടുത്തിട്ടുള്ളത് പ്രപഞ്ചശാസ്ത്രമെന്ന നിലയ്ക്കു മാത്രമല്ല മനുഷ്യശാസ്ത്രമെന്ന നിലയ്ക്കും മനുഷ്യസാദ്ധ്യതകളെക്കുറിച്ചുള്ള ശാസ്ത്രമെന്ന നിലയ്ക്കും കൂടിയാണ്. അവ രണ്ടിനേയും ഏകീകൃതമായൊരു ദർശനമെന്ന നിലയ്ക്ക് അത് ഉദ്ഗ്രഥിക്കുകയും ചെയ്യു. നിങ്ങൾക്ക് ചിലത് നേടിയെടുക്കാൻ കഴിയില്ലെന്ന് പറയുമ്പോൾ നിങ്ങൾ അറിയാതെതന്നെ പറയുന്നത് നിങ്ങളിൽ എത്ര ഗംഭീരമായ സാദ്ധ്യതകൾ ഉണ്ടെന്നാണ്. അതിനാൽ വംശീയമായ ഏകദൈവമതക്കാർ ഒരു നാസ്തികനെ നിർവ്വചിക്കുന്നത് പ്രപഞ്ചത്തിന്നപ്പുറത്തുള്ള ആകാശത്തിൽ വിദൂരതയിലിരിക്കുന്ന ഒരു ദൈവത്തെ വിശ്വസിക്കാത്തവനെന്നാണ്, എന്നാൽ വേദാന്തം നാസ്തികനെ നിർവ്വചിക്കുന്നത് അവനവനിൽത്തന്നെ വിശ്വാസമില്ലാത്തവൻ എന്ന നിലയ്ക്കാണ്. ഒന്നാമത്തേത് വെറും പൊള്ളയാണ്. കാരണം നിരവധിപേർ അത്തരമൊരു ദൈവത്തെ നിഷേധിച്ച് വലിയ വിഷമതകൾ കൂടാതെ പുറത്തേയ്ക്ക് വന്നിട്ടുണ്ട്. അത്തരം ദൈവത്തെ ഉയർത്തിപ്പിടിക്കുന്ന സമരോത്സുകവും അസഹിഷ്ണുവുമായ പള്ളികൾ പോലുള്ള മതസംഘടനകളുടെ പീഡനങ്ങൾ അവർക്ക സഹിക്കേണ്ടിവന്നിട്ടുണ്ടെന്നു മാത്രം. ലോകത്തിലെ സ്ത്രീപുരുഷന്മാർ രാജാക്കന്മാരെ അവരിൽനിന്ന് ബാഹ്യമായ പരമാധികാരത്തിൻെറയും ശക്തിയുടെയും നന്മയുടെയും കേന്ദ്രങ്ങളായി പ്രതിഷ്ഠിച്ചിട്ടുണ്ട്. അവരുടെ മുമ്പാകെ ഭയന്നു വിറച്ചുകൊണ്ടാണ് അവർ നില്ക്കാറുള്ളത്. കൂറുള്ള പ്രജകളെന്ന നിലയിൽ അവർ അവരെയനുസരിച്ചു. അവർ വിഷമിച്ചുണ്ടാക്കിയ ധനം അവർക്ക് കപ്പമായികൊടുത്തു. എന്നാൽ അവർക്കെതിരായി വിപ്ലവമുണ്ടാക്കുകയും അവരെ സിംഹാസനഭ്രഷ്ടരാക്കുകയും ചിലപ്പോൾ അവരുടെ തലകൾ തന്നെ ഛേദിച്ചുകളയുകയും ചെയ്തിരുന്നു. ചിലപ്പോൾ റിപ്പബ്ലിക്കിൻെറയും ജനാധിപത്യത്തിൻെറയും തത്ത്വശാസ്ത്രങ്ങളാൽ പ്രചോദിതരാകുമ്പോൾ ഒരു സ്വതന്ത്രരാഷ്ട്രത്തിലെ സ്വതന്ത്രപൗരന്മാരെന്ന നിലയിൽ അഭേദ്യമായ അവരുടെ സ്വാതന്ത്ര്യവും പരമാധികാരവും പ്രഖ്യാപിക്കുകയും ചെയ്തിരുന്നു. പരമാധികാരികൾ വരികയും പോകയും ചെയ്യും, എന്നാൽ പരമാധികാരം നില നില്ക്കുന്നു. പലദേവന്മാരും മരിച്ചു കഴിഞ്ഞു. എന്നാൽ എല്ലാവരുടെയും പ്രകൃതിയുടെയും ആത്മാവാകുന്ന ദൈവം നീണാൾ വാഴട്ടെ. അതിൻെറ സത്യത്തെക്കുറിച്ചും മഹത്ത്വത്തെക്കുറിച്ചും കഠോപനിഷത്തും ഉദ്ഗാനം ചെയ്യുന്നു. (5.12,13):

''ഏകോ വശീ സർവ്വഭൂതാന്തരാത്മാ
ഏകം രൂപം ബഹുധാ യഃ കരോതി
തമാത്മസ്ഥം യേഽനുപശ്യന്തി ധീരാഃ
തേഷാം സുഖം ശാശ്വതം നേതരേഷാം''

(ഒരേയൊരു നിയന്താവ്, എല്ലാററിൻെറയും അന്തരാത്മാവ്. അവൻ ഒന്നാണെങ്കിലും വിവിധരൂപങ്ങൾ സ്വീകരിക്കുന്നു. അവനെ സ്വന്തം ആത്മാവിൽ എപ്പോഴും പ്രതിഷ്ഠിച്ചിരിക്കുന്നുവെന്ന് സാക്ഷാത്കരിക്കുന്ന വിവേകികൾക്കുള്ളതാണ് ശാശ്വതമായ ആനന്ദം, മററാക്കുമല്ല.)

''നിത്യോഽനിത്യാനാം ചേതനശ്ചേതനാനാം
ഏകോ ബഹൂനാം യോ വിദധാതി കാമാൻ
തമാത്മസ്ഥം യേഽനുപശ്യന്തി ധീരാഃ
തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം''

(അസ്ഥിരമായവസ്തുക്കിടയിൽ സ്ഥിരമായതും ജീവിക്കുന്ന എല്ലാററിലുമുള്ള ഒരേയൊരു ജീവനായതും ഒന്നാണെങ്കിലും പലരുടെയും ആഗ്രഹങ്ങൾ നിറവേററുന്നതും ആയ ഒന്നിനെ ആർ തൻെറ ഹൃദയത്തിൽ സാക്ഷാത്കരിക്കുന്നുവോ അവർക്കുള്ളതാണ് ശാശ്വത സമാധാനം, മററാക്കുമല്ല )

ഇപ്രകാരം മനുഷ്യനിൽനിന്ന് അന്യരാണെന്ന് കരുതപ്പെടുന്ന ഈ ദേവന്മാർ, 'അന്യോഽസൗ അന്യോഽഹം' എന്ന് ബൃഹദാരണ്യകോപനിഷത്തിലെ മുമ്പ് പറഞ്ഞ ഖണ്ഡികയിൽ പ്രകാശിപ്പിക്കപ്പെട്ട ദേവന്മാർ അഭിഷിക്തരാക്കപ്പെടുകയും വീണ്ടും വീണ്ടും സ്ഥാനഭ്രഷ്ടരാക്കപ്പെടുകയും ചെയ്യുന്നുണ്ട്. എന്നാൽ മനുഷ്യനിൽ പ്രകാശിക്കുന്ന ശാശ്വതസത്യമായ ആത്മാവ് ആരുടെയും വിധിനിഷേധങ്ങളെ ആശ്രയിച്ചു നില്ക്കുകയോ ആരുടെയും അഭിഷേകത്തെയോ നിഷ്കാസനത്തെയോ ആശ്രയിച്ചു നില്ക്കുകയോ ചെയ്യുന്നില്ല. അത് അനന്തവും അദ്വൈതവും നിങ്ങളുടെ സ്വന്തം പ്രകൃതിയുമാണ്. ഉപനിഷത്തുക്കളുടെ, പ്രത്യേകിച്ചും 'ഛാന്ദോഗ്യത്തിൻെറയും' ബൃഹദാരണ്യകത്തിൻെറയും മഹത്തായ പാഠം എല്ലാ അജ്ഞാനാന്ധകാരത്തെയും ദൗർബ്ബല്യങ്ങളേയും ഭയവിദ്വേഷങ്ങളെയും തുടച്ചു മാററുന്ന പ്രകാശമാനമായ സത്യസൂര്യനാണ്. ആ ഉദ്ബോധനം യുക്തിരഹിതമായ ശുഷ്കതത്ത്വവാദംകൊണ്ടു മടുത്ത ജനങ്ങളുടെ മുമ്പാകെ നിങ്ങൾക്ക് ചോദ്യം ചെയ്യാവുന്നതും ചർച്ച ചെയ്യാവുന്നതും അനുഭവംകൊണ്ട് പരീക്ഷിക്കാവുന്നതും വെറും വിശ്വാസത്തിൻെറ അടിസ്ഥാനത്തിലല്ലാതെ യുക്തിയുക്തമായ ഭാഷയിൽ അവതരിപ്പിച്ചു കൊടുക്കുകയാ

ണെങ്കിൽ സത്യാന്വേഷണത്തിലും സത്യസംവേദനത്തിലും ആസക്തമായ മനസ്സിൽനിന്നും ഹൃദയത്തിൽനിന്നും വരുന്ന പ്രതികരണം എത്ര ഗംഭീരമായിരിക്കുമെന്ന് നിങ്ങൾക്ക് ഊഹിക്കാൻ കഴിയും.

## 8 തത്ത്വമസി

'തത്ത്വമസി' (അതു് നീയാകുന്നു) എന്ന 'ഛാന്ദോഗ്യോപനിഷത്തിലെ' ചെറിയ സൂക്തം മനുഷ്യന്റെ അത്യഗാധതയിൽ വർത്തിക്കുന്ന ഗംഭീരമായ സത്യത്തെ വെളിപ്പെടുത്തുന്നു. നീ നൂററൻപതോ ഇരുനൂറോ റാത്തൽ തൂക്കമുള്ള ഈ ശരീരത്തോടു കൂടിയ ജൈവഘടന മാത്രമല്ലെന്നും നിന്റെ ശാരീരികവും നാഡീപരവും മാനസികവുമായ തലത്തിന്നുപരി ഒരു ഗംഭീരമായ ദിവ്യതലമുണ്ടെന്നും അതു് മനുഷ്യനോടു് പറയുന്നു. 'തത്ത്വമസി' എന്ന ആ സത്യം മനുഷ്യൻ സാക്ഷാത്കരിക്കേണ്ടതാണ്. അതൊരു സത്യമാണ്, അല്ലാതെ അഭിപ്രായം മാത്രമല്ല. അതു് ഒരു വസ്തുതന്ത്രജ്ഞാനത്തിന്റെ സന്തതിയാണ്, അല്ലാതെ പുരുഷതന്ത്രജ്ഞാനത്തിന്റേതല്ല. ശങ്കരഭാഷ്യത്തിൽ വിശദീകരിച്ചതനുസരിച്ച് വസ്തു അതായതു് നിലനില്ക്കുന്ന വസ്തുതയെ അടിസ്ഥാനപ്പെടുത്തിയ അറിവ്, അല്ലാതെ മാറിക്കൊണ്ടിരിക്കുന്ന മനുഷ്യന്റെ ഭാവങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ള അറിവല്ല. ഇതാണ് വേദാന്തത്തിന്റെ ശക്തിയും ശക്തിദായകമായ സ്വഭാവവും. വേദാന്തമെന്നതു് വളരെക്കാലമായി ഗ്രന്ഥങ്ങളിലും വനങ്ങളിലും സന്ന്യാസിമഠങ്ങളിലും ഗുഹകളിലും രഹസ്യമെന്ന നിലയ്ക്കു് നിലനില്ക്കുന്നതാണെന്നും പ്രത്യേകയോഗ്യതയുള്ള ചിലർക്കു മാത്രം കൈകാര്യം ചെയ്യാൻ കഴിയുന്നതാണെന്നുമുള്ള ഒരു ധാരണയുണ്ടായിരുന്നു. സഹസ്രാബ്ദങ്ങളായി അതിന്റെ നില അങ്ങനെയായിരുന്നു. അനന്തരം ക്രിസ്ത്വബ്ദം എട്ടാം ശതകത്തിൽ ശങ്കരാചാര്യർ പത്തോ പന്ത്രണ്ടോ പ്രധാനപ്പെട്ട ഉപനിഷത്തുകൾക്ക് രചിച്ച ഉജ്ജ്വലമായ ഭാഷ്യങ്ങളിൽക്കൂടി ഈ വിശാലമായ വിജ്ഞാനസംഭരണി ജനങ്ങളുടെ ഉപയോഗത്തിന്നായി തുറന്നുകൊടുത്തു. എന്നിട്ടു തന്നെയും വളരെ കുറച്ചു പേർ മാത്രമേ അതുമായി ബന്ധപ്പെട്ടുള്ളു.

എന്നാൽ ഇന്ന് ഈ അദ്ഭുതകരമായ ആധുനികയുഗത്തിൽ ഈ ഗംഭീരമായ തത്ത്വശാസ്ത്രം ലോകത്തെവിടെയുമുള്ള വിശാലമായ മനുഷ്യരാശിക്കാകെ സംലഭ്യമായിത്തീർന്നിരിക്കുന്നു. ജനങ്ങൾ അതിനെക്കുറിച്ച് അറിയാൻ ഇടവരുമ്പോഴെല്ലാം മുമ്പൊരിക്കലും അനുഭവിച്ചിട്ടില്ലാത്ത സഹജമായ മഹത്ത്വവും അന്തസ്സും മേന്മയും മനുഷ്യന്റെ ശക്തിയും അവർക്കനുഭവപ്പെടുന്നു. അവരതിലേയ്ക്കു് ഹാദാകർഷിക്കപ്പെടുന്നു. സ്വന്തം ജീവിതമാകുന്ന ഗവേഷണശാലയിൽ ഈ സത്യത്തെക്കുറിച്ച് ഗവേഷണം ചെയ്യണമെന്ന് അവർക്ക്

നിബ്ബന്ധമാകുന്നു. മാംസപേശികൾക്കും ബുദ്ധിശക്തിക്കും ഉപരിയായി വല്ല ഊർജ്ജവും ഒളിഞ്ഞു കിടപ്പുണ്ടെങ്കിൽ അതിനെക്കുറിച്ചറിയാൻ ശ്രമിക്കുന്നതു് നല്ലതാണെന്നു് അവർക്കു് തോന്നുന്നു. എനിക്കു് സാദ്ധ്യമല്ല എന്നു് ഞാൻ ഏതെങ്കിലും പരിതസ്ഥിതിയിൽ പറയുമ്പോൾ ഞാൻ ആ നിഗമനത്തിന്നു് എൻെറ കൊച്ചുശരീരത്തെയും നിസ്സാരമായ മനസ്സിനെയുമാണു് ആശ്രയിക്കുന്നതു് പിന്നിൽ കൂടുതൽ അഗാധവും വിസ്തൃതവുമായ ഒരു ഊർജ്ജസ്രോതസ്സു് ഒളിഞ്ഞിരിക്കുന്നുണ്ടെന്നു് അറിയുമ്പോൾ ഞാൻ ഒരിക്കലും എനിക്കു് സാദ്ധ്യമല്ല എന്നു് പറയുകയില്ല. അതിനാൽ സ്വാമി വിവേകാനന്ദൻ മുമ്പു് പറഞ്ഞതുപോലെ പ്രപഞ്ചത്തിൽനിന്നു് അകന്ന ഒരു ദൈവത്തെ നിഷേധിക്കുന്നതല്ല നാസ്തികം എനിക്കു് സാദ്ധ്യമല്ലെന്നു് പറയുന്നതാണു്. അത്തരമൊരു ദൈവത്തിലുള്ള ഭക്തിപൂർവ്വമായ വിശ്വാസമല്ല, എനിക്കു് സാധിക്കും എന്നു് പറയുന്നതിലാണു് ആസ്തിക്യമുള്ളതു്.

അത്തരം സാധകമായ മനോഭാവത്തിൽക്കൂടി നിങ്ങളിലുള്ള നിത്യനായ ദൈവത്തെ നിങ്ങൾ ഉറപ്പിച്ചു നിർത്തുകയും ആധുനിക ഊർജ്ജതന്ത്രത്തിലെ ഊർജ്ജകേന്ദ്രത്തിലുള്ള അനന്തമായ ഊർജ്ജകണങ്ങളിൽനിന്നു് പരിമിതമായ ഊർജ്ജകണങ്ങൾ വലിച്ചെടുക്കുന്നതുപോലെ അക്ഷയമായ ഊർജ്ജകേന്ദ്രത്തിൽനിന്നു പുതിയ ഊർജ്ജങ്ങളെ നാം കൈക്കൊള്ളുകയും ചെയ്യുന്നു. വേദാന്തം നിങ്ങളുടെ ചെവിയിലും മനസ്സിലും ആ മഹത്തായ സൂത്രത്തെ മന്ത്രിക്കുന്നു: 'തത്ത്വമസി'. അതുവഴി ജീവിതം മുഴുവൻ നമ്മളിലോരോരുത്തനിലും അന്തർലീനമായ അനന്തസാദ്ധ്യതകളുടെ ക്രമികമായ അനാവരണമായിത്തീരുന്നു. ഈ മഹത്തായ മുന്നേററത്തിൽ നാം എവിടെയാണു് വിശ്രമിക്കുക ? ഏതു സ്ഥലത്തു് വേണമെങ്കിലും സത്യത്തിലേയ്ക്കും പൂർത്തീകരണത്തിലേയ്ക്കുമുള്ള ഈ ജൈത്രയാത്രയിൽ നമുക്കു് നില്ക്കാം അതു് ഒന്നു് വീർപ്പിടുന്നതിന്നുവേണ്ടിമാത്രം. അല്ലാതെ അവിടെത്തന്നെ തങ്ങിനില്ക്കാനല്ല. ആവശ്യമാണെങ്കിൽ ഒന്നു വീർപ്പിടാൻമാത്രം കുറച്ചു നേരം വിശ്രമിക്കാം. വീണ്ടും പർവ്വതാരോഹണംപോലെ മുകളിലേയ്ക്കുതന്നെ കയറാം. കഠോപനിഷത്തു് വേദാന്തത്തിൻെറ ഈ കാഹളധ്വനി മുഴക്കുന്നു (3. 14). ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യവരാൻ! നിബോധത!' എന്നു്. സ്വാമിജിയുടെ സമകാലീനനായ അമേരിക്കൻ തത്ത്വജ്ഞാനി വില്യംജെയിംസ് വിശേഷിപ്പിച്ചതുപോലെ 'ആധുനികയുഗത്തിലെ വേദാന്താചാര്യന്മാരിൽ അത്യുന്നതനായ വിവേകാനന്ദൻ . അതിനെ സ്വാതന്ത്ര്യമായി തർജ്ജമചെയ്തതു് ഇങ്ങനെയാണു്: 'ഉണരൂ, എഴുന്നേല്ക്കൂ. ലക്ഷ്യപ്രാപ്തിവരെ വിശ്രമിക്കൊല്ല' എന്നു്.

## 9 നിശ്ചലമായ ഭക്തിയും ചലനാത്മകമായ ആത്മീയതത്വവും

സത്യത്തിലേയ്ക്കും പൂർത്തീകരണത്തിലേയ്ക്കുമുള്ള ഒരു സുദീർഘമായ യാത്രയാണ് വേദാന്തം കാഴ്ചവെക്കുന്നതു്. നമ്മളിലെല്ലാമുള്ള സമുന്നതവും ഏററവും മെച്ചപ്പെട്ടതുമായ സത്യത്തിലേയ്ക്കുള്ള യാത്ര മേലേ കൊടുത്ത ഉത്തിഷ്ഠത ജാഗ്രത...'എന്നതിൻെറ അക്ഷരാർത്ഥത്തിലുള്ള തർജ്ജമ 'ഉണരുക എഴുന്നേല്ക്കുക മഹാന്മാരായഗുരുക്കന്മാരെ സമീപിച്ച് പ്രബുദ്ധരായിത്തീരുക' എന്നാണ്. ഈ സത്യം നിങ്ങളുടെ ജന്മാവകാശമാണ്. നിങ്ങൾ അതു് കടം വാങ്ങുകയോ അതിന്നു വേണ്ടി യാചിക്കുകയോ ചെയ്യേണ്ടതില്ല. നിങ്ങൾ ജീവിതം നയിക്കുമ്പോഴും കർമ്മം ചെയ്യുമ്പോഴും കുടുംബകാര്യങ്ങൾ നോക്കുമ്പോഴും ജീവിതത്തിൽ മറേറതു് കൃത്യത്തിൽ ഏർപ്പെട്ടിരിക്കുമ്പോഴും നിങ്ങൾക്ക് ഇതു് സാക്ഷാൽക്കരിക്കാൻ കഴിയും. സത്യത്തിലേയ്ക്കും പൂർത്തീകരണത്തിലേയ്ക്കുമുള്ള മനുഷ്യൻെറ ഗംഭീരമായ ആന്തരയാത്രയ്ക്ക് പററിയ ബാഹ്യമായ മാർഗ്ഗമായിത്തീരാമിതു്. ഇതാണ് യഥാർത്ഥമനുഷ്യപരിണാമം എന്നു് വേദാന്തം പറയുന്നു. പണ്ടുകാലത്തു് ഉപനിഷത്തുകളും ഗീതയും ബുദ്ധനും ആധുനികകാലത്തു് രാമകൃഷ്ണവിവേകാനന്ദന്മാരും പഠിപ്പിച്ച സുദൃഢമായ തത്ത്വജ്ഞാനവും ഇതുതന്നെയാണ്.

നമ്മുടെ രാജ്യത്തായിരുന്നിട്ടും ഇത്രയും ശതാബ്ദങ്ങളായി ഈ അദ്ഭുതകരവും ശക്തിദായകവുമായ ദർശനസത്യത്തെക്കുറിച്ച് നമ്മളിൽ പലരും അറിഞ്ഞിരുന്നില്ല. ദയവുചെയ്തു് നിങ്ങൾ നിങ്ങളോടു തന്നെ ചോദിക്കു നിങ്ങളുടെ ഹിന്ദുമതത്തെപ്പററി നിങ്ങൾക്കെന്തറിയാമെന്നു്. അതിൻെറ സത്യസന്ധമായ ഉത്തരം ഇതായിരിക്കും: ഞങ്ങൾ ക്ഷേത്രത്തിൽ പോകുന്നു, മണിയടിക്കുന്നു, ചില വഴിപാടുകൾ ചെയ്യുന്നു, സംസാരിച്ചു കൊണ്ടേയിരിക്കുന്നു, പ്രസാദം വാങ്ങി തിരിച്ചു പോരുന്നു. ചില ബുദ്ധിജീവികൾപോലും പുണ്യസ്ഥലമായ ഹൃഷീകേശത്തേയ്ക്ക് പോയി അഞ്ചുരൂപ ഒരു പുരോഹിതന്നു നല്കി സ്വർഗ്ഗത്തിൽ പോകാമെന്ന ആഗ്രഹത്തോടെ ഒരു പശുവിൻെറ പൃഷ്ഠം തൊട്ടുവന്ദിക്കുന്നു. ഇത്തരം ധാരണകളും അനുഷ്ഠാനങ്ങളും എങ്ങനെയാണ് നമ്മെ ഇന്നു് സഹായിക്കുക? മനുഷ്യൻെറ ആത്മീയശക്തിക്കും വളർച്ചയ്ക്കും എങ്ങനെയാണിതു സഹായിക്കുക? നിങ്ങൾ ഒരു ക്ഷേത്രത്തിൽ പോയി വല്ല അനുഷ്ഠാനങ്ങളും ചെയ്യുകയാണെങ്കിൽ മനുഷ്യൻെറ ആത്മീയവളർച്ചയ്ക്കും അവൻെറ അനാവരണത്തിന്നും മനുഷ്യപരിണാമത്തിലെ സുദീർഘമായ പാതയിൽ ഒരടിയെങ്കിലും മുന്നേറണമെന്ന കാഴ്ചപ്പാടോടെ ചെയ്യുക. ഇന്നുവരെ നമ്മുടെ മതജീവിതം ഇങ്ങനെയുള്ള ആരോഗ്യകരവും ചലനാത്മകവു

മായ മാർഗ്ഗത്തിലേയ്ക്ക് തിരിക്കാൻ നാമൊരിക്കലും പരിശ്രമിച്ചിട്ടില്ല. മാത്രമല്ല നമ്മുടെ ദൈനന്ദിന ഭൗതകജീവിതവും പ്രവൃത്തിയും ആ വഴിക്കു തിരിക്കാനുള്ള ശ്രമവും നാമൊരിക്കലും നടത്തിയിട്ടില്ല. നാം നിർജ്ജീവമായൊരു ഭക്തികൊണ്ടും, ഞാനതിനെ അങ്ങനെയാണ് വിളിക്കാനിഷ്ടപ്പെടുക, ഭക്തിയുടെ ചായം പൂശിയ ലൗകികത കൊണ്ടും തൃപ്തിപ്പെടുകയായിരുന്നു. ശരിയായ വിധത്തിലുള്ള വേദാന്തം ഉപദേശിക്കുന്ന ചലനാത്മകമായ ആത്മീയതയിലേയ്ക്ക് നാം ആഭിമുഖ്യം പ്രദർശിപ്പിച്ചിരുന്നുവെങ്കിൽ എത്ര ഗംഭീരമായ ആത്മീയ ചൈതന്യമായിരുന്നു നമ്മിലേക്കൊഴുകി വരിക! അതോടൊന്നിച്ച് അതിൻെറ ഉപോൽപന്നമെന്ന നിലയിൽ സ്വഭാവനിഷ്ഠ, സ്നേഹം, മാനുഷികവികാരങ്ങൾ സമർപ്പണബുദ്ധി, സേവനമനോഭാവം എന്നിവയും വന്നുചേരുമായിരുന്നു. നമ്മുടെ രാഷ്ട്രത്തിലെ ജനതയുടെ ക്രമികമായ വളർച്ചയും വികാസവും അതു് ഉറപ്പുവരുത്തുമായിരുന്നു.

മനുഷ്യവ്യക്തി ശാരീരികമായി പരിമിതവും ആത്മീയമായി അപരിമിതവുമാണ്. എന്തൊരു മനോഹരമായ സങ്കല്പമാണതു് ! ശാരീരികമായി നാമെല്ലാം പരിമിതരാണ്; അങ്ങനെ പരിമിതരാകുന്നതു് നല്ലതുമാണ്. പരിണാമത്തിൽ നാം ശാരീരികവലുപ്പത്തിൽ രാക്ഷസവർഗ്ഗത്തിൽ പെടുന്നില്ലല്ലോ. പരിമിതമായ ഉയരവും തൂക്കവും വലുപ്പവുമാണ്, പ്രകൃതി തൻെറ നിസ്തുലസന്താനമായ മനുഷ്യന് ചെറുകീടം മുതൽ ബൃഹദ്‌രൂപികളായ ദിനോസാറുകൾ വരെയുള്ള നിരവധിരൂപങ്ങളുടെ പരീക്ഷണങ്ങളിൽ നിന്നു് തെരഞ്ഞെടുത്തതു്. എന്നാൽ ഈ ചെറിയ മനുഷ്യഘടനയിൽ പ്രകൃതി എത്ര രഹസ്യങ്ങളാണ്, എത്രയെത്ര നിധികളാണ് ഒളിപ്പിച്ചുവെച്ചിട്ടുള്ളതു് ! നിധി എന്നാണ് വാക്ക്. അദ്‌ഭുതകരമായ ബഹിരാകാശയുഗത്തിലേയ്ക്ക് മനുഷ്യനെ നയിക്കുന്ന ബുദ്ധിപരമായ കഴിവിനു പുറമേ നമ്മിലെല്ലാവരിലും അനന്തമായ മററു ശക്തികളും ഉൾക്കൊള്ളുന്നുണ്ടെന്നു് വേദാന്തം പറയുന്നു. 'എനിക്കു് എന്നിൽ നിന്നുതന്നെ രാമനെന്ന മഹാരത്നത്തെ ലഭിച്ചിരിക്കുന്നു (രാം രതൻ മൈനേ പായോ) എന്നു് ഒരു പ്രസിദ്ധമായ ഹിന്ദി ഭക്തിഗീതത്തിൽ പ്രഘോഷിക്കുന്നു. ഇത്തരത്തിലുള്ള മനുഷ്യനെക്കുറിച്ചും ദൈവത്തെക്കുറിച്ചുമുള്ള ഗംഭീരമായ ആത്മീയസത്യങ്ങളുൾക്കൊള്ളുന്ന നിരവധി മനോഹരമായ മതകീർത്തനങ്ങളും ഭജനകളുമുണ്ട്.

## 10 പരാവിദ്യയും അപരാവിദ്യയും

നമ്മൾ ലോകത്തിൽ പലതിനെക്കുറിച്ചും അന്വേഷിക്കുന്നുണ്ട്. ജനിക്കുമ്പോൾ കുട്ടിയെന്ന നിലയിൽ ശ്വാസകോശങ്ങൾ പ്രവർത്തിക്കുന്നതിനുവേണ്ടി പ്രാണവായുവിനെ അന്വേഷിക്കുന്നു. അതാണ്

നമ്മുടെ പ്രഥമമായ അന്വേഷണം. ജനിച്ച് ഏതാനും നിമിഷങ്ങളോളം അല്പം പ്രാണവായു ലഭിച്ചില്ലെങ്കിൽ നമ്മുടെ തലച്ചോറിന് നിലനില്ക്കാനോ ആരോഗ്യപരമായി പ്രവർത്തിക്കാനോ കഴിയുകയില്ല. ആരംഭത്തിൽത്തന്നെയുള്ള അതിൻെറ അഭാവം തലച്ചോറിനെ എന്നെന്നേക്കുമായി അപകടത്തിലാക്കും. നമ്മുടെ അടുത്ത അന്വേഷണം ദ്രവപദാർത്ഥങ്ങളോ ഘനപദാർത്ഥങ്ങളോ ആയ ഭക്ഷണത്തിനു വേണ്ടിയാണ്. അനന്തരം കളികൾ, ചുററുപാടും ചലിക്കാനുള്ള അവയവങ്ങളുടെ കഴിവ് നേടൽ, ബാഹ്യമായ സാഹചര്യങ്ങളെക്കുറിച്ചുള്ള അറിവ് സമ്പാദിക്കൽ, പിന്നീട് പ്രധാനമായ അന്വേഷണം വരുന്നു. വിദ്യാർത്ഥി എന്ന നിലയിൽ വിദ്യാഭ്യാസത്തിൽ കൂടിയുള്ള ജ്ഞാനസമ്പാദനം. അതിനുശേഷം തൊഴിലന്വേഷണം, ധനം സമ്പാദിച്ച് നമ്മുടെ ശാരീരികഅഭിലാഷങ്ങളെ സംതൃപ്തമാക്കൽ. പിന്നീട് വിവാഹം, കുടുംബജീവിതം അതിൻെറ സന്തോഷാനുഭവം, ഒരു പൗരനെന്ന നിലയ്ക്കുള്ള സാമൂഹ്യജീവിതത്തിലെ കൂട്ടുപങ്കാളിത്തം എന്നിങ്ങനെ.

ഇപ്രകാരം നാം നമ്മുടെ ജീവിതം നയിക്കുന്നു. ഈ കാലങ്ങളിൽ ചില സന്നിഗ്ദ്ധഘട്ടങ്ങളിൽ നമ്മുടെ അന്വേഷണം എൻെറ യഥാർത്ഥസ്വഭാവമെന്താണ് എന്ന വിശാലമായ തലത്തെക്കുറിച്ചാകുന്നു. നാം വിദ്യാർത്ഥിയെന്ന നിലയ്ക്ക് തുടരുന്നു. വിദ്യയെ അർത്ഥിക്കുന്നവൻ — ഇന്ദ്രിയാതീതമായ തലത്തെക്കുറിച്ചുള്ള ജ്ഞാനത്തെ അന്വേഷിക്കുന്നവൻ എന്നർത്ഥം. ഇതിന് പരാവിദ്യ അതായത് ഉന്നതവിദ്യയെന്നും ആദ്യത്തെ സാധാരണ വിദ്യക്ക് അപരാവിദ്യയെന്നും മുണ്ഡകോപനിഷത്ത് പേരിട്ടിരിക്കുന്നു. ആ ഉപനിഷത്ത് പരാവിദ്യയെ നിർവ്വചിച്ചിരിക്കുന്നത്: 'യയാ തദക്ഷരമധിഗമ്യതേ' (അത് വഴി അനശ്വരമായതിനെ സാക്ഷാത്ക്കരിക്കുന്നു എന്നാണ്). അപ്പോൾ, മാത്രമാണ് നാം ഈ പരാവിദ്യയിലേക്കെത്തുന്നത്, തത്ത്വമസി വേദാന്തത്തിലെ സത്യത്തിൻെറ ഗംഭീരമായ അർത്ഥധ്വനി നാം മനസ്സിലാക്കുന്നത്. നമ്മൾ ഭക്തി, ജ്ഞാനം എന്നീ വിവിധ നിലകളിൽ പ്രകാശിപ്പിക്കുന്ന അന്തര്യാമിയായ ഒരേ ശക്തിയുടെ ഭക്തന്മാരാണ്; അമരസന്താനങ്ങളാണ്.

ഈ ഘട്ടത്തിലും സത്യം നമ്മൾ പൂർണ്ണമായി ഗ്രഹിക്കുന്നില്ല. നമുക്ക് അതിനോട് ഗാഢമായ ബന്ധം വരികയും അതിനാൽ ആകർഷിക്കപ്പെടുകയും ചെയ്യുന്നു. നമ്മുടെ ഉള്ളിൽ അഗാധതയിൽ കിടക്കുന്ന സത്യത്തെക്കുറിച്ചുള്ള മൗലികമായ ഈ അന്വേഷണത്തിൽ എല്ലാ കാര്യങ്ങളും ഒന്നിച്ചണിനിരക്കുന്നു. ഇതിൻെറ വെളിച്ചത്തിൽ ജീവിത

ത്തിലെ എല്ലാ കർമ്മങ്ങളും ഷേക്സ്പിയർ പറഞ്ഞതുപോലെ ഒരു വിഡ്ഢി പറഞ്ഞ 'കടങ്കഥ' പോലെ ഇരുണ്ടതും നിരർത്ഥകവുമായ എല്ലാററിനും ഒരു പുതിയ അർത്ഥവും, ധ്വനിയും വന്നുചേരുന്നു — 'യത്ര ത്രിസർഗോ/മൃഷാ' എന്ന് ശ്രീമദ് ഭാഗവതം അതിൻെറ രാജകീയപ്രൗഢിയോടുകൂടിയ ആരംഭശ്ലോകത്തിൽ പ്രകാശിപ്പിച്ചിരിക്കുന്നു. ഗോസ്വാമി തുളസീദാസും ശ്രീരാമകൃഷ്ണനും മനോഹരമായ ഭാഷയിൽ പറഞ്ഞതുപോലെ ഒന്ന് എന്ന സംഖ്യ ഇടതുവശം ചേർക്കുമ്പോൾ പൂജ്യങ്ങൾക്കെല്ലാം വിലയും നിലയും കൈവരുന്നു:

ജീവിതം പൂർത്തീകരണത്തിലേയ്ക്കുള്ള ഒരു യാത്രയാണെന്ന് വേദാന്തം പറയുന്നു. അതിന്നു മുമ്പുപറഞ്ഞതുപോലെ അപരാവിദ്യ, പരാവിദ്യ എന്നിങ്ങനെ രണ്ടുതരത്തിലുള്ള യാത്രയുണ്ട്. ആദ്യത്തേതു് ബാഹ്യലോകത്തിൽക്കൂടിയും രണ്ടാമത്തേതു് ആന്തരലോകത്തിൽക്കൂടിയുമാണ്. രണ്ടാമത്തെ യാത്ര എന്നു് പറഞ്ഞതു് ആലങ്കാരികമായ അർത്ഥത്തിൽ മാത്രമാണ്. കാരണം ആദ്യത്തേതുപോലെ സ്ഥലകാലങ്ങളിൽക്കൂടിയുള്ള ബാഹ്യമായ യാത്രയല്ല അതു്. ആന്തരമായ കേന്ദ്രബിന്ദുവിൻെറ അഗാധതയിലേയ്ക്കു ചുഴിഞ്ഞിറങ്ങി ജ്ഞാനത്തെ സാക്ഷാത്കരിക്കുന്ന സമ്പ്രദായമാണ്. ഈ വെളിച്ചത്തിൽ മനസ്സിലാക്കിയാൽ ഹിമാലയാരോഹണംപോലെ അതിന്നു വേണ്ട വിഷമങ്ങളും കഷ്ടപ്പാടുകളും അതിൻെറ പ്രൗഢിയും സൗന്ദര്യവും സന്തോഷവും അനുഭവിക്കുന്നതുകൊണ്ടു് പരിഹരിക്കപ്പെടുംപോലെ എല്ലാ ജീവിതവും മഹത്തായ സാഹസികയാത്രകളാകുന്നു.

## 11 സംസാരത്തിൽ ജീവിക്കുക, എന്നാൽ സംസാരത്തെ നിങ്ങളിൽ ജീവിക്കാൻ അനുവദിക്കരുതു്.

കഴിഞ്ഞ ഏതാനും ശതകങ്ങളായി മതത്തിൻെറ ഈ യഥാർത്ഥ അർത്ഥമായ മനുഷ്യജീവിതത്തിൻെറയും ഭാഗധേയത്തിൻെറയും പ്രബോധനം നമുക്കൊരിക്കലും നല്കപ്പെട്ടിട്ടില്ല. മതം വിധിനിഷേധങ്ങളുടെ ഒരു കൂമ്പാരമായിട്ടാണ് നമ്മുടെ മുമ്പാകെ അവതരിപ്പിക്കപ്പെട്ടിരുന്നതു്. ആ വിധിനിഷേധങ്ങളാവട്ടെ നിരവധി ഭയാവഹങ്ങളായ നിയന്ത്രണങ്ങളും സമ്മോഹകമായ മരണാനന്തരപ്രലോഭനങ്ങളും ഉൾക്കൊള്ളുന്നവയായിരുന്നു. ഉന്നതവും ഉന്നതതരവും ഉന്നതതമവുമായി ഈ ജീവിതത്തിൽത്തന്നെ പലതും നേടാനുണ്ടെന്ന ആശയത്തിന് ഊന്നൽ നല്കപ്പെട്ടില്ല. നമുക്ക് മാനസികവും ധാർമ്മികവുമായ ശക്തിനേടാനും സദാചാരപരവും മാനുഷികവുമായ ശ്രദ്ധ വളർത്താനും കാര്യശേഷിയും സ്വഭാവശേഷിയും നേടുവാനും ക്രമികമായ ആത്മീയവളർച്ചയിൽക്കൂടിയും അനാവരണത്തിൽക്കൂടിയും ജീവിത

ത്തിന്റെ പരമാവധി സംതൃപ്തിയനുഭവിക്കാനും — ഇവയെല്ലാം തന്നെ ഗീതയിലെ ബുദ്ധിയോഗദർശനം ഉപയോഗപ്പെടുത്തിക്കൊണ്ടു് ഈ ജീവിതത്തിൽത്തന്നെ നേടാനും കഴിയുമെന്ന വിചാരം പോലും നമ്മിൽ പലക്കും ഇല്ലതായിപ്പോയി.

എന്നാൽ ഇന്നു് സ്വാമി വിവേകാനന്ദൻ പ്രചരിപ്പിക്കുന്ന വേദാന്തം നമ്മുടെ മനസ്സുകളെ ഈ ദിശയിലേയ്ക്കു് ഉന്മുഖമാക്കുന്നുണ്ടു്. ഈ ജീവിതത്തിൽത്തന്നെ, ഈ ലോകത്തിൽത്തന്നെ പരമമായതിനെ നമുക്കു് സാക്ഷാത്കരിക്കാൻ കഴിയും. ഉപനിഷത്തുകളും ഗീതയും ബുദ്ധഭഗവാനും വീണ്ടും വീണ്ടും പറയുന്നതും അതുതന്നെയാണു്. ഈ ജീവിതത്തിൽത്തന്നെ, കാരണം പരമമായ സത്യം നമ്മിൽത്തന്നെയുണ്ടു്; നാം അതു് അനാവരണം ചെയ്യുകയേ വേണ്ടു. ഭൗതികവും ഭൗതികേതരവുമായ മനുഷ്യന്റെ എല്ലാ വിദ്യാഭ്യാസവും ഈ നിരന്തരമായ അനാവരണപ്രക്രിയയാണെന്നാണു് വേദാന്തം വിശദീകരിക്കുന്നതു്. പരാവിദ്യ, അപരാവിദ്യ എന്നീ രണ്ടുപ്രകാരത്തിലുള്ള വിദ്യാഭ്യാസത്തിൽക്കൂടി ഒരു ശിശുവിന്റെ സഹജമായ ശക്തികൾ ക്രമികമായി അനാവരണം ചെയ്യപ്പെടുകയും പ്രകാശിക്കുകയും പ്രകടീകൃതമാകുയും ചെയ്യുന്നു. വിദ്യ—അറിവു്, വിദ്യാർത്ഥി —ജ്ഞാനാന്വേഷകൻ ഈ രണ്ടു പദങ്ങളും എത്ര സമഗ്രവും മനോഹരവുമായ സങ്കല്പങ്ങളാണു് !

ജനനത്തിൽ മനുഷ്യന്റെ ശരീരഘടന വളരെ ലോലവും ദുർബ്ബലവും നിസ്സാരവുമാണു്; ഉഷ്ണമോ ശീതമോ അല്പം കൂടുതലായാൽ പോലും ജനിച്ചപാടേയുള്ള ഒരു കുട്ടിയെ അവ നശിപ്പിച്ചുകളയും. എന്നാൽ ക്രമേണ അതിന്റെ സഹജമായ ശക്തികൾ അനാവരണം ചെയ്യപ്പെടുകയായി. ഒന്നാമതായി പേശികളുടെ ശക്തി, പിന്നെ നാഡികളുടെ ശക്തിയും തുടന്നു് മനഃശക്തിയും. പിന്നീടതു് മുട്ടുകുത്തി ഇഴയാനും ഇരിയ്ക്കാനും നടക്കാനും അവസാനമായി ഓടാനും ഒളിമ്പിക്കു് ചാമ്പ്യൻഷിപ്പു്നേടാൻപോലും അഥവാ പഠിയ്ക്കാനും ഗവേഷണം നടത്താനും നോബൽ സമ്മാനം ലഭിച്ച ശാസ്ത്രജ്ഞനാകാൻപോലും ശക്തനായിത്തീരുന്നു. ഈ ഓരോ ഘട്ടത്തിലും അതു് പുതിയ അനുഭവങ്ങളും സന്തുഷ്ടിയും പൂർത്തീകരണവും നേടിക്കൊണ്ടേയിരിക്കുന്നു. ശരീരശക്തിയോടൊപ്പം ക്രമികമായി അതിന്റെ മാനസികശക്തിയും അനാവരണം ചെയ്യപ്പെടുമ്പോൾ അതു് നൂതനവും മഹത്തരവുമായ സന്തുഷ്ടിയും പൂർത്തീകരണവും അനുഭവിക്കുന്നു. അക്ഷരമാലയിലെ ആദ്യത്തെ അക്ഷരം ഉച്ചരിയ്ക്കാൻ പഠിയ്ക്കുമ്പോൾത്തന്നെ അതനുഭവിയ്ക്കുന്ന ആഹ്ലാദം നമുക്കു് കാണാൻ കഴിയും. ഇപ്രകാരം കുട്ടി ക്രമികമായി തന്റെ വമ്പിച്ച

സാദ്ധ്യതകളെ അനാവരണം ചെയ്യുന്നതു്, അതായതു് രാജ്യതന്ത്രജ്ഞൻ, ശാസ്ത്രജ്ഞൻ, കലാകാരൻ, മനുഷ്യസേവകൻ, മഹർഷി, യോഗി, എന്തിനേറെ ദിവ്യാവതാരംപോലുമായിത്തീരുന്നതു് നമുക്കു് കാണാൻ കഴിയുന്നു. ഈ സാദ്ധ്യതകളെല്ലാം കുട്ടിയിൽ അന്തർലീനമായിരുന്നു. ഇപ്പോൾ അവ അനാവൃതമായെന്നുമാത്രം. ഈ അനാവരണങ്ങളെല്ലാം വിദ്യാഭ്യാസമാണു്. മനുഷ്യവളർച്ചയുടെയും വികാസത്തിൻെറയും പൂർത്തീകരണത്തിൻെറയും ആദ്യത്തെ പ്രക്രിയകളുടെ ആദ്യഭാഗവും അവസാനഭാഗവുമായ ഭൗതികവും മതപരവുമായ തലത്തിലുള്ള വിദ്യാഭ്യാസം.

ഇവ രണ്ടും തമ്മിൽ ഒരു വിടവുമില്ല. ചിലർ ആദ്യത്തെ തലത്തിൽത്തന്നെ അവസാനിപ്പിച്ചു് ആ ശാരീരികതലത്തിൽത്തന്നെ കെട്ടിനിന്നുപോകുന്നു. ഈ ശാരീരികതലത്തിലുള്ള കെട്ടിനില്ക്കലിനെയാണു് സംസാരമെന്നും അങ്ങനെ കെട്ടിനില്ക്കുന്ന ആളെയാണു് സംസാരിയെന്നും പറയുന്നതു്. മററു ചിലരാകട്ടെ ധൈര്യപൂർവ്വം തങ്ങളുടെ പോക്കും കയററവും തുടരുകയും അങ്ങനെ സംസാരത്തിൽ ജീവിക്കുകയാണെങ്കിലും സംസാരിയല്ലാതായിത്തീരുകയും ചെയ്യുന്നു. ശ്രീരാമകൃഷ്ണൻെറ ഉജ്ജ്വലമായ വാക്കുകളിൽ പറഞ്ഞാൽ:

'സംസാരത്തിൽ ജീവിയ്ക്കുകയെന്നാൽ സംസാരിയായിത്തീരുകയെന്നല്ല; സംസാരത്തിൽ ജീവിയ്ക്കുന്നതിൽ തെററില്ല, എന്നാൽ സംസാരത്തെ നിന്നിൽ ജീവിക്കാനനുവദിയ്ക്കരുതു്.' അങ്ങനെയാകുമ്പോൾ ശാരീരികഘടനയുടെ അതിർത്തിക്കപ്പുറം നിന്നെ പോകാനനുവദിക്കാതെ അതു് നിന്നെ കെട്ടിനിർത്തുകയും സർഗ്ഗാത്മകമല്ലാതാക്കുകയും സ്വാർത്ഥത്തിൻെറയും അല്പത്വത്തിൻെറയും ചൂഷണത്തിൻെയും അക്രമത്തിൻെറയും ഭാരംകൊണ്ടു് നിൻെറ കൂടുതലായുള്ള അനാവരണത്തെ പ്രതിബന്ധിയ്ക്കുകയും ചെയ്യുന്നു. ഒരു വള്ളം വെള്ളത്തിലിരിക്കട്ടെ, അതാണു് വള്ളത്തിൻെറ ശരിയായ സ്ഥാനം. എന്നാൽ വെള്ളം വള്ളത്തിലിരിക്കാനനുവദിയ്ക്കരുതു്, വള്ളത്തിൻെറ ശരിയായ സ്ഥാനമല്ല അതു്; അതു് വള്ളത്തെ നിശ്ചലമാക്കുകയും അതുകൊണ്ടെന്തു് ഉദ്ദേശിച്ചുവോ ആ ലക്ഷ്യത്തിന്നു് അസമർത്ഥമാക്കുകയും ചെയ്യുന്നു

## 12 സത്യാന്വേഷണം ഒരു പർവ്വതാരോഹണം

വളരാനോ പച്ചപിടിയ്ക്കാനോ ഉള്ള ലക്ഷ്യം തിരഞ്ഞെടുക്കേണ്ടതു് അഥവാ സർഗ്ഗാത്മകമാകാനോ നിശ്ചലമാകാനോ തീരുമാനിക്കുന്നതു് ഓരോ വ്യക്തിയുമാണു്. പർവ്വതാരോഹകരിൽ ചിലർ ചെറിയ കൊടുമുടിയിൽ കയറുന്നതുകൊണ്ടു് തൃപ്തിപ്പെടുകയും മററു

ചിലർ കൂടുതൽ ഉയരത്തിൽ കൊടുമുടികയറാൻ ധൈര്യപ്പെടുകയും ചുരുക്കം ചിലർ എവറസ്റ്റ് കയറുവാൻ ഒരുമ്പെടുകയും ചെയ്യുന്നതു പോലെയാണിതു്. ധീരന്മാരായവർക്ക് പർവ്വതാരോഹണത്തിലായാലും സത്യാന്വേഷണത്തിലായാലും കയറിയിട്ടില്ലാത്ത കൊടുമുടി ഒരു വെല്ലുവിളിയായിത്തന്നെ നില്ക്കും. സ്വാതന്ത്ര്യവും നൂതനവും വീരോചിതവുമായ മനുഷ്യാവേശത്തിൻെറ പോക്കു് അങ്ങനെയാണു്. വേദാന്തം ഒരിടത്തു് കെട്ടിനില്ക്കാതെ ഉയരത്തിൽനിന്നും ഉയരത്തിലേയ്ക്കു് മുന്നേറാൻ ഓരോരുത്തനേയും ആഹ്വാനം ചെയ്യുന്നു. മനുഷ്യവളർച്ചയുടെ ഉന്നതശിഖരങ്ങളെ ഇനിയും കീഴടക്കേണ്ടതുണ്ടു്. അത്തരം ശിഖരങ്ങളെ ഓരോന്നിനേയും കീഴടക്കുന്നതോടെ നിങ്ങളിൽ നൂതനമായ ഊർജ്ജവിഭവങ്ങൾ ഉണ്ടാകുകയും നിങ്ങളുടെ ജീവിതത്തിൽ കൂടുതൽ വിശുദ്ധമായ ആനന്ദവും ആഹ്ലാദവും പ്രസരിക്കുകയും ചെയ്യുന്നു. ഇതിൻെറ വെളിച്ചത്തിൽ സ്വാമി വിവേകാനന്ദൻ ഇന്നു് വേദാന്തം മുഴുവൻ നിങ്ങളുടെ മുമ്പാകെ അവതരിപ്പിച്ചിരിക്കുന്നു. ദശകങ്ങൾ പിന്നിട്ടിട്ടും അദ്ദേഹം വേദാന്തത്തിൻെറ അനുഗ്രഹത്തെ ഫാക്ടറിത്തൊഴിലാളികളുടെയും കൃഷിക്കാരുടെയും വീട്ടമ്മമാരുടെയും ചെറിയ കുട്ടികളുടെയും നിലവാരത്തിലേയ്ക്കു് എത്തിച്ചുകൊടുത്ത ഒരേയൊരു ഗുരുവെന്നനിലയിൽ നന്ദിപൂർവ്വം സ്മരിക്കപ്പെടുന്നു. ഇപ്രകാരം വേദാന്തത്തിൻെറ വ്യാപ്തി അനന്തവിസ്തൃതമാക്കിത്തീർത്തിരിക്കുന്നു. ഇത്തരത്തിലുള്ള പ്രബോധനങ്ങൾ നമുക്കു് പുതിയ ഉന്മേഷവും ധൈര്യവും ഉണ്ടാക്കിത്തീർക്കുകയും ആത്മീയമായിപ്പോകുമോ എന്ന ആശങ്ക തുടച്ചുമാററുകയും മതത്തോടുള്ള അലർജി നശിപ്പിക്കുകയും ബുദ്ധിജീവികളായ തങ്ങൾ ഭക്തരെന്നു് വിളിക്കപ്പെടുന്നതു് കുറവായി കരുതുന്ന മനോഭാവം ഇല്ലായ്മചെയ്യുകയും ചെയ്യുന്നു. എന്നാൽ നാസ്തികൃമെന്നൊന്നു് ഉണ്ടാവുകയേയില്ല. കാരണം ആകാശത്തിലിരിക്കുന്നൊരു ദൈവത്തെപ്പററിയോ മരണാനന്തരം ലഭിക്കുന്ന മോക്ഷത്തെക്കുറിച്ചോ അല്ല ഇവിടെ പഠിപ്പിക്കപ്പെടുന്നതു്. മനുഷ്യൻ തൻെറ സഹജമായ ദിവ്യശക്തികളെ പ്രകാശിപ്പിക്കുന്നതിനെക്കുറിച്ചാണു് കഠോപനിഷത്തു് ഉദ്ഘോഷിക്കുന്നതുപോലെ (3. 12) :

ഏഷ സർവ്വേഷു ഭൂതേഷു ഗൂഢോഽത്മാ ന പ്രകാശതേ
ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ

(ഈ ആത്മാവു് എല്ലാററിലുമുണ്ടു്. എന്നാൽ അതു് ഒളിഞ്ഞിരിക്കയാണു്, തെളിഞ്ഞിരിക്കുന്നില്ല. ഏകാഗ്രമായ ബുദ്ധിയും അതിസൂക്ഷ്മമായ സത്യങ്ങളെ ഗ്രഹിക്കാനുള്ള സൂക്ഷ്മപരിശീലനവും നേടിയ സൂക്ഷ്മദർശികൾ അതിനെ സാക്ഷാൽക്കരിക്കുന്നു.)

മനുഷ്യാത്മാവിൻെറ അഗാധതയിൽ അതൊളിഞ്ഞിരിക്കുന്നു. എന്നാൽ മനുഷ്യന്നു് അതിനെ അനാവരണം ചെയ്യാനും പ്രകാശിപ്പിക്കാനും കഴിയും. നമ്മുടെ ബുദ്ധി അഥവാ യുക്തിബോധം നിരന്തരമായി സൂക്ഷ്മവും അതിസൂക്ഷ്മവുമായ സത്യങ്ങളെ കൈകാര്യം ചെയ്തു് ശീലിച്ചാൽ അതിന്നു് എല്ലാ സത്യങ്ങളിലുംവെച്ച് സൂക്ഷ്മതമ സത്യമായ ആത്മാവിനെ അതായത്തു് ചിത്തിൻെറ അനന്തമായ ഊർജ്ജക്ഷേത്രത്തെ അഥവാ മനുഷ്യൻെറയും പ്രപഞ്ചത്തിൻെറയും പിന്നിൽ വർത്തിക്കുന്ന ശുദ്ധബോധത്തെ സാക്ഷാൽക്കരിക്കാനുള്ള കഴിവുണ്ടാകും. ഇതാണു് അനുഭവമാകുന്ന എവറസ്റ്റാരോഹണം. വേദാന്തഗുരുനാഥന്മാർ അത്തരം ആരോഹകന്മാരെ ദൈവത്തിലേയ്ക്കു് ത്വരിതപ്രയാണം ചെയ്യിക്കുന്നു. മുണ്ഡകോപനിഷത്തിലെ വാക്കുകളിൽ(2. 2.6)

'സ്വസ്തി വഃ പാരായ തമസഃ പരസ്താത്''

(അജ്ഞാനാന്ധകാരമാകുന്ന സമുദ്രത്തിൻെറ മറുകര പററാനുള്ള നിൻെറ ശ്രമത്തിൽ ദൈവം നിന്നെ സഹായിക്കട്ടെ)

## 13 സത്യാന്വേഷണം ഒരു തീപ്പെട്ടിക്കോലുരയ്ക്കുന്നതിനോടു് ഉപമിക്കപ്പെടുന്നു

ഈ വിഷയത്തെക്കുറിച്ച് ഞാൻ ആസ്ത്രേലിയയിൽ സംസാരിച്ചപ്പോൾ ശ്രീരാമകൃഷ്ണൻ ഇതിനെക്കുറിച്ച് പ്രയോഗിച്ച ഉജ്ജ്വലമായ ഒരു ഉദാഹരണം ഉദ്ധരിക്കുകയുണ്ടായി. അദ്ദേഹം നമ്മിലെല്ലാം ഒളിഞ്ഞു കിടക്കുന്ന ഈശ്വരസത്യത്തെ ഒരു തീപ്പെട്ടിയിൽ ഒളിഞ്ഞു കിടക്കുന്ന തീയോടു് ഉപമിക്കുകയുണ്ടായി. അജ്ഞനായ ഒരാൾ തന്നിലോ പുറത്തോ യാതൊരു ദൈവത്തെയും കാണുന്നില്ലെന്നു് നിഷേധിച്ചേക്കാം. ഇതുതന്നെയാണു് ഒരു തീപ്പെട്ടിക്കോലിൽ തീയുണ്ടെന്നു് ഒരു കുട്ടിയോടു് പറഞ്ഞാലുമുള്ള സ്ഥിതി. നിങ്ങളുടെ കുട്ടിയോടു് ഒരു തീപ്പെട്ടികൊണ്ടുവരാൻ പറയൂ. നിങ്ങൾ അതിൽ നിന്നൊരു കോലെടുത്തു് അതിൽ തീയുണ്ടെന്നു് പറയൂ. എന്നാൽ അതു് തടവിനോക്കി അതിന്നു് ചൂടില്ലെന്നു് കാണുമ്പോൾ ഇല്ല അതിൽ തീയില്ലെന്നു് അവൻ ശക്തിയായി നിഷേധിക്കും. നിങ്ങളാകട്ടെ ഉണ്ടു് അതിലുണ്ടെന്നു് പറയുകയും ചെയ്യും. ഇതേ പ്രകാരത്തിൽ ഉപനിഷത്തുകൾ എല്ലാവരിലും ആത്മാവുണ്ടെന്നും എന്നാൽ നമ്മുടെ ഇന്ദ്രിയങ്ങൾക്കു് പ്രത്യക്ഷമാകാതെ അതു് ഒളിഞ്ഞിരിക്കുകയാണെന്നും ദൃഢമായി പറയുന്നു. നിങ്ങളുടെ കുട്ടിയോടു് തീ എല്ലാററിലുമുണ്ടെന്നും നിങ്ങൾക്കുറയും വിശ്വാസമുള്ളതിനാൽ ഒരു തീപ്പെട്ടിക്കോലിൽ വിശേഷിച്ചും അതുണ്ടെന്നും നിങ്ങൾക്കുറപ്പിച്ചു പറയാൻ കഴിയും. തീപ്പെട്ടിക്കോലിൽ തീയുള്ളതുപോലെ ആത്മാവും

നമ്മിലെല്ലാമുണ്ട്. കുട്ടി താൻ തീപ്പെട്ടിക്കോലിലുള്ള തീ കാണുന്നില്ലെന്നു പറഞ്ഞു നിഷേധിച്ചാലും നിനക്കതു് ഇന്ദ്രിയവേദ്യമല്ലെന്നേ ഉള്ളവെന്നും അതുകൊണ്ടു് തീപ്പെട്ടിയുടെ ഒരു ഭാഗത്തു് ഉരച്ചു നോക്കിയാൽ അതു് ഇന്ദ്രിയങ്ങൾക്കു് തന്നെ പ്രത്യക്ഷമാകുമെന്നും അവനോടു് പറയാം. അങ്ങനെ കുട്ടി ആ തീപ്പെട്ടിക്കോലുരച്ചു് തീ അവൻെറ കണ്ണുകൊണ്ടു് കാണാൻ കഴിഞ്ഞാൽ അവൻ വളരെ സന്തോഷിക്കുകയും ആ സത്യം എല്ലാപ്പോഴും അവിടെ ഗൂഢമായുണ്ടായിരുന്നെന്നും എന്നാൽ അതു് പ്രകാശിതമായിരുന്നില്ലെന്നും അതിനെ പ്രകാശിതമാക്കാമെന്നുമുള്ള സത്യം അവനു് ബോദ്ധ്യമാകുകയും ചെയ്യും.

ഇതൊരു മനോഹരമായ ആശയമാണു്. തീപ്പെട്ടിക്കോലുരക്കുക, എപ്പോഴുമതിലുണ്ടായിരുന്ന തീ പുറത്തേക്കു് വരും. അതുപോലെ ഭൗതികവും ആത്മീയവുമായ എല്ലാ വിദ്യാഭ്യാസപ്രക്രിയയും കുട്ടിയിൽ എപ്പോഴും ഉണ്ടായിരുന്ന വിജ്ഞാനാഗ്നിയെ ഉരച്ചു് പുറത്തുകൊണ്ടുവരലാണു്. ഇന്നു് നമ്മുടെ ഗ്രാമീണജനത ശതാബ്ദങ്ങളായി വിദ്യാഭ്യാസം ലഭിക്കാത്തതുകൊണ്ടു് അവരിൽ അന്തർലീനമായ ശക്തിയേയും ശക്തിസ്രോതസ്സുകളേയും അറിയാതെ തികച്ചും നിസ്സഹായാവസ്ഥയിൽ കഴിഞ്ഞിരുന്നതും ഇപ്പോൾ വിദ്യാലയത്തിൽ പോയി സാധാരണ പ്രൈമറി വിദ്യാഭ്യാസം ലഭിച്ചപ്പോൾപോലും അവരിലുണ്ടായിക്കൊണ്ടിരിക്കുന്ന മാററങ്ങളും നിങ്ങൾ കാണുന്നില്ലേ? അവരിൽത്തന്നെയുള്ള എന്തു് വിശ്വാസവും എന്തു് മനശ്ശക്തിയും ബാഹ്യസാഹചര്യങ്ങളുടെ മേൽ അവക്കുള്ള വിശ്വാസത്തിൻെറ ഉറപ്പും വിദ്യാഭ്യാസത്തിൽക്കൂടി അവരുടെ ഒളിഞ്ഞു കിടക്കുന്ന പല ശക്തികളും എത്രയെല്ലാം പ്രകാശിക്കുന്നുവെന്നുള്ളതു് നിങ്ങൾക്കു് കാണാൻ കഴിയും.

ഏററവും അദ്ഭുതാവഹവും ഉജ്ജ്വലവുമായ നമ്മുടെ വിദ്യാഭ്യാസവും നിത്യജീവിതവും പ്രവർത്തനപ്രക്രിയകളുമെല്ലാം ഉൾക്കൊള്ളുന്ന നമ്മുടെ വിദ്യാഭ്യാസസമ്പ്രദായത്തെ ജീവിതത്തിനു് പററിയ ഒരു തത്ത്വശാസ്ത്രത്തിൻെറ സഹായത്തോടെ രൂപാന്തരപ്പെടുത്തണം. ഇപ്രകാരമാണു് നാം വെല്ലുവിളികളെ നേരിടാനും കൂടുതൽ ഭാരമുള്ള ജീവിതത്തെ വഹിക്കുവാനും നൈസർഗ്ഗികമായും സ്വാഭാവികമായും സന്തോഷകരമായും ജീവിതം നയിക്കുന്നതിനും വദ്ധമാനമായ ഊർജ്ജകേന്ദ്രങ്ങളിലെ ശക്തി വിദ്യാഭ്യാസത്തിൽക്കൂടി കരഗതമാക്കുന്നതിനും അതിൻെറ ഒരു ഉപോൽപന്നമെന്ന നിലയിൽ ക്രമികമായ ആത്മീയവളച്ച കൈവരുത്തുന്നതിനും സാദ്ധ്യമാക്കുന്നതു്.

എന്നാൽ ശ്രീരാമകൃഷ്ണൻ മനുഷ്യനിൽ അന്തർലീനമായ ദിവ്യത്വവും തീപ്പെട്ടിക്കോലിലടങ്ങിയിട്ടുള്ള തീയെന്ന സത്യത്തെ

സംബന്ധിച്ചുള്ള രണ്ടാമത്തെ പ്രധാനമായ സത്യം കണക്കിലെടുക്കണമെന്നു് നമ്മെ താക്കീതു ചെയ്യുന്നുണ്ടു്. ആ ദ്വിതീയസത്യമാകട്ടെ കുട്ടിയുടെ മുമ്പാകെ സത്യം വിജയപ്രദമായി വെളിപ്പെടുത്തിക്കൊടുക്കണമെങ്കിൽ തീപ്പെട്ടിക്കോൽ നനഞ്ഞതായിരിക്കരുതെന്നും ശുഷ്കമായിരിക്കണമെന്നുമുള്ളതാണു്. നിങ്ങൾ കുട്ടിക്കു് ഒരു നനഞ്ഞ തീപ്പെട്ടിക്കോൽ കൊടുത്തു് അതിനെ ഉരപ്പിച്ചാൽ അതിൽ തീയില്ലെന്ന ധാരണ ശരിയാണെന്നവൻ വിചാരിക്കും. തീപ്പെട്ടിക്കോൽ ശുഷ്കമായിരിക്കണമെന്ന സത്യം ഉപാധിയാക്കിക്കൊണ്ടു് മാത്രമേ ഇതു് പറയാൻ പാടുള്ളൂ. അല്ലാത്തപക്ഷം ഈ സത്യം വെളിപ്പെടുത്താനാകാതെ തീപ്പെട്ടിയിലുള്ള എല്ലാ കോലും വെറുതെ ഉരച്ചു നശിപ്പിക്കുകയായിരിക്കും ഫലം. അതിന്റെ അർത്ഥം തീയവിടെ ഇല്ലെന്നല്ല, ചില ആവശ്യമായ ഉപാധികൾ നിറവേററപ്പെട്ടില്ലെന്നു് മാത്രമാണു്.

അതുപോലെ ചില ഉപാധികൾ നിറവേററപ്പെടാതെ നമ്മിലുള്ള നിത്യനായ ആത്മാവാകുന്ന അഗ്നിയുടെ വെളിച്ചം ഉജ്ജ്വലിപ്പിക്കുവാൻ കഴിയുകയില്ല. ആത്മീയശാസ്ത്രത്തിൽ ഈ ഉപാധികളെല്ലാം ഒരു ഏകമൂല്യത്തിൽ ഏകീഭവിപ്പിച്ചു് പറയുന്നു; അതായതു് ഹൃദയശുദ്ധി. 'ആത്മാവിൽ വിശുദ്ധരായോ അവർ ഭാഗ്യവാന്മാർ, കാരണം അവർ ദൈവത്തെ ദർശിക്കുന്നു' എന്നു് യേശുക്രിസ്തു പറയുന്നു. 'മുണ്ഡകോപനിഷത്താ'കട്ടെ ഒരു മഹത്തായ മന്ത്രത്തിൽ (3. 1. 5):

> 'സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ
> സമ്യഗ്ജ്ഞാനേന ബ്രഹ്മചര്യേണ നിത്യം
> അന്തശ്ശരീരേ ജ്യോതിർമയോ ഹി ശുഭ്രോ
> യം പശ്യന്തി യതയഃ ക്ഷീണദോഷാഃ'

(ഈ ആത്മാവിനെ നിരന്തരമായ അന്വേഷണത്തിൽക്കൂടിയും സത്യപരിശീലനത്തിൽക്കൂടിയും ആത്മശിക്ഷണത്തിൽക്കൂടിയും സമ്യഗ്ജ്ഞാനത്തിൽക്കൂടിയും ബ്രഹ്മചര്യത്തിൽക്കൂടിയും മനോനിയന്ത്രണത്തിൽക്കൂടിയും മാത്രമേ നേടാൻ കഴിയുകയുള്ളൂ. വിശുദ്ധരും സർവ്വതിന്മകളിൽനിന്നും മുക്തരുമായ ആത്മാന്വേഷികൾ അവരുടെ ശരീരത്തിൽത്തന്നെ വർത്തിക്കുന്ന ഉജ്ജ്വലവും വിശുദ്ധവുമായ ആ ആത്മാവിനെ സാക്ഷാത്കരിക്കുന്നു.)

## 14 വേദാന്തവും മാനുഷിക കൈകാര്യവും

തീപ്പെട്ടിക്കൊള്ളി തീപ്പെട്ടിയോടുരസി അതിലൊളിഞ്ഞുകിടക്കുന്ന തീ പുറത്തേയ്ക്കു് കൊണ്ടുവരുന്നതുപോലെയാണു് മനുഷ്യന്റെ ജ്ഞാനാർജ്ജനം എന്നു ഞാൻ മുമ്പു് പറഞ്ഞുവല്ലോ. മനുഷ്യനെ

സംബന്ധിച്ചിടത്തോളം എന്താണീ ഉരസ്സൽ ? അതു തൻെറ ചുററുപാടുമുള്ള പ്രകൃതിയോടും അന്യരുംകൂടിയടങ്ങുന്ന സമൂഹത്തോടുമുള്ള മനുഷ്യൻെറ പരസ്പരപ്രതികരണം ഒരുവശത്തും അവൻെറ ആന്തരപ്രകൃതിയിലുള്ള ശക്തികളുമായുള്ള പരസ്പരപ്രതികരണം മറുവശത്തും എന്നതാണ്. ഇവയെ തക്കതായ ഒരു ജീവിതതത്ത്വശാസ്ത്രത്തിൻെറ സ്വാധീനത്തിൽ കാര്യക്ഷമമായി കൈകാര്യം ചെയ്താൽ അതു് സ്വഭാവനിഷ്ഠയും കാര്യശേഷിയും ക്രമികമായ ആത്മീയവളർച്ചയും പൂർത്തീകരണവും കൈവരുത്തും. ഇവയെ വിലകുറഞ്ഞ ഉപരിപ്ലവജീവിതതത്ത്വശാസ്ത്രത്തിൻെറ നിയന്ത്രണത്തിൽ അസമർത്ഥമായി കൈകാര്യം ചെയ്താൽ അതു് വക്രീകൃതമനസ്സിനും സ്വഭാവദൂഷ്യത്തിനും കാരണമായിത്തീരും; എന്നാൽ ശക്തികളെ ഒരു തത്ത്വശാസ്ത്രത്തിൻെറയും നിയന്ത്രണമില്ലാതെ പ്രവർത്തിക്കാൻ വിട്ടാൽ അതു് നിശ്ചലതയ്ക്കും ഇന്ദ്രിയതലത്തിലുള്ള വെറും ജീവിയെന്ന നിലയുള്ള ജീവിതത്തിന്നും കാരണമാകും.

മനുഷ്യൻെറ ഈ പരസ്പരപ്രതികരണങ്ങൾ ഗുണകരമായും ദോഷകരമായും ബാധിക്കാം; ഒരാൾക്ക മാത്രമല്ല പരസ്പരം പ്രതികരിക്കുന്ന പ്രക്രിയയിലുൾപ്പെട്ട മററുള്ളവൎക്കും. ഈ വേദാന്തതത്ത്വം വിശേഷിച്ചും മാനുഷികപ്രവർത്തനങ്ങളുടെ വിവിധരംഗങ്ങളിൽ അതായതു് കുടുംബത്തിൻെറ പരിമിതവൃത്തത്തിലും സർക്കാരിൻെറയോ വ്യവസായത്തിൻെറയോ വ്യാപാരത്തിൻെറയോ ഗുരുശിഷ്യബന്ധത്തിൻെറയോ വിശാലമായ വൃത്തത്തിലും പ്രസക്തമാണ്. മനുഷ്യൻെറ ഈ വിവിധങ്ങളായ പരസ്പരപ്രവർത്തനപ്രക്രിയകളെ സമർത്ഥമായി കൈകാര്യം ചെയ്താൽ തീപ്പെട്ടിക്കൊള്ളി ഉരസ്സുന്ന കാര്യത്തിലെന്നപോലെ മററു മനുഷ്യരിലുള്ള ഉത്തമാംശങ്ങളെ പുറത്തേയ്ക്കു് കൊണ്ടുവരാം. മറിച്ചു് അസമർത്ഥമായി കൈകാര്യം ചെയ്താൽ മററുള്ളവരിലുള്ള ഏററവും നീചമായ കാര്യങ്ങളെ പുറത്തു കൊണ്ടുവരാം. കുട്ടികളെ കൈകാര്യം ചെയ്യുന്ന രക്ഷിതാക്കളും ഭാര്യയെ കൈകാര്യം ചെയ്യുന്ന ഭർത്താവും മറിച്ചും അന്യരുടെ ഉത്തമാംശങ്ങളെയും നീചാംശങ്ങളെയും പുറത്തുകൊണ്ടുവരാൻ കഴിവുള്ളവരാണ്. ഗവണ്മെണ്ടു് ജനങ്ങളെ കൈകാര്യം ചെയ്യുമ്പോഴും അവരിലുള്ള നന്മയേയും തിന്മയേയും പുറത്തുകൊണ്ടുവരാം. അതുപോലെതന്നെയാണു് വ്യവസായത്തിൻെറയും വ്യാപാരത്തിൻെറയും വിദ്യാഭ്യാസത്തിൻെറയും കാര്യത്തിലും. മനുഷ്യർ തമ്മിലുള്ള പ്രതികരണം ശേഷിയോടെയും ശേഷിയില്ലായ്മയോടെയും ഗീത ബുദ്ധിയെന്നും പ്രബുദ്ധവും സുശിക്ഷിതവും സയുക്തികവുമായ ഇച്ഛാശക്തിയെന്നും വിളിക്കുന്ന ആ കാര്യത്തെ ആശ്രയിച്ചിരിക്കും. അതിനാൽ ഗീതയ്ക്കു് മനുഷ്യന്നു് നല്കാനുള്ള സന്ദേശം 'ബുദ്ധൗ ശരണമന്വിച്ഛ (ബുദ്ധിയിൽ

അഭയം പ്രാപിക്കുക). നിങ്ങളുടെ മാനസികവും നാഡീപരവുമായ ഊർജ്ജങ്ങളെ ശരിക്ക് രൂപപ്പെടുത്തുകയും ആ ബുദ്ധിയെ നിങ്ങളുടെ ജീവിതമാകുന്ന രഥത്തെ നയിക്കുന്നതിന്നു് ഉപയോഗപ്പെടുത്തുകയും ചെയ്യുക. കഠോപനിഷത്തു് ഇതിനെ – ഈ വിജ്ഞാനസാരഥിയെ മൂന്നാമദ്ധ്യായത്തിൽ ഒരു രഥത്തിൻെറ മനോഹരമായ പ്രതിമാനത്തിൽ അവതരിപ്പിച്ചിരിക്കുന്നു.

മനുഷ്യനിലുള്ള വിശ്വാസമാണു് പ്രാഥമികമായ അന്യരുടെ നന്മകളെ പുറത്തുകൊണ്ടുവരാൻ സഹായിക്കുന്നതു്. അതു് തന്നിൽത്തന്നെയുള്ള വിശ്വാസത്തെ ആശ്രയിച്ചിരിക്കുന്നു. ആർക്കാണോ തന്നിൽത്തന്നെ വിശ്വാസമില്ലാത്തതു്, അവർക്കു് അന്യരിലും വിശ്വാസമുണ്ടാവില്ല. ഇവരാണു് സമൂഹത്തിൽ ഒരു രംഗത്തിലും വിജയം കൈവരിക്കാനാവാത്ത മനുഷ്യവിദ്വേഷികൾ. ഒരു മനുഷ്യവിദ്വേഷിയെ ഓസ്കാർ വൈൽഡിൻെറ ഭാഷയിൽ ഇങ്ങനെ നിർവ്വചിക്കാം: എല്ലാററിൻെറയും വില അറിയുന്നവനും ഒന്നിൻെറയും മൂല്യമറിയാത്തവനുമാരാണോ അവനാണു് മനുഷ്യവിദ്വേഷി. അത്തരക്കാർക്കു് മനുഷ്യസമ്പർക്കമേ ഉണ്ടാവില്ല. അടിമ—യജമാനമനോഭാവത്തിലൊഴികെ വിജയപ്രദമായ മറെറല്ലാ മാനുഷികകാര്യങ്ങളും ഈ മനുഷ്യത്വത്തെ, മനുഷ്യത്വപരമായ പ്രതികരണത്തെ ആശ്രയിച്ചിരിക്കുന്നു. ഒരു ജനാധിപത്യപ്രക്രിയയിൽ സാമ്പിയൻ പ്രസിഡണ്ടായ കെന്നത്തു കൗണ്ടയുടെ വാക്കുകളിൽ പറഞ്ഞാൽ (Zeambian Humanism പേജ് 79, 80) 'എല്ലാ മാനുഷികബന്ധങ്ങളും ജനങ്ങളുടെ മേലുള്ള അധികാരത്തിൽനിന്നു് വരുന്നതു് അതായതു് നിർബ്ബന്ധം, ജനങ്ങളോടു് കൂടിയുള്ള അധികാരത്തിൽ വരൽ അതായതു് ആകർഷണം, ജനങ്ങളെ നയിക്കുന്നതിന്നുപകരം അവരെ തെളിച്ചുകൊണ്ടുപോകൽ. എന്നാൽ ജനങ്ങളെ ഭരിക്കുകയെന്നതു് അവരെ അടിമകളാക്കുകയെന്നതല്ല.'

## 15 ബുദ്ധിശക്തിയും കൗശലവും

വേദാന്തവും സാംഖ്യ–യോഗദർശനങ്ങളുമനുസരിച്ചു് പറയുകയാണെങ്കിൽ ഒരാൾ ശാരീരികമായും മാനസികമായും തമോഗുണത്തിൻെറ പിടിയിൽപ്പെട്ട ആളാണെങ്കിൽ അയാൾക്കു് തൻെറ ഉള്ളിലുള്ള ആത്മാവിൻെറ സാന്നിദ്ധ്യം ദർശിക്കാനോ അനുഭവിക്കാനോ കഴിയുകയില്ല. എന്നാൽ രജോഗുണം വർദ്ധിച്ചയാൾക്കു് അതിൻെറ സാന്നിദ്ധ്യം ഒട്ടൊക്കെ അനുഭവപ്പെട്ടും. സത്വഗുണം പ്രബലമായ ആൾക്കു് മാത്രമേ അയാളുടെ ആത്മാവിൻെറ പ്രകാശനം അനുഭവപ്പെടുകയുള്ളു. തമസ്സിൽനിന്നു് രജസ്സിലേയ്ക്കും രജസ്സിൽനിന്നു് സത്വത്തിലേയ്ക്കുമുള്ള ഈ മാററം സദാചാരപരമായ ബോധതലത്തിലേക്കും മാനുഷിക

സംവേദനത്തിലേയ്ക്കും ആത്മീയമായ മുക്തിയിലേയ്ക്കുമുള്ള ക്രമികമായ വളർച്ചയെ സൂചിപ്പിക്കുന്നു. അശുദ്ധനും അസാന്മാർഗ്ഗിയുമായ നന്നഞ്ഞ നീപ്പെട്ടിക്കോൽപോലുള്ളൊരു വ്യക്തിയിലും കൂടി ജീവന്റെ ജീവനായി നിത്യശുദ്ധനും അനന്തനുമായ ആത്മാവു് ഉണ്ടെങ്കിലും അതു് പ്രകാശിക്കാതെ ഗൂഢമായിക്കിടക്കുകയാണു

സ്വാർത്ഥിയും നീചനും മറ്റുള്ളവരെ ചൂഷണം ചെയ്തുകൊണ്ടു് താൻ കൗശലക്കാരനും വിജയിയുമായ ഒരാളാണെന്നു് ഭാവിക്കുന്നവനുമായ വ്യക്തിക്കു് അവന്റെ ഉള്ളിലുള്ള ആത്മാവിന്റെ സ്പർശം പോലും അനുഭവപ്പെടുന്നില്ല. കൗശലക്കാരായ പല മൃഗങ്ങളുമുണ്ടു്. എന്നാൽ മനുഷ്യനാണു് കൂടുതൽ ശേഷിയുള്ള മസ്തിഷ്കവ്യവസ്ഥയുടെ ഫലമായി കൂടുതൽ സമർത്ഥനാകുന്നതു്. എന്നാൽ ജനങ്ങളിൽ ഏറിയകൂറും അത്തരത്തിലുള്ള സമർത്ഥമായ തലച്ചോറുള്ളതുകൊണ്ടു് ബുദ്ധിശക്തിയെ അത്തരം സാമർത്ഥ്യത്തിനുവേണ്ടി ഉപയുക്തമാക്കുകയാണെങ്കിൽ അത്തരം വക്രബുദ്ധികരം മനുഷ്യരാശിയുടെ ഭാവി നിരാശാഭരിതമാക്കും. കൗശലം എന്നതുകൊണ്ടു് ഹിന്ദിയിലെ 'ചാലാകി' എന്ന പദത്തെയാണുദ്ദേശിക്കുന്നതു്. നമ്മുടെ വിദ്യാഭ്യാസം നമ്മുടെ 'ചാലാകി'യെ വളർത്തുവാൻ മാത്രമേ ഉപകരിക്കുന്നുള്ളവെങ്കിൽ മനുഷ്യരാശിയുടെ ഭാഗധേയം തീർച്ചയായും വളരെ വളരെ നിരാശാജനകമായിരിക്കും. അപ്പോഠം നാം അന്യോന്യം വഞ്ചിക്കുകയും നശിപ്പിക്കുകയും ചെയ്യും. വിവേകാനന്ദൻ പറയുകയുണ്ടായി, നാം നരഭോജികളുടെ സംസ്കാരത്തിൽ വർത്തിച്ചിരുന്ന കാലത്തു് അന്യോന്യം ഭക്ഷിച്ചു. ഇപ്പോഠം നാം വിദ്യാസമ്പന്നരായി പരിഷ്കരിച്ച നിലയിലാണു്. നാം അന്യോന്യം തിന്നുന്നില്ല, എന്നാൽ നാം അന്യോന്യം വഞ്ചിക്കുന്നുണ്ടു്. അന്യോന്യം വഞ്ചിക്കുന്നതിനെക്കാഠം നല്ലതു് അന്യോന്യം ഭക്ഷിക്കുന്നതോ അല്ലയോ എന്നു് നാം ഇനിയും തീരുമാനിക്കേണ്ടിയിരിക്കുന്നു. ഈ എല്ലാ ഭക്ഷിക്കലും വഞ്ചിക്കലും നാം ശരീരപരിമിതികളുള്ളിൽ വർത്തിക്കുന്ന കാലംവരെയും ഇന്ദ്രിയസംതൃപ്തിക്കുവേണ്ടി അന്വേഷിക്കുന്ന ശാരീരികാഘടന മാത്രമാണു് നാമെന്നു് മനസ്സിലാക്കുകയും നമ്മുടെ കാര്യക്ഷമമായ ശാസ്ത്രവും സാങ്കേതികവിദ്യയും അത്തരം ഇന്ദ്രിയാഭിലാഷങ്ങളെ തൃപ്തിപ്പെടുത്തുന്നതിന്നു മാത്രമുള്ള വർദ്ധമാനമായ സന്ദർഭങ്ങഠം നമുക്കു് നല്കുകയും ചെയ്യുന്ന കാലത്തോളവും നിലനില്ക്കും.

## 16 ദരിദ്രരും ദാരിദ്ര്യപീഡിതരും

മനുഷ്യന്റെ ഇന്നത്തെ വെല്ലുവിളി അതാണു്. ഞാൻ ശാസ്ത്രമെന്നും സാങ്കേതികവിദ്യയെന്നും ഉപയോഗിക്കുന്നതു് ഭൗതികശാസ്ത്ര

മെന്നും ഭൗതികസാങ്കേതികവിദ്യയെന്നുമുള്ള അർത്ഥത്തിലാണെങ്കിൽ ഒരിക്കലും അവസാനിക്കാത്ത ഇന്ദ്രിയാഭിലാഷങ്ങളും ഇന്ദ്രിയതൃഷ്ണവും തോമസ് ഹോബ്സിന്റെ സുപ്രസിദ്ധമായ വാക്കുകളിൽ പറഞ്ഞാൽ മനുഷ്യജീവിതത്തെ ദയനീയമായവിധത്തിൽ ഹ്രസ്വവും ദുഷിതവും മൃഗീയവുമാക്കി പുതുക്കിക്കളയും. ദശകങ്ങൾ തോറും വർദ്ധിച്ചുവരുന്ന കുറ്റവാസനകളുടെ പെരുപ്പം നമ്മൾ കാണുന്നുണ്ട്. എല്ലാ കുറ്റങ്ങളുടെയും മയക്കുമരുന്നുകളുടെയും ലൈംഗികതയുടെയും സ്ഫോടനങ്ങൾ നമ്മുടെ സംസ്കാരത്തെ തറ പറ്റിച്ചുകൊണ്ടിരിക്കുന്നു. അസംതൃപ്തമായ ആഗ്രഹങ്ങൾ, അനിയന്ത്രിതമായ ആഗ്രഹങ്ങൾ നിറവേറപ്പെടാതിരിക്കൽ, ഉന്നതമൂല്യങ്ങളെക്കുറിച്ചന്വേഷിക്കുന്നതിന്റെ അഭാവം എന്നിവ ദുൽഫലമായുണ്ടാകുന്ന ഇളക്കങ്ങളാണ് സമൂഹത്തിലെ അഭ്യസ്തവിദ്യരും സമ്പന്നരുമായ ജനങ്ങളുടെ വിഭാഗത്തിൽനിന്ന് കുറ്റവാസനയുള്ളവർ ഇത്രയധികം പുറത്തുവരുന്നത്. യഥാർത്ഥത്തിൽ കീശയിൽ പണമില്ലാത്തവർ അത്ര കുറ്റവാസനക്കാരല്ല, മാനസികവൈകൃതമുള്ളവരല്ല, ഹൃദയശുദ്ധിയുള്ളവരുമാണ്. ഒരു വിഭാഗം ദരിദ്രനും മറ്റേത് ദാരിദ്ര്യപീഡിതരുമാണ്. ഒടുവിൽ പറഞ്ഞവരിൽ കാണാത്ത പല ഗുണങ്ങളും അനുഗ്രഹങ്ങളും മനുഷ്യത്വവും അനുഗ്രഹവും ആദ്യം പറഞ്ഞവരിൽ കാണുന്നുണ്ട് ഈ ദയനീയസാഹചര്യത്തെ പ്രകാശിപ്പിക്കുവാൻ രാജകവിയായ ഭർത്തൃഹരിയുടെ 'വൈരാഗ്യശതക'ത്തിലെ സുപ്രസിദ്ധമായ വരികൾ മതി(ശ്ലോകം 53)

'സ തു ഭവതു ദരിദ്രോ യസ്യ തൃഷ്ണാ വിശാലാ
മനസിജപരിതുഷ്ടേ കോ/ർത്ഥവാൻ കോ ദരിദ്രഃ'.

(വിശാലമായ ഇന്ദ്രിയാഭിലാഷങ്ങളുള്ളവനാണ് തീർച്ചയായും ദരിദ്രനും ദാരിദ്ര്യപീഡിതനും. മനസ്സ് എപ്പോഴാണോ സംതൃപ്തിയും സന്തുഷ്ടിയുമടയുന്നത് അപ്പോൾ ആര് സമ്പന്നൻ, ആര് ദരിദ്രൻ ?)

എന്റെ ഇന്ദ്രിയാഭിലാഷങ്ങൾ അവസാനിക്കാത്തതും എന്റെ സത്യസന്ധമായ സമ്പാദ്യം അതിനെ സംതൃപ്തമാക്കുവാൻ പര്യാപ്തമാവാതിരിക്കുകയും ചെയ്യുമ്പോൾ ഞാൻ ദാരിദ്ര്യപീഡിതനും കള്ളനുമായിത്തീരുന്നു. ഞാനൊരു കുറ്റവാളിയാകാൻ ഇടയായിത്തീരുന്നു. ആരെയെങ്കിലും കവർച്ചചെയ്യാൻ നിർബ്ബന്ധിതനാകുന്നു. പാശ്ചാത്യനാടുകളിൽ കാണുന്ന മിക്കവാറും തെരുവുകവർച്ചയും അത്തരത്തിലുള്ള മറ്റു കുറ്റങ്ങളും ഇന്ന് നമ്മുടെ നാട്ടിൽ കണ്ടുവരുന്ന മിക്കവാറും വഞ്ചനകളും നടത്തുന്നത് ആഗ്രഹങ്ങൾ വർദ്ധിച്ചവരും ആഗ്രഹങ്ങൾക്ക് അവസാനമില്ലാത്തവരുമാണ്. അവരുടെ ഇന്ദ്രിയങ്ങളെയും മനസ്സിനെയും നിയന്ത്രിക്കാൻ അവർ പഠിച്ചിട്ടില്ല. കുറ്റകൃത്യങ്ങൾ ചെയ്യുക

മാത്രമേ അവക്ക് പോംവഴിയുള്ളൂ. നമ്മുടെ തലസ്ഥാനനഗരമായ ഡൽഹി ഇത്തരക്കാരുടെ തള്ളിക്കയറ്റംമൂലം ഇന്ത്യയിലെ ഏററവും അരക്ഷിതമായ സ്ഥലമായിത്തീന്നിരിക്കുകയാണ്. കുററവാളികളിൽ മിക്കവരും അഭ്യസ്ഥവിദ്യരായ ആൺകുട്ടികളും പെൺകുട്ടികളുമാണ്; അതെ, പെൺകുട്ടികളും അവരുടെയിടയിലുണ്ട്. അവർ കവച്ച്ചെയ്യാൻ മാത്രമല്ല ആരെയെങ്കിലും കൊല്ലാനും ഒരുക്കമാണ്. ദയയുടെ കണികപോലുമവരിലില്ല. അവർ ഇരകളെ വിഴുങ്ങുന്ന ജന്തുക്കളാണ്; ഒരു മനോഹരമായ നഗരത്തെ മററുള്ളവക്ക് അരക്ഷിതമായ സ്ഥലമാക്കിത്തീത്തവരാണ്. അതുകൊണ്ടാണ് അത്തരം ദയനീയസാഹചര്യം ഇന്നു നിലനില്ക്കുന്നതു്.

ഇന്നു രാവിലെ ഞാൻ ഡൽഹിസവ്വകലാശാലയുടെ അടുത്തുള്ളൊരു കുന്നിൻചെരിവിൽക്കൂടി കാറിൽ സഞ്ചരിക്കുകയായിരുന്നു. അൻപതുകളിൽ ഞാനിവിടെ ഉണ്ടായിരുന്നപ്പോഴുള്ളതിനേക്കാറം മനോഹരമായ പച്ചപ്പുല്ലുകളും പുഷ്പിച്ചുനില്ക്കുന്ന ചെടികളും വള്ളികളും കൊണ്ടു് ശോഭിക്കുന്നുണ്ടു് ഈ പ്രദേശം. നിങ്ങറക്കു് സമാധാനപൂണ്ണമായ ഒരു സായാഹ്നം അവിടെ ആസ്വദിക്കാൻ കഴിയും. എന്നാൽ നിർഭാഗ്യവശാൽ നിങ്ങറക്കവിടെനിന്നു് അതാസ്വദിക്കാൻ കഴിയുകയില്ല; ആരെങ്കിലും നിങ്ങളെ തട്ടിപ്പറിക്കുകയോ കൊല്ലുകയോ ചെയ്യും. അപ്പോറം എൻെറ മനസ്സിൽ ഈ ചിന്ത ഉയന്നു: നിങ്ങറക്കു് സമാധാനപരമായി ആസ്വദിക്കാൻ കഴിയില്ലെങ്കിൽ ആ മനോഹരമായ ഉദ്യാനത്തിൻെറ ഉപയോഗമെന്തു് ? ഇതു് കൂടുതൽ ഗുരുതരമായ രൂപത്തിൽ വൻനഗരമായ ന്യൂയോക്കിലെ സെൻട്രൽ പാക്കിൻെറയും സ്ഥിതിയാണ്. മനുഷ്യക്ക് ബന്ധപ്പെടാനുള്ള ഏററവും വലിയ കേന്ദ്രമാണ് ആ ഉദ്യാനം; എന്നാൽ ഇന്നു് പ്രത്യേകിച്ചും സൂര്യാസ്തമയത്തിനുശേഷം ആരും അവിടെ പോകാൻ ധൈര്യപ്പെടുകയില്ല. നിങ്ങളെ ശ്വാസംമുട്ടിക്കുകയും കയ്യേററം ചെയ്യുകയും കൊല്ലുകതന്നെയും ചെയ്യുന്ന കുററവാളികളാണ് അവിടെ ഉണ്ടാവുക. ലോകത്തിൻെറ പല ഭാഗങ്ങളിലും ഇതു് സംഭവിക്കുന്നതു് സ്ത്രീപുരുഷന്മാർ തെററായ തത്ത്വശാസ്ത്രമവലംബിച്ച് ജീവിക്കുന്നതുകൊണ്ടാണ്. 1971–72 – ൽ ഞാൻ ഒരു പ്രഭാഷണപര്യടനത്തിനു് യു. എസ്. ഏയിലായിരുന്നപ്പോറം ഒരു പുസ്തകം കാണാനിടയായി. അതിൽ ഇപ്രകാരം എഴുതിയിരുന്നു: കുറച്ചു് ദശകങ്ങറക്കു മുമ്പു് അമേരിക്കയിലെ ജീവിതം ഇന്നത്തേതിൽനിന്നു വ്യത്യസ്തമായിരുന്നു. പൗരന്മാർ സ്വതന്ത്രരായി തെരുവുകളിലും ഉദ്യാനങ്ങളിലും സഞ്ചരിക്കുകയും കുററവാളികറം ജയിലിൽ അടയ്ക്കപ്പെടുകയും ചെയ്തിരുന്നു. എന്നാൽ ഇന്നു് സ്വതന്ത്രരായ ജനത ഇരുമ്പഴിക്കുള്ളിലും കുററവാളികറം സ്വാതന്ത്ര്യത്തോടെ ഉദ്യാനങ്ങളിലും തെരുവുകളിലും വിഹരിക്കുകയുമാണ്.

## 17 മഹാഭാരതമനുസരിച്ച് സാമൂഹ്യ ആരോഗ്യത്തിന്റെ മാനദണ്ഡം

ഡൽഹിയിലും ഇന്ത്യയുടെ മററു ഭാഗങ്ങളിലും ഇതു് ഇന്നു് ഒരു ദുരന്തസത്യമായിത്തീർന്നിരിക്കുന്നു. ഇതാണോ സംസ്കാരം? ഇതാണോ പുരോഗതി? ഇതു് മാതൃഭൂവത്തിന്റെയും സമൂഹത്തിന്റെയും അനാരോഗ്യം വെളിപ്പെടുത്തുന്നില്ലേ? മഹാഭാരതം എന്ന നമ്മുടെ മഹത്തായ ഇതിഹാസത്തിലെ ചില ശ്ലോകങ്ങൾ നാലായിരം വർഷങ്ങൾക്കുമുമ്പു് നമ്മുടെ രാജ്യത്തിന്റെ ചിന്താഗതി ഏതു തരത്തിലുള്ളതായിരുന്നുവെന്നും നന്നായി ഭരിക്കപ്പെടുന്ന ഒരു രാഷ്ട്രത്തിന്റെയും സാമൂഹ്യാരോഗ്യത്തിന്റെയും കാര്യത്തിലുള്ള മാനദണ്ഡം എന്തായിരുന്നുവെന്നും കാണിക്കുന്നു. പ്രസ്തുത ശ്ലോകങ്ങൾ നാം ശ്രദ്ധിക്കുക. ശാന്തിപർവ്വത്തിലെ 'രാജധർമ്മം' എന്ന ഭാഗത്തു് ഭീഷ്മർ യുധിഷ്ഠിരനോടു് ഇപ്രകാരം പറയുന്നു (12. 68. 32. ഭണ്ഡാർകർ പതിപ്പു്):

'സ്ത്രിയശ്ച പുരുഷാ മാർഗ്ഗം സർവ്വാലങ്കാരഭൂഷിതാഃ
നിർഭയാഃ പ്രതിപദ്യന്തേ യദാ രക്ഷതി ഭൂമിപഃ'

(സർവ്വാലങ്കാരഭൂഷിതരായ സ്ത്രീജനങ്ങൾക്കു് പുരുഷന്മാരുടെ അകമ്പടി കൂടാതെ തെരുവുകളിൽക്കൂടിയും ഇടവഴികളിൽക്കൂടിയും ആരാലും ആക്രമിക്കപ്പെടാതെ സ്വതന്ത്രമായും നിർഭയമായും സഞ്ചരിക്കാൻ കഴിയുന്നതു് ഏതു് രാജ്യത്താണോ ആ രാജ്യമാണു് സദ്ഭരണമുള്ള രാജ്യം.)

ഒരു പരിഷ്കൃതവും സുരക്ഷിതവുമായ രാജ്യത്തിന്റെ എത്ര അദ്ഭുതാവഹമായ നിർവ്വചനം! എന്നാൽ നാമിന്നെവിടെയാണു്? ലോകത്തിന്റെ എല്ലാഭാഗത്തും മനുഷ്യനു് സുരക്ഷിതത്വം ഇന്നെവിടെയാണുള്ളതു്? ആ ഒരു സാമൂഹ്യസ്ഥിതി കൈവരണമെങ്കിൽ മനുഷ്യരാശി ആധുനിക സംസ്കാരത്തിൽനിന്നു് വ്യത്യസ്തമായ ഒരു തത്ത്വശാസ്ത്രത്തിന്നനുസരിച്ച് ജീവിതം നയിക്കേണ്ടതുണ്ടു്. ഈ ശാരീരികഘടനയിൽനിന്നു് അപ്പുറത്തുള്ള മനുഷ്യന്റെ പ്രകാശമാനമായ പ്രകൃതി അതായതു് ആത്മാവിന്റെ ഒരു അവലോകം നമുക്കു് കിട്ടണം. നാം ഭൗതികശാസ്ത്രങ്ങളായ സാമൂഹ്യശാസ്ത്രം, രാജ്യതന്ത്രം, ധനതത്ത്വശാസ്ത്രം, ആധുനികമനഃശാസ്ത്രം എന്നിവയിലെ അറിവാനു് വ്യാപ്തിയുണ്ടാക്കാൻ, ശ്രമിച്ചു കൊണ്ടേയിരിക്കുന്നു. എന്നാൽ ഇന്നു് ഈ എല്ലാ അറിവുകളും നമ്മുടെ മൃഗീയബുഭുക്ഷയെ തീവ്രമാക്കുന്നതിന്നും നമ്മിലുള്ള ദിവ്യതയെ ഞെരുക്കിക്കളയുന്നതിന്നും മാത്രമേ സഹായകമാകുന്നുള്ളൂ. ഈ അറിവു് ഇന്ദ്രിയതലത്തിന്നും ബൗദ്ധികതലത്തിന്നുമപ്പുറത്തുള്ള മനുഷ്യനെ അനാവരണം ചെയ്യാൻ സഹായകമാകുന്നില്ല. എന്നാൽ അതു് കണിശമായും അവിടെത്തന്നെയുണ്ടു്.

ഇന്ദ്രിയതലത്തിന്നും ബൗദ്ധികതലത്തിന്നുമപ്പുറമായി ശുദ്ധവും സമുന്നതവും ശക്തിദായകവും മനുഷ്യത്തോന്മുഖവും സർഗ്ഗാത്മകവുമായ ഒന്ന് അവിടെയുണ്ട്. മനുഷ്യന്റെ ഇന്ദ്രിയങ്ങൾക്കും അവയ്ക്കു നുഖമായ മനസ്സിന്നും അടിമപ്പെടുന്നതുകൊണ്ടുണ്ടാകുന്ന തിന്മകൾ എന്തൊക്കെയെന്ന് കാണിച്ചുകൊണ്ടും അവ രണ്ടിന്റെയും ശിക്ഷണത്തിൽനിന്നുണ്ടാകുന്ന ക്ഷേമവും സാമൂഹ്യവുമായ ആരോഗ്യവും സമാധാനവും എത്രയായിരിക്കുമെന്ന് വെളിപ്പെടുത്തിക്കൊണ്ടും മഹാഭാരതത്തിൽ സമുന്നതമായ ആത്മീയ നിലയിലെത്തിയ ധർമ്മവ്യാധൻ എന്ന ഒരു ഇറച്ചിവെട്ടുകാരൻ ബ്രാഹ്മണസന്ന്യാസിയായ കൗശികന്നുപദേശിക്കുന്ന ഒരു ഭാഗം വനപർവ്വത്തിലുണ്ട്. (202, 16-21).

'ഇന്ദ്രിയാണ്യേവ തത്സർവ്വം യത്സ്വർഗ്ഗനരകൗ ഉഭൗ
നിഗൃഹീത വിസൃഷ്ടാനി സ്വർഗ്ഗായ നരകായ ച'.

(സ്വർഗ്ഗവും നരകവുമെന്ന് പറയുന്നതെല്ലാം ഇന്ദ്രിയങ്ങളല്ലാതെ മറ്റൊന്നുമല്ല. അവ നിയന്ത്രിതവും സുശിക്ഷിതവുമാകുമ്പോൾ സ്വർഗ്ഗമാണ്, അവയെ സ്വതന്ത്രമായി വിട്ടാൽ അത് നരകവുമാണ്.)

'ഏഷ യോഗവിധിഃ കൃത്സ്നോ യാവദിന്ദ്രിയധാരണം
ഏതാൻ മൂലം ഹി തപസാ കൃത്സ്നസ്യ നരകസ്യ ച'.

(ഇന്ദ്രിയങ്ങളുടെ ശിക്ഷണമാണ് ആത്മീയപുരോഗതി നേടുന്നതിന്നുള്ള മാർഗ്ഗങ്ങളുടെ ആകെത്തുക; അതിന്റെ സാന്നിദ്ധ്യവും അഭാവവും മനുഷ്യന്റെ ആത്മീയ പോഷണത്തിന്റെ എല്ലാ അനുഭവങ്ങളുടെയും വേരുകളിൽ കാണാം (അതായത്സ്വർഗ്ഗം) എല്ലാനരകവും (അതായത് ആത്മീയശോഷണം).

'ഇന്ദ്രിയാണാം പ്രസംഗേന ദോഷമൃച്ഛത്യസംശയം
സംനിയമ്യ തു താന്യേവ തതഃ സിദ്ധിമവാപ്നുതേ'.

(അവയിൽ മുഴുകിയിരിക്കുമ്പോൾ മനുഷ്യൻ എല്ലാ തിന്മകളും നിസ്സംശയമായും ഏറ്റെടുക്കുന്നു. മറിച്ച് അവയെ നിയന്ത്രിക്കുകയും ക്രമീകരിക്കുകയും ചെയ്യുമ്പോൾ മനുഷ്യൻ ആത്മീയമായ സ്വാതന്ത്ര്യവും പൂർത്തീകരണവും സാധിക്കുന്നു.)

ഷണ്ണാം ആത്മനി നിത്യാനാം ഐശ്വര്യം യോഽധിഗച്ഛതി
ന സ പാപൈഃ കുതോഽനർത്ഥൈഃ യുജ്യതേ വിജിതേന്ദ്രിയഃ'.

(അഞ്ചു് ജ്ഞാനേന്ദ്രിയങ്ങളും മനസ്സും അടക്കമുള്ള ആറിന്ദ്രിയങ്ങളേയും നിയന്ത്രിച്ച് ജയിച്ചു കഴിഞ്ഞവനോ അവളോ പാപം കൊണ്ടോ മററു തിന്മകൾകൊണ്ടോ കളങ്കിതരാകുന്നില്ല.)

'രഥഃ ശരീരം പുരുഷസ്യ ദൃഷ്ടം
ആത്മാ നിയന്താ ഇന്ദ്രിയാണ്യാഹുരശ്വാൻ
തൈരപ്രമത്തഃ കുശലീ
സദാശ്വൈഃ ദാന്തൈഃ സുഖം യാതി രഥീവ ധീരഃ.'

(മനുഷ്യന്റെ ദൃശ്യമായ ഭൗതികശരീരം രഥവും, ആത്മാവു തേരാളിയുമാകുന്നു. ഇന്ദ്രിയങ്ങൾ കുതിരകളാണ്. വിവേകിയും കാര്യക്ഷമതയുള്ളവനുമായ ആൾ ശാന്തവും അക്ഷുബ്ധവുമായ യുക്തിയോടു കൂടി സമർത്ഥനായ ഒരു സാരഥി സുശിക്ഷിതരായ കുതിരകളെ നിയന്ത്രിച്ചു സഞ്ചരിക്കുന്നതുപോലെ സന്തോഷപൂർവ്വം സവാരി ചെയ്യുന്നു)

## 18 വിവേകാനന്ദനും ആധുനികയുഗത്തിൽ വേദാന്തമാകുന്ന ബോംബിന്റെ പ്രഥമസ്ഫോടനവും

സമകാലികസമൂഹം ജീവിയ്ക്കുന്ന തെററായ തത്ത്വശാസ്ത്രത്തിന്റെ തിക്തഫലങ്ങൾ ഒരസംസ്കൃതരീതിയിലുള്ള ഭൗതികവാദം സൃഷ്ടിയ്ക്കുകയും അതു് മനുഷ്യരാശിയുടെ നിരാശാജനകമായ ഭാഗധേയത്തിലേയ്ക്കു് വിരൽചൂണ്ടുകയും ചെയ്യുന്നു. ഇതു് എന്റെ ഒരു വീക്ഷണം മാത്രമല്ല, ആധുനികചിന്തകന്മാരിൽ പലരുടേതുമാണു്. രത്രേ ടെയിലർ ഏഴുവർഷങ്ങൾക്കുമുമ്പു പ്രസിദ്ധംചെയ്ത 'ജീവശാസ്ത്രപരമായ ടൈംബോംബ്' എന്ന ഭയാനകമായ ശീർഷകത്തോടുകൂടിയ ഒരു ഗ്രന്ഥമുണ്ടു്. അതിൽ എ. ഡി. 2030 ആകുമ്പോഴേക്കു് നമ്മുടെ മനുഷ്യസമൂഹം ഒരു മൃഗവളർത്തുകേന്ദ്രം പോലെയായിത്തീരുമെന്നു് സൂചിപ്പിച്ചിട്ടുണ്ടു്. ഈ ഇരുണ്ട ഭാഗധേയത്തിന്നു് എതിരായാണു് നാം വേദാന്തത്തിലെ രാജകീയപ്രൗഢിയോടുകൂടിയതും പ്രകാശമാനവുമായ തത്ത്വശാസ്ത്രത്തെ വീക്ഷിക്കേണ്ടതു്. അഗാധമായ മനുഷ്യനെസ്സംബന്ധിച്ചുള്ള പഠനത്തിന്റെ പ്രാധാന്യം അതു് മനുഷ്യന്റെ ഭൗതികമായ അഭിലാഷങ്ങളെയോ ബുദ്ധിപരമായ ആഭിമുഖ്യങ്ങളെയോ നിഷേധിക്കുന്നില്ലെന്നുള്ളതും കൂടുതൽ കൂടുതൽ ആഴത്തിലിറങ്ങി വിശുദ്ധവും വിസ്തൃതവും അവനിൽ അന്തർലീനവുമായ സർഗ്ഗശക്തിയുടെ സ്രോതസ്സിനെ അനാവരണം ചെയ്യണമെന്നു് ഉദ്ബോധിപ്പിക്കുന്നതിലുമാണു്. നിങ്ങളുടെ യാത്ര തുടരുക. ശാരീരികമോ ബുദ്ധിപരമോ ആയ നിലവാരത്തിൽ അതിനെ നിർത്തരുതു്. നിങ്ങളുടെ ഉള്ളിലുള്ള ദിവ്യമായ മാനത്തെ പ്രകാശിപ്പിയ്ക്കുക.

മനുഷ്യനെസ്സംബന്ധിച്ച എത്ര മനോഹരമായ സങ്കല്പം! സ്വയം ശാന്തനായ ഒരാൾക്കു് ലോകത്തും ശാന്തിയുണ്ടാക്കാം. തന്റെ ദിവ്യത്വം മനുഷ്യൻ വെളിപ്പെടുത്താൻ ആരംഭിച്ചാൽ അവന്നു് തന്റെ

സഹജീവികളേയും മററ് ജീവികളേയും സ്നേഹിക്കാനും അവയോട്ട് കാരുണ്യം കാണിക്കാനും സഹായ മനോഭാവത്തിൽക്കൂടിയും സേവനസന്നദ്ധതയിൽക്കൂടിയും അതിനെ പ്രകാശിപ്പിക്കാനും കഴിയും. അയാൾ തികച്ചും വ്യത്യസ്തനായൊരു മനുഷ്യനായിരിക്കും. കോടിക്കണക്കിൽ അത്തരമാളുകളെ സൃഷ്ടിക്കുകയെന്നതു് ആധുനികയുഗത്തിൽ വേദാന്തത്തിന്റെ കർത്തവ്യമാണു്. വിവേകാനന്ദൻ ദുർഗ്ഗമങ്ങളായ ഹിമാലയത്തിലെ വനങ്ങളിൽനിന്നും ഗുഹകളിൽനിന്നും മഹത്തായ സംസ്കൃതഭാഷയെന്ന ദുഷ്പ്രാപ്യമായ നിധികുംഭത്തെ എടുത്തു് പുറത്തുകൊണ്ടുവരികയും കിഴക്കും പടിഞ്ഞാറുമുള്ള രാജ്യങ്ങളിൽ വിശാലവിസ്തൃതമായി വാരിയെറിയുകയും ചെയ്തു. ആ പ്രവൃത്തി നാടകീയമായാണു് ആരംഭിച്ചതെങ്കിലും അനാസൂത്രിതമായിരുന്നു. 1893 - ൽ ചിക്കാഗോവിലെ ലോകമതസമ്മേളനത്തിൽ ആ പ്രഥമമായ ബോംബ് പൊട്ടിത്തെറിച്ചു. ആധുനികമനുഷ്യരാശിക്കു് വേദാന്തത്തിന്റെ പ്രകാശമാനമായ സന്ദേശം കാര്യക്ഷമമായി പകർന്നുകൊടുക്കാൻപററിയ എന്തു് സമർത്ഥമായ പ്രസംഗവേദിയായിരുന്നു അതു്! മണിമുഴക്കത്തിന്റെ സ്വരത്തിൽ മനുഷ്യന്റെ ഈ സന്ദേശം തന്റെ കന്നിപ്രഭാഷണത്തിൽ അദ്ദേഹം പ്രകാശിപ്പിച്ചു: ശാശ്വതാനന്ദത്തിന്റെ അമൃതസന്താനങ്ങളെ (അമൃതസ്യ പുത്രാഃ) അതു പ്രകാശിപ്പിക്കാൻ ശ്രമിക്കുക. നിങ്ങൾ പാപത്തിന്റെ സന്തതികളോ ദുർബ്ബലതയുടെയോ മാന്ദ്യത്തിന്റെയോ സന്താനങ്ങളോ അല്ല; മൃതപദാർത്ഥങ്ങളുമല്ല നിങ്ങൾ മുക്തവും നിത്യവും ശുദ്ധവുമായ ആത്മാക്കളാണു്. പദാർത്ഥം നിങ്ങളുടെ ഭൃത്യനാണു്, നിങ്ങൾ പദാർത്ഥത്തിന്റെ ഭൃത്യരല്ല.

അങ്ങനെയാണു് പൗരാണികരും ആധുനികരുമായ ഭാരതീയ ഋഷിമാർ മനുഷ്യനെയും അവന്റെ സാദ്ധ്യതകളേയും വർണ്ണിച്ചിട്ടുള്ളതു്. ആ സന്ദേശം ആധുനിക പാശ്ചാത്യനാടുകളിൽ വിവേകാനന്ദനിൽക്കൂടി എത്തി. അതു് ശക്തമായൊരു സന്ദേശമായിരുന്നു. അമേരിക്കൻമനസ്സുകളെ അതു് ഗംഭീരമായാകർഷിച്ചു. മനുഷ്യന്റെ ആത്മീയമുക്തിയേയും സമത്വത്തേയും പ്രഘോഷിക്കുന്ന ആ നല്ല വർത്തമാനം ഉൾക്കൊള്ളുന്ന ആ സുവിശേഷം അഥവാ സന്ദേശം ഏതു് മനുഷ്യമനസ്സിലും സ്വാധീനം ചെലുത്തുമായിരുന്നു. അതുകൊണ്ടാണു് വിശാലവും പ്രതീക്ഷാനിർഭരവുമായ മതമഹാസമ്മേളനത്തിലെ ശ്രോതാക്കളിൽ അതു് അത്തരത്തിലുള്ള ഗംഭീരമായ പ്രതികരണമുളവാക്കിയതു്. സരളവും അർത്ഥനിർഭരവുമായ അഞ്ചെയഞ്ചു് വാക്കുകളിലാണു് ആ സന്ദേശത്തിന്റെ ആമുഖം അദ്ദേഹം അവതരിപ്പിച്ചതു്. 'അമേരിക്കയിലെ സഹോദരികളേ സഹോദരന്മാരേ' ('Sisters and brothers of America') എന്ന വാക്കു

കൾ തൽക്ഷണംതന്നെ ആ ഹാളിലും പുറത്തുമുണ്ടായിരുന്ന ശ്രോതാക്കളുടെ ഹൃദയങ്ങളെ അഗാധമായി സ്പർശിച്ചു. പിറേറദിവസത്തെ പത്രറിപ്പോർട്ടുകളിൽ അതു് ഉജ്ജ്വലമായരീതിയിൽ അവതരിപ്പിക്കപ്പെടുകയുണ്ടായി. അനന്തരം പലരാജ്യങ്ങളിൽക്കൂടിയും കോടിക്കണക്കിൽ ജനങ്ങളുടെ ഹൃദയസ്പന്ദനങ്ങളിൽ അതു് പ്രതിദ്ധ്വനിച്ചു. ആ വാക്കുകൾ സ്വാമിയുടെ ഹൃദയത്തിലെ വേദാന്തസത്യങ്ങളെക്കുറിച്ചുള്ള അഗാധമായ സങ്കല്പത്തിൽനിന്നു് വന്നതായിരുന്നു. എല്ലാവരുടെയും ആത്മീയമായ ഏകത്വത്തെയും എല്ലാവരിലുമുള്ള ദിവ്യമായ ആത്മാവിനെയുംകുറിച്ചുള്ള സത്യമായിരുന്നു ആ വാക്കുകളിലുണ്ടായിരുന്നതു്. ഈ സത്യം ഇന്ദ്രിയങ്ങളിൽക്കൂടിയോ ഇന്ദ്രിയോന്മുഖമായ മനസ്സിൽക്കൂടിയോ വെളിവായതല്ല. ഇന്ദ്രിയങ്ങളുടെ അടിമത്തത്തിൽനിന്നു് വിമുക്തമായതും വിശുദ്ധമായതും തുളച്ചുകയറുന്നതും പ്രകാശമാനമായതുമായ മനസ്സിൽക്കൂടി വന്നതായിരുന്നു. അവ ഔപചാരികമായ പൊള്ളവാക്കുകളായിരുന്നില്ല. ആത്മസാക്ഷാൽക്കാരത്തിന്റെ അഗാധതയിൽനിന്നു് വന്ന വാക്കുകളായിരുന്നു. അവിടെയുണ്ടായിരുന്ന ശ്രോതാക്കളുടെ രണ്ടുമിനുട്ടു് നീണ്ടുനിന്ന ചെകിടടപ്പിക്കുന്ന ഹർഷാരവം അവരിലുളവാക്കിയ ഗംഭീരമായ പ്രതികരണത്തെ വിശദീകരിക്കുന്നു. അതും തികച്ചും അപരിചിതനായ ആ പ്രഭാഷകന്റെ പ്രഭാഷണം ആരംഭിക്കുന്നതിന്നു് മുമ്പുതന്നെ.

മനുഷ്യരാശിയുടെ ആത്മീയമായ ഏകത്വമെന്ന സത്യം സാക്ഷാത്കരിച്ച അത്തരത്തിലുള്ള മഹാന്മാരായ എത്ര ഋഷീശ്വരന്മാർ പൗരാണികകാലം മുതൽക്കു് ഇന്നുവരെ നമ്മുടെ രാജ്യത്തുണ്ടായിട്ടുണ്ടു്? ശുദ്ധഭക്തിയുടെ അനശ്വരസന്ദേശത്തെ മഹാഭാരതകാലഘട്ടത്തിലുണ്ടായിരുന്ന പരീക്ഷിത്തു് രാജാവിന്നു് ഉപദേശിച്ചുകൊടുക്കുന്ന ശ്രീമദ്ഭാഗവതത്തിലെ വ്യാസപുത്രനായ ശുകൻ ഇതിന്നൊരുദാഹരണമാണു്. വളരെ ചെറുപ്പത്തിൽത്തന്നെ അദ്ദേഹം ഈ സത്യം സാക്ഷാൽക്കരിച്ചിരുന്നു. അദ്ദേഹത്തിന്റെ ഈ ആത്മീയമായ ഔന്നത്യം മനോഹരമായ ഈ ശ്ലോകത്തിൽ ശ്രീമദ്ഭാഗവതം വർണ്ണിച്ചിരിക്കുന്നു. (1. 2. 2)

യം പ്രവ്രജന്തമനുപേതമപേതകൃത്യം
ദ്വൈപായനോ വിരഹകാതര ആജുഹാവ
പുത്രേതി തന്മയതയാ തരവോഽഭിനേദുഃ
തം സർവ്വഭൂതഹൃദയം മുനിമാനതോഽസ്മി.

(ഉപനയനംപോലും കഴിയാത്തകേവലം കുട്ടിയായ തന്റെ മകൻ ഐന്ദ്രിയജീവിതമുപേക്ഷിച്ചു് അലഞ്ഞുതിരിയുന്ന സന്യാസിയായി പുറത്തേക്കു് പോകുന്നതുകണ്ടിട്ടു് വിരഹാതുരനായ വ്യാസൻ 'പുത്രാ'

എന്നു് ഉറക്കെ വിളിച്ചു. ഇതുകേട്ടിട്ടു് ശുകമുനിയുടെ മറുപടിയെ പ്രകൃതിയിലെന്നോണം വൃക്ഷങ്ങളിൽക്കൂടി ആ ദയനീയമായ വിളിക്കു് അതിൻെറതന്നെ പ്രതിദ്ധ്വനിയുണ്ടാക്കി. ഇങ്ങനെ എല്ലാററിൻെറയും ഹൃദയങ്ങളുമായി താദാത്മ്യം പ്രാപിച്ച ആ മുനിയെ ഞാൻ നമസ്കരിക്കുന്നു.)

അദ്ദേഹം ആക്കും ഒന്നിനും അന്യനായിരുന്നില്ല. എല്ലാ ഭൂതങ്ങളുമായി അദ്ദേഹം താദാത്മ്യം പ്രാപിച്ചു എന്തൊരു മനോഹരമായ സങ്കല്പം! ശുകൻ എല്ലാററിലും ഒരേ ആത്മാവിനെ ദശിക്കുകയും എല്ലാമായും ആത്മീയമായി താദാത്മ്യം പ്രാപിക്കുകയും ചെയ്തു.

അതുപോലെ ഈ ആധുനികഘട്ടത്തിൽ വിവേകാനന്ദൻ സമുദ്രം കടന്നു് വ്യാവസായികശക്തി, ശാസ്ത്രീയമായ ശേഷി, രാഷ്ട്രീയമായ അധികാരം, ഭൗതികമായ സമ്പൽസമൃദ്ധി എന്നിവകൊണ്ടു് അനുഗൃഹീതമായ അമേരിക്കയെന്ന മഹാരാജ്യത്തിലെത്തി. എന്നാൽ അവിടെ എന്തോ ഒന്നിൻെറ കുറവുണ്ടായിരുന്നു. ക്രിസ്തുവിൻെറ ഭാഷയിൽ പറഞ്ഞാൽ ഒരു വെള്ളപ്പൊക്കത്തിന്നും പേമാരിക്കും കൊടുങ്കാററിനും ഇളക്കാനോ അട്ടിമറിക്കാനോ കഴിയാത്ത സ്വഭാവനിഷ്ഠയും മനുഷ്യസമൂഹവും എന്ന പാറപോലെ ഉറച്ച അടിത്തറയുടെ അഭാവം അവിടെ ഉണ്ടായിരുന്നു. അവിടെ ആ പ്രസംഗവേദിയിൽനിന്നുകൊണ്ടു് ആത്മാവിനെക്കുറിച്ചുള്ള മഹത്തായ ഈ വേദാന്തസന്ദേശം ഒരു ബോംബ് സ്ഫോടനംപോലെയായിരുന്നു. ഈ വേദാന്താശയങ്ങളുടെ ബോംബ് സ്ഫോടനവും തുടർന്നുണ്ടായ ആവേശവും അദ്ദേഹത്തിൻെറ നാലുവർഷത്തോളമുള്ള വാസത്തിന്നിടയിൽ അമേരിക്കയിലും ഇംഗ്ലണ്ടിലും അവസാനമായി ഇന്ത്യയിലും നിലനിന്നു. മുക്തരാവുക നിങ്ങളെപ്പോഴും മുക്തരാണു്. അതു് അനുഭവത്തിൽ വരുത്തുക. അതു് ജീവിതത്തിലും കർമ്മങ്ങളിലും മനുഷ്യർതമ്മിലുള്ള എല്ലാ ബന്ധങ്ങളിലും പ്രകാശിക്കട്ടെ! എന്തിനു് ഇടുങ്ങിയതും ചെറുതുമായ ജീവിതം നയിക്കുന്നു? നിങ്ങൾ അനന്തതയുടെയും അനശ്വരതയുടെയും അവകാശിയാകുമ്പോൾ എന്തിന്നുവേണ്ടി നിങ്ങൾ നിങ്ങളുടെ വികാസത്തെ തടഞ്ഞു നിർത്തുകയും നിസ്സാരമായ രാഗദ്വേഷാദികളുടെ തലത്തിൽ വർത്തിക്കുകയും വേണം? നിങ്ങൾക്കു് ആത്മാവിൻെറ ഒരു നേരിയ അനുഭവമുണ്ടാകുമ്പോഴേക്കും എല്ലാ അല്പത്വവും നീചത്വവും അപ്രത്യക്ഷമാവുകയും മനസ്സിൻെറയും ഹൃദയത്തിൻെറയും വിശാലത്വവന്നുചേരുകയും ചെയ്യും.

## 19 മനുഷ്യനീചത്വത്തിൻെറ രോഗനിദാനശാസ്ത്രം

ഇന്നത്തെ നമ്മുടെ മനുഷ്യസ്വഭാവത്തിൽ വളരെയേറെ അല്പത്വങ്ങൾ കാണുന്നുണ്ടു്. രാജ്യതന്ത്രത്തിലോ ഭരണരംഗത്തോ വ്യാപാര

രംഗത്തോ വിദ്യാഭ്യാസതലത്തിലോ സാമൂഹ്യജീവിതത്തിലോ എവിടെയായാലും ജീവിതത്തിന്റെ ഓരോ മേഖലയിലും മനുഷ്യവികാസം തടയപ്പെട്ട രോഗമാണ് ദൃശ്യമാകുന്നതു്. വിശുദ്ധവും സ്നേഹപൂർണ്ണവുമായ മനുഷ്യന്റെ വൈവാഹികബന്ധം ഇന്ന് അപരിഷ്കൃതമായ വിവാഹങ്ങളേപ്പോലുമായി തരംതാണിരിക്കുന്നു. അല്പത്വമെന്ന വാക്കുകൊണ്ടേ അതിനെ വിവരിച്ചുകൂടൂ. അത്രയും അല്പത്വം കാണിക്കുന്നവർ വരനോ വരന്റെ പിതാവോ മാതാവോ അധികവും സർവ്വകലാശാലാബിരുദധാരികളും ഉയർന്ന സിവിൽ ഡിപ്പാർട്ടുമെന്റുകളിലോ സൈനികഡിപ്പാർട്ടുമെന്റുകളിലോ തെരഞ്ഞെടുക്കപ്പെട്ടവരോ ആയിരിക്കാമെങ്കിലും വിദ്യാസമ്പന്നകളായ അവരുടെ പുത്രഭാര്യമാരോട് സ്ത്രീധനത്തിന്റെ പേരിൽ ഹൃദയശൂന്യമായി പെരുമാറുകയും അവരെ നിരാശയിലേക്കും ആത്മഹത്യയിലേക്കും തള്ളിവിടുന്നതും നാം കാണുന്നില്ലേ ? എന്നിട്ടും തങ്ങൾ വളരെ ബുദ്ധിശാലികളും സമർത്ഥരുമാണെന്ന് അവർ കരുതുന്നു. 1979 ഒക്ടോബറിൽ രമേഷ്ഖുരാനാ 'സ്വാപൻ' 'Monthly Probe' എന്ന മാസികയിൽ 'മാരകമായ മനോവേദന' എന്ന ശീർഷകത്തിൽ പ്രസിദ്ധപ്പെടുത്തിയ സചിത്രലേഖനത്തിൽ ഇതിന്റെ ഉദാഹരണം കാണിച്ചിരുന്നു. അതുപ്രകാരം ഉന്നത വിദ്യാഭ്യാസം എന്നു വിളിക്കപ്പെടുന്ന നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസത്തെ ചെലവേറിയ വിദ്യാഭ്യാസമെന്നു വിളിക്കുന്നതായിരിക്കും കൂടുതൽ നല്ലത്. ഇതിന്റെ സന്തതികൾ സമുന്നതമനസ്സുകളല്ല. അല്പവും അത്യല്പവുമായ മനസ്സുകളാണ്. ഇക്കാര്യത്തിൽ നമ്മുടെ രാജ്യം അഗാധമായ അലംഭാവം കാണിച്ചുകൊണ്ട് ഒരു മനുഷ്യദുരന്തനാടകം ആടുകയാണ്.

നമ്മുടെ ജനത മനുഷ്യപ്രകൃതിയുടെ യാഥാർത്ഥ്യത്തെ സംബന്ധിച്ച് ഗീതയിൽ ഉദ്ഘോഷിച്ച ഈ വേദാന്തസത്യത്തെ അല്പമെങ്കിലും സാക്ഷാത്കരിച്ചിരുന്നുവെങ്കിൽ അല്പമെങ്കിലും മനുഷ്യമഹത്വം അതായത് ഒരു തീപ്പെട്ടിക്കോലിൽ ഒളിഞ്ഞിരിക്കുന്ന അഗ്നിപോലെ നമ്മളിൽ സഹജമായുള്ള ആ മഹത്വം നമ്മളിൽ വന്നുചേരുമായിരുന്നു. 'സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്'' (ഗീത). എന്നാൽ ഇന്ന് ആ നനഞ്ഞു ചീത്തയായ നിലയിൽ അവരുടെ ജീവിതമാകുന്ന തീപ്പെട്ടിക്കോലുരസ്സുമ്പോൾ അതിൽനിന്ന് അഗ്നിയോ വിജ്ഞാനത്തിന്റെ വെളിച്ചമോ സ്വഭാവനിഷ്ഠയോ ഒന്നും പുറത്തുവരുന്നില്ല അവരാകട്ടെ വേദാന്തസത്യത്തെക്കുറിച്ച് സംശയാലുക്കളുമാകുന്നു. അവർ വേദാന്തപ്രഭാഷണങ്ങൾ കേൾക്കാൻ പോകുന്നു, യോഗികളുടെയും മഹാത്മാക്കളുടെയും അടുത്തു് ചെല്ലുന്നു, മതഗ്രന്ഥങ്ങൾ വായിക്കുന്നു. എന്നാൽ അവരുടെ മനസ്സാകുന്ന തീപ്പെട്ടിക്കോൽ അത്രയും നനഞ്ഞതായതുകൊണ്ട്

വേദാന്തത്തിൻെറ അഗ്നിയോ വെളിച്ചമോ അതിൽനിന്നു പുറത്തു വരുന്നില്ല. അതിലുള്ള അഗ്നിയും വെളിച്ചവും പുറത്തുവരണമെങ്കിൽ അതിനെ ഉണർത്തേണ്ടതുണ്ട്. ഈ ഉപാധികരം സംതൃപ്തമാക്കപ്പെടണം. സത്യത്തോടും സ്വഭാവമഹത്വത്തോടും അല്പമെങ്കിലും ആഭിമുഖ്യം കാണിക്കണം, വിശദമായ ചിന്തയ്ക്കുള്ള കഴിവ് അല്പമെങ്കിലും നേടിയെടുക്കണം. തന്നിലുള്ള അഗാധമായ സത്യത്തെ അനാവരണം ചെയ്യാനുള്ള തീവ്രമായ അഭിലാഷം വേണം. സർവ്വോപരി ഓരോ 'മദർ ഇൻ ലോ'വിനേയും 'മദർ ഇൻ ലൗ' ആയി പരിവർത്തനം ചെയ്യാൻ കഴിയുന്ന മാതൃദേവിയായ ശാരദാദേവിയെപ്പോലെയുള്ള മഹാത്മാക്കളുടെ സമ്പർക്കത്തിനുള്ള അവസരമുപയോഗപ്പെടുത്തണം.

ആദ്യമായി അവർക്കുണ്ടാകേണ്ടതു്, വലിയ ജ്വാലയുടെ രൂപത്തിലില്ലെങ്കിലും, ഈ ആത്മജ്ഞാനമാകുന്ന വെളിച്ചത്തിൻേറയും അഗ്നിയുടെയും തീപ്പെട്ടിക്കോൽ വ്യാപ്തിയിലെങ്കിലുമുള്ള തീപ്പൊരിയാണ്. അതുവഴി ക്രമികമായ തോതിൽ എല്ലാ നീചത്വങ്ങളും അല്പത്വങ്ങളും തൽഫലമായുണ്ടാകുന്ന പിരിമുറുക്കവും അസമാധാനവും കഷ്ടപ്പാടും നിഷ്ഫലഭാവവും നിർമ്മാർജ്ജനം ചെയ്യപ്പെടുകയും വേണം.

## 2) പോഷണം: ശാരീരികവും മാനസികവും ആത്മീയവും

വിവേകാനന്ദൻ പറയാറുണ്ട്, ഈ രംഗത്തു് നമ്മുടെ രാജ്യത്തെ സംബന്ധിച്ചിടത്തോളം വേദാന്തവിജ്ഞാനത്തിൻെറ ഉറവുവറാത്ത ഗംഗ ഒഴുകിപ്പോയിട്ടും നമ്മുടെ ജനത ദാഹംകൊണ്ട് മൃതിയടയുകയാണ്. മററുരാജ്യങ്ങളിലെ ജനത അത്തരം ദാഹംകൊണ്ട് മൃതിയടയുന്നതെനിക്ക് മനസ്സിലാക്കാം. കാരണം ഈ തത്വശാസ്ത്രം അവർക്കറിയുകയില്ല അഥവാ ലഭിക്കാനെളുപ്പവുമല്ല. എന്നാൽ നമ്മുടെ ഇന്ത്യയിൽ വായുപോലെ സ്വതന്ത്രമായും അനായാസമായും നമുക്കതു് ലഭിക്കുന്നുണ്ട്. ആത്മീയമായി പറഞ്ഞാൽ നമ്മുടെ രാഷ്ട്രമാണ് മററു രാജ്യത്തേക്കാരം ദരിദ്രമെന്നതു് ഒരു വലിയ ദുരന്തംതന്നെയാണ്. സദാചാരപരമായും ധാർമ്മികമായും ആത്മീയമായുമുള്ള പോഷണക്കുറവ് ചുററുപാടും നടമാടുമ്പോരം പട്ടിണി എന്ന വാക്കുതന്നെയാണ് യഥാർത്ഥമായ പദം. തൽഫലമായി ഇവിടെ ആരും സന്തുഷ്ടരല്ല. ഓരോരുത്തനും സ്വയം കുററപ്പെടുത്തുകയും ശപിക്കുകയും ചെയ്യുന്നു. രാഷ്ട്രീയവും സാമൂഹ്യവുമായ ഓരോ വിഭാഗവും മററു വിഭാഗങ്ങളെ ശപിക്കുന്നു. പൗരന്മാരുടെ സ്വകാര്യദൈനന്ദിനജീവിതത്തെ ഈ രോഗബാധിതമായ നിലയിലാണ് നാം കാണുന്നതു്. സ്വയം വിശ്വാസമില്ലാത്തതിനാൽ ഭർത്താവ് ഭാര്യയെ ശപിക്കുകയും കുററപ്പെടുത്തുകയും ചെയ്യുന്നു; മറിച്ചും അങ്ങനെതന്നെ.

സുദീർഘമായ കാലത്തെ ആത്മീയമായ പോഷണക്കുറവിന്റെ ഫലമായിട്ടാണ് ഈ ദുരന്തസ്ഥിതി സംജാതമായത്. കൂടുതൽ പ്രകടമായ ശാരീരികമായ പോഷണക്കുറവിന്നു പുറമേ ആത്മീയമായ പോഷകക്കുറവുമിവിടെയുണ്ട്. ആദ്യത്തേതു് താഴ്ന്ന കിടയിലുള്ള കോടിക്കണക്കിന്നു ജനങ്ങളെ ബാധിക്കുമ്പോൾ രണ്ടാമത്തേതു് ഉയർന്നകിടയിലും മദ്ധ്യനിലയിലുമുള്ള ആളുകളെ ബാധിക്കുന്നു. ആദ്യത്തേതിനെ പരിഹരിക്കാൻ നാം അന്യരാജ്യങ്ങളുടെ സഹായത്തെ സ്വീകരിക്കുകയും നമ്മുടെതന്നെ ഉല്പാദനം വർദ്ധിപ്പിക്കുകയും ചെയ്യുന്നു. അങ്ങനെ നമ്മുടെ കുട്ടികളുടെയും ദരിദ്രരുടെയും ശാരീരികമായ പോഷകക്കുറവിനെ പരിഹരിക്കുന്നു. വ്യാപകമായ വിദ്യാഭ്യാസപരിപാടികളിൽക്കൂടി ദശലക്ഷങ്ങൾക്കു മാനസികഭക്ഷണവും നാം പ്രദാനം ചെയ്യുന്നു. അതോടൊപ്പംതന്നെ നമ്മുടെ ജനങ്ങൾക്കു്, പ്രത്യേകിച്ചും അഭ്യസ്തവിദ്യർക്കു്, ബാധിച്ചിട്ടുള്ള ആത്മീയമായ പോഷകക്കുറവിനെ പരിഹരിക്കേണ്ടതായിട്ടുണ്ടു്. മർമ്മപ്രധാനമായ ഈ ആവശ്യത്തെക്കുറിച്ചു് വിവേകാനന്ദൻ 'വേദാന്തവും ഭാരതീയജീവിതത്തിൽ അതിന്റെ പ്രയോഗവും' എന്ന പ്രഭാഷണത്തിൽ (കംപ്ലീററ് വർക്കു്, വാല്യം III, പേജ് 247)

'എല്ലാ വെളിച്ചവും ലോകത്തിലേയ്ക്കു് കൊണ്ടുവരിക. വെളിച്ചം, വെളിച്ചം! ഓരോരുത്തനിലും വെളിച്ചം വരട്ടെ, എല്ലാവരും ദൈവത്തിലെത്തുംവരെ കടമ അവസാനിക്കുന്നില്ല.'

'പാവപ്പെട്ടവർക്കു വെളിച്ചം നല്കുക, എന്നാൽ സമ്പന്നർക്കു് കൂടുതൽ വെളിച്ചം നല്കുക. കാരണം പാവപ്പെട്ടവരെക്കാൾ കൂടുതൽ വെളിച്ചം ആവശ്യമായിട്ടുള്ളതു് അവർക്കാണ്. അജ്ഞർക്കു് വെളിച്ചം നല്കുക, എന്നാൽ അഭ്യസ്തവിദ്യർക്കു് കൂടുതൽ വെളിച്ചം നല്കുക. കാരണം ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ പൊങ്ങച്ചം അവരിലാണു് ഏറെയുള്ളതു്'' എന്നു പറയുന്നു.

## 21 മനുഷ്യപരിണാമം ആത്മീയവളർച്ചയെന്ന നിലയിൽ

ഇത്തരത്തിലുള്ള ആത്മപ്രകാശത്തിന്റെ പ്രബുദ്ധതയുടെ ഒരംശമെങ്കിലും നമ്മുടെ ജനങ്ങളിൽ ഉണ്ടാവുകയാണെങ്കിൽ നാളെ നമ്മുടെ രാജ്യം സ്വർഗ്ഗമായിത്തീരുമെന്നു് വേദാന്തം പറയുന്നു. അതിന്റെ പ്രകാശനം എല്ലാ മാനുഷികബന്ധങ്ങളിലും അന്യോന്യസ്നേഹബന്ധങ്ങളിൽക്കൂടിയും മററുള്ളവരുമായി ഇഴകിച്ചേരുന്നതിൽക്കൂടിയും പരസ്പരസ്നേഹത്തിലും പരിചരണത്തിലും കൂടിയും പ്രകടമാവട്ടെ. ഇപ്പോൾ ജനങ്ങൾ ചെയ്യുന്നതുപോലെ തമ്മിൽ സംഘർഷമില്ലാതിരിക്കട്ടെ. ഇതാണു് ബ്രഹ്മവിദ്യ അഥവാ അദ്ധ്യാത്മവിദ്യയുടെ

അനുഗ്രഹം. മനുഷ്യന്റെ ആത്മീയവളർച്ചയുടെ അർത്ഥമിതാണു്. ശരീരഘടനസ്സുപരിയായ തലത്തിലേയ്ക്കുള്ള അവന്റെ പരിണാമത്തിന്റെ അർത്ഥവുമിതുതന്നെ. ഇതു് മാനസിക–സാമൂഹ്യപരിണാമമാണു്, വെറും ജൈവഘടനാപരമായ പരിണാമമല്ല. മസ്തിഷ്കവ്യവസ്ഥയെന്ന ഏററവും മെച്ചമായ ഒരു ശാരീരികോപകരണം നമുക്കുണ്ടു്. നമുക്കു് പുതുതായ ഒരവയവത്തിന്റെയോ, അവയവങ്ങളുടെയോ ആവശ്യമില്ല. എന്നാൽ നിസ്തുലമായ ഈ മസ്തിഷ്കവ്യവസ്ഥയെ കാര്യക്ഷമമായി ഉപയോഗിക്കേണ്ടതെങ്ങനെയെന്നു് നാം പഠിക്കേണ്ടതുണ്ടെന്നു മാത്രം.

ഇന്നത്തെ ജീവശാസ്ത്രം നമ്മോടു് പറയുന്നു: 'മനുഷ്യതലത്തിലെ പരിണാമം ധാർമ്മികവും സാന്മാർഗ്ഗികവും സൗന്ദര്യാത്മകവും മാനുഷികവും ആയിത്തീർന്നുകഴിഞ്ഞിരിക്കുന്നു. മനുഷ്യപരിണാമത്തെ ആത്മീയവളർച്ചയെന്ന നിലയ്ക്കാണു് വേദാന്തം അവതരിപ്പിക്കുന്നതു്. മനുഷ്യപരിണാമത്തിൽ മനുഷ്യൻ ലോകത്തിൽ മുഴുവൻ സ്നേഹത്തിന്റെയും കാരുണ്യത്തിന്റെയും സ്പന്ദനങ്ങൾ അയയ്ക്കാനുള്ള കഴിവു് വളർത്തിയെടുക്കുന്നു. ആ സ്പന്ദനം നിങ്ങളുടെ ഉള്ളിലും തുടിക്കുന്നില്ലേ? ഇന്നത്തെ ജീവശാസ്ത്രത്തിന്റെ ഭാഷയും അതുതന്നെയാണു്. ഇതു് വേദാന്തത്തിന്റെ ഭാഷ മാത്രമല്ല, എല്ലാ ശുദ്ധമതങ്ങളുടെയും ഭാഷയാണു് മനുഷ്യൻ ആത്മീയതയിലേയ്ക്കു് വളരുന്നുവെന്നതു്. ചെറിയ കുട്ടിയും ആത്മീയമായി വളരുന്നുണ്ടു്, അതിന്റെ കൂടുതൽ പ്രകടമായ മാനസികവും ശാരീരികവുമായ വളർച്ചയോടുകൂടിത്തന്നെ അവൻ മററു കുട്ടികളെ സ്നേഹിക്കുന്നു, അവരെ പരിചരിക്കുന്നു. അവൻ മററു കുട്ടികളേയും അവന്റെ മുതിർന്നവരേയും വെറുക്കുകയോ ചൂഷണം ചെയ്യുകയോ നശിപ്പിക്കുകയോ ചെയ്യുന്നില്ല. മനുഷ്യപരിണാമത്തിന്റെ എത്ര മനോഹരമായ സങ്കല്പമാണിതു് ! ഇന്നു് ഈ രംഗത്തു് ഭൗതികശാസ്ത്രത്തിന്റെ സമുന്നതചിന്തകൾ വേദാന്തത്തിന്റെ വിശുദ്ധമായ ആത്മീയചിന്തകളുമായി സുസ്വരതയിൽ വർത്തിക്കുന്നു. അവ പരസ്പരം ഉറച്ചുനില്ക്കുകയാണെങ്കിൽ നമുക്കു് അഗാധവും സർവ്വംകഷവുമായ മനുഷ്യവളർച്ചയുടെയും വികാസത്തിന്റെയും പൂർത്തീകരണത്തിന്റെയും ഒരു തത്ത്വശാസ്ത്രം ലഭിക്കും.

ഈ തത്ത്വശാസ്ത്രം സാർവ്വജനീനമായി അറിയപ്പെടുകയും പ്രയുക്തമാവുകയുംചെയ്താൽ മനുഷ്യരാശിയുടെ ഭാഗധേയത്തെക്കുറിച്ചു് പ്രത്യാശയോടെ നമുക്കു് സംസാരിക്കാം. ഇന്നത്തെ മാറാവ്യാധി എന്തായാലും നമ്മുടെ ചുററുപാടുമുള്ള സ്ഥിതിഗതികൾ എത്ര നിരാശാജനകമായിരുന്നാലും ഇവ വെറും ക്ഷണികമായ ഒരു ദശയാണെന്നു് നമുക്കു് സ്വയമുറപ്പിക്കാൻ കഴിയും. മനുഷ്യരാശിയെ മനുഷ്യന്റെ ആത്മീയവളർച്ചയിലേയ്ക്കു് നയിക്കുവാൻ ലോകത്തിൽ വേണ്ടത്ര

വിവേകവും പ്രചോദനവും ലഭ്യമാണ്. ഉൽപാദനത്തിന്റെയും വിതരണത്തിന്റെയും ഉപഭോഗത്തിന്റെയും സേവനത്തിന്റെയും ധനതത്ത്വശാസ്ത്രത്തോടുകൂടി മനുഷ്യവളർച്ചയുടെ വ്യാപ്തി അവസിതമാവുന്നില്ല. ഒരാൾക്ക് ഇവയൊക്കെ സമൃദ്ധമായുണ്ടായെന്നുവരാം. ഇവയെ വാങ്ങുവാനുള്ള സമൃദ്ധമായ ധനവും ഉണ്ടായെന്നുവരാം. എന്നാൽ അവന്നോ അവൾക്കോ സ്നേഹത്തിന്റെയോ കാരുണ്യത്തിന്റെയോ ജീവിതത്തിന്റെ ഗുണപരമായ സമൃദ്ധിയുടെയോ അനുഭവം നഷ്ടപ്പെടുന്നു. ധാരാളം പണമുണ്ടെന്നതുകൊണ്ടുമാത്രം എന്താണ് കാര്യം ? നാം സുന്ദരിയായ ഭാഗ്യദേവതയായ ലക്ഷ്മിയെക്കുറിച്ചു പറയുന്നു. പണത്തെക്കുറിച്ച് മാത്രമല്ല, മനുഷ്യജീവിതം സുന്ദരമാക്കാനും മനുഷ്യക്ഷേമം ഉറപ്പുവരുത്താനും സമ്പത്ത് സർഗ്ഗാത്മകമായുപയോഗിക്കണമെന്നാണ് അതുകൊണ്ടുദ്ദേശിക്കുന്നത്. ധനം അസൂയയോടെ ഒളിപ്പിച്ചുവെയ്ക്കാനും ഒരാളുടെ തലയിണയുടെ അടിയിൽ സൂക്ഷിച്ചുവെക്കാനുമുള്ളതല്ല; അതല്ല ലക്ഷ്മി; അത് മൃതമായ ധനമാണ്, വെറും സമ്പാദ്യം, അമംഗളകരമായ എന്തോ ഒന്ന്, അതായത് അലക്ഷ്മി. അത് സന്തുഷ്ടിയോ ക്ഷേമമോ ഉണ്ടാക്കുന്നില്ല. മനുഷ്യവളർച്ചയ്ക്കുവേണ്ടി ചെലവാക്കുന്ന പണം മാത്രമാണ് യഥാർത്ഥ ലക്ഷ്മി. ലക്ഷ്മിയുടെ അനുഗ്രഹം മനുഷ്യരാശിയിൽ ഉണ്ടാക്കാനും ആസ്വദിക്കാനും ധനം അനുഭവിക്കാനും സൗന്ദര്യവും നന്മയും ആസ്വദിക്കാനുമുള്ള ശേഷിയുമുളവാക്കുന്നു.

## 22 വേദാന്തം മനുഷ്യനോട് പറയുന്നു: നിശ്ചലമായി നില്ക്കരുത്.

ഈ സാദ്ധ്യതകളെല്ലാം നമ്മിൽ ഒളിഞ്ഞുകിടപ്പുണ്ട്. നാമത് ജീവിതത്തിലേയ്ക്ക് കൊണ്ടുവരണമെന്നേയുള്ളു. ലക്ഷ്മിയെന്നതുകൊണ്ട് മൃതമായ ധനത്തെ മാത്രമേ അഥവാ ചൂഷണംകൊണ്ടു നേടിയ ധനത്തെ മാത്രമേ നാം വിവക്ഷിക്കുന്നുള്ളുവെങ്കിൽ നാം നിശ്ചലരായിത്തീരും. നിശ്ചലമായ, നിശ്ചലത എന്നീ രണ്ടു വാക്കുകളും ജീവശാസ്ത്രപരമായ പരിണാമത്തിലും വേദാന്തത്തിലും വളരെ പ്രാധാന്യമുള്ളവയാണ്. നിശ്ചലരായിരിക്കരുതെന്ന് രണ്ടും മനുഷ്യനെ ഉദ്ബോധിപ്പിക്കുന്നു. ചില വർഗ്ഗങ്ങൾ വളരെ ഉയർന്ന സവിശേഷതകൾ വികസിപ്പിച്ചതിന്നുശേഷം കോടിക്കണക്കിൽ കൊല്ലങ്ങളായി അതേ നിലയിൽത്തന്നെ നില്ക്കുന്നു. ഉദാഹരണമായി ചില കീടങ്ങൾ. അതുപോലെ ചില മനുഷ്യരും വർഗ്ഗക്കാരും ശാരീരികതലത്തിൽ ത്തന്നെ ചലനമില്ലാതെ കിടക്കുകയും അതിലപ്പുറത്തേക്ക് വളരാൻ ശ്രമിക്കാതിരിക്കുകയും ചെയ്യുന്നു. അതാവട്ടെ അവരുടെ ആത്മീയ മരണമാണ്. അത്തരം നിശ്ചലത ഉണ്ടാവാൻ അനുവദിച്ചുകൂടാ. നാം

ദീഘമായൊരു തീത്ഥയാത്രയ്ക്കു പോകുമ്പോഴോ പവ്വതാരോഹണം ചെയ്യുമ്പോഴോ വഴിക്കു അല്പനേരം വിശ്രമിക്കാറുണ്ട്. എന്നാൽ പിറേറ ദിവസം ഉണന്നു് നമ്മുടെ ലക്ഷ്യത്തിലേയ്ക്കുള്ള യാത്ര തുടരുന്നു. നമ്മുടെ ആത്മീയവളച്ചയിലേയ്ക്കുള്ള മാഗ്ഗത്തിൽ അങ്ങനെ വിശ്രമിക്കുന്നതു് നിശ്ചലതയല്ല. കൂടുതൽ ശക്തിയോടെ മുന്നോട്ടുപോകാനുള്ള ആരോഗ്യം വീണ്ടെടുക്കാനുള്ള ഒരു പ്രക്രിയ മാത്രമാണതു്.

അതിനാൽ ചലനമററവരാകരുതെന്നു് വേദാന്തം നമ്മോടു് പറയുന്നു. അതിന്നു് മനുഷ്യന്നു് നല്കാനുള്ള ഒരേയൊരു താക്കീതു് ഇതു മാത്രമാണു്. വഴിക്കുള്ള വിശ്രമത്തെ അന്ത്യനിദ്രയാക്കി മാററരുതു്. കൂടുതൽ ആരോഗ്യം നേടി മുന്നോട്ടേക്കു് തന്നെ പോവുക. ജലം പ്രവഹിക്കട്ടെ. കെട്ടിനില്ക്കുന്ന വെള്ളം അനാരോഗ്യകരമാണു്. ഒഴുകുന്ന വെള്ളമാകട്ടെ വിശുദ്ധവും ആരോഗ്യകരവുമാണു്. മനുഷ്യജീവിതം കൂടുതൽ കൂടുതൽ നിലകളെ അനാവരണം ചെയ്യുന്നതിന്നുള്ള നിരന്തരമായ ചലനമായിരിക്കണം. ഇന്ദ്രിയതലത്തിൽ മാത്രം കെട്ടിനിത്തപ്പെട്ട ജീവിതം ജീവിതമെന്ന നിലവിട്ടു് മരണമായിത്തീരുന്നു. ഇന്നത്തെ ലോകം മുഴുക്കെയുള്ള മനുഷ്യജീവിതം അത്തരം നിശ്ചലതയുടെ തിന്മകൾ കാണിക്കുന്നുണ്ടു്. നാം അതിൻെറ പായലുകൾ നീക്കി അതിനെ ഇളക്കി മറിച്ചു് കൂടുതൽ മഹത്തായ സത്യം, ശിവം, സുന്ദരം എന്നീ തലങ്ങളിലേയ്ക്കു് ഒഴുകാൻ അനുവദിക്കണം.

ലോകം മുഴുക്കെ വേദാന്തത്തിന്നു് ചെയ്യാവുന്നതു് അതാണു്. നാം അതിനെ സങ്കുചിതമായ അത്ഥത്തിലുള്ള മതം എന്നു് വിളിക്കുന്നില്ല. ഉദ്ഗ്രഥിതമായ മനുഷ്യവികാസം തേടുന്നതിനുള്ള ശാസ്ത്രവും സാങ്കേതികവിദ്യയും ഉൾക്കൊള്ളുന്ന ജീവിതത്തിൻെറ സമ്പൂണ്ണതത്ത്വശാസ്ത്രമെന്ന നിലയ്ക്കാണു് അതിനെ അവതരിപ്പിയ്ക്കുന്നതു്. ഗീതയിലെ യോഗതത്ത്വശാസ്ത്രത്തിൻെറ വ്യാപ്തിയും അത്ഥവും അതുതന്നെയാണു്. 'എല്ലാ വികാസവും ജീവിതമാണു്, എല്ലാ സങ്കോചവും മരണവും' എന്നു് വിവേകാനന്ദൻ പറയാറുണ്ടു്. നിങ്ങൾ ചുരുങ്ങുമ്പോൾ നിങ്ങൾ മരിയ്ക്കുന്നു. നിങ്ങളുടെ 'അഹം' പരിമിതമാകുന്നു. ഞാൻ സന്തുഷ്ടനായിരിക്കണം, എനിക്കു് ജീവിതമാസ്വദിക്കണം, എനിക്കു് പണം വേണം, മററുള്ളവരെപ്പററി നാം ശ്രദ്ധിക്കുന്നില്ല. എൻെറ നേട്ടത്തിന്നുവേണ്ടി ഞാൻ മററുള്ളവരെ പിഴിഞ്ഞെടുക്കണം. ശാരീരിക വ്യവസ്ഥയാൽ നിയന്ത്രിക്കപ്പെടുന്ന നിസ്സാരവും പരിമിതവുമായ ഒരു 'അഹ' മായി ഞാൻ ചുരുങ്ങിക്കഴിഞ്ഞിരിക്കുന്നു എന്നുപറയുന്നതു് അതിനെക്കുറിച്ചാണു്. അതാണു് മരണം, കൂടുതൽ മരണം. മറേറതു് വികാസമാണു്, ഞാൻ ശാരീരിക പരിമിതികളിൽനിന്നു് അപ്പുറത്തേയ്ക്കു് വിക

സിച്ച് മററുള്ളവക്കുനേരെ കാരുണ്യവും സ്നേഹവും അവരുടെ കാര്യത്തിലുള്ള ശ്രദ്ധയും പ്രദർശിപ്പിക്കുന്നു. അതാണ് ശരിയായ വികാസം, അതാണ് യഥാത്ഥജീവിതം, കൂടുതൽ യഥാത്ഥമായ ജീവിതം. എന്തൊരു മനോഹരമായ ജീവിതമായിരിക്കും അതു്. ഇന്ത്യയിലും പുറത്തുമുള്ള മനുഷ്യർ നേടേണ്ടതു് ആ വികാസമത്രെ. വേദാന്തതത്വശാസ്ത്രം ഓരോ മനുഷ്യനിലും ഒളിഞ്ഞുകിടക്കുന്ന ഈ മഹത്തായ സാദ്ധ്യതയ്ക്കു് പ്രാമുഖ്യം നല്കുന്നു. ചുരുളഴിയുന്ന ഒരു സ്പ്രിങ്ബോർഡ്പോലെയാണതു്. നമ്മിലോരോരുത്തരിലും വിശാലമായ ഊജ്ജം ചുരുട്ടിവെയ്ക്കപ്പെട്ടിട്ടുണ്ടു്. നമ്മുടെ യോഗാത്മകഭാഷയിൽ ചുരുട്ടിവെയ്ക്കപ്പെട്ട 'കുണ്ഡലിനി' എന്നതിനെ വിളിയ്ക്കുന്നു. ജീവിതത്തിൻെറ എല്ലാ വളച്ച്യയിലും ഈ ഊജ്ജത്തിൻെറ ചുരുളഴിയുകയും അതു് വിമുക്തമാക്കപ്പെടുകയും ചെയ്യുന്നു. താമസികനിലയിൽ ആ ഊജ്ജം ചുരുണ്ടുകിടക്കുകയാണു്. മനുഷ്യൻ നിശ്ചലനായിക്കഴിഞ്ഞാൽ അവനും സമൂഹത്തിന്നും അതൊരു ശല്യവും പ്രശ്നവുമായിത്തീരും എന്നാൽ ആ ഊജ്ജം ഇളക്കപ്പെട്ടാൽ അതു് രജസ്സിൻെറ നിലയിലേയ്ക്കുയരുകയും മനുഷ്യൻ ജീവസ്സററവനും ചൈതന്യമുള്ളവനുമായിത്തീരും. എന്നാലതു് ഗുണംപോലെ ദോഷവും ചുററുപാടും വാരിവിതറും. എന്നാൽ അവസാനമായി അതു് സത്വഗുണത്തിലേക്കുയർത്തപ്പെടും. അപ്പോൾ ജീവിതത്തിലെ ഊജ്ജം മുഴുവൻ തീവ്രവും ചലനാത്മകവുമായ നന്മയായി രൂപാന്തരപ്പെടും.

## 23 വിദ്യാഭ്യാസവും മതവും ആത്മവികാസമെന്ന നിലയിൽ

മനുഷ്യനിലുള്ള ചുരുണ്ടുകിടക്കുന്ന ഊജ്ജത്തെ ചുരുളഴിച്ചുവിടേണ്ടതു് എങ്ങനെയാണെന്നുള്ള നിർദ്ദേശമാണിതു്. വിദ്യാഭ്യാസം എന്നതുകൊണ്ടും വിദ്യാഭ്യാസത്തിൻെറ തന്നെ തുടച്ചയായ മതമെന്നതുകൊണ്ടും വിവക്ഷിക്കുന്നതു് ഈ ചുരുളഴിച്ചുവിടുന്ന പ്രക്രിയയെയാണു്. അതിനാൽ നിങ്ങൾ സ്ക്കൂളോ കോളേജോ വിട്ടപ്പോൾ വിദ്യാഭ്യാസം പൂർത്തിയാക്കിയെന്നു പറയരുതു്. ആ സ്ഥാപനത്തിൽക്കൂടിയുള്ള നിങ്ങളുടെ വിദ്യാഭ്യാസം പൂർത്തിയാക്കിയെന്നേ പറഞ്ഞുകൂടൂ. അഥവാ നിങ്ങളുടെ പൂണ്ണശക്തികളെ അനാവരണം ചെയ്യാനുള്ള ജീവിതം മുഴുവൻനീണ്ടുനില്ക്കുന്ന വിദ്യാഭ്യാസത്തിൻെറ പ്രാഥമികഭാഗംമാത്രമേ കഴിഞ്ഞിട്ടുള്ളു. വിദ്യാഭ്യാസം ജീവിതം മുഴുക്കെ തുടരുന്നുവെന്നു് ബോദ്ധ്യമാകേണ്ട കാലം അതിക്രമിച്ചിരിയ്ക്കുന്നു. ശ്രീരാമകൃഷ്ണൻ പറഞ്ഞു: 'ഞാൻ ജീവിക്കുന്നേടത്തുവരെ പഠിച്ചുകൊണ്ടേയിരിക്കുന്നു.' ആ വീക്ഷണത്തിൽക്കൂടി നിങ്ങൾ വിദ്യാ

ഭ്യാസത്തെ മനസ്സിലാക്കുന്നുവെങ്കിൽ മനുഷ്യൻെറ ആത്മീയവളച്ച്യെന്ന ആശയം അവൻെറ ശാരീരികവും ബുദ്ധിപരവുമായ വളച്ച്യുമായി ബന്ധപ്പെട്ടിരിക്കുന്നുവെന്നു് മനസ്സിലാകും. അതാണു് പൂർണ്ണമായ ആത്മവികാസം. നിങ്ങൾ സ്നേഹിക്കുമ്പോഴും അപ്പ്ണബോധത്തോടുകൂടി സേവനംചെയ്യുമ്പോഴും നിങ്ങൾ ആത്മവികാസം പ്രദശിപ്പിക്കുകയാണു്. അനന്തമായ ആത്മാവു് സാവധാനത്തിൽ നിങ്ങളിൽക്കൂടി പ്രകാശിക്കുന്നു. ഈ മനുഷ്യവളച്ച്യുടെ പേരാണു് വികാസമെന്നതു്. ഒരു താമരയുടേയോ പനിനീർപുഷ്പത്തിൻെറയോ മൊട്ടു് വികസിക്കുന്ന പ്രക്രിയപോലെയാണതു്. അതുകൊണ്ടാണു് വിവേകാനന്ദൻ മതത്തിന്നു് 'മനുഷ്യനിൽ സ്വതേയുള്ള ദിവ്യത്വത്തിൻെറ പ്രകാശനം' എന്ന ശാസ്ത്രീയവും മനോഹരവുമായ നിവ്വചനം നല്കിയിട്ടുള്ളതു്. അനന്തമായ ആത്മാവു് എന്ന നിലയ്ക്കുള്ള മനുഷ്യൻെറ മഹത്വത്തെ പ്രഘോഷിച്ചുകൊണ്ടു് വിവേകാനന്ദൻ പറയുന്നു (കംപ്ലീററു് വർക്കു്. വോള്യം II. പേജ്. 250) :

'ഒരു ഗ്രന്ഥത്തിന്നും ഒരു വേദത്തിന്നും ഒരു ശാസ്ത്രത്തിന്നും എപ്പോഴും ദൈവമായിരുന്നതും ദൈവമായിരിക്കുന്നതും ദൈവമായിത്തന്നെ എപ്പോഴും തുടരുന്നതുമായ മനുഷ്യനെന്നനിലയിൽ പ്രകാശിക്കുന്ന ആത്മാവിൻെറ മഹത്വത്തെ സങ്കല്പിക്കാൻപോലും സാദ്ധ്യമല്ല' (കംപ്ലീററു് വർക്കു് II പേജ്. 279) :

'ദൈവത്തെ ആരാധിക്കുമ്പോൾ നാം നമ്മിലൊളിഞ്ഞു കിടക്കുന്ന ആത്മാവിനെത്തന്നെയാണു് ആരാധിക്കുന്നതു്.'

നിങ്ങളുടെ കുട്ടി മററു കുട്ടികളോടു് സ്നേഹവും കാരുണ്യവും കാണിക്കുമ്പോൾ നിങ്ങൾ അവനിലോ അവളിലോ അന്തർലീനമായ ദിവ്യത്വത്തിൻെറ പ്രകാശനത്തെ കാണുന്നു. ആ കുട്ടി സ്വാത്ഥിയും ശണ്ഠകൂടുന്നവനും കരയുന്നവനും എന്തും തനിക്കു വേണമെന്നാവശ്യപ്പെടുന്നവനുമാകുമ്പോൾ ആ ദിവ്യത്വം അടച്ചുമൂടപ്പെടുന്നു. അതിൻെറ അമ്മ തൻെറ സ്വന്തം കാര്യങ്ങൾക്കോ ആഹ്ലാദത്തിന്നോവേണ്ടി പുറത്തു പോകാൻ ആഗ്രഹിക്കുമ്പോൾ അത്തരത്തിലുള്ളൊരു കുട്ടി അവർ പോകുന്നതിനെ തടുക്കുവാൻ എല്ലാപ്രകാരത്തിലും ശ്രമിക്കുന്നു. അതിന്നു് അവരും ലോകം മുഴുവനും തനിക്കുവേണ്ടിത്തന്നെ കേന്ദ്രീകരിച്ചു് ജീവിക്കണമെന്നു് തോന്നുന്നു. എന്നാൽ മറെറാരു കുട്ടി, 'അമ്മേ നിങ്ങൾ പൊയ്ക്കൊള്ളുക. നിങ്ങൾക്കു് സ്വന്തം പ്രവൃത്തിയും സന്തുഷ്ടിയും നോക്കേണ്ടതുണ്ടു്. നിങ്ങളുടെ അസാന്നിദ്ധ്യത്തിൽ എൻെറ കാര്യം ഞാൻ നോക്കിക്കൊള്ളും' എന്നു പറയുകയാണെങ്കിൽ ആ കുട്ടിയിലുള്ള ആത്മാവിൻെറ വികാസവും ദിവ്യത്വത്തിൻെറ പ്രകാശനവും നിങ്ങൾക്കു് കാണാൻ കഴിയും. ആ കുട്ടി അമ്മയുടെ

ജീവിതത്തിൽ പങ്കാളിയാവാൻ കഴിയുന്നവനും അതേ അവസരത്തിൽ അമ്മ എപ്പോഴും തൻെറ താളത്തിന്നനുസരിച്ച് തുള്ളണമെന്ന നിർബ്ബന്ധമില്ലാത്തവനുമായിരിക്കും. ഈ പരിതഃസ്ഥിതികളിലെല്ലാം മാനസികമായ പക്വത എത്രയുണ്ടെന്ന് നിങ്ങൾക്ക് ദർശിക്കാൻ കഴിയും. കുട്ടി ആദ്യം വ്യക്തിയായും പിന്നീട് വ്യക്തിപ്രഭാവമായും ആത്മീയവളർച്ച നേടുന്നു. ഇപ്രകാരം നിങ്ങൾക്ക് കുട്ടിയുടെ ആത്മീയവളർച്ചയെ ശ്രദ്ധിക്കാനും ഉത്തേജിപ്പിക്കാനും കഴിയും. കുട്ടികളെ ശാരീരികവും ബുദ്ധിപരവുമായ വളർച്ചയുടെ പാതയിലേയ്ക്ക് നിങ്ങൾ എത്ര പ്രയാസപ്പെട്ട് നയിക്കുന്നുവോ അത്രയും തന്നെ ആത്മീയ വളർച്ചയുടെ സുദീർഘമായ പാതയിലേയ്ക്കും അവനെ നയിക്കേണ്ടതുണ്ട്. അതാണ് വേദാന്തത്തിൻെറ സന്ദേശം.

കിഴക്കോ പടിഞ്ഞാറോ എവിടെയായിരുന്നാലും മനുഷ്യൻെറ പ്രശ്നങ്ങൾ ഏതാണ്ടൊരുപോലെയാണ്. സ്ഥിതിഗതികൾ വ്യത്യസ്തമായിരിക്കാം, എന്നാൽ പ്രശ്നങ്ങൾ ഒന്നുതന്നെ. വേദാന്തത്തിൻെറ സന്ദേശവും അതുപോലെതന്നെ. മനുഷ്യനിലെ ദിവ്യത്വത്തിൻെറ പ്രകാശനത്തിന്നുവേണ്ടിയുള്ള നിരന്തരശ്രമം. കഴിഞ്ഞ കുറേ ശതാബ്ദങ്ങളായുള്ള ജീവിതത്തിൻെറ നിശ്ചലതയുടെ ഫലമായി ചലനമററവരാകരുതെന്ന് നമ്മുടെ ജനതയെ നിരന്തരമായി ഓർമ്മിപ്പിക്കേണ്ടിവന്നിരിക്കുന്നു. ജീവിതത്തിൽ വർജ്ജിക്കേണ്ട ഒരേയൊരു തിന്മ നിശ്ചലതയാണ്. കുടിക്കുകയും തിന്നുകയും ആഹ്ളാദിക്കുകയും ചെയ്യുന്നതൊന്നും വേദാന്തത്തിൻെറ കണ്ണിൽ ചീത്തയല്ല. എന്നാൽ വേദാന്തം നിരന്തരമായി നമ്മോട് പറയുന്നത് മേൽപറഞ്ഞ തലങ്ങളിലൊന്നും അധികനേരം കെട്ടി നില്ക്കരുതെന്നാണ്. നിങ്ങളുടെ വീട്ടിൽ കുട്ടിയുണ്ട്. അതിന്ന് നിങ്ങൾ കളിക്കോപ്പുകൾ വാങ്ങുന്നു. അതുകൊണ്ട് അവ കളിക്കുന്നു. കുട്ടികൾ കളിക്കോപ്പുകൾകൊണ്ട് കളിക്കുന്നതു കാണാൻ കൗതുകമായിരിക്കും. കളിയിൽ നിങ്ങളും പങ്കുചേരുന്നു. അതിന്ന് നിങ്ങളുടെ പങ്കാളിത്തം ഒരുത്തേജനവുമായിരിക്കും. എന്നാൽ കുട്ടി വളർന്ന് മീശക്കാരനായിട്ടും അവൻ ജീവിതത്തിൽ പ്രസക്തമായ മററൊന്നിനെക്കുറിച്ചുമന്വേഷിക്കാതെ അപ്പോഴും കളിക്കോപ്പുകൾകൊണ്ട് കളിക്കുകയാണെങ്കിൽ അതെന്തൊരു ദുരന്തമായിരിക്കും. നിങ്ങൾ ശൈശവനിലനില്പിനെ പഴിക്കും. അതുപോലെ മനുഷ്യൻ ഇന്ദ്രിയാഭിലാഷങ്ങളുടേയും അവയുടെ സന്തർപ്പണത്തിൻേറയും നിലയിൽത്തന്നെ കെട്ടിനില്ക്കുന്നതിൻെറ ദുരന്തം വേദാന്തം മനസ്സിലാക്കുന്നു. അതിനാൽ എല്ലാവരോടുമായി വേദാന്തം പറയുന്നു. നിങ്ങൾ ഉപരിതലത്തിലെ സന്തുഷ്ടിയെക്കുറിച്ച് അജ്ഞരാവുകയോ അവിടേയ്ക്ക് ഉയർന്നുപോവാൻ മനസ്സില്ലാത്തവരാവുകയോ ചെയ്യരുത്. അതിന്നുള്ള ശാരീരികശേഷിയും നിങ്ങൾക്കുണ്ട്. സന്തു

ഷ്ടിയുടെ ഉയന്ന പടവുകഠം ഇനിയുമുണ്ടു്; അവിടേയ്ക്കു് നീങ്ങുക. മനു ഷ്യജീവിതത്തിൻെറയും മഹത്ത്വത്തിൻെറയും എത്ര മനോഹരമായ ചിത്രമാണു് ഇതു് അവതരിപ്പിക്കുന്നതു്.

യജുർവേദം മനുഷ്യനെ 'ചരൈവേതി, ചരൈവേതി' (മുന്നോട്ടു്, മുന്നോട്ടു്) എന്നു് ഉദ്ബോധിപ്പിക്കുന്നു. ഇതാണു് വേദാന്തത്തിൻെറ ഉന്മേഷദായകമായ മനോഭാവം. അതിൻെറ ശക്തിയും അതു തന്നെ. മനുഷ്യൻെറ കാര്യത്തിലുള്ള അതിൻെറ ശ്രദ്ധയും അതു തന്നെയാണു്. മനുഷ്യൻെറ ശാരീരികവും ഇന്ദ്രിയപരവുമായ ആഹ്ലാദങ്ങളെപ്പോലും അതു് നിന്ദ്യമായി വീക്ഷിക്കുന്നില്ല. അതിനെ ഒരിക്കലും പിശാചിൻെറ വിനോദമായി അതു് കാണുന്നുമില്ല, അതാകട്ടെ മനുഷ്യനെ കളിക്കോപ്പുകഠംകൊണ്ടു് കളിക്കുന്ന കുട്ടിയെ മാതാപിതാക്കന്മാർ ഉപദേശിക്കുന്നതുപോലെ മുന്നോട്ടു് മുന്നോട്ടു് കൂടുതൽ വിശുദ്ധവും കൂടുതൽ തീവ്രവുമായ സന്തുഷ്ടി നേടിയെടുക്കുന്നതിന്നു് പോകാൻ ഉപദേശിക്കുന്നു. നിങ്ങഠം രുചികരമായ ഒരു സദ്യയിൽ പങ്കെടുത്തു് 'എന്തൊരു സന്തുഷ്ടി!' എന്നു് പറയുന്നു. അതെ, അതു് സത്യമായും ഒരു സന്തുഷ്ടിതന്നെയാണു്. എന്നാൽ നിങ്ങഠം മനോഹരമായൊരു പുസ്തകം വായിക്കുന്നു. അതിൽനിന്നു് ഒരു ശകലം അറിവു് ലഭിക്കുമ്പോഠം നിങ്ങഠംക്കു് മററു തരത്തിലുള്ള സന്തുഷ്ടി അനുഭവപ്പെടുന്നു. അതുപോലെ മനോഹരമായ ഒരു കലാരൂപം കാണുകയോ അതുപോലൊന്നു് നിർമ്മിക്കുകയോ ഒരു കവിതയെഴുതുകയോ ചെയ്യുമ്പോഠം നിങ്ങഠംക്കു് സന്തോഷമുണ്ടാകുന്നു. ഇവയെല്ലാം ഉയന്ന തരത്തിലുള്ള ആഹ്ലാദങ്ങളാണു്. ഇന്ദ്രിയസുഖങ്ങളാകട്ടെ സാധാരണ തരത്തിൽപെട്ടതാണു്. മററു മൃഗങ്ങഠംക്കും അതുണ്ടു്. എന്നാൽ ഉയന്ന സുഖങ്ങഠം മനുഷ്യൻെറ പ്രത്യേകതയാണു്. സ്ത്രീപുരുഷന്മാർ സാധാരണ നിലവാരത്തിൽനിന്നുയരാതെ ഇന്ദ്രിയതലത്തിൽത്തന്നെ നിശ്ചലരായിരിക്കുകയാണെങ്കിൽ അവക്കു് അവരുടെ മനുഷ്യത്വം തന്നെ നേടിയെടുക്കാൻ സാദ്ധ്യമല്ല.

## 24 മനുഷ്യാത്മാവിൻെറ സ്വാതന്ത്ര്യം

നമ്മിലെല്ലാം അടങ്ങിയിട്ടുള്ള ദിവ്യതയെ നാം സാക്ഷാത്കരിച്ചാൽ ഈ സന്തോഷങ്ങളെല്ലാം അവയുടെ സമുന്നതവും അതിവിശുദ്ധവും അതിതീക്ഷ്ണവുമായ തലത്തിൽനിന്നാണുയരുന്നതെന്നു് മനസ്സിലക്കാം. ആ തലത്തിൽ ജീവിതം വളരെ ഉന്മേഷപ്രദമായിരിക്കും. ബുദ്ധിപരതയുടെ സുഖത്തെക്കാഠം ആത്മീയതയുടെ സുഖം കൂടുതൽ വിശുദ്ധവും കൂടുതൽ തീവ്രവുമായിരിക്കും. അതുകൊണ്ടു് സുഖത്തിൽനിന്നു് സുഖത്തിലേയ്ക്കു്, അല്ലാതെ ദുഃഖത്തിൽനിന്നു് സുഖത്തിലേയ്ക്കല്ല, സത്യത്തിൽനിന്നു് സത്യത്തിലേയ്ക്കു്,

അല്ലാതെ തെററിൽനിന്നു സത്യത്തിലേയ്ക്കല്ല എന്നതാണ് മഹത്തായ വേദാന്തസന്ദേശം.

അടുത്തയാഴ്ച നാം ഇന്ത്യയിൽ ആഹ്ലാദത്തിൻെറയും പ്രകാശത്തിൻെറയുമായ ദീപാവലി ആഘോഷിക്കുകയാണ്. ജനങ്ങൾ എണ്ണ തേച്ച് കുളിക്കുന്നു, സമൃദ്ധമായി ഭക്ഷിക്കുന്നു, പലതരം മധുരപലഹാരങ്ങളുണ്ടാക്കുന്നു, കുട്ടികൾ പടക്കങ്ങൾ പൊട്ടിക്കുന്നു, വീടുകളും വ്യാപാരസ്ഥാപനങ്ങളും ഹൃദ്യമായവിധത്തിൽ ദീപങ്ങൾക്കൊണ്ടലങ്കരിക്കുന്നു, അങ്ങനെ എല്ലാംകൊണ്ടും ആഹ്ലാദകരമായൊരു ദിവസം. കൊല്ലത്തിൽ ഒരു പ്രാവശ്യമെങ്കിലും നമുക്ക് ആഹ്ലാദത്തിൻെറ ഒരു ഉത്സവം ഉണ്ടാകുന്നു. ബാക്കി 364 ദിവസവും മിക്കജനങ്ങൾക്കും അസന്തുഷ്ടിയുടെയും സംഘർഷത്തിൻെറയും നാളുകളാകുന്നു. എന്നാൽ വേദാന്തം ചോദിക്കുന്നു: അത്തരത്തിലുള്ള ആഹ്ലാദം കൊല്ലത്തിൽ ഒരു ദിവസം മാത്രം എന്തിനാവണം? ഇടയ്ക്കിടെ, അല്ല കൊല്ലത്തിലെല്ലാദിവസവും അത്തരത്തിലുള്ള ആഹ്ലാദവും ഉന്മേഷവും ഉണ്ടാക്കുക സാദ്ധ്യമല്ലേ? നമ്മുടെ ജീവിതത്തിൻെറ ഓരോ നിമിഷവും അങ്ങനെയായിക്കൂടേ? നമ്മുടെ ഓരോ പ്രവൃത്തിയിൽനിന്നും ഓരോ നിമിഷത്തിലും ആഹ്ലാദം പിഴിഞ്ഞെടുത്തുകൂടേ? ഇതാണ് മനുഷ്യാത്മാവിൻെറ സ്വാതന്ത്ര്യത്തിൻെറ ലക്ഷണം. തൻെറ യഥാർത്ഥമായ സ്വഭാവം സച്ചിദാനന്ദമാണെന്ന് ബോദ്ധ്യമായ ആൾക്കും ഇത് സാദ്ധ്യമാകുമെന്ന് വേദാന്തം പറയുന്നു. ബാഹ്യമായ വസ്തുക്കളുമായുള്ള ഇന്ദ്രിയങ്ങളുടെ സമ്പർക്കത്തിൽനിന്നുളവാകുന്ന ആഹ്ലാദം ഗുണത്തിലും എണ്ണത്തിലും വളരെ താഴ്ന്നതായിരിക്കും, പണത്തിൻെറ അടിസ്ഥാനത്തിൽ പറഞ്ഞാൽ വളരെ ചെലവ് കൂടിയതുമായിരിക്കും. ബാഹ്യവസ്തുക്കളെ എത്ര കുറച്ച് ആശ്രയിക്കുന്നുവോ ആഹ്ലാദത്തിൻെറ നിലവാരം അത്ര കൂടുതൽ വിശുദ്ധമായിരിക്കും, ജീവിതനിലവാരം വളരെ ഉന്നതമായിരിക്കും. സ്വാതന്ത്ര്യത്തിൻെറ അനുഭവം മഹത്തരമായിരിക്കും. (മനുസ്മൃതി IV, 160):

'സർവ്വം പരവശം ദുഃഖം സർവ്വം ആത്മവശം സുഖം
ഇതി വിദ്യാത് സമാസേന ലക്ഷണം സുഖദുഃഖയോഃ'

(ബാഹ്യമായ ആശ്രയം അസന്തുഷ്ടിയാണ്. സ്വന്തം ആത്മാവിനെ ആശ്രയിച്ചുള്ള സന്തുഷ്ടിമാത്രമേ സന്തുഷ്ടിയാവുകയുള്ളു. ചുരുക്കത്തിൽ ഇതാണ് സന്തുഷ്ടിയുടേയും അസന്തുഷ്ടിയുടേയും സ്വഭാവം.)

ഹിന്ദു, ക്രൈസ്തവൻ, ഇസ്ലാമിലെ സൂഫിസം, ബുദ്ധമതം, താവോയിസം, ജൂതമതം എന്നീ മതങ്ങളിൽപ്പെട്ട ഉന്നതന്മാരായ ഋഷിമാരുടെയും യോഗികളുടെയും ജീവചരിത്രം നിങ്ങൾ വായിച്ചാൽ അവരുടെ ജീവിതത്തിൽനിന്ന് ആഹ്ലാദത്തിൻെറ വലിയ നിധി

തന്നെ ഒഴുകിവരുന്നതു കാണാൻ കഴിയും. ആ ആഹ്ലാദം മററുള്ളവരിലേയ്ക്കു് സംക്രമിപ്പിക്കാനും അവക്കു് കഴിയും. നമ്മുടെ കാലത്തെ ശ്രീരാമകൃഷ്ണന്റെ ജീവിതത്തിൽ ആനന്ദത്തിന്റെ പൂർണ്ണമായ പ്രകാശനം ദർശിക്കാം. നമ്മുടെ പാണ്ഡവഗീതയിലുള്ള മനോഹരമായ ഈ സംസ്കൃതശ്ലോകത്തിന്റെ സത്യം അദ്ദേഹം പൂർണ്ണമായി പ്രകാശിപ്പിക്കുന്നു:

'നിത്യോത്സവം ഭവേത്യേഷാം നിത്യശ്രീ നിത്യമംഗളം
യേഷാം ഹൃദിസ്ഥോ ഭഗവാൻ മംഗളായതനോ ഹരിഃ'

(ഹരിയിൽ പൂർണ്ണമായ മനസ്സുറച്ചവക്കു് ജീവിതം ഒരു നിത്യോത്സവമാണു്, നിത്യൈശ്വര്യമാണു്, നിത്യമംഗളവുമാണു്. കാരണം ഹരിയാണു് എല്ലാ മംഗളങ്ങളുടേയും ഇരിപ്പിടം. ഹരി എല്ലാവരുടേയും ഹൃദയത്തിൽ ഉറച്ചുകഴിഞ്ഞാൽ അതു് എന്തൊരു അനുഗ്രഹമായിരിക്കും!)

വിഷ്ണുസഹസ്രനാമം പറയുന്നതുപോലെ ഹരിയാണു് മംഗളങ്ങളുടേയും മംഗളം. എല്ലാവരിലും ഒളിഞ്ഞിരിക്കുന്ന ഹരി ആരിലെങ്കിലും തെളിഞ്ഞുവന്നാൽ അവനോ അവൾക്കോ എന്തു സംഭവിക്കുന്നു ? അതിന്നു് ഇപ്രകാരം മറുപടി പറയുന്നു: അവന്റെയോ അവളുടെയോ ഓരോ ദിവസവും ദീപാവലിയാണു്, നിത്യോത്സവമാണു്, നിത്യൈശ്വര്യമാണു്, നിത്യമംഗളമാണു്. അവരുടെ ജീവിതം സത്യം, ശിവം, സുന്ദരം, ആനന്ദം എന്നിവ പ്രവഹിച്ചുകൊണ്ടിരിക്കുന്ന ഒരു കുഴൽക്കിണറുപോലെയാണു്. ആ സന്തോഷത്തിൽ എല്ലാവക്കും പങ്കുചേരാം. നിങ്ങൾ 'ശ്രീരാമകൃഷ്ണന്റെ ജീവിത'മോ 'എം'ന്റെ ശ്രീരാമകൃഷ്ണവചനാമൃതമോ വായിക്കുമ്പോൾ നിങ്ങൾക്കു് ഈ വിവരണം കാണാം. അദ്ദേഹത്തെ പൂർണ്ണമായ ആനന്ദമായും നിർവൃതിയിൽ ആടുകയും പാടുകയും ചെയ്യുന്ന ആളായും ചുററുമുള്ള യുവശിഷ്യന്മാരോടു് തമാശ പറഞ്ഞു് രസിക്കുന്നയാളായും അവതരിപ്പിക്കപ്പെട്ടിരിക്കുന്നു. 'എം' മുറിയിൽ കടന്നപ്പോൾ അദ്ദേഹത്തെ ആനന്ദത്തിന്റെ ഒരു കമ്പോളമായിട്ടാണു് ദർശിച്ചതു്. മതത്തിന്റെ അദ്ഭുതകരമായൊരാശയമാണതു്. മതമെന്നാൽ ആനന്ദം, പൂർണ്ണമായ ആനന്ദം, പോരായ്മയുടേയോ ദുഃഖത്തിന്റെയോ നിഴലില്ലാത്ത ആനന്ദം. സാധാരണജീവിതത്തിൽ നമുക്കു് സന്തോഷവും സന്താപവുമുണ്ടാകും. എന്നാൽ ആത്മീയസാക്ഷാത്കാരത്തിൽ ദുഃഖമാകുന്ന മേഘത്താൽ ആവൃതമല്ലാത്ത അനന്തനിർവൃതി മാത്രമേയുള്ളൂ. ഇതാകട്ടെ എല്ലാവരുടേയും ജന്മാവകാശവുമാണു്. ഹരിയുടെ വാസസ്ഥാനമായ മനസ്സിന്റെ അഗാധതയിൽനിന്നൊഴുകിവരുന്ന ദിവ്യനിർവൃതിയുടെ ഒരംശംതന്നെ മതി നമ്മുടെ ജീവിതം സന്തുഷ്ടവും സ്വതന്ത്രവുമാക്കിത്തീക്കാൻ.

അതുകൊണ്ട് വേദാന്തഗുരു പറയുന്നു: 'മനുഷ്യന്ന് എല്ലാ പിരിമുറുക്കത്തിൽനിന്നും അവമതിയിൽനിന്നും സ്വതന്ത്രനാവാനുള്ള സാദ്ധ്യതയുണ്ട്. ആദ്യം അവൻ ശാരീരികമായ ആഹ്ലാദത്തിൽനിന്ന് മാനസികാഹ്ലാദത്തിലേയ്ക്കും അനന്തരം അവൻെറ ആത്മീയപ്രകൃതിയുടെ സമുന്നതമായ ആനന്ദത്തിലേയ്ക്കും അനുഭവത്തിലേയ്ക്കും ഉയർത്തപ്പെടുന്നു. സ്വാനുഭവത്തിൽനിന്ന് ആ ആനന്ദമാണ് യഥാർത്ഥവും നിസ്തുലവുമായിട്ടുള്ളതെന്ന് അവന്ന് ബോദ്ധ്യമാവുന്നു.'

ആത്മാവിൻെറ സഹജമായ ആനന്ദമല്ലാതെ ഇന്ദ്രിയസുഖങ്ങളെ ആശ്രയിക്കാത്ത അവധൂതൻ അതായത് മുക്താത്മാവ് ആയ ദത്താത്രേയനോട് യദുചക്രവർത്തി ഇതു സംബന്ധിച്ച് ചോദിക്കുന്ന ചോദ്യം അർത്ഥവത്താണ് (ശ്രീമദ് ഭാഗവതം, XI. 7. 26-30):

'കുതോ ബുദ്ധിരിയം ബ്രഹ്മൻ അകർത്തുഃ സുവിശാരദാ
യാമാസാദ്യ ഭവാൻ ലോകേ വിദ്വാൻ ചരതി ബാലവത്''

(സ്വാർത്ഥപരമായ ഒരു കർമ്മങ്ങളിലുമേർപ്പെടാത്ത അങ്ങ് അങ്ങേയററത്തെ ശാന്തിയും വിശദമായ വിവേകവും ആർജ്ജിച്ചുകൊണ്ട് ജ്ഞാനത്തിൻെറ ശക്തിയാൽ ഒരു ബാലനെപ്പോലെ ഈ ലോകത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നുവല്ലോ. ഇതെങ്ങനെ സാദ്ധ്യമായി ?)

'പ്രായോ ധർമ്മാർത്ഥകാമേഷു വിവിത്സായാം ച മാനവാഃ
ഹേതുനൈവ സമീഹന്തേ ആയുഷോ യശസഃ ശ്രിയഃ'

(ഈ ലോകത്തിൽ ജനങ്ങൾ പ്രായേണ ദീർഘായുസ്സിലും കീർത്തിയിലും ഭൗതികസമൃദ്ധിയിലും ആശവെച്ചുകൊണ്ട്, സാമൂഹ്യസദാചാരം, ധനം, ഇന്ദ്രിയസന്തർപ്പണം, തത്ത്വാന്വേഷണം ഇവകളിൽ ഏർപ്പെടുന്നതായിക്കാണുന്നു.)

'ത്വം തു കല്പഃ കവിഃ ദക്ഷഃ സുഭഗോഽമൃതഭാഷണഃ
ന കർത്താ നേഹസേ കിഞ്ചിത് ജഡോന്മത്തപിശാചവത്''

(അങ്ങാകട്ടെ സമർത്ഥനും വിജ്ഞാനിയും ശേഷിയുള്ളവനും ശാരീരികമായി സുന്ദരനും അമൃതഭാഷണം ചെയ്യുന്നവനും ആയിരുന്നിട്ടും ഒന്നും ആഗ്രഹിക്കുകയോ സ്വാർത്ഥപരമായ ഒരു കർമ്മവും ഏറെറടുക്കുകയോ ചെയ്യാതെ മൂഢനെപ്പോലെയും ഭ്രാന്തനെപ്പോലെയും പിശാചിനെപ്പോലെയും വർത്തിക്കുന്നുവല്ലോ.)

'ജനേഷു ദഹ്യമാനേഷു കാമലോഭദവാഗ്നിനാ
ന തപ്യസേ അഗ്നിനാ മുക്തോ ഗംഗാംഭഃസ്ഥ ഇവ ദ്വിപഃ'

(ഇന്ദ്രിയാഭിലാഷങ്ങൾകൊണ്ടും ലോഭംകൊണ്ടുമുള്ള ഭൗതികാഗ്നിയിൽ എരിപൊരികൊള്ളുന്ന ലോകത്തിലെ ജനങ്ങളുടെയിടയിൽ

അങ്ങ് ആ അഗ്നിയാൽ തപിപ്പിക്കപ്പെടാതെ ഗംഗാജലത്തിൽ ആനയെന്നപോലെ മുക്തനും ഉറച്ചവനും ആയിക്കാണപ്പെടുന്നു.)

'ത്വം ഹി നഃ പൃച്ഛതാം ബ്രഹ്മൻ ആത്മന്യാനന്ദകാരണം
ബ്രൂഹി സ്പർശവിഹീനസ്യ ഭവതഃ കേവലാത്മനഃ'

(ഏകാന്തതയിൽ അടിയുറച്ചിട്ടുള്ള അല്ലയോ ദിവ്യാത്മാവേ, എൻെറ ചോദ്യത്തിന്നു ദയവായി മറുപടി തന്നാലും. എല്ലാ ജീവജാലങ്ങൾക്കും സന്തോഷത്തിന്നുറവിടമായ ബാഹ്യപദാർത്ഥങ്ങളുമായുള്ള സമ്പർക്കംകൂടാതെതന്നെ അങ്ങയെ ആനന്ദഭരിതനാക്കുന്ന തന്നിൽത്തന്നെയുള്ള ആ സ്രോതസ്സ് ഏതാണ് ?)

ഈ അഞ്ച് ശ്ലോകങ്ങളിൽ അവതരിപ്പിക്കപ്പെട്ട സത്യം ബുദ്ധൻെറ സുപ്രസിദ്ധമായ 'അഞ്ചു പ്രഭാഷണങ്ങളി'ലും വിവരിച്ചിട്ടുണ്ട്. ഈ ജീവിതത്തിൽത്തന്നെ അനന്തമായ ആത്മീയോർജ്ജത്തിൻെറ സ്രോതസ്സും അതിൽനിന്നുദ്ഭവിക്കുന്ന ആനന്ദവും വിവരിച്ചുകൊണ്ട് മൂന്ന് ഉജ്ജ്വലമായ ശ്ലോകങ്ങളിൽ ഗീതയും ഇതേ ആശയം അരക്കിട്ടുറപ്പിച്ചിട്ടുണ്ട്. (V. 21-23):

'ബാഹ്യസ്പർശേഷ്വസക്താത്മാ വിന്ദത്യാത്മനി യത് സുഖം
സ ബ്രഹ്മയോഗയുക്താത്മാ സുഖമക്ഷയ്യമശ്നുതേ'

(ബാഹ്യവസ്തുക്കളുമായി മനസ്സ് ബന്ധപ്പെടാതെതന്നെ തന്നിൽത്തന്നെ അന്തർലീനമായ ആനന്ദം അവൻ അനുഭവിക്കുന്നു. ബ്രഹ്മവുമായി ഏകീഭവിച്ച ഹൃദയം കൊണ്ട് അക്ഷയമായ ആനന്ദത്തെ അവൻ അനുഭവിക്കുന്നു.)

'യേ ഹി സംസ്പർശജാ ഭോഗാ ദുഃഖയോനയ ഏവ തേ
ആദ്യന്തവന്തഃ കൗന്തേയ ന തേഷു രമതേ ബുധഃ'

(ഇന്ദ്രിയജന്യമായ സുഖങ്ങൾ ദുഃഖത്തിൻെറ ആവാസകേന്ദ്രങ്ങളും ആരംഭവും അവസാനമുള്ളതുമാകുന്നു. അതിനാൽ അല്ലയോ കുന്തീപുത്രാ, വിവേകിയായ ഒരുവൻ അവയിൽ രമിക്കുന്നില്ല.)

'ശക്നോതീഹൈവ യഃ സോഢും പ്രാക് ശരീരവിമോക്ഷണാത്
കാമക്രോധോദ്ഭവം വേഗം സ യുക്തഃ സ സുഖീ നരഃ'

(ഈ ശരീരം വീഴുന്നതിന്നു മുമ്പേ, ഈ ജന്മത്തിൽത്തന്നെ, ഇന്ദ്രിയാഭിലാഷങ്ങളുടെയും ക്രോധത്തിൻെറയും കുതിച്ചുപായുന്ന പ്രവാഹത്തെ നേരിടാൻ ആർക്ക് കഴിയുന്നുവോ അവനോ അവളോ യോഗിയായിരിക്കും, സന്തുഷ്ടരുമായിരിക്കും.)

## 25 ആധുനികയുഗത്തിൽ വേദാന്തത്തിന്റെ കർത്തവ്യം

തിന്നുന്നതിലും കുടിക്കുന്നതിലും മററ് ഇന്ദ്രിയസമ്പർക്കങ്ങളിലും കൂടി നമുക്ക് സന്തോഷം ലഭിക്കുന്നുണ്ട്. അത്തരം സന്തോഷത്തിന്ന് ബാഹ്യമായ പ്രഭവസ്ഥാനവുമുണ്ട്. ഇതു് തികച്ചും സാധുവാണ്. ഒരു കുട്ടിക്ക് അന്തരാത്മാവിൽനിന്നുള്ള ആനന്ദം ലഭിക്കമെന്ന് നമുക്ക് പ്രതീക്ഷിച്ചുകൂടാ. ഗീത പറയുന്നതുപോലെ ബാഹ്യസ്പർശത്തിൽനിന്ന്, അതായത്ു് ബാഹ്യസമ്പർക്കത്തിൽനിന്ന് മാത്രമേ അതിന്ന് സന്തോഷം ലഭിക്കുന്നുള്ളൂ. എന്നാൽ കുട്ടി വളർന്ന് പക്വതയാർജ്ജിച്ചാൽ അവൻ പഠിക്കുന്നു, അവൻ പഠിക്കണം, അതാണ് പക്വതയുടെ ലക്ഷണം. ബാഹ്യസമ്പർക്കത്തിൽനിന്നും ഉത്തേജകത്തിൽനിന്നും മാത്രമല്ല ചിലപ്പോൾ തന്നിൽനിന്നുതന്നെയും ആനന്ദം ലഭിക്കുമെന്ന സത്യം. ബാഹ്യമായ വിലയിരുത്തലിൽനിന്നോ പ്രോത്സാഹനത്തിൽനിന്നോ അല്ല തന്നിൽനിന്നു വരുന്നതിനെ തന്നിൽത്തന്നെ നിലനിർത്താൻ അവൻ ശീലിക്കേണ്ടതുണ്ട്. കുട്ടികൾ വികാസത്തിന്റെ ആരംഭത്തിൽ അതിനെക്കുറിച്ചാണ് അന്വേഷിക്കേണ്ടതു്. അങ്ങേയററത്തെ പൂർത്തീകരണം നേടുന്നതിന്ന് മനുഷ്യരാശിക്ക് ക്രമികമായി ലഭിക്കേണ്ട വിദ്യാഭ്യാസം അതാണ്. മനുഷ്യന്റെ വികസനസാദ്ധ്യതകൾ ആധുനികകാലത്തെ അദ്ഭുതകരമായ മനുഷ്യചരിത്രത്തിന്റെ ഗർഭാശയത്തിൽത്തന്നെ ഒളിഞ്ഞു കിടക്കുന്നുണ്ട്. ഇന്ത്യാചരിത്രം മാത്രമല്ല എല്ലാ ദേശീയചരിത്രങ്ങളും ഇന്ന് മനുഷ്യരാശിയെക്കുറിച്ചുള്ള ശ്രദ്ധയും അന്താരാഷ്ട്രീയമായ മനുഷ്യവികാസവും എന്ന മഹത്തായ ഘടനയിൽ പരസ്പരബദ്ധങ്ങളായിട്ടുണ്ട്. കഴിഞ്ഞ അയ്യായിരം വർഷങ്ങളായി നമ്മുടെ ദേശീയചരിത്രം മദ്ധ്യേഷ്യൻ ചരിത്രവുമായി ബന്ധപ്പെട്ടിരിക്കയാണ്. ഇക്കാലത്തു് നമ്മുടെ ചരിത്രം ലോകം മുഴുവനുമായും ബന്ധിക്കപ്പെട്ടിരിക്കുന്നു. ഇന്ത്യാചരിത്രത്തിലെ ഈ ആധുനികകാലത്തും ലോകചരിത്രത്തിലെ ഈ ആധുനികകാലത്തും ഈ ഗംഭീരമായ ആത്മീയസാദ്ധ്യത തെളിഞ്ഞു കിടക്കുന്നുണ്ട്.

ലോകവ്യാപകമായി ആ സാദ്ധ്യതയെ അനാവരണം ചെയ്യാൻ സഹായിക്കയെന്നതാണ് വേദാന്തത്തിന്റെ കർത്തവ്യം. മനുഷ്യന്റെ ദിവ്യപ്രകൃതിയും അതിനെ സാക്ഷാത്കരിക്കാനുള്ള അവന്റെ ശാരീരികമായ കഴിവും വ്യക്തമാക്കുന്ന വേദാന്തത്തിന്റെ മഹത്തായ ഈ സത്യം ലോകം മുഴുക്കെയുള്ള ജനങ്ങൾ മനസ്സിലാക്കാൻ തുടങ്ങുകയും ആ വഴിക്ക് ഒരു ഇഞ്ചെങ്കിലും നീങ്ങുകയും ചെയ്താൽ ഓരോ മനുഷ്യനിലും എത്ര ഗംഭീരമായ ആത്മീയോർജ്ജമാണ് ലഭ്യമാകാനുള്ളതു് ! അതുകൊണ്ടാണ് ഞാൻ മനുഷ്യന്റെ ഭാവിയെക്കുറിച്ച് പ്രത്യാശാഭരിതനാകുന്നതു്. ആ പ്രത്യാശ അടിസ്ഥാനമാക്കിയിട്ടുള്ളതു് ഏറെ

അജ്ഞാതവും ചുരന്നെടുക്കാത്തതുമായ മനുഷ്യപാരമ്പര്യത്തിൻെറ ആത്മീയസമ്പന്നതയെയാണ്. സമകാലികസമൂഹങ്ങളെ പീഡിപ്പിക്കുന്ന ഗുരുതരമായ മാറാവ്യാധികളുണ്ടെങ്കിലും അവയ്ക്കു് ഫലപ്രദമായ പരിഹാരങ്ങളുമുണ്ട്. പരിഹാരങ്ങൾ പ്രയോഗിക്കുക, എന്നാൽ വ്യാധികൾ നീങ്ങും. കുട്ടി പനിച്ചു് വീട്ടിൽ കിടക്കുമ്പോൾ കുടുംബാംഗങ്ങളെല്ലാം വ്യാകുലരാകുന്നു. പ്രസാദാത്മകരായിരിക്കേണ്ട സമയമല്ല അതു . ഡോക്ടർ വന്നു് തക്കതായ മരുന്നും ഇഞ്ചെക്ഷനും നല്കുകയും പനിമാറി കുട്ടി പുഞ്ചിരിക്കുകയും ചെയ്യുമ്പോൾ കുടുംബം പ്രസാദാത്മകമാകുന്നു.

അതുപോലെ ഇന്നു് മനുഷ്യൻെറ മാറാവ്യാധികൾ ഗുരുതരവും ലോകവ്യാപകവുമാണ്. നമ്മുടെ ചുററുപാടും വളരെയേറേ അല്പത്വങ്ങളും നീചത്വങ്ങളും ദാരിദ്ര്യം, ചൂഷണം, അക്രമം, കുററവാസന എന്നിവയും നടമാടുന്നു. പ്രസാദഭരിതരായിരിക്കേണ്ട സമയമല്ലിതു്. സയുക്തികവും ബുദ്ധിപൂർവ്വകവും വെറും മായാപ്രയോഗമല്ലാത്തതുമായ പരിഹാരങ്ങൾ എല്ലാ സ്ഥലത്തുമുണ്ടെന്നു് നിങ്ങൾക്കു് ബോദ്ധ്യമായാൽ പ്രത്യാശയുടേയും സന്തോഷത്തിൻെറയും മനോഭാവം വളന്നു വരുന്നു. എല്ലാ സ്ഥലത്തുമുള്ള ജനങ്ങൾ വദ്ധമാനമായ തോതിൽ ഈ പരിഹാരമാർഗ്ഗങ്ങളെ തേടുകയും അന്വേഷിക്കുകയും ചെയ്യുകയാണെന്നു് നാം മനസ്സിലാക്കുമ്പോൾ ഈ ബോധം ശക്തി പ്രാപിക്കുന്നു. യഥാർത്ഥത്തിൽ അവരവരിൽ അടങ്ങിയ ദിവ്യത്വം എന്ന വേദാന്തസന്ദേശത്തോടു് എല്ലാവരും പ്രതികരിക്കുന്നുണ്ട്. അതിൻെറ സാക്ഷാൽക്കാരത്തിന്നുവേണ്ടി പലരും വിവിധങ്ങളായ സാങ്കേതികമാർഗ്ഗങ്ങൾ പരീക്ഷിച്ചു നോക്കുന്നുമുണ്ട്. ധ്യാനത്തിൻെറ അർത്ഥമെന്തു്? ആ ഒരു ചോദ്യം ചോദിക്കൂ. ഇന്നു് സാർവ്വജനീനമായി ത്തീന്നിട്ടുള്ള ഒരു സാങ്കേതികമാർഗ്ഗമാണതു്. അൻപതു് വർഷങ്ങൾക്കു മുമ്പു് പാശ്ചാത്യരാജ്യങ്ങളിലുള്ള മിക്ക ജനങ്ങൾക്കും ധ്യാനത്തിലിരിക്കുന്ന ആളെക്കുറിച്ചു് അവജ്ഞയായിരുന്നു. ദുരാഗ്രഹിയും വികലബുദ്ധിയുമെന്ന നിലയ്ക്കാണു് അയാളോടു് അവർ പെരുമാറിയിരുന്നതു്. എന്നാൽ ഇന്നു് ആരും അങ്ങനെ ചെയ്യുന്നില്ല. ന്യൂയോക്കിലെ കോടീശ്വരൻ മുതൽ ലോകത്തിലെ നിസ്സ്വനായ ആൾ വരെ ഇതു് അദ്ഭുതകരമായൊരു കലയും സാങ്കേതികവിദ്യയുമെന്ന നിലയ്ക്കാണു് കാണുന്നതു്. ഈ ധ്യാനമെന്ന അദ്ഭുതകരമായ മനസ്സംയമം എന്ന വേദാന്തസത്യത്തെക്കുറിച്ചുള്ള സാർവ്വത്രികമായ ഈ മതിപ്പു് മനുഷ്യൻ ഇന്ദ്രിയതലത്തിന്നപ്പുറത്തുള്ള ആത്മീയതലത്തിലേയ്ക്കു് അവിടെയുള്ള രഹസ്യങ്ങൾ അന്വേഷിച്ചുകൊണ്ടു് ചുഴിഞ്ഞിറങ്ങണമെന്നും അതുകൊണ്ടുമാത്രമേ ഫലപ്രാപ്തി സമ്പൂർണ്ണമാകുകയുള്ളുവെന്നും ബോദ്ധ്യമായിട്ടുണ്ടു് എന്നാണു്. ശ്രീരാമകൃഷ്ണൻ പറയാറുള്ളതുപോലെ, നിങ്ങൾ ഉപരിതലത്തിൽ നീന്തിയാൽ വിലകുറഞ്ഞ കക്കകൾ കിട്ടും,

എന്നാൽ ആണ്ടിറങ്ങിയാൽ നിങ്ങൾക്ക് മുത്തുകൾ ലഭിക്കും. അദ്ദേഹം ഈയൊരു ഗാനം ആലപിക്കാൻ എപ്പോഴും ഇഷ്ടപ്പെടാറുണ്ട്: 'അല്ലയോ മനസ്സേ സൗന്ദര്യസമുദ്രത്തിൽ ആണ്ടിറങ്ങുക. ആ സമുദ്രത്തിൽ മഹത്തായ രത്നങ്ങൾ ആഴത്തിൽ കിടക്കുന്നുണ്ട്.'

## 26 ഉപസംഹാരം

അതിനാൽ വേദാന്തവും മനുഷ്യരാശിയുടെ ഭാഗധേയവും എന്ന വിഷയത്തെക്കുറിച്ച് സംസാരിക്കുമ്പോൾ സമകാലികമനുഷ്യന്റെ സ്ഥിതിഗതികൾ ഇരുണ്ടതും നിരാശാജനകവുമാണെങ്കിലും അല്പമൊരു പ്രത്യാശയും സന്തോഷവും എനിക്കനുഭവപ്പെടുന്നുമുണ്ട്. ആ വിശ്വാസത്തിലും ഉറപ്പിലും ഒരാളെ നിലനിർത്തുന്നത് പൗരാണിക വേദാന്തദർശനം മാത്രമല്ല റൊമെയ്ൻ റൊളാങ്ങ് 'ശ്രീരാമകൃഷ്ണന്റെ ജീവിതം' എന്ന ഗ്രന്ഥത്തിൽ വായനക്കാർക്ക് ആധുനികയുഗത്തിലെ ചലനാത്മകവും സാർവ്വത്രികവുമായ വേദാന്തദർശനത്തിന്റെ മാതൃകയായും സാർവ്വജനീനമായ ആത്മാവിന്റെ ഉത്കൃഷ്ടമായ സുസ്വരതയായും അവതരിപ്പിച്ചിട്ടുള്ള ശ്രീരാമകൃഷ്ണനേയും സ്വാമി വിവേകാനന്ദനേയുംപോലുള്ള ആധുനികഗുരുക്കന്മാരുടെ ശ്രമത്തിൽക്കൂടിയുമാണ്. നമുക്ക് പണ്ടുകാലത്ത് നേടാൻ കഴിയാതിരുന്നത് ഈ ആധുനികകാലഘട്ടത്തിൽ നേടാൻ കഴിയും. അതുകൊണ്ട് നമ്മുടെ ചുററുപാടുമുള്ള കാര്യങ്ങൾ നിരാശാജനകമാണെങ്കിലും അത് അങ്ങനെ തുടരേണ്ടതില്ലെന്ന ദൃഢബോധത്തോടെ നമുക്ക് വീട്ടിലേയ്ക്ക് മടങ്ങാം. അർദ്ധരാത്രി കൂരിരുട്ട് നിറയുന്നു. ഏതാനും മണിക്കൂറുകൾക്ക് ശേഷം ആകാശം അരുണവർണ്ണമാകുന്നു. പ്രഭാതം പൊട്ടിവിരിയുന്നു, തൽക്ഷണം ചക്രവാളത്തിൽ സൂര്യൻ ഉദിച്ചുയരുന്നു, ഇരുട്ടിനെ നിർമാർജ്ജനം ചെയ്യുന്നു. അതുപ്രകാരം കോടിക്കണക്കിൽ സ്ത്രീപുരുഷന്മാരുടെ ഹൃദയങ്ങളിൽനിന്നു് ബഹിർഗ്ഗമിക്കുന്ന നിശ്ശബ്ദമായ ആ പ്രാർത്ഥന സഹസ്രാബ്ദങ്ങൾക്ക് മുമ്പ് വിരചിതമായ ബൃഹദാരണ്യകോപനിഷത്തിലെ വൈദികപ്രാർത്ഥനയിൽ മുഴങ്ങിക്കേൾക്കാം. (1. 3. 28)

'അസതോ മാ സദ്ഗമയ
തമസോ മാ ജ്യോതിർഗമയ
മൃത്യോർമാ അമൃതം ഗമയ.'

(ഞങ്ങളെ അസത്തിൽനിന്നു് സത്തിലേയ്ക്കും ഇരുട്ടിൽനിന്നു് വെളിച്ചത്തിലേയ്ക്കും മരണത്തിൽനിന്നു അനശ്വരതയിലേയ്ക്കും നയിക്കേണമേ)

കൊല്ലംതോറും ഞാൻ ലോകം ചുററിസഞ്ചരിക്കുമ്പോൾ പല തരത്തിലുള്ള ആളുകളേയും കണ്ടുമുട്ടാറുണ്ട്. മനുഷ്യഹൃദയത്തിലുള്ള ദിവ്യത എന്ന വേദാന്തസന്ദേശത്തോട് പ്രതികരിക്കുന്നവരാണ്

അവരധികവും. 1977 ഒക്ടോബറിൽ 'സ്വാമി വിവേകാനന്ദൻെറ മാനവദർശനം' എന്ന വിഷയത്തെക്കുറിച്ച് മതേതരമെന്ന് സ്വയം പ്രഖ്യാപിക്കുന്ന മാർക്സിസ്റ്റ് രാഷ്ട്രമായ യു. എസ്സ്. എസ്സ്. ആറിലെ പ്രൊഫസർമാരുടെയും ഗവേഷകന്മാരുടെയും മോസ്റ്റോ യൂണിവേഴ്സിററിയിലെ വിദ്യാർത്ഥികളുടെയും മുമ്പാകെ അവർ നിർദ്ദേശിച്ചതനുസരിച്ച് ഞാൻ പ്രസംഗിച്ചപ്പോൾ അതിനോടവർ വളരെ ഹൃദ്യമായി പ്രതികരിച്ചത് ഞാൻ കണ്ടിട്ടുണ്ട്. ഈ മനുഷ്യ ശരീരഘടനയിൽത്തന്നെ അഗാധവും ദിവ്യവുമായൊരു തലമുണ്ടെന്ന ആശയം അവക്ക് വളരെ ആശ്ചര്യകരമായിത്തോന്നി. ചോദ്യോത്ത രവേളയിൽ അവരിൽ ഒരു പ്രൊഫസർ എഴുന്നേററുനിന്ന് ഇത് വളരെ ആശ്ചര്യകരമായൊരാശയംതന്നെ, അതിനെപ്പററി കൂടുതൽ പറയണമെന്ന് അപേക്ഷിച്ചതനുസരിച്ച് ചോദ്യോത്തരവേളയിലെ സിംഹഭാഗവും ഞാൻ അത് വിശദീകരിക്കാനാണ് ശ്രമിച്ചത്. 'വിവേകാനന്ദൻെറ ജീവിതം' എന്ന ഗ്രന്ഥത്തിൽ ചിക്കാഗോസമ്മേ ളനത്തിലും അതിന്നു ശേഷവും വിവേകാനന്ദൻ ഈ കേന്ദ്രഭൂതമായ ആശയമാണ് അവതരിപ്പിച്ചത് എന്ന് റൊമെയൻ റൊളാങ് അഭിപ്രായപ്പെട്ടിട്ടുണ്ട് (പേജ് 42)

'ഓരോ സമയത്തും ആവത്തിച്ചുള്ള പുതിയ വാദഗതികളോടെ, എന്നാൽ ശക്തമായ ബോദ്ധ്യത്തോടെയും അദ്ദേഹത്തിൻെറ ഗവേഷ ണവിഷയം സ്ഥലകാലങ്ങളെ അതിക്രമിച്ചുള്ളതും എല്ലാ ജനവിഭാ ഗത്തിൻെറയും ആത്മാവിനെ ഏകീഭവിപ്പിക്കുന്നതും ഒരു അടിമയായ അപരിഷ്കൃതൻെറ പ്രേതകവചാദികളിലുള്ള വിശ്വാസം മുതൽ ആധുനികശാസ്ത്രത്തിൻെറ ഉദാരമായ സംഗ്രാത്മകവിധികരംവരെ ഉൾ ക്കൊള്ളുന്നതുമായ സാർവ്വജനീനമായൊരു മതം എന്നുള്ളതായിരുന്നു. അദ്ദേഹം മഹത്തായ അതിൻെറ ഉദ്ഗ്രഥനത്തെ സുസ്വരമാക്കിത്തീ ർത്തു. എന്നാൽ അത് ഒരു പ്രത്യാശയെയെങ്കിലും കെടുത്തിയില്ല. എല്ലാ പ്രത്യാശകളേയും വളരാനും അനുയോജ്യമായ പ്രകൃതിയനുസ രിച്ച് നിലനിൽത്തുവാനും അദ്ദേഹം സഹായിച്ചു, മനുഷ്യനിൽ അന്തർ ലീനമായ ദിവ്യത്വവും അനിശ്ചിതമായ പരിണാമത്തിന്നുള്ള ശേ ഷിയുമെന്നതൊഴികെ മററു യാതൊരു ശുഷ്ക്കതത്ത്വവാദവും അദ്ദേഹ ത്തിന്നുണ്ടായിരുന്നില്ല.'

ഇപ്രകാരം വേദാന്തം ശാരീരികമായി ശക്തവും അരോഗവും മാനസികമായി ഉന്മേഷകരവും സംവേദനക്ഷമവും ആത്മീയമായി ഏകീഭവിച്ചതുമായ ഒരു മനുഷ്യവികാസത്തിന്ന് തീച്ചയായും സഹാ യം നല്കും. അന്ന് നമുക്കും ലോകത്തിലെ ഇതരരാഷ്ട്രങ്ങളിലുള്ള വക്കും ഒരു അനുഗൃഹീതദിനമായിരിക്കും. ആ ലക്ഷ്യത്തിലേയ്ക്ക് പ്രവത്തിക്കുന്നതുതന്നെ സന്തോഷകരമായിരിക്കും. നമസ്തേ.

# 30

## ഒരു ജീവിതത്തിൽനിന്നു് ജീവിതം വാർത്തെടുക്കൽ*

### 1 ആമുഖം

ശ്രീ ഗോപാലകൃഷ്ണൻെറയും പത്നിയുടെയും ഭവനപരിസരത്തു് നാം ഈ സായാഹ്നത്തിൽ സമ്മേളിച്ചതിൻെറ ഉദ്ദേശ്യമെന്തെന്നു് ശ്രീ. ടി. എൻ. ചതുർവേദിയിൽനിന്നു് നിങ്ങറം കേട്ടു കഴിഞ്ഞുവല്ലോ. ഒരു വഷം മുമ്പു് നമുക്കൊരു ദുരന്തം നേരിടേണ്ടിവന്നു—മുരളീ ഗോപാലൻെറ മരണം. അതു് ശ്രീ ഗോപാലകൃഷ്ണൻെറയും പത്നിയുടെയും വ്യക്തിപരമായ ദുരന്തം മാത്രമല്ല, ആയിരക്കണക്കിന്നു് മററു വ്യക്തികളുടേതുമായിരുന്നു. അതിന്നുശേഷം ഒരു വഷം കഴിഞ്ഞു. മുരളിയുടെയും കുടുംബത്തിൻെറയും ഉററസുഹൃത്തുക്കളുടെയും ഒരു യോഗത്തിൽ ഞാൻ പ്രസംഗിക്കണമെന്നു് ഗോപാലകൃഷ്ണൻ നിബ്ബന്ധിച്ചു. അമ്പതുകളിൽ ഞാൻ ഡൽഹിയിലായിരുന്നപ്പോറം ഗോപാലകൃഷ്ണനേയും അദ്ദേഹത്തിൻെറ ചെറിയ കുട്ടികളേയും എനിക്കു് പരിചയമുണ്ടായിരുന്നു. ഞാൻ അവരിലേയ്ക്കു് ഹഠാദാകഷിക്കപ്പെട്ടു. അതിനാൽ എന്നോടു് ഇവിടെവന്നു് ഒരു സായാഹ്നം ചെലവഴിക്കാൻ അദ്ദേഹം ആവശ്യപ്പെട്ടപ്പോറം ഞാൻ സസന്തോഷം അതു് സ്വീകരിച്ചു. ഒരു കുട്ടിയെന്ന നിലയിലും യുവാവെന്നനിലയിലും സാഹസബുദ്ധിയോടെയും നിർഭീകമായും ദേശാഭിമാനത്തോടുകൂടിയ അപ്പ്ണമായും മുരളി നയിച്ച വിവിധതരത്തിലുള്ള ജീവിതം എന്നെ പ്രചോദിപ്പിച്ചിരുന്നു. ഇവയെല്ലാം ഏതു് വ്യക്തിയുടെയും തിളക്കമുള്ള ഗുണങ്ങളാണു്. അത്തരം വാഗ്ദാനങ്ങളായ ജീവിതങ്ങറം ഹ്രസ്വമാക്കപ്പെട്ടുപോകുന്നുവെന്നതു് നമ്മുടെ ഒരു ദുരന്തമാണു്. എന്നാലതു് ഹ്രസ്വമാക്കപ്പെട്ടതു് ഒരു സാധാരണ മാഗ്ഗത്തിലല്ല. അത്തരം ജീവിതം സാധാരണ വഴിക്കാണു് ഹ്രസ്വമാക്കപ്പെട്ടതെങ്കിൽ നാം വളരെ തീക്ഷ്ണമായി ദുഃഖിക്കും. എന്നാൽ ആ വെട്ടിച്ചുരുക്കലിൽ വീരോചിതമായൊരു സ്പശനമുണ്ടെങ്കിൽ നമ്മുടെ മനോഭാവം വ്യത്യസ്തമാകും. നമുക്കു് അത്തരത്തിലുള്ള അനുഭവങ്ങളും ദുരന്തങ്ങളും കൂടുതൽ

---

1981 ഒക്ടോബർ 1നു് ന്യൂഡൽഹിയിൽ ചെയ്ത ഒരു പ്രഭാഷണത്തിൻെറ ടെയ്പ്റെക്കോർഡിനെ ആധാരമാക്കിയുള്ളതു്.

ഉണ്ടാവേണ്ടുന്ന നമ്മുടെ രാജ്യത്തിന്റെ മഹത്തായ ചരിത്രത്തിന്റെ പുതിയ അദ്ധ്യായത്തിൽ നാം പ്രവേശിച്ചിരിക്കയാണെന്നു് ഈ സായാഹ്നത്തിൽ നിങ്ങളോടു് പറയാൻ ഞാൻ ആഗ്രഹിക്കുന്നു

## 2 ഒരു വീരജീവിതത്തിന്റെ ആഹ്വാനം

നിങ്ങൾ ജീവിക്കാൻ ആരംഭിച്ചാൽ ഒരു മഹത്തായ കാര്യത്തിനും ലക്ഷ്യത്തിനുംവേണ്ടി ജീവിക്കുകയാണെങ്കിൽ എല്ലാം അനായാസമായിത്തീരുകയില്ല. നിരവധി വെല്ലുവിളികൾ വന്നുചേരും. ആധുനികഭാരതം അനായാസജീവിതത്തിന്റെ ഘട്ടത്തിൽനിന്നു്, ഏററവും സങ്കുചിതമായ ജീവിതവൃത്തത്തിൽനിന്നു് ഒരു വികാസത്തിന്റെ ജീവിതത്തിലേയ്ക്കു്, ഒരു സാഹസികജീവിതത്തിലേയ്ക്കു്, ഒരു വീരോചിതമായ ജീവിതത്തിലേയ്ക്കു് കടന്നുപോകുകയാണു്. ഗംഭീരമായൊരു ഭാവിയെ ഇന്നു് നേരിടേണ്ട സ്വാതന്ത്ര്യത്തിന്റെ അർത്ഥം അതാണു്. ജീവിതത്തിന്റെ എല്ലാ തുറകളിലും വീരോചിതമായ ആവേശത്തോടെ ജീവിച്ച ജീവിതങ്ങൾകൊണ്ടു് എഴുതപ്പെടേണ്ടതാണു് ആ ഭാഗധേയം. ശതാബ്ദങ്ങളായി നാം കളഞ്ഞുകളിച്ച ആവേശവും അതാണു്. നമ്മുടെ അടുത്തു് കഴിഞ്ഞ ഭൂതകാലം ഇപ്പോഴും നമ്മിൽ തങ്ങിനില്ക്കുന്നുണ്ടു്. അതു വ്യക്തിപരമായും കൂട്ടായുമുള്ള നിശ്ചലജീവിതത്തിന്റേതും മനോഭാവത്തിന്റേതുമായിരുന്നു. എന്നാൽ ആധുനികകാലത്തു് ആ കെട്ടിനില്ക്കുന്ന രാഷ്ട്രജീവിതത്തിന്റെ ജലം ഇളക്കിമറിക്കപ്പെട്ടു. അതാകട്ടെ ഒരു പുതിയ തരം മഹത്വത്തിനുള്ള അവസരങ്ങളും പുതിയതരം വീരത്വവും സൃഷ്ടിക്കുകയും ചെയ്തു.

അത്തരത്തിലുള്ള ഒന്നാമത്തെ വീരോചിതമായ പ്രവർത്തനം നാം കണ്ടതു് കഴിഞ്ഞ ശതകത്തിലും ഈ ശതകത്തിന്റെ ആദ്യഭാഗത്തുമാണു്. നമ്മുടെ നിരവധി യുവജനങ്ങൾ ജീവിതവും അവരുടെ സുഖസൗകര്യങ്ങളും സർവ്വസ്വവും രാജ്യത്തിന്റെ സ്വാതന്ത്ര്യം നേടുന്നതിനുവേണ്ടി പരിത്യജിച്ചതു് മഹത്തായ ദേശീയസ്വാതന്ത്ര്യസമരത്തിൽ നാം ദർശിക്കുകയുണ്ടായി. വീരയത്നങ്ങളുടെ മഹത്തായൊരു ഗോത്രംതന്നെയായിരുന്നു അതു്. ആ അനുഭവത്തിൽനിന്നു് ഇന്ത്യ ഇനി ഉറങ്ങിക്കിടക്കുകയില്ലെന്നും സുഖസൗകര്യങ്ങളിൽ ഭ്രമിക്കുകയില്ലെന്നും നമുക്കു് മനസ്സിലാക്കാൻ കഴിഞ്ഞു. നമ്മുടെ രാഷ്ട്രം മഹത്തായ ഒരു കുരുക്ഷേത്രഭൂമിയിലേയ്ക്കു് ഇറങ്ങിയിരിക്കുകയായിരുന്നു. അക്കാലം മുതൽ ഇന്നുവരെയും ഇനി വരാനിരിക്കുന്ന ശതകങ്ങളിലും എല്ലാ ഉപചയാപചയങ്ങളേയും വെല്ലുവിളികളേയും നേരിട്ടുകൊണ്ടു നാം മഹത്തായ ഈ കുരുക്ഷേത്രരംഗത്തായിരിക്കും. മനുഷ്യമഹത്വം അതിന്റെ സമുന്നതനിലവാരത്തിലെത്തിക്കുവാൻ മരണത്തെ ഭയ

പ്പെടാതെ മുന്നോട്ടുവരുന്ന യുവതീയുവാക്കളെ നാം കാണും. ശതാബ്ദങ്ങളോളം നാം ഈ ആദർശം അറിഞ്ഞിരുന്നേയില്ല. നമ്മുടെ ജനങ്ങൾ സുഖസൗകര്യങ്ങളിൽ മയങ്ങിക്കിടക്കുന്നവരായിരുന്നു. യഥാർത്ഥത്തിൽ എല്ലാ രക്ഷിതാക്കളും അവരുടെ കുട്ടികളോട്, അവിടെ പോകരുത്. ആ മരത്തിൽ കയറരുത്, മല കയറരുത്, വളരെദ്ദൂരേ പോകരുത്, കവിഞ്ഞൊഴുകുന്ന നദിയുടെ അടുത്തേയ്ക്കു പോകരുത്, നീ മരിച്ചു പോകും എന്നൊക്കെപ്പറഞ്ഞു പരിശീലിപ്പിച്ച് ഭീരുക്കളുടെ മനോഭാവം അവരിൽ വളർത്തിയിരുന്നു. ഇവയൊക്കെ നമ്മേയും പഠിപ്പിച്ചിരുന്നു. പോയി ആ മല ധൈര്യപൂർവ്വം കയറൂ, കവിഞ്ഞൊഴുകുന്ന നദി കടക്കൂ, മരണം വരുന്നെങ്കിൽ അതിനെ നേരിടൂ എന്നൊന്നും നമ്മെ പഠിപ്പിച്ചിരുന്നില്ല.

ഈ അരോഗദൃഢമായ തത്ത്വശാസ്ത്രം നമുക്ക് നല്കപ്പെട്ടില്ല. അതുകൊണ്ടാണ് നമുക്ക് സങ്കുചിതമായ ഒരു ദേശീയജീവിതം, വളരെ പരിമിതമായ വ്യാപ്തിയോടുകൂടിയ ജീവിതം നയിക്കേണ്ടിവന്നത്. ഓരോരുത്തനും തന്റെ ജീവിതം രക്ഷിക്കുക, ഭീരുവിന്റെ ജീവിതം നയിക്കുക, ഇതുകൊണ്ട് ദേശീയമനസ്സ് മുഴുവൻ സങ്കുചിതമായിപ്പോയി. എന്നാൽ ഇന്ന് ആ നിരാശാജനകമായ അദ്ധ്യായം അവസിതമായി. മുരളിയുടെ ദുരന്തം ശരിയായ കാഴ്ചപ്പാടിൽ നിങ്ങൾക്ക് ദർശിക്കണമെങ്കിൽ നിങ്ങൾ ദേശീയസാഹചര്യത്തിൽ അത് കാണണം. നമ്മുടെ രാജ്യത്തിന്റെ സുദീർഘമായ ചരിത്രത്തിലെ പുതിയ അദ്ധ്യായം, വീരോചിതമായ സമരത്തിന്റെയും യത്നത്തിന്റെയും ഭീകരതയെ നിർഭയം നേരിടുന്നതിന്റെയും മൃദുലവും അനായാസവുമായ ജീവിതത്തിലേയ്ക്ക് ഓടാതിരിക്കുന്നതിന്റെയും വീരാവേശത്താൽ പ്രചോദിതമായി, നമ്മുടെ രാജ്യം എഴുതിക്കൊണ്ടിരിക്കയാണ്. ഈ പുതിയ പാഠമാണ് നമ്മുടെ രാജ്യം അല്പമെങ്കിലും പഠിച്ചിട്ടുള്ളത്, എന്നാൽ വൻതോതിൽ ഇനിയും ധാരാളം പഠിക്കേണ്ടതുണ്ട്. നമ്മുടെ ചരിത്രത്തിന്റെ ത്വരിതഗതിയിൽ അനാവരണം ചെയ്തുകൊണ്ടിരിക്കുന്ന ആധുനികയുഗത്തിന്റെ വെല്ലുവിളികളിലേയ്ക്കും അവസരങ്ങളിലേയ്ക്കും നാം കൂടുതൽ ആഴത്തിൽ ഇറങ്ങുമ്പോൾ ഇനിയും കൂടുതൽ കാര്യങ്ങൾ നാം പഠിക്കും. ഇനിയൊരിക്കലും ആ സങ്കോചനിലയിൽ നാം ജീവിക്കുകയില്ല. വിവേകാനന്ദൻ കഴിഞ്ഞ ശതാബ്ദത്തിന്റെ അന്ത്യകാലത്തു് ഉച്ചരിച്ച ആ മനോഹരമായ വാക്യം നമ്മുടെ ഇന്നത്തെ ഇന്ത്യയ്ക്കു പററിയതാണ്. ''എല്ലാ വികാസങ്ങളും ജീവിതവും, എല്ലാ സങ്കോചങ്ങളും മരണവുമാണ്.'' സങ്കുചിതമായ നിലയിലുള്ള ജീവിതം യഥാർത്ഥത്തിൽ മരണമാണ്, വികസ്വരനിലയിലുള്ള ജീവിതം യഥാർത്ഥജീവിതവുമാണ്. ഈ സത്യം വൻതോതിൽ നമ്മുടെ ജനങ്ങൾ മനസ്സിലാക്കേ

ണ്ടതുണ്ട്. സുഖസൗകര്യമുള്ള ജീവിതം നയിക്കാൻ എളുപ്പമാണ്. അതാകട്ടെ എല്ലാ വിഷമങ്ങളിൽനിന്നും രക്ഷപ്പെടാനും ആപത് സാദ്ധ്യതകൾ ഇല്ലാതിരിക്കാനും വേണ്ടി ഒരു ചില്ലുകൂട്ടിൽ അടയ്ക്കപ്പെട്ട ജീവിതമായിരിക്കും. ഇത്തരം ലാളിച്ച് ഉറക്കുന്ന ജീവിതസംഗീതമാണ് ശതാബ്ദങ്ങളായി നമ്മുടെ രക്ഷിതാക്കളും, ഗുരുനാഥന്മാരും നമ്മെ പഠിപ്പിച്ചിട്ടുള്ളത്. എന്നാൽ ഇന്ന് മറ്റൊരു സംഗീതം ശ്രദ്ധിക്കുന്നതിന് നാം അനുഗൃഹീതരാണ്. ഉണരാനും, ശക്തിയാർജ്ജിക്കാനുമുള്ള സംഗീതം.

ഈ ശക്തിമത്തായ സംഗീതം ആദ്യമായി നാം കേട്ടത് വിവേകാനന്ദനിൽനിന്നാണ്. വീരോചിതമായ പ്രയത്നത്തിനുള്ള ഈ ആവേശം കഠോപനിഷത്തിലെ പ്രസിദ്ധമായ ഉത്തിഷ്ഠത! ജാഗ്രത ! ലക്ഷ്യപ്രാപ്തിവരെ വിശ്രമിക്കരുത് എന്ന മന്ത്രത്തിൽ കൂടിയാണ് അദ്ദേഹം നല്കിയിട്ടുള്ളത്. നിങ്ങൾ നിദ്രാലുക്കളായി ചുരുങ്ങരുത്. നമ്മൾ യുഗങ്ങളായി ഉറങ്ങുകയായിരുന്നു. യുഗങ്ങളായി കരയുകയായിരുന്നു, ഇനി കരയാനോ ഉറങ്ങാനോ പാടില്ല. ഉണരൂ ! മുന്നോട്ട്, മുന്നോട്ട്, ജീവിതം ജനനമരണങ്ങൾക്കിടയിലുള്ള ഒരു യുദ്ധമാണ്, വികാസവും സങ്കോചവും തമ്മിലുള്ള യുദ്ധം. ഏററവും ഭയാനകമായതിനെ, മൃഗീയമായതിനെ നിങ്ങൾ നേരിടണം. മരണത്തെത്തന്നെയും ആശ്ലേഷിക്കണം. ഇത്തരത്തിലുള്ള ഒരു തത്ത്വശാസ്ത്രം മുമ്പും ഒരിക്കൽ നാം കേട്ടിട്ടുണ്ട്. അത് മഹാനായ വീരനേതാവും മഹത്തായ സാർവ്വത്രികമനസ്സനുമായ ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽക്കൂടി നല്കിയതാണ്. കുരുക്ഷേത്രത്തിലെ രണഭൂമിയിൽവെച്ച് നല്കപ്പെട്ട അതിശക്തമായ സന്ദേശമായിരുന്നു അത്. ഇന്ന് വൈകുന്നേരം നിങ്ങൾ കേട്ട മനോഹരമായ ചില ശ്ലോകങ്ങൾ മനുഷ്യന്റെ അനശ്വരമാനത്തെക്കുറിച്ചുള്ള സത്യത്തെ വിശദീകരിക്കുന്ന ഗീതാശ്ലോകങ്ങളായിരുന്നു. മരണം മനുഷ്യന്റെ ശരീരത്തിനേ ഉള്ളു. ആത്മാവിനില്ല. ശങ്കരാചാര്യർ തന്റെ ഭാഷ്യത്തിൽ മനുഷ്യന്റെ ആത്മാവിനെ നശിപ്പിക്കാൻ ദൈവത്തിനുപോലും സാദ്ധ്യമല്ലെന്ന് വ്യക്തമാക്കിയിരിക്കുന്നു. അതാകട്ടെ നിത്യശുദ്ധവും, നിത്യോജ്ജ്വലവും, നിത്യമുക്തവും, അക്ഷയവുമാകുന്നു. നമ്മുടെ ജനങ്ങൾ ഈ സത്യം അല്പമെങ്കിലും മനസ്സിലാക്കുന്നുവെങ്കിൽ രാഷ്ട്രം മുഴുക്കെ വീരന്മാരും നിർഭയന്മാരും നിറയും. നാം എല്ലാതരം ഭയങ്ങളുടേയും പിടിയിലാകുന്നു. ഇന്ന് നിർഭയത്വത്തിന്റെ ഒരു പുതിയ മനോഭാവം വളർത്തിയെടുക്കേണ്ടതുണ്ട്. ഇത് ജീവിതത്തിന്റെ വികാസദിശയിലേയ്ക്ക് നമ്മുടെ രാഷ്ട്രത്തെ നയിക്കും, വ്യത്യസ്ഥ ദിശകളിലുള്ള സമരങ്ങളിലേയ്ക്കും, ശ്രമങ്ങളിലേയ്ക്കും മനുഷ്യമഹത്വത്തിന്റെ വ്യത്യസ്തമാനങ്ങളിലേയ്ക്കും നമ്മെ നയിക്കും. ശതാ

ബ്ബങ്ങളായി ജീവിതസങ്കോചത്വത്തിലേയ്ക്കും മരണത്തിലേയ്ക്കും പോയിക്കൊണ്ടിരുന്ന നാം അവയോടു് എന്നെന്നേയ്ക്കുമായി വിട പറയും.

അത്തരമൊരു സന്ദർഭത്തിലാണു് ഇന്നത്തെ ഇന്ത്യയിൽ നാം ജീവിക്കേണ്ടതു്. നമ്മുടെ ഉപനിഷത്തുകളുടേയും, ഗീതയുടേയും അതായതു് വേദാന്തത്തിന്റെ തത്ത്വശാസ്ത്രം ജീവിതത്തെ അതിന്റെ വൈഷമ്യങ്ങളോടും, സന്തോഷങ്ങളോടും കൂടിയുള്ള ഒരു മലകയററം പോലെയുള്ള സാഹസവൃത്തിയായിട്ടാണു് കരുതിയിട്ടുള്ളതു്. ഉപനിഷത്തുകളുടെ ഏററവും ഉന്നതമായ ചിന്ത എവറസ്റ്റ് കൊടുമുടിപോലെയാണു്. നിങ്ങൾക്കതു് കയറാൻ കഴിയുമോ ? ശക്തന്മാരും കരുത്തന്മാരുമുണ്ടെങ്കിൽ ധീരതയോടെ ശ്രമിക്കുക. ജീവിതം എളുപ്പമല്ല. അതു് സുഖാവഹവുമല്ല. സത്യത്തിനും, ശിവത്തിനും, സൗന്ദര്യത്തിനും, മഹത്വത്തിനും വേണ്ടിയുള്ള അന്വേഷണം വീരോചിതമായ ഒരു കൃത്യമാണു്. വീരന്മാരും നിർഭയന്മാരുമായവർക്കു മാത്രമേ അതിൽ ആകർഷണം തോന്നുകയുള്ളു. അതിനാൽ നേരത്തെ ഭാഗികമായി ഉദ്ധരിക്കപ്പെട്ട കഠോപനിഷത്തിലെ പ്രസിദ്ധമായ മന്ത്രം നമ്മുടെ ഉപനിഷത്തുകൾ മനുഷ്യരാശിക്കയയ്ക്കുന്ന ക്ഷണപത്രമാണു് (3. 14):

'ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത
ക്ഷുരസ്യ ധാരാ നിശിതാ ദുരത്യയാ
ദുർഗ്ഗം പഥസ്തത് കവയോ വദന്തി'

(ഉണരുക എഴുന്നേല്ക്കുക, ശ്രേഷ്ഠരായ ഗുരുക്കന്മാരെ സമീപിക്കുക, ഉദ്ബുദ്ധരാവുക, മാർഗ്ഗം കത്തിവായ്ത്തലയിൽക്കൂടിയുള്ള നടത്തം പോലെയാണു്. നടന്നു് അക്കരെയെത്തുക ദുസ്സാദ്ധ്യമാണു് എന്നു മനീഷികൾ പറയുന്നു.)

ഇപ്രകാരം ഉപനിഷത്തുക്കൾ മനുഷ്യനെ സുഖപ്രദവും അലസവുമായ മനോഭാവം കൈവെടിയാനും ജീവിതത്തെ ഒരു സാഹസകൃത്യമായിക്കാണാനും ആഹ്വാനം ചെയ്യുന്നു. ഏതു് തരത്തിലുള്ള സാഹസം ? 'കത്തിയുടെ മൂർച്ചയേറിയവായ്ത്തലയിൽക്കൂടിയുള്ള നടത്തം പോലെയുള്ള' സാഹസം. സോമർസെററ് മോമിന്റെ ഒരു പുസ്തകത്തിന്റെ ശീർഷകം 'കത്തിയുടെ വായ്ത്തല' എന്നതാണു്. അതിനെ അടിസ്ഥാനമാക്കി ഒരു സിനിമയുമുണ്ടു്; അതാകട്ടെ ഈ 'കഠോപനിഷത്തിൽനിന്നു്' എടുത്തതാണു്. ജീവിതം ഒരു കത്തിയുടെ വായ്ത്തലപോലെയാണു്. അതിന്മേൽക്കൂടി നിങ്ങൾക്കു് നടക്കാൻ പററുമോ ? എന്നാൽ നിങ്ങൾ ഒരു വീരനാണു്. വീരയത്നം, വീരമനോഭാവം. ഓജസ്സ്, നിർഭീകത ഇവയാണു് ഉപനിഷത്തിലും

ഗീതയിലും ആവത്തിച്ചുപറയുന്നതു്. ഇന്നാകട്ടെ വിവേകാനന്ദ സാഹിത്യത്തിലും നിരന്തരമായി ഊന്നിപ്പറയുന്നതുമിതുതന്നെ.

നമ്മുടെ ജനതയുടെ മനസ്സും ഹൃദയവും ഈ വീരാവേശം വീണ്ടെടുക്കുകയാണെങ്കിൽ നമ്മുടെ സുദീഘമായ ചരിത്രത്തിൻെറ സുന്ദരവും മഹത്തരവുമായ അടുത്ത അദ്ധ്യായം നമ്മുടെ രാഷ്ട്രം എഴുതിച്ചേക്കും. ധീരത, എപ്പോഴും ധീരത ഇതാണു് ഫ്രഞ്ചു് വിപ്ലവത്തിൻെറ മഹത്തായ ആദശവും മുദ്രാവാക്യവും. ആ ധീരമായ ആവേശം വന്നു ചേരണമെന്നായിരുന്നു സ്വാമി വിവേകാനന്ദൻെറ ആവശ്യം. കഴിഞ്ഞ ഏതാനും ശതകങ്ങളിൽ നാം ജീവിക്കുകയായിരുന്നുവെന്നു് നാം വിചാരിച്ചു. എന്നാൽ യഥാത്ഥത്തിൽ നാം ജീവിക്കുകയായിരുന്നില്ല; അതു് സജീവമായ മരണമായിരുന്നു. എന്നാൽ ഇന്നു് നാം ഒരു പുതിയ ജീവിതത്തുടിപ്പും വികാസവും സംഘഷവും ജീവിതത്തിൻെറ എല്ലാ തുറകളിലും അനുഭവിച്ചുകൊണ്ടിരിക്കയാണു്. എവിടെയെല്ലാം മുൻകൈയെടുക്കലും എവിടെയെല്ലാം വ്യവസായം, ധനതത്ത്വശാസ്ത്രം, രാജ്യതന്ത്രം, സമൂഹശാസ്ത്രം, മതം, ഭൗതികശാസ്ത്രം എന്നീ രംഗങ്ങളിലും പുതിയ വികാസമാഗ്ഗങ്ങൾക്കു് വഴിവെക്കുന്നുവോ അവിടെയെല്ലാം ജീവിതചലനവും വികാസത്തിന്നുള്ള ആവേശവും പഴയ സങ്കോചപ്രക്രിയയെ സ്ഥാനഭ്രഷ്ടമാക്കിക്കൊണ്ടു് വാഴുന്നതു് കാണാം. ആ ആവേശമാണു് സ്വാമി വിവേകാനന്ദൻ നമ്മുടെ നിശ്ചലമായ സമൂഹത്തിൽ കത്തിവെച്ചതു്. അനന്തരം തൽക്ഷണം തന്നെ ഗംഭീരമായ രാഷ്ട്രീയ ഉണവ്വും ആധുനിക വിപ്ലവത്തിൻെറ ആരംഭവും വന്നു ചേന്നു. നമ്മുടെ ഉജ്ജ്വലരും നിഭ്ഭയരും സമപ്പിതരുമായ നിരവധി യുവജനങ്ങൾ തൂക്കുമരങ്ങളെ പുഞ്ചിരിയോടുകൂടി നേരിടുന്നതും രാഷ്ട്രനിമ്മാണ സേവനങ്ങൾക്കു വേണ്ടിയുള്ള നിമ്മാണാത്മക പ്രവത്തനങ്ങൾക്കു് പിന്നോക്ക പ്രദേശങ്ങളിൽ പോകുന്നതും ഈ വിപ്ലവത്തിന്നു് ദശിക്കാൻ കഴിഞ്ഞു. അതാണു് ആധുനിക ഭാരതത്തിൻെറ യഥാത്ഥമായ ആവേശം. ഇന്ത്യയുടെ എല്ലാഭാഗങ്ങളിലും ഒരു പുതിയ നിമ്മാണാത്മകവും സഗ്ഗാത്മകവും വീരോചിതവുമായ പ്രവത്തനങ്ങൾക്കുവേണ്ടി ഇതു് തീവ്രതരമാക്കപ്പെടേണ്ടതുണ്ടു്. രാഷ്ട്രത്തിൻെറ ആഹ്വാനം ചെവിക്കൊണ്ടു് രാഷ്ട്രത്തിന്നു് വേണ്ടി മരിക്കുന്നതിനേക്കാൾ അതിന്നു വേണ്ടി ജീവിക്കാൻ നാം ശ്രമിക്കണം. അത്തരം ജീവിതത്തിൽ സങ്കുചിതമായ ചെറിയ ജീവൻെറ മരണവും വലിയ ആത്മാവിൻെറ വികാസവും കാണാൻ കഴിയും. വിവേകാനന്ദൻ തൻെറ കത്തുകളിലൊന്നിൽ ഉദ്ബോധിപ്പിച്ചപോലെ, 'അന്യക്കു വേണ്ടി ജീവിക്കുന്നവർ മാത്രമാണു് ജീവിക്കുന്നവർ. മററുള്ളവർ ജീവനുള്ളവരേക്കാൾ മൃതരാണു്. (സ്വാമി വിവേകാനന്ദൻെറ കത്തുകൾ. വാള്യം III).

## 3 മരണത്തിൻെറ വെല്ലുവിളിയെ നേരിടൽ

നാം ഒരു രാഷ്ട്രത്തിൻെറ മഹത്ത്വത്തെക്കുറിച്ച് സംസാരിക്കുമ്പോൾ മരണത്തെ നേരിടാനുള്ള ധീരതയിൽ നിന്നാണ് ആ മഹത്ത്വം ഉദ്ഭവിക്കുന്നതെന്ന് നമുക്ക് കാണാറാകും. ചിലപ്പോൾ ശാരീരികമരണവും പലപ്പോഴും സ്വാത്ഥപരമായ 'അഹത്തിൻെറ' മരണവും ആയിരിക്കുമെത്. ഇംഗ്ലണ്ട് എങ്ങനെയാണ് മഹത്തായ രാഷ്ട്രമായത്? ഇംഗ്ലണ്ടിൻെറ മഹത്ത്വത്തിനുവേണ്ടി യുവാക്കളായ ഇംഗ്ലീഷുകാർ ലോകം മുഴക്കെ സഞ്ചരിക്കാനും ആത്തലയ്ക്കുന്ന സമുദ്രങ്ങൾ താണ്ടാനും സമുന്നതങ്ങളായ കൊടുമുടികൾ കയറാനും ദുർഗ്ഗമമായ വനാന്തരങ്ങളിൽക്കൂടി സഞ്ചരിക്കാനും, എന്തു ബുദ്ധിമുട്ടുകളും മരണം തന്നെയും നേരിടാനും തയ്യാറായതുകൊണ്ടാണ്. എല്ലാ മഹത്ത്വങ്ങളുടെയും ഘടന അതാണ്. പൗരാണികഗ്രീക്കുകാർ ഈ വഴിക്കു മാത്രമാണ് മഹത്ത്വമാർജ്ജിച്ചത്. ഈ വീരോചിതമായ അംശങ്ങൾ ഉൾക്കൊള്ളുന്ന ഗ്രീക്ക്ദുരന്തനാടകങ്ങൾ ചലനാത്മകമായ ഗ്രീക്ക്ജീവിതത്തിൻെറ സുന്ദരമായ ചിത്രീകരണങ്ങളാണ്. ഒരു വീരനെ നശിപ്പിക്കാൻ ചില ദുർവ്വിധികൾ പ്രവത്തിക്കുന്നു. എന്നാൽ അയാളത് കാര്യമാക്കാതെ അതിന്നെതിരായി പോരാടിക്കൊണ്ടേയിരിക്കുന്നു. പൗരാണിക ഗ്രീക്ക്ദുരന്തനാടകങ്ങളിൽ ചിത്രീകരിക്കപ്പെട്ട വീരാവേശം അതാണ്. ഇതേ ആവേശം നമ്മുടെ മഹാഭാരതത്തിലും ഭഗവാൻ ശ്രീകൃഷ്ണൻെറ പ്രബോധനങ്ങളിലും ചിത്രീകരിക്കപ്പെട്ടതു് കാണാൻ കഴിയും. നാം അത് വളരെ മുമ്പുതന്നെ വളത്തിയെടുക്കുകയും ഒരു ജനതയെന്ന നിലയിൽ മഹത്ത്വം പ്രാപിക്കുകയും ചെയ്തിരുന്നു. എന്നാൽ പിന്നീട് നാം ഇതെല്ലാം വിസ്മരിച്ച് വളരെ ചെറുതാകുകയും ലോകത്തിലെ ഇതര രാജ്യക്കാരുടെ സഹാനുഭൂതിക്ക് പാത്രമാവുകയും ചെയ്തു. ആധുനികകാലത്തിൻെറ മുന്നോടിയായി നാം ഈ പ്രവാഹത്തിലും എതിർ പ്രവാഹത്തിലും ഉൾപ്പെടുന്നതിന്നുമുമ്പേ നിർഭയരായി നിരന്തരം മരണത്തെ നേരിടുന്നതിന്നുള്ള വീരാവേശത്തിൻെറയും പരിശ്രമത്തിൻെറയും തീജ്ജ്വാല ഗുരു ഗോവിന്ദ സിംഗിനെപ്പോലുള്ള ഒരു നേതാവിൽ ദശിച്ചു. മനുഷ്യസ്വാതന്ത്ര്യത്തിൻെറയും അന്തസ്സിൻെറയും ഐക്യത്തിൻെറയും മഹത്തായ ലക്ഷ്യത്തിന്നുവേണ്ടി പടപൊരുതിയ അദ്ദേഹത്തിൻെറ ജീവിതം വീരോചിതമായിരുന്നു. ആ സമരത്തിൽ നിരന്തരം മരണത്തെ നേരിട്ടുകൊണ്ട് ഒടുവിൽ തൻെറ ഭാര്യയേയും കുട്ടികളേയും തന്നെത്തന്നെയും അദ്ദേഹത്തിന് ബലികൊടുക്കേണ്ടി വന്നു. അത്തരം മാതൃകകളിൽ ഒരു ജീവിതത്തിൽനിന്ന് ജീവിതം വാത്തെടുക്കുന്നതു് നമുക്കു കാണാൻ കഴിയുന്നു. എല്ലാ വിഷമതകളിൽനിന്നും അപകടങ്ങളിൽനിന്നും തങ്ങളെ എപ്പോഴും പരിരക്ഷിച്ചുകൊണ്ട് സുഖ

സൗകര്യങ്ങളെ സ്നേഹിക്കുന്നവരും തൃപ്തരും സ്വാർത്ഥികളും ജീവിത സുഖങ്ങളിൽ മുഴുകിയവരുമായ ഒരു ജനതയിൽനിന്നു് ഇത്തരം ചലനാത്മകത്വമുള്ള വ്യക്തികളെ കാണാൻ കഴിയുകയില്ല. ഒരു ജീവിതത്തിൽനിന്നു് ജീവിതം വാർത്തെടുക്കുന്ന ഈ പുതിയ ധാരണ ഇന്നു് നമ്മിൽ ഉദയം ചെയ്യണം. കൂടുതൽ വികാസം പ്രാപിച്ചവ രായിരിക്കാൻ ജീവിതം മരണത്തെ അഭിമുഖീകരിക്കേണ്ടതുണ്ടു്. കാരണം പൗരാണികവൈദികകാലംമുതൽ ഇന്നുവരെയുള്ള നമ്മുടെ മഹാത്മാക്കളായ ഗുരുഭൂതന്മാർ ഈ പരമസത്യത്തിന്റെ യഥാർത്ഥ്യം നമ്മെ പഠിപ്പിച്ചിട്ടുണ്ടു്. അതാണു് അയ്യായിരം വർഷങ്ങൾക്കു മുമ്പുള്ള ഋഗ്വേദം ഘോഷിക്കുന്നതു്'':

'യസ്യ ഛായാ അമൃതം യസ്യ മൃത്യുഃ'

(ജീവിതവും മരണവുമാകുന്ന ഛായയോടുകൂടിയതാണു് യാഥാർത്ഥ്യം) നാം ഈ സത്യം ഗ്രഹിക്കണം. നാം ഒരു വശംമാത്രം എടുക്കുകയും മറുവശം അവഗണിക്കുകയും ഉപേക്ഷിക്കുകയും ചെയ്താൽ നമുക്കു് പൂർണ്ണജീവിതം സാദ്ധ്യമല്ല, മഹാത്മാക്കളാവാനും കഴിയില്ല. മരണ ത്തെ അഭിമുഖീകരിക്കാൻ കഴിഞ്ഞാൽ ജീവിതത്തിന്റെ അർത്ഥം നിങ്ങൾക്കു് ബോദ്ധ്യമാകും. മരണസ്വഭാവം മനസ്സിലാക്കാതെ ഒരു തത്ത്വശാസ്ത്രത്തിന്നും അഗാധത കൈവരിക്കാൻ കഴിയില്ല. നമുക്കു് ഉപരിപ്ലവമായ തത്ത്വശാസ്ത്രമുണ്ടായേക്കാം. കഴിഞ്ഞ വള രെ ശതാബ്ദങ്ങളായി നമുക്കു് അവയുണ്ടു്. അതുകൊണ്ടാണു് നമ്മുടെ രാജ്യത്തിന്നു് മഹത്ത്വമാർജ്ജിക്കാൻ കഴിയാതിരുന്നതു്. എന്നാൽ ജീവിതവും മരണവും ഒരേ യാഥാർത്ഥ്യത്തിന്റെ രണ്ടു വശങ്ങളാണെന്ന സത്യം ബോദ്ധ്യമായാൽ നാം മരണത്തെ സ്വാഗതം ചെയ്യാൻ പഠി ക്കുന്നു. രോഗാതുരമായ ഭാവത്തോടെയല്ല, വീരോചിതമായിത്തന്നെ, നമ്മുടെ രാഷ്ട്രത്തിന്നു് വിവേകാനന്ദൻ പഠിപ്പിച്ച മഹത്തായ പാഠം അതാണു്. അദ്ദേഹത്തിന്റെ പ്രസിദ്ധ കവിതയായ 'കാളിമാതാ' വിൽ അദ്ദേഹം എഴുതി: 'ഭയങ്കരതയെ ആരാധിക്കുക' (കംപ്ലീററ് വർക്കു് വോള്യം IV പേജ് 384)

''നിന്റെ പേരു് ഭയങ്കരതയെന്നാണു്. മരണമാണു് നിന്റെ ശ്വാസം. ഓരോ ഇളകുന്ന അടിയും എന്നെന്നേയ്ക്കുമായി ഒരു ലോക ത്തെ നശിപ്പിക്കുന്നു. സർവ്വസംഹാരകമായ കാലമാണു് നീ. അമ്മേ, വരിക, വരിക. ആരാണു് കഷ്ടപ്പാടിനെ സ്നേഹിക്കാൻ ധൈര്യപ്പെ ടുന്നതു്, മരണരൂപത്തെ കെട്ടിപ്പുണരുന്നതു്, സംഹാരനൃത്തത്തിൽ സഹനടനം ചെയ്യുന്നതു്, അവന്റെയടുത്തേയ്ക്കാണു് അമ്മ വരുന്നതു്.''

## 4 യഥാർത്ഥജീവിതവും കപടജീവിതവും

ഗുരുഗോവിന്ദസിങ്ങിൽ ഇതിൻെറ പൂർണ്ണമായ പ്രകാശനം നമുക്ക് കാണാം. ഇന്ന് ശതക്കണക്കിൽ നമ്മുടെ യുവജനങ്ങളിൽ അപമാന ഭീതിയും മരണഭീതിയും ജീവിതത്തിനോടുള്ള പൊള്ളയായ ഒട്ടിനില്ക്കലും കാണാൻ കഴിയും. അങ്ങനെ വിരസമായ ദൈനംദിന ജീവിതംകൊണ്ട് എന്തു ഫലം ? ജീവിതത്തിലെ പൊരുത്തപ്പെടലുകളെക്കുറിച്ച് പറയുമ്പോൾ നാം അർത്ഥമാക്കുന്നത് പൊള്ളയായ ജീവിതവും, പൊള്ളയായ പൊരുത്തപ്പെടലുകളുമാണ്. ഇതൊരു മനുഷ്യന് കാര്യമായിട്ടുള്ളതാണോ ? ആധുനികമനശ്ശാസ്ത്രവും അത്തരം ജീവിതത്തിൻെറ അയാഥാർത്ഥ്യവും, പൊള്ളത്തരവും വെളിവാക്കുന്നുണ്ട്. മാതാപിതാക്കൾ എപ്പോഴും അവരുടെ കുട്ടികളോട് ജീവിതത്തിൽ പൊരുത്തപ്പെട്ടു പോകാൻ പറയാറുണ്ട്. എന്താണതിന് അർത്ഥം ? ഒരു കപടജീവിതത്തോട് കപടമനോഭാവം കാണിക്കുകയെന്നതല്ലേ ! യഥാർത്ഥജീവിതത്തെക്കുറിച്ചുള്ള ധാരണ അവിടെയില്ല. എല്ലാററിനോടും സമരസപ്പെട്ടുകൊണ്ടുള്ള സാധാരണജീവിതമെന്ന് വിശേഷിപ്പിക്കപ്പെടുന്ന ജീവിതം യഥാർത്ഥത്തിൽ അസാധാരണവും കപടവുമായ ജീവിതമാണ്. ഇന്ത്യയിലെ മിക്കരക്ഷിതാക്കൾക്കും ആ ഒരു തത്ത്വശാസ്ത്രമേ അറിയൂ ബ്രിട്ടീഷ്മനഃശാസ്ത്രജ്ഞനായ ആർ. ഡി. ലെയിങ്ങ് തൻെറ 'വിഭക്തവ്യക്തിത്വം' എന്ന ഗ്രന്ഥത്തിനുള്ള പെലിക്കൻ പതിപ്പിൻെറ മുഖവുരയിൽ ഇങ്ങനെ പറയുന്നു.

''ഇപ്രകാരം നമ്മുടെ 'സാധാരണ' സമരസപ്പെട്ടുകൊണ്ടുള്ള ജീവിതത്തിൻെറ നിലയിൽ പലപ്പോഴും നിർവൃതി നഷ്ടപ്പെടലും നമ്മുടെ യഥാർത്ഥ കഴിവുകളുടെ വഞ്ചിക്കപ്പെടലുമാണ് നടക്കുന്നതെന്ന് ഊന്നിപ്പറയാൻ ഞാൻ ആഗ്രഹിക്കുന്നു. നമ്മിൽ പലരും കപടമായ യാഥാർത്ഥ്യവുമായി പൊരുത്തപ്പെട്ടുപോകുന്ന കപടമായ ആത്മാവിനെ നേടുന്നതിൽ വിജയിക്കുക മാത്രമാണ് ചെയ്യുന്നത്.''

വളരെക്കാലമായി ഈ കാപട്യങ്ങളെ പൊട്ടിച്ചെറിഞ്ഞ് ഒരു പുതിയ സർഗ്ഗാത്മകമായ ജീവിതത്തെ സൃഷ്ടിക്കുന്നതിനും മനുഷ്യൻെറ പൂർണ്ണമായ വ്യക്തിത്വം സാധിക്കുന്നതിനും വേണ്ട ധൈര്യം നമുക്ക് കൈവന്നില്ല. എന്നാൽ ഇന്ന് ഇന്ത്യയുടെ മഹാത്മാക്കളായ ഗുരുഭൂതന്മാരും, മഹത്തായ മാതൃകങ്ങളും ഈ മഹത്തായ ഗുണത്തെ നമുക്ക് പ്രദാനം ചെയ്തിട്ടുണ്ട്. പ്രോമിത്ത്യൂസിൻെറയും, ഭഗീരഥൻെറയും തീപ്പൊരികൾ അവർ നമ്മിൽ ജ്വലിപ്പിച്ചു. വിഷം യാതൊരു ഭയവും കൂടാതെ ശാന്തനായി പുഞ്ചിരിച്ചുകൊണ്ട് കുടിച്ച പൗരാണിക ഏഥൻസിലെ അസാമാന്യപ്രഭാവശാലിയായ സോക്രട്ടീസിനെ

പ്പററി നമുക്കു് അറിയാം. ജീവിതവും മരണവും രണ്ടു വശങ്ങ ാം മാത്രമാണെന്ന തത്ത്വശാസ്ത്രം പഠിച്ചവർക്കെല്ലാം പല തോതുകളില്വ മായി ഈ ഗംഭീരമായ ശക്തി വന്നുചേരും. പ്ലാറേറാ തൻെറ ചുററു പാടുമിരുന്ന ശിഷ്യന്മാരോടു് സംഭാഷണം ചെയ്യുന്ന മദ്ധ്യേ സോക്ര ട്ടീസ് വിഷം കുടിക്കുന്ന ആവേശകരമായ ചിത്രത്തെ അവക്കു് കാ ണിക്കുന്നുണ്ടു്. തൻെറ ഒരു ശിഷ്യനായ ക്രീറേറാ സോക്രട്ടീസിനോ ടു് ഒരു ചോദ്യം ചോദിച്ചു. ''സോക്രട്ടീസേ, അങ്ങയെ എങ്ങനെ യാണു് കഴിച്ചിടേണ്ടതു് ?'' സോക്രട്ടീസ് പുഞ്ചിരിച്ചുകൊണ്ടു് ഉത്ത രം നല്കി. ''ഈ ചോദ്യം ചോദിക്കുന്നതിന്നു് മുമ്പു് നീ ആദ്യമാ യി എന്നെ പിടിക്കണം, യഥാർത്ഥമായ എന്നെ. ക്രീറേറാ, സന്തോഷ മായി ഇരിക്കൂ; നീ ഈ ശരീരത്തെയാണു് പരാമർശിക്കുന്നതു്. അതിനെ മററുള്ളവരുടേതിനോടു് എങ്ങനെയോ അതുപോലെ ചെയ്യുക.''

താൻ ഈ നശ്വരമായ ശരീരമല്ലെന്നു് സോക്രട്ടീസിന്നു് അറിയു മായിരുന്നു. അദ്ദേഹത്തിൻെറ യഥാർത്ഥമായ പ്രകൃതി ഗീതയിൽ വിവരിച്ചതുപോലെ ആയുധങ്ങൾക്കു വെട്ടിമുറിക്കാനോ അഗ്നിക്കു് കത്തിക്കാനോ വെള്ളത്തിന്നു് നനയ്ക്കുവാനോ, വായുവിന്നു് വരട്ടു വാനോ കഴിയാത്ത അനശ്വരമായ ആത്മാവാണെന്നു് അദ്ദേഹ ത്തിന്നു് അറിയുമായിരുന്നു.

നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതി പാവകഃ
ന ചൈനം ക്ലേദയന്ത്യാപോ ന ശോഷയതി മാരുതഃ (2. 23)

അതാണു് അഗാധമായ തത്ത്വശാസ്ത്രം. ഈ നശ്വരശരീരത്തെ എപ്പോഴും ആശ്ലേഷിച്ചുകൊണ്ടിരിക്കുന്ന ഒരു രാഷ്ട്രത്തിന്നു് ഒരു വീരോ ചിതമായ നേട്ടവും കൈവരികയില്ല. അതു് ജനിക്കുന്നു, വളരുന്നു, ക്ഷയിക്കുന്നു, മരിക്കുന്നു. എന്നാൽ മനുഷ്യനെ സംബന്ധിച്ചു് പറ ഞ്ഞാൽ അതു് എത്രയോ അഗാധതരവും മഹത്തരവും കൂടുതൽ ഉന്നതവും ആകുന്നു. അവിടെ നിന്നാണു് എല്ലാ നിർഭയത്വവും ധീരതയും സാഹ സോദ്ദേശ്യവും ഉദ്ഭവിക്കുന്നതു്. നമ്മുടെ ഹിമാലയ അതിർത്തിക ളിൽ രാജ്യരക്ഷയ്ക്കുവേണ്ടി നിയോഗിക്കപ്പെട്ട പട്ടാളക്കാർ അവക്കു് നേരെയുള്ള വെല്ലുവിളി നേരിടണമെങ്കിൽ അവക്കു് ഈ തത്ത്വ ശാസ്ത്രം ആവശ്യമാണു്. അവർ തങ്ങൾ ഈ ശരീരം മാത്രമാണെന്നു് കരുതുകയാണെങ്കിൽ ന്യൂഡെൽഹിയിലെ സുഖപ്രദമായ കോണോട്ടു് പ്ലെയിസിലേയ്ക്കു് മാററക്കല്ലെന സമ്പാദിക്കാൻ അവർ പാടുപെടും. എന്നാൽ ഹാ കഷ്ടം ! അത്തരം മനോഭാവവും പരിശീലനവുമാണു് നമ്മുടെ ഉദ്യോഗസ്ഥന്മാരിൽ പലരിലും കാണുന്നതു്. ഇപ്പോഴം

നമ്മുടെ രാഷ്ട്രത്തിന് ഒരു വീരസ്പർശം വൻതോതിൽ കൈവന്നിട്ടില്ല. ഉദ്ബോധനങ്ങളും, സന്ദേശങ്ങളും സകലക്കും ലഭ്യമായതരത്തിൽ അവിടെയുണ്ട്. ഒരു മഹത്തായ സംസ്കാരത്തിൻെറ സംസൃഷ്ടിക്കു വേണ്ടി നമ്മുടെ പൂർവ്വികന്മാരെ ആവേശഭരിതരാക്കിയ ഉദ്ബോധനങ്ങളും, സന്ദേശങ്ങളും ഇവിടെയുണ്ട്. ഗ്രീക്കുകാർക്ക് അവരുടെ മഹത്തായ സംസ്കാരത്തിൻെറ സൃഷ്ടിക്ക് പ്രചോദനം നല്കിയതും അതു തന്നെ. സോക്രട്ടീസിനുശേഷം ഏതാനും ദശകങ്ങൾ കഴിഞ്ഞപ്പോൾ ധീരനും, സാഹസികനും, ജേതാവുമായ അലക്സാണ്ടറെപ്പോലുള്ള ഒരു വ്യക്തിയെ ഉത്തേജിപ്പിച്ചതും അതുതന്നെ. എന്നാൽ അലക്സാണ്ടറാകട്ടെ അയാളെക്കാൾ നിർഭയനായ പഞ്ചാബിൽവെച്ചു കണ്ടുമുട്ടിയ ഭാരതീയ യോഗിയുടെ മുമ്പിൽ പരാജയപ്പെട്ടുപോയി.

## 5 ആത്മശക്തിയും വാളും

ലോകത്തിൻെറ ഏതാണ്ട് പകുതിഭാഗവും കീഴടക്കിവെച്ച അലക്സാണ്ടർചക്രവർത്തി ഈ യോഗിയുമായുണ്ടായ ഏററുമുട്ടൽ ഭാരതീയസാഹിത്യത്തിലല്ല, ഗ്രീക്ക് സാഹിത്യത്തിൽത്തന്നെ വിവരിക്കപ്പെട്ട മഹത്തായ ഒരു കഥയാണ്. അലക്സാണ്ടർ ചക്രവർത്തി ഈ യോഗിയുമായി സംസാരിച്ചപ്പോൾ അദ്ദേഹത്തിൻെറ ജ്ഞാനത്താൽ ആകൃഷ്ടനാകുകയും അദ്ദേഹത്തെ ഏഥൻസിലേയ്ക്ക് ക്ഷണിക്കുകയും ചെയ്തു. എന്നാൽ യോഗിയാകട്ടെ ആ ക്ഷണം വിനയപൂർവ്വം നിരസിക്കുകയാണുണ്ടായത്. അലക്സാണ്ടർ എല്ലാ തരത്തിലുള്ള പ്രലോഭനങ്ങളും, സമ്മർദ്ദങ്ങളും പ്രയോഗിച്ചിട്ടും അദ്ദേഹം അതിന് സമ്മതിച്ചില്ല. തൽക്ഷണം സമ്മതിച്ചില്ലെങ്കിൽ ഇപ്പോൾ തന്നെ കൊല്ലുമെന്നു് പറഞ്ഞു് ചക്രവർത്തി ഉറയിൽനിന്നു് വാളൂരി. അപ്പോൾ യോഗി പൊട്ടിച്ചിരിച്ചു. ആശ്ചര്യപ്പെട്ടുകൊണ്ടു് അലക്സാണ്ടർ ചോദിച്ചു. ''നീയെന്താണ് ചിരിക്കുന്നതു്? നിനക്കു് ഈ വാളിനെ പേടിയില്ലെ?'' ആ സ്ഥിതിയൊന്നു് ആലോചിച്ചുനോക്കൂ. ലോകത്തിലെ രണ്ടു ശക്തികൾ മുഖാമുഖമായി നില്ക്കുന്നു. ആത്മാവിൻെറ ശക്തിയും, വാളിൻെറ ശക്തിയും. അപ്പോൾ ആ യോഗിയുടെ മഹത്തായ മറുപടി ഇതായിരുന്നു.

''നീയെന്നെ കൊല്ലുമെന്നോ? ഭൗതികലോകത്തിലെ വെറുമൊരു ചക്രവർത്തിയായ നീ! നിൻെറ ഏററവും വലിയ മൂഢമായ പ്രസ്താവനയാണ് ഇതു്. എൻെറ പ്രകൃതിതന്നെ അമരണമാണ്. നിനക്കു് ഈ ശരീരം നുറുക്കിക്കളയാൻ കഴിയും. പക്ഷെ ഞാൻ അതു് വിലവെയ്ക്കുന്നില്ല. ഞാൻ ഈ ശരീരമല്ല. അനശ്വരവും, സ്വാതന്ത്ര്യവുമായ ആത്മാവാണ്.''

ലോകത്തിലെ ശക്തികളെ മുഴുവൻ തലകുനിപ്പിച്ച മഹാനായ ഈ ചക്രവർത്തി തന്നെ വിലവെയ്ക്കാത്തവനും തന്റെ സ്വന്തം ഏഥൻസ് പട്ടണത്തിലെ സോക്രട്ടീസിനെപ്പോലെ യഥാർത്ഥമായ സ്വന്തം പ്രകൃതി അറിഞ്ഞവനുമായ യോഗിയുടെ രൂപത്തിലുള്ള നിസ്തുലമായ ഒരു ശക്തിയെ ആദ്യമായി അഭിമുഖീകരിക്കേണ്ടിവന്നിരിക്കുന്നു. ഗ്രീക്കുകാരുടെ മനസ്സിൽ ഗംഭീരമായ മതിപ്പ് ഉളവാക്കിയ ഒരു പാഠമായിരുന്നു ഇത്. അലക്സാണ്ടറുടെ ആക്രമണപ്രസ്ഥാനത്തെക്കുറിച്ചുള്ള ചരിത്രം കുറിച്ച ഒന്നിലധികം ഗ്രീക്ക് ചരിത്രകാരന്മാർ ഈ സംഭവം പരാമർശിച്ചിട്ടുണ്ടെങ്കിലും നമ്മുടെ സ്വന്തം ചരിത്രത്തിൽ ഇതിനെപ്പററി ഒന്നും പരാമർശിച്ചതായി കാണുന്നില്ല.

## 8 ജീവിതം ഒരു കുരുക്ഷേത്രരണഭൂമിയെന്ന നിലയിൽ

ഒരു രണഭൂമിയോട് ജീവിതത്തെ സങ്കല്പിച്ചതിന്റെ പ്രാധാന്യം എന്താണെന്നുപറയാം. അവിടെ നിങ്ങൾ നിരന്തരം മരണവുമായി മുഖാമുഖം നില്ക്കുകയും സമരം ചെയ്ത് വെല്ലുവിളികളെ തരണംചെയ്യുകയോ വെല്ലുവിളികളാൽ കീഴ്പ്പെടുത്തപ്പെടുകയോ മരണം വരിക്കുകയോ ചെയ്യേണ്ടതായും വരും. ആ തരമൊരു തത്ത്വശാസ്ത്രമാണ് ഒരു രാഷ്ട്രത്തെ മഹത്താക്കുന്നത്. എപ്പോഴും എനിക്ക് എന്നെ രക്ഷിക്കണമെന്ന വിചാരമാണുള്ളതെങ്കിൽ എനിക്കെങ്ങനെ മഹാനായിത്തീരാൻ കഴിയും? വെല്ലുവിളികളുടെ ലോകത്തെ അഭിമുഖീകരിക്കാനുള്ള ധൈര്യം എനിക്കുണ്ടാകണം. നമ്മുടെ അടുത്തുണ്ടായ ക്ഷയോന്മുഖമായ ആ കാലത്തുപോലും ഈ തത്ത്വശാസ്ത്രത്താൽ പ്രചോദിതരായ ഏതാനും ധീരവ്യക്തികൾ നമുക്കുണ്ടായിരുന്നു. എന്നാൽ ഒരു ജനതയെന്നനിലയ്ക്ക്, ഒരു രാഷ്ട്രമെന്നനിലയ്ക്ക് നാം ആ തത്ത്വശാസ്ത്രത്തോടും അതു് നിലനിർത്തിയ വീരമനോഭാവത്തോടും വിടപറയുകയാണുണ്ടായത്. നമ്മുടെ അടുത്തുകഴിഞ്ഞ ചരിത്രത്തിൽ പലതവണയും നാം ഭീരുക്കളായിത്തീരുകയും ചെയ്തിട്ടുണ്ട്. ഷെയ്ക്സ്പിയർ പറഞ്ഞതു് നാം ഓർമ്മിക്കുക: 'ഭീരുക്കൾ അവരുടെ ജീവിതത്തിൽ അനവധി തവണ മരിക്കുന്നു; എന്നാൽ ധീരന്മാരാകട്ടെ ഒരിക്കൽ മാത്രമേ മരണത്തെ ആസ്വദിക്കുന്നുള്ളൂ.' ആ വിക്രമവും ധൈര്യവും ശക്തിയും ഉണർത്തുന്ന തത്ത്വശാസ്ത്രമാണ് നമുക്ക് ഇന്നു് പ്രചോദനത്തിന്നു് ആവശ്യമായിട്ടുള്ളതു്. സ്വാമി വിവേകാനന്ദൻ പഠിപ്പിച്ച വേദാന്തത്തിൽനിന്നു് നമ്മുടെ യുവജനങ്ങൾ പ്രചോദനമുൾക്കൊള്ളുമെങ്കിൽ അവരിൽ സാഹസത്തിന്നും കുസലില്ലായ്മയ്ക്കും ജീവിതത്തിന്റെയും മരണത്തിന്റെയും വെല്ലുവിളികൾ നേരിടുന്നതിന്നു് ആവശ്യമായ സർഗ്ഗാത്മകജീവിതത്തിന്നും പ്രവർത്തനത്തിന്നുമുള്ള ശേഷി വികസിതമാകും.

നമ്മുടെ രാജ്യം സ്വതന്ത്രമായപ്പോൾ പർവ്വതാരോഹണം പരിശീലിപ്പിക്കുന്ന ഒരു സ്ഥാപനം നമ്മൾ ആരംഭിച്ചുവെന്നതു് നാം ചെയ്ത നല്ല കാര്യങ്ങളിലൊന്നാണു്. കുറേ ദശകങ്ങൾക്കുമുമ്പുതന്നെ വിവേകാനന്ദൻ നിരവധി പർവ്വതങ്ങൾ കയറിയിറങ്ങിയിട്ടുണ്ടായിരുന്നു. നിങ്ങൾക്കു് ജീവിതത്തിൽ വലിയ സന്തോഷം നല്കുന്നതും അതേയവസരത്തിൽ ഓരോ നിമിഷത്തിലും മരണത്തിന്റെ അപകടം നേരിടേണ്ടിവരുന്നതുമായ പർവ്വതാരോഹണം വലിയ ഒരു സാഹസകൃത്യമാണു്. നിങ്ങൾക്കു് ഭയമുണ്ടെങ്കിൽ പോകരുതു്. അമേരിക്കയിൽവെച്ചു് നടത്തിയ പ്രസിദ്ധമായൊരു പ്രഭാഷണത്തിൽ ഒരാൾ വരുത്തിയേക്കാവുന്ന തെറ്റുകളെ സ്പർശിച്ചുകൊണ്ടു് വിവേകാനന്ദൻ പറഞ്ഞു:

'മുന്നോട്ടു് പോകുക. ചെറിയ കുററങ്ങൾ വരുത്തിയതു് തിരിഞ്ഞുനോക്കേണ്ടതില്ല. നമ്മുടെ ഈ യുദ്ധരംഗത്തു് തെറ്റുകളുടെ പൊടി ഉയരണം. ആ പൊടി സഹിക്കാൻ കഴിയാത്ത വിധത്തിൽ തൊലിക്കട്ടിയില്ലാത്തവരുണ്ടെങ്കിൽ അവർ അണിയിൽനിന്നു് പുറത്തുപോകട്ടെ'. (കംപ്ലീററ്വർക്സ് വാള്യം V, പേജ് 253)

യുദ്ധരംഗത്തു് ഒരാൾ പല ഉപചയാപചയങ്ങളും ധീരതയോടെയും ദൃഢനിശ്ചയത്തോടെയും നേരിടാൻ പ്രാപ്തനാകേണ്ടതാണു്. നമ്മുടെ ഭഗവദ്ഗീത മുഴുവൻ അത്തരം സുദൃഢമായൊരു തത്ത്വശാസ്ത്രത്തിന്റെ മഹത്തായൊരു ശേഖരമാണു്. ജീവിതം യഥാർത്ഥജീവിതമാകുന്നതു് എത്രവർഷം ജീവിച്ചുവെന്നു് നോക്കിയിട്ടല്ല, ജീവിതത്തിന്റെ ഗുണവും സമൃദ്ധിയും നോക്കിയിട്ടാണു്. ഈ ഒരേയൊരു പാഠമാണു് ഇന്നു് നാം പഠിക്കേണ്ടിയിരിക്കുന്നതു്. നമ്മുടെ കോടിക്കണക്കിനു് ജനങ്ങൾ ഈ നിർഭീകതയും കൂസലില്ലായ്മയും മരണത്തെപ്പോലും മന്ദഹാസപൂർവ്വം നേരിടാനുള്ള കഴിവും വളർത്തിയെടുത്താൽ നമ്മുടെ രാഷ്ട്രം വീണ്ടും ഒരിക്കൽക്കൂടി മഹത്തായിത്തീരും. നമുക്കു് അത്തരമൊരു തത്ത്വശാസ്ത്രവും അതിന്നനുസരിച്ചു് പ്രതികരിക്കാനുള്ള ഇച്ഛാശക്തിയും ഉണ്ടാകണം. അതാണു് വേദാന്തത്തിലും ഉപനിഷത്തുക്കളിലും വിവേകാനന്ദസാഹിത്യത്തിലും വിശദീകരിക്കപ്പെട്ട തത്ത്വശാസ്ത്രം. ഏതു് ജനതയ്ക്കും പററുന്ന എത്ര സമ്പന്നവും മനോഹരവുമായൊരു പൈതൃകമാണിതു്.

## 7 ശങ്കരാചാര്യരുടെ ഉജ്ജ്വലമായ മാതൃക

ഏതാണ്ടു് 1200 വർഷങ്ങൾക്കുമുമ്പു് ഇന്ത്യയിൽ ജീവിച്ച അതിശക്തനായ ഒരു പ്രഭാവശാലിയുടെ ആശ്ചര്യകരമായ കഥ നാം കേട്ടിട്ടുണ്ടു്. ഇന്ത്യയുടെ മനസ്സിനേയും ഭാഗധേയത്തെയും വാർത്തെടുത്ത

മഹാന്മാരായ സ്രഷ്ടാക്കളിൽ ഒരാളായ ശങ്കരാചാര്യരാണത്. നമ്മുടെ ഇന്നത്തെ ആതിഥേയനായ ഗോപാലകൃഷ്ണൻെറ സ്വന്തം സംസ്ഥാനമായ കേരളത്തിൽ എ. ഡി. 788നും 820നും മദ്ധ്യേയാണ അദ്ദേഹം ജീവിച്ചത്. ശങ്കരാചാര്യരുടെ അവതാരത്തെക്കുറിച്ച് ഒരു മനോഹരമായ കഥയുണ്ട്. ഒരിക്കൽ അദ്ദേഹത്തിൻെറ മാതാവിന്ന് ദൈവം പ്രത്യക്ഷമായി, വെറും സാധാരണക്കാരനും എന്നാൽ ദീർഘായുസ്സുള്ളവനുമായ ഒരു കുട്ടിയേയോ അല്ല അസാധാരണഭാവനാശാലിയും മഹാകർമ്മങ്ങൾ ചെയ്യുന്നവനുമെങ്കിലും അല്പായുസ്സായ ഒരു കുട്ടിയേയോ വേണ്ടതെന്ന് ചോദിക്കുയുണ്ടായി. ആ മാതാവ് രണ്ടാമത്തെ തരത്തിൽപ്പെട്ട കുട്ടിയേയാണ് ആവശ്യമെന്നറിയിച്ചു. അപ്രകാരം പതിനാറു വർഷം മാത്രം ജീവിതാവധിയോടുകൂടി ശങ്കരാചാര്യർ വന്നു പിറന്നു. പിന്നീട് വ്യാസമഹർഷിയുടെ അനുഗ്രഹത്താൽ മററൊരു പതിനാറ് വർഷം കൂടി ജീവിതം നീട്ടിക്കൊടുക്കപ്പെട്ടു. മുപ്പത്തിരണ്ടാംവയസ്സിൽ അദ്ദേഹം സമാധിയായി. എത്ര ഹ്രസ്വമായ ജീവിതം ! നമ്മളിൽ പലരും മുപ്പത്തിരണ്ടാംവയസ്സിൽ നേട്ടങ്ങളുണ്ടാക്കുകയോ ജീവിക്കാൻ ആരംഭിക്കപോലുമോ ചെയ്യുന്നില്ല. എന്നാൽ ശങ്കരനാകട്ടെ ഈ കാലയളവിൽ അദ്ദേഹത്തിൻെറ ജീവിതവും കർമ്മവും പൂർത്തിയാക്കി. എത്ര തീവ്രോജ്ജ്വലമായ ജീവിതം ! എത്ര തീവ്രോജ്ജ്വലമായ കർമ്മം ! ഭാരതത്തിൻെറ മുഖച്ഛായതന്നെ അദ്ദേഹം മാററിക്കളഞ്ഞു. അദ്ദേഹം ആ ചുരുങ്ങിയ കാലയളവിൽ ഭാരതീയമനസ്സിനേയും ചിന്തയേയും അഭ്യസിപ്പിക്കുകയും രൂപപ്പെടുത്തുകയും സമ്പന്നമാക്കുകയും ചെയ്തു. ഇന്ത്യ ഒരു ചെറിയ രാജ്യമല്ലെന്നും വിസ്തൃതമായ ഒരു വൻകരയാണെന്നുമുള്ളത് നാം വിസ്മരിക്കരുത്.

'ഇന്ത്യയിലെ സിദ്ധന്മാർ' എന്ന മദിരാശിയിലെ പ്രഭാഷണസമാഹാരത്തിൽ അദ്ദേഹത്തെ അവതരിപ്പിച്ചുകൊണ്ട് വിവേകാനന്ദൻ ഇപ്രകാരം പറഞ്ഞു:

'ഇന്ത്യ ജീവിക്കേണ്ടതുണ്ട്. ഈശ്വരൻെറ ആത്മാവ് വീണ്ടും അവതരിച്ചിരിക്കുന്നു. ധർമ്മത്തിന്ന് ഗ്ലാനി സംഭവിക്കുമ്പോൾ താൻ വരുമെന്ന് പ്രഖ്യാപിച്ച അവിടുന്ന് വീണ്ടും വന്നിരിക്കുന്നു. ഈ തവണ തെക്കേ ഇന്ത്യയിലെ ഒരു യുവബ്രാഹ്മണനെന്ന നിലയിലാണവിടുന്ന് പ്രത്യക്ഷനായത്. പതിനാറുവയസ്സിന്നുള്ളിൽ രചനകളെല്ലാം അദ്ദേഹം പൂർണ്ണമാക്കിയെന്നാണ് പറയപ്പെടുന്നത്. ആക്കും ആശ്ചര്യം ജനിപ്പിക്കുന്ന ശങ്കരാചാര്യർ എന്ന കുട്ടി നമ്മുടെയിടയിൽ ഉയർന്നുവന്നു. പതിനാറ് വയസ്സുമാത്രമുള്ള ആ കുട്ടിയും അവൻെറ രചനകളും ആധുനികലോകത്തിലെ ഒരു അദ്ഭുതമാണ്.' (കംപ്ലീററ് വർക്സ് വാള്യം III, പേജ് 265)

അജ്ഞേയവാദിയായ പണ്ഡിററ് ജവഹർലാൽ നെഹ്റുപോലും ശങ്കരാചാര്യരുടെ ജീവിതത്തെയും അദ്ദേഹത്തിൻെറ മഹത്തായ കൃത്യങ്ങളെയും പരാമർശിക്കുന്നതു് അഗാധമായ മതിപ്പോടുകൂടിയാണു്:

'ശങ്കരാചാര്യരുടെ കർമ്മവൈദഗ്ധ്യം പ്രശംസാർഹമാണു്... ശങ്കരൻെറ ഗ്രന്ഥങ്ങൾ, ഭാഷ്യങ്ങൾ, വാദഗതികൾ എന്നിവ മുഴുവൻ രാഷ്ട്രത്തെയും ബുദ്ധിപരമായി ഇളക്കിമറിച്ചു. ബ്രാഹ്മണവർഗ്ഗത്തിൻെറ മഹാനായ നേതാവായിത്തീരുകമാത്രമല്ല സാമാന്യ ജനങ്ങളുടെ ഭാവനയേയും അദ്ദേഹം ആകർഷിച്ചിരുന്നുവെന്നു് തോന്നുന്നു. ബുദ്ധിശക്തികൊണ്ടു മാത്രം ഒരാൾ മഹാനായ നേതാവായിത്തീരുകയോ കോടിക്കണക്കിന്നു് സാധാരണജനങ്ങളേയും ചരിത്രത്തെത്തന്നെയും സ്വാധീനിക്കുകയോ ചെയ്യുകയെന്നതു് അസാധാരണമായൊരു കാര്യമാണു്. മഹാന്മാരായ യോദ്ധാക്കളും ജേതാക്കളും ചരിത്രത്തിൽ ഉയർന്നു നില്ക്കുന്നതു കാണാം. അവർ ജനസമ്മതരോ ജനങ്ങളാൽ വെറുക്കപ്പെട്ടുന്നവരോ ആയിരിക്കും. ചിലപ്പോൾ അവർ ചരിത്രത്തെ രൂപപ്പെടുത്തും. മഹാന്മാരായ മതനേതാക്കൾ ദശലക്ഷങ്ങളെ ഇളക്കിമറിക്കുകയും അവരിൽ ഉത്സാഹപ്രകർഷമുണ്ടാക്കുകയും ചെയ്തിട്ടുണ്ടു്. എന്നാൽ ഇതു് എപ്പോഴും വിശ്വാസത്തിൻെറ അടിത്തറയിലായിരിക്കും. ഇവിടെ വികാരങ്ങൾ ആകർഷിക്കപ്പെടുകയും സ്പർശിക്കപ്പെടുകയും ചെയ്യുന്നു.'

'മനസ്സിനേയും അതേ സമയം ബുദ്ധിയേയും ഹഠാദാകർഷിച്ചുകൊണ്ടു് വളരെ ദൂരം പോകുകയെന്നതു് കൃഛ്റസാദ്ധ്യമാണു്. പലരും നിർഭാഗ്യവശാൽ ചിന്തിക്കാറില്ല. അവർ അവരുടെ വികാരങ്ങൾക്കനുസരിച്ചു് പ്രവർത്തിക്കുന്നു. ശങ്കരൻ ജനങ്ങളുടെ മനസ്സിനേയും ബുദ്ധിയേയും യുക്തിവിചാരത്തെയും ആകർഷിച്ചു. ഒരു പൗരാണികഗ്രന്ഥത്തിലടങ്ങിയ നീക്കുപോക്കില്ലാത്ത ശുഷ്കവാദത്തിൻെറ ആവർത്തനമായിരുന്നില്ല അതു്. അദ്ദേഹത്തിൻെറ വാദഗതികൾ തെററോ ശരിയോ എന്നതു് ഇവിടെ പ്രാധാന്യമർഹിക്കുന്നില്ല. ഏററവും രസകരമായിട്ടുള്ളതു് മതപരമായ പ്രശ്നങ്ങളുടെ നേരേയുള്ള അദ്ദേഹത്തിൻെറ ബുദ്ധിപരമായ സമീപനവും ഈ സമീപനസമ്പ്രദായം സ്വീകരിച്ചിട്ടും അദ്ദേഹം നേടിയ വിജയവുമാണു്...'

'രാജ്യത്തിൻെറ ഒരററത്തുനിന്നു് മറെറാരററത്തേയ്ക്കു് ബുദ്ധിപരവും സാംസ്കാരികവുമായ വൈദ്യുതിപ്രവാഹം എങ്ങനെ എത്ര ത്വരിതഗതിയിൽ സഞ്ചരിക്കുമെന്നു് വളരെ ഹ്രസ്വകാലംകൊണ്ടു് അദ്ദേഹത്തിൻെറ പ്രസ്ഥാനത്തിന്നു് രാജ്യം മുഴുക്കെ ലഭിച്ച മഹത്തായ വിജയം കാണിക്കുന്നുണ്ടു്. ('വിശ്വചരിത്രാവലോകം,' കത്തു് 44)

## 8 മഹാഭാരതത്തിൻെറ വീരസന്ദേശം

മുമ്പേ മഹാഭാരതത്തിലെ ഒരു ശക്തമായ പദ്യം നമുക്കു ലഭിച്ചു. എപ്പോഴൊക്കെ, എവിടെയൊക്കെ ഞാൻ ആ പദ്യം ഉദ്ധരിച്ചിട്ടുണ്ടോ അതു് ശ്രോതാക്കളുടെ മനസ്സിലുളവാക്കിയ സ്വാധീനം ഗംഭീരമായിരുന്നു. തീവ്രോജ്ജ്വലമായ ജീവിതത്തിൻെറ അഗാധമായ സൗന്ദര്യത്തിൻെറ സന്ദേശം ആ ഹ്രസ്വമായ സംസ്കൃതവരിയിൽ ഉൾക്കൊണ്ടിരുന്നു. ഉത്തരസിന്ധ് പ്രദേശത്തു് സഞ്ജയൻ എന്ന ഒരു രാജാവുണ്ടായിരുന്നു. അദ്ദേഹത്തിൻെറ അമ്മയുടെ പേർ വിദുല എന്നായിരുന്നു. അവർ ഒരു വീരമാതാവായിരുന്നു. അവർ എങ്ങനെ തൻെറ മകന്നു് ധീരനാകാൻ പ്രചോദനം നല്കിയെന്നതാണു് ഈ കഥയിലെ പ്രമേയം. ആ യുവരാജാവു് യുദ്ധത്തിന്നുപോയി തോല്പിക്കപ്പെടുകയും തൽഫലമായി ദുർബ്ബലമനസ്സനും നിരാശാഭരിതനുമായിത്തീരുകയും ചെയ്തു. എന്നാൽ അദ്ദേഹത്തിൻെറ അമ്മയാകട്ടെ അദ്ദേഹത്തിൻെറ ക്ഷാത്രതേജസ്സ് പല പ്രകാരത്തിലും ഉണർത്തിവിടാൻ ശ്രമിച്ചു. എന്നാൽ അതു് അദ്ദേഹത്തിൽ ഒരു ചലനവും ഉളവാക്കിയില്ല. അവസാനമായി അവർ ഗംഭീര ചൈതന്യമുൾക്കൊള്ളുന്ന ഒരു വാക്യം ഉച്ചരിച്ചു; അതാകട്ടെ രാജകുമാരനിൽ ധൈര്യം ഉണർത്താൻ സഹായകമായി. വളരെ കുറഞ്ഞവാക്കുകളിൽ വളരെയേറെ പ്രചോദനം നല്കാൻ കഴിവുററ വാക്കുകളായിരുന്നു ആ വരിയിൽ അടങ്ങിയിരുന്നതു്. ചുരുങ്ങിയ വാക്കുകളിൽ മനുഷ്യരാശിക്കു് മഹത്തായ അർത്ഥം ആവഹിക്കുവാനുള്ള ശേഷിയുണ്ടാവുകയെന്നതിലാണു് ഒരു മഹാസാഹിത്യത്തിൻെറ അതുല്യത കുടികൊള്ളുന്നതു്. ആ മഹതിയായ രാജമാതാവു് തൻെറ പുത്രന്നു യുഗങ്ങൾക്കു മുമ്പു നല്കിയ ഉപദേശമെന്താണോ അതാണു് ഇന്നത്തെ നമ്മുടെ രാജ്യത്തിലെ കുട്ടികൾക്കു് ഭാരതമാതാവു് നല്കേണ്ടതു്.

> 'മുഹൂർത്തം ജ്വലിതം ശ്രേയോ
> ന തു ധൂമായിതം ചിരം.' (ഉദ്യോഗപർവ്വം, (120 15)

(ഒരു നിമിഷം ജ്വലിച്ചു ജീവിക്കുന്നതാണു് ചിരകാലം പുകഞ്ഞു ജീവിക്കുന്നതിനെക്കാൾ ശ്രേയസ്കരം)

എത്രയേറെ ജീവിതമാണു് കത്തിജ്വലിക്കാതെ 70 – ഓ 100 – ഓ വർഷം വെറുതെ പുകഞ്ഞുപോകുന്നതു്! മനുഷ്യത്വത്തിന്നു വേണ്ടിയുള്ള മഹാസമരത്തിൽ കത്തിപ്പോയ ദീപ്രോജ്ജ്വലമായ ഹ്രസ്വജീവിതമാണു് ഒരേ നിലയ്ക്കു് വിരസമായിക്കഴിയുന്ന ദീർഘകാലജീവിതത്തേക്കാൾ അഭികാമ്യം. നമ്മുടെ ഭൂതകാലം മുതൽക്കു് നമുക്കു നല്കപ്പെട്ടിട്ടുള്ള സന്ദേശമതാണു്. ഈ ആധുനികകാലത്തു്

നമുക്കൊരു വിവേകാനന്ദനുണ്ടായിരുന്നു. 39 വർഷത്തെ ഹ്രസ്വജീവിതത്തിന്നിടയിൽ അദ്ദേഹം പൗരസ്ത്യവും പാശ്ചാത്യവുമായ രാജ്യങ്ങളിൽ ശക്തിമത്തായ സ്വാധീനം ചെലുത്തി. ആ ഹ്രസ്വമായ ജീവിതകാലത്തിൽത്തന്നെയും ഒടുവിലത്തെ 9 വർഷങ്ങൾ മാത്രമേ അദ്ദേഹം യഥാർത്ഥമായ പൊതുപ്രവർത്തനത്തിലേർപ്പെട്ടിരുന്നുള്ളൂ. ആ 9 വർഷത്തെ തീവ്രമായ ജീവിതത്തിൽ ഇത്രയേറെ പ്രവർത്തനങ്ങൾ അദ്ദേഹം ഞെരുക്കിവെച്ചതെങ്ങനെ! 'തീവ്രത' എന്നതു് പ്രശംസാർഹമായ ഒരു പദമാണു്. ഒരാൾ തീവ്രജീവിതം നയിക്കുന്നു. എന്തൊരു മനോഹരമായ ആശയം! നമ്മുടെ യുവജനങ്ങൾ ആ ആശയത്തിന്റെ അന്തസ്സത്ത ഉൾക്കൊള്ളണമെന്നു് ഞാൻ ആഗ്രഹിക്കുന്നു. നിങ്ങൾ ഇന്നു മുരളിയെ അനുസ്മരിക്കുമ്പോൾ ആ തീവ്രജീവിതമെന്ന സങ്കല്പത്തെയും ദീർഘകാലം പുകഞ്ഞുപോകാതെ ഒരു നിമിഷനേരത്തേയ്ക്കു് ജ്വലിച്ചു നില്ക്കുന്ന ജീവിതത്തെയും ഓർക്കണം.

## 9 മതം: വംശീയവും ആത്മീയവും

ജനങ്ങളെ ആകർഷിക്കാനുള്ള ശേഷി, അവരെ സ്നേഹിയ്ക്കാനും സ്നേഹിയ്ക്കപ്പെടാനുമുള്ള കഴിവു്, ഇവയൊക്കെ ആത്മീയഗുണങ്ങളാണു്. ഹിന്ദു, മുസ്ലീം, കൃസ്ത്യൻ, സിക്കു്, ബുദ്ധമതക്കാരൻ എന്നൊക്കെ നാം സാധാരണയായി മതങ്ങളെക്കുറിച്ചു മനസ്സിലാക്കാറുണ്ടല്ലോ. ഇവയൊക്കെ മതത്തിന്റെ വംശീയസങ്കല്പങ്ങൾ മാത്രമാണു്. ഒരാൾ ആ മതത്തിൽ ജനിച്ചുപോയി, അതുകൊണ്ടു് അയാൾക്കു് മറ്റൊന്നിനെ തിരഞ്ഞെടുത്തുകൂടാ. മറ്റൊരു ആശയത്തിലുള്ള മതവുമുണ്ടു്. അതാകട്ടെ ആത്മീയവും വംശീയവുമല്ലാത്തതും സാർവ്വത്രികവും നിങ്ങൾക്ക സ്വതന്ത്രമായി തിരഞ്ഞെടുക്കാവുന്നതും നിങ്ങളിൽ സമ്പന്നവും ദൃഢവുമായ സ്വഭാവനിഷ്ഠയെ വളർത്തിയെടുക്കാൻ സഹായകമായതും പർവ്വതാരോഹണം പോലെ നിങ്ങൾക്കു് കൈകാര്യം ചെയ്യാവുന്നതും എല്ലാ പ്രതിബന്ധങ്ങളേയും വൈഷമ്യങ്ങളേയും തൃണവൽഗണിച്ചു നിങ്ങൾക്കുതന്നെ സ്വന്തം ഭാഗധേയം വളർത്തിയെടുക്കാൻ സഹായകമായതും ആയ മതം. അതാണു് മതത്തെ സംബന്ധിച്ച വീരോചിതമായ ആശയം-മതശാസ്ത്രം. അവിടെ നിങ്ങൾക്കു് മനുഷ്യജീവിതത്തിന്റെ ആത്മീയഗുണം ദർശിക്കാം. അവിടെ നിങ്ങൾക്കു് സമുന്നതമായ സ്വഭാവദാർഢ്യം ദർശിക്കാം. വീരോചിതമായ മനുഷ്യജീവിതത്തിന്റെ ലീലയുമായി അവിടെ നിങ്ങൾ കണ്ടുമുട്ടുന്നു. അനുഭവത്തിന്റെ എവറസ്റ്റാരോഹണം ആരംഭിക്കുമ്പോഴാണു് ഇവയെല്ലാം വന്നുചേരുന്നതു്. അതുകൊണ്ടാണു് ഞാൻ മുമ്പേ പറഞ്ഞതു്, ആത്മീയജീവിതമെന്നാൽ പർവ്വതാരോഹണംപോലെയാണെന്നു്. ഉപനിഷ

ത്തുകളിലെ നിരവധി ഖണ്ഡികകളിൽ അനുഭവത്തിന്റെ എവറസ്റ്റാരോഹണത്തെ അസ്ത്രവിദ്യയോടു് ഉപമിച്ചിട്ടുണ്ടു്.

ധനുർ ഗൃഹീത്വൗപനിഷദം മഹാസ്ത്രം
ശരം ഹ്യുപാസാനിശിതം സംധയീത
ആയമ്യ തദ്ഭാവഗതേന ചേതസാ
ലക്ഷ്യം തദേവാക്ഷരം സോമ്യ വിദ്ധി.'

(മുണ്ഡകോപനിഷത്തു്. 2. 2. 3, 4)

(ഉപനിഷത്തിന്റെ മഹത്തായ ആയുധമായ വില്ലിനെ മുറുകെ പിടിച്ചു് ധ്യാനത്താൽ മൂർച്ചവരുത്തിയ അസ്ത്രം തൊടുത്തു് മനസ്സാകുന്ന ഞാണിനെ ശ്രദ്ധയോടെ വലിച്ചു് അല്ലയോ സൗമ്യാ, അനശ്വരമായ ബ്രഹ്മമെന്ന ലക്ഷ്യത്തിലേയ്ക്കു് എയ്താലും)

'പ്രണവോ ധനുഃ ശരോ ഹ്യാത്മാ
ബ്രഹ്മ തല്ലക്ഷ്യമുച്യതേ
അപ്രമത്തേന വേദ്ധവ്യം
ശരവത് തന്മയോ ഭവേത്'

(ഓങ്കാരമാണു് വില്ലു്. ആത്മാവാണു് ശരം. ബ്രഹ്മമാണു് ലക്ഷ്യം. ഊർജ്ജസ്വലമായ മനസ്സുകൊണ്ടു് മാത്രമേ അതിനെ വേധിക്കുവാൻ സാധിക്കുകയുള്ളൂ. ശരം ലക്ഷ്യവുമായി ഏകീഭവിയ്ക്കട്ടെ )

ഒരു വീരാത്മാവിന്നു് മാത്രമേ അതു് കഴിയുകയുള്ളൂ. എല്ലാ ദൗർബ്ബല്യങ്ങളും ഭയങ്ങളും നീങ്ങണം. ഇതാണു് ഗീതയിൽ കൃഷ്ണൻ അർജ്ജുനന്നു് നല്കിയ സന്ദേശം. ജീവിതത്തിന്റെ വെല്ലുവിളികളെ നേരിടുന്നതിന്നുള്ള സന്ദേശം. (2. 2, 3)

കുതസ്ത്വാ കശ്മലമിദം വിഷമേ സമുപസ്ഥിതം
അനാര്യജുഷ്ടമസ്വർഗ്ഗ്യമകീർത്തികരമർജ്ജുന.'

(അല്ലയോ അർജ്ജുനാ, ശ്രേഷ്ഠന്മാർ വെച്ചുപുലർത്താത്തതും സ്വർഗ്ഗപ്രാപ്തിയ്ക്കു് സഹായകമല്ലാത്തതും അകീർത്തിയുണ്ടാക്കുന്നതുമായ ഈ നികൃഷ്ടഭാവം ഈ വിഷമകരവും സന്ദിഗ്ദ്ധവുമായ ഘട്ടത്തിൽ നിന്നിൽ എവിടെനിന്നു് വന്നുചേർന്നു ?)

ഒന്നാമദ്ധ്യായത്തിന്റെ അവസാനഭാഗത്തു് അർജ്ജുനൻ മനസ്സുകെട്ടു് അമ്പും വില്ലും വലിച്ചെറിഞ്ഞു് എല്ലാ സമരത്തിൽനിന്നും പിൻവാങ്ങി, സുഖകരവും സൗകര്യപ്രദവുമായ ഒരു ജീവിതം നയിയ്ക്കാനുറച്ചു. രണ്ടാമദ്ധ്യായം ആരംഭിക്കുന്നതാകട്ടെ കൃഷ്ണൻ മന്ദഹാസപൂർവ്വം അവനെനോക്കി ഇവനെന്തുപറ്റി എന്നാലോചിച്ചുകൊണ്ടാണു്. ഇവൻ ഇത്രയും ധീരനായിട്ടും ഇപ്പോഴിവന്റെ നാഡി തളർന്നു

പോയല്ലോ. അനന്തരം അദ്ദേഹം അടുത്ത ശ്ലോകത്തിൽ അർജ്ജുനന്ന് ഒരു 'ടോണിക്ക്' നല്കുന്നു. ഈ രണ്ടു് ശ്ലോകം ഗീതയുടെ സാധക മായ ദർശനത്തിൻെറ ആവേശം ആവഹിക്കുന്നു:

ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ നൈതത്ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൗർബ്ബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ.

(അല്ലയോ പാർത്ഥ ! നീ പൗരുഷമില്ലായ്മയ്ക്കടിമപ്പെടരുതു്; അതു് നിന്നെപ്പോലുള്ള ഒരാൾക്ക് ചേർന്നതല്ല. ഈ നികൃഷ്ടമായ ഹൃദയ ദൗർബ്ബല്യം ഉപേക്ഷിച്ച് എഴുന്നേററ് വെല്ലുവിളികളെ നേരിടൂ, അല്ലയോ ശത്രുതാപനാ.)

കൃഷ്ണൻ തുടർന്നു പറയുന്നു: ഇതിൽക്കൂടി നിനക്കൊരു മഹത്ത്വവും കൈവരികയില്ല. മറിച്ച് നിനക്കതു് അകീർത്തിയുണ്ടാക്കുകയും ചെയ്യും. ഈ ഹൃദയദൗർബ്ബല്യത്തിന്നു് നീ ഇരയാകരുതു്. അതു് നിനക്കു ചേർന്നതല്ല. നീ മഹത്തായ വീരോചിതകർമ്മങ്ങൾക്ക് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളവനാണു്. നിൻെറ മനസ്സ് താല്ക്കാലികമായ ഒരു വ്യാമോഹത്തിന്നു് വശപ്പെട്ടിരിക്കുന്നു. അതിനാൽ എഴുന്നേററു നിൽക്കൂ. പ്രശ്നങ്ങളെ നേരിടൂ. ഒരു വീരനായിരിക്കൂ. നിനക്കു നേരിടേണ്ട പ്രശ്നങ്ങളിൽനിന്നു് ഒരു ഭീരുവെപ്പോലെ ഓടിപ്പോകാതിരിക്കൂ.

അതാണു് ഗീതയെ വീരന്മാരുടെ ഒരു രാജ്യത്തെ സൃഷ്ടിക്കുന്നേതിന്നു് സമർത്ഥമായ ഒരു അഗാധസന്ദേശം ആവഹിക്കുന്ന അതുല്യ മായൊരു ഗ്രന്ഥമാക്കിത്തീർത്തതു്. ഇന്നു് നാം ആ ശക്തിയുടെയും ധൈര്യത്തിൻെറയും പ്രേമത്തിൻേറയും കാരുണ്യത്തിൻെറയും സേവ നത്തിൻെറയും സമർപ്പണത്തിൻെറയും ചൈതന്യവത്തായ ആ സംഗീ തം—അതായതു് ഭഗവദ്ഗീത—ശ്രദ്ധിച്ച് മനസ്സിലാക്കേണ്ടതുണ്ടു്. അക്ഷരാർത്ഥത്തിൽ അതൊരു ഗീതമാണു്. സർ എഡ്വിൻ ആർനോൾഡ് അതിൻെറ ഇംഗ്ലീഷ് പരിഭാഷയ്ക്കു നല്കിയ പേർ പോലെ അതൊരു 'സ്വർഗ്ഗീയഗീത'മാണു്. ഗീത മനുഷ്യൻെറ അന്ത സ്സിൻെറയും മഹത്ത്വത്തിൻെറയും സ്വർഗ്ഗീയഗീതമാണു്; ഒരു പ്രത്യേ കജാതിയുടെയോ വിശ്വാസപ്രമാണത്തിൻേറയോ രാഷ്ട്രത്തിൻേറ യോ മഹത്ത്വം കുറിക്കുന്ന ഗീതയല്ല. ഇന്ത്യക്കാരായ നമ്മെക്കാൾ മെച്ചമായി ഗീതയിലെ മനുഷ്യമഹത്ത്വത്തിൻെറ സന്ദേശത്തിൻെറ ഒരു വശം പ്രവൃത്തിയിൽ കൊണ്ടുവരുന്നതു് പാശ്ചാത്യജനതയാണെ ന്നു് വിവേകാനന്ദൻ കണ്ടു. അവർ വിഷമതകളെ നേരിടുന്നു, അപ കടങ്ങളെ നേരിടുന്നു, ശാസ്ത്രീയ ഗവേഷണത്തിൽക്കൂടിയും ഗർത്തിലും സമുദ്രാന്തർഭാഗത്തും ബഹിരാകാശത്തും ഭൗഗികമായി മനുഷ്യനെ

സംബന്ധിച്ചുമുള്ളഅന്വേഷണത്തിൽക്കൂടിയും മതേതരമായൊരു ആധുനികസംസ്കാരം അവർ വളർത്തിയെടുത്തിരിക്കുന്നു. ഒരു വീരമനോഭാവത്തിന്റെ ഫലമാണതു്. ഗീതയുടെ ആ ആവേശം നാം ഉൾക്കൊള്ളേണ്ടതുണ്ടു്. ഗീതയുടെയും വിവേകാനന്ദന്റെയും ആവേശം ചിത്രീകരിക്കപ്പെട്ട ഒരുദാഹരണം ആധുനിക-പാശ്ചാത്യചരിത്രത്തിലുള്ളതു് ഞാൻ ഓർക്കുന്നു. അതു് ഉത്തരധ്രുവത്തിലേക്കുള്ള നോർവീജിയൻ നാവികനായ ഫ്രിജോഫ് നാൻസന്റെ സാഹസികയാത്രയുടെ കഥയായിരുന്നു. ഞാൻ നോർവേയിലെ ഓസ്‌ലോവിലുണ്ടായിരുന്നു. അവിടെ 1893 മുതൽ 96 വരെ നാൻസൻ ഉത്തരധ്രുവത്തിലേക്കുള്ള സാഹസികയാത്രയ്ക്കുപയോഗിച്ച കപ്പൽ മറൈൻ മ്യൂസിയത്തിൽ സൂക്ഷിക്കപ്പെട്ടതു് ഞാൻ കണ്ടു. നാൻസൻ ഈ കപ്പൽ നിർമ്മിച്ചതിന്നുശേഷം അതിന്നൊരു പേരു കൊടുക്കണമെന്നാഗ്രഹിച്ചു. അദ്ദേഹത്തിന്റെ പത്നി അതിന്നൊരു പേർ നിർദ്ദേശിച്ചു. നോർവീജിയൻ ഭാഷയിൽ 'മുന്നോട്ട്' എന്നർത്ഥം വരുന്ന 'ഫ്രാം' എന്ന പേരാണവർ നിർദ്ദേശിച്ചതു്. ഇതു് പ്രതിരൂപാത്മകമാണു്. എല്ലാ മഹാസാഹസത്തിലും നമുക്കു് മുന്നോട്ടു പോകാനുള്ള ഉത്തേജനമാണു്, അല്ലാതെ പിന്നോക്കം പോകാനുള്ളതല്ല ആവശ്യം. കപ്പലിന്നു് പേരിട്ടശേഷം അദ്ദേഹം ഈ സൂക്തം നല്കുകയുണ്ടായി; നിങ്ങൾ വലിയ സാഹസകർമ്മത്തിലേപ്പെട്ടുമ്പോൾ രണ്ടു കാര്യങ്ങൾ ചെയ്യുക, 'കയറുകൾ അറുത്തുകളയുക, പിന്നിലുള്ള പാലങ്ങൾ കത്തിച്ചുകളയുക, അപ്പോൾ മുന്നോട്ടു പോകയല്ലാതെ മറ്റൊരു ഗതിയുമില്ലാതാകും.'

## 10 ഉത്തിഷ്ഠത ! ജാഗ്രത !

നമുക്കെല്ലാവർക്കുമുള്ള അദ്ഭുതകരമായൊരു സന്ദേശമാണതു്. മുമ്പു് പരാമർശിച്ച ഉപനിഷത്തിലെ സന്ദേശത്തോടു് എത്ര അടുത്തു നില്ക്കുന്ന ആവർത്തിച്ചുകൊണ്ടുള്ള സന്ദേശമാണു് സ്വാമി വിവേകാനന്ദന്റേതു്! ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യ വരാന്നിബോധത! (എഴുന്നേല്ക്കുക, ഉണരുക; ലക്ഷ്യപ്രാപ്തിവരെ വിശ്രമിക്കൊല്ല) ഉപനിഷത് സന്ദേശത്തിന്റെ അക്ഷരാർത്ഥമാവട്ടെ, ഉണരുക, എഴുന്നേൽക്കുക, വരേണ്യരായ ഗുരുക്കന്മാരെ സമീപിച്ചു് പ്രബുദ്ധരാവുക എന്നാണു്. മഹത്ത്വത്തിലേക്കുള്ള മാർഗ്ഗം അക്ലിഷ്ടമല്ല;അതു് സുഖലോലുപവുമല്ല. മഹത്തായ ജീവിതത്തിൽ അലഞ്ഞുതിരിയലിന്നു് സ്ഥാനമില്ല. എപ്പോഴും ജാഗ്രൂകത ആവശ്യമാണു്. കാരണം മുമ്പു് പരാമർശിച്ച പോലെ കത്തിവായ്ത്തലയിൽക്കൂടി സഞ്ചരിക്കുമ്പോലെ അതിൽക്കൂടെ നടന്നു് അക്കരെയെത്തുക ദുഷ്കരമാണു്. ഈ വീരസന്ദേശത്തിന്റെ പ്രചോദനമുൾക്കൊണ്ടു് നമ്മുടെ രാഷ്ട്രം കഠിനാദ്ധ്വാനം

ചെയ്യുകയും മഹത്തായൊരു സംസ്കാരം സൃഷ്ടിക്കുകയും ലോകസംസ്കാരത്തിന്ന് കനപ്പെട്ട സംഭാവന നല്കുകയും ചെയ്തു. പിന്നീട് ക്ഷയത്തിന്റെ ഒരു കാലഘട്ടം വന്നു. മനസ്സിന്റെയും ശരീരത്തിന്റെയും ദൗർബ്ബല്യം വന്നുചേർന്നു. സർഗ്ഗാത്മകമായ അഗ്നി കെട്ടടങ്ങി. വലിയവരും എളിയവരും ജീവിതത്തിന്റെ എല്ലാ തുറകളിലും ചെറുത്തുനില്പ് കഴിയുന്നത്ര കുറയ്ക്കാനിഷ്ടപ്പെട്ടു. ആ അന്ധകാരത്തിൽനിന്നും നിരാശയിൽനിന്നും രാഷ്ട്രത്തെ നമ്മുടെ മഹാന്മാരായ നേതാക്കന്മാർ ഉയർത്തിക്കൊണ്ടുവന്നു. അങ്ങനെ രാഷ്ട്രം മറ്റെല്ലാ സ്വാതന്ത്ര്യങ്ങളുടെയും മുന്നോടിയായ രാഷ്ട്രീയസ്വാതന്ത്ര്യം നേടിയെടുത്തു. ഇനി ഈ രാഷ്ട്രീയസ്വാതന്ത്ര്യത്തെ മറ്റു പലതരം സ്വാതന്ത്ര്യങ്ങളുമായി വികസിപ്പിക്കണമെങ്കിൽ അതേ വീരാവേശം നിരന്തരമായി വളർത്തിക്കൊണ്ടുവരേണ്ടതുണ്ട്. വിശദമായ ചിന്തയും ധൈര്യവും സമർപ്പണബോധവും തീക്ഷ്ണമായ കാര്യശേഷിയുമുള്ള സ്ത്രീപുരുഷന്മാരെയാണ് നമുക്ക് വേണ്ടത്. നാം ഊർജ്ജസ്വലനായൊരു യുവാവിന്റെ സ്മരണ ആഘോഷിക്കുന്ന ഈ സന്ദർഭത്തിൽ നാം ആത്മീയഗുണങ്ങളായ ദേശസമർപ്പണമനോഭാവം, കാര്യക്ഷമമായ പത്രപ്രവർത്തനം, പർവ്വതാരോഹണം, മറ്റു മനുഷ്യരെ സൗഹൃദത്തോടെ വീക്ഷിക്കൽ, ശതകണക്കിൽ ഹൃദയങ്ങളിൽ സ്നേഹം പകരൽ എന്നിവയുടെ ഒരു സമാഹാരത്തെ ബഹുമാനിക്കയാണ്. ഈ ഗുണങ്ങൾ സർവ്വകലാശാലാബിരുദംകൊണ്ടുമാത്രം വന്നുചേരുന്നതല്ല; വെറും ബുദ്ധിവികാസത്തിൽനിന്ന് വരുന്നതുമല്ല. ഈ ഗുണങ്ങളും അനുഗ്രഹങ്ങളും ആത്മീയവളർച്ചയിൽ നിന്നേ ഉടലെടുക്കുകയുള്ളു. അങ്ങനെയാണ് ഉപനിഷത്തുകൾ അതിനെ നോക്കുന്നതു. ചില പ്രത്യേക വിശ്വാസപ്രമാണങ്ങൾക്കും ശുഷ്കവാദങ്ങൾക്കും ആചാരങ്ങൾക്കും പ്രാധാന്യം നല്കുന്ന വംശീയമതങ്ങളിൽനിന്ന് വ്യത്യസ്തമായി മനുഷ്യന്റെ ആത്മീയതയുടെ ഒരു വിശാലമായ സങ്കല്പവും വിസ്തൃതമായൊരു വർണ്ണരാജിയും അവ നമുക്ക് പ്രദാനംചെയ്യുന്നു മഹത്വത്തിന്റെ ഔന്നത്യങ്ങളെ അളക്കുന്നതിന്ന് നമ്മുടെ രാജ്യത്തിന്ന് സഹായകമായി വിശാലവും അഗാധവുമായ ഈ ദർശനത്തിന്റെ ഉത്തേജനവും നേതൃത്വവും നമുക്കാവശ്യമുണ്ട്. നമുക്ക് മഹത്തായൊരു ഭൂതകാലമുണ്ടായിരുന്നു. എന്നാൽ നമ്മുടെ ഭാവി മഹത്തരമായിരിക്കണം. മഹാന്മാരായ ഋഷിമാരും ചിന്തകന്മാരും ശാസ്ത്രജ്ഞന്മാരും പ്രവർത്തകന്മാരും വരാനിരിക്കുന്ന ദശകങ്ങളിൽ പ്രത്യക്ഷരാകും. ആധുനികപരിവർത്തനദശയുടെ മഹത്തായ സർഗ്ഗശക്തികളെ കണ്ടറിഞ്ഞ വിവേകാനന്ദനിൽക്കൂടി ഈ ആധുനികകാലത്തു് നമുക്ക് കിട്ടിയിട്ടുള്ള പ്രതീക്ഷാനിർഭരമായ സന്ദേശം അതാണ്.

മഹാഭാരതത്തിലെ വിദുലയുടെ സവിശേഷമായ ആ വാക്യം നമ്മുടെ ഓരോ രക്ഷിതാവും ഓരോ കുട്ടിയുടേയും മുമ്പിൽവെച്ചു് ഇടയ്ക്കിടെ ഉരുവിടേണ്ടതാണു്. 'ദീർഘകാലം പുകഞ്ഞു പോകുന്നതിനേക്കാൾ നല്ലതു് ഒരു നിമിഷനേരമെങ്കിലും ഉജ്ജ്വലിക്കുന്നതാണു്. ഇംഗ്ലീഷ്സാഹിത്യത്തിൽ ബെൻജോൺസൻെറ രണ്ടു വരികളുണ്ടു്. 'ചെറിയ അനുപാതത്തിൽ നാം സൗന്ദര്യത്തെ ദർശിക്കുന്നു ചെറിയ അളവിൽ ജീവിതം പൂർണ്ണമായിരിക്കാം.' എന്തു മനോഹരമായ ആശയം! ചെറിയ അളവിൽ നമുക്കു് നമ്മുടെ ജീവിതത്തെ സമ്പൂർണ്ണമാക്കാം. മനുഷ്യപരിണാമത്തിൻെറ മാനദണ്ഡം ഗുണോൽക്കർഷമാണു് എണ്ണമല്ല എന്നു് ഇരുപതാം ശതകത്തിലെ ജീവശാസ്ത്രം പറയുന്നു വർഷങ്ങൾക്കു മുമ്പു് ഒരു ഇംഗ്ലീഷ് പുസ്തകത്തിൽ രണ്ടു് വൃദ്ധരായ ഇംഗ്ലീഷുകാരുടെ ഒരു സംഭാഷണം ഞാൻ വായിക്കുയുണ്ടായി. അതിലൊരാൾ മറേറയാളോടു് പറയുകയാണു്, നാം എൺപതുവർഷത്തോളം ജീവിച്ചു. തുടർന്നുകൊണ്ടയാൾ പറഞ്ഞു: ഇക്കാലത്തു് ഞാൻ കഴിച്ച ഭക്ഷണം പന്ത്രണ്ടു് വാഗണിൽ കൊള്ളാനുണ്ടാകും. എൻെറ സുഹൃത്തേ നിങ്ങളുടേതാകട്ടെ രണ്ടു് വാഗൺകൂടി കൂടുതലുണ്ടാകും. ഇത്തരത്തിലുള്ള ഉത്തരങ്ങളായിരിക്കും അധികപേർക്കും അവരുടെ ജീവിതത്തിൽെറ നേട്ടങ്ങളെക്കുറിച്ചു് പറയാനുണ്ടാകുക അതിലെവിടെയാണു് ഗുണം? ഗുണസമ്പന്നതയില്ലാത്ത വെറും നിലനില്പായിരിക്കുമതു്. എന്നാൽ ഒരു വീരജീവിതം ഇതിൽനിന്നു് തികച്ചും വ്യത്യസ്തമാണു്. ഒരു ഹ്രസ്വകാലത്തിന്നിടയിൽ അത്തരക്കാർ ചരിത്രത്തിൽ മായാത്ത രേഖ സൃഷ്ടിക്കുന്നു. അതിനാൽ സ്വന്തം നാട്ടുകാരോടു് വിവേകാനന്ദൻ പറഞ്ഞു: നിങ്ങൾ മരിച്ചാൽ ലോകത്തിൽ സുസ്ഥിരമായ ഒരു സ്വാധീനം വലുതോ ചെറുതോ ആകട്ടെ വിട്ടിട്ടു് പോകുന്ന രീതിയിൽ ജീവിക്കണം. മഹാഭാരതത്തിലെ സുന്ദരമായ സൂക്തം ഇങ്ങനെ ജീവിക്കണമെന്നതാണു്.

നമ്മുടെ പ്രിയപ്പെട്ടതോ മഹത്തരമോ ആയൊരു ജീവൻെറ നിര്യാണത്തിൽ നാം കണ്ണീരൊഴുക്കുന്നു. ശങ്കരാചാര്യരുടെ മരണത്തിൽ നമ്മുടെ രാഷ്ട്രം വിലപിച്ചിട്ടുണ്ടായിരിക്കണം. എന്നാൽ അദ്ദേഹം തൻെറ ഹ്രസ്വകാല ജീവിതത്തിൽ ജനങ്ങൾക്കു് അത്രത്തോളം കാര്യങ്ങൾ നല്കി. അതുപോലെ വിവേകാനന്ദനും തൻെറ ഇളം പ്രായത്തിൽ, മുപ്പത്തൊമ്പതാമത്തെ വയസ്സിൽ സമാധിയായി. എന്നാൽ അദ്ദേഹം തൻെറ യഥാർത്ഥമായ പൊതു ജീവിതം മുപ്പതാമത്തെ വയസ്സിൽ ചിക്കാഗോ മതമഹാസമ്മേളനത്തിന്നുശേഷം മാത്രമാണു് ആരംഭിച്ചതു്. ഒമ്പതുവർഷത്തെ സജീവജീവിതത്തിന്നുശേഷം 1902–ൽ അദ്ദേഹം തിരോധാനം ചെയ്തു. ആ ഒമ്പതുവർഷത്തെ ഹ്രസ്വജീവിതത്തിൽ അദ്ദേഹത്തിൻെറ ചിന്തയുടെയും പ്രഭാഷണത്തിൻെറ

യും തീക്ഷ്ണതയും ശക്തിയും കിഴക്കും പടിഞ്ഞാറുമുള്ള രാജ്യങ്ങളിലെ ചരിത്രം അടുത്ത നിരവധി ശതകങ്ങളിലേയ്ക്കു രൂപാന്തരപ്പെടുത്തുവാനും സൃഷ്ടിക്കുവാനും പര്യാപ്തമാണ്. റൊമെയ്ൻ റോളാങ് 'വിവേകാനന്ദൻെറ ജീവിതം' എന്ന തൻെറ ഗ്രന്ഥത്തിൽ കിഴക്കിൻെറയും പടിഞ്ഞാറിൻെറയും പൗരാണികതയുടെയും ആധുനികതയുടെയും മതത്തിൻെറയും ശാസ്ത്രത്തിൻെറയും വിശുദ്ധിയുടെയും ഭൗതികതയുടെയും മനോഹരമായ മാതൃകയും എല്ലാ മനുഷ്യോർജ്ജങ്ങളുടെയും സുസ്വരതയുമായിട്ടാണ് അദ്ദേഹത്തെ ചിത്രീകരിച്ചിട്ടുള്ളതു്. നമ്മുടെ യുവ ജനങ്ങൾ ആ പ്രചോദനം ഉൾക്കൊള്ളുകയും അതിന്നനുസൃതമായി ജീവിക്കുകയും ചെയ്തുകൊണ്ടു് സാവധാനത്തിൽ ഭൗതികവും ബുദ്ധിപരവും ധാർമ്മികവും ആത്മീയവുമായ ശക്തിയെ വളർത്തിയെടുത്തു് ഇന്ത്യക്കു് ഒരു പുതിയ ചരിത്രം സൃഷ്ടിക്കുകയും നമ്മുടെ മഹത്തായ രാജ്യത്തിൻെറ സുദീർഘമായ ചരിത്രത്തിൽ ജ്വാജ്ജ്വല്യമാനമായ ഒരു പുതിയ അദ്ധ്യായം എഴുതിച്ചേർക്കുകയും ചെയ്യണം.

ഇത്തരത്തിലുള്ളൊരു സന്ദർഭത്തിൽ സന്തോഷവും സന്താപവും ഇടകലർന്നൊരു മനോഭാവമാണു് നമുക്കുണ്ടാകുന്നതു്. നാമിന്നു് ഏതു് യുവാവിനെക്കുറിച്ചു് വിലപിക്കുന്നുവോ അദ്ദേഹത്തിൻെറ മരണം വീരോചിതമായിരുന്നുവെന്നതിൽനിന്നാണു് ഈ സമ്മിശ്രവികാരം ഉടലെടുത്തതു്. മുരളി ഒരു വർഷം മുമ്പാണു് മരിച്ചതു്, കാലം മനുഷ്യൻെറ ദുഃഖങ്ങളെ മൃദുലമാക്കിക്കൊണ്ടുവരുന്നു; എന്നാൽ ഒരു മഹത്തായ ജീവിതത്തിൻെറ മധുരമായ സുഗന്ധം വളരെക്കാലത്തോളം, വിശിഷ്യ നവീനഇന്ത്യ വികസിച്ചുവരുമ്പോൾ നിലനിന്നുവരുന്നു. നിങ്ങളിൽ പലരും ആധുനികജപ്പാൻെറ ചരിത്രം വായിച്ചിട്ടുണ്ടായിരിക്കാം. അതിൽ ഒരു കുട്ടിമാത്രമുള്ള ഒരമ്മയുടെ പ്രസിദ്ധമായ കഥയുണ്ടു്. അവൻ പട്ടാളത്തിൽചേർന്നു് പൊരുതിമരിച്ചു. അമ്മ വിലപിച്ചു. ചുററുപാടുമുള്ള ജനങ്ങൾ അവിടെ പാഞ്ഞെത്തി അവരെ ആശ്വസിപ്പിച്ചു. അവരാകട്ടെ അതുല്യമായൊരു മറുപടിയാണു് നല്കിയതു്. 'എനിക്കു് ഒരു കുട്ടി മാത്രമേയുള്ളു. അവൻ രാഷ്ട്രത്തിന്നുവേണ്ടി മരിച്ചു. ഞാൻ അവന്നുവേണ്ടിയല്ല കരയുന്നതു്. എനിക്കു് എൻെറ രാഷ്ട്രത്തിന്നുവേണ്ടി പൊരുതാൻ മറെറാരു മകനുംകൂടി ഇല്ലാതെപോയല്ലോ എന്നു് വിചാരിച്ചാണു്. ഒരു വീരമാതാവിൻെറ ശ്രേഷ്ഠമായ ഭാഗമാണിതു്. ഒരു വീരരാഷ്ട്രം അത്തരം മരണത്തെയും ദുഃഖത്തെയും ആ കാഴ്ചപ്പാടിൽ കാണാൻ ശ്രമിക്കണം. വീരമാതാപിതാക്കൾക്കു മാത്രമേ അങ്ങനെയുള്ള വീരപുത്രന്മാർക്കും വീരപുത്രികൾക്കും ജന്മവും പോഷണവും നല്കാൻ സാധിക്കുകയുള്ളു.

വിവേകാനന്ദൻ വീണ്ടും വീണ്ടും സംസ്കൃതസാഹിത്യത്തിലെ ധീരൻ, വീരൻ എന്നീവാക്കുകൾ ആവർത്തിച്ചു് പറയാറുണ്ടു്. ഇന്ന

ത്തെ മിക്കവാറും ജനങ്ങൾ, എനിക്കാവർത്തിക്കേണ്ടിവന്നതിൽ ദുഃഖമുണ്ട്, ആ സുദൃഢമായ വീരമനോഭാവമുള്ളവരല്ല. നേട്ടവും സന്തോഷവും അടങ്ങുന്ന ഒരു പരിമിതമായ ജീവിതവൃത്തത്തിൽ വളരെയേറെ മനസ്സ് കേന്ദ്രീകരിച്ചിട്ടുള്ളവരാണവർ; വിസ്തൃതമായ ജീവിതചക്രവാളം പിൻവാങ്ങിക്കൊണ്ടിരിക്കുകയാണ്. ഇതു് ജീവിതത്തെ വിരസമാക്കിയിരിക്കുന്നു. യഥാർത്ഥത്തിൽ ഞാൻ ഇന്ത്യയിൽ എവിടെപ്പോയാലും വൃദ്ധരോടും യുവാക്കളോടും ഒരു ചോദ്യം ചോദിക്കാറുണ്ട്. ഇപ്പോൾ എങ്ങനെ കഴിയുന്നു? അങ്ങനെ കഴിഞ്ഞുപോകുന്നു എന്ന തണുത്ത ഉത്തരമാണ് അധികവും കിട്ടാറുള്ളതു്. അത്തരത്തിലുള്ള ഉത്തരങ്ങൾ പൊള്ളയായതും ഇടുങ്ങിയ ചക്രവാളത്തിലുള്ളതുമായ ജീവിതത്തിൽനിന്നു വരുന്നതാണ്. എല്ലാ ആനന്ദവും ആവേശവും അതിൽനിന്നു് ആവിയായി പോയിരിക്കുന്നു. അതിൽ വിരസമായ ഇന്ദ്രിയസന്തർപ്പണംമാത്രമേ ബാക്കിയുള്ളു. ആനന്ദവും ആവേശവുമുള്ള ജീവിതം നയിക്കുന്ന ഒരാൾക്കു മാത്രമേ എനിക്കു് വളരെ സുഖമാണ് എന്ന ഉത്തരം പറയാൻ കഴിയുകയുള്ളൂ. നമ്മുടെ വിപ്ലവകരവും സർഗ്ഗാത്മകവുമായ സുദീർഘചരിത്രത്തിൽ നമ്മിൽ നിന്നൊക്കെ പ്രതീക്ഷിക്കുന്ന ഉത്തരം ഇതാണ്. നാം ചരിത്രത്തിന്റെ ബാഹ്യമായ പ്രവാഹവുമായി ബന്ധപ്പെടുമ്പോഴും അതിൽ പങ്കാളികളായി അതിൽനിന്നു വിട്ടുമാറാതെ നിരാശയുടേയും ആവലാതിയുടേയും നിശ്ചലമായ തടാകങ്ങളായി നില്ക്കാതെ അതിനെ രൂപപ്പെടുത്തുമ്പോൾ മാത്രമേ അങ്ങനെയുള്ള ഉത്തരങ്ങൾ പറയാൻ കഴിയുകയുള്ളൂ. ഫ്രഞ്ച് വിപ്ലവത്തിന്റെ ഒന്നാംഘട്ടത്തെക്കുറിച്ച് ഇംഗ്ലീഷ് കവിയായ വേഡ്സ്‌വർത്ത് പ്രകാശിപ്പിച്ച വികാരങ്ങൾ തന്നെയാണ് ആധുനിക ഇന്ത്യയെ സംബന്ധിച്ചിടത്തോളവും യഥാർത്ഥമായിട്ടുള്ളതു്. ആ പ്രഭാതത്തിൽ സജീവമായിരിക്കുന്നതു് ആനന്ദകരമായിരുന്നു. യുവാവായിരിക്കുക എന്നതു് തന്നെയാണ് സ്വർഗ്ഗം.

## 11 ഉപസംഹാരം

ഈ വീരോചിതമായ സ്പർശമുള്ള ഓരോ യുവാവും സ്വയം പറയും ഈ ഭാരതത്തിന്റെ കഴപ്പംപിടിച്ച സമയമാണ് നമുക്കു് ജീവിക്കാൻ ഏററവും പററിയ സമയം എന്നു്. എനിക്കു് എന്റെ സ്വന്തം ആശയങ്ങൾ അതിൽ പകരാൻ കഴിയും. എനിക്കു് കൂടുതൽ മനോഹരവും പൂർണ്ണവുമായ ചിലതൊക്കെ അതിൽനിന്നു് സൃഷ്ടിക്കാൻ കഴിയും. സമകാലികഭാരതത്തിലെ ഈ ഉയർത്തെഴുന്നേല്പിന്റെ സന്ദർഭത്തിൽ എനിക്കു് നിശ്ചലമായ ഒററപ്പെട്ട ഒരു ജീവിതം നയിക്കാൻ ആഗ്രഹമില്ല. രാഷ്ട്രം മുന്നേറുകയാണ്. ഒരു പൗരനെന്ന നിലയിൽ ഞാനും

ആ ദിശയിലേയ്ക്ക് എന്റെ മൃദുവായ ഒരുതള്ളലുംകൂടി നല്കണം. രാജ്യത്തിന്റെ പ്രശ്നങ്ങളിലേക്കുള്ള യുവമനസ്സുകളുടെ സാധകമായ മനോഭാവം അതായിരിക്കണം. അതുമാത്രമാണ് വീരസ്പർശത്തിന്റെ അടയാളം. ഇരുപത്തെട്ടുവയസ്സായ മുരളിക്ക് ആ സ്പർശമുണ്ടായിരുന്നു. ഹ്രസ്വമായ ജീവിതം പൂർണ്ണമായിരിക്കാം. അയാളുടെ ഹ്രസ്വമെങ്കിലും തീവ്രമായ ജീവിതം നമ്മളെ എല്ലാം കരയിപ്പിച്ചു. ആ വിലാപത്തിലും നാം അയാളെപ്പററി അഭിമാനംകൊള്ളുന്നു. യഥാർത്ഥമഹത്ത്വം കിടക്കുന്നതു് അത്തരക്കാരുടെ മരണത്തിൽ വിലപിക്കുന്നതിലല്ല. നാം നമ്മെപ്പററിത്തന്നെ വിലപിക്കുകയെന്നതാണു്. അതാണു് ഭീഷ്മരെപ്പററിയും ദ്രോണരെക്കുറിച്ചും മററു വീരന്മാരെക്കുറിച്ചും ശ്രീകൃഷ്ണൻ അർജ്ജുനനോടു് ഗീതയിൽ പറയുന്നതു്. (II. 2)

''അശോച്യാനന്വശോചസ്ത്വം പ്രജ്ഞാവാദാംശ്ച ഭാഷസേ''

(നീ ആരെപ്പററി ശോചിക്കേണ്ടതില്ലയോ അവരെക്കുറിച്ചു് ശോചിക്കുന്നു. എന്നിട്ടു് ഒരു ജ്ഞാനിയെപ്പോലെ സംസാരിക്കുകയും ചെയ്യുന്നു.)

നമ്മുടെ രാജ്യത്തിനു് മുരളിയെപ്പോലുള്ള കൂടുതൽ കൂടുതൽ യുവാക്കളെ ആവശ്യമുണ്ടു്. നമ്മുടെ മിക്ക യുവജനങ്ങളും തങ്ങളുടെ ലാഭത്തിന്റെയും ഇന്ദ്രിയസുഖങ്ങളുടേയും ചുരുങ്ങിയ വൃത്തങ്ങളിൽ നിന്നു് അതീതമായി വിശാലമായ ചക്രവാളത്തിൽ വിഹരിക്കുന്നവരല്ല. നിഷ്ഫലമായ പരദൂഷണത്തിലേയ്ക്കു് നയിക്കുന്ന ഒരു കെട്ടു് അഭിപ്രായങ്ങളുള്ളവരാണവർ. സുചിന്തിതമായ അഭിപ്രായദാർഢ്യത്തോടെ ഫലപ്രദമായ സാമൂഹ്യപ്രവർത്തനങ്ങളിലേയ്ക്കു് നയിക്കുന്ന ചലനാത്മകമായ കേന്ദ്രങ്ങളല്ല അവർ. നമ്മളുടെ ഇടയിൽ ധാരാളം നിഷേധാത്മകമനസ്സരും പൊള്ളജീവിതംനയിക്കുന്നവരുമുണ്ടു്. അവർ ആവലാതികളുടെ ഒരു സങ്കേതമാണു്. എല്ലാവരോടും ആവലാതി. മാതാപിതാക്കളെക്കുറിച്ചും ദൈവത്തെക്കുറിച്ചുതന്നെയും ആവലാതി. നമ്മുടെ ജനത ഒരു സാധകമനസ്സു് വളർത്തണം. എനിക്കു് ഈ അരോഗമായ ശരീരം ലഭിച്ചിട്ടുണ്ടു്. എനിക്കു് ഈ വിദ്യാഭ്യാസം കിട്ടിയിട്ടുണ്ടു്. ഞാൻ എന്റെ കഴിവിന്റെ പരമാവധി ഇവയെ ഉപയോഗിച്ചു് എന്റെ ജനങ്ങളുടെ കഷ്ടപ്പാടുകളെ ലഘൂകരിക്കാനും എന്റെ സ്വന്തം കഷ്ടപ്പാടുകളെ രാഷ്ട്രവികാസങ്ങളെ മുൻനിർത്തിസഹിക്കാനും ഞാൻ സന്നദ്ധനാണു്. മുരളിയെപ്പോലുള്ള ആളുകൾ മരിക്കുമ്പോൾ ഈ പ്രചോദനമാണു് നമുക്കു് ഇട്ടേച്ചുപോയതു്. പണ്ഡിററു് ജവഹർലാൽനെഹ്റു ഞാൻ വളരെയേറെ ഇഷ്ടപ്പെടുന്നതും ഇന്നത്തെ നമ്മുടെ മനുഷ്യസ്ഥിതിയിൽ വളരെ പ്രസക്തമായിക്കാണുന്ന

ത്തുമായ ബർണാട്ട് ഷായുടെ ഗ്രന്ഥത്തിലെ താഴെക്കൊടുക്കുന്ന പ്രസിദ്ധമായ വരികൾ ഞാൻ ഒരു ഗ്രന്ഥത്തിൽ ഉദ്ധരിച്ചിട്ടുണ്ട്. ''നിങ്ങൾ ശക്തമാണെന്ന് എന്നു വിചാരിക്കുന്ന ഒരു ഉദ്ദേശത്തിനു വേണ്ടി ഉപയോഗിക്കുന്നതാണ് ജീവിതത്തിലെ സന്തോഷം. പ്രകൃതിയിലെ ഒരു ശക്തിയായിത്തീരാനും ആവലാതികളുടേയും രോഗങ്ങളുടേയും ഒരു നിർജ്ജീവ മൺകട്ടയായിത്തീരാനും ലോകം നിങ്ങളെ സന്തോഷിപ്പിക്കാൻ സമയം വിനിയോഗിക്കുന്നില്ലെന്ന് ആവലാതിപ്പെടാനും ഇടയാകാതിരിക്കണം.'' നമ്മുടെ യുവാക്കൾ വെറും ആവലാതികളുടെ മൺകട്ടകളാകാനോ അല്ല തങ്ങളുടെ ചുററുപാടുമുള്ള മനുഷ്യസ്ഥിതികളെ മാററി മറിക്കുന്ന പ്രകൃതിശക്തിയാകാനോ രണ്ടിലൊരു തീരുമാനമെടുക്കേണ്ടതാണ്. അതാണ് നമുക്ക് നല്ലപ്പെട്ട ജീവിതത്തെ ശുദ്ധീകരിച്ച് ഒരു വീരജീവിതത്തിന്റെ രൂപമാക്കിത്തീർക്കാനുള്ള ഉപായം. അത്തരത്തിലുള്ള ഒരു യുവജീവിതത്തിന്റെ സുഗന്ധം സ്നേഹപൂർവ്വം അനുഭവിക്കാൻ നാം എല്ലാം ഇവിടെ സമ്മേളിച്ചതിൽ ഞാൻ അതീവ സന്തുഷ്ടനാണ്.

# 31

# നമ്മുടെ സാംസ്കാരികപൈതൃകവും ആധുനിക വെല്ലുവിളിയും*

## 1 ആമുഖം

തങ്ങളുടെ എൻേറാവ്മെൻറ് പരമ്പരയിൽ ആദ്യത്തെ ഈ പ്രസംഗത്തിന്നു എന്നെ ക്ഷണിച്ചതിന്ന് ആർ. ഡി. ബിർലാസ്മാരക കമ്മിററിയോട് ഞാൻ വളരെ നന്ദിയുള്ളവനാണ്. ആർ ഡി ബിർലയും കുടുംബവും പല മഹത്തായ സേവനങ്ങളുമനുഷ്ഠിച്ചിട്ടുണ്ട്; നാമെല്ലാവരും വിലമതിക്കേണ്ടതായ പ്രശംസാർഹമായ ഒരു കാര്യം അവരെ സംബന്ധിച്ചുണ്ട്. വിജയപ്രദമായ വ്യാപാരവും ധനസമ്പാദനവും ഒരു ലക്ഷ്യമല്ല; അവർ മനുഷ്യസേവനത്തിന്നു്വേണ്ടിയാണ് തങ്ങളുടെ ലാഭം വിനിയോഗിക്കുന്നതു്. ഇന്ത്യയുടെ പല ഭാഗങ്ങളിലും മാത്രമല്ല വിദേശങ്ങളിലും ബിർലാ കുടുംബം അവരുടെ നിരവധി ട്രസ്റ്റുകളും വിവിധസേവനങ്ങളും നടത്തിവരുന്നു. നമ്മുടെ രാജ്യത്തെ ധനികന്മാർ ബിർലമാരിൽ നിന്നു് പഠിക്കേണ്ട ഒരു പാഠം വ്യാപാരത്തിൽക്കൂടിയും വ്യവസായത്തിൽക്കൂടിയുമുള്ള ധനസമ്പാദനം ആർഭാടകരവും ദുർവ്യയഹേതുകവുമായ നിശാക്ലബ്ബുകളിൽപോകലും കാബറേനൃത്തം കാണലുമല്ലെന്നും ഏററവും സരളമായ സ്വകാര്യജീവിതം നയിക്കലാണെന്നുമാണ്. നിങ്ങൾക്കെത്ര അധികരിച്ച പണമുണ്ടോ അതു് സാധുജനസേവനത്തിന്നുപയോഗിക്കുക.

നമ്മുടെ നിരവധി യുവാക്കൾ ഇന്നു് ചിലപ്പോൾ വേഗത്തിൽ ധനികരാകുന്നതായും ധാരാളിത്തം നിറഞ്ഞതും പൊള്ളയായതുമായ ജീവിതത്തിന്നുവേണ്ടി നിരവധി പണം വ്യയം ചെയ്യുന്നതും നമുക്ക് കാണാൻ കഴിയും. എന്നാൽ ഞാൻ ബിർലാകുടുംബത്തിൽ എല്ലാ അംഗങ്ങളേയും നോക്കിയതിൽ അവരെല്ലാം സ്വകാര്യജീവിതത്തിൽ സാരള്യമുള്ളവരും നമ്മുടെ മതത്തിനോടും സംസ്കാരത്തിനോടും

---

* 1980 ജനവരി 28 – ന് ബോംബെയിലെ ബിർലാ മാതുശ്രീ ഓഡിറേററിയത്തിൽ ചെയ്ത ആദ്യത്തെ ആർ. ഡി. ബിർലാ സ്മാരകപ്രഭാഷണത്തിന്റെ ടെയ്പ്പ്റെക്കോഡിനെ അടിസ്ഥാനപ്പെടുത്തിയതു്.

വളരെ ഭക്തിയുള്ളവരും കുറേ മാനുഷികഭാവങ്ങൾ ഉൾക്കൊള്ളുന്ന വരുമായിട്ടാണ് കണ്ടതു്. ഇപ്രകാരം ധനസമ്പാദനം ദുർവ്യയംചെയ്യലല്ല അതു് യഥാർത്ഥത്തിൽ മഹത്തായ പ്രബുദ്ധമായ സ്വാർത്ഥ താല്പര്യത്താൽ നയിക്കപ്പെടുന്ന ഒരു പ്രബുദ്ധമായ സാഹസകൃത്യമാണ്. ബിർലമാർ ഒരു വലിയ വ്യാപാരസാമ്രാജ്യം കെട്ടിപ്പടുത്തു. എന്നാൽ അതോടൊപ്പംതന്നെ മനുഷ്യസേവനത്തിന്റെ ഒരു വിശാലസാമ്രാജ്യവും പടുത്തുയർത്തി.

ഞാൻ ഇതു് ഊന്നിപ്പറയാൻ കാരണം നാം ആധുനിക ഘട്ടത്തിൽ പ്രത്യേകിച്ചും സ്വാതന്ത്ര്യാനന്തരഘട്ടത്തിൽ പലപ്പോഴും ഇതിനെ മറക്കാറുണ്ട്. പണം ജനങ്ങളിൽ നിന്നാണ് വരുന്നതെന്നും അതിന്റെ ഒരു സിംഹഭാഗം അവരിലേയ്ക്കുതന്നെ മടങ്ങിച്ചെല്ലേണ്ടതാണെന്നുമുള്ള കാര്യബോധമില്ലാതെ യുവാക്കൾ ദുർവ്യയം ചെയ്യാൻവേണ്ടി പണം വാരിക്കൂട്ടുന്നു.

## 2 'ത്യാഗത്തിൽക്കൂടി ജീവിതം ആസ്വദിക്കുക'

ഭാരതീയതത്ത്വശാസ്ത്രത്തിന്റെയും സംസ്കാരത്തിന്റെയും മഹാന്മാരായ പല പഠിതാക്കളും ഉപനിഷത്തിലെ ഒരു വാക്യത്താൽ പ്രചോദിതരായിട്ടുണ്ട്. ബിർലാകുടുംബവും അതിൽനിന്നു് പ്രചോദനമുൾക്കൊണ്ടിട്ടുണ്ട്: 'തേന ത്യക്തേന ഭുഞ്ജീഥാഃ' (ത്യാഗത്തിൽക്കൂടി ആനന്ദമനുഭവിക്കൂ.) ഉപനിഷത്തുകൾ ആസ്വദിക്കേണ്ടെന്നു് പറയുന്നില്ല, ത്യാഗത്തിൽക്കൂടിയാകണമെന്നേ പറയുന്നുള്ളു. ഇതാണ് ഈശോപനിഷത്തിലെ മുഖ്യമായ വാക്യം. ഗാന്ധിജി പലപ്പോഴും ഇതു് ഉദ്ധരിക്കാറുണ്ട്. ഇന്ത്യയിൽ ഇപ്പോൾ ഇത്തരത്തിലുള്ള പ്രബോധനത്തിന്റെ അത്യാവശ്യകതയുണ്ട്.

പൂർണ്ണമായ ആവേശത്തോടെതന്നെ ജീവിതം ആസ്വദിക്കുക. നൂറുവർഷം മുഴുവൻ ജീവിക്കാൻ ആഗ്രഹിക്കുക. എന്നാൽ നിങ്ങളുടെ സന്തോഷം മററുള്ളവരുമായും പങ്കിടുക. ഇതു് ഒരു അദ്ഭുതകരമായ ദർശനമാണ്. സന്തോഷംകൊല്ലിയായ ഒരു സന്ന്യാസിയുടെ ജീവിതമനോഭാവമല്ല ഇതു്. നിങ്ങൾക്കു പണമുണ്ട്. അതു് വെച്ചുകൊള്ളുക, അനുഭവിക്കുക. എന്നാൽ നിങ്ങളുടെ ആ സന്തോഷത്തിൽ മററുള്ളവരും പങ്കാളികളാകേണ്ടതുണ്ടെന്നോർമ്മിക്കുക. നിങ്ങൾക്കുമാത്രമായി സന്തോഷിക്കാൻ സാദ്ധ്യമല്ല. 'തേന ത്യക്തേന ഭുഞ്ജീഥാഃ' എന്നതു് ഓരോ മനുഷ്യന്റെയും യഥാർത്ഥമായ പ്രവർത്തനതത്ത്വശാസ്ത്രമായിരിക്കണം.

പിൽക്കാലത്തു് നിങ്ങൾക്കു് ഭഗവദ്ഗീതയിൽനിന്നു ലഭിക്കുന്ന ഈ അഗാധമായ ദർശനം ശ്രീകൃഷ്ണൻ ആ മഹാചിന്തയെ

വികസിപ്പിച്ച് ഒരു ഉദാത്തദർശനമാക്കി അവതരിപ്പിച്ചു. ആ ദർശനം ഏതു് സമൂഹത്തിലും സമ്പന്നനോ ദരിദ്രനോ ബുദ്ധിജീവിയോ ഗൃഹനായികയോ വേണ്ടവിധത്തിൽ അനുവർത്തിച്ചാൽ ആ സമൂഹത്തിൽ ദാരിദ്ര്യമോ അനീതിയോ തൽഫലമായ ഇതരങ്ങ സാമൂഹ്യസ്ഥിതിഗതികളോ ഉണ്ടാവില്ല. അതാണു് ഗീതയുടെ അനുശാസനംതന്നെ. ആ അനുശാസനം ഗീതയുടെ അവസാനശ്ലോകത്തിൽ കാണാം.

'യത്ര യോഗേശ്വരഃ കൃഷ്ണഃ യത്ര പാർത്ഥോ ധനുർധരഃ
തത്ര ശ്രീർവിജയോ ഭൂതിഃ ധ്രുവാ നീതിർമതിർമമ'

(യോഗേശ്വരനായ കൃഷ്ണനും കർമ്മവീരനായ അർജ്ജുനനും (യോഗശക്തിയും കർമ്മശക്തിയും) എവിടെയുണ്ടോ ആ സമൂഹത്തിൽ ആദ്യത്തെ ഫലം ശ്രീ അതായതു് സമൃദ്ധി ആയിരിക്കും.)

ശതാബ്ദങ്ങളായി ശ്രീയുടെ സ്പർശനമില്ലാതെ ദശലക്ഷക്കണക്കിൽ ജനങ്ങളുടെ വീടുകളിൽ കൊണ്ടുവരാൻ ശ്രമിക്കേണ്ടതു് ഈ ആശയമാണു്. നമ്മുടെ മുമ്പാകെയുള്ള വെല്ലുവിളി ഇന്നു് ഇതാണു് ദ്വിതീയഫലം വിജയമാണു്. നിങ്ങൾ എന്തു് ഏറ്റെടുത്താലും കൂടുതൽ വിജയത്തിലേക്കു് അതു് നയിക്കണം. തൃതീയഫലം ഭൂതി അതായതു് പൊതുക്ഷേമം. സമ്പത്തു് ഭൂതിയായി അഥവാ പൊതുക്ഷേമമായി രൂപാന്തരപ്പെടുന്നു. ചതുർഥഫലം ധ്രുവാ നീതി അതായതു് ക്രമികമായ നീതി അഥവാ സന്മാർഗ്ഗബോധമാണു്. നിരന്തരമായ ഇതരമനുഷ്യരെക്കുറിച്ചുള്ള ശ്രദ്ധയിൽക്കൂടി, വിലകുറഞ്ഞ കൌശലത്തിൽക്കൂടിയല്ല. നമ്മൾ അന്യോന്യമുള്ള ജീവിതം നീതിയുക്തവും മാനുഷികസാമൂഹ്യക്രമവും വളർത്തിക്കൊണ്ടുവരണം. ഇവയാണു് നമ്മുടെ ഇന്നത്തെ ഇന്ത്യയിൽ നമ്മൾ നേടിയെടുക്കാൻ പാടുപെടുന്നതു്.

ശതാബ്ദങ്ങളോളമുള്ള രാഷ്ട്രീയവിധേയത്വത്തിന്റെ ഫലമായി നമുക്കു് ഈ ആശയങ്ങളെ പ്രവൃത്തിപദ്ധതിയിൽകൊണ്ടുവരാൻ കഴിഞ്ഞില്ല. നാം സങ്കുചിതരും, സ്വാർത്ഥികളും, ഊർജ്ജം നശിച്ചവരുമായിത്തീർന്നു. അനന്തരം ആധുനികവെല്ലുവിളി ഉയർന്നുവന്നു. അതായതു് പാശ്ചാത്യസംസ്കാരം, ബ്രിട്ടീഷുകാരുടെ രാഷ്ട്രീയ വിധേയത്വം പുതിയ രാഷ്ട്രീയവും, സാമൂഹ്യവുമായ ആശയങ്ങളുടെ ഉന്നമനം ഈ സാഹചര്യത്തിലെല്ലാം നമ്മുടെ രാജ്യം അതിന്റെ സ്വന്തം അടിത്തറ കണ്ടുപിടിക്കാൻ ശ്രമിക്കയായിരുന്നു. രാഷ്ട്രീയ അടിമത്തത്തിന്റെ വെല്ലുവിളി വിജയപ്രദമായി നേരിടുകയും 33 വർഷങ്ങൾക്കുമുമ്പു് സ്വതന്ത്രരായിത്തീരുകയും ചെയ്തു എന്നാൽ സാംസ്കാ

രികവെല്ലുവിളി നിലനിൽക്കുന്നു. ഈ വെല്ലുവിളി നമ്മൾ എങ്ങനെ നേരിടും?

## 3. ആധുനികവെല്ലുവിളിയും നമ്മുടെ പ്രതികരണവും

ഈ വെല്ലുവിളി നേരിടാൻ സഹായകമായ എന്താണ് കഴിഞ്ഞ കാലങ്ങളിൽ നമ്മുടെ പിന്നിലുള്ളത്? ആധുനികപാശ്ചാത്യസംസ്കാരത്തിന്റെ വെല്ലുവിളി ശാസ്ത്രത്തിൽനിന്നും, സാങ്കേതികവിദ്യയിൽനിന്നും മനുഷ്യത്വപരമായ ദർശനത്തിൽനിന്നും ഉയർന്നുവന്നതല്ല. നമുക്ക് മാത്രമല്ല മനുഷ്യരാശിക്കു മുഴുവൻ വെല്ലുവിളിയായിത്തീർന്നിട്ടുള്ള ഭൗതികദർശനത്തിൽനിന്നാണ്. ഭാരതത്തെ ഇന്ന് ഒററപ്പെടുത്തികാണാൻ അസാദ്ധ്യമാണ്. ലോകത്തിന്റെ ഒരു വശത്ത് എന്തൊക്കെ നടക്കുന്നുവോ അവ ലോകത്തിന്റെ ഇതരഭാഗങ്ങളെയും ബാധിക്കുന്നു. അത്രയും വിശാലമായ ഒരു മാനുഷികബോധം വികസിച്ചുവന്നിട്ടുണ്ട്. നാം മനുഷ്യന്റെ പ്രശ്നങ്ങളെ ഒരു പ്രത്യേക രാജ്യത്തിന്റേത് എന്ന നിലയ്ക്കല്ല, മനുഷ്യന്റെ നിലയ്ക്കാണ് കൈകാര്യം ചെയ്യേണ്ടത്.

നമ്മുടെ സാംസ്കാരികപൈതൃകവും, ആധുനികവെല്ലുവിളിയും എന്ന ഈ വിഷയം അതിനാൽ ഭാരതത്തിലെ നമ്മെയെല്ലാവരെയും ലോകത്തിലെ ഇതരഭാഗത്തുള്ള ജനങ്ങളെയും ഉൾക്കൊള്ളുന്നതാണ്. ഭാരതത്തിന് ഈ വെല്ലുവിളി വിജയപ്രദമായി നേരിടാനും മനുഷ്യവികാസത്തിന്റേയും, ക്ഷേമത്തിന്റേയും, സാമഗ്രികമഹത്ത്വത്തിന്റേയും ഒരു സംവിധാനം മെനഞ്ഞെടുക്കാനും കഴിയുമെങ്കിൽ അത് ഇതരലോകത്തിന് ഗംഭീരമായ ഒരു സ്വാധീനമുണ്ടാകും. ഇന്ത്യ ഒരു ചെറിയ രാഷ്ട്രമല്ലെന്നും ഒരു വൻകരയാണെന്നും ഉള്ള കാര്യം നാം വിസ്മരിക്കരുത്. മനുഷ്യരാശിയുടെ ഏഴിൽ ഒരു ഭാഗം ജീവിക്കുന്നത് ഇവിടെയാണ് നമുക്ക് ഭൂതകാലത്തിൽനിന്ന് ലഭിച്ച വെളിച്ചത്തിന് അനുസരിച്ച് ഈ മഹാരാജ്യത്തിന്റെ പ്രശ്നങ്ങൾ പരിഹരിക്കാൻ കഴിഞ്ഞാൽ നാം നമ്മെ മാത്രമല്ല അന്യരെയും സഹായിക്കുകയായിരിക്കും. ഇന്ന് ലോകം മുഴുവൻ ഇന്ത്യയിൽനിന്നാണ് അത് പ്രതീക്ഷിക്കുന്നത്. ഇന്ന് നാം ലോകത്തിന്റെ നാനാഭാഗങ്ങളിൽ സമുന്നതരായ ബുദ്ധിജീവികളുടെ ഇടയിലും, സമാനാശയക്കാരുടെ ഇടയിലും സഞ്ചരിച്ചുനോക്കിയാൽ അവരിൽ ഒരു ചോദ്യവും പ്രതീക്ഷയും നിലനിൽക്കുന്നതു കാണാം. ''ഇന്ത്യ ഏതു വഴിക്കാണ് പോകുന്നത്? ഇന്ത്യയിലെ ജനങ്ങൾ ചെയ്യുന്ന മഹത്തായ കൃത്യങ്ങളിൽനിന്ന് നമുക്ക് എന്ത് ആശിക്കാൻ കഴിയും?'' നമുക്ക് ആ പ്രത്യാശയുണ്ടോ? ലോകം ഇന്നൊരു ദയനീയരംഗമായി

രിക്കുന്നു. നമ്മുടെ രാജ്യംതന്നെ ഇന്ന് ദയനീയമായ ഒരു കൂട്ടകലഷ്പാണ്. ഈ കുഴപ്പത്തിൽനിന്ന് നമ്മുടെ രാജ്യത്ത് എങ്ങനെ ക്രമസമാധാനമുണ്ടാക്കാം? ചരിത്രത്തിലെ ഈ ഏററവും വിഷമകരമായ കാലഘട്ടത്തിൽ ഈ യഥാർത്ഥമായ മനുഷ്യക്ഷേമം എങ്ങനെ കൈവരുത്താം? ഇവയൊക്കെ നമ്മുടെ വിജ്ഞാനത്തിന് ഏററവും വലിയ വെല്ലുവിളിയും പ്രശ്നങ്ങളുമായി ഉയർന്നിരിക്കുകയാണ്. ഈ മാറാവ്യാധികൾ, പ്രശ്നങ്ങൾക്കും നമുക്ക് എന്തെങ്കിലും പരിഹാരനിർദ്ദേശങ്ങൾ ഉണ്ടോ?

ഇവ ഏററവും സാധുവായ ചോദ്യങ്ങളാണ്. എൻെറ സഞ്ചാരത്തിൽനിന്ന് എനിക്ക് പഠിക്കാൻ കഴിഞ്ഞതിൽനിന്ന് എനിക്ക് പറയാനാവുന്നത് മററു പല രാജ്യക്കാരെ താരതമ്യപ്പെടുത്തിപ്പറഞ്ഞാലും നമ്മുടെ രാജ്യത്തിന് അതുല്യമായ ഒരു സന്ദർഭമുണ്ട് എന്നാണ്. നമുക്ക് നമ്മുടെതായ പല സാമൂഹ്യവ്യാധികളും അതായത് വർദ്ധിച്ച ദാരിദ്ര്യം, പിന്നോക്കാവസ്ഥ, മനുഷ്യൻെറ കഷ്ടപ്പാടുകൾ മുതലായവ ഉണ്ട്. എന്നാൽ ഈ മാറാവ്യാധികൾക്ക് ഒപ്പംതന്നെ നമ്മുടെ അഗാധമായ സാംസ്കാരികപൈതൃകത്തിൽനിന്ന് നമുക്ക് ഗംഭീരമായ പരിഹാരമാർഗ്ഗങ്ങളും ലഭിച്ചിട്ടുണ്ട്. വ്യാധികൾ സർവ്വത്ര ഉണ്ട്. ചില രാജ്യങ്ങളിൽ സമ്പത്തുതന്നെ ഒരു വ്യാധിയായിത്തീർന്നിട്ടുണ്ട്. അംബാസഡറായ സാമ്പത്തികവിദഗ്ദ്ധൻ ജോൺകെന്നത്ത് ഗാൽബ്രിത്ത് അത്തരം സമൂഹത്തിലെ ജനങ്ങളെ ബാധിക്കുന്ന പ്രശ്നങ്ങളെക്കുറിച്ചും, സമ്പന്നസമൂഹങ്ങളെക്കുറിച്ചും ഒരു പുസ്തകം എഴുതിയിട്ടുണ്ട്.

## 4 അദ്ധ്യാത്മവിദ്യയും അതിൻെറ പ്രസക്തിയും

ദാർശനികമനുഷ്യൻെറ ശുദ്ധമായ ദർശനത്തിൽനിന്ന് അതായത് അദ്ധ്യാത്മവിദ്യ അഥവാ ബ്രഹ്മവിദ്യ എന്നെല്ലാം വ്യവഹരിക്കുന്നതിൽനിന്ന് ഈ രാജ്യത്തിൽ അതുൾക്കൊള്ളുന്ന അഗാധമായ ഒരു ശാസ്ത്രം വികസിപ്പിച്ചെടുക്കാൻ പൗരാണികകാലംമുതല്ക്കേ നമുക്ക് കഴിഞ്ഞിട്ടുണ്ട്. എന്നാൽ ഇന്നുവരെ അതിൻെറ പല പ്രായോഗികവശങ്ങളെക്കുറിച്ചും ഉള്ള ശ്രമം നാം ചെയ്തിട്ടില്ല. എന്നാൽ ഇന്ന് ആ വെല്ലുവിളി നമ്മുടെ മുമ്പാകെയുണ്ട്. നാം നമ്മുടെ ദർശനങ്ങൾ ഇന്ദ്രിയാതീതങ്ങളായ ലക്ഷ്യങ്ങൾ അതായത് പാരത്രികലക്ഷ്യങ്ങൾക്ക് വേണ്ടിമാത്രം ഇതുവരെ ചെയ്തതുപോലെ നീക്കിവെയ്ക്കണമോ അല്ല താഴെ ജനങ്ങളുടെ മാനുഷികപ്രശ്നങ്ങളുടെ തലങ്ങളെ നേരിടാൻ ഉപയോഗിക്കണമോ എന്നതാണ് ചിന്താവിഷയം.

ഈ വമ്പിച്ച വെല്ലുവിളി നമ്മുടെ മുമ്പാകെയുണ്ട്. നമ്മുടെ ഭാരതീയദർശനങ്ങളെക്കുറിച്ച് ഗൗരവമായി പഠിക്കുന്ന ഏതു് വിദ്യാ

ത്ഥികം ഈ മഹത്തായ വിഷയം പഠിക്കാൻ ആരംഭിക്കുമ്പോഠം തന്നെ അവനോ അവഠംക്കോ അവരുടെ ജീവിതത്തിലെ ഏററവും വലിയ ഒരു ആശ്ചര്യത്തെ അഭിമുഖീകരിക്കാൻ കഴിയും. ഞാൻ ഇതു വരെ അവഗണിച്ചതെല്ലാം അഗാധമായൊരു ദശ്നത്തെയായിരുന്നു. അതായതു് നാലായിരം വഷ്ങ്ങഠംക്കപ്പുറം നമ്മുടെ ഉപനിഷത്തുകഠം പ്രദാനംചെയ്ത മാനുഷികദശ്നം – മനുഷ്യൻ ആത്മാവാണെന്നും അവൻ അനന്തമായ ദിവ്യതയാണെന്നുമുള്ള ഗൗരവമുഠംക്കൊള്ളുന്ന വിഷയമായിരുന്നു. അതിൻെറ ഉപലബ്ധിയാവട്ടെ എല്ലാവരുടെയും ജന്മാവകാശമാണു്. നമ്മുടെ മഹാന്മാരായ ആത്മീയഗുരുക്കന്മാർ ഈ പ്രപഞ്ചത്തിന്നപ്പുറംനിന്നുകൊണ്ടു് മനുഷ്യനോടും മററു് സമസ്ത ജീവികളോടും ശാസിക്കുന്ന ദൈവത്തെക്കുറിച്ചു പറഞ്ഞിട്ടില്ല. നമ്മുടെയെല്ലാവരുടേയും പ്രകൃതി ദിവ്യമായ ജ്വാലയാണു്. ചാരത്തിന്നടിയിൽ ഒളിഞ്ഞുകിടക്കുന്ന ഒരു തീപ്പൊരിപോലെയാണു് അതു് നമ്മിലുള്ളതു്. ചാരം നീക്കിക്കളയുക. അല്പം വിറകുകൊള്ളികഠം വെച്ചു് ആ പൊരി ഊതിക്കഴിഞ്ഞാൽ അതു് അഗ്നിയായി ജ്വലിക്കും.

ഈ ലോകത്തിൻെറ എല്ലാ ഭാഗങ്ങളിലുമുള്ള പര്യടനവേളയിൽ മനുഷ്യരുടെ മനസ്സിലും ഹൃദയത്തിലും ഈ ഗംഭീരമായ പ്രബോധനം എത്രമാത്രം പ്രേരണ ഉളവാക്കിയിട്ടുണ്ടെന്നു് ഞാൻ കണ്ടിട്ടുണ്ടു്. പാശ്ചാത്യഅമേരിക്കൻ അഥവാ യൂറോപ്യൻ ജനാധിപത്യരാഷ്ട്രങ്ങളിലേയും അല്ലെങ്കിൽ പൂവ്വസ്ഥിതിസമത്വരാഷ്ട്രങ്ങളിലേയും ജനങ്ങളുടെ ഹൃദയങ്ങളിൽ തൽക്ഷണം തന്നെ ഈ ദശ്നം സ്പശിക്കുന്നു. എവിടെയായാലും മനുഷ്യനെ സംബന്ധിച്ച അഗാധമായ ഈ പഠനത്തെയും മാനവമഹത്ത്വമെന്ന മഹാദ്ഭുതത്തെയും പൊതിഞ്ഞുനിൽക്കുന്ന അന്തർവത്തിയായ ദിവ്യാത്മാവിൻെറ ശാസ്ത്രത്തെ മഹത്തായ താല്പര്യത്തോടെയും ആത്മാത്ഥതയോടെയും പിന്തുടരുന്നതുകാണാം. അതു് യഥാത്ഥത്തിൽ മാനവമഹത്ത്വത്തെക്കുറിച്ചുള്ള ഒരു സാവ്വജനീനമായ ദശ്നമാണു്. അതുകൊണ്ടാണു് അതിൻെറ ശക്തിയായ പ്രേരണ എവിടെയും അനുഭവപ്പെടുന്നതു്.

മനുഷ്യൻ വഗ്ഗം, വിഭാഗം, ദേശീയത എന്നിങ്ങനെയുള്ള വേറിട്ടുനിത്തുന്നവശങ്ങളുടെ അടിസ്ഥാനത്തിൽ വിലയിരുത്തപ്പെടുന്നില്ല. അവനിൽ നിന്നൊരിക്കലും വേർപെടുത്താൻ കഴിയാത്തതും അവൻെറ യഥാത്ഥദിവ്യപ്രകൃതിയുമായ ആ അംശത്തിൻെറ അടിസ്ഥാനത്തിൽ മാത്രമാണു് അതാണു് ഉപനിഷത്തുകളുടെ മഹത്തായ പ്രബോധനം മനുഷ്യനെ അനന്തവും അനശ്വരവും എല്ലാററിനോടും ഏകീഭവിച്ച ഒരു സത്തയായിക്കാണാൻ നാം അവശ്യം മനുഷ്യൈക്യത്തിൻെറയും സ്വാതന്ത്ര്യത്തിൻെറയും അന്തസ്സിൻെറയും സമത്വത്തി

ൻെറയും എന്തൊരു മനോഹരമായ ദർശനമാണിത്! ഇതാണ് അദ്ധ്യാത്മവിദ്യ ആധുനികമനുഷ്യരാശിക്ക് പ്രദാനം ചെയ്യുന്നത്. കമ്മ്യൂണിസ്റ്റ്‌രാഷ്ട്രങ്ങളടക്കമുള്ള ലോകത്തിലെ സമസ്തഭാഗങ്ങളിലുമുള്ള ശ്രോതാക്കൾ ഗംഭീരമായ നൈസർഗ്ഗികതയോടെ ഈ ദർശനം ശ്രദ്ധിക്കുന്നതുകാണുമ്പോൾ ഉപനിഷത്തുകളിലും ഗീതയിലുമുള്ള മഹത്തായ പ്രബോധനങ്ങളിൽ എനിക്കുള്ള വിശ്വാസം ആയിരം മടങ്ങ് വർദ്ധിക്കുന്നതായെനിക്കനുഭവപ്പെടുന്നു. അഗാധവർത്തിയായ മനുഷ്യനെക്കുറിച്ചുള്ള പ്രബോധനമാണിതെന്നതാണ് അതിന്നു കാരണം. അവനിൽ ഒളിഞ്ഞുകിടക്കുന്നതെന്തോ അതിനെ മാംസചക്ഷുസ്സുകൊണ്ട് കാണാൻ കഴിയില്ല. ഒരു ഭൗതികശാസ്ത്രത്തിന്നും ഈ സത്യത്തെ വെളിപ്പെടുത്തിക്കൊടുക്കാനും കഴിയില്ല. ഇന്ദ്രിയങ്ങൾക്ക് ഇന്ദ്രിയതലപദാർത്ഥങ്ങളെമാത്രമേ കൈകാര്യംചെയ്യാൻ കഴിയുകയുള്ളു. ദൂരദർശിനിക്കും സൂക്ഷ്മദർശിനിക്കും പോലും ഇന്ദ്രിയതലവസ്തുക്കളെമാത്രമേ കൈകാര്യം ചെയ്യാനാവുകയുള്ളൂ. ഇന്ദ്രിയങ്ങൾക്ക് അപ്പുറത്താണ് സത്യം കിടക്കുന്നത്. മനുഷ്യൻെറ ആന്തരലോകത്തിലേയ്ക്കു് ചുഴിഞ്ഞിറങ്ങി നടത്തിയ ഗവേഷണത്തിൽ നിന്നാണ് ആ സത്യം പുറത്തുവന്നത്. ഇതായിരുന്നു നമ്മുടെ പൗരാണിക ഋഷിമാർ നമുക്കുവേണ്ടി ചെയ്തത്. അവർ അത് വിജയപ്രദമായി ചെയ്തു. അവരുടെ ദർശനമായ വേദാന്തം മങ്ങാത്ത ശോഭയോടും ചൈതന്യത്തോടുംകൂടി നമുക്ക് പൈതൃകമായി ലഭിച്ചു.

## 5 മനുഷ്യൻ: നശ്വരനും അനശ്വരനും

നശ്വരതയ്ക്കു പിന്നിലുള്ള അനശ്വരതയെ ഉപനിഷത്തുകൾ കണ്ടുപിടിച്ചു. എത്ര മനോഹരമായ ആശയം! ഈ മനുഷ്യശരീരം നശ്വരമാണ്. മനസ്സുപോലും നശ്വരമാണ്. ഈ ശരീരമനസ്സംഘാതത്തിന്നപ്പുറത്തുകിടക്കുന്ന അഗാധവും ഗംഭീരവുമായ ഒന്നിനെ അവർ കണ്ടുപിടിച്ചു. അത് ഒരഭിപ്രായമോ സിദ്ധാന്തമോ മാത്രമായിരുന്നില്ല; ഒരു അനുഭൂതി, ഒരു സാക്ഷാത്കാരമായിരുന്നു. ഗുരുക്കന്മാർ ഒരിക്കലും മനുഷ്യനിൽ ദിവ്യത്വം ഉണ്ടെന്ന് 'ഞങ്ങൾ വിശ്വസിക്കുന്നു' എന്ന് പറയാറില്ല 'ഞങ്ങൾ കണ്ടിട്ടുണ്ട്, സാക്ഷാത്കരിച്ചിട്ടുണ്ട്, ഈ സത്യം നിങ്ങൾക്കും സാക്ഷാത്കരിക്കാൻ കഴിയും' എന്നു മാത്രമേ പറയാറുള്ളു. ഇതാണ് മനുഷ്യനെ സംബന്ധിച്ച സത്യം. ഇത് വെറും മിഥ്യാസങ്കല്പമോ അഭിപ്രായമോ അല്ല. ഈ ഭാഷയാണ് ഉപനിഷത്തുകൾ ഉപയോഗിച്ചത്.

ഇന്ന് ശ്രീരാമകൃഷ്ണനിൽ ഇതേ ഭാഷയുടെ ഉപയോഗം നാം ദർശിക്കുന്നു. ഞാൻ കണ്ടു, ഞാൻ ദൈവത്തെ സാക്ഷാത്കരിച്ചു.' അത് വെറും ഒരഭിപ്രായമല്ല. അദ്ധ്യാത്മവിദ്യയെന്ന ശാസ്ത്രത്തിൽക്കൂടി

മനുഷ്യനെ സംബന്ധിച്ച ഈ അദ്ഭുതകരമായ പഠനമാണ് നമുക്ക് ലഭിക്കുന്നത്. ഇന്ന് എവിടെയുമുള്ള മനുഷ്യരാശിക്ക് ഈ ഉദ്ബോധനം അത്യാവശ്യമായിട്ടുണ്ട്. ഭൗതികശാസ്ത്രങ്ങളിൽക്കൂടിയും സാങ്കേതിക വിദ്യയിൽക്കൂടിയും ലോകം മുഴുക്കെ ഗംഭീരമായ വികാസം വന്നുകഴിഞ്ഞു. ഇവയൊക്കെ മനോഹരമായ വികാസങ്ങൾതന്നെയാണ്. എന്നാൽ അഗാധവർത്തിയായ മനുഷ്യനെക്കുറിച്ചുള്ള ശാസ്ത്രത്തിന്റെ അനുഗ്രഹാശിസ്സുകളില്ലെങ്കിൽ ഇവയൊക്കെ ദ്രോഹകരമായിത്തീരുന്നു. ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലും പിരിമുറുക്കവും നിരാശാബോധവും മാനസികവൈകൃതവും നമുക്കിന്ന് അനുഭവപ്പെടുന്നുണ്ട്. മനുഷ്യജീവിതത്തെക്കുറിച്ചും ഭാഗധേയത്തെക്കുറിച്ചുമുള്ള ധാരണയിൽ എന്തോ ഒന്ന് നഷ്ടപ്പെട്ടുപോയിരിക്കുന്നു, നമുക്ക് ധനം ആർജ്ജിക്കാം, വിദൂരയാത്ര ചെയ്യാം, അവസാനമില്ലാത്ത ഇന്ദ്രിയസുഖങ്ങൾ ആസ്വദിക്കാം. എന്നാൽ സാങ്കേതികവിദ്യയുടെ നേട്ടംകൊണ്ടുണ്ടായിട്ടുള്ള ഈ എല്ലാ ഇന്ദ്രിയസുഖങ്ങളുടെയും ഉത്കണ്ഠയുടേയും നടുവിൽ എന്തോ ഒരു ശൂന്യത നമ്മിൽ ഇഴഞ്ഞു കയറിയിരിക്കുന്നു. പുറമേയുള്ള ധനസമൃദ്ധിക്കിടയിൽ ഇത്തരത്തിലുള്ള ആന്തരമായ ശൂന്യതയുടെ അനുഭവം പരിഷ്കൃതലോകത്തിന്റെ ചരിത്രത്തിൽ ഒരിക്കലും ഉണ്ടായിട്ടില്ല. അതാണ് ഇന്നത്തെ മനുഷ്യന്റെ സ്ഥിതി.

ലോകത്തിൽ ഇങ്ങനെയൊരു വൈഷമ്യം വരാൻ പോകുന്നുണ്ടെന്ന് മഹാനായ ജർമ്മൻ തത്ത്വജ്ഞാനി ഷോപ്പനോർ കഴിഞ്ഞ ശതാബ്ദത്തിൽത്തന്നെ പ്രവചിച്ചിരുന്നു. 'ലോകം ഇച്ഛയും ആശയവും' (The World as Will and Idea) എന്ന തന്റെ ആ ഗ്രന്ഥത്തിൽ പ്രവചിച്ചത് ഈ ഇരുപതാംശതകത്തിലും യഥാർത്ഥമായിരിക്കുന്നു.

'ഇന്നു ആവശ്യങ്ങളും പരിലാളനങ്ങളും വേണ്ടാത്തവിധത്തിൽ സുരക്ഷിതരായ മിക്കവാറും എല്ലാ ജനങ്ങളും തങ്ങളുടെ മററു ഭാരങ്ങളും വലിച്ചെറിഞ്ഞു് തങ്ങൾക്കുതന്നെ ഒരു ഭാരമായിത്തീർന്നിരിക്കുന്നു'. (വോള്യം I, പേജ് 404).

ഇതാണ് ഏററവും വികസിതസമൂഹങ്ങളുടെ ഇന്നത്തെ പ്രശ്നം. മനുഷ്യന്റെ പ്രശ്നം അവൻതന്നെയാണ്, പുറമേയുള്ള പ്രകൃതിയല്ല. അതിനെ ഭൗതികശാസ്ത്രം കീഴടക്കിയിരിക്കുന്നു. എന്താണ് ചെയ്യേണ്ടതെന്നവന് നിശ്ചയമില്ല. അവൻ അസന്തുഷ്ടനും പിരിമുറുക്കമുള്ളവനുമാണ്. അവനാവട്ടെ ഇതു് പുറമേയെല്ലാം പ്രസരിപ്പിച്ച് ചുററുപാടുമുള്ളവർക്ക് അസന്തുഷ്ടിയും മനോവൈഷമ്യവുമുണ്ടാക്കിത്തീർക്കുന്നു.

ബാഹ്യമായി ശാസ്ത്രത്തിന്റെയും സാങ്കേതികവിദ്യയുടേയും വികാസത്തിന്റെ ഫലമായുള്ള സമൃദ്ധിക്കിടയിലും മനുഷ്യന്റെ

ആന്തരമായ ഈ ദാരിദ്ര്യം എല്ലാ രംഗങ്ങളിലും അവനു് അനുഭവപ്പെടുന്നു. ആധുനികമനുഷ്യന്റെ ഈ പരിതഃസ്ഥിതിയിലാണു് പൗരാണികഭാരതത്തിന്റെ പ്രബോധനങ്ങൾ പ്രകാശവും പ്രത്യാശയുംകൊണ്ടു വരുന്നതു്. 'നിങ്ങൾക്കു് പ്രത്യാശയുടെ ഒരു സുവിശേഷം നല്കാനുണ്ടു്. നിങ്ങൾ ഞാൻ പറയുന്നതു് ശ്രദ്ധിക്കുക. എനിക്കു് മഹത്തായൊരു സന്ദേശം നല്കേണ്ടതുണ്ടു്'. ഭാരതത്തിന്റെ ആത്മാവു് പ്രത്യാശാഭരിതമായ ഈ സന്ദേശം ലോകത്തിന്റെ ഏതു ഭാഗത്തുമുള്ള ഏതു് കുട്ടിക്കും പ്രദാനം ചെയ്യുന്നു.

നമ്മുടെ ആധുനികകാലത്തു് ഈ മഹത്തായ സന്ദേശത്തിന്റെ ആദ്യപ്രഖ്യാപനം സ്വാമി വിവേകാനന്ദനിൽക്കൂടിയാണു് ലോകത്തിനു് ലഭിച്ചതു്. 1893-ൽ ചിക്കാഗോവിലെ ലോകമതസമ്മേളനത്തിൽ പ്രത്യക്ഷപ്പെട്ടുകൊണ്ടു് ഭാരതീയഋഷിമാരുടെ ഈ മഹത്തായ അനുഗ്രഹം മനുഷ്യരാശിക്കെല്ലാംവേണ്ടി അദ്ദേഹം പ്രഘോഷിച്ചു:

'ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാ
ആ യേ ധാമാനി ദിവ്യാനി തസ്ഥുഃ
വേദാഹമേതം പുരുഷം മഹാന്തം
ആദിത്യവർണ്ണം തമസഃ പരസ്താത്
തമേവ വിദിത്വാ അതിമൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേ/യനായ'

എന്തൊരു ഭാഷ! എന്തൊരു സ്വപ്രത്യയസ്ഥൈര്യം! ഉപനിഷത്തുകൾ പറയുന്നു, അമരസന്താനങ്ങളെ! മനുഷ്യൻ അമരനായ കുട്ടിയാണു്, ഇരുട്ടിന്റെയോ വ്യാമോഹത്തിന്റെയോ പാപത്തിന്റെയോ ദുഷ്ടതയുടെയോ സന്താനമല്ല. ദുഷ്ടത ചെയ്യുന്നവർപോലും യഥാർത്ഥത്തിൽ ദുഷ്ടരല്ല, അവർ ദിവ്യതയുടെ തീപ്പൊരികളാണു്, അനശ്വരരാണു്. ഭാരതത്തിലെ മഹത്തായ ഉപനിഷത്തുകളെപ്പോലെ മനുഷ്യമഹത്വത്തെയും അന്തസ്സിനെയും ഇത്രയും അദ്ഭുതകരമായ വിധത്തിൽ ഉയർത്തിപ്പിടിച്ച മറെറാരു സാഹിത്യവും ലോകത്തിലില്ല. മഹർഷി പറയുകയാണു്: 'ഞാൻ പറയുന്നതു് കേൾക്കുക. എനിക്കൊരു സുവിശേഷം, ശുഭവാർത്ത, സന്ദേശം നിങ്ങൾക്കു്, നിങ്ങൾക്കുമാത്രമല്ല ഭൂമിയിലെ സ്ത്രീപുരുഷന്മാർക്കെല്ലാം എന്നിനേറെ സ്വർഗ്ഗത്തിലെ ദൈവദൂതന്മാർക്കും ദേവീദേവന്മാർക്കുംകൂടി നല്കാനുണ്ടു്. 'ആ യേ ധാമാനി ദിവ്യാനി തസ്ഥുഃ' ആ ധൈര്യവും സങ്കല്പദാർഢ്യവും നോക്കുക. സ്വർഗ്ഗത്തിലെ ദേവീദേവന്മാർക്കും ദൈവദൂതന്മാർക്കുംകൂടി ഒരു സന്ദേശം നല്കുവാനുണ്ടുപോലും! ദേവന്മാർപോലും ആഹ്ളാദങ്ങളിലും ഇന്ദ്രിയസന്തർപ്പണത്തിലും കൂടുതൽ രമിക്കുന്നവരായി ആ മഹത്തായ സത്യം മറന്നുപോകുന്നു അതിനാൽ ഞാൻ പറയുന്നതു കേൾക്കുക. എനിക്കു

നിങ്ങൾക്കൊരു സന്ദേശം നല്കാനുണ്ട്. അപ്പോൾ നിങ്ങൾ ചോദിച്ചേക്കാം, എന്താണീ സന്ദേശം ? അതേതെങ്കിലും ഗ്രന്ഥത്തിൽനിന്നെടുത്തതോ, ഏതോ ബുദ്ധിശാലിയുടെ ഫലഭൂയിഷ്ഠമായ തലച്ചോറിൽനിന്നു വന്നതോ അല്ല, 'വേദാഹമേതം', ഞാനതിനെ അറിഞ്ഞിരിക്കുന്നു, ഞാനതിനെ സാക്ഷാത്കരിച്ചിരിക്കുന്നു.

ഈ ഭാരതീയദർശനത്തിൽ വൈദികകാലം മുതല്ക്ക് നമ്മുടെ ശ്രീരാമകൃഷ്ണന്റെ കാലംവരെ ഉപയോഗിച്ച ഭാഷ, 'ഞാൻ വിശ്വസിക്കുന്നു' എന്നല്ല 'ഞാൻ സാക്ഷാത്കരിച്ചിരിക്കുന്നു, നിങ്ങൾക്കും സാക്ഷാത്കരിക്കാവുന്നതാണ്'' എന്നാണ്. ഈ 'വേദാഹമേതം' എന്നത് ഒരദ്ഭുതാവഹമായ ആശയമാണ്. എന്താണ് അങ്ങോർ സാക്ഷാത്കരിച്ചത് ? 'പുരുഷം മഹാന്തം' (പരിമിതമനുഷ്യന്റെ പിന്നിലുള്ള അപരിമിതനായ മനുഷ്യനെ) ശാരീരികഘടനയാൽ പരിമിതമാക്കപ്പെട്ട ഈ മനുഷ്യൻ ഒരു നിസ്സാരമനുഷ്യനാണ്. ആന്തരവും ബാഹ്യവുമായ ജീവിതത്തിൽ കുടുങ്ങി നില്ക്കുന്ന ഒരു ദുർബ്ബലനാണ്. എന്നാൽ മനുഷ്യന്റെ യഥാർത്ഥരൂപം അതല്ല. എന്തു മനോഹരമായ ആശയം ! 'വേദാഹമേതം പുരുഷം മഹാന്തം.' ഭാഷ വളരെ വിശദം. പുരുഷം – മനുഷ്യൻ, മഹാന്തം – അനന്തം. പരിമിതനായ മനുഷ്യന്റെ പശ്ചാത്തലവർത്തിയായ അപരിമിതനായ മനുഷ്യൻ. മതത്തിൽ അതിനെ നാം ഈശ്വരൻ എന്നാണ് വിളിക്കുന്നത്. നിങ്ങളുടെ ശാരീരികഘടനയ്ക്കു പിന്നിൽ അനന്തമായ ഈശ്വരശക്തിയാണുള്ളത്. ഭാരതത്തിലെ മഹർഷിമാർ ലോകത്തിലെ എല്ലാവർക്കുമായി നല്കിയ സന്ദേശത്തിന്റെ സ്വഭാവവും അതുതന്നെയാണ്. ഒരിക്കലും നിങ്ങൾ സ്വന്തം യഥാർത്ഥപ്രകൃതിയെ മറക്കരുത്. ഇന്ദ്രിയങ്ങൾകൊണ്ടും ഇന്ദ്രിയബദ്ധമായ മനസ്സുകൊണ്ടും അറിയാൻ കഴിയുന്ന ഈ ചെറിയ ശാരീരികവ്യവസ്ഥയിൽ ഒരിക്കലും നിങ്ങൾ ഒതുങ്ങിനില്ക്കരുത്. ഇന്ദ്രിയങ്ങൾക്കും മനസ്സിനുമപ്പുറം അനന്തമൂല്യമുള്ള ഒരു കേന്ദ്രബിന്ദുവുണ്ട്. ആ അദ്ഭുതകരമായ ഭാഷയാണ് പ്രയോഗിക്കപ്പെട്ടത്.

ജ്ഞാനം ഭയത്തെ നശിപ്പിക്കുമെന്നാണ് നമ്മെ ഉപദേശിച്ചിട്ടുള്ളത്. അതു ശരിയാണ്. പൗരാണികമനുഷ്യൻ ഭയവിഹ്വലനായിരുന്നു. ഇടിയും മിന്നലും പോലും അവന്ന് ഭയമുണ്ടാക്കിയിരുന്നു. നമ്മുടെ ഭൗതികശാസ്ത്രം പുരോഗതി പ്രാപിച്ചപ്പോൾ നമുക്ക് ഇടിയുടെയും മിന്നലിന്റെയും അർത്ഥമെന്തെന്ന് മനസ്സിലായി. അതിനെ ഇപ്പോൾ നമുക്ക് നിയന്ത്രിക്കുകയും മനുഷ്യന്ന് ഉപയോഗപ്രദമായ രീതിയിൽ പ്രയോഗിക്കുകയും ചെയ്യാം. ഇതിന്നാണ് ശാസ്ത്രമെന്നും സാങ്കേതികവിദ്യയെന്നും പറയുന്നത് അതിനാൽ സാധാരണ

പൗരാണികമനുഷ്യനെ ഭയപ്പെടുത്തിയിരുന്നതൊന്നും നിങ്ങളെ ഭയപ്പെടുത്താൻ അനുവദിക്കരുത്. നാം വേണ്ടത്ര വിജ്ഞാനം ആർജ്ജിച്ചിരിക്കുന്നു. ഇന്ന് നാം ഭീരുക്കളല്ല. എന്നാൽ ഇതു മുഴുവൻ ശരിയല്ല. പൗരാണികജനതയെ ഭയപ്പെടുത്തിയിരുന്ന ചിലതരം ഭയങ്ങളെ നാം കീഴ്പ്പെടുത്തിയിരിക്കുന്നുവെന്നേയുള്ളു. എന്നാൽ നാം മററുതരത്തിലുള്ള ഭയാശങ്കകളാൽ പീഡിതരാണ്. ഏററവും പരിഷ്കൃതനായ ഇന്നത്തെ മനുഷ്യൻ ഭയത്തിൽനിന്ന് മുക്തനാണെന്ന് നമുക്ക് പറയാൻ കഴിയുമോ? അവൻ പരമഭീരുവാണ്. മറെറാരിനം ഭയമെന്നേയുള്ളു, മനുഷ്യൻെറ ആന്തരലോകത്തെക്കുറിച്ച് അനുഭവത്തിൻെറ വ്യത്യസ്തതലങ്ങളിൽനിന്നുയർന്നുവരുന്ന ഭയങ്ങൾ.

ഇന്നത്തെ എല്ലാ സാഹിത്യങ്ങളിലും ദർശനങ്ങളിലും 'ആശങ്ക'യെന്ന പദം പ്രയോഗിക്കപ്പെട്ടുകാണുന്നു. ആശങ്ക, അന്യഥാബോധം, മനസ്സിൻെറ മുറുക്കം, നൈഷ്ഫല്യബോധം എന്നീ വാക്കുകൾ വീണ്ടും വീണ്ടും ആധുനികസാഹിത്യത്തിൽ പ്രത്യക്ഷപ്പെടാറുണ്ട്. നിരാശാബോധം ആധുനികസാഹിത്യത്തിൽ പലപ്പോഴും പ്രത്യക്ഷപ്പെടുന്ന പദമാണ്. അതുപോലെതന്നെ വിരസതയെന്നതും. ഒരു ഇംഗ്ലീഷ് എഴുത്തുകാരൻ ഏററവും പരിഷ്കൃതമായ സമൂഹങ്ങളിലെ ജനങ്ങൾ പോലും ഉപയോഗിക്കുന്ന വിഷമകരമായ വിരസത എന്ന വാക്ക് 1750 – ന് മുമ്പുവരെ ഉണ്ടായിരുന്ന ആളുകളെ ബാധിച്ചിരുന്നില്ലെന്നും അതിനുകാരണം ഡോക്ടർ ജോൺസൻെറ നിഘണ്ടുവിൽ ആ വാക്ക് കാണാത്തതുകൊണ്ടാണെന്നും എഴുതിയിട്ടുണ്ട്. അത് പിന്നീട് നിഘണ്ടുക്കളിൽ എഴുതിച്ചേർത്തതാണ്.

അതിനാൽ ശാസ്ത്രീയമായ വിജ്ഞാനം ചില ഭയങ്ങളെ നശിപ്പിക്കുമെന്നല്ലാതെ എല്ലാ ഭയങ്ങളേയും നശിപ്പിക്കുകയില്ലെന്ന് നമുക്ക് നിസ്സംശയം പറയാം. എല്ലാ ഭയങ്ങളും പരിമിതമനുഷ്യനു പിന്നിൽ ഒരു അപരിമിതനായ മനുഷ്യൻ ഉണ്ടെന്ന സത്യം സാക്ഷാത്കരിക്കുമ്പോൾ അപ്രത്യക്ഷമാകും. ഈ ഭാഷയാണ് ഇവിടെ പ്രയോഗിച്ചിട്ടുള്ളത്: 'വേദാഹമേതം പുരുഷം മഹാന്തം'. തുടർന്നു പറയുന്നു: 'ആദിത്യവർണ്ണം' (സൂര്യനെപ്പോലെ പ്രകാശമുള്ളത്); 'തമസഃ പരസ്താത്'' (എല്ലാ അന്ധകാരത്തിനും അഥവാ അജ്ഞാനത്തിനും അപ്പുറം). അനന്തരം മനോഹരമായ കലാശം, ശാസ്ത്രീയമായ കലാശം വന്നുചേരുന്നു:

'ഞാൻ സത്യം സാക്ഷാത്കരിച്ചിരിക്കുന്നു നീ എന്നിൽ വിശ്വസിച്ചാൽ മാത്രം മതി, നീ രക്ഷപ്പെടും' എന്ന് ഗുരു പറയുന്നില്ല, അദ്ദേഹം ഒരിക്കലും അങ്ങനെ പറഞ്ഞിട്ടില്ല. നിനക്കും അത് സാക്ഷാത്കരിക്കാം എന്നുമാത്രമേ പറഞ്ഞിട്ടുള്ളു. 'ഞാൻ സാക്ഷാ

ത്കരിച്ചതുകൊണ്ട് നിൻെറ ഭയം നീങ്ങുകയോ നിനക്ക് സാഫല്യമുണ്ടാവുകയോ ചെയ്യുകയില്ല. നീ സ്വയംതന്നെ അതിനെ സാക്ഷാത്കരിക്കണം.' 'തമേവ വിദിത്വാ അതിമൃത്യുമേതി നാന്യഃ പന്ഥാഃ വിദ്യതേഽയനായ' (ഈ അഗാധസത്യം സാക്ഷാത്കരിക്കുമ്പോഴ്മാത്രമേ നീ ഭയത്തെ അതിവർത്തിക്കുന്നുള്ളു. പൂർത്തീകരണത്തിന്ന മററു മാർഗ്ഗങ്ങളൊന്നുമില്ല). നാലായിരം വർഷങ്ങൾക്കു മുമ്പുതന്നെ മനുഷ്യരാശിക്ക് നമ്മുടെ അദ്ധ്യാത്മവിദ്യ നല്കാൻ തുടങ്ങിയ മഹത്തായ സന്ദേശമിതായിരുന്നു.

ഒരു ജീവിയും മുക്തിയും തമ്മിലുള്ള സംഗമബിന്ദുവാണ് മനുഷ്യൻ. ഇന്ത്യയുടെ മഹാ ഇതിഹാസമായ മഹാഭാരതം (ഭണ്ഡാർക്കർ പതിപ്പ് XII. 169. 28),

'അമൃതം ചൈവ മൃത്യുശ്ച ദ്വയം ദേഹേ പ്രതിഷ്ഠിതം
മൃത്യുരാപദ്യതേ മോഹാത് സത്യേനാപദ്യതേഽമൃതം'

(അനശ്വരതയും നശ്വരതയും ഓരോ ശരീരത്തിലുമുണ്ട്. മോഹത്തിൻെറ പിന്നാലെ പോയാൽ ഒരാൾ മരണത്തിലേയ്ക്കും സത്യത്തിൻെറ പിന്നാലെ പോയാൽ അയാൾ അനശ്വരതയിലേയ്ക്കും എത്തും).

ഭാരതം ചിരകാലമായി കൊണ്ടാടുകയും പോഷിപ്പിക്കുകയും വികസിപ്പിക്കുകയും ചെയ്തതു് ഈ തത്ത്വശാസ്ത്രത്തെയാണ്. ഉപനിഷത്തുകളുടെ ഋഷിമാരിൽക്കൂടി മാത്രമല്ല തുടർന്നുണ്ടായ കാലഘട്ടങ്ങളിൽ ജനിച്ച, ഈ തത്ത്വശാസ്ത്രത്തിന്നനുസൃതമായി ജീവിച്ച അതിഗംഭീരന്മാരായ മഹർഷിമാരിൽക്കൂടിയും മനുഷ്യരാശിക്ക് ഇതു് ലഭിച്ചു. അതുകൊണ്ടാണ് ഭാരതം ഈ മഹത്തായ ശാസ്ത്രീയലക്ഷ്യത്തിൻെറ പ്രത്യേക ഗവേഷണാലയമായിത്തീർന്നതു്. ഈ അഗാധമായ ദർശനത്തിൻെറ പ്രയോഗരംഗം അതിവിസ്തൃതമാണ്. അതിൻെറ യഥാർത്ഥപ്രകൃതി നാം മനസ്സിലാക്കുകയും ജീവിതത്തിൻെറ വിവിധരംഗങ്ങളിൽ ഇതു് പ്രകടമാക്കുകയും ചെയ്യേണ്ടതാണ്. ഈ ആധുനികഘട്ടത്തിൽ ഗംഭീരമായ ഈ ദർശനത്തെ പ്രയോഗത്തിൽ വരുത്തേണ്ടതെങ്ങനെയെന്നു നാം ചിന്തിച്ചു രൂപപ്പെടുത്തേണ്ടതുണ്ട്.

## 6 മനുഷ്യനിൽ തടവിലാക്കപ്പെട്ടിട്ടുള്ള ഉജ്ജ്വലമഹത്ത്വം

നാം ഈ ചെറിയ ഭൂമിയിലാണ് അധിവസിക്കുന്നതെങ്കിലും അന്യോന്യം മത്സരിക്കുകയും യുദ്ധം ചെയ്യുകയും ചെയ്യുന്നു, പരസ്പരം ചൂഷണം ചെയ്യുന്നു. എന്തുകൊണ്ട് ? കാരണം നാം നിസ്സാരജീവികളാണെന്ന് കരുതുന്നതുതന്നെ. അതിനാൽ അന്യോന്യം വിഷം തുപ്പുവാൻ ശ്രമിക്കുകയും ചെയ്യുന്നു. ഇങ്ങനെയല്ല ജീവിക്കേണ്ടതു്.

എല്ലാവരിലും സ്നേഹം പ്രസരിപ്പിക്കുക. ഒരേ ആത്മാവു് തന്നെയാണു് എല്ലാററിലുമുള്ളതു്. പ്രേമം, നീതി, കാരുണ്യം, സേവനമനോഭാവം എന്നിവ പ്രചരിപ്പിക്കുക. ഇതാണു് മനുഷ്യന്റെ ദർശനത്തിന്റെയും മഹത്വത്തിന്റെയും അനന്തമായ പ്രകൃതിയുടെയും ഉൽപന്നങ്ങൾ. ആ അനന്തമായ പ്രകൃതിയുടെ ഒരു സ്പർശനത്തിനുതന്നെ നമുക്കു് ഉയർന്ന സ്വഭാവനിഷ്ഠയും മഹത്തായ ശക്തിയും ആർദ്രതയും സേവനത്തിനുള്ള ആവേശവും നല്കാൻ കഴിയും.

എന്നാൽ അതെങ്ങനെ പ്രായോഗികമാക്കാം ? ഈ ചോദ്യത്തിനു് മഹാഭാരതം ഭഗവദ്ഗീതയിൽക്കൂടി ഉത്തരം നല്കിയിട്ടുണ്ടു്. ഗൃഹനായികക്കും തൊഴിലാളികൾക്കും ഭരണാധികാരികൾക്കും രാഷ്ട്രീയക്കാരനും ശാസ്ത്രജ്ഞനും എന്നു വേണ്ട എല്ലാവർക്കും പ്രായോഗികമായനുവർത്തിക്കാവുന്ന ഒരു തത്വശാസ്ത്രമാണതു്. ഈ സത്യം സാർവ്വജനീനവും അഗാധവും മനുഷ്യനിൽ ഒളിഞ്ഞു കിടക്കുന്നതുമാണു്; അവൻ അതു് അനാവരണം ചെയ്യണമെന്നേയുള്ളു. നമ്മൾ ഇംഗ്ലീഷിലുപയോഗിക്കുന്ന ഏതാണ്ടു് അതേപദം തന്നെയാണു് ഉപനിഷത്തുകളും ഇതു് വ്യക്തമാക്കാനുപയോഗിക്കുന്നതു്. 'നിങ്ങളിൽ സ്വതേയുള്ള ആ സത്യത്തെ അനാവരണം ചെയ്യുക.'

ഓരോരുത്തരിലുമുള്ള ദിവ്യസ്ഫുലിംഗം സ്വാമി വിവേകാനന്ദൻ പറഞ്ഞതുപോലെ നമുക്കുമുമ്പാകെയുള്ള ഒരു വെല്ലുവിളിയാണു്. Paracelsur എന്ന തന്റെ കവിതയിൽ റോബർട്ടു് ബ്രൗണിങ്ങ് പ്രയോഗിച്ച 'മനുഷ്യന്റെ തടവിലാക്കപ്പെട്ട ഉജ്ജ്വലമഹത്വ'മാണിതു്. ആത്മാവിനെക്കുറിച്ചുള്ള അഗാധശാസ്ത്രം, അഗാധവർത്തിയായ മനുഷ്യന്റെ ശാസ്ത്രം—ഇതിനുമാത്രമേ എല്ലാ ഭയങ്ങളേയും ഉന്മൂലനം ചെയ്യാൻ കഴിയുകയുള്ളൂ. ഭൗതികശാസ്ത്രത്തിനു് ചില ഭയങ്ങളെ നശിപ്പിക്കാനെല്ലാതെ എല്ലാ ഭയങ്ങളെയും നശിപ്പിക്കാൻ കഴിയില്ല. നമുക്കു് എല്ലാ ഭയങ്ങളെയും നശിപ്പിക്കണം. എന്തുകൊണ്ടു് ബാഹ്യലോകത്തിൽ നിന്നു് ബാഹ്യജീവിതത്തിലുണ്ടാകുന്ന ഭയങ്ങളെ നശിപ്പിക്കുവാൻ ഭൗതികശാസ്ത്രങ്ങളും ആന്തരലോകത്തിൽ നിന്നു് ഉണ്ടാകുന്ന ആന്തരവും ബാഹ്യവുമായ ഭയങ്ങളെ നശിപ്പിക്കുവാൻ മനുഷ്യന്റെ അഗാധതയെക്കുറിച്ചുള്ള ശാസ്ത്രവും നമുക്കു് ഉപയോഗപ്പെടുത്തിക്കൂടാ ?

ഇത്തരത്തിലുള്ള പ്രബോധനങ്ങൾ ലോകത്തിന്റെ എല്ലാ ഭാഗത്തുമുള്ള ജനങ്ങളുടെ ഹൃദയങ്ങളിൽ പ്രതികരണങ്ങൾ ഉളവാക്കിയിട്ടുണ്ടു്. ഭാരതത്തിന്റെ ആദ്ധ്യാത്മവിദ്യ യഥാർത്ഥ മനുഷ്യന്റെ പ്രകൃതിയിൽ സുപ്രതിഷ്ഠിതമാണു്. കഠോപനിഷത്തു് പറയുന്നു: (3. 12)

ഏഷ സർവ്വേഷു ഭൂതേഷു ഗൂഢോ ആത്മാ ന പ്രകാശതേ
ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ.'

ഇതാണ് ഉപനിഷത്തുകളിലെ വിശിഷ്ടമായ മന്ത്രം. 'ഈ ദിവ്യമായ ആത്മാവ് എല്ലാററിലുമുണ്ടു്. എന്നാൽ അതു് ഒളിഞ്ഞു കിടക്കുന്നതുകൊണ്ടു് നമ്മുടെ ഇന്ദ്രിയങ്ങൾക്കു് അതു് ഗോചരമാകുന്നില്ല. അതു് എല്ലായ്പ്പോഴും ഒളിഞ്ഞുതന്നെ കിടക്കുമോ എന്ന ചോദ്യത്തിന്നു് അല്ല, അതിനെക്കുറിച്ചന്വേഷിക്കാനും അതു് സാക്ഷാത്കരിക്കാനും വേണ്ട ശാരീരികമായ ശേഷി പ്രകൃതി മനുഷ്യന്നു് പ്രദാനം ചെയ്തിട്ടുണ്ടെന്നാണുത്തരം. അതുകൊണ്ടു് മന്ത്രത്തിൽ 'ദൃശ്യതേ' കാണപ്പെടാൻ കഴിയും എന്നു പറയുന്നു. മാണ്ഡൂക്യകാരികയിലും ഗീതയിലും പറയുന്നതു് ശതക്കണക്കിന്നു് മഹാത്മാക്കൾ ഈ സത്യത്തെ സാക്ഷാത്കരിച്ചിട്ടുണ്ടെന്നും അതൊരസാദ്ധ്യകൃത്യമല്ലെന്നുമാണു്. എങ്ങനെ? 'അഗ്ര്യയാ ബുദ്ധ്യാ' (കുശാഗ്രബുദ്ധികൊണ്ടു്). മനസ്സ് സുശിക്ഷിതമാകുമ്പോൾ അതു് സത്യത്തിന്റെ ഹൃദയത്തിലേയ്ക്കു് ചുഴിഞ്ഞിറങ്ങുവാൻ ശേഷിയുള്ളതാകുന്നു. സൂക്ഷ്മമായ ബുദ്ധിയുള്ള യോഗികൾക്കു് അവരുടെ കൂടുതൽ കൂടുതൽ സൂക്ഷ്മമാക്കപ്പെട്ട ബുദ്ധികൊണ്ടു് അതിസൂക്ഷ്മമായതിനെ കാണാൻ കഴിയുന്നു. അങ്ങനെ ബുദ്ധിയെ ഏകാഗ്രമാക്കുമ്പോൾ മാത്രമേ സൂക്ഷ്മമായ സത്യത്തെ കണ്ടറിയുവാൻ കഴിയുകയുള്ളു. മാംസചക്ഷുസ്സുകൾകൊണ്ടു സ്ഥൂലമായ സത്യത്തെ മാത്രമേ കാണാൻ കഴിയുകയുള്ളു എനിക്കു ഈ മേശയെ കാണാനും സ്പർശിക്കാനും കൈകാര്യം ചെയ്യാനും കഴിയും. എന്നാൽ പ്രകൃതിയുടെ ഹൃദയത്തിലേയ്ക്കു് ബുദ്ധി ചുഴിഞ്ഞിറങ്ങുമ്പോൾ സൂക്ഷ്മതരവും അതിസൂക്ഷ്മവുമായ വസ്തുതകളെ നിങ്ങൾ കണ്ടെത്തും. മനുഷ്യഹൃദയങ്ങളിലേയ്ക്കു് നിങ്ങൾ ആണ്ടിറങ്ങുമ്പോൾ മനുഷ്യവ്യക്തിത്വത്തിന്റെ സൂക്ഷ്മവും സൂക്ഷ്മതരവുമായ മാനങ്ങളിലേയ്ക്കു് എത്തിച്ചേരുകയും അതിസൂക്ഷ്മമായ ഊർജ്ജം ജീവജാലങ്ങളിലെല്ലാം സുപ്തമായികിടക്കുന്നതായി കണ്ടെത്തുകയും ചെയ്യും. ശാരീരികോർജ്ജം സ്ഥൂലമാണു്. മാനസികോർജ്ജമാകട്ടെ സൂക്ഷ്മതരവും സർവ്വവ്യാപകവുമാണു്. എന്നാൽ ആത്മാവിൽ നിന്നുവരുന്ന ഊർജ്ജം ഏററവും ഉന്നതവും മനുഷ്യനെ അങ്ങേയററം നിർഭയനാക്കുന്നതുമാണു്.

യഥാർത്ഥത്തിൽ മനുഷ്യൻ ഭയരഹിതനായിത്തീരുമ്പോൾ മാത്രമേ അവൻ സമുന്നതനും സമുൽകൃഷ്ടനുമായിത്തീരുന്നുള്ളു എന്നതാണു് ഈ രാജ്യത്തിന്റെ വേദാന്തപാരമ്പര്യത്തിൽപ്പെട്ട ഉപനിഷത്തുകളിൽ ദൃശ്യമാകുന്ന അഗാധമായൊരാശയം. എല്ലാ ജീവികളും ഭയാക്രാന്തരാണു്. മനുഷ്യൻ വെറും ജീവിയല്ലാതായിത്തീരുന്നതെപ്പോഴോ അപ്പോൾ മാത്രമാണു് അവൻ ഭയത്തിന്നടിമയാകാത്തതു്. അഥവാ അവൻ തികച്ചും ഭയരഹിതനാകുമ്പോൾ വെറും ജീവിയെന്നനില കൈവിടുന്നു. ഈ ഭയരാഹിത്യമാണു് മനുഷ്യന്റെ ജീവിതലക്ഷ്യം. ഉപനിഷത്തുകളിൽ ബ്രഹ്മത്തെ 'അഭീഃ' എന്നാ

ണ് വിശേഷിപ്പിക്കുന്നത്. ബ്രഹ്മത്തെ സാക്ഷാത്കരിക്കുന്നവനും ഭയരഹിതനായിത്തീരുന്നു. 'അഭയം വൈ ബ്രഹ്മ'. നിങ്ങൾ ബ്രഹ്മത്തെ സാക്ഷാത്കരിച്ചാൽ ഭയരഹിതനായിത്തീരും. ഈ അനന്തമായ സത്യം സാക്ഷാത്കരിച്ചാൽ നിങ്ങളുടെ എല്ലാ ഭയങ്ങളും നീങ്ങും.

ഇതാണ് ലോകത്തിന്ന് മുഴുവൻ നല്കാനുള്ള പാഠം. ഇന്നത്തെ ആധുനിക സംസ്കാരത്തിൽപ്പെട്ട നാമെല്ലാം പലതരം ഭയങ്ങൾക്കും അടിമകളാണ്. പൗരാണികമനുഷ്യന്റെ ചില ഭയങ്ങൾ നമുക്കിന്നില്ലെങ്കിലും മററ് ആയിരക്കണക്കിന്ന് ഭയങ്ങൾ നമ്മിലേയ്ക്ക് ഇഴഞ്ഞുകയറിയിട്ടുണ്ട് — പരിഭ്രമങ്ങളും പലതരം ഞരമ്പുരോഗങ്ങളും ഇന്നത്തെ തലമുറയ്ക്കുണ്ട്.

ഈ തത്ത്വശാസ്ത്രത്തിന്ന് ഭാരതീയജനങ്ങളെ സംബന്ധിച്ചുമാത്രമല്ല ലോകത്തെവിടെയുമുള്ള ജനങ്ങളെ സംബന്ധിച്ചും വിശാലമായ പ്രസക്തിയുണ്ട്. എല്ലാ മനുഷ്യനിലും ദിവ്യസ്ഫുലിംഗമുണ്ട്. ഞാൻ 1977 ഒക്ടോബറിൽ മോസ്ക്കോ സ്റ്റേററ് സർവ്വകലാശാലയിൽ പ്രസംഗിക്കവെ ഈ സത്യത്തിന്റെ പരാമർശം സുപ്രധാനമായൊരു ചോദ്യത്തെ വെളിക്കുവരുത്തി. പൗരാണികവേദാന്തവും ആധുനികകാലത്ത് സ്വാമി വിവേകാനന്ദനെപ്പോലുള്ള ഋഷിമാരും പഠിപ്പിച്ചുപോന്നിട്ടുള്ള മനുഷ്യനിലുള്ള ദിവ്യസ്ഫുലിംഗത്തെക്കുറിച്ച് പരാമർശിച്ചപ്പോൾ പ്രൊഫസർമാർ, വിദ്യാർത്ഥികൾ, ഗവേഷകന്മാർ മുതലായവരുൾക്കൊള്ളുന്ന ആ ശ്രോതൃസമൂഹത്തിൽനിന്ന് ഈ സുപ്രധാനമായ വിഷയത്തെക്കുറിച്ച് ഒരു ചോദ്യമുയർന്നു. അവർ ചോദിച്ചു: 'സ്വാമിജീ, താങ്കൾ മനുഷ്യനിലുള്ള ദിവ്യസ്ഫുലിംഗത്തെക്കുറിച്ച് പറയുന്നു. അങ്ങനെയുള്ളൊരു കേന്ദ്രബിന്ദു മനുഷ്യനിലുണ്ടോ? ഞങ്ങൾക്ക് ഈ വിഷയത്തിൽ താത്പര്യമുണ്ട്. 'ഉണ്ട്'', എന്ന് ഞാൻ ഉത്തരംപറഞ്ഞു. നമ്മുടെ മുഴുവൻ പാരമ്പര്യവും പറയുന്നതതാണ്. മനുഷ്യൻ അവശ്യമായും ദിവ്യനാണ്. അവന്റെ ജീവിതകർമ്മങ്ങൾക്കിടയിൽ അല്പാല്പമായി അവൻ അത് പ്രകാശിപ്പിയ്ക്കുന്നു. ഇതാണ് ഗീതയിലെ പ്രായോഗികയോഗദർശനത്തിന്റെ വിഷയം. അത് മനുഷ്യനെക്കുറിച്ചുതന്നെയുള്ളതായതുകൊണ്ടും മൂഢമായ മൂതപ്രകൃതിയെക്കുറിച്ചല്ലാത്തതുകൊണ്ടും എല്ലാ മനുഷ്യരുടെയും പ്രതികരണം ഇതിന്റെ നേക്കുണ്ടാകുന്നു.

## 7 അനശ്വരഭാരതവും സമകാലികഭാരതവും

ഇന്ത്യയിൽ ഈ വെല്ലുവിളി നമുക്ക് വളരെയേറെ നേരിടേണ്ടതുണ്ട്. ഇന്ന് ഇന്ത്യക്കാരായ നമുക്ക് നേരിടേണ്ട വെല്ലുവിളികൾ

നമ്മുടെ പാരമ്പര്യം നമുക്ക് പ്രദാനംചെയ്ത അഗാധമായ ജ്ഞാനത്തിൻെറ പ്രതിവെല്ലുവിളികൊണ്ടു് നേരിടേണ്ടതുണ്ടു്. ഏങ്ങനെ എപ്പോഴും അരോഗദൃഢമായ ആത്മാവുള്ള ഭാരതത്തിൽ അരോഗമായ ഒരു ജനരാഷ്ട്രത്തെ സൃഷ്ടിക്കണം എന്നതാണു് ഭാരതത്തിലെ ഏറ്റവും വലിയ വെല്ലുവിളി. ഭാരതത്തിൻെറ ശരീരം അതായതു് സമൂഹം രോഗാതുരമാണു്. എന്നാൽ അതിൻെറ ആത്മാവാകട്ടെ അരോഗവും വിശുദ്ധവുമാണു്. ഭാരതത്തിന്നു് അനശ്വരമായൊരു ആത്മാവുണ്ടു്. ഏതു് ഇന്ത്യാചരിത്രപഠനവും ഇന്ത്യയുടെ ആത്മാവു് എപ്പോഴും അരോഗവും വിശുദ്ധവും സുശക്തവും സർവ്വാതിശ്രേഷ്ഠവുമായിരുന്നു എന്നു് തെളിയിക്കുന്നുണ്ടു്. ഏതു് സമകാലികസംസ്കാരത്തെയും അതു് വശീകരിക്കുന്നു.

പൗരാണിക ഗ്രീക്കുകാരുടെ ഉജ്ജ്വലമായ മനസ്സുമുതൽ ആധുനിക പാശ്ചാത്യജനതയുടെ മനസ്സുവരെ ഭാരതം വശീകരിച്ചിട്ടുണ്ടു്, ഈ ആത്മാവു് ഉപനിഷത്തുകളിലെ ഋഷിമാരെയും ബുദ്ധൻ, ശങ്കരാചാര്യർ എന്നിങ്ങനെയുള്ള മുമ്പത്തെ നിരവധി യോഗീശ്വരന്മാരെയും ഇന്നത്തെ ശ്രീരാമകൃഷ്ണസ്വാമിവിവേകാനന്ദന്മാരെയും ഉദ്പാദിപ്പിച്ചിട്ടുണ്ടു്. എന്തൊരു മനോഹരമായ ആത്മാവാണു് ഭാരതത്തിൻേറതു് ! ഇന്ത്യയെ അമരഭാരതം എന്നപദംകൊണ്ടു് ശരിക്കും വിശേഷിപ്പിക്കാമെന്നു് ലോകം മുഴുക്കെയുള്ള എൻെറ അനുഭവത്തിൽനിന്നെനിക്കു് മനസ്സിലായിട്ടുണ്ടു്. യുഗാന്തരങ്ങളിൽക്കൂടി അതാതുകാലത്തെ സംസ്കാരങ്ങളുടെ ശ്രദ്ധയെ അതു് ആകർഷിച്ചു പോന്നിട്ടുണ്ടു്. ഈ ആധുനികകാലത്തും അതു് അപ്രകാരംതന്നെ വർത്തിച്ചുവരുന്നു.

ഈ അമരഭാരതത്തിൻെറ പ്രതിനിധികളായി നിങ്ങൾ വിദേശത്തുചെന്നാൽ എവിടെയും നിങ്ങൾ ഉന്നതനിലയിൽ ബഹുമാനിക്കപ്പെടും. ദരിദ്ര്യവും വികസനത്തിന്നുവേണ്ടി പാടുപെടുന്നതും പിന്നോക്കംനില്ക്കുന്നതുമായ ഇന്നത്തെ ഇന്ത്യയുടെ പ്രതിനിധികളായി നിങ്ങൾ പോയാൽ നിങ്ങൾക്കു് ബഹുമാനമല്ല അനുകമ്പയാണു് ലഭിക്കുക.

ഇന്നു് നമ്മുടെ നേരേയുള്ള വെല്ലുവിളി സമകാലികഭാരതത്തെ ആ അമരഭാരതത്തിൻെറ വീക്ഷണത്തിന്നനുസരിച്ചു് മാററാൻ കഴിയുമോ എന്നതാണു്. ആ വീക്ഷണം സാമൂഹ്യപരീക്ഷണത്തിൽ മൂർത്തീകരിക്കാൻ നമുക്കു് കഴിയുമോ ? ഇതു് ഗംഭീരമായൊരു വെല്ലുവിളിയാണു്, ഇന്ത്യയിലെ അത്യേസ്സവിദ്യനായ ഓരോ പൗരനും അവൻെറ രാജ്യം, ലോകത്തിൻെറ ഏഴിലൊരുഭാഗം ഉൾക്കൊള്ളുന്ന ജനത അധിവസിക്കുന്ന ഈ രാജ്യം, നരവംശശാസ്ത്രത്തിൻെറ മനുഷ്യവികാ

സ്വചരിത്രത്തിന്റെ ഒരു ശക്തമായ ഗവേഷണാലയമായിത്തീരണമെന്നാഗ്രഹിക്കണം. ഈ വെല്ലുവിളി ഇന്നു് നാമെല്ലാം നേരിടേണ്ടതാണു്.

നമ്മുടെ ദർശനം മഹത്താണു്. നാം മഹർഷിമാരെ സൃഷ്ടിച്ചിട്ടുണ്ടു്. ഇതുകൊണ്ടൊക്കെ പട്ടിണി കിടക്കുന്നവരും തൊഴിൽ രഹിതരും പാർപ്പിടമില്ലാത്തവരുമായ കോടിക്കണക്കിനാളുകൾക്കെന്തു പ്രയോജനം ? ഈ ചോദ്യം നാം നേരിടേണ്ടതുണ്ടു്. ഭാഗ്യവശാൽ രാഷ്ട്രീയേതരനേതാക്കളായ സ്വാമി വിവേകാനന്ദനെപ്പോലുള്ളവർ ആധുനികകാലഘട്ടത്തിൽ പ്രത്യക്ഷപ്പെട്ടിട്ടുള്ള ഓരോ മഹാനായ നേതാവും, ഇന്ത്യയുടെ സാമ്പത്തികവും സാമൂഹ്യവുമായ ഈ പ്രശ്നത്തെക്കുറിച്ചു് ബോധവാന്മാരായിരുന്നു. നമ്മുടെ സമൂഹം ജാതിവ്യത്യാസംകൊണ്ടും ദുർബ്ബലന്മാരെ ചൂഷണം ചെയ്യുന്നതുകൊണ്ടും വ്യാപകമായ നിരക്ഷരത്വം, ദാരിദ്ര്യം എന്നിവകൊണ്ടും വിണ്ടുകീറിയിരിക്കുകയാണു്. ഓരോ ആധുനികഭാരതീയനേതാവും അദ്ദേഹത്തിന്റെ ശ്രദ്ധ മഹത്തായ ഈ മാനുഷികപ്രശ്നങ്ങൾക്കുനേരെ തിരിച്ചുവിടുകയും അതിനെ ദേശീയവിജ്ഞാനത്തിന്റെ നേർക്കുള്ള മഹത്തായൊരു വെല്ലുവിളിയായി കരുതുകയും ചെയ്യേണ്ടതുണ്ടു്. നാമെല്ലാവരും നമ്മുടെ മഹത്തായ തത്വശാസ്ത്രത്തെക്കുറിച്ചും അഗാധമായ ദർശനത്തെക്കുറിച്ചും സംസാരിക്കാറുണ്ടു്. അതു് ഏറ്റവും ഉന്നതനിലയിലുള്ളതാണു്. ഏറ്റവും താഴെ അതേമാതിരി യാതൊന്നും അനുഭവപ്പെടുന്നില്ല. വിവേകാനന്ദനല്ലാതെ മറ്റാരും ഉയർന്ന ഈ ദർശനവും താഴ്ന്ന അനുഷ്ഠാനവും തമ്മിലുള്ള അന്തരത്തെക്കുറിച്ചും വൈരുദ്ധ്യത്തെക്കുറിച്ചും ബോധവാന്മാരായിക്കാണുന്നില്ല. 1893-ൽ അമേരിക്കയിൽനിന്നു് ഇന്ത്യയിലേക്കയച്ച ഒരു കത്തിൽ അദ്ദേഹമെഴുതി:

'ഹിന്ദുമതമൊഴിച്ചു് ലോകത്തിലെ ഒരു മതവും മനുഷ്യന്റെ അന്തസ്സിനെക്കുറിച്ചു് ഇത്രയും ഉയർന്ന രീതിയിൽ സംസാരിച്ചിട്ടില്ല. അതുപോലെതന്നെ ഹിന്ദുമതത്തെപ്പോലെ ദരിദ്രരുടെയും അധഃസ്ഥിതരുടെയും ചുമലിൽ കയറി ചവിട്ടിമെതിച്ച ഒരു മതവും ലോകത്തിലുണ്ടായിട്ടില്ല. (കംപ്ലീറ്റ് വർക്സ് വാള്യം IV പേജ് 15;

ഈ ആധുനികകാലഘട്ടത്തിൽ ഈ അന്തരം, ഈ വൈരുദ്ധ്യം, ഈ ദുരന്തമായ അസാധാരണത്വം നാം ഏറ്റെടുക്കേണ്ടതുണ്ടു്. അതാണു് നമ്മുടെ ഏവരുടെയും മുമ്പാകെയുള്ള വെല്ലുവിളി.

ഈ ദർശനത്തെ, ഈ അമരഭാരതത്തിന്റെ വിജ്ഞാനത്തെ ജനങ്ങളുടെ കഷ്ടപ്പാടുകളെ ദൂരീകരിക്കാനും സമത്വബോധം, സ്വാതന്ത്ര്യം മനുഷ്യമഹത്വം എന്നിവയാൽ പ്രചോദിതമായ ഒരു അരോഗമായ സമൂഹത്തെ സൃഷ്ടിക്കുവാനും പ്രയുക്തമാക്കാനും നമുക്കു് കഴിയണം.

നമ്മുടെ ഭാരതീയഭരണഘടനയിൽ ഈ സ്വഭാവത്തിന്റെ മഹത്തായ വികാരങ്ങൾ പ്രകാശിതങ്ങളായിട്ടുള്ളതു് കാണാം. നമുക്കു് ദൈനന്ദിനജീവിതത്തിൽ ഭരണഘടനയുടെ ഈ വീക്ഷണങ്ങൾ പ്രാവർത്തികമാക്കിത്തീർക്കാൻ കഴിയുമോ ? അതാണു് യഥാർത്ഥത്തിൽ ഏറ്റവും വലിയ വെല്ലുവിളി. ഇവിടെ ഉപനിഷത്തുകളുടേയും ഗീതയുടേയും ഉദ്ബോധനങ്ങൾ നമ്മുടെ ജനതയുടെ പ്രായോഗികാവശ്യങ്ങൾക്കുവേണ്ടി ഉന്മുഖമാക്കാൻ നമുക്കു് കഴിയേണ്ടതുണ്ടു്.

വിവേകാനന്ദൻ ഭഗവദ്ഗീതയുടെ മുഴുവൻ വിഷയവും ഈ പ്രായോഗികവേദാന്തമാണെന്നു് പറഞ്ഞിട്ടുണ്ടു്. ഒരു തവണ നാം ഈ ഉദ്ബോധനം ഗ്രഹിക്കുകയും അതിനനുസൃതമായി ജീവിക്കാൻ ശ്രമിക്കുകയും ചെയ്താൽ അതിന്റെ പ്രഥമഫലം, 'എനിക്കു കഴിയും, എനിക്കു കഴിയും' എന്ന ആത്മവിശ്വാസമാണു്. 'എന്നിൽ അനന്തമായ ഊർജ്ജമുണ്ടു്' വിവേകാനന്ദൻ ഈ ആത്മശ്രദ്ധയെക്കുറിച്ചു് ഊന്നിപ്പറഞ്ഞിട്ടുണ്ടു്. ഒരാൾക്കു് ഈ ആത്മവിശ്വാസം ലഭിച്ചു കഴിഞ്ഞാൽ അയാൾക്കു് പർവ്വതങ്ങളെപ്പോലുമിളക്കാം. അത്തരം വിശ്വാസമാണു് നാം പിടിച്ചെടുക്കേണ്ടതും യഥാർത്ഥപ്രവർത്തനത്തിൽ കൊണ്ടുവരേണ്ടതും

## 8 'യോഗഃ കർമ്മസു കൗശലം'

ഗീത ഒരു അഗാധദർശനമാണു്. അതു് കർമ്മത്തെ കേന്ദ്രീകരിച്ചതായതുകൊണ്ടു് പ്രത്യേകിച്ചും. സ്വസ്ഥനായ മനുഷ്യനെക്കുറിച്ചും ധ്യാനത്തിലും പ്രാർത്ഥനയിലും നിരതനായ മനുഷ്യനെക്കുറിച്ചും പ്രതിപാദിക്കുന്ന മറ്റു് മതഗ്രന്ഥങ്ങളിൽനിന്നു് വ്യത്യസ്തമായി കർമ്മനിരതനായ മനുഷ്യനാണു് ഗീതയിലെ വിഷയം. റോഡരികിൽ കല്ലുടയ്ക്കുന്ന തൊഴിലാളിയും ഫാക്ടറിത്തൊഴിലാളിയും ഓഫീസിൽ പ്രവർത്തിക്കുന്ന ഭരണാധികാരിയും ഗൃഹത്തിൽ വസിക്കുന്ന ഗൃഹനായികയും ഗീതയുടെ വിഷയമാണു്. കൃഷ്ണൻ തൊഴിലെടുക്കുന്ന എല്ലാ സ്ത്രീപുരുഷന്മാരുടെയും ചെവിയിൽ മന്ത്രിക്കുന്നു; ദൈനംദിനജീവിതത്തിലെ നിങ്ങളുടെ തൊഴിലിനിടയിൽ മനുഷ്യന്റെ സർവ്വതോമുഖമായ വികാസത്തിന്റെ നേരെയും ചുറ്റുപാടുമുള്ള മനുഷ്യരുടെ വികാസത്തിന്റെനേരെയും നിങ്ങളുടെ ആന്തരമായ ആത്മീയവികാസത്തിന്നുനേരെയും അവയെ തിരിച്ചുവിടാൻ കഴിഞ്ഞാൽ അങ്ങനെയുള്ള നിങ്ങളായിരിക്കും എന്റെ യഥാർത്ഥ മിത്രങ്ങളും ശിഷ്യരും. ഗീതയിലെ രണ്ടാമദ്ധ്യായം മുതൽ കൃഷ്ണൻ ഉപദേശിക്കുന്ന യോഗത്തിന്റെ അർത്ഥമിതാണു്. രണ്ടാമദ്ധ്യായത്തിലെ അമ്പതാംശ്ലോകത്തിൽ 'യോഗഃ കർമ്മസു കൗശലം' എന്നു് യോഗത്തെ നിർവ്വചിച്ചിരിക്കുന്നു. അതൊരു ഇരട്ടശേഷിയാണു്.

ഉത്പ്പാദകനായൊരു വ്യക്തിയെന്നനിലയിൽ നിങ്ങൾ സാമൂഹ്യവും സാമ്പത്തികവുമായ ശക്തിയെ വികസിപ്പിക്കുകയും നിങ്ങളുടെ ചുററുപാടുമുള്ള മനുഷ്യജീവിതത്തെ ഉയർത്തുകയും ചെയ്യുന്നു; അതേ സമയത്തു് നിങ്ങൾ നിങ്ങളുടെ ആന്തരികശക്തിയെ ആത്മശക്തിയെ പോഷിപ്പിക്കുകയും ചെയ്യുന്നു. നിങ്ങളുടെ യഥാർത്ഥപ്രകൃതിയായ ആത്മാവുമായി ജീവിതത്തിൽക്കൂടിയും കർമ്മങ്ങളിൽക്കൂടിയും ബന്ധപ്പെടുക. എന്നാൽ ഈ ജീവിതത്തിൽത്തന്നെ വമ്പിച്ച അളവിൽ ജീവിതസഫലീകരണം നിങ്ങൾക്കു് നേടാൻ കഴിയും. കാര്യക്ഷമതയുടെ എത്ര മനോഹരമായ സങ്കല്പം! ആധുനികവ്യവസായത്തിലും ഭരണശാസ്ത്രത്തിലും മററുപലതിലും കാര്യക്ഷമതയെന്ന വിഷയത്തെക്കുറിച്ചു് മിക്കവാറും ബാഹ്യമായുള്ള പരാമർശങ്ങൾ നാം പഠിക്കുന്നുണ്ടു്. എന്നിട്ടു് എത്രത്തോളം നിങ്ങൾ ഉല്പാദിപ്പിച്ചു? എത്രത്തോളം പ്രവർത്തിച്ചു? നിങ്ങൾ ചെയ്യുന്ന കർമ്മത്തിൽക്കൂടി നിങ്ങൾ കൂടുതൽ ശക്തി പ്രാപിച്ചോ, വിശുദ്ധിനേടിയോ, എത്രത്തോളം സാഫല്യമടഞ്ഞു എന്നാരെങ്കിലും ചോദിക്കാറുണ്ടോ? എന്നാൽ ഗീതയുടെ കാര്യക്ഷമതയെന്ന സങ്കല്പത്തിൽ ഈ രണ്ടുവശങ്ങളും ഉൾക്കൊള്ളുന്നുണ്ടു്. കുശലരായിരിക്കുക. തത്ഫലമായി സമുദായത്തിന്റെ നേട്ടത്തിനുവേണ്ടി ധനങ്ങളോ ചരക്കുകളോ ഉത്പാദിപ്പിക്കുന്ന ഒരു ഉത്പാദകനെന്നനിലയ്ക്കു മാത്രമല്ല അവയിൽക്കൂടി പൂർത്തീകരിക്കപ്പെട്ട ഒരു വ്യക്തിയെന്ന നിലയിലുള്ള ഒരു ആന്തരമായ പോഷണം ലഭിച്ച ആൾ എന്ന നിലയിലാവണം നിങ്ങളുടെ ഭാവം. അല്ലാതെ നിരാശനായ ഒരു ശൂന്യവ്യക്തിയെന്ന നിലയിലാവരുതു്.

സാമൂഹ്യ – രാഷ്ട്രീയാശയങ്ങളും സാമഗ്രികതയും ആത്മീയമായ ആശയങ്ങളും ഒരു ഏകീകൃതമനുഷ്യന്റെ ദർശനത്തിലും ഭാഗധേയത്തിലും ഉൾഗ്രഥിച്ചുചേർന്ന ഒരു മനോഹരമായ ജീവിതദർശനമാണിതു്. ഉപയോഗിക്കാനും കാര്യം കഴിഞ്ഞാൽ വലിച്ചെറിയപ്പെടാനുമുള്ള ഒരു യന്ത്രമല്ല മനുഷ്യൻ. യഥാർത്ഥത്തിൽ അവനു് സ്വന്തമായൊരു ഭാഗധേയമുണ്ടു്. ഇന്നു് നമ്മുടെ മനോഭാവംപോലെ അവൻ ഒരു യന്ത്രത്തിന്റെ നട്ടും ബോൾട്ടും അല്ല. മനുഷ്യൻ ഇങ്ങനെ വെറും യന്ത്രമായി കരുതപ്പെടുന്നതു് ആധുനികയുഗത്തിലെ ഭൗതികശാസ്ത്രത്തിന്റെയും സാങ്കേതികവിദ്യയുടേയും ഭൗതികതത്വദർശനത്തിന്റെയും പോഷണത്തോടുകൂടിയാണു്.

മനുഷ്യാത്മാവിന്റെ ഈ യന്ത്രവൽക്കരണത്തെക്കുറിച്ചു് പ്രഗത്ഭനായ ബർട്രാൻറ് റസ്സലിനെപ്പോലുള്ള അജ്ഞേയവാദികൾ പോലും പ്രതിഷേധമുയർത്തിയിട്ടുണ്ടു്. യുദ്ധാനന്തര പ്രഭാഷണങ്ങളിലൊന്നിൽ മനുഷ്യൻ താനൊരു മനുഷ്യനാണെന്നും തനിക്കൊ

രാത്മാവുണ്ടെന്നും അവൻ വിസ്മരിക്കുന്നകാര്യം വിദൂരമല്ലെന്നു് അദ്ദേഹം പറഞ്ഞിട്ടുണ്ടു്. താൻ ഒരു യന്ത്രത്തിന്റെ ഭാഗം മാത്രമാണെന്നു് അവൻ കരുതാൻ തുടങ്ങും എന്നും അദ്ദേഹം തുടർന്നു പറയുന്നു. ('Impact of Science in Society' (Page 80 81 Blackie and Son Publishers 1981)

''നിങ്ങൾക്കു് ഒരു വ്യക്തിയെ ഒരു സാധാരണ മനുഷ്യനെന്ന നിലയിലോ, ഒരു വീരനെന്ന നിലയിലോ, ഒരു യന്ത്രത്തിന്റെ പൽച്ചക്രമെന്നനിലയിലോ കാണാം.''

''ഒരു നല്ല സാമൂഹ്യവ്യവസ്ഥയിൽ ഓരോരുത്തനും ഒരു വീരനും, സാമാന്യമനുഷ്യനും ഒരു യന്ത്രത്തിന്റെ പൽച്ചക്രവും അങ്ങേയററം ആയിത്തീരും.''

''ഈ പൽചക്രസിദ്ധാന്തം യാന്ത്രികമായി സാദ്ധ്യമാണെങ്കിലും മാനുഷികമായി വിനാശകരമായിരിക്കും......ഒരവസരത്തിൽ മനുഷ്യർ യന്ത്രത്തിന്റെ മുമ്പാകെ വന്നു് ഇങ്ങനെ പ്രാർത്ഥിക്കേണ്ടിവരും. ''സർവ്വശക്തനും കാരുണ്യവാനുമായ യന്ത്രമേ, ഞങ്ങൾ നഷ്ടപ്പെട്ട സ്ക്രൂ ആണികളെപ്പോലെ അങ്ങയിൽനിന്നു് തെററിപ്പിരിയുകയും അങ്ങയോടു് തെററു ചെയ്യുകയും ചെയ്തിരിക്കുന്നു. ഞങ്ങൾ ഇടാൻ പാടില്ലാത്ത ആ നട്ടുകൾ ഇട്ടിരിക്കുന്നു. ഇടേണ്ടതായ നട്ടുകൾ ഇടാതെ വിട്ടുപോയിരിക്കുന്നു. ഞങ്ങളിൽ ഇനി പൽചക്രങ്ങളില്ല.'' എന്നിങ്ങനെയൊക്കെ പ്രാർത്ഥിക്കേണ്ടിവരും. യന്ത്രത്തോടുള്ള വിഗ്രഹാരാധന വെറുപ്പുളവാക്കുന്നു. ഒരു ആരാധനാവസ്തുവെന്നനിലയിൽ യന്ത്രം ചെകുത്താന്റെ പുതിയ രൂപമാണു്. അതിന്റെ ആരാധനയാകട്ടെ ആധുനികപൈശാചികത്വവും.''

''എല്ലാ പ്രഭാതത്തിലും അയാൾ ഒരു വലിയ വ്യവസായശാലയിൽ പ്രവൃത്തിക്കു് പോകുമ്പോൾ വലിയ യന്ത്രത്തിന്റെ മുമ്പാകെ നില്ക്കുന്നു. അപ്പോൾ അയാൾ വിചാരിക്കുന്നതു് അതിന്റെ അടുക്കൽ താനൊരു നിസ്സാരവസ്തുവാണെന്നാണു്. അനന്തരം അയാൾ യന്ത്രത്തിനു് പൂജാർച്ചന ചെയ്തു് ഇപ്രകാരം പ്രാർത്ഥിക്കുന്നു. ''അഹോ! യന്ത്രമേ, നിന്റെ വ്യവസ്ഥയിൽ എന്നെ ശേഷിയുള്ള ഒരു പൽചക്രമാക്കിത്തീർത്താലും.''

ഇതേമാതിരി മനുഷ്യനെ നിസ്സാരനാക്കുന്ന സംഭവം പല പ്രദേശങ്ങളിലും സംഭവിക്കുന്നുണ്ടു്. ഈ അത്യാപത്തിൽനിന്നു മനുഷ്യനെ രക്ഷിക്കണമെങ്കിൽ നിത്യനും, മുക്തനും, അനശ്വരനും ആയ മനുഷ്യന്റെ ആത്മീയമാനത്തിനുമാത്രമേ സാധിക്കുകയുള്ളു. ഭാരതത്തിന്റെ അദ്ധ്യാത്മവിദ്യയുടെ മഹത്തായ ഉദ്ബോധനമാണു് ഇതു്.

## 9 യഥാർത്ഥവിദ്യാഭ്യാസം

ലോകം മുഴുവൻ ഈ ഉദ്ബോധനം ആവശ്യമാണു്. എന്നാൽ ഇന്ത്യയിൽ നമുക്കു് ഇതു് കൂടുതലായി ആവശ്യമുണ്ടു്. കാരണം സ്വാതന്ത്ര്യാനന്തരം വെറും ഉപരിതലസ്പർശിയും അഗാധതയില്ലാത്തതുമായ ഒരു ജീവിതവും നിസ്സാരമായ സ്വഭാവവിശേഷവുമാണു് നാം പ്രദർശിപ്പിച്ചുപോന്നിട്ടുള്ളതു്. നമ്മുടെ വിദ്യാഭ്യാസത്തിന്റെ അഗാധത നഷ്ടപ്പെട്ടിരിക്കുന്നു; ഇന്നു് അതു് നമുക്കു് പ്രദാനം ചെയ്യുന്നതു് ചില വിവരങ്ങളുടെ ശകലങ്ങൾ മാത്രമാണു്, യഥാർത്ഥ വിജ്ഞാനമല്ല. അതു് നമ്മുടെ മനസ്സുകളെ പരിശീലിപ്പിക്കുന്നില്ല; നമ്മുടെ മസ്തിഷ്കത്തെ സംസ്കരിക്കാതെ ഭാരപ്പെടുത്തുകയേ ചെയ്യുന്നുള്ളു. മനുഷ്യന്റെ ആത്മാവിനെ സ്പർശിക്കുന്ന ഉന്നതതലവർത്തിയായ വിദ്യാഭ്യാസത്തിൽക്കൂടി മാത്രമേ സംസ്കാരം ഉറവെടുക്കുകയുള്ളു.

സംസ്കാരമെന്നാൽ മാനുഷികതയാണു്, മര്യാദയും ചേഷ്ടകളുമാണു്, അല്ലാതെ പരുഷതയല്ല. ഇന്നത്തെ വിദ്യാഭ്യാസം മനസ്സിനു പരിശീലനം നല്കുന്നില്ലെന്നുമാത്രമല്ല, സംസ്കാരത്തിന്റെ തലത്തെ സ്പർശിക്കുകയും ചെയ്യുന്നില്ല. തൽഫലമാകട്ടെ അഗാധമായ മനുഷ്യാത്മാവിന്റെ ഉജ്ജീവകമായ സ്പർശമില്ലാത്ത വിലകുറഞ്ഞ മനുഷ്യരായി നാം അധഃപതിച്ചിരിക്കുന്നുവെന്നതാണു്. ഇതു മാറേണ്ടതുണ്ടു്. 650 ദശലക്ഷം ജനങ്ങൾ — വർദ്ധിച്ച ജനസംഖ്യ — അതിനെ ഉള്ളിലും പുറത്തും കനപ്പെട്ടതായി മാറേണ്ടതുണ്ടു്. അതെന്തൊരു മനോഹരമായ വികസനമായിരിക്കും! നമ്മുടെ മതേതരവിദ്യാഭ്യാസത്തെ മനസ്സിന്റെ ഏകാഗ്രതയിലും ചിന്തയിലും സംസാരത്തിലുമുള്ള കണിശതയും വിജ്ഞാനത്തെ പ്രായോഗികതയായി മാററാനുള്ള കഴിവും ഉണ്ടാക്കുവാൻ ഉപയോഗിക്കുന്നില്ലെങ്കിൽ മേല്പറഞ്ഞതു് ഒരിക്കലും ഉണ്ടാകുന്നതല്ല. അതോടൊപ്പംതന്നെ നാം നമ്മിലുള്ള ദിവ്യസ്ഫുലിംഗത്തെ സാക്ഷാത്കരിക്കേണ്ടതുമുണ്ടു്. അതാണു് യഥാർത്ഥ വിദ്യാഭ്യാസം. ഇന്നു നാം വളരെയേറെ നഷ്ടപ്പെട്ടിരിക്കുന്ന സമുന്നത സ്വഭാവവും വിശ്വസ്തതയും വീണ്ടെടുക്കുന്നതിനു് ഈ നിത്യമായ മൂലതത്ത്വങ്ങളെക്കുറിച്ചുള്ള സ്വല്പമായ ശ്രദ്ധ സഹായകമാകും. നമുക്കു് പരസ്പരവിശ്വാസമില്ല. വിദ്യാഭ്യാസമുൾപ്പെടെയുള്ള ജീവിതത്തിന്റെ എല്ലാ തുറകളിലും നാം വ്യാപാരത്തിന്റെയും ധനസമ്പാദനത്തിന്റെയും തത്ത്വങ്ങളിൽക്കൂടിയേ ചിന്തിക്കുന്നുള്ളു. ഇപ്രകാരം മനുഷ്യൻ സ്വയം ഭയങ്കരമായി തന്റെ വിലയിടിച്ചിരിക്കുന്നു. ഇതും നമ്മുടെ മുമ്പാകെയുള്ള വലിയ വെല്ലുവിളിയാണു്. നമുക്കെങ്ങനെ നമ്മെ മൂല്യനിർണ്ണയം ചെയ്യാൻ കഴിയും?

ഉപനിഷത്തുകളും ഗീതയും വായിച്ച് അവയിലുള്ള ഉദ്ബോധനങ്ങളെ സാത്മീകരിക്കാൻ ശ്രമിക്കുക. വിവേകാനന്ദൻെറ മനുഷ്യനെ വാർത്തെടുക്കുന്ന, രാഷ്ട്രത്തെ നിർമ്മിക്കുന്ന ശക്തമായ സാഹിത്യകൃതികൾ പഠിക്കുക. മനുഷ്യനെ വാർത്തെടുക്കലും രാഷ്ട്രനിർമ്മാണവും സാധിക്കുന്ന വിദ്യാഭ്യാസവും മററും എന്നതന്നെയാണ് വിവേകാനന്ദൻ സ്വയം ഉപയോഗിച്ച വാക്കുകളും.

'സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്.'

(ഈ ധർമ്മത്തിൻെറ സ്വല്പമായ അനുഷ്ഠാനം പോലും മഹത്തായ ഭയത്തിൽനിന്നു് നമ്മെ രക്ഷിക്കും) എന്നു് ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നു. നമ്മിലെല്ലാവരിലുമുള്ള അനന്തമായ ആത്മാവിൽ നിന്നാണ് എല്ലാവർക്കും മഹത്ത്വം വരേണ്ടതു്. ഞാൻ വെറുമൊരു നിസ്സാരശരീരഘടനയല്ല. ആ നിസ്സാര ശരീരഘടനയ്ക്കു് അദ്ധ്യക്ഷനായി നില്ക്കുന്ന ഒരു നിസ്സാരമായ അഹംവുമല്ല. ഞാൻ ആത്മാവാണു്. നാമെല്ലാം അവശ്യം ഒന്നാണു്.

## 10 തത്ത്വമസിയുടെ വൈദാന്തികസത്യം

ഇതൊരു അഗാധസത്യമാണ്. നമ്മുടെ അദ്ധ്യാത്മവിദ്യയിലെ ചില അഗാധസത്യങ്ങളിലെ ഭാഷ ഇന്നത്തെ മഹാന്മാരായ പരമാണു ശാസ്ത്രജ്ഞന്മാർ ഉപയോഗിക്കുന്നതു കാണുമ്പോൾ നമുക്ക് വളരെ വിചിത്രമായിത്തോന്നുന്നു. പദാർത്ഥങ്ങളുടെ കേന്ദ്രബിന്ദുവിലേയ്ക്കു് ചുഴിഞ്ഞിറങ്ങിയ അവർ ഭാരതത്തിലെ പൗരാണിക ഋഷിമാർ മനുഷ്യൻെറ പരമാണുക്കളിലേയ്ക്കു് ചുഴിഞ്ഞിറങ്ങി ഈ അഗാധസത്യം കണ്ടുപിടിച്ചതിനെക്കുറിച്ച് ആശ്ചര്യഭരിതരായിട്ടുണ്ടു്. ഛാന്ദോഗ്യോപനിഷത്തിലെ 'തത്ത്വമസി' എന്ന വാക്യം ആ മഹത്തായ തത്ത്വമാണു്. നിങ്ങൾ നിങ്ങളുടെ ഇന്ദ്രിയവ്യവസ്ഥയിൽക്കൂടി പ്രത്യക്ഷപ്പെടുന്നയാളല്ല. നിങ്ങൾക്കു് സമുന്നതവും അനന്തവുമായൊരു മാനമുണ്ടു്. നിങ്ങൾ അവശ്യം ദിവ്യരാണു്. ഈ സത്യം നിങ്ങൾക്കു് ഓരോ കുട്ടിയേയും പഠിപ്പിക്കാം. അതു് ഓരോ സമയത്തും ചില അഭിരുചികളും ശേഷികളും ഗുണങ്ങളും സ്വഭാവസൗന്ദര്യങ്ങളും അനാവരണം ചെയ്യുന്നതായി അതിന്നു് ബോദ്ധ്യപ്പെടും.

തങ്ങളുടെ ലേഖനങ്ങളിലും പ്രഭാഷണങ്ങളിലും ഈ 'തത്ത്വമസി' എന്ന വാക്യം ഉദ്ധരിച്ച രണ്ടു് മഹാശാസ്ത്രജ്ഞന്മാരെ ഞാൻ നേരിട്ടു് ശ്രദ്ധിച്ചിട്ടുണ്ടു്. ഒരാൾ മഹാനായ വേയ്‌വ്‌മെക്കാനിക്സ് പരമാണു ശാസ്ത്രജ്ഞനായ ഷേ്പ്രാഡിഞ്ജറാണു്. ഈ മഹത്തായ ശാസ്ത്രീയ കണ്ടുപിടുത്തങ്ങൾ അദ്ദേഹം പ്രസിദ്ധീകരിക്കുന്നതിന്നു് തൊട്ടുമുമ്പു് ഈ സത്യം അദ്ദേഹം 1920 കളിലാണു് കണ്ടുപിടിച്ചതു്. അദ്ദേഹം

'തത്ത്വമസി' എന്ന വാക്യത്തെ മനുഷ്യൻ അനന്തനാണ് എന്ന അഗാധസത്യമെന്ന നിലയിൽ പരാമർശിച്ചിട്ടുണ്ട്. ശരീരഘടനയുടെ തോതുവെച്ച് മനുഷ്യനെ അളക്കരുതെന്ന് വേദാന്തം നമ്മോട് പറയുന്നുണ്ട്. അല്പം ചൂടോ തണുപ്പോ അധികമായാൽ അത് നശിച്ചു പോകും. മനുഷ്യനിൽ മറ്റെന്തോ ഒന്നുണ്ട്, അനന്തമായ എന്തോ ഒന്ന്.

രണ്ടാമത്തെ ശാസ്ത്രജ്ഞനാകട്ടെ മോളിക്യൂലർ ജീവശാസ്ത്രജ്ഞനായ പരേതനായ ജെ. ബി. എസ്. ഹാൾഡെയ്നാണ്. അദ്ദേഹം യുദ്ധാനന്തരം ഇംഗ്ലണ്ട് വിട്ട് ഇന്ത്യയിൽ ഭുവനേശ്വറിൽ വന്ന് താമസമാക്കി അവിടെ തന്റെ ഗവേഷണം നടത്തിക്കൊണ്ടിരിക്കെ നിര്യാതനായി. ജീവിതത്തിലെ ഏകത്വവും നാനാത്വവും എന്ന വിഷയത്തെക്കുറിച്ച് സംസാരിക്കവേ അദ്ദേഹം പറഞ്ഞു, (Gita in the light of Modern Science' എന്ന ആർ. ബി. ലാലിന്റെ ഗ്രന്ഥത്തിൽ ഉദ്ധരിക്കപ്പെട്ടത്. പേജ് 25)

'പ്രൊഫസർ റെൻഷ് ജീവനുള്ള മൃഗങ്ങളെ സൂക്ഷിക്കുന്ന പശ്ചിമജർമ്മനിയിലെ മുൺസ്റ്ററിലെ മൃഗശാലയുടെ വിസ്തൃതമായ മുറിയുടെ ചുമരുകളിൽ 'തത്ത്വമസി'യെന്ന വാക്യം എഴുതിവെച്ചിരിക്കുന്നു. ഈ മഹത്തായ വചനത്തിലടങ്ങിയ ആന്തരാർത്ഥം അല്പമെങ്കിലും മനസ്സിലാക്കുവാൻ നിങ്ങൾക്കു സഹായകമാകുമെങ്കിൽ എന്റെ പ്രഭാഷണങ്ങൾ വ്യർത്ഥമാകുകയില്ല.'

ഒരു ചെറിയ ശകലം പദാർത്ഥത്തിൽ എത്ര ഊർജ്ജം അടങ്ങിയിട്ടുണ്ടെന്ന ആധുനികഅണുശാസ്ത്രത്തിന്റെ സൂത്രവാക്യത്തെ എത്ര കണ്ട് വിലമതിക്കുന്നുവോ അത്രതന്നെ മനുഷ്യസത്യത്തെ സംബന്ധിച്ചുള്ള ഈ സൂത്രവാക്യത്തിന്റെ അഗാധതയേയും അദ്ദേഹം വിലമതിക്കുന്നുണ്ട്. ഒരു ചെറിയ കട്ടയായ പദാർത്ഥം പരിമിതമാണെങ്കിൽ അതിനുള്ളിലുള്ള ഊർജ്ജം അപരിമിതമാണ്. അതുപോലെ മനുഷ്യനെ നോക്കി മഹർഷിമാർ പറഞ്ഞു: പുതുതായി പിറന്ന ശിശുപോലും ശാരീരികമായി അങ്ങനെ തോന്നുമെങ്കിലും നിസ്സാരവസ്തുവല്ല. ആ ലോലമായ ബാഹ്യാവരണത്തിന്നുള്ളിൽ ഗംഭീരമായ ഊർജ്ജം ഒളിപ്പിക്കപ്പെട്ടിട്ടുണ്ട്. ദിനംതോറും അതിനെ അനാവരണം ചെയ്യാൻ കുട്ടിയെ പഠിപ്പിക്കണം. ഇതാണ് ആത്മീയമായ മാനം — ദിവ്യമായ മാനം. ഇത് എല്ലാ മനുഷ്യരുടെയും ശാരീരികവും മാനസികവുമായ തലങ്ങൾക്കപ്പുറത്താണ്.

ഇന്നത്തെ നിസ്സഹായനായ ശിശു നാളത്തെ ലോകമുഷ്ടിയുദ്ധവിദഗ്ധനായ മുഹമ്മദലിയോ ശാസ്ത്രജ്ഞനായ ഐൻസ്റ്റീനോ ആത്മീയഗുരുക്കന്മാരായ ബുദ്ധനോ വിവേകാനന്ദനോ ആയിരിക്കാം.

നമ്മളിൽ ഓരോരുത്തരിലും അനന്തമായ ഊർജ്ജം ഒളിഞ്ഞിരിപ്പുണ്ടെന്ന് ഉപനിഷത്തുകൾ ഉദ്ബോധിപ്പിക്കുന്നു. മനുഷ്യനെ സംബന്ധിസത്യം ഇതാണ്. കഠോപനിഷത്ത് ഉദ്ഘോഷിക്കുന്നു:

'ഏഷ സർവ്വേഷു ഭൂതേഷു ഗൂഢോഽത്മാ ന പ്രകാശതേ.'

(ആത്മാവ് എല്ലാററിലുമുണ്ട്. എന്നാൽ ഒളിഞ്ഞു കിടപ്പാണ്, പ്രകാശിക്കുന്നില്ല). ഗംഭീരമായ ഊർജ്ജം നമ്മിലെല്ലാം ഒളിഞ്ഞിരിപ്പുണ്ട്. ഈ ഗംഭീരമായ ഊർജ്ജത്തെ അനാവരണം ചെയ്യാനുള്ള പ്രക്രിയയാകട്ടെ ഈ ജീവിതം. ആദ്യമായി ശാരീരികോർജ്ജം, പിന്നെ മാനസികോർജ്ജം. അനന്തരം ക്രമേണ ആത്മീയോർജ്ജം. ഈ ക്രമത്തിൽ അനാവരണം ചെയ്യപ്പെടണം. ഇതു് സംഭവിച്ചാൽ മനുഷ്യൻ ക്രമികമായ ജീവിതസാഫല്യം നേടുന്നു. സഫലീകരണമാണ് മനുഷ്യജീവിതത്തിൻെറ മഹത്തായ ലക്ഷ്യം. ഈ സാഫല്യം എല്ലാവരിലും വന്നുചേരണം. ഇതു് ഓരോരുത്തൻേറയും ജന്മാവകാശമാണെന്നു് വേദാന്തം പ്രഘോഷിക്കുന്നു. പ്രകൃതി നിർമ്മിച്ചതന്ന ഏററവും അമൂല്യമായ ഉപകരണമാണ് ഈ ശരീരം. പ്രകൃതിയുടെ രഹസ്യങ്ങളേയും അതിൻെറ സ്രഷ്ടാവിനേയും കുറിച്ചറിയുന്നതിന്നുള്ള ഒരേയൊരു ഉപകരണമാണിതു്. മറെറല്ലാ ശരീരങ്ങളും പ്രകൃതിയിലെ പദാർത്ഥങ്ങൾ, പ്രകൃതിയിലെ ജീവികൾ മാത്രമാണ്.

## 11 മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രം

മനുഷ്യൻെറ ശാരീരികഘടനയിൽ അന്തർഭവിച്ച സമ്പന്നവും മനോഹരവുമായ സാദ്ധ്യതകളെക്കുറിച്ച് നമ്മുടെ ഗുരുക്കന്മാർ അറിഞ്ഞിരുന്നു. മനുഷ്യസാദ്ധ്യതകളുടെ ഒരു ശാസ്ത്രമെന്ന നിലക്കാണ് അവർ വേദാന്തം അവതരിപ്പിച്ചതു്. ഈ ജന്മത്തിൽത്തന്നെ തങ്ങളിലന്തർഭവിച്ച സത്യത്തെ അനാവരണം ചെയ്യാൻ അവർ എല്ലാവരോടുമാവശ്യപ്പെട്ടു. അതിന്നു് കാട്ടിലേയ്ക്കു് പോവേണ്ടതില്ല. അവരെവിടെയാണോ അവിടെവെച്ചുതന്നെ അവരെ സംബന്ധിച്ചുള്ള സത്യം സാക്ഷാത്കരിക്കാം. കാരണം അതെല്ലാവരുടേയും ജന്മാവകാശമാണ്. ആരും അതിന്നുവേണ്ടി യാചിക്കേണ്ടതില്ല. ഈ ദർശനമാണ് ഇന്നത്തെ നമ്മുടെ യുവാക്കളെ ഊർജ്ജസ്വലരാക്കാൻ കഴിയുന്ന ദർശനം. ഇതു് അവരുടെ ശാരീരികവും ബുദ്ധിപരവും ധാർമ്മികവും ആത്മീയവുമായ വികാസത്തിലേയ്ക്കു് അവരെ നയിക്കും. ഇതു അവരിൽ സ്വഭാവദാർഢ്യവും കാര്യക്ഷമതയും സ്നേഹവും കാരുണ്യവും വളർത്തും.

നമ്മുടെ രാജ്യത്തുതന്നെ വേദാന്തത്തിൻെറ ഈ സത്യത്തെയും അതിൻെറ പ്രായോഗികതയേയും കുറിച്ചറിയുന്നവർ വളരെ ചുരുങ്ങും.

നാം ഇന്നു് ഇന്ത്യയിൽ മതമെന്നു വിളിച്ചു വരുന്നതു് അല്പം മായാപ്രകടനങ്ങളും അദ്ഭുതങ്ങളും കുറച്ചു് മനുഷ്യവിരുദ്ധമായ ചടങ്ങുകളുമാണു്. നമ്മുടെ രാജ്യത്തെ ബുദ്ധിജീവികൾപോലും വേദാന്തത്തിന്റെ അതായതു് അദ്ധ്യാത്മവിദ്യയുടെ അഗാധമാനങ്ങളെക്കുറിച്ചറിവുള്ളവരല്ല. ബുദ്ധിജീവികളും പണ്ഡിതന്മാരും അവരുടെ മതത്തെ ഇത്രയും ബാലിശമായി കാണുന്നതിൽ ഞാൻ പലപ്പോഴും ആശ്ചര്യപ്പെട്ടിട്ടുണ്ടു്. അവർ വിശുദ്ധഹരിദ്വാരത്തിലേയ്ക്കു് പോവുകയും ഒരു പണ്ടയ്ക്കു് അഥവാ പുരോഹിതനു് അഞ്ചു രൂപ നല്കുകയും ഒരു പശുവിന്റെ പൃഷ്ഠം സ്പർശിക്കുകയും ചെയ്താൽ സ്വർഗ്ഗത്തിലെത്താമെന്നു് പ്രതീക്ഷിക്കുന്നു. ഇതാണു് മതമായി കരുതപ്പെടുന്നതു്. ഇപ്രകാരം രാഷ്ട്രം മുഴുവൻ ഈ നിസ്സാരമായ ആശയങ്ങൾ പ്രചരിപ്പിച്ചുനടക്കുന്നു. നമ്മുടെ രാജ്യം ഇത്രയും ദയനീയമായിപ്പോയതിൽ ആശ്ചര്യപ്പെടാനില്ല. നിസ്സാരതത്ത്വശാസ്ത്രം അഥവാ മതം നിസ്സാരജീവിതത്തെ മാത്രമേ പ്രദാനം ചെയ്യുകയുള്ളു.

അവർ ഇന്നു് വേദാന്തത്തിന്റെ സിംഹഗർജ്ജനം ശ്രവിക്കട്ടെ. വേദാന്തത്തെക്കുറിച്ചു് പരമ്പരാഗതമായി പറയുന്നതിങ്ങനെയാണു്:

'താവദ് ഗർജ്ജന്തി ശാസ്ത്രാണി ജംബുകാ വിപിനേയഥാ
ന ഗർജ്ജതി മഹാശക്തിഃ യാവദ് വേദാന്തകേസരിഃ.'

(വേദാന്തകേസരിയുടെ ശക്തിയായ ഗർജ്ജനം ആരംഭിക്കുന്നതുവരെ മാത്രമേ മററു് തത്ത്വശാസ്ത്രശാഖകളുടെയോ മതത്തിന്റെയോ കുറുക്കന്മാരുടെ ഓരിയിടൽ വനത്തിൽ മുഴങ്ങുകയുള്ളൂ).

അതുകൊണ്ടു് വിവേകാനന്ദൻ പറഞ്ഞു: വേദാന്തസിംഹത്തിന്റെ ഗർജ്ജനം മുഴങ്ങട്ടെ. അല്പത്വവും ഭയവും വിദ്വേഷവുമാകുന്ന കുറുക്കന്മാർ അവരുടെ മടകളിലേയ്ക്കു് പറന്നുകൊള്ളും. അവ എന്നെന്നേയ്ക്കുമായി അപ്രത്യക്ഷമാകും. രാജ്യം മുഴുക്കെ ഈ വേദാന്തസിംഹത്തിന്റെ ഗർജ്ജനം മുഴങ്ങട്ടെ. അതുകേട്ടു് മഹത്ത്വത്തിന്നവകാശികളായ നമ്മുടെ കുട്ടികൾ ആ മഹത്ത്വം ക്രമികമായി അനാവരണം ചെയ്യട്ടെ. അവർ കുറുക്കന്മാരെപ്പോലെ കൗശലക്കാരാകാതിരിക്കട്ടെ, അല്പന്മാരും അന്യോന്യം വിഷം തുപ്പുന്നവരും പരസ്പരം വഞ്ചിക്കുന്നവരും രാജ്യം മുഴുവൻ നാശം വിതയ്ക്കുന്നവരുമാകാതിരിക്കട്ടെ. നിർഭാഗ്യവശാൽ അതാണു് നാമിന്നു് ചെയ്തുകൊണ്ടിരിക്കുന്നതു് നമുക്കു് സ്വഭാവനിഷ്ഠയും പരസ്പരബഹുമാനവും വിശ്വാസവും സേവനവും സമർപ്പണമനോഭാവവും നഷ്ടപ്പെട്ടിരിക്കുന്നു. നമുക്കിന്നു് നഷ്ടപ്പെട്ടിരിക്കുന്ന ഈ എല്ലാ മനോഹര അംശങ്ങളും, ബുദ്ധിശക്തിക്കപ്പുറം നില്ക്കുന്ന ആത്മാവിന്റെ ഊർജ്ജം സ്വല്പമായെങ്കിലും മനുഷ്യന്റെ

ബുദ്ധിയിൽക്കൂടിയും ജീവിതത്തിൽക്കൂടിയും പ്രകാശിക്കാൻ തുടങ്ങിയാൽ വൻതോതിൽ നമ്മിലേയ്ക്കു് മടങ്ങിവരും.

ഇങ്ങനെയാണു് മനുഷ്യസ്വാതന്ത്ര്യസമത്വം അന്തസ്സ് എന്നീ മഹത്തായ ആദർശങ്ങളാൽ പ്രചോദിതമായ ഒരു ജനതയടങ്ങുന്ന ഇന്ത്യയെ വാർത്തെടുക്കുന്നതിനുള്ള വെല്ലുവിളിയെ നാം നേരിടേണ്ടതു്. എന്തൊരു മനോഹരമായ ആശയം ! ഇതു് വെറുമൊരു സാങ്കല്പികമായ ആശയമല്ല. മററു് പല രാഷ്ട്രങ്ങളും ഈ കാര്യങ്ങൾ ഒരളവുവരെ നേടിയെടുത്തിട്ടുണ്ടു്. നമുക്കും ഇവിടെ അങ്ങനെ നേടിയെടുക്കാൻ കഴിയും. മനുഷ്യന്റെ യഥാർത്ഥപ്രകൃതിയെക്കുറിച്ചുള്ള അഗാധതരമായ ബോധമില്ലെങ്കിലും, അതായതു് അനന്തവും ദിവ്യവുമായ ആത്മാവാണു് മനുഷ്യന്റെ യഥാർത്ഥപ്രകൃതിയെന്നു് അറിയില്ലെങ്കിലും മനുഷ്യവികാസത്തിന്റെ കാര്യത്തിൽ അവർ വളരെയേറെ നേട്ടങ്ങൾ ഉണ്ടാക്കിയിട്ടുണ്ടു്. ആധുനികഭാരതം ഈ സത്യം എല്ലാവർക്കും പ്രദാനം ചെയ്യുകയും സ്വയം അതിന്റെ അർത്ഥത്തെ സാക്ഷാത്കരിക്കുകയും ചെയ്യേണ്ടതുണ്ടു്. സംസ്കാരവും സംസ്കാരവും തമ്മിലുള്ള ആശയവിനിമയം ഇതാകുന്നു. പാശ്ചാത്യനാടുകളിൽനിന്നു് ഭൗതികശാസ്ത്രങ്ങളും സാങ്കേതികവിദ്യയും നമ്മുടെ രാഷ്ട്രത്തിന്നു് പുതിയൊരു ജനതയെ വാർത്തെടുക്കുന്നതിന്നുവേണ്ടിയുള്ള ജനാധിപത്യരാജ്യതന്ത്രവും ഭരണകാര്യങ്ങളും ഉപകരണങ്ങളെന്ന നിലയിൽ നാം സ്വീകരിക്കുന്നു. അപ്രകാരം ചെയ്യുമ്പോൾ നാം നമ്മുടെ ആത്മാവിനെ നിലനിർത്തേണ്ടതുമുണ്ടു്. ഈ അഗാധമായ ദർശനത്തിന്റെ അനുഗ്രഹം നമുക്കു് ലോകത്തിലെ മററു രാജ്യങ്ങൾ നല്കിയ കാര്യങ്ങൾക്കു പകരം അങ്ങോട്ടു നല്കേണ്ട ബാദ്ധ്യത നമുക്കുണ്ടു്. ആധുനികകാലത്തു് അവർ നമുക്കു് ധാരാളം കാര്യങ്ങൾ നല്കിയിട്ടുണ്ടു്. അവർക്കു് നല്കാനായി ഇവിടെയും ചിലതുണ്ടു്. അവർക്കതു് നന്മ ചെയ്യും. ഈ വിനീതമനോഭാവത്തോടെ ഇന്ത്യ ഉപനിഷത്തുകൾ നല്കിയ മനുഷ്യന്റെ അന്തസ്സിന്റെയും മഹത്ത്വത്തിന്റെയും അഗാധമായ ദർശനം ലോകത്തിലെ ഇതരരാഷ്ട്രങ്ങളുമായി പങ്കിടണം.

ഇപ്രകാരം പടിപടിയായി നമ്മുടെ വെല്ലുവിളികളെ തിരിച്ചറിയുകയും അവയെ പരിഹരിക്കാൻ ശ്രമിക്കുകയും വേണം. കോളേജുകളിലും സർവ്വകലാശാലകളിലുമുള്ള ചർച്ചകളുടെ വിഷയം ഇതായിരിക്കണം. എന്തായിരിക്കണം നമ്മുടെ സംസ്കാരം ? നമ്മുടെ പൈതൃകമെന്തു് ? നാം നേരിടേണ്ട വെല്ലുവിളികളെന്തെല്ലാം ? ആ വെല്ലുവിളികളെ നാമെങ്ങനെ നേരിടാൻ പോകുന്നു ? അവ നേരിടുന്നതിന്നു് നമുക്കുള്ള ചിന്താവിഭവങ്ങൾ ഏതെല്ലാം ? പാശ്ചാത്യരാജ്യങ്ങളിൽ

നിന്നു് നാം സ്വീകരിക്കേണ്ടതെന്തൊക്കെ ? ഇതായിരിക്കണം ഒരു വിദ്യാസമ്പന്നനായ വ്യക്തിക്കു് ഇന്നു്രാജ്യത്തിലെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിന്നു് സഹായകമായ വിധത്തിലുള്ള എല്ലാ വിദ്യാഭ്യാസത്തിന്റെയും കേന്ദ്രഭൂതമായ ആശയം. അല്ലാതെ ഇന്നത്തേതുപോലെ രാഷ്ട്രം നേരിടുന്ന പ്രശ്നത്തിന്നുപുറമേ മറെറാരു പ്രശ്നംകൂടി അതിനോടുകൂടി ചേർത്തുകൊണ്ടല്ല. ഇന്നു് എവിടേയും അവനും അവന്റെ വിദ്യാഭ്യാസവും രാഷ്ട്രത്തിന്റെ കൂടുതലായുള്ള ഒരു പ്രശ്നമായിമാറിയിരിക്കുന്നു. വിദ്യാഭ്യാസസ്ഥാപനങ്ങളാണു് ഇന്നു് ഇന്ത്യയുടെ വൻപ്രശ്നങ്ങളിലൊന്നു്. ദേശീയപ്രശ്നങ്ങൾ പരിഹരിക്കുന്നതിന്നു പകരം അവ സ്വയം തന്നെ വൻപ്രശ്നമായിത്തീർന്നിരിക്കുന്നു. എന്തൊരു ദുരന്തം ! എങ്ങനെ ആ വിദ്യാഭ്യാസം യഥാർത്ഥവിദ്യാഭ്യാസമാകും. അതിനാൽ വിവേകാനന്ദൻ വേദാന്തവും അതിന്റെ പ്രയോഗവും ഭാരതീയജീവിതത്തിൽ' എന്ന തന്റെ പ്രഭാഷണത്തിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു:

'ലോകത്തിലേയ്ക്കു് വെളിച്ചം കൊണ്ടുവരിക വെളിച്ചം, വെളിച്ചം എല്ലാവരിലേയ്ക്കും വരട്ടെ. എല്ലാവരും ദൈവത്തിലെത്തുന്നതുവരെ കർത്തവ്യം അവസാനിക്കുന്നില്ല.'

'പാവങ്ങൾക്കു് വെളിച്ചം നല്കുക; സമ്പന്നർക്കു് കൂടുതൽ വെളിച്ചം നല്കുക; കാരണം പാവപ്പെട്ടവരേക്കാൾ അവർക്കാണിന്നു് അതിന്റെ അധികം ആവശ്യം. അജ്ഞന്മാർക്കു് വെളിച്ചം നല്കുക; അഭ്യസ്തവിദ്യർക്കു് കൂടുതൽ വെളിച്ചം നല്കുക; കാരണം ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ പൊങ്ങച്ചങ്ങൾ അത്രയേറെയുണ്ടു്.'

'ഇപ്രകാരം എല്ലാവർക്കും വെളിച്ചം കൊണ്ടുവരിക; ശേഷം ദൈവത്തിന്നു് വിടുക.'

വിദ്യയെന്നാൽ ജ്ഞാനം, ശാസ്ത്രം അഥവാ വിദ്യാഭ്യാസം എന്നാണർത്ഥം. വിദ്യാർത്ഥിയെന്നാൽ വിദ്യയെ അർത്ഥിക്കുന്നവൻ. ഓരോരുത്തനും വിദ്യാർത്ഥിയാണു്. എന്താണു് വിദ്യ ? നിങ്ങളെ മുക്തരും സ്വതന്ത്രരുമാക്കുന്നതാണു് വിദ്യ. വൈദികസാഹിത്യത്തിൽ വിദ്യയെക്കുറിച്ചുള്ള സങ്കല്പം എത്ര മനോഹരമായിരിക്കുന്നു !

നാമെല്ലാം അതിന്റെ എല്ലാ മാനങ്ങളിലും ഗ്രഹിക്കേണ്ടതായ ഒരു വെല്ലുവിളി ഇവിടെയുണ്ടു്. അതൊരിക്കൽ വന്നു കഴിഞ്ഞാൽ ഒരു വലിയ ഫലം ഈ രാജ്യത്തു് വന്നുചേരും. അതായതു് നിരാശയെന്നൊന്നുണ്ടാവില്ല. അഥവാ അതു് വളരെ കുറയും. നമ്മുടെ രാജ്യത്തിൽ ഈ നിരാശാമനോഭാവം വന്നുചേരാനുള്ള മിക്കവാറും

കാരണം എനിക്കു് വേണ്ടത്രയൊന്നും എന്റെ രാജ്യം ചെയ്യുന്നില്ല' എന്ന തോന്നലാണു്. ഇതാണു് നമ്മുടെ നിരാശ. ഇതിന്റെകൂടെ മറെറാന്നുകൂടി ചേരുന്നു: 'എനിക്കെന്റെ സമൂഹത്തോടും ജനങ്ങളോടും യാതൊരു കർത്തവ്യവുമില്ല'. അതുകൊണ്ടു് നിരാശ വന്നേ മതിയാവൂ. ഞാൻ ഈ രാജ്യത്തിന്റേതാണെന്നും കാര്യങ്ങൾ കൂടുതൽ ഭാസുരമാക്കിത്തീർക്കാൻ കഴിയുന്നതെല്ലാം ചെയ്യുമെന്നും ഉള്ള ബോധമെനിക്കുവന്നാൽ ഈ മനോഭാവം മാറും. അത്തരമൊരു മനോഭാവത്തിന്നു മാത്രമേ ഈ വെല്ലുവിളികളെ നേരിടുന്നതിന്നു് സഹായിക്കാനും ഈ ശതകത്തിന്റെ അവസാനമാകുമ്പോഴേക്കു് നമുക്കു് ലോകത്തിലെ ഏററവും മഹത്തായ ജനാധിപത്യരാഷ്ട്രമായി ഉയർന്നു വരാനും കഴിയുകയുള്ളു.

## 12 ഉപസംഹാരം

മനുഷ്യന്റെ ഞെരുക്കുന്ന പ്രശ്നങ്ങളെ പരിഹരിക്കുമ്പോഴും മനുഷ്യവികാസം കൈവരുമ്പോഴും മാത്രമേ ഒരു ജനാധിപത്യം മഹത്തരമാകുകയുള്ളു. അതുവരെ നമുക്കു് ലോകത്തിലെ ഏററവും വലിയ ജനാധിപത്യരാഷ്ട്രമെന്ന സ്ഥാപനം മാത്രമുണ്ടാകും. ആ സ്ഥാനം നമുക്കു് വളരെ സന്തുഷ്ടി നല്കുന്നതൊന്നുമല്ല. നമുക്കു് മഹത്തായ ജനാധിപത്യരാഷ്ട്രമാകണം. വൈദാന്തികശക്തിയും സ്വഭാവനിഷ്ഠയും ആധുനികശാസ്ത്രീയപ്രായോഗികശക്തിയും കാര്യക്ഷമതയും കൂടിച്ചേർന്നിട്ടുള്ള മനസ്സും ഹൃദയവും സ്വഭാവവും എല്ലാവർക്കും ഉണ്ടാവുമ്പോൾ മാത്രമേ അതു് വന്നുചേരുകയുള്ളു. അപ്പോൾ നാം നമ്മുടെ ദേശീയപ്രശ്നങ്ങളെ കണ്ടെത്തുകയും ക്രമികമായി പരിഹരിക്കുകയും ചെയ്യും.

ഞാൻ ഈ പ്രഭാഷണത്തിന്റെ ആരംഭത്തിൽ ഉദ്ധരിച്ച അന്ത്യശ്ലോകത്തിലെ അനുശാസനം വെറും അനുശാസനം മാത്രമാക്കി നിർത്താതെ നമ്മുടെ രാജ്യത്തിലെ മനുഷ്യസ്ഥിതിയുടെ ഒരു സാക്ഷാത്കാരമാക്കി മാററിത്തീർക്കണം. കാലക്രമേണ ഈ മഹത്തായ ഇരുപതാം ശതകത്തിന്റെ ഒടുവിൽ നാം നമ്മുടെ പ്രശ്നങ്ങളെ കണ്ടെത്തുകയും അവയെ പരിഹരിക്കുന്നതിൽ കൂടുതൽ ശ്രദ്ധ ചെലുത്തുകയും മനുഷ്യരാശിയുടെ നന്മയ്ക്കു് വേണ്ടി നമ്മുടെ പൈതൃകം മനസ്സിലാക്കി അവ പരിഹാരമായി പ്രയോഗിക്കുകയും ദേശീയവും അന്തർദേശീയവുമായ മാനുഷികലക്ഷ്യങ്ങൾക്കു് ഒരു ഉപകരണമായി അതു് വർത്തിക്കുകയും ചെയ്യട്ടെ. എല്ലാവർക്കും നന്ദി.

# 32

# വിദ്യാഭ്യാസം മനുഷ്യന്റെ ആന്തരികശാസ്ത്രത്തിന്റെ വെളിച്ചത്തിൽ*

## 1 ആമുഖം

വിദ്യാഭ്യാസത്തെക്കുറിച്ചുള്ള ഈ വിഷയം നമ്മുടെ രാഷ്ട്രം ഒരു വികസ്വരരാഷ്ട്രമായതിനാൽ നമ്മെ സംബന്ധിച്ചിടത്തോളം പ്രത്യേക താല്പര്യമർഹിക്കുന്നു. വികസനം എന്നതുകൊണ്ട് പ്രധാനമായും മനുഷ്യവികസനത്തെയാണല്ലോ പരാമർശിക്കുന്നത്. നമ്മുടെ ധനതത്ത്വശാസ്ത്രമോ രാജ്യതന്ത്രമോ വ്യവസായമോ ശാസ്ത്രമോ സാങ്കേതികവിദ്യയോ എന്തായാലും ഇവയുടെയൊക്കെ പ്രധാനലക്ഷ്യം ഇന്ത്യക്കാരുടെ വികസനം ഉറപ്പുവരുത്തുകയെന്നതാണ്. എണ്ണത്തിൽ നമ്മുടെ രാജ്യത്ത് 70 കോടിയോളം ജനങ്ങളുണ്ട്. എന്നാൽ ഗുണത്തിൽ നാം ചുരുങ്ങിപ്പോയിരിക്കുന്നു. അതിനുപിന്നിൽ വിദ്യാഭ്യാസത്തിന്റെ കുറവാണുള്ളത്. വിദ്യാഭ്യാസത്തെ അതിന്റെ ശരിയായ അർത്ഥത്തിൽ ഇരുപതാം ശതകത്തിലെ ചിന്തയുടെ വെളിച്ചത്തിൽ പ്രത്യേകിച്ചും ജീവശാസ്ത്രപരമായ ചിന്തയുടെ വെളിച്ചത്തിൽ നോക്കിക്കാണുകയാണെങ്കിൽ ഇത് സ്പഷ്ടമാകും.

മനുഷ്യനെക്കുറിച്ചുള്ള പഠനംതന്നെ ഒരു അഗാധശാസ്ത്രമാണ്. നമ്മുടെ രാജ്യം വളരെയേറേ സമയവും ഊർജ്ജവും മനുഷ്യപഠനത്തിനുവേണ്ടി നീക്കിവെച്ചിട്ടുള്ള രാജ്യമാണെന്ന് നിങ്ങൾ ഓർക്കേണ്ടതുണ്ട്. പാശ്ചാത്യരാജ്യങ്ങൾ ഇന്നു വളരെ വികാസം പ്രാപിച്ചതായി നമുക്കു കാണാം. ആ വികാസമാകട്ടെ മുഖ്യമായും മനുഷ്യപഠനത്തിൽനിന്ന് ഉണ്ടായതല്ല, ബാഹ്യപ്രകൃതിയെക്കുറിച്ചുള്ള പഠനത്തിൽനിന്നുണ്ടായതാണ്: അത്തരത്തിലുള്ളൊരു പഠനം ഭൗതികസാഹചര്യത്തിൽ ജീവിക്കുന്ന മനുഷ്യനിലും പ്രതിഫലിക്കും.

---

* യൂണിവേഴ്സിററി ഗ്രാൻറ്സ് കമ്മീഷന്റെ മേൽനോട്ടത്തിൽ ബംഗാളിലെ ബേലൂർമഠം രാമകൃഷ്ണമിഷൻ വിദ്യാമന്ദിരത്തിന്റെ ആഭിമുഖ്യത്തിൽ 1981 ജൂലായ് 23 - നു 'മാനുഷികവും സാമൂഹ്യശാസ്ത്ര പരിഷ്കരണവും' എന്ന പരിപാടിയിൽ ചെയ്ത പ്രഭാഷണത്തിന്റെ ടെയ്പ്പ് റെക്കോഡിനെ ആധാരമാക്കിയത്.

എന്നാൽ പാശ്ചാത്യരാജ്യങ്ങൾ അവയുടെ ബാഹ്യപ്രകൃതിയെക്കുറിച്ചുള്ള പഠനത്തെ അപേക്ഷിച്ച് മനുഷ്യപഠനത്തെയും അവൻെറ സാദ്ധ്യതകളേയും കുറിച്ചുള്ള ശാസ്ത്രപഠനത്തെ വളരെയേറേ അവഗണിച്ചിരിക്കുകയാണ്. ആ അവഗണനയാണ് പാശ്ചാത്യജനത ഇന്ന് തിരുത്തിക്കൊണ്ടിരിക്കുന്നത്. മനുഷ്യനെക്കുറിച്ചും അവൻെറ സാദ്ധ്യതകളെക്കുറിച്ചുമുള്ള യഥാർത്ഥവിജ്ഞാനത്തിന്നുവേണ്ടി അവർ ഭാരതത്തിൻെറ സഹായം തേടുകയാണ്.

## 2 ഭാരതത്തിൻെറ അദ്ധ്യാത്മവിദ്യയും ആധുനിക മനുഷ്യൻെറ വൈകൃതവും

ഏതു വിദ്യാഭ്യാസവും, സമൂഹത്തിൻെറ ഏതു തത്ത്വശാസ്ത്രവും അതിനു പര്യാപ്തമാവണമെങ്കിൽ അതിന്നുപിന്നിൽ ആന്തരികമനുഷ്യനെക്കുറിച്ചുള്ള ഒരു ശാസ്ത്രം ഉണ്ടായിരിക്കണം. മനുഷ്യനെക്കുറിച്ചുള്ള ശാസ്ത്രത്തിൻെറ അടിസ്ഥാനത്തിൽ മാത്രമേ നിങ്ങൾക്കൊരു സമൂഹതത്ത്വശാസ്ത്രവും സംസ്കാരവും മനുഷ്യവികാസത്തെയും സാഫല്യത്തെയും സംബന്ധിച്ച എല്ലാ കാര്യങ്ങളും വികസിപ്പിക്കുവാൻ കഴിയുകയുള്ളു. പാശ്ചാത്യജനത മനുഷ്യനെക്കുറിച്ചുള്ള തികച്ചും അപര്യാപ്തമായതെന്ന് അവർ തന്നെ സമ്മതിക്കുന്ന ഒരു സങ്കല്പം വളർത്തിയെടുത്തിട്ടുണ്ട്. ഞാൻ പ്രസിദ്ധ ജീവശാസ്ത്രജ്ഞനായ പരേതനായ സർ ജൂലിയൻ ഹക്സ്‌ലിയെ ഉദ്ധരിച്ചുകൊണ്ടു പറയട്ടെ: 'ഞങ്ങൾ മനശ്ശാസ്ത്രത്തിൻെറ ഉപരിതലത്തെ മാന്തിനോക്കുക മാത്രമേ ചെയ്തിട്ടുള്ളു.' ഈ മാന്തിനോക്കൽ പാശ്ചാത്യനായ ഒരാൾക്ക് മനുഷ്യൻെറ ശരീരശാസ്ത്രത്തെക്കുറിച്ചുള്ള അറിവുമാത്രമേ നല്കിയിട്ടുള്ളു. അല്പം ശീലപ്രധാനമായ മനശ്ശാസ്ത്രത്തിൻെറ അറിവും പ്രദാനം ചെയ്തിട്ടുണ്ട്. എന്നാൽ മനുഷ്യൻെറ അഗാധമായ മാനമെവിടെക്കിടക്കുന്നു ? ഇതാണ് പാശ്ചാത്യചിന്തയ്ക്ക് അറിഞ്ഞുകൂടാത്തതും അതു് അറിയാൻ ശ്രദ്ധചെലുത്താത്തതും. അതുകൊണ്ടാണ് കഴിഞ്ഞ ശതകത്തിൻെറ അവസാനം ബോധമനസ്സിന്നു പിറകിലുള്ള അബോധമനസ്സിനേയും ഉപബോധമനസ്സിനേയും കണ്ടുപിടിച്ച ഫ്രോയ്ഡിൻെറ മനശ്ശാസ്ത്രം വിപ്ലവാത്മകമായി പാശ്ചാത്യമനശ്ശാസ്ത്രം കരുതിപ്പോന്നതു്. ആ കാലഘട്ടം മുതല്ക്ക് പാശ്ചാത്യരാജ്യങ്ങളിൽ ആന്തരികമനുഷ്യനെക്കുറിച്ചുള്ള വിജ്ഞാനത്തിൻെറ ആരംഭം കുറിച്ചതു് അദ്ദേഹമായിരുന്നു. എന്നാൽ ഭാരതീയരായ നമുക്കു സഹസ്രാബ്ദങ്ങൾക്കുമുമ്പുതന്നെ ഉപനിഷത്കാലങ്ങളിൽ ആന്തരികമനുഷ്യനെക്കുറിച്ചു പഠിക്കലായിരുന്നു മുഖ്യമായ പ്രവർത്തനം. ഈ രംഗത്തു് നമ്മുടെ ശാസ്ത്രീയഗവേഷണത്തിൻെറ ഫലമായി മനുഷ്യനേയും അവൻെറ സാദ്ധ്യതകളേയും

കുറിച്ചുള്ള അഗാധമായൊരു ശാസ്ത്രംതന്നെ നാം വികസിപ്പിക്കുക യുണ്ടായി.

ഈ ശാസ്ത്രത്തെ അദ്ധ്യാത്മവിദ്യ അഥവാ ആത്മവിദ്യ എന്നാണ് നാം വിളിച്ചത്. ഇന്ന് പാശ്ചാത്യനാടുകളിലെ സമുന്നത വിദ്യാഭ്യാസസ്ഥാപനങ്ങളിലും മാനസികചികിത്സാകേന്ദ്രങ്ങളിലും ഭാരതത്തിൻെറ ആന്തരികമനുഷ്യനെക്കുറിച്ചുള്ള ശാസ്ത്രത്തിൽ ഗംഭീരമായ താല്പര്യവും ബഹുമാനവും വർദ്ധിച്ചുവരികയാണ്.

നമ്മുടെ രാജ്യത്തുള്ളതിനേക്കാൾ പാശ്ചാത്യജനതയ്ക്ക് തരണം ചെയ്യാൻ ദുഷ്കരമായ പ്രശ്നങ്ങൾ നേരിടേണ്ടതുണ്ട്. നമ്മുടെ രാജ്യത്തുള്ളതുപോലെ ഭക്ഷണം, പാർപ്പിടം, വിദ്യാഭ്യാസം എന്നിവയുടെ കാര്യത്തിൽ അവർക്ക് പ്രശ്നങ്ങൾ ഇല്ലെന്നതു ശരിയാണ്. പാശ്ചാത്യ രാജ്യങ്ങളുടെ കാല്ക്കലിരുന്നുകൊണ്ട് ശാസ്ത്രവും സാങ്കേതികവിദ്യയും പഠിച്ച് അവയുടെ സഹായത്താൽ നാം ഈ പ്രശ്നങ്ങളാണ് പരിഹരിക്കുന്നത്. എന്നാൽ മനുഷ്യൻെറ ആന്തരജീവിതത്തെ സംബന്ധിച്ചേടത്തോളം അവർക്ക് കൂടുതൽ ഗുരുതരമായ പ്രശ്നങ്ങളുണ്ട്. വളരെയേറെ മാനസിക വൈകൃതങ്ങളേയും അവർക്ക് നേരിടേണ്ടിവന്നിരിക്കുന്നു. ഇന്ന് മനുഷ്യനേയും അവൻെറ സാദ്ധ്യതകളേയും ഭാഗധേയങ്ങളേയും ഒരളവുവരെ വ്യക്തിപരവും സാമൂഹ്യവുമായ ക്ഷേമത്തേയും പൂർത്തീകരണത്തേയും കുറിച്ച് പാശ്ചാത്യനാടുകളിൽ പുനർവിചിന്തനം നടന്നുകൊണ്ടിരിക്കയാണ്. വളരെയേറെ വികസിതമായൊരു സമൂഹത്തിന്ന് ലൈംഗികവൈകൃതങ്ങൾ, മയക്കമരുന്നിൻെറ അടിമത്തം, മദ്യപാനം, ആത്മഹത്യ എന്നീ ഗുരുതരമായ പ്രശ്നങ്ങളെ നേരിടേണ്ടിവരുമ്പോൾ തീർച്ചയായും ആ സമൂഹത്തിലെ ചിന്തിക്കുന്ന ജനങ്ങൾ സ്വയം ഈ ചോദ്യങ്ങൾ ചോദിക്കുന്നതിന്ന് നിർബ്ബന്ധിതരാകും. മനുഷ്യനെ യഥാർത്ഥനിലയിൽ നാം അറിഞ്ഞിട്ടുണ്ടോ ? നാമെങ്ങനെയാണ് ഈ പ്രശ്നങ്ങളെ കൈകാര്യം ചെയ്യേണ്ടത് ? ഭൗതികശാസ്ത്രത്തിൻേറയും സാങ്കേതികവിദ്യയുടെയും സഹായംകൊണ്ടു മാത്രം ഈ വൈകൃതങ്ങളെ പരിഹരിക്കാൻ കഴിയുമോ ? നാമിന്നു നേടിയതിനെക്കാൾ മനുഷ്യനെ സംബന്ധിച്ച കൂടുതൽ അഗാധമായ വിജ്ഞാനത്തെക്കുറിച്ച് നാം അന്വേഷിക്കേണമോ ? എപ്പോൾ ഇത്തരം ചോദ്യങ്ങൾ ചോദിക്കുകയും അവയുടെ ഉത്തരങ്ങൾക്കുവേണ്ടി അന്വേഷിക്കുകയും ചെയ്യുന്നുവോ അപ്പോഴൊക്കെ അവർ നമ്മുടെ രാജ്യത്തിലേയ്ക്ക് തിരിയുന്നു. ഭാരതത്തിന് ഭൗതികസ്വഭാവത്തിലുള്ള ശാസ്ത്രങ്ങൾക്ക് വിരുദ്ധമാകാതെ അവയ്ക്ക് പൂരകമായി മാത്രം വർത്തിക്കുന്ന യഥാർത്ഥമനുഷ്യനെ സംബന്ധിച്ച ഒരു ഗംഭീരമായ ശാസ്ത്രവും ദർശനവുമുണ്ട്.

ഈ അവസരത്തിൽ ഭാരതം ആരംഭത്തിൽ ഭൗതികശാസ്ത്രങ്ങളെ അവഗണിച്ചിരുന്നില്ലെന്ന ചരിത്രവസ്തുത നാം വിസ്മരിക്കരുത്. നാം വളരെയേറെ ഭൗതികശാസ്ത്രങ്ങൾ വികസിപ്പിക്കുകയും മനുഷ്യൻെറ ശാസ്ത്രീയവിജ്ഞാനത്തിനു് എത്രയോ അധികം ശാസ്ത്രീയ സങ്കല്പങ്ങളും പദാവലികളും പ്രദാനംചെയ്യുകയും ചെയ്തിട്ടുണ്ടു്. എന്നാൽ പില്ക്കാലത്തു് നാം നമ്മുടെ ഊർജ്ജം മനുഷ്യൻെറ ആന്തരമായ വികാസത്തെക്കുറിച്ചും പൂർത്തീകരണത്തെക്കുറിച്ചും ചിന്തിക്കുന്നതിൽ ഏകാഗ്രമാക്കുകയാണുണ്ടായതു്. തത്ഫലമാകട്ടെ ഭാഗികമായി നല്ലതും ഭാഗികമായി ചീത്തയുമായിരുന്നു. ദുഷ്ഫലമാകട്ടെ ക്രമേണ നമ്മുടെ രാജ്യം ഭൗതികശാസ്ത്രങ്ങളെ അവഗണിച്ചുവെന്നതാണു്. അതാണു് ഭാരതത്തിൽ പില്ക്കാലത്തുണ്ടായ ദാരിദ്ര്യത്തിനും സാമൂഹ്യനിശ്ചലതയ്ക്കും കാരണം. സത്ഫലമാകട്ടെ നമ്മുടെ സ്ത്രീപുരുഷന്മാർ സമ്പന്നരായ പാശ്ചാത്യജനങ്ങളെക്കാൾ കൂടുതൽ പ്രശാന്തരും സഹിഷ്ണുതയുള്ളവരും കൃതാർത്ഥരും സംസ്കാരമുള്ളവരും കീശ ദരിദ്രമാണെങ്കിലും ആന്തരമായി സമ്പന്നരുമായി എന്നതാണു്. ഇതു് അക്ഷരാർത്ഥത്തിൽ ശരിയാണു്. സമ്പത്തും അധികാരവും ഉന്നതവിദ്യാഭ്യാസവും ഉണ്ടായിരുന്നിട്ടും പാശ്ചാത്യരാജ്യങ്ങളിലെ സ്ത്രീപുരുഷന്മാരിൽ മാത്രമല്ല കുട്ടികളിൽപ്പോലും കൂടുതൽ ഉത്കണ്ഠയും ഞരമ്പുമുറുക്കവും കണ്ടുവരുന്നുണ്ടു്. മിക്കവാറും രണ്ടു പേരിലൊരാളെങ്കിലും ഏതെങ്കിലും ഞരമ്പുരോഗങ്ങൾക്കു് വിധേയരാണു്. അതുകൊണ്ടാണു് മനുഷ്യനെന്ന മഹത്തായ വിഷയത്തെക്കുറിച്ചുള്ള ഇന്ത്യയുടെ സംഭാവനകൾ പഠിക്കാൻ അവർ ഔത്സുക്യം കാണിക്കുന്നതു്. ഈ സംഭാവനകളെ അടിസ്ഥാനമാക്കി ഭാരതം വിദ്യാഭ്യാസത്തെ ആന്തരപോഷണത്തിനും സമാധാനത്തിനും പുറമേ ബാഹ്യജീവിതത്തിലെ ശാരീരിക സന്തർപ്പണത്തിനും ഉതകുന്ന ഒരു വിദ്യയായി വികസിപ്പിച്ചെടുത്തു. പാശ്ചാത്യലോകം ഇന്നു വിദ്യാഭ്യാസത്തിനോടുള്ള ഈ സമഗ്രമായ സമീപനത്തിൽ കൂടുതൽ താല്പര്യം കാണിച്ചുകൊണ്ടിരിക്കയാണു്. പ്രത്യേകിച്ചും അവിടെയുള്ള നിഷ്പക്ഷമതികളായ ചിന്തകന്മാർ തങ്ങളുടെ നിഗമനങ്ങളെ ചോദ്യംചെയ്യുന്നവരോടും ഭാരതീയചിന്തയുടെ അഗാധതലത്തെക്കുറിച്ചും ആത്മീയമാനത്തെക്കുറിച്ചും ബന്ധപ്പെടാൻ അവസരം കിട്ടിയവരോടും കൂടുതൽ താല്പര്യം കാണിച്ചുകൊണ്ടിരിക്കുന്നതു്.

## 3 വിജ്ഞാനവും വിവേകവും

വേദാന്തത്തിലേയും യോഗത്തിലേയും ആവേശദായകമായ പുതിയ ആശയങ്ങളുമായി അവർക്കു് ഇടപെടാൻ കഴിഞ്ഞു. അവർ

ഇതുവരെ ചെയ്തുപോന്നതിനേക്കാൾ മനുഷ്യനെക്കുറിച്ച് കൂടുതൽ അഗാധമായ മാനത്തിൽ മനസ്സിലാക്കാൻ ശ്രമിക്കുകയാണ്. അവർ ഇതുവരേയും മനുഷ്യനെ പുറമേനിന്നു നോക്കിക്കാണുകയായിരുന്നു. അതു് ഒരു ഉപരിതലസ്പർശം മാത്രമായിരുന്നു. മനുഷ്യന്റെ ഉപരിതലക്കാഴ്ചയുടെ അടിസ്ഥാനത്തിലുള്ള പാശ്ചാത്യരാജ്യങ്ങളിലെ ഇന്നത്തെ എല്ലാ വിദ്യാഭ്യാസസമ്പ്രദായവും വിശിഷ്യ ഫ്രോയ്ഡിയൻ തത്ത്വവീക്ഷണം ഭാരതത്തിലെ മനുഷ്യനെപററിയുള്ള വീക്ഷണത്തെ സംബന്ധിച്ചേടത്തോളം വെറും ഉപരിതലസ്പർശികൾ മാത്രമായവശേഷിക്കുന്നു. കൂടുതൽ വിദ്യാസമ്പന്നനെന്നാൽ കൂടുതൽ സങ്കീർണ്ണതയും മാനസികമായ ഉദ്ഗ്രഥനമില്ലായ്മയുമുള്ളവനെന്നാണ് അവിടെ അർത്ഥം. ഉദ്ഗ്രഥിതമല്ലാത്ത വിദ്യാസമ്പന്നമായ മനസ്സിനേക്കാൾ സരളമനസ്സാണ് ശ്രേഷ്ഠം. വിദ്യാസമ്പന്നനായവന്നു് ഉദ്ഗ്രഥിതമല്ലാത്ത ഊർജ്ജമായിരിക്കും ഉണ്ടാവുക. ബുദ്ധിപരമായിമാത്രം അവൻ ശക്തനായിരിക്കാം. അതിനാൽ 'സമൂഹത്തിൽ ശാസ്ത്രത്തിന്റെ സ്വാധീനം' എന്ന തന്റെ ഗ്രന്ഥത്തിൽ (പേജ് 121) ഉജ്ജ്വലനായ ബുദ്ധിജീവിയും മതേതരനും തുറന്ന അജ്ഞേയവാദിയുമായ പരേതനായ ബർട്രാൻറ് റസ്സൽ ഇപ്രകാരം പറയുന്നു:

'വിജ്ഞാനത്തോളംതന്നെ മനുഷ്യന്റെ വിവേകത്തിലും വർദ്ധനവുണ്ടായിട്ടില്ലെങ്കിൽ വിജ്ഞാനവർദ്ധനവ് ദുഃഖത്തിന്റെ വർദ്ധനവായിത്തീരും.'

എന്തൊരു മനോഹരമായ ആശയം ! ഈ വാക്യത്തിലെ ആശയം നമ്മുടെ പൗരാണിക ഉപനിഷത്തിലെ ഒരു മഹത്തായ ആശയത്തിന്റെ അനുരണനമാണ്. ഛാന്ദോഗ്യോപനിഷത്തിന്റെ ഏഴാമദ്ധ്യായം ആരംഭിക്കുന്ന ഖണ്ഡികയിൽ ഉന്നതവിദ്യാസമ്പന്നനായ നാരദൻ മഹാനായ ആത്മീയഗുരുവായ സനൽക്കുമാരനെ സമീപിച്ച് ഇപ്രകാരം പറയുന്നതു കാണാം: 'അനുഗൃഹീതനായ മഹാത്മാവേ, ബുദ്ധിപരമായി വളരെ അറിവുനേടിയിട്ടും ഞാൻ വളരെ ദുഃഖിതനായിരിക്കുന്നു. അങ്ങയെപ്പോലുള്ള ഉത്തമഗുരുക്കന്മാരിൽനിന്നു് ഞാൻ കേട്ടിരിക്കുന്നു, തന്റെ അനന്തതയെക്കുറിച്ച് അറിവ് നേടിയവനു മാത്രമേ തന്റെ സമസ്തദുഃഖങ്ങളും തരണം ചെയ്യാൻ കഴിയുകയുള്ളൂവെന്നു്. അതിനാൽ ദിവ്യാത്മാവേ ! എന്നെ ഈ ദുഃഖസാഗരത്തിന്റെ മറുകരയിലെത്തിച്ചാലും.' സനൽക്കുമാരൻ ചോദിച്ചു: 'നിനക്കിപ്പോൾ എന്തൊക്കെ അറിയാമെന്നു് ദയവായി പറയൂ.' അനന്തരം നാരദൻ അദ്ദേഹം പഠിച്ച വേദങ്ങൾ, ചരിത്രം, മററു് വിജ്ഞാനശാഖകൾ എന്നിവയുടെയെല്ലാം പേരു് എണ്ണി

യെണ്ണിപ്പറഞ്ഞു. ഗുരു ഇതിന്നു് ഉത്തരമായി; 'അതെ, നിനക്കു് വളരെയൊക്കെ അറിയാം. എന്നാൽ ''നാമൈവ തത്'' (എന്നാൽ അവയെല്ലാം വെറും വാക്കുകൾ, വാക്കുകൾ, വാക്കുകൾ.)' വിദ്യാഭ്യാസം വാക്കിൽനിന്നു് അതിന്നപ്പുറമുള്ള അർത്ഥത്തിലേയ്ക്കു് പോകണം. വിജ്ഞാനത്തിൽനിന്നു് വിവേകത്തിലെത്തിച്ചേരണം.

## 4 പരാവിദ്യയും അപരാവിദ്യയും

ആധുനിക പാശ്ചാത്യ ജനതയുടെ അത്യാവശ്യമായ തബര ബർട്രാൻറ് റസ്സലിൻെറ വാക്കുകളിൽ പ്രതിധ്വനിക്കുന്നതു് നിങ്ങൾ പശ്ചാത്തലമാക്കിവെച്ചു് ഉപനിഷത്തുകളിലേയ്ക്കു് തിരിയുക. അപ്പോൾ ഇതേ ഭാഷയിൽ ഇതേ മനോഹരമായ ആശയം അവയിൽ പ്രകാശിപ്പിക്കപ്പെട്ടതു കാണാം. റസ്സൽ 'വിവേകം'എന്ന പദം ഉദ്ദേശിച്ചതു് എന്താണെന്നു് ഇദ്ദേഹത്തിനു് വളരെ വ്യക്തമാക്കിത്തരാൻ കഴിയുകയില്ല. എന്നാൽ ഭാരതീയപാരമ്പര്യമാകട്ടെ മനുഷ്യൻ രണ്ടുതരം വിജ്ഞാനം നേടേണ്ടതുണ്ടെന്നു് പറയുന്നു. ഒന്നു്, വിജ്ഞാനം, മററതു് പാകമായ വിജ്ഞാനം അഥവാ വിവേകം. ശാസ്ത്രം അഥവാ വിജ്ഞാനം സംസ്കൃതത്തിൽ വിദ്യ എന്ന പേർ കൊണ്ടാണു് അറിയപ്പെടുന്നതു്. മുണ്ഡകോപനിഷത്തിലെ ഒന്നാം അദ്ധ്യായത്തിൽ ഒരു സന്ദർഭമുണ്ടു്. ഒരു ശിഷ്യൻ ഗുരുവിൻെറ അടുക്കൽച്ചെന്നു് ചോദിക്കുകയാണു്:

''കസ്മിന്നു ഭഗവോ വിജ്ഞാതേ സർവ്വമിദം വിജ്ഞാതം ഭവതി'' (ഭഗവാനേ, ഏതൊന്നു് അറിഞ്ഞാലാണോ ഈ പ്രപഞ്ചത്തിൽക്കാണപ്പെടുന്നതെല്ലാം അറിയുന്നതു് ആ സത്യം ഏതാണു് ?) 'ഇദം' എന്ന വാക്കു് സംസ്കൃതത്തിൽ പദാർത്ഥമെന്നനിലയിൽ നിങ്ങൾക്കു് പ്രത്യക്ഷീഭവിക്കുന്ന പ്രപഞ്ചത്തെക്കുറിക്കുന്ന ഒരു സാങ്കേതികസംജ്ഞയാണു്. ലോകത്തിലെ ഈ ശരീരവും ജ്ഞാനേന്ദ്രിയങ്ങളും, സൂര്യനും, ചന്ദ്രനും, താരങ്ങളും എല്ലാം ഈ 'ഇദം' എന്ന സരളമായ വാക്കുകൊണ്ടു് സൂചിപ്പിച്ചിരിക്കുന്നു. ബഹുക്കളായി കാണപ്പെടുന്ന ഈ 'ഇദ'ത്തിൻെറ പിന്നിൽ വർത്തിക്കുന്ന ഏകമേതാണു് എന്ന അന്വേഷണമാണു് ഇവിടത്തെ വിഷയം. ഈ ചോദ്യത്തിന്നു് ഗുരുവിൽനിന്നു് മനോഹരമായ ഒരു ഉത്തരമാണു് ഉണ്ടായതു് :

മനുഷ്യൻ രണ്ടുതരം അറിവുകൾ സമ്പാദിക്കേണ്ടതുണ്ടു് എന്നു് ബ്രഹ്മത്തെ അറിഞ്ഞ ഋഷി സമാധാനം പറഞ്ഞു. ഒന്നു് അപരാവിദ്യ അതായതു് സാധാരണ വിജ്ഞാനം; രണ്ടു്, പരാവിദ്യ അതായതു് ഉന്നതമായ ആത്മജ്ഞാനം.

രണ്ടും വിജ്ഞാനങ്ങൾതന്നെയാണ്. എന്നാൽ ഒന്നാമത്തേത് മാറിക്കൊണ്ടിരിക്കുന്ന ഈ ലോകത്തെ സംബന്ധിച്ചുള്ള ഇന്ദ്രിയവേദ്യമായ വിജ്ഞാനമാണ്. മറേറത് സ്ഥിരമായ അവികാര്യമായ ലോകാതീതജ്ഞാനമാണ്. അതായത് ഇന്ദ്രിയാതീതവും, അനശ്വരവും. ഇന്ദ്രിയങ്ങൾക്കും, ഇന്ദ്രിയബദ്ധമായ മനസ്സിന്നും അപ്പുറത്തുള്ളതുമാണ്. ലോകത്തിലെ എല്ലാ വിശുദ്ധ ഗ്രന്ഥങ്ങളും വേദങ്ങൾ, ഖുറാൻ, ബൈബിൾ, നക്ഷത്രശാസ്ത്രം, മററുശാസ്ത്രങ്ങൾ, ഭാഷാശാസ്ത്രങ്ങൾ, വ്യാകരണം മുതലായവയെല്ലാം അപരാവിദ്യയിൽ പെടുന്നുവെന്ന് ഋഷി പറയുന്നു.

## 5 ഭാരതീയഋഷിമാരുടെ ശാസ്ത്രീയഔത്സുക്യം

ഉപനിഷദ്ഗുരുക്കന്മാർ അനാസക്തരും ശാസ്ത്രീയമനസ്കരും ധീരരുമാവുന്നു. തങ്ങൾക്ക് ഏററവും വിശുദ്ധഗ്രന്ഥങ്ങളായ വേദങ്ങളെപ്പോലും സാധാരണ വിജ്ഞാനത്തിൻെറ കൂട്ടത്തിലാണ് അവർ പെടുത്തിയത്. സത്യത്തോടും, ശാസ്ത്രീയമായ നിസ്സംഗതയോടും ഉള്ള ഏകാഗ്രമായ സ്നേഹത്തിൽനിന്ന് ഉയൻവന്ന ആ ധീരത നോക്കുക ! അത് ഉപനിഷദ്ഋഷിമാരുടെ ചിന്തകളിൽ കാണാവുന്നതാണ്. ഈ ശാസ്ത്രീയമായ ഔത്സുക്യവും, ധീരതയും മറെറാരു മതപാരമ്പര്യത്തിലും നിങ്ങൾക്ക് കാണാൻ കഴിയുകയില്ല. സ്വന്തം വിശുദ്ധമായ മതഗ്രന്ഥമാണ് ഏത് മതാനുയായികളുടേയും ഉയന്ന ഗ്രന്ഥം. ഈ ഋഷിമാർക്കാകട്ടെ അങ്ങനെയൊന്നുമില്ല. വിശുദ്ധ ഗ്രന്ഥങ്ങൾപോലും അവക്ക് സാധാരണ വിജ്ഞാനം അഥവാ അപരാവിദ്യയാണ്. ഈ ശാസ്ത്രീയമായ ഔത്സുക്യം ഇന്ത്യയുടെ ചിരപുരാതനമായ പാരമ്പര്യമാണെന്നത് നമ്മുടെ കാലത്തിലെ ശ്രീരാമകൃഷ്ണൻെറ വചനങ്ങൾ തെളിയിക്കുന്നു: 'വേദങ്ങളിലും മററു മതഗ്രന്ഥങ്ങളിലും നിങ്ങൾക്ക് ഈശ്വരനെ കണ്ടെത്താൻ കഴിയുകയില്ല. ഈശ്വരനെക്കുറിച്ചുള്ള വിവരങ്ങൾ മാത്രമേ അവയിൽനിന്ന് ലഭിക്കുകയുള്ളു. അത് ഹിന്ദുക്കളുടെ പഞ്ചാംഗം പോലെയാണ്. അക്കൊല്ലം എത്ര മഴ പെയ്യുമെന്ന് പഞ്ചാംഗങ്ങളിൽ കാണാം. എന്നാൽ നിങ്ങൾ പഞ്ചാംഗം പിഴിഞ്ഞുനോക്കിയാൽ ഒരുതുള്ളിവെള്ളംപോലും അതിൽ നിന്ന് ലഭിക്കുകയില്ല.' അതുപോലെ നിങ്ങൾ വേദങ്ങളോ മററു വിശുദ്ധഗ്രന്ഥങ്ങളോ പിഴിഞ്ഞാൽ നിങ്ങൾക്ക് അനശ്വരമായ ആ യാഥാത്മ്യം, ഉപനിഷത്തിലെ ഋഷി നിവ്വചിച്ചതുപോലെയുള്ള പരാവിദ്യ അഥവാ വിവേകം ലഭിക്കുകയില്ല. ഉപനിഷത്തിൻെറ നിവ്വചനം നോക്കുക: 'യയാ തദക്ഷരം അധിഗമ്യതേ' (എന്തുകൊണ്ടാണോ അനശ്വരമായ ആ യാഥാത്മ്യം സാക്ഷാത്ക്കരിക്കപ്പെടുന്നത്) അത് ലഭിക്കണമെങ്കിൽ നിങ്ങൾ നിങ്ങളുടെ അനുഭവങ്ങൾ

ന്നെ പിഴിയണം, നിങ്ങളുടെ വ്യക്തിത്വത്തിലെ അഗാധമാനങ്ങളെക്കുറിച്ച് അന്വേഷിക്കണം. ഇത്തരത്തിലുള്ള സത്യത്തോടുള്ള പ്രേമത്തിൽനിന്നു് ഉദ്ഭവിക്കുന്ന ധൈര്യം ശ്രീരാമകൃഷ്ണനിൽ നമുക്കു് കാണാം. വേദങ്ങൾക്കുമപ്പുറം പോകണമെന്നു് സാധകനോടു് അനുശാസിക്കുന്ന ഇന്ത്യയുടെ വേദോപനിഷത്തുകളുടെ കാലം മുതലുള്ള തത്ത്വജ്ഞാനപരവും മതപരവുമായ പാരമ്പര്യം നമുക്കു് ഉണ്ടു്. വേദങ്ങൾ സ്വയം പ്രഖ്യാപിക്കുന്നു. (ബൃഹദാരണ്യകോപനിഷത്തു് 4. 3. 22): 'വേദോ അവേദോ ഭവതി' [സത്യം അറിയുന്നവനു് വേണ്ടി, വേദങ്ങൾ അപ്രസക്തമാണു്.] ഗീതയും ഇപ്രകാരം ശ്രീകൃഷ്ണൻെറ അർജ്ജുനനോടുള്ള ഉപദേശങ്ങളിൽ പ്രഖ്യാപിക്കുന്നുണ്ടു്. ([I. 45) 'ത്രൈഗുണ്യവിഷയാ വേദാ നിസ്ത്രൈഗുണ്യോ ഭവാർജ്ജുന' [വേദങ്ങൾ മൂന്നു് ഗുണങ്ങളെ പരാമർശിക്കുന്നതാണു്. അല്ലയോ അർജ്ജുനാ ! നീ ആ ത്രിഗുണങ്ങളെയും അതിക്രമിക്കണം. വീണ്ടും (VI 44):

'ജിജ്ഞാസുരപി യോഗസ്യ ശബ്ദബ്രഹ്മാതിവർത്തതേ'

[യോഗത്തെക്കുറിച്ച് അന്വേഷിക്കാൻ ആഗ്രഹിക്കുന്നവൻപോലും വേദങ്ങളുടെ വിധിനിഷേധങ്ങൾക്കു് അപ്പുറം പോകുന്നു.]

നിങ്ങൾ ആത്മീയശാസ്ത്രത്തിൻെറ ഒരു ഗവേഷകനായിരിക്കുമ്പോഴും സത്യം നിങ്ങൾക്കു് അനുഭവപ്പെടുമ്പോഴും മാത്രമേ നിങ്ങൾക്കു് ദൈവത്തെക്കുറിച്ച് അഥവാ അക്ഷരത്തെക്കുറിച്ച്, അതായതു് അനശ്വരസത്യത്തെക്കുറിച്ച് അറിവു് ഉണ്ടാകുകയുള്ളൂ. അതാണു് പരാവിദ്യയുടെ വിഷയം. അപ്പോൾ വേദഗ്രന്ഥങ്ങളുടെ വിധിനിഷേധങ്ങൾക്കും, എല്ലാ നിശ്ചലപാരമ്പര്യങ്ങൾക്കും നിങ്ങൾ അതീതരായിത്തീരുന്നു. നിങ്ങളുടെ ഉണ്മയെക്കുറിച്ചുള്ള സത്യം അറിയുമ്പോൾ വിജ്ഞാനം വിവേകമായിത്തീരുന്നു. ഈ കാണപ്പെടുന്ന ക്ഷണികമായ മാനസികശാരീരികവ്യക്തിത്വങ്ങൾക്കു് ഉപരി നില്ക്കുന്ന അനശ്വരസത്യത്തെ സാക്ഷാത്ക്കരിക്കുമ്പോൾ മാത്രമേ നിങ്ങൾ അനന്തവും അനശ്വരവുമായ ആത്മാവിനെ അറിയുന്നുള്ളൂ.

## 6 സർവ്വജ്ഞതയ്ക്കുള്ള പ്രവണത സാക്ഷാത്കാരത്തിനു്

ഈ സത്യം വൈദാന്തികരീതി അനുസരിച്ച് ഒററ വാക്യത്തിലൊതുക്കാം എന്നു് നിങ്ങളോടു് പറയാൻ ഞാൻ ആഗ്രഹിക്കുന്നു: മനുഷ്യൻെറ ആന്തരമാനത്തെക്കുറിച്ചുള്ള അതായതു് മനുഷ്യൻ പരിണാമത്തിൽ പ്രകൃതിയുടെ ഉത്കൃഷ്ടമായ ഒരു സന്താനമായിരക്കേ പ്രകൃതിയുടെ ആന്തരമാനത്തെക്കുറിച്ചുള്ള ഗവേഷണങ്ങളിൽ എല്ലാ ജിജ്ഞാസയും ആയിത്തീരാനും അറിയാനും അതു് സാക്ഷാ

ത്ക്കരിക്കാനുമാണ്. ഭൗതികശാസ്ത്രത്തെ സംബന്ധിച്ചിടത്തോളം ഇതു് ശരിയല്ല. നിങ്ങൾക്കു് മേശയെ അറിയണമെങ്കിൽ നിങ്ങൾ മേശയാകണമെന്നില്ല. അതുപോലെ സൂര്യനെ അറിയുമെങ്കിൽ സൂര്യനായിത്തീരുന്നുമില്ല. എന്നാൽ മനുഷ്യന്റെ ആന്തരപ്രകൃതിയുടെ ശാസ്ത്രം അങ്ങനെയല്ല. നിങ്ങൾ ആത്മാവിനെ അറിയുമ്പോൾ ആത്മാവായിത്തീരുന്നു. ദൈവത്തെ അറിയുമ്പോൾ ദൈവമായിത്തീരുകയോ, ദൈവത്തെപ്പോലെയായിത്തീരുകയോ ചെയ്യുന്നു. എന്തൊരു മനോഹരമായ ആശയം ! ഇവിടെ സാങ്കല്പികമായ അറിവ് അനുഭവജ്ഞാനമായിത്തീരുന്നു. ഈ ജ്ഞാനത്തിനാണ് വേദാന്തം വിവേകം എന്നു് പറയുന്നതു്.

ഈ ക്ഷരമായ അഥവാ നശ്വരമായ ലോകത്തിൽ അക്ഷരമായി അഥവാ അനശ്വരമായി വല്ലതുമുണ്ടോ ? ഈ മാറിമറിഞ്ഞുകൊണ്ടിരിക്കുന്ന ലോകത്തിൽ സുസ്ഥിരമായി വല്ലതുമുണ്ടോ ? അതാണ് സ്ഥിരവും ശാസ്ത്രീയവും ദാർശനികവുമായ ചോദ്യം. പല ഉപനിഷത്തുകളിലും നിങ്ങൾ ഈ ചോദ്യം കണ്ടുമുട്ടിയെന്നുവരാം. ഋഷിമാരാകട്ടെ ഇവയെക്കുറിച്ച് ഗവേഷണം നടത്തുകയും ഉത്തരം കണ്ടുപിടിക്കുകയും ചെയ്തിട്ടുണ്ട്. ആധുനികപാശ്ചാത്യചിന്തയിലും ഈ ചോദ്യം നിങ്ങൾ കണ്ടുമുട്ടും. എല്ലാ ശാസ്ത്രവും നശ്വരതക്കു പിന്നിലുള്ള അനശ്വരതയേയും, ആപേക്ഷികതക്കു് പിന്നിലുള്ള കേവലസത്തയേയും കുറിച്ചുള്ള അന്വേഷണമാണ്. ഏതാണ് അനശ്വരം ! ഈ പ്രപഞ്ചത്തിലെ എല്ലാം നശ്വരമാണ്. ആകാശത്തെ നക്ഷത്രജാലംപോലും നശിക്കുന്നതാണ്. അതുപോലെ നമ്മുടെ ശരീരങ്ങളും. വേദാന്തം പറയുന്നതു് അനുഭവത്തിന്റെ ആഴത്തിലുള്ള തലത്തിൽ സത്യാന്വേഷണം ചെയ്തുകൊണ്ടു് ആണ്ടിറങ്ങിയാൽ നിങ്ങൾക്കു് അനശ്വരവും, അക്ഷയവുമായതിനെ കാണാൻ കഴിയും. നിങ്ങൾതന്നെ യഥാർത്ഥത്തിൽ അനശ്വരരാണ്. ഞാൻ ഈ ശരീരമല്ല. ഇതു് ക്ഷണികവും നശ്വരവുമാണ്. ഞാനാകട്ടെ അനന്തമായ ആത്മാവാണ്. ഞാൻ ആത്മാവാണ്. ഞാൻ ശിവനാണ്, ഞാൻ ശിവനാണ്. ഈ ആശ്ചര്യകരമായ ജ്ഞാനം പരോക്ഷമായ അറിവല്ല; പ്രത്യക്ഷമായ അനുഭവമാണ്. ഇവിടെ വിജ്ഞാനം അനുഭവമായിത്തീരുന്നു. 'എന്നിൽ ഒരു ആത്മാവ് ഉണ്ടു്'' എന്നതു് ഒരു വിവരം മാത്രം. 'ഞാൻ ആത്മാവാണ്'' എന്നതു് അനുഭവമാണ്. ഈ പരാവിദ്യ അഥവാ ഇന്ദ്രിയാതീതജ്ഞാനത്തിന്റെ അനുഭവമാണ് വിവേകമായിത്തീരുന്നതു്.

## 7 വേദാന്തത്തിലേയും ആധുനികശാസ്ത്രത്തിലേയും അദ്വൈതദർശനം

ഇപ്രകാരമാണ് ഉപനിഷത്തുകൾ മനുഷ്യന്റെ ആശ്ചര്യകരമായ അഗാധപ്രകൃതിയെക്കുറിച്ചും, പ്രപഞ്ചത്തിന്റെ അഗാധപ്രകൃ

തിയെക്കുറിച്ചും, അന്വേഷണം നടത്തുന്നതു്. പ്രകൃതിക്കു് മനുഷ്യൻ എന്ന തന്റെ സമുന്നതമായ പരിണാമസന്തതിയിൽക്കൂടി വെളിവാക്കപ്പെടുന്ന ഒരു ആന്തരമാനമുണ്ടു്. ഈ അനന്തമായ ആത്മാവു് ശുദ്ധബോധമാണു്. എല്ലാററിന്റേയും പിറകിൽ ശുദ്ധബോധത്തിന്റെ ഒരു ഊർജ്ജസമുദ്രം അതായതു് പരാശക്തി, ചിച്ഛക്തി, ചിത്സ്വരൂപം ഉണ്ടു്. 'ദേവീമാഹാത്മ്യ'ത്തിലും വേദാന്തഗ്രന്ഥങ്ങളിലും ഈ വാക്കാണു് ഉപയോഗിക്കപ്പെട്ടതെന്നു് നിങ്ങൾക്കു് കാണാം. അവിടെ ദൈവത്തെ പ്രപഞ്ചത്തിന്റെ ദിവ്യമാതാവായും, ശുദ്ധബോധത്തിന്റെ ആദ്യശക്തിയായ പ്രകൃതിയായും വർണ്ണിക്കപ്പെടുന്നതു് കാണാം.

ഈ മഹത്തായ വേദാന്തഗ്രന്ഥങ്ങളിൽ അത്തരത്തിലുള്ള നിരവധി മനോഹരവും, അർത്ഥഗർഭവുമായ ശ്ലോകങ്ങൾ നിങ്ങൾക്കു് കാണാം. അതിനാൽ ഒരു ഭാഗത്തു് അനശ്വരമായ യാഥാർത്ഥ്യവും അഥവാ ശുദ്ധമായ അദ്വൈതബോധവും മറുഭാഗത്തു് മാറിമറിഞ്ഞു കൊണ്ടിരിക്കുന്നതും, നശ്വരമായതുമായ ഉപരിതലയാഥാർത്ഥ്യവും കാണാം. സത്യത്തിന്റെ രണ്ടു് മാററങ്ങളാണു് ഇവ. രണ്ടാമത്തു് പറഞ്ഞതു് അറിയപ്പെടാവുന്ന പദാർത്ഥലോകമാണു്, അഥവാ ജ്ഞേയമാണു്. ഒന്നാമത്തേതു് ജ്ഞാതാവിന്റെ നിലയാണു്; അറിയുന്ന ആളാണു്. മുൻപറഞ്ഞതുപോലെ എല്ലാ അറിവും അനുഭവത്തിലാണുള്ളതു്. പലപതനങ്ങളിലായി ആർജ്ജിക്കപ്പെട്ടിട്ടുള്ള ആ അനുഭവത്തിലാണു് മനുഷ്യന്റെ വിവേകവും, പൂർത്തീകരണവും കിടക്കുന്നതു്. ഗീത അതിന്റെ രണ്ടാം അദ്ധ്യായത്തിൽ പ്രകാശിപ്പിക്കുന്നതുപോലെ ആ സത്യത്തിന്റെ ഒരു സ്വല്പമായ കാഴ്ച കിട്ടിക്കഴിഞ്ഞാൽ അതു് വമ്പിച്ച ശക്തിക്കും നിർഭയത്വത്തിനും കാരണമായിത്തീരും.

'സ്വല്പമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത്.'

20-ാം ശതകത്തിലെ ഊർജ്ജതന്ത്രം നിങ്ങൾ പഠിക്കുമ്പോൾ അവിടെയും ഈ അദ്വൈതദർശനം വീണ്ടും വരുന്നതു് കാണാം. ദൈനംദിന ജീവിതത്തിലുള്ള പ്രപഞ്ചം വിശാലമായ നാനാത്വം പ്രദർശിപ്പിക്കുന്ന സ്ഥിരമായി നിൽക്കുന്നതെന്നു് തോന്നുന്ന അണുക്കളുടെ ഘടനയാണു്. എന്നാൽ ഊർജ്ജതന്ത്രം കൂടുതൽ ആഴത്തിൽ പ്രപഞ്ചരഹസ്യത്തിലേയ്ക്കു് ചുഴിഞ്ഞു് ഇറങ്ങിയപ്പോൾ ദുർഗ്രഹമായ ഒരു ഊർജ്ജസമുദ്രമാണിതെന്നു് മനസ്സിലായി. താഴെ ഊർജ്ജസമുദ്രവും മേലെ പദാർത്ഥമയമായ അണുക്കളുടെ ഘടനയും. ഇവ രണ്ടിന്റേയും സ്വഭാവമെന്താണു് ? ഐൻസ്റ്റൈൻതന്നെ ഉത്തരം പറയട്ടെ.

'ഈ പുതിയ ഊർജ്ജതന്ത്രത്തിൽ ഈ ഊർജ്ജസമുദ്രത്തിനും, പദാർത്ഥത്തിനും രണ്ടിനുംകൂടി ഇടമില്ല. ഊർജ്ജം മാത്രമാണ് യാഥാർത്ഥ്യം.' [The Philosophical impact of contemparary physics, page 319 ൽ നിന്നു് എം. കേപ്പക്ക് ഉദ്ധരിച്ചതു്.]

## 8. ആധുനികശാസ്ത്രത്തിൽ ബോധമെന്ന തത്ത്വത്തിനു് ഉയർന്നുവരുന്ന പ്രാധാന്യം

വേദാന്തം ബോധതലം എന്നു് പറയുന്നിടത്തു് ഊർജ്ജതന്ത്രം ഭൗതികോർജ്ജതലം എന്ന വാക്കാണു് ഉപയോഗിക്കുന്നതു്. എന്താണു് ഈ തലത്തിന്റെ സ്വഭാവം എന്ന ചോദ്യത്തിനു് വേദാന്തം ശുദ്ധബോധം എന്നാണു് ഉത്തരം നൽകുന്നതു്. ഇന്നു് ആണവോർജ്ജതന്ത്രത്തിലും ആണവപ്രതിഭാസങ്ങളെ വ്യാഖ്യാനിക്കാൻ ശ്രമിക്കുമ്പോൾ ബോധമെന്ന തത്ത്വവാക്യംതന്നെയാണു് അതിൽ അല്പാല്പമായി ചുഴിഞ്ഞിറങ്ങുന്നതു്. യഥാർത്ഥത്തിൽ ഊർജ്ജതന്ത്രം ആണവപ്രതിഭാസങ്ങളെ പരാമർശിക്കുമ്പോൾ നിരീക്ഷണം ചെയ്യപ്പെട്ട വസ്തുതകളെ വ്യാഖ്യാനിക്കാൻ ശ്രമിക്കുന്നിടത്തു് നിരീക്ഷകന്റെ ബോധം എന്ന വിഷയം കടന്നുവരുന്നുണ്ടു്. ഭൗതികശാസ്ത്രജ്ഞനായ യൂജിൻ വിഗ്നർ തന്റെ 'Symmetries and reflections'-scientific essays - Page 172 ൽ പറയുന്നു:

'ബോധത്തെക്കുറിച്ചു് പരാമർശിക്കാതെ 'ക്വാണ്ടം' സിദ്ധാന്തത്തിന്റെ നിയമങ്ങളെ പൂർണ്ണമായി രൂപപ്പെടുത്താൻ സാദ്ധ്യമല്ല.'

ആണവപ്രതിഭാസങ്ങൾ നിരീക്ഷകന്റെ നിരീക്ഷണത്തിനു് അനുസരിച്ചു് വ്യത്യാസപ്പെടുന്നു. അതിനാൽ 'നിരീക്ഷകൻ' എന്ന വാക്കു് അപര്യാപ്തമായിത്തീരുന്നു. പകരം 'പങ്കാളി' എന്നതാണു് കൂടുതൽ അർത്ഥഗർഭമായ വാക്കു് എന്നു് ജോൺ വീലർ എന്ന ഊർജ്ജതന്ത്രജ്ഞൻ നിർദ്ദേശിച്ചിരിക്കുന്നു. (പ്രകൃതിയെക്കുറിച്ചുള്ള ഊർജ്ജതന്ത്രജ്ഞന്മാരുടെ സങ്കല്പം. ജെ. പി. മെഹ്റ എഡിററു് ചെയ്തതു്. 244-ാം പേജിൽനിന്നു് ഉദ്ധരിച്ചതു്):

'ക്വാണ്ടം' സിദ്ധാന്തത്തെ സംബന്ധിച്ചിടത്തോളം 'ലോകം' എന്ന ആശയം അതിന്റെ നിരീക്ഷകനിൽനിന്നു് 20 സെൻറിമീററർ അകലെയുള്ള ഗ്ലാസിൽ വേർതിരിക്കപ്പെട്ടു് 'അവിടെ ഇരിക്കുന്നു' എന്നതിനെക്കാൾ കൂടുതലായി പ്രധാനപ്പെട്ടതു് യാതൊന്നുമില്ല. ഒരു ഇലക്ട്രോൺ എന്ന നിലയിൽ ഒരു പദാർത്ഥത്തെ നിരീക്ഷിക്കണമെങ്കിൽപ്പോലും അയാൾ ഗ്ലാസ്സു് പൊട്ടിക്കേണ്ടതുണ്ടു്. അയാൾ അതിനുള്ളിൽ പ്രവേശിക്കണം. അദ്ദേഹം പ്രത്യേകിച്ചു് തെരഞ്ഞെടുത്ത അളവു് ഉപകരണം അവിടെ സ്ഥാപിക്കണം. അതിന്റെ

സ്ഥാനമോ ചലനമോ അളക്കേണ്ടതെന്ന് തീരുമാനിക്കേണ്ടത് അയാൾതന്നെയാണ്. ഒന്ന് അളക്കാൻവേണ്ടി ഉപകരണം സ്ഥാപിക്കുമ്പോൾ മറ്റൊന്ന് അളക്കാനുള്ള ഉപകരണം സ്ഥാപിക്കുന്നത് അതിനെ തടയുന്നു. സർവ്വോപരി ഇലക്ട്രോണിന്റെ സ്ഥിതിയുടെ അളവ് മാറിക്കൊണ്ടിരിക്കുന്നു. പ്രപഞ്ചം പിന്നീടൊരിക്കലും പഴയമട്ടിലായിത്തീരുന്നില്ല. എന്താണ് സംഭവിച്ചതെന്ന് വിവരിക്കുവാൻ പഴയ 'നിരീക്ഷകൻ' എന്ന പേര് മറികടന്ന് തൽസ്ഥാനത്ത് പുതിയ 'പങ്കാളി' എന്ന പേര് ഉപയോഗിക്കണം. അസാധാരണമായ അർത്ഥത്തിൽ പ്രപഞ്ചം പങ്കാളിത്തമുള്ള പ്രപഞ്ചമായിത്തീരും.'

ഞാൻ ഇപ്പോൾ ആധുനികഊർജ്ജതന്ത്രത്തിന്റെ ഈ അതുല്യവും വിപ്ലവാത്മകവുമായ സ്ഥിതിയെ കാണിച്ചത് ആധുനികഭൗതികശാസ്ത്രത്തിന്റെ അന്ത്യഭാഗത്തെത്തുമ്പോൾ ബോധം എന്ന യാഥാർത്ഥ്യത്തിന്റെ ഒരു പുതിയ മാനത്തിലേയ്ക്ക് അത് സ്പർശിച്ചുകൊണ്ടിരിക്കുന്നുവെന്നറിയിക്കാനാണ്. ഇനി ഊർജ്ജതന്ത്രത്തിനോ സാമാന്യമായി ശാസ്ത്രത്തിനുതന്നെയോ അതിനെ അവഗണിക്കാൻ സാദ്ധ്യമല്ല. ഇന്നു നിങ്ങൾ അതിനെ കണക്കിലെടുക്കേണ്ടതുണ്ട്. ഭാരതീയചിന്തയിൽ, നമ്മുടെ വേദാന്തത്തിൽ യുഗങ്ങൾക്കു മുമ്പ് നാമിത് ചെയ്തു കഴിഞ്ഞു. ഈ പ്രപഞ്ചം മുഴുവൻ ഒരു അദ്വയമായ ബോധസമുദ്രത്തിൽ എപ്പോഴും മാറിമറിഞ്ഞുകൊണ്ടിരിക്കുന്ന തരംഗാവലികൾ മാത്രമാണെന്ന് നാം കണ്ടുപിടിച്ചിരിക്കുന്നു. പുതിയ ശാസ്ത്രലോകത്തിലും വിജ്ഞാനലോകത്തിലും ഇന്നുള്ള സാഹചര്യമനുസരിച്ച് ഭൗതികശാസ്ത്രത്തിന്റെ വീക്ഷണത്തിലായാൽ വിദ്യാഭ്യാസത്തെക്കുറിച്ചുള്ള നമ്മുടെ സങ്കല്പം നിരീക്ഷിക്കപ്പെട്ട ബാഹ്യലോകത്തെക്കുറിച്ചു മാത്രമല്ല മനുഷ്യനിൽത്തന്നെ കൂടുതൽ അഗാധതയിൽ വർത്തിക്കുന്ന ആന്തരലോകത്തിലെ നിരീക്ഷകനേയും കണക്കിലെടുക്കേണ്ടതുണ്ടെന്നു് ബോദ്ധ്യപ്പെടുത്തുന്നു.

## 9 ബോധവും ആധുനികശാസ്ത്രത്തിലെ പദാർത്ഥനിഷ്ഠതയും

ഭൗതികശാസ്ത്രം നിത്യമായ ബോധാവസ്ഥയെന്ന തത്ത്വത്തെ ഒഴിച്ചുനിർത്തിക്കൊണ്ട്, അതായത് നിരീക്ഷകനെന്ന തത്ത്വത്തെ ഒഴിച്ചുനിർത്തിക്കൊണ്ട്, പദാർത്ഥമയമായ പ്രകൃതിയെ ഗവേഷണം ചെയ്തതിന്റെ ആദ്യകാലനേട്ടങ്ങളെ ചൂണ്ടിക്കാട്ടിക്കൊണ്ടും ഇരുപതാം ശതകത്തിലെ ശാസ്ത്രത്തിൽനിന്നു് ഉദ്ഭൂതമായ ബോധതത്ത്വത്തിനു വേണ്ട പ്രാധാന്യം നല്കിയതിനെ എടുത്തുകാണിച്ചുകൊണ്ടും ആണവശാസ്ത്രജ്ഞനായ ഇർവിൻ ഷ്റോഡിങ്ങർ തന്റെ 'ജീവിതമെന്ത്? മനസ്സും പദാർത്ഥവും' എന്ന ഗ്രന്ഥത്തിന്റെ 127 – 128 പേജിൽ ഇപ്രകാരം പറയുന്നു:

'അതിനെക്കുറിച്ച് ബോധവാന്മാരാകാതെയും കണിശമായും ക്രമികമാകാതെയും നാം മനസ്സിലാക്കാൻ ശ്രമിക്കുന്ന പ്രകൃതിയുടെ അതിർത്തിയിൽനിന്ന് നോക്കിക്കാണുന്ന ആളെ മാററിനിർത്തി നാം നമ്മെത്തന്നെ ഈ ലോകത്തിൽ ഉള്ളവരല്ലെന്ന ഭാവത്തിൽ കാഴ്ചക്കാരെന്ന നിലയിൽ മാററിനിർത്തി. ഈയൊരൊററ നടപടികൊണ്ട് ഇതൊരു പദാർത്ഥനിഷ്ഠമായ ലോകമായി.'

'ഇപ്പോൾ ഞാൻ നിങ്ങളോട് നമ്മളെത്തന്നെ മാററിനിർത്തി അനാസക്തരായ നിരീക്ഷകരാക്കിയതിൻെറ ഫലമായി ഈ ലോകത്തെക്കുറിച്ച് അല്പമെങ്കിലും സംതൃപ്തമായൊരു ചിത്രം കാഴ്ചവെയ്ക്കാൻ നമുക്ക് ആ വമ്പിച്ച വില കൊടുക്കേണ്ടിവന്നു.'

'ഇതിൽ ആദ്യത്തേത് നമ്മുടെ ലോകചിത്രം നിറമില്ലാത്തതും തണുത്തതും മൂകവുമായിത്തീർന്നുവെന്ന ആശ്ചര്യമാണ്. നിറവും ശബ്ദവും ചൂടും തണുപ്പും നമ്മുടെ ഇന്ദ്രിയവേദനങ്ങൾ മാത്രമാണ്. നമ്മുടെ മാനസിക വ്യക്തിത്വത്തെ മാററിനിർത്തിയാൽ ഒരു ലോകമാതൃക ഇല്ലാതായിത്തീരുമെന്നതു് ആശ്ചര്യകരമല്ല.'

'രണ്ടാമത്തേതു് മനസ്സ് പദാർത്ഥത്തിന്മേൽ ചേഷ്ടിക്കുന്നതും മറിച്ചുമുള്ള പ്രവർത്തനത്തിന് വേണ്ട സ്ഥലത്തെക്കുറിച്ചുള്ള നിഷ്ഫലമായ അന്വേഷണമാണ്. സർ ചാൾസ് ഷെറിങ്ടൺെറ സത്യസന്ധമായ ഗവേഷണത്തിൽനിന്നും അദ്ദേഹത്തിൻെറ 'Man on his Nature' എന്ന ഗ്രന്ഥത്തിലുള്ള വിശാലവിവരണത്തിൽനിന്നും ഇതു് സുവിദിതമാണ്. ഭൗതികലോകം നിർമ്മിക്കപ്പെട്ടതു് മനസ്സിനെ അതിൽനിന്ന് മാററിനിർത്തിക്കൊണ്ടാണ്. ലോകത്തിൻെറ ഒരുവിധം തൃപ്തികരമായ ചിത്രത്തിന്നുവേണ്ടി ലോകത്തെ നിരീക്ഷിക്കുന്നവനെ അതിൽനിന്ന് മാററിനിർത്തുകയെന്ന വൻവില നാം കൊടുക്കേണ്ടിവന്നുവെന്ന് ഞാൻ കരുതുന്നുവെങ്കിലും യുങ് കൂടുതൽ ദൂരം പോയി വിട്ടൊഴിയാനാവാത്ത വിഷമസ്ഥിതിയിൽനിന്ന് ഈ കഷ്ടംകൊടുത്തതിന്നെതിരെ നമ്മെ അപലപിക്കുന്നു. അദ്ദേഹം പറയുന്നു: (ഇറാനോസ്, പേജ് 398)

'എല്ലാ ശാസ്ത്രവും സകല വിജ്ഞാനങ്ങളും ശുദ്ധമൂലമായിട്ടുള്ള ആത്മാവിൻെറ പ്രവർത്തനമാണ്. പ്രപഞ്ചത്തിലെ ഏററവും വലിയ അദ്ഭുതമാണ് ആത്മാവു്. അതാണ് ലോകത്തെ ഒരു പദാർത്ഥമെന്ന നിലയിൽ കാണിച്ചുതരുന്നതു്. പാശ്ചാത്യലോകം ദുർലഭം ചിലരൊഴികെ ഇതിനോട് വളരെക്കുറച്ചു മതിപ്പേ കാണിക്കുന്നുള്ളുവെന്നതു് ഏററവും അദ്ഭുതകരമാണ്. ദൃശ്യമായ ഈ പദാർത്ഥപ്രപഞ്ചത്തിൻെറ പ്രളയത്തിൽ തീരെ ഇല്ലാത്തതുപോലെ പ്രപഞ്ചദ്രഷ്ടാവിനെ പിന്നിലേയ്ക്കു തള്ളിയിരിക്കുന്നു.'

ഇതു് ഒരു സ്തംഭനാവസ്ഥയായി ചിത്രീകരിച്ചുകൊണ്ടു് ഷ്രോഡിഞ്ജർ പറയുന്നു (അതേ പുസ്തകം. പേജ് 131 – 132)

'മനസ്സ്' പ്രകൃതിതത്ത്വശാസ്ത്രജ്ഞന്റെ പദാർത്ഥനിഷ്ഠമായ ബാഹ്യലോകത്തെ മനസ്സിൽനിന്നുതന്നെ പടുത്തുയർത്തിയിരിക്കുന്നു. മനസ്സിന്നു് തന്നെ മാററിനിർത്താതെ, സാങ്കല്പികമായ അതിന്റെ സൃഷ്ടിയിൽനിന്നു് അതിനെ പിൻവലിക്കാതെ, ഈ ഭീമാകാരമായ പ്രവർത്തനത്തിനു് സാദ്ധ്യമാവുകയില്ല. അതിനാൽ ലോകം അതിന്റെ സ്രഷ്ടാവിനെ ഉൾക്കൊള്ളുന്നില്ല.'

ഷെറിങ്ടന്റെ ഈ അനശ്വരമായ ഗ്രന്ഥത്തിന്റെ മഹത്ത്വം അതിൽനിന്നു് ഏതാനും വാക്യങ്ങൾ ഉച്ചരിച്ചതുകൊണ്ടുമാത്രം നിങ്ങൾക്കു് മനസ്സിലാക്കിത്തരാൻ എനിക്കു് കഴിയില്ല. നിങ്ങൾ സ്വന്തമായിത്തന്നെ അതു് വായിക്കണം. എന്നാലും അതിന്റെ പ്രത്യേകസവിശേഷതകളിൽ ചിലതു് ഞാൻ എടുത്തു പറയാം. (Man on his Nature, പേജ് 222, 232)

'ഭൗതികശാസ്ത്രം മനസ്സിന്നു് പറയാനോ വായിക്കാൻ സാദ്ധ്യമല്ല, ഒരു കൈവിരൽപോലും അതിന്നു് ചലിപ്പിക്കാൻ കഴിയില്ല എന്ന കുടുക്കിനെ നേരിട്ടുകൊണ്ടിരിക്കയാണു്.'

'ഈ കീറാമുട്ടി നമ്മെ നേരിട്ടുകൊണ്ടിരിക്കുന്നു. മനസ്സ് പദാർത്ഥത്തിന്റെമേൽ എങ്ങനെ ചേഷ്ടിക്കുന്നു? ഇതു് നമ്മുടെ തല ചുററിച്ചു കളയുന്നു. അതൊരു തെററിദ്ധാരണയാണോ?

## 10 ദ്രഷ്ടാവിന്റെയും ദൃശ്യത്തിന്റെയും ഐക്യം

ഷ്രോർഡിഞ്ചർ തുടരുന്നു: (അതേ പുസ്തകം):

'സ്തംഭനം സ്തംഭനം തന്നെയാണു്. നമ്മൾ നമ്മളുടെ പ്രവൃത്തിയുടെ കർത്താക്കളല്ലേ? എന്നിട്ടും നാം അവയ്ക്കു് ഉത്തരവാദികളാണെന്നു് ഭാവിക്കുന്നു. എന്തായാലും അവയ്ക്കുവേണ്ടി നാം ശിക്ഷിക്കപ്പെടുകയോ, സ്തുതിക്കപ്പെടുകയോ ചെയ്യുന്നു. അതു് ഒരു ഭയങ്കരമായ യുക്തിവൈരുദ്ധ്യമല്ലേ? 'ഒഴിച്ചുനിർത്തൽ തത്ത്വത്തിൽ' മുഴുക്കെ ചുററപ്പെട്ട ഇന്നത്തെ ശാസ്ത്രത്തിന്റെ നിലയിൽനിന്നു് അതിനെ പരിഹരിക്കാൻ സാദ്ധ്യമല്ലെന്നു് ഞാൻ ഉറപ്പിച്ചു പറയുന്നു. അതാണു് യുക്തിവൈരുദ്ധ്യം. ഇതു് ബോദ്ധ്യമാകുന്നതു് അമൂല്യമാണു്; എന്നാൽ അതുകൊണ്ടു് പ്രശ്നം പരിഹരിക്കപ്പെടുന്നില്ല. നിങ്ങൾക്കു് 'ഒഴിച്ചുനിർത്തൽ തത്ത്വം' പാർലിമെൻറിന്റെ ഒരു നിയമത്തിൽ കൂടി ഇല്ലാതാക്കാൻ കഴിയുകയില്ല. ശാസ്ത്രീയമനോഭാവം പുനഃസംഘടിപ്പിക്കണം. ശാസ്ത്രം പുതുക്കിപണിയണം. ഇതിനു് വളരെ ശ്രദ്ധ ആവശ്യമാണു്.....'

ഈ സ്തംഭനാവസ്ഥയെ പരിഹരിക്കാൻ ഒരു അദ്വൈതനിർദ്ദേശംവെച്ചുകൊണ്ട് അദ്ദേഹം ഉപസംഹരിക്കുന്നു. (അതേ പുസ്തകം, പേജ് 134 മുതൽ 137 വരെ)

'ഈ പരിഗണനകൾക്ക് ഒരു അന്തബന്ധമെന്നോണം ഭൗതികശാസ്ത്രത്തിൽ ശക്തമായ താല്പര്യമുള്ളവർ ദ്രഷ്ടാവും, ദൃശ്യവും തമ്മിലുള്ള ബന്ധത്തെക്കുറിച്ചുള്ളഎന്റെ ഒരു ആശയമെന്തെന്നു കേൾക്കാൻ തയ്യാറാകണം. അതാകട്ടെ, 'ക്വാണ്ടം ഊർജ്ജതന്ത്രത്തിലെ ഇന്നത്തെ പ്രബലമായ ഒരു ചിന്താഗതിയാണ്'. അതിന്റെ ഉപജ്ഞാതാക്കളാകട്ടെ നീൽസ്ബോർ, വെർണർ ഹൈസൻബർഗ്, മാക്സ് ബോൺ മുതലായവരാണ്. അവരുടെ ആശയങ്ങളുടെ വളരെ ചുരുങ്ങിയ ഒരു വിവരണം ആദ്യമായി ഞാൻ നിങ്ങൾക്ക് നല്കാം.....

'ഒരു പദാർത്ഥത്തെ നാം നിരീക്ഷിക്കുമ്പോൾ നമ്മുടെ സ്വന്തം നിരീക്ഷണപ്രവർത്തനത്തിന്റെ ചായംപൂശി പരിഷ്കരിക്കാതെ നാം ഒരു പദാർത്ഥത്തേയും നിരീക്ഷിക്കുന്നില്ലെന്നാണ് ഞങ്ങൾ മനസ്സിലാക്കുന്നത്. ഞങ്ങളുടെ പരിഷ്കൃതമായ നിരീക്ഷണസമ്പ്രദായത്തിന്റെയും, പരീക്ഷണങ്ങളുടെ ഫലത്തെക്കുറിച്ചുള്ള ചിന്തയുടെയും, സ്വാധീനത അതിലുണ്ടാകുമെന്ന് നമുക്ക് ബോദ്ധ്യമായിരിക്കുന്നു. അപ്പോൾ ദ്രഷ്ടാവിന്റേയും, ദൃശ്യത്തിന്റേയും അദ്ഭുതകരമായ അതിർത്തി തകർന്നുപോകുന്നു......

'ദ്രഷ്ടാവും, ദൃശ്യവും ഒന്നു തന്നെയാണ്'. അടുത്ത കാലത്തുണ്ടായ ഭൗതികശാസ്ത്രങ്ങളിലെ അനുഭവത്തിന്റെ ഫലമായല്ല തമ്മിലുള്ള അതിർത്തി തകർന്നുപോയത്; കാരണം ഈ തടസ്സം ഉണ്ടായിരുന്നേയില്ല.

## 11 വേദാന്തത്തിലെ ആത്യന്തികയാഥാർത്ഥ്യം അതിന്റെ സർവ്വഗ്രാഹകമായ മാനം

എന്താണ് ആ ദ്രഷ്ടാവും ദൃശ്യവും? നമ്മുടെ ഉപനിഷത്തുകൾ യുഗങ്ങൾക്കുമുമ്പ് ഒരു പ്രകാശമാനമായ പശ്ചാത്തലമാർഗ്ഗം കാണിച്ചുതന്നിട്ടുണ്ട്. വളരെയേറെ ആധുനികപാശ്ചാത്യശാസ്ത്രജ്ഞന്മാർ 'ഞങ്ങൾ വേദങ്ങളെ ബഹുമാനിക്കുന്നു,' 'ഞങ്ങൾ ഉപനിഷത്തുക്കളെ ബഹുമാനിക്കുന്നു' എന്നു പറയുന്നവരായിട്ടുണ്ട് എന്നു നിങ്ങളോട് വ്യക്തമായി പറയാൻ എനിക്ക് കഴിയും. ഹാർഡ് വാർഡ്സർവ്വകലാശാലയിലെ നക്ഷത്രശാസ്ത്രജ്ഞൻ പരേതനായ ഹാർലോ ഷെയിപ്ലി എന്നോട് നേരിട്ട് അങ്ങനെ പറഞ്ഞിട്ടുണ്ട്. ഫ്രിഡ്ജോഫ് കാപ്രയുടെ 'Tao of Physics' എന്ന പ്രസിദ്ധഗ്രന്ഥത്തിൽ [അദ്ദേഹം 1976 യു. എസ്. എ. യിൽ ബർക്കലിയി

ലെ വേദാന്തസൊസൈറ്റിയിൽ ഭക്ഷണസമയത്തു് ഞങ്ങൾ കണ്ടു മുട്ടിയിരുന്നു.] ഉപനിഷത്തുകളിൽനിന്നു് നിരവധി ഖണ്ഡികകൾ അദ്ദേഹം ഉദ്ധരിക്കുകയുണ്ടായി. ഛാന്ദോഗ്യോപനിഷത്തിലെ 4-ാം അദ്ധ്യായത്തിൽനിന്നുള്ള ഒരു ഖണ്ഡികയിതാ [പേജ് 87]

'ഏതാണോ ഏറ്റവും ഉത്തമമായ സാരം – ലോകത്തിന്റെ മുഴുവൻ ആത്മാവാണതു്. അതാണു് യാഥാർത്ഥ്യം. അതാണു് ആത്മാവു്. തത്ത്വമസി.''

ഇതും മററു നിരവധി ഉപനിഷത്തിലെ ഖണ്ഡികകളും അദ്ദേഹം അംഗീകരിക്കുന്നു. വേദാന്തത്തിലെ സർവ്വംകഷമായ ആത്യന്തിക സത്യത്തോട് താരതമ്യപ്പെടുത്തിയാൽ ഭൗതികശാസ്ത്രത്തിൽ പഠിപ്പിക്കപ്പെടുന്ന സത്യം വളരെ പരിമിതമാണു്. [അതേ പുസ്തകം പേജ് 211].

''ഹിന്ദുക്കളുടെ ബ്രഹ്മവും ബുദ്ധമതക്കാരുടെ ധർമ്മകായവും താവോയിസ്റ്റുകളുടെ താവോവും ഒരുപക്ഷേ ഊർജ്ജതന്ത്രത്തിലെ പ്രതിഭാസങ്ങൾ മാത്രമല്ല മററു് എല്ലാ പ്രതിഭാസങ്ങളും ഉയർന്നുവന്ന ആത്യന്തികമായ ഏകീകൃതസ്രോതസ്സാണു്.

''പൗരസ്ത്യരുടെ വീക്ഷണത്തിൽ എല്ലാ പ്രതിഭാസങ്ങളിലും അന്തർവർത്തിക്കുന്ന യാഥാർത്ഥ്യം എല്ലാ രൂപങ്ങൾക്കപ്പുറവും വിവരിക്കാനോ, നിർവചിക്കാനോ വഴങ്ങാത്തതുമാണു്, അതിനാൽ അതു് രൂപരഹിതവും ശൂന്യവുമാണെന്നു് പറയപ്പെടുന്നു, ഈ ശൂന്യത ഒന്നുമില്ലായ്മയാണെന്നു് തെററിദ്ധരിക്കരുതു്. മറിച്ചു് എല്ലാ രൂപങ്ങളുടെയും ജീവന്റെയും പ്രഭവകേന്ദ്രമാണതു് ഛാന്ദോഗ്യോപനിഷത്തു് 4. 10. 4 ഇപ്രകാരം പറയുന്നു.

''ബ്രഹ്മമാണു് ജീവൻ, ബ്രഹ്മമാണു് ആനന്ദം, ബ്രഹ്മമാണു് ശൂന്യം, യഥാർത്ഥത്തിൽ ശൂന്യംപോലെയാണതു്. ആനന്ദംപോലെ ശൂന്യം.''

വേദാന്തമാണു് ഭൗതികശാസ്ത്രത്തെക്കാൾ സമഗ്രമായതെങ്കിൽ സ്വാമി വിവേകാനന്ദന്റെ വിദ്യാഭ്യാസസങ്കല്പംതന്നെയായ ഭാരതത്തിന്റെ വിദ്യാഭ്യാസസങ്കല്പം ആധുനികവിദ്യാഭ്യാസത്തെക്കാൾ കൂടുതൽ സമഗ്രമാണു് എന്നു് പറയാം. സ്വാമിജിയുടെ സ്വന്തം വാക്കുകളിൽ അതു് നിർവചിക്കാം. ['സമ്പൂർണ്ണകൃതികൾ Vol, 5 പേജ് 366, 7-ാം പതിപ്പ്.]

" ''നമുക്കു് വേണ്ടതു് വേദാന്തവുമായി സംയോജിപ്പിക്കപ്പെട്ട പാശ്ചാത്യശാസ്ത്രമാണു്; അതിനെ നയിക്കുന്ന മുദ്രാവാക്യം ബ്രഹ്മ

ചര്യമായിരിക്കണം. ശ്രദ്ധ, അഥവാ ആത്മവിശ്വാസംകൂടി അതിനോട് യോജിക്കണം.' //

ഇപ്രകാരം നിർവ്വചിക്കപ്പെട്ട വിദ്യാഭ്യാസത്തിന്ന് അതിൻെറ പിന്നിലുള്ള ഏകീകൃതമായ ദർശനത്തിൻെറ ശക്തിയുണ്ട്; പ്രകൃതിയേയും മനുഷ്യനേയും ഉൾക്കൊള്ളുകയും രണ്ടിലുമുള്ള ദിവ്യതയുടെ സാന്നിദ്ധ്യത്തെ, അനന്തതയെ, അനശ്വരതയെ അനാവരണം ചെയ്യുകയും ചെയ്യുന്നു. ആദ്യത്തെ ഉപനിഷത്തായ ഈശോപനിഷത്തിലെ പ്രഥമമന്ത്രത്തിൽത്തന്നെ ഈ സത്യം വെളിവാക്കപ്പെട്ടിട്ടുണ്ട്.

''ഈശാവാസ്യമിദം സർവ്വം'' [ഈ പ്രാതിഭാസികപ്രപഞ്ചം മുഴവൻ ഈശ്വരനാൽ നിറയപ്പെട്ടിരിക്കുന്നു.]

എല്ലാററിലും, അണുവിൽപ്പോലും സൂര്യരശ്മിസഞ്ചയത്തിലും, എല്ലാ ജീവജാലങ്ങളിലും, എവിടെയും ഉപനിഷത്ത് പറയുന്നു, നിങ്ങൾ വളരെ ആഴത്തിൽ ചുഴിഞ്ഞിറങ്ങിയാൽ ഏകമായ ആ ബോധതലത്തെ, ആത്മാവിനെ കാണാൻ കഴിയും. അതാണ് നിങ്ങളുടെ യഥാർത്ഥ പ്രകൃതി – തത്ത്വമസി, നിങ്ങൾ ഇന്ദ്രിയങ്ങളും, ഇന്ദ്രിയബദ്ധമായ മനസ്സും കാണിച്ചുതരുന്നതുപോലെ ചെറിയ മാനസികശാരീരികസത്തയല്ല. എന്തോ അനന്തമായ ഒന്ന് നിങ്ങളിൽ ഉണ്ട്. അതിനെ സാക്ഷാത്കരിക്കാൻ ശ്രമിക്കുക. നിങ്ങളുടെ ബാഹ്യജീവിതവും, സഹമനുഷ്യരോടുള്ള ബന്ധവും സുസ്ഥിരമാക്കാനും, സമ്പന്നമാക്കാനും അതിൻെറ ശുദ്ധവും അനന്തവുമായ ഊർജ്ജവിഭവങ്ങളെ ഉപയോഗപ്പെടുത്തുക.

ഇതാണ് വിദ്യാഭ്യാസത്തെക്കുറിച്ചുള്ള ഉപനിഷത്തുകളുടെ സങ്കല്പത്തിൻെറ അടിത്തറയും, മാർഗ്ഗദർശനവും. ഞാൻ നിങ്ങളോട് പറയട്ടെ; നിരവധി ശാസ്ത്രജ്ഞന്മാർ ഉപനിഷത്തുക്കളുടെ ഈ അഗാധമായ ആശയത്തെ സ്പർശിക്കുമ്പോൾ അവയിൽ ഹഠാദാകൃഷ്ടരാകുകയും, ആവേശഭരിതരാകുകയും ചെയ്യുന്നത് ഞാൻ കണ്ടിട്ടുണ്ട്. ശങ്കരാചാര്യർ നമ്മുടെ വേദാന്തത്തിൻെറ മഹത്തായ ഉദ്ബോധനങ്ങൾ ഉൾക്കൊള്ളുന്ന ബ്രഹ്മസൂത്രഭാഷ്യത്തിൽ പ്രഖ്യാപിച്ച ബോധാവസ്ഥയുടെ ഏകീഭാവവും, അദ്വൈതഭാവവും, എർവിൻ ഷ്രോഡിഞ്ചർ ശക്തമായി ഉയർത്തിപ്പിടിക്കുന്നതു കാണാം. അദ്ദേഹത്തിൻെറ ഖണ്ഡിക ഞാൻ നിങ്ങളുമായി പങ്കിടട്ടെ:

''ആത്മൈകത്വവിദ്യാപ്രതിപത്തയേ സർവ്വേ വേദാന്താ ആരഭ്യന്തേ'' (എല്ലാ വേദാന്തങ്ങളും ആത്മാവിൻെറ ഏകീഭാവം എന്ന സത്യത്തെ സാക്ഷാത്കരിക്കുന്നതിനുള്ള ശ്രമമാണ് എന്ന്. ഷ്രോഡി

ഞ്ചർ പറയുന്നു: (എന്താണ് ജീവിതം ? മനസ്സും പദാർത്ഥവും, പേജ് 94 – 95)

''ബോധം ബഹുവായി അനുഭവിക്കപ്പെടുന്നില്ല. ഏകമായി മാത്രമേ ഉള്ളൂ. ബഹുത്വത്തെ അറിയാത്ത ഏകമാണ് ബോധം. ബഹുത്വമായി തോന്നപ്പെടുന്നതെല്ലാം ഭാരതീയരുടെ മായയാൽ സൃഷ്ടിക്കപ്പെട്ട ഏകത്തിന്റെ വ്യത്യസ്തവശങ്ങളാണ്.''

ഇക്കാര്യത്തെക്കുറിച്ച് 'ജീവിതത്തിന്റെ ഏകത്വവും നാനാത്വവും' എന്ന വിഷയത്തെപ്പററി മറെറാരു ആണവജീവശാസ്ത്രജ്ഞനായ പരേതനായ പ്രൊഫ. ജെ. ബി. എസ്. ഹാാൽഡെയിനിന്റെ പ്രഭാഷണത്തിന്റെ ഉപസംഹാരവാക്കുകൾകൂടി കേൾക്കുന്നതു് വിജ്ഞാനപ്രദമായിരിക്കും. (ഗീത ആധുനികശാസ്ത്രത്തിന്റെ വെളിച്ചത്തിൽ. ആർ. ബി. ലാലിന്റെ ഉദ്ധരണം. പേജ് 25)

''മൺസ്റ്ററിലെ പ്രൊ: റൺഷ് തന്റെ ജീവനുള്ള മൃഗങ്ങളെ സൂക്ഷിക്കുന്ന ജന്തുശാസ്ത്രഗവേഷണാലയത്തിലെ വിശാലമായ മുറിയുടെ ഭിത്തികളിൽ ഈ വാക്കുകൾ ആലേഖനം ചെയ്തിരിക്കുന്നു.

തത്ത്വമസി – നീയാണ് ആ അനന്തവിശുദ്ധമായ ആത്മാവ്. ഈ മഹത്തായ സൂക്തത്തിലെ അർത്ഥങ്ങളിൽ ചിലതെങ്കിലും നിങ്ങളെ മനസ്സിലാക്കുന്നതിനു് സഹായിക്കാൻ എനിക്കു് കഴിയുമെങ്കിൽ എന്റെ പ്രഭാഷണങ്ങൾ നിഷ്ഫലങ്ങളല്ല.

## 12 വിദ്യാഭ്യാസത്തിൽ അദ്വൈതദർശനത്തിന്റെ സ്വാധീനം

ആന്തരികമനുഷ്യനെ സംബന്ധിച്ച ഈ ആഴത്തിലുള്ള വേദാന്തശാസ്ത്രവുമായി പരിചയപ്പെട്ടപ്പോൾ 20–ാം ശതകത്തിലെ ശാസ്ത്രത്തിന്റെ സ്രഷ്ടാക്കളും പ്രതിനിധികളുമായ ശാസ്ത്രജ്ഞന്മാർ അദ്ഭുതസ്തബ്ധരായി നിന്നുപോയി: മനുഷ്യനെക്കുറിച്ചുള്ള എത്ര അദ്ഭുതാവഹമായ ദർശനം ! വേദാന്തം ഘോഷിക്കുന്നു, മനുഷ്യൻ അനശ്വരനായ ആത്മാവാണെന്നു്, നിത്യശുദ്ധനും നിത്യമുക്തനുമാണെന്നു്. ആത്മാവ് മാത്രമാണ് സ്വാതന്ത്ര്യം. സ്വാതന്ത്ര്യത്തിൽ മാത്രമാണ് മനുഷ്യന്റെ അന്തസ്സും, നിർഭയത്വവും, സമാധാനവും, പ്രേമവും, സാഫല്യവും. ഈ അഗാധ സത്യമാണ് പൗരാണികഭാരതത്തെ ഭൗതികശാസ്ത്രത്തിനും, ആത്മീയശാസ്ത്രത്തിനും ഭേദം കല്പിക്കാത്ത ഒരു വിദ്യാഭ്യാസസമ്പ്രദായത്തെ വളർത്തിയെടുക്കാൻ സഹായിച്ചതു്. ഭാരതത്തിലെ അംഗീകൃതപാരമ്പര്യമനുസരിച്ച് എല്ലാവിധം വിജ്ഞാനങ്ങൾക്കും അധിദേവതയായിട്ടുള്ളതു് സരസ്വതീ ദേവിയാണ്. അവർ അപരാവിദ്യയുടേയും, പരാവിദ്യയുടേയും അധിദേവതയാണ്. ഭൗതി

കശാസ്ത്രങ്ങളുടേയും, സാങ്കേതികവിദ്യകളുടേയും, വൈദ്യശാസ്ത്രത്തിന്റേയും, ശില്പശാസ്ത്രത്തിന്റേയും എല്ലാ കരകൗശലങ്ങളുടേയും. കലകളുടേയും അതുപോലെതന്നെ സമുന്നതമായ ആത്മീയജ്ഞാനത്തിന്റേയും അധിദേവതയും സരസ്വതിതന്നെ. ഭാരതത്തിലെ സമസ്തവിജ്ഞാനങ്ങളുടേയും ഐക്യമെന്ന പുരാതനസങ്കല്പം ഇതായിരുന്നു.

മതേതരമെന്നും ആദ്ധ്യാത്മികമെന്നും വിദ്യാഭ്യാസത്തെ രണ്ടായി തരംതിരിച്ച അന്ധവിശ്വാസം ഉപനിഷത്തുകളുടേയോ, ഭാരതീയ പാരമ്പര്യങ്ങളുടേയോ അനുശാസനപ്രകാരമല്ല. ജ്ഞാനസമ്പാദനം അവിരതമായ ഒരു പ്രക്രിയയാണ് ഒരു ശിശു ബോധപൂർവ്വമായ അറിവുള്ളതല്ല. പിന്നീട് അതു് ചുററുപാടും നോക്കുന്നു. എന്നിട്ട് ബാഹ്യലോകത്തിൽനിന്നുള്ള വൈവിദ്ധ്യം നിറഞ്ഞ ഛായകൾ അവന്റെ അനുഭവമണ്ഡലത്തിലേയ്ക്കു് ഇന്ദ്രിയങ്ങൾവഴി പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ആദ്യമായി ഇതിനെക്കുറിച്ചുള്ള ശിശുവിന്റെ പ്രതികരണം ഒരു പ്രഹേളികയോ, ദുരൂഹതയോ ആണു്. എന്റെ അമ്മയുടെ ഗർഭപാത്രത്തിലുള്ള സുരക്ഷിതലോകത്തിൽനിന്നു് ഞാൻ വന്നുപെട്ട ഈ ബാഹ്യലോകമേതാണു്? എപ്പോഴും നിങ്ങൾക്കു് പുതുതായി പിറന്ന ശിശുക്കളുടെ കണ്ണുകളിൽ ദുരൂഹതയുടേയും, അദ്ഭുതത്തിന്റെയും ഈ ദൃശ്യം കാണാം. അനന്തരം സാവധാനത്തിൽ ഈ ബാഹ്യലോകത്തെക്കുറിച്ചു് അറിയാനതു് ശ്രമിക്കുകയും, അതിനെപ്പററി മനസ്സിലാക്കാനും, അതിൽ ഒരു പിടികിട്ടാനും അതു് പരിശ്രമിക്കുകയും ചെയ്യുന്നു. പ്രസിദ്ധനായ അമേരിക്കൻ പ്രൊഫസറും, മനഃശാസ്ത്രജ്ഞനുമായ വില്യം ജയിംസ് ഇപ്രകാരം അഭിപ്രായപ്പെടുന്നു: പുതുതായി ജനിച്ച ഒരു കുട്ടിക്കു് ഈ ലോകമാകപ്പാടെ ഒരു വലിയ കോലാഹലമാണു്. ആ കോലാഹലത്തിൽനിന്നു് നിരീക്ഷണം, വസ്തുക്കളുടെ വിഭജനം, ബാഹ്യലോകത്തിന്റെ നിയന്ത്രണം ആർജ്ജിക്കൽ, ആദ്യമായി ഒരു ക്രമമില്ലാതെയും ഇടയ്ക്കു് നിർത്തിക്കൊണ്ടും, പിന്നീട് ഒരു മുറയ്ക്കു വന്നും, ശാസ്ത്രജ്ഞനുമെന്നനിലയിൽ ക്രമികമായും, കാര്യക്ഷമമായും, അവയെ ചേർത്തുവെയ്ക്കുകയും ചെയ്തുകൊണ്ടു് ആ കുട്ടി വിജ്ഞാനത്തെ സൃഷ്ടിക്കുന്നു. പിന്നീടു് അവൻ മുതിരുംതോറും ഈ അറിവു് വെറും കുട്ടിക്കളിപോലെ തോന്നി അതിൽ അസംതൃപ്തനാകുന്നു. ഭൗതിക സമ്പത്തും, ഇന്ദ്രിയസന്തർപ്പണവും, വെറും ബാലന്മാരുടെ കളിസാധനങ്ങളെപ്പോലെ തോന്നി ജീവിതത്തിന്റെ മഹത്തായ രഹസ്യങ്ങളേയും, നിഗൂഢതകളേയും പററി ഈ ബാഹ്യപ്രകൃതിയിലും, ആന്തരപ്രകൃതിയിലും അടങ്ങിയ മനുഷ്യന്റെതന്നെ രഹസ്യങ്ങളിലേയ്ക്കും, മനുഷ്യനെന്ന പ്രകൃതിയുടെ ഏററവും ഉയന്ന പരിണാമത്തിലേയ്ക്കും ചുഴിഞ്ഞിറങ്ങി ബുദ്ധിപൂർവ്വം ഗവേഷണം നടത്തുവാൻ തുടങ്ങുന്നു.

ഈ രണ്ടാമത്തെ നിഗൂഢത ഭൗതികശാസ്ത്രത്തിൻെറ അതിർത്തിയിൽനിന്നു് ഉദയം ചെയ്യുതാണു്. അതു് നിരവധി ആധുനികശാസ്ത്രജ്ഞന്മാരെ ചിന്താകുലരാക്കുന്നു. ലിങ്കൺ ബാർണെററ് തൻെറ 'പ്രപഞ്ചവും ഡോക്ടർ ഐൻസ്റ്റൈനും' [മെൻറർപതിപ്പ് പേജ് 126-27] എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു.

'ശാസ്ത്രീയചിന്തയുടെ പരിണാമത്തിൽ ഒരു കാര്യം വളരെ വ്യക്തമാണു്. ഭൗതികലോകത്തിൽ അതിനു് അപ്പുറമുള്ള രഹസ്യത്തെ ചൂണ്ടിക്കാണിക്കാൻ സാധിക്കാത്ത ഒരു രഹസ്യവുമില്ല. ബുദ്ധിയുടെ എല്ലാ രാജവീഥികളും, എല്ലാ സാധാരണ വഴികളാകുന്ന സിദ്ധാന്തങ്ങളും, ഊഹങ്ങളും ആത്യന്തികമായി മനുഷ്യവൈഭവത്തിനു് ഒരിക്കലും അളക്കാൻ കഴിയാത്ത ഏതോ അഗാധ ഗർത്തത്തിലേക്കാണു് വഴിതെളിയിക്കുന്നതു്. കാരണം മനുഷ്യൻ ജീവിക്കുന്ന ചുററുപാടും, അവൻെറ പരിമിതിയും, പ്രകൃതിയിലുള്ള അവൻെറ പങ്കാളിത്തവും അവനെ അസ്വതന്ത്രനാക്കിയിരിക്കുന്നു. അവൻ തൻെറ ചക്രവാളത്തെ വികസിപ്പിക്കുമ്പോഴും അത്രതന്നെ വിശദമായി ഒരു കാര്യം അവനു് മനസ്സിലാകുന്നു. 'നീൽസ് ബോർ അഭിപ്രായപ്പെട്ടതുപോലെ' നാം ഒരേ അവസരത്തിൽ ഈ നിലനില്പാകുന്ന നാടകത്തിലെ കാഴ്ചക്കാരും അഭിനേതാക്കളും ആയിത്തീരുന്നു.'

'ഇപ്രകാരം മനുഷ്യൻ അവൻെറ തന്നെ മഹത്തായ രഹസ്യമായിത്തീർന്നിരിക്കുന്നു. അവനു് അവനെത്തന്നെ മനസ്സിലാവാത്തതുകൊണ്ടു് അവൻ വർത്തിക്കുന്ന ഈ വിശാലമായ പ്രപഞ്ചത്തെക്കുറിച്ചും അറിയുന്നില്ല. അവൻെറ വളരെ ചുരുങ്ങിയ ശരീരപ്രക്രിയയിൽക്കൂടി ചിലതൊക്കെ മനസ്സിലാക്കുന്നു. അവനെ സംബന്ധിച്ചുള്ള ഈ ലോകം മനസ്സിലാക്കുന്നതിനുള്ള ശേഷി യുക്തിയിൽക്കൂടിയും, സ്വപ്നത്തിൽ ക്കൂടിയുമുള്ളതാണു്. തന്നെ ചുരുങ്ങിയതു് അവൻെറ ശ്രേഷ്ഠവും ഏററവും നിഗൂഢവുമായ കഴിവുകളും ഇന്ദ്രിയാതീതലോകത്തിലേയ്ക്കു് ഉയരുവാനുള്ള കഴിവും, ആ സങ്കല്പകൃത്യത്തിൽക്കൂടി, അവനെ ഗ്രഹിക്കുന്നതിനുള്ള കഴിവും അവനു് മനസ്സിലാക്കാൻ സാധിക്കും.'

സ്വാമി വിവേകാനന്ദൻ തൻെറ വിദ്യാഭ്യാസത്തെക്കുറിച്ചുള്ള ആശയങ്ങൾവഴി വളരെ വിശദമായും സമഗ്രമായും ഇതിനെ പ്രകാശിപ്പിച്ചിട്ടുണ്ടു്, സ്വാമിജിയുടെ ഒരു ചെറുഗ്രന്ഥമായ 'വിദ്യാഭ്യാസ'ത്തിനു മുഖവുരയായി മഹാത്മാഗാന്ധി ഇപ്രകാരമെഴുതിയിരിക്കുന്നു.

സ്വാമി വിവേകാനന്ദൻെറ വാക്കുകൾക്കു് തീർച്ചയായും ആരുടെയും മുഖവുര ആവശ്യമില്ല. അവയ്ക്കു് അവയുടെതായ അപ്രതിരോധ്യമായ വശ്യശക്തിയുണ്ടു്. താങ്കളുടെ ബാപ്പു '

## 13 ശ്രീരാമകൃഷ്ണൻകീഴിൽ വിവേകാനന്ദൻെറ ശിഷ്യത്വം— എല്ലാ വിദ്യാഭ്യാസത്തിലും അതിനുള്ള വിസ്തൃതമായ പ്രാമുഖ്യം:

സ്വാമിജിക്ക് ഇത്രയും 'അപ്രതിരോധ്യമായ 'വശ്യശക്തി'യിൽ വിദ്യാഭ്യാസത്തെക്കുറിച്ച് സംസാരിക്കാൻ എങ്ങനെ കഴിഞ്ഞു? അദ്ദേഹത്തിൻെറ വിദ്യാഭ്യാസത്തെക്കുറിച്ചും അതിൻെറ സമഗ്രമായ സ്വഭാവത്തെക്കുറിച്ചുമുള്ള അനുഭവത്തിലാണ് അതിൻെറ ഉത്തരം കിടക്കുന്നതു്. സ്കൂളിലും, കോളേജിലും വെച്ച് ആധുനികശാസ്ത്രങ്ങളും, ചരിത്രവും, സാഹിത്യവും വളരെ താല്പര്യത്തോടെ അദ്ദേഹം പഠിച്ചിരുന്നു. മുമ്പുതന്നെ സ്വന്തം പുരാതനരാജ്യത്തിൻെറ സാംസ്കാരികവും, ആദ്ധ്യാത്മികവുമായ പാരമ്പര്യത്തെക്കുറിച്ച് മാതാവിൻെറ കാൽക്കൽ ഇരുന്നും അദ്ദേഹം ഉൾക്കൊണ്ടിരുന്നു. എന്നാൽ ഇവകൊണ്ടുമാത്രം അദ്ദേഹത്തിൻെറ വിദ്യാഭ്യാസം പൂർണ്ണമായില്ല. തൻെറ വിദ്യാഭ്യാസം പൂർണ്ണമാക്കാനും സ്വാമി വിവേകാനന്ദനായി പുറത്തുവരാനും അഭ്യസ്തവിദ്യനായ നരേന്ദ്രന് 'അനഭ്യസ്തവിദ്യനായ' ഒരു മനുഷ്യൻെറ അതായതു് മഹാത്മാവായ ശ്രീരാമകൃഷ്ണൻെറ കാൽക്കൽ അഞ്ചുവർഷക്കാലം ഇരിക്കേണ്ടിവന്നു ആധുനികയുഗത്തിൽ ഇതു് എന്തൊരു അസാധാരണമായ സംഭവമാണ് ! ഉയർന്ന വിദ്യാഭ്യാസം സിദ്ധിച്ചവരും, ബുദ്ധിജീവികളുമായ വിവേകാനന്ദനെപ്പോലുള്ള മററു ചില യുവാക്കളും വടക്കൻ കല്ക്കത്തയിലെ ദക്ഷിണേശ്വരത്തു് താമസിച്ചിരുന്ന ഈ 'അനഭ്യസ്തവിദ്യനായ' ശ്രീരാമകൃഷ്ണൻെറയടുക്കൽ വിദ്യാഭ്യാസപൂർത്തീകരണത്തിനുവേണ്ടി പോകേണ്ടിവന്നു. ആരായിരുന്നു ഈ ശ്രീരാമകൃഷ്ണൻ ? പ്രാഥമികവിദ്യാലയത്തിൽ ഒന്നോ രണ്ടോ വർഷത്തിലധികം പഠിക്കാത്ത ഒരു കുട്ടി, വെറും സാധാരണക്കാരൻ. എന്നാൽ എന്തോ അസാധാരണത്വം ഉള്ളവൻ. അദ്ദേഹം സ്വയം തന്നെ മുണ്ഡകോപനിഷത്തിൽ പരാമർശിച്ചതുപോലുള്ള പരാവിദ്യ മററുള്ളവക്ക് നല്കുകയുണ്ടായി. അദ്ദേഹത്തിലാകട്ടെ അവർ വിദ്യാഭ്യാസത്തിൻെറ സാഫല്യം മുഴുവൻ ദർശിക്കുകയുമുണ്ടായി.

അപരാവിദ്യയുടെ പ്രതിനിധി നരേന്ദ്രനും മററു യുവശിഷ്യന്മാരുമായിരുന്നു. ശ്രീരാമകൃഷ്ണനാകട്ടെ പരാവിദ്യയെ പ്രതിനിധാനംചെയ്തു. അന്നു് അപരാവിദ്യ തൻെറ പൂർത്തീകരണത്തിനുവേണ്ടി പരാവിദ്യയിലേയ്ക്കു് പോകുന്ന അസാധാരണമായ കാഴ്ച, അതായതു് പൗരാണികഭാരതം ഉയർത്തിപ്പിടിച്ച ആ സത്യം ആധുനികയുഗത്തിനു് അനുഭവപ്പെടുകയുണ്ടായി. ഈ സ്ഥിരീകരിക്കപ്പെട്ട ഭാരതീയപാരമ്പര്യം നിരവധി യുഗങ്ങളായി ഉയർത്തിപ്പിടിച്ച മൂന്നു് സത്യങ്ങൾ രണ്ടായിരത്തിഅഞ്ഞൂറു്വർഷ്കാലത്തെ പാശ്ചാത്യപാരമ്പര്യത്തിന്നു് എതിരായിരുന്നിട്ടും അതു് സത്യമായിത്തന്നെ നിലകൊണ്ടു.

1 അപരാവിദ്യ പൂർണ്ണമാകണമെങ്കിൽ പരാവിദ്യയിലേയ്ക്കു് ഉയരണം, വിജ്ഞാനം വിവേകമായി ഉയരണം.

2 മനുഷ്യൻെറ വിദ്യാഭ്യാസത്തിൽ അപരാവിദ്യയിൽനിന്നു് പരാവിദ്യയിലേയ്ക്കുള്ള ഒരു അനുസ്യൂതമായ നൈരന്തര്യമുണ്ടു്.

3 പരാവിദ്യയും അപരാവിദ്യയും പൂരകങ്ങളാണു്; ഒരിക്കലും വിരുദ്ധങ്ങളല്ല.

## 14 ആധുനികയുഗത്തിൽ ശ്രീരാമകൃഷ്ണൻെറ പ്രസക്തിയെക്കുറിച്ചു് ആർനോൾഡ് ടോയിൻ ബി:

പ്രാചീനഉപനിഷത്തുകളിലെ ആത്മീയവും, സാംസ്കാരികവുമായ നൈരന്തര്യം ആധുനികനായ ശ്രീരാമകൃഷ്ണനിലേയ്ക്കു് വന്നതെങ്ങനെയെന്നു് നമുക്കു് കണ്ടുപിടിക്കാം. നരേന്ദ്രനും, ശ്രീരാമകൃഷ്ണനും തമ്മിൽ ഒരു ഗാഢസ്നേഹവും പൂരകത്വവുമുണ്ടു്. ശ്രീരാമകൃഷ്ണൻ സ്വാഗതം ചെയ്യുന്നു, നരേന്ദ്രൻ പ്രതികരിക്കുന്നു. ഇന്നത്തെ പല മഹാന്മാരായ എഴുത്തുകാരും ഈ യുഗത്തിൻെറ രക്ഷകനായി ശ്രീരാമകൃഷ്ണനെ പ്രശംസിക്കുന്നു. എത്ര അസാധാരണമാണു് ഇതു് ! വിദ്യാഭ്യാസമില്ലാത്ത ഒരാൾ ഏററവും വിദ്യാസമ്പന്നരും, ബുദ്ധിജീവികളുമടങ്ങിയ ആധുനികയുഗത്തെ രക്ഷിക്കുന്നുപോലും ! ഈ പ്രസ്താവനയുടെ സത്യമെന്താണു് ? ശ്രീരാമകൃഷ്ണൻ നിങ്ങളുടെ വിജ്ഞാനത്തെ വിവേകമാക്കിത്തീർക്കാനും നിങ്ങളുടെ സ്വന്തം പ്രകൃതി നിത്യശുദ്ധവും, നിത്യമുക്തവും, നിത്യപ്രകാശകവുമായ ആത്മാവാണെന്നു് അറിയുന്നതിനും നിങ്ങളെ സഹായിക്കുന്നുവെന്നതാണു് ആ സത്യം. ഈ സത്യം, ഈ വിജ്ഞാനം അതു് നേടുന്നതിനുള്ള വിശപ്പും അന്വേഷണവും ഇന്നത്തെ വിദ്യാഭ്യാസത്തിൽ സമ്പൂർണ്ണമായും ഇല്ലാതായിരിക്കുന്നു. 'ചരിത്രപഠനവും മതത്തിനു് നേരെയുള്ള ഒരു ചരിത്രകാരൻെറ സമീപനവും' എന്ന പത്തു് കൂററൻ വാല്യങ്ങൾ അടങ്ങിയ ഗ്രന്ഥത്തിൻെറ കർത്താവായ ആർനോൾഡ് ടോയിൻബി ശ്രീരാമകൃഷ്ണനെ ആധുനികരുടെ മുമ്പാകെ അവതരിപ്പിക്കുന്നതു് ഇങ്ങനെയാണു്. [ശ്രീരാമകൃഷ്ണനും അദ്ദേഹത്തിൻെറ അതുല്യമായ സന്ദേശവും എന്ന ഘനാനന്ദസ്വാമിയുടെ ഗ്രന്ഥത്തിനു് മുഖവുരയായി]:

''രാമകൃഷ്ണസന്ദേശം പ്രവർത്തനത്തിൽ വരുമ്പോൾ അതുല്യമായിത്തീരുന്നു. ആ സന്ദേശംതന്നെ ഹിന്ദുമതത്തിൻെറ ഉറവു് വററാത്ത ഒരു സന്ദേശമാണു്. സ്വാമി ഘനാനന്ദൻ ചൂണ്ടിക്കാണിച്ചതുപോലെ ചരിത്രപരമായ ഉയർന്നമതങ്ങളുടെ ഇടയിൽ ഹിന്ദുമതമോ മററു മതമോ സത്യത്തിൻെറയോ മുക്തിയുടെയോ ഒരു അതുല്യമായ പ്രതിനിധിയോ, മാർഗ്ഗമോ അല്ലെന്നു് ചൂണ്ടിക്കാണിക്കുന്നതിൽ അതുല്യമായ മതമാണു് ഹിന്ദുമതം.

''രാമകൃഷ്ണൻ പ്രത്യക്ഷനായതും സന്ദേശങ്ങൾ നല്കിയതും അദ്ദേഹത്തെയും അദ്ദേഹത്തിന്റെ സന്ദേശത്തെയും ആവശ്യമായ സമയത്തും സ്ഥലത്തുമായിരുന്നു. ഹിന്ദുമതപാരമ്പര്യത്തിൽ വളർന്നു വരാത്ത ആൾക്കു ഈ സന്ദേശം നല്കുവാൻ സാധിക്കുമായിരുന്നില്ല. ഇന്നു നാം ജീവിക്കുന്നതു് ലോകചരിത്രത്തിന്റെ ഈ പാരമ്പര്യ അദ്ധ്യായത്തിലാണു്. പാശ്ചാത്യരാജ്യത്തു് ആരംഭിച്ച ഒരു അദ്ധ്യായം ഇന്ത്യയിൽ അവസാനിക്കുമെന്നതു് വളരെ വ്യക്തമാണു് — മനുഷ്യവർഗ്ഗത്തിന്റെ സ്വയം നാശത്തിൽ അതു് അവസാനിക്കുന്നില്ലെങ്കിൽ.

''ഇക്കാലത്തു് പാശ്ചാത്യസാങ്കേതികവിദ്യകൊണ്ടു് ഭൗതികതലത്തിൽ ലോകം ഏകീകൃതമായിരിക്കുന്നു. ഈ പാശ്ചാത്യ വൈദഗ്ദ്ധ്യം 'ദൂരത്തെ നശിപ്പിച്ചു'വെന്നു മാത്രമല്ല നശീകരണ ശക്തിയുള്ള ആയുധംകൊണ്ടു് ജനങ്ങൾ തമ്മിൽതമ്മിൽ അറിയുകയും, സ്നേഹിക്കുകയും ചെയ്യേണ്ടതെങ്ങനെയെന്നു് പഠിക്കാതെ നശിപ്പിക്കുകയും ചെയ്യുന്നു. മനുഷ്യചരിത്രത്തിലെ ഏറ്റവും അപകടകരമായ നിമിഷത്തിൽ മനുഷ്യരാശിക്കുള്ള ഒരേയൊരു രക്ഷാസ്ഥാനം ഭാരതീയസമ്പ്രദായം മാത്രമാണു്. ചക്രവർത്തി അശോകന്റെയും, ഗാന്ധിജിയുടെയും അക്രമരാഹിത്യസിദ്ധാന്തവും മതങ്ങൾതമ്മിലുള്ള സമസ്വരതയെക്കുറിച്ചുള്ള ശ്രീരാമകൃഷ്ണന്റെ സാക്ഷ്യവും നമ്മുടെ മുമ്പിലുണ്ടു്. മനുഷ്യവർഗ്ഗത്തെ മുഴുവൻ ഒരു ഏകകുടുംബമെന്ന നിലയിൽ ഈ ആണവയുഗത്തിൽ വളർത്തിയെടുക്കാനുള്ള ആവേശവും, മനോഭാവവും നമുക്കിവിടെ ഉണ്ടു്. നാം നമ്മെത്തന്നെ നശിപ്പിക്കാതിരിക്കാനുള്ള ഒരു പോംവഴി ഇതുമാത്രമേ ഉള്ളൂ.''

## 15 ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാഃ—

ഈ ദർശനമാണു് ശ്രീരാമകൃഷ്ണനിൽ മൂർത്തീഭവിച്ചിരിക്കുന്നതും സ്വാമി വിവേകാനന്ദൻ അദ്ദേഹത്തിന്റെ കാൽക്കലിരുന്നു സ്വാത്മീകരിച്ചിരിക്കുന്നതും പിൽക്കാലത്തു് ചിക്കാഗോലോകമതസമ്മേളനത്തിൽ അവതരിപ്പിച്ചിരുന്നതും. ആ അവതരണത്തിൽ സ്വാമി ഇപ്രകാരം പറഞ്ഞു: (കംപ്ലീറ്റ് വർക്സ് വാല്യം 1 പേജ് 10 – 11)

''മനുഷ്യനെന്നതു് ഒരു നിമിഷം ആർത്തിരമ്പുന്ന സമുദ്രത്തിന്റെ തരംഗാവലിയുടെ മുകളിലും അടുത്തനിമിഷം അഗാധമായ ഗർത്തത്തിലും വീണടിയുന്നതും സത്കർമ്മത്തിന്റേയും, ദുഷ്കർമ്മത്തിന്റേയും കാരണ്യത്തിനനുസരിച്ചു് അങ്ങിങ്ങായി ഉരുണ്ടുപിരണ്ടുകളിക്കുന്നതും പ്രക്ഷുബ്ധവും, കുതിച്ചോടുന്നതും, വിട്ടുവീഴ്ചയില്ലാത്തതുമായ കാര്യകാരണപ്രവാഹത്തിൽ നിസ്സഹായരായി, അശക്ത

ടായി ഉടഞ്ഞുപോകുന്നതുമായ കൊടുംകാറ്റിൽപ്പെട്ട ഒരു ചെറുനൗകയാണോ? ഒരു വിധവയുടെ കണ്ണുനീർ ഒപ്പാനോ, ഒരു അനാഥബാലന്റെ ദീനരോദനം കേൾക്കാനോ കാത്തുനിൽക്കാതെ കാര്യകാരണബന്ധമാകുന്ന ചക്രത്തിനിടയിൽപ്പെട്ട് ചതഞ്ഞരഞ്ഞുപോകുന്ന ഒരു നിസ്സാരകീടമാണോ?

''ഈ ആശയത്തിൽ ഹൃദയം തളർന്നുപോകുന്നു. എന്നാലും പ്രകൃതിയുടെ നിയമം ഇതുതന്നെ. ആശയ്ക്ക് ഒരു വഴിയുമില്ലേ? രക്ഷപ്പെടാൻ മാർഗ്ഗമില്ലേ? നിരാശാഭരിതമായ ഹൃദയത്തിന്റെ അത്യഗാധതയിൽനിന്ന് ഉയർന്നുവന്ന രോദനമിതാണ്. അതാകട്ടെ, കാരുണ്യത്തിന്റെ സിംഹാസനത്തിലെത്തി പ്രത്യാശയും, ആശ്വാസവും നിറഞ്ഞ വാക്കുകൾ താഴെ ഇറങ്ങിവന്നു. ഒരു വൈദികഋഷിയെ അതു് പ്രചോദിപ്പിച്ചു. അദ്ദേഹം ലോകത്തിന്റെ മുമ്പാകെ എഴുന്നേറ്റുനിന്നു കാഹളധ്വനിയിൽ സന്തോഷകരമായ ഈ വാർത്തകൾ പ്രഘോഷിച്ചു.'' (ശ്വേതാശ്വതര ഉപനിഷത്ത്, 2. 6, 3-8)

''അമരസന്താനങ്ങളെ, ഞാൻ പറയുന്നതു് കേൾക്കുക. ഉന്നതങ്ങളിൽ ഇരിക്കുന്നവരും കേൾക്കട്ടെ. ഞാൻ എല്ലാ അന്ധകാരങ്ങൾക്കും, മായയ്ക്കുമപ്പുറം നില്ക്കുന്ന പുരാണപുരുഷനെ കണ്ടിരിക്കുന്നു. അവനെ അറിഞ്ഞാൽമാത്രമെ മരണത്തിൽനിന്ന് മോചനം ലഭിക്കുകയുള്ളു.''

''അമരസന്താനങ്ങളെ'', — എത്ര മധുരവും പ്രത്യാശാഭരിതവുമായ സംബോധന! എന്നെ നിങ്ങളെ സഹോദരരെന്ന് വിളിക്കാൻ അനുവദിക്കുക. ആ മധുരസംജ്ഞയിൽക്കൂടി അനശ്വരമായ ആനന്ദത്തിന്റെ അവകാശികളായിത്തീരുന്നു നിങ്ങൾ. ഒരു ഹിന്ദു നിങ്ങളെ പാപികളെന്നു വിളിയ്ക്കാൻ കൂട്ടാക്കുകയില്ല. നിങ്ങൾ ദൈവത്തിന്റെ സന്തതികളാണ്. അനശ്വരമായ ആനന്ദത്തിന്റെയും, വിശുദ്ധിയുടേയും പരിപൂർണ്ണതയുടേയും ഓഹരിയുള്ളവരാണ് നിങ്ങൾ. ഭൂമിയിലെ ദിവ്യത്വങ്ങൾ — പാപികൾപോലും! ഒരു മനുഷ്യനെ അങ്ങനെ വിളിക്കുന്നതുതന്നെ പാപമാണ്. മനുഷ്യപ്രകൃതിയ്ക്ക് അപമാനകരമാണ് അതു്. സിംഹങ്ങളെ! എഴുന്നേറ്റുവരുവിൻ! നിങ്ങൾ ആടുകളാണെന്ന തെറ്റിദ്ധാരണ കുടഞ്ഞുനീക്കുവിൻ, നിങ്ങൾ അനശ്വരാത്മാക്കളും, നിത്യമുക്തരും, അനുഗൃഹീതരും, നിത്യരുമാണ്. നിങ്ങൾ പദാർത്ഥങ്ങളല്ല; നിങ്ങൾ ശരീരങ്ങളല്ല, ശരീരം നിങ്ങളുടെ ഭൃത്യൻ, ആ പദാർത്ഥത്തിന്റെ അടിമയല്ല നിങ്ങൾ.''

വിവേകാനന്ദൻെറ മതസമ്മേളനത്തിലെ പ്രസംഗങ്ങളെക്കുറിച്ചു റൊമെയിൻ റോളാങ്ങ് ഇപ്രകാരം പറയുന്നു ('വിവേകാനന്ദൻെറ ജീവിതം'—പേജ് 42);

''ഓരോ അവസരത്തിലും അദ്ദേഹം പുതിയ വാദഗതികളോടെ, എന്നാൽ അതേ സ്വപ്രത്യയസൈ്ഥര്യത്തോടെ സ്ഥലകാലങ്ങളില്ലാത്തതും കാട്ടാളന്മാരുടെ അടിമത്തമാന്ന ആരാധന മുതൽ ആധുനിക ശാസ്ത്രത്തിൻെറ ഏററവും ഉദാരമായ സൎഗ്ഗാത്മകമായ ഊന്നലോടു കൂടിയ നിഗമനങ്ങൾവരെ മനുഷ്യാത്മാവിനെ എല്ലാം കൂട്ടിയിണക്കുന്ന അദ്ദേഹത്തിൻെറ സാൎവ്വജനീനമതത്തിൻെറ പ്രബന്ധം അദ്ദേഹം ആവൎത്തിച്ച് അവതരിപ്പിക്കുകയായിരുന്നു. ഒരാളുടെയെങ്കിലും പ്രത്യാശ കെടുത്തിക്കളയാതെ ഓരോരുത്തൎക്കും തക്കതായ പ്രകൃതി അനുസരിച്ച് എല്ലാ ആശകളേയും വളൎത്താനും, നിലനിൎത്താനും എല്ലാററിനേയും സമഞ്ജസമായി സമ്മേളിപ്പിച്ചുകൊണ്ടു് സഹായിക്കാനും അദ്ദേഹത്തിനു് കഴിഞ്ഞു. മനുഷ്യനിൽ സ്വതേയുള്ള ദിവ്യത്വവും അവനിലുള്ള അനന്തമായ പരിണാമത്തിനുള്ള ശേഷിയുമല്ലാതെ മററു് യാതൊരു ശുഷ്കതത്ത്വവാദവും അവയിൽ ഉണ്ടായിരുന്നില്ല.''

## 16. വിദ്യാഭ്യാസം സൎവ്വതോമുഖമായ മനുഷ്യവികാസമെന്ന നിലയിൽ.

ഇവിടെ മനുഷ്യവിദ്യാഭ്യാസത്തിൻെറ യഥാൎത്ഥ ആത്മാവിനെ ദൎശിക്കാം. അതിൻെറ ഏററവും മഹത്തായ സൎവ്വതോമുഖമായ വളൎച്ചയ്ക്കാണു് ഊന്നൽ നല്കിയിട്ടുള്ളതു്, അതായതു് ശാരീരികവും, മാനസികവും. ആത്മീയവുമായ വളൎച്ചയ്ക്കു്. നിങ്ങൾക്കു് ലഭിച്ച വിദ്യാഭ്യാസത്താൽ ഞാൻ ആത്മീയമായി വളൎന്നിട്ടുണ്ടോ എന്ന ചോദ്യം സ്വയം ചോദിച്ചു നോക്കു. നിങ്ങൾ ബുദ്ധിപരമായും, ശാരീരികമായും വളൎന്നിരിക്കാം. എന്നാൽ ആത്മീയമായി വളൎന്നുവോ ? ഞാൻ ആത്മീയവളൎച്ചയുടെ സുദീൎഘമായ പാതയിൽ ആദ്യകാൽവെപ്പുകളിൽ ഏതാനും പിന്നിട്ടിരിക്കുന്നുവെന്നു് നിങ്ങൾ ഉത്തരം പറയുന്നുവെങ്കിൽ മാത്രമെ നിങ്ങളുടെ വിദ്യാഭ്യാസം തൃപ്തികരമായെന്നു് പറഞ്ഞുകൂടൂ. അപ്പോൾ മാത്രമേ നിങ്ങളുടെ വിദ്യാഭ്യാസം ആ പേരിനെ അൎഹിക്കുന്നുള്ളു. അതു് മനുഷ്യൻെറ പൂൎത്തീകരണത്തെ അതായതു് വ്യക്തിപരമായും, കൂട്ടായുമുള്ള പൂൎത്തീകരണത്തെ സാധിപ്പിക്കുന്നു. അല്ലാത്ത പക്ഷം നാം ഒരു പിരിമുറുക്കത്തിൽനിന്നു് മറെറാരു പിരിമുറുക്കത്തിലേയ്ക്കും, ഒരു മാനസികവൈകൃതത്തിൽനിന്നു് മറെറാരു വൈകൃതത്തിലേയ്ക്കും മാറിമാറി ചലിച്ചുകൊണ്ടിരിക്കുന്നു. അങ്ങനെ എല്ലാ സമയത്തും മനുഷ്യൻെറ പ്രശ്നങ്ങൾ പെരുകുക മാത്രം ചെയ്യുന്നു.

20-ാം ശതകത്തിലെ ജീവശാസ്ത്രവും ഈ വിദ്യാഭ്യാസത്തിൻെറ ഉന്നതമായ മാനത്തെ അംഗീകരിക്കുന്നു. മനുഷ്യൻെറ തലത്തിലുള്ള പരിണാമത്തിൽ സംഖ്യാവദ്ധനവിനെ മാററിനിർത്തി ഗുണവദ്ധനവിനെ മാനദണ്ഡമാക്കി സ്വീകരിക്കുകയും മനുഷ്യപരിണാമത്തിൻെറ ലക്ഷ്യം പൂർത്തീകരണമാണെന്നു് ഊന്നി പറയുകയും ചെയ്യുകയാണല്ലോ അതു് ചെയ്യുന്നതു്. സംഖ്യാവദ്ധനവു് മാനദണ്ഡമാകുന്നതു് മനുഷ്യതലത്തിന്നു് മുമ്പിലുള്ള മൃഗതലത്തിൽ മാത്രമാണു്. മറിച്ചു് 19-ാം ശതകത്തിലെ ജീവശാസ്ത്രം മനുഷ്യപരിണാമത്തിൻെറ ലക്ഷ്യം ഇന്ദ്രിയസന്തപ്പ്ണവും, ശാരീരികമായ അതിജീവനവും, സംഖ്യാപരമായ വദ്ധനവുമാണെന്നു് ഊന്നിപ്പറഞ്ഞിരുന്നു. എന്നാൽ ഇവ ഇന്നു് മാനുഷികതലത്തിൽ രണ്ടാം സ്ഥാനത്തേയ്ക്കു് തള്ളപ്പെട്ടിരിക്കുന്നു. പൂർത്തീകരണവും, ഗുണപരമായ സമ്പന്നതയും ഇന്നത്തെ ജീവശാസ്ത്രത്തിൽ ഒന്നാം സ്ഥാനത്തു് പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു.

ഇന്നത്തെ വിദ്യാഭ്യാസം വിദ്യാർത്ഥിയോടു് ഈ ചോദ്യം ചോദിക്കാനും അതിൻെറ ഉത്തരം ലഭിക്കാനും അവനെ പ്രാപ്തനാക്കണം; മനുഷ്യതലത്തിൽ സംഖ്യാവദ്ധനവു് ഗുണവദ്ധനവിൻെറ അധീനതയിലാവുകയും രണ്ടാം സ്ഥാനത്തേയ്ക്കു് തള്ളപ്പെടുകയും ചെയ്തിരിക്കേ നിൻെറ ജീവിതത്തിൻെറ ഗുണമെന്താണു്? ജൂലിയൻ ഹക്സ്ലി തൻെറ 'പരിണാമദശ്നം' എന്ന ശീഷ്കത്തിലുള്ള മുഖ്യപ്രഭാഷണത്തിൽ ചിക്കാഗോ യൂനിവേഴ്സിററിയിൽ ഡാർവിൻ ശതാബ്ദി ആഘോഷങ്ങളിൽ പങ്കെടുത്തു് ശാസ്ത്രജ്ഞന്മാരുടെ മുമ്പാകെ ഇപ്രകാരം പറഞ്ഞു. (പരിണാമം ഡാർവിന്നുശേഷം, വോള്യം III പേജ് 257).

''ഞാൻ ഗുണത്തെക്കുറിച്ചു് പറഞ്ഞുവല്ലോ. നമ്മുടെ ഇന്നത്തെ വിശ്വാസവ്യവസ്ഥ അനുസരിച്ചു് പ്രബലമായ സങ്കല്പം ഇതായിരിക്കണം. സംഖ്യാവദ്ധനവിനും, ഐകരൂപ്യത്തിന്നുമെതിരെ, ഗുണോത്കഷവും, സമ്പന്നതയും.''

ഈ വിശ്വാസവ്യവസ്ഥയുടെ വെളിച്ചത്തിൽ ഭൗതികഉപയോഗക്ഷമതയെക്കുറിച്ചു ചച്ചചെയ്യുമ്പോഠം ഹക്സ്ലി പറയുന്നു. [അതേ പുസ്തകം, പേജ് 259)

''മനുഷ്യൻെറ ഭാഗധേയം മനുഷ്യരാശിക്കു് ഏററവും കൂടുതൽ സഫലീകരണം സാധിപ്പിക്കുകയും മനുഷ്യസമൂഹങ്ങഠംക്കു് പരിപൂണ്ണമായ നേട്ടം കൈവരുത്തുകയും ചെയ്യുകയെന്നതാണെന്നു് നാം യഥാത്ഥത്തിൽ വിശ്വസിക്കുന്നുവെങ്കിൽ ഉപയോഗക്ഷമത സാധാരണ അത്ഥത്തിൽ ഗുണത്തിനു് വിധേയമായി നില്ക്കുന്നു എന്നു് മന

സ്സിലാക്കണം. മനുഷ്യന്റെ പ്രാഥമിക ആവശ്യങ്ങളെ തൃപ്തിപ്പെടുത്താനുള്ള അടിത്തറയെന്ന നിലയിൽ ഭൗതിക ഉല്പാദനത്തിന്റെ പെരുപ്പം അത്യാവശ്യമാണു്. എന്നാൽ അതു് ഒരു തോതിൽവരെ മാത്രം. ഒരു പ്രത്യേക അളവിൽ അപ്പുറം കലോറിയോ, മദ്യപാനവിരുന്നോ, ടി. വി. സെററുകളോ, അലങ്കാരയന്ത്രങ്ങളോ ഒരാൾക്കുണ്ടെങ്കിൽ അതു് തികച്ചും അനാവശ്യമെന്നു മാത്രമല്ല ഒരു ദൂഷ്യം കൂടിയാണു്. ഭൗതിക ഉല്പാദനത്തിന്റെ അളവിലുള്ള വർദ്ധനവു് കൂടുതലായുള്ള മറെറാരു ലക്ഷ്യത്തിലേയ്ക്കുള്ള മാർഗ്ഗം മാത്രമാണു്, അല്ലാതെ അതുതന്നെ ഒരു ലക്ഷ്യമല്ല.''

പരിണാമത്തിന്റെ ചലനാത്മകത ഗുണമാണെന്നു് പ്രാധാന്യമാക്കിക്കൊണ്ടു് ഹക്സ്‌ലി ഉപസംഹരിക്കുന്നു. [അതേ പുസ്തകം, പേജ്, 260–61]

''ഇപ്രകാരം പരിണാമപരമായ ദർശനം.......നമ്മുടെ നിലനില്പിനെ സരളമായും, ഹൃദ്യമായും പ്രകാശമാനമാക്കിത്തീർക്കുന്നു..... അതു് നമ്മുടെ ഭാഗധേയത്തെയും, കർത്തവ്യത്തെയും നമുക്കു് ചൂണ്ടിക്കാട്ടിത്തരുന്നു. പദാർത്ഥത്തിനുപരി മനസ്സു് വാഴുന്നതും, സംഖ്യാവർദ്ധനവു് ഗുണോത്കർഷത്തിനു് വിധേയമാകുന്നതും അതു് നമുക്കു് കാട്ടിത്തരുന്നു.''

പടിഞ്ഞാറൻ രാജ്യങ്ങൾ ഗുണത്തിന്റെമേലെ സംഖ്യാപെരുപ്പത്തിന്റെ അധീശത്വത്തിന്റെ ദുഷിച്ച ഫലങ്ങളെ നമുക്കു് കാട്ടിത്തരുന്നു. ആധുനിക പാശ്ചാത്യനാടുകളുടെ ഉയർന്ന അന്തസ്സ് കാരണം ഇതു് ഇന്ത്യയിലേയ്ക്കും മററു് നാടുകളിലേയ്ക്കും വ്യാപിച്ചുകൊണ്ടിരിക്കയാണു്. ഞാൻ എന്റെ പ്രഭാഷണവേളകളിൽ ഇതു ആധുനികസംസ്കാരത്തിന്റെ മാനസികവൈകൃതങ്ങളെക്കുറിച്ചു് സംസാരിക്കുമ്പോൾ ഇന്നത്തെ യൂണിവേഴ്സിററികളിലുള്ള പാശ്ചാത്യസംസ്കാരത്തിന്റെ സംരക്ഷകരായ ചിലർ ശ്രോതാക്കളുടെ ഇടയിൽനിന്നു് എന്നോടു് ചോദിക്കാറുണ്ടു്: കല്ക്കത്തയിലെ തെരുവുകളിലെ നടപ്പാതകളിൽ ഉറങ്ങിക്കിടക്കുന്ന ദരിദ്രജനതയെപ്പററി എന്തുപറയാനുണ്ടു് ? ഞാൻ അതിനു് മൃദുവായി മറുപടി പറയാറുണ്ടു്. അവർ നടപ്പാതയിലാണെങ്കിലും നന്നായി ഉറങ്ങുകയെങ്കിലും ചെയ്യുന്നുണ്ടു്. അതേസമയത്തു് അങ്ങേയററം വികസിതമായ സമൂഹങ്ങളിലുള്ള പലരും കൊട്ടാരസദൃശമായ വസതികളിൽ താമസിച്ചിട്ടും പ്രകൃതിസഹജമായ നിദ്രയെ ആസ്വദിക്കാൻ കഴിയാത്തവരാണു്. തീർച്ചയായും ജനങ്ങൾ ദരിദ്രരോ, വിശപ്പുള്ളവരോ, പാർപ്പിടമില്ലാത്തവരോ ആകണമെന്നു് ഞങ്ങൾ ആശിക്കുന്നില്ല.

ഞങ്ങളുടെ ജനങ്ങരംക്കു് ഒരു അന്തസ്സററ മനുഷ്യജീവിതം നയിക്കുന്നതിനു് സഹായകമായ വിധത്തിലുള്ള ശാസ്ത്രീയവും, സാങ്കേതികവുമായ വികസനം ആവശ്യമുണ്ടു്. അതിന്നു് മതേതരവിദ്യാഭ്യാസവും, സാമ്പത്തികവികസനവും, വ്യാപിപ്പിക്കേണ്ടതുണ്ടു്. എന്നാൽ അളവില്ലുള്ള ഈ അഭിവൃദ്ധി ഗുണോത്കർഷത്തിലേയ്ക്കു് നയിക്കണം. ഇതാണു് വിദ്യാഭ്യാസത്തെക്കുറിച്ചു് ഭൗതികശാസ്ത്രങ്ങളും, ആത്മീയശാസ്ത്രവും സമഞ്ജസമായി സമ്മേളിപ്പിച്ചുകൊണ്ടുള്ള വിദ്യാഭ്യാസമാണു് ഇന്നു് ലോകം മുഴവൻ ഉണ്ടാവേണ്ടതെന്ന മമ്മപ്രധാനമായ ആവശ്യത്തിലേയ്ക്കു് സ്വാമി വിവേകാനന്ദൻ നിരന്തരമായി ഊന്നിക്കൊണ്ടിരിക്കുന്നതു്.

## 17 ഉപസംഹാരം

വിദ്യാഭ്യാസം കമ്മത്തിനും, സാക്ഷാൽക്കാരത്തിനും ഉള്ള ഉദ്ഗ്രഥനമെന്ന നിലയിൽ, ഒരു വാക്കു് കൂടി. കുറച്ചു് വഷങ്ങരംക്കു മുമ്പു് യുദ്ധാനന്തരലോകത്തിലെ വിദ്യാഭ്യാസത്തെക്കുറിച്ചു് അന്വേഷിക്കുവാൻ യുനെസ്കോ ഒരു കമ്മീഷനെ നിശ്ചയിക്കുകയുണ്ടായി. അക്കാലത്തെ ഫ്രഞ്ചു് വിദ്യാഭ്യാസമന്ത്രിയും, പ്രധാനമന്ത്രിയുമായിരുന്ന എം. എഡ്ഗാർഫോർ ആയിരുന്നു ആ കമ്മീഷൻെറ ചെയർമാൻ. അദ്ദേഹം സമപ്പിച്ച റിപ്പോർട്ടിൻെറ ശീഷ്കം വളരെ പ്രാധാന്യമഹിക്കുന്ന ഒന്നായിരുന്നു. 'ആയിത്തീരാനുള്ള (സാക്ഷാൽക്കാരത്തിനുള്ള) പഠനം' ഇന്നുവരെ വിദ്യാഭ്യാസത്തിൻെറ പ്രധാനപ്പെട്ട ഊന്നൽ എങ്ങനെ പ്രവത്തിക്കാമെന്നതിനെക്കുറിച്ചായിരുന്നു. എനിക്കെങ്ങനെ ഒരു ഡോക്ടറോ; ഒരു അഭിഭാഷകനോ, ഒരു എഞ്ചിനീയറോ അഥവാ മററു് ഏതെങ്കിലും സാമൂഹ്യജോലികളിൽ ഏപ്പെട്ടിരിക്കുന്ന ഒരാളോ ആവാൻ പററും, ഇതാണു് പ്രവത്തിക്കുന്നതിന്നുള്ള വിദ്യാഭ്യാസം. ശരിയാണു്, എങ്ങനെ പ്രവത്തിക്കാമെന്നും അതിനുള്ള സാങ്കേതികമാഗ്ഗങ്ങരം ഏതെന്നുമുള്ളതിന്നു് നാം ഊന്നൽകൊടുക്കണം, എന്നാൽ മുഖ്യമായ ഊന്നൽ വിദ്യാഭ്യാസത്തിൽ നല്കേണ്ടതു് ആയിത്തീരലെങ്ങനെയാണെന്നു് പഠിക്കുന്നതിനാണു് എന്നു് റിപ്പോർട്ടു് ഊന്നിപ്പറയുന്നു. ആയിത്തീരുന്നതിൽ എങ്ങനെ ചെയ്യണമെന്നതും ഉരംപ്പെടുന്നുണ്ടു്. ആയിത്തീരുന്നതിനെക്കുറിച്ചു് പഠിക്കുമ്പോരം നിങ്ങരം അഗാധവത്തിയായ മനുഷ്യൻ എന്ന വിഷയത്തിലേയ്ക്കു് കടക്കുന്നു – അദ്ധ്യാത്മവിദ്യ എന്ന ഉന്നതശാസ്ത്രത്തിലേയ്ക്കു്.

ഇപ്രകാരം നമുക്കു ശാരീരികവും, സാമൂഹികവുമായ ശാസ്ത്രങ്ങളും ആന്തരികമനുഷ്യനെക്കുറിച്ചുള്ള ശാസ്ത്രവും ഗീതയിലെ യോഗത്തിൽ

അനുശാസിച്ചപ്രകാരമുള്ള സമഗ്രമായ ഒരു ആത്മീയദർശനത്തിന്റെ കീഴിൽ തോളോടുതോൾ ചേർന്നുപോകുന്ന ഒരു വിദ്യാഭ്യാസം ലഭിക്കുന്നു. 'ഞാൻ ആവർത്തിച്ചുപറയുന്നു, ഭാരതീയവീക്ഷണപ്രകാരം അപരാ, പരാ എന്നീ ശാസ്ത്രങ്ങൾക്കുതമ്മിൽ ഒരു ശണ്ഠയുമില്ല എന്ന് ഇന്നത്തെ എല്ലാവരും മനസ്സിലാക്കട്ടെയെന്ന്'. മനുഷ്യന്റെ സമ്പൂർണ്ണമായ പൂർത്തീകരണം അതായത് വ്യക്തിപരമായും, കൂട്ടായുമുള്ള പൂർത്തീകരണം ഉറപ്പുവരുത്തുന്ന വീക്ഷണമാണ് വിദ്യാഭ്യാസത്തെക്കുറിച്ച് ഭാരതത്തിന്റെ സമീപനം. സ്വാമി വിവേകാനന്ദന്റെ വിദ്യാഭ്യാസത്തെയും, മതത്തെയും കുറിച്ചുള്ള ആശയങ്ങളുടേയും, ആദർശങ്ങളുടെയും പിന്നിലുള്ള യുക്തിയുക്തമായ ശക്തിയും സങ്കല്പദാർഢ്യവും, സമകാലികപ്രസക്തിയും ഇതാണ്. ഇവ കാലാന്തരത്തിൽ ഭാരതത്തിലേയും, ലോകത്തിന്റെ ഇതരഭാഗങ്ങളിലേയും ചിന്തിയ്ക്കുന്ന ജനങ്ങൾ കൂടുതൽ വർദ്ധമാനമായി സ്വാഗതം ചെയ്യുകയും, നടപ്പിൽവരുത്തുകയും ചെയ്യാൻ നിർബ്ബന്ധിതമായിത്തീരും.

# 33

# ആധുനികയുഗത്തിലെ വിദ്യാഭ്യാസം: പുതിയ മാനങ്ങൾ*

**ആമുഖം**

ഒരു സ്വാഗതവാക്ക്:

1971 മുതൽ ഊസ്റ്റർ ബീക്ക് ഗ്രാമത്തിലെ ഒരു സംഘം സ്ത്രീ പുരുഷന്മാരും, യുവാക്കളും, വൃദ്ധരും ഹോളണ്ട്, ഇംഗ്ലണ്ട്, അമേരിക്ക, ജർമ്മനി എന്നിവിടങ്ങളിൽനിന്ന് എത്തിച്ചേർന്ന ഇവരെല്ലാവരേയും നെതർലാൻറിലെ യോഗവേദാന്തസൊസൈററിയുടെ ആഭിമുഖ്യത്തിൽ അതിൻെറ വേദാന്തവാരത്തിൻെറ ആത്മീയഅന്തര്യോഗ പരിപാടികളിൽ അൺഹെംഹൈസ്കൂളിലെ ആൺകുട്ടികളോടും, പെൺകുട്ടികളോടും, അവരുടെ ഗുരുക്കന്മാരോടും കൂടി ഈ മനോഹരമായ ഹോട്ടലിൽ സമ്മേളിക്കാൻ എത്തിച്ചേർന്ന നിങ്ങളെയുമെല്ലാം കണ്ടുമുട്ടുവാൻ ഇടയായതിൽ ഞാൻ വളരെ സന്തുഷ്ടനാണ്. ഈ ജനങ്ങളും, ഞാനും ഇവിടെ എന്താണ് ചെയ്യുന്നതെന്നറിയുന്നതിൽ നിങ്ങൾ തൽപരരായിരിക്കും. ഞങ്ങൾ മനുഷ്യവികാസത്തിൻെറയും, സഫലീകരണത്തിൻെറയും ഒരു മഹത്തായ ദർശനമായ വേദാന്തമെന്ന പേരിലറിയപ്പെടുന്ന മനുഷ്യസാദ്ധ്യതകളുടെ അഗാധമായ ശാസ്ത്രം പഠിക്കുകയാണ്. ഭാരതം 4000 വർഷങ്ങൾക്കുമുമ്പ് വികസിപ്പിച്ചെടുത്തതും ഇന്നും സഹസ്രാബ്ദങ്ങളായി സൂക്ഷിച്ചുകൊണ്ടുപോരുന്നതുമാണ് ഈ ശാസ്ത്രം.

നിങ്ങൾക്ക് ഞാൻ നിങ്ങളോട് സംസാരിക്കണമെന്ന് ആഗ്രഹമുണ്ട്. ഞാൻ ഇതേമാതിരിയുള്ള ഭാരതത്തിലേയും, അമേരിക്കയിലേയും, ഇംഗ്ലണ്ടിലേയും കമ്മ്യൂണിസ്റ്റ് രാജ്യങ്ങളടക്കമുള്ള മററു പല രാജ്യങ്ങളിലേയും യൂനിവേഴ്സിററികളിലും, കോളേജുകളിലും,

* ചോദ്യോത്തരങ്ങളോടുകൂടി 1982 മെയ് 7-ാംനു- സായാഹ്നത്തിൽ അൺഹാമിനടുത്തുള്ള ഊസ്റ്റർബീക്കിലെ ഡീപിററിസ് ബർഗ്ഗിലെ ഒരു വാരം നീണ്ടുനിന്ന വേദാന്തഅന്തര്യോഗത്തിൽ ഹോളണ്ടിലെ അൺഹെം ഹൈസ്കൂളിലെ 14നും 18നും ഇടയ്ക്കു പ്രായമുള്ള ആൺകുട്ടികൾക്കും പെൺകുട്ടികൾക്കുമായി ചെയ്ത പ്രഭാഷണങ്ങളുടെ ടേപ്പ്റിക്കാർഡിനെ അടിസ്ഥാനപ്പെടുത്തിയത്.

സ്കൂളുകളിലും ഇതുപോലുള്ള വിദ്യാർത്ഥിസംഘങ്ങളെ അഭിസംബോധന ചെയ്തിട്ടുണ്ടെന്നറിയുന്നതിൽ നിങ്ങൾക്ക് താല്പര്യമുണ്ടാകും. വിശേഷിച്ച് ഈ സന്ദർഭത്തിൽ ഞാൻ ഒരു കാര്യം ഓർക്കുകയാണ്. ലണ്ടനിലെ വെസ്റ്റ് മിനിസ്റ്റർ ഹൈസ്കൂളിലെ വിദ്യാർത്ഥികളോടും തെക്കേ ആസ്ട്രേലിയയിലെ ചെറിയ ഹൈസ്കൂളായ പോർട്ട് അഗസ്റ്റയിലും യഥാക്രമം 6 വർഷങ്ങൾക്കും, 5വർഷങ്ങൾക്കു മുമ്പു സംസാരിച്ചതാണ് എന്റെ ഓർമ്മയിൽ വരുന്നത്. ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്നും വന്ന കുട്ടികൾ ഞാൻ വിശദീകരിച്ചുകൊണ്ടിരുന്ന ആ വിഷയത്തിൽ വളരെ താല്പര്യമുള്ളവരായി തോന്നി. എന്താണ് ആ വിഷയം ? ആ വിഷയമാകട്ടെ നിങ്ങളെപ്പോലെ എല്ലാ സ്ഥലത്തുമുള്ള വിദ്യാർത്ഥികളും വിദ്യാർത്ഥിനികളും ജീവിതത്തിന്റെ സഫലീകരണത്തിനുവേണ്ടി സ്ക്കൂളുകളിലും, കോളേജുകളിലും, സർവ്വകലാശാലകളിലും പ്രത്യേകിച്ചും പഠിക്കുന്നത് ആയിരുന്നു. അതുകൊണ്ട് ഇന്ന് ഞാൻ നിങ്ങളോട് സംസാരിക്കാൻ പോകുന്നത് 'ആധുനികയുഗത്തിലെ വിദ്യാഭ്യാസം: പുതിയ മാനങ്ങൾ എന്ന വിഷയത്തെ കുറിച്ചാണ്. ഈ വിഷയം നിങ്ങളെല്ലാവരും താല്പര്യമുള്ള മററു വിദ്യാർത്ഥികളും എന്റെ മുമ്പിലിരുന്നു ഗ്രഹിക്കേണ്ടതാണ്. നിങ്ങൾക്കാവശ്യമുള്ള വിദ്യാഭ്യാസം ഏതു് തരത്തിൽപ്പെട്ടതാണ് ? നിങ്ങളുടെ ഈ പ്രായത്തിൽ അതിനെക്കുറിച്ച് വളരെയൊന്നും അറിയാൻ ഇടയില്ല. എന്നാൽ ആ ദിശയിലേയ്ക്കുള്ള നിങ്ങളുടെ ചിന്ത ഉത്തേജിപ്പിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. നിങ്ങൾ പുസ്തകം വായിക്കുന്നു; ക്ലാസ്സിലെ പ്രസംഗങ്ങൾ കേൾക്കുന്നു; വ്യായാമങ്ങളിൽ പങ്കെടുക്കുന്നു, പരീക്ഷകൾക്കിരുന്ന് പാസ്സാകുന്നു. ഇവയൊക്കെ തീർച്ചയായും വിദ്യാഭ്യാസത്തിന്റെ അവിഭാജ്യമായ ഭാഗങ്ങൾതന്നെ; എന്നാൽ വിദ്യാഭ്യാസത്തിന്റെ സുപ്രധാനമായ വശം നിങ്ങളുടെ മനസ്സിനെയും, സ്വഭാവത്തെയും രൂപപ്പെടുത്തലാണ്, നിങ്ങളെത്തന്നെ രൂപപ്പെടുത്താനും നിങ്ങളുടെ ജീവിതോദ്ദേശ്യം നിറവേററുന്നതിന് നിങ്ങളുടെ സാഹചര്യത്തെക്കൂടി രൂപപ്പെടുത്താനും മനസ്സിനെ പരിശീലിപ്പിച്ച് സമർത്ഥമാക്കുകയെന്നതാണ്. നമ്മുടെ എല്ലാ വിദ്യാഭ്യാസത്തിലും ഇന്ന് നാം ചെയ്യേണ്ട സുപ്രധാനമായ പ്രവർത്തനം അതായിരിക്കണം.

## 2 നമ്മുടെ മഹത്തായ ആധുനികസംസ്കാരത്തിലെ വിട്ടുപോയ വശം

ആധുനിക പാശ്ചാത്യശാസ്ത്രത്തിന്റേയും, സാങ്കേതിക വിദ്യയുടേയും സന്തതിയായ ഒരു മഹത്തായ സംസ്കാരത്തിലാണ് നാം ജീവിക്കുന്നതു്. ആധുനികശാസ്ത്രം നമുക്കുവേണ്ടി സൃഷ്ടിച്ചുതന്നി

ട്ടുള്ള ലോകം വളരെ അദ്ഭുതകരമായതാണ്. ആശ്ചര്യകരമായ ബഹിരാകാശയുഗത്തിൻെറ സംസ്ക്കാരത്തിലാണ് നാം ജീവിക്കുന്നതു്. നൂറു് വർഷങ്ങൾക്കുമുമ്പും, ഇപ്പോഴും തമ്മിൽ എന്തൊരു ഗംഭീരമായ മാററമാണ് വന്നുചേർന്നതു! ബ്രഹ്മാണ്ഡത്തെക്കുറിച്ചും, പിണ്ഡാണ്ഡത്തെക്കുറിച്ചും നമുക്കിന്നു് വിസ്തൃതമായ അറിവുണ്ടു്. ഉപയോഗപ്രദമായ എന്തിൻെറയുംമേൽ നമുക്ക് നിയന്ത്രണമുണ്ടു്. വളരെയേറെ സുഖസൗകര്യങ്ങൾ ഉണ്ടു്. നമുക്ക് ത്വരിതഗതിയിലുള്ള സഞ്ചാരത്തിനും, ആശയവിനിമയത്തിനുമുള്ള എളുപ്പമാർഗ്ഗങ്ങളുണ്ടു്. നാം ചന്ദ്രനിൽപ്പോയിരിക്കുന്നു. നമ്മുടെ സ്ഫുട്നിക്കുകൾ മററു ഗ്രഹങ്ങളിലും എത്തിച്ചേർന്നിരിക്കുന്നു അവയിലൊന്നു് സൗരമണ്ഡലത്തിൻെറ പുറമെ ബഹിരാകാശത്തിൽ ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്നു.

ഇവയും ഇതുപോലുള്ള ശാസ്ത്രത്തിൻെറ മററു രംഗങ്ങളിലുള്ള നേട്ടങ്ങളുമെല്ലാം മഹത്തായ മനുഷ്യൻെറ നേട്ടങ്ങളാണ്. എന്നാൽ മററുതരത്തിൽ മഹത്തായ നമ്മുടെ സംസ്ക്കാരത്തിൽ മർമ്മപ്രധാനമായ എന്തോ ഒന്നു് നഷ്ടപ്പെട്ടുപോയിരിക്കുന്നു, ആ നഷ്ടപ്പെട്ട ഒന്നു് എന്താണെന്നു് തിരിച്ചറിയണം. അതിന്നു് നിങ്ങളെപ്പോലുള്ള യുവവിദ്യാർത്ഥികളുടെ മനസ്സുതന്നെ തിരയേണ്ടിവരും. ഈ നഷ്ടപ്പെട്ടുപോയ ജനത്തിൻെറ തിക്തഫലങ്ങളാകട്ടെ ഇന്നു് ലോകം മുഴക്കെയുള്ള പിരിമുറുക്കം, ഉൽക്കണ്ഠ, അസന്തുഷ്ടി മനുഷ്യനിൽ തത്ഫലമായുള്ള മാനസികവും, സാമൂഹ്യവുമായ വൈകൃതങ്ങൾ എന്നീ പ്രതിഭാസങ്ങളിൽക്കൂടി വെളിവാക്കപ്പെടുന്നുണ്ടു്.

ഉൽക്കണ്ഠയെന്നതു് ഭയത്തിൻെറ ഒരു രൂപമാണ്. ഈ യൂറോപ്പിൽത്തന്നെ ശാസ്ത്രയുഗത്തിനു് മുമ്പ് ജീവിച്ച പൗരാണികജനതയ്ക്കു് പ്രകൃതിയെക്കുറിച്ചോ അതിൻെറ പ്രക്രിയകളെക്കുറിച്ചോ ഒരു അറിവുമുണ്ടായിരുന്നില്ല. അവർ വളരെ വിഷമിച്ച് ജീവിതം നയിച്ചു. ഇടി, മിന്നൽ, ചെന്നായ, മററു കാട്ടുമൃഗങ്ങൾ, പല തരത്തിലുള്ള രോഗങ്ങൾ എന്നിവയെ നിരന്തരമായി അവർ ഭയപ്പെട്ടിരുന്നു. എന്നാൽ ഇന്നു് നമ്മുടെക്കൂടെ ശാസ്ത്രമുണ്ടു്. പ്രകൃതിയുടെ ശക്തികളെ നിയന്ത്രിച്ചുകൊണ്ടു് നാമിന്നു് പരിഷ്കൃതരായിരിക്കുന്നു. അതിനാൽ ഈ ബാഹ്യപ്രകൃതിയിൽനിന്നുള്ള ഭയങ്ങൾ നമ്മെ അലട്ടുന്നില്ല. എന്നാൽ ശാസ്ത്രം എല്ലാ ഭയങ്ങളെയും അകററി നമ്മെ രക്ഷിച്ചുവെന്നു്നമുക്ക് അവകാശപ്പെട്ടുകൂടാ; കാരണം ഇന്നത്തെ പരിഷ്കൃതമനുഷ്യൻ മേല്പറഞ്ഞപ്രകാരത്തിലുള്ള മററുരൂപത്തിലുള്ള ഭയങ്ങളാൽ ആക്രാന്തനാണ്. മററു ഭയങ്ങൾ ഇന്നത്തെ മനുഷ്യനെ പീഡിപ്പിയ്ക്കുന്നുണ്ടു്. ഈ മററു ഭയങ്ങളെല്ലാം ഭൗതികശാസ്ത്രങ്ങളുടെ കൈയെത്താത്ത മനുഷ്യൻെറ ആന്തര

പ്രകൃതിയിൽനിന്നു് ഉദ്ഭവിക്കുന്നതാണു്. ഈ ഭയങ്ങളാകട്ടെ മാനസികമായ വൈകൃതങ്ങൾ നമ്മിൽ ഉളവാക്കുന്നു. അവ ഉൽക്കണ്ഠ, പിരിമുറുക്കം, നിരാശ, വിരസത, അക്രമവാസന, കുറ്റവാസന, ആത്മഹത്യയ്ക്കുള്ള പ്രവണതപോലും മനുഷ്യനിൽ ഉളവാക്കുന്നു. നമ്മുടെ പുറംജീവിതത്തെ സമ്പന്നവും, ക്രമീകൃതവും ആക്കിത്തീർക്കുന്ന ഭൗതികശാസ്ത്രങ്ങൾ നമുക്കു് ഉണ്ടെങ്കിലും മേല്പറഞ്ഞവയാകട്ടെ മാനസികവൈകൃതങ്ങളുടെ ദൂഷ്യഫലങ്ങളാണു്.

## 3 അത്യുത്തമശാസ്ത്രം: ശമനകരമെന്നതിനെക്കാൾ നിവാരണപരം

നമുക്കെങ്ങനെ ഈ മാനസികവൈകൃതങ്ങളെ നിവാരണം ചെയ്യാം? നാമവയ്ക്കു്ശമനൗഷധങ്ങൾ കണ്ടുപിടിച്ചാൽ മാത്രം പോരാ. അതിപ്പോൾ തൃപ്തികരമായ ഫലത്തോടെയല്ലെങ്കിലും നമ്മൾ ചെയ്തുകൊണ്ടിരിക്കുന്നുണ്ടു്. പലപ്പോഴും അതുകൊണ്ടു് അനഭിലഷണീയമായ ഉപഫലങ്ങളും മറ്റു് മാറാവ്യാധികളും ഉണ്ടാകുന്നുമുണ്ടു്. അവയെ എങ്ങനെ നിവാരണം ചെയ്യാമെന്നതാണു് മർമ്മപ്രധാനമായ ചോദ്യം. പ്രകൃതിശക്തികളെ നിയന്ത്രിക്കുന്നതിന്നു് വളരെ വിപുലമായ കഴിവുനേടിയ ബഹിരാകാശയുഗത്തിൽ പ്രവേശിച്ച ഇന്നത്തെ മനുഷ്യന്നു് ആന്തരമായ അസംതൃപ്തികളും വൈകൃതങ്ങളും എങ്ങനെ അനുഭവിക്കേണ്ടിവന്നു ? മനുഷ്യനെ ആന്തരമായ വ്യാധികളിൽനിന്നും അതിന്റെ ബാഹ്യപ്രകാശനമായ സാമൂഹ്യവൈകൃതങ്ങളിൽനിന്നും രക്ഷിക്കുന്നതിന്നു് കഴിവുള്ള ഒരു ശാസ്ത്രവുമില്ലേ? രോഗശമനത്തിന്നുള്ള ശാസ്ത്രത്തെക്കാൾ രോഗനിവാരണത്തിന്നുള്ള ശാസ്ത്രമാണു് അത്യുത്തമം.

ഈ ചോദ്യം ഒരു വെല്ലുവിളിയുടെ സ്വഭാവത്തിലുള്ളതാണെന്നും ആധുനികമനുഷ്യൻ അതിനെ കൈകാര്യംചെയ്യുന്നതു് ലാഭകരമായ ഒരനുഭവമായിരിക്കുമെന്നുള്ള കാര്യത്തോടു് നിങ്ങളെല്ലാവരും യോജിക്കുമെന്നെനിക്കുറപ്പുണ്ടു്. മനസ്സു് ശുദ്ധമായാൽ എല്ലാം ശുദ്ധമായി; മനസ്സു് വികൃതമായാൽ എല്ലാം വികൃതമായി. അതാവട്ടെ നിങ്ങളൊരു കണ്ണാടിയിൽനോക്കുമ്പോലെയാണു്. നിങ്ങൾ മുഖം വികൃതമാക്കുകയാണെങ്കിൽ കണ്ണാടിയും നിങ്ങളുടെ മുഖം വികൃതമാക്കുന്നതുകാണാം. നിങ്ങൾക്കു് സുന്ദരമായൊരു മുഖമാണുള്ളതെങ്കിൽ ആ സൗന്ദര്യം കണ്ണാടിയും പ്രതിഫലിപ്പിക്കുന്നതുകാണാം. എല്ലാ വിഷമകരവും വികൃതവുമായ ജീവിതാനുഭവങ്ങളുടെ ശക്തമായ പ്രവാഹത്തെയും ചെറുത്തുനില്ക്കാൻ ശക്തമായ നിർഭയത്വവും ഉറപ്പും ശക്തിയും മനസ്സിനെ പരിശീലിപ്പിക്കുന്ന അറിവും. ഇവയെല്ലാം എല്ലാ വിദ്യാഭ്യാസത്തിന്റെയും പ്രധാനഭാഗങ്ങളാണെന്നു

ള്ളതു് നിങ്ങൾ അംഗീകരിക്കുമെന്നെനിക്കുറപ്പുണ്ടു്. മനുഷ്യജീവിതം നിരവധി വിഷമാനുഭവങ്ങളുടെ സമ്മർദ്ദത്തെ നേരിടാനുള്ള ധാരാളം സന്ദർഭങ്ങൾ നമുക്കു് നല്കുന്നുണ്ടു്. അത്തരം സന്ദർഭങ്ങൾ നിങ്ങളുടെ ദീർഘജീവിതത്തിൽ തീർച്ചയായും കുറവായിരിക്കാം. എന്നാൽ നിങ്ങൾക്കു് ശാരീരികവും മാനസികവുമായ പക്വത കൈവന്നു് ജീവിതത്തിന്റെ മുഖ്യധാരയിൽ പ്രവേശിക്കുന്നതോടെ നിങ്ങൾ ചിലപ്പോൾ മാനസികത്തകർച്ചയ്ക്കും സാമൂഹ്യവൈകൃതങ്ങൾക്കും ഇരയാകുന്ന വിധത്തിലുള്ള ദുസ്സഹമായ അനുഭവങ്ങളുമായി കൂട്ടിമുട്ടേണ്ടിവന്നേക്കും. മനോരോഗശാസ്ത്രം, മാനസികചികിത്സ എന്നീ ആധുനികശാസ്ത്രങ്ങൾ ഇത്തരം മനസ്സുകളെ കൈകാര്യം ചെയ്യുന്നതിനും അവയ്ക്കു് സഹായം ചെയ്യുന്നതിനുമായിട്ടുണ്ടു്. ഉദാഹരണമായി ഒരു കുട്ടിക്കു് ചെറുപ്പത്തിൽത്തന്നെ മാതാപിതാക്കളുടെ സ്നേഹവും പരിചരണവും ലഭിക്കുന്നില്ലെങ്കിൽ കുട്ടിക്കാലം മുതല്ക്കു തന്നെ അതിന്റെ മനസ്സു് വികൃതമായിത്തീരുന്നു. എന്താണു് മനസ്സിന്റെ ശിക്ഷണം? എന്താണു് ഊർജ്ജം? എന്നിങ്ങനെയുള്ള കാര്യങ്ങൾ ആദ്യമായി കുടുംബസാഹചര്യത്തിൽനിന്നും പിന്നീടു് സ്വന്തമായും മനസ്സിലാക്കേണ്ടതുണ്ടു്, അതിൽക്കൂടിമാത്രമേ പല അവമതികളിൽനിന്നും ഉയർന്നുവരുന്ന മാനസികവൈകൃതങ്ങളുടെ നിവാരണം അവനു് സാധിക്കുകയുള്ളൂ. ആ ആന്തരമായ ഊർജ്ജസ്രോതസ്സിന്റെ സ്വഭാവമെന്തു്? കുട്ടിക്കാലംമുതല്ക്കുതന്നെ സാവധാനത്തിലും ക്രമത്തിലും നമുക്കെങ്ങനെ അതു് നേടിയെടുക്കാം? നമ്മുടെ വിദ്യാഭ്യാസത്തിന്റെ അവശ്യഭാഗമായി നിവാരണപരമായ ഈ അറിവാണു് നമുക്കു് വേണ്ടതെന്നതിനോടു് നിങ്ങൾ യോജിക്കുമെന്നെനിക്കുറപ്പുണ്ടു്.

ആ ഊർജ്ജം, ആ ശക്തി നമ്മുടെ ബാഹ്യമായ ശാരീരികപ്രകൃതിയിൽനിന്നോ മാംസപേശിയിൽനിന്നോ മസ്തിഷ്കത്തിൽനിന്നോ ഉദ്ഭവിക്കുന്നതല്ല. ഉദാഹരണത്തിനു് നല്ല പേശീദാർഢ്യവും ധാരാളം തലച്ചോറുമുള്ള സ്ത്രീപുരുഷന്മാരും ഈ വൈകൃതങ്ങൾ അനുഭവിക്കുന്നതു കാണുന്നുണ്ടു്. സ്വാഭാവികമായും മനുഷ്യന്റെ അഗാധതലത്തിലേയ്ക്കു്, അതായതു് മനുഷ്യവ്യക്തിത്വത്തിന്റെ ആത്മീയതലത്തിലേയ്ക്കു് നാം പ്രവേശിച്ചു് അന്വേഷിക്കേണ്ടതുണ്ടു്.

## 4 വേദാന്തവും ശാസ്ത്രീയമായ ആവേശവും

ഈ വാർഷിക അന്തര്യോഗങ്ങളിൽ നിരവധി വീക്ഷണങ്ങളിൽക്കൂടിയും, ധാരാളം ചോദ്യങ്ങളിൽക്കൂടിയും ഈ ശാസ്ത്രമാണു് നാം ചർച്ച ചെയ്തതു്. വേദാന്തത്തിന്റെ ശാസ്ത്രവും, തത്ത്വജ്ഞാനവും ഇതാണു്. ഇതാകട്ടെ, യുഗങ്ങൾക്കുമുമ്പു് ഇന്നു നമ്മുടെ കാലംവരെയും സാർവ്വ

ജനീനവും, സർവ്വാശ്ലേഷിയും, സയുക്തികവും, സമുന്നതവുമായ ബുദ്ധിയും, ആത്മീയമായ അന്തസ്സും ജീവിതത്തിലുണ്ടാക്കുന്ന പ്രായോഗിക ദർശനവും ആകുന്നു. അതിനാൽ ഈ ശാസ്ത്രീയയുഗത്തിൽ നിരവധി ആധുനികശാസ്ത്രജ്ഞന്മാരുടെ ശ്രദ്ധയെ ഇതു് ഹഠാദാകർഷിച്ചിരിക്കുന്നതിലും അവരിൽ ചിലർ വേദാന്തഗ്രന്ഥങ്ങളിൽനിന്നു് ചില ഖണ്ഡികകൾ ഉദ്ധരിച്ചിരിക്കുന്നതിലും ആശ്ചര്യമില്ല.

വേദാന്തം എന്ന വാക്കു് രണ്ടു വാക്കുകൾ കൂടിച്ചേർന്നതാണു്. ഒന്നു് വേദം, രണ്ടു് അന്തം. വേദമെന്നാൽ അറിവു്, അന്തമെന്നാൽ അവസാനം. അതിനാൽ വേദാന്തമെന്നാൽ ഒരർത്ഥത്തിൽ വൈദിക സാഹിത്യത്തിന്റെ അവസാനവും അതിപ്രധാനവുമായ ഭാഗവുമാണെന്നും മറ്റൊരർത്ഥത്തിൽ എല്ലാ അറിവുകളുടേയും അവസാനമാണെന്നും വരുന്നു. വിവേകം എന്നാൽ പാകമായ അറിവെന്നാണു് അർത്ഥം. അത്തരത്തിലുള്ള അറിവിനു് മുണ്ഡകോപനിഷത്തിൽ (1. 5) എല്ലാ ഭൗതികശാസ്ത്രങ്ങൾക്കും, ധനതത്ത്വശാസ്ത്രത്തിനും, രാജ്യതന്ത്രത്തിനും, സാമൂഹ്യശാസ്ത്രത്തിനും, എല്ലാ വംശങ്ങളുടെ മതശാസ്ത്രങ്ങൾക്കും വിജ്ഞാനമെന്നാണു് പേർ പറയുന്നതു്. വിവേകമാകട്ടെ ഇന്ദ്രിയങ്ങൾക്കു് വെളിപ്പെടുത്താനാവാത്ത മനുഷ്യന്റെ അഗാധതലത്തെക്കുറിച്ചുള്ള അനുഭവമാണു്.

വേദാന്തശാസ്ത്രം എങ്ങനെ ആന്തരികമനുഷ്യന്റെ ശാസ്ത്രമാകുന്നുവെന്നും അതിന്റെ സത്യം എന്താണെന്നും ചോദിക്കുവാനും, പ്രതീക്ഷിക്കുവാനും, സ്വാഗതം ചെയ്യാനും നിങ്ങളെ അനുവദിക്കുന്നു. കൂടുതൽ ചോദിക്കുകയും, അന്വേഷിക്കുകയും ചെയ്യുന്തോറും നിങ്ങൾക്കു് അതിൽനിന്നു് നിരവധി കാര്യങ്ങൾ ലഭിക്കുന്നു. സാധാരണനിലയ്ക്കു് മതങ്ങൾ ചോദ്യം ചെയ്യാൻ പാടില്ലാത്തതും, നിങ്ങൾ അംഗീകരിച്ചുകൊള്ളേണ്ടതുമായ ചില ശുഷ്കതത്ത്വവാദങ്ങളിൽ അധിഷ്ഠിതമാണു്. നിങ്ങൾ ചോദ്യം ചോദിക്കുമ്പോൾ ശുഷ്കതത്ത്വങ്ങൾ പിളർന്നുപോകുന്നു; അഥവാ അതിനെ പ്രചരിപ്പിക്കുന്നവർ അവതല്ലിത്തകർക്കും. അതിനാൽ എല്ലാ വംശീയമതങ്ങളും ചോദ്യം ചോദിക്കലിനേയും, അന്വേഷണത്തേയും നിരോധിച്ചിരിക്കുന്നു. ഇതിൽ നിന്നാണു് ചോദ്യംചെയ്യലും, സയുക്തികമായ അന്വേഷണവും, ജീവരക്തമാക്കിയിട്ടുള്ള ശാസ്ത്രത്തോടു് അതിനുള്ള എതിർപ്പു് ഉദ്ഭവിക്കുന്നതു്. നിങ്ങൾക്കു് വേദാന്തത്തിന്റെ അതുല്യത മനസ്സിലാക്കണമെങ്കിൽ വംശീയമതങ്ങളും, ശാസ്ത്രവും തമ്മിലുള്ള മൗലികമായ വ്യത്യാസം മനസ്സിലാക്കണം. ഒന്നു്, ഈ പറഞ്ഞ ഏതെങ്കിലും വംശീയമതങ്ങളിൽ ജനിച്ചതാകുന്നു, ഒന്നിനും അതിനൊരു സ്വാതന്ത്ര്യവുമില്ല. എന്നാൽ ശാസ്ത്രത്തെ സംബന്ധിച്ചിടത്തോളം ഒരാൾ

അതിനെ അന്വേഷിക്കുന്നു. നിങ്ങളാരും ഊർജ്ജതന്ത്രത്തിലോ, രസതന്ത്രത്തിലോ മററു ശാസ്ത്രങ്ങളിലോ ജനിക്കുന്നില്ല. അതു് നിങ്ങൾ തെരഞ്ഞെടുക്കുകയോ, അന്വേഷിക്കുകയോ ചെയ്യുകയാണു്. വേദാന്തം പറയുന്നു, മതത്തിനു് വംശീയപ്രകാശനമെന്നതിലുപരി ഒരു ശാസ്ത്രീയതലമുണ്ടെന്നു്. സത്യാന്വേഷണാവേശത്തിൽ പ്രവർത്തിക്കുമ്പോൾ അതു് നിങ്ങളിൽ വന്നുചേരുന്നു. ബ്രിട്ടീഷ് ഗണിതശാസ്ത്രജ്ഞനും, നക്ഷത്രശാസ്ത്രജ്ഞനുമായ പരേതനായ ആർതർ എഡിങ്ടൺ തൻെറ 'ശാസ്ത്രവും അദൃശ്യരോഗവും' (പേജ്5) എന്ന ഗ്രന്ഥത്തിൽ പറയുന്നു:

''മുന്നണിയിൽ അന്വേഷിച്ചുകൊണ്ടേയിരിക്കാത്ത കാലത്തോളം നിങ്ങൾക്കു് യഥാർത്ഥശാസ്ത്രത്തിൻെറയോ, മതത്തിൻെറയോ ആത്മാവിനെ അറിയാൻ കഴിയുകയില്ല.''

ആ ശാസ്ത്രീയമായ ആവേശവും മനോഭാവവും വേദാന്തതത്ത്വശാസ്ത്രം ഉൾക്കൊള്ളുന്നു. ഈ ഒരിക്കലും നശിക്കാത്ത യുക്തിയുക്തമായ ചോദ്യംചെയ്യലും, ഗവേഷണവും, അനുഭവവും മനുഷ്യൻെറയും, അവൻെറ ഭാഗധേയത്തിൻെറയും യഥാർത്ഥസ്വഭാവത്തെക്കുറിച്ചുള്ള അന്വേഷണബുദ്ധിയും പൗരാണിക ഇന്ത്യയിൽ സഹസ്രാബ്ദങ്ങൾക്കു മുമ്പു് ഉജ്ജ്വല ബുദ്ധിമാന്മാരായ പുരുഷന്മാരും, സ്ത്രീകളും, കുട്ടികളും, രാജാക്കന്മാരും, ചക്രവർത്തിമാരും, സാമാന്യജനതയും നയിച്ചിരുന്നു, ഉപനിഷത്തുകൾ എന്നറിയപ്പെടുന്ന സാഹിത്യം ഈ നേതൃത്വമനസ്സന്മാരുടെ ശാസ്ത്രീയമായ ആവേശവും, വീക്ഷണവും നമുക്കു് പ്രദാനം ചെയ്യുന്നുണ്ടു്. അവർ അതിനു് ഉപയോഗിച്ച ക്രമങ്ങളും അവർ കണ്ടുപിടിച്ച സത്യങ്ങളും കണ്ടുപിടുത്തത്തിനും തെറേറാ ശരിയോ എന്നു് പരീക്ഷിക്കുന്നതിനും അവർ നമ്മുടെ മുമ്പാകെ വെച്ചിട്ടുണ്ടു്.

നിങ്ങളെക്കുറിച്ചും, എന്നെക്കുറിച്ചും അവർ കണ്ടുപിടിച്ച അത്യുന്നതമായ സത്യമാകട്ടെ നാമെല്ലാവരും ആന്തരമായി ദിവ്യന്മാരാണെന്നാണു്. ഈ നശ്വരമായ ശരീരത്തിനും, മനസ്സിനും അപ്പുറത്തു് അനന്തവും, അനശ്വരവുമായ ഒരു തലമുണ്ടു്. നാമാകട്ടെ, നമ്മുടെ ഇന്ദ്രിയാനുഭവങ്ങൾകൊണ്ടു് നാം മനസ്സും, ശരീരവുമാണെന്നേ അറിയുന്നുള്ളു. ഒരുപക്ഷെ ഞാൻ നിങ്ങളിലാരോടെങ്കിലും ഒരു ചോദ്യം ചോദിക്കുന്നുവെന്നിരിക്കട്ടെ. നിങ്ങൾ ആരാണു് ? നിങ്ങൾ ഉത്തരം പറയും ഞാൻ ഇന്നടത്തെ ഇന്നയാളാണു്. എനിക്കു് ഇത്ര ഉയരമുണ്ടു്, ഇത്ര തൂക്കമുണ്ടു്. ഇതുപോലെ നിങ്ങളെ സംബന്ധിച്ച മററു കാര്യങ്ങളും വെളിപ്പെടുത്തിയേക്കും. ഇതു് നിങ്ങളെക്കുറിച്ചുള്ള മുഴുവൻ വിവരണമായെന്നു് നിങ്ങൾ പറയുമോ ? നിങ്ങൾ വളരുകയും,

പകൃത പ്രാപിക്കുകയും ചെയ്യുമ്പോൾ പുറത്തു് വരുന്ന എല്ലാ ശാരീരികവും മാനസികവുമായ സാദ്ധ്യതകൾ ഉൾക്കൊള്ളുന്നില്ലല്ലോ. മാത്രമല്ല നിങ്ങളുടെ വ്യക്തിപ്രഭാവത്തിൻെറ അഗാധതലത്തെക്കുറിച്ചും, ഗംഭീരമായ തലത്തെക്കുറിച്ചും, നിങ്ങൾ വിട്ടുകളയുന്നു. ശരീരത്തിനും, നാഡീവ്യവസ്ഥയ്ക്കും, മനസ്സിന്നും പിന്നിലുള്ള ഓരോ ജീവിയിലുമുള്ള ദിവ്യസ്ഫുലിംഗത്തെ വേദാന്തം കണ്ടറിഞ്ഞിരിക്കുന്നു. അതു് നിത്യശുദ്ധവും, നിത്യമുക്തവും, നിത്യപ്രകാശവുമാണ്. അവർ അതിനെ ആത്മാവെന്നോ, അനന്തതയെന്നോ വിളിക്കുന്നു. എന്നാൽ ഈ തലമാകട്ടെ മനുഷ്യൻെറ ഇന്ദ്രിയോപകരണങ്ങൾകൊണ്ടു് വെളിപ്പെടുത്താവുന്നവയല്ല. ഇന്ദ്രിയങ്ങൾ ശാരീരികതലത്തെ മാത്രമേ വെളിപ്പെടുത്തുന്നുള്ളു. അമേരിക്കൻ നോബൽസമ്മാനാർഹനും, വൈദ്യശാസ്ത്രവിശാരദനുമായ പരേതനായ അലക്സിസ്കാരൻ 80 വർഷങ്ങൾക്കു മുമ്പു് അജ്ഞാതനായ മനുഷ്യൻ എന്ന ഒരു ഗ്രന്ഥം രചിക്കുകയുണ്ടായി. ഈ അറിയപ്പെടുന്ന ശാരീരികതലത്തിനു പുറമെ അജ്ഞാതനായ മനുഷ്യൻ ഉണ്ടെന്നു് അദ്ദേഹം പറയുന്നു. മനുഷ്യനെ സംബന്ധിച്ച ഈ സത്യം ഭാരതത്തിലെ ഋഷിമാർ ചുഴിഞ്ഞിറങ്ങുന്ന അന്വേഷണത്തിൽക്കൂടി ഓരോ മനുഷ്യനിലും ഉള്ള ഈ സത്യത്തെ പ്രഘോഷിച്ചിട്ടുണ്ടു്. ഈ ആത്മാവു് അവർ ഘോഷിക്കുന്നു, ശുദ്ധബോധവും, അനന്തവും, അദ്വൈതവുമാണെന്നു്. അതേ അനന്തമായ ആത്മാവുതന്നെയാണു് നിന്നിലും, എന്നിലും എല്ലാററിലുമുള്ളതു്. നമ്മുടെയെല്ലാം പരിമിതമായ ബോധാവസ്ഥയ്ക്കപ്പുറം ഈ അപരിമിതമായ ബോധാവസ്ഥയാണുള്ളതു്. അക്കാര്യത്തിൽ നാമെല്ലാം ഒന്നുതന്നെ. വേദാന്തം പറയുന്നതു് അനന്തമായ ഊർജ്ജസ്രോതസ്സിൻെറ കേന്ദ്രവും, മതം, ദൈവം എന്നു വിളിക്കുന്നതും അതിനെത്തന്നെയാണെന്നാണു്.

## 5 മാനസികവൈകൃതങ്ങളുടെ നിവാരണത്തിൽ ഊന്നൽ നല്കുന്ന വിദ്യാഭ്യാസം

ആധുനികസംസ്കാരത്തിൽ മനുഷ്യൻെറ ഈ അനന്തമായ തലം അവഗണിക്കപ്പെടുകയും അജ്ഞാതമാവുകയും അംഗീകരിക്കപ്പെടാതിരിക്കയും അതിനാൽത്തന്നെ ഉപയുക്തമാവാതിരിക്കയും ചെയ്യുന്നു. പരിഷ്കൃതമനുഷ്യൻ അവൻെറ ശാരീരികവും മാനസികവുമായ തലത്തിൽ മാത്രം ജീവിക്കുന്നു. ഇതിന്നപ്പുറമുള്ള തലങ്ങൾ ആധുനികചിന്തയ്ക്കും ആധുനികമനുഷ്യന്നും അദൃശ്യമാകുന്നു. അതുകൊണ്ടാണു വേദാന്തം പറയുന്നതു്, മനോഹരവും സുശക്തവുമായ സാങ്കേതികനേട്ടങ്ങളുണ്ടായിട്ടും ആധുനികമനുഷ്യൻ പിന്നെയും ഭയത്തിന്നും മാന

സികമുറുക്കത്തിന്നും മററു് മാനസികവൈകൃതങ്ങൾക്കും ഇരയായിത്തീരുന്നതെന്നു്. അതു തന്നെയാണു് വർദ്ധിച്ചുവരുന്ന കുററവാസനയ്ക്കും അക്രമങ്ങൾക്കും ഉള്ള കാരണവും. ഇന്നത്തെ ആത്മീയമായ പോഷണക്കുറവിന്റെ ഫലമാണു് വർദ്ധമാനമായ മാനസികവൈകൃതങ്ങളുടെ പിന്നിലുള്ളതു്. അതിനെ നേരിടാൻ സമുദായം വർദ്ധിച്ച തോതിൽ മാനസികചികിത്സകരേയും മനോരോഗവിദഗ്ദ്ധരേയും പോലീസിനേയുമാണു് നിയോഗിക്കുന്നതു്.

ആധുനികസാങ്കേതികസംസ്കാരം നിങ്ങൾക്കു് വേണ്ടത്ര പോഷകാഹാരവും വ്യായാമവും നല്കി ശാരീരികപോഷണക്കുറവിനെ നിവാരണം ചെയ്യാൻ സഹായിക്കുന്നു സ്കൂളുകളും ഗ്രന്ഥാലയങ്ങളും ബുദ്ധിപരമായ വിജ്ഞാനത്തിന്നുള്ള മാർഗ്ഗങ്ങൾ നല്കിക്കൊണ്ടു് ബുദ്ധിപരമായ പോഷണക്കുറവും നിവാരണം ചെയ്യാൻ നിങ്ങളെ സഹായിക്കുന്നു. ഈ രണ്ടു രംഗങ്ങളിലും ആരോഗ്യകരമായ തത്ത്വമായി അംഗീകരിച്ചതു് നിവാരണത്തെയാണു്, രോഗശമനത്തെയല്ല. അതിനാൽ മനുഷ്യന്റെ ആന്തരജീവിതത്തിലെ പോഷണക്കുറവിനെ നിവാരണം ചെയ്യാനുള്ള വ്യവസ്ഥയിതിലില്ല. ഈ മർമ്മപ്രധാനമായ രംഗത്തു് ഹാ! കഷ്ടം! നിവാരണത്തെക്കുറിച്ചുള്ള ഊന്നൽ വളരെ കുറവും ശമനമാർഗ്ഗത്തെക്കുറിച്ചുള്ള ഊന്നൽ വളരെയധികവുമാണു്. ഇന്നു് മനുഷ്യന്റെ വിജ്ഞാനത്തിന്റെയും വിവേകത്തിന്റെയും നേർക്കുള്ള ഏററവും വലിയ വെല്ലുവിളിയും അതാണു്. എന്തുകൊണ്ടാണു് ഇന്നത്തെ സ്ത്രീപുരുഷന്മാരും കുട്ടികളും ശാരീരികമായി ശക്തരും പോഷണമുള്ളവരും ആയിരിക്കെത്തന്നെ ആന്തരമായി പോഷണം കുറഞ്ഞവരും ദുർബ്ബലരുമായിരിക്കുന്നതു്? ഉന്നതബുദ്ധിമാന്മാർതന്നെ ആത്മഹത്യയ്ക്കുപോലും ഒരുങ്ങുന്നതെന്തുകൊണ്ടു്? ഇതൊക്കെ കാണിക്കുന്നതു് ആധുനികമനുഷ്യനിൽ ആത്മീയമായ അഭാവമുള്ളതാണു്. അവനോ അവൾക്കോ ശാരീരികമോ ബുദ്ധിപരമോ ആയ ശക്തിയുണ്ടെങ്കിൽ ആത്മീയശക്തിയുടെ അഭാവമുണ്ടു്. വിദ്യാഭ്യാസം പ്രാഥമികമായും ഊന്നിപ്പറയേണ്ടതും ഏകാഗ്രത ചെലുത്തേണ്ടതും മാനസികവൈകൃതങ്ങളുടെ നിവാരണത്തിലല്ലേ? ഒരു ആധുനികമനുഷ്യനെ സർവ്വതോമുഖമായി ശക്തനും നിർഭയനുമാക്കാനുള്ള കഴിവും വിദ്യാഭ്യാസത്തിന്നില്ലേ?

ആധുനികജീവിതത്തിൽ മനുഷ്യൻ നിരവധി സമ്മർദ്ദങ്ങൾക്കു് വിധേയനാണു്. എന്നാൽ അവന്നോ അവൾക്കോ ഈ സമ്മർദ്ദങ്ങൾ നേരിടുവാനുള്ള ആത്മീയശക്തി നല്കപ്പെടുന്നില്ല. ശാസ്ത്രം ഭൗതികശാസ്ത്രങ്ങളിൽക്കൂടി ഊർജ്ജങ്ങൾ വിമുക്തമാക്കി സ്രഷ്ടാവിനെപ്പോലും നശിപ്പിക്കാൻ തുനിയുന്നതെന്തിനാണു്. അവന്നു് ഈ ഊർജ്ജങ്ങളെ നിയന്ത്രിക്കാനോ അവനെ വളർച്ചയ്ക്കോ വികാസ

ത്തിനോ സഫലീകരണത്തിനോ വേണ്ടി നയിക്കാനോ ഉള്ള കഴിവില്ലെന്നതാണ് കാരണം. അപ്രകാരം ചെയ്യണമെങ്കിൽ അവന് ആന്തരമായ വലിയ ആത്മീയശക്തി ഉണ്ടാവണം. അതാവട്ടെ ഇല്ല. ഒരു യുവാവ് കുതിരസവാരി അഭ്യസിച്ചിട്ടുണ്ടെങ്കിലും അതിനെ അവൻ ആഗ്രഹിച്ച സ്ഥലത്തേയ്ക്കു നയിക്കുന്നതിനുള്ള ശിക്ഷണം നല്കാൻ അഭ്യസിച്ചിട്ടില്ലാത്തതുപോലെയാണിത്. അതുകൊണ്ട് കുതിര, സവാരിക്കാരനെ അതിന്നിഷ്ടപ്പെടുന്ന സ്ഥലത്തേക്കൊക്കെ കൊണ്ടുപോകുന്നു. യഥാർത്ഥത്തിൽ കുതിരയാണിവിടെ സവാരി ആസ്വദിക്കുന്നത്. യുവാവ് പേടിച്ചരണ്ട ഒരു കുട്ടിയെപ്പോലെ ആ സവാരിക്ക് ഒരു ഇരയായിത്തീരുന്നു. അവൻ കുതിരയെ വേണ്ട ദിശയിലേയ്ക്കു നിയന്ത്രിച്ചുകൊണ്ടുപോകാൻ തക്കവണ്ണമുള്ള നിയന്ത്രണ ശക്തിയുള്ളവനാണെങ്കിൽ അവന് കുതിരസവാരി എത്ര സുഖകരമായൊരു അനുഭവമായിരിക്കും!

അതുപോലെ ആധുനികമനുഷ്യനും തന്റെ ശരീരത്തിന്റെയും മനസ്സിന്റെയും ഊർജ്ജങ്ങളേയും പുറമേ ശാസ്ത്രവും സാങ്കേതികവിദ്യയും വിമുക്തമാക്കുന്ന ഊർജ്ജങ്ങളേയും ശിക്ഷണം ചെയ്യാൻ കഴിവുള്ളവനാണെങ്കിൽ അത് അവന്റെ ജീവിതലക്ഷ്യമായ വികാസത്തിന്നും പൂർത്തീകരണത്തിന്നും വേണ്ടി ഉപയോഗിക്കുവാൻ കഴിയും. പെൺകുട്ടികളും ആൺകുട്ടികളും അവരുടെ വ്യക്തിത്വത്തിന്റെ ആത്മീയതലത്തിന്റെ വികാസം ചെറുപ്പത്തിലേ വികസിപ്പിക്കുകയാണെങ്കിൽ ഈ നേട്ടം കൈവരുത്താൻ കഴിയും. ഇന്നത്തെ കുട്ടികൾ അവരുടെ വ്യക്തിപ്രഭാവത്തിന്റെ സമ്പന്നമായ ഈ തലത്തെ വികസ്വരമാക്കാൻ ആരംഭിക്കേണ്ടതും അവരുടെ ശാരീരികവും ബൗദ്ധികവുമായ വളർച്ചയ്ക്കു സമാന്തരമായി ആത്മീയവളർച്ച് സമ്പാദിക്കേണ്ടതുമുണ്ട്. അല്ലാത്തപക്ഷം ലോകത്തെ അവർ രൂപപ്പെടുത്തുന്നതിന്നു പകരം ലോകം അവരെ രൂപപ്പെടുത്തും. അത് മനുഷ്യന്റെ ഏററവും വലിയ ദുരന്തവുമായിരിക്കും. ആ ദുരന്തം നമ്മുടെ സമകാലിക സംസ്കാരത്തിൽ ദൈനംദിനം നടമാടിക്കൊണ്ടിരിക്കുന്നുണ്ട്.

ബ്രിട്ടീഷ് മനശ്ശാസ്ത്രജ്ഞനായ ആർ. ഡി. ലെയിങ് തന്റെ 'അനുഭവത്തിന്റെ രാജ്യതന്ത്രം' (പേജ് 104) എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നുണ്ട് (ഫ്രിജോഫ് കാപ്രയുടെ 'ശാസ്ത്രം, സമൂഹം, സംസ്കാരത്തിന്റെ ഉദയം – ഇവയുടെ ഒരു വഴിത്തിരിവ്'' എന്ന ഗ്രന്ഥത്തിൽ ഇത് ഉദ്ധരിക്കപ്പെട്ടിട്ടുണ്ട്):

'യു. കെ.യിൽ ഇന്ന് ജനിക്കുന്ന ഒരു കുട്ടിക്ക് ഒരു യൂണിവേഴ്സിററിയിൽ പ്രവേശിപ്പിക്കപ്പെടുന്നതിനെക്കാൾ പത്തുമടങ്ങ് അധികം സാദ്ധ്യതയുള്ളത് ഒരു മനോരോഗാശുപത്രിയിൽ പ്രവേശി

പ്പിക്കപ്പെടുന്നതിന്നാണ്....... ഇതു കാണിക്കുന്നതു് നാം അവനെ യഥാർത്ഥവിദ്യ അഭ്യസിപ്പിക്കുന്നതിനെക്കാരം വളരെ ഫലപ്രദമായി ഭ്രാന്തിലേയ്ക്കു നയിക്കുന്നുവെന്നതാണ്. ഒരുപക്ഷെ നമ്മുടെ വിദ്യാഭ്യാസത്തിൻെറ ഗതിയായിരിക്കണം അവനെ ഭ്രാന്തനാക്കിത്തീക്കുന്നതു്.

## 6 വിദ്യാഭ്യാസം — ആയിത്തീരുന്നതിനും പ്രവർത്തിക്കുന്നതിന്നുമുള്ളതു്

നമ്മുടെ വിദ്യാഭ്യാസം മനുഷ്യനെ പീഡിപ്പിക്കുന്ന ഈ ദുരന്തത്തിന്നു് എതിരായ വ്യവസ്ഥകരം നല്കണം. ഇന്നത്തെ ദാരുണമായ മാനുഷികസ്ഥിതി വർണ്ണിക്കുന്ന നിരവധി ഗ്രന്ഥങ്ങളും ആനുകാലിക പ്രസിദ്ധീകരണങ്ങളും പത്രങ്ങളും കൃത്യമായി പുറത്തുവന്നുകൊണ്ടിരിക്കുന്നുണ്ടു്. പത്രങ്ങളിലും മററു പ്രസിദ്ധീകരണങ്ങളിലും കുററങ്ങളുടേയും ലൈംഗികകൃത്യങ്ങളുടേയും മയക്കമരുന്നുകളുടേയും സ്ഫോടനാത്മകതയും അത്തരം നിരവധി സാമൂഹ്യവൈകൃതങ്ങളും നിങ്ങരം വായിക്കുന്നു. നിങ്ങരംക്കു് വിദ്യാഭ്യാസം ലഭിക്കുമ്പോരം നിങ്ങളുടെ മുമ്പിലുള്ള ഗുരുതരമായ ഈ വെല്ലുവിളികളെപ്പററി നിങ്ങരം ചിന്തിക്കേണ്ടതുണ്ടു്. ഈ പ്രശ്നങ്ങരം നിങ്ങരം മനസ്സിലാക്കുകയും അവയ്ക്കു് ഹ്രസ്വകാലപരിഹാരങ്ങളായ മാനസികചികിത്സയും മററു സാങ്കേതികമാർഗ്ഗങ്ങളും തേടുന്നതിന്നുപകരം വിദ്യാഭ്യാസത്തിൻെറ വീക്ഷണകോണിൽക്കൂടി ശാസ്ത്രീയവും പ്രാമാണികവും സുസ്ഥിരവുമായ നിവാരണമാർഗ്ഗങ്ങരം തേടുകയാണ് വേണ്ടതു്. വെറുതെ നമ്മുടെ സമൂഹത്തിലുള്ള ദൂഷ്യങ്ങളെക്കുറിച്ച് പ്രസംഗിക്കുകയും എഴുതുകയും ചെയ്യുന്നതു് നമ്മെ ഒട്ടും സഹായിക്കയില്ല; അതാക്ഷമാകാം. അതു് രാഷ്ട്രീയത്തിൻെറ മാതൃകയാണ്; വിദ്യാഭ്യാസത്തിൻെറ മാതൃകയല്ല. അന്ധകാരത്തിന്നെതിരായി അട്ടഹസിക്കുന്നതിനേക്കാരം പ്രാധാന്യം ഒരു മെഴുകുതിരി കത്തിക്കുന്നതിന്നാണ്; മനുഷ്യരാശിയെ പീഡിപ്പിക്കുന്ന ഈ മാറാവ്യാധികരംക്കു് നിവാരണമെന്നനിലയിൽ ഒരു ജീവിതശാസ്ത്രം രൂപപ്പെടുത്തുന്നതിന്നാണ്. അതാണ്, അതായിരിക്കണം എല്ലാ വിദ്യാഭ്യാസത്തിൻെറയും പങ്കു്. ഈ ചുററുപാടിൽ പ്രകൃതിയുടെ ഏററവും വിശുദ്ധമായ പരിണാമാത്മകസന്തതിയായ മനുഷ്യൻെറ ആന്തരപ്രകൃതിയെക്കുറിച്ചുള്ള സത്യം മനസ്സിലാക്കുകയും ആന്തരമനുഷ്യനെക്കുറിച്ചുള്ള വേദാന്തത്തിൻെറ സത്യം ഗ്രഹിക്കുകയും അതിനെക്കുറിച്ചുള്ള അന്വേഷണം ഏതു് ആരോഗ്യകരമായ വിദ്യാഭ്യാസത്തിൻെറയും ഒരു അവശ്യഘടകമാക്കിത്തീക്കുകയും ചെയ്യേണ്ടതാണ്. ദീർഘകാലം അവഗണിക്കപ്പെട്ടതും സമകാലിക മാനുഷികവും സാമൂഹ്യവുമായ വൈകൃതത്തിൻെറ ഫലമായി നിർബ്ബന്ധമായി അംഗീകരിക്കപ്പെട്ടതുമായ വിദ്യാഭ്യാസത്തിൻെറ

പുതിയ മാനമാണിതു്. യുനെസ്കോ 1972 – ൽ ആദ്യമായി പുറത്തിറക്കിയ 'ആയിത്തീരുന്നതിന്നുള്ള വിദ്യാഭ്യാസം: ഇന്നത്തെയും നാളത്തെയും വിദ്യാഭ്യാസലോകം' എന്ന ഗ്രന്ഥത്തിന്റെ ശീർഷകം ഒന്നു നോക്കിയാൽത്തന്നെ ഈ നിർബ്ബന്ധമായ അംഗീകരണം അതിൽ പ്രതിഫലിച്ചുതു കാണാം. വിദ്യാഭ്യാസമന്ത്രിയും പിന്നെ ഫ്രാൻസിലെ പ്രധാനമന്ത്രിയുമായ എഡ്ഗാർ ഫോറിന്റെ അദ്ധ്യക്ഷതയിൽ യുദ്ധാനന്തരലോകത്തിലെ വിദ്യാഭ്യാസപ്രശ്നങ്ങളെക്കുറിച്ചന്വേഷിക്കാൻ യുനെസ്കോ നിയമിച്ച കമ്മീഷന്റെ അന്വേഷണറിപ്പോർട്ടിൽ പറഞ്ഞ ഒരു ഭാഗമാണിവിടെ ഉദ്ധരിക്കുന്നതു്. റിപ്പോർട്ടിന്റെ ആദ്യത്തെ പേജിൽത്തന്നെ കമ്മീഷൻ പറയുന്നു (പേജ് V, VI):

'ആരംഭത്തിൽത്തന്നെ നമ്മുടെ പ്രവർത്തനത്തിൽ നാലു് അടിസ്ഥാനപരമായ സങ്കല്പങ്ങളുണ്ടു്. ഒന്നാമത്തേതു്, നാം ഏറ്റെടുത്ത പ്രവർത്തനത്തെ ന്യായീകരിക്കുന്ന വിവിധതരം രാഷ്ട്രങ്ങളുടെയും സംസ്കാരങ്ങളുടേയും രാഷ്ട്രീയഅംഗീകാരത്തിന്റെയും വികാസത്തിന്റെ തോതിന്റെയും സാമാന്യജനതയുടെ ആശയാഭിലാഷങ്ങളുടെയും പ്രശ്നങ്ങളുടെയും പ്രവണതകളുടെയും ഒരേ ഭാഗധേയത്തിലുള്ള അതിന്റെ നീക്കങ്ങളുടെയും ഇടയിൽ ഒരു അന്താരാഷ്ട്രീയസമൂഹം നിലവിൽ വരികയെന്നതു്.... രണ്ടാമത്തേതാകട്ടെ ഓരോരുത്തനും തന്റെ കഴിവുകളെ സാക്ഷാത്ക്കരിക്കുന്നതിന്നുള്ള അവകാശവും സ്വന്തം ഭാഗധേയം പടുത്തുയർത്താനുള്ള പങ്കിന്നുള്ള അവകാശവും ഉണ്ടെന്നു് സങ്കല്പിക്കപ്പെടുന്ന ജനാധിപത്യത്തിലുള്ള വിശ്വാസമാണു്.... മൂന്നാമത്തേതാകട്ടെ, സ്വന്തം വ്യക്തിപ്രഭാവത്തിന്റെ എല്ലാതരത്തിലുള്ള സമ്പന്നതയും സങ്കീർണ്ണമായ അവയുടെ പ്രകാശനരൂപങ്ങളും വ്യക്തിപരമായും കുടുംബാംഗമെന്ന നിലയിലും സമൂഹത്തിലെ അംഗമെന്ന നിലയിലും പൗരൻ, ഉൽപാദകൻ, സാങ്കേതികമാർഗ്ഗങ്ങൾ കണ്ടുപിടിക്കുന്നവൻ, സർഗ്ഗാത്മകസ്വപ്നാടകൻ എന്നീ നിലകളിലും അവന്റെ പ്രതിബദ്ധതകളും അവന്റെ സമ്പൂർണ്ണമായ പൂർത്തീകരണത്തിലേയ്ക്കുള്ള ലക്ഷ്യമാണെന്ന നിലയിലുള്ള സങ്കല്പം.'

'നമ്മുടെ അവസാനസങ്കല്പമാകട്ടെ സർവ്വാശ്ലേഷിയായ ജീവിതം മുഴവൻ നിലനില്ക്കുന്ന വിദ്യാഭ്യാസത്തിന്നു് അത്തരം സമ്പൂർണ്ണമനുഷ്യനെ സൃഷ്ടിക്കാനുള്ള കഴിവുണ്ടെന്ന വിശ്വാസം, വ്യക്തിയെ പരിച്ഛേറിയുന്ന നിരന്തരവും നിശിതവുമായ നിയന്ത്രണത്തിന്റെ ആവശ്യകത. നാമൊരിക്കലും എക്കാലത്തേക്കുമായുള്ള വിജ്ഞാനം സമ്പാദിക്കേണ്ടതില്ല. ജീവിതത്തിൽ നിരന്തരവും അനുക്രമവുമായുള്ള വിജ്ഞാനക്രമത്തെ, അതായതു് 'ആയിത്തീരാനുള്ള പഠനത്തെ' സഹായിക്കുക മാത്രം ചെയ്യുക.'

'സമ്പൂർണ്ണനായ മനുഷ്യനിലേയ്ക്കു്' എന്ന ശീർഷകത്തിലുള്ള അതിന്റെ ഒരദ്ധ്യായത്തിൽ (പേജ് 153, 157) പറയുന്നു:

'പുതിയ ലോകത്തിന്നു് ഒരു പുതിയ മനുഷ്യൻ....'

'അവന്റെ സ്വന്തം ശക്തികളെക്കുറിച്ചുള്ള അറിവു് അവന്റെ ബോധതലത്തിലേയ്ക്കു് പ്രസരിക്കണം. അതുവരെ അവന്റെ ആന്തരലോകരഹസ്യത്തിന്റെ അതിരുകളിലേയ്ക്കു് അവൻ കൈനീട്ടാൻ ശ്രമിക്കുകയില്ല....'

'ശിക്ഷണലക്ഷ്യങ്ങൾക്കുവേണ്ടി മനുഷ്യന്റെ ഒരു മാനം, അതായതു് ബുദ്ധിപരമായ തലം ധിക്കാരപരമായ നിലയിൽ ശകലിതമാക്കപ്പെടുന്നു. മറ്റുള്ളവ വിസ്മരിക്കപ്പെടുകയോ കണ്ടില്ലെന്നു് നടിക്കപ്പെടുകയോ ചെയ്യുന്നു. അവ ഭ്രൂണദശയിൽത്തന്നെ ഒതുക്കിനിർത്തുകയോ അഥവാ അരാജകത്വനിലയിൽ വളർത്തപ്പെടുകയോ ചെയ്യുന്നു. സാങ്കല്പികമായ ശാസ്ത്രീയഗവേഷണത്തിന്റെ ആവശ്യങ്ങളും അഥവാ ഉയന്ന നിലയിലുള്ള സവിശേഷപഠനവും പല യുവാക്കളുടെയും പൂർണ്ണമായ സാമാന്യജ്ഞാനത്തെ വികൃതമാക്കുന്നു....'

'ശാരീരികവും ബുദ്ധിപരവും വൈകാരികവും സാന്മാർഗ്ഗികവുമായ വ്യക്തിയുടെ പൂർണ്ണവ്യക്തിയെന്ന നിലയ്ക്കുള്ള സംയോജനമാണു് വിദ്യാഭ്യാസത്തിന്റെ മൗലികലക്ഷ്യത്തിന്റെ വിശാലമായ നിർവ്വചനം....'

'തന്നോടു് എത്രത്തോളം സത്യസന്ധമാണോ അതിനേക്കാളേറെ പ്രകൃതിനിയമങ്ങളെ അദ്ദേഹം ഗാഢമായി അനുഗമിക്കുന്നു. മനുഷ്യരാശിയുടെ പൊതുവേയുള്ള പ്രവർത്തനത്തോടു് എത്രത്തോളം അയാൾ അടുത്തുവരുന്നുവോ അത്രത്തോളം തന്നെ അന്യജനങ്ങളുമായി വിനിമയം നടത്തുന്നതിൽ അയാൾ മെച്ചപ്പെട്ട നിലയിൽ പ്രാപ്തനായിത്തീരുന്നു.'

അയാളുടെ കൂടുതൽ ചിന്തയും ഭാഷയും വേദാന്തമാകുന്നു. അതായതു് ബോധപൂർവ്വമായ ആത്മീയതലത്തിലേയ്ക്കുള്ള പ്രവേശമാകുന്നു. രണ്ടാംലോകമഹായുദ്ധാനന്തരലേഖനങ്ങളിൽ ബർട്രാൻറ് റസ്സലിന്റെ അഭിപ്രായം നാം ശ്രദ്ധിക്കുക. വിശദമായി മനസ്സിലാക്കാതെ തന്നെ അദ്ദേഹം വേദാന്തത്തെക്കുറിച്ചും സംസാരിക്കുന്നുണ്ടു്. ('ശാസ്ത്രീയ വീക്ഷണം' പേജ് 278_79):

'മനുഷ്യൻ ഇതുവരെയും പ്രകൃതിക്കു് വിധേയമായാണു് നിയന്ത്രിക്കപ്പെട്ടതു്. ഈ അടിമത്തത്തിൽനിന്നു് സ്വയം വിമോചിതമാ

യശേഷം യജമാനൻ ഭൃത്യനായി മാറിയ ചില ന്യൂനതകളെ അവൻ കാണിക്കുകയുണ്ടായി. ഒരു പുതിയ ധാർമ്മികവീക്ഷണത്തിൻെറ ആവശ്യകത അനുഭവപ്പെട്ടു. പ്രകൃതിശക്തിക്കു് വശംവദനാകുന്നതിൻെറ സ്ഥാനത്തു് മനുഷ്യനിലുള്ള ഉത്തമാംശത്തെ ബഹുമാനിക്കുന്നതിനു് പ്രാധാന്യം നല്കി. ഈ ബഹുമാനം ഇല്ലാത്തിടത്താണു് ശാസ്ത്രീയസാങ്കേതികവിദ്യ അപകടകരമായിത്തീരുന്നതു്. അതു് ഉള്ള കാലത്തോളം ശാസ്ത്രത്തിന്നു് മനുഷ്യനെ അടിമത്തത്തിൽനിന്നു് പ്രകൃതിയിലേയ്ക്കും അവനവൻെറ തന്നെ ആന്തരതലത്തിലേയ്ക്കും നയിക്കാൻ കഴിയും.'

മനുഷ്യനിലുള്ള ഉത്തമാംശത്തെ ബഹുമാനിക്കാനും ശാസ്ത്രം മനുഷ്യനെ അടിമത്തത്തിൽനിന്നു് തൻെറതന്നെ ആന്തരതലത്തെ സ്വതന്ത്രമാക്കുന്നതിനുമാണു് വേദാന്തമുപദേശിക്കുന്നതു്. തൻെറ ആദ്ധ്യാത്മവിദ്യയിൽ അതായതു് മനുഷ്യൻെറ ആന്തരലോകത്തെക്കുറിച്ചുള്ള ശാസ്ത്രത്തിൽ, മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രത്തിൽ യുഗങ്ങൾക്കുമുമ്പു് തന്നെ വികസിപ്പിച്ചെടുത്ത തത്ത്വം ഇന്ദ്രിയങ്ങൾക്കു് അടിമയായ ബുദ്ധിക്കും, ബാഹ്യമായ ഐന്ദ്രിയലോകത്തിന്നും എത്രയോ ദൂരെയാണു് ആത്മാവിനാൽ പ്രകാശിപ്പിക്കപ്പെടുകയും പ്രബുദ്ധമാക്കപ്പെടുകയും ചെയ്ത ബുദ്ധിശക്തിയുടെ നില.

വിദ്യാഭ്യാസം 'ആയിത്തീരലും' അത്ര തന്നെ പ്രവർത്തനവും ഉൾക്കൊള്ളുന്നതായിരിക്കണം. നിങ്ങൾ ആയിത്തീരലിനുള്ള പഠനവശത്തിനു് ഊന്നൽ കൊടുക്കുമ്പോൾ മാത്രമേ മനുഷ്യൻെറ ആന്തരലോകത്തെക്കുറിച്ചുള്ള ശിക്ഷണത്തിനും, വികാസത്തിനും അംഗീകരണം നല്കുന്നുള്ളു. ഇതാണു് മനുഷ്യൻെറ സ്വഭാവോജ്ജ്വത്തിൻെറ ഒരു സ്രോതസ്സു് എല്ലാ ആരോഗ്യകരമായ സ്വഭാവവും മനുഷ്യോന്മുഖമായ ഇച്ഛയെ കേന്ദ്രീകരിച്ചിരിക്കണം.

മനുഷ്യൻ രണ്ടു് ലോകത്തിലാണു് ജീവിക്കുന്നതു്; ബാഹ്യലോകത്തും, ആന്തരലോകത്തും. പ്രകൃതിക്കു് പുറത്തും, പ്രകൃതിക്കു് ഉള്ളിലും എന്നാണു് തെയിൽ ഹാർഡു് ഡീ ചാർഡിൻ തൻെറ 'മനുഷ്യപ്രതിഭാസം' എന്ന ഗ്രന്ഥത്തിൽ പറയുന്നതു്. പ്രവർത്തിക്കുന്നതിനുള്ള പഠനം നമ്മുടെ ബാഹ്യലോകത്തെ പരാമർശിക്കുന്നതാണു്. ആധുനികമനുഷ്യൻ അവനോ അവളോ വല്ല മാനസികപ്രശ്നങ്ങൾക്കും വശംവദരാകുമ്പോൾ മാത്രമേ തങ്ങളുടെ ഈ ആന്തരലോകത്തെക്കുറിച്ചു് ചിന്തിക്കാറുള്ളു അപ്പോൾ ഒരു മനോരോഗചികിത്സകൻെറയോ, മനഃശാസ്ത്രജ്ഞൻെറയോ സഹായം അവർ തേടുന്നു. പല സന്ദർഭങ്ങളിലും അദ്ദേഹം ഇതു് ശരിയാക്കി കൊടുക്കുന്നു. ചുരുങ്ങിയതു് ഹ്രസ്വകാലത്തേക്കെങ്കിലും എന്നാൽ അവൻെറയോ, അവളുടെയോ

ആഭ്യമുണ്ടായ ആരോഗ്യമോ, സുസ്ഥിതിയോ, ശേഷിയോ, പുനഃ സ്ഥാപിക്കുന്നതു് വളരെ ദുർല്ലഭമായിരിക്കും.

ഈ നിലവിലുള്ള ശമനത്തിൻെറ സമീപനത്തിൽനിന്നു് വിദ്യാഭ്യാസത്തിൻെറ യഥാർത്ഥകർത്തവ്യമായ നിവാരണസമീപനത്തിലേയ്ക്കു് നാം തിരിയേണ്ടതുണ്ടു്. നിങ്ങളിൽ ഓരോരുത്തനും സ്വയം ചോദിക്കുക. ഏതാണു് നല്ലതു് ? ശമനപരമായതോ, നിവാരണപരമായതോ ? രോഗത്തിൽ വലഞ്ഞു് അതിൽനിന്നു് രക്ഷപ്പെടുന്നതിനേക്കാം നല്ലതു് അതിനു് നിവാരണം കണ്ടെത്തലാണെന്നു് നിങ്ങൾ ഉത്തരം പറയുമെന്നു് എനിക്കു് ഉറപ്പുണ്ടു്. സമ്പൂർണ്ണമനുഷ്യാരോഗ്യത്തിൻെറയും 'ആയിത്തീരുക' എന്ന സങ്കല്പത്തോടു ബന്ധപ്പെട്ട സുസ്ഥിതിയുടേയും നിവാരണപരമായ ഈ വശം മനുഷ്യൻ സമഗ്രമായി അതായതു് ശാരീരികവും, മാനസികവും, ആത്മീയവുമായുള്ള ഒരു അഗാധശാസ്ത്രമാണു്. മറെറല്ലാ ശാസ്ത്രങ്ങളെപ്പോലെ ഇതും ഒരു ശാസ്ത്രമാണു്. ആത്മീയശാസ്ത്രം, നമ്മുടെ വിദ്യാഭ്യാസത്തിൽ അതിലേയ്ക്കുള്ള ഒരു ഉൾക്കാഴ്ച നമുക്കു ലഭിക്കണം. എന്നാൽ മാത്രമേ ആന്തരമനുഷ്യനു് പോഷണം ലഭിക്കുകയുള്ളു; അതിൻെറ പിന്നിലുള്ള ആത്മവെളിച്ചത്തിൻെറ ചുരുങ്ങിയ പ്രകാശകിരണങ്ങൾ നമ്മെ പ്രബുദ്ധരാക്കുകയുള്ളൂ. തത്ഫലമായി നമുക്കു നേരിടേണ്ട ബാഹ്യശക്തികളെയും സമ്മർദ്ദങ്ങളെയും ചെറുക്കാനും സ്നേഹത്തിൻെറയും, സമാധാനത്തിൻെറയും, രശ്മികളെ പ്രസരിപ്പിക്കാനുമുള്ള ശക്തി നമുക്കു് കൈവരികയുമുള്ളു. ഇന്നു് ഞാൻ പറഞ്ഞപോലെ ചില ഊർജ്ജതന്ത്രജ്ഞന്മാരും, ജീവശാസ്ത്രജ്ഞന്മാരും, സമൂഹശാസ്ത്രജ്ഞന്മാരും, മനഃശാസ്ത്രജ്ഞന്മാരും ഈ ശാസ്ത്രം ഗ്രഹിക്കാൻ ശ്രമിക്കുന്നുണ്ടു്. അവരുടെ ഈ ശ്രമത്തിനിടയിൽ അവർക്കു് പ്രാചീനഭാരതത്തിലെ വേദാന്തം, യോഗം എന്നീ പേരുകളിലറിയപ്പെടുന്ന ആത്മീയശാസ്ത്രത്തെ കണ്ടുമുട്ടേണ്ടിവരാറുണ്ടു്.

## 7 വിദ്യാഭ്യാസം മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രത്തിൻെറ വെളിച്ചത്തിൽ

പ്രസിദ്ധജീവശാസ്ത്രജ്ഞനും മനുഷ്യത്വവാദിയുമായ പരേതനായ സർ ജൂലിയൻ ഹക്സ്ലി ആധുനികഭൗതികശാസ്ത്രം മനുഷ്യൻെറ ലക്ഷ്യമായ പൂർത്തീകരണത്തിലേയ്ക്കു് നയിക്കാൻ സമർത്ഥമായ ഒരു പുതിയ ശാസ്ത്രം വളർത്തിക്കൊണ്ടുവരേണ്ടതിൻെറ ആവശ്യകതയെക്കുറിച്ചു് പരാമർശിക്കുകയുണ്ടായി. അദ്ദേഹം 'മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്രം' എന്നാണു് അതിന്നു് പേർ നല്കിയതു്. ഇതു തന്നെയാണു് യുഗങ്ങൾക്കു മുമ്പു് ഭാരതീയവേദാന്തം വികസിപ്പിച്ചതും അന്നുമുതൽ ഇന്നുവരെ വളർത്തിക്കൊണ്ടുവന്നതും. 'ഡാർവിന്നു് ശേഷമുള്ള പരി

ണാമം (വോള്യം I, പേജ് 20) എന്ന ഗ്രന്ഥത്തിൽ അദ്ദേഹം പറയുന്നു:

'നമ്മുടെ ഇന്നത്തെ അറിവിന്റെ വെളിച്ചത്തിൽ മനുഷ്യന്റെ ഏററവും സമഗ്രമായ ലക്ഷ്യം കേവലം അതിജീവനമോ എണ്ണത്തിലുള്ള വർദ്ധനവോ സംഘടനയിലുള്ള വർദ്ധിച്ച സങ്കീർണ്ണതകളോ സാഹചര്യത്തിന്റെ മേലുള്ള വർദ്ധമാനമായ നിയന്ത്രണമോ അല്ല, എന്നാൽ യഥാർത്ഥമായ പൂർത്തീകരണം മനുഷ്യസമൂഹത്തിന്റെ കൂട്ടായും അതിലുള്ള അംഗങ്ങളുടെ വ്യക്തിപരമായുമുള്ള സാദ്ധ്യതകളുടെ സാക്ഷാത്കാരം ആകുന്നു.'

ഈ പൂർത്തീകരണം എന്ന സങ്കല്പത്തിന്റെ വ്യാപ്തിയെക്കുറിച്ചുള്ള ശാസ്ത്രീയപഠനം ആവശ്യപ്പെട്ടുകൊണ്ട് ഹക്സ്ലി ഇപ്രകാരം ഉപസംഹരിക്കുന്നു (അതേ പുസ്തകം, പേജ് 21):

'മനുഷ്യന്റെ ആത്യന്തികവും പ്രബലവുമായ ലക്ഷ്യം കൂടുതലായുള്ള പൂർത്തീകരണമാണെന്ന കാര്യം നാം ഒരിക്കൽ അംഗീകരിച്ചു കഴിഞ്ഞാൽ മുന്നിൽ കിടക്കുന്ന മാനസികസാമൂഹ്യപരിണാമത്തിന്റെ സുദീർഘമായ പാതയിലേയ്ക്കു് നമ്മെ സഹായിക്കുന്ന മനുഷ്യസാദ്ധ്യതകളുടെ ഒരു ശാസ്ത്രം നമുക്കു് ആവശ്യമായിത്തീരും.'

നിങ്ങൾ ഓരോരുത്തനും ഈ ചോദ്യം സ്വന്തമായി ചോദിക്കണം; എന്നിൽ ഒളിഞ്ഞു കിടക്കുന്ന സാദ്ധ്യതകളെന്തെല്ലാം. ജീവിക്കുന്ന ഒരു കുട്ടിയുടെ കണ്ണിൽ നിങ്ങൾ നോക്കിയാൽ ഒരു പാവക്കുട്ടിയുടെ കണ്ണിൽനിന്നു് അതു് വ്യത്യസ്തമായിക്കാണാം. നിങ്ങൾക്കു പാവക്കുട്ടിയുടെ കണ്ണിൽ കാണാത്ത ഒരു തേജസ്സ് ജീവനോടെയുള്ള ഒരു കുട്ടിയുടെ കണ്ണിൽ കാണാവുന്നതാണ്. ആ ജീവനുള്ള കണ്ണുകൾ വെളിപ്പെടുത്തുന്ന ഒളിഞ്ഞു കിടക്കുന്ന സാദ്ധ്യതകളെന്തൊക്കെയാണ്? എന്തു് അഗാധമായ അനുഭവമാണ് അവ പ്രകാശിപ്പിക്കുന്നതു്? ഇതു് ശാസ്ത്രീയമായ അദ്ഭുതാവഹമായ ഗവേഷണമർഹിക്കുന്ന ഒരു വിഷയമല്ലേ? നമ്മുടെ ആധുനികഭൗതികശാസ്ത്രങ്ങൾ ഈ ഭൗതികമായ പ്രകൃതിയുടെ പിന്നിലുള്ള സാദ്ധ്യതകളെക്കുറിച്ച് നിങ്ങളോടു് പറയാറില്ലേ? ഒരു പദാർത്ഥത്തിന്റെ ശകലത്തിലടങ്ങിയ ആണവമാനത്തിൽ ഒളിഞ്ഞു കിടക്കുന്ന വമ്പിച്ച ഊർജ്ജത്തെ അവർ നിങ്ങൾക്കു് വെളിപ്പെടുത്തുന്നു. ഈ ആണവോർജ്ജങ്ങൾ മനുഷ്യജീവിതം ദീർഘിപ്പിക്കാനോ അഥവാ എല്ലാ ജീവിതങ്ങളും നശിപ്പിക്കുന്നതിന്നോ ഉപയോഗിക്കുന്നതിന്നുവേണ്ടി പുറത്തുകൊണ്ടുവരുന്നതിന്നുള്ള സാങ്കേതികമാർഗ്ഗം കൂടി അവർ നിങ്ങൾക്കു് പ്രദാനം ചെയ്യുന്നു. ആധുനികമനുഷ്യൻ തന്നെത്തന്നെ നശിപ്പിക്കുന്നതിന്നും ഈ ആണ

വോർജ്ജങ്ങളെ ഉപയോഗിക്കമെന്നതുകൊണ്ടു്, ഇതൊരു വലിയ നേട്ടമാണെങ്കിൽക്കൂടി അവൻ ഇതിൽ സന്തുഷ്ടി കാണുന്നില്ല.

ഒരു നൂറുവർഷങ്ങൾക്ക മുമ്പു് ജീവിതം ദീർഘിപ്പിക്കുന്നതോ എല്ലാ ജീവിതവും നശിപ്പിക്കുന്നതോ ആയ ഈ വമ്പിച്ച ഊർജ്ജങ്ങളുടെ സാദ്ധ്യതയും അതിനെ വിമുക്തമാക്കാനുള്ള സാങ്കേതികവിജ്ഞാനവും മനുഷ്യന്നു് കൈവന്നിരുന്നില്ല. നിങ്ങൾ സ്കൂൾപഠനകാലത്തു് ഒരു ശകലം ഊർജ്ജതന്ത്രം പഠിക്കുന്നുണ്ടു്. എണ്ണൂറു് വർഷങ്ങൾക്കോ നൂറു് വർഷങ്ങൾക്ക മുമ്പുതന്നെയോ നമ്മുടെ പൂർവ്വികന്മാരുടെ ഊർജ്ജസ്രോതസ്സു് എന്തായിരുന്നു ? ദഹിപ്പിക്കാനുള്ള ഊർജ്ജം മാത്രം. അതിന്റെ വ്യാപ്തി പരിമിതമായിരുന്നു. നിങ്ങൾ ഭക്ഷിക്കുമ്പോൾ ആ ദാഹകോർജ്ജം (ജഠരാഗ്നി) തന്നെയാണു് ഭക്ഷണത്തെ ദഹിപ്പിച്ചു് നിങ്ങൾക്കു് ശാരീരികവും മാനസികവുമായ ശക്തി പ്രദാനം ചെയ്യുന്നതു്. അനന്തരം കഴിഞ്ഞ ശതകത്തിൽ ആധുനികശാസ്ത്രം കുറച്ചുകൂടി ആഴത്തിലുള്ളതും കൂടുതൽ വർദ്ധമാനമായതുമായ ഒരു ഊർജ്ജകേന്ദ്രം വൈദ്യുതോർജ്ജം എന്ന പേരിൽ പദാർത്ഥത്തിൽ കണ്ടെത്തി; അതാവട്ടെ നമ്മുടെ സംസ്കാരത്തെ വിപ്ലവാത്മകമാക്കിത്തീർത്തു. അനന്തരം ആശ്ചര്യകരമായ ഇരുപതാം ശതകം പിറന്നു. സുപ്രസിദ്ധ ബ്രിട്ടീഷ് ശാസ്ത്രജ്ഞനായ റൂതർഫോർഡു് അണുക്കളുടെ കേന്ദ്രത്തെ വിഭജിക്കാമെന്നു് കണ്ടുപിടിച്ചതോടെ ഊർജ്ജതന്ത്രം, ഊർജ്ജത്തിന്റെ കൂടുതൽ വർദ്ധമാനമായ സ്രോതസ്സു് കണ്ടെത്തുകയുണ്ടായി. അനന്തരം അതിവിസ്തൃതമായ ആണവോർജ്ജങ്ങളുടെമേൽ മനുഷ്യന്നു് നിയന്ത്രണമുള്ള ആണവസമുദ്രംതന്നെ ത്വരിതഗതിയിൽ വികസിച്ചുവന്നു. അതാകട്ടെ ആറ്റംബോംബ്, ഹൈഡ്രജൻബോംബ്, ന്യൂട്രോൺ ബോംബ് എന്നിവയുണ്ടാക്കി നശീകരണാത്മകമായി ഉപയോഗിക്കാനും ആരോഗ്യത്തിന്റെയും കൃഷിയുടേയും രംഗത്തു് രചനാത്മകവും സമാധാനപരവുമായ രീതിയിൽ ഉപയോഗിക്കാനും ഉള്ള സാദ്ധ്യതകൾ ഉണ്ടാക്കി. നിങ്ങൾ ആണവോർജ്ജത്തിന്റെ വമ്പിച്ച മാനത്തെക്കുറിച്ചുള്ള ഐൻസ്റ്റൈന്റെ പ്രസിദ്ധമായ സൂത്രവാക്യം കേട്ടിരിക്കും; അതായതു് $E=mc^2$ (ഒരു പദാർത്ഥശകലത്തിലുള്ള ഊർജ്ജം പ്രകാശപ്രവേഗത്തിന്റെ വർഗ്ഗത്തെ പിണ്ഡംകൊണ്ടു് ഗുണിച്ചതിനു് തുല്യമായിരിക്കും).

## 8 വിവേകവും വിഡ്ഢിത്തവും

ഇന്നു് നമ്മുടെ നാലോ അഞ്ചോ ആണവരാഷ്ട്രങ്ങളുടെ കൈവശം ഇന്നത്തെ മനുഷ്യന്റെ പത്തിരട്ടി മനുഷ്യരെ കൊല്ലാനുള്ള ആണവബോംബുകളും, മിസൈലുകളും ഉണ്ടു്. ഇതേതായാലും സന്തുഷ്ടിയുണ്ടാക്കുന്ന കാര്യമല്ല. ഒരാളുടെ കയ്യിൽ വമ്പിച്ച ശക്തിയുണ്ടാ

യിരിക്കേ അദ്ദേഹമതു് ജീവിതത്തെ ദീഘിപ്പിക്കുന്നതിനോ നശിപ്പിക്കുന്നതിനോ ഉപയോഗിക്കുകയെന്നുള്ളതിനു് യാതൊരു ഉറപ്പുമില്ല. മനുഷ്യൻ അവൻെറ ശക്തികളെ സമാധാനപരവും, രചനാത്മകവുമായ ഉദ്ദേശങ്ങൾക്കു മാത്രമേ ഉപയോഗിക്കുകയുള്ളു എന്ന മനോഭാവം അവനിൽ ഉളവാക്കുകയാണു് നമുക്കു് ആവശ്യം.

ബർട്രാൺഡ് റസ്സൽ അദ്ദേഹത്തിൻെറ ഒരു രണ്ടാം ലോകമഹായുദ്ധാനന്തരലേഖനത്തിൽ വിജ്ഞാനം വിവേകദിശയിൽ എത്താതെ വിജ്ഞാനദശയിൽത്തന്നെ നിന്നാലുണ്ടാകുന്ന അപകടങ്ങളെ ചൂണ്ടിക്കാണിച്ചിട്ടുണ്ടു് ('സമൂഹത്തിൽ ശാസ്ത്രത്തിൻെറ സ്വാധീനം' പേജ് 121):

''വിശാലാത്ഥത്തിൽ സംസാരിക്കുകയാണെങ്കിൽ നാം ഇന്നു് മാഗ്ഗത്തിൽ വൈദഗ്ദ്ധ്യവും ലക്ഷ്യത്തിൽ വിഡ്ഢിത്തവുമുള്ള ഒരു മനുഷ്യവഗ്ഗത്തിന്നിടയിലാണുള്ളതു്. വിഡ്ഢിത്തമാകുന്ന ലക്ഷ്യം വേണ്ടത്ര നല്കിക്കഴിഞ്ഞാൽ അതു നേടാനുള്ള വൈദഗ്ദ്ധ്യത്തിൻെറ വദ്ധനവു് തിന്മയിലേയ്ക്കായിരിക്കും. മനുഷ്യവഗ്ഗം ഇതുവരെ അജ്ഞതകൊണ്ടും, അസമത്ഥതകൊണ്ടും അതിജീവിച്ചുപോയി. എന്നാൽ അറിവും, സാമത്ഥ്യവും വിഡ്ഢിത്തത്തോടു് ചേത്തു നല്കിക്കഴിഞ്ഞാൽ അതിജീവിക്കുമോയെന്നു് കൃത്യമായി പറയാൻ കഴിയില്ല. വിജ്ഞാനമാണു് ശക്തി, എന്നാൽ അതു നന്മയ്ക്കുള്ളതുപോലെത്തന്നെ തിന്മയ്ക്കുള്ളതുമാണു്. ഇതിന്നത്ഥം മനുഷ്യൻ വിജ്ഞാനത്തോളംതന്നെ വിവേകത്തിലും വദ്ധിക്കുന്നില്ലെങ്കിൽ വിജ്ഞാനത്തിൻെറ വദ്ധനവു് ദുഃഖത്തിൻെറ വദ്ധനവായിത്തീരും.''

ഈ വിവേകത്തിൻെറ ഊജ്ജമാണു് ഭൗതികമായ ഊജ്ജവിഭവങ്ങളെ രചനാത്മകവും, സമാധാനപരവുമായ മനുഷ്യലക്ഷ്യങ്ങൾക്കുവേണ്ടി നിയന്ത്രിക്കാനും, നയിക്കാനും, ഉപയോഗിക്കാനും നാം കണ്ടുപിടിക്കേണ്ടതും, നേടേണ്ടതും. ഭൗതിക ഊജ്ജവിഭവങ്ങൾ, അതുപോലെതന്നെ മനുഷ്യൻെറ കയ്യിലുള്ള രാഷ്ട്രീയവും, സാമ്പത്തികവും മററു രൂപത്തിലുള്ളവയുമായ കുറഞ്ഞതോ, വലിയതോ ആയ അളവിലാണോ എന്നതു് സാരമല്ല. അവൻ അതു് രചനാത്മകമായോ, വിനാശകരമായോ ഉപയോഗിക്കുകയെന്നതാണു് മുഖ്യചോദ്യം. അതാകട്ടെ, മനുഷ്യൻെറ ആന്തരലോകത്തിൻെറ, ബോധാവസ്ഥ പ്രവത്തിക്കുന്ന തലത്തിൻെറ സ്വഭാവത്തെ തികച്ചും ആശ്രയിച്ചിരിക്കും. നിങ്ങൾക്കു് ശക്തമായ പേശീദാർഢ്യമുള്ള ഒരു ശരീരമുണ്ടെങ്കിൽ ആ ശരീരം ജനങ്ങളെ സഹായിക്കാനോ, ദ്രോഹിക്കാനോ ഉപയോഗിക്കാം. നിങ്ങളതു് ഏതു് മാഗ്ഗത്തിൽ ഉപയോഗിക്കുമെന്നതു് ആ പേശികളുടെ ഊജ്ജത്തെ ആശ്രയിച്ചല്ല നില്ക്കുന്നതു്, നിങ്ങളുടെ

ഉള്ളിൽത്തന്നെയുള്ള മറെറാരു ഊജ്ജത്തെ ആശ്രയിച്ചാണ്. അതിനാൽ മാംസളവും, ബുദ്ധിപരവും, സാമ്പത്തികവും, രാഷ്ട്രീയവും, സൈനികവുമായ ഏതു് ബാഹ്യഊജ്ജവിഭവങ്ങളും നമുക്കു് ഉണ്ടെങ്കിൽ അത്തരം ഊജ്ജങ്ങളെല്ലാം രചനാത്മകവും, സമാധാനപരവുമായ ലക്ഷ്യങ്ങളിലേയ്ക്കു് നിയന്ത്രിക്കാനും, നയിക്കാനുമുള്ള മറെറാരു ഊജ്ജവും നമുക്കുണ്ടാകണം. ഈ രംഗത്താണു് ഭൗതികശാസ്ത്രങ്ങൾ നിങ്ങളെ സഹായിക്കാൻ കഴിയാതെ നിസ്സഹായമാകുന്നതും നിങ്ങൾ, ആത്മീയശാസ്ത്രത്തിൻെറ സഹായം അതിനുവേണ്ടി തേടുന്നതും. അവിടെയാണു് കൂട്ടായും, വ്യക്തിപരമായുമുള്ള മനുഷ്യൻെറ സമ്പൂണ്ണവികസനത്തിനും, പൂത്തീകരണത്തിനുമുള്ള ശാസ്ത്രവും, സാങ്കേതികവിദ്യയുമെന്നനിലയിൽ വേദാന്തം വഹിക്കുന്ന പങ്കു്. ഈ ശാസ്ത്രമാണു് മനുഷ്യൻെറ അഗാധമായ മാനത്തിൻെറ ശാസ്ത്രം ഏതു് ജീവനുള്ള കുട്ടിയുടേയും കണ്ണുകളിൽ പ്രകാശിക്കുന്ന വമ്പിച്ച ആത്മീയോജ്ജത്തിൻെറ പ്രകാശനമിതാണു്. ജീവിതത്തിലും, സ്വഭാവത്തിലുമുള്ള ഊജ്ജത്തിൻെറ പ്രകാശനസാമത്ഥ്യവും ഇതിൽ അന്തർഭവിക്കുന്നു. ഈ ഉന്നതമായ ആത്മീയോജ്ജത്തിൻെറ പ്രകാശനമാണു് ദയ, അപ്പ്ണബോധം, സേവനം എന്നിങ്ങനെ വിവിധരൂപങ്ങളിൽ പ്രകടമാകുന്ന സ്നേഹം. ഇന്നത്തെ ആധുനികമനുഷ്യൻ അവൻെറ ഈ ആത്മീയതലത്തെക്കുറിച്ചു് വളരെ കുറച്ചു മാത്രം അറിയുന്നവനായതുകൊണ്ടു് അവനു് സ്നേഹിക്കാനുള്ള കഴിവു് ഇന്നു് നഷ്ടപ്പെട്ടിരിക്കുന്നു. അതാണു് ഇന്നു് എവിടെയുമുള്ള ഉല്ക്കണ്ഠയും, ഭയാശങ്കകൾക്കും കാരണം.

## 9 തത്ത്വമസി

എൻെറ വാഷിക സന്ദശനമെന്ന നിലയിൽ ആസ്ത്രേലിയ വഴിയായി ഈ മാസം 18 – ാം തിയ്യതി ഞാൻ യുണൈറഡ്സ്റ്റേയ്റ്റ്സിലേയ്ക്കു് പോവുകയാണു്. അവിടെ ചില നഗരങ്ങളിൽ ''മനുഷ്യൻെറ അഗാധതയിലെ ശാസ്ത്രം'' എന്ന വിഷയത്തെക്കുറിച്ചു് സംസാരിക്കാമെന്നേററിട്ടുണ്ടു്. ബാഹ്യമായ ആണവയുദ്ധത്തിൻെറ ഭീഷണികൾക്കുപുറമെ മനുഷ്യൻെറ ഉള്ളിൽത്തന്നെ നിരന്തരമായ ഒരു ഭീഷണി മുഴങ്ങിക്കൊണ്ടിരിക്കുന്നുണ്ടു്: നിങ്ങൾ ഒരു മാനസികത്തകച്ചയുടെ നിലയിലാണെന്നിരിക്കട്ടെ. നിങ്ങളെ അതിൽനിന്നുയത്തുവാൻ നിങ്ങൾക്കു് ആജ്ഞാപിക്കാൻ കഴിയുന്ന ഏതെങ്കിലും ഊജ്ജം നിങ്ങളിലുണ്ടോ, ഒരാൾക്കു് ആത്മഹത്യ തോന്നുന്നുവെന്നിരിക്കട്ടെ. അയാളെ അതിൽനിന്നു പിന്തിരിപ്പിക്കാനുള്ള ഊജ്ജം അയാളിലുണ്ടോ ? ഈ ചോദ്യങ്ങൾക്കു് വിധായകമായ ഉത്തരങ്ങൾ വേദാന്തമെന്ന അദ്ഭുതകരമായ വിഷയത്തി

നുണ്ട്. ഓരോ മനുഷ്യനിലും വമ്പിച്ച ആത്മീയോർജ്ജവിഭവങ്ങൾ ഒളിഞ്ഞുകിടക്കുന്നുണ്ടെന്നും അതു് പുറമേയ്ക്കു കൊണ്ടുവന്നു ജീവിതത്തിലും മാനുഷികബന്ധങ്ങളിലും ഉപയോഗപ്പെടുത്താമെന്നും കണ്ടുപിടിച്ച ശാസ്ത്രമാണു് വേദാന്തം. ആ ദർശനത്തെക്കുറിച്ചുള്ള പഠനമാണു് വർഷംതോറും വ്യത്യസ്തവിഭാഗങ്ങളായിതിരിച്ചു് നാം ഇവിടെ നടത്തിക്കൊണ്ടിരിക്കുന്നതു്. നേരത്തേപറഞ്ഞ ഭൗതിക ആണവോർജ്ജത്തെക്കുറിച്ചുള്ള ഐൻസ്റ്റൈന്റെ സമവാക്യം പോലെ വേദാന്തം മനുഷ്യനിലുള്ള വമ്പിച്ച ആത്മീയോർജ്ജവിഭവങ്ങളുടെ സമവാക്യം നമുക്കു നല്കുന്നുണ്ടു്. നിങ്ങളിൽ ഓരോരുത്തരിലുമുള്ള ഈ അഗാധമായ സത്യത്തെ അതു പ്രഘോഷിക്കുന്നു. നിങ്ങൾ പതിനഞ്ചും പതിനെട്ടും വയസ്സിനിടയ്ക്കുള്ള ആൺകുട്ടികളും പെൺകുട്ടികളുമാണു്. നിങ്ങളിൽ വളർന്നുവരുന്ന മാംസളമായ ഊർജ്ജവും വികസ്വരമായിവരുന്ന ബുദ്ധിപരമായ ഊർജ്ജവും മാത്രമല്ല; 'ദൈവ'മെന്നു് ലോകത്തിലെ മഹാമതങ്ങളൊക്കെ വിളിക്കുന്ന അനന്തമായ ഒരു ഊർജ്ജവും ഒളിഞ്ഞിരിപ്പുണ്ടു്.

അതു് നിങ്ങളെല്ലാം അന്വേഷിക്കേണ്ടതായ ഒരു ആശ്ചര്യകരമായ സത്യമാണെന്നതിനോടു് നിങ്ങൾ യോജിക്കും. മതമെന്നതുകൊണ്ടുദ്ദേശിക്കുന്നതു് മരണാനന്തരമുള്ള സ്വർഗ്ഗപ്രാപ്തിയാണെങ്കിൽ നിങ്ങൾക്കു് മതത്തെക്കുറിച്ചന്വേഷിക്കാൻ വാർദ്ധക്യംവരെ കാത്തിരിക്കുന്നതിൽ തെറ്റില്ല; എന്നാൽ ഈ ആത്മീയശാസ്ത്രം കൊണ്ടുദ്ദേശിക്കുന്നതു് ശക്തിസമ്പാദനവും നിർഭയതയും ഈ ജീവിതത്തിൽത്തന്നെയുള്ള സ്നേഹവും ആണെങ്കിൽ ചെറുപ്പത്തിൽത്തന്നെ ഇതിനെക്കുറിച്ചു് അന്വേഷിക്കുന്നതു് ലാഭകരമായിരിക്കുമെന്നു് നിങ്ങൾ സമ്മതിക്കുമെന്നതിൽ എനിക്കുറപ്പുണ്ടു്. വേദാന്തം അത്തരത്തിലുള്ള നിങ്ങളിലെല്ലാമന്തർഭവിച്ചിരിക്കുന്ന വമ്പിച്ച ദിവ്യമായ ആത്മീയശക്തികേന്ദ്രങ്ങളെക്കുറിച്ചുള്ള സമവാക്യങ്ങൾ നിങ്ങൾക്കു നല്കുന്നുമുണ്ടു്. ഛാന്ദോഗ്യോപനിഷത്തിൽ (6. 8. 7) എന്ന മന്ത്രത്തിൽ ഗുരുവും പിതാവുമായ ആരുണി തന്റെ ശിഷ്യനും മകനുമായ ശ്വേതകേതുവോടു് പറയുന്ന മർമ്മപ്രധാനമായ ഒരു സുപ്രസിദ്ധവാക്യമുണ്ടു്.

'സ ഏഷോ അണിമാ, ഐതദാത്മ്യമിദം സർവ്വം
തത്സത്യം സ ആത്മാ തത്ത്വമസി ശ്വേതകേതോ.''

(ഈ പ്രപഞ്ചത്തിലെയെല്ലാം അതാതിന്റെ സൂക്ഷ്മരൂപങ്ങളാണു്. അതാണു് സത്യം. അതാണു് ആത്മാവു്. ശ്വേതകേതോ നീയതാണു്.)

തത്ത്വമസി – ഒരു സരളമായ ത്രിപദസമവാക്യം ! ആ പുതിയ സമവാക്യം നിങ്ങളുടെ മനസ്സിലെപ്പോഴും വെയ്ക്കുവാനും അതിനെ

കുറിച്ചു ചിന്തിക്കാനും ഞാൻ ആഗ്രഹിക്കുന്നു. ആധുനികശാസ്ത്രജ്ഞൻ പദാർത്ഥത്തിന്റെ അന്തഃസത്തയെക്കുറിച്ചു പഠിക്കുന്നതുപോലെ ഭാരതത്തിലെ ഋഷിമാർ ആന്തരമനുഷ്യരെക്കുറിച്ച് പഠിച്ചു. ആ ഋഷിമാർ പരിമിതമനുഷ്യന്റെ പിന്നിലുള്ള അപരിമിതമനുഷ്യനെ അതായത് നശ്വരനായ മനുഷ്യന്റെ പിന്നിലുള്ള അനശ്വരമനുഷ്യനെ കണ്ടുപിടിച്ചു. മനുഷ്യന്റെ എല്ലാ സ്ഥൂലവും സൂക്ഷ്മവുമായ മാനസിക ശാരീരികവ്യവസ്ഥയിലടങ്ങിയ ഊർജ്ജങ്ങളുടെയും ഉള്ളിൽ ഒളിഞ്ഞു കിടക്കുന്ന അത്യന്തസൂക്ഷ്മവും എന്നാൽ അതീവശക്തവുമായ ആത്മീയോർജ്ജത്തെ അവർ കണ്ടുപിടിച്ചു. തത് എന്ന വാക്ക് പ്രകൃതിക്കും മനുഷ്യനും പിന്നിലുള്ള അനന്തമായ ഊർജ്ജകേന്ദ്രമായ അനന്തവും ദിവ്യവുമായ തലത്തെ പ്രതിനിധാനം ചെയ്യുന്നു. ത്വം എന്ന വാക്ക് നിങ്ങളെയും എന്നെയും മററുള്ളവരെയും പ്രതിനിധാനം ചെയ്യുന്നു. പരിമിതനായ വ്യക്തിക്ക് പരിമിതമായ ശാരീരികവും ബൗദ്ധികവുമായ ശക്തികേന്ദ്രങ്ങളേയുള്ളു. ഒരു ചെറിയ ശിശുവിന്ന് കടലിൽനിന്നു പുറമേക്കുന്തിനില്ക്കുന്ന ഒരു പാറക്കൂട്ടം ഒരു ചെറിയ കല്ലായിട്ടു മാത്രമേ തോന്നുകയുള്ളു. എന്നാൽ അതൊരു വലിയ പാറക്കൂട്ടമാണെന്നും ജലവിതാനത്തിന്നുപരി നമ്മുടെ ഇന്ദ്രിയങ്ങൾക്ക് ദൃശ്യമാവുന്നതു് അതിന്റെ ഒരു ന്യൂനമാത്രമാണെന്നും പാറയുടെ മററു ഭാഗങ്ങൾ മനുഷ്യന്റെ കാഴ്ചക്കപ്പുറത്താണെന്നും മുതിന്നവർ അവനു പറഞ്ഞു മനസ്സിലാക്കിക്കൊടുക്കും. നിങ്ങളുടെ ഐന്ദ്രിയദൃശ്യം അതുപോലെ തന്നെ നിങ്ങളെ ഒരു പരിമിതജീവിയായി മാത്രമേ കാണുന്നുള്ളു. മറുഭാഗം നേരത്തെ പറഞ്ഞപോലെതന്നെ. എന്നാൽ ഈ തത്ത്വമസിയെന്ന സത്യം നിങ്ങളുടെ വ്യക്തിത്വത്തിന്റെ അഗാധതമമായ നിലയിലാണുള്ളതു്. അതായതു് നിങ്ങളുടെ ഇന്ദ്രിയങ്ങൾക്കും ഇന്ദ്രിയബദ്ധമായ മനസ്സിന്നുമപ്പുറമാണതു് കിടക്കുന്നതു്. എപ്പോഴൊക്കെ നിങ്ങളുടെ പരിമിതമായ മനസ്സ് ഞാൻ പരിമിതമായ ഊർജ്ജം മാത്രമുള്ള ഒരു പരിമിതമനുഷ്യനാണെന്നും എനിക്ക് അമ്പതോ എഴുപതോ കിലോഗ്രാം തൂക്കം മാത്രമേ ഉള്ളുവെന്നും ഞാൻ ദുർബ്ബലനാണെന്നും ഭയചകിതനാണെന്നും നിസ്സഹായനാണെന്നും നിങ്ങളോടു പറയുമ്പോൾ നിങ്ങളിലുള്ള ആന്തരികമനുഷ്യന്റെ ശാസ്ത്രം പറയുന്നതു നിന്റെ യഥാർത്ഥപരിമാണം അതല്ലെന്നും തത്ത്വമസി ആണെന്നും ആകുന്നു. ആധുനികഊർജ്ജതന്ത്രം ഒരു ശകലം പദാർത്ഥത്തെ നിങ്ങളുടെ ഐന്ദ്രിയമായ വിലയിരുത്തലിന്ന് വിധേയമാക്കരുതെന്ന് പറയുന്നതുപോലെ വേദാന്തം പറയുന്നതു് നിങ്ങളുടെ ഐന്ദ്രിയമായ വിജ്ഞാനത്തെ വെച്ചുകൊണ്ടു് നിങ്ങൾ നിങ്ങളെ വിലയിരുത്തരുതെന്നാണു്.

ലോകത്തിലെ ജനതയെ കൂടുതൽ അടുപ്പിച്ചതിന്ന് ഈ ആധുനികയുഗത്തിൽ ആധുനികശാസ്ത്രീയകണ്ടുപിടുത്തങ്ങളോട് വേദാന്തത്തിന് നന്ദിയുണ്ട്; വേദാന്തം അതിൽ സന്തുഷ്ടവുമാണ്. ഈ പ്രത്യാശാജനകമായ സത്യം നിങ്ങളെപ്പോലെ ലോകത്തെമ്പാടുമുള്ള ദശലക്ഷങ്ങൾക്ക് ശാസ്ത്രം എത്തിച്ചു കൊടുക്കുന്നു. എന്നാൽ ചരിത്രത്തിന്റെ ഈ നീണ്ടയുഗങ്ങളിൽ ഭാരതത്തിലെ ഋഷിമാർക്കുപോലും മനുഷ്യരാശിയുടെ ഒരു ചെറിയ അംശത്തിന് മാത്രമേ ഈ സത്യം കൊണ്ട് പ്രകാശമാനമാക്കുവാൻ കഴിഞ്ഞിട്ടുള്ളു. ഈ മഹത്തായ കർത്തവ്യമാണ് സ്വാമി വിവേകാനന്ദൻ [1863-1902] ഈ ആധുനികയുഗത്തിൽ ചെയ്തുതീർത്തത് സുപ്രസിദ്ധമനഃശാസ്ത്രജ്ഞനും ഹാർഡ്‌വാഡ് യൂനിവേഴ്സിററിയിലെ തത്ത്വജ്ഞാനിയുമായ അന്തരിച്ച പ്രൊഫസർ വില്യം ജയിംസ് വിവേകാനന്ദനെക്കുറിച്ച് ഇപ്രകാരം പരാമർശിക്കുന്നു. അദ്ദേഹത്തിന് സ്വാമി വിവേകാനന്ദനെ നേരിട്ട് പരിചയമുണ്ടായിരുന്നുവെന്ന് മാത്രമല്ല യു. എസ്. എ. യിലെ സ്വാമിജിയുടെ പ്രസംഗങ്ങളിലെല്ലാം അദ്ദേഹം പങ്കെടുക്കുകയും ചെയ്തിരുന്നു. തന്റെ 'പ്രാഗ്മാററിസം' [പേജ് 101 യുറേഷ്യാ പബ്ലിഷിങ്ങ് ഹൗസ്, ന്യൂഡൽഹി, 1975 പതിപ്പ്] എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു. 'എല്ലാ ഏകദൈവവ്യവസ്ഥയുടെയും മഹത്ത്വം ഹിന്ദുസ്ഥാനിലെ വേദാന്തദർശനത്തിലാണ് കാണുന്നത്. വേദാന്തസുവിശേഷകന്മാരുടെ കൂട്ടത്തിൽ കുറച്ചുവർഷങ്ങൾക്കുമുമ്പ് നമ്മുടെ രാജ്യം സന്ദർശിച്ച പരേതനായ സ്വാമി വിവേകാനന്ദനാണ് സമുന്നതനേതാവ്.'

അതിനാൽ നിങ്ങളെ സുശക്തരും, നിർഭയരും പൂർത്തീകരണം സിദ്ധിച്ചവരും ആക്കിത്തീർക്കുന്ന തത്ത്വമസിയുടെ അഗാധസത്യം വേദാന്തം നിങ്ങളുടെ മുമ്പാകെ അവതരിപ്പിച്ചിരിക്കുന്നു. അതിൽ നിങ്ങൾക്കൊരു അല്പം പരിചയമെങ്കിലും ഉണ്ടായാൽ നിയന്ത്രിക്കാൻ കഴിയുന്ന ഒരു കുതിരയുടെ പുറത്തു് നിങ്ങൾ സഞ്ചരിക്കുന്നതുപോലുള്ള ഒരു സന്തോഷം നിങ്ങൾക്കനുഭവപ്പെടും. അല്ലാതെ ജീവിതത്തിനും അതിന്റെ മററു ശക്തികൾക്കും സന്തോഷിക്കുന്നതിനുള്ള ഒരു ഇരയായി നിങ്ങൾ എക്കാലവും നിലനിന്നു പോകരുതു്.

ഇതാണ് മനുഷ്യനെക്കുറിച്ചുള്ള സത്യം; ഇതു് വെറുമൊരു അഭിപ്രായമോ, മനുഷ്യനെ ആശ്വസിപ്പിക്കാനുള്ള ഒരു സാങ്കല്പികചിന്തയോ അല്ല. മനുഷ്യനിൽ ഒളിഞ്ഞുകിടക്കുന്ന ഈ വമ്പിച്ച ഊർജ്ജവിഭവത്തെ അനാവരണം ചെയ്തു കാണിക്കാനുള്ള സാങ്കേതികമാർഗ്ഗവും വേദാന്തം നമുക്ക് നല്കുന്നു. മാത്രമല്ല, ആ സാങ്കേതികമാർഗ്ഗം മനു

ഷ്യൻെറ ജീവിതപഥത്തിൽനിന്നു് മററു മാർഗ്ഗങ്ങളിലേയ്ക്കു് മാറിക്കൊണ്ടിരിക്കുകയും ചെയ്യുന്നു; വെറും ഏതാനും മതപരമായ ചടങ്ങുകളായി മാത്രം അതു് നില്ക്കുന്നുമില്ല. അദ്ധ്വാനിക്കുന്നവനും, വിശ്രമിക്കുന്നവനും, മററു മനുഷ്യരുമായി ഇടപെടുന്നവനും ഏകാന്തമായിരിക്കുന്നവനും. പ്രവർത്തനനിരതനും, ആരാധകനും എല്ലാവരും ഉൾക്കൊള്ളുന്ന സമഗ്രമായ ഒരു ആത്മീയകാഴ്ചയാണു് ഈ ദർശനം. അതിനാൽ എല്ലാവരോടുമായി ശ്രീകൃഷ്ണൻ ഭഗവദ്ഗീതയിൽ ഇപ്രകാരം ഉദ്ബോധിപ്പിക്കുന്നു. (8. 7):

'മാമനുസ്മര യുദ്ധ്യ ച' [എന്നെ ധ്യാനിച്ചുകൊണ്ടു് ജീവിതയുദ്ധം തുടരുകയും ചെയ്യുക.] മനുഷ്യൻെറ ബാഹ്യവും, ആന്തരവുമായ ജീവിതത്തെ സുസ്ഥിരമാക്കാനും ഏകീകരിക്കാനും ഇത്തരം സമഗ്രമായ ഒരു ആത്മീയദർശനം ആധുനികസംസ്കാരത്തിനു മുഴുവൻ ആവശ്യമായി വന്നിരിക്കുന്നു.

ഞാൻ മുമ്പു് സൂചിപ്പിച്ചതുപോലെ ആന്തരമായ ആത്മീയോർജ്ജവിഭവങ്ങളുടെ ക്രമികമായ അനാവരണം ശക്തി, നിർഭയത്വം സ്നേഹം, ദയ, പ്രവർത്തനശേഷി എന്നീ നിലകളിലാണു് പ്രകാശിക്കുന്നതു്. എന്തൊരു മനോഹരമായ ആശയമാണു് ഇതു് ! മനുഷ്യവ്യക്തിയുടെ ആത്മീയതലത്തിൽനിന്നു് സ്നേഹത്തിൻെറയും, ദയയുടെയും ഊർജ്ജം ഉറന്നു വരിക ! ആധുനികമനുഷ്യൻ ഇതുവരെയും അതിനെക്കുറിച്ചു് അജ്ഞനായിരുന്നു. ആധുനികമനഃശാസ്ത്രവും ഇതിനെക്കുറിച്ചു് അത്യല്പമായി മാത്രമേ അറിയുന്നുള്ളു. എന്നാൽ അതു് ആ ദിശയിലേയ്ക്കു് ക്രമികമായി പുരോഗമിച്ചുകൊണ്ടിരിക്കുകയാണു്. അല്പം ക്ഷമയായി പനം ചെയ്തുകൊണ്ടു് അജ്ഞേയവാദിയായ പരേതനായ ബർട്രാൺഡ് റസ്സൽ പറയുന്നതു് നാമൊന്നു കൂടി ശ്രദ്ധിക്കുക.

[The impact of Science on Society, page 104-105]

'ചില കാര്യങ്ങൾ നമ്മുടെ കാലഘട്ടത്തിനു് ആവശ്യമാണു്. ചിലതു് തള്ളിക്കളയേണ്ടതാണു്. മനുഷ്യരാശി സന്തുഷ്ടമാകേണ്ടതിനു് അതു് ദയയും ആശയുമുള്ളതായിരിക്കണം... തള്ളിക്കളയേണ്ടവ, അതായതു് അത്യാപത്തിൻെറ വക്കുവരെ എത്തിക്കുന്നവ, ക്രൂരത, അസൂയ, ലോഭം, മത്സരം, ഫ്രോയിഡിയൻ മരണത്തിനുള്ള ആഗ്രഹമെന്നു് വിളിക്കുന്ന യുക്തിരഹിതമായ ആത്മനിഷ്ഠയിലുള്ള സുസ്ഥിരതയ്ക്കു് വേണ്ടിയുള്ള അന്വേഷണം.

'ഈ കാര്യത്തിൻെറ തായ്‌വേരു് വളരെ സരളവും പഴയ രീതിയിൽ ഉള്ളതുമാണു് എനിക്കു് പറയാൻ ലജ്ജ തോന്നുന്ന വിധത്തിൽ സരളമായുള്ളതു്. വിവേകികളായ മനുഷ്യപ്രേഷികരം എൻെറ വാക്ക

കേട്ട് പുച്ഛിച്ച് ചിരിക്കുമെന്ന് ഞാൻ ഭയപ്പെടുന്നു. ഞാൻ ഉദ്ദേശി ക്കുന്നത് – അത് പറയുന്നതിൽ എന്നോട് ദയവ് ചെയ്ത് ക്ഷമിക്കുക – സ്നേഹം, കരുണ അഥവാ ദയ. ഇത് നിങ്ങൾക്ക് തോന്നുന്നു ണ്ടെങ്കിൽ നിങ്ങളുടെ നിലനില്പിന്ന് ഒരു ഉദ്ദേശവും, പ്രവർത്തനത്തി ന് ഒരു വഴികാട്ടിയും ഉണ്ടെന്ന് പറയാം.'

## 10 സ്വഭാവം പാറമേൽ പടുത്തുയർത്തിയതും പൂഴിയിൽ പടുത്തുയർത്തിയതും

നിങ്ങളുടെ മാംസപേശിയുടെയും, ബുദ്ധിയുടെയും ഊർജ്ജത്തി ന്റെ നിലകൾക്കപ്പുറം അഗാധമായ ആത്മീയോർജ്ജത്തിന്റെ കേന്ദ്രം ഒളിഞ്ഞിരിപ്പുണ്ടെന്ന വേദാന്തത്തിന്റെ ഉദ്ബോധനം നിങ്ങളിലാ ക്കെങ്കിലും മനസ്സിലാകുകയോ അതിനെ നിങ്ങൾ അനുമോദിക്കുക യോ ചെയ്യുന്നുവെന്ന് വെയ്ക്കുക. ഒരു ദിവസം നിങ്ങൾക്ക് ആകെ ഒരു നിരാശ ബാധിച്ചിട്ടുണ്ടെന്ന് തോന്നുന്നുവെന്നു വെയ്ക്കുക. നിങ്ങ ളുടെ പേശിയുടെ ഊർജ്ജം നിങ്ങൾക്ക് യാതൊരു സഹായവും അതി ല്ലാതാക്കാൻ ചെയ്യുകയില്ല. നിങ്ങളുടെ ബുദ്ധിപരമായ ഊർജ്ജവും ഒരു വിധത്തിലും നിങ്ങളെ സഹായിക്കുകയില്ല. അപ്പോൾ നിങ്ങ ളുടെ മനസ്സിനോട് ചോദിക്കുക. നീ എന്താണ് ഇങ്ങനെ നിരാശാ ഭരിതനായിരിക്കുന്നത് ? നീ അനന്തമായ ആത്മാവാണ്. നിന്നിൽ അനന്തമായ ഊർജ്ജം ഒളിഞ്ഞിരിപ്പുണ്ട്. നീ അനശ്വരനായ ശിശു വാണ്. അതായത് ഉപനിഷത്ത് ഘോഷിക്കുന്നതുപോലെ നീ അമൃതസ്യ പുത്രനാണ്, അഥവാ യേശുകൃസ്തു പറഞ്ഞതുപോലെ സ്വർഗ്ഗരാജ്യം നിന്നിലാണുള്ളത്. ഈ സത്യം അല്പമെങ്കിലും നിന്നിൽ ഉദയം ചെയ്താൽ നീ നിന്റെ ദൗർബ്ബല്യത്തിൽനിന്നും, നിരാശയിൽ നിന്നും ഉണർന്നെഴുന്നേല്ക്കുന്നു. നിന്റെ ദൗർബ്ബല്യം സാവധാനത്തിൽ അപ്രത്യക്ഷമാകുന്നു. നീ ശക്തനും ആത്മവിശ്വാസമുള്ളവനുമാണെന്ന് നിനക്ക് അനുഭവപ്പെടുന്നു. ഇതാകട്ടെ, സ്വയം പ്രത്യായനം എന്ന് വിളിക്കുന്ന പഴഞ്ചൻ മനഃശാസ്ത്രംപോലെയല്ല. അത് താല്ക്കാലിക മായി മേഘാവൃതമായ അവസ്ഥയിൽനിന്ന് എന്നെന്നേയ്ക്കുമായി ഉണർന്നെഴുന്നേല്ക്കാനുള്ള സത്യമായ സ്വയം പ്രത്യായനമാണ്. ആ സത്യം എല്ലാവരിലുമുള്ളതുകൊണ്ട് അതിനെ ഉണർത്തുന്നത് നിങ്ങ ളുടെ മാനുഷികബന്ധങ്ങളിൽ സ്നേഹവും കാരുണ്യവും വളർത്തിയെടു ക്കാനും കൂടി അത് ഉപകരിക്കുന്നു. ഇതാണ് വേദാന്തത്തിന്റെ നില ക്കാത്ത സന്ദേശം. ഭാരതീയസാഹിത്യത്തിൽ വേദാന്തത്തിന്റെ സന്ദേശം സിംഹഗർജ്ജനത്തോട് ഉപമിച്ചിരിക്കുന്നു. വിവേകാനന്ദൻ പറയുന്നത് നോക്കുക. 'വേദാന്തസിംഹം ഗർജ്ജിക്കട്ടെ. അപ്പോൾ ഭയം, വിദ്വേഷം, അല്പത്വം എന്നീ കുറുക്കന്മാർ അവരുടെ മാളങ്ങളി ലേയ്ക്ക് ഓടിഒളിക്കും.'

ആധുനികസംസ്കാരത്തിലെ സ്ത്രീപുരുഷന്മാർക്ക് സമതുലിതവും, സന്തുഷ്ടവും, സഫലീകൃതവുമായ ജീവിതത്തിന്നുവേണ്ട ആത്മീയ ശക്തി അത്യാവശ്യമായിരിക്കുന്നു; ഇപ്പോഴ് ഈ അതുല്യമായ ശക്തി അവിടെയില്ല. ജീവിതം ആഴത്തിൽപ്പോയ വേരില്ലാത്ത വൃക്ഷങ്ങൾ പോലെ ആടിക്കളിക്കുകയും ചെറിയ കാററുണ്ടാകുമ്പോഴേയ്ക്കും വേരററു വീണുപോകുകയും ചെയ്യുന്നു. ഉയർന്നസ്ഥാനങ്ങളിലുള്ള കൈക്കൂലിയും, വ്യാപകമായ അഴിമതിയും നാം പത്രങ്ങളിൽ വായിക്കുന്നില്ലേ, അധികാരമുള്ള സ്ത്രീപുരുഷന്മാർ പലതരത്തിലുള്ള ധനപരവും, ലൈംഗികവുമായ പ്രലോഭനങ്ങൾക്ക് ഇരയായിത്തീർന്ന് അധഃപതിക്കുന്നതു് നാം കാണാറില്ലേ, ഇതു് എന്തിനു സംഭവിക്കണം ? ഉത്തരം ഇതാണു്: അതു് വേരുറച്ചതല്ല. ഒരു വൃക്ഷം വേരുറപ്പുള്ളതാണെങ്കിൽ ഒരു കൊടുങ്കാററടിച്ചാലും അതു് മറിഞ്ഞു വീഴുകയില്ല. യേശുക്രിസ്തുവിൻെറ സുപ്രസിദ്ധമായ 'ഗിരിപ്രഭാഷണ'ത്തിൽ ഈ വിഷയത്തെക്കുറിച്ചുള്ള പരാമർശം ഞാൻ ഉദ്ധരിക്കാൻ വളരെ ഇഷ്ടപ്പെടുന്നു.

''ഒരു വിഡ്ഢി മണൽപ്പുറത്തു് ഒരു വീടു് പണിതു; മഴ പെയ്തു, വെള്ളപ്പൊക്കം വന്നു, കാററടിച്ചു. ആ വീടിനു് കാറേററു, അതു വീണു. അതിൻെറ വീഴ്ച വലുതായിരുന്നു. ഒരു വിവേകി ഒരു പാറയുടെമേൽ ഭവനം പണിതു. മഴ പെയ്തു, വെള്ളപ്പൊക്കം വന്നു, കാററടിച്ചു. ആ വീടു് തകർന്നുവീണില്ല. കാരണം അതു പാറമേൽ പണിതതായിരുന്നു.''

എന്തൊരു മനോഹരമായ ഉദാഹരണം! നിങ്ങളെല്ലാവരും നിങ്ങളുടെ വിദ്യാഭ്യാസകാലഘട്ടത്തിൽ ഈ ചോദ്യം ദയവുചെയ്തു് സ്വയം ചോദിക്കണം: എൻെറ സ്വഭാവം, എൻെറ വ്യക്തിത്വം എന്തടിത്തറയിലാണു് ഞാൻ പണിതതു് ? മണലിലോ, പാറയിലോ ? മണലിലാണെങ്കിൽ പ്രലോഭനമാകുന്ന ഒരു മന്ദമാരുതൻ നേരിയവണ്ണം സ്പർശിച്ചാലും നിങ്ങൾ തകർന്നുവീഴും; അതു് പാറയാണെങ്കിൽ ഏതു പ്രതികൂലമായ കാററുണ്ടായാലും നിങ്ങൾ ശക്തരും നിലതെററാത്തവരുമായിത്തീരും. മനുഷ്യജീവിതത്തെ സംബന്ധിച്ചു് ഈ മണലും, പാറയും എന്തിനെ പ്രതിനിധാനം ചെയ്യുന്നു; മണൽ നമ്മുടെ മാനസിക ഐന്ദ്രിയവ്യവസ്ഥയേയും, പാറ 'തത്', ആ ദിവ്യ സ്ഫുലിംഗം, അഗാധതരമായ എല്ലാവരിലുമുള്ള ആത്മീയതലം എന്നതിനേയും പ്രതിനിധാനം ചെയ്യുന്നു. നിങ്ങൾ നിങ്ങളുടെ സ്വഭാവം ആ അഗാധമായ പാറപോലുള്ള അടിത്തറയിൽ പടുത്തുയർത്തിയാൽ അതു് സുശക്തവും, അടിതെററാത്തതും, മനുഷ്യത്വമുള്ളതുമായിത്തീരുന്നു. മറിച്ചു് അതു് ഐന്ദ്രിയവും, മാനസികവുമായ വ്യവസ്ഥയ്ക്കു് മേലേ മാത്രം പടുത്തുയർത്തിയാൽ സ്വാഭാവികമായിത്തന്നെ അതു് ചഞ്ചലവും, ആടിക്കളിക്കുന്നതുമായിത്തീരുന്നു. അതാകട്ടെ, നിങ്ങ

ളുടെ ഐന്ദ്രിയവ്യവസ്ഥയുടേയും, ഐന്ദ്രിയസാഹചര്യത്തിൻേറയും ഊർജ്ജത്തിൻെറ ദയക്ക് പാത്രമായിത്തീരുകയും, ദുർബ്ബലവും, ചഞ്ചലവുമായിത്തീരുകയും ചെയ്യുന്നു. അത്തരത്തിലുള്ള വിദ്യാഭ്യാസമാണ് കുട്ടിക്കാലം മുതല്ക്കേ നമുക്കിന്ന് ആവശ്യമായിട്ടുള്ളത്. അതായത് പാറമേൽ പടുത്തുയർത്തപ്പെട്ടതും, സുശക്തവും, അചഞ്ചലവുമായ സ്വഭാവനിഷ്ഠയും, വ്യക്തിത്വവും പ്രദാനം ചെയ്യുന്നതിന് സഹായകവുമായ വിദ്യാഭ്യാസം.

വേദാന്തം വ്യാഖ്യാനിക്കുന്നതുപോലെ അറിയാനും, ചെയ്യാനുമുള്ള പഠിപ്പിനുപുറമേ 'ആയിത്തീരാനുള്ള' വിദ്യാഭ്യാസത്തിനും പുതിയ ഊന്നൽ നല്കണമെന്ന് പറയുന്നത് അതുകൊണ്ടാണ്. പുതുതായി ജനിച്ച ഒരു ശിശുവിന് വളരെ കുറച്ച് ശക്തി അതായത് മാംസപേശിയുടേയും, ബുദ്ധിയുടേയും അഥവാ ആത്മാവിൻേറയും ശക്തി കുറച്ച് മാത്രമേയുള്ളു. അനന്തരം അത് കയ്യും, കാലും കുടഞ്ഞെഴുന്നേല്ക്കുകയും ചുററുപാടുമുള്ള വസ്തുക്കളെ തള്ളുകയും, വലിക്കുകയും ചെയ്യുമ്പോഴും ആദ്യമായി അമ്മയിൽനിന്നും പിന്നീട് മററു കേന്ദ്രങ്ങളിൽനിന്നും ഭൗതികമായ പോഷണം സ്വീകരിക്കുമ്പോഴും, പ്രായം ചെല്ലുംതോറും മാംസപേശികളുടെ ശക്തിയും അതോടൊപ്പം ബുദ്ധിപരമായ ശക്തിയും സാവധാനത്തിൽ പടുത്തുയർത്തിവരുന്നു. ഇതിനോടുകൂടിത്തന്നെ അതിൻെറ ആത്മീയശക്തി വികസിപ്പിക്കാനും നാം സഹായിക്കേണ്ടതാണ്. ഇപ്രകാരം ആ കുട്ടി യൗവ്വനാരംഭത്തിൽ എത്തുമ്പോഴം, നിങ്ങളെല്ലാം ഇപ്പോഴം ആ പ്രായത്തിലാണല്ലോ, അതിന് അതിൻെറ ആന്തരമായ ആത്മീയവിഭവങ്ങളുടെ മേൽ വദ്ധമാനമായ ആജ്ഞാശക്തി ഉണ്ടായിത്തീരും. ഒരു കുട്ടിയെന്ന നിലയ്ക്ക് നിങ്ങളുടെ ശാരീരികവും, മാനസികവുമായ ശക്തി നേടുന്നതിനുവേണ്ടി നിങ്ങൾ തള്ളുകയും വലിക്കുകയും ചെയ്യുന്നു. ഒരു മുതിന്നവനെന്ന നിലയിൽ അതേ ലോകം നിങ്ങളുടെ ആത്മീയശക്തി പരിശോധിക്കുന്നതിനുവേണ്ടി നിങ്ങളെ തള്ളുകയും വലിക്കുകയും ചെയ്യുന്നു! ഈ ആത്മീയശക്തിയാണ് അവനെ പിന്നീട് ശാരീരികഘടനയുടേയും ഐന്ദ്രിയസാഹചര്യങ്ങളുടേയും അപ്പുറത്തേയ്ക്ക് തള്ളുകയും, വലിക്കുകയും ചെയ്യാൻ സഹായിക്കുന്നത്. അത് അതിൻെറ മനസ്സും, ഹൃദയവും വികസിപ്പിക്കുകയും അതിൻെറ താല്പര്യങ്ങളും, അനുഭവങ്ങളും അവൻെറ വർഗ്ഗപരമായ വ്യവസ്ഥയുടെ അതിത്തിക്കപ്പുറം കൊണ്ടുപോയി ഐക്യബോധമുളവാക്കുകയും ചുററുപാടുമുള്ളവരുമായി ആത്മീയബന്ധം പുലത്താൻ സഹായിക്കുകയും ചെയ്യുന്നു. ഇതിനാണ് വേദാന്തം ആത്മീയവും, സാമഗ്ഗികവുമായ വളച്ച്യെന്ന് പറയുന്നത്.

## 11 പരിണാമം: മാനസികവും ശാരീരികവും സാമൂഹികവും

വേദാന്തം ആത്മീയവളച്ച്യെന്ന് വിളിക്കുന്നതിനെയാണ് ഇന്നത്തെ ജീവശാസ്ത്രം മാനസികസാമൂഹ്യപരിണാമമെന്ന് വിളിക്കുന്നത്. നമ്മുടെ 20-ാം ശതകത്തിലെ ജീവശാസ്ത്രം 19-ാം ശതകത്തിലെ ജീവശാസ്ത്രത്തെക്കാൾ വളരെയേറെ പുരോഗതി പ്രാപിച്ചിരിക്കുന്നു. 19-ാം ശതകത്തിലെ ജീവശാസ്ത്രം പ്രകൃതിയിലെവിടെയും പരിണാമപ്രക്രിയയുടെ അഭേദ്യമായ ഒരു ഭാഗമെന്ന നിലയിൽ സമരത്തെയും മത്സരത്തെയുമാണ് കണ്ടത്. അതിൽ ശക്തമായത് അതിജീവിക്കുകയും, അശക്തമായത് തകർക്കപ്പെടുകയും ചെയ്യുന്നു. ആ ശതാബ്ദത്തിൽ മനുഷ്യഘട്ടത്തിലെ പരിണാമത്തിൽ കോളനി സമ്പ്രദായവും, സാമ്രാജ്യത്വമനോഭാവവും, വ്യാപാരപരമായ മത്സരങ്ങളും തുടർന്നുകൊണ്ട് ഹിംസാത്മകമായ യുദ്ധങ്ങളും, വിപ്ലവങ്ങളും, യുദ്ധം കൊണ്ടുള്ള സാമൂഹ്യമുറക്കങ്ങളും നാം കണ്ടതാണ്. എന്നാൽ ഈ മഹത്തായ ശാസ്ത്രത്തിൽ നൂറ് വർഷങ്ങൾക്കുശേഷം കണ്ടുവരുന്ന വിപ്ലവാത്മകമായ വളച്ച് കാരണമായി ഈ വമ്പിച്ച കോലാഹലങ്ങൾ നിറഞ്ഞ 2-ാം ലോകമഹായുദ്ധത്തിനുശേഷമുള്ള ഉത്തരാർദ്ധകാലഘട്ടത്തിൽ അത് ഒരു പുതിയ വെളിച്ചം പരിണാമത്തിൽ ദർശിക്കുന്നു. നമ്മുടെ എല്ലാ വിദ്യാഭ്യാസസ്ഥാപനങ്ങളിലുമുള്ള കുട്ടികൾക്ക് നല്കപ്പെടുന്ന വിദ്യാഭ്യാസത്തിൽ ഈ പുതിയ ജീവശാസ്ത്രപരിണാമത്തിന്റെ സത്യവും അതിൽ മനുഷ്യനെയും, അവന്റെ സംസ്കാരത്തെയും സംബന്ധിച്ച വമ്പിച്ച പ്രാധാന്യവും അവതരിപ്പിച്ചു കൊടുക്കണമെന്ന് ഞാൻ വളരെയേറെ ആഗ്രഹിക്കുന്നു.

20-ാം ശതകത്തിലെ ജീവശാസ്ത്രം പരിണാമത്തെ ദർശിക്കുന്നത് എങ്ങനെയാണ്? പ്രപഞ്ചപരിണാമം സജീവകോശങ്ങളുടെ പ്രത്യക്ഷഭാവം ശാരീരികപരിണാമത്തിൽക്കൂടിയാണ് ഉദയം ചെയ്യുന്നത്. അതിന്ന് ബാഹ്യമായ സാഹചര്യത്തെക്കുറിച്ചുള്ള പ്രാഥമികമായ ബോധമുണ്ട്. ജീവശാസ്ത്രം പ്രഥമമായ മഹത്തായ മുന്നേററമെന്നാണ് അതിനെ വിശേഷിപ്പിക്കുന്നത്. അവിടെ പദാർത്ഥത്തിന്ന് രണ്ടായി തിരിയാനുള്ള ശക്തിയുണ്ട്. ഇവിടെനിന്ന് അങ്ങോട്ട് പ്രപഞ്ചശാസ്ത്രം ജീവശാസ്ത്രമായി മാറുന്നു. കോശങ്ങൾ പെരുകുകയും അത് അവയവങ്ങളായും, അവയവഘടനകളായും സംയോജിക്കപ്പെടുകയും ചെയ്യുന്നു. ഇത്തരം നാനാത്വത്തെ ഉദ്ഗ്രഥിക്കാനുള്ള പ്രക്രിയകളിൽക്കൂടി എത്രയോ കാലത്തെ പരിണാമം മനുഷ്യനെ അവന്റെ മസ്തിഷ്കവ്യവസ്ഥ എന്ന അദ്ഭുതകരമായ അവയവത്തോടു കൂടി സൃഷ്ടിക്കുന്നു. മസ്തിഷ്കവ്യവസ്ഥക്കാകട്ടെ മനുഷ്യന് ആവശ്യമുള്ള

അവയവങ്ങൾ കണ്ടുപിടിക്കാനും, ബാഹ്യമായ സാഹചര്യത്തെ മാററുവാനും, ബാഹ്യമായ സാഹചര്യങ്ങളുടെ അറിവിനുപുറമെ ആത്മജ്ഞാനം നേടുന്നതിനും ഉള്ള ശേഷിയുണ്ട്. പ്രകൃതിയിലെ മററു വർഗ്ഗങ്ങളിൽനിന്നു വ്യത്യസ്തമായി നിങ്ങളുടെ ഉള്ളിലുള്ള അവയവങ്ങളെ രൂപപ്പെടുത്തുന്നതിനു പ്രകൃതിയുടെ സാവധാനപരവും, അനാവശ്യവുമായ പ്രക്രിയകളെ നിങ്ങൾക്ക് കാത്തു നില്ക്കേണ്ടിവരുന്നില്ല. മസ്തിഷ്കവ്യവസ്ഥ ചിറകുകൾക്കുപകരം നിങ്ങൾക്ക് മേലോട്ട് പറക്കാനുള്ള വിമാനമുണ്ടാക്കാനുള്ള കഴിവു് നല്കുന്നു. നിങ്ങൾ ഇനി ബാഹ്യമായ ഭൗതികപ്രകൃതിയുടെ അടിമയല്ല. നിങ്ങൾക്ക് ഇഷ്ടം പോലെ പ്രകൃതിയെ നിയന്ത്രിക്കാനും, നിങ്ങളുടെ പരിണാമത്തെ രൂപപ്പെടുത്താനുമുള്ള സ്വാതന്ത്ര്യമുണ്ട്. പ്രകൃതി നിങ്ങൾക്ക് യുക്തിബോധം, ഇച്ഛാശക്തി, ഭാവന, ഭാഷാവിനിയോഗം എന്നിവയുള്ള പുതിയ ശക്തികൾ പ്രദാനം ചെയ്തിരിക്കുന്നു. മാത്രമല്ല, മററു ജീവികളെപ്പോലെ വർഗ്ഗപരമായ പൈതൃകത്തിൻെറ അവകാശം കൂടി നല്കിയിരിക്കുന്നു. ജീവശാസ്ത്രം സംസ്കാരത്തെ നിർവ്വചിക്കുന്നതു് സഞ്ചിതമായ അനുഭവമെന്ന നിലയ്ക്കാണ്. അതായതു് ശാസ്ത്രം, തത്ത്വദർശനം, മതം, കല എന്നീ രൂപത്തിൽ രണ്ടായിതിരിയാനുള്ള മനസ്സിൻെറ ശേഷിയും ആ ശേഷി പിൻതലമുറകൾക്ക് സംക്രമിപ്പിച്ചുനല്കാനുള്ള കഴിവും പ്രദാനം ചെയ്യുന്നു. ജീവശാസ്ത്രം പരിണാമപ്രക്രിയയിലെ ദ്വിതീയ മുന്നേററമായിട്ടാണ് ഇതിനെ വിശേഷിപ്പിക്കുന്നതു്.

ഈ മനുഷ്യഘട്ടത്തിലുള്ള പരിണാമത്തിൻെറ പ്രകൃതിയെക്കുറിച്ചാണ് 20-ാം ശതകത്തിലെ ജീവശാസ്ത്രത്തിനു് അതുല്യമായ എന്തോ ഒന്നു് പറയാനുള്ളതു്. അതു് പറയുന്നതു് മനുഷ്യതലത്തിലുള്ള പരിണാമം ഉദ്ഭവിക്കുന്നതു് ശാരീരികതലത്തിൽനിന്നു് ഒരു പുതിയ തലത്തിലേയ്ക്കാണ്, ഏതാണ് ആ പുതിയ തലം? മനുഷ്യതലത്തിലെ പരിണാമം പ്രാഥമികമായും മാനസിക, സാമൂഹ്യ പരിണാമമാണ്. മാനസികസാമൂഹ്യപരിണാമമെന്നതുകൊണ്ട് ജീവശാസ്ത്രം ഉദ്ദേശിക്കുന്നതെന്താണ്? ഇതുവരെയും മനുഷ്യമനസ്സ് ഈ ശരീരഘടനയിൽ അടക്കപ്പെട്ടതും, അതിനാൽ പരിമിതമാക്കപ്പെട്ടതും ആയിരുന്നുവെന്നും ഇപ്പോൾ അതിനു് ആ ഘടനയിൽനിന്നു സ്വയം വിടർത്തി അതിന്നപ്പുറം വികസിപ്പിച്ച് ധാരണയും, സ്നേഹവും, അനുഭാവവും, കാരുണ്യവും വളർത്തിയെടുക്കാനും മററുള്ളവരിൽ ഇഴുകിച്ചേരാനും തന്നിൽ സമൂഹത്തിൻെറ ദശലക്ഷക്കണക്കിൽ മനസ്സുകളെ ഇഴുകിച്ചേർക്കാനും കഴിയുമെന്നാണ്.

## 12 മാനസികസാമൂഹ്യപരിണാമം

### ആത്മീയവളച്ച്യെന്ന നിലയിൽ

ഇപ്രകാരം ജീവശാസ്ത്രം മാനസികസാമൂഹ്യപരിണാമം എന്ന് വിളിക്കുന്നതിനെത്തന്നെയാണ് വേദാന്തം മനുഷ്യൻെറ ആത്മീയ വളച്ച്യെന്ന് വിളിക്കുന്നത്. മനുഷ്യൻെറ ശാരീരികവും, ബുദ്ധിപരവുമായ വളച്ച്യെന്നതുപോലെ അവന്ന് ആത്മീയവളച്ച്യെന്ന ഒന്നു കൂടിയുണ്ട്. വെറും ബുദ്ധിപരമായ വളച്ച്കൊണ്ട് നിങ്ങളുടെ മാനസികസാമൂഹ്യപരിണാമം രൂപപ്പെടുക സാദ്ധ്യമല്ല. അതിന് നിവൃത്തിയില്ലാത്തതുകൊണ്ട് ഈ ശരീരഘടനയ്ക്കും അപ്പുറത്തുള്ള ചില സമ്മർദ്ദങ്ങളും, വലികളും അതിന്ന് വേണ്ടിവരും. നിങ്ങൾക്ക് ചുററുപാടുമുള്ള ഉന്നതമായ ബുദ്ധിവികാസം സിദ്ധിച്ച നിരവധി വ്യക്തികളെ നിങ്ങൾക്ക് കാണാൻ കഴിയും. എന്നാൽ അവരും കൈക്കൂലി കുററവാസന, അക്രമം, ചൂഷണം എന്നീ സാമൂഹ്യവിരുദ്ധപ്രവർത്തനങ്ങളിൽ ഏർപ്പെടുന്നതു് കാണാം. അതിനാൽ വെറും ബുദ്ധിപരമായ വളച്ച് മാത്രം പോരാ. കാരണം ആ വളച്ച്യിലും നിങ്ങൾ നിങ്ങളുടെ വർഗ്ഗഘടനയിലും എല്ലാവരെയും, എല്ലാററിനേയും നിങ്ങളുടെ ശാരീരികഘടനക്ക് നേട്ടവും, സന്തുഷ്ടിയും ഉണ്ടാക്കുന്നവയെന്ന തരത്തിലാണ് വീക്ഷിക്കുന്നത്. എന്നാൽ ആത്മീയവളച്ച്യെന്ന നിലക്കുള്ള മാനസികസാമൂഹ്യപരിണാമം അത്തരത്തിലുള്ള എല്ലാ വംശീയമായ അതിർത്തിക്കുമപ്പുറം നിങ്ങളെ വളർത്തിക്കൊണ്ടുപോകുകയും, സമൂഹത്തിലെ ദശലക്ഷക്കണക്കിലുള്ള മററു മനസ്സുകളുമായി ആത്മീയമായ ഒരു ഐക്യഭാവം നിങ്ങളിൽ ഉണ്ടാക്കിത്തീർക്കുകയും ചെയ്യുന്നു. ഇതാണ് സ്നേഹത്തിൻെറയും, കാരുണ്യത്തിൻെറയും അർത്ഥം. ആത്മീയമായ സാങ്കേതികവിദ്യയിൽ കൂടിയും, ശാസ്ത്രത്തിൽക്കൂടിയും ഇന്ന് ലോകം വളർത്തിക്കൊണ്ടുവരേണ്ട ഊർജ്ജമിതാണ്. ഈ ആദ്യപടിയിൽ കൂടി ക്രമപ്രകാരം മുന്നോട്ട് പോയാൽ മാനസികസാമൂഹ്യപരിണാമത്തിൻെറ സുദീർഘമായ പാതയിലും അതോടൊപ്പം ആണവവും, സൗരവവും മററു ഭൗതികശാസ്ത്രങ്ങളുടെ സഹായത്തോടെ മററു ഭൗതിക ഊർജ്ജവിഭവങ്ങളിലേക്കും എത്തിച്ചേരാൻ കഴിയും. ഭൗതികശാസ്ത്രത്തിൻെറ സാങ്കേതികവിദ്യ കോടി മടങ്ങ് മാംസപേശിയുടെ ഊർജ്ജം മാത്രമേ ആധുനികബഹിരാകാശറോക്കററുകളിൽ കാണുന്നതുപോലെ നമുക്ക് പ്രദാനം ചെയ്യുന്നുള്ളു. എന്നാൽ ആധുനികമനുഷ്യന്ന് സാവധാനത്തിലും, സൂക്ഷ്മതയോടെയും ബോദ്ധ്യപ്പെടുന്നതു് ഏററവും ഉയന്ന ഊർജ്ജം സ്നേഹരൂപത്തിൽ പ്രത്യക്ഷപ്പെടുന്ന ആത്മാവിൻെറ ഊർജ്ജമാണെന്നാണ്. അതാകട്ടെ, എല്ലാവരുടെയും ഉള്ളിൻെറ ഉള്ളിൽ സ്ഥിതിചെയ്യുന്നുണ്ടുതാനും.

ഇക്കാര്യത്തെ സംബന്ധിച്ച് മഹാനായ ഒരു സൈനികപ്രതിഭാശാലിയും, വാളും തോക്കും ഉപയോഗിക്കുന്നതിൽ അതേയററത്തെ വൈദഗ്ദ്ധ്യമുള്ളവനുമായ നെപ്പോളിയൻെറ ഒരു പ്രസ്താവന കേൾക്കാൻ നിങ്ങൾക്ക് താല്പര്യമുണ്ടാകും. നിങ്ങൾ യൂറോപ്യൻ ചരിത്രവും അതിൽ നെപ്പോളിയൻ വഹിച്ച പങ്കും പഠിക്കുമ്പോൾ അദ്ദേഹത്തിൻെറ അത്യുന്നതമായ കാര്യശേഷിയും, മനസ്സിൻെറ സംഘടനാശക്തിയും വളരെ ചുരുങ്ങിയ പടയാളികളുടെ സഹായത്തോടുകൂടിയായാലും ഏതു് ഭയങ്കരയുദ്ധവും ജയിക്കുന്നതിനുള്ള അദ്ദേഹത്തിൻെറ കാര്യശേഷിയും കേട്ടു് നിങ്ങൾ അദ്ഭുതപരതന്ത്രരായിപ്പോയിട്ടുണ്ടാകും. ചിലപ്പോൾ, അദ്ദേഹത്തിൻെറ പടയാളികളെക്കാളേറെ ശത്രുഭടന്മാരെ അദ്ദേഹം തടവിലാക്കിയതായിക്കാണാം. എന്നാൽ 1814–ൽ വാട്ടർ ലൂവിൽ വെച്ചുണ്ടായ യുദ്ധത്തിൽ ബ്രിട്ടീഷുകാരാലദ്ദേഹം തോല്പിക്കപ്പെടുകയും, ഒരു വഷത്തിനുശേഷം ബ്രിട്ടീഷുകാർ ആഫ്രിക്കയുടെ പടിഞ്ഞാറുള്ള സെൻറ്ഹെലീന എന്ന ഏകാന്തദ്വീപിലേയ്ക്കു് അദ്ദേഹത്തെ തടവുകാരനാക്കി നാടുകടത്തുകയുമുണ്ടായി. ആറു കൊല്ലത്തിനുശേഷം അവിടെ കിടന്നു് അദ്ദേഹം മരിച്ചു. ആ വിഷമകരമായ ജീവിതകാലത്തു് അദ്ദേഹത്തിൻെറ ഉയച്ച്യുള്ള ആഗ്രഹവും ആശ്ചര്യകരമായ ജീവിതവും ധ്യാനിച്ചുകൊണ്ടു് അദ്ദേഹത്തിനു് കൂടുതൽ വിവേകം ഉദിച്ചിട്ടുണ്ടായിരിക്കണം. അദ്ദേഹത്തിൻെറ ഒരു സഹതടവുകാരനോടു് അവസാനമായി അദ്ദേഹം പറഞ്ഞ വാക്കുകൾ അദ്ദേഹത്തിനു് അല്പം വിവേകം ഉദിച്ചിരുന്നുവെന്നു് വെളിവാക്കുന്നുണ്ടു്. ആ ഗ്രന്ഥമാകട്ടെ ഞാൻ വളരെ മുമ്പേ വായിച്ചതാണു്, പേരു് ഇപ്പോൾ ഓക്കുന്നില്ല.

''ഈ ലോകത്തിൽ രണ്ടു് ശക്തികൾ ഉണ്ടു്, അതായതു് ആത്മാവിൻെറയും, വാളിൻെറയും. ഇതിൽ ആത്മാവു് എപ്പോഴും വാളിനെ പരാജയപ്പെടുത്തുന്നു. അലക്സാണ്ടർ, ജൂലിയസ് സീസർ, ചാൾമേൻ എന്നിവരും, ഞാനും വലിയ സാമ്രാജ്യങ്ങൾ സ്ഥാപിച്ചു. എന്നാൽ ഞങ്ങളുടെ നിർമ്മാണത്തിനുള്ള പ്രതിഭ എന്തിൻെറ അടിസ്ഥാനത്തിലാണു് പ്രവർത്തിച്ചതു്? ശക്തിയുടെ. യേശുവാകട്ടെ, തൻെറ സാമ്രാജ്യം സ്നേഹത്തിൻെറ അടിസ്ഥാനശിലയിൽ പടുത്തുയർത്തി. ഇന്നുവരെ കോടിക്കണക്കിനാളുകൾ അദ്ദേഹത്തിനുവേണ്ടി മരിക്കുന്നു.''

തൻെറ ആഗ്രഹം നിറവേററുവാൻ രാഷ്ട്രത്തിൻെറയും, പള്ളിയുടെയും മുഴുവൻ വിഭവങ്ങളും ശക്തിപൂർവ്വം ഉപയോഗിച്ച നെപ്പോളിയനെപ്പോലുള്ള ഒരാളിൽനിന്നാണു് ഇത്തരമൊരു അതുല്യമായ അനുശാസനം സ്നേഹത്തിൻെറ ശക്തിയെക്കുറിച്ചു് ഉണ്ടായിട്ടുള്ളതു് എന്നു്

നാം ഓർക്കേണ്ടതുണ്ട്. ആ പ്രസ്താവനയുടെ സത്യം ഇന്ന് നാം സാക്ഷാത്കരിക്കേണ്ടതുണ്ട്. നാം വമ്പിച്ച ഭൗതികവിഭവങ്ങൾ വളത്തിയെടുത്തിട്ടുണ്ട്. വമ്പിച്ച ബുദ്ധിപരമായ വിഭവങ്ങളും വികസിപ്പിച്ചിട്ടുണ്ട്. കൂമ്പാരക്കണക്കിൽ ഉന്നതമായ നശീകരണായുധങ്ങളും നാം ഉണ്ടാക്കിവെച്ചിട്ടുണ്ട്. എന്നാൽ ഈ എല്ലാ വികാസങ്ങളും വ്യക്തിപരമായും, കൂട്ടായും മനുഷ്യനിൽ പിരിമുറുക്കവും, ദുഃഖവും അന്യഥാബോധവും, അപൂർണ്ണതയും, ഇവയെല്ലാം പുറമെ എല്ലാ ജീവിതത്തേയും ആത്യന്തികമായി നശിപ്പിക്കുന്ന ആത്മീയ ഊർജ്ജവിഭവങ്ങളുടെ അഭാവവും മനുഷ്യനിൽ ഉളവാക്കിയിട്ടുണ്ട്. ഈ വമ്പിച്ച ആത്മീയോർജ്ജം അനാവരണം ചെയ്യുന്ന വിജ്ഞാനവും, സാങ്കേതികവിദ്യയും നമ്മുടെ വിദ്യാഭ്യാസത്തിന്റെ അഭേദ്യമായ ഭാഗമായിത്തീരണമെന്ന് ആധുനികകാലഘട്ടം ആവശ്യപ്പെടുന്നു. അല്ലാത്തപക്ഷം ആധുനികയുഗം നമ്മുടെ നേക്ക് എറിയുന്ന വമ്പിച്ച വെല്ലുവിളികളെ നേരിടുന്നതിന് വിദ്യാഭ്യാസം അപര്യാപ്തവും, അപൂർണ്ണവുമായിത്തീരും. ഈ പ്രാധാന്യമാണ് 'ആയിത്തീരുന്നതിനുള്ള' വിദ്യാഭ്യാസത്തിന് പുതിയ ഊന്നൽ നല്കേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് ഞാൻ പരാമർശിക്കാൻ കാരണം.

## 13 വിദ്യാഭ്യാസത്തിൽ ധ്യാനത്തിനുള്ള പ്രാധാന്യം

നിങ്ങൾ പുറമെ സജീവമായിരിക്കുമ്പോൾ പ്രവർത്തനവും മററു വ്യക്തികളുമായുള്ള പരസ്പരപ്രവർത്തനങ്ങളും കൂടി ചേരുമ്പോൾ നിങ്ങൾ പ്രവർത്തിക്കാനുള്ള പഠനരംഗത്തിലാണ്; നിങ്ങൾ ഒരു സ്ഥലത്തു് ഇരുന്ന് ധ്യാനത്തിൽക്കൂടിയോ, മററു മാർഗ്ഗങ്ങളിൽ കൂടിയോ സാമൂഹ്യജീവി എന്ന നിലവിട്ട് നിശ്ശബ്ദമായി എന്നാൽ സജീവമായി ആന്തരമായി ചുഴിഞ്ഞിറങ്ങുകയാണെങ്കിൽ നിങ്ങൾ 'ആയിത്തീരാനുള്ള' പഠനത്തിന്റെ പ്രക്രിയയുടെ രംഗത്താണ്. നിങ്ങൾ ഇവ രണ്ടും വിദ്യാഭ്യാസത്തിൽ സമന്വയിപ്പിച്ചാൽ പ്രവർത്തിക്കാനും 'ആയിത്തീരാനുമുള്ള' ഒരു പൂർണ്ണവിദ്യാഭ്യാസം ഉദ്ഗ്രഥിക്കുകയായിരിക്കും. വേദാന്തം ഏകീകൃതമായ മനുഷ്യജീവിതത്തിന്റെ സമഗ്രമായ വിദ്യാഭ്യാസദർശനമാണ്. ധ്യാനം നിങ്ങൾക്ക് നിങ്ങളുടെ സ്വന്തം ആന്തരമായ പരിണാമത്തെക്കുറിച്ചുള്ള ഉൾക്കാഴ്ചയും, നിങ്ങളിൽ ഒളിഞ്ഞു കിടക്കുന്ന സ്വന്തം സാദ്ധ്യതകളും ദർശിനീയമാക്കുന്നു. നിങ്ങൾക്ക് ഇന്ദ്രിയങ്ങളെയും ഇന്ദ്രിയബദ്ധമായ മനസ്സിനെയും അവയുടെ ഊർജ്ജങ്ങളെയും ആന്തരമനുഷ്യനിലേയ്ക്കു് തിരിച്ചുവിടാൻ കഴിഞ്ഞാൽ നിങ്ങൾക്ക് അഗാധമായ ആത്മീയതലത്തെക്കുറിച്ച് മനസ്സിലാക്കാൻ കഴിയും. ഈ ഊർജ്ജങ്ങൾ ഉള്ളിലുള്ള ദിവ്യതയെ സ്പർശിക്കുകയും അതുവഴി വിശുദ്ധമാകുകയും ചെയ്താൽ അതു് നിങ്ങളുടെ

പ്രവർത്തനരംഗത്തും, മനുഷ്യരുടെ പരസ്പരബന്ധങ്ങളിലും നിർഭയത്വവും, സ്നേഹവും, സർവ്വത്ര സമാധാനവും വിതറിക്കൊണ്ടിരിക്കും. പരേതനായ ബ്രിട്ടീഷ് സാമൂഹ്യശാസ്ത്രജ്ഞനായ ഹെർബർട്ട് സ്പെൻസറുടെ ഭാഷയിൽ പറഞ്ഞാൽ അവ ഉദാരമായ കാര്യക്ഷമതയുടെയും, ദാർശനികമായ ശാന്തതയുടെയും സമ്മേളനത്തിൻെറ സ്പർശം നിങ്ങളിൽ ഉളവാക്കും. [Study of Sociology, page 403, 8-ാം പതിപ്പ്]

ഇതുതന്നെയാണ് ഭഗവദ്ഗീതയിലെ യോഗദർശനത്തിൻെറ സന്ദേശവും. പരിമിതമായ പ്രസക്തിമാത്രമുള്ള പലതരം യോഗങ്ങളുമുണ്ട്. അവയിൽ ഗീതയിൽ വിശദമാക്കപ്പെട്ട യോഗത്തിനു മാത്രമാണ് സാർവ്വജനീനമായ പ്രസക്തിയുള്ളത്. അതാകട്ടെ, നിങ്ങളോരോരുത്തരോടും ധ്യാനവും, കർമ്മവും, ആന്തരമായ ചുഴിഞ്ഞിറങ്ങലും, ബാഹ്യമായ പ്രവർത്തനവും യോജിപ്പിച്ചുകൊണ്ടുപോകാൻ ഉദ്ബോധിപ്പിക്കുന്നു. ഗീതയിൽ വിശദമാക്കപ്പെട്ട ഈ യോഗദർശനത്തിൻെറ സഹായത്തോടെ നമുക്ക് ആധുനികസംസ്കാരം സുസ്ഥിരവും, സമ്പന്നവും മനോഹരവുമായ ഒരു മാനുഷിക നേട്ടമായി രൂപാന്തരപ്പെടുത്താം.

കർമ്മം ചെയ്യാനും 'ആയിത്തീരാനു'മുള്ള വിദ്യാഭ്യാസത്തെ ധ്യാനപരിശീലനം സഹായിക്കുന്നു, കാരണം പ്രവർത്തിക്കുകയെന്നതു് ഉള്ളിലുള്ള സമ്പന്നതയുടെ ഒരു കവിഞ്ഞൊഴുക്കായിത്തീരുന്നു. 13-ാം ശതകത്തിലെ മഹാനായ ജർമ്മൻ യോഗി മെയിസ്റ്റർ എക്കാർട്ട് ഈ സത്യം മനോഹരമായി പ്രകാശിപ്പിച്ചിരിക്കുന്നു: നിങ്ങൾ മനനത്തിൽക്കൂടി എന്തു് നേടിയോ അതു് സ്നേഹരൂപത്തിൽ പുറത്തേയ്ക്കു് ഒഴുകുന്നു. ധ്യാനത്തിൻെറ മഹത്വത്തെക്കുറിച്ചാണെങ്കിൽ ആ മഹാൻെറ ചില പ്രസക്തമായ ഉദ്ധരണങ്ങൾ ഇതാ: 'യഥാർത്ഥമായ സത്യം ആത്മാവിനു് ചിന്തയിൽക്കൂടി അല്പവും വെളിവാക്കപ്പെടുകയില്ലേ' എന്ന ചോദ്യത്തിനു് സോക്രട്ടീസ് വിധായകമായി മറുപടി പറഞ്ഞുകൊണ്ടു് തുടരുന്നു. [പ്ലേറേറാവുമായുള്ള സംവാദം. വോള്യം I പേജ് 416 B, ജോവററ്സ് പതിപ്പ്]:

''മനസ്സ് മനസ്സിൽത്തന്നെ സ്വരൂപിക്കുമ്പോഴും മററു യാതൊന്നും മനസ്സിനെ അലട്ടാത്തപ്പോഴും ശബ്ദമോ, കാഴ്ചയോ, വേദനയോ, സന്തോഷമോ ഇല്ലാത്തപ്പോഴും ചിന്ത ഏററവും ഉത്തമമാണ്. മനസ്സ് ശരീരത്തിൽനിന്നു് വിരമിക്കുമ്പോഴും മനസ്സിനു് ശാരീരികമായ ബോധമോ, ആഗ്രഹമോ ഇല്ലാത്തപ്പോഴും അതു് യഥാർത്ഥമായ നിലയെക്കുറിച്ചന്വേഷിക്കുമ്പോഴും ചിന്ത നല്ലതാണ്.''

ആംഗലകവിയായ വേർഡ്സ്വർത്ത് തൻെറ 'Tintern Abbey' എന്ന ഗ്രന്ഥത്തിൽ അതിനെപ്പററി പരാമർശിക്കുന്നതു് ശരീര

ത്തിൽ ഉറങ്ങിക്കിടക്കുന്നതും ഒരു സജീവ ആത്മാവായിത്തീരുന്നതു മെന്നാണ്. 1890 – ൽ 'സാധനകാം അഥവാ ഉന്നതജീവിതത്തിനുള്ള ഒരുക്കങ്ങാം' എന്ന വിഷയത്തെക്കുറിച്ച് പാശ്ചാത്യനാട്ടുകളിലെ തെരഞ്ഞെടുക്കപ്പെട്ട ഒരു സംഘത്തിനു മുമ്പാകെ സ്വാമി വിവേകാനന്ദൻ നടത്തിയ പ്രഭാഷണത്തിലെ നിർവൃതിദായകമായ ഒരു ഭാഷണമിതാ (കംപ്ലീററ് വർക്സ്, വാല്യം V, പേജ് 253):

''അതിനാൽ ഈ ബാഹ്യലോകത്തിൽ എന്തെങ്കിലും നേടാൻ നിങ്ങാം വിനിയോഗിക്കുന്നതിൻെറ ശതം മടങ്ങ് കൂടുതൽ ദൃഢതയും വമ്പിച്ച സമരത്തിനുള്ള മനസ്സുറപ്പുമാണ് ആദ്യത്തെ മഹത്തായ മുന്നൊരുക്കം.''

''അതിൽപ്പിന്നെ അതോടുകൂടി ധ്യാനവുമാവശ്യമാണ്. ധ്യാനിക്കുക! ഏററവും മഹത്തമമായ കാര്യം ധ്യാനമാണ്. നാം ഭൗതികവസ്തുവല്ലെന്ന് ദൈനംദിനജീവിതത്തിൽ ഒരു നിമിഷം ഓക്കുക. എല്ലാ പദാൎത്ഥങ്ങളിൽനിന്നും മുക്തനാണ് ഞാൻ എന്ന് ആത്മാവ് സ്വയം ചിന്തിക്കുന്നു. ആത്മാവിൻെറ ആശ്ചര്യകരമായ സ്പർശം!''

## 14 ഉപസംഹാരം

ഈ സായാഹ്നത്തിൽ നിങ്ങളെല്ലാവരുമായി കൂടിച്ചേരുവാനിടവന്നതിൽ ഞാൻ വളരെ സന്തുഷ്ടനാണ്. ഞാൻ എൻെറ സ്നേഹാശംസകാം നിങ്ങളെ അറിയിക്കട്ടെ. സ്ഥാപനത്തിൽനിന്നുള്ള സഹായത്തിൽക്കൂടിയും, നിങ്ങളുടെ സ്വന്തം പരിശ്രമംകൊണ്ടും, ശാരീരികവും, മാനസികവും, ആത്മീയവുമായ സർവ്വതോമുഖമായ വിദ്യാഭ്യാസം നിങ്ങാം നേടുമെന്ന് ഞാൻ പ്രത്യാശിക്കുന്നു. ഇപ്രകാരമാണ് ആധുനികസംസ്കാരത്തെ രക്ഷിക്കുന്നതിനുള്ള ഒരു ഉപകരണമായി നിങ്ങളും തീരുന്നതും. സാർവ്വത്രികതയുടേയും, മനുഷ്യൈക്യത്തിൻേറയും ആവേശം ശ്വസിക്കുന്നതും ആധുനികലോകത്തെ മനുഷ്യനോടും അന്താരാഷ്ട്രീയ സമാധാനത്തോടും ചായ്‌വുള്ളതാക്കിത്തീർക്കുന്നതുമായ രണ്ടു് പൗരാണികസംസ്കൃതസ്തോത്രങ്ങാം നിങ്ങളുമായി പങ്കിട്ടുകൊണ്ടു് ഞാൻ എൻെറ പ്രസംഗം ഉപസംഹരിക്കട്ടെ!

സർവ്വേ ഭവന്തു സുഖിനഃ സർവ്വേ സന്തു നിരാമയാഃ
സർവ്വേ ഭദ്രാണി പശ്യന്തു മാ കശ്ചിദ് ദുഃഖഭാഗ് ഭവേത്.

(എല്ലാവരും സന്തുഷ്ടരായിരിക്കട്ടെ. എല്ലാവരും ശാരീരികവും, മാനസികവുമായ രോഗങ്ങളിൽനിന്ന് മുക്തരാകട്ടെ, എല്ലാവരും നല്ലതും, ശുഭകരവുമായതിനെ അനുഭവിക്കട്ടെ. ആരും ദുഃഖത്തിനും, കഷ്ടപ്പാടിനും ഇരയാകാതിരിക്കട്ടെ.)

ദുർജ്ജനഃ സജ്ജനോ ഭൂയാത്
സജ്ജനഃ ശാന്തിമാപ്നുയാത്
ശാന്തോ മുച്യേത ബന്ധേഭ്യോ
മുക്തശ്ചാന്യാൻ വിമോചയേത്.

(ദുഷ്ടന്മാർ ശിഷ്ടന്മാരായിത്തീരട്ടെ, സജ്ജനങ്ങൾക്ക് സമാധാനമുണ്ടാകട്ടെ, സമാധാനമുള്ള ജനങ്ങൾ എല്ലാ കെട്ടുപാടുകളിൽനിന്നും വിമോചിതരാകട്ടെ, മുക്തരായവർ മററുള്ളവരേയും മുക്തി നേടാൻ സഹായിക്കട്ടെ.)

സാർവ്വത്രികമായ ക്ഷേമത്തിനുവേണ്ടിയുള്ള ഈ മനോഹരപ്രാർത്ഥനകളോട് നിങ്ങളെല്ലാം യോജിക്കുമെന്ന് എനിക്കുറപ്പുണ്ട്. ഓരോരുത്തനും പ്രഭാതത്തിൽ ഈ മാർഗ്ഗത്തിൽ ചിന്തിക്കുന്നതു് നല്ലതാണ്. അതു് ലോകം മുഴുവൻ നന്മയുടേയും, സ്നേഹത്തിൻേറയും, സമാധാനത്തിൻേറയും ആശ്ചര്യകരമായ അലകൾ ഉണ്ടാക്കും. ഇപ്പോൾ അധിക ജനങ്ങളും വദ്ധിച്ചുകൊണ്ടിരിക്കുന്ന അന്തരീക്ഷമലിനീകരണത്തെക്കാൾ വദ്ധിച്ചതോതിൽ വിദ്വേഷത്തിൻേറയും, അക്രമത്തിൻേറയും അലകൾ സൃഷ്ടിച്ചുവിടുകയാണ്. എന്നാൽ തങ്ങളിൽത്തന്നെ മൂല്യങ്ങളെ വളത്തുകയും സ്നേഹത്തിൻേറയും, സമാധാനത്തിൻേറയും അലകൾ പുറത്തേയ്ക്കു് അയക്കാൻ കൂടുതൽ ശ്രമിക്കുകയും ചെയ്യേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. അതു് മനോഹരമാണെന്നു് തോന്നുന്നില്ലേ. നിങ്ങൾക്കെല്ലാം എൻെറ നന്ദി.

നിങ്ങൾക്ക് ഇനി എന്തു് ചോദ്യം വേണമെങ്കിലും എന്നോട് ചോദിക്കാം. എൻെറ അറിവിനു് അനുസരിച്ചു് അവയ്ക്കു് ഉത്തരം പറയുന്നതിൽ എനിക്കു് സന്തോഷമേയുള്ളു. (ഹർഷാരവം)

## 15 ചോദ്യോത്തരവേള

ചോദ്യം: സ്വാമീ, താങ്കൾ ആത്മീയമായി വളരുന്നതിനെക്കുറിച്ചു് സംസാരിച്ചുവല്ലോ. അതിനർത്ഥം ഒരാൾ തന്നത്താൻ നന്നാവുകയെന്നതോ, ഒരാൾ ആത്മീയമായി വികസിക്കുകയോ, ലോകത്തെയും നന്നാക്കുന്നതിനു് സഹായിക്കുകയോ എന്താണ് ഉദ്ദേശിക്കുന്നതു് ?

ഉത്തരം: അതെ, അതു ശരിയാണ്. നിങ്ങളിലുള്ള നന്മ അനാവരണം ചെയ്യപ്പെട്ടമ്പോൾ അതു് ലോകത്തെ മുഴുവൻ ബാധിക്കുന്നു. നന്മയാകട്ടെ ഒരാളിൽ ഒളിഞ്ഞുകിടക്കുക മാത്രം ചെയ്യുമ്പോൾ അതു് ബാഹ്യലോകത്തിലേയ്ക്കു് വ്യാപിക്കുന്നില്ല. ഉള്ളിൽ ആ ദിവ്യമായ സത്യം ഉണ്ടെങ്കിലും അതു് അനാവരണം ചെയ്യപ്പെടുകയോ, പ്രകാശിതമാകുകയോ ചെയ്യുന്നതുവരെ ഒരാൾക്കോ മററുള്ളവക്കോ അതു

കൊണ്ടു് ഗുണം ലഭിക്കുന്നില്ല. ഭൂമിക്കടിയിൽ സ്വർണ്ണം ഒളിഞ്ഞു കിടക്കുന്നതുകൊണ്ടു് നിങ്ങൾ സമ്പന്നരാകുന്നില്ല. നിങ്ങളതു് കുഴിച്ചെടുക്കണം, ശാസ്ത്രത്തിൽക്കൂടിയും, ഭൂഗർഭശാസ്ത്രസാങ്കേതിക വിദ്യയിൽക്കൂടിയും പുറത്തേയ്ക്കെടുക്കണം. അതുപോലെ നിങ്ങളിൽ അന്തർലീനമായിരിക്കുന്ന ദിവ്യത്വത്തെ നിങ്ങൾ അനാവരണം ചെയ്താൽ നിങ്ങൾക്കു് ആന്തരമായ സമ്പന്നതയും, ആത്മീയവളർച്ചയും കൈവരുന്നുവെന്നു് മാത്രമല്ല നിങ്ങളുടെ പ്രവർത്തനംകൊണ്ടും സമൂഹത്തിലെ മററു ജനങ്ങളുമായുള്ള ബന്ധത്തിൽക്കൂടിയും നിങ്ങൾ ബാഹ്യലോകത്തെ സമ്പന്നമാക്കുകയും ചെയ്യുന്നു.

ചോദ്യം: തെററായ വഴിക്കും ഒരാൾക്കു് വളർന്നുകൂടെ ?

ഉത്തരം: ഉവ്വു്, വേണ്ടതുപോലെ നയിക്കപ്പെടുന്നില്ലെങ്കിൽ അങ്ങനെ സംഭവിക്കാം. ഒരാൾ ആത്മീയവളർച്ചയുടെ ശാസ്ത്രവും, സാങ്കേതികവിദ്യയും അനുസരിക്കുന്നുവെങ്കിൽ തെററായ വഴിക്കു് വളരാൻ സാദ്ധ്യതയില്ല. ആത്മീയശാസ്ത്രത്തിൻെറ മുഖ്യചോദ്യം കാർഷികശാസ്ത്രത്തിൻേറതുപോലെ നീ വളർന്നോ എന്നാണു്. അതൊരു മനോഹരമായ ആശയം. നിനക്കു് അഞ്ചോ ആറോ വയസ്സാകുമ്പോഴേക്കും നീ മററുള്ളവരോടു് അല്പം സ്നേഹവും, താല്പര്യവും കാണിക്കുകയാണെങ്കിൽ നീ അല്പം ആത്മീയമായി വളർന്നു കഴിഞ്ഞു. എന്നാൽ 80 വയസ്സു് കഴിഞ്ഞിട്ടും നീ അതിലപ്പുറം വളർന്നില്ലെങ്കിൽ നിന്നിൽ നിശ്ചലാവസ്ഥ ദർശിക്കും. അതു് സംഭവിക്കാൻ നാം ഇട വരുത്തരുതു്. നാമൊരു ചെടി കുഴിച്ചിട്ടാൽ അതിനു് ആദ്യം രണ്ടു് ഇല വരുന്നു. പിന്നെ വളരുന്തോറും കൂടുതൽ ഇലകളും, ചില്ലികളും, കൊമ്പുകളും, അവസാനമായി പൂക്കളും, ഫലങ്ങളും ഉണ്ടാകുന്നു. കൃഷിയെ സംബന്ധിച്ചിടത്തോളമുള്ള വളർച്ചയുടെ ശാസ്ത്രമതാണു്. അതുപോലെ മനുഷ്യനു് മുഴുവൻ ബാധകമാകുന്ന ഒരു വളർച്ചയുടെ ശാസ്ത്രമുണ്ടു്.

ചോദ്യം: സ്വാമീ, ഞങ്ങൾക്കു് ധ്യാനിക്കണമെങ്കിൽ ഏതു വിഷയത്തെക്കുറിച്ചായിരിക്കണം ? ഞങ്ങളെക്കുറിച്ചുതന്നെയോ ? മററുള്ളവരെക്കുറിച്ചോ ?

ഉത്തരം: നാം ധ്യാനിക്കേണ്ടതു് നിന്നിലും, എന്നിലും, എല്ലാവരിലുമുള്ള ഒളിഞ്ഞുകിടക്കുന്ന ദിവ്യതലത്തെക്കുറിച്ചാണു്. ഭൗതിക പ്രകൃതിശാസ്ത്രജ്ഞനായ ന്യൂട്ടൺ 'ആകർഷണസിദ്ധാന്തം' എന്ന സത്യം കണ്ടുപിടിച്ചതുപോലെ നമ്മുടെ ഋഷിമാരും മനുഷ്യനിലുള്ള ഈ സത്യം കണ്ടുപിടിച്ചു. നമ്മുടെ ഋഷിമാർ അവരുടെ ഗവേഷണ വേളയിൽ ആന്തരമായി എല്ലാററിലും ഈശ്വരനുണ്ടെന്നു് കണ്ടെത്തി. അതൊരു സത്യമാണു്; അല്ലാതെ വെറുമൊരു അഭിപ്രായം മാത്രമല്ല.

ഓരോരുത്തനും കണ്ടുപിടുത്തത്തിൽക്കൂടി വീണ്ടും കണ്ടുപിടിക്കാൻ സാധിക്കുംവിധം ഒരു സത്യം കണ്ടുപിടിച്ചാൽ എല്ലാവരും സമ്പന്നരും പൂർണ്ണത നേടിയവരും, സുശക്തരുമായിത്തീരും. ഈ എല്ലാവരിലുമടങ്ങിയ ദിവ്യസത്യമാണ് ധ്യാനത്തിന് വിഷയമാക്കേണ്ടത്.

ഈ സത്യം ഭാരതീയരുടെ ആത്മീയചിന്തയിൽ മാത്രമല്ല, ലോകത്തെവിടെയുമുള്ള പുരോഗതി പ്രാപിച്ച ആത്മീയചിന്തയുടെ കേന്ദ്രവിഷയമായിത്തീർന്നതാണ്. സ്വർഗ്ഗരാജ്യം നിങ്ങളിൽ ഉണ്ടെന്ന് യേശുക്രിസ്തു നമ്മോട് ഉറപ്പിച്ചു പറയുന്നില്ലേ. സുപ്രസിദ്ധ പേർഷ്യൻസൂഫിയോഗിയും, കവിയുമായ ജലാലുദ്ദീൻ റൂമിയുടെ ഒരു മനോഹരമായ പദ്യം ഞാൻ ഇവിടെ ഉദ്ധരിക്കാം.

'ഓരോ മനുഷ്യാത്മാവിലും
ക്രിസ്തു ഒളിഞ്ഞിരിപ്പുണ്ട്.
സഹായിക്കപ്പെടാനോ, തടസ്സപ്പെടുത്ത-
പ്പെടാനോ, ദ്രോഹിക്കാനോ, ശമിപ്പിക്കാനോ
ഓരോ മനുഷ്യാത്മാവിൽനിന്നും നീ മായാ-
മറ നീക്കിക്കഴിഞ്ഞാൽ നിനക്കിവിടെ -
തീർച്ചയായും ഒരു ക്രിസ്തു ഒളി-
ഞ്ഞിരിക്കുന്നതു് കാണാം.

നിങ്ങൾ ധ്യാനത്തിനിരിക്കുമ്പോൾ ഒന്നാമതായി ഇന്ദ്രിയങ്ങളും മനസ്സും ഉള്ളിലേയ്ക്കു് പിൻവലിക്കുന്നു; അനന്തരം നിങ്ങളുടെ മനസ്സ് ശുദ്ധബോധത്തിന്റെ വെളിച്ചത്തിൽ ദൈവത്തിന്റെ വെളിച്ചത്തിൽ പ്രകാശിക്കുന്ന പൂർണ്ണമായും വികസിച്ച ഒരു താമരപ്പൂവായി സങ്കല്പിക്കുക. ആ പ്രകാശത്തെ ധ്യാനിക്കുക. പ്രകാശം പോലുള്ള പ്രതീകങ്ങൾ ധ്യാനത്തിന് സഹായകമാണ്. നിങ്ങൾ ഈശ്വരനെ ഒരു വ്യക്തിയായാണ് സങ്കല്പിക്കുന്നതെങ്കിൽ അദ്ദേഹത്തിന്റെ ഏതെങ്കിലുമൊരു ദിവ്യസ്വരൂപം ആ പ്രകാശത്തിലടങ്ങിയിട്ടുണ്ടെന്ന് ഭാവന ചെയ്യുക; ധ്യാനത്തിന്റെ അവസാനം ആ പ്രകാശത്തിൽ ആ രൂപം ലയിപ്പിക്കുക. ഓരോരുത്തരുടെയും മനോഭാവങ്ങൾക്കും, അഭിരുചികൾക്കുമനുസരിച്ചുള്ള വ്യത്യസ്തധ്യാനരൂപങ്ങൾ ഉണ്ടെന്ന് വേദാന്തവും, യോഗവും പറയുന്നു.

ചോദ്യം: സ്വാമീ, പുറമെ നിന്നുള്ള സഹായമില്ലാതെ നമുക്കത്തരം ധ്യാനത്തിന് സാധിക്കുമോ ?

ഉത്തരം: ആരംഭത്തിൽ വല്ല ഗ്രന്ഥങ്ങളിൽനിന്നോ, അനുഭവമുള്ള വല്ലവരിൽനിന്നോ ഉള്ള ബാഹ്യസഹായം സ്വീകരി

ക്കാം. ഭൗതികശാസ്ത്രത്തിലുള്ളതുപോലെ നാമൊന്നു ഗവേഷണം ചെയ്യുമ്പോഠം, ആ രംഗത്തുള്ള മറെറാരു ശാസ്ത്രത്തിൻെറ മാഗ്ഗദശനം സ്വീകരിക്കുന്നുണ്ടല്ലോ. ഇവിടെയും ആരംഭഘട്ടത്തിലെങ്കിലും ആന്തരികമനുഷ്യനെക്കുറിച്ചുള്ള ശാസ്ത്രഗവേഷണത്തിനു് ഒരു മാഗ്ഗോപദേശവും സഹായവും ആവശ്യമാണു്. ഭാരതം ഈ ശാസ്ത്രത്തിനാണു് കൂടുതൽ പ്രാമുഖ്യം നല്കിയിരിക്കുന്നതു്, കാരണം അതു് പ്രത്യക്ഷമായി മനുഷ്യൻെറ പൂത്തീകരണത്തെ സംബന്ധിക്കുന്നതാണു്. ഭൗതികശാസ്ത്രങ്ങളാകട്ടെ, അതിനു് പരോക്ഷമായ സംഭാവനകളേ നല്കുന്നുള്ളു. മററു് ഏതു് ശാസ്ത്രത്തെയുമെന്നപോലെ ഇതിനെയും നാം സമീപിക്കണം. അതാണു് വേദാന്തത്തിൻെറ വീക്ഷണം. പാശ്ചാത്യരാജ്യങ്ങളിൽ മതവും, ശാസ്ത്രവും തമ്മിൽ സ്ഥിരമായ ശണ്ഠയാണു്. മതം തന്നെ അതിൻെറ പല ശാഖകളുമായി സ്ഥിരമായി ശണ്ഠ കൂടിക്കൊണ്ടിരിക്കുന്നു. ഭാരതത്തിൽ ഒരിക്കലും അങ്ങനെ ഉണ്ടായിട്ടില്ല. അവ പരസ്പരപൂരകങ്ങളായി വത്തിച്ചു. ഭാരതം മതങ്ങളുടെയും, ശാസ്ത്രത്തിൻെറയും മതത്തിൻെറയും മൗലികഐക്യത്തെ കണ്ടുപിടിക്കുകയും അതിൽ നിരന്തരമായി ഊന്നൽ നല്കുകയും ചെയ്തു. ഭൗതികശാസ്ത്രവും, സാങ്കേതികവിദ്യയും നിങ്ങഠംക്കൊരു സുസജ്ജമായ ഭവനം നിമ്മിച്ചുതരും. എന്നാൽ നിങ്ങഠംക്കവിടെ സന്തുഷ്ടമായും, സമാധാനപരമായും ജീവിക്കാനും, പ്രവത്തിക്കാനും, ഉറങ്ങാനും സാധിപ്പിച്ചുതരാമെന്നു് അതു് ഉറപ്പു നല്കുന്നില്ല. അതിനു് നിങ്ങഠം ആത്മീയമായ ശാസ്ത്രത്തിൻെറ സഹായം തേടണം. സന്തുഷ്ടിയും, സമാധാനവും കൈവരുന്നതു് മനസ്സിൻെറ ശരിയായ ശിക്ഷണത്തിൽ നിന്നാണു്. അല്ലാതെ നിങ്ങഠം നേടിവെച്ചിട്ടുള്ള വസ്തുക്കളിൽ നിന്നല്ല. അതുകൊണ്ടു് ഭാരതീയവീക്ഷണത്തിൽ ഭൗതികശാസ്ത്രങ്ങളും, ആത്മീയശാസ്ത്രവും പരസ്പരപൂരകങ്ങളാണു്. രണ്ടും മനുഷ്യജീവിതത്തെ വ്യക്തിപരമായും, കൂട്ടായും പൂത്തീകരിക്കുവാൻ ആവശ്യമാണു്.

ചോദ്യം: സ്വാമീ, എന്നാൽ ഭൗതികശാസ്ത്രം എല്ലാവക്കും നന്മ ചെയ്യുന്നു. മതം അങ്ങനെ ചെയ്യുന്നുണ്ടെന്നു് നമുക്കു് പറയാമോ ?

ഉത്തരം: അതെ, നിങ്ങഠം മതത്തെ വെറും നിജ്ജീവമായ ഭക്തിയും, ഒററപ്പെട്ട വിശ്വാസപ്രമാണമായും കാണാതെ മനുഷ്യൻെറ ആത്മീയവളച്ചയും, വികാസവും, പൂത്തീകരണവും നേടിത്തരുന്ന ഒരു ശാസ്ത്രമായി സമീപിക്കുകയാണെങ്കിൽ.

ചോദ്യം: അതെ, ഇതു് വളരെ വ്യക്തിപരമല്ലെ ?

ഉത്തരം: അതെ, മതശാസ്ത്രം പ്രകൃതിയുടെ ഉഠംഭാഗത്തു് മനുഷ്യനിലെന്നപോലെ അനാവരണം ചെയ്യപ്പെടുന്നു. എന്നാൽ ഭൗതിക

ശാസ്ത്രങ്ങൾ പ്രകൃതിയുടെ ബാഹ്യഭാഗത്തു് നിർജ്ജീവപദാർത്ഥങ്ങളിലെന്നപോലെ വെളിപ്പെടുത്തപ്പെടുന്നു. നിങ്ങൾ ഒരു വ്യക്തിയാണു്. നിങ്ങൾക്കു ഭൗതികശാസ്ത്രത്തിലെ നിർജ്ജീവപദാർത്ഥങ്ങളോടെന്നപോലെ നിങ്ങളോടു പെരുമാറാൻ കഴിയുകയില്ല. അതു നിങ്ങൾക്കുതന്നെ വിനാശകരമായിരിക്കും. അതാണു് ഭൗതികശാസ്ത്രം മനുഷ്യനോടു് ചെയ്യുന്നതു്; അവനെയോ, അവളെയോ ഒരു യന്ത്രംപോലെ കാണുകയും അവർ ഒരു യന്ത്രം മാത്രമാണെന്നു് വിശ്വസിപ്പിക്കുകയും ചെയ്യുന്നു. അതാണൊരു ദുരന്തം. നിലനില്പുവാദികളായ തത്ത്വജ്ഞാനികൾ മാത്രമല്ല ചില ആധുനിക അജ്ഞേയവാദികളായ ചിന്തകന്മാരും മനുഷ്യനെ വെറുമൊരു യന്ത്രം മാത്രമായി ഗണിക്കുന്നതിനെതിരെ ശക്തിയായി പ്രതിഷേധിച്ചിട്ടുണ്ടു്. ബർട്രാൺഡ് റസ്സൽ (The Impact of Science on Society, page 80-82) ഇപ്രകാരം പറയുന്നു:

നിങ്ങൾക്കു് ഒരു വ്യക്തിയെ മൂന്നുപ്രകാരത്തിൽ വീക്ഷിക്കാം, (1) ഒരു സാധാരണ മനുഷ്യനെന്നനിലയിൽ (2) ഒരു വീരനെന്ന നിലയിൽ (3) ഒരു യന്ത്രത്തിന്റെ കണ്ണിയെന്ന നിലയിൽ...

കണ്ണിയെന്നസിദ്ധാന്തം, യാന്ത്രികമായി സാദ്ധ്യതയുള്ളതാണെങ്കിലും മനുഷ്യസംബന്ധമായി പറയുമ്പോൾ മൂന്നെണ്ണത്തിലും വെച്ച് ഏറ്റവും വിനാശകരമായതാണു്...യന്ത്രത്തെ ആരാധിക്കുന്ന ആൾക്കു മാത്രമേ കണ്ണിയെന്ന സിദ്ധാന്തത്തെ ന്യായീകരിക്കാൻ കഴിയുകയുള്ളു. ചിലപ്പോൾ മനുഷ്യർ യന്ത്രത്തോടു പ്രാർത്ഥിക്കാൻ വരും. 'സർവ്വശക്തനും കരുണാനിധിയുമായ യന്ത്രമേ ഞങ്ങൾ ഇടാൻ പാടില്ലാത്ത നട്ടും, ബോൾട്ടും ഇട്ടുപോയി. ഇടേണ്ടതായ നട്ടുകൾ ഇടാതെ നിന്നും പോയി. ഞങ്ങളിൽ കണ്ണിയെന്ന ഭാവമില്ല.' എന്നിങ്ങനെ.

ഇതു് നാം യഥാർത്ഥത്തിൽ ചെയ്യുകയില്ല. യന്ത്രത്തിനെ ആരാധിക്കുന്നതു് ഗർഹണീയമാണു്. ആരാധനാവസ്തുവെന്നനിലയിൽ യന്ത്രം ചെകുത്താന്റെ ആധുനികരൂപമാണു്, അതിന്റെ ആരാധനയാകട്ടെ ആധുനികപൈശാചികത്വവുമാണു്... എന്തും യാന്ത്രികമാകാം എന്നാൽ മൂല്യങ്ങളങ്ങനെയല്ല. നമ്മുടെ ഒരു രാഷ്ട്രീയതത്ത്വജ്ഞാനിയും വിസ്മരിക്കാതിരിക്കേണ്ട ഒരു സംഗതിയാണതു്.

ചോദ്യം: അതെ, ഞാനൊരു മനുഷ്യവ്യക്തിയാണു്. വെറുമൊരു വ്യക്തി. എനിക്കു് എന്റേതായ ശാസ്ത്രവും നിങ്ങൾക്കു്നിങ്ങളുടെതായ ശാസ്ത്രവും ഉണ്ടു്. അപ്പോൾ എല്ലാവരേയും ഉൾക്കൊള്ളിച്ചു കൊണ്ടുള്ള മനുഷ്യസാദ്ധ്യതകളെക്കുറിക്കുന്ന ഒരു ശാസ്ത്രത്തെക്കുറിച്ചു് താങ്കൾ എങ്ങനെയാണു് സംസാരിക്കുന്നതു് ?

ഉത്തരം: ഭൗതികപദാർത്ഥങ്ങളെ കൈകാര്യം ചെയ്യുന്ന ഒരു ഊർജ്ജതന്ത്രശാസ്ത്രജ്ഞനും മതത്തെ കൈകാര്യം ചെയ്യുന്ന മനുഷ്യന്റെ ആന്തരജീവിതത്തെ ഗവേഷണം ചെയ്യുന്ന ഒരു മതശാസ്ത്രജ്ഞനും തമ്മിൽ അന്തരമുണ്ട്. നിങ്ങൾ ഭൗതികശാസ്ത്രത്തിൽ ബാഹ്യലോകത്തെക്കുറിച്ച് കൈകാര്യം ചെയ്യുമ്പോൾ നിങ്ങൾ ദൃശ്യപദാർത്ഥങ്ങളെക്കുറിച്ചാണ് കൈകാര്യം ചെയ്യുന്നത്. എല്ലാവർക്കും പൊതുവായ പദാർത്ഥങ്ങളെക്കുറിച്ചാണ് ഒരു ശാസ്ത്രജ്ഞൻ കൈകാര്യം ചെയ്യുന്നത്. എന്നാൽ അവന്റെയോ അവളുടെയോ ആന്തരജീവിതത്തെക്കുറിച്ച് ഗവേഷണം ചെയ്യുന്ന ശാസ്ത്രജ്ഞനാകട്ടെ മനുഷ്യ അനുഭവത്തിന്റെ ഗാഢമായ ബന്ധമുള്ള തന്നെക്കുറിച്ചാ(ദ്രഷ്ടാവിനെ)ണ് കൈകാര്യം ചെയ്യുന്നത് തന്റെ ദ്രഷ്ടാവിന്റെ തലത്തിനെയോ മററു ജനങ്ങളുമായുള്ള സന്തുഷ്ടമായ പരസ്പരബന്ധത്തെയോ കുറിച്ച് പദാർത്ഥങ്ങളുടെ ജ്ഞാനം ഒട്ടും അവക്ക് സഹായകമാകുന്നില്ല. ഒരു ഊർജ്ജതന്ത്രജ്ഞൻ ഒരു ഭാര്യയെയോ ഭർത്താവിനെയോ മററുള്ളവരെയോ കുറിച്ച് ഗവേഷണം ചെയ്യുമ്പോൾ ഊർജ്ജതന്ത്രത്തിന്റെ മാനദണ്ഡം വെച്ചുകൊണ്ട് മാത്രമാണെങ്കിൽ അദ്ദേഹം അവരുടെ ദാമ്പത്യജീവിതത്തെ നരകമാക്കിത്തീർക്കും. ആ ജ്ഞാനത്തിന് ഇവിടെ ഒരു ഉപയോഗമോ പ്രസക്തിയോ ഇല്ല. അവനോ അവളോ അതിന് മറെറാരു ശാസ്ത്രത്തെ അന്വേഷിക്കേണ്ടിവരും. അതായത് ആന്തരികമനുഷ്യനെ സംബന്ധിക്കുന്ന ശാസ്ത്രത്തിനു മാത്രമേ സന്തുഷ്ടവും വിജയപ്രദവുമായ ഒരു മാനുഷികബന്ധം നേടിയെടുക്കാൻ സാധിക്കുകയുള്ളു. ദ്രഷ്ടാവിന്റെ വിഷയം രഹസ്യവും, ദൃശ്യത്തിന്റെ വിഷയം പരസ്യവുമാണെന്ന് തോന്നും. 20-ാംശതകത്തിലെ ശാസ്ത്രജ്ഞന്മാർ പ്രത്യേകിച്ചും ഊർജ്ജതന്ത്രജ്ഞന്മാരും, മനഃശാസ്ത്രജ്ഞന്മാരും ഇന്ന് ദ്രഷ്ടാവിനെ ഒഴിച്ചുനിത്തിക്കൊണ്ടുള്ള പദാർത്ഥങ്ങളുടെ പഠനം പദാർത്ഥങ്ങളിലുള്ള താല്പര്യം കൊണ്ട് ഒഴിച്ചു നിത്തുന്നതു് സൗകര്യപ്രദമായി തോന്നാമെങ്കിലും അതു്, ഹ്രസ്വകാലത്തുമാത്രമാണ് ഉപയോഗപ്പെടുന്നതു്. അതിനാൽ ദ്രോഹകരവുമായിരിക്കും. ദീർഘകാലത്തേയ്ക്ക് സത്യസന്ധമായിരിക്കയില്ല. പ്രകൃതിക്ക് അങ്ങനെയൊരു വ്യത്യാസം അറിയില്ല. അഗാധമായ വീക്ഷണത്തിൽ ദ്രഷ്ടാവും, ദൃശ്യവും ഒന്നുതന്നെയാണ്. നിങ്ങൾ എത്രത്തോളം അഗാധമായി പോകുന്നുവോ, നിങ്ങളുടെ വിജ്ഞാനവും, സഹാനുഭൂതിയും അത്രയും വിസ്തൃതമായിത്തീരുന്നു. അതാണ് നേരത്തെ പരാമർശിച്ച ആ മാനസികസാമൂഹ്യപരിണാമം കൊണ്ട് നിങ്ങൾ നേടുന്നതു്. ആണവ ഊർജ്ജതന്ത്രത്തിന്റെ വെളിച്ചത്തിൽ ഊർജ്ജതന്ത്രജ്ഞനായ എർവിൻ ഷോർഡിഞ്ചർ പറയുന്നതു് കേൾക്കുക: (What is Life? Mind and Matter പേജ് 136-37)

''നമ്മുടെ സുപരിഷ്കൃതമായ നിരീക്ഷണത്തിന്റെയും, ചിന്തയുടേയും സ്വാധീനത്തിന്റെ ഫലമായി നമ്മുടെ പരീക്ഷണത്തിന്റെ ഫലങ്ങൾ ദ്രഷ്ടാവിന്റെയും, ദൃശ്യത്തിന്റെയും രഹസ്യമായ അതിർത്തികൾ അതിക്രമിച്ചുപോയിരിക്കുന്നു... ....''

''ദ്രഷ്ടാവും, ദൃശ്യവും ഒന്നുതന്നെയാണ്. ഇവതമ്മിലുള്ള തടസ്സങ്ങൾ അടുത്തകാലത്തെ ഭൗതികശാസ്ത്രങ്ങളുടെ പരീക്ഷണങ്ങൾ കൊണ്ടു് തകർന്നുപോയതല്ല, കാരണം ഇങ്ങനെയൊരു തടസ്സം ഉണ്ടായിരുന്നില്ലെന്നതുതന്നെ.''

ആദ്യകാലത്തു് പൗരാണികഘട്ടത്തിൽ പ്രകൃതിപദാർത്ഥങ്ങളെയും, സാമൂഹ്യപദാർത്ഥങ്ങളെയും അതായതു് മററു മനുഷ്യരെയും വെറും ദൃശ്യമായിട്ടാണു് കണ്ടിരുന്നതു്. നിങ്ങളെയാകട്ടെ, ആ ദൃശ്യങ്ങളുടെ ദ്രഷ്ടാവെന്ന നിലയിലും. എല്ലാ ദൃശ്യങ്ങളും ദ്രഷ്ടാവായ നിങ്ങളുടെ താല്പര്യത്തിനു് വേണ്ടി ചൂഷണം ചെയ്യപ്പെടാൻ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളവയായിരുന്നു. എന്നാൽ മനുഷ്യൻ വളരെവേഗത്തിൽ ആ ആശയം അധാർമ്മികവും, അസാന്മാർഗ്ഗികവുമാണെന്നും മററു മനുഷ്യജീവികളും ആദ്യംപറഞ്ഞവരെപ്പോലെതന്നെ, ദ്രഷ്ടാക്കളെന്നനിലയിൽ അംഗീകരിക്കപ്പെടേണ്ടവരും, കരുതപ്പെടേണ്ടവരുമാണെന്നും മനുഷ്യൻ കണ്ടുപിടിച്ചു. സാമൂഹ്യദൃശ്യങ്ങളാണെന്നു് കരുതപ്പെട്ടിരുന്ന മററു് മനുഷ്യരെയും ദ്രഷ്ടാക്കളായി അംഗീകരിച്ചതു് ഒരു വലിയ സാന്മാർഗ്ഗികബോധമാകുന്നു. ഈ അംഗീകരണവും കൂടുതലായ വികാസവും മനുഷ്യന്റെ ആത്മീയതലത്തിലേയ്ക്കു് ചുഴിഞ്ഞിറങ്ങുന്നതിനുള്ള കഴിവിനെ തികച്ചും ആശ്രയിച്ചാണിരിക്കുന്നതു്. എത്രത്തോളം നിങ്ങൾ അഗാധമായിപോകുന്നുവോ അത്രത്തോളം നിങ്ങൾക്കു് മററു ജനങ്ങളെ സ്നേഹിക്കാനുമുള്ള ശേഷിയുടെ അതിർത്തി കൂടുതൽ വിസ്തൃതമാകുകതന്നെ ചെയ്യും. അയൽവക്കക്കാരുമായുള്ള വേലികെട്ടുകൾ നിങ്ങൾ തകർത്തുകളയണം, ഒരു വൃത്തത്തിന്റെ പരിധിയിലേയ്ക്കുള്ള എല്ലാ അർദ്ധവൃത്തങ്ങളും വ്യത്യസ്തങ്ങളായിരിക്കും. എന്നാൽ കേന്ദ്രത്തോടു് അടുക്കുന്തോറും ഈ വ്യത്യാസങ്ങൾ മങ്ങിമറഞ്ഞുപോകുന്നു. പരിധിയിലുള്ള ഏതു് സ്ഥലത്തുനിന്നും എല്ലാസ്ഥലത്തേയ്ക്കും നേരിട്ടുബന്ധപ്പെടാൻ കഴിയുമാറു് അത്രയും കേന്ദ്രത്തിൽ നിങ്ങൾ എത്തിക്കഴിഞ്ഞാൽ എല്ലാ വ്യത്യാസങ്ങളും തികച്ചും മാറിമറിഞ്ഞുപോകുന്നു. എല്ലാ ആത്മീയവളർച്ചയും എല്ലാ പദാർത്ഥങ്ങളും ദ്രഷ്ടാക്കളും ഒത്തുചേരുന്ന ആ ഒരേ കേന്ദ്രത്തിലേയ്ക്കുള്ള ചലനമാണു്. അതാണു് വേദാന്തത്തിലെ ദൈവമെന്ന ആശയം. ആയിരത്തിത്തൊള്ളായിരത്തിൽ സാൻഫ്രാൻസിസ്കോവിൽ 'ആരാധകനും ആരാദ്ധ്യനും' എന്ന സ്വാമി വിവേകാനന്ദന്റെ പ്രഭാഷണത്തിൽ

മനുഷ്യനെക്കുറിച്ചും ദൈവത്തെക്കുറിച്ചും അദ്ദേഹം ചെയ്ത നിർവ്വചനം നോക്കുക (കംപ്ലീററ് വർക്സ് വാള്യം. 6 പേജ് 56. ആറാം പതിപ്പ്):

''ആത്മാവെന്നത് എവിടേയും പരിധിയില്ലാത്തതും ഒരിടത്ത് കേന്ദ്രമുള്ളതുമായ ഒരു വൃത്തമാണ്. ദൈവമെന്നത് എവിടെയും പരിധിയില്ലാത്തതും എന്നാൽ അതിൻെറ കേന്ദ്രം എവിടെയുമുള്ളതുമായ ഒരു വൃത്തമാണ്.''

ഇപ്രകാരം എല്ലാ ആത്മീയവളർച്ചയും ഓരോരുത്തക്കും വദ്ധിച്ചുവരുന്ന ഊജ്ജവിഭവങ്ങൾ നല്കുന്നുവെന്നു മാത്രമല്ല തങ്ങളെപ്പോലെയുള്ള ദ്രഷ്ടാക്കളാണ് മററുള്ള മനുഷ്യരുമെന്നും അവരുമായി കൂട്ടുതൽ നന്നായി പെരുമാറാനുള്ള ശേഷിയുണ്ടെന്നുമുള്ള ബോധവും പ്രദാനം ചെയ്യുന്നു. നമ്മുടെ സംസ്കാരത്തിലുള്ള വദ്ധിച്ച മാനുഷികവൈകൃതങ്ങളെ വിജയപ്രദമായി നേരിടണമെങ്കിൽ ഈ വളച്ച ഇന്നു് മനുഷ്യക്ക് ആവശ്യമുണ്ട്. എന്തിനാണ് ഭയാശങ്കകളോടെ മനുഷ്യൻ ജീവിക്കുന്നത്. എന്തിനാണ് അവനോ അവളോ മാനസിക ജീവിതം നേരെയാക്കാൻ മനഃശാസ്ത്രജ്ഞൻെറ അടുത്തേക്കോടുന്നത്. എന്തുകൊണ്ട് അതു് തടഞ്ഞുകൂടാ. ശാസ്ത്രജ്ഞന്മാർ ഒന്നാമതായി വരട്ടെ, നമ്മളുടെ ആന്തരമായ ഒന്നും സുഖപ്പെടുത്താൻ മററാക്കും സാദ്ധ്യമല്ല. മനുഷ്യജീവിതത്തിൻെറയും ക്ഷേമത്തിൻേറയും മൗലികമായ ശാസ്ത്രമിതാണ്. മറേറതുശാസ്ത്രവും ഈ ശാസ്ത്രം മനുഷ്യനിൽ ശക്തിപ്പെടുത്തിയാൽ ഉപയോഗപ്രദമായിത്തീരും. ഇതു് വൃക്ഷത്തിൻെറ ആകെയുള്ള പോഷണത്തിന്നുവേണ്ടി അതിൻെറവേരിൽ വെള്ളം നനയ്ക്കുന്നതുപോലെയാണ്. വേരിനുപകരം ഇലയിലോ ചുള്ളിക്കൊമ്പുകളിലോ വെള്ളം നനച്ചാൽ വൃക്ഷം വളരുകയില്ല. ഊജ്ജതന്ത്രത്തിൻേറയോ രസതന്ത്രത്തിൻേറയോ പഠിപ്പ് പഠിക്കുന്ന നിങ്ങളെ അതിൽനിന്നു് ഒഴിച്ചുനിർത്തിയാൽ സഹായകമാവുകയില്ല. മററാരെങ്കിലും മരുന്നുകളോ ശമനൗഷധങ്ങളോ നിങ്ങൾക്ക് നല്കേണ്ടിവരും. എന്നാൽ അതു് നിവാരണപരമോ ആഗ്രഹിക്കത്തക്കതോ ആയിരിക്കുകയില്ല. ബാഹ്യമായ മരുന്നു് ശരീരത്തേയും മനസ്സിനെയും ചിലപ്പോൾ നശിപ്പിച്ചെന്നുവരാം. എന്നാൽ മതമെന്ന മരുന്നു് ബാഹ്യമായ ഉത്തേജകത്തെ പരിപൂർണ്ണമായി ആശ്രയിക്കുമ്പോൾ അതു് പല വ്യക്തികളേയും കുടുംബങ്ങളേയും ഇന്നു് നശിപ്പിച്ചുകൊണ്ടിരിക്കുന്നുണ്ട്. എന്നാൽ അതിനെതിരായി അഗാധമനുഷ്യനെക്കുറിച്ചുള്ള അവനെ സുശക്തനാക്കുന്ന മനോഹരമായ മറെറാരു ശാസ്ത്രം വേരിൽ വെള്ളമൊഴിച്ച് വൃക്ഷത്തെ ശക്തിപ്പെടുത്തുന്നതുപോലെ ഇന്നു് പോഷിപ്പിച്ചുകൊണ്ടിരിക്കുന്നുണ്ട്.

ചോദ്യം : — ഭഗവാൻ രജനീഷിനെക്കുറിച്ച് താങ്കളുടെ അഭിപ്രായമെന്ത് ?

ഉത്തരം: ജനങ്ങൾക്ക്, മതത്തെക്കുറിച്ച് നിരവധി പ്രബോധനങ്ങൾ നല്കുന്ന നിരവധി ഗുരുക്കന്മാരുണ്ട്. അതിനാൽ നിങ്ങൾ സ്വന്തം വിവേചനാശക്തി ഉപയോഗിക്കണം. മതത്തിന്റെ ശാസ്ത്രത്തെക്കുറിച്ച് അറിഞ്ഞുകഴിഞ്ഞാൽ എങ്ങനെയാണ് അത് വിവേചനം ചെയ്യേണ്ടതെന്ന് നിങ്ങൾക്ക മനസ്സിലാകും. അതും ഭക്ഷണം പോലെയാണ്; നിങ്ങൾക്ക് പോഷക ആഹാരത്തിന്റെ ശാസ്ത്രമറിയുമെങ്കിൽ ഭക്ഷണം ശുചിയുള്ളതോ വൃത്തിയുള്ളതോ പോഷകമോ എന്ന് നിങ്ങൾക്ക് വിവേചനം ചെയ്യാൻ കഴിയും. അതുപോലെ ആത്മീയഭക്ഷണവും ശുദ്ധമോ പോഷകമോ വൃത്തിയുള്ളതോ എന്ന് നിങ്ങൾക്ക് അറിയാൻ കഴിയും. ഭക്ഷണക്കമ്പോളംപോലെ തന്നെയാണ് മതത്തിന്റെ കമ്പോളവും. ചില സാധനങ്ങൾ നല്ലതോ അത്രയും നല്ലതല്ലാത്തതോ വളരെ മോശമോ ആയിരിക്കും. അവിടെ നിങ്ങൾ വിവേചനം ഉപയോഗിക്കണം. നിങ്ങൾ ഈ ചോദ്യം ചോദിക്കണം. അത് ആരോഗ്യപരമാണോ ? ആത്മീയ വളർച്ചയ്ക്ക് അത് ഉതകുമോ? മനുഷ്യബന്ധങ്ങൾക്ക് അതുപകരിക്കുമോ ? എന്ന്. ജനങ്ങൾ വിവേചനം ചെയ്യുന്നതിൽ പലപ്പോഴും പരാജയപ്പെടുന്നു. പുതിയ ആകർഷകമായ വസ്തുക്കൾ മതങ്ങളിൽക്കാണുമ്പോൾ മതശാസ്ത്രത്തെക്കുറിച്ച് വേണ്ടത്ര അറിവില്ലാത്തവർ അതിലേയ്ക്ക് ചാടുന്നു. അവർക്ക് ക്ഷമയില്ല. അവർക്ക് മതം വില കുറഞ്ഞതും ഒരു ഗുളികപ്രായത്തിലുള്ളതുമായി കിട്ടണം; എന്നാൽ മതത്തിന് ബുദ്ധിപരമായ പരിശ്രമവും വിഷമങ്ങളും ആവശ്യമാണ്. നാം ശാസ്ത്രീയസത്യങ്ങൾ കണ്ടുപിടിക്കുന്നതിന് ഭൗതികപ്രകൃതിയുടെ വാതിലിൽ മുട്ടുന്നതുപോലെയാണ് ആത്മീയരംഗത്തെ സത്യത്തെ കണ്ടുപിടിക്കാൻ മനുഷ്യന്റെ ആന്തരപ്രകൃതിയുടെ വാതിലിൽ മുട്ടുന്നതും. അതുകൊണ്ടാണ് വേദാന്ത–മതത്തെക്കുറിച്ചുള്ള ശാസ്ത്രീയ അന്വേഷണം 'കത്തിയുടെ വായ്ത്തലമേലുള്ള നടത്തം പോലെയുള്ളതാണെന്ന് വിശേഷിപ്പിച്ചിട്ടുള്ളത്''. കഠോപനിഷത്തിലെ (3. 14) ഭാഷയിൽ പറഞ്ഞാൽ:

ഉത്തിഷ്ഠത ! ജാഗ്രത പ്രാപ്യ വരാൻ നിബോധത
ക്ഷുരസ്യ ധാരാ നിശിതാ ദുരത്യയാ
ദുർഗ്ഗം പഥസ്തത്കവയോ വദന്തി.

(എഴുന്നേല്ക്കുക, ഉണരുക മഹാത്മാക്കളെ സമീപിക്കുക. നിങ്ങൾ സ്വയം പ്രബുദ്ധരാകുക. കത്തിയുടെ മൂർച്ചയുള്ള വായ്ത്തലമേൽക്കൂടി

നടക്കുന്നതുപോലെ അത്ര വിഷമകരവും കടക്കാൻ പ്രയാസമുള്ളതു മാണതെന്നു് ഋഷിമാർ പറയുന്നു.)

മനോഹരമായ പ്രസ്താവനയാണു് അതു്. എല്ലാ സയൻസിന്റേയും ഭൗതികമോ ആത്മീയമോ ആയാലും ഏതു രംഗത്തും മഹത്വം നേടണമെങ്കിൽ ഇങ്ങനെ വിഷമിക്കേണ്ടി വരും. നമ്മൾ ധീരതയോടും ദൃഢപ്രതിജ്ഞയോടുംകൂടി ആ വിഷമങ്ങൾ ഏറ്റെടുക്കണം. ശ്രീരാമകൃഷ്ണൻ പാടാനാഗ്രഹിക്കാറുള്ള ഒരു വരി പാട്ടു്

'ആഴത്തിൽമുങ്ങുക ആഴത്തിൽ മുങ്ങുക,
ആഴത്തിൽ മുങ്ങുക മാനസമേ
ഈ സൗന്ദര്യസാഗരത്തിൽ ആഴത്തിൽ മുങ്ങുക.''

നിങ്ങൾ അനുഭവത്തിൽ, ആഴത്തിൽ, മുങ്ങണം. നിങ്ങൾ ഉപരിതലത്തിൽമാത്രം നീന്തിയാൽ വില കുറഞ്ഞ തോടുകൾ മാത്രമേ കിട്ടുകയുള്ള. മുത്തുകൾ ലഭിക്കണമെങ്കിൽ നിങ്ങൾ ആഴത്തിൽ മുങ്ങുക തന്നെ വേണം. ചോദ്യം ചെയ്യുന്നതും യുക്തിയുക്തവുമായ രീതിയിൽ ജ്ഞാനാന്വേഷണം എന്ന സാഹസത്തിനുവേണ്ടി മതത്തിലേയ്ക്കു് വീരോചിതമായ ആവേശത്തോടെ നിങ്ങൾ സമീപിക്കണം. ഭൗതികശാസ്ത്രം സാർവ്വജനീനവും പ്രായോഗികവുമാണു്. അതുപോലെതന്നെയാണു് ആത്മീയശാസ്ത്രവും. ഒരു പൂർണ്ണവിദ്യാഭ്യാസത്തിൽ രണ്ടു് അരുവികളും ഒത്തുചേരണം. മഹാനായ ഐൻസ്റ്റീൻ പറഞ്ഞിട്ടില്ലേ മതമില്ലാത്ത ശാസ്ത്രം അന്ധവും ശാസ്ത്രമില്ലാത്ത മതം മുടന്തനമാണെന്നു് ?

# 34

## ആധുനികഭാരതത്തിൽ ശാസ്ത്രവും മാനുഷികമൂല്യങ്ങളും*

### 1 ആമുഖം

ഈ സായാഹ്നത്തിൽ ഈ ബിരുദദാനസമ്മേളനത്തിൽ സംബന്ധിക്കുവാൻ എന്നെ ക്ഷണിച്ചതിന് മദിരാശി ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജിയിലെ ഡയറക്ടറോട് എനിക്ക് വളരെ കൃതജ്ഞതയുണ്ട്. ഇന്ത്യയിലെ മററു നാലു ഐ. ഐ. ടി. കളിലും സംബന്ധിച്ചു പ്രസംഗിക്കാൻ എനിക്കു അവസരം ലഭിച്ചിട്ടുണ്ട്. ഇന്ത്യയിൽ ആധുനികപാശ്ചാത്യശാസ്ത്രത്തിൻെറയും, സാങ്കേതികവിദ്യയുടെയും അനുഗ്രഹങ്ങൾ കൊണ്ടുവരുന്നതിനു സമർപ്പിതബുദ്ധികളായ പ്രമുഖ അദ്ധ്യാപകന്മാരെയും, വളരെയേറെ വിദ്യാർത്ഥികളെയും പല ടെക്നോളജിക്കൽ ഇൻസ്റ്റിററ്യൂട്ടുകളിലും കാണുന്നുവെന്നതു് എനിക്കു ഉത്തേജകമായ ഒരു അനുഭവമാണ്. ഈ ബിരുദദാനസമ്മേളനത്തിലെ വളരെ ലഘുവായ ഒരു പ്രഭാഷണത്തിൽ നമ്മുടെ രാജ്യം ഇന്നു് നേരിട്ടുകൊണ്ടിരിക്കുന്ന പ്രധാനപ്പെട്ട പ്രശ്നങ്ങളെയെല്ലാം വേണ്ട വിധത്തിൽ സ്പർശിക്കാൻ കഴിയുകയില്ല. എന്നാൽ ഞാൻ വിദ്യാർത്ഥികളുടെയും, അദ്ധ്യാപകരുടെയും, പൗരന്മാരുടെയും ചിന്തകളെ ഉത്തേജിപ്പിക്കാൻ സഹായകമാകുന്ന രണ്ടോ മൂന്നോ ആശയങ്ങൾ മുഖ്യമായും പറയാൻ ആഗ്രഹിക്കുകയും ആ ചിന്തകൾക്കു് ഒരു മനുഷ്യാഭിമുഖ്യം നല്കുവാൻ ശ്രമിക്കുകയും ചെയ്യാം.

### 2 പൗരാണികഭാരതത്തിൻെറ ശാസ്ത്രസംഭാവന

നമ്മുടെ സുദീർഘമായ അയ്യായിരം വർഷങ്ങളിൽ നമ്മുടെ രാജ്യം ഭൗതികശാസ്ത്രങ്ങളുടേയും സാങ്കേതികവിദ്യകളുടേയും വികാസത്തിന്നു വേണ്ടി കാര്യമായ സംഭാവനകൾ ചെയ്തിരുന്നുവെന്ന പ്രഥമമായ സത്യം ഇന്ത്യക്കാരായ നാം മനസ്സിലാക്കേണ്ടതുണ്ട്. സാങ്കേതികവിദ്യയുടെ വികസനം കൂടാതെ ഒരു സംസ്കൃതിക്കും വികസിക്കാൻ

---

* 1984 ജൂലായ് 31-ന് മദിരാശിയിലെ ഇന്ത്യൻ ഇൻസ്റ്റിററ്യൂട്ട് ഓഫ് ടെക്നോളജിയുടെ 21-ാം ബിരുദദാനസമ്മേളനത്തിൽ ചെയ്ത പ്രഭാഷണത്തിൻെറ ടേപ്പ്റിക്കാർഡിനെ അടിസ്ഥാനമാക്കി.

കഴിയുകയില്ല. ഇന്ത്യ ഏററവും സുപരിഷ്കൃതമായ സിന്ധുതടസംസ്കാരംമുതൽ അദ്ഭുതകരമായ നഗരാസൂത്രണം, പൊതുഓഴുക്കുചാൽപദ്ധതി, പൊതുവായ കളിക്കാനുള്ള സ്ഥലം, കപ്പൽ നിർമ്മാണം, കപ്പൽ നന്നാക്കുന്ന ഡോക്കുകൾ എന്നിവയുൾക്കൊള്ളുന്ന ഏതാണ്ട് എ. ഡി. 1200 വരെയുള്ള ഒരു ഉത്കൃഷ്ടസംസ്കാരം പടുത്തുയർത്തിയിട്ടുണ്ട്. സാങ്കേതികവിദ്യയോടൊപ്പം ഈ സംസ്കാരങ്ങൾ രസതന്ത്രം, ജീവശാസ്ത്രം, ഗണിതശാസ്ത്രം, നക്ഷത്രശാസ്ത്രം, വൈദ്യശാസ്ത്രം, ശസ്ത്രക്രിയ, ലോഹശാസ്ത്രം, ഭാഷാശാസ്ത്രം, വ്യാകരണം എന്നിങ്ങനെയുള്ള ശാസ്ത്രങ്ങളിൽ സിദ്ധാന്തപരമായ ശാസ്ത്രങ്ങളിലും വളരെയേറെ വികാസം പ്രാപിച്ചിരുന്നു.

3000 വർഷത്തെ ഉജ്ജ്വലജീവിതത്തിനുശേഷം നമ്മുടെ ദേശീയമായ ശാസ്ത്രീയമനസ്സും ശാസ്ത്രീയപ്രവർത്തനവും ഏതാണ്ട് 800 വർഷങ്ങൾക്ക് മുമ്പ് ഒരു ക്ഷയോന്മുഖത പ്രദർശിപ്പിക്കുകയുണ്ടായി. അതാകട്ടെ ഇന്ത്യയിൽ ബ്രിട്ടീഷ് സാമ്രാജ്യത്വം കാലുകുത്തിയതോടെ സങ്കല്പിക്കാവുന്ന എല്ലാ തരത്തിലും അതിനെ താരാട്ടുപാടിയുറക്കാനും നശിപ്പിക്കാനും ബ്രിട്ടനിൽ ആധുനികശാസ്ത്രീയവ്യാവസായികവിപ്ലവത്തിൻെറ ഉദയത്തിന് തത്പരമായ നിലയിൽ ഇന്ത്യയിലെ ഈ പരമ്പരാഗതമായ ശാസ്ത്രീയവും സാങ്കേതികവും വിദ്യാഭ്യാസപരവും സാമൂഹ്യസാമ്പത്തികഘടനാപരവുമായ സമ്പ്രദായങ്ങളെ നശിപ്പിക്കുവാനും പലതരത്തിലും ശ്രമം നടത്തുകയും ചെയ്തു.

പതിനേഴാം ശതകം മുതൽ ആധുനികപാശ്ചാത്യരാജ്യങ്ങൾ ഈ മൂന്നൂറുവർഷങ്ങൾക്കിടയിൽ ശാസ്ത്രവും സാങ്കേതികവിദ്യയും അഭൂതപൂർവ്വമായ ഔന്നത്യത്തിലേയ്ക്കുയർത്തുകയുണ്ടായി. അപ്രകാരം ചെയ്യുന്നതിന് അവിടത്തെ ശാസ്ത്രജ്ഞന്മാർക്ക് സുസംഘടിതവും സുശക്തവും സമരോത്സുകവുമായ പള്ളികളുടെ ശുഷ്കതത്ത്വവാദങ്ങൾക്കെതിരെ വളരെ എതിർപ്പുകൾ സംഘടിപ്പിക്കേണ്ടിവരികയും ചെയ്തു. പള്ളികളാവട്ടെ ശാസ്ത്രീയമായ ആവേശവും ചായ്‌വും ഓരോ പടിയിലും അടിച്ചമർത്താൻ ശ്രമിക്കുകയും ചെയ്തു. അത്തരത്തിലുള്ളൊരു പ്രതിഭാസം പാശ്ചാത്യരാജ്യങ്ങളിൽ മാത്രമേ അനുഭവപ്പെട്ടിട്ടുള്ളു. ഭാരതീയർ ഈ അഭിതീയസത്യം മനസ്സിലാക്കേണ്ടതുണ്ട്. ശാസ്ത്രത്തിൻെറ ജീവരക്തമായ സ്വാതന്ത്ര്യവും സയുക്തികവുമായ അന്വേഷണവും ഗവേഷണവും അടിച്ചമർത്താൻ ഇവിടെ ഒരിക്കലും ആരും ശ്രമിച്ചിട്ടില്ല. കാരണം ഭാരതീയസംസ്കാരം ഭൗതികശാസ്ത്രത്തിനും എല്ലാ സയുക്തികവുമായ അന്വേഷണത്തിനും ഉയന്ന സ്ഥാനം നല്കിയിരുന്നുവെന്നുള്ളതും ആ ശാസ്ത്രീയവും യുക്തിയുക്തവുമായ സമീപനം മതത്തിൻെറ മററു രംഗത്തും തുടൎന്നുകൊണ്ടുപോകാൻ അനുവദിക്കുകയും ചെയ്തു

വെന്നതാണ്. ഇന്ത്യ ഒരു ആത്മീയവളർച്ചയുടേയും വികാസത്തിന്റേയും മനുഷ്യന്റെ പൂർത്തീകരണത്തിന്റേയും പരേതനായ മനുഷ്യത്വവാദിയും ജീവശാസ്ത്രജ്ഞനുമായ സർ ജൂലിയൻ ഹക്സ്‌ലിയുടെ ഒരു ഭാഷ ഉപയോഗിച്ചു പറയുകയാണെങ്കിൽ 'മനുഷ്യസാദ്ധ്യതകളുടെ ശാസ്ത്ര'വും പണ്ടുതന്നെ വികസിപ്പിക്കുകയുണ്ടായി.

ഈ അനുകൂലമായ സാംസ്കാരികപരിതോവസ്ഥയാണ് ആധുനികഭാരതത്തിന് അവളുടെ പൗരാണികമായ ശാസ്ത്രീയജീവിതത്തിനു് ഉത്തേജകമായ തരത്തിൽ ആധുനിക ഇന്ത്യയിൽ പുനരാരംഭിക്കണമെന്ന ഒരു ഉത്തേജനം നല്കുകയുണ്ടായത്. ഇതിനു് വിഘാതമായി നിഷേധകമായ ഒരു ദൈവശാസ്ത്രമോ സാമൂഹ്യപാരമ്പര്യമോ ഉണ്ടായിരുന്നില്ല. 1876 ജൂലായ് 15-ാം തീയതി 'Indian Association for The Cultivation of Science' ഒരു വിനീതമായ സംരംഭമായി ആരംഭിച്ച ഇതിന്റെ അരംഭകൻ ഡോ: മഹേന്ദ്രലാൽ സർക്കാരായിരുന്നു. അദ്ദേഹം ഒരു തുറന്ന അജ്ഞേയവാദിയായിരുന്നെങ്കിലും ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരോട് വളരെ ഗാഢസൗഹൃദമുള്ള വ്യക്തിയായിരുന്നു. 1911 -ൽ വിവേകാനന്ദനുമായി ഗാഢബന്ധമുള്ള ജാംഷെഡ്ജി ടാററയും ബാംഗ്ലൂരിൽ ഇന്ത്യൻ ഇൻസ്റ്റിററ്യൂട്ട് ഓഫ് സയൻസ് സ്ഥാപിക്കുകയുണ്ടായി. അത്തരം വിനീതമായ ആരംഭങ്ങളിൽക്കൂടി വിദേശ ബ്രിട്ടീഷ് ഗവമ്മെണ്ടിന്റെ ഔദ്യോഗികമായ എതിർപ്പുകൾ നേരിട്ടുകൊണ്ടുപോലും നമ്മുടെ രാജ്യം ഇന്നു് ലോകത്തിലെ ശാസ്ത്രീയമനുഷ്യശക്തിവിഭവങ്ങളിൽ ലോകരാഷ്ട്രങ്ങളിൽ മൂന്നാമത്തെ സ്ഥാനം ആധുനികശാസ്ത്രത്തിലും സാങ്കേതികവിദ്യയിലും കൈവരിച്ചിരിക്കുന്നു. ജവഹർലാൽ തന്റെ 'ഇന്ത്യയെ കണ്ടെത്തൽ' എന്ന ഗ്രന്ഥത്തിൽ നമ്മുടെ രാജ്യത്തിലെ ആധുനിക ശാസ്ത്രവും സാങ്കേതികവിദ്യയും പരിപോഷിച്ചു കാണാൻ ആഗ്രഹിച്ച വ്യക്തിയെന്നനിലയിൽ മററു പാശ്ചാത്യരാജ്യങ്ങളെ സംബന്ധിച്ചിടത്തോളം അഭിവൃദ്ധമായിട്ടില്ലെങ്കിലും അവയുമായി താരതമ്യപ്പെടുത്തിയാൽ എല്ലാ ശാസ്ത്രങ്ങൾക്കും ആതിഥ്യമരുളുന്ന പാരമ്പര്യമുള്ള നമ്മുടെ രാജ്യം ക്രമികമായി വളർന്നുവരേണ്ടതു് ആവശ്യമാണെന്നു് ഊന്നിപ്പറഞ്ഞിട്ടുണ്ടു്. നമ്മുടെ എല്ലാ വിദ്യാർത്ഥികളും അദ്ധ്യാപകരും ഭാരതീയസംസ്കാരത്തെക്കുറിച്ചുള്ള ഈ സത്യം മനസ്സിലാക്കേണ്ടതാണ്. തങ്ങളുടെ രാജ്യം അപരിഷ്കൃതമായൊരു രാജ്യത്തെയല്ല സൃഷ്ടിച്ചതെന്നും വിശ്വാസത്തിന്നെതിരായി യുക്തിയേയും മതത്തിന്നെതിരായി ശാസ്ത്രത്തേയും മതത്തിന്നെതിരായി മതത്തേയും മനസ്സിന്നെതിരായി പദാർത്ഥത്തേയും സ്വാഭാവികതയ്ക്കെതിരായി പ്രകൃത്യതീതശക്തികളേയും സൃഷ്ടിച്ചിട്ടില്ലെന്നും മനസ്സിലാക്കേണ്ടതുണ്ടു് (പേജ് 626 - 27):

'പാശ്ചാത്യലോകത്തെ ശാസ്ത്രം തന്റെ ആധിപത്യത്തിലാക്കിയിരിക്കുന്നു. അവിടത്തെ എല്ലാവരും ഇതിനെ പ്രശംസിക്കുകയും ചെയ്യുന്നു. എന്നാൽ പാശ്ചാത്യരാജ്യങ്ങൾ ഇപ്പോഴും ശാസ്ത്രത്തിന്റെ യഥാർത്ഥ ആവേശം വികസിപ്പിച്ചിട്ടില്ല. അതു് ഇനിയും ആത്മാവിനേയും ശരീരത്തേയും സമഗ്രാത്മകമായ സുസ്വരതയിലേയ്ക്കു് കൊണ്ടുവരേണ്ടതുണ്ടു്. ഇന്ത്യയിൽ പല തെളിഞ്ഞ മാർഗ്ഗങ്ങളിൽക്കൂടിയും നമുക്കു് വളരെ ദൂരം സഞ്ചരിക്കേണ്ടതുണ്ടു്. നമ്മുടെ മാർഗ്ഗത്തിൽ ചുരുക്കമായിട്ടെങ്കിലും വലിയ തടസ്സങ്ങളുമുണ്ടു്. കാരണം യുഗങ്ങൾക്കു മുമ്പേയുള്ള ഭാരതീയചിന്തയുടെ അവശ്യമായ അടിത്തറ പിന്നീടു് അതിൽ കാണപ്പെടുന്നില്ലെങ്കിലും ശാസ്ത്രീയമായ ആവേശത്തിലും സമീപനത്തിലും അതുപോലെ അന്താരാഷ്ട്രീയതത്ത്വത്തിലും ഉറച്ചതായിരുന്നുവെന്നതുതന്നെ അതു് സത്യാന്വേഷണത്തിലും നിർഭയതത്വത്തിലും മനുഷ്യന്റെ ഐക്യദാർഢ്യത്തിലും എല്ലാ സജീവവസ്തുക്കളിലുമുള്ള ദിവ്യത്വത്തിലും വ്യക്തികളുടേയും വർഗ്ഗങ്ങളുടേയും കൂടുതൽ സ്വാതന്ത്ര്യത്തിനും മനുഷ്യവളർച്ചയുടെ ഉന്നതഘട്ടപ്രാപ്തിക്കും സ്വതന്ത്രവും പരസ്പരസഹായകവുമായ അടിത്തറയിലായിരുന്നു അധിഷ്ഠിതമായിരുന്നതു്.'

വീണ്ടും തന്റെ 'ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും' എന്ന പ്രഭാഷണത്തിൽ അദ്ദേഹം പറയുന്നു (പേജ് 2):

'ലോകത്തിലെ മററു പല പ്രവർത്തനങ്ങൾക്കുമിടയിലും ഇന്ത്യ അവളുടെ സുദീർഘമായ ചരിത്രഘട്ടത്തിൽ ജീവിതത്തിന്റെ ആത്മീയമൂല്യങ്ങളെ ഒരിക്കലും അവഗണിച്ചിട്ടില്ല; അവൾ എപ്പോഴും ചില സത്യാന്വേഷണങ്ങൾക്കുവേണ്ടി ഊന്നൽ നല്കുകയാണു് ചെയ്തതു്. ഏതു് പേരിലായാലും അവൾ സത്യത്തിന്റെ അന്വേഷണത്തെ സ്വാഗതം ചെയ്തിട്ടേയുള്ളു. അതുകൊണ്ടു് ഇന്ത്യ സത്യത്തിന്റേയും യാഥാർത്ഥ്യത്തിന്റേയും അന്വേഷണത്തിന്റെ ഒരു പാരമ്പര്യം തന്നെ സൃഷ്ടിക്കുകയും സ്വന്തം നിലയിൽ സത്യാന്വേഷണത്തിന്നു് ആത്മാർത്ഥമായി ശ്രമിക്കുന്നവരോടെല്ലാം അങ്ങേയററത്തെ സഹിഷ്ണുത പുലർത്തുന്ന ഒരു പാരമ്പര്യം പടുത്തുയർത്തുകയും ചെയ്തിരുന്നു.'

നിങ്ങൾ ശാസ്ത്രത്തിന്റെ ചരിത്രം പഠിക്കുമ്പോൾ ചൈനയും നമ്മുടെ രാജ്യവും ശുദ്ധവും പ്രായോഗികവുമായ ഭൗതികശാസ്ത്രങ്ങൾക്കു കാര്യമായ സംഭാവനകൾ നല്കിയിരുന്നുവെന്നു് നിങ്ങൾക്കു കാണാം. കേംബ്രിഡ്ജ് യൂണിവേഴ്സിററി പ്രസ്സ് പ്രകാശനം ചെയ്ത ജോസഫ് നീദാമിന്റെ 'ശാസ്ത്രവും ചൈനയുടെ സംസ്കാരവും' എന്ന പ്രസിദ്ധമായ ഒമ്പതു് വോള്യം നമുക്കു് കാണാൻ കഴിയും. ന്യൂഡൽഹിയിലെ ഇന്ത്യൻ നാഷണൽ സയൻസ് അക്കാദമി പ്രകാശനം ചെയ്ത,

ബോസ്, സെൻ, സുബ്ബരായപ്പ എന്നിവർ രചിച്ച 'A Concise History of Science in India' എന്ന കൂടുതൽ വിസ്തൃതമല്ലാത്ത ഒരു വാള്യവും നിരവധി മററു വിജ്ഞാനശാഖകളുടെയിടയിൽ നമുക്കു കാണാം. ധർമ്മപാലിന്റെ അടുത്തകാലത്തു് പ്രസിദ്ധപ്പെടുത്തിയ 'Indian Science and Technology in the Eighteenth Century: Some Contemporary European accounts' എന്ന ഗ്രന്ഥവും നമുക്കു് കാണാം. ഈ ഗ്രന്ഥത്തിന്നുള്ള ചെറിയ ആമുഖത്തിൽ നമ്മുടെ പ്രമുഖശാസ്ത്രജ്ഞനും വിദ്യാഭ്യാസധുരന്ധരനും മാനുഷികവാദിയുമായ ഡോക്ടർ ഡി. എസ്. കോത്താരി ഇപ്രകാരം പറയുന്നു:

'ബ്രിട്ടീഷ്ശാസ്ത്രജ്ഞന്മാരുടെയും പതിനെട്ടാം നൂററാണ്ടിലേയും പത്തൊമ്പതാം നൂററാണ്ടിലേയും സാഞ്ചാരികളുടേയും വിജ്ഞാനപ്രദവും വളരെ രസകരവുമായ ലേഖനങ്ങളുടെ സമാഹാരം പ്രസിദ്ധപ്പെടുത്തുകവഴി ശ്രീ ധർമ്മപാൽ ഇന്ത്യയിലെ ചരിത്രത്തിന്നും ശാസ്ത്രത്തിന്നും സാങ്കേതികവിദ്യയ്ക്കും അമൂല്യമായ സേവനമാണു് നല്കിയിട്ടുള്ളതു്. ഇതു് ലണ്ടനിലെ Philosophical Transaction of Royal Society യും, എഡിൻബർഗ്ഗിലെ, 'Transaction of Royal Society' യും പുനഃപ്രകാശനം ചെയ്തിട്ടുണ്ടു്. ഇതിന്റെ ആകാരങ്ങൾ ബ്രിട്ടീഷ് മ്യൂസിയത്തിലും ഇന്ത്യാ ഓഫീസിലും ലഭിക്കും. ഇന്ത്യയിലെ ശാസ്ത്രചരിത്രത്തിന്റെ അല്പവും എന്നാൽ വളരുന്നതുമായ സുപ്രധാനമായ ഈ സംഭാവനകൾ പ്രസിദ്ധപ്പെടുത്തുന്നതിന്നു് ശ്രീ ധർമ്മപാൽ തന്റെ ഏറെ സമയവും അദ്ധ്വാനവും ചെലവഴിച്ചിട്ടുണ്ടു്.

ധർമ്മപാൽ ഇതേപോലുള്ള മറെറാരു ഗ്രന്ഥവും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. 'The Beautiful Tree: Indigenous Indian Education in the Eighteenth Century' എന്നാണതിന്റെ പേരു്. ഈ ഗ്രന്ഥങ്ങളിൽക്കൂടി അദ്ദേഹം ദേശീയവും അന്തർദ്ദേശീയവുമായ താൽപര്യത്തിന്റെ അതിപ്രധാനവും പ്രസക്തവുമായ പഠനത്തിന്റെ രംഗം താൽപര്യമുള്ള ഗവേഷണപണ്ഡിതന്മാർക്കുവേണ്ടി തന്നെ വെച്ചിരിക്കയാണു്. ഇത്തരത്തിലുള്ള ഭാവിയിലേയും ഇന്നത്തേയും ഇന്ത്യാചരിത്രഗവേഷണം നമ്മുടെ വളരെ സമ്പന്നവും വൈവിദ്ധ്യവുമാന്ന സുദീർഘവും അവിരതവുമായ ചരിത്രത്തെയും സംസ്കാരത്തെയും ഒരു പുതിയ വെളിച്ചത്തിൽ, അതായതു് എ. ഡി. 1750_ലെ നമ്മുടെ രാജ്യം ശാസ്ത്രത്തിലും സാങ്കേതികവിദ്യയിലും അന്നത്തെക്കാലത്തെ യൂറോപ്യൻ രാജ്യങ്ങളേക്കാൾ പുരോഗതി പ്രാപിച്ചിരുന്നുവെന്നു് തെളിയിക്കുന്നു. നമ്മുടെ ബുദ്ധിജീവികളെ പീഡിപ്പിച്ചുകൊണ്ടിരിക്കുന്ന അവരുടെ മാതൃരാജ്യത്തെക്കുറിച്ചുള്ള പരാജിതഭാവത്തിന്റെയും വിരക്തിയുടേയും മനോഭാവത്തെ നിർമ്മാജ്ജനം ചെയ്യാൻ സഹായി

കളമെന്നു് മാത്രമല്ല നമ്മുടെ ജനങ്ങളിൽ അവരിലും അവരുടെ രാജ്യത്തിൻെറ ഭൂതകാലത്തിലും പ്രബലമായ വിശ്വാസമുളവാക്കുകയും കൂടുതൽ പ്രകാശമാനമായ ദേശീയഭാവിക്കുവേണ്ടി പ്രവർത്തിക്കാനുള്ള ശക്തിയും വിശ്വാസവും അവരിലുളവാക്കുകയും ചെയ്യുന്നു.

പൗരാണികഭാരതത്തിലെ ശാസ്ത്രത്തെക്കുറിച്ചു് പതിനൊന്നാം ശതകത്തിലെ ഒരു അറബിമുസ്ലീം ശാസ്ത്രജ്ഞൻ ഉജ്ജ്വലമായി പ്രശംസിച്ചിട്ടുണ്ടു്. മൂറിഷ് സ്പെയ്ൻ, അബുൽ ക്വാസിം സായിദ് ബിൻ അബ്ദുറഹിമാൻ ബിൻ മുഹമ്മദ്ബിൻ സായിദ് അൽഅന്തലൂസി എന്നുപേരായ അദ്ദേഹം തൻെറ എ. ഡി. 1068 – ൽ എഴുതിയ 'തബാക്കത്തുൾ അൽഉമാം' (Categories of Nations: An Arabic History of Science and Culture) എന്ന ശീർഷകത്തിലുള്ള തൻെറ ഗ്രന്ഥം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. ഈ കൃതിയെ ചർച്ചചെയ്തുകൊണ്ടു് ഡോക്ടർ എം. സബർഖാൻ തൻെറ On India in Hispano – Arabic Literature: An eleventh century Hispano Arabic Source or Ancient Indian Sciences and Culture' എന്ന ലേഖനത്തിൽ, (Studies in the Foreign Relations of India - പൗരാണികകാലം മുതൽ 1947 വരെ, ആന്ധ്രാപ്രദേശ് സ്റ്റേററ് ആക്കൈവ്സ് പേജ് 358 – 59 ലെ പ്രൊഫസർ എച്ച്. കെ. ഷെർവാണി ഫെലിസിറേറഷൻ വോള്യമിൽ പ്രസിദ്ധപ്പെടുത്തിയതു്) :

'ക്വാദി സെയിദ് പൗരാണികരാഷ്ട്രങ്ങളെ എണ്ണിപ്പറഞ്ഞുകൊണ്ടും അവയെ രണ്ടായി വിഭജിച്ചുകൊണ്ടുമാണു് ഈ കൃതി ആരംഭിക്കുന്നതു്. ഒന്നു്, ശാസ്ത്രത്തിൻെറ പോഷണത്തിൽ സ്വന്തമായി ഏർപ്പെട്ടിരിക്കുന്നവയും അതിന്നു് സംഭാവന നല്കിയിട്ടുള്ളവയുമായ രാജ്യങ്ങൾ, രണ്ടു്, അപ്രകാരം ചെയ്യാത്ത രാജ്യങ്ങൾ. ആദ്യത്തേതിൽ ശാസ്ത്രത്തിൻെറ വളർച്ചയ്ക്കും പഠനത്തിന്നും വളരെ സംഭാവന ചെയ്ത എട്ടു് പൗരാണികവും മദ്ധ്യകാലികവുമായ രാജ്യങ്ങളെപ്പററി അദ്ദേഹം പറയുന്നു : ഇന്ത്യക്കാർ, പേഷ്യക്കാർ, ചാൽഡിയൻസ്, ഗ്രീക്കുകാർ, റോമൻകാർ, ഈജിപ്തുകാർ, സ്പെയിനും ഇസ്രയേലും അറബികളും ഉൾക്കൊണ്ടതും. ആദ്യത്തെ രാഷ്ട്രങ്ങളിൽ ഇന്ത്യ ഒരു വലുതും ശക്തവും വമ്പിച്ച മാതൃകാപദവികളുമുള്ള പ്രദേശങ്ങളടങ്ങിയ രാഷ്ട്രം. അവിടത്തെ എല്ലാ രാജാക്കന്മാരും പഴയതലമുറക്കാരും ജ്ഞാനവിഷയത്തിൽ അവരുടെ നേട്ടവും വിവിധ വിജ്ഞാനശാഖകളിൽ അവർക്കുള്ള പ്രാമുഖ്യവും അറിഞ്ഞവരും പരസമ്മതി നേടിയവരുമായിരുന്നു......'

'എല്ലാ രാഷ്ട്രങ്ങളുടെയുമിടയ്ക്കു് ശതാബ്ദങ്ങളായി ഭാരതം വിജ്ഞാനത്തിൻെറ ഖനിയും നീതിയുടേയും സൽഭരണത്തിൻെറയും ഉറവി

ടവും ആയിട്ടാണ് അറിയപ്പെടുന്നത്. ഭാരതീയരാകട്ടെ മഹാബുദ്ധിശാലികളും ഉൽകൃഷ്ടമായ ആശയങ്ങളുള്ളവരും സാർവ്വജനീനമായ സൂക്തങ്ങളുള്ളവരും അതിദുർലഭമായിക്കാണുന്ന കണ്ടുപിടുത്തങ്ങളും ആശ്ചര്യകരമായ വാസനകളും ഉള്ളവരുമാണെന്ന് മററുള്ളവർ സമ്മതിച്ചിരുന്നു.

## 3 ശാസ്ത്രത്തിൽ ഒരു ചോദ്യചിഹ്നത്തെ നേരിട്ടുകൊണ്ടുള്ള ഇന്ത്യയുടെ ആധുനിക സാഹസം

നിരവധി പാശ്ചാത്യപണ്ഡിതന്മാർ ഇന്ത്യയിലെ വിദ്യാസമ്പന്നവിഭാഗത്തെ തങ്ങളുടെ മാതൃരാജ്യങ്ങളുടെ സംസ്കാരത്തിലും ദർശനത്തിലും മതത്തിലും ലജ്ജാഭരിതരായി സ്വന്തം ദേശത്തോട് കൂറില്ലാത്തവരാക്കിത്തീർക്കാൻ പററിയ നിരവധി ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. അതിനു പുറമേ 1835-ൽ പ്രസിദ്ധമായ തന്റെ റിപ്പോർട്ടുകളോടു കൂടി മെക്കാളെ പ്രഭു ഒരു വിദ്യാഭ്യാസസമ്പ്രദായം ഇവിടെ ആവിഷ്കരിച്ചതിന്റെ ഫലമായി ഇന്നു കൂടി നമ്മുടെ നിരവധി അഭ്യസ്തവിദ്യവിഭാഗത്തെയും ആകർഷിച്ചുകൊണ്ടിരിക്കുന്നുവെന്ന വസ്തുതയാണ് നാം കണക്കിലെടുക്കേണ്ട ഒരു ദുരന്തം. എന്നാൽ കഴിഞ്ഞ പത്തോ പന്ത്രണ്ടോ ദശകങ്ങളായി ഒരു ദേശീയപുനരുജ്ജീവനവും രാജ്യത്തെ ക്ഷയിപ്പിച്ചുകൊണ്ടിരിക്കുന്ന ആ പാശ്ചാത്യസ്വാധീനത്തിന്നെതിരായി ഒരു പുതിയ ശക്തിയും നാം വളർത്തിയെടുത്തിട്ടുണ്ട്. പുതുതായി ആർജ്ജിക്കപ്പെട്ട ആംഗലഭാഷാപാടവം നമ്മുടെ ചരിത്രത്തിലും ആധുനികസംസ്കാരത്തിലും മഹത്തായൊരു അദ്ധ്യായത്തിന്ന് കാരണമായിട്ടുണ്ടെന്നത് ശരിതന്നെ. ആ പ്രക്രിയയിൽ നമ്മുടെ ആധുനികഗുരുനാഥന്മാരായ സ്വാമി വിവേകാനന്ദനെപ്പോലുള്ളവർ ആധുനികപാശ്ചാത്യരാജ്യങ്ങളിലെ മഹത്തായ ശാസ്ത്രീയപുരോഗതിയെ നന്ദിപൂർവ്വം സ്വാഗതം ചെയ്യാനും വിലമതിക്കാനും നമ്മെ ഉദ്ബോധിപ്പിക്കുകയും ചെയ്തിട്ടുണ്ട്. തദനന്തരമായി നമ്മുടെ രാഷ്ട്രം ശാസ്ത്രത്തിന്റെയും സാങ്കേതികവിദ്യയുടേയും രംഗത്ത് ആധുനിക സാഹസം ഗൗരവാവഹമായി ആരംഭിച്ചിട്ടുമുണ്ട്. ഈ സാഹസം കുറേ ശാസ്ത്രബിരുദധാരികളേയും സാങ്കേതികവിദഗ്ദ്ധരേയും ഗവേഷണപണ്ഡിതന്മാരേയും അദ്ധ്യാപകരേയും ശാസ്ത്രീയഗവേഷണത്തിൽ ഉന്നതകേന്ദ്രങ്ങളിൽ വർത്തിക്കുന്നവരേയും മാത്രം ഉൾക്കൊള്ളുന്നതല്ല. രാജ്യം മുഴക്കേയുള്ള വിദ്യാഭ്യാസരംഗത്തും ഈ ശാസ്ത്രീയവീക്ഷണവും ആവേശവും പ്രായോഗികശേഷിയും കൈവരുത്തുന്നതിന്ന് ഉദ്ദേശിച്ചുകൊണ്ടുള്ളതുമാണ്. സ്വാമി വിവേകാനന്ദനെപ്പോലുള്ള ഗുരുനാഥന്മാർ ശ്രമിക്കുന്നത് നമ്മുടെ രാജ്യത്തെ സാമ്പത്തികത്തകർച്ചയേയും സാമൂഹ്യമായ

പിന്നോക്കാവസ്ഥയേയും നിർമ്മാജ്ജനംചെയ്യാൻ മാത്രമല്ല നമ്മുടെ ജനങ്ങൾക്ക് അവരുടെ യുഗാന്തരങ്ങളായുള്ള സനാതനധർമ്മമായ വേദാന്തത്തിൻെറ മാനുഷികവും സയുക്തികവുമായ ദർശനത്തെക്കുറിച്ച് മതിപ്പുണ്ടാക്കുന്നതിന്ന് സമർത്ഥരാക്കാൻവേണ്ടിയുമാണ്. നമ്മുടെ ആധുനിക ശാസ്ത്രീയ സാഹസങ്ങൾ ഗണ്യമായ പുരോഗതി നേടിയിട്ടുണ്ടെങ്കിലും അതു് നേരിടേണ്ടിവരുന്നതും നമ്മെ അലട്ടിക്കൊണ്ടിരിക്കുന്നതുമായ ഗുരുതരമായൊരു പ്രശ്നമുണ്ട്. ആ ചോദ്യചിഹ്നമിതാണ്:

ശാസ്ത്രീയ മനുഷ്യശക്തിവിഭവങ്ങളുടെ കാര്യത്തിൽ ലോകത്തിലെ മൂന്നാം സ്ഥാനമെന്ന ഉന്നതസ്ഥാനം നാം നേടിയിട്ടുണ്ടെങ്കിലും എന്തുകൊണ്ടാണ് നമ്മുടെ രാജ്യം ഇന്നും പിന്നോക്കവും അവികസിതവുമായിത്തന്നെ നില്ക്കുന്നതു് ? സ്വാതന്ത്ര്യം കിട്ടി മുപ്പത്തേഴവർഷങ്ങൾ കഴിഞ്ഞിട്ടും ഇപ്പോഴും നമ്മുടെ കൂടെ 300 ദശലക്ഷം ജനങ്ങൾ ദരിദ്രവും നിരാശാഭരിതവുമായ ജീവിതം നയിക്കുന്നതെന്തുകൊണ്ട് ? പാശ്ചാത്യനാടുകളും ജപ്പാനും ചെയ്യുന്നതുപോലെ എന്തുകൊണ്ട് നമ്മുടെ ശാസ്ത്രവും സാങ്കേതികവിദ്യയും തൽഫലമായ അവയുടെ സാമ്പത്തികവികാസത്തിൻെറയും പൊതുവായ സാമൂഹ്യക്ഷേമത്തിൻെറയും അനുഗ്രഹങ്ങൾ വർഷിക്കാതിരിക്കുന്നതു് ?

ഇന്നത്തെ ശാസ്ത്രത്തിൻെറയും സാങ്കേതികവിദ്യയുടെയും പഠിതാക്കളായ ഓരോ വിദ്യാർത്ഥിയും ഈ ചോദ്യം ചോദിക്കുകയും അതിന്നുള്ള ശരിയായ ഉത്തരങ്ങളും പരിഹാരങ്ങളും കണ്ടുപിടിക്കുകയും ചെയ്യേണ്ടതുണ്ട്. മുപ്പത്തിയേഴവർഷത്തെ രാഷ്ട്രീയസ്വാതന്ത്ര്യലബ്ധിക്കുശേഷവും കോടിക്കണക്കിന് ഉറുപ്പിക ചെലവഴിച്ചുകൊണ്ടുള്ള ആറു് പഞ്ചവത്സരപദ്ധതികളും കഴിഞ്ഞിട്ടും നമ്മുടെ രാജ്യം ഇന്നും അവികസിതം എന്ന വിഭാഗത്തിൽ പെടാനും അങ്ങനെയൊരു തുടച്ചുമാററാൻ കഴിയാത്ത കളങ്കം നമ്മുടെ രാജ്യത്തിന് എങ്ങനെ വന്നുചേർന്നുവെന്നും നാം അഗാധമായി ആലോചിക്കേണ്ടതാണ്. ഈ അവികസിതാവസ്ഥ നമ്മുടെ മുഖത്തു് തുറിച്ചുനോക്കിക്കൊണ്ടിരിക്കുന്നു. നിരാശാജനകമായ ദാരിദ്ര്യത്തിന്നു നേർക്ക് മാത്രമല്ല പ്രത്യക്ഷത്തിൽ സാങ്കേതികമായും വ്യാവസായികമായും വികാസം പ്രാപിച്ച രംഗങ്ങളിലെല്ലാം. ഉദാഹരണമായി നമ്മുടെ ഏററവും ശേഷികുറഞ്ഞ ലോക്കലും എസ്. ടി. ഡി. യുമടങ്ങുന്ന ടെലിഫോൺ സർവ്വീസിലും നമ്മുടെ വൈദ്യുതിയുടെയും ശക്ത്യുൽപാദനത്തിൻെറയും രംഗങ്ങളിലും ശേഷിക്കുറവും ഏററവും താഴ്ന്ന അനുപാതത്തിലുള്ള ഉൽപാദനനിലയും സംഭവിക്കുന്നതു കാണുന്നു.

## 4 വിവേകാനന്ദൻ ഉത്തരം നല്കുന്നു.

എന്താണ് ഇതിന് കാരണം ? ഒരു ജനതയെന്ന നിലയ്ക്ക് നമുക്കെന്തുപററി ? എല്ലാവരും അംഗീകരിക്കുന്ന നമ്മുടെ രാജ്യം വിസ്തൃതമായ പ്രകൃതിസമ്പത്തുകൊണ്ടും, നമ്മുടെ ജനങ്ങൾ പ്രബലമായ ബുദ്ധിശക്തികൊണ്ടും, ഭിന്നങ്ങളായ അഭിരുചികൊണ്ടും അനുഗൃഹീതരായ ജനങ്ങൾ ഉൾക്കൊള്ളുന്ന ഒരു രാജ്യമാണെന്ന്. ദശലക്ഷക്കണക്കിനു ജനങ്ങൾക്ക് ആധുനികവിദ്യാഭ്യാസവും, സാമാന്യവും, സാങ്കേതികവുമായ വിദ്യാഭ്യാസവും, ലഭിച്ചിട്ടുണ്ട്. എന്നിട്ടും നമ്മളിൽ എന്തോ ഒന്ന് നഷ്ടപ്പെട്ടിരിക്കുന്നു. അതാണ് ഇപ്പോൾ നാം എന്തെന്ന് കണ്ടുപിടിക്കേണ്ടതും, പരിഹരിക്കേണ്ടതും. നമ്മുടെ ഈ കുറവ് സ്വാമിവിവേകാനന്ദൻ ദശകങ്ങൾക്കുമുമ്പുതന്നെ കണ്ടുപിടിച്ചിരുന്നു. നമ്മുടെ വിദ്യാഭ്യാസസമ്പന്നവിഭാഗം അദ്ദേഹത്തിൽനിന്നു് ഇന്നുമുതൽ ഒരു പുനർവിദ്യാഭ്യാസത്തിന് ശ്രമിക്കേണ്ട അടിയന്തരകാര്യമുണ്ട്. എന്തൊരു ദുരന്തം ! വിദ്യാസമ്പന്നർ പുനർവിദ്യാഭ്യാസത്തിന് ആവശ്യമുള്ളവരാകുകയോ ! വേദാന്തവും ഭാരതീയജീവിതത്തിൽ അതിൻെറ പ്രയോഗവും എന്ന വിഷയത്തെക്കുറിച്ച 1897_ൽ മദ്രാസ് നഗരത്തിൽ ചെയ്ത പൊതുയോഗത്തിലെ പ്രസംഗങ്ങളെ ഉപസംഹരിച്ചുകൊണ്ട് സ്വാമി വിവേകാനന്ദൻ ഇപ്രകാരം പറഞ്ഞു: (കംപ്ലീററ് വർക്സ് വാല്യം 3, പേജ് 247, 8_ാംപതിപ്പ്)

'എല്ലാ വെളിച്ചവും ഈ ലോകത്തിലേയ്ക്ക് കൊണ്ടുവരിക. വെളിച്ചം കൊണ്ടുവരട്ടെ, നമ്മളിൽ എല്ലാവരിലും വെളിച്ചമുണ്ടാകട്ടെ. ഓരോരുത്തനും ദൈവത്തിൽ എത്തിച്ചേരുന്നതുവരെ ഈ കർത്തവ്യം അവസാനിക്കുന്നില്ല.'

'ദരിദ്രർക്ക് വെളിച്ചം നല്കുക; സമ്പന്നർക്ക് കൂടുതൽ വെളിച്ചം നല്കുക; കാരണം ദരിദ്രരെക്കാൾ അവർക്കാണ് വെളിച്ചത്തിൻെറ കൂടുതൽ ആവശ്യം.'

'അജ്ഞർക്ക് വെളിച്ചം നല്കുക. വിദ്യാസമ്പന്നർക്ക് കൂടുതൽ വെളിച്ചം നല്കുക. കാരണം നമ്മുടെ ഇന്നത്തെ വിദ്യാഭ്യാസത്തിൻെറ പൊങ്ങച്ചം അത്ര വമ്പിച്ചതാണ് ! അങ്ങനെ എല്ലാവർക്കും വെളിച്ചം നല്കുക. ബാക്കി ദൈവത്തിന് വിട്ടേക്കുക.'

മേല്പറഞ്ഞ ഖണ്ഡികയിൽ സ്വാമിജി പരാമർശിച്ച വെളിച്ചം വെറും ബുദ്ധിപരമായ വെളിച്ചത്തിനുമേലെയുള്ള വിവേകത്തിൻെറ വെളിച്ചമാണ്. മനുഷ്യകാര്യങ്ങളിലുള്ള ശ്രദ്ധയും, സ്നേഹവും, അർപ്പണവും സേവനവും എല്ലാം ആത്മീയവികാസത്തിൻെറ നൈസർഗ്ഗികമായ ഉപോൽപ്പന്നങ്ങളാണ്. അതോടുചേർന്നുള്ള വിജ്ഞാനത്തിൻെറ

വെളിച്ചമാണ് ഇവിടെ ഉദ്ദേശിച്ചത്. അതാണ് ഒരു മനുഷ്യനെ അവന്റെ വർഗ്ഗപരമായ അതിർത്തിക്കപ്പുറം വികസിപ്പിക്കുവാൻ സഹായിക്കുന്നത്. ആത്മവികാസം സ്നേഹത്തിലും സഹാനുഭൂതിയിലും, കാരുണ്യത്തിലും, സേവനത്തിലും അധിഷ്ഠിതമാണ്. ഇതിനെയാണ് വേദാന്തം മനുഷ്യന്റെ ആത്മീയവളർച്ചയെന്നും 20-ാംശതകത്തിലെ ജീവശാസ്ത്രം മാനുഷികതലത്തിലെ ശരീരസംഘടനയിൽ നിന്നു് സാമൂഹികതലത്തിലേയ്ക്കു് പരിണമിക്കുന്ന മാനസികസാമൂഹ്യപരിണാമമെന്നും വിളിക്കുന്നത്. നമ്മുടെ എല്ലാ ദേശീയമായ തിന്മകളും ഉദ്ഭവിക്കുന്നതു് അങ്ങേയററത്തെ സ്വാർത്ഥത്തിൽനിന്നും മററുള്ളവരുടെ കാര്യത്തിലുള്ള അങ്ങേയററത്തെ അശ്രദ്ധയിൽനിന്നുമാണെന്നു് സ്വാമിജി കണ്ടിരുന്നു. നമ്മുടെ ജനങ്ങളിലെ മാനുഷികപ്രതികരണങ്ങളെ വിമുക്തമാക്കാൻ അദ്ദേഹം ആലോചിച്ചു. അതിൽക്കൂടി മാത്രമേ ഉന്നതമായ സ്വഭാവനിഷ്ഠയും, ഊർജ്ജവും ഉണ്ടാവുകയുള്ളുവെന്നു് അദ്ദേഹത്തിനു് മനസ്സിലായി. 'എല്ലാ വികാസവും ജീവിതവും എല്ലാ സങ്കോചവും മരണവുമാണെന്നു്' അദ്ദേഹം പറയാറുണ്ടു്. സ്വാർത്ഥം തന്നോടുള്ള കേന്ദ്രീകരണം, മററു മനുഷ്യരുടെ കാര്യത്തിലുള്ള അശ്രദ്ധ എന്നിവ സങ്കോചമാണ് — മരണമാണ്, നിസ്സ്വാർത്ഥത, സാമൂഹികമായ ശ്രദ്ധ, സാമൂഹികമായ ബോധം, മനുഷ്യരിലുള്ള ശ്രദ്ധ എന്നിവ വികാസമാണ് – ജീവിതമാണ്. 1894-ൽ സ്വാമിജി ചിക്കാഗോവിൽനിന്നു് മൈസൂർ രാജാവിനയച്ച ഒരു കത്തിൽ ഈ സത്യം ഒരു മഹത്തായ വാക്യത്തിൽ പ്രകാശിപ്പിച്ചിരുന്നു. [കംപ്ലീററു് വർക്സ് വാല്യം 4; പേജ് 362-63, 1962 പതിപ്പ്]:

'ഇന്ത്യയിലെ എല്ലാ തിന്മകളുടെയും ഒരു വേരു് ദരിദ്രരുടെ നിലയാണ്. പാശ്ചാത്യനാടുകളിലെ ദരിദ്രൻ പിശാചാണ്. അവനോടു് താരതമ്യപ്പെടുത്തിയാൽ നമ്മുടെ ദരിദ്രൻ ദൈവദൂതനാണ്. അതിനാൽത്തന്നെ നമ്മുടെ ദരിദ്രരെ ഉയർത്താൻ കൂടുതൽ എളുപ്പമാണ്. അവർക്ക് നല്കാൻ കഴിയുന്ന ഒരേയൊരു സേവനം വിദ്യാഭ്യാസം നല്കുകയെന്നതാണ്, അതായത്തു് നഷ്ടപ്പെട്ടുപോയ അവരുടെ വ്യക്തിത്വത്തെ വികസിപ്പിക്കലാണ്... വൈദികപുരോഹിതഅധികാരവും വിദേശാക്രമണവും ശതാബ്ദങ്ങളായി അവരെ ചവിട്ടിമെതിച്ചുകൊണ്ടിരിക്കുന്നു. ഒടുവിൽ ഇന്ത്യയിലെ ദരിദ്രർ തങ്ങൾ മനുഷ്യജീവികളാണെന്ന കഥ വിസ്മരിച്ചു. അവർക്ക് ആശയങ്ങൾ നല്കണം. അവരുടെ ചുററുപാടുമുള്ള ലോകങ്ങളിൽ നടക്കുന്നതെന്താണെന്നു് കാണാൻ അവരുടെ കണ്ണു് തുറപ്പിക്കണം. ശേഷം അവരുടെ മുക്തിക്കു് വേണ്ടി അവർ പ്രവർത്തിച്ചുകൊള്ളും. ഇന്ത്യയിൽ ഇന്നു് ചെയ്യേണ്ടതു് അതാണ്.

...ജീവിതം ഹ്രസ്വമാണ്. ലോകത്തിന്റെ പൊങ്ങച്ചങ്ങൾ ക്ഷണികമാണ്. മററുള്ളവർക്ക് വേണ്ടി ജീവിക്കുന്നവരാണ് ജീവിക്കുന്നവർ, ബാക്കിയുള്ളവരെല്ലാം ജീവിക്കുന്നവരെന്നതിനെക്കാൾ മൃതരാണ് !'

ചിക്കാഗോവിൽനിന്ന് 1894-ൽ മദിരാശിയിലെ സമർപ്പിത ബുദ്ധിയായ അളസിങ്കപെരുമാൾ എന്ന ശിഷ്യന് അയച്ച കത്തിലെ മറെറാരു ഖണ്ഡികയുടെ വെളിച്ചത്തിൽ ഈ ഖണ്ഡിക പഠിച്ചു നോക്കുക. [അതേ പുസ്തകം വാല്യം 5 പേജ് 57-58 1958 പതിപ്പ്.]

''ഇന്ത്യക്ക് വേണ്ടത് ദേശീയമായ ഞരമ്പുകളിൽ ഒരു പുത്തു ശക്തികൊണ്ട് ഇളക്കപ്പെടേണ്ട ഒരു പുതിയ വൈദ്യുത അഗ്നിയാണ്........ ഈ രാജ്യത്തിലെ ദരിദ്രരെ അവർ വിളിക്കുന്നത് എന്താണെന്ന് ഞാൻ അറിയുന്നു. അവർക്കുവേണ്ടി സഹാനുഭൂതി പ്രദർശിപ്പിക്കുന്ന എത്ര ആൾ അവിടെയുണ്ടെന്ന് എനിക്കറിയാം. എന്നാൽ ഇന്ത്യയിൽ എന്തൊരു അളവററ വ്യത്യസ്തതയാണ്! 200 ദശലക്ഷം സ്ത്രീപുരുഷന്മാർ എന്നെന്നേയ്ക്കുമായി ദാരിദ്ര്യത്തിലും, അജ്ഞതയിലും മുങ്ങിപ്പോയിരിക്കുന്നതിനെ ആർ കണക്കാക്കുന്നു ? ഈ ജനങ്ങളായിരിക്കട്ടെ നിങ്ങളുടെ ദൈവം. അവരെക്കുറിച്ച് ചിന്തിക്കുക, അവർക്ക് വേണ്ടി പ്രവർത്തിക്കുക, ഇടതടവില്ലാതെ അവർക്കുവേണ്ടി പ്രാർത്ഥിക്കുക. ദൈവം നിങ്ങൾക്ക് മാർഗ്ഗം കാണിച്ചുതരും. പാവങ്ങൾക്കു വേണ്ടി ഹൃദയം പിളരുന്നതാരുടെയാണോ അയാളെ മഹാത്മാവെന്ന് ഞാൻ വിളിക്കും. അല്ലാത്തപക്ഷം അയാൾ ദുരാത്മാവായിരിക്കും... എന്റെ ഹൃദയം എന്റെ വികാരങ്ങളെ പ്രകാശിപ്പിക്കാൻ സാധിക്കാത്ത വിധത്തിൽ നിറഞ്ഞിരിക്കുന്നു. നിങ്ങൾക്ക് അതറിയാം. നിങ്ങൾക്കതിനെ ഭാവനചെയ്യാൻ കഴിയും. ദശലക്ഷങ്ങൾ പട്ടിണിയിലും അജ്ഞതയിലും വർത്തിക്കുന്ന കാലത്തോളം അവരുടെ ചെലവിൽ വിദ്യാഭ്യാസം നേടുകയും അവർക്കുവേണ്ടി അല്പംപോലും ശ്രദ്ധിക്കാത്തവരും ആയ ഓരോരുത്തനേയും ഞാൻ രാജ്യദ്രോഹിയെന്ന് വിളിക്കും !!'

## 5 മനുഷ്യമസ്തിഷ്കം: അതിന്റെ അതിർത്തിയും വ്യാപ്തിയും

സ്വാമിജി നമ്മുടെ എല്ലാ അഭ്യസ്തവിദ്യർക്കും നോക്കിക്കാണുവാനും അവർ ജീവിക്കുന്നുണ്ടോ, മരിച്ചുപോയോ എന്ന് അറിയുന്നതിനും ഓരോ സാമൂഹ്യദർപ്പണം നല്കിയിട്ടുണ്ട്. അവർ രാജ്യദ്രോഹികളോ, രാജ്യസ്നേഹികളോ ആകട്ടെ. നമ്മുടെ വിദ്യാഭ്യാസം ബുദ്ധിയെ മൂർച്ചയുള്ളതാക്കിയിട്ടുണ്ടെങ്കിൽ നമ്മുടെ ഹൃദയത്തെ അല്പംപോലും വികസിപ്പിച്ചിട്ടില്ല. അതു് നമ്മെ മാനുഷിക ആവേശംകൊണ്ടും, പ്രേരണകൊണ്ടും പ്രചോദിപ്പിച്ചിട്ടില്ല. സ്നേഹവുമായി ബന്ധ

പ്പെടുത്തിയില്ലെങ്കിൽ വെറും വിജ്ഞാനംകൊണ്ടു് എന്തു ഗുണം? അറിവു് മനുഷ്യരുടെ കാര്യത്തിലുള്ള ശ്രദ്ധയോടു് സംയോജിപ്പിക്കു മ്പോഠം അതു് സ്വഭാവനിഷ്ഠയായി പ്രകാശിക്കുന്നു. സ്വഭാവനിഷ്ഠ സാമൂഹ്യ അഭിമുഖമായ ഇച്ഛാശക്തിയെ കേന്ദ്രീകരിച്ചുകൊണ്ടുള്ളതാ ണു്. ആ സംയോജനം മാത്രം മാനുഷികവികാസം നേടിത്തരും; അവിടെയാണു് നാം പരാജയപ്പെട്ടതു്; അവിടെയാണു് നാം പരി ഹാരം കാണേണ്ടതു്. നമുക്കു് ഈ അസന്തുലിതാവസ്ഥ പരിഹരി ക്കാനും ഈ ശതകത്തിൻെറ ബാക്കിയുള്ള പതിനാറുകൊല്ലം കഠിനാ ദ്ധ്വാനം ചെയ്യാനും കഴിയുമെങ്കിൽ നമ്മഠംക്കു് ഒരു ഗംഭീരമായ ഉദ് ഗ്രഥനത്തിൻെറ അതായതു് വിജ്ഞാനത്തിൻേറയും വിവേകത്തി ൻേറയും ആധുനികപാശ്ചാത്യസംസ്കാരത്തിൻെറ സുപരീക്ഷിതമായ അംശങ്ങളുടേയും നമ്മുടെ സ്വന്തം സുപരീക്ഷിതമായ ദേശീയ സാംസ്കാരിക പൈതൃകത്തിലെ അംശങ്ങളുടേയും ഉദ്ഗ്രഥനത്തിൻെറ നേട്ടങ്ങഠം കൊയ്തെടുക്കുവാൻ കഴിയും. ഇതു് നമുക്കു് പ്രായോഗിക ശേഷിയോടുകൂടിയ ആത്മീയതയാകുന്ന ദേശീയസ്വഭാവം പ്രദാനം ചെയ്യും.

ഈ വിജ്ഞാനം മാത്രമായി സ്വാധീനത്തിൻെറ ഊർജ്ജം ഉഠം ക്കൊള്ളുന്നില്ല എന്ന അറിവു് നമുക്കു് ബോദ്ധ്യപ്പെടണം. മനുഷ്യനെ സംബന്ധിച്ചിടത്തോളം അവൻ ഒരു കൂട്ടം വികാരങ്ങളോടുകൂടിയ വിജ്ഞാനത്തിൻെറ സന്തതിയാണു്, വെറും വിജ്ഞാനത്തിൻെറ ചാലകശക്തിയല്ല. പരേതനായ ബർട്രാൻറ് റസ്സൽ അഭിപ്രായ പ്പെട്ടതുപോലെ:

''ഗണിതശാസ്ത്രത്തിൽക്കൂടി ഒരു ത്രികോണത്തിൻെറ ഏതു രണ്ടു വശവും മൂന്നാമത്തെ വശത്തെക്കാഠം ദീഘമുള്ളതായിരിക്കുമെന്നു് നി ങ്ങഠംക്കറിയാം; എന്നാൽ കുറുക്കുവഴിയിൽക്കൂടിയോ വിസ്തൃതമാർഗ്ഗ ത്തിൽക്കൂടിയോ പോകുന്നതിൽ ഏതാണു് നല്ലതെന്നതു് ആ അറി വിൽനിന്നു് വന്നതല്ലേ.''

ആ ഉദ്ദേശത്തെക്കുറിച്ചുള്ള ഊർജ്ജം മറെറാരു കേന്ദ്രത്തിൽനിന്നു് അതായതു് മനുഷ്യവ്യക്തിത്വത്തിൻെറ വികാരമെന്ന മറെറാരു തല ത്തിൽനിന്നു് വന്നതാണു്. ഈ വികാരങ്ങഠം ഒരാളുടെ നേട്ടങ്ങഠംക്കും ആഹ്ലാദത്തിനും ആഗ്രഹത്തിനും പുരോഗതിക്കും തന്നിൽത്തന്നെ കേ ന്ദ്രീകരിച്ചാൽ നമുക്കു് നിസ്സംശയമായും ഉയന്ന ഊർജ്ജം ലഭിക്കും. എന്നാൽ അതു നിഷേധാത്മകമായിരിക്കും. സൂര്യൻ ഭൂമിക്കടിയിൽ നിന്നു് അസംസ്കൃതമായ എണ്ണ വലിച്ചെടുത്തു് അതു് ചൂഷണാത്മ കവും, അസാന്മാർഗ്ഗികവും പലപ്പോഴും നിർലജ്ജവുമായ രീതിയിൽ ഉപയോഗിക്കുന്നതുപോലെയായിരിക്കുമതു്. കാരണം അധമ്മഭീരു

ത്വം പലപ്പോഴും വ്യക്തിപരമായ അത്യാഗ്രഹങ്ങൾക്ക് തടസ്സമായി നിൽക്കും. അതുപോലെ, സാമ്രാജ്യികവുമായ, മാനുഷികമൂല്യങ്ങൾ കൊണ്ട് ശുദ്ധീകരിക്കാത്ത വ്യക്തിപരമായ അഭിലാഷങ്ങൾ എല്ലാ അധർമ്മഭീരുത്വത്തേയും നിമ്മാജ്ജനം ചെയ്യുകയും നമ്മുടെ ആറാം ശതകത്തിലെ രാജഷിയായ ഭർത്തൃഹരി തന്റെ നീതിശതകം 64–ാം പദ്യത്തിൽ പരാമർശിച്ചപോലെ മനുഷ്യവർഗ്ഗത്തെ മാനവ രാക്ഷസൻ, രാക്ഷസൻ മനുഷ്യരൂപം കൈകൊണ്ടതുപോലെ എന്ന് വിശേഷിപ്പിക്കേണ്ടിവരുകയും ചെയ്യും.

ഓരോ പ്രവർത്തനത്തിന്റെ പിന്നിലും വികാരത്തിന്റെ ഊർജ്ജ മുണ്ട്. ഒരു പക്ഷിക്കുപോലും കൂടുകെട്ടണമെങ്കിൽ വികാരമെന്ന പ്രേരണകൂടാതെ കഴിയുമോയെന്ന് മഹാനായ ഞരമ്പുരോഗവിദ ഗ്ദ്ധൻ ചാൾസ് ഷെറിങ്ടൺ ചോദിക്കുന്നു. പക്ഷികളുടെയും, മറ്റെ ല്ലാ മനുഷ്യന് കീഴെയുള്ള ജന്തുവർഗ്ഗങ്ങളുടെയും കർമ്മങ്ങളുടെ കാര്യ ത്തിൽ ഉയർന്ന ചിന്താഗതിയുള്ള മനുഷ്യന്റെ വിജ്ഞാനം കൊണ്ടല്ല, ശരീരഘടനയ്ക്ക് സംതൃപ്തിയും, ശരീരത്തിന്റെ നിലനില്പും, സംഖ്യാ പരമായ പെരുപ്പവും എന്നിങ്ങനെയുള്ള മൂന്ന് ലക്ഷ്യങ്ങളാൽ പ്രചോ ദിതമായിട്ടാണ് നടക്കുന്നത്. മനുഷ്യവികാരങ്ങൾപോലും സാധാ രണ നിലവാരത്തിൽ ഇവയാൽ പ്രചോദിതമാണ്. എന്നാൽ മനു ഷ്യജാതിയിൽ ഇതുമാത്രമല്ല ഒരേയൊരു മാർഗ്ഗം. ഇവയെ മറ്റൊരു ഊർജ്ജംകൊണ്ട് അതായത് എല്ലാവർക്കും നന്മചെയ്യാമെന്ന ഉയർന്ന ഉദ്ദേശംവെച്ചുകൊണ്ടുള്ള ജ്ഞാനത്തിന്റെ ഊർജ്ജംകൊണ്ട് നയിക്ക പ്പെടാവുന്നതാണ്. മൃഗങ്ങളെപ്പോലെ പ്രകൃതിയെ മാത്രം ആശ്രയി ച്ചുകൊണ്ട് തന്റെ പരിണാമം നടത്തുന്നതിനല്ല, മനുഷ്യജാതിക്ക് പ്രകൃതി താൻ സ്വയംതന്നെ പരിണമിച്ചുയരാൻവേണ്ട മസ്തിഷ്കവ്യ വസ്ഥ പ്രദാനം ചെയ്തിട്ടുള്ളത്. എന്നാൽ ഈ വിജ്ഞാനഊർജ്ജത്തി ന്റെ ഘടകം സ്വാർത്ഥത്തിന് വേണ്ടിയും, വെറും ജൈവപരമായ യന്ത്രം പടുത്തുയർത്തുന്നതിനുവേണ്ടിയും ഉപയോഗിക്കപ്പെട്ടാൽ അത് ഒരു അപകടമായി മാറാം. പ്രകൃതി, ഭൗതികപ്രകൃതിയിൽ എവിടെ യും കാണാത്ത ആത്മീയമൂല്യമെന്ന ലക്ഷ്യത്തിലേയ്ക്ക് എത്തിച്ചേരാ നുള്ള അവയവഘടനയും, മസ്തിഷ്കവും പ്രദാനം ചെയ്ത് മനുഷ്യനെ അതിന്റെ നിയാമകനും, നിയന്താവുമാക്കിത്തീർത്തിരിക്കുന്നു. ഈ മനുഷ്യഅവയവത്തിന്റെ അതുല്യതയെക്കുറിച്ച് ചർച്ച ചെയ്തുവെ ബ്രിസ്റ്റണിലെ ഞരമ്പുരോഗവിദഗ്ദ്ധൻ, ഗ്രേ വാൾട്ടർ തന്റെ 'ജീവി ക്കുന്ന മസ്തിഷ്കം' എന്ന ഗ്രന്ഥത്തിൽ ഒന്നും രണ്ടും പേജുകളിൽ ഇപ്ര കാരം പറഞ്ഞിരിക്കുന്നു:

''ഇവിടെ മസ്തിഷ്കം എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് ഒന്നാമതാ യി ശരീരശാസ്ത്രജ്ഞന്മാർ വിവരിക്കുന്ന പീതചാരനിറത്തിലുള്ള

മാംസളമായ ആ അവയവത്തിനു് അപ്പുറത്തുള്ള എന്തോ ഒന്നാണു്. ശാസ്ത്രജ്ഞനുകൂടി അതു് ഭാവനചെയ്യാനുള്ള ഒരു അവയവമാണു് വശീകാരകമായ 'നൂൽത്തറി' എന്നാണു് മഹാനായ ശരീരശാസ്ത്രജ്ഞൻ സർ. ചാറംസ് ഷെറിങ്ടൺ അതിനെ വിശേഷിപ്പിച്ചതു്.''

''ആദിമമനുഷ്യനാകാൻ മറെറാരു മൃഗത്തെയും ഇങ്ങനെ സുസജ്ജമാക്കിയിട്ടില്ല.......സാദ്ധ്യമായ അനേകം പ്രതികരണങ്ങൾ സൃഷ്ടിക്കുകയും അത്രയും വിശദമായി അങ്ങനെയാക്കിത്തീക്കുന്നതു് നാം പ്രവത്തിക്കാതിരിക്കുകയും ചെയ്യുന്നതു് ഒരു തെററാണെങ്കിൽ അതിനു് വേണ്ടി പ്രവത്തിക്കണോ ? നമുക്കു് നമ്മുടെ ചിന്തയിൽ തെററുകൾവരുത്താം. അതിനെ മറെറാരു ചിന്തയിലേയ്ക്കു് നമ്മളിൽ ഒരു തെററിൻെറ ലാഞ്ഛനപോലുമില്ലാതെ നിരാകരിക്കുകയും ചെയ്യാം....

''ഇപ്രകാരം മസ്തിഷ്കത്തിൻെറ യന്ത്രസംവിധാനം മനുഷ്യനിലും, ആൾക്കുരങ്ങിലും തമ്മിലുള്ള അഗാധമായ ശാരീരികവിഭജനം പ്രത്യക്ഷമാക്കുന്നു....നമ്മോടു് ഏററവും അടുത്തു് നില്ക്കുന്ന ചിമ്പാൻസിക്കു് ഒരു ആശയം കുറച്ചുനേരം നിലനിത്താനോ അതിനെ മനനം ചെയ്യാനോ സാദ്ധ്യമല്ല. അതു് എത്രതന്നെ ഭക്ഷണം സമ്പാദിക്കുന്നതിനും പ്രകൃതിയിൽനിന്നു് കൈയെത്താത്ത ദൂരത്തിലുള്ള ഭക്ഷ്യവസ്തുക്കൾ ശേഖരിക്കുന്നതിനും ഉള്ള സാമത്ഥ്യം പ്രദശിപ്പിക്കുകയാണെങ്കിൽപ്പോലും ആദ്യം പറഞ്ഞതു് അതിനു് അസാദ്ധ്യമാണു്. ഒരു ഉത്തേജകത്തിനുള്ള വ്യത്യസ്തമായ പ്രതികരണങ്ങളുടെ വരാനിടയുള്ള ഭവിഷ്യത്തുകൾ മുൻകൂട്ടി ആലോചിക്കുന്നതിനു് ആസൂത്രണത്തിനുള്ള കഴിവു് ഇല്ലാത്തതുകൊണ്ടു് അതിനു് സാദ്ധ്യമല്ല. ആൾക്കുരങ്ങന്മാക്കും മററു മൃഗങ്ങൾക്കും അവയുടെ പരിസരത്തിൽനിന്നു് വിമുക്തിനേടാനും അതിനെ നിയന്ത്രിക്കാനുമുള്ള കഴിവിലേയ്ക്കുള്ള ആദ്യപടിയെന്ന നിലയിൽ അവയുടെ വികാരങ്ങളെ നിയന്ത്രിക്കുന്നതു് പഠിക്കാനും സാദ്ധ്യമല്ല. മൃഗമസ്തിഷ്കത്തിൻെറ പ്രവത്തനം പല പ്രതികരണങ്ങൾക്കും സാദ്ധ്യതയുള്ളതിൽനിന്നു് ഒന്നിനെ മാത്രം തെരഞ്ഞെടുക്കാനുള്ള സമയം അനുവദിക്കപ്പെട്ടിട്ടില്ല. അതിന്നു് ഒരു പ്രതികരണം അഥവാ സോപാധികമായ പ്രതികരണം മാത്രമേ ഉദിച്ചുവരികയുള്ളു. കുരങ്ങൻെറ മസ്തിഷ്കം അതിൻെറ ഇന്ദ്രിയങ്ങൾക്കു് വശപ്പെട്ടിരിക്കുന്നു. ഞാൻ അനുഭവിക്കുന്നു; അതിനാൽ ഞാൻ ഉണ്ടു്, എന്നതായിരിക്കണം ആദ്യത്തെ ചിന്ത; അല്പം കൂടി മെച്ചപ്പെട്ട മദ്യപാനാസക്തനായ മനുഷ്യനോടു് ഏററവും അടുത്തു് നില്ക്കുന്ന ആൾക്കുരങ്ങിൻെറ ആദ്യത്തെ പ്രതികരണം.

ഒരു സിംഹത്തിൻെറയോ, നരിയുടെയോ, കണ്ടാമൃഗത്തിൻെറയോ, മററു ശക്തന്മാരായ മൃഗങ്ങളുടെയോ മസ്തിഷ്കങ്ങളും ഭാവനയ്ക്കുള്ള

യന്ത്രസംവിധാനങ്ങളുടെ അഭാവമുള്ളവയാണ്. അഥവാ നാം ആ കാര്യങ്ങൾ ഇവിടെ ചർച്ച ചെയ്യേണ്ടതില്ല. ഭൂമിയിലെ മാറിക്കൊണ്ടിരിക്കുന്ന കാലാവസ്ഥയ്ക്ക് അനുകൂലമായി അതിജീവിക്കുവാൻ അതിന്റെ ശക്തികൊണ്ടല്ല സാദ്ധ്യമാകുന്നത്. എന്നാൽ താപനില സ്വയം നിയന്ത്രിക്കുന്നതിനുള്ള പ്രകൃതിദത്തമായ സംവിധാനമാണ് (അതേ പുസ്തകം, പേജ് 16–18).

'ആന്തരമായ ആർജ്ജനവും, താപനിയന്ത്രണസംവിധാനവും, പ്രകൃതിചരിത്രത്തിലെ ഏററവും വലിയ ഒരു സംഭവമാണ്. അതാണ് തണുത്ത പ്രദേശങ്ങളിലെ കാലവസ്ഥയെ അതിജീവിക്കാൻ സസ്തനജീവികളെ പ്രാപ്തരാക്കുന്നത്. പരിണാമത്തിൽ അതിന്നാണ് സാമാന്യമായി പ്രാധാന്യമുള്ളത്. അതിന്റെ പ്രത്യേക പ്രാധാന്യം അത് മസ്തിഷ്കത്തിന്റെ ഒരു ഭാഗത്തെ പൂർത്തിയാക്കുന്നുവെന്നതാണ്; ഇത് അവയവഘടനയുടെ മർമ്മപ്രധാനകർത്തവ്യമായ സ്ഥിരീകരണത്തിനുള്ള സ്വയം നിയന്ത്രണസംവിധാനമാണ്. ഹോമിയോസ്റ്റാസിസ് എന്നാണ് ഇതിനു പറയാറുള്ളത്. ഈ സംവിധാനംകൊണ്ട് മസ്തിഷ്കത്തിന്റെ ഇതരഭാഗങ്ങൾ മർമ്മപ്രധാനമായ യന്ത്രവുമായി അടുത്തു ബന്ധപ്പെടാത്ത കാര്യങ്ങളിലേയ്ക്ക് സ്വാതന്ത്ര്യമായി വിമുക്തമാക്കപ്പെടുന്നു. അതായത്, ഹോമിയോസ്റ്റാസിസിന്റെ അദ്ഭുതങ്ങളെക്കൂടി അതിക്രമിക്കുന്ന പ്രവർത്തനങ്ങൾക്കായി സ്വാതന്ത്ര്യമാക്കപ്പെടുന്നു.

''ഒരു ഫ്രഞ്ച് ശരീരശാസ്ത്രജ്ഞനായ ക്ലോഡി ബർണാഡ് ഈ കാര്യത്തെ തന്റെ പ്രസിദ്ധമായ ഒരു ചൊല്ലിൽ സംഗ്രഹിച്ചിട്ടുണ്ട്. അതായത്, 'ഒരു സ്വാതന്ത്ര്യജീവിതത്തിനുള്ള ഉപാധി ഒരു സുസ്ഥിരമായ ആന്തരപരിതോവസ്ഥയാണ്'' എന്നു്. ഈ സൂക്തത്തിന്റെ വിശദീകരണവും, ശരീരശാസ്ത്രഗവേഷണത്തിൽ അതിന്റെ പ്രയോഗവും മനസ്സിലാക്കുന്നതിന് കേംബ്രിഡ്ജിലെ സർ ജോസഫ് ബാർക്രോഫ്ററിന്റെ അടുത്തിരുന്നു പഠിക്കാൻ സവിശേഷാവകാശം സിദ്ധിച്ചവർക്ക് ഭാഗ്യമുണ്ടായിട്ടുണ്ട്. നമ്മൾ മററു പ്രകാരത്തിലാണെങ്കിൽ സ്വപ്നനിദ്രിതരായിത്തീരുമായിരുന്നു. 'സ്വാതന്ത്ര്യജീവിതം' എന്നതു് ഒരു ശാസ്ത്രീയപ്രയോഗമല്ല. അദ്ദേഹം ആ ചൊല്ല് സരളമായ ചോദ്യങ്ങളാക്കി നമ്മെ അതിന്റെ ഉത്തരങ്ങളിലേയ്ക്ക് നയിക്കുന്നു. ശരീരഘടന എന്താണ് നേടിയതു് എന്നു് അദ്ദേഹം ചോദിക്കുന്നു. താപനിലയുടെ സ്ഥിരതയും, ഹൈഡ്രജൻ കേന്ദ്രീകരണത്തിന്റെ സ്ഥിരതയും, ജലത്തിന്റെ സ്ഥിരതയും, പഞ്ചസാരയുടേയും, ഓക്സിജന്റേയും, കാത്സ്യത്തിന്റേയും മററുള്ളവയുടെയും സ്ഥിരതയുംകൊണ്ട് ഈ ശരീരഘടനയ്ക്ക് എന്തു നേട്ടമു

ണ്ടായി ? ഈ എണ്ണത്തിലുള്ള വർദ്ധനവിൻെറ ലാഭംകൊണ്ടു് വിവിധങ്ങളായ മനോഹരവും, സമതുലിതങ്ങളും ആയ സംവിധാനം മുഴുവൻ പ്രകടിപ്പിക്കുവാൻ ഒരു ദിവസത്തെ പ്രവർത്തനം മാത്രമേ അദ്ദേഹത്തിനു് വേണ്ടതുള്ളൂ. ഞാൻ അയാളുടെ പെരുമാററത്തിൽനിന്നും അയാളുടെ മിഥ്യാഭാവനയെ ആക്ഷേപിക്കുമെന്നു് അയാാം ഭയപ്പെടുന്നു. പ്രത്യേകിച്ചും അദ്ദേഹം ഹോമിയോസ്റ്റാസിസിൻെറയും, അതിൻെറ സവിശേഷഗുണത്തിൻെറയും മാതൃകകാം നമുക്കു് കാണിച്ചുതരുമ്പോാം:

'ഒരു ശാന്തമായ തടാകത്തിൽക്കൂടി ഒഴുകിപ്പോകുന്ന ഒരു വള്ളം ഉപരിതലത്തിൽ ഉണ്ടാക്കുന്ന അലകളെ ഞാൻ എത്രയോ തവണ കൗതുകപൂർവ്വം ശ്രദ്ധിച്ചിട്ടുണ്ടു്. അത്തരം രണ്ടു് അലകളുടെ സമ്പ്രദായങ്ങാം ഒന്നായിത്തീരുന്ന ആ മാതൃകയെ ഞാൻ അഭിനന്ദിച്ചിട്ടുണ്ടു്. എന്നാൽ ആ തടാകം പൂർണ്ണമായും ശാന്തമായിരിക്കണം. ബുദ്ധിപരമായ വികാസത്തിൻെറ സ്ഥിരീകരിക്കപ്പെടാത്ത ഗുണങ്ങളുടെ പരിതോവസ്ഥയിൽ ഉണ്ടാകുന്ന ബുദ്ധിവികാസം അലയടിച്ചുയരുന്ന അത്ലാൻറിക്കിൻെറ ഉപരിതലത്തിലുള്ള ശബ്ദമാതൃകകളിലല്ല '

എല്ലാ സസ്തനജീവികാംക്കും ഹോമിയോസ്റ്റാസിസാണു് അതിജീവനം. എന്നാൽ മനുഷ്യനതു് മോക്ഷമാണു്.

ഹോമിയോസ്റ്റാസിസെന്ന ശാരീരിക യന്ത്രസംവിധാനത്തെ സംബന്ധിച്ചു് [ജന്തുശാസ്ത്രജ്ഞനായ വാഡിങ്ടൺ ഇതിനെ 'ഹോമിയോർഹീസിസ്'' എന്നാണു് വിളിക്കുന്നതു്. കാരണം നിശ്ചലമായി നില്ക്കുന്ന സ്റ്റേസിസ് എന്ന പദത്തിനു പകരം ഊർജ്ജത്തിൻെറ ഉപരിപ്രവാഹത്തിനു് ഊന്നൽ നല്കാൻ വേണ്ടിയാണാപ്രയോഗം. യോഗം എന്ന മാനസികമായ ഹോമിയോസ്റ്റാസിസ് മനുഷ്യൻ നേടുന്നതു് മോക്ഷത്തിനുവേണ്ടിയാണു്. ഗ്രേവാാംട്ടർ തുടരുന്നു: (അതേ പുസ്തകം, പേജ് 19):

'ഒരിക്കൽക്കൂടി ഒരു പുതിയ ചക്രവാളം തുറക്കപ്പെടുമ്പോാം പഴയ അതിർത്തികളെപ്പററി നമ്മാം ബോധവാന്മാരാകുന്നു. ഹോമിയോസ്റ്റാസിസിൻെറ അനുഭവം തലച്ചോറിനു് പരിപൂർണ്ണമായ യാന്ത്രിക ശാന്തത കൈവരുത്തുന്നുവെന്നതു് പല നാമങ്ങളിലുമായി രണ്ടായിരമോ, മൂവായിരമോ വർഷങ്ങാംക്കു മുമ്പുതന്നെ അറിയപ്പെട്ട കാര്യമാണു്. വിശ്വാസത്തിൻെറ പൂർണ്ണതയുടെ ശാരീരികമായ വശമാണതു്. നിർവ്വാണം, ഒരു യോഗിയുടെ എല്ലാററിൽനിന്നും മനസ്സിനെ പ്രത്യാഹരിക്കാനുള്ള കഴിവു്, വിജ്ഞാനം ആർജ്ജിക്കാനുള്ള ശാന്തത, ഉള്ളിൽ അടങ്ങിയ സന്തുഷ്ടി എന്നിവ ക്രമീകരണമില്ലായ്മയും, രോഗങ്ങളും, യാന്ത്രികമായ തെററുകുററങ്ങളാണെന്ന ബോധത്തിൻെറ ഒരു അനുഗ്രഹമാണു്.

പ്രകൃതി മനുഷ്യന് ഒരു ശാരീരികനിയന്ത്രണസംവിധാനം നല്കിയിട്ടുണ്ട് (ഹോമിയോസ്റ്റാസിസ്). അതുമൂലം മസ്തിഷ്കത്തിൻെറ ഉൽകൃഷ്ടമായ ഭാഗത്തെ ഉയർന്ന പരിണാമത്തിനുവേണ്ടിയുള്ള നിസ്തുലമായ ഉപകരണമാക്കി മാററുന്നതിനായി ശരീരത്തിൻെറ നികൃഷ്ടമായ ജോലികളിൽ നിന്ന് ആ ഭാഗത്തെ സ്വതന്ത്രമാക്കി വിട്ടിരിക്കുന്നു. ഈ ഉയർന്ന പങ്ക് വഹിക്കേണ്ടതുണ്ടായിട്ടും അതിനെ ശരീരവ്യവസ്ഥയുടെ യജമാനനല്ലാതെ ഭൃത്യനായി പ്രവർത്തിക്കാൻ വിടുന്നത് വാല് നായയുടെ തലയെ ആട്ടുന്നതുപോലെയാണ്. ഉന്നതമായ മസ്തിഷ്കം മനുഷ്യനെ സംബന്ധിച്ച് യഥാർത്ഥമായി ഉന്നതം തന്നെയാണ്. അവൻെറയോ, അവളുടെയോ സുചിന്തിതമായ യത്നങ്ങൾകൊണ്ട് അവരുടെ ആന്തരജീവിതത്തിൽ ഒരു ദ്വിതീയ ഹോമിയോസ്റ്റാസിസ് ഉണ്ടാക്കാം. ഇന്ത്യൻ ആത്മീയത അതിനെ ശമം, ദമം (മനസ്സിൻെറയും, ഇന്ദ്രിയങ്ങളുടെയും പ്രശാന്തത) എന്നാണ് വിളിക്കുന്നത്. ആ വഴിയിൽക്കൂടി ഒരാളിൽ നിത്യസാന്നിദ്ധ്യമുള്ള ദിവ്യപ്രകൃതിയെ അയാൾക്കു സാക്ഷാത്ക്കരിക്കാൻ കഴിയുകയും വെറും ജന്തു എന്ന നിലയെ പരിത്യജിക്കാൻ അയാൾക്കു സാദ്ധ്യമാകുകയും ചെയ്യുന്നു. ഇതാണ് കഠോപനിഷത്തിലെ ഒരു മനോഹരമന്ത്രത്തിൽ (6, 10, 11) നിർവ്വചിച്ച യോഗശാസ്ത്രം,

യദാ പഞ്ചാവതിഷ്ഠന്തേ ജ്ഞാനാനി മനസാ സഹ
ബുദ്ധിശ്ച ന വിശിചേഷ്ടതി താമാഹുഃ പരമാം ഗതിം.

[അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും, മനസ്സും, ഒരേ നിലയിൽ നിശ്ചലമായിരിക്കുമ്പോൾ, ബുദ്ധിപോലും പ്രവർത്തനരഹിതമായിരിക്കുമ്പോൾ അതിനെയാണ് ഉന്നതസ്ഥാനംഎന്ന് പറയുന്നത്.]

'താം യോഗമിതി മന്യന്തേ' അതാണ് യോഗമെന്ന് വിളിക്കപ്പെടുന്നത്.

## 6 വിജ്ഞാനവും വിവേകവും

അതിനാൽ വൈകാരികോർജ്ജത്തിൻെറ ശിക്ഷണവും പരിശീലനവും മനുഷ്യവിദ്യാഭ്യാസത്തിൻെറ പ്രധാനഘടകമായിത്തീരുന്നു. ഇവിടെ പലതരം വികാരങ്ങളിലൊന്ന് തെരഞ്ഞെടുക്കുന്നതിന് വിജ്ഞാനത്തെ പരിശീലിപ്പിക്കേണ്ടതുണ്ട്. അത്തരത്തിലുള്ള തെരഞ്ഞെടുപ്പ് സുഖപ്രദമോ ആരോഗ്യപ്രദമോ അഥവാ ദ്രോഹകരമോ അനാരോഗ്യകരമോ ആയിരിക്കാം. ആരോഗ്യപ്രദവും സുഖപ്രദവുമായ തെരഞ്ഞെടുപ്പ് സംസ്കൃതത്തിൽ വിവേകമെന്നു വിളിക്കുന്ന ഊർജ്ജത്തിൻെറ സന്തതിയാണ്, ഇതാണ് മനുഷ്യൻെറ ഉയർന്ന മസ്തിഷ്കത്തിൻെറ നിസ്തുലമായ ജോലി. എല്ലാ സാന്മാർഗ്ഗികനിയമങ്ങളും മനു

ഷ്യഗുണങ്ങളും വേദാന്തം ധർമ്മമെന്നു വിളിക്കുന്ന ഇവയെല്ലാം ഈ ഒരു കേന്ദ്രത്തിൽനിന്നാണു് ഉദയം ചെയ്യുന്നതു്. അതു് സുശിക്ഷിതവും സുപരിഷ്കൃതവും ആകുമ്പോൾ ഗീത അതിനെ പ്രബുദ്ധമായ ബുദ്ധി യെന്നു വിളിക്കുന്നു. വെറും കുഴിച്ചെടുത്ത എണ്ണ ശുദ്ധീകരിക്കപ്പെട്ടാൽ മനോഹരവും ഉപയോഗപ്രദവുമായ പെട്രോളിയം ഉല്പന്നങ്ങളായി മാറുന്നതുപോലെയാണു് ബുദ്ധി പ്രബുദ്ധമാകുമ്പോഴുണ്ടാകുന്ന അവസ്ഥയും. വിദ്യാഭ്യാസം വിജ്ഞാനത്തിനുപുറമെ സുപരിഷ്കൃതമായ വിവേകവും നല്കണമെന്നു് വേദാന്തം പറയുന്നു. ഇപ്രകാരമാണു് വിജ്ഞാനം വിവേകമായി പാകപ്പെടുന്നതു്. ആ പാകപ്പെടലില്ലെങ്കിൽ വിജ്ഞാനം ദ്രോഹകരമായിരിക്കും. വിജ്ഞാനം വിവേകത്താൽ ശുദ്ധിയുററതുമാകുമ്പോൾ ധാർമ്മികശക്തിയും വെറും വിജ്ഞാനത്തിനു നല്കാൻ കഴിയാത്ത നിർഭയത്വവും അതു പ്രദാനം ചെയ്യുന്നു. വിജ്ഞാനവും ധാർമ്മികശക്തിയും നിർഭയത്വവും ആർക്കുണ്ടോ അയാളെയാണു് ധീരൻ എന്നു് വേദാന്തം വിളിക്കുന്നതു്. വിവേകത്തിന്റെ രണ്ടു മൂല്യങ്ങളായ ധൈര്യത്തെയും വീരത്വത്തേയും പ്രകാശിപ്പിക്കുന്ന സംസ്കൃതത്തിലെ ഒരു മഹത്തായ വാക്കാണിതു്. ഈ ഊർജ്ജമാണു് മനുഷ്യനെ കൈക്കൂലി ലൈംഗികാവേശം എന്നീ പ്രലോഭനങ്ങളെ ചെറുത്തുകൊണ്ടു് നീതിയുടെയും ധൈര്യത്തിന്റെയും അവക്രതയുടെയും കടുത്ത മാർഗ്ഗത്തിൽക്കൂടി അനുക്രമമായി നടന്നുപോകാൻ സഹായിക്കുന്നതു്. ധീരൻ എന്നതിന്റെ എതിരാണു് ഇംഗ്ലീഷിൽ കളിമണ്ണുകൊണ്ടുള്ള പാദമുള്ളവൻ എന്നു വിളിക്കപ്പെട്ടുന്നവൻ. ഭർത്തൃഹരി തന്റെ നീതിശതകത്തിലെ എഴുപത്തിനാലാം പദ്യത്തിൽ ധീരൻ എന്ന പദത്തിനു് ഏററവും നല്ല ഒരു നിർവ്വചനം നല്കിയിട്ടുണ്ടു്. സ്വാമി വിവേകാനന്ദനു് വളരെ ഇഷ്ടമുള്ള ഒരു പദ്യമാണിതു്.

> നിന്ദന്തു നീതിനിപുണാഃ, യദി വാ സ്തുവന്തു
> ലക്ഷ്മീഃ സമാവിശതു ഗച്ഛതു വാ യഥേഷ്ടം
> അദ്യൈവ വാ മരണമസ്തു യുഗാന്തരേ വാ
> ന്യായ്യാത് പഥഃ പ്രവിചലന്തി പദം ന ധീരാഃ.

(മുനിമാർ തന്നെ നിന്ദിക്കട്ടെ അഥവാ പ്രശംസിക്കട്ടെ, ഭാഗ്യലക്ഷ്മി വരട്ടെ അല്ലെങ്കിൽ പോകട്ടെ, മരണം ഇപ്പോൾത്തന്നെയോ ഈ യുഗാവസാനത്തിലോ വരട്ടെ, ധീരന്മാർ ന്യായത്തിന്റെ പാതയിൽനിന്നു് ഒരടിപോലും വ്യതിചലിക്കുകയില്ല.)

ഭാരതീയസംസ്കാരം ബുദ്ധിപരമായ അറിവിനും ആത്മീയമായ വിവേകത്തിനും നല്കിയ വ്യത്യാസം ചില പാശ്ചാത്യചിന്തകന്മാർ വിലമതിച്ചിട്ടുണ്ടു്. സത്യാന്വേഷകനായ ആധുനികഅജ്ഞേയവാദി

ബർട്രാൻഡ് റസ്സൽ ഈ സത്യത്തിനു് വിശദമായ പ്രകാശനം നല്കുകയും അതുവഴി ഇതിനെ ആധുനികമനുഷ്യനും ആധുനികശാസ്ത്രീയ ചിന്തയും നേരിടേണ്ട ഗുരുതരമായ പ്രശ്നമായി അവതരിപ്പിക്കുകയും ചെയ്തിട്ടുണ്ടു്. (സമൂഹത്തിൽ ശാസ്ത്രത്തിൻെറ സ്വാധീനം പേജ് 121)

'വിസ്തരിച്ചുപറയുകയാണെങ്കിൽ നമ്മൾ മനുഷ്യൻെറ മാർഗ്ഗങ്ങളിലുള്ള വൈദഗ്ധ്യവും ലക്ഷ്യത്തിലുള്ള മനുഷ്യവിഡ്ഢിത്തവും നിറഞ്ഞ ഒരു വർഗ്ഗത്തിൻെറ ഇടയിലാണുള്ളതു്. ലക്ഷ്യമെന്ന നിലയ്ക്കു് വേണ്ടത്ര വിഡ്ഢിത്തം നല്കിക്കഴിഞ്ഞാൽ അതു നേടിയെടുക്കാനുള്ള വൈദഗ്ധ്യത്തിൻെറ ഓരോ വർദ്ധനവും ചീത്തയെ നേടലായിരിക്കും. മനുഷ്യവർഗ്ഗം അജ്ഞതയും അസമർത്ഥതയും കാരണം ഇതുവരെയും അതിജീവിച്ചു. എന്നാൽ വിജ്ഞാനവും അതിൻെറ കൂടെ വിഡ്ഢിത്തവും ചേർന്നു കഴിഞ്ഞാൽ അതിജീവനത്തിൻെറ കാര്യത്തിൽ പിന്നെ ഒരുറപ്പുമില്ല. വിജ്ഞാനമാണു് ശക്തി. എന്നാൽ ആ ശക്തി നന്മയ്ക്കുള്ളത്രതന്നെ തിന്മയ്ക്കുമുണ്ടു്. ഇതിൽനിന്നു മനസ്സിലാകുന്നതു് വിജ്ഞാനത്തിൻെറ അത്ര തന്നെ വിവേകവും മനുഷ്യനു് വർദ്ധിച്ചിട്ടില്ലെങ്കിൽ വിജ്ഞാനത്തിൻെറ വർദ്ധനവു് ദുഃഖത്തിൻെറ വർദ്ധനവായിത്തീരും.'

നമ്മുടെ പൗരാണിക ഋഷിമാർ ഞാൻ മുമ്പു പറഞ്ഞതുപോലെ ഈ വിജ്ഞാനത്തേയും വിവേകത്തേയും വ്യത്യസ്തമായി കാണുകയും വിജ്ഞാനത്തിൽനിന്നു് വിവേകത്തിലേയ്ക്കുയരാൻ മനുഷ്യനെ ഉദ്ബോധിപ്പിക്കുകയും ചെയ്തുപോന്നിട്ടുണ്ടു്. ജ്ഞാനമെന്ന ഒരു വാക്കു് നമ്മുടെ വേദാന്തത്തിലും ബുദ്ധമതസാഹിത്യങ്ങളിലും വിജ്ഞാനത്തെയും വിവേകത്തേയും സൂചിപ്പിക്കാൻ ഉപയോഗിച്ചിട്ടുണ്ടു്. രണ്ടും തമ്മിലുള്ള വ്യത്യാസം ആ നാമത്തിൻെറ വ്യാപ്തിയ്ക്കും അതിർത്തിക്കും അനുസരിച്ചാണു്. വിവേകത്തെ കാണിക്കാൻ ചിലപ്പോൾ വിജ്ഞാനമെന്നും പ്രജ്ഞയെന്നുമുള്ള പദങ്ങൾ പ്രയോഗിച്ചിട്ടുണ്ടു്. ജ്ഞാനം ലൗകികതലത്തിലുള്ള യാഥാർത്ഥ്യത്തെ അതായതു് നിത്യവികാരിയായ ഭൗതികപ്രപഞ്ചത്തിലെ വിവരങ്ങളെക്കുറിച്ചുള്ള അന്വേഷണത്തിൻെറ സന്തതി മാത്രമാണെങ്കിൽ അതു് വെറും ബുദ്ധിപരമായ വിജ്ഞാനമാണു്. എന്നാൽ ജ്ഞാനം ലോകോത്തരയാഥാർത്ഥ്യതലത്തെ അതായതു് മാററമില്ലാത്ത ഇന്ദ്രിയാതീതമായ ഏകതലത്തെ അദ്വൈതമായ ആത്മാവിൻെറ എല്ലാ മാററങ്ങളുടെയും അന്തർവർത്തിയായ ബ്രഹ്മത്തിൻെറ നിലയെയാണു് സൂചിപ്പിക്കുന്നതെങ്കിൽ അതു് ഭാസുരമായ വിജ്ഞാനത്തെ അഥവാ വിവേകത്തെ കുറിക്കുന്നു. ഇതാണു് ബുദ്ധൻെറ ബോധാനുഭവം. ഗീതയിലെ നാലാമദ്ധ്യായത്തിലെ താഴെ കൊടുക്കുന്ന ജ്ഞാനത്തെ പ്രകീർത്തിച്ചുകൊണ്ടുള്ള പ്രകാശമാനമായ ശ്ലോകങ്ങളുടെ അർത്ഥമിതാണു് .(4.33–39)

ശ്രേയാൻ ദ്രവ്യമയാദ് യജ്ഞാദ് ജ്ഞാനയജ്ഞഃ പരംതപ
സർവ്വം കർമ്മാഖിലം പാർത്ഥ ജ്ഞാനേ പരിസമാപ്യതേ.

(അല്ലയോ പരംതപ, ജ്ഞാനയജ്ഞം ദ്രവ്യയജ്ഞത്തെക്കാറം ഉത്കൃഷ്ടമാണ്. അല്ലയോ പാർത്ഥ, എല്ലാ കർമ്മങ്ങളും ആകപ്പാടെ നോക്കിയാൽ ജ്ഞാനത്തിൽ പരിസമാപിക്കുന്നു.)

തദ് വിദ്ധി പ്രണിപാതേന പരിപ്രശ്നേന സേവയാ
ഉപദേക്ഷ്യന്തി തേ ജ്ഞാനം ജ്ഞാനിനഃ തത്ത്വദർശിനഃ.

(ആ ജ്ഞാനം, നീ നമസ്കരിച്ചിട്ടും ചോദ്യം ചെയ്തിട്ടും, സേവനം ചെയ്തിട്ടും അതു് സാക്ഷാൽക്കരിച്ച ജ്ഞാനികളിൽനിന്നു് നേടേണ്ടതാണു്. അവരതു് നിനക്കു് നല്കും.)

യദ്ജ്ഞാത്വാ ന പുനർമോഹമേവം യാസ്യസി പാണ്ഡവ
യേന ഭൂതാന്യശേഷേണ ദ്രക്ഷ്യസ്യാത്മന്യഥോ മയി.

(അല്ലയോ പാണ്ഡവ, ഏതറിഞ്ഞു കഴിഞ്ഞാൽ നീ ഇപ്രകാരം മോഹത്തെ പ്രാപിക്കുകയില്ല, ആ ജ്ഞാനംകൊണ്ടു് എല്ലാ പ്രപഞ്ചവും നിന്നിലും, എന്നിലും കാണും.)

അപി ചേദസി പാപേഭ്യഃ സർവ്വേഭ്യഃ പാപകൃത്തമഃ
സർവ്വം ജ്ഞാനപ്ലവേനൈവ വൃജിനം സന്തരിഷ്യസി.

(നീ പാപികളിൽവെച്ചു് മഹാപാപിയാണെങ്കിലും ജ്ഞാനമാകുന്ന നൗകകൊണ്ടുമാത്രം എല്ലാ പാപങ്ങളെയും തരണം ചെയ്യും.)

യഥൈധാംസി സമിദ്ധോഽഗ്നിഃ ഭസ്മസാത്കുരുതേഽർജ്ജുന
ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി ഭസ്മസാത്കുരുതേ തഥാ.

(ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നി മരക്കഷണങ്ങളെ ഭസ്മമാക്കുന്നതുപോലെ, അല്ലയോ അർജ്ജുന, ജ്ഞാനമാകുന്ന അഗ്നി എല്ലാ കർമ്മങ്ങളേയും ഭസ്മീകരിക്കുന്നു.)

ന ഹി ജ്ഞാനേന സദൃശം പവിത്രമിഹ വിദ്യതേ
തത് സ്വയം യോഗസംസിദ്ധഃ കാലേനാത്മനി വിന്ദതി.

(തീർച്ചയായും ജ്ഞാനംപോലെ ശുദ്ധീകരിക്കുന്ന മറെറാരു വസ്തുവും ലോകത്തില്ല. കാലക്രമത്തിൽ യോഗത്തിൻെറ പൂർണ്ണത പ്രാപിച്ചു കഴിഞ്ഞാൽ ഒരാറംക്കു് തൻെറ സ്വന്തം ഹൃദയത്തിൽ ആ ജ്ഞാനത്തെ സ്വയം സാക്ഷാൽക്കരിക്കാൻ കഴിയും.)

ശ്രദ്ധാവാൻ ലഭതേ ജ്ഞാനം തത്പരഃ സംയതേന്ദ്രിയഃ
ജ്ഞാനം ലബ്ധ്വാ പരാം ശാന്തിം അചിരേണാധിഗച്ഛതി.

(ഒരാറംക്കു് ജീവിതത്തിൻെറ അർത്ഥത്തിൽ പൂർണ്ണവിശ്വാസമുണ്ടാകുകയും, ഇന്ദ്രിയങ്ങളെ അടക്കി ആ ഏററവും ഉന്നതമായ സത്യത്തെ

നേടുന്നതിന് പ്രവർത്തിക്കുകയും ചെയ്താൽ അയാൾക്ക് ജ്ഞാനം ലഭിക്കുന്നു. ഈ ജ്ഞാനം നേടിക്കഴിഞ്ഞാൽ അയാൾ പരമമായ ശാന്തി പ്രാപിക്കുകയും ചെയ്യുന്നു.)

ബർട്രാൻഡ് റസ്സലിനെപ്പോലുള്ള ചിന്തകന്മാർ ചൂണ്ടിക്കാണിച്ച വിജ്ഞാനത്തിൽനിന്ന് വിവേകത്തിലേയ്ക്കുള്ള ഉയർച്ച ഭാരതത്തിന്റെ പൗരാണിക ഛാന്ദോഗ്യോപനിഷത്തിലെ 7 -ാം അദ്ധ്യായത്തിലെ സുപ്രസിദ്ധമായ വിശദീകരണത്തിന്റെ അനുരണനമാണെന്ന് തോന്നും. ആ സംവാദം നടക്കുന്നത് അഭിജ്ഞനായ നാരദനും, മഹായോഗിയായ ഗുരു സനത്കുമാരനും തമ്മിലാണ്. അതാകട്ടെ, ഇന്നത്തെ പ്രസക്തമായ പ്രധാന വിഷയത്തെ കൂടുതൽ ജാജ്ജ്വല്യമാനമാക്കിത്തീർക്കുന്നു. (7. 1. 1 – 3)

അധീഹി ഭഗവ ഇതി ഹോപസസാദ സനത്കുമാരം നാരദഃ
തം ഹോവാച, യദ്വേത്ഥ തേന മോപസീദ,
തതസ്ത ഊർദ്ധ്വം വക്ഷ്യാമീതി

(ദിവ്യാത്മാവേ, എന്നെ ദയവുചെയ്ത് ഉദ്ബോധിപ്പിച്ചാലും. ഇങ്ങനെ പറഞ്ഞുകൊണ്ട് നാരദൻ സനത്കുമാരനെ സമീപിച്ചു. നീ ഇപ്പോൾ അറിഞ്ഞതെന്തെല്ലാമാണ് അതിനേക്കാളേറെ അറിയാൻ വല്ലതുമുണ്ടെങ്കിൽ ഞാൻ നിന്നോടു പറയാം.)

സ ഹോവാച,.... ഋഗ്വേദം ഭഗവോ അദ്ധ്യേമി,
യജുർവ്വേദം സാമവേദം, ആഥർവ്വണം ചതുർത്ഥം,
ഇതിഹാസപുരാണം പഞ്ചമം, വേദാനാം വേദം
പിത്ര്യം, രാശിം, ദൈവം, നിധിം, വാകോവാക്യം,
ഏകായനം, ദേവവിദ്യാം, ബ്രഹ്മവിദ്യാം, ഭൂതവിദ്യാം,
ക്ഷത്രവിദ്യാം, നക്ഷത്രവിദ്യാം, സർപ്പദേവജനവിദ്യാം —
ഏതത് ഭഗവോ അദ്ധ്യേമി.

(നാരദൻ പറഞ്ഞു. ഞാൻ ഋഗ്വേദം, യജുർവ്വേദം, സാമവേദം, നാലാമത്തേതായ അഥർവ്വവേദം, ഇതിഹാസപുരാണങ്ങളാകുന്ന, പഞ്ചമവേദം, വ്യാകരണം, പിതൃകർമ്മങ്ങൾ, ഗണിതശാസ്ത്രം അറിയപ്പെടാത്ത അപകടങ്ങളിൽനിന്ന് രക്ഷനേടാനുള്ള അറിവ്, തർക്കശാസ്ത്രം, സാമ്പത്തിക ശാസ്ത്രം, ഭാഷാശാസ്ത്രം, വേദവ്യാഖ്യാനത്തിനുള്ള അറിവ്, ഊർജ്ജതന്ത്രം, സൈനികശാസ്ത്രം, നക്ഷത്രശാസ്ത്രം, നാഗശാസ്ത്രം നൃത്തം, നാടകം, സംഗീതം, ശില്പകല എന്നീ ലളിതകലകൾ ഇവയെല്ലാം ദിവ്യാത്മവേ, ഞാൻ പഠിച്ചിട്ടുണ്ട്.

ഇവയൊക്കെ എണ്ണിപ്പറഞ്ഞശേഷം നാരദൻ വീണ്ടും നിരീക്ഷിച്ചു.

സോഽഹം ഭഗവോ മന്ത്രവിദേവാസ്മി, ന ആത്മവിത്;
ശ്രുതം ഹ്യേവ മേ ഭഗവദ്ദൃശേഭ്യസ്തരതിശോകം
ആത്മവിദ് ഇതി, സോഽഹം ഭഗവഃ ശോചാമി തം മാ
ഭഗവാൻ ശോകസ്യ പാരം താരയതു ഇതി.

(ഞാൻ വെറും വാക്കുകൾ, വാക്കുകൾ, വാക്കുകൾ മാത്രം അറിയുന്ന വനാണ്. ഭഗവാനേ, ആത്മജ്ഞാനം ലഭിച്ചവനല്ല. ഞാൻ അങ്ങ യെപ്പോലുള്ള അനുഗൃഹീതന്മാരിൽനിന്ന് ആത്മജ്ഞാനം ലഭിച്ച വർക്കേ ശോകസമുദ്രം തരണംചെയ്യാനാവൂ എന്നു കേട്ടിട്ടുണ്ട്. അതി നാൽ ഞാൻ ഇപ്പോൾ ശോകത്തിലാണ്. ദയവുചെയ്ത് ഭഗവാൻ, എന്നെ ഈ ശോകസമുദ്രത്തിന്റെ മറുകര എത്തിച്ചാലും.)

തം ഹോവാച യദ് വൈ കിം ചൈതദ് അദ്ധ്യഗീഷ്ഠാ
നാമൈവേതത്.

(ഇതു കേട്ട് സനത്കുമാരൻ പറഞ്ഞു. നീ ഇപ്പോൾ പഠിച്ചതെല്ലാം വെറും നാമം മാത്രമാണ്. പ്രപഞ്ചത്തിലെ നാമരൂപങ്ങളെക്കുറിച്ചു മാത്രം.)

അനന്തരം നിരവധി കണ്ണികളുടെ പരമ്പരകൾതന്നെ സനത് കുമാരൻ നാരദനു വിദ്യാഭ്യാസത്തിന്റെ സൂക്ഷ്മവും അതിസൂക്ഷ്മവും യാഥാർത്ഥ്യത്തിന്റെ തലവും ശോകങ്ങളുടെ കേന്ദ്രത്തിലേയ്ക്കുള്ള ഉൾ ക്കാഴ്ചയും ആനന്ദത്തിന്റെ ഒരേ ഒരു സ്രോതസ്സും നല്കുന്നുണ്ട്. പിന്നീട് സനത്കുമാരൻ നാരദനോടു പറയുന്നു. (7. 23. 1)

യോ വൈ ഭൂമാ, തത് സുഖം നാല്പേ സുഖമസ്തി
ഭൂമൈവ സുഖം ഭൂമാ ത്വേവ വിജിജ്ഞാസിതവ്യ ഇതി.

(അനന്തമായതെന്തോ അതു മാത്രമാണ് ആനന്ദം. പരിമിതത്വ ത്തിൽ ആനന്ദമില്ല. അനന്തതയിൽ മാത്രമേ ആനന്ദമുള്ളൂ; അതി നാൽ അനന്തതയെ മാത്രമേ അന്വേഷിക്കേണ്ടതായിട്ടുള്ളൂ.)

ഭൂമാനം, ഭഗവോ വിജിജ്ഞാസ ഇതി

(നാരദൻ ഉത്തരം പറഞ്ഞു, ഭഗവൻ, ഞാൻ അനന്തതയെ അന്വേ ഷിക്കാൻ ആഗ്രഹിക്കുന്നു.)

യത്ര നാന്യത് പശ്യതി, നാന്യത് ശൃണോതി, നാന്യത്
വിജാനാതി, സ ഭൂമാ. അഥ യത്ര അന്യത് പശ്യതി
അന്യത് ശൃണോതി, അന്യത് വിജാനാതി തദ് അല്പം
യോ വൈ ഭൂമാ തദ് അമൃതം; യദ് അല്പം, തത് മർത്ത്യം.

(ഒരാൾ എവിടെ മററൊന്നിനെ കാണുന്നില്ലയോ തന്നിൽനിന്നു് അന്യമായി മററൊന്നിനെ കേൾക്കുന്നില്ലയോ മററൊന്നിനെ അറിയുന്നില്ലയോ അതു് അനന്തമാണു്. ഒരാൾ തന്നിൽനിന്നു് അന്യമായി മററൊന്നിനെ കാണുന്നുവോ, കേൾക്കുന്നുവോ, അറിയുന്നുവോ അതു് സ്വല്പവും പരിമിതവുമാണു്. അനന്തമായതെന്തോ അതുമാത്രമാണു് അനശ്വരം. ചെറുതും പരിമിതമായതും എന്തോ അതാണു് നശ്വരം.)

ഇതു കേട്ടു് നാരദൻ ചോദിച്ചു.

സ ഭഗവഃ, കസ്മിൻ പ്രതിഷ്ഠിത ഇതി.

(ഭഗവൻ, ആ അനന്തത ഏതിൽ പ്രതിഷ്ഠിതമാണു്)

സനത്കുമാരൻ മറുപടി പറഞ്ഞു:

സ്വേ മഹിമ്നി യദി വാ ന മഹിമ്നി ഇതി

(അതിൻെറ സ്വന്തം മഹിമയിൽ അഥവാ സ്വന്തം മഹിമയിൽപ്പോലുമല്ല.)

ഈ കുടുങ്ങിമറിഞ്ഞ സൂക്ഷ്മമായ പ്രസ്താവനയെ വിശദീകരിച്ചുകൊണ്ടു് സനത്കുമാരൻ തുടർന്നു പറഞ്ഞു. (7. 24. 1, 25. 1–2)

> ഗോഅശ്വമിഹ മഹിമേത്യാചക്ഷതേ ഹസ്തിഹിരണ്യം ദാസഭാര്യം ക്ഷേത്രാണ്യായതനാനീതി, നാഹമേവം ബ്രവീമി, ബ്രവീമീതി ഹോവാചാന്യോ ഹ്യന്യസ്മിൻ പ്രതിഷ്ഠിത ഇതി.
>
> സ ഏവ അധസ്താത് സ ഉപരിഷ്ടാത് സ പശ്ചാത് സ പുരസ്താത് സ ദക്ഷിണതഃ സ ഉത്തരതഃ, സ ഏവേദം സർവ്വം ഇത്യഥാതോ....ആത്മൈവേദം സർവ്വമിതി....സ വാ ഏവം പശ്യൻ, ഏവം മന്വാനഃ, ഏവം വിജാനൻ, ആത്മരതിഃ ആത്മമിഥുനഃ ആത്മാനന്ദഃ സ സ്വരാട് ഭവതി തസ്യ സർവ്വേഷു ലോകേഷു കാമചാരോ ഭവതി.
>
> അഥ യേ അന്യഥാതോ വിദുഃ അന്യരാജാനഃ തേ ക്ഷയ്യലോകാ ഭവന്തി. തേഷാം സർവ്വേഷു ലോകേഷു അകാമചാരോ ഭവതി.

(ഈ ലോകത്തിൽ ഒരാളുടെ മഹത്ത്വം പശുക്കൾ കുതിരകൾ ആനകൾ സ്വർണ്ണം ഭൃത്യൻ ഭാര്യ ഭർത്താവു് ഭൂമി ഭവനങ്ങൾ എന്നിവയാണെന്നു് ഇപ്പോൾ ഒരു ചൊല്ലുണ്ടു്. ഞാനങ്ങനെ പറയുന്നില്ല, സ്വയം വ്യത്യസ്തമായ മററൊന്നു് പ്രതിഷ്ഠിതമായതു് അതിൽനിന്നു് അന്യമായ മററൊന്നിലാണു്; എന്നാൽ ഞാൻ ഇപ്രകാരം പറയുന്നു. എന്നു് സനത്കുമാരൻ പറഞ്ഞു.)

അനന്തമായ അവൻ തീർച്ചയായും മേലെയും താഴെയും പിന്നി ലും മുന്നിലും തെക്കും വടക്കും എല്ലാമുണ്ട്. അവൻ മാത്രമാണ് ഉള്ള വൻ. ഈ കാണപ്പെടുന്നതെല്ലാം ആ ആത്മാവു് മാത്രമാണ്.

ആരാണോ ഇപ്രകാരം കാണുന്നതു്, വിചാരിക്കുന്നതു്, അറി യുന്നതു് അവൻ ആത്മാവിൽ രമിക്കുന്നു. ആത്മാവുമായി ഏകീഭവി ക്കുന്നു. ആത്മാവിൽനിന്നു് ആനന്ദം അനുഭവിക്കുന്നു. അവൻ പര മാധികാരിയും സ്വതന്ത്രനുമാണ്. അവൻ സ്വാതന്ത്ര്യവും നൈസ ർഗ്ഗികതയും നിലനില്പിന്റെ ഓരോ ഘട്ടത്തിലും അനുഭവിക്കുന്നു. മറിച്ച് തന്നിൽനിന്നു് അന്യമായി പ്രപഞ്ചത്തെ മനസ്സിലാക്കുന്ന വൻ താനല്ലാത്ത വസ്തുക്കളെ ആശ്രയിച്ചു് സന്തോഷിക്കേണ്ടിവരു ന്നു. അവർ നശ്വരതയുടെ ലോകത്തിൽപ്പെട്ടവരാണ്; അവർ സ്വാ തന്ത്ര്യവും നൈസർഗ്ഗികതയും നിലനില്പിന്റെ ഒരു ഘട്ടത്തിലും അനു ഭവിക്കുന്നില്ല.

അവസാനമായി എല്ലാ അദ്ധ്യായങ്ങളും വിഷയവും സമാപി പ്പിച്ചുകൊണ്ടു് സനത്കുമാരൻ മൂന്നു വരിയിൽ അദ്ധ്യാത്മവിദ്യയുടെ മുഴുവൻ വിഷയവും പ്രഘോഷിക്കുന്നു. വിദ്യ അഥവാ അദ്ധ്യാത്മ ശാസ്ത്രവും അതിന്റെ എല്ലാ കെട്ടുപാടുകളിൽനിന്നും മോചനം നല്കുന്ന മഹത്തായ ഫലങ്ങളും (7. 26 2) എന്തെന്നു പറയുന്നു.

> ആഹാരശുദ്ധൗ സത്വശുദ്ധിഃ സത്വശുദ്ധൗ ധ്രുവാ സ്മൃതിഃ
> സ്മൃതിലംഭേ സർവ്വഗ്രന്ഥീനാം വിപ്രമോക്ഷഃ തസ്മൈ മൃദിത
> കഷായായ തമസസ്പരം ദർശയതി ഭഗവാൻ സനത്കുമാരഃ.

ശാരീരികവും മാനസികവുമായ ഭക്ഷണം ശുദ്ധമായിരിക്കുമ്പോൾ ബുദ്ധി പരിശുദ്ധമാകുന്നു. ബുദ്ധി ശുദ്ധമാകുമ്പോൾ സ്മൃതി സ്ഥിര മാകുന്നു. ഈ സ്മൃതി നേടിയാൽ ഹൃദയത്തിലെ ഗ്രന്ഥികളെല്ലാം പൊട്ടിപ്പോവുകയും സ്വയം മുക്തനായിത്തീരുകയും ചെയ്യുന്നു.

എല്ലാ ഹൃദയമാലിന്യങ്ങളും നീങ്ങിപ്പോയ നാരദനാകട്ടെ ഭഗ വാൻ സനത്കുമാരൻ ചൂണ്ടിക്കാണിച്ച അനുഭവത്തിൽക്കൂടി ആത്മീ യമായ അന്ധകാരസമുദ്രത്തിന്റെ മറുകര എത്തി.

## 7 ശാസ്ത്രത്തിന്റെയും ആത്മീയതയുടേയും ഉദ്ഗ്രഥന ത്തിന്റെ ആവശ്യകത

ഞാൻ മുമ്പു സൂചിപ്പിച്ചു, ഇന്ത്യക്കാരായ നാം ശാസ്ത്രത്തിന്റേ യും സാങ്കേതികവിദ്യയുടെയും രംഗത്തു് പുതുതായ സാഹസം ആരം ഭിച്ചു കഴിഞ്ഞുവെന്നു്. ആ സാഹസം മറ്റെല്ലാ സത്യാന്വേഷണ

രംഗത്തും വിജ്ഞാനരംഗത്തും മുഴുക്കെ വ്യാപിക്കണം. അല്ലാതെ വെറും ഭൗതികശാസ്ത്രത്തിന്റെയും സാങ്കേതികവിജ്ഞാനത്തിന്റെയും നാലതിർത്തികളിൽ നിന്നാൽ പോരാ. നിരവധി ശാസ്ത്രജ്ഞന്മാർ പാശ്ചാത്യരാജ്യങ്ങളിൽപ്പോലും ഇന്ന് ഇതുവരെ ശാസ്ത്രത്തിനും ശാസ്ത്രീയാന്വേഷണത്തിനും നല്കിയിരുന്ന സങ്കുചിതമായ വ്യാഖ്യാനത്തിൽ അസംതൃപ്തരാകുന്നു. നമ്മുടെ ശാസ്ത്രവിദ്യാർത്ഥികൾ മനസ്സിൽ വെക്കേണ്ട ഒരു കാര്യമുണ്ട്. പാശ്ചാത്യസാംസ്കാരികസ്ഥിതിഗതികൾ ഈ സങ്കുചിതമായ വ്യാഖ്യാനം നല്കിയതിന്റെ ഫലമായി നമ്മുടെ എല്ലാ മതപരമായ കാര്യങ്ങളേയും പ്രാകൃതമായ അന്ധവിശ്വാസമാണെന്നു പറഞ്ഞ് തള്ളിക്കളയുന്ന ഒരു മനോഭാവം സൃഷ്ടിച്ചിട്ടുണ്ട്. എന്നാൽ ഇന്ന് ഭാരതീയസംസ്കാരത്തിന്റെയും ദർശനത്തിന്റെയും അതിന്റെ സയുക്തികമായ മതസമീപനത്തിന്റെയും സ്പർശനമേററതോടെ പാശ്ചാത്യശാസ്ത്രജ്ഞന്മാരിൽ ഒരു വലിയ വിഭാഗം അവരുടെ ശാസ്ത്രത്തിന്റേയും സാങ്കേതികവിദ്യയുടേയും അതിന്ന് മനുഷ്യനിൽ സമാധാനവും നിർഭയത്വവും സമ്പൂർണ്ണമായ സഫലീകരണവും നേടാൻ കഴിയാത്തതിലും അവയുടെ അപര്യാപ്തതയെക്കുറിച്ച് ബോധം വന്നിട്ടുണ്ട്. അവരാകട്ടെ മനുഷ്യവിജ്ഞാനത്തിന്റെ കൂടുതൽ അകലങ്ങളെ അന്വേഷിച്ചുകൊണ്ടിരിക്കുകയാണ്. അവരിതിലേയ്ക്ക് എത്തിച്ചേർന്നതു് ഭൗതികശാസ്ത്രത്തിൽനിന്നു വന്ന അഗാധമായ ആത്മീയസൂചനകളിൽനിന്നും നിർദ്ദേശങ്ങളിൽനിന്നും മാത്രമല്ല. സമകാലികമായ മാനസികവും സാമൂഹ്യവുമായ വൈകൃതത്തിന്റെ സമ്മർദ്ദങ്ങളിൽനിന്നുകൂടിയാണ്.

ജ്ഞാനം ഭയത്തെ നശിപ്പിക്കുന്നു എന്ന് മഹത്തായ സൂക്തം ആധുനികശാസ്ത്രീയത അനുസരിച്ചും പൗരാണികസംസ്കാരമനുസരിച്ചും ശരിയാണ്. ഭാരതം എപ്പോഴും പരിപൂർണ്ണമായ നിർഭയത്വവും പൂർത്തീകരണവും നേടുന്നതിന്ന് സത്യാന്വേഷണത്തിന്റെ രണ്ടു ശാസ്ത്രീയമാർഗ്ഗങ്ങളിൽക്കൂടി അതായതു് മനുഷ്യന്റെ ബാഹ്യസാഹചര്യങ്ങളിൽക്കൂടിയും ആന്തരസാഹചര്യങ്ങളിൽക്കൂടിയും സഞ്ചരിക്കണമെന്ന് ബോദ്ധ്യമാക്കിയിട്ടുണ്ട്. ഭാരതം ഒന്നാമത്തേതിനെ ഭൗതികശാസ്ത്രമെന്നും രണ്ടാമത്തേതിനെ മതശാസ്ത്രം അല്ലെങ്കിൽ ആത്മീയതയെന്നും വിളിക്കുന്നു. എന്നാൽ ഇവരണ്ടും തമ്മിൽ ഒരു കലഹവും ഇവിടെയില്ലെന്നു മാത്രമല്ല അവ പരസ്പരപൂരകങ്ങൾകൂടിയാണെന്ന് നാം വിശ്വസിക്കുന്നു. സത്യം ഒന്നേയുള്ളൂ എന്ന് വേദാന്തം ഉറപ്പിച്ചു പറയുന്നു. അതിനെ പുറമേനിന്നും ഉള്ളിൽനിന്നും നമുക്ക് അന്വേഷിക്കാം. ബാഹ്യമായും അതായതു് പരാക്‌സ്വരൂപമായും ആന്തരമായും അതായതു് പ്രത്യക്ഷസ്വരൂപമായും ഒരു സമ്പൂർണ്ണദർശനത്തെ

ഉദ്ഗ്രഥിക്കാം എന്നു് വേദാന്തം പറയുന്നു. ഈ അദ്വൈതപരമായ അഥവാ ഏകീഭവിപ്പിക്കുന്ന ദർശനമാണു് ബ്രഹ്മവിദ്യ അഥവാ അദ്ധ്യാത്മവിദ്യ. ഫ്രിററ്ജോഫ് കാപ്ര തന്റെ 'ദി താവോ ഓഫ് ഫിസിക്സ്'' (പേജ് 211) എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു:

''ബുദ്ധമതക്കാരുടെ ധർമ്മകായം പോലെയും താവോയിസ്റ്റുകളുടെ താവോ പോലെയും ഹിന്ദുക്കളുടെ ബ്രഹ്മം ഈ ഏകീകൃതമായ ഊർജ്ജത്തിന്റെ കേദാരത്തിന്നു് മാത്രമല്ല മററു എല്ലാ പ്രപഞ്ചപ്രതിഭാസങ്ങൾക്കും സ്രോതസ്സാണു്.''

വേദാന്തമനുസരിച്ചു് മതത്തിനു് രണ്ടു തലങ്ങളുണ്ടു്. വംശീയം, ശാസ്ത്രീയം അഥവാ ആത്മീയം. വംശീയം എന്നതുകൊണ്ടു് നാം ഹിന്ദുമതത്തേയും ക്രിസ്തുമതത്തേയും ഇസ്ലാംമതത്തേയും ബുദ്ധമതത്തേയും ജൂതമതത്തേയും മററുമാണു് വിവക്ഷിക്കുന്നതു്. നമ്മൾ വംശീയമതത്തിൽ ജനിച്ചവരാണു്. നമുക്കു് ഇതിൽ യാതൊരഭിപ്രായവുമില്ല. എന്നാൽ നാം അതിനെ തെരഞ്ഞെടുക്കുകയോ അന്വേഷിക്കുകയോ ചെയ്യുമ്പോൾ മതം ഒരു ശാസ്ത്രമായി മാറുന്നു. വേദാന്തം, കർമ്മയോഗം, ഭക്തിയോഗം, രാജയോഗം, ജ്ഞാനയോഗം എന്നിവയെക്കുറിച്ചു് സംസാരിക്കുമ്പോൾ മതത്തെ ശാസ്ത്രീയമായി വിഭജിക്കുന്നു. ഒരാളും ഒരു ശാസ്ത്രത്തിൽ ജനിക്കുന്നില്ല. ഒരുവനോ ഒരുവളോ ഒരു ശാസ്ത്രജ്ഞനായിത്തീരുന്നതു് അന്വേഷണത്തിൽക്കൂടിയാണു്. ഗണിതശാസ്ത്രജ്ഞനും നക്ഷത്രശാസ്ത്രജ്ഞനുമായ സർ ആർതർ എഡിങ്ടന്റെ ശാസ്ത്രവും, അദൃശ്യലോകവും' (പേജ് 54) എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു:

''ശാസ്ത്രത്തിന്റേയൊ, മതത്തിന്റേയൊ മുമ്പിൽ അന്വേഷണത്തെ പ്രതിഷ്ഠിക്കാതെ അവയുടെ യഥാർത്ഥ ആത്മാവിനെ ഗ്രഹിക്കാൻ നിങ്ങൾക്കു് സാധ്യമാവുകയില്ല.''

അതിനാൽ വീക്ഷണത്തിൽ ഏററവും ഗോത്രപരവും, സാമൂഹ്യവും രാഷ്ട്രീയവവുമായ സഹാനുഭൂതിയും, വീക്ഷണവുമുള്ള മതം ഒരു മുഴുവൻ മതമല്ല എന്നു് വംശീയമതത്തെക്കുറിച്ചു് വേദാന്തം അഭിപ്രായപ്പെടുന്നു. നന്നെ കുറഞ്ഞതു് നമുക്കു് ശാസ്ത്രത്തിന്റേയും, മതത്തിന്റേയും ഉപരിതലങ്ങൾ ഈ അടിസ്ഥാനത്തിൽ പടുത്തുയർത്താമെന്നു മാത്രം; അതിന്റെ ഏററവും മോശമായ ഭാഗം അതു് അന്ധവിശ്വാസത്തിന്റേയും, സങ്കുചിതത്വത്തിന്റേയും, അസഹിഷ്ണുതയുടേയും, അക്രമത്തിന്റേയും ഒരു പ്രഭവകേന്ദ്രമായിരുന്നു, ഇപ്പോഴും ആകുന്നു. തത്ഫലമായി മനുഷ്യസമുദായത്തിനു് അതൊരു വിഷമായി പരിണമിക്കുകയും ചെയ്യുന്നുവെന്നതാണു്.

മതത്തിന്റെ ഈ വശത്തെക്കുറിച്ചാണ് 1896 -ൽ ലണ്ടനിൽ നിന്ന് സ്വാമി വിവേകാനന്ദൻ ഭഗിനി നിവേദിതയ്ക്ക് അയച്ച കത്തിൽ (കംപ്ലീററ് വർക്സ്, വാല്യം 7, പേജ് 489) ഇപ്രകാരം പറയുന്നതു്:

''എന്റെ ആദർശം ചുരുങ്ങിയ വാക്കുകളിൽ പറയാം. അതായതു് മനുഷ്യരാശിക്ക് അവരുടെ ദിവ്യതയെക്കുറിച്ച് ബോദ്ധ്യമുണ്ടാക്കുകയും, ജീവിതത്തിന്റെ ഓരോ നിമിഷത്തിലും അതു് എങ്ങനെ പ്രകാശിപ്പിക്കാമെന്ന് മനസ്സിലാക്കിക്കൊടുക്കുകയും ചെയ്യുക......

''ഞാൻ പകൽവെളിച്ചംപോലെ വ്യക്തമായിക്കാണുന്ന ഒരു ആശയമുണ്ട്. അതായതു് അജ്ഞതകൊണ്ടുണ്ടാകുന്ന ദുരിതാവസ്ഥ. മററൊന്നുമല്ല. ലോകത്തിന് വെളിച്ചം ആർ നല്കും ? പണ്ട് ത്യാഗം ചെയ്യുക എന്നതായിരുന്നു നിയമം. ഹാ, കഷ്ടം. വരാനിരിക്കുന്ന യുഗങ്ങളിലും അതു തന്നെയായിരിക്കും. ഭൂമിയിലെ ഏററവും ധീരരും ഉത്തമന്മാരും മററുള്ള നിരവധി പേരുടെ നന്മയ്ക്ക് വേണ്ടി തങ്ങളുടെ ജീവിതക്ഷേമം ബലികഴിച്ചവരാണ്. അനശ്വരമായ പ്രേമവും, അനുകമ്പയുമുള്ള ശതക്കണക്കിൽ ബുദ്ധന്മാർ ആവശ്യമാണ്.

''ലോകമതങ്ങൾ എല്ലാം നിർജ്ജീവമായ പേക്കൂത്തുകളായി മാറിയിരിക്കുന്നു. ലോകത്തിനാവശ്യം സ്വഭാവനിഷ്ഠയാണ്. ലോകത്തിന് നിസ്സ്വാർത്ഥരായ, സ്നേഹത്തിനുവേണ്ടി ജ്വലിക്കുന്ന ആളുകളെയാണ് ഇന്ന് ആവശ്യം. അത്തരം സ്നേഹം പൊഴിയുന്ന ഓരോ വാക്കും ഇടിശബ്ദംപോലെയാകും.''

ഡാർവിന്റെ അനുഗാമിയായിരുന്ന തോമസ്ഹക്സ്ലിയെപ്പോലുള്ള പാശ്ചാത്യശാസ്ത്രജ്ഞന്മാർ ശാസ്ത്രത്തെ സത്യാന്വേഷണമെന്ന നിലയിലും, മനുഷ്യന്റെ ദുഃഖിതാവസ്ഥയെ കുറച്ചുകൊണ്ടുവരുന്ന ശാസ്ത്രമെന്നനിലയിലുമാണ് അവതരിപ്പിച്ചിട്ടുള്ളതു്. പ്രാകൃതമനുഷ്യൻ അജ്ഞനും, ഭയചകിതനും, കഷ്ടപ്പെടുന്നവനുമായിരുന്നു, ആധുനിക മനുഷ്യന് അറിവുണ്ട്, അറിവ് ഭയത്തെ നശിപ്പിക്കുന്നു. ആധുനികശാസ്ത്രീയവിജ്ഞാനത്തിന്റെ പരിമിതമായ വ്യാപ്തിയും, അതിത്തിയും കണ്ടുപിടിക്കുന്നതിന് നാം ഒരേയൊരു ചോദ്യം ചോദിച്ചാൽ മതിയാകും, ആധുനികശാസ്ത്രം ആധുനികമനുഷ്യനെ പൂർണ്ണമായും ഭയരഹിതനാക്കിയിട്ടുണ്ടോ ? അതെയെന്നും അല്ലായെന്നുമാണ് ഉത്തരം. അജ്ഞനായ പ്രാകൃതമനുഷ്യനെ പീഡിപ്പിച്ചിരുന്ന ഭയങ്ങളിൽനിന്ന് അതു് ഇന്നത്തെ മനുഷ്യനെ തീർച്ചയായും അതിവർത്തിപ്പിച്ചിട്ടുണ്ട്. എന്നാൽ നിർഭാഗ്യവശാൽ കൂടുതൽ ഗുരുതരമായ അനിശ്ചിതത്വം എന്ന ഭയം അവനിലുളവാക്കിയിട്ടുണ്ട്. ഇന്നത്തെ മനുഷ്യന് ആധുനികശാസ്ത്രീയസംസ്കാരം നല്കിയ ഏററവും വലിയ

പീഡ ഉത്കണ്ഠ എന്നതാണ്; എല്ലാ ഉത്കണ്ഠകളും ഭയത്തിൻെറ ഒരു രൂപമാണ്, ഈ പീഡ വന്നതു് ഒരു ബാഹ്യമായ പ്രകൃതിയിൽ നിന്നല്ല. അതിൻെറ മേൽ ആധുനികമനുഷ്യനു് ഏതാണ്ടു് പൂർണ്ണനിയന്ത്രണം ലഭിച്ചിട്ടുണ്ടു്. എന്നാൽ മനുഷ്യൻെറ നിഗൂഢമായ ആന്തരപ്രകൃതിയെക്കുറിച്ചു് അവനും, അവൻെറ ഭൗതികശാസ്ത്രത്തിനും ഒന്നുമറിയില്ല. യഥാർത്ഥത്തിൽ ഭൗതികശാസ്ത്രത്തിന്നവിടെ ഒരു പ്രസക്തിയുമില്ല. ഇതാകട്ടെ, ഇന്ദ്രിയതലത്തിനപ്പുറം കിടക്കുന്ന വിഷയങ്ങളാണ്. ശാസ്ത്രത്തിലും, സാങ്കേതികവിദ്യയിലും വളരെ വികാസം പ്രാപിച്ച രാജ്യങ്ങളിലാണ് ഈ പീഡ പ്രബലമായിക്കാണുന്നതു്. ആധുനികപാശ്ചാത്യസംസ്കാരത്തിൻെറ ഒരു ദുരന്തം കിടക്കുന്നതു് ഭൗതികപ്രകൃതിയുടെ ശാസ്ത്രങ്ങൾ വളരെ പുരോഗതി നേടിയപ്പോൾ മനുഷ്യൻെറ ആന്തരപ്രകൃതിയുടെ ശാസ്ത്രം വളരെയേറെ പിന്നിലായിപ്പോയി എന്നുള്ളതാണ്. ഭാരതം മാത്രമാണ് ഈ പറഞ്ഞ ശാസ്ത്രത്തെ ഏകാഗ്രമായ ഭക്തിയോടുകൂടിയും, സത്യത്തോടും, മനുഷ്യക്ഷേമത്തോടുമുള്ള പ്രേമത്തോടുകൂടിയും പിൻതുടരുകയും, വികസിപ്പിക്കുകയും ചെയ്തതു്. ഇതിനു് സമാന്തരമായി മറെറവിടെയും ഒന്നും കാണാനാവുകയില്ല. ഈ സംഭാവനയാണ് ഭാരതത്തെ അമരഭാരതമാക്കിത്തീർത്തതു്. ഇന്നു് സമാധാനത്തിൻെറയും നിർഭയതയുടെയും ആ സ്രോതസ്സ് പാശ്ചാത്യലോകത്തിനു് മാത്രമല്ല ഈ ആധുനികയുഗത്തിൽ മുഴുവൻ ലോകത്തിനും ഒരു വശീകരണമായിത്തീർന്നിരിക്കുന്നു.

## 8 ലോകത്തിനു് ഭാരതത്തെക്കുറിച്ചുള്ള പ്രതീക്ഷകൾ

തദനുസൃതമായി നിരവധി പാശ്ചാത്യചിന്തകന്മാർ ആധുനികയുഗത്തിലെ മനുഷ്യക്ഷേമത്തിനു് ഭാരതം നല്കിയ സംഭാവനകളുടെ പ്രാധാന്യത്തെക്കുറിച്ചു് വളരെ ഊന്നിപ്പറയാൻ തുടങ്ങിയിട്ടുണ്ടു്. അത്തരത്തിലുള്ള ഒരു ബ്രിട്ടീഷ്ചരിത്രകാരനാണ് പരേതനായ ആർനോൾഡ് ടോയിൻബി. അദ്ദേഹം 'ശ്രീരാമകൃഷ്ണൻ, അദ്ദേഹത്തിൻെറ നിസ്തുലമായ സന്ദേശം' എന്ന ലണ്ടൻവേദാന്തകേന്ദ്രത്തിലെ പരേതനായ സ്വാമി ഘനാനന്ദൻ രചിച്ച ഒരു ഗ്രന്ഥത്തിൻെറ മുഖവുരയിലെ പ്രസിദ്ധമായ ഒരു ഖണ്ഡികയിൽ ഈ പ്രതീക്ഷയും, പ്രത്യാശയും പ്രകാശിപ്പിച്ചിട്ടുണ്ടു്.

''ശ്രീരാമകൃഷ്ണൻെറ സന്ദേശം പ്രവർത്തനത്തിൽ വരുമ്പോൾ നിസ്തുലമാകുന്നു. ആ സന്ദേശം സ്വയംതന്നെ ഹിന്ദുമതത്തിൻെറ ഉറവു് വററാത്ത സന്ദേശമാണ്.... ഇന്നു് നാം ജീവിക്കുന്നതു് ലോകചരിത്രത്തിൻെറ ഈ പരിവർത്തന അദ്ധ്യായത്തിലാണ്; എന്നാൽ പാശ്ചാത്യരാജ്യത്തിലാരംഭിച്ച ഒരു അദ്ധ്യായം മനുഷ്യവർഗ്ഗത്തിൻെറ

സ്വയം നാശമെന്ന ലക്ഷ്യത്തിലേയ്ക്ക് എത്താതിരിക്കണമെങ്കിൽ അതിന്റെ അവസാനം ഭാരതീയമായിരിക്കണമെന്ന് കൂടുതൽകൂടുതൽ വ്യക്തമായി വരികയാണ്......ഈ ഏററവും അപകടകരമായ മനുഷ്യചരിത്രത്തിന്റെ നിമിഷത്തിൽ മനുഷ്യരാശിയുടെ മോചനത്തിന് ഭാരതീയസമ്പ്രദായം മാത്രമേയുള്ള. അശോകചക്രവർത്തിയുടെയും, മഹാത്മാഗാന്ധിയുടെയും അക്രമരാഹിത്യവും ശ്രീരാമകൃഷ്ണന്റെ മതസമന്വയത്തിന്റെ സന്ദേശവും. ഇവിടെ മനുഷ്യവർഗ്ഗങ്ങൾ മുഴുവൻ ഏകകുടുംബമെന്ന നിലയിൽ ഒന്നായി വളരാനുള്ള സാദ്ധ്യതയുടെ ആവേശവും, മനോഭാവവും നമ്മൾ കാണുന്ന ഈ ആണവയുഗത്തിൽ നാം നശിക്കാതിരിക്കണമെങ്കിൽ ഈ ഒരു പോംവഴിമാത്രമേയുള്ള.''

നമ്മുടെ വിദ്യാഭ്യാസം പുറമെയുള്ള ലോകത്തിന്റെ ഈ അന്താരാഷ്ട്രീയപ്രതീക്ഷ നമ്മുടെ രാജ്യത്തെ ജനങ്ങളുടെ കൂടുതൽ മെച്ചപ്പെട്ട ജീവിതത്തിന്റെ പ്രതീക്ഷകൾക്കെന്നപോലെ തന്നെ കണക്കിലെടുക്കേണ്ടതുണ്ട്. ഇന്ത്യയിലെ ശാസ്ത്രം മാനുഷികമൂല്യങ്ങളിൽ ഇഴുകിച്ചേർന്നാൽ മാത്രമേ ഈ പ്രതീക്ഷകൾ സഫലീകരിക്കാൻ സാദ്ധ്യമാവുകയുള്ള. വേദാന്തം ആധുനികശാസ്ത്രവുമായി സംയോജിപ്പിക്കേണ്ടതുണ്ടെന്ന് സ്വാമി വിവേകാനന്ദൻ നമ്മുടെ ജനതയോട് ആവശ്യപ്പെടുകയുണ്ടായി. ഭൗതികശാസ്ത്രത്തിന്റെയും, ആത്മീയശാസ്ത്രത്തിന്റെയും. ഊർജ്ജങ്ങളുടെ ഈ സംഗമത്തിന് മാത്രമേ ഇന്ത്യയിലെ ജനങ്ങളുടെ മുഴുവൻ വികാസവും കൈവരുത്താൻ കഴിയുകയുള്ള. ഇന്ത്യയുടെയും, അതിന്റെ സംസ്കാരത്തിന്റെയും മഹത്വത്തിന് അനുയോജ്യമായിരിക്കണം ഭാരതീയ ജനതയുടെ മഹത്വവും ആ മഹത്വം വെറും ഉയർന്ന ബുദ്ധിശക്തിയിൽനിന്നോ, ബിരുദങ്ങളിൽനിന്നോ, ഡിപ്ലോമകളിൽനിന്നോ വരികയില്ല. നമ്മുടെ സ്ത്രീപുരുഷന്മാരുടെയും. കുട്ടികളുടെയുമടക്കം സ്വാഭിമാനം, മനുഷ്യസ്വാതന്ത്ര്യം, അന്തസ്സ് സമത്വം എന്നിവയിൽ നിന്നേ ഉണ്ടാകുകയുള്ള. സ്വാമി വിവേകാനന്ദന്റെ ഭാഷയിൽ മനുഷ്യനിർമ്മാണത്തിൽക്കൂടിയുള്ള രാഷ്ട്രനിർമ്മാണമാണിത്. ഇപ്രകാരമാണ് ഇന്നത്തെ നമ്മുടെ രാജ്യത്തിലെ വിശാലമായ ജനാധിപത്യത്തെ മഹത്തായ ജനാധിപത്യമാക്കി രൂപാന്തരപ്പെടുത്തേണ്ടത്.

## 9 ഉപസംഹാരം

റൊമെയിൻ റൊളാങ്ങ് സ്വാമി വിവേകാനന്ദന്റെ വ്യക്തിത്വത്തെ അത്യാകർഷകമായ വാക്കുകളിൽ അവതരിപ്പിച്ചിട്ടുള്ളത് നോക്കുക. ('Life of Vivekananda and Universal Gospel'· page 310)

''വിവേകാനന്ദന്റെ രചനാത്മകപ്രതിഭയെ സമതുലിതാവസ്ഥ ഉദ്ഗ്രഥനം എന്നീ രണ്ട് വാക്കുകളിൽ ചുരുക്കിപ്പറയാം. ആത്മാവിന്റെ എല്ലാ മാർഗ്ഗത്തെയും അദ്ദേഹം ആശ്ലേഷിക്കുന്നു; നാലു് യോഗങ്ങളും സമ്പൂർണ്ണമായും, ത്യാഗവും സേവനവും, കലയും ശാസ്ത്രവും മതവും ഏററവും ആത്മീയമായ കർമ്മം മുതൽ ഏററവും പ്രായോഗികമായ കർമ്മം വരെയും. അദ്ദേഹം പഠിപ്പിച്ച ഓരോ മാർഗ്ഗത്തിനും അതാതിന്റെ അതിർത്തിയുണ്ട്. എന്നാൽ അദ്ദേഹം സ്വയം എല്ലാററിൽക്കൂടിയും എല്ലാററിനെയും ആശ്ലേഷിക്കുന്നു. നാലു് കുതിരകളെ കെട്ടിയ വണ്ടിയിൽ അദ്ദേഹം സത്യത്തിന്റെ നാലു് കടിഞ്ഞാണുകളെയും പിടിച്ചിരിക്കുന്നു. എന്നിട്ട് അതിൽക്കൂടിയെല്ലാം ഒരേയവസരത്തിൽ ഐക്യത്തിലേയ്ക്കു് ഉന്മുഖനായി അദ്ദേഹം സഞ്ചരിക്കുന്നു. മനുഷ്യോർജ്ജത്തിന്റെ സുസ്വരതയുടെ മൂർത്തിമദ്ഭാവമായിരുന്നു അദ്ദേഹം.''

ഇവിടെ ഭാരതത്തിന്റെ ഉത്തേജകമായ ഒരു ചിത്രം കാണാം. സ്വാമി വിവേകാനന്ദൻ ലോകത്തിനു് നല്കിയ ഇന്ത്യ എങ്ങനെയുള്ളതാണു് എന്നതു് അവതരിപ്പിച്ചുകൊണ്ടു് ഞാൻ ഈ പ്രഭാഷണം നിർത്താം. (കംപ്ലീററ് വർക്സ് വാല്യം IV, പേജ് 314)

ഞാൻ ഭക്ത്യാദരങ്ങളോടെ പ്രകാശമാനമായ അഖണ്ഡമായ സഹസ്രാബ്ദങ്ങളുടെ ഘോഷയാത്ര നോക്കിനില്ക്കുയാണു്. അങ്ങുമിങ്ങുമായി ഒരു ചങ്ങലപോലെ അല്പാല്പം മങ്ങലുണ്ടെങ്കിലും അതു് അടുത്തനിമിഷത്തിൽ കൂടുതൽ ഉജ്ജ്വലതയോടെ ആളിക്കത്തുവാൻ വേണ്ടിയാണെന്നു തോന്നും, അവിടെ അവരം സ്വന്തം രാജകീയമായ പദവിന്യാസത്തോടെ — എന്റെ മാതൃഭൂമി അവളുടെ മഹത്തായ ഭാഗധേയത്തെ പൂർത്തീകരിക്കാൻ നടന്നുപോകുകയാണു്. അതിനെ ഭൂമിയിലോ, സ്വർഗ്ഗത്തിലൊ ഉള്ള ഒരു ശക്തിക്കും തടുത്തു നിർത്താൻ സാദ്ധ്യമല്ല — മൃഗമായിത്തീന്ന മനുഷ്യന്റെ ദൈവമാകുന്ന മനുഷ്യനിലേയ്ക്കുള്ള പുനരുത്ഥാനം.'

ഞാൻ എന്റെ കൃതജ്ഞതയും, സ്നേഹാശംസകളും എല്ലാവർക്കും പ്രദാനം ചെയ്യുന്നു.

# 35

## ശാസ്ത്രവും ആത്മീയതയും*

### 1 ആമുഖം

'ശാസ്ത്രത്തിന്ന് പ്ലൂട്ടോണിയത്തെ വേർതിരിച്ചെടുക്കാൻ കഴിയും; എന്നാൽ അതിന്ന് മനുഷ്യഹൃദയത്തിലെ തിന്മയെ വേർതിരിച്ചെടുക്കാൻ കഴിയുകയില്ല' എന്ന് ഐൻസ്റ്റൈൻ പ്രഖ്യാപിച്ചു. വർദ്ധമാനമായിക്കൊണ്ടിരിക്കുന്ന കുററകൃത്യങ്ങളുടെ നിരക്കും ലൈംഗികഅരാജകത്വത്തിനും, മയക്കുമരുന്നുകളുടെ ഉപയോഗത്തിനും പലതരം ഞരമ്പുരോഗങ്ങളും മാനസികവൈകൃതങ്ങളും ആത്മഹത്യകളും വിശിഷ്യ ശാസ്ത്രീയമായും, സാങ്കേതികമായും ഏററവും പുരോഗതിപ്രാപിച്ച രാജ്യങ്ങളിൽ സൃഷ്ടിക്കുവാൻ കഴിഞ്ഞിട്ടുണ്ട്. അവയാകട്ടെ, സാവധാനത്തിലും, ക്രമികമായും പാശ്ചാത്യസ്വാധീനത്തിന്റെയും, ശാസ്ത്രത്തിന്റെയും, വിജ്ഞാനാന്വേഷണത്തിന്റെയും സ്വാധീനത്തിന്റെ ഫലമായി വികസ്വരരാജ്യങ്ങളിലും വ്യാപിച്ചുകൊണ്ടിരിക്കുന്നു. ഇവ മനുഷ്യന്ന് ഇന്ന് അവന്റെ വളർച്ചയ്ക്കും, വികാസത്തിനും പൂർത്തീകരണത്തിനും ഒരു വലിയ വെല്ലുവിളിയായി ത്തീർന്നിരിക്കുന്നു. 'മാർഗ്ഗത്തെ സംബന്ധിച്ചടത്തോളം മനുഷ്യന്റെ കൗശലവും ലക്ഷ്യത്തെ സംബന്ധിച്ചിടത്തോളം മനുഷ്യന്റെ വിഡ്ഢിത്തവും നിറഞ്ഞുനില്ക്കുന്ന ഒരു വർഗ്ഗത്തിന്റെ നടുക്കാണ് ഇന്ന് നാം' എന്ന് ബർട്രാൺഡ് റസ്സൽ തന്റെ സമൂഹത്തിൽ ശാസ്ത്രത്തിന്റെ സ്വാധീനം, എന്ന ഗ്രന്ഥത്തിൽ പറയുന്നു. (പേജ് 120–121) അദ്ദേഹം തുടരുന്നു: 'മനുഷ്യൻ വിവേകത്തിൽ വിജ്ഞാനത്തിന്റെയത്ര വർദ്ധിക്കാത്തകാലത്തോളം വിജ്ഞാനത്തിന്റെ വർദ്ധനവ് ദുഃഖത്തിന്റെ വർദ്ധനവായിരിക്കും.'

---

* 1982 നവംബർ 13, 14 തീയ്യതികളിൽ ബോംബെയിൽ നെഹറുസെൻററിൽ വെച്ചു ചേർന്ന ശാസ്ത്രീയമായ ആവേശവും സാന്മാർഗ്ഗികവും, ആത്മീയവുമായ മൂല്യങ്ങളും എന്ന വിഷയത്തെക്കുറിച്ച് നടന്ന സെമിനാറിൽ വായിച്ച പ്രബന്ധം.

## 2 ശുദ്ധശാസ്ത്രം: മനുഷ്യന്റെ ശ്രേഷ്ഠമായ അന്വേഷണങ്ങളിലൊന്നു്

ആധുനികയുഗം ശാസ്ത്രീയയുഗമെന്നു് ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. ശാസ്ത്രീയയുഗത്തിനുമുമ്പുള്ള കാലഘട്ടത്തിൽ ജീവിച്ച മനുഷ്യനെ അജ്ഞതയും, അന്ധവിശ്വാസവും, ഭയാശങ്കകളും ആയിരുന്നു ഭരിച്ചുപോന്നതു്. വിജ്ഞാനം ഭയത്തെ നശിപ്പിക്കുന്നു എന്നാണു് ആധുനികശാസ്ത്രത്തിന്റെ സുപ്രസിദ്ധമായ സൂത്രവാക്യം. കഴിഞ്ഞ നല്പ് ശതാബ്ദമായി ഭൗതികശാസ്ത്രങ്ങളുടെ വിവിധ വിഭാഗങ്ങളിൽ ബാഹ്യലോകത്തെക്കുറിച്ചുള്ള ആധുനികശാസ്ത്രത്തിന്റെ കണ്ണിശവും, തെററു തീൎന്നതും മററുള്ളവൎക്ക് അനുഭവപ്പെടുത്തിക്കൊടുക്കാവുന്നതുമായ ഗംഭീരമായ കണ്ടുപിടിത്തങ്ങൾ ഉണ്ടായിട്ടുണ്ടു്. ആധുനികഭൗതികശാസ്ത്രങ്ങളുടെ സ്വാതന്ത്ര്യവും വിമൎശനാത്മകവുമായ ഈ നേട്ടങ്ങൾക്കു കാരണം അതിന്റെ പിന്നിലുള്ള മേൽപ്പറഞ്ഞ ചാലകശക്തിയാണു്. ഈ സ്വതന്ത്രമായ വിമൎശനമനോഭാവവും ശാസ്ത്രീയമായ ആവേശവും അതിനെ പരിപോഷിപ്പിക്കുന്ന ശാസ്ത്രീയമായ സമ്പ്രദായവും, സത്യാന്വേഷണത്തിലും, ശുദ്ധശാസ്ത്രത്തിലും അതിന്റെ ഫലങ്ങളെക്കുറിച്ചുള്ള അന്വേഷണത്തിലും കഴിഞ്ഞ ശതകത്തിലെ തോമസ് ഹക്സ്ലിയുടെ ഭാഷയിൽ പറഞ്ഞാൽ മനുഷ്യന്റെ കഷ്ടപ്പാടുകളെ ലഘൂകരിക്കുന്നതിനു് പ്രായോഗികശാസ്ത്രത്തിലൂടെ തെളിയുകയുണ്ടായി. വളരെ വികാസം പ്രാപിച്ച രാജ്യങ്ങളിലെ സമകാലികമാനസികവും, സാമൂഹ്യവുമായ വൈകൃതങ്ങളും വരാനിരിക്കുന്ന പരിസ്ഥിതിനാശത്തിന്റെ വെല്ലുവിളിയും ഈ രാജ്യങ്ങളിൽ ശാസ്ത്രത്തിനു് എതിരായിത്തന്നെ പ്രതികരണം സൃഷ്ടിച്ചിട്ടുണ്ടു്. അത്തരം പ്രതികരണങ്ങൾ സാങ്കേതികശാസ്ത്രത്തെ സംബന്ധിച്ചും അഥവാ അതിരു കടന്ന സാങ്കേതികവിദ്യയെ സംബന്ധിച്ചും കുറെ ന്യായീകരിക്കാനാകുമെങ്കിലും ശുദ്ധശാസ്ത്രത്തിനു് എതിരായിട്ടാകുമ്പോൾ അതൊരു ദുരന്തം തന്നെ ആയിരിക്കും. ശുദ്ധശാസ്ത്രം സത്യത്തോടും, മനുഷ്യക്ഷേമത്തോടും ആവേശമുള്ളതായതുകൊണ്ടു് മനുഷ്യന്റെ ശ്രേഷ്ഠമായ അന്വേഷണങ്ങളിൽ ഒന്നായി എക്കാലവും നിലനില്ക്കും.

## 3 ശുദ്ധശാസ്ത്രം ഇന്നത്തേതിനെക്കാൾ വിസ്തൃതമായ തലത്തിൽ വ്യാപിപ്പിച്ചുകൊണ്ടു്.

എന്നാൽ ഈ ശുദ്ധശാസ്ത്രം മനുഷ്യജീവിതത്തിന്റെ ബാഹ്യവും ഭൗതികവുമായ സാഹചര്യങ്ങളിൽ മാത്രം ഒതുങ്ങിനില്ക്കാതെ കൂടുതൽ വിസ്തൃതമായ തലങ്ങളിലേയ്ക്കു് വ്യാപിക്കേണ്ടതുണ്ടു്. ശാസ്ത്രം

ബാഹ്യമായ ഭൗതികപ്രകൃതിക്ക് പുറമെ മനുഷ്യന്റെ ആന്തരലോകത്തെക്കുറിച്ചും പഠിക്കേണ്ടിയിരിക്കുന്നു. എന്നാൽ ഇന്നത്തെ ചുറ്റുപാടിൽ നിർഭാഗ്യവശാൽ ഭൗതികസ്വഭാവമുള്ള ശാസ്ത്രങ്ങൾ മനുഷ്യശാസ്ത്രത്തിൽനിന്ന് അകന്നുനിന്നുകൊണ്ട് അവനെ നിസ്സാരനും അസ്ഥിരനുമാക്കിത്തീർക്കുന്നു. അവന്റെ ആകർഷണകേന്ദ്രം അവനിൽനിന്ന് പുറത്താകുകയും ശാസ്ത്രം അവനെ ഒരു പദാർത്ഥമായിമാത്രം കാണുകയും ചെയ്യുന്നു. ഭൗതികശാസ്ത്രങ്ങൾ പ്രാകൃതമനുഷ്യനെ പല ഭയാശങ്കകളിൽനിന്നും പൊക്കിയെടുത്ത് രക്ഷിച്ചിട്ടുണ്ടെങ്കിലും അത് അവനെ പുതിയ ഭയാശങ്കകളിലേക്കും തന്റെ സ്വന്തം ആന്തരപ്രകൃതിയെ സംബന്ധിച്ച അജ്ഞതയിൽനിന്നുളവായ അനിശ്ചിതത്വത്തിലേയ്ക്കും കൊണ്ടുചെന്നാക്കിയിട്ടുണ്ട്. ആധുനികമനുഷ്യൻ മനുഷ്യന്റെ ആന്തരപ്രകൃതിയെക്കുറിച്ചും പ്രകൃതിപരിണാമത്തിന്റെ സന്തതിയായതിനാൽ പഠിക്കേണ്ടതുണ്ടെന്നും ബാഹ്യപ്രകൃതിയെക്കുറിച്ച് പഠിക്കുന്ന ഏതു് ഭൗതികശാസ്ത്രത്തെപ്പോലെയുമുള്ള ഒരു ശാസ്ത്രമാണതെന്നും ബോധ്യപ്പെടേണ്ടതുണ്ട്. അത്തരത്തിലുള്ള ശാസ്ത്രം ഒരിക്കലും ചില പ്രത്യേകവസ്തുതകളോട് ബന്ധപ്പെട്ടുനില്ക്കുന്നതല്ല. മഹാനായ ജൈവശാസ്ത്രജ്ഞൻ ജെ. ആർതർ തോംസൺ തന്റെ 'ശാസ്ത്രത്തിനൊരു മുഖവുര' എന്ന ഗ്രന്ഥത്തിൽ (ഹോം യൂണിവേഴ്സിററി ലൈബ്രറി പതിപ്പ്, പേജ് 58) ഇപ്രകാരം വിശദീകരിച്ചിരിക്കുന്നു.

''ശാസ്ത്രം ഒരു പ്രത്യേകവസ്തുതകളുടെ പേടകത്തിൽ പൊതിഞ്ഞുവെക്കേണ്ടതല്ല. അതു് ഒരു ബുദ്ധിപരമായ മനോഭാവത്തിന്റെ ചിത്രീകരണമാണ്. അതാകട്ടെ, ഒരു പ്രത്യേക അന്വേഷണസമ്പ്രദായവുമായി ബന്ധപ്പെടുന്നുമില്ല. തെളിവുകളുടെ അടിസ്ഥാനത്തിലുള്ള നിഗമനങ്ങളെമാത്രം അംഗീകരിക്കുന്ന ആത്മാർത്ഥമായ വിമർശനാത്മകമായ ചിന്തയാണതു്. ബിസിനസ്സുകാരുടെ യോഗത്തിലെ പ്രായോഗികപ്രശ്നങ്ങളിൽനിന്നോ, വക്കീലന്മാരുടെ തെളിവുശേഖരണത്തിൽനിന്നോ അഥവാ രാജ്യതന്ത്രജ്ഞന്റെ രചനാത്മകമായ ഒരു നിയമനിർമ്മാണത്തിൽനിന്നോ നമുക്ക് ശാസ്ത്രീയസമ്പ്രദായങ്ങളുടെ നല്ല പാഠം പഠിയ്ക്കാൻ കഴിയും.''

## 4 വേദാന്തം: ആന്തരവും ബാഹ്യവുമായ പ്രകൃതിയുടെ സമന്വയം എന്ന നിലയിൽ

ശാസ്ത്രം ശാസ്ത്രമെന്നനിലയിൽ ഊർജ്ജതന്ത്രം, രസതന്ത്രം, സസ്യശാസ്ത്രം, ജന്തുശാസ്ത്രം എന്നീ ഏതു് നിലകളിലായാലും ചില പ്രത്യേകവസ്തുതകളോട് മാത്രം ബന്ധിക്കപ്പെടുന്നതല്ല. ഈ വിഭാഗങ്ങൾക്കെല്ലാം അവയുടേതായ പരിമിതവ്യാപ്തിയുണ്ട്. എന്നാൽ

ശാസ്ത്രത്തിന്ന് മാത്രമായി അപരിമിതമായ വ്യാപ്തിയാണുള്ളതു്. ഈ വിവിധ വിഭാഗങ്ങളും വിവിധരീതിയിൽ പഠനമാരംഭിക്കുന്നതാണെങ്കിലും കൂടുതൽ പുരോഗതി പ്രാപിക്കുന്തോറും അതാതിൻെറ പ്രത്യേക അതിർത്തികൾ കടന്ന് ഒരേയൊരു ബാഹ്യപ്രകൃതിയുടെ സത്യത്തിലേയ്ക്കു് ലയിക്കാനുള്ള പ്രവണതയാണ് കാണിക്കുന്നതു്. ബാഹ്യപ്രകൃതിയെക്കുറിച്ചുള്ള ഏകീകൃതമായ അറിവെന്ന നിലയിലുള്ള ശാസ്ത്രമാണിതു്. അതുപോലെ ഭൗതികവും, ഇന്ദ്രിയാതീതവുമായ അനുഭവതലത്തിന്ന് അപ്പുറമുള്ള വസ്തുതകളുടെ പഠനം മനുഷ്യനിൽ അവൻെറ ആന്തരപ്രകൃതിയിലുള്ള പല വസ്തുതകളുമായി നടത്തുന്ന പഠനത്തിൽക്കൂടിയാണ് ആത്മീയശാസ്ത്രം രൂപമെടുക്കുന്നതു്. ഭാരതീയ ചിന്ത അനുസരിച്ച് ഏതാനും സഹസ്രാബ്ദങ്ങൾക്ക് മുമ്പ് ഉപനിഷത്തുകളിലും, ഗീതയിലും രൂപംകൊണ്ട കാര്യങ്ങൾ നമ്മുടെ ഇക്കാലത്തും പ്രാമാണികമായിത്തന്നെ തുടർന്നുവരുന്നു. പ്രകൃതിയുടെ ആന്തരമായ ഏകീകൃതജ്ഞാനത്തിൻെറ ശാസ്ത്രമാണിതു്. വേദാന്തം ഒരു ദർശനമെന്നനിലയിൽ ബാഹ്യപ്രകൃതിയുടെയും, ആന്തരപ്രകൃതിയുടെയും സമ്പൂർണ്ണസത്യത്തിൻെറ ഉദ്ഗ്രഥിതമായ ശാസ്ത്രമാണ്. ശ്രീകൃഷ്ണൻ ഗീതയിൽ പ്രഖ്യാപിച്ചതുപോലെ (XIII. 2) :

'ക്ഷേത്ര ക്ഷേത്രജ്ഞയോർജ്ഞാനം യതത് തത് ജ്ഞാനം മതം മമ.' (ശരീരത്തെക്കുറിച്ചും, ഇതു് ശരീരമാണെന്ന് അറിയുന്നവനെക്കുറിച്ചുമുള്ള അറിവാണ് യഥാർത്ഥമായ അറിവ്, എന്നാണ് എൻെറ അഭിപ്രായം.)

## 5 ഭൗതികശാസ്ത്രവും, മററു ബോധനങ്ങളും തമ്മിലുള്ള മത്സരം — വെറും അഭാരതീയമായ ഒരു പാശ്ചാത്യ അനുഭവം

ഈ സത്യസന്ധവും സമ്പൂർണ്ണവുമായ അറിവിനെയാണ് ബർട്രാൻറ് റസ്സൽ മുമ്പ് ഉദ്ധരിക്കപ്പെട്ട ഖണ്ഡികകളിൽ വിവേകം എന്നു വിശേഷിപ്പിച്ചതു്. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ മനുഷ്യൻ രക്ഷപ്പെടണമെങ്കിൽ വിജ്ഞാനത്തിൻെറ അത്രതന്നെ വിവേകവും വർദ്ധിക്കണമെന്നാണല്ലോ.

ഒരു ആന്തരമായ അന്വേഷണമെന്ന നിലയിൽ ആത്മീയശാസ്ത്രം അർത്ഥത്തിൻേറയും, മൂല്യത്തിൻേറയും ശാസ്ത്രമാണ്. മൂല്യങ്ങൾ ഭൗതികശാസ്ത്രത്തിൻെറ പഠനത്തിൽനിന്നും അതിൻെറ സാങ്കേതികവിദ്യയുടെ കണ്ടുപിടുത്തങ്ങളായ യന്ത്രങ്ങളിൽനിന്നും ഉദ്ഭവിച്ചതല്ല. അതിൻെറ സ്രോതസ്സ് മനുഷ്യാത്മാവിൻെറ അഗാധതയാണ്. ബർട്രാൻഡ് റസ്സലിൻെറ പ്രതിഷേധസൂചകമായ വാക്കുകളിൽ ('സമൂഹത്തിൽ ശാസ്ത്രത്തിൻെറ സ്വാധീനം', പേജ് 77):

''യന്ത്രത്തെ ആരാധിക്കുകയെന്നതു് വെറുപ്പുളവാക്കുന്നതാണ്. യന്ത്രം ഒരു ആരാധ്യവസ്തുവെന്ന നിലയിൽ ചെകുത്താൻെറ നവീന രൂപവും, അതിൻെറ ആരാധനയാകട്ടെ ആധുനികപൈശാചികത്വവുമാണ്.......

''എന്തും യാന്ത്രികമാകാം, എന്നാൽ മൂല്യങ്ങൾ അങ്ങനെയല്ല. നമ്മുടെ ഒരു രാഷ്ട്രീയദാർശനികനും വിസ്മരിക്കാൻ പാടില്ലാത്ത ഒരു വസ്തുതയാണതു്.''

മൂല്യങ്ങൾ യാന്ത്രികമല്ലെങ്കിലും തത്ഫലമായി അവയുടെ ഉറവിടം ബാഹ്യമായ ഭൗതികപ്രകൃതി അല്ലാത്തതിനാലും അവ ആത്മീയമായിരിക്കണം. അവയെ കുറിച്ചന്വേഷിക്കേണ്ടതു് മനുഷ്യപ്രകൃതിയുടെ അഗാധതലത്തിലുമായിരിക്കണം. മൂല്യങ്ങളുടെ ദർശനം മനുഷ്യൻെറ എല്ലാ വിധത്തിലുമുള്ള അഗാധതയും, ഔന്നത്യവും ഉൾക്കൊള്ളുന്ന ദർശനത്തിൻെറ ഒരു ഭാഗവും, ഉറവിടവും ആയിരിക്കും.

പാശ്ചാത്യശാസ്ത്രത്തിനു് അഗാധമനശ്ശാസ്ത്രമെന്നു് വിളിക്കപ്പെടുന്ന ഫ്രോയിഡിൻേറയും മററും മനശ്ശാസ്ത്രങ്ങൾ ഉണ്ടായിട്ടും മൂല്യത്തിൻെറ ഒരു ശാസ്ത്രം വികസിപ്പിച്ചെടുക്കാൻ കഴിഞ്ഞിട്ടില്ല. ഫ്രോയിഡിൻെറ ശാസ്ത്രമനുസരിച്ച് അദ്ദേഹം മനുഷ്യൻെറ അഗാധതയിൽ കണ്ടതു് ലൈംഗികാസക്തിയും, ആക്രമണോത്സുകതയും, അധികാരത്തിനുള്ള വിശപ്പും മററുമാണ്. ഇവയാകട്ടെ, ഭൗതികത്വത്തിൻേറയും, അതിൻെറ ശാസ്ത്രീയ അന്വേഷണത്തിൻേറയും ശുഷ്കതത്ത്വവാദം അദ്ദേഹത്തെ പ്രബലമായി സ്വാധീനിച്ചതുകൊണ്ടു് ഉണ്ടായതാണ്. ഈ ശുഷ്കതത്ത്വവാദത്തിൻെറ ശക്തികേന്ദ്രം പാശ്ചാത്യശാസ്ത്രീയമനസ്സിനു് ഉണ്ടായിത്തീരാൻ കാരണം ശത്രുതാപരമായ പ്രതികരണത്തിൻേറയും. അസഹിഷ്ണുതയോടുകൂടിയ പാശ്ചാത്യമതപാരമ്പര്യത്തിൻേറയും നേരെയുള്ള ശത്രുതാമനോഭാവമാണ്. ആ മതമാകട്ടെ, വംശീയമെന്ന വിഭാഗത്തിൽ പെടുന്നതാണ്. അല്ലാതെ ശാസ്ത്രീയമോ, ആത്മീയമോ ആയ വിഭാഗത്തിൽ പെടുന്നതല്ല. അത്തരം മതങ്ങൾ ശാസ്ത്രവുമായി കലഹിക്കാതെ അതിൻെറ സത്യാന്വേഷണത്തിൻെറ സ്വാതന്ത്ര്യത്തിൽ അനുമോദിക്കുകയും തൻെറ സ്വന്തം മതത്തിലെ വൈവിദ്ധ്യങ്ങൾ പോലെതന്നെ മററു മതങ്ങളേയും വീക്ഷിക്കുന്നതുമാണ്.

എന്നാൽ നിർഭാഗ്യവശാൽ വംശീയമതം വെറും പാശ്ചാത്യ അനുഭവം മാത്രമാണ്, സാർവ്വജനീനമല്ല. ഭാരതത്തിൻെറ സുദീർഘമായ ചരിത്രത്തിൽ ഭാരതം എപ്പോഴും മററു മതങ്ങളുമായും, ഭൗതികശാസ്ത്രങ്ങളുമായുമുള്ള ധാരണയും, സഹിഷ്ണുതയും പോഷിപ്പിക്കുകയും മതങ്ങൾ തമ്മിലുള്ള ബന്ധത്തിൻേറയും, ഭൗതികശാസ്ത്രത്തിൻേറയും

നേരെ ബഹുമാനം കാണിക്കുകയും മാത്രമേ ചെയ്തിട്ടുള്ളു. പാശ്ചാത്യ നാടുകളെ ബാധിച്ചിട്ടുള്ള യുക്തിക്കെതിരായ വിശ്വാസം, മതത്തിനെതിരായ മതം, മതത്തിനെതിരായ ശാസ്ത്രം, മനസ്സിനെതിരായ പദാർത്ഥം, ലൗകികത്തിനെതിരായ അലൗകികം എന്നീ ശണ്ഠകളുടെ രോഗാണുക്കളെയൊന്നും സൃഷ്ടിക്കുകയോ പ്രമാണമാക്കുകയോ ചെയ്തിട്ടില്ല. ഇന്ത്യയിൽ ആധുനികശാസ്ത്രത്തേയും, സാങ്കേതികവിദ്യയേയും പോഷിപ്പിക്കാൻ വളരെ ശ്രമിച്ച ജവഹർലാൽ നെഹ്രു തന്റെ 'ഇന്ത്യയെ കണ്ടെത്തൽ' എന്ന ഗ്രന്ഥത്തിൽ മററു പാശ്ചാത്യ നാടുകളെ അപേക്ഷിച്ച് ഇന്ത്യയിൽ ശാസ്ത്രത്തിന്റെ ഗതി മന്ദമാണെന്നും അതു് ആധുനികയുഗത്തിൽ ത്വരിതഗതിയിൽ ആക്കണമെന്നും ഭാരതീയ ദേശീയപാരമ്പര്യം എല്ലാ ശാസ്ത്രങ്ങളുടേയും നേരെ ഔദാര്യപൂർവ്വം പെരുമാറിയതാണ് അതിന്നു് കാരണമെന്നും ചൂണ്ടിക്കാട്ടിയിട്ടുണ്ടു് (പേജ് 626 – 627)

'ശാസ്ത്രം പാശ്ചാത്യലോകത്തെ അടക്കിഭരിക്കുന്നു. അതിന്നു് അവിടുത്തെ എല്ലാവരും അതിനെ പ്രശംസിക്കുന്നു. എന്നിട്ടും യഥാർത്ഥ ശാസ്ത്രീയാവേശം നിലനിർത്തുന്നതിൽ പാശ്ചാത്യനാടുകൾ വളരെ പിന്നിലാണു്. അതാകട്ടെ ഇപ്പോഴും സർഗ്ഗാത്മകസുസ്വരതയുള്ള ജീവസ്സും ശരീരവും കൊണ്ടുവരേണ്ടിയിരിക്കുന്നു. ഇന്ത്യയിൽ നമുക്കു് പല വ്യക്തമായ മാർഗ്ഗങ്ങളിലും ബഹുദൂരം സഞ്ചരിക്കേണ്ടതുണ്ടു്. എന്നിട്ടും നമ്മുടെ മാർഗ്ഗത്തിൽ വളരെ കുറഞ്ഞ പ്രതിബന്ധങ്ങളേയുള്ളു. കാരണം യുഗങ്ങൾക്കു് മുമ്പുമുതലുള്ള, പില്ക്കാലത്തു് അവ ദൃശ്യമല്ലെങ്കിലും, ഭാരതീയചിന്തയുടെ അവശ്യമായ അടിത്തറ ശാസ്ത്രീയാവേശത്തിന്നും സമീപനത്തിന്നും അതുപോലെതന്നെ അന്താരാഷ്ട്രീയത്വത്തിന്നും ഇണങ്ങുന്നതായിരുന്നുവെന്നതാണു്. അതു് നിർഭയമായ സത്യാന്വേഷണത്തിലും മനുഷ്യന്റെ ഐക്യദാർഢ്യത്തിലും ജീവിക്കുന്ന എല്ലാററിന്റേയും ദിവ്യത്വത്തിലും വ്യക്തികളുടേയും വർഗ്ഗങ്ങളുടേയും സ്വതന്ത്രവും സഹകരണാത്മകവുമായ വികാസത്തിലും കൂടുതൽ സ്വാതന്ത്ര്യത്തിലും മനുഷ്യവളർച്ചയുടെ ഉന്നതതലങ്ങളിലും പ്രതിഷ്ഠിതമായിരുന്നു.'

വീണ്ടും 'ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും' എന്ന തന്റെ പ്രഭാഷണത്തിൽ ജവഹർലാൽ നെഹ്രു പറയുന്നു (പേജ് 2):

''ഇന്ത്യ ഒരിക്കലും അവളുടെ സുദീർഘമായ ചരിത്രകാലഘട്ടത്തിൽ ലോകത്തിലെ മററു പ്രവർത്തനങ്ങൾക്കിടയിലും ജീവിതത്തിന്റെ ആത്മീയമൂല്യങ്ങളെ അവഗണിച്ചിട്ടില്ല അവൾ സത്യാന്വേഷണത്തിൽ കുറേ ഊന്നൽ നല്കുകയും ഏതു് പേരിലായാലും സത്യാന്വേഷകരെ എപ്പോഴും സ്വാഗതംചെയ്യുകയും ചെയ്തുപോന്നിട്ടുണ്ടു്.

ഇപ്രകാരം ഇന്ത്യ സത്യത്തിനും, യാഥാർത്ഥ്യത്തിനും വേണ്ടിയുള്ള ഈ പാരമ്പര്യം സൃഷ്ടിക്കുകയും അതേ അവസരത്തിൽ തങ്ങളുടെ സ്വന്തം നിലയിൽ ആത്മാർത്ഥമായി സത്യാന്വേഷണത്തിനു് തുനി ഞ്ഞവരുടെ നേരെ അങ്ങേയററത്തെ സഹിഷ്ണുതയുടെ പാരമ്പര്യം പടുത്തുയർത്തുകയും ചെയ്തിട്ടുണ്ടു്.''

ഭൗതികശാസ്ത്രംകൊണ്ടു് സത്യത്തെക്കുറിച്ചു് പഠിക്കാം എന്നാൽ അതുകൊണ്ടു് സമ്പൂർണ്ണമായി പഠിക്കുവാൻ സാദ്ധ്യമല്ല; കാരണം സ്വയം പരിമിതപ്പെടുത്തുന്ന 'ഭൗതികം' എന്ന വിശേഷണംകൊണ്ടു് ഇന്ദ്രിയഗോചരമായ വസ്തുതകളെ മാത്രം തികച്ചും ആശ്രയിച്ചുകൊ ണ്ടുള്ള കാര്യങ്ങളിലാണു് അതിൻെറ പരിമിതി കിടക്കുന്നതു്. ഈ പരിമിതി നിരവധി ശാസ്ത്രജ്ഞന്മാർതന്നെ സുപ്രസിദ്ധ ഗണിത ശാസ്ത്രജ്ഞനായ സർ ആർതർ എഡിങ്ങ്ടൺ തൻെറ 'ഭൗതികശാസ്ത്ര ത്തിൻെറ ദർശനം' (പേജ് 16 - 17) എന്ന ഗ്രന്ഥത്തിൽ പറയുന്നു:

''ഒരു മത്സ്യശാസ്ത്രജ്ഞൻ സമുദ്രജീവികളെക്കുറിച്ചു് ഗവേഷണം നടത്തുന്നുവെന്നു് വിചാരിക്കുക. അയാൾ വെള്ളത്തിൽ ഒരു വല എറിഞ്ഞു് കുറെ മത്സ്യ സംബന്ധികളായ ജീവികളെ പിടിക്കുന്നു വെന്നിരിക്കട്ടെ. ഒരു ശാസ്ത്രജ്ഞൻെറ സാധാരണ രീതി അനുസരിച്ച താൻ പിടിച്ച മത്സ്യങ്ങളെ പരിശോധിച്ചു് അതെന്താണു് വെളിപ്പെ ടുത്തുന്നതെന്ന ഒരു ക്രമീകരണമുണ്ടാക്കുന്നു. രണ്ടു് സാമാന്യീകരണ ത്തിൽ അദ്ദേഹം എത്തിച്ചേരുന്നു.

1 ഒരു ജലജീവിയും രണ്ടിഞ്ചു് നീളത്തിൽ കുറഞ്ഞതല്ല.
2 എല്ലാ ജലജന്തുക്കളും ചെളുക്കകൾ ഉള്ളവയാണു്.

''അദ്ദേഹം പിടിച്ച ജലജീവികളെ സംബന്ധിച്ചിടത്തോളം ഈ രണ്ടു് നിഗമനങ്ങളും ശരിയാണു്. എപ്പോൾ ആവർത്തിച്ചാലും ഇതു് സത്യമായിത്തന്നെ നിലനിൽക്കുമെന്നു് അദ്ദേഹം താല്ക്കാലിക മായി ഊഹിക്കുന്നു. അദ്ദേഹത്തിൻെറ ഈ സാധാരണീകരണം താൻ ഏതിനെക്കുറിച്ചു് സംസാരിക്കുന്നുവോ ആ ജന്തു വിഭാഗത്തെ സംബ ന്ധിച്ചിടത്തോളം തികച്ചും ശരിയാണു്. തെരഞ്ഞെടുക്കപ്പെട്ട ഒരു പ്രത്യേക വിഭാഗത്തെ സംബന്ധിച്ചിടത്തോളം. എന്നാൽ വേറെ യാതൊരു വിഭാഗത്തെ സംബന്ധിച്ചും ഇങ്ങനെ ഒരു സാമാന്യ കരണം ഉണ്ടാക്കുന്നതിൽ അദ്ദേഹം തല്പരനല്ല.''

ഇതിനുമുമ്പു് മേല്പറഞ്ഞ ഗ്രന്ഥത്തിൻെറ ആമുഖത്തിൽ (പേജ്– iX) അദ്ദേഹം ഇപ്രകാരം പറഞ്ഞു: ഭൗതികശാസ്ത്രത്തെ അനുഗമിക്കുന്ന കാര്യങ്ങൾ ഒഴികെ സത്യാന്വേഷണത്തിൽ എല്ലാ മാനുഷിക അനുഭ വങ്ങളുടെ വശങ്ങളും അവഗണിക്കണമെന്നു് വിചാരിക്കുന്നവരുടെ

കൂട്ടത്തിലല്ല ഞാൻ. എന്നാൽ മനുഷ്യ അനുഭവങ്ങളുടെ കൂടുതൽ വിശാലതയെ ആശ്ലേഷിക്കുന്ന ദർശനവും ഭൗതികശാസ്ത്രത്തിന്റെ സവിശേഷമായ വിഭാഗീയ പഠനവും തമ്മിൽ ഒരു അപസ്വരവും ഉള്ളതായി ഞാൻ കാണുന്നില്ല. രണ്ടാമതുപറഞ്ഞ ഭൗതികശാസ്ത്രം അടുത്ത കാലത്ത് വികസിപ്പിച്ച ചിന്താഗതിയാണെന്നും അതിന്റെ സുസ്ഥിരത പരീക്ഷിക്കപ്പെടേണ്ടതാണെന്നും മാത്രമേ അവയ്ക്ക് തമ്മിൽ ഒരു വിശേഷമുള്ളു.

ഭൗതികശാസ്ത്രവും, ശാസ്ത്രജ്ഞൻമാരും 'ഭൗതികം' എന്ന വിശേഷത്തിൽ അന്തർഭവിച്ച പരിമിതിയെ വിസ്മരിക്കുകയും അഥവാ അവഗണിക്കുകയും എന്നിട്ട് മനുഷ്യജീവിതത്തെക്കുറിച്ചോ, പ്രകൃതി സത്യത്തെക്കുറിച്ച് മുഴുവനുമായോ ഒരു വിധി പ്രഖ്യാപിക്കുകയും ചെയ്യുന്നുവെങ്കിൽ അവർ വെറും ധൃഷ്ടതത്വവാദികളും സത്യാന്വേഷണത്തെ ഉപേക്ഷിച്ചവരുമായിരിക്കും. അതുപോലെ ശങ്കരാചാര്യർ തന്റെ ഉപനിഷദ്ഭാഷ്യങ്ങളിൽ ഇപ്രകാരം പറയുന്നു: ആത്മീയ ശാസ്ത്രങ്ങളെക്കുറിച്ച് അതായത് ഇന്ദ്രിയാതീതമായ സത്യത്തെക്കുറിച്ച് അന്വേഷണം നടത്തുന്ന ശാസ്ത്രത്തെപ്പററി വിധിപറയാനുള്ള പ്രാമാണികത്വം ഇന്ദ്രിയാനുഭൂതിയുടെ ഉള്ളിൽക്കിടക്കുന്ന കാര്യങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്ന ഭൗതികശാസ്ത്രങ്ങൾക്കില്ല. ബൃഹദാരണ്യക ഉപനിഷത്തിന്റെ ഭാഷ്യത്തിൽ (3. 3. 1, 4. 3. 6) ഇപ്രകാരം പറയുന്നു:

''ന ച പ്രമാണാന്തരവിരുദ്ധാത്ഥവിഷയേ ശ്രുതേഃ പ്രാമാണ്യം കല്പ്യതേ, യഥാ ശീതോ അഗ്നിഃ ക്ലേദയതീതി. ശ്രുതേഃ തു താദർത്ഥ്യ വാക്യസ്യ പ്രമാണാന്തരസ്യ ആഭാസത്വം, യഥാ ഖദ്യോതോ അഗ്നിരിതി തലമലിനം അന്തരിക്ഷമിതി, ബാലാനാം യത് പ്രത്യക്ഷമപി തത് വിഷയപ്രമാണാന്തരസ്യ യാഥാത്ഥ്യത്വേ നിശ്ചിതേ നിശ്ചിതാത്ഥം അപി ബാലപ്രത്യക്ഷം ആഭാസീഭവതി.''

(മററുമാർഗ്ഗങ്ങളിലൂള്ള വിജ്ഞാനത്തിന്ന് വിരുദ്ധമായ കാര്യങ്ങളിൽ ശ്രുതികളുടെ അഭിപ്രായത്തിന്നുപോലും പ്രാമാണ്യമില്ല. ഉദാഹരണമായി ''അഗ്നി തണുപ്പുള്ളതും നനഞ്ഞതു''മാണെന്ന് അവ പറഞ്ഞാൽ. ശ്രുതികൾ തത്ത്വമസി എന്ന വാക്യത്തിന് ഇതേ അത്ഥമാണെന്ന് നിശ്ചയിച്ചാൽ മററു വിജ്ഞാനത്തിന്റെ മാർഗ്ഗങ്ങളുടെ തെളിവ് വെറും സാങ്കല്പികമാണെന്ന് കരുതണം. ഉദാഹരണമായി, മൂഢരായ ആളുകൾ മിന്നാമിനുങ്ങിനെ തീയാണെന്നും, ആകാശത്തിന് നീലനിറമാണെന്നും കരുതുന്നതുപോലെ. ഇതു് ഇന്ദ്രിയ പ്രത്യക്ഷജ്ഞാനമാണ്, സംശയമില്ല. എന്നാൽ അവയെക്കുറിച്ച് മററു മാർഗ്ഗങ്ങളിൽക്കൂടിയുള്ള വിജ്ഞാനത്തിന്റെ തെളിവ് തീർച്ചയായും

യഥാർത്ഥം വെളിവാക്കിത്തരും. അജ്ഞരുടെ അനുഭൂതികൾ അയഥാർത്ഥത്തിലുള്ള അനുഭവങ്ങളാണെന്ന് നമുക്ക് തെളിയും.)

ന ച പ്രത്യക്ഷം അനുമാനേന ബാധിതും ശക്യതേ....ഉഷ്ണസ്വാഭാവ്യം അന്യനിമിത്തം ഉദകസ്യ വാ ശൈത്യം.

(അതിനും പുറമെ നേരിട്ടുള്ള ഇന്ദ്രിയപ്രത്യക്ഷം അനുമാനംകൊണ്ട് ഇല്ലാതാക്കിക്കൂടാ. മാത്രമല്ല, പദാർത്ഥങ്ങളുടെ പ്രകൃതിസ്വഭാവവും ഒരാൾക്ക് നിഷേധിക്കാനാവില്ല. കാരണം, അഗ്നിയുടെ ഉഷ്ണവും, വെള്ളത്തിൻെറ തണുപ്പും മറെറന്തു ബാഹ്യകാരണങ്ങൾകൊണ്ടും ഉണ്ടാകുന്നതല്ല.)

സ്വാമിവിവേകാനന്ദൻ 'മതവും ശാസ്ത്രവും' എന്ന തൻെറ പ്രഭാഷണത്തിൽ (കംപ്ലീററ് വർക്സ്, വാള്യം. VI, പേജ് - 81) ഇപ്രകാരം പറയുന്നു:

''അറിവിൻെറ ഒരേയൊരു ഉറവിടം അനുഭവം മാത്രമാണ്. ലോകത്തിൽ ഉറപ്പില്ലാത്ത (ജാത്യമില്ലാത്ത) ഒരേയൊരു ശാസ്ത്രം മതംമാത്രമാണ്. കാരണം അത് അനുഭവത്തിൻെറ ശാസ്ത്രമായി പഠിപ്പിക്കപ്പെടുന്നില്ല. ഇങ്ങനെയായിരിക്കരുത്. അനുഭവത്തിൽ നിന്നുള്ള ശാസ്ത്രം പഠിപ്പിക്കുന്ന ഒരു ചെറിയ സംഘം ആളുകൾ എപ്പോഴുമുണ്ട്. അവരെ, 'യോഗാനുഭൂതിയുള്ളവർ' ('മിസ്റ്റിക്കുകൾ) എന്ന് വിളിക്കുന്നു. ഓരോ മതത്തിലെയും ഈ മിസ്റ്റിക്കുകൾ ഒരേ നിലയിൽ സംസാരിക്കുകയും, ഒരേ സത്യം തന്നെ പഠിപ്പിക്കുകയും ചെയ്യാറുണ്ട്. ഇതാണ് മതത്തിൻെറ യഥാർത്ഥശാസ്ത്രം.

'ഗണിതശാസ്ത്രം ലോകത്തിൻെറ ഏതു് ഭാഗത്തും വ്യത്യസ്തമാകാത്തതുപോലെ യോഗികളും എവിടെയും വ്യത്യസ്തരല്ല........

'മതം ഭൗതികാതീതമായ ലോകത്തിൻെറ സത്യങ്ങളെക്കുറിച്ച് കൈകാര്യം ചെയ്യുന്നു. രസതന്ത്രം മററു പ്രകൃതിശാസ്ത്രങ്ങൾ എന്നിവ ഭൗതികലോകത്തിൻെറ സത്യങ്ങളെ കൈകാര്യം ചെയ്യുന്നു. രസതന്ത്രം പഠിക്കുന്നതിന് ഒരാൾ വായിച്ചിരിക്കേണ്ട ഗ്രന്ഥം പ്രകൃതിയെക്കുറിച്ചുള്ള പുസ്തകമായിരിക്കണം. മതത്തെക്കുറിച്ച് പഠിക്കേണ്ടുന്ന ഗ്രന്ഥം നിങ്ങളുടെ സ്വന്തം മനസ്സും, ഹൃദയവുമായിരിക്കണം. യോഗി പലപ്പോഴും ഭൗതികശാസ്ത്രത്തെക്കുറിച്ച് അജ്ഞനായിരിക്കും; കാരണം അയാൾ തെററായ ഗ്രന്ഥമാണ് ഉള്ളിലുള്ള, ഗ്രന്ഥമാണ് വായിക്കുന്നതു്, ശാസ്ത്രജ്ഞനാകട്ടെ, മതത്തെക്കുറിച്ച് പലപ്പോഴും അജ്ഞനായിരിക്കും കാരണം അയാളും തെററായ ഗ്രന്ഥമായിരിക്കും—അതായതു് ബാഹ്യമായ ഗ്രന്ഥമായിരിക്കും വായിക്കുന്നതു്.''

## 6 ശാസ്ത്രജ്ഞന്മാരും ശുഷ്കമായ ഭൗതികതത്ത്വവാദവും

ആധുനികഭൗതികശാസ്ത്രത്തിൻെറ ആത്മാവിനെ വിഷമിപ്പിക്കുകയും മററു പ്രകാരത്തിൽ ആശ്ചര്യകരമായ ആധുനികബഹിരാകാശയുഗത്തെ പ്രദാനം ചെയ്യുകയും എന്നാൽ മനുഷ്യമനസ്സിനെയും സാമൂഹ്യസ്ഥിതികളെയും ഗുരുതരമായ വിധത്തിൽ വികൃതമാക്കുകയും ചെയ്യുന്ന ഒരു ശുഷ്കതത്ത്വവാദം ഭൗതികതത്വവും മനുഷ്യൻെറ അനുഭവങ്ങളുടെ സുഖപ്രദമല്ലാത്ത വസ്തുതകളെ സമീപിക്കുമ്പോൾ അതിനെ കുറച്ചു കാണാനുള്ള വാസനയുമാണ്. ഇതിന്നെതിരായി പ്രമുഖരായ ശാസ്ത്രജ്ഞന്മാർതന്നെ പ്രതിഷേധിക്കുകയും താക്കീതു നല്കുകയും ചെയ്തിട്ടുണ്ട്. ഡാർവിൻെറ അനുഗാമിയായിരുന്ന തോമസ് ഹക്സ്ലി തന്നെ തൻെറ 'Methods and Results' (Vol page I 61) എന്ന ഗ്രന്ഥത്തിൽ ഭൗതികവാദത്തെ ഒരു നുഴഞ്ഞുകയററക്കാരനായി ചിത്രീകരിച്ചുകൊണ്ട് ഭൗതികവാദം ഒരു ജീവിതദർശനമെന്ന നിലയ്ക്ക് നിരാകരിച്ചിരിക്കുന്നു. (അതേ പുസ്തകം, പേജ് 164–165 നോക്കുക):

''മറെറാന്നല്ലെങ്കിൽ ഒരു കൂട്ടം പ്രതീകങ്ങളോ ഒരു ഭാഷാശൈലിയോ ഉപയോഗിച്ചുകൊണ്ടാണ് പ്രകൃതിയുടെ ക്രമത്തെക്കുറിച്ചുള്ള അഭിപ്രായങ്ങൾ സുഗമമാക്കുന്നതെങ്കിൽ നമ്മുടെ വിശദമായ കർത്തവ്യം ആ ഭാഷാശൈലി ഉപയോഗിക്കുകയെന്നതാണ്. നാം സംജ്ഞകൾകൊണ്ടും, പ്രതീകങ്ങൾകൊണ്ടും മാത്രമാണ് കൈകാര്യം ചെയ്യുന്നതു് എന്നു് മനസ്സിൽ കരുതുന്നകാലത്തോളം അതുകൊണ്ട് യാതൊരു ദ്രോഹവും വരാനില്ല......

'എന്നാൽ ശാസ്ത്രജ്ഞൻ തത്ത്വശാസ്ത്രപരമായ അന്വേഷണത്തിൻെറ അതിർത്തികളെ വിസ്മരിച്ച് ഈ ഫോർമുലകളിൽനിന്നും, മാതൃകകളിൽനിന്നും തെന്നിമാറി സാധാരണയായി ഭൗതികവാദത്തിന്ന് അറിയാവുന്ന രീതിയിൽ തന്നത്താൻ ഒരു ഗണിതശാസ്ത്രജ്ഞൻെറ നിലയിൽ പ്രതിഷ്ഠിക്കുകയാണ് ചെയ്യുന്നതു്. അദ്ദേഹമാകട്ടെ. തൻെറ പ്രശ്നങ്ങൾ അവതരിപ്പിക്കാൻ 'x'കളും, 'y'കളും യഥാർത്ഥ പ്രശ്നങ്ങൾക്കു പകരമായി കാണുന്നു. എന്നാൽ, ഗണിതശാസ്ത്രജ്ഞനോട് താരതമ്യപ്പെടുത്തുമ്പോൾ അദ്ദേഹം വരുത്തുന്ന തെററിന്ന് പ്രായോഗികമായ ഭവിഷ്യത്തുകൾ ഒന്നും ഇല്ല.'' അതേ അവസരത്തിൽ ഭൂമികമായ ഭൗതികവാദത്തിൻെറ തെററുകൾ ഊർജ്ജത്തെ സ്തംഭിപ്പിക്കുകയും ഒരു ജീവിതത്തിൻെറ സൗന്ദര്യത്തെ കെടുത്തിക്കളയുകയും ചെയ്യുന്നു.

ആണവശാസ്ത്രജ്ഞനായ വെർണർ ഹൈസൻബർഗ് ഭൗതികവാദത്തെ ആണവ ഊർജ്ജതന്ത്രത്തിൻെറ വെളിച്ചത്തിൽ നിലനില്ക്കാൻ

കഴിയാത്ത ഒന്നായി കരുതുന്നു. 'കോപ്പർനിക്കസ്സിന്റെ 500–ാം ജന്മവാർഷികം സ്മിത്ത് സോണിയൻ സ്ഥാപനവും, യു. എസ്. നാഷണൽ അക്കാഡമി ഓഫ് സയൻസും സംയുക്തമായി നടത്തിയ സിമ്പോസിയത്തിന്റെ അവസരത്തിൽ 1973–ഏപ്രിലിൽ വാഷിങ്ങ്ടൺ D C–യിൽ വെച്ച് നടത്തിയ ഒരു പ്രഭാഷണത്തിൽ ഇപ്രകാരം പറയുകയുണ്ടായി. ('അമേരിക്കൻ റിവ്യു, സമ്മർ, 1974 പേജ് 55)

'നമുക്ക് യഥാർത്ഥമായി വേണ്ടത് മൗലികമായി സങ്കല്പത്തിലുള്ള ഒരു മാററമാണ്. നാം ഡമോക്രിററസ്സിന്റെ ആണവദശനവും അടിസ്ഥാനപരമാണുക്കളുടെ മൗലികമായ സങ്കല്പവും പരിത്യജിക്കണം. അതിന് പകരമായി മൗലികമായ അവയവപ്പൊരുത്തം എന്ന പ്ലാറേറാവിന്റെ ദശനത്തിൽനിന്ന് ഉദ്ഭവിച്ച സങ്കല്പത്തെ കൈക്കൊള്ളണം. കോപ്പർനിക്കസ്സും, ഗലീലിയോവും അവരുടെ സമ്പ്രദായങ്ങളിൽ അരിസ്റ്റോട്ടിലിന്റെ വിവരണാത്മകമായ ശാസ്ത്രസമ്പ്രദായത്തെ പരിത്യജിച്ച് പ്ലാറേറാവിന്റെ ഘടനാപരമായ ശാസ്ത്രത്തിലേയ്ക്ക് തിരിഞ്ഞതുപോലെ നമ്മളും ഡമോക്രിററസിന്റെ ആണവഭൗതികത്വത്തെ ഉപേക്ഷിച്ച്. പ്ലാറേറാവിന്റെ ദശനത്തിൽനിന്നു ഉദ്ഭൂതമായ അവയവപ്പൊരുത്തമെന്ന ആശയത്തിന്റെ നേക്ക് തിരിയണം.''

## 7 പദാത്ഥം ഭാരതീയശാസ്ത്രീയ അന്വേഷണത്തിൽ ആരംഭസിദ്ധാന്തമെന്ന നിലയിൽ

ഭാരതം യാഥാത്ഥ്യത്തെക്കുറിച്ചുള്ള ഗവേഷണം 4000 വഷങ്ങൾക്കുമുമ്പു തന്നെ ഉപനിഷത്തുക്കളിൽ ആരംഭിച്ചിരുന്നു. യാഥാത്ഥ്യത്തിന്റെ ഏററവും സ്ഥൂലവശമായ പദാത്ഥം മുതല്ക്കുതന്നെ അതു് തുടങ്ങിവെച്ചു. തൈത്തിരീയോപനിഷത്തിലെ മൂന്നാമത്തെ അദ്ധ്യായത്തിലെ ആദ്യമന്ത്രം തന്നെ, തന്റെ പുത്രനും, ശിഷ്യനുമായ ഭൃഗുവിന് വരുണൻ എന്ന ഗുരുനാഥൻ ബ്രഹ്മത്തെ എങ്ങനെയാണ് അന്വേഷിക്കേണ്ടതു് എന്ന ചോദ്യത്തിന് ഉത്തരം പറയുന്നതു് അവതരിപ്പിച്ചുകൊണ്ടാണ്. അദ്ദേഹം അന്നം അതായതു് പദാത്ഥം മുതൽക്ക് അന്വേഷണം ആരംഭിക്കുകയാണ്:

അന്നം, പ്രാണം, ചക്ഷുഃ, ശ്രോത്രം, മനോ വാചം ഇതി (പദാത്ഥം, പ്രാണൻ, ചക്ഷുസ്സ്, ശ്രോത്രം, മനസ്സ്, വാക്ക്)

അടുത്ത മന്ത്രത്തിൽ ഉപനിഷത്തു് പറയുന്നു:

'അന്നം ബ്രഹ്മേതി വ്യജാനാത്'' (ശിഷ്യൻ) പദാത്ഥമാണ് യാഥാത്ഥ്യമെന്നുള്ളതാണ് ഗുരു വിവക്ഷിച്ചിട്ടുള്ളതെന്ന് വിചാരിക്കുന്നു.

ആ ഉപനിഷത്തിലെ അന്വേഷണം തുടച്ചയായിക്കൊണ്ട് പ്രാണൻ, മനസ്സ്, വിജ്ഞാനം, ആനന്ദം എന്നിങ്ങനെയാണ് യാഥാർത്ഥ്യമെന്ന് വെളിപ്പെടുത്തുകയും അന്തിമമായി സത്യാന്വേഷകനെ അനന്തമായ അദ്വൈതബോധാവസ്ഥയായും എല്ലാററിലുമുള്ള ഒരേയൊരു ആത്മാവായും വിശദീകരിച്ചുകൊണ്ട് അവിടേയ്ക്ക് നയിക്കുകയും ചെയ്യുന്നു. ഏതൊന്നിൽനിന്നാണോ ഈ പ്രപഞ്ചം വന്നത്, ഏതൊന്നിലാണോ സ്ഥിതിചെയ്യുന്നത്, പ്രപഞ്ചപ്രക്രിയയുടെ അവസാനം ഏതിലാണോ ആ ബോധമാണ് നാം എന്ന് പഠിപ്പിക്കുന്നു.

നേരത്തെ ഈ ഉപനിഷത്ത് രണ്ടാമദ്ധ്യായത്തിലെ ആരംഭമന്ത്രത്തിൽ ബ്രഹ്മത്തെ സത്യം, ജ്ഞാനം, അനന്തം (സത്യം, ശുദ്ധബോധം, അനന്തം) എന്നു വിശേഷിപ്പിച്ചിരുന്നു. അതിനെ സ്വന്തം ഹൃദയത്തിൻെറ അഗാധമായ അറയിൽ സ്ഥിതിചെയ്യുന്നതായും അവിടെ അതിനെ സാക്ഷാത്കരിച്ചുകൊണ്ട് മനുഷ്യനെ പൂർത്തീകരണത്തിലേയ്ക്ക് നയിക്കാമെന്നും ഉദ്ബോധിപ്പിച്ചിരിക്കുന്നു. 'യോ വേദ നിഹിതം ഗുഹായാം പരമേ വ്യോമൻ, സോഽശ്നുതേ സർവ്വാൻ കാമാൻ സഹ ബ്രഹ്മണാ വിപശ്ചിതേതി.'

ഉപനിഷത്തുകൾ പുറമേയുള്ള ഏററവും സ്ഥൂലമായ ശരീരം മുതൽ ഏററവും സൂക്ഷ്മമായ മനുഷ്യൻെറ ആത്മാവുവരെയുള്ള തലങ്ങളിലെ ഊർജ്ജത്തെ കണ്ടെത്തിയിട്ടുണ്ട്

ശങ്കരാചാര്യർ തൻെറ കഠോപനിഷത്തിലെ ഭാഷ്യ (3.10.11) ത്തിൽ ഈ സത്യം കണിശമായ ശാസ്ത്രീയവാക്യത്തിൽ വെളിപ്പെടുത്തിയിട്ടുണ്ട്. മനുഷ്യൻെറ ഊർജ്ജവിഭവത്തെ ആരോഹണക്രമത്തിൽ സൂക്ഷ്മം, സൂക്ഷ്മതരം, സൂക്ഷ്മതമം എന്ന ക്രമത്തിലും ആന്തരമായി ഭൂതങ്ങളുടെ പ്രത്യഗാത്മാവ് എന്ന തരത്തിലും ക്രമീകരിച്ചിട്ടുണ്ട്. ആദ്യത്തെ തരത്തിലുള്ള മനുഷ്യോർജ്ജം സ്ഥൂലദേഹത്തിൻേറതാണ്. അത് വ്യാപ്തിയിൽ പരിമിതവും ഏററവും ബാഹ്യവുമാണ്. രണ്ടാമത്തെ തരത്തിലുള്ള ഊർജ്ജം നാഡികളിൽ കിടക്കുന്നു. അത് കൂടുതൽ സൂക്ഷ്മവും, വ്യാപകവും കൂടുതൽ ആന്തരവുമാണ്. മാംസപേശിയുടെ പിന്നിലുള്ള ഈ നാഡി ഞരമ്പുകൾ മുറിച്ചുകളഞ്ഞാൽ മാംസപേശി എത്ര ശക്തവും, വലുതുമായാലും നശിച്ചുപോകുന്നു. അടുത്തയിനം ഊർജ്ജം, മനസ്സ്, ബുദ്ധി എന്നിവയിൽ കൂടുതൽ സൂക്ഷ്മമായും, കൂടുതൽ വ്യാപകമായും, കൂടുതൽ ആഴത്തിലും സ്ഥിതിചെയ്യുന്നു. ഈ ഊർജ്ജമാണ് മനുഷ്യനെ കൂടുതൽ കാളശക്തിയും, കതിരശക്തിയും ഒക്കെയുള്ള മാംസപേശീഊർജ്ജമാക്കി മനുഷ്യൻെറ പേശീശക്തി വികസിപ്പിക്കാൻ സഹായിക്കുന്നത്. അവ

ന്റെ പ്രാകൃതദശയിലും ആധുനികമായ ബഹിരാകാശയുഗത്തിലുള്ള ദശലക്ഷം മടങ്ങ് കുതിരശക്തിയുള്ള റോക്കററുകളിലും പ്രവർത്തിക്കുന്നതു് ഈ ഊർജ്ജം തന്നെയാണു്.

## 8 വേദാന്തം മനുഷ്യനിലെ ഊർജ്ജങ്ങളുടെ വർണ്ണരാജിയെക്കുറിച്ചു്

ഈ മാനസികോർജ്ജം സൂക്ഷ്മതരവും, കൂടുതൽ വ്യാപകവും, മാംസപേശിയുടെയും, ഞരമ്പുകളുടെയും ഊർജ്ജവുമായി താരതമ്യപ്പെടുത്തുമ്പോൾ കൂടുതൽ ആന്തരമായും ഉള്ളതാണെങ്കിലും ഏററവും ഉന്നതവും, ഉത്കൃഷ്ടവുമായ മാനുഷികോർജ്ജം ഇതല്ല. എല്ലാ നൈമിഷികമായ ഊർജ്ജകണങ്ങൾക്കും പിന്നിലും തന്മാത്രാനിലയിൽനിന്നു് ഉയന്ന സുസ്ഥിരമായ ഊർജ്ജവ്യവസ്ഥയുടെ പിന്നിലും അനന്തമായ ഈശ്വരന്റെ ഊർജ്ജമുണ്ടു്. അതാണു് പ്രകൃതിയുടെ ശുദ്ധബോധാവസ്ഥയുടെ രംഗം. അതു് മനുഷ്യനും, പ്രകൃതിക്കും പിന്നിലായി കിടക്കുന്നുവെന്നു് ഉപനിഷത്തുകൾ പറയുന്നു. വേദാന്തം അതിനെ പ്രകൃതിക്കു് ബാഹ്യമായ യാഥാർത്ഥ്യത്തിന്റെ പരാഗ്രൂപമെന്നും പ്രകൃതിയുടെ ഉള്ളിലുള്ള യാഥാർത്ഥ്യത്തിന്റെ പ്രത്യഗ്രൂപമെന്നും നിർവചിച്ചിരിക്കുന്നു. മാത്രമല്ല, ആത്മാവിനെ പ്രത്യഗാത്മാവെന്നും അഥവാ പ്രത്യക് ചൈതന്യമെന്നും പരാമർശിക്കുന്നു. ഇതേമാതിരി ഒരു വ്യത്യാസം—ടെയിൽ ഹാർഡ് ചാർഡിൻ ഊർജ്ജങ്ങളെ സ്പർശക്ഷമമായ ഊർജ്ജമെന്നും, മാറിക്കൊണ്ടിരിക്കുന്ന ഊർജ്ജമെന്നും തരംതിരിക്കുകയും ഇവ രണ്ടും തമ്മിലുള്ള മൗലികമായ ഒരു ഐക്യത്തെ അംഗീകരിക്കുകയും ചെയ്തിരിക്കുന്നു. ശങ്കരാചാര്യർ മേല്പറഞ്ഞ കഠോപനിഷത്തിന്റെ ഭാഷ്യത്തിൽ ആന്തരമനുഷ്യന്റെ അതായതു് ആത്മാവിന്റെ ഊർജ്ജങ്ങളുടെ വർണ്ണരാജിയെക്കുറിച്ചുള്ള പരാമർശം അദ്ധ്യാത്മവിദ്യയുടെ ഗാംഭീര്യത്തെ കുറിക്കുന്നു.

> ഇന്ദ്രിയേഭ്യഃ പരാ ഹ്യർത്ഥാ അർത്ഥേഭ്യശ്ച പരം മനഃ
> മനസസ്തു പരാ ബുദ്ധിഃ ബുദ്ധേഃ ആത്മാ മഹാൻ പരഃ
> മഹതഃ പരം അവ്യക്തം അവ്യക്താത് പുരുഷഃ പരഃ
> പുരുഷാത് ന പരം കിഞ്ചിത് സാ കാഷ്ഠാ സാ പരാഗതിഃ.

(ഐന്ദ്രിയാവയവങ്ങളെക്കാളും ശ്രേഷ്ഠമായതു് ഐന്ദ്രിയപദാർത്ഥങ്ങളുടെ ആണവതലമാണു്. പദാർത്ഥത്തെക്കാൾ ശ്രേഷ്ഠമായതു് മനസ്സാണു്. മനസ്സിനെക്കാൾ ശ്രേഷ്ഠം ബുദ്ധിയാണു്; ബുദ്ധിയെക്കാൾ ശ്രേഷ്ഠമായതു് മഹത്താണു്. (പ്രപഞ്ചമനസ്സ്) മഹത്തിനെക്കാൾ ശ്രേഷ്ഠം പ്രകൃതിയാണു് (അവ്യക്തം). അവ്യക്തത്തെക്കാൾ ശ്രേഷ്ഠമാണു് എല്ലാററിന്റേയും ആത്മാവായ പുരുഷൻ. അതാണു് പരമമായ ലക്ഷ്യം.

ശങ്കരാചാര്യർ 'പര എന്ന വാക്കു് നിർവ്വചിക്കുന്നതു് 'സൂക്ഷ്മാ മഹാന്തശ്ച, പ്രത്യഗാത്മഭൂതാശ്ച' എന്നാണു്.

മനുഷ്യന്റെ ഈ ദിവ്യപ്രകൃതിയും വർദ്ധമാനമായ തരത്തിൽ അതിൽ ഒളിഞ്ഞുകിടക്കുന്ന ഊർജ്ജവിഭവവും അറിയുവാൻ മനുഷ്യനെ സഹായിക്കുകയും അതിനെ അനാവരണം ചെയ്യുകയും അതുവഴി സ്വാതന്ത്ര്യവും സമാധാനവും പൂർത്തീകരണവും കൈവരുത്തുകയുമാണു് അദ്ധ്യാത്മവിദ്യയുടെ കർത്തവ്യം. ആധുനികശാസ്ത്രം മനുഷ്യനു് ബുദ്ധിപരമായ ഊർജ്ജവും വർദ്ധിച്ച ഭൗതിക ഊർജ്ജവിഭവങ്ങളുടെ മേലുള്ള നിയന്ത്രണവും പ്രദാനംചെയ്തിട്ടുണ്ടു്. എന്നാൽ നിർഭാഗ്യവശാൽ ഈ രണ്ടു് ഊർജ്ജങ്ങളും അവനെ ദഹിപ്പിക്കുകയും അവനെ അന്യതാബോധമുള്ളവനും നിരാശനും വിരസനും ഉൽക്കണ്ഠാകുലനും, മുറുക്കമുള്ളവനും മനുഷ്യവിമുഖനുമാക്കിയിരിക്കുകയാണു്. മനസ്സാകുന്ന കുതിരയെ നിയന്ത്രിക്കേണ്ടതെങ്ങനെയെന്നു് അവനറിഞ്ഞുകൂടാ. അവന്റെ കുതിരസവാരിയുടെ ഗുണം കുതിര ആസ്വദിക്കുകയും അവൻ കുതിരയുടെ അടിമയായി നിസ്സഹായനായി ദുരന്തമനുഭവിക്കുകയും ചെയ്യുന്നു. മറിച്ചു് മനുഷ്യന്റെ മസ്തിഷ്കകേന്ദ്രം അവന്റെ ശരീരഘടനയേയും ഊർജ്ജങ്ങളേയും നിയന്ത്രിക്കുകയും നയിക്കുകയും ചെയ്യുകയാണെങ്കിൽ ഇതിന്നാണെന്നു് ആധുനിക ഞരമ്പുശാസ്ത്രം പറയുന്നു. അതായതു് പ്രകൃതി പിൽക്കാലത്തു് സസ്തനജീവികളിൽ നേടിയിട്ടുള്ള മസ്തിഷ്കകേന്ദ്രം മനുഷ്യനിൽ ആന്തരമായ നിയന്ത്രണസംവിധാനത്തിൽക്കൂടി രൂപപ്പെടുത്തിയിരിക്കുന്നുവെന്നും മനുഷ്യൻ ദ്വിതീയമായ മറെറാരു ആന്തരനിയന്ത്രണസംവിധാനത്തിൽക്കൂടി — ശമം, ദമം എന്നു വേദാന്തം വിളിക്കുന്ന മനസ്സിന്റെയും ഇന്ദ്രിയങ്ങളുടേയും ശിക്ഷണത്തിൽക്കൂടി സ്വയം ആത്മീയമായ സ്വാതന്ത്ര്യം നേടുന്നതിനുള്ള പാത തിരഞ്ഞെടുക്കേണമെന്നും അഭിപ്രായപ്പെടുന്നു. ഭൗതികമായ ആന്തരനിയന്ത്രണസമ്പ്രദായത്തിന്റെ പ്രാധാന്യത്തെക്കുറിച്ചു് ബ്രിസ്റ്റളിലെ നാഡീരോഗവിദഗ്ദ്ധൻ ഗ്രേവാൾട്ടർ തന്റെ 'ജീവിക്കുന്ന മസ്തിഷ്കം' (പേജ്. 18) എന്ന ഗ്രന്ഥത്തിൽപറയുന്നു : —

'എല്ലാ സസ്തനജീവികൾക്കും ആന്തരനിയന്ത്രണസംവിധാനം അതിജീവനത്തിന്നു് വേണ്ടിയാണു്. മനുഷ്യനാകട്ടെ മോക്ഷത്തിന്നുവേണ്ടിയും.'

ആധുനിക ഞരമ്പുശാസ്ത്രത്തിലെ 'ആഭ്യന്തരനിയന്ത്രണസംവിധാനം ശാരീരികമായ യോഗം, നിർവ്വാണം, മററു് ആത്മീയനിലപ്പന്നിവയ്ക്കു് തുല്യമാണെന്നു് ഗ്രേവാൾട്ടർ കരുതുന്നു. കഠോപനിഷത്ത് മനുഷ്യന്റെ ഈ ദ്വിതീയ ആന്തരനിയന്ത്രണസംവിധാനത്തി

ന്റെ മഹത്ത്വവും മനുഷ്യന്നു് അതു് നല്കിയിട്ടുള്ള മോക്ഷത്തിന്നുള്ള ആവേശവും ഏഴു മന്ത്രങ്ങളുടെ അവസാന മന്ത്രത്തിലുള്ള 'രഥ ത്തിന്റെ പ്രതിമാനത്തിൽക്കൂടി(3. 9) പ്രകടമാക്കിയിരിക്കുന്നു:

വിജ്ഞാനസാരഥിർയസ്തു മനഃപ്രഗ്രഹവാൻ നരഃ
സോഽധ്വനഃ പാരമാപ്നോതി തദ്‌വിഷ്ണോഃ പരമംപദം.

(ആർക്കു് സാരഥിയെന്ന നിലയിൽ പ്രബുദ്ധതയുണ്ടോ ആർക്കു് കടിഞ്ഞാണെന്ന നിലയിൽ മനസ്സു് ശക്തവും ദൃഢവും ആണോ അവനോ അവളോ വിജയപ്രദമായി ജീവിതയാത്രയുടെ പരമലക്ഷ്യമായ ദിവ്യതേജസ്സിന്റെ പരമാവസ്ഥയിൽ എത്തിച്ചേരുന്നു.)

## 9 മനുഷ്യന്റെ ദുരന്തം: സ്പർശക്ഷമമായ ഊർജ്ജതലത്തിലുള്ള നിശ്ചലാവസ്ഥ

മനുഷ്യന്റെ ബാഹ്യലോകത്തിലെ ഇന്ദ്രിയതലത്തിലുള്ള യാത്രയെ ഭൗതികശാസ്ത്രങ്ങൾ സഹായിക്കുകയും നയിക്കുകയും ചെയ്യുന്നുവെങ്കിൽ ഇന്ദ്രിയങ്ങൾക്കു പിന്നിലുള്ള മനസ്സിനേയും ബോധതലത്തെയും കുറിച്ചു് അന്വേഷണം നടത്തുന്ന ആന്തരയാത്രയിലും നാനാത്വത്തിന്റെ പിന്നിലുള്ള ഏകത്വത്തെയും നശ്വരതയ്ക്കു് പിന്നിലുള്ള അനശ്വരതയേയും സാക്ഷാൽക്കരിക്കുന്നതിന്നു് സഹായിക്കാൻ ആത്മീയശാസ്ത്രത്തിനേ കഴിയുകയുള്ളൂ. ഇന്ത്യ പാശ്ചാത്യ രാജ്യങ്ങളിൽനിന്നു് വ്യത്യസ്തമായി രണ്ടും തമ്മിൽ ഒരു കലഹവും കാണുന്നില്ല. അതു് സഫലീകരണത്തിലേയ്ക്കുള്ള ഒരു നിരന്തരയാത്രയാണു്. തീർച്ചയായും അതു് സ്ഥൂലശരീരത്തിൽനിന്നും ഇന്ദ്രിയങ്ങളിൽനിന്നും സാഹചര്യങ്ങളിൽനിന്നും ആരംഭിക്കുകയും ഇന്ദ്രിയാതീതമായ ആത്മീയലോകത്തിലേയ്ക്കു് തുടർന്നുപോകുകയും ചെയ്യുന്നു. ഒരു കുട്ടി കൗമാരദശ പ്രാപിക്കുന്നതോടെ തന്റെ കുട്ടിക്കാലത്തെ കളിക്കോപ്പുകൾ യാതൊരുദുഃഖവുമില്ലാതെ സ്വയം കൈവിടുകയും കൂടുതൽ വിശാലമായ ജീവിതത്തിന്നുവേണ്ട വിജ്ഞാനാന്വേഷണത്തിലേയ്ക്കു് തിരിയുകയും ചെയ്യുന്നതുപോലെയാണിതു്. ഈ എല്ലാ വളർച്ചകളിലും കുട്ടി കുട്ടിക്കാലത്തെ ആകർഷണങ്ങളും സങ്കല്പങ്ങളും പരിത്യജിക്കുകയും സ്പർശക്ഷമമായ ഊർജ്ജതലത്തിലുള്ള നിശ്ചലാവസ്ഥയിൽനിന്നു് ഇളകിമാറിക്കൊണ്ടിരിക്കുന്ന ഊർജ്ജതലത്തിലേയ്ക്കു് പൊയ്ക്കൊണ്ടിരിക്കുകയും ചെയ്യുന്നു. ഈ ബാഹ്യവസ്തുക്കളുടെ പരിത്യാഗം സ്വാഭാവികമായി അതു് അംഗീകരിക്കയും സ്വാഗതം ചെയ്യുകയും ജീവിതത്തിന്റെയും അനുഭവത്തിന്റെയും കൂടുതൽ വിശാലമായ മേഖലകളെ എത്തിപ്പിടിക്കേണമെന്നു് പ്രത്യാശിക്കയും ചെയ്യുന്നു, തന്നിൽ ഒളിഞ്ഞുകിടക്കുന്ന ശ്രേഷ്ഠതരങ്ങളായ

സാദ്ധ്യതകളെ അനാവരണം ചെയ്തുകൊണ്ടു് ആ വളച്ചക്കു് അതു് ശ്രമിക്കുന്നില്ലെങ്കിൽ അതു് ശൈശവാവസ്ഥയിൽത്തന്നെ നിശ്ചലമായി നില്ക്കുന്നു. അതുപോലെ ആധുനികമനുഷ്യൻ ചരിത്രം ഇതുവരെ അനുഭവിച്ചിട്ടില്ലാത്ത അത്രയും അസംസ്കൃതമായ ഭൗതികത്വത്തിൻെറ ഭീകരതയ്ക്കടിമപ്പെട്ടു് അവൻെറ ശാരീരികതലത്തിൽത്തന്നെ നിശ്ചലമായി നില്ക്കുന്നു. ഇതിനാകട്ടെ സഹായകമായി മനുഷ്യൻെറ ഒരിക്കലും അവസാനിക്കാത്ത വദ്ധിച്ചുവരുന്ന ശാരീരികാഗ്രഹങ്ങളെ സന്തപ്പ്ണംചെയ്യുന്ന കായ്യക്ഷമമായ ശാസ്ത്രീയ സാങ്കേതികവിദ്യയുമുണ്ടു്. ജമ്മൻ മഹാകവിയായ ഗോയ്ഥേയുടെ ഫോസ്റ്റു് എന്ന കഥാപാത്രത്തിലെ കാട്ടിൽവെച്ചുള്ള ആത്മഗതത്തിൽ വിലപിക്കുന്നതുപോലെ:

'ഹാ! തകന്നുപോയ മനുഷ്യാ, ഞാനിപ്പോഠം നമ്മുടെ പൂത്തീകരണമില്ലായ്മയെ അറിയുന്നു. നീ എന്നെ ദൈവത്തിൻെറ കൂടുതൽ കൂടുതൽ അടുപ്പത്തിലെത്തിക്കുന്ന നിർവൃതി പ്രദാനം ചെയ്യു. അതേയവസരത്തിൽ എന്നെ എത്ര അപമാനിച്ചാലും എനിയ്ക്കു് പറിച്ചെറിയാനാവാത്ത ഒരു ഇരുളനായ ചങ്ങാതിയേയും തന്നു. അവനാകട്ടെ അവൻെറ നിന്ദാവാക്കുകഠംകൊണ്ടു് എൻെറ അഭിമാനത്തെയാകെ തകത്തുകളഞ്ഞാലും ഒരു ശ്വാസത്തിൽ നിൻെറ എല്ലാ ദാനങ്ങളും ഒന്നുമല്ലാതാക്കിത്തീത്താലും അവൻ ഒരു വലിയ കാട്ടുതീ എൻെറ ഹൃദയത്തിൽ ജ്വലിപ്പിക്കുന്നു. ഞാൻ ആശയിൽനിന്നു് ഇടറി സമ്പാദ്യത്തിലേയ്ക്കു് വീഴുന്നതുവരെ ആഗ്രഹത്തിൽനിന്നു് വഴുതിപ്പോകുന്നതുവരെയും അവനെ അകററിനിത്താൻ കഴിയുന്നില്ല.

## 10 ശ്രീരാമകൃഷ്ണൻ: ഭോഗം, രോഗം, യോഗം ഇവയെക്കുറിച്ചു്

മനുഷ്യൻെറ ഇന്നത്തെ നില മനസ്സിലാക്കാൻ സഹായിക്കുന്ന മൂന്നു വാക്കുകഠം സംസ്കൃതത്തിലുണ്ടു് — ഭോഗം, യോഗം, രോഗം എന്നിവയാണവ. ഈ സംജ്ഞകളുടെയും സങ്കല്പങ്ങളുടെയും വെളിച്ചത്തിൽ ശ്രീരാമകൃഷ്ണൻ പറയാറുണ്ടു്, മനുഷ്യൻ ഭോഗത്തിൽനിന്നു് പൂത്തീകരണം സാദ്ധ്യമാക്കുന്ന യോഗത്തിലേയ്ക്കുയരണം അവൻ അങ്ങനെ ചെയ്യുന്നില്ലെങ്കിൽ ഭോഗം അവനെ രോഗത്തിലെത്തിക്കുന്നു. ഭോഗം സാധുവായൊരന്വേഷണമാണെങ്കിൽ യോഗവും അതുപോലെ തന്നെയാണു്. പ്രകൃതി മനുഷ്യനെ ശാരീരികമായ ഭോഗത്തിന്നുവേണ്ടി സജ്ജമാക്കിയതുപോലെ തന്നെ യോഗത്തിന്നുവേണ്ട ശാരീരികശക്തിയും നല്കി അവനെ സജ്ജമാക്കിയിട്ടുണ്ടു്. അവൻ ഭോഗത്തിൻെറ നിലയിൽത്തന്നെ പൂഴ്ന്നുകൊണ്ടു് നില്ക്കുകയും ധാമ്മികവും സാന്മാഗ്ഗികവും സൗന്ദര്യാത്മകവും ആത്മീയ

വുമായ തലത്തിലേയ്ക്ക് നീങ്ങുവാൻ ശ്രദ്ധിക്കാതിരിക്കയും ചെയ്താൽ അങ്ങനെയുള്ള തടയപ്പെട്ട വികാസത്തിന് മാനസികവും ശാരീരികവുമായ രോഗത്തിൽക്കൂടി അവൻ അതിന്റെ വില നൽകേണ്ടിവരികയും ചെയ്യും.

അത്യന്തം ആശ്ചര്യകരമായ ആധുനികശാസ്ത്രീയസംസ്കാരത്തിന്റെ ദുരന്തവശമിതാണ്. മനുഷ്യതാല്പര്യത്തിലേയ്ക്കും ആത്മീയാന്വേഷണത്തിന്റെ ദിശയിലേയ്ക്കും നീങ്ങിയാൽ മാത്രമേ ആധുനികസംസ്കാരത്തെ രക്ഷിക്കാനാവൂ. ഇതിന് മാത്രമേ ആധുനികമനുഷ്യനെ ലോകത്തിലേയ്ക്കും അതിന്റെ സന്തുഷ്ടികളിലേക്കും നയിക്കുന്നതിന് സഹായിക്കാൻ കഴിയുകയുള്ളു. അവനെ നിസ്സഹായനായ ഒരു ഇര എന്നതിൽനിന്ന് സ്വതന്ത്രനായ യജമാനന്റെ പദവിയിലേയ്ക്ക് നയിക്കാനും ഇതിനേ സാദ്ധ്യമാകുകയുള്ളു. ഒന്നാമത്തെ ഉപനിഷത്തായ ഈശോപനിഷത്തിലെ പ്രഥമമന്ത്രത്തിൽത്തന്നെ ഈ ആത്മീയശാസ്ത്രത്തിന്റെ അനശ്വരസന്ദേശത്തിന്റെ പ്രകാശനം കാണാം: തേന ത്യക്തേന ഭുഞ്ജീഥാഃ (ത്യാഗത്തിൽക്കൂടി ഈ ലോകം ആസ്വദിക്കുക)

ആത്മീയതയുടെ ശാസ്ത്രത്തിന്റെ ലക്ഷ്യം മനുഷ്യനെ നികൃഷ്ടതയിൽനിന്ന് അനുഗൃഹീതത്വത്തിലേയ്ക്കും വെറും ജീവിതത്തിൽനിന്നും നിസ്സഹായത്വത്തിൽനിന്നും സ്വാതന്ത്ര്യത്തിലേയ്ക്കും നിർഭയത്വത്തിലേയ്ക്കും നയിക്കുകയെന്നതാണ്.

നമുക്കിന്ന് അസംസ്കൃതമായ ഭൗതികത്വത്തിന്റെ വർദ്ധമാനമായ തിക്തഫലങ്ങൾ കാണാൻ കഴിയുന്നുണ്ട്. മാനസികശാരീരികരോഗങ്ങളിൽക്കൂടി മാത്രമല്ല, വ്യാപകമായ അഴിമതി, കൈക്കൂലി മുതലായ നമ്മുടെ സമൂഹത്തെ കാർന്നുതിന്നുന്ന ദുഷ്പ്രവൃത്തികളിൽക്കൂടിയും അത് പ്രകടമാവുന്നുണ്ട്. അധാർമ്മികവും അഥവാ സാമൂഹ്യവിരുദ്ധപ്രലോഭനവും ചെറുത്തുനില്ക്കാൻ കഴിയുന്ന ശക്തി തന്നെ ഒരു ആത്മീയശക്തിയാണ്. അത് ഉദ്ഭവിക്കുന്നത് വെറും ശാരീരികവും ബുദ്ധിപരവുമായ തലത്തിൽ നിന്നല്ല. മനുഷ്യബുദ്ധി – ഏറ്റവും ബുദ്ധിമാനായ മനുഷ്യന്റെ പോലും – പ്രലോഭനങ്ങളുടെ മുമ്പാകെ നിസ്സഹായമായി നിന്നുപോവുന്നു. എന്നാൽ ഇതേ ബുദ്ധിയെ പിന്നിലുള്ള ആത്മാവിന്റെ ദിവ്യപ്രകാശംകൊണ്ട് ഉജ്ജ്വലിപ്പിക്കുകയാണെങ്കിൽ വലുതോ ചെറുതോ ആയ എല്ലാ പ്രലോഭനങ്ങൾക്കുമെതിരായി ഉയർന്നു നില്ക്കാൻ കഴിവ് നേടുന്നു. ബുദ്ധിയുടെ ഈ സംരക്ഷണവും കൂടിയാണ് മനുഷ്യനെയും മനുഷ്യസംസ്കാരത്തെയും വീണ്ടെടുക്കുന്നത്. ഈപ്രകാരമുള്ള വിജ്ഞാനമാണ് വിവേകമായി പാകപ്പെട്ടുവരുന്നത്.

## 11 ശാസ്ത്രത്തിൻെറയും ആത്മീയതയുടെയും ഉദ്ഗ്രഥനത്തെക്കുറിച്ച് ശ്രീകൃഷ്ണൻ

വിജ്ഞാനവും വിവേകവും തമ്മിൽ യാതൊരു കലഹവുമില്ലാത്തതുപോലെ ഇന്ത്യ ഭൗതികശാസ്ത്രങ്ങളും ആത്മീയശാസ്ത്രവും തമ്മിൽ യാതൊരു മത്സരഭാവവും കാണുന്നില്ല കഴിഞ്ഞ 5000 വർഷങ്ങളായി ഭാരതം ഉയർത്തിപ്പിടിച്ച സംസ്കാരത്തിൻെറ മഹത്തായൊരു അനുശാസനമാണിതു്. ഈ അനുശാസനം വളരെ വാചാലമായി പ്രകാശിക്കുന്നതു് 3000 വർഷങ്ങൾക്കു് മുമ്പു് ജീവിച്ച സമുന്നതമായ ഉദ്ഗ്രഥനത്തിൻെറയും സമഗ്രതയുടെയും വ്യക്തിപ്രഭാവമായ ശ്രീകൃഷ്ണൻ തൻെറ ശിഷ്യനായ ഉദ്ധവക്കു് ശ്രീമദ്ഭാഗവതത്തിൽ നല്കുന്ന ഉദ്ബോധനത്തിലാണു് (XI. VII. 19-21)

പ്രായേണ മനുജാ ലോകേ ലോകതത്ത്വവിചക്ഷണാഃ
സമുദ്ധരന്തി ഹ്യാത്മാനം ആത്മനൈവാശുഭാശയാത്.

(സാമാന്യമായിപ്പറഞ്ഞാൽ ഈ ലോകത്തിലെ മനുഷ്യർ ബാഹ്യലോകത്തെക്കുറിച്ചുള്ള അന്വേഷണത്തിൽ സമർത്ഥരാണു്. അവർ ആത്മാവുകൊണ്ടുതന്നെ ആത്മാവിനെ എല്ലാ നിരാശയിൽനിന്നും പ്രാകൃതത്വത്തിൽനിന്നും ഉയർത്തുന്നു.)

ആത്മനോ ഗുരുരാത്മൈവ പുരുഷസ്യ വിശേഷതഃ
യത്പ്രത്യക്ഷാനുമാനാഭ്യാം ശ്രേയോഽസാവനുവിന്ദതേ.

(വിശേഷിച്ചു് മനുഷ്യൻെറ കാര്യത്തിൽ അവൻെറയോ അവളുടെയോ ഗുരു അവനോ അവളോ തന്നെയാണു്. ഇതിന്നു കാരണം മനുഷ്യൻ ഭൗതികവും സാമൂഹ്യവുമായ ക്ഷേമം നേരിട്ടുള്ള ഇന്ദ്രിയാനുഭൂതിയിൽക്കൂടിയും അതിനെ അടിസ്ഥാനപ്പെടുത്തിയുള്ള ഊഹത്തിൽക്കൂടിയുമാണു് നേടുന്നതെന്നതാണു്.)

ഈ രണ്ടു് ശ്ലോകങ്ങളും ഉദ്ഘോഷിക്കുന്നതു് ഭൗതികശാസ്ത്രങ്ങളെക്കുറിച്ചും സാങ്കേതികവിദ്യയെക്കുറിച്ചുമുള്ള അന്വേഷണത്തിൻെറ പ്രാധാന്യത്തെക്കുറിച്ചും മനുഷ്യൻെറ വളർച്ചയ്ക്കും വികാസത്തിനും ഈ ബുദ്ധിപരമായ നിയന്ത്രണം എത്രത്തോളം ഉണ്ടെന്നതിനെക്കുറിച്ചുമാണു്. എന്നാൽ അവൻെറ ക്ഷേമത്തിനു് ഇതുമാത്രം മതിയോ ? ഇവമാത്രംകൊണ്ടു് മനുഷ്യസാദ്ധ്യതകളുടെ മുഴുവൻ വ്യാപ്തിയും രൂപപ്പെടുത്താമോ ? ആധുനികപാശ്ചാത്യശാസ്ത്രം പറയുന്നതു് അതെയെന്നാണു്. മനുഷ്യനിൽ ഇതിലും അഗാധതയിൽ ഒളിഞ്ഞുകിടക്കുന്ന ഉൽകൃഷ്ടങ്ങളായ സാദ്ധ്യതകളെക്കുറിച്ചും അവയെ അനാവരണം ചെയ്യാലുണ്ടാകുന്ന അനുഗ്രഹവർഷത്തെക്കുറിച്ചുമുള്ള ഉൾക്കാഴ്ച ശാസ്ത്രത്തിന്നില്ലാത്തതുകൊണ്ടാണു് അതു് അങ്ങനെ പറയുന്നതു്. എന്നാൽ ഭാരതീ

യജ്ഞാനം മുമ്പ് മുണ്ഡകോപനിഷത്തിൽ ചൂണ്ടിക്കാട്ടിയതുപോലെ എല്ലാ വിജ്ഞാനത്തെയും പരാ എന്നും അപരാ എന്നും രണ്ടു് വിഭാഗമായി തിരിച്ചിട്ടുണ്ടു്. പ്രകൃതി മനുഷ്യന്നു് സമസ്തപ്രകൃതിയുടെയും മനുഷ്യന്റെയും സമുന്നതമേഖലകളെക്കുറിച്ചു് ഗവേഷണം ചെയ്യാനുള്ള ശാരീരികശേഷി നല്കിയിട്ടുണ്ടു്. ആ ഉയൎന്ന തലത്തെ അറിയുന്നതുകൊണ്ടു് മാത്രമാണു് മനുഷ്യൻ അവന്റെ വെറും ജീവിതം ഉപേക്ഷിച്ചു് മുക്തിയും അനുഗ്രഹവും നേടുന്നതു്".

ഭൗതികശാസ്ത്രത്തിൽനിന്നു് ആത്മീയശാസ്ത്രത്തിലേയ്ക്കുള്ള ഗതിയിൽക്കൂടി മോക്ഷത്തിലേയ്ക്കും സഫലീകരണത്തിലേയ്ക്കും അവൻ എത്തിച്ചേരണം. ആധുനികകാലഘട്ടത്തിലെ യുക്തിയുടെയും വിമൎശനാവേശത്തിന്റെയും അപരാവിദ്യയുടെയും ഉത്തമമാതൃകയായ നരേന്ദ്രന്റെയും അപരാവിദ്യയിൽക്കൂടി ഒരിക്കലും കടന്നു വരാത്ത ആളെങ്കിൽ യുക്തിയേയും വിമൎശനാവേശത്തെയും പ്രോത്സാഹിപ്പിച്ചു പോന്നിരുന്ന, പരാവിദ്യയുടെ ഒരുത്തമമാതൃകയായ ശ്രീരാമകൃഷ്ണന്റെയും പ്രസക്തിയും അൎത്ഥവുമിതായിരുന്നു. രണ്ടിന്റെയും സമഞ്ജസസമ്മേളനം സ്വാമി വിവേകാനന്ദനായി പുറത്തുവന്നു. പരാവിദ്യയുടെയും അപരാവിദ്യയുടെയും, അതായതു് ഭൗതികശാസ്ത്രത്തിന്റെയും ആത്മീയതയുടെയും ഏകത്വത്തിലും സുസ്വരതയിലും ഊന്നുന്ന ഭാരതീയവീക്ഷണം ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരുടെ ഗാഢസൗഹൃദത്തിൽ പുനഃപ്രമാണീകരിക്കപ്പെട്ടിരിക്കുന്നു. റൊമെയിൻ റോളാങ്ങ് തന്റെ രാമകൃഷ്ണന്റെ ജീവിതം എന്ന ഗ്രന്ഥത്തിൽ അനുവാചകൎക്കു് ഇരുവരെയും പരിചയപ്പെടുത്തിയതു് സാൎവ്വജനീനമായ ആത്മാവിന്റെ ഉത്കൃഷ്ടമായ സ്വൈരൈക്യമെന്നാണു്; തന്റെ വിവേകാനന്ദന്റെ ജീവിതം എന്ന ഗ്രന്ഥത്തിൽ വിവേകാനന്ദന്റെ വ്യക്തിത്വത്തെ വൎണ്ണിക്കുന്നതു് ഈ ഉജ്ജ്വലമായ വാക്കുളിലാണു്. (പേജ്.281)

'വിവേകാനന്ദന്റെ രചനാത്മകപ്രതിഭ, സമതുലിതാവസ്ഥ, ഉദ്ഗ്രഥനം എന്നീ രണ്ടു് വാക്കുകളിൽ ഒതുക്കാം. അദ്ദേഹം ആത്മാവിന്റെ എല്ലാ മാൎഗ്ഗങ്ങളെയും സമാശ്ലേഷിക്കുന്നു.

നാലു് യോഗങ്ങൾ സമ്പൂൎണ്ണമായും, പരിത്യാഗവും, സേവനവും, കലയും, ശാസ്ത്രവും, മതവും, കൎമ്മവും (ഏററവും ഉന്നതമായതുമുതൽ ഏററവും പ്രായോഗികമായതുവരെയുള്ള) അദ്ദേഹം പഠിപ്പിച്ച ഓരോ മാൎഗ്ഗത്തിനും അതിന്റേതായ പരിമിതികളുണ്ടു്. എന്നാൽ അവയിൽ എല്ലാററിലും അദ്ദേഹം ഉണ്ടായിരുന്നു. എല്ലാററിനേയും അദ്ദേഹം ആശ്ലേഷിക്കുകയും ചെയ്തു. നാലു് കുതിരകളെയും കൂട്ടിയ ഒരു വണ്ടിയിൽ സഞ്ചരിക്കുന്നതുപോലെ സത്യത്തിലേയ്ക്കുള്ള നാലു് മാൎഗ്ഗങ്ങളുടെ കടിഞ്ഞാണും കൈയിലേന്തിക്കൊണ്ടു് അദ്ദേഹം ഒരേ

സമയത്തു് അവയിലെല്ലാററിലും കൂടി ഏകത്വത്തിലേയ്ക്കു് സഞ്ചരിച്ചു. അദ്ദേഹം മനുഷ്യൻെറ എല്ലാ ഊജ്ജത്തിൻെറയും സുസ്വരതയുടെ മൂത്തിമദ്ഭാവമായിരുന്നു.'

റൊമെയിൻ റോളാങ്ങ് ശ്രീരാമകൃഷ്ണനിൽ പരാവിദ്യയുടെ ഫലങ്ങളെ അത്യാകഷ്കവും ചിന്തോദ്ദീപകവും ആയ ഒരു ഖണ്ഡികയിൽ 'രാമകൃഷ്ണൻെറ ജീവിതം' എന്ന ഗ്രന്ഥത്തിൽ വണ്ണിച്ചിരിക്കുന്നു:

'ഞാൻ ഇവിടെ ചിത്രീകരിക്കുന്ന മനുഷ്യൻെറ ജീവിതം 300 ദശലക്ഷം ജനങ്ങളുടെ 2000 വഷത്തെ ആത്മീയജീവിതത്തിൻെറ സമ്പൂണ്ണതയാണു് അദ്ദേഹം സമാധിയായിട്ടു് 40 വർഷങ്ങളം ആയെങ്കിലും അദ്ദേഹത്തിൻെറ ആത്മാവു് ആധുനികഇന്ത്യയെ ചൈതന്യംകൊണ്ടു് തുടപ്പിക്കുന്നു. അദ്ദേഹം ഗാന്ധിയെപ്പോലെ ഒരു കമ്മവീരനായിരുന്നില്ല; ഗെയ്ഥേവിനെപ്പോലെയോ, ടാഗോറിനെപോലെയോ കലയിലോ, ചിന്തയിലോ ഒരു പ്രതിഭാശാലിയുമായിരുന്നില്ല. അദ്ദേഹം ബംഗാളിലെ ഒരു കുഗ്രാമത്തിലെ ബ്രാഹ്മണനായിരുന്നു. പ്രമുഖമായ യാതൊരു സംഭവങ്ങളുമില്ലാതിരുന്നതും തൻെറ കാലത്തെ രാഷ്ട്രീയത്തിൽനിന്നും സാമൂഹ്യപ്രവത്തനങ്ങളിൽനിന്നും അകന്നതുമായ പരിമിതമായ ഒരു ചട്ടക്കൂടായിരുന്നു അദ്ദേഹത്തിൻെറ ബാഹ്യജീവിതം. എന്നാൽ അദ്ദേഹത്തിൻെറ ആന്തരജീവിതമാകട്ടെ ബഹുവിധത്തിലുള്ള എല്ലാ ദേവന്മാരേയും, മനുഷ്യന്മാരേയും ആശ്ലേഷിച്ചിരുന്നു !

3-ാം അദ്ധ്യായത്തിലെ 21-ാം ശ്ലോകത്തിൽ ശ്രീകൃഷ്ണൻ എല്ലാററിലും അടങ്ങിയ ഒരേയൊരു ദിവ്യാത്മാവിൻെറ അവതാരത്തിൻെറ നിലയിൽ സംസാരിക്കുന്നതു് കാണാം.

പുരുഷത്വേ ച മാം ധീരാഃ സാംഖ്യയോഗവിശാരദാഃ
ആവിസ്തരാം പ്രപശ്യന്തി സവ്വശക്ത്യുപബൃംഹിതം.

(ഈ മനുഷ്യപ്രതിഭാസത്തിൽത്തന്നെ ആത്മീയതയുടെ ശാസ്ത്രത്തിലും സാങ്കേതികവിദ്യയിലും നിയന്ത്രണം ലഭിച്ച ധീരന്മാർ എല്ലാററിൻെറയും ആത്മാവായ എന്നെ എല്ലാ ഊജ്ജങ്ങളുടെയും അക്ഷയമായ സംഭരണിയായി സാക്ഷാത്ക്കരിക്കുന്നു,

ഈ അത്യാകഷ്കവും ഉത്തേജകവുമായ ചിന്തയുടെ പശ്ചാത്തലത്തിലും, അനുഭവത്തിലും ഇന്ത്യയിലെ ശാസ്ത്രജ്ഞന്മാരും, ബുദ്ധിജീവികളും ചരിത്രത്താൽ സോപാധികമാക്കപ്പെട്ട തങ്ങളുടെ സേവനം മനുഷ്യരാശിക്കുവേണ്ടി ചെയ്യുന്നു. ഇന്ത്യയുടെയും പുറം ലോകത്തിൻെറയും സേവനത്തിൽ ജീവിക്കുകയും ഭൗതികശാസ്ത്രത്തിൻെറയും,

ആത്മീയശാസ്ത്രത്തിന്റെയും, ഐക്യത്തിന്റെയും, സ്വതന്ത്രതയുടെയും സംക്ഷിപ്തമായ ദർശനം നല്കുകയും ചെയ്തുകൊണ്ടിരിക്കുന്നു. എല്ലാ വിദ്യകളും, മതേതരവിദ്യയും പരിപാവനമാണ്. എല്ലാററിന്റെയും ദേവത ഭാരതീയപാരമ്പര്യമനുസരിച്ച് സരസ്വതീദേവിയാണ്.

## 12 വേദാന്തം ഭൗതികക്ഷേമത്തെയും ആത്മീയമോക്ഷത്തെയും സമഗ്രമായി ഉൾക്കൊള്ളുന്നു

ഭാരതം ഭൗതികക്ഷേമത്തെ അവഗണിക്കുകയോ, താഴ്ത്തിക്കാണുകയോ ചെയ്തിരുന്നില്ലെന്ന് ഗീതയിൽനിന്നും ശങ്കരാചാര്യരുടെ ഗീതാഭാഷ്യത്തിന്റെ ആമുഖത്തിലെ ഒരു വാക്യത്തിൽനിന്നും, സ്വാമി വിവേകാനന്ദന്റെ ഒരു നീണ്ട ഖണ്ഡികയിൽനിന്നും വ്യക്തമാകുന്നുണ്ട്. ശങ്കരാചാര്യർ തന്റെ ആമുഖത്തിൽ പറയുന്നു:

ദ്വിവിധോ ഹി വേദോക്തോ ധർമ്മഃ, പ്രവൃത്തിലക്ഷണോ, നിവൃത്തിലക്ഷണശ്ച. ജഗതഃ സ്ഥിതികാരണം, പ്രാണിനാം സാക്ഷാദ് അഭ്യുദയനിഃശ്രേയസഹേതുഃ.

(ധർമ്മം യഥാർത്ഥത്തിൽ രണ്ടു തരത്തിലുണ്ടെന്ന് വേദങ്ങൾ പഠിപ്പിക്കുന്നുണ്ട്. ബാഹ്യലോകത്തിലെ കർമ്മത്തിന്റെ സ്വഭാവത്തിലും, ആന്തരമായ ധ്യാനത്തിലേയ്ക്കുള്ള പിൻവാങ്ങലിലും. രണ്ടും ലോകത്തിന്റെ നിലനില്പിനാണ് ഉദ്ദേശിക്കപ്പെട്ടിട്ടുള്ളത്. അത് രൂപപ്പെടുത്തിയത് ലൗകികക്ഷേമത്തിനും എല്ലാ ജീവികളുടേയും ആത്മീയ മോചനത്തിനുമാണ്.)

രാമനാട്ടിലെ പ്രഭാഷണത്തിന് മറുപടിയായി സ്വാമി വിവേകാനന്ദൻ (കംപ്ലീററ് വർക്ക്, വാല്യം III. പേജ് 148 – '50), ഇപ്രകാരം പറയുന്നു:

''ഈ രാജ്യം ഇപ്പോഴും മതങ്ങളുടെയും, ആത്മീയതയുടെയും ഉറവിടമാണ്. ഇവിടേയും, മററു രാജ്യങ്ങളിലും, അടുത്തു പിറന്നു വീണതും പകുതി കൊല്ലപ്പെട്ടതും, രാഷ്ട്രീയ അതിമോഹങ്ങളാലും സാമൂഹ്യകൗശലങ്ങളാലും അധഃപതിപ്പിക്കപ്പെട്ടതുമായ നാടുകളിലും ഇതു് കവിഞ്ഞൊഴുകി ലോകംമുഴുവൻ നിറഞ്ഞു നില്ക്കണം. പല സ്വരങ്ങളുടേയും, വ്യഞ്ജനങ്ങളുടെയും, ശബ്ദകോലാഹലങ്ങളുടേയും ഇടയ്ക്കു് ഭാരതീയഅന്തരീക്ഷം പരിപൂരിതമായി നിറഞ്ഞ് ഏററവും ശ്രേഷ്ഠവും, ആകർഷകവുമായ ഒരേയൊരു ശബ്ദം, അതായതു് പരിത്യാഗം എന്നതു് എല്ലാററിനേയും കീഴ്പ്പെടുത്തി ഉയർന്നുകേൾക്കണം. അതാണ് ഭാരതീയമതങ്ങളുടെ രക്ഷാവാക്യം.....ഈ ധൻകര ധീരരും, സുശക്തമനസ്കരും, ബുദ്ധിശാലികളും ആയവരാൽ പ്രകാശമാനമാക്കപ്പെട്ടിരിക്കുന്നു. ഈ അനന്തമായ പ്രപഞ്ചമെന്ന് വിളിക്ക

പ്പെടുന്നതുപോലും വെറും ചെളിക്കട്ടമാത്രം, അതിനുമപ്പുറം, എത്രയോ അപ്പുറം അതു പോകുന്നു. കാലം, അനന്തമായ കാലംപോലും അവക്ക് ഇല്ലാത്തതു മാത്രമാണ്...... ഈ പ്രാതിഭാസികങ്ങൾക്ക് അപ്പുറത്തേയ്ക്കുള്ള പോക്കാണ് ശരിയായ മതത്തിൻെറ ആത്മാവ്.''

''എൻെറ രാഷ്ട്രത്തിൻെറ പ്രത്യേകത ഇന്ദ്രിയാതീതത്വത്തിലേയ്ക്ക് പോകാനുള്ള പിടച്ചിലാണ്. എന്തു വിലകൊടുത്തും ഏതു ആപത്തിനെ നേരിട്ടും പ്രകൃതിയുടെ ഈ മൂടുപടം കീറിയെറിഞ്ഞുകൊണ്ട് അതിനപ്പുറത്തേയ്ക്കുള്ള പോക്കിനുവേണ്ട ധൈര്യമാണതു്..... ഈ ആത്മീയതയാണ് നിങ്ങൾ ലോകത്തെ പഠിപ്പിക്കേണ്ടതു്.''

''നാം ഈ ലോകത്തിൽനിന്ന് വല്ലതും പഠിച്ചുവോ ? നമ്മൾ ഒരുപക്ഷെ അല്പം ഭൗതികജ്ഞാനം നേടിയിട്ടുണ്ടാവാം. സംഘടനയ്ക്കുള്ള ശക്തി, ശക്തികളെ കൈകാര്യം ചെയ്യാനുള്ള സാമർത്ഥ്യം, ഏററവും ചെറിയ കാരണങ്ങളിൽനിന്ന് ഏററവും ഉത്തമമായ ഫലങ്ങൾ ഉളവാക്കാനുള്ള സംഘടനാശേഷി. ഇതൊരുപക്ഷെ ഒരു അതിത്തിവരെ നാം പാശ്ചാത്യരാജ്യങ്ങളിൽനിന്ന് പഠിച്ചതാവാം.''

''ഇന്ത്യയിൽ ആരെങ്കിലും തീററിയുടേയും, കുടിയുടേയും, ഉല്ലാസത്തിൻേറയും ആദർശം പ്രസംഗിച്ചാൽ, ഈ ഭൗതികലോകത്തെ ദൈവമായി ചിത്രീകരിച്ചാൽ ആ മനുഷ്യൻ ഒരു നുണയനായിരിക്കും. ഈ പുണ്യഭൂമിയിൽ അവനു് സ്ഥാനമില്ല. ഭാരതീയ മനസ്സിനു് അവനെ ശ്രദ്ധിക്കേണ്ട കാര്യമില്ല. ഹാ, പടിഞ്ഞാററൻ സംസ്കാരത്തിൻെറ മിന്നലാട്ടമുണ്ടായിട്ടും അതിൻെറ എല്ലാ മുഴുപ്പും, ആശ്ചര്യകരവുമായ ശക്തിപ്രകടനമുണ്ടായിട്ടും ഈ വേദിയിൽ നിന്നുകൊണ്ട് ഞാൻ അവരുടെ മുഖത്തുനോക്കി പറയും അവയെല്ലാം വ്യർത്ഥമാണെന്നു്. അതു് പൊങ്ങച്ചങ്ങളുടേയും പൊങ്ങച്ചമാണ്. ദൈവം മാത്രം ജീവിക്കുന്നു; ആത്മാവു് മാത്രം ജീവിക്കുന്നു, ആത്മീയത മാത്രം ജീവിക്കുന്നു. അതു് മുറുകെ പിടിച്ചുകൊള്ളുക.

''എന്നിട്ടും നമ്മുടെ സ്വന്തം ആവശ്യങ്ങൾക്കുവേണ്ടി മയപ്പെടുത്തിയ ഒരുതരം ഭൗതികത ഉന്നതമായ സത്യങ്ങൾക്ക് ഇനിയും പാകമാകാത്ത നമ്മുടെ പല സഹോദരന്മാർക്കും ഒരു അനുഗ്രഹമായി തോന്നുന്നു...... നമ്മുടെ ഗ്രന്ഥങ്ങളിൽ അവക്കുവേണ്ടി ധാരാളം വ്യവസ്ഥകൾ ഉൾക്കൊള്ളിച്ചിട്ടുണ്ട്. എന്നാൽ നിർഭാഗ്യവശാൽ പില്ക്കാലങ്ങളിൽ എല്ലാം കൂടി ഒരേ നിയമമാക്കി കൂട്ടിക്കെട്ടുവാനുള്ള ഒരു പ്രവണത ഉണ്ടായിട്ടുണ്ട്. സന്ന്യാസികൾക്കുള്ള അതേ നിയമം മററുള്ളവക്കും എന്ന നിലയിൽ കൂട്ടിക്കെട്ടിയതു് ഒരു വലിയ പ്രമാദമായിരുന്നു. അതുകൊണ്ട് മാത്രമാണ് നമ്മുടെ രാജ്യത്തു് വളരെ ദാരിദ്ര്യവും. കഷ്ടപ്പാടുകളും ഉണ്ടായിത്തീന്നതു്. ഒരു ദരിദ്രൻെറ ജീവിതം

അവന് ആവശ്യമില്ലാത്ത ഗംഭീരമായ ആത്മീയ സാന്മാർഗ്ഗികനിയമങ്ങളിൽപ്പെട്ടു ചതഞ്ഞുപോയിരുന്നു. കയ്യെടുത്തുകളയൂ, ആ സാധുമനുഷ്യൻ അല്പമൊന്നു് ഉല്ലസിച്ചുകൊള്ളട്ടെ. അനന്തരം അയാൾതന്നെ അയാളെ ഉയർത്തിക്കൊള്ളും. ത്യാഗം അയാളിൽ സ്വയമേവ വന്നുചേരും. ഒരുപക്ഷേ ഈ വഴിക്കു് പാശ്ചാത്യജനങ്ങൾക്കു് നമ്മെ ചിലതു് പഠിപ്പിക്കാൻ കഴിയും. എന്നാൽ ഈ വക കാര്യങ്ങൾ പഠിക്കുമ്പോൾ നാം വളരെ ശ്രദ്ധാലുക്കളായിരിക്കണം. ഇന്നു് പാശ്ചാത്യാശയങ്ങൾ സ്വീകരിച്ചിട്ടുള്ള ചില മനുഷ്യരുടെ മാതൃകകൾ കാണുമ്പോൾ അതു് മിക്കവാറും പരാജയങ്ങളാണെന്നു് പറയേണ്ടിവന്നതിൽ എനിക്കു് വല്ലാത്ത ദുഃഖമുണ്ടു്......''

' ഹിന്ദുക്കളുടെ സ്വഭാവത്തിന്റെ രഹസ്യം കിടക്കുന്നതു് യൂറോപ്യൻ ശാസ്ത്രങ്ങളേയും, വിജ്ഞാനത്തേയും, ധനത്തേയും, സ്ഥാനമാനങ്ങളേയും ഓരോ ഹിന്ദുബാല കുട്ടിയുടേയും സഹജമായ ആത്മീയതയ്ക്കും അന്തഃശുദ്ധിക്കും അവയെ എല്ലാം കീഴ്പ്പെടുത്തിയടുക്കുന്നതിലാണ്...... എന്നാൽ ശ്രദ്ധിക്കൂ, നിങ്ങൾ ആ ആത്മീയത ഉപേക്ഷിച്ചു് പടിഞ്ഞാറൻ സംസ്കാരത്തിന്റെ ഭൗതികതയിലേയ്ക്കു് നീങ്ങുകയാണെങ്കിൽ അതിന്റെ ഫലം മൂന്നു തലമുറ കഴിയുമ്പോഴേയ്ക്കും നിങ്ങൾ കുറിയറ്റുപോയ ഒരു വംശമായിത്തീരുമെന്നാണ്; കാരണം രാഷ്ട്രത്തിന്റെ നട്ടെല്ലു് തകർന്നുപോകും, ദേശീയമായ കെട്ടിടത്തിന്റെ അടിത്തറ തകർന്നടിയും. തൽഫലമായി സർവ്വതോമുഖമായ ഉന്മൂലനാശവും സംഭവിക്കും.

''അതിനാൽ എന്റെ സുഹൃത്തുക്കളെ, പ്രഥമവും, പ്രധാനവുമായ ഒരേയൊരു പോംവഴി നമ്മൾ ആത്മീയതയിൽ പിടിമുറുക്കുകയെന്നതു് മാത്രമാണ്—നമ്മൾക്കു് നമ്മുടെ പൂർവ്വപിതാക്കന്മാരിൽനിന്നു് കൈമാറി മാറി പൈതൃകമായി ലഭിച്ച അമൂല്യമായ സമ്പത്തു് അതാണ്...അതിനാൽ നിങ്ങൾ ആത്മീയതയിൽ വിശ്വസിച്ചാലും, ഇല്ലെങ്കിലും ശരി, ദേശീയജീവിതത്തിന് വേണ്ടിയെങ്കിലും ആത്മീയതയിൽ അല്പം പിടിയുള്ളവരും അതിനെ പരിരക്ഷിക്കുന്നവരുമായിത്തീരണം. എന്നിട്ടു് മറ്റേ കൈ നീട്ടി ഇതരവർഗ്ഗങ്ങളിൽനിന്നു് ആവശ്യമുള്ളതു് നേടണം. എന്നാൽ എല്ലാം ജീവിതത്തിന്റെ ആ ഏകമായ ആദർശത്തിന് കീഴ്പ്പെടുത്തിക്കൊണ്ടായിരിക്കണം. അതിൽനിന്നു് ഒരു ആശ്ചര്യകരവും, മഹത്തരവുമായ ഭാവിയുള്ള ഇന്ത്യ ഉടലെടുക്കും. അതു് വരുന്നുണ്ടെന്നു് എനിക്കു് ഉറപ്പുണ്ടു് ഒരിക്കലും ഉണ്ടായിട്ടില്ലാത്തത്രയും മഹത്തരമായ ഒരു ഭാരതം. പുരാണികകാലത്തെ മുനീശ്വരന്മാരെക്കാൾ എത്രയോയേറെ മുനീശ്വരന്മാർ ഇവിടെ ഉദയം ചെയ്യും.''.

വീണ്ടും രാമനാടിന്റെ അടുത്ത സ്ഥലമായ പരമകുടിയിൽ അദ്ദേഹം പറഞ്ഞു: (അതേ പുസ്തകം പേജ് 157-61):

''ജീവിതത്തിന്റെ കവാടങ്ങൾ എല്ലാവർക്കുമായി തുറന്നുകൊടുത്തുകൊണ്ടും, ചില പ്രത്യേകജാതികൾക്കുള്ള സവിശേഷാധികാരങ്ങൾ നശിപ്പിച്ചുകൊണ്ടും ചിലയാളുകൾ അവർ തന്നെ ഉപയോഗിക്കാൻ മറന്നുപോയ ചില ഒളിപ്പിക്കപ്പെട്ട അമൂല്യമായ നീതികളെക്കുറിച്ച് ചർച്ച് ചെയ്തുകൊണ്ടും ഭൗതികവാദം ഒരർത്ഥത്തിൽ ഭാരതത്തിന്റെ രക്ഷയ്ക്ക് എത്തിയിട്ടുണ്ടെന്നും പറയാം.......''

'പാശ്ചാത്യരാജ്യങ്ങൾ ഷൈലോക്ക്മാരുടെ ഭീകരതയിൽപ്പെട്ട് മോങ്ങുകയാണ്. പൗരസ്ത്യരാജ്യങ്ങളാകട്ടെ, പുരോഹിതന്മാരുടെ ഭീകരതയിൽപ്പെട്ടും ഞരങ്ങുന്നു. ഓരോരുത്തനും മററുള്ളവരെ തടഞ്ഞുനിർത്തണം....ഏററവും ഉയർന്ന മനുഷ്യനും നിങ്ങളുടെ കാൽക്കീഴിൽ ഇഴയുന്ന താഴ്ന്ന കീടവും തമ്മിൽ എന്താണ് വ്യത്യാസം? അജ്ഞത. അതാണ് എല്ലാ വ്യത്യാസങ്ങളും ഉണ്ടാക്കുന്നത്. ആ ഇഴയുന്ന പുഴുക്കളിൽ അനന്തമായ ശക്തിയും അറിവും, വിശുദ്ധിയും ദൈവത്തിന്റെതന്നെ അനന്തമായ ദിവ്യതയും ഒളിഞ്ഞിരിപ്പുണ്ട്. അത് അവ്യക്തമാണ്. അതിനെ പ്രകാശിപ്പിക്കണം.

'ലോകത്തിന് ഇന്ത്യയ്ക്ക് പഠിപ്പിച്ചുകൊടുക്കാനുള്ള മഹത്തായ സത്യം അതാണ്, കാരണം അത് മറെറങ്ങും ലഭ്യമല്ലെന്നതുതന്നെ. ഇതാണ് ആത്മീയത, ആത്മാവിന്റെ ശാസ്ത്രം. മനുഷ്യനെ എഴുന്നേററുനില്ക്കാനും, കർമ്മം ചെയ്യാനും പ്രാപ്തനാക്കുന്നതെന്ത്? ശക്തി. ശക്തിയാണ് നന്മ; ദൗർബ്ബല്യമാണ് പാപം. നിങ്ങൾക്ക് ഉപനിഷത്തുകൾ നോക്കിയാൽ ബോംബ് ഷെല്ല് പോലെ പൊട്ടിത്തെറിക്കുന്ന അജ്ഞാനത്തിന്റെ കട്ടയെ തകർത്തു കളയുന്ന ഒരു വാക്ക് കാണാം. അത് നിർഭയത്വമെന്നതാണ്. നാം പഠിപ്പിക്കേണ്ടുന്ന ഒരേയൊരു മതമാകട്ടെ, നിർഭയത്വത്തിന്റെ മതമാണ്...നാം ആത്മാവിന്റെ പ്രകൃതിയെ അറിയുന്നുവെങ്കിൽ ഏററവും ദുർബ്ബലനിലും, നികൃഷ്ടനായ പാപിയിലും പ്രത്യാശവന്നുചേരും. നിങ്ങളുടെ ശാസ്ത്രം പ്രഖ്യാപിക്കുന്നു ഒരിക്കലും നിരാശരാകരുതെന്ന്. നിങ്ങൾ എന്തുചെയ്യുന്നുവോ നിങ്ങളതാകുന്നു. നിങ്ങളുടെ പ്രകൃതി മാററാൻ നിങ്ങൾക്കാവില്ല. പ്രകൃതിക്കു തന്നെ പ്രകൃതിയെ നശിപ്പിക്കാൻ കഴിയില്ല. നിങ്ങളുടെ പ്രകൃതി വിശുദ്ധമാണ്. ശതലക്ഷക്കണക്കിൽ വർഷങ്ങൾ അത് ഒളിഞ്ഞുകിടപ്പുണ്ടാകാം. എന്നാൽ അവസാനമായി അത് ജയിച്ച് പുറത്തേയ്ക്ക് വരും. അതിനാൽ അദ്വൈതദർശനം എല്ലാവർക്കും പ്രത്യാശയാണ് നിരാശയല്ല കൊണ്ടുവരിക. അതിന്റെ പ്രബോധനം ഭയത്തിൽക്കൂടിയല്ല. അത് പഠിപ്പിക്കുന്നത് നിങ്ങൾ

കാല്ക്ക് തെററിയാൽ നിങ്ങളെ തട്ടികൊണ്ടുപോകുന്ന പിശാചിനെപ്പററിയല്ല. പിശാചുമായി അതിന് ഒരു കാര്യവുമില്ല. എന്നാലതു് പറയുന്നു നിങ്ങൾ സ്വന്തം കൈകളിലാണ് നിങ്ങളുടെ ഭാഗധേയം എടുത്തിട്ടുള്ളതെന്നു്....നിങ്ങളുടെ ആത്മീയത ഒരു പ്രത്യേകാർത്ഥത്തിൽ സമൂഹത്തിന്റെ ഒരു പുതിയ ശ്രമത്തിന്റെ അടിത്തറതന്നെ രൂപപ്പെടുത്തേണ്ടിവരും.''

'വേദാന്തത്തിന്റെ കർത്താവു്'' എന്ന വിഷയത്തെ അധികരിച്ചു് കുറച്ചു് ദിവസങ്ങൾക്കുശേഷം കുംഭകോണത്തു് സംസാരിക്കവെ എല്ലാ സ്ഥലത്തുമുള്ള ജനങ്ങളോടുമായി ഈ ഉത്തേജകമായ വൈദാന്തിക ഉദ്ബോധനം അദ്ദേഹം നടത്തി. (അതേ പുസ്തകം, പേജ് 193)

'ഓരോ ആത്മാവോടും ഉത്തിഷ്ഠത, ജാഗ്രത, പ്രാപ്യ വരാൻ നിബോധത' എന്നു് നാം ഉദ്ഘോഷിക്കണം. എഴുന്നേല്ക്കുക, ഉണരുക, ഈ ദൗർബ്ബല്യത്തിന്റെ മാന്ത്രികശക്തിയിൽനിന്നു് ഉണർന്നു് പുറത്തു് വരിക. ആരും യഥാർത്ഥത്തിൽ ദുർബ്ബലരല്ല, ആത്മാവു് അനന്തമാണു്, സർവ്വശക്തമാണു്, സർവ്വജ്ഞമാണു്...നിങ്ങളെയും ഓരോരുത്തനെയും താന്താങ്ങളുടെ യഥാർത്ഥപ്രകൃതിയെ ഉദ്ബോധിപ്പിക്കുക. ഉറങ്ങുന്ന ആത്മാവിനെ വിളിച്ചുണർത്തു; അതെങ്ങനെ ഉണർന്നെഴുന്നേല്ക്കുന്നുവെന്നു് നോക്കുക. ശക്തി വരും, മഹത്വം വരും, നന്മ വന്നുചേരും, വിശുദ്ധി വന്നുചേരും, ശ്രേഷ്ഠമായ എല്ലാം വന്നുചേരും, ഈ ഉറങ്ങുന്ന ആത്മാവിനെ ഉണർത്തി സ്വബോധമുള്ള കർമ്മത്തിലേക്കു് കൊണ്ടുവന്നാൽ.''

## 13 ആധുനികശാസ്ത്രം: അതിന്റെ ക്രമികമായ ആത്മീയാഭിമുഖ്യം

കഴിഞ്ഞ ശതകത്തിൽനിന്നു് വ്യത്യസ്തരായി നിരവധി ശാസ്ത്രീയ ലേഖകന്മാർ പ്രത്യേകിച്ചും 20-ാം ശതകത്തിലെ ഊർജ്ജതന്ത്രജ്ഞന്മാരും, ജൈവശാസ്ത്രജ്ഞന്മാരും മനുഷ്യനിലുള്ള ആത്മീയമായ രഹസ്യത്തെക്കുറിച്ചു് ചിന്തിക്കാൻ തുടങ്ങിയിട്ടുണ്ടു്. അണുവോർജ്ജതന്ത്രം പ്രപഞ്ചപ്രതിഭാസത്തിലുള്ള നിരീക്ഷിതങ്ങളായ വസ്തുതകളുടെ നിരീക്ഷകന്റെ പ്രാധാന്യത്തെ അംഗീകരിച്ചിട്ടുണ്ടു്; അവർ നിരീക്ഷകൻ എന്ന സ്ഥാനത്തു് 'പങ്കാളി' എന്ന സംജ്ഞയാണു് ഉപയോഗിച്ചിട്ടുള്ളതു്. ബോധത്തിന്റെ അഗാധതയുടെ പ്രാധാന്യം ഗവേഷണത്തിനുള്ള വസ്തുതകളെ സംബന്ധിച്ചു് എത്രത്തോളമുണ്ടെന്നു് ഇതു് വെളിവാക്കുന്നു. അത്തരത്തിലുള്ള ഒരു ഗവേഷണം ഭൗതികശാസ്ത്രത്തെ യാഥാർത്ഥ്യത്തിന്റെ ആത്മീയതലത്തിലേക്കു് കൊണ്ടുവരുന്നു. മാത്രമല്ല, വേദാന്തത്തിൽ വികസിതമായ ആത്മീയശാസ്ത്ര

ത്തോടും മററു ദർശനങ്ങളോടും അതിനെ ഗാഢമായി അടുപ്പിക്കുകയും ചെയ്യുന്നു. അതുപോലെതന്നെ നാഡീശാസ്ത്രത്തിലും, സ്വയം ബോധത്തിലും, പ്രകൃതി മനുഷ്യനിൽ വികസിപ്പിച്ച അഹംബോധത്തിലും പ്രാധാന്യവും, അംഗീകരണവും നല്കിക്കൊണ്ടു് അതിൻെറ പ്രാധാന്യം വെളിപ്പെടുത്തിയിരിക്കുന്നു. പ്രകൃതി നേടിക്കൊടുത്ത മനുഷ്യനു് മുമ്പുള്ള ജീവികളുടെ അവസ്ഥയിലെ സ്വയം ബോധമില്ലായ്മയിൽനിന്നു് വ്യത്യസ്തമായി യുക്തിയുടെയും, ഇച്ഛയുടെയും സംസാരത്തിൽക്കൂടിയുള്ള ആശയവിനിമയത്തിൻെറയും ഉന്നതമായ ശക്തികേന്ദ്രമായി മനുഷ്യനിൽ പ്രബലമായി കാണപ്പെടുന്ന ഈ ബോധാവസ്ഥയെക്കുറിച്ചു് ചിന്തിച്ചുകൊണ്ടു് നാഡീശാസ്ത്രം ഗവേഷണത്തെ യോഗവേദാന്തത്തിലേയ്ക്കും, മററു് ആത്മീയപദ്ധതികളിലേയ്ക്കും അടുപ്പിച്ചുകൊണ്ടിരിക്കുകയാണു്. ഇവയെല്ലാം പൗരസ്ത്യ ആത്മീയസത്യങ്ങളും, സാങ്കേതികത്വവും ആധുനികപാശ്ചാത്യമനഃശാസ്ത്രവും മനഃശാസ്ത്രചികിത്സയും തമ്മിലുള്ള വർദ്ധമാനമായ ഇണങ്ങിച്ചേരലും നിത്യവളർച്ചയിലേയ്ക്കു നയിക്കുന്ന ഭൗതികശാസ്ത്രത്തിൻെറയും ആദ്ധ്യാത്മികശാസ്ത്രത്തിൻെറയും ആരോഗ്യകരമായ സഹകരണമായി ഈ ആശ്ചര്യകരമായ ബഹിരാകാശയുഗത്തിൻെറ ഉത്തരാർദ്ധത്തിൽ കൈകോർത്തു പിടിച്ചിരിക്കുന്നുവെന്നതിൻെറ വ്യക്തമായ സൂചനയാണു്. ഷോക്കൻ ബുക്കു് രണ്ടു വർഷം മുമ്പു് പ്രസിദ്ധീകരിച്ച 'The meeting of the ways: Explorations in East-west psychology' എന്ന അർത്ഥവത്തായ ശീർഷകത്തിലുള്ള ഗ്രന്ഥത്തിൻെറ ആമുഖത്തിൽ എഡിററർ ജോൺ വെൽവുഡ് പറയുന്നു:

''ഈ ഗ്രന്ഥം, ബോധത്തിൻെറ പ്രകൃതി, വൈയക്തികമായ തിരിച്ചറിയൽ, സമചിത്തത, മാനസികചികിത്സ എന്നിങ്ങനെയുള്ള അവിരതമായ പ്രശ്നങ്ങൾക്കു് പുതിയ വീക്ഷണകോൺ പ്രദാനം ചെയ്യുന്നതാണു്. ഇതിലെ ഒന്നാം ഭാഗം മനുഷ്യമനസ്സിൻെറ പ്രകൃതിയെക്കുറിച്ചുള്ള മൗലികമായ ചോദ്യങ്ങളാണു്. ബോധത്തിൻെറ വിവിധതലങ്ങളെക്കുറിച്ചുള്ള കണ്ടുപിടുത്തം തൽക്ഷണം ഒരാളുടെ വ്യക്തിപ്രഭാവത്തിൻെറ പ്രകൃതിയെക്കുറിച്ചുള്ള ചോദ്യത്തിലേയ്ക്കു് നയിക്കുന്നു. വെറും സാങ്കല്പിക സിദ്ധാന്തങ്ങളെ അകററി നിർത്തുന്നതിനുവേണ്ടി മനസ്സിൻെറ കണ്ടുപിടുത്തങ്ങളെക്കുറിച്ചുള്ള ചോദ്യങ്ങൾ കൂടുതൽ അനുഭവവേദ്യവും, നിയന്ത്രിതസമീപനത്തോടു കൂടിയതുമായിരിക്കേണ്ടതുണ്ടു്. ഇതു് രണ്ടാം ഭാഗത്തിലെ പ്രതിപാദ്യമാണു്. മൂന്നാംഭാഗമാകട്ടെ, ധ്യാനത്തെക്കുറിച്ചുള്ളതാണു്. നാലാമതായി കഴിഞ്ഞ മൂന്നു് ഭാഗങ്ങളിലുമുള്ള ഉൾക്കാഴ്ചകളെ മാനസിക ചികിത്സയിൽ എങ്ങനെ പ്രയോഗിക്കാമെന്നുള്ള ശ്രമവും പ്രസ്തുത

ചികിത്സയ്ക്കു് ജനങ്ങളെ കൂടുതൽ ബോധവാന്മാരാക്കിത്തീർക്കുന്നതിനുള്ള നിർദ്ദേശങ്ങൾ ഉൾക്കൊള്ളുന്നവയുമാണു്.

വീണ്ടും ആമുഖത്തിൽ അദ്ദേഹം പറയുന്നു (xv-xvi)

''ഇപ്പോഴത്തെ അനുഭവപരത്വം, ശുദ്ധവും, പ്രബുദ്ധതയോടു് ഔന്മുഖ്യമുള്ളതുമായ പൗരസ്ത്യപാരമ്പര്യവും, കണിശതയും, വൈശദ്യവും, സംശയാത്മകതയും ചേർന്ന സ്വാതന്ത്ര്യത്തോടുകൂടിയ പാശ്ചാത്യസമ്പ്രദായവും തമ്മിലുള്ള ഏറ്റുമുട്ടൽ സാംസ്കാരിക പരിമിതികളെ അതിലംഘിച്ചുകൊണ്ടുള്ള ഒരു പുതിയ തരം മനഃശാസ്ത്രത്തിലേയ്ക്കു് നമ്മെ നയിക്കും. അബ്രഹാം മാസ്‌ലോ അതിനെ 'മനുഷ്യപ്രകൃതിയുടെ അങ്ങേയററത്തെ ഔന്നിത്യം' എന്നാണു് പരാമർശിക്കുന്നതു്. അത്തരത്തിൽ ഒരു പുതിയ രൂപത്തിലുള്ള പൗരസ്ത്യപാശ്ചാത്യമനഃശാസ്ത്രം ഈ ലേഖനങ്ങളിൽ ഭ്രൂണദശയിലാണുള്ളതു്. അതു് വെറും ശൈശവാവസ്ഥയിലാണു്. എന്നാൽ അതു് വെറുമൊരു മാറിപ്പോകുന്ന സാംസ്കാരികഭാവനയായി തോന്നുന്നില്ല. ഈ ഗ്രന്ഥം അതിന്റെ കൂടുതൽ വളർച്ച് സംഭാവന ചെയ്യട്ടെയെന്നു് ആഗ്രഹിക്കുന്നു.''

ഈ ഗ്രന്ഥത്തിന്റെ സമാപനഖണ്ഡിക ഭൗതികശാസ്ത്രത്തിന്റെ ഊർജ്ജവും ആത്മീയതയുടെ ഊർജ്ജവും തമ്മിൽ ഇഴുകിച്ചേരുന്ന ഒരു അനുഗ്രഹത്തെ പ്രഘോഷിക്കുന്നുണ്ടു്. (പേജ് 226):

''ഈ സമയത്തു് പൗരസ്ത്യപ്രബോധനം പാശ്ചാത്യസംസ്കാരത്തോടു് വളരെ നേരിട്ടു് സംസാരിക്കുന്നതായി തോന്നുന്നു. ഒരുപക്ഷെ, അതിന്റെ അടിത്തറ വ്യക്തിപരമായ നിരീക്ഷണത്തിലും, സാക്ഷാത്കാരത്തിലും സരളവും എന്നാൽ ശക്തവുമായ പരിശീലനങ്ങളെ തുടർന്നും നല്കുന്നവെന്നുള്ളതായിരിക്കാം. ആ പരിശീലനം വ്യക്തിയെ ഒരു പുതിയ മാർഗ്ഗത്തിൽക്കൂടി അവരുടെ മനസ്സിന്റെ പ്രവർത്തനങ്ങളെ നേരിട്ടു് കാണുവാനുള്ള പരിശീലനത്തിൽ നിരതനായിരിക്കണം. ബോധത്തിന്റെ ഇടക്കിടെയുള്ള മാററം നമ്മുടെ സംസ്കാരത്തിൽ ഒരു പുതുക്കൽ ആവശ്യമാക്കിത്തീർത്തിരിക്കുന്നു. അതു് കൂടുതൽ മനഃശാസ്ത്രജ്ഞന്മാരുടെയും, സാധാരണ ജനങ്ങളുടെയും ആത്മജ്ഞാനശിക്ഷണങ്ങളുടെ വ്യാപകമായ പങ്കാളിത്തം കൊണ്ടാകാം. സാർവ്വത്രികമായ ജീവിതതത്ത്വങ്ങളുടെ അടിത്തറ സാക്ഷാത്കരിക്കുന്നതിൽക്കൂടി മാത്രമേ ഒരാൾ പൂർണ്ണമായി ഇണക്കപ്പെട്ട മനുഷ്യജീവിയായിത്തീരുന്നുള്ളുവെന്നു് പാശ്ചാത്യവും, പൗരസ്ത്യവുമായ മഹത്തായ ആത്മീയപാരമ്പര്യങ്ങളെല്ലാം സമ്മതിക്കുന്നു. വ്യക്തികൾ തമ്മിലുള്ള സാഹചര്യങ്ങൾ ഒരാൾക്കു് നേരിട്ടു് വ്യക്തിയെ സാക്ഷാത്

കരിക്കുന്നതിനു് സഹായകമാകും. അന്തിമമായി അതു് പരിപൂർണ്ണമായ ആത്മജ്ഞാനവും, ശക്തിയും, ഒരാളുടെ ജീവിതത്തിന്റെ അഗാധതയും പ്രദാനം ചെയ്യും. തത്ഫലമായി മനുഷ്യരാശി കൂടുതൽ രമ്യതയോടെ പരസ്പരം പ്രകൃതിദത്തമായ സാഹചര്യങ്ങളിൽ ജീവിക്കുവാൻ സഹായകമാകുകയും ചെയ്യും. ഇതുവരെ ആധുനികമനഃശാസ്ത്രം അത്തരം പ്രവൃത്തികളിൽ വിമുഖമായിരുന്നുവെങ്കിലും അതു് ഈ വിസ്തൃതമായ ദർശനത്തെ അനുവദിക്കേണ്ടതുണ്ടു്.

## 14 ഉപസംഹാരം

ഈ ഖണ്ഡികകളും ഇതുപോലുള്ള പ്രമുഖശാസ്ത്രജ്ഞന്മാരുടെ അത്തരം ലേഖനങ്ങളും മേൽ ഉദ്ധരിക്കപ്പെട്ട ശ്രീമദ് ഭാഗവതത്തിലെ ശ്രീകൃഷ്ണഭഗവാന്റെ മൂന്നു് ശ്ലോകങ്ങളിലുള്ള മനുഷ്യവിജ്ഞാനത്തെക്കുറിച്ചുള്ള ദിങ്മാത്രദർശനത്തിൽ വ്യക്തമാക്കപ്പെട്ടിട്ടുണ്ടു്. ഭൗതികശാസ്ത്രങ്ങളുടെ ഊർജ്ജവും, ആത്മീയശാസ്ത്രത്തിന്റെ ഊർജ്ജവും തമ്മിൽ ഒന്നിച്ചിണങ്ങി വിജ്ഞാനം വിവേകമായി പക്വത പ്രാപിക്കുന്നതാണതു്. ഈ രണ്ടു് ഊർജ്ജങ്ങളുടെ അരുവികളുടെ സംഗമം വരാനിരിക്കുന്ന ദശകങ്ങളിൽത്തന്നെ നമ്മുടെ ആശ്ചര്യകരമായ ആധുനികശാസ്ത്രീയ സംസ്കാരത്തെ ക്രമികമായ പുരോഗതിയിലേയ്ക്കും, സാർവ്വത്രികസമാധാനത്തിലേയ്ക്കും, ഒററയ്ക്കായും കൂട്ടായുമുള്ള സഫലീകരണത്തിലേയ്ക്കും നയിക്കുമെന്ന വാഗ്ദാനം ചെയ്യുന്നുണ്ടു്.

---

മാറുന്ന സമൂഹത്തിനു് അനിവാര്യമായ

# ശാശ്വതമൂല്യങ്ങൾ

(മൂന്നാം വാല്യം)

ഗ്രന്ഥകർത്താവു് :

**ശ്രീ രംഗനാഥാനന്ദസ്വാമികൾ**

വിവർത്തകൻ :

**പ്രൊഫ. എം. പത്മനാഭക്കുറുപ്പു്**

മൃഗത്തിനു മൃഗമായി ജീവിക്കാൻ വിദ്യാഭ്യാസം വേണ്ട; എന്നാൽ മനുഷ്യനു മനുഷ്യനായി ജീവിക്കാൻ വിദ്യാഭ്യാസം കൂടിയേ തീരൂ. അങ്ങനെ ജീവിക്കാനും വികസിതവ്യക്തിത്വത്തോടുകൂടിയ സമ്പൂർണ്ണമനുഷ്യനായി വളരാനും വേണ്ട നിർദ്ദേശങ്ങൾ അടങ്ങിയ ശ്രീമദ് രംഗനാഥാനന്ദസ്വാമികളുടെ യുക്തിയുക്തവും സാർവ്വലൗകികവും സമുജ്ജ്വലങ്ങളുമായ പ്രഭാഷണങ്ങളുടെ സമാഹാരം.

ഡമ്മി 1/8 പേജ് 905

**ശ്രീരാമകൃഷ്ണമഠം,**
പുറനാട്ടുകര – 680 551, തൃശ്ശിവപേരൂർ.